# THE NEW TESTAMENT

## IN THE MALAYALIM LANGUAGE



നമ്മുടെ

കൎത്താവും രക്ഷിതാവുമായ

# യെശു ക്രിസ്തുവിന്റെ

# പുതിയ നിയമം

ഒത്തുവാക്യങ്ങളോടു കൂടിയത.





COTTAYAM:
Printed at the Church Missionary Society's Press
for the Madras Auxiliary Bible Society.
1876.

# മത്തായി

എഴുതിയ

# സുവിശേഷം.

## ൧ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ വംശപാരമ്പൎയ്യം. ൧൮ അവന്റെ ഉത്ഭവവും, ജനനവും. ൨൧ അവന്റെ നാമങ്ങൾ.

[1] അബ്രഹാമിന്റെ പുത്രനാ
യി, [2] ദാവീദിന്റെ പുത്രനായ
യെശു ക്രിസ്തുവിന്റെ [3] വംശ
പാരമ്പൎയ്യ പുസ്തകം.
൨ [4] അബ്രഹാം ഇസ്സാക്കി
നെ ജനിപ്പിച്ചു; [5] ഇസ്സാക്ക യാ
ക്കോബിനെ ജനിപ്പിച്ചു; [6] യാ
ക്കോബ യെഹൂദായെയും അവ
ന്റെ സഹോദരന്മാരെയും ജ
നിപ്പിച്ചു;
൩ [7] യെഹൂദാ ഫറേസിനെ
യും സാറഹിനെയും താമർ എ
ന്നവളിൽ ജനിപ്പിച്ചു; [8] ഫറേ
സ എസ്രോമിനെ ജനിപ്പിച്ചു;
എസ്രോം ആറാമിനെ ജനിപ്പി
ച്ചു;
൪ ആറാം അമിനാദാബിനെ
ജനിപ്പിച്ചു; അമിനാദാബ നെ
ഹശോനെ ജനിപ്പിച്ചു; നെ
ഹശോൻ സല്മോനെ ജനി
പ്പിച്ചു;
൫ സല്മോൻ ബോവാസി
നെ റാഹാബ എന്നവളിൽ ജ
നിപ്പിച്ചു; ബോവാസ ഓബേദി
നെ രൂഥ എന്നവളിൽ ജനി
പ്പിച്ചു; ഓബേദ യെശ്ശായിയെ
ജനിപ്പിച്ചു;
൬ [9] യെശ്ശായി ദാവീദ എ
ന്ന രാജാവിനെ ജനിപ്പിച്ചു;
[10] ദാവീദ എന്ന രാജാവ ശലോ
മോനെ ഉറിയായുടെ ഭാൎയ്യയായി
രുന്നവളിൽ ജനിപ്പിച്ചു;
൭ [11] ശലോമോൻ റെഹബോ
വാമിനെ ജനിപ്പിച്ചു; റെഹ
ബോവാം അബിയായെ ജനി
പ്പിച്ചു; അബിയാ ആസായെ
ജനിപ്പിച്ചു;
൮ ആസാ യഹോശാഫാ
ത്തിനെ ജനിപ്പിച്ചു; യഹോ
ശാഫാത്ത യോറാമിനെ ജനി
പ്പിച്ചു; യോറാം ഒശിയായെ ജ
നിപ്പിച്ചു;
൯ ഒശിയാ യോതാമിനെ ജ
നിപ്പിച്ചു; യോതാം ആഹാസി
നെ ജനിപ്പിച്ചു; ആഹാസ ഹെ
സക്കിയായെ ജനിപ്പിച്ചു.
൧൦ [12] ഹെസക്കിയാ മനശ്ശ

1. ആദ്യ. ൧൨: ൩. & ൨൨: ൧൮. ഗലാ. ൩: ൧൬. 2. സങ്കീ. ൧൩൨: ൧൧ യശാ. ൧൧: ൧. യറമി. ൨൩: ൫. മത്താ. ൨൨: ൪൨. യോഹ. ൭: ൪൨. നടപ്പ. ൨: ൩൦. & ൧൩: ൨൩. റോമാ. ൧: ൫. 3. ലൂ. ൩: ൨൩. 4. ആദ്യ. ൨൧: ൨, ൩. 5. ആദ്യ. ൨൫: ൨൬. 6. ആദ്യ. ൨൯: ൩൫. 7. ആദ്യ. ൩൮: ൨൭-൩൦. 8. രൂഥ. ൪: ൧൮. ൧ നാളാ. ൨: ൫, ൯. 9. ൧ ശമൂ. ൧൬: ൧. & ൧൭: ൧൨. 10. ൨ ശമൂ. ൧൨: ൨൪. 11. ൧ നാളാ. ൩: ൧൦. 12. ൨ രാജാ. ൨൦: ൨൧. ൧ നാളാ. ൩: ൧൩.

യെ ജനിപ്പിച്ചു; മനശ്ശെ ആ
മോനെ ജനിപ്പിച്ചു; ആമോൻ
യോശിയായെ ജനിപ്പിച്ചു;
൧൧ [13] ബാബെലോനിലേക്കു
ള്ള കുടിനീക്ക സമയത്തിങ്കൽ
[14] യോശിയാ യെക്കോനിയാ
യെയും അവന്റെ സഹോദര
ന്മാരെയും ജനിപ്പിച്ചു.
൧൨ പിന്നെ ബാബെലോനി
ലേക്കുള്ള കുടിനീക്കത്തിന്റെ ശേ
ഷം [15] യെക്കോനിയാ ശല്ലതി
യെലിനെ ജനിപ്പിച്ചു; ശല്ലതി
യെൽ [16] സെറോബാബേലിനെ
ജനിപ്പിച്ചു;
൧൩ സെറോബാബേൽ അ
ബിഹൂദിനെ ജനിപ്പിച്ചു; അ
ബിഹൂദ എലിയാക്കിമിനെ ജ
നിപ്പിച്ചു; എലിയാക്കിം ആസോ
റിനെ ജനിപ്പിച്ചു.
൧൪ ആസോർ സാദോക്കി
നെ ജനിപ്പിച്ചു; സാദോക്ക ആ
ക്കിമിനെ ജനിപ്പിച്ചു; ആക്കിം എ
ലിഹൂദിനെ ജനിപ്പിച്ചു;
൧൫ എലിഹൂദ എലിയാസാ
റിനെ ജനിപ്പിച്ചു; എലിയാ
സാർ മത്താനെ ജനിപ്പിച്ചു; മ
ത്താൻ യാക്കോബിനെ ജനി
പ്പിച്ചു;
൧൬ യാക്കോബ മറിയ എ
ന്നവളുടെ ഭൎത്താവായ യോസേ
ഫിനെ ജനിപ്പിച്ചു; ഇവളിൽ
നിന്ന ക്രിസ്തു എന്ന പറയപ്പെ
ടുന്ന യേശു അവതരിച്ചു.
൧൭ ആകയാൽ തലമുറകൾ
ഒക്കെയും അബ്രഹാം മുതൽ ദാ
വീദ വരെയും പതിന്നാല തല
മുറകളും; ദാവീദ മുതൽ ബാബെ
ലോനിലേക്കുള്ള കുടിനീക്ക നാ
ൾ വരെയും പതിന്നാല തലമു
റകളും; ബാബെലോനിലേക്കുള്ള
കുടിനീക്ക നാൾ മുതൽ ക്രിസ്തു
വരെയും പതിന്നാല തലമുറക
ളും ആകുന്നു.
൧൮ ¶ എന്നാൽ [17] യേശുക്രി
സ്തുവിന്റെ അവതാരം ഇപ്ര
കാരം ആയിരുന്നു: അവന്റെ
മാതാവായ മറിയ യോസേഫി
ന വിവാഹം നിശ്ചയിക്കപ്പെട്ട
തിന്റെ ശേഷം അവർ കൂടി
വരുന്നതിന മുമ്പെ, അവൾ
[18] പരിശുദ്ധാത്മാവിൽനിന്ന ഗ
ൎഭിണിയായി കാണപ്പെട്ടു.
൧൯ എന്നാൽ അവളുടെ ഭ
ൎത്താവായ യോസേഫ നീതി
മാനാകകൊണ്ടും [19] അവൾക്ക
ലോകാപവാദം വരുത്തുവാൻ മ
നസ്സില്ലായ്കകൊണ്ടും, അവളെ ര
ഹസ്യമായിട്ട ഉപേക്ഷിപ്പാൻ വി
ചാരിച്ചു.
൨൦ എന്നാറെ അവൻ ഇപ്ര
കാരം നിരൂപിച്ചിരിക്കുമ്പോൾ,
കണ്ടാലും, കൎത്താവിന്റെ ഒരു
ദൂതൻ അവന സ്വപ്നത്തിൽ
കാണപ്പെട്ടു, പറഞ്ഞത, ദാവീ
ദിന്റെ പുത്രനായ യോസേ
ഫെ, നിന്റെ ഭാൎയ്യയായ മറി
യയെ കൈക്കൊൾവാൻ ശങ്കി
ക്കേണ്ടാ: എന്തുകൊണ്ടെന്നാൽ അ

---

13. ൨ രാജാ. ൨൪: ൧൪-൧൬. & ൨൫: ൧൧. ൨ നാളാ. ൩൬: ൧൦, ൨൦. യറമി. ൨൭: ൨൦. & ൩൯: ൯. & ൫൨: ൧൧, ൧൫, ൨൮-൩൦. ദാനി. ൧: ൨. 14. ൧ നാളാ. ൩: ൧൬, ൧൭. 15. ൧ നാളാ. ൩: ൧൭-൧൯. 16. എസ്രാ. ൩: ൨. & ൫: ൨. നഹെ. ൧൨: ൧, ഹഗ്ഗ. ൧: ൧. 17. ലൂ. ൧: ൨൭. 18. ലൂ. ൧: ൩൫ 19. ആമോ. ൨൪: ൧

വളിൽ ഉല്പാദിക്കപ്പെട്ടിരിക്കുന്ന
ത [20] പരിശുദ്ധാത്മാവിൽനിന്ന
ആകുന്നു.

൨൧ അവൾ [21] ഒരു പുത്രനെ
പ്രസവിക്കും, നീ അവന്ന യെ
ശു എന്ന പേരിടുകയും ചെയ്യും:
എന്തുകൊണ്ടെന്നാൽ [22] അവൻ
തന്റെ ജനങ്ങളെ അവരുടെ
പാപങ്ങളിൽനിന്ന രക്ഷിക്കും.

൨൨ എന്നാൽ ദീഘദശി മൂ
ലം കത്താവിനാൽ പറയപ്പെട്ടത
നിവൃത്തിയാകേണ്ടുന്നതിന, ഇത
ഒക്കെയും ഉണ്ടായി,

൨൩ അത, [23] കണ്ടാലും, ഒരു
കന്യക ഗർഭിണിയായി, ഒരു പു
ത്രനെ പ്രസവിക്കും, അവന്ന
അവർ ദൈവം നമ്മോട കൂടെ
ഉണ്ട എന്ന അൎത്ഥമുള്ള എമ്മാനു
വേൽ എന്ന പേരിടുകയും ചെ
യ്യും എന്നുള്ളതാകുന്നു:

൨൪ യോസേഫ ഉറക്കത്തി
ൽനിന്ന എഴുനീററപ്പോൾ, കത്താ
വിന്റെ ദൂതൻ അവനോട ക
ല്പിച്ചപ്രകാരം ചെയ്തു; അവ
ന്റെ ഭാൎയ്യയെ കൈക്കൊണ്ടു:

൨൫ അവൾ [24] അവളുടെ പ്ര
ഥമ പുത്രനെ പ്രസവിക്കുവോ
ളത്തിന അവൻ അവളെ അറി
യാതെയുമിരുന്നു: അവന്ന യെശു
എന്ന പേരിടുകയും ചെയ്തു.

## ൨ അദ്ധ്യായം.

൧ വിദ്വാന്മാർ ക്രിസ്തുവിന്റെ അടുക്കൽ വരു
ന്നത. ൧൧ അവർ അവനെ വന്ദിക്കുന്നത.
൧൩ യോസേഫ എജിപ്തിലേക്ക ഓടി
പ്പോകുന്നത. ൧൬ ഏറോദേസ പൈത
ങ്ങളെ കൊല്ലിക്കുന്നത. ൧൯ ക്രിസ്തു എജി
പ്തിൽനിന്ന തിരികെ കൊണ്ടുവരപ്പെടു
ന്നത.

പിന്നെ ഏറോദേസ രാജാവി
ന്റെ നാളുകളിൽ യെഹൂദിയായി
ലെ [1] ബേതലഹേമിൽ യെശു
അവതരിച്ചതിന്റെ ശേഷം, ക
ണ്ടാലും, വിദ്വാന്മാർ [2] കിഴക്കുനി
ന്ന യെറുശലേമിലേക്ക വന്നു,

൨ യെഹൂദന്മാരുടെ രാജാവാ
യി [3] അവതരിച്ചിരിക്കുന്നവൻ
എവിടെ ആകുന്നു? എന്തുകൊ
ണ്ടെന്നാൽ ഞങ്ങൾ അവന്റെ [4]
നക്ഷത്രത്തെ കിഴക്ക കണ്ടു, അ
വനെ വന്ദിപ്പാൻ വന്നിരിക്കു
ന്നു എന്ന പറഞ്ഞു.

൩ ¶ ഏറോദേസ രാജാവ
ഇതിനെ കേട്ടാറെ അവനും അ
വനോട കൂടെ യെറുശലേം ഒ
ക്കെയും ചഞ്ചലപ്പെട്ടു.

൪ പിന്നെ അവൻ [5] പ്രധാ
നാചാൎയ്യന്മാരെയും ജനത്തിന്റെ
[6] ഉപാദ്ധ്യായന്മാരെയും എല്ലാം
കൂട്ടി വരുത്തി, ക്രിസ്തു എവിടെ
ജനിക്കും എന്ന [7] അവരോട
ചോദിച്ചു.

൫ എന്നാറെ അവർ അവ
നോട പറഞ്ഞത, യെഹൂദിയാ
യിലെ ബേതലഹേമിൽ തന്നെ:
എന്തുകൊണ്ടെന്നാൽ ഇപ്രകാരം
ദീഘദശിയാൽ എഴുതപ്പെട്ടിരിക്കു
ന്നു.

20. ലൂ. ൧: ൩൫. 21. ലൂ. ൧: ൩൧. 22. നടപ്പ. ൪: ൧൨. & ൫: ൩൧. & ൧൩: ൨൩, ൩൮. 23. ഏശാ. ൭: ൧൪. 24. പുറപ്പാട. ൧൩: ൨. ലൂ. ൨: ൭, ൨൧.
1. ലൂ. ൨: ൪–൭. 2. ആദ്യ. ൧൦: ൩൦. & ൨൫: ൬. ൧ രാജാ. ൪: ൩൦. 3. ലൂ. ൨: ൧൧. 4. ൪ മോശ. ൨൪: ൧൭. ഏശാ. ൬൦: ൩. 5. ൨ നാളാ. ൩൬: ൧൪. 6. ൨ നാളാ. ൩൪: ൧൩. 7. മീഖാ. ൫: ൨.

൬ [8] യെഹൂദാ ദേശത്തിലു
ള്ള ബേതലഹേമേ, നീ യെഹൂ
ദായുടെ പ്രഭുക്കളിൽ ഒട്ടും ചെറു
തല്ല: എന്തകൊണ്ടെന്നാൽ എ
ന്റെ ജനമാകുന്ന [9] ഇസ്രായേ
ലിനെ പരിപാലിപ്പാനുള്ള ഒരു
പ്രഭു നിങ്കൽനിന്ന വരും.
൭ ¶ അപ്പോൾ ഏറോദേസ
ആ വിദ്വാന്മാരെ രഹസ്യമായി
വിളിച്ചിട്ട, നക്ഷത്രം കാണപ്പെട്ട
സമയത്തെ അവരോട താല്പൎയ്യമാ
യിട്ട ചോദിച്ചു.
൮ പിന്നെ അവൻ അവ
രെ ബേതലഹേമിലേക്ക പറ
ഞ്ഞയച്ചു, നിങ്ങൾ ചെന്ന, ശി
ശുവിന്റെ വസ്തുത താല്പൎയ്യമാ
യിട്ട അന്വേഷിപ്പിൻ; നിങ്ങൾ
അവനെ കണ്ടെത്തിയാൽ, ഞാ
നും വന്ന അവനെ വന്ദിപ്പാൻ
തക്കവണ്ണം !എന്നോട അറിയി
ക്കയും ചെയ്യിൻ എന്ന പറഞ്ഞു.
൯ ഇപ്രകാരം രാജാവിൽ
നിന്ന കേട്ടാറെ അവർ യാത്ര
പുറപ്പെട്ടു; കണ്ടാലും അവർ കി
ഴക്ക കണ്ട നക്ഷത്രം ശിശു ഇ
രുന്ന സ്ഥലത്ത മേൽ ഭാഗത്ത
വന്ന നില്ക്കുവോളം അവരുടെ
മുമ്പായിട്ട പോയി.
൰ അവർ നക്ഷത്രത്തെ ക
ണ്ടാറെ, എത്രയും വളരെ പ്രസാ
ദത്തോടും കൂടെ സന്തോഷിച്ചു.
൰൧ പിന്നെ അവർ വീട്ടി
ലേക്ക വന്നപ്പോൾ, ശിശുവി
നെ അവന്റെ മാതാവായ മറി
യയോടും കൂടെ കണ്ട, നിലത്ത
വീണ, അവനെ വന്ദിച്ചു: ത
ങ്ങളുടെ നിക്ഷേപ പാത്രങ്ങ
ളെ തുറന്ന, അവർ [10] പൊന്നും
കുന്തുരുക്കവും, മൂരും അവന കാ
ഴ്ചകളായി വെക്കയും ചെയ്തു.
൰൨ അവർ ഏറോദേസി
ന്റെ അടുക്കലേക്ക തിരിച്ചു പോ
കരുതെന്ന അവൎക്ക [11] സ്വപ്ന
ത്തിൽ ദൈവനിയോഗമുണ്ടാ
യതകൊണ്ട, അവർ മറെറാരു
വഴിയായി തങ്ങളുടെ സ്വദേശ
ത്തിലേക്ക പുറപ്പെട്ട പോകയും
ചെയ്തു.
൰൩ ¶ പിന്നെ അവർ പുറ
പ്പെട്ട പോയതിന്റെ ശേഷം,
കണ്ടാലും, കൎത്താവിന്റെ ഒരു
ദൂതൻ സ്വപ്നത്തിൽ യോസേ
ഫിന കാണപ്പെട്ട, പറയുന്നു,
നീ എഴുനീററ, ശിശുവിനെയും
അവന്റെ മാതാവിനെയും കൂട്ടി
ക്കൊണ്ട, എജിപ്തിലേക്ക ഓടി
പ്പോക, ഞാൻ നിന്നോട പറയു
ന്നതവരെ അവിടെ പാൎക്കയും
ചെയ്ക: എന്തകൊണ്ടെന്നാൽ ഏ
റോദേസ ശിശുവിനെ കൊ
ല്ലേണ്ടുന്നതിന അവനെ അന്വേ
ഷിക്കും.
൰൪ അപ്പോൾ അവൻ എ
ഴുനീററ, രാത്രിയിൽ ശിശുവി
നെയും അവന്റെ മാതാവിനെ
യും കൂട്ടിക്കൊണ്ട, എജിപ്തിലേ
ക്ക പുറപ്പെട്ടുപോയി:
൰൫ ഏറോദേസിന്റെ മര
ണത്തോളം അവിടെ തന്നെ
ആയിരുന്നു: അത [12] എജിപ്തിൽ
നിന്ന ഞാൻ എന്റെ പുത്രനെ
വരുത്തിയിരിക്കുന്നു എന്ന ദീ

8. മീഖാ. ൫: ൨. യോഹ. ൭: ൪൨. 9. അറി. ൨: ൨൭. 10. സങ്കീ. ൭൨: ൰. ഏശാ. ൬൦: ൬. 11. മത്താ ൧: ൨൦. 12. ഹോശെ. ൰൧: ൧.

ൎഘദൎശി മൂലം കൎത്താവിനാൽ പ
റയപ്പെട്ടത നിവൃത്തിയാകേണ്ടു
ന്നതിന ആയിരുന്നു.
൧൬ ¶ പിന്നെ ഏറോദേസ
താൻ വിദ്വാന്മാരാൽ പരിഹ
സിക്കപ്പെട്ടു എന്ന കണ്ടാറെ, വ
ളരെ കോപിച്ചു, താൻ വിദ്വാ
ന്മാരോട താല്പൎയ്യമായിട്ട ചോദി
ച്ച കാലപ്രകാരം, ബേതലഹേമി
ലും, അതിന്റെ സകല അതിരു
കളിലും രണ്ടു വയസ്സു മുതൽ
താഴെയുള്ള പൈതങ്ങളെ ഒക്കെ
യും ആളയച്ചു കൊല്ലിക്കയും
ചെയ്തു.
൧൭ അപ്പോൾ [13] യറമിയാ
എന്ന ദീൎഘദൎശിയാൽ പറയ
പ്പെട്ടത നിവൃത്തിയായി;
൧൮ അതായത റാമായിൽ
വിലാപവും കരച്ചിലും മഹാ ദുഃ
ഖവുമുള്ളോരു ശബ്ദവും കേൾ
ക്കപ്പെട്ടു, റാഹേൽ അവളുടെ മ
ക്കളെ കുറിച്ചു കരഞ്ഞു, അവർ
ഇല്ലായ്കകൊണ്ടു, ആശ്വസിക്ക
പ്പെടുവാൻ മനസ്സില്ലാതെയുമി
രുന്നു എന്നുള്ളതാകുന്നു.
൧൯ ¶ പിന്നെ ഏറോദേസ
മരിച്ചു പോയതിന്റെ ശേഷം,
കണ്ടാലും, കൎത്താവിന്റെ ഒരു
ദൂതൻ സ്വപ്നത്തിൽ യോസേ
ഫിന എജിപ്തിൽ വെച്ചു കാണ
പ്പെട്ടു,
൨൦ ശിശുവിന്റെ പ്രാണ
നെ അന്വേഷിച്ചിരുന്നവർ മ
രിച്ചു പോയതകൊണ്ടു, നീ എഴു
നീറ്റ, ശിശുവിനെയും അവ
ന്റെ മാതാവിനെയും കൂട്ടിക്കൊ
ണ്ടു, ഇസ്രായേൽ ദേശത്തിലേ
ക്ക പൊയിക്കൊൾക എന്ന പ
റഞ്ഞു.
൨൧ അവൻ എഴുനീറ്റ, ശി
ശുവിനെയും അവന്റെ മാതാ
വിനെയും കൂട്ടിക്കൊണ്ടു, ഇ
സ്രായേൽ ദേശത്തിലേക്ക വ
ന്നു.
൨൨ എന്നാൽ അൎക്കലായോ
സ തന്റെ പിതാവായ ഏറോ
ദേസിന്റെ പട്ടത്തിൽ യെഹൂദി
യായിൽ രാജ്യം ഭരിക്കുന്നു പ്ര
കാരം അവൻ കേട്ടപ്പോൾ, അ
വിടേക്ക പോകുവാൻ ഭയപ്പെട്ടു;
എങ്കിലും അവന സ്വപ്നത്തിൽ
ദൈവ നിയോഗമുണ്ടാകകൊണ്ടു,
അവൻ [14] ഗലിലെയായിലെ
പ്രദേശങ്ങളിലേക്ക മാറിപ്പോ
യി;
൨൩ അവൻ [15] നസറായ
ക്കാരനെന്ന പേർ വിളിക്കപ്പെ
ടും, എന്ന ദീൎഘദൎശിമാരാൽ പ
റയപ്പെട്ടത നിവൃത്തിയാകേണ്ടു
ന്നതിന, [16] നസറേത്ത എന്ന
പേരുള്ളോരു നഗരത്തിൽ വന്നു,
പാൎക്കയും ചെയ്തു.

## ൩ അദ്ധ്യായം.

൧ യോഹന്നാൻ പ്രസംഗിക്കുന്നത. ൪ അവ
ന്റെ ഉടുപ്പും ആഹാരവും ജ്ഞാനസ്നാന
വും. ൭ അവൻ പറിശന്മാരെ ശാസിക്കു
ന്നതും. ൧൩ ക്രിസ്തുവിനെ യോൎദ്ദാനിൽ
ജ്ഞാനസ്നാനം ചെയ്യുന്നതും.

പിന്നെ ആ നാളുകളിൽ [1] യോ
ഹന്നാൻ ബപ്തിസ്തു വന്ന യെ
ഹൂദിയായിലുള്ള [2] വനത്തിൽ
പ്രസംഗിച്ചു പറഞ്ഞു,

---

13. യറമി. ൩൧: ൧൫. 14. മത്ത. ൪: ൧൨. ലൂ. ൨: ൩൯. 15. ന്യായാ. ൧൩: ൫. ൧ ശമു. ൧: ൧൧. 16. യോഹ. ൧: ൪൬.
1. മൎക്കോ. ൧: ൪. ലൂ. ൩: ൨, ൩. യോഹ. ൧: ൨൮. 2. യോശു. ൧൪: ൧൦.

൨ [3] സ്വൎഗ്ഗരാജ്യം സമീപമാ
യിരിക്കകൊണ്ട അനുതാപപ്പെട്ടു
വിൻ.
൩ എന്തകൊണ്ടെന്നാൽ ഇ
വൻ [4] കൎത്താവിന്റെ വഴിയെ
ഒരുക്കുവിൻ അവന്റെ ഊടുവ
ഴികളെ നേരെ ആക്കുവിൻ എ
ന്ന [5] വനത്തിൽ വിളിച്ചു പറയു
ന്നവന്റെ ശബ്ദം എന്ന എ
ശായാ ദീൎഘദൎശിയാൽ ചൊല്ല
പ്പെട്ടവൻ ആകുന്നു.
൪ വിശേഷിച്ചും [6] ൟ യോ
ഹന്നാന [7] ഒട്ടകരോമംകൊണ്ടു
ള്ള ഉടുപ്പും അവന്റെ അരയിൽ
ഒരു തോൽവാറും ഉണ്ടായിരുന്നു;
[8] വെട്ടുക്കിളികളും [9] കാട്ടുതേനും
അവന ആഹാരവും ആയിരു
ന്നു.
൫ [10] അപ്പോൾ യെറുശലേ
മും യെഹൂദിയാ ഒക്കെയും യോ
ൎദാന്ന ചുറ്റുമുള്ള ദേശം ഒക്കെ
യും അവന്റെ അടുക്കലേക്ക പു
റപ്പെട്ടു പോയി,
൬ [11] തങ്ങളുടെ പാപങ്ങളെ
ഏറ്റു പറഞ്ഞുകൊണ്ട യോൎദാ
നിൽ വെച്ച അവനാൽ ജ്ഞാന
സ്നാനപ്പെടുകയും ചെയ്തു.
൭ ¶ എന്നാൽ പറിശെന്മാ
രിലും സാദൊക്കായക്കാരിലും പ
ലർ തന്റെ ജ്ഞാനസ്നാനത്തി
ന വരുന്നതിനെ കണ്ടാറെ,
അവൻ അവരോട പറഞ്ഞതു
[12] അണലിക്കുട്ടികളേ, [13] വരുവാ
നുള്ള കോപത്തിൽനിന്ന ഓടി
പ്പോകുവാൻ നിങ്ങൾക്ക കാണി
ച്ചു തന്നവൻ ആര?
൮ ആകയാൽ അനുതാപ
ത്തിന യോഗ്യമായ ഫലങ്ങളെ
പുറപ്പെടുവിപ്പിൻ.
൯ [14] അബ്രഹാം ഞങ്ങൾക്ക
പിതാവായിട്ടു ഉണ്ട എന്ന നി
ങ്ങളിൽ തന്നെ പറവാൻ നിരൂ
പിക്കാതെയും ഇരിപ്പിൻ; എന്ത
കൊണ്ടെന്നാൽ അബ്രഹാമിന
ൟ കല്ലുകളിൽനിന്ന മക്കളെ ഉ
ണ്ടാക്കുവാൻ ദൈവത്തിന കഴി
യും എന്ന ഞാൻ നിങ്ങളോട പ
റയുന്നു.
൰ വിശേഷിച്ചും കോടാലി
വൃക്ഷങ്ങളുടെ ചുവട്ടിന ഇപ്പോ
ൾ തന്നെ വെക്കപ്പെട്ടിരിക്കു
ന്നു; അതകൊണ്ട [15] നല്ല ഫല
ങ്ങളെ തരാത്ത വൃക്ഷം ഒക്കെ
യും വെട്ടപ്പെട്ടു, അഗ്നിയിൽ ഇ
ടപ്പെടുന്നു.
൰൧ [16] അനുതാപത്തിനായിട്ടു
ഞാൻ വെള്ളംകൊണ്ട നിങ്ങ
ളെ ജ്ഞാനസ്നാനപ്പെടുത്തുന്നു
വല്ലൊ: എന്നാൽ എന്റെ പി
ന്നാലെ വരുന്നവൻ എന്നെ
ക്കാൾ ബലവാൻ ആകുന്നു, അ
വന്റെ ചെരിപ്പുകളെ ചുമപ്പാൻ

3. ദാനി. ൨: ൪൪. മത്താ. ൪: ൰൭. & ൰: ൧. 4. ലൂ. ൰: ൧൬. 5. യശാ. ൪൰: ൩. മക്കോ. ൰: ൩. ലൂ. ൩: ൪. യോഹ. ൰: ൨൩. 6. മക്കോ. ൰: ൬. 7. ൨രാജാ. ൰: ൮. സെഖ. ൰൩: ൪. 8. ലേവി. ൰൰: ൨൨. 9. ൰ശമു. ൰൪: ൨൫, ൨൬. 10. മക്കോ. ൰: ൫. ലൂ. ൩: ൭. 11. നടപ്പ. ൰൯: ൪, ൰൮. 12. മത്താ. ൰൨: ൩൪. & ൨൩: ൩൩. ലൂ. ൩: ൭, ൮, ൯. 13. റോമാ. ൫: ൯. ൧ തെസ്സ. ൧: ൰. 14. യോഹ. ൮: ൩൩, ൩൯. നടപ്പ. ൰൩: ൨൬. റോമാ. ൪: ൰, ൰൰, ൰൭. 15. മത്താ. ൭: ൰൯. ലൂ. ൰൩: ൭, ൯. യോഹ. ൰൫: ൬. 16. മക്കോ. ൧: ൮. ലൂ. ൩: ൰൬. യോഹ. ൧: ൨൬, ൩൩. നടപ്പ. ൧. ൫. & ൰൰: ൰൬. & ൰൯: ൪.

ഞാൻ യോഗ്യനല്ല: [17] അവൻ
പരിശുദ്ധാത്മാവുകൊണ്ടും, അ
ഗ്നികൊണ്ടും നിങ്ങളെ ജ്ഞാന
സ്നാനപ്പെടുത്തും:
൧൨ [18] അവന്റെ വിശറി അ
വന്റെ കയ്യിൽ ഉണ്ട, അവൻ
തന്റെ കളത്തെ നല്ലവണ്ണം
വെടിപ്പാക്കി, തന്റെ കോതമ്പി
നെ കളപ്പുരയിൽ കൂട്ടി വെക്കും;
[19] പതിരിനെ കെട്ടുപോകാത്ത
അഗ്നിയിൽ ചുട്ടുകളകയും താനും.
൧൩ ¶ [20] അപ്പോൾ യേശു
യോഹന്നാനാൽ ജ്ഞാനസ്നാന
പ്പെടുവാനായിട്ട [21] ഗലിലയാ
യിൽനിന്ന യോൎദ്ദാനിലേക്ക അ
വന്റെ അടുക്കൽ വരുന്നു.
൧൪ എന്നാറെ യോഹന്നാൻ
അവനെ വിലക്കി പറഞ്ഞത,
ഇനിക്ക നിന്നാൽ ജ്ഞാനസ്നാ
നപ്പെടുവാൻ ആവശ്യമുണ്ട,
നീ എന്റെ അടുക്കൽ വരുന്നു
വൊ?
൧൫ എന്നാറെ യേശു ഉത്ത
രമായിട്ട അവനോട ഇപ്പോൾ
സമ്മതിക്ക; എന്തുകൊണ്ടെന്നാൽ
ഇപ്രകാരം നീതിയെ ഒക്കെയും
നിവൃത്തി വരുത്തുന്നത നമുക്ക
യോഗ്യമാകുന്നു എന്ന പറഞ്ഞു.
അപ്പോൾ അവൻ അവന്ന സ
മ്മതിച്ചു.
൧൬ പിന്നെ [22] ജ്ഞാനസ്നാ
നപ്പെട്ടതിന്റെ ശേഷം യേശു
ഉടനെ വെള്ളത്തിൽനിന്ന കരെ
റി: അപ്പോൾ, കണ്ടാലും, സ്വൎഗ്ഗ
ങ്ങൾ അവന തുറന്നു, ദൈവ
ത്തിന്റെ [23] ആത്മാവ ഒരു പ്രാ
വപോലെ ഇറങ്ങി, അവന്റെ
മീതെ വരുന്നതിനെ അവൻ ക
ണ്ടു.
൧൭ കണ്ടാലും [24] ഇവൻ എ
ന്റെ പ്രിയപുത്രൻ ആകുന്നു,
ഇവനിൽ ഇനിക്ക നല്ല ഇഷ്ടമു
ണ്ട എന്ന [25] സ്വൎഗ്ഗത്തിൽനിന്ന
ഒരു ശബ്ദവും ഉണ്ടായി.

## ൪ അദ്ധ്യായം.

൧ ക്രിസ്തു ഉപോഷിക്കുന്നതും, പരീക്ഷിക്കപ്പെടുന്നതും, ജയിക്കുന്നതും, ൧൭ അവൻ പ്രസംഗിപ്പാൻ ആരംഭിക്കുന്നതും, ചിലരെ തന്റെ ശിഷ്യന്മാരായിട്ട വിളിക്കുന്നതും, ൨൩ പല രോഗികളെ സൌഖ്യമാക്കുന്നതും.

അപ്പോൾ [1] യേശു പിശാചി
നാൽ പരീക്ഷിക്കപ്പെടുവാനാ
യിട്ട [2] ആത്മാവിനാൽ വനപ്ര
ദേശത്തിലേക്ക കൂട്ടികൊണ്ടുപോ
കപ്പെട്ടു.
൨ [അവിടെ] അവൻ നാ
ല്പത പകലും നാല്പത രാവും ഉ
പോഷിച്ചാറെ, അവന പിന്ന
ത്തേതിൽ വിശന്നു.
൩ അപ്പോൾ പരീക്ഷക്കാ
രൻ അവന്റെ അടുക്കൽ വന്നു,

17. യശാ. ൪: ൩. & ൪൪: ൩. മലാ. ൩: ൨. നടപ്പ. ൨: ൩, ൪. ൧ കൊറി. ൧൨: ൧൩. 18. മലാ. ൩: ൩. 19. മലാ. ൪: ൧. മത്താ. ൧൩: ൩൦. 20. മൎക്കൊ. ൧: ൯. ലൂ. ൩: ൨൧. 21. മത്താ. ൨: ൨൨. 22. മൎക്കൊ. ൧: ൧൦. 23. യശാ. ൧൧: ൨. & ൪൨: ൧. ലൂ. ൩: ൨൨. യോഹ. ൧: ൩൨, ൩൩. 24. സങ്കി. ൨: ൭. യശാ: ൪൨: ൧. മത്താ. ൧൨: ൧൮. & ൧൭: ൫. മൎക്കൊ. ൧: ൧൧. ലൂ. ൯: ൩൫. എഫെ. ൧: ൬. കൊലൊ. ൧: ൧൩. ൨ പത്രൊ. ൧: ൧൭. 25. യോഹ. ൧൨: ൨൮.

1. ലൂ. ൪: ൧. എബ്രാ. ൨: ൧൮. 2. ൧ രാജാ. ൧൯: ൧൨. ഹെസ. ൩: ൧൪. & ൮: ൩. & ൧൧: ൧, ൨൪ & ൪൦: ൨. & ൪൩: ൭. മൎക്കൊ. ൧: ൧൨. നടപ്പ. ൮: ൩൯.

നീ ദൈവത്തിന്റെ പുത്രൻ ആകുന്നു എങ്കിൽ, ഈ കല്ലുകൾ അപ്പങ്ങളായി തീരണം എന്ന കല്പിക്ക എന്ന പറഞ്ഞു.

൪ എന്നാറെ അവൻ ഉത്തരമായിട്ട [3] മനുഷ്യൻ ജീവിക്കുന്നത അപ്പംകൊണ്ട മാത്രമല്ല, ദൈവത്തിന്റെ വായിൽനിന്ന പുറപ്പെടുന്ന സകല വചനംകൊണ്ടും ആകുന്നു, എന്ന എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.

൫ അപ്പോൾ പിശാച അവനെ [4] ശുദ്ധമുള്ള നഗരത്തിലേക്ക കൊണ്ടുപോയി, അവനെ ദൈവാലയത്തിന്റെ മുകൾ പ്രാസാദത്തിന്മേൽ നിറുത്തി, അവനോട,

൬ നീ ദൈവത്തിന്റെ പുത്രനാകുന്നു എങ്കിൽ, താഴത്തോട്ട ചാടുക: എന്തുകൊണ്ടെന്നാൽ അവൻ തന്റെ [5] ദൂതന്മാൎക്ക നിന്നെ കുറിച്ച കല്പന കൊടുക്കുമെന്നും, നിന്റെ പാദം എപ്പോഴെങ്കിലും ഒരു കല്ലിന്മേൽ ഉതെക്കാതെ ഇരിക്കേണ്ടുന്നതിന, അവർ തങ്ങളുടെ കൈകളിൽ നിന്നെ താങ്ങുമെന്നും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.

൭ യേശു അവനോട, നീ നിന്റെ [6] ദൈവമായ കൎത്താവിനെ പരീക്ഷിക്കരുത, എന്ന പിന്നെയും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.

൮ പിന്നെ പിശാച അവനെ എത്രയും ഉയൎന്ന ഒരു പൎവ്വതത്തിന്മേൽ കൂട്ടികൊണ്ടുപോയി, ഭൂലോകത്തിലുള്ള സകല രാജ്യങ്ങളെയും അവയുടെ മഹത്വത്തെയും അവന കാണിക്കുന്നു;

൯ നീ വീണ എന്നെ വന്ദിച്ചാൽ, ഇവയെ ഒക്കെയും ഞാൻ നിനക്ക തരാം എന്ന അവനോട പറകയും ചെയ്യുന്നു.

൧൦ അപ്പോൾ യേശു അവനോട, സാത്താനെ, ഇവിടെനിന്ന പോക; എന്തുകൊണ്ടെന്നാൽ നീ നിന്റെ [7] ദൈവമായ കൎത്താവിനെ വന്ദിക്കേണമെന്നും അവനെ മാത്രമെ സേവിക്കാവു എന്നും എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.

൧൧ അപ്പോൾ പിശാച അവനെ വിട്ട പോകുന്നു, പിന്നെ, കണ്ടാലും, [8] ദൈവദൂതന്മാർ വന്ന അവന ശുശ്രൂഷ ചെയ്തു.

൧൨ ¶ [9] പിന്നെ യോഹന്നാൻ കാവലിൽ ഏല്പിക്കപ്പെട്ടു എന്ന യേശു കേട്ടാറെ, അവൻ ഗലിലെയായിലെക്ക പുറപ്പെട്ടു പോയി:

൧൩ അവൻ നസറെത്തിനെ വിട്ട, സുബോലോന്റെയും നപ്താലിമിന്റെയും അതിൎത്തികളിൽ കടൽകരയിലുള്ള കപ്പൎന്നഹോമിൽ വന്ന, പാൎക്കയും ചെയ്തു.

൧൪ അത എശായാ ദീൎഘദൎശിയാൽ പറയപ്പെട്ടത നിവൃത്തിയാകേണ്ടുന്നതിന ആയിരുന്നു;

3. ൫ മോശ. ൮: ൩. 4 നഹെ. ൧൧: ൧, ൧൮. യെശാ. ൪൮: ൨. & ൫൨: ൧. 5. സങ്കീ. ൯൧: ൧൧, ൧൨. 6. ൫ മോശ. ൬: ൧൬. 7. ൫ മോശ. ൬: ൧൩. & ൧൦: ൨൦: യോശു. ൨൪: ൧൪. ൧ ശമു. ൭: ൩. 8. എബ്രാ. ൧: ൧൪. 9. മൎക്കൊ. ൧: ൧൪. ലൂ. ൩: ൨൦. & ൪: ൧൪, ൩൧. യോഹ ൪: ൪൩.

൧൫ ആയത എന്തെന്നാൽ
[10] കടൽവഴിയായായി, യോൎദ്ദാന്റെ
അക്കരെ ഉള്ള പുറജാതികളുടെ
ഗലിലെയായായി, സ്സബെവാ
ലോൻ ദേശവും നപ്തലിം ദേശ
വുമായി,
൧൬ [11] ഇരുളിലിരുന്ന ജനം
ഒരു മഹാ പ്രകാശത്തെ കണ്ടു, മ
രണദേശത്തിലും നിഴലിലും ഇരു
ന്നവൎക്ക ഒരു പ്രകാശം ഉദിച്ചു.
൧൭ ¶ [12] അന്ന മുതൽ യേശു
സ്വൎഗ്ഗരാജ്യം സമീപമാകകൊ
ണ്ട, [13] അനുതാപപ്പെട്ടുവിൻ
എന്ന പ്രസംഗിച്ചു, പറഞ്ഞ തു
ടങ്ങി.
൧൮ ¶ പിന്നെ [14] യേശു
ഗലിലെയായിലെ കടലരികെ
നടക്കുമ്പോൾ, കടലിലേക്ക വല
വീശിക്കൊണ്ടിരുന്ന രണ്ട സ
ഹോദരന്മാരെ കണ്ടു, [15] പത്രോ
സ എന്ന വിളിക്കപ്പെട്ട ശിമോ
നും അവന്റെ സഹോദരനായ
അന്ത്രെയോസും: എന്തുകൊണ്ടെ
ന്നാൽ അവർ മീൻ പിടിക്കുന്ന
വരായിരുന്നു.
൧൯ അവരോട അവൻ പ
റയുന്നു, എന്റെ പിന്നാലെ വ
രുവിൻ, എന്നാൽ ഞാൻ [16] നി
ങ്ങളെ മനുഷ്യരെ പിടിക്കുന്നവ
രാക്കും.
൨൦ [17] ഉടനെ അവർ [തങ്ങ
ളുടെ] വലകളെ വിട്ടുംകളഞ്ഞ,
അവന്റെ പിന്നാലെ പോകയും
ചെയ്തു.
൨൧ [18] പിന്നെ അവൻ അ
വിടെനിന്ന അങ്ങോട്ടേക്ക കട
ന്നുപോയപ്പോൾ, അവൻ സെ
ബദിയുടെ പുത്രനായ യാക്കോ
ബും, അവന്റെ സഹോദരനാ
യ യോഹന്നാനുമായ വേറെ ര
ണ്ട സഹോദരന്മാർ തങ്ങളുടെ
പിതാവായ സെബദിയോട കൂ
ടെ പടവിൽ തങ്ങളുടെ വലക
ളെ നന്നാക്കിക്കൊണ്ടിരിക്കുമ്പോ
ൾ, അവരെ കണ്ട, അവരെയും
വിളിച്ചു.
൨൨ ഉടനെ അവർ പടവി
നെയും തങ്ങളുടെ പിതാവിനെ
യും വിട്ടു, അവന്റെ പിന്നാ
ലെ പോകയും ചെയ്തു.
൨൩ ¶ പിന്നെ യേശു ഗലി
ലെയായിൽ ഒക്കെയും സഞ്ചരിച്ചു,
അവരുടെ [19] പള്ളികളിൽ പഠി
പ്പിച്ചു, [20]രാജ്യത്തെ കുറിച്ചുള്ള എവ
ൻഗേലിയോനെ പ്രസംഗിച്ചു,
ജനത്തിൽ ഉണ്ടായ [21] സകല
വ്യാധിയെയും സകല കഷ്ടതയെ
യും സൌഖ്യമാക്കുകയും ചെയ്തു.
൨൪ അവന്റെ കീൎത്തി സു
റിയായിൽ ഒക്കെയും പരന്നു: പി
ന്നെ അവർ പലവിധം വ്യാധി
കളാലും ദീനങ്ങളാലും ബാധിക്ക
പ്പെട്ട സകല രോഗികളെയും,
പിശാച ബാധിച്ചവരെയും ഭ്രാ
ന്തന്മാരെയും പക്ഷവാതക്കാരെ
യും അവന്റെ അടുക്കൽ കൊ
ണ്ടുവന്നു; അവരെ അവൻ
സൌഖ്യമാക്കി.

10. യെശാ. ൯: ൧, ൨. 11. യെശാ. ൪൨: ൭. ലൂ. ൨: ൩൨. 12. മൎക്കോ. ൧: ൧൪, ൧൫. 13. മത്താ. ൩: ൨. ൧൦: ൭. 14. മൎക്കോ. ൧: ൧൬, ൧൭, ൧൮. ലൂ. ൫: ൨. 15. യോഹ. ൧: ൪൨. 16. മൎക്കോ. ൧: ൧൭. ലൂ. ൫: ൧൦. 17. മൎക്കോ. ൧൦: ൨൮. ലൂ. ൧൮: ൨൮. 18. മൎക്കോ. ൧: ൧൯, ൨൦. ലൂ. ൫: ൧൦. 19. മത്താ. ൯: ൩൫. മൎക്കോ ൧: ൨൧, ൩൯. ലൂ. ൪: ൧൫, ൪൪. 20. മത്താ. ൨൪: ൧൪. മൎക്കോ. ൧: ൧൪. 21. മൎക്കോ. ൧: ൩൪.

൨൫ പിന്നെ ഗലിലെയായിൽനിന്നും, ദെക്കപ്പൊലീസിൽനിന്നും, യെറുശലേമിൽനിന്നും, യെഹൂദിയായിൽനിന്നും, യോർദാന്റെ അക്കരെയിൽനിന്നും, [22]വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു.

## ൫ അദ്ധ്യായം.

൧ ക്രിസ്തു മലയിൽ വെച്ചുള്ള പ്രസംഗത്തിൽ ഭാഗ്യവാന്മാർ ആരെന്നും. ൧൩ ഭൂലോകത്തിന ഉപ്പും വെളിച്ചവും ആരാകുന്നു എന്നും കാണിക്കുന്നതും. ൨൧ വേദപ്രമാണത്തെ വ്യാഖ്യാനപ്പെടുത്തുന്നതും.

എന്നാറെ അവൻ പുരുഷാരങ്ങളെ കാണ്കകൊണ്ടു ഒരു [1]മലയിലേക്ക കരേറിപ്പോയി; അവൻ ഇരുന്നപ്പോൾ അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്നു:

൨ അപ്പോൾ അവൻ തന്റെ വാ തുറന്ന, അവരെ പഠിപ്പിച്ചു, പറഞ്ഞു;

൩ [2] ആത്മാവിൽ ദരിദ്രതയുള്ളവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു.

൪ [3] ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ അവർ ആശ്വാസപ്പെടും.

൫ [4] സൌമ്യതയുള്ളവർ ഭാഗ്യവാന്മാർ. അതെന്തുകൊണ്ടെന്നാൽ [5] അവർ ഭൂമിയെ അവകാശമായനുഭവിക്കും.

൬ നീതിക്കു വിശന്ന ദാഹിക്കുന്നവർ ഭാഗ്യവാന്മാർ: [6] അതെന്തുകൊണ്ടെന്നാൽ അവർ തൃപ്തന്മാരാകും.

൭ കരുണയുള്ളവർ ഭാഗ്യവാന്മാർ: [7] അതെന്തുകൊണ്ടെന്നാൽ അവൎക്ക കരുണ ലഭിക്കും.

൮ [8] ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും.

൯ സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ [9] അവർ ദൈവത്തിന്റെ പുത്രന്മാരെന്ന വിളിക്കപ്പെടും.

൧൦ [10] നീതി നിമിത്തമായിട്ട പീഡിപ്പിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം അവരുടെ ആകുന്നു.

൧൧ [11] എന്റെ നിമിത്തമായിട്ട അവർ നിങ്ങളെ ധിക്കരിക്കയും, പീഡിപ്പിക്കയും, സകല വിധമായുള്ള ദുൎവ്വചനത്തെ നിങ്ങളുടെ നേരെ വ്യാജമായിട്ട പറകയും ചെയ്യുമ്പോൾ, [12] നിങ്ങൾ ഭാഗ്യവാന്മാർ ആകുന്നു.

22. മൎക്കൊ. ൩: ൭, ൮. 1. മൎക്കൊ. ൩: ൧൩. 2. സങ്കീ. ൩൪: ൧൮. സുഭാ. ൧൬: ൧൯. ൨൯: ൨൩. യെശ. ൫൭: ൧൫ ൬൬: ൨, 3. യെശ. ൬൧: ൨, ൩. ലൂ. ൬: ൨൧. യോഹ. ൧൬: ൨൦. ൨ കൊരി. ൧: ൭ അറി. ൨൧: ൪. 4. സങ്കീ ൩൭: ൧൧. 5. രോമ. ൪: ൧൩. 6. യെശ. ൫൫: ൧. ൬൫: ൧൩. 7. സങ്കീ ൪൧: ൧. മത്താ. ൬: ൧൪. മൎക്കൊ. ൧൧: ൨൫. ൨ തീമൊ. ൧. ൧൬. എബ്രാ. ൬: ൧൦. യാക്കൊ. ൨: ൧൩. 8. സങ്കീ. ൧൫: ൨. സങ്കീ. ൨൪: ൪. എബ്രാ. ൧൨; ൧൪. 9. ൧ കൊരി. ൧൩: ൧൨. ൧ യോഹ. ൩: ൨, ൩. 10. ൨ കൊരി ൪: ൧൭. ൨ തീമൊ. ൨: ൧൨. ൧ പേത്രൊ. ൩: ൧൪. 11. ൧ പേത്രൊ. ൪: ൧൪. 12. ലൂ. ൬: ൨൨.

൧൨ [13] നിങ്ങളുടെ പ്രതിഫലം
സ്വൎഗ്ഗത്തിൽ വളരെ ആകകൊ
ണ്ട, സന്തോഷിച്ച ആനന്ദിപ്പി
ൻ: എന്തകൊണ്ടെന്നാൽ [14] നിങ്ങ
ൾക്ക മുമ്പെ ഉള്ള ദീൎഘദൎശിമാരെ
അവർ ഇപ്രകാരം പീഡിപ്പിച്ചു.
൧൩ ¶ [15] നിങ്ങൾ ഭൂമിയുടെ
ഉപ്പാകുന്നു: എന്നാൽ ഉപ്പിന ര
സമില്ലാതെ പോയാൽ, ഏത
കൊണ്ട രസമുണ്ടാക്കപ്പെടും? അ
ത പുറത്ത കളയപ്പെടുവാനും, മ
നുഷ്യരാൽ ചവിട്ടപ്പെടുവാനും
അല്ലാതെ, പിന്നെ ഒന്നിന്നും
കൊള്ളരുത.
൧൪ [16] നിങ്ങൾ ഭൂലോകത്തി
ന പ്രകാശമാകുന്നു. ഒരു മലമേ
ൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ന
ഗരം മറഞ്ഞിരിപ്പാൻ കഴിയു
ന്നതല്ല.
൧൫ [17] ഒരു വിളക്കിനെ കൊ
ളുത്തി, ഒരു പറയിൻ കീഴിൽ
വെക്കമാറില്ല, വിളക്കതണ്ടിന്മേ
ൽ അത്രെ: അപ്പോൾ അത വീ
ട്ടിലുള്ളവൎക്ക എല്ലാവൎക്കും പ്രകാ
ശത്തെ കൊടുക്കുന്നു.
൧൬ ഇപ്രകാരം [18] മനുഷ്യർ
നിങ്ങളുടെ നല്ല പ്രവൃത്തികളെ
കാണേണ്ടുന്നതിന്നും, [19] സ്വൎഗ്ഗ
ത്തിലുള്ളവനായ നിങ്ങളുടെ പി
താവിനെ സ്തുതിക്കേണ്ടുന്നതിന്നും,
നിങ്ങളുടെ വെളിച്ചം അവരുടെ
മുമ്പിൽ ശോഭിക്കട്ടെ.
൧൭ ¶ [20] വേദപ്രമാണത്തെ
എങ്കിലും, ദീൎഘദൎശികളെ എങ്കി
ലും ഇല്ലായ്മചെയ്വാൻ ഞാൻ വ
ന്നിരിക്കുന്നു എന്ന നിങ്ങൾ നി
രൂപിക്കേണ്ടാ: ഇല്ലായ്മചെയ്വാന
ല്ല നിവൃത്തിയാക്കുവാനത്രെ ഞാ
ൻ വന്നിരിക്കുന്നത.
൧൮ [21] എന്തുകൊണ്ടെന്നാൽ
ആകാശവും ഭൂമിയും ഒഴിഞ്ഞു
പോകുന്നതു വരെ, സകലവും
ഉണ്ടാകുവോളത്തിന, വേദത്തി
ൽനിന്ന ഒരു പുള്ളി എങ്കിലും, ഒ
രു വിസൎഗ്ഗം എങ്കിലും ഒരു പ്ര
കാരത്തിലും ഒഴിഞ്ഞ പൊകയി
ല്ല എന്ന ഞാൻ സത്യമായിട്ട നി
ങ്ങളോട പറയുന്നു.
൧൯ [22] അതുകൊണ്ട ആരെ
ങ്കിലും ൟ ഏററവും ചെറിയ ക
ല്പനകളിൽ ഒന്നിനെ ലംഘിക്ക
യും, അപ്രകാരം മനുഷ്യരെ പ
ഠിപ്പിക്കയും ചെയ്താൽ, അവൻ
സ്വൎഗ്ഗരാജ്യത്തിൽ ഏററവും ചെ
റിയവൻ എന്ന വിളിക്കപ്പെടും:
എന്നാൽ ആരെങ്കിലും അപ്രകാ
രം ചെയ്കയും, പഠിപ്പിക്കയും
ചെയ്താൽ, അവൻ സ്വൎഗ്ഗരാജ്യ
ത്തിൽ വലിയവൻ എന്ന വിളി
ക്കപ്പെടും.
൨൦ എന്തുകൊണ്ടെന്നാൽ [23] ഉ
പാദ്ധ്യായന്മാരുടെയും പറിശന്മാ
രുടെയും നീതിയെക്കാൾ നിങ്ങ
ളുടെ നീതി വിശേഷിക്കുന്നില്ല

13. ലൂ. ൬: ൨൩. നടപ്പ. ൫: ൪൧. റോമ. ൫: ൩. യാക്കോ. ൧: ൨. ൧ പത്രോ ൪: ൧൩.
14. ൨നാളാ. ൩൬: ൧൬. നഹെമി. ൯: ൨൬. മത്താ. ൨൩: ൩൪, ൩൭. നടപ്പ. ൭:
൫൨. ൧ തെസ്സ ൨: ൧൫. 15. മൎക്കോ. ൯: ൫൦. ലൂ. ൧൪: ൩൪, ൩൫. 16. സുഭാ. ൪:
൧൮. ഫിലിപ്പി. ൨: ൧൫. 17. മൎക്കോ. ൪: ൨൧. ലൂ. ൮: ൧൬. ൧൧: ൩൩. 18. ൧ പ
ത്രോ. ൨: ൧൨. 19. യോഹ ൧൫: ൮. ൧ കോറി. ൧൪: ൨൫. 20. റോമ. ൩: ൩൧.
൧൦: ൪. ഗല. ൩: ൨൪. 21 ലൂ. ൧൬: ൧൭ 22 യാക്കോ. ൨: ൧൦. 23. റോമ. ൯:
൩൧. ൧൦: ൩.

എങ്കിൽ, നിങ്ങൾ ഒരു പ്രകാരത്തിലും സ്വൎഗ്ഗരാജ്യത്തിലേക്ക കടക്കയില്ല എന്ന, ഞാൻ നിങ്ങളോട പറയുന്നു.

൨൧ ¶ [24] നീ കുല ചെയ്യരുത എന്നും; ആരെങ്കിലും കുല ചെയ്താൽ അവൻ ന്യായവിധിക്ക ഹേതുവാകുമെന്നും പൂൎവന്മാരോട പറയപ്പെട്ടു എന്ന നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ;

൨൨ എന്നാൽ [25] തന്റെ സഹോദരനോട സംഗതികൂടാതെ കോപിക്കുന്നവനെല്ലാം ന്യായവിധിക്ക ഹേതുവാകുമെന്നും; ആരെങ്കിലും തന്റെ സഹോദരനോട II [26] വികൃതി, എന്ന പറഞ്ഞാൽ അവൻ വിസ്താരസഭെക്ക ഹേതുവാകുമെന്നും; എന്നാൽ ആരെങ്കിലും, ഭോഷാ, എന്ന പറഞ്ഞാൽ, അവൻ അഗ്നിനരകത്തിലേക്ക ഹേതുവാകുമെന്നും ഞാൻ നിങ്ങളോട പറയുന്നു.

൨൩ അതുകൊണ്ട [27] നീ ബലിപീഠത്തിന്റെ അരികത്തേക്ക നിന്റെ വഴിപാടിനെ കൊണ്ടുവന്ന, നിന്റെ സഹോദരന നിന്റെ നേരെ വല്ലതും ഉണ്ട എന്ന അവിടെ ഓൎക്കുന്നു എങ്കിൽ,

൨൪ [28] അവിടെ ബലിപീഠത്തിന മുമ്പാകെ നിന്റെ വഴിപാടിനെ വെച്ചും വെച്ച പോയി; മുമ്പെ നിന്റെ സഹോദരനോട യോജ്യതപ്പെടുക, പിന്നെ വന്ന നിന്റെ വഴിപാടിനെ കഴിക്ക.

൨൫ പ്രതിയോഗി വല്ലപ്പോഴും നിന്നെ വിധികൎത്താവിന്റെ പക്കൽ ഏല്പിക്കയും വിധികൎത്താവ നിന്നെ സേവകന്റെ പക്കൽ ഏല്പിക്കയും നീ കാരാഗ്രഹത്തിൽ ആക്കപ്പെടുകയും ചെയ്യാതെ ഇരിക്കേണ്ടുന്നതിന, നീ വേഗത്തിൽ [29] നിന്റെ പ്രതിയോഗിയോട കൂടെ വഴിയിൽ ഇരിക്കുമ്പോൾ, [30] അവനോട യോജ്യതപ്പെടുക.

൨൬ [അല്ലാഞ്ഞാൽ] നീ ഒടുക്കമുള്ള കാശവരെയും കൊടുത്ത തീരുവോളത്തിന, നീ അവിടെനിന്ന ഒരുപ്രകാരത്തിലും പുറപ്പെട്ടുവരികയില്ല, എന്ന ഞാൻ സത്യമായിട്ട നിന്നോട പറയുന്നു.

൨൭ ¶ [31] നീ വ്യഭിചാരം ചെയ്യരുത, എന്ന പൂൎവന്മാരോട പറയപ്പെട്ടു എന്ന നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ:

൨൮ എന്നാൽ ഞാൻ നിങ്ങളോട പറയുന്നു, [32] ഒരു സ്ത്രീയെ മോഹിപ്പാനായിക്കൊണ്ട അവളെ നോക്കുന്നവൻ എല്ലാം അവന്റെ ഹൃദയത്തിൽ അവളോട വ്യഭിചാരം ചെയ്തുകഴിഞ്ഞു.

൨൯ [33] പിന്നെ നിന്റെ വലത്ത കണ്ണ നിന്നെ വിരുദ്ധ

24. പുറപ്പാട. ൨൦: ൧൩. ൫ മോശ. ൫: ൧൭. 25. ൧ യോഹ ൩: ൧൫. ൨ ശമു. ൬: ൨൦. 26. യാക്കോ. ൨: ൨൦. 27. മത്താ. ൮: ൪. ൨൩: ൧൯. 28. യോബ. ൨൨: ൨൭. മത്താ. ൧൮: ൧൯. ൧ തീമോ. ൨: ൮. ൧ പത്രോ. ൩: ൭. 29. സങ്കീ. ൩൨: ൬. യെശാ. ൫൫: ൬. 30. സുഭാ. ൨൫: ൮. ലൂ. ൧൨: ൫൮, ൫൯. 31. പുറപ്പാട. ൨൦: ൧൪. ൫ മോശ. ൫: ൧൮. 32. യോബ. ൩൧: ൧. സുഭാ. ൬: ൨൫. ൧ മോശ. ൩൪: ൨. ൨ ശമു. ൧൧: ൨. 33. മത്താ. ൧൮: ൮, ൯. മൎക്കൊ. ൯: ൪൩, ൪൭.

പ്പെടുത്തുന്ന എങ്കിൽ, [34] അതിനെ
ചൂഴന്ന, നിങ്കൽനിന്ന കളക; നി
ന്റെ ശരീരം മുഴുവനും നരകത്തി
ലേക്ക തള്ളപ്പെടാതെ, നിന്റെ
അവയവങ്ങളിൽ ഒന്ന നശിച്ച
പോകുന്നത നിനക്ക പ്രയോജ
നം ആകുന്നുവല്ലൊ.

൩൦ നിന്റെ വലത്ത കൈ
നിന്നെ വിരുദ്ധപ്പെടുത്തുന്ന എ
ങ്കിൽ, അതിനെ ഛേദിച്ച, നിങ്ക
ൽനിന്ന കളക: നിന്റെ ശരീ
രം മുഴുവനും നരകത്തിലേക്ക ത
ള്ളപ്പെടാതെ, നിന്റെ അവയവ
ങ്ങളിൽ ഒന്ന നശിച്ചുപോകുന്ന
ത നിനക്ക പ്രയോജനം ആകു
ന്നുവല്ലൊ.

൩൧ ¶ പിന്നെ [35] ആരെങ്കി
ലും തന്റെ ഭാൎയ്യയെ ഉപേക്ഷി
ച്ചാൽ, അവൻ ഒരു ഉപേക്ഷണ
ച്ചീട്ട അവൾക്ക കൊടുക്കണം
എന്ന പറയപ്പെട്ടിരിക്കുന്നുവ
ല്ലൊ.

൩൨ എന്നാൽ [36] ആരെങ്കിലും,
വേശ്യാദോഷം ഹേതുവായിട്ട
അല്ലാതെ കണ്ട, തന്റെ ഭാൎയ്യ
യെ ഉപേക്ഷിച്ചാൽ, അവളെ
കൊണ്ട വ്യഭിചാരം ചെയ്യിക്കു
ന്നു എന്നും, ആരെങ്കിലും ഉപേ
ക്ഷിക്കപ്പെട്ടവളെ വിവാഹം ചെ
യ്താൽ, വ്യഭിചാരം ചെയ്യുന്നു
എന്നും ഞാൻ നിങ്ങളോട പറ
യുന്നു.

൩൩ ¶ പിന്നെയും [37] നീ കള്ള
സ്സത്യം ചെയ്യരുത എന്നും, [38] നി
ന്റെ സത്യങ്ങളെ കൎത്താവിന
ചെയ്യേണം എന്നും [39] പൂൎവന്മാ
രോട പറയപ്പെട്ടു എന്ന നിങ്ങ
ൾ കേട്ടിട്ടുണ്ടല്ലൊ;

൩൪ എന്നാൽ ഞാൻ നി
ങ്ങളോട പറയുന്നു, [40] സത്യംചെ
യ്കതന്നെ അരുത; സ്വൎഗ്ഗത്തെ
കൊണ്ട അരുത; [41] അത ദൈവ
ത്തിന്റെ സിംഹാസനമല്ലൊ ആ
കുന്നത:

൩൫ ഭൂമിയെകൊണ്ടുമരുത;
അത അവന്റെ പാദപീഠമല്ലൊ
ആകുന്നത; യെറുശലെമിനെ
കൊണ്ടുമരുത; [42] അത മഹാരാജാ
വിന്റെ നഗരമല്ലൊ ആകുന്ന
ത.

൩൬ നിന്റെ തലയെകൊ
ണ്ടും സത്യം ചെയ്യരുത; ഒരു
രോമത്തെയും വെളുത്തതൊ കറു
ത്തതൊ ആക്കുവാൻ നിനക്ക ക
ഴികയില്ലല്ലൊ.

൩൭ [43] എന്നാൽ നിങ്ങളുടെ
വാക്ക ഉവ്വ, ഉവ്വ, അല്ല, അല്ല,
എന്നിരിക്കട്ടെ: ഇവയിൽ അധി
കമുള്ളത ദോഷത്തിൽനിന്ന വ
രുന്നത ആകുന്നു.

൩൮ ¶ [44] കണ്ണിന പകരം ക
ണ്ണെന്നും, പല്ലിന പകരം പ
ല്ലെന്നും, പറയപ്പെട്ടു എന്ന നി
ങ്ങൾ കേട്ടിട്ടുണ്ടല്ലൊ.

34. മത്താ. ൧൮: ൮. രോമ. ൮: ൧൩. ൧ കോറി. ൯: ൨൭. കോലോ. ൩: ൫.
35. ൫ മോശ. ൨൪: ൧. യറമി. ൩: ൧. മത്താ. ൧൯: ൩. ഇത്യാദി. മൎക്കൊ. ൧൦: ൨. ഇത്യാദി.
36. മത്താ. ൧൯: ൯. ലൂ. ൧൬: ൧൮. രോമ. ൭: ൩. ൧ കോറി. ൭: ൧൦, ൧൧.
37. പുറപ്പാട. ൨൦: ൭. ലെവി. ൧൯: ൧൨. ൪ മോശ. ൩൦: ൨. ൫ മോശ. ൫: ൧൧.
38. ൫ മോശ. ൨൩: ൨൩. 39. മത്താ. ൨൩: ൧൬. 40. മത്താ. ൨൩: ൧൬, ൧൮, ൨൨. യാക്കോ. ൫: ൧൨. 41. യെശാ. ൬൬. ൧. 42. സങ്കീ. ൪൮: ൨. ൭൭: ൩ 43. കൊലൊ. ൪: ൬. യാക്കോ. ൫: ൧൨. 44. പുറപ്പാട. ൨൧: ൨൪. ലെവി. ൨൪: ൨൦. ൫ മോശ. ൧൯: ൨൧.

൩൯ എന്നാൽ ഞാൻ നി
ങ്ങളോട പറയുന്നു, [45] നിങ്ങൾ
ദോഷത്തോട നേരിടരുത: [46] ആ
രെങ്കിലും നിന്റെ വലത്തെ ക
വിളിൽ നിന്നെ അടിച്ചാൽ, അ
വന മറെറതും തിരിച്ചുകൊൾ
ക.
൪൰ നിന്നെ വ്യവഹാരത്തിന്ന
വിളിച്ചു, നിന്റെ കുപ്പായത്തെ
കൊണ്ടുപോകുവാൻ ആഗ്രഹി
ക്കുന്നവന, നിന്റെ വസ്ത്രത്തെ
യും കൂടെ വിട്ടുകൊൾക.
൪൧ [47] ആരെങ്കിലും ഒരു നാ
ഴികവഴി പോകുവാൻ നിന്നെ
ശാസിച്ചാൽ, രണ്ട അവനോട
കൂടെ പോക.
൪൨ നിന്നോട യാചിക്കുന്ന
വന കൊടുക്ക, [48] നിന്നോട ക
ടം വാങ്ങുവാൻ ആഗ്രഹിക്കുന്ന
വനിൽനിന്ന നീ മറഞ്ഞുകളക
യുമരുത.
൪൩ ¶ [49] നിന്റെ അയല്ക്കാ
രനെ സ്നേഹിക്കെണമെന്നും, [50]
നിന്റെ ശത്രുവിനെ പകെക്കെ
ണമെന്നും പറയപ്പെട്ടു എന്ന
നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ:
൪൪ എന്നാൽ ഞാൻ നിങ്ങ
ളോട പറയുന്നു, [51] നിങ്ങളുടെ ശ
ത്രുക്കളെ സ്നേഹിപ്പിൻ, നിങ്ങ
ളെ ശപിക്കുന്നവരെ അനുഗ്ര
ഹിപ്പിൻ, നിങ്ങളെ പകെക്കുന്ന
വൎക്ക ഗുണം ചെയ്യിൻ, [52] നിങ്ങ
ളെ ഉപദ്രവിക്കയും നിങ്ങളെ പീ
ഡിപ്പിക്കയും ചെയ്യുന്നവൎക്ക വേ
ണ്ടി പ്രാൎത്ഥിക്കയും ചെയ്യിൻ:
൪൫ നിങ്ങൾ സ്വൎഗ്ഗത്തിലു
ള്ളവനായ നിങ്ങളുടെ പിതാവി
ന്റെ മക്കളാകേണ്ടുന്നതിന ത
ന്നെ; [53] അതെന്തുകൊണ്ടെന്നാൽ
അവൻ ദോഷമുള്ളവരുടെ മേ
ലും ഗുണമുള്ളവരുടെ മേലും ത
ന്റെ സൂൎയ്യനെ ഉദിപ്പിക്കയും,
നീതിയുള്ളവരുടെ മേലും നീതി
യില്ലാത്തവരുടെ മേലും മഴ പെ
യ്യിക്കയും ചെയ്യുന്നു.
൪൬ [54] എന്തുകൊണ്ടെന്നാൽ
നിങ്ങളെ സ്നേഹിക്കുന്നവരെ നി
ങ്ങൾ സ്നേഹിച്ചാൽ, നിങ്ങൾക്ക
എന്ത പ്രതിഫലമുള്ളു? ചുങ്കക്കാ
രും അപ്രകാരം ചെയ്യുന്നില്ല
യൊ?
൪൭ നിങ്ങൾ നിങ്ങളുടെ സ
ഹോദരന്മാരെ മാത്രം സല്ക്കരി
ച്ചാൽ, നിങ്ങൾ വിശേഷമായി
ചെയ്യുന്നത എന്ത? ചുങ്കക്കാരും
അപ്രകാരം ചെയ്യുന്നില്ലയൊ?
൪൮ [55] അതുകൊണ്ട സ്വൎഗ്ഗ
ത്തിലുള്ളവനായ നിങ്ങളുടെ പി
താവ പൂൎണ്ണനായിരിക്കുന്നത
പോലെ [56] നിങ്ങളും പൂൎണ്ണന്മാരാ
കുവിൻ.

---

45. സുഭാ. ൨൦: ൨൨. ൨൪: ൨൯. ലൂ. ൬: ൨൯. റോമ. ൧൨: ൧൭, ൧൯. ൧ കോറി. ൬: ൭. ൧ തെസ്സ. ൫: ൧൫. ൧ പത്രോ. ൩: ൯. 46. യെശ. ൫൦: ൬. വിലാ. ൩: ൩൦. 47. മത്താ. ൨൭: ൩൨. മൎക്കോ. ൧൫: ൨൧. 48. ൫ മോശ. ൧൫: ൮, ൧൦. ലൂ. ൬: ൩൦, ൩൫. 49. ലേവി. ൧൯: ൧൮. 50. ൫ മോശ. ൨൩: ൬. സങ്കീ. ൪൧: ൧൦. 51. ലൂ. ൬: ൨൭, ൩൫. റോമ. ൧൨: ൧൪, ൨൦. 52. ലൂ. ൨൩: ൩൪. നടപ്പ. ൭: ൬൦. ൧ കോറി. ൪: ൧൨, ൧൩. ൧ പത്രോ. ൨: ൨൩. ൩: ൯. 53. യോബ. ൨൫: ൩. 54. ലൂ. ൬: ൩൨. 55. എഫെ. ൫: ൧. 56. ആദ്യ. ൧൭: ൧. ലേവി. ൧൧: ൪൪. ൧൯: ൨. ലൂ. ൬: ൩൬. കോലോ. ൧: ൨൮. യാക്കോ. ൧: ൪. ൧ പത്രോ. ൧: ൧൫, ൧൬.

## ൬ അദ്ധ്യായം.

൧ ഭിക്ഷ. ൫ പ്രാർത്ഥന. ൧൪ ക്ഷമ. ൧൬ ഉപവാസം. ൧൯ നിത്യനിക്ഷേപം. ൨൪ പ്രപഞ്ചവിചാരത്തിന വിരോധമായുള്ള സംഗതികൾ.

മനുഷ്യരാൽ കാണപ്പെടേണ്ടുന്നതിന, അവരുടെ മുമ്പാകെ നിങ്ങളുടെ [1] നീതിയെ ചെയ്യാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ അല്ലെങ്കിൽ സ്വർഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവിങ്കൽ നിങ്ങൾക്ക പ്രതിഫലമില്ല.

൨ അതുകൊണ്ട [2] നീ ധർമ്മം ചെയ്യുമ്പോൾ, കപടഭക്തിക്കാർ, തങ്ങൾ മനുഷ്യരാൽ സ്തുതിക്കപ്പെടുവാനായിക്കൊണ്ട, പള്ളികളിലും, തെരുവീഥികളിലും ചെയ്യുന്നതുപോലെ, നിന്റെ മുമ്പാകെ കുഴൽ വിളിപ്പിക്കരുത. അവർക്ക തങ്ങളുടെ പ്രതിഫലം കിട്ടിയിരിക്കുന്നു, എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൩ എന്നാൽ നീ ധർമ്മം ചെയ്യുമ്പോൾ, നിന്റെ ധർമ്മം രഹസ്യമായിരിപ്പാനായിട്ട, നിന്റെ വലത്ത കൈ ചെയ്യുന്നതിനെ നിന്റെ ഇടത്തകൈ അറിയരുത.

൪ എന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ താൻതന്നെ പരസ്യമായി [3] നിനക്ക പ്രതിഫലം തരും.

൫ ¶ പിന്നെ നീ പ്രാർത്ഥിക്കുമ്പോൾ, കപടഭക്തിക്കാരെന്നപോലെ ആകരുത: അതെന്തുകൊണ്ടെന്നാൽ അവർ മനുഷ്യരാൽ കാണപ്പെടുവാനായിട്ട, പള്ളികളിലും തെരുവീഥികളുടെ കോണുകളിലും നിന്നുകൊണ്ട പ്രാർത്ഥിപ്പാൻ പ്രിയപ്പെടുന്നു: അവർക്ക തങ്ങളുടെ പ്രതിഫലം കിട്ടിയിരിക്കുന്നു, എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൬ എന്നാൽ നീ പ്രാർത്ഥിക്കുമ്പോൾ, [4] നിന്റെ അറയിലേക്ക കടന്ന, നിന്റെ കതകിനെ അടെച്ച; രഹസ്യത്തിലുള്ളവനായ നിന്റെ പിതാവിനോട പ്രാർത്ഥിക്ക; എന്നാൽ രഹസ്യത്തിൽ കാണുന്നവനായ നിന്റെ പിതാവ പരസ്യമായി നിനക്ക പ്രതിഫലം തരും.

൭ എന്നാൽ നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ, അജ്ഞാനികൾ എന്നപോലെ [5] വ്യർത്ഥമായുള്ള വാക്കുകളെ പറയരുത: എന്തുകൊണ്ടെന്നാൽ [6] അവർ തങ്ങളുടെ അതിസംഭാഷണം കൊണ്ട കേൾക്കപ്പെട്ടവരാകും എന്ന നിരൂപിക്കുന്നു.

൮ അതുകൊണ്ട നിങ്ങൾ അവർക്ക സദൃശന്മാരാകരുത: എന്തുകൊണ്ടെന്നാൽ നിങ്ങൾ നിങ്ങളുടെ പിതാവിനോട ചോദിക്കുന്നതിന മുമ്പെ, നിങ്ങൾക്ക ഇന്നത ആവശ്യമാകുന്നു എന്ന അവൻ അറിയുന്നു.

൯ ആകയാൽ നിങ്ങൾ ഇപ്രകാരം പ്രാർത്ഥിപ്പിൻ: [7] ഞങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവേ, നിന്റെ നാമം പരിശുദ്ധമാക്കപ്പെടേണമെ.

1. ൫ മോശ. ൨൪: ൧൩. സങ്കീ. ൧൧൨: ൯. ദാനി. ൪: ൨൭. ൨ കോറി. ൯: ൯, ൧൦.
2. റോമ. ൧൨: ൮. 3. ലൂ. ൧൪: ൧൪. 4. ൨ രാജാ. ൪: ൩൩. 5. പ്രസംഗി. ൫: ൨.
6. ൧ രാജാ. ൧൮: ൨൬, ൨൯. 7. ലൂ. ൧൧: ൨. ഇത്യാദി.

൧൦ നിന്റെ രാജ്യം വരേ
ണമേ, [8] സ്വൎഗ്ഗത്തിലെ പോലെ
[9] ഭൂമിയിലും നിന്റെ ഇഷ്ടം ചെ
യ്യപ്പെടേണമെ.
൧൧ ഞങ്ങളുടെ [10] ദിനംപ്രതി
യുള്ള അപ്പം ഇന്ന ഞങ്ങൾക്ക
തരേണമെ.
൧൨ ഞങ്ങളുടെ നേരെ കു
റെറം ചെയ്യുന്നവരോട ഞങ്ങൾ
ക്ഷമിക്കുന്നതപോലെ, [11] ഞങ്ങ
ളുടെ കുററങ്ങളെ ഞങ്ങളോടും ക്ഷ
മിക്കേണമെ.
൧൩ [12] ഞങ്ങളെ പരീക്ഷയി
ലേക്ക അകപ്പെടുത്താതെ, [13] ഞ
ങ്ങളെ ദോഷത്തിൽനിന്ന രക്ഷി
ക്കയും ചെയ്യേണമെ; [14] രാജ്യ
വും, ശക്തിയും, മഹത്വവും എ
ന്നേക്കും നിനക്കുള്ളതല്ലൊ ആ
കുന്നത. ആമെൻ.
൧൪ [15] എന്തുകൊണ്ടെന്നാൽ
മനുഷ്യരോട അവരുടെ കുററങ്ങ
ളെ നിങ്ങൾ ക്ഷമിക്കുന്നു എങ്കി
ൽ, നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ
പിതാവ നിങ്ങളോടും ക്ഷമിക്കും.
൧൫ എന്നാൽ മനുഷ്യരോട
അവരുടെ കുററങ്ങളെ [16]നിങ്ങൾ
ക്ഷമിക്കുന്നില്ല എങ്കിൽ, നിങ്ങളു
ടെ പിതാവ നിങ്ങളുടെ കുററങ്ങ
ളെ നിങ്ങളോടും ക്ഷമിക്കയില്ല.
൧൬ അത്രയുമല്ല, [17] നിങ്ങൾ
ഉപോഷിക്കുമ്പോൾ, കപടഭക്തി
ക്കാർ എന്ന പോലെ മുഖവാട്ട
ത്തോടെ ഇരിക്കരുത: എന്തുകൊ
ണ്ടെന്നാൽ അവർ ഉപോഷിക്കു
ന്നവരായി മനുഷ്യൎക്ക കാണ
പ്പെടുവാനായിക്കൊണ്ട, അവർ
തങ്ങളുടെ മുഖങ്ങളെ വിരൂപമാ
ക്കുന്നു. അവൎക്ക തങ്ങളുടെ പ്രതി
ഫലം കിട്ടിയിരിക്കുന്നു, എന്ന
ഞാൻ സത്യമായിട്ട നിങ്ങളോട
പറയുന്നു.
൧൭ എന്നാൽ നീ ഉപോഷി
ക്കുമ്പോൾ, നീ ഉപോഷിക്കുന്ന
വനായി മനുഷ്യൎക്കല്ല, രഹസ്യ
ത്തിൽ ഇരിക്കുന്നവനായി നിന
ക്കുള്ള പിതാവിന തന്നെ കാണ
പ്പെടുവാനായിട്ട, [18] നിന്റെ തല
യിൽ തൈലം പൂശി, നിന്റെ മു
ഖത്തെ കഴുകുക:
൧൮ അപ്പോൾ രഹസ്യത്തിൽ
കാണുന്നവനായി നിനക്കുള്ള പി
താവ നിനക്ക പരസ്യമായി പ്ര
തിഫലം നൽകും.
൧൯ ¶ [19] ഭൂമിയിൽ നിങ്ങൾക്ക നി
ക്ഷേപങ്ങളെ കൂട്ടിവെക്കരുത, അ
വിടെ ഉറപ്പുഴുവും തുരുമ്പും കെടു
ക്കുന്നു, അവിടെ കള്ളന്മാർ തുര
ന്ന മോഷ്ടിക്കയും ചെയ്യുന്നു.
൨൦ എന്നാൽ [20]സ്വൎഗ്ഗത്തിൽ
നിങ്ങൾക്ക നിക്ഷേപങ്ങളെ കൂ
ട്ടിവെപ്പിൻ, അവിടെ ഉറപ്പുഴ
വെങ്കിലും തുരുമ്പെങ്കിലും കെടു
ക്കുന്നില്ല, അവിടെ കള്ളന്മാർ തു
രന്ന മോഷ്ടിക്കുന്നതുമില്ല.

---

8. സങ്കീ. ൧൦൩: ൨൦, ൨൧. 9. മത്താ. ൨൬: ൩൯, ൪൨. നടപ്പ. ൨൧: ൧൪. 10 യോബ. ൨൩: ൧൨. സുഭാ. ൩൦: ൮. 11: മത്താ. ൧൮: ൨൧. ഇത്യാദി. 12. മത്താ. ൨൬: ൪൧. ലൂ. ൨൨: ൪൦, ൪൬. ൧ കൊരി ൧൦: ൧൩. ൨ പത്രോ. ൨: ൯. അറി. ൩: ൧൦. 13. യോഹ. ൧൭: ൧൫. 14. ൧ നാള. ൨൯: ൧൧. 15. മൎക്കൊ. ൧൧: ൨൫, ൨൬. എഫെ ൪: ൩൨. കൊലൊ. ൩: ൧൩. 16. മത്താ. ൧൮: ൩൫. യാക്കോ, ൨: ൧൩. 17. യെശാ. ൫൮: ൫ 18. രൂഥ. ൩: ൩. ദാനി. ൧൦: ൩. 19. സുഭാ. ൨൩: ൪. ൧ തിമൊ. ൬: ൧൭. എബ്രാ. ൧൩: ൫. യാക്കോ ൫: ൧. ഇത്യാദി. 20. മത്താ. ൧൯: ൨൧. ലൂ. ൧൨: ൩൩, ൩൪. ൧ തിമൊ. ൬: ൧൯. ൧ പത്രോ. ൧: ൪.

൨൧ എന്തുകൊണ്ടെന്നാൽ നി
ങ്ങളുടെ നിക്ഷെപം എവിടെ ഇ
രിക്കുന്നുവൊ, അവിടെ നിങ്ങളു
ടെ ഹൃദയവും ഇരിക്കും.
൨൨ ¶ [20] ശരീരത്തിന്റെ വെ
ളിച്ചം കണ്ണു ആകുന്നു: അതുകൊ
ണ്ട നിന്റെ കണ്ണു നിൎമ്മലമാകു
ന്നു എങ്കിൽ, നിന്റെ ശരീരം മുഴു
വനും വെളിച്ചമാക്കപ്പെട്ടതാകും.
൨൩ എന്നാൽ നിന്റെ ക
ണ്ണു ദോഷമുള്ളതാകുന്നു എങ്കിൽ,
നിന്റെ ശരീരം മുഴുവനും ഇരു
ട്ടുള്ളതാകുന്നു. അതുകൊണ്ട നി
ങ്കലുള്ള വെളിച്ചം ഇരുളാകുന്നു
എങ്കിൽ, ആ ഇരുൾ എത്ര വലി
യത.
൨൪ ¶ [21] ഒരുത്തനും രണ്ട യ
ജമാനന്മാരെ സേവിപ്പാൻ ക
ഴികയില്ല; എന്തുകൊണ്ടെന്നാൽ
അവൻ ഒരുത്തനെ പകെച്ച മ
റവനെ സ്നേഹിക്കും, അല്ലെങ്കി
ൽ ഒരുത്തനോട ചേൎന്ന, മററവ
നെ നിന്ദിക്കും [22] നിങ്ങൾക്ക ദൈ
വത്തെയും ധനത്തെയും സേവി
പ്പാൻ കഴികയില്ല.
൨൫ അതുകൊണ്ട ഞാൻ
നിങ്ങളോട പറയുന്നു, നിങ്ങൾ
എന്ത ഭക്ഷിക്കേണ്ടു എന്നൊ എ
ന്ത കുടിക്കേണ്ടു എന്നൊ നിങ്ങ
ളുടെ ജീവനെ കുറിച്ചെങ്കിലും, എ
ന്ത ഉടുക്കേണ്ടു എന്ന നിങ്ങളുടെ
ശരീരത്തെ കുറിച്ചെങ്കിലും, [23] വി
ചാരപ്പെടരുത. ഭക്ഷണത്തെ
ക്കാൾ ജീവനും ഉടുപ്പിനെക്കാൾ
ശരീരവും വിശേഷമല്ലയൊ?
൨൬ [24] ആകാശത്തിലുള്ള പ
ക്ഷികളെ നോക്കുവിൻ: അവ
വിതെക്കുന്നില്ല, കൊയ്യുന്നതുമി
ല്ല, കളപ്പുരയിൽ കൂട്ടി വെക്കുന്ന
തുമില്ല, എന്നാലും നിങ്ങളുടെ സ്വ
ൎഗ്ഗസ്ഥനായ പിതാവ അവയെ
പുലൎത്തുന്നു, അവയെക്കാൾ നി
ങ്ങൾ ഏറ വിശേഷപ്പെട്ടവര
ല്ലയൊ?
൨൭ പിന്നെ വിചാരപ്പെടു
ന്നതിനാൽ തന്റെ ശരീര അള
വിൽ ഒരു മുളം കൂടെ കൂട്ടുവാൻ നി
ങ്ങളിൽ ആൎക്ക കഴിയും?
൨൮ പിന്നെയും ഉടുപ്പിനെ
കുറിച്ച നിങ്ങൾ എന്തിന വി
ചാരപ്പെടുന്നു? പറമ്പിലുള്ള പു
ഷ്പങ്ങൾ എങ്ങിനെ വളരുന്നു എ
ന്ന വിചാരിപ്പിൻ; അവ അ
ദ്ധ്വാനപ്പെടുന്നതുമില്ല, നൂല്ക്കുന്ന
തുമില്ല;
൨൯ എന്നാൽ ശലോമോൻ ത
ന്നെയും തന്റെ സൎവ്വമഹത്വത്തി
ലും അവയിൽ ഒന്നുപോലെ അ
ലങ്കരിക്കപ്പെട്ടില്ല എന്ന ഞാൻ
നിങ്ങളോട പറയുന്നു.
൩൦ ആയതുകൊണ്ട ഇന്ന
ഇരിക്കുന്നതും, നാളെ അടുപ്പിൽ
ഇടപ്പെടുന്നതുമായിട്ടുള്ള പറമ്പി
ലെ പുല്ല ദൈവം ഇപ്രകാരം
ഉടുപ്പിക്കുന്നു എങ്കിൽ അല്പ വി
ശ്വാസികളെ, നിങ്ങളെ എത്ര അ
ധികം?
൩൧ അതുകൊണ്ട നാം എന്ത

20. ലൂ. ൧൨: ൩൩, ൩൪. 21. ലൂ. ൧൧: ൩൪. 22. ഗലാ. ൧: ൧൦. ൧തിമൊ. ൬: ൧൭. യക്കോ. ൪: ൪. ൧യോഹ. ൨: ൧൫ 23. സങ്കീ. ൫൫: ൨൨. ലൂ. ൧൨: ൨൨, ൨൩. ഫിലി. ൪: ൬. ൧പേത്രാ. ൫: ൭. 24. യോബ. ൩൮: ൪൧. സങ്കീ. ൧൪൭: ൯. ലൂ. ൧൨: ൨൪.

ഭക്ഷിക്കേണ്ടു എന്നൊ നാം എന്ത കുടിക്കേണ്ടു എന്നൊ നാം എന്ത ഉടുക്കേണ്ടു എന്നൊ നിങ്ങൾ പറഞ്ഞ വിചാരപ്പെടരുത.

൩൨ (ഈ വസ്തുക്കളെ ഒക്കെയും അജ്ഞാനികൾ അന്വേഷിക്കുന്നുവല്ലൊ:) എന്തെന്നാൽ ഈ വസ്തുക്കൾ ഒക്കെയും നിങ്ങൾക്ക ആവശ്യമാകുന്നു എന്ന നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ അറിഞ്ഞിരിക്കുന്നു.

൩൩ [25] എന്നാൽ മുമ്പെ ദൈവത്തിന്റെ രാജ്യത്തെയും, അവന്റെ നീതിയെയും അന്വേഷിപ്പിൻ: അപ്പോൾ ഈ വസ്തുക്കൾ ഒക്കെയും നിങ്ങൾക്ക കൂടെ നൽകപ്പെടും.

൩൪ ആകയാൽ നാളേക്ക വേണ്ടി വിചാരപ്പെടാതെ ഇരിപ്പിൻ, എന്തുകൊണ്ടെന്നാൽ നാളെ എന്നത തന്റെ കാൎയ്യങ്ങൾക്ക വേണ്ടി വിചാരപ്പെട്ടുകൊള്ളും. അതാത ദിവസത്തേക്ക അതാതിന്റെ കഷ്ടത മതി.

## ൭ അദ്ധ്യായം.

൧ ക്രിസ്തു സാഹസ ബുദ്ധിയെ ആക്ഷേപിക്കയും. ൬ ദൈവകാൎയ്യങ്ങളിൽ വിവേകം വേണമെന്ന കാണിക്കയും. ൭ പ്രാൎത്ഥനെക്കും ൧൩ ഇടുക്കുവാതിലിൽ കൂടി അകത്ത പോകെണമെന്നും. ൧൫ കള്ള ദീൎഘദൎശിമാരെ കരുതിക്കൊള്ളെണമെന്നും. ൨൧ വചനം കേൾക്കുന്നവരായി മാത്രമല്ല പ്രമാണിക്കുന്നവരായി ഇരിക്കെണം എന്നും ബുദ്ധി ഉപദേശിക്കയും ചെയ്യു പ്രസംഗം നിറുത്തുന്നത.

നിങ്ങൾ വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട, [1] വിധിക്കരുത.

൨ എന്തുകൊണ്ടെന്നാൽ നിങ്ങൾ വിധിക്കുന്ന വിധിയാൽ തന്നെ നിങ്ങൾ വിധിക്കപ്പെടും: [2] നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്ക തിരികെ അളക്കപ്പെടുകയും ചെയ്യും.

൩ [3] പിന്നെയും നീ നിന്റെ കണ്ണിലുള്ള കോൽ വിചാരിക്കാതെ നിന്റെ സഹോദരന്റെ കണ്ണിലുള്ള കരട എന്തുകൊണ്ട നോക്കുന്നു?

൪ അല്ലെങ്കിൽ നീ നിന്റെ സഹോദരനോട, ഞാൻ നിന്റെ കണ്ണിൽനിന്ന കരട എടുത്തുകളവാൻ സമ്മതിക്ക എന്ന എങ്ങിനെ പറയും? കണ്ടാലും ഒരു കോൽ നിന്റെ കണ്ണിൽ ഉണ്ടല്ലൊ.

൫ കപടഭക്തിക്കാരാ, മുമ്പെ നിന്റെ കണ്ണിൽനിന്ന കോൽ എടുത്തുകളക; അപ്പോൾ നിന്റെ സഹോദരന്റെ കണ്ണിൽനിന്ന കരട എടുത്തുകളവാൻ നീ തെളിവായി കാണുകയും ചെയ്യും.

൬ [4] നിങ്ങൾ ശുദ്ധമുള്ളതിനെ നായിക്കൾക്ക കൊടുക്കരുത, നിങ്ങളുടെ മുത്തുകളെ പന്നികളുടെ മുമ്പിൽ ഇടുകയും അരുത, അവർ തങ്ങളുടെ കാലുകൾ കൊണ്ട അവയെ ചവിട്ടുകയും,

25. ൧ രാജാ. ൩: ൧൩. സങ്കീ. ൩൭: ൨൫. മർക്കോ. ൧൦: ൩൦. ലൂ. ൧൨: ൩൧. ൧ തിമോ. ൪: ൮.

1. ലൂ. ൬: ൩൭. റോമ. ൨: ൧. ൧൪: ൩, ൪, ൧൦, ൧൩. ൧ കോറി. ൪: ൩, ൫. യാക്കോ. ൪: ൧൧, ൧൨. 2. മർക്കോ. ൪: ൨൪. ലൂ. ൬: ൩൮. 3. ലൂ. ൬: ൪൧, ൪൨. 4. സുഭാ. ൯: ൭, ൮. ൨൩: ൯. നടപ്പ. ൧൩: ൪൫, ൪൬.

തിരിഞ്ഞ നിങ്ങളെ ചീന്തിക്കളകയും ചെയ്യാതെ ഇരിക്കേണ്ടുന്നതിന ആകുന്നു.

൭ ¶ [5] ചോദിപ്പിൻ, നിങ്ങൾക്ക തരപ്പെടും; അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, നിങ്ങൾക്ക തുറക്കപ്പെടുകയും ചെയ്യും.

൮ [6] എന്തുകൊണ്ടെന്നാൽ ചോദിക്കുന്നവന എല്ലാവനും കിട്ടുന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവന തുറക്കപ്പെടുകയും ചെയ്യും.

൯ [7] അല്ലെങ്കിൽ നിങ്ങളിൽ യാതൊരു മനുഷ്യൻ എങ്കിലും, തന്റെ പുത്രൻ തന്നോട അപ്പം ചോദിച്ചാൽ, അവന ഒരു കല്ല കൊടുക്കുമൊ?

൧൦ അല്ലെങ്കിൽ അവൻ ഒരു മീൻ ചോദിച്ചാൽ, അവൻ അവന ഒരു സൎപ്പം കൊടുക്കുമൊ?

൧൧ അതുകൊണ്ട [8] ദോഷികളാകുന്ന നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ, സ്വൎഗ്ഗത്തിലിരിക്കുന്നവനായ നിങ്ങളുടെ പിതാവ തന്നോട ചോദിക്കുന്നവൎക്ക നന്മകളെ എത്ര അധികം കൊടുക്കും?

൧൨ [9] ആകയാൽ മനുഷ്യർ നിങ്ങൾക്ക ഏതെല്ലാം കാൎയ്യങ്ങളെ ചെയ്യെണമെന്ന നിങ്ങൾ ഇച്ശിക്കുന്നുവൊ, അപ്രകാരം തന്നെ നിങ്ങളും അവൎക്ക ചെയ്വിൻ: എന്തെന്നാൽ [10] ഇത വേദപ്രമാണവും ദീൎഘദൎശികളും ആകുന്നു.

൧൩ ¶ [11] ഇടുക്കവാതിലിൽ കൂടി അകത്ത കടപ്പിൻ: എന്തുകൊണ്ടെന്നാൽ നാശത്തിലേക്ക പോകുന്ന വാതിൽ വീതിയുള്ളതും, വഴി വിസ്താരമുള്ളതും ആകുന്നു, അതിൽ കൂടി പ്രവേശിക്കുന്നവരും പലർ ആകുന്നു.

൧൪ എന്തുകൊണ്ടെന്നാൽ ജീവങ്കലേക്ക പോകുന്ന വാതിൽ ഇടുക്കമുള്ളതും വഴി വിസ്താരം കുറഞ്ഞതും ആകുന്നു, അതിനെ കണ്ടെത്തുന്നവരും ചുരുക്കമാകുന്നു.

൧൫ [12] കള്ള ദീൎഘദൎശിമാരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ, [13] അവർ ആടുകളുടെ ഉടുപ്പുകളോടെ നിങ്ങളുടെ അടുക്കൽ വരുന്നു, ഉള്ളിൽ അവർ [14] ബുഭുക്ഷയുള്ള ഓനായ്ക്കൾ അത്രെ ആകുന്നത.

൧൬ [15] നിങ്ങൾ അവരുടെ ഫലങ്ങളാൽ അവരെ അറിയും.

---

5. മത്താ. ൨൧: ൨൨. മക്കൊ. ൧൧: ൨൪. ലൂ. ൧൧: ൯, ൧൦. ൧൮: ൧. യോഹ. ൧൪: ൧൩. ൧൫: ൭. ൧൬: ൨൩, ൨൪. യാക്കോ. ൧: ൫, ൬. ൧ യോഹ. ൩: ൨൨. ൫: ൧൪, ൧൫. 6. സുഭാ. ൮: ൧൭. യറമി. ൨൯: ൧൨, ൧൩. 7. ലൂ. ൧൧: ൧൧, ൧൨, ൧൩. 8. ആദ്യ. ൬: ൫. ൮: ൨൧. 9. ലൂ. ൬: ൩൧. 10. ലേവി. ൧൯: ൧൮. മത്താ. ൨൨: ൪൦. റോമ. ൧൩: ൮, ൯, ൧൦. ഗലാ ൫: ൧൪. ൧ തിമൊ. ൧: ൫. 11. ലൂ. ൧൩: ൨൪. 12. ൫ മോശ. ൧൩: ൩. യറമി. ൨൩: ൧൬. മത്താ. ൨൪: ൪, ൫, ൧൧, ൨൪. മക്കൊ. ൧൩: ൨൨. റോമ. ൧൬: ൧൭, ൧൮. എഫേ. ൫: ൬. കൊലൊ. ൨: ൮. ൨ പത്രൊ. ൨: ൧, ൨, ൩. ൧ യോഹ. ൪: ൧. 13. മീഖ. ൩: ൫. ൨ തിമൊ. ൩: ൫. 14. നടപ്പ. ൨൦: ൨൯, ൩൦. 15. വാക്യം ൨൦. മത്താ. ൧൨: ൩൩.

[16] മുള്ളുകളിൽനിന്ന മുന്തിരിങ്ങാ
പ്പഴങ്ങളെയും, ഞെരിഞ്ഞിൽ മു
ള്ളുകളിൽനിന്ന അത്തിപ്പഴങ്ങളെ
യും പറിക്കുമാറുണ്ടൊ ?

൧൭ അപ്രകാരം തന്നെ [17] ന
ല്ല വൃക്ഷം ഒക്കെയും നല്ല ഫല
ങ്ങളെ തരുന്നു ; എന്നാൽ ആകാ
ത്ത വൃക്ഷം ആകാത്ത ഫലങ്ങ
ളെ തരുന്നു.

൧൮ നല്ല വൃക്ഷത്തിന ആ
കാത്ത ഫലങ്ങളെ തരുവാനും,
ആകാത്ത വൃക്ഷത്തിന നല്ല
ഫലങ്ങളെ തരുവാനും കഴിക
യില്ല.

൧൯ [18] നല്ല ഫലങ്ങളെ തരാ
ത്ത വൃക്ഷം എല്ലാം വെട്ടപ്പെട്ടു,
അഗ്നിയിൽ ഇടപ്പെടുന്നു.

൨൦ അതുകൊണ്ട നിങ്ങൾ
അവരുടെ ഫലങ്ങളാൽ അവരെ
അറിയും.

൨൧ ¶ എന്നോട, [19]കൎത്താവേ,
കൎത്താവേ, എന്ന പറയുന്നവൻ
എല്ലാം സ്വൎഗ്ഗരാജ്യത്തിലേക്ക കട
ക്കയില്ല: സ്വൎഗ്ഗത്തിലിരിക്കുന്ന
വനായ എന്റെ പിതാവിന്റെ
ഇഷ്ടം ചെയ്യുന്നവനത്രെ.

൨൨ ആ നാളിൽ പലരും
എന്നോട, കൎത്താവേ, കൎത്താ
വേ, ഞങ്ങൾ നിന്റെ നാമത്തിൽ
[20] ദീൎഘദൎശനം പറകയും, നി
ന്റെ നാമത്തിൽ പിശാചുക
ളെ പുറത്താക്കുകയും ; നിന്റെ
നാമത്തിൽ വളരെ അത്ഭുതങ്ങ
ളെ ചെയ്കയും ചെയ്തിട്ടില്ലയൊ ?
എന്ന പറയും.

൨൩ അപ്പോൾ, [21] ഞാൻ ഒരു
നാളും നിങ്ങളെ അറിഞ്ഞിട്ടില്ല :
അക്രമം പ്രവൃത്തിക്കുന്നവരെ, എ
ങ്കൽനിന്ന പോകുവിൻ, [22] എന്ന
ഞാൻ അവരോട തീൎത്ത പറക
യും ചെയ്യും.

൨൪ ¶ അതുകൊണ്ട ആരെ
ങ്കിലും [23] എന്റെ ൟ വചനങ്ങ
ളെ കേട്ട അവയെ പ്രമാണി
ക്കുന്നു എങ്കിൽ, അവനെ ഞാൻ
തന്റെ വീട ഒരു പാറയിന്മേൽ
പണിചെയ്ത ബുദ്ധിയുള്ള മനു
ഷ്യനോട സദൃശനാക്കും.

൨൫ മഴ പെയ്തു വലിയ വെ
ള്ളങ്ങളും വന്ന, കാറ്റുകളും അടി
ച്ചു, ആ വീട്ടിന്മേൽ അലെച്ചു ;
എന്നാറെയും അത വീണില്ല :
എന്തുകൊണ്ടെന്നാൽ അത ഒരു
പാറയിന്മേൽ സ്ഥാപിക്കപ്പെട്ടിരു
ന്നു.

൨൬ പിന്നെ എന്റെ ൟ
വചനങ്ങളെ കേട്ട അവയെ
പ്രമാണിക്കാതെ ഇരിക്കുന്നവൻ
എല്ലാം തന്റെ വീട മണലി
ന്മേൽ പണിചെയ്ത ഭോഷനാ
യ മനുഷ്യനോട സദൃശനാക്ക
പ്പെടും :

൨൭ മഴ പെയ്തു, വലിയ വെ
ള്ളങ്ങളും വന്ന കാറ്റുകളും അടി
ച്ചു, ആ വീട്ടിന്മേൽ അലെച്ചു ;
അത വീഴുകയും ചെയ്തു: അതി

16. ലൂ. ൬: ൪൩, ൪൪. 17. യറമി. ൧൧: ൧൯. മത്താ. ൧൨: ൩൩. 18. മത്താ. ൩: ൧൦. ലൂ. ൩: ൯. യോഹ. ൧൫: ൨, ൬. 19. ഹോശെ. ൮: ൨. മത്താ. ൨൫: ൧൧, ൧൨. ലൂ. ൬: ൪൬. ൧൩: ൨൫. നടപ്പ ൧൯: ൧൩. റോമ. ൨: ൧൩. യാക്കോ. ൧: ൨൨. 20. ൪മോശ. ൨൪: ൪. യോഹ. ൧൧: ൫൧. ൧ കോരി. ൧൩: ൨. 21. മത്താ. ൨൫: ൧൨. ലൂ. ൧൩: ൨൫, ൨൭. ൨ തിമൊ. ൨: ൧൯. 22. സങ്കീ. ൬: ൮. ൩൯: ൮. മത്താ. ൨൫: ൪൧. 23. ലൂ. ൬: ൪൭.

ന്റെ വീഴ്ചയും വലിയത ആയിരുന്നു.

൨൮ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, യേശു ൟ വചനങ്ങളെ പറഞ്ഞ അവസാനിച്ചതിന്റെ ശേഷം, [24] ജനങ്ങൾ അവന്റെ ഉപദേശത്തിൽ ആശ്ചൎയ്യപ്പെട്ടു:

൨൯ [25] എന്തുകൊണ്ടെന്നാൽ അവൻ അവരെ പഠിപ്പിച്ചത ഉപാദ്ധ്യായന്മാരെ പോലെ അല്ല, അധികാരമുള്ളവനെ പോലെ ആയിരുന്നു.

## ൮ അദ്ധ്യായം.

൧ ക്രിസ്തു കുഷ്ഠരോഗിയെ സ്വസ്ഥനാക്കുന്നത. ൫ ശതാധിപന്റെ ഭൃത്യനെയും. ൧൪ പത്രോസിന്റെ ഭാൎയ്യയുടെ അമ്മയെയും. ൧൬ മററും പല രോഗികളെയും സ്വസ്ഥമാക്കുന്നത. ൧൮ തന്നെ പിന്തുടരുവാനുള്ള പ്രകാരം കാട്ടുന്നത. ൨൩ കടലിൽ പെരുങ്കാററിനെ ശമിപ്പിക്കുന്നത. ൨൮ രണ്ടപേരിൽനിന്ന പിശാചുകളെ പുറത്താക്കിക്കളയുന്നത. ൩൧ അവ പന്നിക്കൂട്ടത്തിലേക്ക പൊയ്ക്കൊൾവാൻ സമ്മതിക്കയും ചെയ്യുന്നത.

പിന്നെ അവൻ മലയിൽനിന്ന ഇറങ്ങി വരുമ്പോൾ, വളരെ പുരുഷാരങ്ങൾ അവന്റെ പിന്നാലെ ചെന്നു.

൨ [1] അപ്പോൾ, കണ്ടാലും, ഒരു കുഷ്ഠരോഗി വന്ന, അവനെ വന്ദിച്ച, കൎത്താവെ, നിനക്ക മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ നിനക്ക കഴിയും എന്ന പറഞ്ഞു.

൩ എന്നാറെ യേശു തന്റെ കൈ നീട്ടി, അവനെ തൊട്ടു, എനിക്ക മനസ്സുണ്ട, നീ ശുദ്ധനായിവരിക എന്ന പറഞ്ഞു. ഉടനെ അവന്റെ കുഷ്ഠരോഗം ശുദ്ധമാകയും ചെയ്തു.

൪ പിന്നെ യേശു അവനോട, [2] നോക്ക നീ ഇതിനെ ഒരുത്തനോടും പറയരുത ; എന്നാൽ നീ ചെന്ന, ആചാൎയ്യന നിന്നെ തന്നെ കാണിച്ച, അവൎക്ക സാക്ഷിയായിട്ട [3] മോശ കല്പിച്ചിട്ടുള്ള വഴിപാട കഴിക്ക എന്ന പറഞ്ഞു.

൫ ¶ [4] പിന്നെ യേശു കപ്പൎന്നഹോമിലേക്ക കടന്നപ്പോൾ, ഒരു ശതാധിപൻ അവന്റെ അടുക്കൽ വന്ന, അവനോട അപേക്ഷിച്ച,

൬ കൎത്താവെ, എന്റെ വേലക്കാരൻ പക്ഷവാതം പിടിച്ച മഹാ വേദനപ്പെട്ട, വീട്ടിൽ കിടക്കുന്നു എന്ന പറഞ്ഞു.

൭ എന്നാറെ യേശു അവനോട, ഞാൻ വന്ന, അവനെ സൌഖ്യമാക്കും എന്ന പറയുന്നു.

൮ ശതാധിപൻ ഉത്തരമായിട്ട കൎത്താവെ, നീ എന്റെ പുരെക്കകത്ത വരുവാൻ ഞാൻ [5] യോഗ്യനല്ല : എന്നാൽ നീ ഒരു വചനം മാത്രം പറക, [6] അപ്പോൾ എന്റെ വേലക്കാരൻ സൌഖ്യമാക്കപ്പെടും.

---

24. മത്താ. ൧൩: ൫൪. മൎക്കോ. ൧: ൨൨. ൬: ൨. ലൂ. ൪: ൩൨. 25. യോഹ. ൭: ൪൬.
1. മൎക്കോ. ൧: ൪൦. ലൂ. ൫: ൧൨. 2. മത്താ. ൯: ൩൦. ൧൨: ൧൬. ൧൭: ൯. മൎക്കോ. ൫: ൪൩. 3. ലേവി. ൧൪: ൩, ൪, ൧൦. ലൂ ൫: ൧൪. 4. ലൂ. ൭: ൧. 5. ലൂ. ൧൫: ൧൯: ൨൧. 6. സങ്കീ. ൧൦൭: ൨൦.

ൻ എന്തുകൊണ്ടെന്നാൽ ഞാ
നും അധികാരത്തിൻ കീഴുള്ള ഒ
രു മനുഷ്യൻ ആകുന്നു: എ
ന്റെ കീഴിൽ പട്ടാളക്കാരും ഉണ്ടു:
ഞാൻ ഇവനോട, പോക എന്ന
പറയുന്നു, അവൻ പോകുന്നു,
ഞാൻ മറെറാരുത്തനോട വരിക
എന്ന പറയുന്നു, അവൻ വരു
ന്നു; ഞാൻ എന്റെ വേലക്കാര
നോട, ഇതു ചെയ്ക എന്ന പറ
യുന്നു, അവൻ അതു ചെയ്യുന്നു
എന്ന പറഞ്ഞു.
൧൦ യേശു ഇതു കേട്ടാറെ,
ആശ്ചൎയ്യപ്പെട്ടു, പിന്നാലെ വ
രുന്നവരോട, ഞാൻ ഇപ്രകാര
മുള്ള വിശ്വാസത്തെ ഇസ്രായേ
ലിലും കണ്ടിട്ടില്ല എന്ന ഞാൻ
സത്യമായിട്ട നിങ്ങളോട പറയു
ന്നു.
൧൧ പിന്നെയും ഞാൻ നി
ങ്ങളോട പറയുന്നു, [7] പലർ കി
ഴക്കുനിന്നും പടിഞ്ഞാറുനിന്നും
വന്ന, അബ്രഹാമിനോടും, ഇ
സ്ഹാക്കിനോടും, യാക്കോബിനോ
ടും കൂടെ സ്വൎഗ്ഗരാജ്യത്തിൽ ഇരി
ക്കും.
൧൨ [8] രാജ്യത്തിലെ പുത്രന്മാർ
[9] ഏററം പുറത്തുള്ള ഇരുളിലേക്ക
തള്ളപ്പെടും താനും: അവിടെ കര
ച്ചിലും പല്ലുകടിയും ഉണ്ടാകും എ
ന്ന പറഞ്ഞു.
൧൩ പിന്നെ യേശു ശതാ
ധിപനോട, നീ പൊയ്ക്കൊൾക;
നീ വിശ്വസിച്ചപ്രകാരം നി
നക്ക ഭവിക്കട്ടെ എന്ന പറഞ്ഞു.
ആ നാഴികയിൽ തന്നെ അവ
ന്റെ വേലക്കാരൻ സൌഖ്യവാ
നാകയും ചെയ്തു.
൧൪ [10] പിന്നെ യേശു പ
ത്രോസിന്റെ വീട്ടിലേക്ക വന്ന,
[11] അവന്റെ ഭാൎയ്യയുടെ അമ്മ
ജ്വരമായിട്ട കിടക്കുന്നതു കണ്ടു.
൧൫ എന്നാറെ അവൻ അ
വളുടെ കയ്യെ തൊട്ടു, ജ്വരവും
അവളെ വിട്ടുമാറി: അവൾ എഴു
നീററ, അവൎക്ക ശുശ്രൂഷ ചെ
യ്കയും ചെയ്തു.
൧൬ ¶ [12] പിന്നെ സന്ധ്യയാ
യപ്പോൾ, പിശാച ബാധിച്ചിട്ടു
ള്ള പലരെയും അവർ അവ
ന്റെ അടുക്കൽ കൊണ്ടുവന്നു.
൧൭ അവൻ ആത്മാക്കളെ
വചനത്താൽ പുറത്താക്കി, രോ
ഗികളെ എല്ലാം സൌഖ്യമാക്കി:
അത [13] അവൻ തന്നെ നമ്മുടെ
ബലഹീനങ്ങളെ ഏററ, നമ്മു
ടെ രോഗങ്ങളെ ചുമന്നു എന്ന
ഏശായാ ദീൎഘദൎശിയാൽ ചൊ
ല്ലപ്പെട്ടത നിവൃത്തിയാകേണ്ടുന്ന
തിന ആയിരുന്നു:
൧൮ ¶ പിന്നെ യേശു ത
ന്റെ ചുററിലും വളരെ പുരുഷാ
രങ്ങളെ കണ്ടാറെ, അക്കരെക്ക
പോകുവാൻ കല്പിച്ചു.
൧൯ അപ്പോൾ [14] ഒരു ഉ
പാദ്ധ്യായൻ അടുക്കൽ വന്ന,

7. ആദ്യ. ൧൨: ൩. ഏശാ. ൨: ൨, ൩. ൧൧: ൧൦. മലാ. ൧: ൧൧. ലൂ. ൧൩: ൨൯. നടപ്പ. ൧൦: ൪൫. ൧൧: ൧൮. ൧൪: ൨൭. റോമ. ൧൫: ൯. എഫെ. ൩: ൬. 8. മത്താ. ൨൧: ൪൩. 9. മത്താ. ൧൩: ൪൨, ൫൦. ൨൨: ൧൩. ൨൫: ൩൦. ലൂ. ൧൩: ൨൮. ൨ പത്രോ. ൨: ൧൭. യൂദാ. ൧൩. 10. മൎക്കോ. ൧: ൨൯, ൩൦, ൩൧. ലൂ. ൪: ൩൮, ൩൯. 11. ൧ കോറി. ൯: ൫. 12. മൎക്കോ. ൧: ൩൨. ലൂ. ൪: ൪൦, ൪൧. 13. ഏശാ. ൫൩: ൪. ൧ പത്രോ. ൨: ൨൪. 14. ലൂ ൯: ൫൭, ൫൮.

ഗുരൊ, നീ എവിടെ പോയാ
ലും ഞാൻ നിന്നെ പിന്തുടൎന്ന
കൊള്ളാമെന്ന അവനോട പറ
ഞ്ഞു.
൨൦ എന്നാറെ യേശു അ
വനോട, കുറുനരികൾക്ക കുഴി
കളും ആകാശത്തിലെ പക്ഷിക
ൾക്ക കൂടുകളും ഉണ്ട: മനുഷ്യ
ന്റെ പുത്രന തന്റെ തലയെ
ചായിപ്പാൻ സ്ഥലമില്ല താനും
എന്ന പറഞ്ഞു.
൨൧ [15] പിന്നെ മറ്റ അവ
ന്റെ ശിഷ്യന്മാരിൽ ഒരുത്തൻ
കൎത്താവെ, ഒന്നാമത ഞാൻ ചെ
ന്ന, എന്റെ അപ്പനെ കുഴിച്ചി
ടുവാൻ എനിക്ക അനുവാദം [16] ത
രെണം എന്ന അവനോട പറ
ഞ്ഞു.
൨൨ എന്നാറെ യേശു അ
വനോട, എന്റെ പിന്നാലെ വ
രിക: മരിച്ചവർ തങ്ങളുടെ മരി
ച്ചവരെ കുഴിച്ചിടട്ടെ എന്ന പറ
ഞ്ഞു.
൨൩ ¶ പിന്നെ അവൻ ഒരു
പടവിൽ കരെറിയപ്പോൾ, അവ
ന്റെ ശിഷ്യന്മാർ അവന്റെ പി
ന്നാലെ ചെന്നു.
൨൪ [17] കണ്ടാലും പടവ തി
രകൾകൊണ്ട മൂടപ്പെടുവാൻ
തക്കവണ്ണം കടലിൽ ഒരു മഹാ
കൊടുങ്കാറ്റ ഉണ്ടായി: എന്നാൽ
അവൻ ഉറങ്ങുകയായിരുന്നു.
൨൫ അപ്പോൾ അവന്റെ
ശിഷ്യന്മാർ അടുക്കൽ വന്ന, അ
വനെ ഉണൎത്തി, കൎത്താവെ, ഞ
ങ്ങളെ രക്ഷിക്കേണമെ: ഞങ്ങൾ
നശിച്ചുപോകുന്നു, എന്ന പറ
ഞ്ഞു.
൨൬ എന്നാറെ അവൻ അ
വരോട പറഞ്ഞത, അല്പവിശ്വാ
സികളെ, നിങ്ങൾ എന്തുകൊ
ണ്ട ഭയമുള്ളവർ ആകുന്നു? അ
പ്പോൾ [18] അവൻ എഴുനീറ്റ, കാ
റ്റുകളെയും കടലിനെയും ശാ
സിച്ചു; ഒരു മഹാ ശാന്തത ഉണ്ടാ
കയും ചെയ്തു.
൨൭ എന്നാൽ ഇവൻ ഏതു
പ്രകാരമുള്ളവൻ, കാറ്റുകളും ക
ടലും കൂടെ ഇവനെ അനുസരി
ക്കുന്നുവല്ലൊ എന്ന ആ മനു
ഷ്യർ പറഞ്ഞുകൊണ്ട ആശ്ചൎയ്യ
പ്പെട്ടു.
൨൮ ¶ [19] പിന്നെ അവൻ അ
ക്കരെക്ക ഗെദറായക്കാരുടെ ദേ
ശത്തിലേക്ക എത്തിയപ്പോൾ, പി
ശാച ബാധിച്ചവർ രണ്ട പേർ
ശവക്കല്ലറകളിൽ നിന്ന പുറ
പ്പെട്ട, അവനെ എതിരേറ്റ, അ
വർ മഹാ ഉഗ്രന്മാർ ആയിരു
ന്നതകൊണ്ട, ആൎക്കും ആ വ
ഴിയെ കടന്നുപോകുവാൻ വഹി
യാതെ ഇരുന്നു.
൨൯ കണ്ടാലും, അവർ നി
ലവിളിച്ചു, യേശു, ദൈവത്തി
ന്റെ പുത്രാ, ഞങ്ങൾക്കും നി
നക്കും തമ്മിൽ എന്ത? കാലത്തി
ന മുമ്പെ നീ ഞങ്ങളെ വേദന
പ്പെടുത്തുവാൻ ഇവിടെ വന്നു
വൊ? എന്ന പറഞ്ഞു.
൩൦ വിശേഷിച്ചും അവരിൽ

15. ലൂ. ൯: ൫൭, ൫൮. 16. ൧ രാജാ. ൧൯: ൨൦. 17. മൎക്കൊ. ൪: ൩൭. ലൂ. ൮: ൨൩.
18. സങ്കീ. ൬൫: ൭. ൮൯: ൯. ൧൦൭: ൨൯. 19. മൎക്കൊ. ൫: ൧. ലൂ. ൮: ൨൬.

നിന്ന ബഹു ദൂരമായി മേഞ്ഞുകൊണ്ടിരുന്ന ഏറിയ പന്നികളുടെ ഒരു കൂട്ടം ഉണ്ടായിരുന്നു.

൩൧ അപ്പോൾ പിശാചുകൾ അവനോട, നീ ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ, ആ പന്നിക്കൂട്ടത്തിലേക്ക പൊയ്ക്കൊൾവാൻ ഞങ്ങൾക്ക അനുവാദം തരെണം എന്ന അപേക്ഷിച്ചു.

൩൨ പോകുവിൻ, എന്ന അവൻ അവരോട പറഞ്ഞു. അപ്പോൾ അവർ പുറപ്പെട്ട, ആ പന്നിക്കൂട്ടത്തിലേക്ക പോയി: എന്നാറെ കണ്ടാലും, ആ പന്നിക്കൂട്ടം എല്ലാം കിഴക്കാം തൂക്കമായുള്ള ഒരു സ്ഥലത്തിൽ കൂടി കടലിലേക്ക പാഞ്ഞിറങ്ങി, വെള്ളങ്ങളിൽ ചാകയും ചെയ്തു.

൩൩ പിന്നെ അവയെ മേച്ചവർ ഓടിപ്പോയി, നഗരത്തിലേക്ക ചെന്ന, സകലത്തെയും പിശാച ബാധിച്ചിരുന്നവരുടെ വസ്തുതകളെയും അറിയിച്ചു.

൩൪ അപ്പോൾ കണ്ടാലും, നഗരം എല്ലാം യേശുവിനെ എതിരേല്ക്കുന്നതിന പുറപ്പെട്ടു: അവനെ കണ്ടാറെ, [20] അവൻ തങ്ങളുടെ അതിരുകളിൽനിന്ന വാങ്ങി പോകേണമെന്ന അവനോട അപേക്ഷിക്കയും ചെയ്തു.

## ൯ അദ്ധ്യായം.

൧ ക്രിസ്തു പക്ഷവാതക്കാരനെ സ്വസ്ഥമാക്കുന്നത. ൯ മത്തായിയെ വിളിക്കുന്നത. ൧൦ ചുങ്കക്കാരരോടും പാപികളോടും കൂടെ ഭക്ഷിക്കുന്നത. ൧൪ ശിഷ്യന്മാർ ഉപോഷിക്കാതിരുന്നതിന ന്യായം കാണിക്കുന്നത. ൨൦ രക്തവാർച്ച പൊറുപ്പിക്കുന്നത. ൨൩ യായിറോസിന്റെ പുത്രിയെ ഉയിർപ്പിക്കുന്നത. ൨൭ രണ്ട കുരുടർക്ക കാഴ്ച കൊടുക്കുന്നത. ൩൨ ഒരു ഊമനെ സൌഖ്യമാക്കുന്നത.

൧ പിന്നെ അവൻ ഒരു പടവിൽ കരേറി, ഇക്കരെക്ക കടന്നു, [1] തന്റെ സ്വന്ത നഗരത്തിലേക്ക വന്നു.

൨ [2] അപ്പോൾ, കണ്ടാലും, കട്ടിലിൽ കിടക്കുന്ന ഒരു പക്ഷവാതക്കാരനെ അവർ അവന്റെ അടുക്കൽ കൊണ്ടുവന്നു: എന്നാറെ യേശു അവരുടെ വിശ്വാസം [3] കാണ്കകൊണ്ട ആ പക്ഷവാതക്കാരനോട, പുത്രാ, നീ ധൈര്യമായിരിക്ക: നിനക്ക നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.

൩ അപ്പോൾ, കണ്ടാലും, ഉപാദ്ധ്യായന്മാരിൽ ചിലർ, ഇവൻ ദൈവദൂഷണം പറയുന്നു, എന്ന തങ്ങളുടെ ഉള്ളിൽ പറഞ്ഞു.

൪ എന്നാറെ യേശു അവരുടെ നിരൂപണങ്ങളെ [4] അറികകൊണ്ട പറഞ്ഞു, നിങ്ങൾ എന്തിന നിങ്ങളുടെ ഹൃദയങ്ങളിൽ ദോഷങ്ങളെ നിരൂപിക്കുന്നു?

൫ എന്തുകൊണ്ടെന്നാൽ ഏത എളുപ്പം, നിന്റെ പാപങ്ങൾ

---

20 ൫ മോശ. ൫: ൨൫. ൧ രാജാ. ൧൭: ൧൮. ലൂ. ൫: ൮. നടപ്പ. ൧൬: ൩൯.

1. മത്താ. ൪: ൧൩. 2. മർക്കൊ. ൨: ൩. ലൂ. ൫: ൧൮. 3. മത്താ. ൮: ൧൦.
4. സങ്കീ. ൧൩൯: ൨. മത്താ. ൧൨: ൨൫. മർക്കൊ. ൧൨: ൧൫. ലൂ. ൫: ൨൨. ൬: ൮. ൯: ൪൭. ൧൧: ൧൭.

നിന്നോട മോചിക്കപ്പെട്ടിരിക്കു
ന്നു എന്ന പറയുന്നതൊ? എഴു
നീററ നടക്ക എന്ന പറയുന്ന
തൊ?
൬ എന്നാൽ ഭൂമിയിൽ പാ
പങ്ങളെ മോചിപ്പാൻ മനുഷ്യ
ന്റെ പുത്രന അധികാരം ഉണ്ട
എന്ന നിങ്ങൾ അറിയെണ്ടുന്ന
തിനായിട്ട, (അവൻ അപ്പോൾ
പക്ഷവാതക്കാരനോട പറഞ്ഞു,)
നീ എഴുനീററ, നിന്റെ കിടക്ക
എടുത്ത, നിന്റെ വീട്ടിലേക്ക
പോക.
൭ അവൻ എഴുനീററ, അ
വന്റെ വീട്ടിലേക്ക പോകയും
ചെയ്തു.
൮ എന്നാറെ പുരുഷാരം അ
തു കണ്ടപ്പോൾ, ആശ്ചര്യപ്പെട്ടു,
മനുഷ്യൎക്ക ഇപ്രകാരമുള്ള അധി
കാരം നൽകിയ ദൈവത്തെ സ്തു
തിക്കയും ചെയ്തു.
൯ ¶ [5] പിന്നെ യേശു അവി
ടെനിന്ന പുറപ്പെട്ട പോകുമ്പൊ
ൾ, മത്തായി എന്ന പേരുള്ള ഒ
രു മനുഷ്യൻ ചുങ്കസ്ഥലത്തിരി
ക്കുന്നതിനെ കണ്ട, അവനോട,
എന്റെ പിന്നാലെ വരിക, എ
ന്ന പറയുന്നു; അവൻ എഴുനീ
ററ, അവന്റെ പിന്നാലെ പോ
കയും ചെയ്തു.
൧൦ [6] പിന്നെ ഉണ്ടായത എ
ന്തെന്നാൽ, യേശു വീട്ടിൽ ഭ
ക്ഷണത്തിന ഇരിക്കുമ്പോൾ, ക
ണ്ടാലും, വളരെ ചുങ്കക്കാരും പാ
പികളും വന്ന, അവനോടും അ
വന്റെ ശിഷ്യന്മാരോടും കൂടെ
ഭക്ഷണത്തിന ഇരുന്നു.
൧൧ എന്നാൽ പറിശെന്മാർ
അതു കണ്ടാറെ, അവന്റെ ശി
ഷ്യന്മാരോട, പറഞ്ഞത, നിങ്ങ
ളുടെ ഗുരു [7] ചുങ്കക്കാരോടും [8] പാ
പികളോടും കൂടെ ഭക്ഷിക്കുന്നത
എന്തുകൊണ്ട?
൧൨ എന്നാറെ യേശു അതു
കേട്ടപ്പോൾ, അവരോട പറഞ്ഞ
ത, സ്വസ്ഥമുള്ളവൎക്ക വൈദ്യനെ
കൊണ്ട ആവശ്യം ഇല്ല, രോഗി
കളായുള്ളവൎക്ക ഉള്ളു.
൧൩ എന്നാൽ ബലിയെ അ
ല്ല, [9] കരുണയെ തന്നെ ഞാൻ
ആഗ്രഹിക്കുന്നു എന്നുള്ളത എ
ന്താകുന്നു എന്ന പോയി പഠി
പ്പിൻ: എന്തെന്നാൽ ഞാൻ നീ
തിമാന്മാരെ അല്ല, [10] പാപികളെ
അത്രെ അനുതാപത്തിന വിളി
പ്പാൻ വന്നിരിക്കുന്നത.
൧൪ ¶ അപ്പോൾ യോഹന്നാ
ന്റെ ശിഷ്യന്മാർ അവന്റെ
അടുക്കൽ വന്ന പറഞ്ഞത, [11] ഞ
ങ്ങളും പറിശെന്മാരും പലപ്പോ
ഴും ഉപോഷിക്കുന്നു; എന്നാൽ
നിന്റെ ശിഷ്യന്മാർ ഉപോഷി
ക്കുന്നില്ല, അത എന്തുകൊണ്ട?
൧൫ എന്നാറെ യേശു അവ
രോട, മണവാളൻ തങ്ങളോട കൂ
ടെ ഉള്ളപ്പോൾ [12] മണവറപ്പൈ
തങ്ങൾക്ക ദുഃഖപ്പെടുവാൻ കഴി
യുമോ? മണവാളൻ അവരിൽ

5. മൎക്കോ. ൨: ൧൪. ലൂ. ൫: ൨൭. 6. മൎക്കോ. ൨: ൧൫. ലൂ. ൫: ൨൯. 7. മത്താ. ൧൧: ൧൯. ലൂ. ൫: ൩൦. ൧൫: ൨. 8. ഗലാ. ൨: ൧൫. 9. ഹോശെ. ൬: ൬. മീഖാ. ൬: ൬. ൭: ൮. മത്താ. ൧൨: ൭. സങ്കീ. ൫൦: ൬. ൫൧: ൧൬. ൧൭. 10. ൧തിമോ. ൧: ൧൫. 11. മൎക്കോ. ൨: ൧൮. ലൂ. ൫: ൩൩. ൧൮: ൧൨. 12. യോഹ. ൩: ൨൯.

നിന്ന നീക്കപ്പെട്ടും നാളുകൾ വ
രും, [18] അപ്പോൾ അവർ ഉപോ
ഷിക്കും എന്ന പറഞ്ഞു.
൧൬ ഒരുത്തനും പുതിയ വ
സ്ത്രഖണ്ഡം പഴയവസ്ത്രത്തിന്മേ
ൽ ചേൎക്കുമാറില്ല: എന്തുകൊണ്ടെ
ന്നാൽ അതിന്മേൽ ചേൎക്കപ്പെട്ട
ശീല വസ്ത്രത്തിൽനിന്ന എടുത്ത
കളയുന്നു, ചീന്തൽ അധികം ഉ
ണ്ടാകയും ചെയ്യുന്നു.
൧൭ പുതിയ വീഞ്ഞ പഴയ
തോൽക്കുടങ്ങളിൽ പകൎന്ന വെ
ക്കുമാറില്ല: അപ്രകാരമായാൽ
തോൽക്കുടങ്ങൾ പൊളിയും, വീ
ഞ്ഞും ഒഴുകിപ്പോകും: തോൽക്കു
ടങ്ങളും കെട്ടുപോകും, അവർ
പുതിയ വീഞ്ഞിനെ പുതിയ
തോൽക്കുടങ്ങളിൽ അത്രെ പക
ൎന്ന വെക്കുന്നത, അപ്പോൾ ര
ണ്ടും രക്ഷപെടും.
൧൮ ¶ [14] അവൻ ഇവ കാൎയ്യ
ങ്ങളെ അവരോട പറയുമ്പോൾ,
കണ്ടാലും, ഒരു പ്രമാണി വ
ന്ന, അവനെ വന്ദിച്ചു, എന്റെ
മകൾ ഇപ്പോൾ തന്നെ കഴി
ഞ്ഞുപോയി; എങ്കിലും നീ വ
ന്ന, നിന്റെ കൈ അവളുടെ
മേൽ വെക്കേണമെ, എന്നാൽ
അവൾ ജീവിക്കും എന്ന പറ
ഞ്ഞു.
൧൯ എന്നാറെ യേശു എഴുനീ
റ്റ, തന്റെശിഷ്യന്മാരോടും കൂടെ
അവന്റെ പിന്നാലെ ചെന്നു.
൨൦ [15] (അപ്പോൾ, കണ്ടാലും,
പന്ത്രണ്ട സംവത്സരമായി രക്ത
വാൎച്ചയോട കൂടിയ ഒരു സ്ത്രീ,
൨൧ അവന്റെ പിന്നിൽ വ
ന്ന, അവന്റെ വസ്ത്രത്തിന്റെ
വിളുമ്പിനെ തൊട്ടു, എന്തുകൊ
ണ്ടെന്നാൽ ഞാൻ അവന്റെ
വസ്ത്രത്തെ മാത്രം തൊട്ടാൽ സൌ
ഖ്യപ്പെടും എന്ന അവൾ തങ്കൽ
തന്നെ പറഞ്ഞു.
൨൨ എന്നാറെ യേശു തിരി
ഞ്ഞ, അവളെ കണ്ടപ്പോൾ, മക
ളേ, ധൈൎയ്യമായിരിക്ക, [16] നിന്റെ
വിശ്വാസം നിന്നെ സൌഖ്യമാ
ക്കി എന്ന പറഞ്ഞു. ആ നേരം
മുതൽ ആ സ്ത്രീ സൌഖ്യമാ
യി.)
൨൩ [17] പിന്നെ യേശു പ്രമാ
ണിയുടെ വീട്ടിലേക്ക വന്ന, [18]
വാദ്യക്കാരെയും നിലവിളിക്കുന്ന
ജനങ്ങളെയും കണ്ടപ്പോൾ,
൨൪ അവരോട, [19] മാറിപ്പോ
കുവിൻ: എന്തുകൊണ്ടെന്നാൽ
ബാലസ്ത്രീ മരിച്ചില്ല, ഉറങ്ങുന്ന
ത്രെ എന്ന പറഞ്ഞു. എന്നാ
റെ അവർ അവനെ പരിഹസി
ച്ചു.
൨൫ പിന്നെ ജനങ്ങൾ പു
റത്താക്കപ്പെട്ടതിന്റെ ശേഷം,
അവൻ അകത്ത ചെന്ന, അവ
ളുടെ കൈക്ക പിടിച്ചു, അപ്പോൾ
ബാലസ്ത്രീ എഴുനീറ്റു.
൨൬ പിന്നെ ഇവ ശ്രുതി ആ
ദേശത്തിൽ എല്ലാം പരന്നു.
൨൭ ¶ പിന്നെ യേശു അ

13. നടപ്പ. ൧൫: ൨, ൩. ൧൭: ൨൩. ൧കോറി. ൭: ൫. 14. മൎക്കൊ. ൫: ൨൨. ലൂ. ൮: ൪൧. 15. മൎക്കൊ. ൫: ൨൫. ലൂ. ൮: ൪൩. 16. ലൂ. ൭: ൫൦. ൮: ൪൮. ൧൭: ൧൯, ൧൮: ൪൨. 17. മൎക്കൊ. ൫: ൩൮. ലൂ. ൮: ൫൧. 18. ൨ നാളാ. ൩൫: ൨൫. 19. നടപ്പ. ൨൦: ൧൦.

വിടെനിന്നു പുറപ്പെട്ടു പോകു
മ്പോൾ രണ്ടു കുരുടന്മാർ അവ
ന്റെ പിന്നാലെ ചെന്നു, [20] ദാ
വിദിന്റെ പുത്രാ, ഞങ്ങളോടു
കരുണ ഉണ്ടാകേണമെ, എന്നു
നിലവിളിച്ചു പറഞ്ഞു.
൨൮ അവൻ വീട്ടിലേക്കു വന്ന
പ്പോൾ, ആ കുരുടന്മാർ അവ
ന്റെ അടുക്കൽ വന്നു: എന്നാ
റെ യേശു അവരോടു, ഇതിനെ
ചെയ്വാൻ എനിക്കു കഴിയുമെന്നു
നിങ്ങൾ വിശ്വസിക്കുന്നുവൊ?
എന്നു പറയുന്നു. ഉവ്വ, കൎത്താ
വെ, എന്നു അവർ അവനോടു
പറഞ്ഞു.
൨൯ അപ്പോൾ അവൻ അ
വരുടെ കണ്ണുകളെ തൊട്ടു, നിങ്ങ
ളുടെ വിശ്വാസത്തിൻ പ്രകാരം
നിങ്ങൾക്കു ഉണ്ടാകട്ടെ എന്നു പ
റഞ്ഞു.
൩൦ അപ്പോൾ അവരുടെ
കണ്ണുകൾ തുറക്കപ്പെട്ടു; പിന്നെ
യേശു അവരോടു, നോക്കുവിൻ,
[21] ഒരുത്തനും ഇതിനെ അറി
യരുത എന്നു ഉറപ്പായിട്ടു കല്പി
ച്ചു.
൩൧ [22] എന്നാറെ അവർ പു
റപ്പെട്ടു പോയിട്ടു, അവനെ ആ
ദേശത്തിൽ എല്ലാം ശ്രുതിപ്പെടു
ത്തി.
൩൨ ¶ [23] എന്നാറെ അവർ പു
റപ്പെടുമ്പോൾ, കണ്ടാലും, അവർ
പിശാചു ബാധിച്ചു ഊമയായുള്ളൊ
ഒരു മനുഷ്യനെ അവന്റെ അ
ടുക്കൽ കൊണ്ടുവന്നു.
൩൩ പിശാചു പുറത്താക്ക
പ്പെട്ടതിന്റെ ശേഷം, ഊമയാ
യവൻ സംസാരിച്ചു: ഇപ്രകാ
രം ഇസ്രായേലിൽ ഒരുനാളും കാ
ണ്ക ഉണ്ടായിട്ടില്ല എന്നു ജനങ്ങ
ൾ പറഞ്ഞു ആശ്ചൎയ്യപ്പെടുകയും
ചെയ്തു.
൩൪ എന്നാൽ [24] പറിശെന്മാർ
അവൻ പിശാചുകളുടെ പ്രമാ
ണിയെകൊണ്ടു പിശാചുകളെ
പുറത്താക്കുന്നു എന്നു പറഞ്ഞു.
൩൫ ¶ പിന്നെ യേശു [25] അ
വരുടെ പള്ളികളിൽ പഠിപ്പിക്ക
യും [26] രാജ്യത്തെ കുറിച്ചുള്ള എവ
ൻഗേലിയോനെ പ്രസംഗിക്ക
യും ജനങ്ങളുടെ ഇടയിലുള്ള സ
കല രോഗത്തെയും സകല കഷ്ട
തയെയും സൌഖ്യമാക്കുകയും
ചെയ്തുകൊണ്ടു സകല നഗരങ്ങ
ളിലും ഗ്രാമങ്ങളിലും സഞ്ചരി
ച്ചു.
൩൬ [27] വിശേഷിച്ചും അവൻ
പുരുഷാരങ്ങളെ നോക്കി, അ
വർ ഇടയനില്ലാത്ത [28] ആടുകളെ
പോലെ തളൎന്നവരായും ചിന്ന
പ്പെട്ടവരായും ഇരുന്നതകൊണ്ടു,
അവരെ കുറിച്ചു കനിവു തോന്നി.
൩൭ അപ്പോൾ അവൻ ത
ന്റെ ശിഷ്യന്മാരോടു, [29] കൊയി
ത്തു വളരെ ഉണ്ടു സത്യം, വേല
ക്കാർ ചുരുക്കം താനും;

20. മത്താ. ൧൫: ൨൨. ൨൦: ൩൦, ൩൧. മൎക്കൊ. ൧൦. ൪൭, ൪൮. ലൂ. ൧൮: ൩൮, ൩൯. 21. മത്താ. ൮: ൪. ൧൨: ൧൬. ൧൭: ൯. ലൂ. ൫: ൧൪. 22. മൎക്കൊ. ൭: ൩൬: 23. മത്താ. ൧൨: ൨൨. ലൂ. ൧൧: ൧൪. 24. മത്താ. ൧൨: ൨൪. മൎക്കൊ. ൩: ൨൨. ലൂ. ൧൧: ൧൫. 25. മൎക്കൊ. ൬: ൬. ലൂ. ൧൩: ൨൨. 26. മത്താ. ൪: ൨൩. 27. മൎക്കൊ. ൬: ൩൪. 28. ൧ രാജാ. ൨൨: ൧൭, ഹെസ. ൩൪: ൫. സെഖ. ൧൦: ൨. 29. ലൂ. ൧൦: ൨. യോഹ. ൪: ൩൫.

൩൮ അതുകൊണ്ടു തന്റെ കൊയിത്തിലെക്കു വേലക്കാരെ അയക്കേണമെന്നു, കൊയിത്തിന്റെ യജമാനനോട അപെക്ഷിപ്പിൻ [30] എന്നു പറയുന്നു.

## ൧൦ അദ്ധ്യായം.

൧ അത്ഭുതങ്ങളെ ചെയ്യാനും പ്രസംഗിപ്പാനും അപ്പൊസ്തൊലന്മാർ അയക്കപ്പെടുന്നത. ൪൦ അവരെ കൈക്കൊള്ളുന്നവൎക്കു അനുഗ്രഹം വാഗ്ദത്തം ചെയ്യപ്പെടുന്നത.

പിന്നെ [1] അവൻ തന്റെ പന്ത്രണ്ടു ശിഷ്യന്മാരെ അടുക്കൽ വിളിച്ചിട്ടു, മ്ലെച്ഛാത്മാക്കളുടെ മേൽ അവയെ പുറത്താക്കുവാനും, സകല രോഗവും സകല കഷ്ടതയും നീക്കുവാനും അവൎക്കു അധികാരം കൊടുത്തു.

൨ പന്ത്രണ്ടു അപ്പൊസ്തൊലന്മാരുടെ നാമങ്ങൾ ഇവ ആകുന്നു; മുമ്പനായ [2] പത്രൊസ എന്നു പറയപ്പെട്ട ശിമോനും, അവന്റെസഹോദരനായ അന്ത്രയോസും; സബെദിയുടെ പുത്രനായ യാക്കോബും, അവന്റെ സഹോദരനായ യോഹന്നാനും;

൩ ഫിലിപ്പൊസും ബൎത്തൊലോമായിയും; തോമാസും ചുങ്കക്കാരനായ മത്തായിയും; അല്പായുടെ പുത്രനായ യാക്കോബും, തദ്ദായി എന്നു മറുനാമമുള്ള ലെബ്ബായും;

൪ [3] കനാനായക്കാരനായ ശിമോനും, അവനെ ഒററിക്കൊടുത്തവനായ യെഹൂദാ [4] ഇസ്കറിയോത്തും.

൫ ഈ പന്ത്രണ്ടുപേരെ യെശു അയച്ചു, അവരോട കല്പിച്ചത എന്തെന്നാൽ, [5] നിങ്ങൾ പുറജാതിക്കാരുടെ വഴിയിലേക്കു പോകരുത, [6] ശമറിയക്കാരുടെ ഒരു നഗരത്തിലേക്കും ചെല്ലുകയും അരുത.

൬ എന്നാൽ [7] ഇസ്രായേൽ ഭവനത്തിന്റെ കാണാതെപോയ ആടുകളുടെ അടുക്കൽ [8] പ്രത്യെകം പോകുവിൻ.

൭ [9] നിങ്ങൾ പോകുമ്പോൾ, [10] സ്വൎഗ്ഗരാജ്യം സമീപമായിരിക്കുന്നു എന്നു പറഞ്ഞു, പ്രസംഗിപ്പിൻ.

൮ വ്യാധിക്കാരെ സൌഖ്യമാക്കുവിൻ, കുഷ്ഠരോഗികളെ ശുദ്ധമാക്കുവിൻ, മരിച്ചവരെ ഉയിൎപ്പിപ്പിൻ, പിശാചുകളെ പുറത്താക്കുവിൻ: [11] നിങ്ങൾക്കു സൌജന്യമായിട്ടു ലഭിച്ചു, സൌജന്യമായിട്ടു കൊടുത്തുകൊൾവിൻ.

൯ നിങ്ങളുടെ [12] മടിശ്ശീലകളിൽ പൊന്നെങ്കിലും, വെള്ളി എങ്കിലും ചെമ്പ എങ്കിലും,

൧൦ വഴിക്കു പൊക്കണം എങ്കിലും, രണ്ടു കുപ്പായങ്ങൾ എങ്കിലും ചെരിപ്പുകൾ എങ്കിലും, വടി എങ്കിലും സമ്പാദിക്കരുത; [13] പ്രവൃത്തിക്കാരൻ തന്റെ ആഹാരത്തിന യോഗ്യനല്ലൊ ആകുന്നത.

30. ൨ തെസ്സ. ൩: ൧. 1. മൎക്കൊ. ൩: ൧൩, ൧൪. ൬: ൭. ലൂ. ൯: ൧൩. ൯: ൧. 2. യോഹ. ൧: ൪൨. 3. ലൂ. ൬: ൧൫. നടപ്പ. ൧: ൧൩. 4. യോഹ. ൧൩: ൨൬. 5. മത്താ. ൪: ൧൫. 6. ൨ രാജാ. ൧൭: ൨൪. യോഹ. ൪: ൯, ൨൦. 7. യശാ. ൫൩: ൬. യറമി. ൫൦: ൬, ൧൭. ഹെസ. ൩൪: ൫, ൬, ൧൬. ൧ പത്രൊ. ൨: ൨൫. 8. മത്താ. ൧൫: ൨൪. നടപ്പ. ൧൩: ൪൬. 9. ലൂ. ൯: ൨. 10. മത്താ. ൩: ൨. ൪: ൧൭. ലൂ. ൧൦: ൯: 11. നടപ്പ. ൮: ൧൮, ൨൦. 12. ൧ ശമു. ൯: ൭, ൮. മൎക്കൊ. ൬: ൮. ലൂ. ൯: ൩. ൧൦: ൪. ൨൨: ൩൫. 13. ലൂ. ൧൦: ൭. ൧ കോറി. ൯: ൭. ൧ തിമൊ. ൫: ൧൮

൧൧ ¶ [14] പിന്നെ ഏത നഗര
ത്തിലെക്കും ഗ്രാമത്തിലെക്കും നി
ങ്ങൾ ചെന്നാൽ, അതിൽ ആര
യോഗ്യനാകുന്നു എന്ന അന്വേ
ഷണം ചെയ്വിൻ; നിങ്ങൾ പുറ
പ്പെടുവോളത്തിന അവിടെ പാ
ൎക്കയും ചെയ്വിൻ.
൧൨ നിങ്ങൾ ഒരു വീട്ടിലെ
ക്ക ചെല്ലുമ്പോൾ അതിനെ സ
ല്ക്കരിപ്പിൻ.
൧൩ [15] ആ വീട യോഗ്യമാകു
ന്നു എങ്കിൽ, നിങ്ങളുടെ സമാ
ധാനം അതിന്മേൽ വരട്ടെ; [16] എ
ന്നാൽ അത യോഗ്യമല്ല എങ്കി
ൽ, നിങ്ങളുടെ സമാധാനം നി
ങ്ങളുടെ അടുക്കൽ തിരികെ വര
ട്ടെ.
൧൪ [17] ആരെങ്കിലും നിങ്ങളെ
കൈക്കൊള്ളാതെയും, നിങ്ങളുടെ
വചനങ്ങളെ കേൾക്കാതെയും ഇ
രുന്നാൽ, ആ വീട്ടിൽനിന്ന എങ്കി
ലും നഗരത്തിൽനിന്ന എങ്കിലും
നിങ്ങൾ പുറപ്പെടുമ്പോൾ, [18] നി
ങ്ങളുടെ പാദങ്ങളിലെ പൊടി കു
ടഞ്ഞുകളവിൻ.
൧൫ [19] ന്യായവിധിയുടെ ദി
വസത്തിൽ ആ നഗരത്തിനെ
ക്കാൾ സോദോമും ഗൊമോറായും
എന്ന ദേശത്തിന അനുകൂലമാ
യിരിക്കും എന്ന ഞാൻ സത്യമാ
യിട്ട നിങ്ങളോട പറയുന്നു.

൧൬ ¶ [20] കണ്ടാലും, ഞാൻ ഓ
നായ്ക്കളുടെ ഇടയിൽ ആടുകളെ
എന്നപോലെ നിങ്ങളെ അയക്കു
ന്നു: [21] അതകൊണ്ട പാമ്പുകളെ
പോലെ ബുദ്ധിയുള്ളവരായും [22]
പ്രാവുകളെപോലെ കപടമില്ലാ
ത്തവരായും ഇരിപ്പിൻ.
൧൭ എന്നാൽ മനുഷ്യരിൽ
നിന്ന സൂക്ഷിച്ചുകൊൾവിൻ:
[23] എന്തുകൊണ്ടെന്നാൽ അവർനി
ങ്ങളെ വിസ്താര സമൂഹങ്ങളിൽ
ഏല്പിക്കും, [24] തങ്ങളുടെ പള്ളികളി
ൽ നിങ്ങളെ വാറുകൊണ്ട അടിക്ക
യും ചെയ്യും.
൧൮ വിശേഷിച്ചും [25] എന്റെ
നിമിത്തമായിട്ട നിങ്ങൾ നാടുവാ
ഴികളുടെയും രാജാക്കന്മാരുടെയും
മുമ്പാകെ അവൎക്കും മറുജാതികൾ
ക്കും സാക്ഷിയായിട്ടുകൊണ്ടുപോ
കപ്പെടും.
൧൯ [26] എന്നാൽ അവർ നി
ങ്ങളെ ഏല്പിക്കുമ്പോൾ, നിങ്ങൾ
എങ്ങിനെയൊ എന്തൊ പറയെ
ണം എന്ന വിചാരപ്പെടരുത; [27]
എന്തുകൊണ്ടെന്നാൽ നിങ്ങൾ
പറയെണ്ടുന്നത ആ സമയത്ത
നിങ്ങൾക്ക നൽകപ്പെടും.
൨൦ എന്തുകൊണ്ടെന്നാൽ പറ
യുന്നത നിങ്ങൾ അല്ല, നിങ്ങളു
ടെ [28] പിതാവിന്റെ ആത്മാവ
അത്രെ നിങ്ങളിൽ പറയുന്നത.

14. ലൂ. ൧൦: ൰. 15. ലൂ. ൧൦: ൧൨. 16. സങ്കി. ൩൫: ൧൩. 17. മൎക്കോ. ൬: ൧൧. ലൂ. ൯: ൫. ൧൦: ൧൦, ൧൧. 18. നെഹെ. ൫: ൧൩. നടപ്പ. ൧൩: ൫൧. ൧൮: ൬. 19. മത്താ. ൧൧: ൨൨, ൨൪. ലൂ. ൧൦: ൧൨. 20. ലൂ. ൧൦. ൩. 21. റോമ. ൧൬: ൧൯. എഫെ. ൫: ൧൫. 22. ൧ കോറി. ൧൪: ൨൦. ഫിലി. ൨: ൧൫. 23. മത്താ. ൨൪: ൯. മൎക്കോ. ൧൩: ൯. ലൂ. ൧൨: ൧൧. ൨൧: ൧൨. 24. നടപ്പ. ൫: ൪൦. 25. നടപ്പ. ൧൨: ൧ ൨൪: ൧൦. ൨൫: ൭, ൨൩. ൨ തീമോ. ൪: ൧൬. 26. മൎക്കോ. ൧൩: ൧൧, ൧൨, ൧൩. ലൂ. ൧൨: ൧൧, ൧൨. ലൂ. ൨൧: ൧൪, ൧൫. 27. പുറപ്പാ. ൪: ൧൨ യറമി. ൧: ൭. 28. ൨ ശമു. ൨൩: ൨. നടപ്പ. ൪: ൮. ൬: ൧൦. ൨ തീമോ. ൪: ൧൭.

൨൧ പിന്നെ [29] സഹോദരൻ സഹോദരനെയും, അപ്പൻ മകനെയും മരണത്തിന ഏല്പിക്കും: മക്കളും അമ്മയപ്പന്മാൎക്കവിരോധമായിട്ട എഴുനീററ, അവരെ കൊല്ലിക്കും.

൨൨ [30] നിങ്ങൾ എന്റെ നാമത്തിൻ നിമിത്തമായിട്ട എല്ലാവരാലും പകെക്കപ്പെട്ടവരാകും: [31] എന്നാൽ അവസാനത്തോളും നിലനില്ക്കുന്നവൻ രക്ഷിക്കപ്പെടും.

൨൩ പിന്നെ അവർ [32] ഒരു നഗരത്തിൽ നിങ്ങളെ പീഡിപ്പിക്കുമ്പോൾ മറെറാന്നിലേക്ക ഓടിപ്പോകുവിൻ; എന്തുകൊണ്ടെന്നാൽ [33] മനുഷ്യന്റെ പുത്രൻ വരുവോളും നിങ്ങൾ ഇസ്രായേലിന്റെ നഗരങ്ങളെ ഒക്കെയും സഞ്ചരിച്ച തീരുകയില്ല, എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൨൪ [34] ശിഷ്യൻ തന്റെ ഗുരുവിലും മീതെ അല്ല. ഭൃത്യൻ തന്റെ യജമാനനിലും മീതെയും അല്ല.

൨൫ ശിഷ്യൻ തന്റെ ഗുരുവിനെ പോലെയും ഭൃത്യൻ തന്റെ യജമാനനെ പോലെയും ഇരുന്നാൽ മതി. [35] അവർ വീട്ടെജമാനനെ ബെയെത്സബൂബ എന്ന വിളിച്ചിട്ടുണ്ടെങ്കിൽ അവന്റെ വീട്ടുകാരെ എത്ര അധികം.

൨൬ ആകയാൽ അവരെ ഭയപ്പെടരുത: [36] എന്തുകൊണ്ടെന്നാൽ വെളിപ്പെടെണ്ടിവാരാതെ മറഞ്ഞിരിക്കുന്നത ഒന്നുമില്ല, അറിയപ്പെടെണ്ടിവരാതെ രഹസ്യമായുള്ളതും ഇല്ല.

൨൭ ഞാൻ നിങ്ങളോട ഇരുളിൽ സംസാരിക്കുന്നതു വെളിച്ചത്തിൽ പറവിൻ: നിങ്ങൾ ചെവിയിൽ കെൾക്കുന്നതു വീടുകളുടെ മെൽപ്രസിദ്ധപ്പെടുത്തുകയും ചെയ്യിൻ.

൨൮ [37] പിന്നെ ആത്മാവിനെ കൊല്ലുവാൻ കഴിയാതെ, ശരീരത്തെ കൊല്ലുന്നവരെ ഭയപ്പെടരുത: ആത്മാവിനെയും ശരീരത്തെയും നരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെ പ്രത്യെകം ഭയപ്പെടുവിൻ താനും.

൨൯ ¶ ഒരു കാശിന രണ്ടു കുരികിലുകൾ വില്ക്കപ്പെടുന്നില്ലയൊ? എങ്കിലും നിങ്ങളുടെ പിതാവ കൂടാതെ അവയിൽ ഒന്നും നിലത്ത വീഴുകയില്ല.

൩൦ അത്രയുമല്ല [38] നിങ്ങളുടെ തലയിലെ രോമങ്ങളും ഒക്കെയും എണ്ണപ്പെട്ടിരിക്കുന്നു.

൩൧ അതുകൊണ്ട നിങ്ങൾ ഭയപ്പെടേണ്ടാ, നിങ്ങൾ അനേകം കുരികിലുകളെക്കാളും വിശെഷതപ്പെട്ടിരിക്കുന്നു.

---

29. മീഖാ. ൭: ൬. വാക്യം ൩൫, ൩൬. ലൂ. ൨൧: ൧൬. 30. ലൂ. ൨൧: ൧൭. 31. ദാനി. ൧൨: ൧൨, ൧൩. മത്താ. ൨൪: ൧൩. മൎക്കൊ. ൧൩: ൧൩. 32. മത്താ. ൨: ൧൩. ൪: ൧൨. ൧൨: ൧൫. നടപ്പ. ൮: ൧. ൯: ൨൫. ൧൪: ൬. 33. മത്താ. ൧൬: ൨൮. മൎക്കൊ. ൯: ൧. ലൂ. ൯: ൨൭. 34. ലൂ. ൬: ൪൦. യോഹ. ൧൩: ൧൬. ൧൫: ൨൦. 35. മത്താ. ൧൨: ൨൪. മൎക്കൊ. ൩. ൨൨. ലൂ. ൧൧: ൧൫. യോഹ. ൮: ൪൮, ൫൨. 36. മൎക്കൊ. ൪: ൨൨. ലൂ. ൮: ൧൭. ൧൨: ൨, ൩. 37. യശാ. ൮: ൧൨, ൧൩. ലൂ. ൧൨: ൪. ൧ പെത്രൊ. ൩: ൧൪. 38. ൧ ശമു. ൧൪: ൪൫. ൨ ശമു. ൧൪: ൧൧. ലൂ. ൨൧: ൧൮. നടപ്പ. ൨൭: ൩൪.

൩൨ ആകയാൽ [39] യാതൊരു
ത്തൻ എങ്കിലും മനുഷ്യരുടെ മു
മ്പാകെ എന്നെ ഏററുപറഞ്ഞാ
ൽ [40] അവനെ ഞാനും സ്വൎഗ്ഗത്തി
ലിരിക്കുന്ന എന്റെ പിതാവി
ന്റെ മുമ്പാകെ ഏററുപറയും.
൩൩ എന്നാൽ [41] ആരെങ്കിലും മ
നുഷ്യരുടെ മുമ്പാകെ എന്നെ തള്ളി
പ്പറഞ്ഞാൽ അവനെ ഞാനും സ്വ
ൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാ
വിന്റെ മുമ്പാകെ തള്ളിപ്പറയും.
൩൪ ¶ [42] ഞാൻ ഭൂമിയിൽ സ
മാധാനം വരുത്തുവാൻ വന്നു എ
ന്ന നിങ്ങൾ നിരൂപിക്കരുതഃ സ
മാധാനം അല്ല, വാളത്രെ വരുത്തു
വാൻ ഞാൻ വന്നിരിക്കുന്നത.
൩൫ [43] എന്തുകൊണ്ടെന്നാൽ
ഒരു മനുഷ്യനെ അവന്റെ അ
പ്പന വിരോധമായും, മകളെ അ
വളുടെ അമ്മെക്ക വിരോധമായും
മരുമകളെ അവളുടെ അമ്മായി
ക്ക വിരോധമായും പിരിപ്പിപ്പാൻ
ഞാൻ വന്നിരിക്കുന്നു.
൩൬ [44] വിശേഷിച്ചും ഒരു മ
നുഷ്യന്റെ വീട്ടുകാർ തന്നെ അ
വന്റെ ശത്രുക്കൾ ആയി തീരും.
൩൭ [45] എന്നെക്കാൾ അധികം
അപ്പനെ എങ്കിലും അമ്മയെ
എങ്കിലും സ്നേഹിക്കുന്നവൻ ഇ
നിക്ക യോഗ്യനല്ല; എന്നെ
ക്കാൾ അധികം മകനെ എങ്കിലും
മകളെ എങ്കിലും സ്നേഹിക്കുന്നവ
നും ഇനിക്ക യോഗ്യനല്ല.
൩൮ [46] തന്റെ കുരിശ എടു
ത്ത, എന്റെ പിന്നാലെ വരാ
ത്തവനും ഇനിക്ക യോഗ്യനല്ല.
൩൯ [47] തന്റെ ജീവനെ ക
ണ്ടെത്തുന്നവൻ അതിനെ നഷ്ട
പ്പെടുത്തുംഃ എന്റെ നിമിത്തമാ
യിട്ട തന്റെ ജീവനെ നഷ്ടപ്പെ
ടുത്തുന്നവൻ അതിനെ കണ്ടെ
ത്തുകയും ചെയ്യും.
൪൦ ¶ [48] നിങ്ങളെ കൈക്കൊ
ള്ളുന്നവൻ എന്നെ കൈക്കൊ
ള്ളുന്നു, എന്നെ കൈക്കൊള്ളുന്ന
വൻ എന്നെ അയച്ചവനെയും
കൈക്കൊള്ളുന്നു.
൪൧ [49] ദീൎഘദൎശിയുടെ നാമ
ത്തിൽ ഒരു ദീൎഘദൎശിയെ കൈ
ക്കൊള്ളുന്നവന ദീൎഘദൎശിയുടെ
ഫലം ലഭിക്കുംഃ നീതിമാന്റെ
നാമത്തിൽ ഒരു നീതിമാനെ കൈ
ക്കൊള്ളുന്നവനും നീതിമാന്റെ
ഫലം ലഭിക്കും.
൪൨ [50] ആരെങ്കിലും ശിഷ്യ
ന്റെ നാമത്തിൽ ഈ ചെറിയവ
രിൽ ഒരുത്തനെ ഒരു പാനപാ
ത്രം തണുത്ത വെള്ളം മാത്രം കുടി
പ്പിച്ചാൽ, അവൻ തന്റെ ഫലം
ഒരുപ്രകാരത്തിലും കളകയില്ല എ
ന്ന ഞാൻ സത്യമായിട്ട നിങ്ങ
ളോട പറയുന്നു.

39. ലൂ. ൧൨: ൮. റോമ. ൧൦: ൯, ൧൦. 40. അറി. ൩: ൭. 41. മൎക്കോ. ൮: ൩൮. ലൂ. ൯: ൨൬. ൨തിമോ. ൨: ൧൨. 42. ലൂ. ൧൨: ൪൯, ൫൧, ൫൨, ൫൩. 43. മീഖാ. ൭: ൬. 44. സങ്കീ. ൪൧: ൯. ൫൫: ൧൩. മീഖാ. ൭: ൬. യോഹ. ൧൩: ൧൮. 45. ലൂ. ൧൪: ൨൬. 46. മത്താ ൧൬: ൨൪. മൎക്കോ. ൮: ൩൪. ലൂ. ൯: ൨൩. ൧൪: ൨൭. 47. മത്താ. ൧൬: ൨൫. മൎക്കോ. ൮: ൩൫. ലൂ. ൧൭: ൩൩. യോഹ. ൧൨: ൨൫. 48. മത്താ. ൧൮: ൫. ലൂ. ൯: ൪൮. ൧൦: ൧൬. യോഹ. ൧൨; ൪൪. ൧൩; ൨൦. ഗലാ. ൪: ൧൪. 49. ൧രാജാ. ൧൭: ൧൦. ൧൮: ൪. ൨രാജാ. ൪: ൮. 50. മത്താ: ൧൮: ൫, ൬. ൨൫: ൪൦. മൎക്കോ. ൯: ൪൧. എബ്രാ. ൬: ൧൦.

## ൧൧ അദ്ധ്യായം.

൨ യോഹന്നാൻ തന്റെ ശിഷ്യന്മാരെ ക്രി
സ്തുവിന്റെ അടുക്കൽ അയക്കുന്നത. ൭
യോഹന്നാനെ കുറിച്ച ക്രിസ്തുവിന്റെ സാ
ക്ഷി. ൨൦ ക്രിസ്തു ചില പട്ടണങ്ങളുടെ ന
ന്ദികേടിനെയും അനുതാപമില്ലായ്മയെയും
ശാസിച്ച പറയുന്നത. ൨൫ അറിവില്ലാത്ത
വൎക്ക എവൻഗേലിയൊനെ പ്രകാശിപ്പി
ക്കയാൽ തന്റെ പിതാവിന്റെ വിവേകം
പുകഴ്ത്തുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ, യെശു തന്റെ പന്ത്രണ്ടു ശിഷ്യന്മാരോട കല്പിച്ച തികഞ്ഞതിന്റെ ശേഷം, അവൻ അവരുടെ നഗരങ്ങളിൽ പഠിപ്പിപ്പാനും പ്രസംഗിപ്പാനും അവിടെനിന്ന പുറപ്പെട്ടുപോയി.

൨ [1] എന്നാൽ കാരാഗ്രഹത്തിൽ [2] യോഹന്നാൻ ക്രിസ്തുവിന്റെ പ്രവൃത്തികളെ കേട്ടാറെ, അവൻ തന്റെ ശിഷ്യന്മാരിൽ രണ്ടു പേരെ അയച്ചു,

൩ [3] വരുവാനുള്ളവൻ നീയൊ, ഞങ്ങൾ മറ്റൊരുത്തനായിട്ട കാത്തിരിക്കയൊ? എന്ന അവനോട പറയിച്ചു.

൪ എന്നാറെ യെശു ഉത്തരമായിട്ട, അവരോട, നിങ്ങൾ ചെന്ന, നിങ്ങൾ കേൾക്കയും കാണുകയും ചെയ്യുന്ന കാൎയ്യങ്ങളെ യോഹന്നാനോട തിരികെ അറിയിപ്പിൻ.

൫ [4] കുരുടർ കാഴ്ചപ്രാപിക്കയും, മുടന്തർ നടക്കയും, കുഷ്ഠരോഗികൾ സ്വചരതപ്പെടുകയും, ചെകിടർ കേൾക്കയും, മരിച്ചവർ എഴുനീല്പിക്കപ്പെടുകയും [5] ദരിദ്രൎക്ക എവൻഗേലിയോൻ അറിയിക്കപ്പെടുകയും ചെയ്യുന്നു.

൬ വിശേഷിച്ചും ആരെങ്കിലും എങ്കൽ [6] വിരുദ്ധപ്പെടാതെ ഇരുന്നാൽ അവൻ ഭാഗ്യവാനാകുന്നു എന്ന പറഞ്ഞു.

൭ ¶ [7] പിന്നെ അവർ പോയപ്പോൾ, യെശു പുരുഷാരങ്ങളോട യോഹന്നാനെ കുറിച്ച സംസാരിച്ചു തുടങ്ങി, നിങ്ങൾ എന്ത കാണ്മാൻ വനത്തിലേക്ക പുറപ്പെട്ടു ചെന്നു? [8] കാറ്റിനാൽ ഇളകപ്പെടുന്ന ഒരു ഞാങ്ങണയൊ?

൮ എന്നാൽ നിങ്ങൾ എന്ത കാണ്മാൻ പുറപ്പെട്ടു ചെന്നു? മൃദുത്വമുള്ള വസ്ത്രങ്ങളെ ധരിച്ചോരു മനുഷ്യനെയൊ? കണ്ടാലും മൃദുത്വമുള്ള വസ്ത്രങ്ങളെ ഉടുക്കുന്നവർ രാജധാനികളിൽ ആകുന്നു.

൯ എന്നാൽ നിങ്ങൾ എന്ത കാണ്മാൻ പുറപ്പെട്ടു ചെന്നു? ഒരു ദീൎഘദൎശിയെയൊ? ഉവ്വ, ഒരു [9] ദീൎഘദൎശിയെക്കാളും ശ്രേഷ്ഠനെ എന്ന ഞാൻ നിങ്ങളോട പറയുന്നു.

൧൦ എന്തുകൊണ്ടെന്നാൽ [10] കണ്ടാലും, ഞാൻ എന്റെ ദൂത

1. മത്താ. ൧൪: ൩. 2. ലൂ. ൭: ൧൮, ൧൯. 3. ആദ്യ. ൪൯: ൧൦. ൫ മോശ. ൧൮: ൧൫. ദാനി. ൯: ൨൪. യോഹ: ൬: ൧൪. 4. യെശാ. ൨൯: ൧൮. ൩൫: ൪, ൫, ൬. ൪൨: ൭. യോഹ. ൨: ൨൩. ൩: ൨. ൭: ൩൧. ൧൦: ൨൫, ൩൮. ൧൪: ൧൧. 5. സങ്കീ. ൨൨: ൨൬. യെശാ. ൬൧: ൧. ലൂ. ൪: ൧൮. യാക്കോ. ൨: ൫. 6. യെശാ. ൮: ൧൪, ൧൫. മത്താ. ൧൩: ൫൭. ൨൪: ൧൦. ൨൬: ൩൧. റോമ. ൯: ൩൨. ൧കൊറി. ൧: ൨൩. ഗലാ. ൫: ൧൧. ൧പെത്രൊ. ൨: ൮. 7. ലൂ. ൭: ൨൪. 8. എഫെ. ൪: ൧൪. 9. മത്താ. ൧൪: ൫. ൨൧: ൨൬. ലൂ. ൧: ൭൬. ൭: ൨൬. 10. മലാ. ൩: ൧. മൎക്കൊ. ൧: ൨. ലൂ. ൧: ൭൬. ൭: ൨൭.

ന്നെ നിന്റെ മുഖത്തിന മുമ്പാ
കെ അയക്കുന്നു, അവൻ നി
ന്റെ മുമ്പിൽ നിന്റെ വഴി ഒരു
ക്കും എന്ന ആരെ കുറിച്ച എഴു
തപ്പെട്ടിരിക്കുന്നുവൊ [അവൻ]
ഇവൻ ആകുന്നു.
൰൧ സ്ത്രീകളിൽനിന്ന ജനി
ച്ചവരിൽ യോഹന്നാൻ ബപ്തി
സ്തിനെക്കാൾ ഒരു വലിയവൻ
ഉണ്ടായിട്ടില്ല എന്ന ഞാൻ സത്യ
മായിട്ട നിങ്ങളോട പറയുന്നു.
എങ്കിലും സ്വൎഗ്ഗരാജ്യത്തിൽ ഏ
റ്റവും ചെറിയവൻ അവനിലും
വലിയവൻ ആകുന്നു.
൰൨ [11] യോഹന്നാൻ ബപ്തി
സ്തിന്റെ നാളുകൾ മുതൽ ഇത
വരെയും സ്വൎഗ്ഗരാജ്യം ബലബ
ന്ധപ്പെടുന്നു, ബലബന്ധം ചെ
യ്യുന്നവർ അതിനെ പിടിച്ചുടക്കു
കയും ചെയ്യുന്നു.
൰൩ [12] എന്തുകൊണ്ടെന്നാൽ
സകല ദീൎഘദൎശിമാരും വേദപ്ര
മാണവും യോഹന്നാൻ വരെ
ക്കും ദീൎഘദൎശനം പറഞ്ഞു.
൰൪ വിശേഷിച്ച [അതിനെ]
നിങ്ങൾക്ക പരിഗ്രഹിപ്പാൻ മന
സ്സുണ്ട എങ്കിൽ, ഇവൻ വരുവാ
നിരുന്ന [13] ഏലിയാ ആകുന്നു.
൰൫ [14] കേൾപ്പാൻ ചെവിക
ളുള്ളവൻ കേൾക്കട്ടെ.
൰൬ ¶ എന്നാൽ ഞാൻ ൟ
സന്തതിയെ എന്തിനോട [15] സദൃ
ശമാക്കേണ്ടു?
൰൭ ചന്തസ്ഥലങ്ങളിൽ ഇരു
ന്നു, തങ്ങളുടെ ചങ്ങാതിമാരോട,
ഞങ്ങൾ നിങ്ങൾക്ക കുഴലൂതി, നി
ങ്ങൾ നൃത്തം ചെയ്യുതുമില്ല; നി
ങ്ങൾക്ക പ്രലാപിച്ചു, നിങ്ങൾ
ദുഃഖിച്ചതുമില്ല എന്ന വിളിച്ച
പറയുന്ന പൈതങ്ങളോട അത
സദൃശമാകുന്നു.
൰൮ എന്തുകൊണ്ടെന്നാൽ യോ
ഹന്നാൻ ഭക്ഷിക്കാതെയും കുടി
ക്കാതെയും വന്നു, അവന ഒരു
പിശാച ഉണ്ട എന്ന അവർ
പറയുന്നു.
൰൯ മനുഷ്യന്റെ പുത്രൻ ഭ
ക്ഷിച്ചും കുടിച്ചുംകൊണ്ട വന്നു,
കണ്ടാലും ഭോജനപ്രിയനും, മദ്യ
പനും, [16] ചുങ്കക്കാരുടെയും പാപി
കളുടെയും സ്നേഹിതനുമായുള്ള ഒ
രു മനുഷ്യൻ എന്ന അവർ
പറയുന്നു. [17] എങ്കിലും ജ്ഞാനം
തന്റെ മക്കളാൽ നീതിയാക്കപ്പെ
ട്ടിരിക്കുന്നു.
൨൰ ¶ [18] അപ്പോൾ അവൻ
തന്റെ അധികം അതിശയങ്ങ
ൾ ഏവയിൽ ചെയ്യപ്പെട്ടിരുന്നു
വൊ, ആ നഗരങ്ങൾ അനുത
പിക്കായ്കകൊണ്ട അവയെ ഹേ
മിച്ചുതുടങ്ങി:
൨൰൧ കോറാസിനേ, നിനക്ക
ഹാ കഷ്ടം! ബെതസായിദാ, നി
നക്ക ഹാ കഷ്ടം! എന്തുകൊണ്ടെ
ന്നാൽ നിങ്ങളിൽ ചെയ്യപ്പെട്ട
അതിശയങ്ങൾ തൂറിലും സീദോ
നിലും ചെയ്യപ്പെട്ടിരുന്നു എന്ന
വരികിൽ, അവർ പണ്ടെ തന്നെ

---

11. ലൂ. ൭: ൨൰൭. 12. മലാ. ൩: ൧. 13. മലാ. ൪: ൫. മത്താ. ൰൭: ൰൨. ലൂ. ൧: ൰൭. 14. മത്താ. ൰൩: ൯. ലൂ. ൮: ൮. അറി. ൨: ൭, ൰൧, ൰൭, ൨൰൯. അറി. ൩: ൬, ൰൩, ൨൰൨. 15. ലൂ. ൭: ൩൰൧. 16. മത്താ. ൯: ൰൧. 17. ലൂ. ൭: ൩൰൫. 18. ലൂ. ൰: ൰൩.

19 ചാക്കശീലയിലും; വെണ്ണീറി
ലും അനുതപിക്കുമായിരുന്നു.
൨൨ 20 എന്നാലും വിധിദിവ
സത്തിൽ നിങ്ങളെക്കാൾ തൂറിന്നും
സീദോന്നും അനുകൂലമാകുമെന്നും
ഞാൻ നിങ്ങളോട പറയുന്നു.
൨൩ 21 സ്വൎഗ്ഗത്തോളം ഉയൎന്ന
കപ്പൎന്നഹോമേ, നീ പാതാളം
വരെയും താഴ്ത്തപ്പെടും, എന്തുകൊ
ണ്ടെന്നാൽ നിന്നിൽ ചെയ്യപ്പെ
ട്ട അതിശയങ്ങൾ സോദോമിൽ
ചെയ്യപ്പെട്ടിരുന്നു എന്നുവരികി
ൽ, അത ഇന്നത്തെ ദിവസം
വരെക്കും നില്ക്കുമായിരുന്നു.
൨൪ എന്നാൽ വിധി ദിവസ
ത്തിൽ നിന്നെക്കാൾ സോദോ
മെന്ന ദേശത്തിന 22 അനുകൂല
മാകുമെന്ന ഞാൻ നിങ്ങളോട
പറയുന്നു.
൨൫ ¶ 23 ആ സമയത്ത യേ
ശു ഉത്തരമായിട്ട പറഞ്ഞു, പിതാ
വേ, സ്വൎഗ്ഗത്തിന്റെയും ഭൂമിയു
ടെയും നാഥാ, 24 നീ ഈ കാൎയ്യ
ങ്ങളെ ജ്ഞാനികളിൽനിന്നും വി
ദ്വാന്മാരിൽനിന്നും മറച്ച, 25 ശി
ശുക്കൾക്ക വെളിപ്പെടുത്തിയത
കൊണ്ട ഞാൻ നിന്നെ സ്തുതി
ക്കുന്നു.
൨൬ അങ്ങിനെ തന്നെ പിതാ
വേ, ഇപ്രകാരം നിനക്ക നല്ല
ഇഷ്ടമായല്ലൊ.
൨൭ 26 സകല കാൎയ്യങ്ങളും എ
ന്റെ പിതാവിനാൽ എന്റെ
പക്കൽ ഏല്പിക്കപ്പെട്ടിരിക്കുന്നു:
പിതാവല്ലാതെ ഒരുത്തനും പുത്ര
നെ അറിയുന്നില്ല: 27 പുത്രനും, പുത്ര
ൻ [അവനെ] ആൎക്ക വെളിപ്പെ
ടുത്തുവാൻ ഇഷ്ടപ്പെടുന്നുവൊ,
അവനും അല്ലാതെ ഒരുത്തനും
പിതാവിനെയും അറിയുന്നില്ല.
൨൮ പ്രയാസപ്പെടുന്നവരും
ഭാരം ചുമത്തപ്പെടുന്നവരുമായു
ള്ള നിങ്ങൾ എല്ലാവരും, എന്റെ
അടുക്കൽ വരുവിൻ, ഞാൻ നി
ങ്ങൾക്ക ആശ്വാസം തരും.
൨൯ ഞാൻ സൌമ്യതയുള്ള
വനും 28 മനോവിനയമുള്ളവനും
ആകകൊണ്ട, എന്റെ നുകം നി
ങ്ങളുടെ മേൽ ഏറ്റുകൊണ്ട 29 എ
ങ്കൽനിന്ന പഠിപ്പിൻ: 30 അപ്പോ
ൾ നിങ്ങൾ നിങ്ങളുടെ ആത്മാ
ക്കൾക്ക ആശ്വാസം കണ്ടെത്തും.
൩൰ 31 എന്തുകൊണ്ടെന്നാൽ
എന്റെ നുകം ഇമ്പമായുള്ളതും,
എന്റെ ചുമട ലഘുവായുള്ളതും
ആകുന്നു.

## ൰൨ അദ്ധ്യായം.

൧ ശിഷ്യന്മാർ ശാബത ദിവസത്തിൽ വിള
വിലെ കതിരുകളെ പറിക്കുന്നത. ൰ കൈ
ശോഷിച്ചവനെ സൌഖ്യമാക്കുന്നത. ൩൧
ദൈവദൂഷണത്തെ കുറിച്ച.

ആ കാലത്ത 1 യേശു ശാബത
ദിവസത്തിൽ വിളഭൂമികളിൽ കൂടി
പോയി: അപ്പോൾ അവന്റെ

19. യോനാ. ൩: ൬, ൭. 20. മത്താ. ൰൦: ൰൫. മത്താ. ൰൧: ൨൪. 21. യെശാ. ൰൪: ൰൩. വിലാ. ൨: ൧. 22. മത്താ. ൰൦: ൰൫. 23. ലൂ. ൰൦: ൨൧. 24. സങ്കീ. ൭: ൨. ൧ കോറി. ൧: ൰൯, ൨൭. ൧ കോറി. ൨: ൭. ൨ കോറി. ൩: ൰൪. 25. മത്താ. ൰൬: ൰൭. 26. മത്താ. ൨൮: ൰൮. ലൂ. ൰൦: ൨൨. യോഹ. ൩: ൩൫. ൰൩: ൩. ൰൭: ൨. ൧ കോറി. ൰൫: ൨൭. 27. യോഹ. ൧: ൰൮. ൬: ൪൬. ൰൦: ൰൫. 28. സെഖറി ൯: ൯. ഫീലി. ൨: ൭, ൮. 29. യോഹ. ൰൩: ൰൫. ഫീലി. ൨: ൫. ൧ പെത്രൊ. ൨: ൨൧. ൧ യോഹ. ൨: ൬. 30. യറമി. ൬: ൰൬. 31. ൧ യോഹ. ൫: ൩.

ശിഷ്യന്മാൎക്ക വിശന്നു, അവർ
കതിരുകളെ പറിച്ചു ഭക്ഷിച്ചു തു
ടങ്ങി.
൨ എന്നാറെ പറിശന്മാർ അ
ത കണ്ടിട്ടു, അവനോട പറഞ്ഞു,
കണ്ടാലും, ശാബത ദിവസത്തിൽ
ചെയ്വാൻ ന്യായമില്ലാത്തത നി
ന്റെ ശിഷ്യന്മാർ ചെയ്യുന്നു.
൩ എന്നാറെ അവൻ അവ
രോട പറഞ്ഞത, [2] ദാവീദിനും
അവനോട കൂടെയുള്ളവൎക്കും വി
ശന്നിരിക്കുമ്പോൾ അവൻ എന്ത
ചെയ്തു;
൪ എങ്ങിനെ അവൻ ദൈ
വത്തിന്റെ ആലയത്തിലേക്ക
കടന്നു, [3] ആചാൎയ്യന്മാൎക്ക മാത്രമ
ല്ലാതെ തനിക്കെങ്കിലും തന്നോട
കൂടിയിരുന്നവൎക്കെങ്കിലും ഭക്ഷി
പ്പാൻ ന്യായമില്ലാത്ത [4] കാഴ്ച അ
പ്പങ്ങളെ ഭക്ഷിച്ചു എന്നുള്ളത നി
ങ്ങൾ വായിച്ചിട്ടില്ലയൊ?
൫ അല്ലെങ്കിൽ ആചാൎയ്യന്മാർ
ശാബത ദിവസങ്ങളിൽ ദൈവാ
ലയത്തിൽ ശാബത ദിവസത്തെ
അശുദ്ധിയാക്കീട്ടും, കുറ്റമില്ലാത്ത
വർ ആകുന്നു എന്നു നിങ്ങൾ
[5] വേദപ്രമാണത്തിൽ വായിച്ചി
ട്ടില്ലയൊ?
൬ എന്നാൽ ദൈവാലയത്തെ
ക്കാൾ [6] ഒരു വലിയവൻ ഇവി
ടെ ഉണ്ടു എന്നു ഞാൻ നിങ്ങളോ
ട പറയുന്നു.
൭ അത്രയുമല്ല ബലിയെ അല്ല
കരുണയെ തന്നെ [7] ഞാൻ
ആഗ്രഹിക്കുന്നു എന്നുള്ളത എ
ന്താകുന്നു എന്നു നിങ്ങൾ അറി
ഞ്ഞിരുന്നു എങ്കിൽ, നിങ്ങൾ
കുറ്റമില്ലാത്തവരെ കുറ്റം വിധി
ക്കയില്ലായിരുന്നു.
൮ എന്തുകൊണ്ടെന്നാൽ മനു
ഷ്യന്റെ പുത്രൻ ശാബത ദിവ
സത്തിനും കൎത്താവ ആകുന്നു.
൯ ¶ [8] പിന്നെ അവൻ അവി
ടെ നിന്നു പുറപ്പെട്ടു പോയിട്ടു,
അവരുടെ പള്ളിയിലേക്ക ചെ
ന്നു:
൧൦ കണ്ടാലും, അവിടെ ഒരു
കൈ ശോഷിച്ചിട്ടുള്ള മനുഷ്യൻ
ഉണ്ടായിരുന്നു. അപ്പോൾ അവർ
അവനെ കുറ്റം ചുമത്തുവാനാ
യിട്ടു, [9] ശാബത ദിവസത്തിൽ
സൌഖ്യമാക്കുന്നത ന്യായമൊ?
എന്നു അവനോട ചോദിച്ചു.
൧൧ എന്നാറെ അവൻ അവ
രോട, നിങ്ങളിൽ യാതൊരു മനു
ഷ്യന ഒരു ആട ഉണ്ടായിട്ടു, [10]
അത ശാബത ദിവസത്തിൽ ഒരു
കുഴിയിൽ വീണാൽ, അവൻ
അതിനെ പിടിച്ചു കരേറ്റുകയി
ല്ലയോ?
൧൨ എന്നാൽ ഒരു ആടിനെ
ക്കാൾ ഒരു മനുഷ്യൻ എത്രെക്ക
വിശേഷപ്പെട്ടിരിക്കുന്നു? എന്ന
തുകൊണ്ടു ശാബത ദിവസത്തിൽ
നന്മ ചെയ്യുന്നത ന്യായമാകുന്നു
എന്നു പറഞ്ഞു.
൧൩ അപ്പോൾ അവൻ ആ
മനുഷ്യനോട നിന്റെ കൈ

1. ൫ മോ. ൨൩: ൨൫. മൎക്കൊ. ൨: ൨൩. ലൂ. ൬: ൧. 2. ൧ ശമു. ൨൧: ൬. 3. പുറപ്പാ. ൨൯: ൩൨, ൩൩. ലേവി. ൮: ൩൧. 4 പുറപ്പാ. ൨൫: ൩൦. ലേവി. ൨൪: ൫. 5. ൪ മോ. ൨൮: ൯. യോഹ. ൭: ൨൨. 6. ൨ നാളാ. ൬: ൧൮. മലാ. ൩: ൧. 7. ഹോശെ. ൬: ൬. മീഖാ. ൬: ൬, ൭, ൮. മത്താ. ൯: ൧൩. 8. മൎക്കൊ. ൩: ൧ ലൂ. ൬: ൬. 9. ലൂ. ൧൩: ൧൪. ൧൪: ൩. യോഹ. ൯: ൧൬. 10. പുറപ്പാ. ൨൩: ൪, ൫. ൫ മോശ. ൨൨: ൪.

നീട്ടുക എന്ന പറഞ്ഞു. അവൻ
നീട്ടി; അത മറേറത പോലെ ത
ന്നെ സൌഖ്യമാകയും ചെയ്തു.
൧൪ ¶ എന്നാറെ [11] പറിശ
ന്മാർ പുറപ്പെട്ടു, അവനെ എങ്ങി
നെ സംഹരിക്കേണ്ടു, എന്ന
അവന വിരോധമായിട്ട ആലോ
ചന ചെയ്തു.
൧൫ അത യേശു അറിഞ്ഞ,
[12] അവിടെനിന്ന വാങ്ങിപ്പോയി;
[13] അപ്പോൾ വളരെ പുരുഷാര
ങ്ങൾ അവന്റെ പിന്നാലെ ചെ
ന്നു, അവൻ അവരെ എല്ലാവ
രെയും സൌഖ്യമാക്കി;
൧൬ തന്നെ പ്രസിദ്ധനാക്ക
രുത എന്ന [14] അവരെ വിലക്കു
കയും ചെയ്തു:
൧൭ ഏശായ ദീൎഘദൎശിയാൽ
ചൊല്ലപ്പെട്ടത നിവൃത്തിയാകെ
ണ്ടുന്നതിന്നായിരുന്നു:
൧൮ അത, [15] കണ്ടാലും, ഞാൻ
തെരിഞ്ഞെടുത്തിട്ടുള്ള എന്റെ
ഭൃത്യൻ, എന്റെ സ്നേഹിതൻ, [16]
എന്റെ ആത്മാവ അവങ്കൽ
ഇഷ്ടപ്പെടുന്നു: ഞാൻ എന്റെ
ആത്മാവിനെ അവന്റെ മേൽ
ആക്കും, അവൻ വിധിയെ പുറ
ജാതികൾക്ക അറിയിക്കും.
൧൯ അവൻ ശണ്ഠയിടുക
എങ്കിലും, നിലവിളിക്ക എങ്കിലും
ഒരുത്തൻ വീഥികളിൽ അവന്റെ
ശബ്ദം കേൾക്ക എങ്കിലും ചെ
യ്കയില്ല.
൨൦ അവൻ വിധിയെ ജയ
ത്തിനായിട്ട കൊണ്ടുപോകുന്നത
വരെ അവൻ ചതഞ്ഞ ഞാങ്ങ
ണയെ മുറിക്കയില്ല, മങ്ങികത്തു
ന്ന തിരിയെ കെടുത്തുകയുമില്ല.
൨൧ അവന്റെ നാമത്തിൽ
പുറജാതികൾ ആശ്രയിക്കയും
ചെയ്യും.
൨൨ ¶ [17] അപ്പോൾ പിശാചു
ബാധിച്ചു കുരുടനും ഊമയുമാ
യുള്ള ഒരുത്തൻ അവന്റെ അ
ടുക്കൽ കൊണ്ടുവരപ്പെട്ടു: അവൻ
അവനെ സൌഖ്യമാക്കി, എന്നതു
കൊണ്ട കുരുടനും ഊമയുമായുള്ള
വൻ സംസാരിക്കയും കാണുക
യും ചെയ്തു.
൨൩ ജനങ്ങൾ ഒക്കെയും വി
സ്മയിച്ചു, ഇവൻ തന്നെ അല്ല
യൊ ദാവീദിന്റെ പുത്രൻ? എ
ന്ന പറഞ്ഞു.
൨൪ എന്നാൽ [18] പറിശന്മാർ
അതിനെ കേട്ടാറെ, ഇവൻ പി
ശാചുകളുടെ പ്രമാണിയായ ബെ
ത്സബൂബിനെകൊണ്ട അല്ലാതെ,
പിശാചുകളെ പുറത്താക്കുന്നില്ല
എന്ന പറഞ്ഞു.
൨൫ എന്നാറെ യേശു [19] അ
വരുടെ നിരൂപണങ്ങളെ അറി
ഞ്ഞ, അവരോട പറഞ്ഞു, തനിക്ക
താൻ വിരോധമായി പിരിഞ്ഞി
രിക്കുന്ന രാജ്യം എല്ലാം നശിച്ചു
പോകുന്നു; തനിക്ക താൻ വിരോ
ധമായി പിരിഞ്ഞിരിക്കുന്ന യാ
തൊരു നഗരവും ഭവനവും നി
ലനില്ക്കയില്ല.

**11.** മത്താ. ൨൬: ൪. മൎക്കൊ. ൩: ൬. ലൂ. ൬: ൧൧. യോഹ. ൫: ൧൮. ൧൧: ൫൩. **12.** മത്താ. ൧൦: ൨൩. മൎക്കൊ. ൩: ൭. **13.** മത്താ. ൧൯: ൨. **14.** മത്താ. ൯: ൩൦. **15.** ഏശാ. ൪൨: ൧. **16.** മത്താ. ൩: ൧൭. ൧൭: ൫. **17.** മത്താ. ൯: ൩൨. മൎക്കൊ. ൩: ൧൧. ലൂ. ൧൧: ൧൪. **18.** മത്താ. ൯: ൩൪. മൎക്കൊ. ൩: ൨൨. ലൂ. ൧൧: ൧൫. **19.** മത്താ. ൯: ൪. യോഹ. ൨: ൨൫. അറി. ൨: ൨൩.

൨൬ അങ്ങിനെ സാത്താൻ സാത്താനെപ്പുറത്താക്കിക്കളയുന്നു എങ്കിൽ, അവൻ തനിക്ക താൻ വിരോധമായി പിരിഞ്ഞിരിക്കുന്നുവല്ലോ; പിന്നെ അവന്റെ രാജ്യം എങ്ങിനെ നിലനില്ക്കും.

൨൭ പിന്നെയും ഞാൻ ബെത്സബൂബിനെ കൊണ്ട പിശാചുകളെ പുറത്താക്കിക്കളയുന്നു എങ്കിൽ, നിങ്ങളുടെ മക്കൾ ആരെകൊണ്ട അവയെ പുറത്താക്കിക്കളയുന്നു? ആയതുകൊണ്ട അവർ നിങ്ങൾക്ക ന്യായാധിപതിമാരായി തീരും.

൨൮ എന്നാൽ ഞാൻ ദൈവത്തിന്റെ ആത്മാവിനെ കൊണ്ട പിശാചുകളെ പുറത്താക്കിക്കളയുന്നു എങ്കിൽ, [20] ദൈവത്തിന്റെ രാജ്യം നിങ്ങളുടെ അടുക്കൽ വന്നിരിക്കുന്നു നിശ്ചയം.

൨൯ [21] അല്ലെങ്കിൽ മുമ്പെ ബലവാനെ കെട്ടാതെ കണ്ട; ഒരുത്തൻ ഒരു ബലവാന്റെ വീട്ടിലേക്ക കടന്ന, അവന്റെ സമ്പത്തുകളെ കൊള്ളയിടുവാൻ എങ്ങിനെ കഴിയും? [അവനെ കെട്ടിയാൽ] അപ്പോൾ അവന്റെ വീട കൊള്ളയിടാം.

൩൦ എന്നോട കൂടെയില്ലാത്തവൻ ഇനിക്ക വിരോധമായിരിക്കുന്നു; എന്നോട കൂടെ കൂട്ടാത്തവൻ ചിന്നിക്കയും ചെയ്യുന്നു.

൩൧ ആയതുകൊണ്ട ഞാൻ നിങ്ങളോട പറയുന്നു, [22] സകല പാപവും ദൂഷണവും മനുഷ്യരോട ക്ഷമിക്കപ്പെടും: [23] [പരിശുദ്ധ] ആത്മാവിന്ന വിരോധമായുള്ള ദൂഷണം മനുഷ്യരോട ക്ഷമിക്കപ്പെടുകയില്ല താനും.

൩൨ [24] ആരെങ്കിലും മനുഷ്യന്റെ പുത്രന വിരോധമായി ഒരു വചനം പറഞ്ഞാൽ, അത അവനോട [25] ക്ഷമിക്കപ്പെടും: എന്നാൽ ആരെങ്കിലും പരിശുദ്ധാത്മാവിന്ന വിരോധമായി പറഞ്ഞാൽ, അത അവനോട ഇഹലോകത്തിലെങ്കിലും, പരലോകത്തിലെങ്കിലും ക്ഷമിക്കപ്പെടുകയില്ല.

൩൩ ഒന്നുകിൽ വൃക്ഷം നല്ലതും, [26] അതിന്റെ ഫലം നല്ലതും ആക്കുവിൻ; അല്ലെങ്കിൽ വൃക്ഷം ആകാത്തതും അതിന്റെ ഫലം ആകാത്തതും ആക്കുവിൻ: ഫലത്താലല്ലൊ വൃക്ഷം അറിയപ്പെടുന്നത.

൩൪ [27] അണലിക്കുട്ടികളേ, നിങ്ങൾ ദോഷമുള്ളവരാകകൊണ്ട നല്ല കാൎയ്യങ്ങളെ പറവാൻ എങ്ങിനെ കഴിയും. [28] എന്തുകൊണ്ടെന്നാൽ ഹൃദയപരിപൂൎണ്ണതയിൽനിന്ന വായ പറയുന്നു.

൩൫ ഒരു നല്ല മനുഷ്യൻ ഹൃദയത്തിന്റെ നല്ല നിക്ഷേപത്തിൽനിന്ന നല്ല കാൎയ്യങ്ങളെ പുറപ്പെടീക്കുന്നു: ദോഷമുള്ളോരു മനുഷ്യൻ ദോഷമുള്ള നിക്ഷേപത്തിൽനിന്ന ദോഷമുള്ള കാൎയ്യങ്ങളെ പുറപ്പെടീക്കയും ചെയ്യുന്നു.

20. ദാനി. ൨: ൪൪. ൭: ൧൪. ലൂ. ൧: ൩൩. ൧൧: ൨൦. ൧൭: ൨൦, ൨൧. 21. യെശാ. ൪൯: ൨൪. ലൂ. ൧൧: ൨൧, ൨൨, ൨൩. 22. മൎക്കൊ. ൩: ൨൮. ലൂ. ൧൨: ൧൦. എബ്രാ. ൬: ൪. ൧൦: ൨൬, ൨൯. ൧ യോഹ. ൫: ൧൬. 23. നടപ്പ. ൭: ൫൧. 24. മത്താ. ൧൧: ൧൯. ൧൩: ൫൫. യോഹ. ൭: ൧൨, ൫൨. 25 ൧ തിമൊ. ൧: ൧൩. 26. മത്താ. ൭: ൧൭. ലൂ. ൬: ൪൩, ൪൪. 27. മത്താ. ൩: ൭. ൨൩: ൩൩. 28. ലൂ. ൬: ൪൫.

൩൬ പിന്നെ യാതൊരു വ്യ
ത്ഥവാക്ക മനുഷ്യർ സംസാരി
ക്കുമോ, അവർ അതിനായികൊ
ണ്ട വിധിദിവസത്തിൽ കണക്ക
ബോധിപ്പിക്കേണ്ടി വരും.

൩൭ എന്തുകൊണ്ടെന്നാൽ നീ
നിന്റെ വചനങ്ങളാൽ നീതിമാ
നാക്കപ്പെടും, നിന്റെ വചന
ങ്ങളാൽ നീ ശിക്ഷെക്കവിധിക്ക
പ്പെടുകയും ചെയ്യും എന്ന ഞാൻ
നിങ്ങളോട പറയുന്നു.

൩൮ ൠ [29] അപ്പോൾ ഉപാ
ദ്ധ്യായന്മാരിലും പറിശന്മാരിലും
ചിലർ ഉത്തരമായിട്ട, ഗുരോ, നി
ങ്കൽനിന്ന ഒരു അടയാളം കാ
ണ്മാൻ ഞങ്ങൾക്ക ആഗ്രഹമുണ്ട
എന്ന പറഞ്ഞു.

൩൯ എന്നാറെ അവൻ ഉത്ത
രമായിട്ട അവരോട പറഞ്ഞു,ദോ
ഷമായും [30]വ്യഭിചാരമായുമുള്ളോരു
സന്തതി ഒരു അടയാളം അന്വേ
ഷിക്കുന്നു; എങ്കിലും യോനാ എ
ന്ന ദീഘദശിയുടെ അടയാളമല്ലാ
തെ, മറെറാരു അടയാളവും അതി
ന കൊടുക്കപ്പെടുകയില്ല.

൪൦ എന്തുകൊണ്ടെന്നാൽ [31]
യോനാ ഏതുപ്രകാരം മൂന്നുപക
ലും മൂന്നുരാവും വലിയ മത്സ്യത്തി
ന്റെ വയററിലായിരുന്നുവോ,
അപ്രകാരം മനുഷ്യന്റെ പുത്ര
നും മൂന്നുപകലും മൂന്നുരാവും
ഭൂമിയുടെ ഹൃദയത്തിലിരിക്കും.

൪൧ [32] നിനുവായ മനുഷ്യർ
വിധിയിൽ ഈ സന്തതിയോട
കൂടെ എഴുനീററ, അതിനെ [33] ശി
ക്ഷെക്ക വിധിക്കും: [34] അതെന്തു
കൊണ്ടെന്നാൽ അവർ യോനാ
യുടെ പ്രസംഗത്തിങ്കൽ അനു
തപിച്ചു; എന്നാൽ, കണ്ടാലും,
യോനായെക്കാൾ ഒരു വലിയ
വൻ ഇവിടെ ഉണ്ട.

൪൨ [35] തെക്കെ രാജസ്ത്രീ വി
ധി ദിവസത്തിൽ ഈ സന്തതി
യോട കൂടെ എഴുനീററ, അതിനെ
ശിക്ഷെക്ക വിധിക്കും: അതെന്തു
കൊണ്ടെന്നാൽ അവൾ ഭൂമിയു
ടെ അറുതികളിൽനിന്ന ശലോ
മോന്റെ ജ്ഞാനം കേൾപ്പാനാ
യിട്ട വന്നു; കണ്ടാലും, ശലോമോ
നെക്കാൾ ഒരു വലിയവൻ ഇവി
ടെ ഉണ്ട.

൪൩ [36] മ്ലേച്ഛാത്മാവ ഒരു മനു
ഷ്യനിൽനിന്ന പുറപ്പെട്ട ശേ
ഷം, [37] അവൻ നീരില്ലാത്ത സ്ഥ
ലങ്ങളിൽ ആശ്വാസം അന്വേ
ഷിച്ചുകൊണ്ട സഞ്ചരിക്കുന്നു, കാ
ണുന്നതുമില്ല.

൪൪ അപ്പോൾ അവൻ, ഞാൻ
വിട്ട പുറപ്പെട്ട പോന്ന, എന്റെ
വീട്ടിലേക്ക തിരിച്ചുപോകും എ
ന്ന പറയുന്നു: എന്നാറെ അവൻ
വരുമ്പോൾ, അത ഒഴിയപ്പെട്ടതും,
അടിച്ചുവാരി അലങ്കരിക്കപ്പെട്ടതു
മായി കാണുന്നു.

൪൫ പിന്നെ അവൻ ചെന്ന,
തന്നെക്കാൾ അധികം ദുഷ്ടതയുള്ള
മററും ഏഴാത്മാക്കളെ തന്നോട കൂ
ടെ കൂട്ടിക്കൊണ്ടുവരുന്നു, അവർ

---

29. മത്താ. ൧൬: ൧. മക്കോ. ൮: ൧൧. ലൂ. ൧൧: ൧൬, ൨൯. യോഹ. ൨: ൧൮. ൧ കോറി. ൧: ൨൨. 30. യെശാ. ൫൭: ൩. മത്താ. ൧൬: ൪. മക്കോ. ൮: ൩൮. യോഹ. ൪: ൪൮. 31. യോനാ ൧: ൧൭. 32. ലൂ. ൧൧: ൩൨. 33. യറമി. ൩: ൧൧. യെസ. ൧൬: ൫൧, ൫൨. റോമ. ൨: ൨൭. 34. യോനാ. ൩: ൫. 35. ൧ രാജാ. ൧൦: ൧. ൨ നാളാ. ൯: ൧. ലൂ. ൧൧: ൩൧. 36 ലൂ. ൧൧: ൨൪. 37. യോബ. ൧: ൭. ൧ പത്രോ. ൫: ൮.

അകത്ത കടന്ന അവിടെ പാ
ക്കയും ചെയ്യുന്നു: [38] ഇങ്ങിനെ
ആ മനുഷ്യന്റെ ഒടുക്കത്തെ കാ
ൎയ്യങ്ങൾ മുമ്പിലത്തേതിലും അധി
കം വഷളായി തീരുന്നു: അപ്രകാ
രം തന്നെ ഈ ദുഷ്ടതയുള്ള സ
ന്തതിക്കും ഉണ്ടാകും.
൪൬ ¶ പിന്നെ അവൻ ജന
ങ്ങളോട സംസാരിച്ചുകൊണ്ടിരി
ക്കുമ്പോൾ തന്നെ, കണ്ടാലും
[39] അവന്റെ അമ്മയും [40]സഹോദ
രന്മാരും അവനോട സംസാരി
പ്പാൻ ആഗ്രഹിച്ചിട്ടു, പുറത്ത
നിന്നു.
൪൭ അപ്പോൾ ഒരുത്തൻ അ
വനോട, കണ്ടാലും, നിന്റെ
അമ്മയും നിന്റെ സഹോദരന്മാ
രും നിന്നോട സംസാരിപ്പാൻ
ആഗ്രഹിച്ചിട്ടു, പുറത്ത നില്ക്കുന്നു
എന്ന പറഞ്ഞു.
൪൮ എന്നാറെ അവൻ ത
ന്നോട പറഞ്ഞവനോട ഉത്ത
രമായിട്ടു, എന്റെ അമ്മ ആര
ആകുന്നു? എന്റെ സഹോദര
ന്മാരും ആര ആകുന്നു? എന്ന
പറഞ്ഞു.
൪൯ പിന്നെ അവൻ തന്റെ
കൈ തന്റെ ശിഷ്യന്മാരുടെ നേ
രെ നീട്ടി, കണ്ടാലും, എന്റെ അ
മ്മയും എന്റെ സഹോദരന്മാരും!
൫൦ ;[41] എന്തുകൊണ്ടെന്നാൽ
ആരെങ്കിലും സ്വൎഗ്ഗത്തിലുള്ളവ
നായ എന്റെ പിതാവിന്റെ
ഇഷ്ടം ചെയ്യുമ്പോൾ, അവൻ എന്റെ
സഹോദരനും, സഹോദരിയും,
അമ്മയും ആകുന്നു എന്ന പറഞ്ഞു.

## ൧൩. അദ്ധ്യായം.

൧ വിതെക്കുന്നവനെയും ൨൪ കളകളെയും
൩൧ കടുകുമണിയെയും. ൩൩ പുളിച്ച മാ
വിനെയും ൪൪ ഒളിക്കപ്പെട്ട നിക്ഷേപ
ത്തെയും ൪൫ മുത്തിനെയും ൪൭ വലയെ
യും കുറിച്ചുള്ള ഉപമകൾ.

ആ ദിവസം തന്നെ യേശു വീ
ട്ടിൽനിന്ന പുറപ്പെട്ടു, [1] കടലി
ന്റെ അരികെ ഇരുന്നു.
൨ അപ്പോൾ അവന്റെ അടു
ക്കൽ [2] വളരെ പുരുഷാരങ്ങൾ വ
ന്നുകൂടി, എന്നതുകൊണ്ട [3]അവൻ
പടവിലേക്ക കരേറി ഇരുന്നു;
പുരുഷാരവും എല്ലാം കരയിൽ
നിന്നു.
൩ പിന്നെ അവൻ വളരെ
കാൎയ്യങ്ങളെ ഉപമകളായിട്ടു അവ
രോട പറഞ്ഞു, കണ്ടാലും, [4]വിതെ
ക്കുന്നവൻ വിതെപ്പാനായിട്ടു പു
റപ്പെട്ടു;
൪ എന്നാറെ അവൻ വിതെ
ക്കുമ്പോൾ, ചിലത വഴിയരികെ
വീണു, അപ്പോൾ പക്ഷികൾ
വന്ന, അതിനെ തിന്നുകളഞ്ഞു.
൫ മറ്റ ചിലത ഏറെ മണ്ണി
ല്ലാത്ത പാറയുള്ള സ്ഥലങ്ങളിൽ
വീണു: മണ്ണ താഴ്ചയില്ലായ്കകൊ
ണ്ട, അത ഉടനെ മുളച്ചു:
൬ പിന്നെ സൂൎയ്യൻ ഉദിച്ച

38. എബ്രാ. ൬: ൪, ൫, ൬. ൧൦: ൨൬. ൨ പത്രോ. ൨: ൨൦, ൨൧, ൨൨. 39. മർക്കോ. ൩: ൩൧. ലൂ. ൮: ൧൯, ൨൦, ൨൧. 40. മത്താ. ൧൩: ൫൫. മർക്കോ. ൬: ൩. യോഹ. ൨: ൧൨. ൭: ൩, ൫. നടപ്പ. ൧: ൧൪. ൧ കോറി. ൯: ൫. ഗലാ. ൧: ൧൯. 41. മത്താ. ൨൫: ൪൦. യോഹ. ൧൫: ൧൪. ൨൦: ൧൭. റോമ. ൮: ൨൯. ഗലാ. ൫: ൬. ൬: ൧൫. കൊലൊ. ൩: ൧൧. എബ്രാ. ൨: ൧൧.

1. മർക്കോ. ൪: ൧. 2. ലൂ. ൮: ൪. 3. ലൂ. ൫: ൩. 4. മർക്കോ. ൪: ൩. ലൂ. ൮: ൫.

പ്പോൾ, അത വാടിപ്പോയി; അ
തിന വേരില്ലായ്കകൊണ്ട ഉണ
ങ്ങിപ്പോകയും ചെയ്തു.
൭ മററ ചിലത മുള്ളുകളുടെ ഇ
ടയിൽ വീണു; മുള്ളുകൾ വളൎന്ന,
അതിനെ ഞെരുക്കിക്കളകയും
ചെയ്തു.
൮ എന്നാൽ മററ ചിലത
നല്ല നിലത്തിൽ വീണു, ഒന്ന
[5]നൂറായും, ഒന്ന അറുപതായും,
ഒന്ന മുപ്പതായും ഫലം തരികയും
ചെയ്തു.
൯ കേൾപ്പാൻ ചെവികളു
ള്ളവൻ കേൾക്കട്ടെ.
൧൰ [6] പിന്നെ ശിഷ്യന്മാർ
അടുക്കൽ വന്ന, നീ എന്തുകൊണ്ട
ഉപമകളായിട്ട അവരോട സം
സാരിക്കുന്നു? എന്ന അവനോട
പറഞ്ഞു.
൧൧ അവൻ അവരോട ഉത്ത
രമായിട്ട പറഞ്ഞു, സ്വൎഗ്ഗരാജ്യ
ത്തിന്റെ രഹസ്യങ്ങളെ അറിവാ
നായിട്ട [7] നിങ്ങൾക്ക നല്കപ്പെട്ടി
രിക്കുന്നു, എങ്കിലും അവൎക്ക ന
ല്കപ്പെട്ടിരിക്കുന്നില്ലായ്കകൊണ്ട
ആകുന്നു.
൧൨ എന്തെന്നാൽ [8] എവൻ
ഉള്ളവനൊ, അവന കൊടുക്ക
പ്പെടും; അവന പരിപൂൎണ്ണതയും
ഉണ്ടാകും, എന്നാൽ എവൻ ഇല്ലാ
ത്തവനൊ, അവനുള്ളതും അവ
ങ്കൽനിന്ന എടുത്തുകൊള്ളപ്പെടും.
൧൩ ഇത ഹേതുവായിട്ട ഞാൻ
അവരോട ഉപമകളായിട്ട പറയു
ന്നു: എന്തുകൊണ്ടെന്നാൽ അവർ
കണ്ടിട്ടും കാണുന്നില്ല; കേട്ടിട്ടും
കേൾക്കുന്നില്ല, തിരിച്ചറിയുന്ന
തുമില്ല.
൧൪ വിശേഷിച്ചും എശായാ
പറഞ്ഞ ദീൎഘദൎശനം അവരിൽ
നിവൃത്തിയായിരിക്കുന്നു, [9] അതാ
യത നിങ്ങൾ ചെവി കൊണ്ട
കേൾക്കും, തിരിച്ചറിയാതെയും,
നിങ്ങൾ കണ്ടിട്ടും കാണും, അറി
യാതെയും ഇരിക്കും:
൧൫ എന്തുകൊണ്ടെന്നാൽ
ഈ ജനം കണ്ണുകൾ കൊണ്ട
കാണുകയും ചെവികൾ കൊണ്ട
കേൾക്കയും, ഹൃദയംകൊണ്ട തി
രിച്ചറികയും, മനസ്സതിരിയപ്പെടു
കയും, ഞാൻ അവരെ സ്വസ്ഥ
തപ്പെടുത്തുകയും ചെയ്യാതെ ഇരി
പ്പാനായിട്ട, അവരുടെ ഹൃദയം ത
ടിച്ചിരിക്കുന്നു, അവർ ചെവികൾ
കൊണ്ട [10] അസഹ്യമായി കേൾ
ക്കുന്നു, അവർ തങ്ങളുടെ കണ്ണു
കളെ അടെക്കയുംചെയ്തിരിക്കുന്നു.
൧൬ എന്നാൽ നിങ്ങളുടെ ക
ണ്ണുകൾ കാണുന്നതുകൊണ്ടും, നി
ങ്ങളുടെ ചെവികൾ കേൾക്കുന്ന
തുകൊണ്ടും [11] ഭാഗ്യമുള്ളവ [ആകു
ന്നു.]
൧൭ എന്തുകൊണ്ടെന്നാൽ [12] വ
ളരെ ദീൎഘദൎശിമാരും നീതിമാ
ന്മാരും നിങ്ങൾ കാണുന്ന കാൎയ്യ
ങ്ങളെ കാണ്മാനും, നിങ്ങൾ കേൾ

5. ആദ്യ. ൨൬: ൧൨. മൎക്കോ. ൪: ൮. ലൂ. ൮: ൮. 6. മത്താ. ൧൧: ൧൫. മൎക്കോ. ൪: ൯. 7. മത്താ. ൧൧: ൨൫. ൧൬: ൧൭. മൎക്കോ. ൪: ൧൧. ലൂ. ൮: ൧൦. ൧ കോറി. ൨: ൧൦. ൧ യോഹ. ൨: ൨൭. 8. മത്താ. ൨൫: ൨൯. മൎക്കോ. ൪: ൨൫. ലൂ. ൮: ൧൮. ൧൯: ൨൬. 9. യെശാ. ൬: ൯. യെഹെസ. ൧൨: ൨. മൎക്കോ. ൪: ൧൨. ലൂ. ൮: ൧൦. യോഹ. ൧൨: ൪൦. നടപ്പ. ൨൮: ൨൬, ൨൭. റോമ. ൧൧: ൮. ൨ കോറി. ൩: ൧൪, ൧൫. 10. എബ്രാ. ൫: ൧൧. 11. മത്താ. ൧൬: ൧൭. ലൂ. ൧൦: ൨൩, ൨൪. യോഹ. ൨൦: ൨൯. 12. എബ്രാ. ൧൧: ൧൩. ൧ പത്രൊ. ൧: ൧൦, ൧൧.

ക്കുന്ന കാൎയ്യങ്ങളെ കേൾപ്പാനും ആഗ്രഹിച്ചു, എങ്കിലും അവർ കണ്ടതുമില്ല, കേട്ടതുമില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൧൮ ¶ [13] അതുകൊണ്ട നിങ്ങൾ വിതെക്കുന്നവനെ കുറിച്ചുള്ള ഉപമ കേട്ടുകൊൾവിൻ.

. ൧൯ യാതൊരുത്തനും [14] രാജ്യത്തെ കുറിച്ചുള്ള വചനം കേട്ടിട്ട, അതിനെ തിരിച്ചറിയാതിരിക്കുമ്പോൾ, ദുഷ്ടനായവൻ വന്ന അവന്റെ ഹൃദയത്തിൽ വിതെക്കപ്പെട്ടതിനെ എടുത്തുകളയുന്നു. ഇവൻ വഴിയരികെ വിത്ത കൈക്കൊണ്ടവൻ ആകുന്നു.

൨൦ എന്നാൽ പാറയുള്ള സ്ഥലങ്ങളിൽ വിത്ത കൈക്കൊണ്ടവൻ വചനം കേട്ട, ഉടനെ അതിനെ [15] സന്തോഷത്തോടെ പരിഗ്രഹിക്കുന്നവൻ ആകുന്നു;

൨൧ അവന തങ്കൽ വേരില്ല എങ്കിലും കുറയ കാലം നില്ക്കുന്നു: എന്നാൽ വചനത്തിന്റെ നിമിത്തമായിട്ട കഷ്ടത എങ്കിലും ഉപദ്രവം എങ്കിലും ഉണ്ടാകുമ്പോൾ, [16] ഉടനെ അവൻ വിരുദ്ധപ്പെടുന്നു.

൨൨ [17] പിന്നെയും മുള്ളുകളുടെ ഇടയിൽ [18] വിത്ത കൈക്കൊണ്ടവൻ വചനം കേൾക്കുന്നവൻ ആകുന്നു; അപ്പോൾ ഇഹലോകത്തിന്റെ വിചാരവും, ധനത്തിന്റെ വഞ്ചനയും, വചനം ഞെരുക്കിക്കളയുന്നു, അത നിഷ്ഫലമായി തീരുകയും ചെയ്യുന്നു.

൨൩ എന്നാൽ നല്ല നിലത്തിൽ വിത്ത കൈക്കൊണ്ടവൻ വചനം കേട്ട, തിരിച്ചറിയുന്നവൻ ആകുന്നു: അവൻ ഒന്ന നൂറായും, ഒന്ന അറുപതായും, ഒന്ന മുപ്പതായും ഫലങ്ങളെ ഫലിച്ചു തരികയും ചെയ്യുന്നു.

൨൪ ¶ മറെറാരു ഉപമയെ അവൻ അവൎക്ക പറഞ്ഞുകൊടുത്തു, ആയതെന്തെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ വയലിൽ നല്ല വിത്ത വിതെച്ചിട്ടുള്ള ഒരു മനുഷ്യന സദൃശമായിരിക്കുന്നു.

൨൫ എന്നാൽ മനുഷ്യർ ഉറങ്ങി കിടക്കുമ്പോൾ അവന്റെ ശത്രു വന്ന, കോതമ്പിന്റെ ഇടയിൽ കളകളെ വിതെച്ചും വെച്ച പൊയ്ക്കളഞ്ഞു.

൨൬ എന്നാറെ ഞാറ വളൎന്ന, ഫലം ചെയ്യപ്പോൾ തന്നെ, കളകളും കൂടെ കാണപ്പെട്ടു.

൨൭ അപ്പോൾ വീട്ടെജമാനന്റെ വേലക്കാർ അടുക്കൽ വന്ന പറഞ്ഞത, യജമാനനേ, നീ നിന്റെ വയലിൽ നല്ല വിത്ത വിതെച്ചില്ലയൊ? പിന്നെ കളകൾ അതിൽ എവിടെനിന്ന ഉണ്ടായി?

൨൮ അവൻ അവരോട ശത്രുവായ ഒരുത്തൻ ഇത ചെയ്തു എന്ന പറഞ്ഞു. അപ്പോൾ വേലക്കാർ അവനോട പറഞ്ഞത,

---

13. മൎക്കോ. ൪: ൧൩. ലൂ. ൮: ൧൧. 14. മത്താ. ൪: ൨൩. ൨൪: ൧൪. മൎക്കോ. ൧: ൧൪. ലൂ. ൮: ൧. 15. യെശ. ൫൮: ൨. ഹെബ്ര. ൬: ൪, ൫. യോഹ. ൫: ൩൫. 16. മത്താ. ൧൧: ൬. ൨തീമൊ. ൧: ൧൫. 17. യറെമി. ൪: ൩. 18. മത്താ ൧൯: ൨൩. മൎക്കോ. ൧൦: ൨൩. ലൂ. ൧൮: ൨൪. ൧തിമൊ. ൬: ൯. ൨തീമോ. ൪: ൧൦

എന്നാൽ ഞങ്ങൾ ചെന്ന അവ
യെ പറിച്ചുകളവാൻ നിനക്ക
മനസ്സുണ്ടൊ?
൨൯ എന്നാറെ അവൻ പറ
ഞ്ഞു, ഇല്ല; നിങ്ങൾ കളകളെ
പറിക്കുമ്പോൾ അവയോട കൂടെ
കോതമ്പും വേരോടെ പറിച്ചു കള
യാതെ കണ്ടു,
൩൦ രണ്ടും കൂടെ കൊയിത്തോ
ളം വളരട്ടെ: അപ്പോൾ കൊ
യിത്ത കാലത്തിൽ ഞാൻ കൊ
യിത്തുകാരോട, മുമ്പെ കളകളെ
പറിച്ചു, അവയെ ചുട്ടുകളയു
ന്നതിന കെട്ടുകളായി കെട്ടുവിൻ.
[19] എന്നാൽ കോതമ്പ എന്റെ ക
ളപ്പുരയിൽ കൂട്ടുവിൻ എന്ന പറ
യും.
൩൧ ¶ മറ്റൊരു ഉപമ അവൻ
അവൎക്ക പറഞ്ഞുകൊടുത്തു, ആ
യതെന്തെന്നാൽ [20] സ്വൎഗ്ഗരാജ്യം
ഒരു കടുക മണിയോട സദൃശ
മാകുന്നു, ആയത ഒരു മനുഷ്യൻ
എടുത്ത, തന്റെ വയലിൽ വി
തെച്ചു.
൩൨ അത സകല വിത്തുകളി
ലും ചെറിയത തന്നെ ആകുന്നു;
എങ്കിലും അത വളൎന്നപ്പോൾ
സസ്യങ്ങളിലേക്ക വലിയതാകു
ന്നു, അത ഒരു വൃക്ഷമായി തീരു
കയും ചെയ്യുന്നു, എന്നതുകൊണ്ട
ആകാശത്തിലെ പക്ഷികൾ അ
തിന്റെ കൊമ്പുകളിൽ വന്ന
വസിക്കുന്നു.
൩൩ ¶ [21] മറ്റൊരു ഉപമ
അവൻ അവരോട പറഞ്ഞു, സ്വ
ൎഗ്ഗരാജ്യം പുളിമാവിനോട സദൃ
ശമാകുന്നു, ആയത ഒരു സ്ത്രീ
എടുത്ത മൂന്ന പറ മാവിൽ, എല്ലാം
പുളിക്കുവോളം, അടക്കി വെച്ചു.
൩൪ [22] ഇതൊക്കെയും കാൎയ്യങ്ങളെ ഒക്കെ
യും യേശു പുരുഷാരത്തോട ഉപ
മകളായിട്ട പറഞ്ഞു, ഒരു ഉപമ
കൂടാതെ അവരോടപറഞ്ഞതുമില്ല:
൩൫ [23] ഞാൻ എന്റെ വായ
ഉപമകളായി തുറന്ന, [24] ലോക
ത്തിന്റെ തുടക്കം മുതൽ മറപൊ
രുളായിരുന്ന കാൎയ്യങ്ങളെ വെളി
പ്പെടുത്തും, എന്ന ദീൎഘദൎശിയാൽ
ചൊല്ലപ്പെട്ടത നിവൃത്തിയാകേ
ണ്ടുന്നതിന ആയിരുന്നു.
൩൬ ¶ അപ്പോൾ പുരുഷാര
ത്തെ അയച്ചിട്ട, യേശു വീട്ടിലേ
ക്ക ചെന്നു: എന്നാറെ അവന്റെ
ശിഷ്യന്മാർ അവന്റെ അടുക്കൽ
വന്ന, വയലിലെ കളകളെ കുറി
ച്ചുള്ള ഉപമയെ ഞങ്ങൾക്ക തെ
ളിയിക്കേണമെന്ന പറഞ്ഞു.
൩൭ അവൻ ഉത്തരമായിട്ട
അവരോട പറഞ്ഞു, നല്ല വിത്ത
വിതെക്കുന്നവൻ മനുഷ്യന്റെ
പുത്രനാകുന്നു.
൩൮ [25] വയല ലോകം ആകു
ന്നു; നല്ല വിത്ത രാജ്യത്തിന്റെ
മക്കൾ ആകുന്നു; എന്നാൽ കളക
ൾ [26] ദുഷ്ടനായവന്റെ മക്കൾ
ആകുന്നു.

---

19. മത്താ. ൩: ൧൨. 20. ഏശാ. ൨: ൨, ൩. മീഖാ. ൪: ൧. മക്കോ. ൪: ൩൦. ലൂ. ൧൩: ൧൮, ൧൯. 21. ലൂ. ൧൩: ൨൦. 22. മക്കോ. ൪: ൩൩, ൩൪. 23. സങ്കീ. ൭൮: ൨. 24. റോമ. ൧൬: ൨൫, ൨൬. ൧കൊരി. ൨: ൭. എഫെ. ൩: ൯. കൊലൊ. ൧: ൨൬. 25. മത്താ. ൨൪: ൧൪. ൨൮: ൧൯. മക്കോ. ൧൬: ൧൫, ൨൦. ലൂ. ൨൪: ൪൭. റോമാ. ൧൦: ൧൮. കൊലൊ. ൧: ൬. 26. ആദ്യ. ൩: ൧൫. യോഹ. ൮: ൪൪. അപ്പ. ൧൩: ൧൦. ൧യോഹ. ൩: ൮.

൩൯ അവയെ വിതെച്ചിട്ടുള്ള
ശത്രു പിശാച ആകുന്നു, [27] കൊ
യിത്ത ലോകത്തിന്റെ അവ
സാനം ആകുന്നു; കൊയിത്തു
കാർ ദൈവദൂതന്മാർ ആകുന്നു.
൪൦ ആകയാൽ കളകൾ ഏതു
പ്രകാരം കൂട്ടി അഗ്നിയിൽ ചുടു
യിക്കപ്പെടുന്നുവൊ; അപ്രകാരം
ഇഹലോകത്തിന്റെ അവസാന
ത്തിൽ ഉണ്ടാകും.
൪൧ മനുഷ്യന്റെ പുത്രൻ
തന്റെ ദൂതന്മാരെ അയക്കും,
[28] അവർ അവന്റെ രാജ്യത്തിൽ
നിന്ന സകല വിരുദ്ധങ്ങളെയും
അക്രമം ചെയ്യുന്നവരെയും കൂട്ടി,
൪൨ [29] അവരെ അഗ്നിചൂ
ളയിലേക്ക ഇട്ടു കളയും: [30] അ
വിടെ കരച്ചിലും പല്ലുകടിയും ഉ
ണ്ടാകും.
൪൩ [31] അപ്പോൾ നീതിമാന്മാർ
തങ്ങളുടെ പിതാവിന്റെ രാജ്യ
ത്തിൽ സൂൎയ്യനെ പോലെ ശോ
ഭിക്കും. [32] കേൾപ്പാൻ ചെവികളു
ള്ളവൻ കേൾക്കട്ടെ.
൪൪ ¶ പിന്നെയും സ്വൎഗ്ഗരാജ്യം
ഒരു വയലിൽ ഒളിക്കപ്പെട്ട നി
ക്ഷേപത്തോട സദൃശമാകുന്നു;
ആയത ഒരു മനുഷ്യൻ കണ്ടെ
ത്തിയാറെ, അതിനെ ഒളിച്ചു
വെച്ചു, അതിനെ കുറിച്ചുള്ള
സന്തോഷത്താൽ ചെന്ന [33] തനി
ക്കുള്ള സകലവും വിററ, [34] ആ
വയല കൊള്ളുന്നു.

൪൫ ¶ പിന്നെയും സ്വൎഗ്ഗരാജ്യം
നല്ല മുത്തുകളെ അന്വെഷിക്കു
ന്ന വ്യാപാരിയായൊരു മനുഷ്യ
നോട സദൃശമാകുന്നു;
൪൬ അവൻ വില ഏറിട്ടുള്ള
[35] ഒരു മുത്തു കണ്ടെത്തിയാറെ,
അവൻ ചെന്ന തനിക്കുള്ള സക
ലവും വിററ, അതിനെ കൊണ്ടു.
൪൭ ¶ പിന്നെയും സ്വൎഗ്ഗരാജ്യം
കടലിലേക്ക ഇടപ്പെട്ടതും [36] സ
കല തരത്തിൽനിന്നും കൂട്ടിയതു
മായുള്ള ഒരു വലയോട സദൃശ
മാകുന്നു:
൪൮ അത നിറഞ്ഞപ്പോൾ,
അവർ അതിനെ കരെക്ക വലി
ച്ചു കരേററി, ഇരുന്ന, നല്ലത
പാത്രങ്ങളിൽ കൂട്ടി ചേൎത്ത, ആകാ
ത്തത എറിഞ്ഞ കളഞ്ഞു.
൪൯ ഇപ്രകാരം തന്നെ ലോ
കത്തിന്റെ അവസാനത്തിങ്കൽ
ഉണ്ടാകും: ദൈവദൂതന്മാർ പുറ
പ്പെട്ടു, [37] നീതിമാന്മാരുടെ ഇട
യിൽനിന്ന ദുഷ്ടന്മാരെ വേൎത്തി
രിച്ചു,
൫൦ [38] അവരെ അഗ്നിചൂളയി
ലേക്ക ഇട്ടുകളയും: അവിടെ കര
ച്ചിലും പല്ലുകടിയും ഉണ്ടാകും.
൫൧ യേശു അവരോട പറ
യുന്നത, നിങ്ങൾ ഈ കാൎയ്യങ്ങ
ളെ ഒക്കെയും തിരിച്ചറിഞ്ഞുവൊ?
ഉവ്വ, കൎത്താവേ, എന്ന അവർ
അവനോട പറയുന്നു.
൫൨ അപ്പോൾ അവൻ

27. യോവേ. ൩: ൧൩. അറി. ൧൪: ൧൫. 28. മത്താ. ൧൮: ൭. ൨ പത്രോ. ൨: ൧, ൨. 29. മത്താ. ൩: ൧൨. അറി. ൧൯: ൨൦. ൨൦: ൧൦. 30 മത്താ. ൮: ൧൨. മത്താ. ൧൩: ൫൦. 31. ദാനി. ൧൨: ൩. ൧കോറി. ൧൫: ൪൨. ൪൩: ൫൮. ഫിലി. ൩: ൨൧. 32. മത്താ. ൧൧: ൧൫. 33. ഫിലി. ൩: ൭, ൮. 34. യെശാ. ൫൫: ൧. അറി. ൩: ൧൮. 35. സുഭാ. ൨: ൪. ൩: ൧൪, ൧൫. ൮: ൧൦, ൧൧. 36. മത്താ. ൨൨: ൧൦. 37. മത്താ. ൨൫: ൩൨. 38. മത്താ. ൧൩: ൪൨.

അവരോട, ആയതുകൊണ്ട സ്വ
ൎഗ്ഗരാജ്യത്തിലെക്ക പഠിപ്പിക്കപ്പെട്ട
ഉപാദ്ധ്യായൻ എല്ലാം തന്റെ
നിക്ഷേപത്തിൽനിന്ന [39] പുതി
യതായും പഴതായുമുള്ള കാൎയ്യ
ങ്ങളെ പുറപ്പെടീക്കുന്ന വീട്ടെജമാ
നനായ ഒരു മനുഷ്യനോട സദൃശ
നാകുന്നു എന്ന പറഞ്ഞു.

൫൩ ¶ പിന്നെ ഉണ്ടായത
എന്തെന്നാൽ, യെശു ഈ ഉപമ
കളെ പറഞ്ഞ തികഞ്ഞതിന്റെ
ശേഷം അവൻ അവിടെനിന്ന
പുറപ്പെട്ട പോയി.

൫൪ [40] അവൻ തന്റെ സ്വ
ദേശത്തിലെക്ക വന്നാറെ, അവ
രുടെ പള്ളിയിൽ അവരെ പഠി
പ്പിച്ചു; എന്നതുകൊണ്ട അവർ
വിസ്മയിച്ച, ഇവന ഈ ജ്ഞാന
വും അതിശയങ്ങളും എവിടെനി
ന്ന ഉണ്ടായി?

൫൫ ഇവൻ [41] തച്ചുപണി
ക്കാരന്റെ മകനല്ലയൊ? ഇവ
ന്റെ അമ്മ മറിയയെന്ന പറ
യപ്പെട്ടവളല്ലയൊ? ഇവന്റെ
[42] സഹോദരന്മാർ [43] യാക്കോബും,
യോസയും, ശിമോനും, യെഹ്രു
ദായുമല്ലയൊ?

൫൬ ഇവന്റെ സഹോദ
രിമാർ എല്ലാവരും നമ്മോട കൂടി
ഇരിക്കുന്നില്ലയൊ? പിന്നെ ഇ
വന ഈ കാൎയ്യങ്ങൾ ഒക്കെയും
എവിടെനിന്ന ഉണ്ടായി? എന്ന
പറഞ്ഞു.

൫൭ അവർ അവങ്കൽ [44] വി
രുദ്ധപ്പെട്ടു, അപ്പോൾ യെശു അ
വരോട, [45] ഒരു ദീൎഘദൎശി തന്റെ
സ്വദേശത്തിലും തന്റെ ഭവന
ത്തിലും അല്ലാതെ അവമാനമുള്ള
വനല്ല എന്ന പറഞ്ഞു.

൫൮ അവരുടെ അവിശ്വാ
സം ഹേതുവായിട്ട അവൻ അ
വിടെ ഏറെ [46] അതിശയങ്ങളെ
ചെയ്യുതുമില്ല.

## ൧൪ അദ്ധ്യായം.

൧ ക്രിസ്തുവിനെ കുറിച്ച എറോദേസിന്റെ
അഭിപ്രായം. ൩ യോഹന്നാൻ ബപ്തിസ്തു കു
ല ചെയ്യപ്പെട്ടത. ൧൫ ക്രിസ്തു അഞ്ച അപ്പം
കൊണ്ട അയ്യായിരം പേരെ പോഷിപ്പി
ക്കുന്നതും. ൨൫ കടലിന്മേൽ കൂടി നടക്കുന്ന
തും.

അക്കാലത്തിങ്കൽ [1] തെത്രാൎക്കാ
നായ എറോദേസ യെശുവി
ന്റെ കീൎത്തിയെ കേട്ടു.

൨ അപ്പോൾ അവൻ തന്റെ
ഭൃത്യന്മാരോട, ഇവൻ യോഹ
ന്നാൻ ബപ്തിസ്തു ആകുന്നു;
അവൻ മരിച്ചവരിൽനിന്ന ഉയി
ൎത്തെഴുനീറ്റു, അതുകൊണ്ട അതി
ശയങ്ങൾ അവങ്കൽ നടപ്പായി
രിക്കുന്നു എന്ന പറഞ്ഞു.

൩ എന്തുകൊണ്ടെന്നാൽ
[2] എറോദേസ തന്റെ സഹോ
ദരനായ പീലിപ്പോസിന്റെ
ഭാൎയ്യ എറോദ്യായുടെ നിമിത്തമാ
യിട്ട യോഹന്നാനെ പിടിപ്പിച്ച

39. ശാലോ-പാട്ട. ൭: ൧൩. 40. മത്താ. ൨: ൨൩. മൎക്കോ. ൬: ൧. ലൂ. ൪: ൧൬, ൨൩. 41. ഏശാ. ൪൯: ൭. മൎക്കോ. ൬: ൩. ലൂ. ൩: ൨൩. യോഹ. ൬: ൪൨. 42. മത്താ. ൧൨: ൪൬. 43. മൎക്കോ. ൧൫: ൪൦. 44. മത്താ. ൧൧: ൬ മൎക്കോ ൬: ൩, ൪. 45. ലൂ. ൪: ൨൪. യോഹ. ൪: ൪൪. 46. മൎക്കോ. ൬: ൫, ൬.
1. മൎക്കോ. ൬: ൧൪. ലൂ. ൯: ൭. 2. മൎക്കോ. ൬: ൧൭ ലൂ. ൩: ൧൯, ൨൦.

അവനെ കെട്ടിച്ചു, കാരാഗൃഹത്തിലാക്കിയിട്ടിരുന്നു.

൪ എന്തുകൊണ്ടെന്നാൽ യോഹന്നാൻ അവനോട, [3] അവളെ പരിഗ്രഹിപ്പാൻ നിനക്ക ന്യായമില്ല എന്ന പറഞ്ഞിട്ടുണ്ടായിരുന്നു.

൫ അവനെ കൊല്ലുവാനും മനസ്സ വെച്ചിരിക്കുമ്പോൾ, അവൻ ജനങ്ങളെ ഭയപ്പെട്ടു, [4] അതെന്തുകൊണ്ടെന്നാൽ അവർ അവനെ ഒരു ദീൎഘദൎശി എന്ന വിചാരിച്ചു.

൬ പിന്നെ ഏറോദേസിന്റെ ജന്മ ദിവസം കഴിക്കുമ്പോൾ, ഏറോദ്യായുടെ മകൾ നടുവിൽ നൃത്തം ചെയ്തു, ഏറോദേസിനെ പ്രസാദിപ്പിച്ചു.

൭ ആയതുകൊണ്ട അവൾ എന്ത ചോദിച്ചാലും അവൾക്ക കൊടുക്കാമെന്ന അവൻ ആണയോടും കൂടെ വാഗ്ദത്തം ചെയ്തു.

൮ എന്നാറെ അവൾ അവളുടെ അമ്മയാൽ മുൻ ഉപദേശിക്കപ്പെടുകകൊണ്ട, യോഹന്നാൻ ബപ്തിസ്തിന്റെ തല ഇവിടെ ഒരു താലത്തിൽ ഇനിക്ക തരെണമെന്ന പറഞ്ഞു.

൯ അപ്പോൾ രാജാവ ദുഃഖപ്പെട്ടു: എങ്കിലും ആണകളുടെ നിമിത്തമായിട്ടും, കൂടി ഭക്ഷണത്തിന ഇരുന്നവരുടെ നിമിത്തമായിട്ടും അത അവൾക്ക കൊടുപ്പാൻ കല്പിച്ചു.

൧൦ അവൻ ആളയച്ചു, കാരാഗൃഹത്തിൽ യോഹന്നാന്റെ തല വെട്ടിക്കളയിക്കയും ചെയ്തു.

൧൧ അപ്പോൾ അവന്റെ തല ഒരു താലത്തിൽ കൊണ്ടുവരപ്പെട്ടു ബാലസ്ത്രീക്ക കൊടുക്കപ്പെട്ടു; അവൾ അതിനെ തന്റെ അമ്മെക്ക കൊണ്ടുപോയി കൊടുത്തു.

൧൨ പിന്നെ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന, ഉടൽ എടുത്ത, അതു കുഴിച്ചിട്ടു: പിന്നെ അവർ വന്ന യേശുവിനോട അറിയിച്ചു.

൧൩ ¶ [5] യേശു അത കേട്ടാറെ, അവിടെനിന്ന പടവുവഴിയായി മറ്റൊരു സ്ഥലത്തിലേക്ക വേറിട്ടു പുറപ്പെട്ടുപോയി: ജനങ്ങൾ അത കേട്ടാറെ, നഗരങ്ങളിൽനിന്ന കാൽനടയായി അവന്റെ പിന്നാലെ ചെന്നു:

൧൪ പിന്നെ യേശു വെളിയിൽ വന്നപ്പോൾ, വളരെ പുരുഷാരത്തെ കണ്ട അവരുടെ മേൽ [6] മനസ്സലിഞ്ഞു, അവരിലുള്ള രോഗികളെ സൌഖ്യമാക്കുകയും ചെയ്തു.

൧൫ ¶ [7] പിന്നെ സന്ധ്യയായപ്പോൾ, അവന്റെ ശിഷ്യന്മാർ അവന്റെ അടുക്കൽ വന്ന, ഇത വനമായുള്ള ഒരു സ്ഥലം ആകുന്നു, നേരവും പോയി, ംരം ജനങ്ങൾ ഗ്രാമങ്ങളിലേക്ക പോയി, തങ്ങൾക്ക ഭക്ഷണസാധനങ്ങളെ കൊള്ളുവാനായിട്ട അവരെ പറഞ്ഞയക്കെണം എന്ന പറഞ്ഞു.

3. ലേവി. ൧൮: ൧൬. ൨൦: ൨൧. 4. മത്താ. ൨൧: ൨൬. ലൂ. ൨൦: ൬. 5. മത്താ. ൧൦: ൨൩. ൧൨: ൧൫. മൎക്കോ. ൬: ൩൨. ലൂ. ൯: ൧൦. യോഹ. ൬: ൧, ൨. 6. മത്താ. ൯: ൩൬. മൎക്കോ. ൬: ൩൪. 7. മൎക്കോ. ൬: ൩൫. ലൂ. ൯: ൧൨. യോഹ. ൬: ൫.

൰൬ എന്നാറെ യേശു അവ
രോട, അവൎക്ക പോകുവാൻ
ആവശ്യമില്ല; നിങ്ങൾ അവൎക്ക
ഭക്ഷിപ്പാൻ കൊടുപ്പിൻ എന്ന
പറഞ്ഞു.

൰൭ പിന്നെ അവർ അവ
നോട ഇവിടെ അഞ്ച അപ്പവും
രണ്ട മീനും അല്ലാതെ ഞങ്ങൾക്ക
വേറെ ഒന്നുമില്ല എന്ന പറഞ്ഞു.

൰൮ അവയെ ഇവിടെ എന്റെ
അടുക്കൽ കൊണ്ടുവരുവിൻ എന്ന
അവൻ പറഞ്ഞു.

൰൯ പിന്നെ പുരുഷാരം പു
ല്ലിന്മേൽ ഇരിപ്പാൻ അവൻ ക
ല്പിച്ചു. ആയഞ്ച അപ്പവും രണ്ട
മീനും എടുത്ത, ആകാശത്തിലേക്ക
മേല്പട്ട നോക്കി, [8]വാഴ്ത്തി, അപ്പ
ങ്ങളെ മുറിച്ചു, ശിഷ്യന്മാൎക്ക കൊ
ടുത്തു, ശിഷ്യന്മാർ ജനങ്ങൾക്കും
കൊടുത്തു.

൨൰ അവർ എല്ലാവരും തി
ന്ന തൃപ്തന്മാരായി: അത്രയുമല്ല
അവർ കഷണങ്ങളുടെ ശേഷി
പ്പ പന്ത്രണ്ട കൊട്ട നിറെ എടു
ത്തു.

൨൰൧ എന്നാൽ ഭക്ഷിച്ചവർ,
സ്ത്രീകളും പൈതങ്ങളും കൂടാതെ,
ഏകദേശം അയ്യായിരം പുരുഷ
ന്മാർ ആയിരുന്നു.

൨൰൨ ¶ പിന്നെ യേശു താൻ
പുരുഷാരത്തെ പറഞ്ഞയക്കുവോ
ളം തന്റെ ശിഷ്യന്മാർ പടവിൽ
കേറി തനിക്ക മുമ്പെ അക്കരെക്ക
പോകുവാൻ ഉടനെ അവരെ നി
ബ്ബന്ധപ്പെടുത്തി.

൨൰൩ ¶ [9]പിന്നെ അവൻ പുരു
ഷാരങ്ങളെ പറഞ്ഞയച്ചതിന്റെ
ശേഷം അവൻ തനിച്ച പ്രാ
ൎത്ഥിപ്പാനായിട്ട ഒരു മലയിലേക്ക
കരേറി: [10] സന്ധ്യയായപ്പോൾ
അവൻ മാത്രമെ അവിടെ ഉണ്ടാ
യിരുന്നുള്ളു.

൨൰൪ ആ സമയത്ത പടവ കട
ലിന്റെ നടുവിൽ ആയി; കാറ്റ
പ്രതികൂലമായിരുന്നതുകൊണ്ട തി
രകളാൽ അലയപ്പെട്ടിരുന്നു.

൨൰൫ പിന്നെ അന്ന രാത്രിയി
ലെ നാലാം യാമത്തിങ്കൽ യേശു
അവരുടെ അടുക്കലോട്ട കടലി
ന്മേൽ കൂടി നടന്ന ചെന്നു.

൨൰൬ അവൻ [11]കടലിന്മേൽ
കൂടി നടക്കുന്നതിനെ അവന്റെ
ശിഷ്യന്മാർ കണ്ടാറെ, ചഞ്ചല
പ്പെട്ടു, മായക്കാഴ്ച ആകുന്നു എന്ന
പറഞ്ഞ, ഭയം കൊണ്ട നിലവിളി
ക്കയും ചെയ്തു.

൨൰൭ യേശു ഉടനെ അവരോട
സംസാരിച്ചു, നിങ്ങൾ ധൈൎയ്യ
പ്പെടുവിൻ; ഞാൻ തന്നെ ആകു
ന്നു; നിങ്ങൾ ഭയപ്പെടേണ്ടാ എ
ന്ന പറഞ്ഞു.

൨൰൮ എന്നാറെ പത്രോസ
അവനോട ഉത്തരമായിട്ട, കൎത്താ
വേ, നീ തന്നെ ആകുന്നു എങ്കിൽ,
വെള്ളത്തിന്മേൽ കൂടി നിന്റെ അ
ടുക്കൽ വരുവാൻ എന്നോട കല്പി
ക്കേണം എന്ന പറഞ്ഞു.

൨൰൯ എന്നാൽ വരിക, എന്ന
അവൻ പറഞ്ഞു, അപ്പോൾ
പത്രോസ പടവിൽനിന്ന ഇറ
ങ്ങി യേശുവിന്റെ അടുക്കൽ വ
രുവാൻ വെള്ളത്തിന്മീതെ നടന്നു.

8. മത്താ. ൰൫: ൩൰൬: 9. മൎക്കൊ. ൬: ൪൰൬. 10. യോഹ. ൬: ൰൬. 11. യോബ. ൯: ൮.

൩൦ എന്നാറെ കാററ ശക്തിയുള്ളതായി അവൻ കണ്ടപ്പോൾ ഭയപ്പെട്ടു; അവൻ മുങ്ങിതുടങ്ങുക കൊണ്ട, കർത്താവെ എന്നെ രക്ഷിക്കേണമെന്ന നിലവിളിക്കയും ചെയ്തു.

൩൧ ഉടനെ യേശു കൈ നീട്ടി, അവനെ പിടിച്ച അല്പവിശ്വാസീ, നീ എന്തുകൊണ്ട സംശയിച്ചു ? എന്ന അവനോട പറഞ്ഞു.

൩൨ പിന്നെ അവർ പടവിൽ കയറിയപ്പോൾ കാററ നിന്നു പോയി.

൩൩ അപ്പോൾ പടവിലുള്ളവർ വന്ന, [12] നീ ദൈവത്തിന്റെ പുത്രനാകുന്നു സത്യം എന്ന പറഞ്ഞ, അവനെ വന്ദിച്ചു.

൩൪ ¶ [13]പിന്നെ അവർ അക്കരെക്ക കടന്നതിന്റെ ശേഷം, ഗെനെസാറേത്ത എന്ന ദേശത്തിലേക്ക വന്നു.

൩൫ ആ സ്ഥലത്തിലുള്ള മനുഷ്യർ അവനെ അറിഞ്ഞപ്പോൾ, ആ ചുററുമുള്ള പ്രദേശത്തിൽ ഒക്കെയും ആളയച്ച, രോഗികളെ എല്ലാവരെയും അവന്റെ അടുക്കൽ വരുത്തി;

൩൬ അവർ അവന്റെ വസ്ത്രത്തിന്റെ വിളുമ്പു മാത്രം തൊടെണമെന്ന അവനോട അപേക്ഷിച്ചു : [14] തൊട്ടവരത്രെയും നല്ലവണ്ണം സൌഖ്യപ്പെട്ടുകയും ചെയ്തു.

## ൧൫ അദ്ധ്യായം.

൧ ദൈവത്തിന്റെ കല്പനകളും മനുഷ്യരുടെ പാരമ്പര്യന്യായങ്ങളും. ൧൦ മനുഷ്യനെ അശുദ്ധമാക്കുന്നത ഇന്നത. ൨൧ ക്രിസ്തു കനാനായക്കാരത്തി സ്ത്രീയുടെ മകളെയും മററ വളരെ പുരുഷാരങ്ങളെയും സൌഖ്യമാക്കുന്നത. ൩൨ ഏഴ അപ്പംകൊണ്ട നാലായിരം പേരെ പോഷിപ്പിക്കുന്നത.

അപ്പോൾ യെറുശലേമിൽനിന്നുള്ള ഉപാദ്ധ്യായന്മാരും പറിശന്മാരും യേശുവിന്റെ അടുക്കൽ വന്ന, [1]

൨ [2] നിന്റെ ശിഷ്യന്മാർ മൂപ്പന്മാരുടെ പാരമ്പര്യന്യായം [3] എന്തുകൊണ്ട ലംഘിക്കുന്നു ? എന്തുകൊണ്ടെന്നാൽ അവർ അപ്പം ഭക്ഷിക്കുമ്പോൾ തങ്ങളുടെ കൈകളെ കഴുകുന്നില്ല എന്ന പറഞ്ഞു.

൩ എന്നാൽ അവൻ ഉത്തരമായിട്ട അവരോട പറഞ്ഞത, നിങ്ങളും നിങ്ങളുടെ പാരമ്പര്യന്യായത്താൽ ദൈവത്തിന്റെ കല്പന എന്തുകൊണ്ട ലംഘിക്കുന്നു ?

൪ എന്തുകൊണ്ടെന്നാൽ നിന്റെ അപ്പനെയും നിന്റെ അമ്മയെയും ബഹുമാനിക്ക എന്നും, [4] അപ്പനെ എങ്കിലും അമ്മയെ എങ്കിലും ശപിക്കുന്നവൻ മരണം മരിക്കട്ടെ എന്നും [5] ദൈവം കല്പിച്ചിരിക്കുന്നു.

൫ എന്നാൽ നിങ്ങളോ, യാതൊരുത്തൻ തന്റെ അപ്പനോട എങ്കിലും അമ്മയോട എങ്കിലുംനിനക്ക എന്നെക്കൊണ്ട എന്തെല്ലാം

12. സങ്കീ. ൨: ൭. മത്താ. ൧൬: ൧൬. ൨൭: ൫൪. മർക്കോ. ൧: ൧. ല്യൂ. ൪: ൪൧. യോഹ. ൧: ൪൯. ൬: ൬൯. ൧൧: ൨൭. നടപ്പ. ൮: ൩൭. റോമ. ൧: ൨. 13. മർക്കോ. ൬: ൫൩. 14. മത്താ. ൯: ൨൦. മർക്കോ. ൩: ൧൦. ല്യൂ. ൬: ൧൯. നടപ്പ. ൧൯: ൧൨.

1. മർക്കോ. ൭: ൧. 2. മർക്കോ. ൭: ൫. 3. കൊലൊ. ൨: ൮. 4. പുറപ്പാ. ൨൦: ൧൨. ലേവി. ൧൯: ൩. ആവ. ൫: ൧൬. സുഭാ. ൨൩: ൨൨. എഫെ. ൬: ൨. 5. പുറപ്പാ. ൨൧: ൧൭. ലേവി. ൨൦: ൯. ആവ. ൨൭: ൧൬. സുഭാ. ൨൦: ൨൦. ൩൦: ൧൭.

ഉപകരിക്കേണ്ടുന്നതാകുന്നുവോ, അത സമ്മാനം [6] എന്ന പറഞ്ഞ,

൬ അവൻ തന്റെ അപ്പനെ എങ്കിലും അമ്മയെ എങ്കിലും ബഹുമാനിക്കാതെ ഇരുന്നാൽ, [അവൻ ഒഴിവുള്ളവൻ ആകുന്നു] എന്ന പറയുന്നു. ഇപ്രകാരം നിങ്ങൾ നിങ്ങളുടെ പാരമ്പൎയ്യന്യായത്താൽ ദൈവത്തിന്റെ കല്പന ഇല്ലായ്മ ചെയ്തിരിക്കുന്നു.

൭ കപടഭക്തിക്കാരേ, [7] നിങ്ങളെ കുറിച്ച യെശായാ നന്നായി ദീൎഘദൎശനം പറഞ്ഞു:

൮ അതായത ഈ ജനങ്ങൾ തങ്ങളുടെ വായകൊണ്ട ഇനിക്ക സമീപിച്ചു, തങ്ങളുടെ അധരങ്ങൾ കൊണ്ട എന്നെ ബഹുമാനിക്കുന്നു; എങ്കിലും അവരുടെ ഹൃദയം എങ്കൽനിന്ന ദൂരമായിരിക്കുന്നു.[8]

൯ എന്നാൽ അവർ മനുഷ്യരുടെ കല്പനകളെ [9] ഉപദേശങ്ങളായിട്ട ഉപദേശിച്ചുകൊണ്ട ഇനിക്ക വ്യൎത്ഥമായി ആരാധന ചെയ്യുന്നു.

൧൦ പിന്നെ അവൻ പുരുഷാരത്തെ അടുക്കൽ വിളിച്ചിട്ട, [10] അവരോട, നിങ്ങൾ കേട്ട തിരിച്ചറിഞ്ഞുകൊൾവിൻ.

൧൧ [11] വായിക്കകത്ത പോകുന്നത മനുഷ്യനെ അശുദ്ധിയാക്കുന്നതല്ല: വായിൽനിന്ന പുറപ്പെടുന്നതത്രെ മനുഷ്യനെ അശുദ്ധിയാക്കുന്നതാകുന്നു എന്ന പറഞ്ഞു.

൧൨ ¶ അപ്പോൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന, അവനോട, പറിശന്മാർ ഈ വചനം കേട്ടാറെ വിരുദ്ധപ്പെട്ടു എന്ന നീ അറിയുന്നുവോ? എന്ന പറഞ്ഞു.

൧൩ എന്നാറെ അവൻ ഉത്തരമായിട്ട, എന്റെ സ്വൎഗ്ഗസ്ഥനായ പിതാവ നട്ടിട്ടില്ലാത്ത നട്ടതല [12] എല്ലാം വേരോടെ പറിക്കപ്പെടും.

൧൪ അവരെ വിടുവിൻ; അവർ കുരുടന്മാൎക്ക വഴി കാട്ടുന്ന കുരുടന്മാർ ആകുന്നു. [13] പിന്നെ കുരുടനായ ഒരുത്തൻ മറെറാരു കുരുടനെ വഴി കാട്ടിയാൽ, അവർ ഇരുവരും കുഴിയിലേക്ക വീഴും എന്ന പറഞ്ഞു.

൧൫ ¶ അപ്പോൾ പത്രോസ ഉത്തരമായിട്ട, ഈ ഉപമയെ ഞങ്ങൾക്ക തെളിയിച്ചുതരണം എന്ന പറഞ്ഞു. [14]

൧൬ എന്നാറെ യേശു പറഞ്ഞു, നിങ്ങളും ഇനി തിരിച്ചറിവില്ലാത്തവർ ആകുന്നുവോ? [15]

൧൭ വായിക്കകത്ത പോകുന്നതെല്ലാം വയററിലേക്ക [16] ചെന്നിട്ട പിന്നെ അപാനവഴിയായി പുറത്ത പോകുന്നു എന്ന നിങ്ങൾ ഇതുവരെയും അറിയുന്നില്ലയൊ?

---

6. മക്കൊ. ൭: ൧൧, ൧൨. 7. മക്കൊ. ൭: ൬. 8. യെശാ. ൨൯: ൧൩. ഹെസ. ൩൩: ൩൧. 9. യെശാ. ൨൯: ൧൩. കൊലൊ. ൨: ൧൮, ൨൨. തീത്തു. ൧: ൧൪. 10. മക്കൊ. ൭: ൧൪. 11. നടപ്പ. ൧൦: ൧൫. റോമ. ൧൪: ൧൪, ൧൭, ൨൦. ൧തിമൊ. ൪: ൪. തീത്തു. ൧: ൧൫. 12. യോഹ. ൧൫: ൨. ൧കൊറി. ൩: ൧൨. 13. യെശാ. ൯: ൧൬. മലാ. ൨: ൮. മത്താ. ൨൩: ൧൬. ലൂ. ൬: ൩൯. 14. മക്കൊ. ൭: ൧൭. 15. മത്താ. ൧൬: ൯. മക്കൊ. ൭: ൧൮. 16. ൧കൊറി. ൬: ൧൩.

൧൮ എന്നാൽ [17] വായിൽനിന്ന പുറപ്പെടുന്ന കാൎയ്യങ്ങൾ ഹൃദയത്തിൽനിന്ന പുറപ്പെട്ടുവരുന്നു; അവ മനുഷ്യനെ അശുദ്ധിയാക്കുന്നു.

൧൯ [18] എന്തുകൊണ്ടെന്നാൽ ദുശ്ചിന്തകളും, കുലകളും, വ്യഭിചാരങ്ങളും, വേശ്യാദോഷങ്ങളും, മോഷണങ്ങളും, കള്ളസാക്ഷികളും, ദൈവദൂഷണങ്ങളും, ഹൃദയത്തിൽനിന്ന പുറപ്പെടുന്നു.

൨൦ ഇവ മനുഷ്യനെ അശുദ്ധിയാക്കുന്ന കാൎയ്യങ്ങൾ ആകുന്നു: എന്നാൽ കഴുകാത്ത കൈകൾകൊണ്ട ഭക്ഷിക്കുന്നത മനുഷ്യനെ അശുദ്ധിയാക്കുന്നില്ല.

൨൧ ¶ [19] പിന്നെ യേശു അവിടെനിന്ന പുറപ്പെട്ടു, തൂറിന്റെയും സീദോന്റെയും ദേശങ്ങളിലേക്ക കടന്നുപോയി.

൨൨ അപ്പോൾ, കണ്ടാലും, കനാനായക്കാരത്തിയായ ഒരു സ്ത്രീ, ആ അതൃത്തികളിൽനിന്ന വന്ന, കൎത്താവേ, ദാവീദിന്റെ പുത്രാ, എന്റെ മേൽ കരുണയുണ്ടാകേണമെ; എന്റെ മകൾ പിശാചിനാൽ കഠിനമായിട്ട ബാധിക്കപ്പെട്ടിരിക്കുന്നു എന്ന അവനോട പറഞ്ഞ നിലവിളിച്ചു.

൨൩ എന്നാറെ അവൻ അവളോട ഒരു വാക്കും ഉത്തരമായിട്ട പറഞ്ഞില്ല. അപ്പോൾ അവന്റെ ശിഷ്യന്മാർ അടുക്കൽ വന്ന അവൾ നമ്മുടെ പിന്നാലെ നിലവിളിക്കുന്നതുകൊണ്ട അവളെ പറഞ്ഞയക്കേണമെന്ന അവനോട അപേക്ഷിച്ചു.

൨൪ എന്നാൽ അവൻ ഉത്തരമായിട്ട [20] ഇസ്രായേൽ ഭവനത്തിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ അല്ലാതെ ഞാൻ അയക്കപ്പെട്ടില്ല എന്ന പറഞ്ഞു.

൨൫ അപ്പോൾ അവൾ വന്ന, കൎത്താവേ, എനിക്ക സഹായിക്കേണമെന്ന പറഞ്ഞ അവനെ വന്ദിച്ചു.

൨൬ എന്നാറെ അവൻ ഉത്തരമായിട്ട, പൈതങ്ങളുടെ അപ്പം എടുത്ത, [21] നായിക്കൾക്ക കൊടുത്തുകളയുന്നത നന്നല്ല എന്ന പറഞ്ഞു.

൨൭ എന്നാൽ അവൾ സത്യം തന്നെ കൎത്താവെ: എങ്കിലും നായിക്കൾ തങ്ങളുടെ യജമാനന്മാരുടെ മേശപ്പലകയിൽനിന്ന വീഴുന്ന കഷണങ്ങളിൽനിന്ന തിന്നുന്നുണ്ടല്ലൊ എന്ന പറഞ്ഞു.

൨൮ അപ്പോൾ യേശു ഉത്തരമായിട്ട, ഹേ സ്ത്രീ, നിന്റെ വിശ്വാസം വലിയതാകുന്നു: നിന്റെ ഇഷ്ടപ്രകാരം നിനക്ക ഉണ്ടാകട്ടെ എന്ന അവളോട പറഞ്ഞു. അന്നേരം മുതൽക്ക തന്നെ അവളുടെ മകൾ സൌഖ്യമായി.

൨൯ ¶ [22] പിന്നെ യേശു അവിടെനിന്ന പുറപ്പെട്ടു, [23] ഗലിലെയാ കടലിന്റെ അരികെ വന്നു.

---

17. യാക്കോ. ൩: ൬. 18. ആദ്യ. ൬: ൫. ൮: ൨൧. സുഭാ. ൬: ൧൪. യറമി. ൧൭: ൯. മക്കോ. ൭: ൨൧. 19. മക്കോ. ൭: ൨൪. 20. മത്താ. ൧൦: ൫, ൬. നടപ്പ. ൩: ൨൫, ൨൬. ൧൩: ൪൬. റോമാ. ൧൫: ൮. 21. മത്താ. ൭: ൬. ഫീലി. ൩: ൨. 22. മക്കോ. ൭: ൩൧. 23. മത്താ. ൪: ൧൮.

ഒരു മലയിൽ കേറി അവിടെ
ഇരിക്കയും ചെയ്തു.
൩൦ [24] അപ്പോൾ മുടന്തരും കു
രുടരും, ഊമകളും, ഊനമുള്ളവരും,
മററ പലരും, തങ്ങളോട കൂടെ
ഉണ്ടായിട്ടുള്ള വളരെ പുരുഷാര
ങ്ങൾ അവന്റെ അടുക്കൽ വന്നു,
അവരെ യേശുവിന്റെ പാദങ്ങ
ളുടെ അരികെ വെച്ചു; അവരെ
അവൻ സൌഖ്യമാക്കി.
൩൧ എന്നതുകൊണ്ട ഊമകൾ
പറയുന്നതും, ഊനമുള്ളവർ സൌ
ഖ്യപ്പെടുന്നതും മുടന്തർ നടക്കു
ന്നതും, കുരുടർ കാണുന്നതും പുരു
ഷാരം കണ്ടാറെ, ആശ്ചൎയ്യപ്പെട്ടു:
ഇസ്രായേലിന്റെ ദൈവത്തെ
സ്തുതിക്കയും ചെയ്തു.
൩൨ [25] അപ്പോൾ യേശു
തന്റെ ശിഷ്യന്മാരെ അടുക്കൽ
വിളിച്ചു, ൟ പുരുഷാരം ഇപ്പോൾ
മൂന്നു ദിവസം എന്റെ അടുക്കൽ
പാൎക്കകൊണ്ടും അവൎക്ക ഭക്ഷി
പ്പാൻ ഒന്നുമില്ലായ്കകൊണ്ടും ഞാ
ൻ അവരെ കുറിച്ച മനസ്സ
ലിയപ്പെടുന്നു: അവർ വഴിയിൽ
തളൎന്നപോകാതെ ഇരിപ്പാൻ അ
വരെ ഉപോഷണമുള്ളവരായി
പറഞ്ഞയക്കുന്നതിന ഇനിക്ക
മനസ്സില്ല എന്ന പറഞ്ഞു.
൩൩ [26] എന്നാറെ അവന്റെ
ശിഷ്യന്മാർ അവനോട പറ
ഞ്ഞത, ഇത്ര വളരെ പുരുഷാര
ത്തെ തൃപ്തിയാക്കുവാൻ വേണ്ടു
ന്ന അപ്പങ്ങൾ ൟ വനത്തിൽ
നമുക്ക എവിടെ ഉണ്ടാകും?
൩൪ അപ്പോൾ യേശു അവ
രോട, നിങ്ങൾക്ക എത്ര അപ്പ
ങ്ങൾ ഉണ്ട? എന്ന ചോദിച്ചു.
ഏഴും കുറഞ്ഞൊരു ചെറിയ മീനും
എന്ന അവർ പറഞ്ഞു.
൩൫ അപ്പോൾ അവൻ പു
രുഷാരത്തോട നിലത്തിൽ ഇ
രിപ്പാൻ കല്പിച്ചു.
൩൬ [27] പിന്നെ അവൻ ആ
ഏഴ അപ്പവും മീനും എടുത്ത,
[28] വാഴ്ത്തി, മുറിച്ചു, തന്റെ ശി
ഷ്യന്മാൎക്ക കൊടുത്തു, ശിഷ്യന്മാർ
പുരുഷാരത്തിനും കൊടുത്തു.
൩൭ എല്ലാവരും തിന്നു തൃപ്ത
ന്മാരായി: പിന്നെ അവർ കഷ
ണങ്ങളുടെ ശേഷിപ്പുകൊണ്ട ഏ
ഴ കൊട്ട നിറച്ചെടുത്തു.
൩൮ എന്നാൽ ഭക്ഷിച്ചവർ,
സ്ത്രീകളും പൈതങ്ങളും കൂടാതെ
കണ്ട, നാലായിരം പുരുഷന്മാർ
ആയിരുന്നു.
൩൯ [29] പിന്നെ അവൻ പുരു
ഷാരത്തെ പറഞ്ഞയച്ചിട്ട, പട
വിൽ കയറി, മഗ്ദലായുടെ അതൃ
ത്തികളിലേക്ക വരികയും ചെയ്തു.

## ൧൬ അദ്ധ്യായം.

൧ പറിശന്മാർ ഒരു അടയാളം ചോദിക്കുന്നത. ൫ ക്രിസ്തു അവരുടെ ഉപദേശത്തെ കുറിച്ച പറയുന്നത. ൧൩. ക്രിസ്തു ഇന്നാരെന്ന പത്രൊസ അറിയിക്കുന്നത. ൨൧ ക്രിസ്തു തന്റെ മരണം മുമ്പുകൂട്ടി കാട്ടുന്നത.

[1] പിന്നെ പറിശന്മാരും സാദോ
ക്കായക്കാരും അടുക്കൽ വന്ന,

24. യെശാ. ൩൫: ൫, ൬. മത്താ. ൧൧: ൫. ലൂ. ൭: ൨൨. 25. മൎക്കൊ. ൮: ൧. 26. ൨രാജാ. ൪: ൪൩. 27. മത്താ. ൧൪: ൧൯. 28. ൧ശമൂ. ൯: ൧൩. ലൂ. ൨൨: ൧൯: 29. മൎക്കൊ. ൮: ൧൦.
1. മത്താ. ൧൨: ൩൮. മൎക്കൊ. ൮: ൧൧. ലൂ. ൧൧: ൧൬. ൧൨: ൫൪—൫൬. ൧കൊറി. ൧: ൨൨.

ആകാശത്തിൽനിന്ന ഒരു അട
യാളം തങ്ങൾക്ക കാട്ടേണമെന്ന
അവനെ പരീക്ഷിച്ച ചോദിച്ചു.
൨ അവൻ ഉത്തരമായിട്ട
അവരോട, നിങ്ങൾ, സന്ധ്യയാ
കുമ്പോൾ, ആകാശം ചെമ്മാന
മായിരിക്കകൊണ്ട, തെളിവാകു
മെന്നും,
൩ ഉഷസ്സിന്ന ആകാശം
ചെമ്മാനമായും മൂടലായും ഇരി
ക്കകൊണ്ട, ഇന്ന കാററും മഴയും
ഉണ്ടാകുമെന്നും പറയുന്നു. കപ
ടഭക്തിക്കാരെ, നിങ്ങൾ ആകാ
ശത്തിന്റെ മുഖം വിവരപ്പെ
ടുത്തുവാൻ അറിഞ്ഞിരിക്കുന്നു;
എന്നാൽ കാലങ്ങളുടെ അടയാള
ങ്ങളെ [വിവരമറിവാൻ] നിങ്ങ
ൾക്ക കഴികയില്ലയൊ ?
൪ [2] ദോഷവും വ്യഭിചാരവു
മായുള്ളോരു സന്തതി ഒരു അട
യാളം അന്വേഷിക്കുന്നു; എങ്കി
ലും യോനാ എന്ന ദീൎഘദൎശിയു
ടെ അടയാളം അല്ലാതെ മറെറാരു
അടയാളം അതിന കൊടുക്കപ്പെ
ടുകയില്ല എന്ന പറഞ്ഞു. അ
വൻ അവരെ വിട്ട പുറപ്പെട്ട
പോകയും ചെയ്തു.
൫ ¶ പിന്നെ അവന്റെ
ശിഷ്യന്മാർ അക്കരെ എത്തിയ
പ്പോൾ, [3] അവർ അപ്പങ്ങളെ
കൊണ്ടുപോകുവാൻ മറന്നുപോ
യിരുന്നു.
൬ അപ്പോൾ യേശു അവ
രോട [4]പറിശന്മാരുടെയും സാദോ
ക്കായക്കാരുടെയും പുളിമാവിൽ
നിന്ന ജാഗ്രതപ്പെട്ട സൂക്ഷിച്ചു
കൊൾവിൻ എന്ന പറഞ്ഞു.
൭ എന്നാറെ നാം അപ്പങ്ങ
ളെ കൊണ്ടുവന്നിട്ടില്ലായ്കകൊണ്ട
ആകുന്നു എന്ന അവർ തമ്മിൽ
തമ്മിൽ വിചാരിച്ചു പറഞ്ഞു.
൮ ആയത യേശു അറി
ഞ്ഞാറെ, അവരോട പറഞ്ഞത,
അല്പവിശ്വാസികളെ, നിങ്ങൾ
അപ്പങ്ങളെ കൊണ്ടുവന്നിട്ടില്ലാ
യ്കകൊണ്ട തമ്മിൽ തമ്മിൽ
എന്തിന വിചാരിക്കുന്നു ?
൯ [5] ഇതുവരെയും നിങ്ങൾ
തിരിച്ചറിയുന്നില്ലയൊ ? അയ്യാ
യിരം പേൎക്ക അഞ്ചു അപ്പവും
എത്ര കൊട്ട നിങ്ങൾ എടുത്തു
എന്നുള്ളതും ;
൰ [6] നാലായിരംപേൎക്ക ഏഴ
അപ്പവും എത്ര കൊട്ട നിങ്ങൾ
എടുത്തു എന്നുള്ളതും ഓൎക്കുന്നതു
മില്ലയൊ ?
൰൧ പറിശന്മാരുടെയും സാ
ദോക്കായക്കാരുടെയും പുളിമാവി
ൽനിന്ന നിങ്ങൾ സൂക്ഷിക്കണ
മെന്ന ഞാൻ നിങ്ങളോട പറ
ഞ്ഞത അപ്പത്തെ കുറിച്ചല്ല
എന്ന നിങ്ങൾ തിരിച്ചറിയാതെ
ഇരിക്കുന്നത എങ്ങിനെ ?
൰൨ അപ്പോൾ അപ്പത്തിന്റെ
പുളിമാവിൽനിന്നല്ല, പറിശന്മാ
രുടെയും സാദോക്കായക്കാരുടെ
യും ഉപദേശത്തിൽ നിന്നത്രെ
സൂക്ഷിക്കേണം എന്ന അവൻ
പറഞ്ഞു എന്ന അവർ അറിഞ്ഞു.
൰൩ ¶ പിന്നെ യേശു ഫീലി
പ്പോസിന്റെ കൈസറിയായുടെ
അതൃത്തികളിലേക്ക വന്നാറെ,

2. മത്താ. ൧൨: ൩൯. 3. മൎക്കോ ൮: ൧൪. 4. ലൂ. ൧൨: ൧. 5. മത്താ. ൧൪: ൧൭. യോഹ. ൬: ൯. 6. മത്താ. ൧൫: ൩൪.

അവൻ തന്റെ ശിഷ്യന്മാരോട [7]മനുഷ്യന്റെ പുത്രനായ ഞാൻ ആരാകുന്നു എന്ന ജനങ്ങൾ പറയുന്നു? എന്ന ചോദിച്ചു.

൰൪ എന്നാറെ അവർ പറഞ്ഞത [8]ചിലർ നീ യോഹന്നാൻ ബപ്തിസ്ത എന്നും, ചിലർ ഏലിയാ എന്നും, മറ്റ ചിലർ യറമിയായെ അല്ലെങ്കിൽ ദീൎഘദൎശിമാരിൽ ഒരുത്തനൊ എന്നും പറയുന്നു.

൰൫ അവൻ അവരോട പറഞ്ഞത, എന്നാൽ ഞാൻ ആരാകുന്നു എന്ന നിങ്ങൾ പറയുന്നു?

൰൬ [9]നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആകുന്നു, എന്ന ശിമോൻ പത്രൊസ ഉത്തരമായിട്ട പറഞ്ഞു.

൰൭ അപ്പോൾ യേശു അവനോട ഉത്തരമായിട്ട, യൊനായുടെ പുത്രനായ ശിമോനെ, നീ ഭാഗ്യവാൻ ആകുന്നു: എന്തുകൊണ്ടെന്നാൽ [10]ജഡവും രക്തവുമല്ല, [11] സ്വൎഗ്ഗത്തിലിരിക്കുന്നവനായ എന്റെ പിതാവത്രെ ഇത നിനക്ക വെളിപ്പെടുത്തിയത.

൰൮ വിശേഷിച്ചും [12] നീ പത്രൊസ ആകുന്നു എന്നും, [13]ഈ പാറയിന്മേൽ ഞാൻ എന്റെ പള്ളിപണിയിക്കുമെന്നും, ആയതിന്റെ നേരെ [14] നരകത്തിന്റെ വാതിലുകൾ ബലപ്പെടുകയില്ല എന്നും ഞാൻ നിന്നോട പറയുന്നു.

൰൯ അത്രയുമല്ല [15] ഞാൻ സ്വൎഗ്ഗരാജ്യത്തിന്റെ താക്കോലുകളെ നിനക്ക തരും: നീ ഭൂമിയിൽ എന്തെങ്കിലും കെട്ടിയാൽ അത സ്വൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും: നീ ഭൂമിയിൽ എന്തെങ്കിലും അഴിച്ചാൽ അത സ്വൎഗ്ഗത്തിൽ അഴിക്കപ്പെട്ടിരിക്കും.

൨൰ [16]അപ്പോൾ താൻക്രിസ്തുവായ യേശു ആകുന്നുഎന്ന ആരൊടും പറയരുത എന്ന അവൻ തന്റെ ശിഷ്യന്മാരോട കല്പിച്ചു.

൨൧ ¶ അന്നുമുതൽ യേശു, താൻ യെറുശലേമിലേക്കപോയി മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും വളരെ കഷ്ടപ്പെടുകയും, കൊല്ലപ്പെടുകയും, മൂന്നാം ദിവസം തിരികെ ഉയിൎത്തെഴുനീല്ക്കപ്പെടുകയും ചെയ്യേണ്ടുന്നതാകുന്നുഎന്ന [17]തന്റെ ശിഷ്യന്മാൎക്ക കാണിച്ചുതുടങ്ങി.

൨൨ അപ്പോൾ പത്രൊസ അവനെ വേറിട്ട കൂട്ടിക്കൊണ്ട, കൎത്താവെ, നിന്റെ മേൽ കരുണയുണ്ടാകണം: ഇത നിനക്ക വരരുത എന്ന പറഞ്ഞ, അവനെ ശാസിച്ചുതുടങ്ങി.

൨൩ എന്നാറെ അവൻ തിരിഞ്ഞ, പത്രൊസിനോട, [18]സാത്താ

7. മൎക്കൊ. ൮: ൨൭. ലൂ. ൯: ൰൮. 8. മത്താ ൰൪: ൨. ലൂ. ൯: ൭, ൮, ൯. 9. മത്താ. ൰൪: ൩൩. മൎക്കൊ. ൮: ൨൯. ലൂ. ൯: ൨൰. യോഹ. ൬: ൬൯. ൰൧: ൨൭. നടപ്പ. ൮: ൩൭. ൯: ൨൰. ൧ യോഹ. ൪: ൰൫. ൫: ൫. എബ്രാ. ൧: ൨, ൫. 10. എഫെ. ൨: ൮. 11. ൧ കോറി. ൨: ൰. ഗലാ. ൧: ൰൬. 12. യോഹ. ൧: ൪൨. 13. എഫെ. ൨: ൨൰. അറി. ൨൧: ൰൪. 14. യോബ. ൩൮: ൰൭. സങ്കീ. ൯: ൰൩. ൱൭: ൰൮. യെശാ. ൩൮: ൰. 15. മത്താ. ൰൮: ൰൮. യോഹ. ൨൰: ൨൩. 16. മത്താ. ൰൭: ൯. മൎക്കൊ. ൮: ൩൰. ലൂ. ൯: ൨൧. 17. മത്താ. ൨൰: ൰൭. മൎക്കൊ. ൮: ൩൧. ൯: ൩൧. ൰൰: ൩൩. ലൂ ൯: ൨൨. ൰൮: ൩൧. ൨൪: ൬, ൭. 18. ൨ ശമു. ൰൯: ൨൨.

ന്നേ എന്റെ പിന്നിൽ പോക:
നീ ദൈവത്തിന്റെ കാൎയ്യങ്ങളെ
അല്ല, മനുഷ്യരുടെ കാൎയ്യങ്ങളെ
അത്രെ വിചാരിക്കുന്നതുകൊണ്ട
[19] നീ ഇനിക്ക വിരുദ്ധം ആകുന്നു
എന്ന പറഞ്ഞു.
൨൪ അപ്പോൾ യേശു തന്റെ
ശിഷ്യന്മാരോട പറഞ്ഞു, [20] ഒരു
ത്തന്ന എന്റെ പിന്നാലെ വരു
വാൻ മനസ്സുണ്ടെങ്കിൽ, അവൻ
തന്നെത്താൻ വെറുത്ത, തന്റെ
കുരിശ എടുത്തുകൊണ്ട എന്റെ
പിന്നാലെ വരട്ടെ.
൨൫ എന്തുകൊണ്ടെന്നാൽ
[21] ആരെങ്കിലും തന്റെ ജീവനെ
രക്ഷിപ്പാൻ ആഗ്രഹിച്ചാൽ അ
വൻ അതിനെ നശിപ്പിക്കും: എ
ന്നാൽ ആരെങ്കിലും എന്റെ നി
മിത്തമായിട്ട തന്റെ ജീവനെ
നശിപ്പിച്ചാൽ അതിനെ കണ്ടെ
ത്തും.
൨൬ എന്തുകൊണ്ടെന്നാൽ ഒരു
മനുഷ്യൻ ഭൂലോകം മുഴുവനും
ലാഭം വരുത്തിയാലും തന്റെ
ആത്മാവിനെ നഷ്ടപ്പെടുത്തി
യാൽ അവന എന്ത പ്രയോജന
മുള്ളു ? അല്ലെങ്കിൽ [22] ഒരു മനുഷ്യ
ൻ തന്റെ ആത്മാവിന്ന ംരംടാ
യിട്ട എന്ത കൊടുക്കും.
൨൭ എന്തെന്നാൽ [23] മനുഷ്യന്റെ
പുത്രൻ തന്റെ പിതാവിന്റെ
മഹത്വത്തിൽ [24] തന്റെ ദൂതന്മാ
രൊട കൂടെ വരും, [25] അപ്പോൾ
അവൻ ഓരോരുത്തന അവന
വന്റെ പ്രവൃത്തിയിൻ പ്രകാരം
പകരം നൽകും.
൨൮ [26] ഇവിടെ നില്ക്കുന്നവരി
ൽ ചിലർ മനുഷ്യന്റെ പുത്രൻ
തന്റെ രാജ്യത്തിൽ വരുന്നതിനെ
അവർ കാണുവോളം മരണം ആ
സ്വാദിക്കയില്ല, എന്ന ഞാൻ സ
ത്യമായിട്ട നിങ്ങളോട പറയുന്നു

## ൧൭ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ രൂപാന്തരം. ൧൪ അവൻ ഒരു ഭ്രാന്തനെ സ്വസ്ഥതപ്പെടുത്തുന്നത. ൨൨ തന്റെ കഷ്ടാനുഭവം മുമ്പുകൂട്ടി പറയുന്നത. ൨൪ അവൻ ഛൂറവരി കൊടുക്കുന്നത.

പിന്നെ [1] ആറ ദിവസം കഴി
ഞ്ഞ ശേഷം, യേശു പത്രൊ
സിനെയും യാക്കോബിനെയും,
അവന്റെ സഹോദരനായ യോ
ഹന്നാനെയും കൂട്ടി ഒരു ഉയൎന്ന
മലയിലേക്ക അവരെ പ്രത്യേകം
കൊണ്ടുപോയി.
൨ അവൻ അവരുടെ മുമ്പാ
കെ മറുരൂപമായി: അവന്റെ മു
ഖം സൂൎയ്യനെ പോലെ പ്രകാശി
ച്ചു, അവന്റെ വസ്ത്രങ്ങളും വെ
ളിച്ചം പോലെ വെണ്മയുള്ളവ
യായി തീൎന്നു.
൩ കണ്ടാലും, മോശയും ഏലി

19. റോമാ. ൮: ൭. 20. മത്താ. ൧൦: ൩൮. മൎക്കൊ. ൮: ൩൪. ലൂക്ക. ൯: ൨൩. ൧൪: ൨൭. നടപ്പ. ൧൪: ൨൨. ൧ തെസ്സ. ൩: ൩. ൨ തിമൊ. ൩: ൧൨. 21. ലൂക്ക. ൧൭: ൩൩. യോഹ. ൧൨: ൨൫. 22. സങ്കീ. ൪൯: ൭, ൮. 23. മത്താ. ൨൬: ൬൪. മൎക്കൊ. ൮: ൩൮. ലൂക്ക. ൯: ൨൬. 24. ദാനി. ൭: ൧൦. സെഖ. ൧൪: ൫. മത്താ. ൨൫: ൩൧. യെഹൂ. ൧൪. 25. യോബ. ൩൪: ൧൧. സങ്കീ. ൬൨: ൧൨. സുഭാ. ൨൪: ൧൨. യറമി. ൧൭: ൧൦. ൩൨: ൧൯. റോമാ. ൨: ൬. ൧ കൊറി. ൩: ൮. ൨ കൊറി. ൫: ൧൦. ൧ പെത്രൊ. ൧: ൧൭. അറി. ൨: ൨൩. ൨൨: ൧൨. 26. മൎക്കൊ. ൯: ൧. ലൂക്ക. ൯: ൨൭.
1. മൎക്കൊ. ൯: ൨. ലൂക്ക. ൯: ൨൮.

യായും അവനോട കൂടെ സംസാ
രിക്കുന്നവരായി അവൎക്ക കാണ
പ്പെട്ടു.
൪ അപ്പോൾ പത്രൊസ ഉത്ത
രമായിട്ട യേശുവിനോട, കൎത്താ
വെ, നാം ഇവിടെ ഇരിക്കുന്നത
നല്ലത നിനക്ക മനസ്സുണ്ടെങ്കിൽ
ഞങ്ങൾ ഇവിടെ മൂന്ന കൂടാര
ങ്ങളെ ഒന്ന നിനക്കും ഒന്ന മോ
ശെക്കും ഒന്ന ഏലിയായിക്കും
ഉണ്ടാക്കാം എന്ന് പറഞ്ഞു.
൫ അവൻ [2] പറയുമ്പോൾ
തന്നെ കണ്ടാലും, പ്രകാശമുള്ള
ഒരു മേഘം അവരുടെ മീതെ നി
ഴലിച്ചു: കണ്ടാലും [3]ഇവൻ എന്റെ
ഇഷ്ടപുത്രൻ ആകുന്നു, [4] ഇവ
നിൽ ഞാൻ പ്രിയപ്പെടുന്നു;
[5] ഇവനെ ചെവിക്കൊൾവിൻ,
എന്ന ആ മേഘത്തിൽനിന്ന ഒരു
ശബ്ദവും ഉണ്ടായി.
൬ എന്നാൽ [6] ശിഷ്യന്മാർ അത
കേട്ടാറെ, കവിണ്ണുവീണു, വളരെ
ഭയപ്പെട്ടു.
൭ [7] അപ്പോൾ യേശു അടുക്കൽ
വന്ന, അവരെ തൊട്ടു, എഴുനീ
ല്പിൻ, ഭയപ്പെടാതെയുമിരിപ്പിൻ
എന്ന പറഞ്ഞു.
൮ അവർ തങ്ങളുടെ കണ്ണുക
ളെ ഉയൎത്തിയാറെ യേശുവിനെ
മാത്രമല്ലാതെ മറെറാരുത്തനെയും
കണ്ടില്ല.
൯ പിന്നെ അവൻ മലയിൽ
നിന്ന ഇറങ്ങുമ്പോൾ [8] യേശു
അവരോട, മനുഷ്യന്റെ പുത്രൻ
മരിച്ചവരിൽനിന്ന ഉയിൎക്കുന്നത
വരെക്കും, ഈ ദൎശനം ആരോടും
പറയരുത എന്ന കല്പിച്ചു.
൧൦ അപ്പോൾ അവന്റെ
ശിഷ്യന്മാർ അവനോട, [9]എന്നാൽ
ഏലിയാ മുമ്പെ വരേണ്ടുന്നതാകു
ന്നു എന്ന ഉപാദ്ധ്യായന്മാർ പറ
യുന്നത എന്ത എന്ന ചോദിച്ചു?
൧൧ എന്നാറെ യേശു ഉത്ത
രമായിട്ട അവരോട, സത്യം ത
ന്നെ ഏലിയാ മുമ്പെ വന്ന [10] സ
കലവും യതാമാക്കും.
൧൨ [11] എന്നാൽ ഏലിയാ വന്നു
കഴിഞ്ഞു എന്ന ഞാൻ നിങ്ങ
ളോട പറയുന്നു, അവർ അവനെ
അറിയാതെ, [12] തങ്ങൾക്ക ഇഷ്ടമാ
യപ്രകാരം ഒക്കെയും അവനോട
ചെയ്തു. [13] അപ്രകാരം തന്നെ
മനുഷ്യന്റെ പുത്രനും അവരാൽ
കഷ്ടപ്പെടേണ്ടി വരും എന്ന പ
റഞ്ഞു.
൧൩ അപ്പോൾ അവൻ
യോഹന്നാൻ ബപ്തിസ്തിനെ
[14] കുറിച്ച തങ്ങളോട പറഞ്ഞു
എന്ന ശിഷ്യന്മാർ അറിഞ്ഞു.
൧൪ ¶ [15] പിന്നെ അവർ പുരു
ഷാരത്തിന്റെ അടുക്കൽ വന്ന
പ്പോൾ, ഒരു മനുഷ്യൻ അവ
ന്റെ അടുക്കൽ വന്ന, അവന്റെ
മുമ്പാകെ മുട്ടുകുത്തി,

2. ൨ പേത്രൊ. ൧: ൧൭. 3. മത്താ. ൩: ൧൭. മൎക്കൊ. ൧: ൧൧. ലൂ. ൩: ൨൨. 4. യെശാ. ൪൨: ൧. 5. ആവൎത്ത. ൧൮: ൧൫, ൧൯. നടപ്പ. ൩: ൨൨, ൨൩. 6. ൨ പേത്രൊ. ൧: ൧൮. 7. ദാനി. ൮: ൧൮. ൯: ൨൧. ൧൦: ൧൦, ൧൮. 8. മത്താ. ൧൬: ൨൦. മൎക്കൊ. ൮: ൩൦. ൯: ൯. 9. മലാ ൪: ൫. മത്താ. ൧൧: ൧൪. മൎക്കൊ. ൯: ൧൧. 10. മലാ. ൪: ൬, ലൂ. ൧: ൧൬, ൧൭. നടപ്പ. ൩: ൨൧. 11. മത്താ. ൧൧: ൧൪. മൎക്കൊ. ൯: ൧൨, ൧൩. 12. മത്താ. ൧൪: ൩, ൧൦. 13. മത്താ. ൧൬: ൨൧. 14. മത്താ. ൧൧: ൧൪. 15. മൎക്കൊ. ൯: ൧൪. ലൂ. ൯: ൩൭.

൧൫ കൎത്താവേ, എന്റെ മകൻ ഭ്രാന്തപിടിച്ച കഠിനമായി ബാധിക്കപ്പെട്ടിരിക്കകൊണ്ട, അവനോട കരുണയുണ്ടാകേണമെ; എന്തുകൊണ്ടെന്നാൽ അവൻ പലപ്പോഴും തീയിലെക്കും പലപ്പോഴും വെള്ളത്തിലെക്കും വീഴുന്നു.

൧൬ അവനെ ഞാൻ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവന്നു, എന്നാറെ അവനെ സൌഖ്യമാക്കുവാൻ അവൎക്ക കഴിഞ്ഞില്ല എന്ന പറഞ്ഞു.

൧൭ അപ്പോൾ യേശു ഉത്തരമായിട്ട പറഞ്ഞത അവിശ്വാസവും വിപരീതവുമുള്ള സന്തതിയായുള്ളോവേ, ഞാൻ എത്രത്തോളം നിങ്ങളോട കൂടെ ഇരിക്കും? എത്രത്തോളം നിങ്ങളെ സഹിക്കും? അവനെ ഇവിടെ എന്റെ അടുക്കൽ കൊണ്ടുവരുവിൻ.

൧൮ പിന്നെ യേശു പിശാചിനെ ശാസിച്ചു: അപ്പോൾ അത അവനിൽനിന്ന പുറപ്പെട്ടു പോയി: അന്നേരം മുതൽ ആ പൈതൽ സൌഖ്യവാനായി.

൧൯ അപ്പോൾ ശിഷ്യന്മാർ പ്രത്യേകം യേശുവിന്റെ അടുക്കൽ വന്ന പറഞ്ഞത അതിനെ പുറത്താക്കിക്കളവാൻ ഞങ്ങൾക്ക കഴിയാഞ്ഞത എന്തുകൊണ്ട?

൨൦ യേശു അവരോട പറഞ്ഞത നിങ്ങളുടെ അവിശ്വാസം കൊണ്ട തന്നെ: എന്തെന്നാൽ [16] ഒരു കടുകുമണിയോളം മാത്രം നിങ്ങൾക്ക വിശ്വാസമുണ്ടായാൽ ഈ മലയോട ഇവിടെനിന്ന അവിടേക്ക വാങ്ങി പോക എന്ന പറയാം; അത വാങ്ങി പോകയും ചെയ്യും; അത്രയുമല്ല നിങ്ങൾക്ക കഴിയാത്തത ഒന്നും ഉണ്ടാകയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൨൧ എങ്കിലും പ്രാൎത്ഥനയാലും ഉപവാസത്താലും അല്ലാതെ ഈ ജാതി പുറപ്പെടുന്നില്ല എന്ന പറഞ്ഞു.

൨൨ [17] പിന്നെ അവർ ഗലിലെയായിൽ സഞ്ചരിക്കുമ്പോൾ യേശു അവരോട, മനുഷ്യന്റെ പുത്രൻ മനുഷ്യരുടെ കൈകളിൽ ഏല്പിക്കപ്പെടും:

൨൩ അവർ അവനെ കൊല്ലും, മൂന്നാം ദിവസം അവൻ ഉയിൎത്തെഴുനീല്പിക്കപ്പെടും എന്ന പറഞ്ഞു. എന്നാറെ അവർ വളരെ ദുഃഖപ്പെട്ടു.

൨൪ ¶ [18] പിന്നെ അവർ കപ്പൎന്നഹോമിലേക്ക വന്നപ്പോൾ തലവരിപ്പണം വാങ്ങുന്നവർ പത്രോസിന്റെ അടുക്കൽ വന്ന, പറഞ്ഞത, നിങ്ങളുടെ ഗുരു വരിപ്പണം കൊടുക്കുന്നില്ലയൊ?

൨൫ കൊടുക്കുന്നു എന്ന അവൻ പറയുന്നു. പിന്നെ അവൻ വീട്ടിലേക്ക വന്നപ്പോൾ യേശു അവനെ മുമ്പിട്ട പറഞ്ഞത, ശിമോനെ നിനക്ക എന്ത തോന്നുന്നു? ഭൂമിയുടെ രാജാക്കന്മാർ ആരോട ചുങ്കമെങ്കിലും വരി

16. മത്താ. ൨൧: ൨൧. മൎക്കൊ. ൧൧: ൨൩. ലൂ. ൧൭: ൬. ൧കൊറി. ൧൨: ൯. ൧൩: ൨.
17. മത്താ. ൧൬: ൨൧. ൨൦: ൧൭. മൎക്കൊ. ൮: ൩൧. ൯: ൩൦, ൩൧. ൧൦: ൩൩. ലൂ. ൯: ൨൨, ൪൪. ൧൮: ൩൧. ൨൪: ൬, ൭. 18. മൎക്കൊ. ൯: ൩൩. പുറപ്പാ. ൩൦: ൧൩. ൩൮: ൨൬.

എങ്കിലും വാങ്ങുന്നു? അവരുടെ പു
ത്രന്മാരോടോ അന്യന്മാരോടോ?
൨൬ അന്യരോട, എന്ന പ
ത്രോസ അവനോട പറയുന്നു.
യേശു അവനോട, ആകയാൽ
പുത്രന്മാർ ഒഴിവുള്ളവർ ആകുന്നു.
൨൭ എങ്കിലും നാം അവരെ വി
രുദ്ധപ്പെടുത്താതെ ഇരിക്കേണ്ടു
ന്നതിന നീ കടലിലേക്ക ചെന്ന,
ചൂണ്ടലിട്ട, മുമ്പെ കയറിവരുന്ന
മീൻ എടുക്ക: അതിന്റെ വായ തുറ
ന്ന, നീ ഒരു വെള്ളിക്കാശ കാണും:
ആയത എടുത്ത, എനിക്കും നി
നക്കും വേണ്ടി അവൎക്ക കൊടുക്ക
എന്ന പറഞ്ഞു.

## ൧൮ അദ്ധ്യായം.

൧ വിനയത്തോടെ ഇരിക്കണമെന്ന ക്രിസ്തു ഉപദേശിക്കുന്നത. ൭ വിരുദ്ധങ്ങളെ കുറിച്ച. ൧൫ തമ്മിൽ തമ്മിൽ ക്ഷമിക്കേണമെന്നുള്ളത. ൨൩. അതിനെ സംബന്ധിച്ച ഒരു രാജാവിനെയും ഭൃത്യന്മാരെയും കുറിച്ചുള്ള ഉപമ.

[1] ആ സമയത്ത ശിഷ്യന്മാർ
യേശുവിന്റെ അടുക്കൽ വന്ന
പറഞ്ഞത, സ്വൎഗ്ഗരാജ്യത്തിൽ ആ
ര വലിയവൻ ആകുന്നു?
൨ അപ്പോൾ യേശു ഒരു ചെ
റിയ പൈതലിനെ അടുക്കൽ വി
ളിച്ചിട്ട, അവനെ അവരുടെ നടു
വിൽ നിറുത്തി പറഞ്ഞു,
൩ [2] നിങ്ങൾ മനസ്സുതിരിയ
പ്പെട്ട, ചെറിയ പൈതങ്ങളെ
പോലെ ആയിവരുന്നില്ല എ
ങ്കിൽ, നിങ്ങൾ സ്വൎഗ്ഗരാജ്യത്തി
ലേക്ക കടക്കയില്ല എന്ന ഞാൻ
സത്യമായിട്ട നിങ്ങളോട പറ
യുന്നു.
൪ [3] ആകയാൽ ഈ ചെറിയ
പൈതലിനെ പോലെ തന്നെ
താൻ താഴ്ത്തുന്നവൻ ആരോ
ആയവൻ സ്വൎഗ്ഗരാജ്യത്തിൽ വ
ലിയവൻ ആകുന്നു.
൫ പിന്നെയും [4] ആരെങ്കിലും
ഇപ്രകാരമുള്ള ഒരു ചെറിയ പൈ
തലിനെ എന്റെ നാമത്തിൽ
കൈക്കൊണ്ടാൽ എന്നെ കൈ
ക്കൊള്ളുന്നു.
൬ [5] എന്നാൽ ആരെങ്കിലും
എന്നിൽ വിശ്വസിക്കുന്നവരായ
ഈ ചെറിയവരിൽ ഒരുത്തനെ
വിരുദ്ധപ്പെടുത്തിയാൽ, ഒരു തിരി
കല്ല അവന്റെ കഴുത്തിൽ തൂങ്ങി,
അവൻ സമുദ്രത്തിന്റെ ആഴ
ത്തിൽ മുങ്ങിപ്പോകുന്നത അവന
ഏറെ നല്ലതായിരിക്കും.
൭ ഈ വിരുദ്ധങ്ങൾ ഹേതുവാ
യിട്ട ലോകത്തിന ഹാ കഷ്ടം!
എന്തുകൊണ്ടെന്നാൽ [6] വിരുദ്ധ
ങ്ങൾ വന്നേ നില്ക്കു; [7] എന്നാലും
വിരുദ്ധം ആരാൽ വരുന്നുവോ
ആ മനുഷ്യന ഹാ കഷ്ടം!
൮ അതുകൊണ്ട നിന്റെ കൈ
എങ്കിലും നിന്റെ കാൽ എങ്കിലും
നിന്നെ വിരുദ്ധപ്പെടുത്തിയാൽ,
അവയെ ഛേദിച്ച, നിങ്കൽനിന്ന
എറിഞ്ഞുകളക: നീ രണ്ട കൈ
എങ്കിലും രണ്ട കാലെങ്കിലും ഉള്ള
വനായി എന്നേക്കുമുള്ള അഗ്നി

1. മൎക്കോ. ൯: ൩൩. ലൂ. ൯: ൪൬. ൨൨: ൨൪. 2. സങ്കി. ൧൩൧: ൨. മത്താ. ൧൯: ൧൪. മാൎക്കോ. ൧൦: ൧൪. ലൂ. ൧൮: ൧൬. ൧ കോറി. ൧൪: ൨൦. ൧ പത്രോ. ൨: ൨. 3. മത്താ. ൨൦: ൨൭. ൨൩: ൧൧. 4. മത്താ ൧൦: ൪൨. ലൂ. ൯: ൪൮. 5. മൎക്കോ. ൯: ൪൨. ലൂ. ൧൭: ൧, ൨. 6. ലൂ. ൧൭: ൧. ൧ കോറി ൧൧: ൧൯. 7. മത്താ. ൨൬: ൨൪.

യിലേക്ക തള്ളപ്പെടുന്നതിനെ
ക്കാൾ, മുടന്തനായി അല്ലെങ്കിൽ
ഊനമുള്ളവനായി ജീവങ്കലേക്ക
കടക്കുന്നത നിനക്ക നല്ലത.
൯ നിന്റെ കണ്ണു നിന്നെ
വിരുദ്ധപ്പെടുത്തിയാൽ, അതിനെ
ചുഴന്ന, നിങ്കൽനിന്ന എറിഞ്ഞു
കളക: നീ രണ്ടു കണ്ണുള്ളവനായി
അഗ്നിനരകത്തിലേക്ക തള്ളപ്പെ
ടുന്നതിനെക്കാൾ ഒരു കണ്ണുള്ളവ
നായി ജീവങ്കലേക്ക കടക്കുന്നത
നിനക്ക നല്ലത.
൧൦ ഈ ചെറിയവരിൽ ഒരുത്ത
നെയും നിന്ദിക്കാതെ ഇരിപ്പാൻ
നോക്കികൊൾവിൻ: എന്തുകൊ
ണ്ടെന്നാൽ സ്വൎഗ്ഗത്തിൽ [8] അവ
രുടെ ദൂതന്മാർ [9] സ്വൎഗ്ഗത്തിലി
രിക്കുന്ന എന്റെ പിതാവിന്റെ
മുഖം എല്ലായ്പോഴും കാണുന്നു
എന്ന ഞാൻ നിങ്ങളോട പറ
യുന്നു.
൧൧ [10] എന്തെന്നാൽ മനുഷ്യ
ന്റെ പുത്രൻ നഷ്ടമായതിനെ
രക്ഷിപ്പാനായിട്ട വന്നിരിക്കുന്നു.
൧൨ [11] നിങ്ങൾക്ക എങ്ങിനെ
തോന്നുന്നു? ഒരു മനുഷ്യന നൂറ
ആട ഉണ്ടായിട്ട, അവയിൽ ഒന്ന
തെറ്റിപ്പോയാൽ, അവൻ തൊ
ണ്ണൂറ്റൊമ്പതിനെയും വിട്ട മല
കളിലേക്ക ചെന്ന തെറ്റിപ്പോയ
തിനെ അന്വേഷിക്കുന്നില്ലയൊ?
൧൩ പിന്നെ അവൻ അതി
നെ കണ്ടുകിട്ടുവാൻ സംഗതിവ
ന്നാൽ അവൻ തെറ്റിപ്പോകാത്ത
തൊണ്ണൂറ്റൊമ്പതിനെക്കാളും അ
തിനെ കുറിച്ച അധികം സന്തോ
ഷപ്പെടുന്നു എന്ന ഞാൻ സത്യ
മായിട്ട നിങ്ങളോട പറയുന്നു.
൧൪ ഇപ്രകാരം തന്നെ ഈ
ചെറിയവരിൽ ഒരുത്തൻ നഷ്ട
പ്പെടുന്നത സ്വൎഗ്ഗത്തിലിരിക്കുന്ന
വനായ നിങ്ങളുടെ പിതാവിന
ഇഷ്ടമല്ല.
൧൫ പിന്നെയും [12] നിന്റെ
സഹോദരൻ നിന്നോട ദോഷം
ചെയ്താൽ, നീ ചെന്ന, നീയും
അവനുമായിട്ട തന്നെ അവനെ
കുറ്റപ്പെടുത്തുക: അവൻ നീ പറ
യുന്നത കേട്ടാൽ, [13] നിനക്ക നി
ന്റെ സഹോദരനെ ലഭിച്ചു.
൧൬ എന്നാൽ അവൻ കേൾ
ക്കാതെ ഇരുന്നാൽ [14] സകല വാ
ക്കും രണ്ടു മൂന്ന സാക്ഷിക്കാരുടെ
വായിനാൽ സ്ഥിരപ്പെടേണ്ടുന്ന
തിന പിന്നെയും ഒന്ന രണ്ട
പേരെ നിന്നോട കൂടെ വിളിച്ചു
കൊൾക.
൧൭ അവൻ അവരെയും
നിരസിച്ചാൽ, സഭയോട അറി
യിക്ക: അവൻ സഭയെയും നിര
സിച്ചാൽ അവൻ നിനക്ക ഒരു
[15] അജ്ഞാനിയും ചുങ്കക്കാരനും
എന്ന പോലെ ഇരിക്കട്ടെ.
൧൮ [16] നിങ്ങൾ ഭൂമിയിൽ ഏത
കാൎയ്യങ്ങളെ എങ്കിലും കെട്ടിയാൽ അ
വ സ്വൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും:

8. സങ്കീ. ൩൪: ൭. സെഖ. ൧൩: ൭. എബ്രാ. ൧: ൧൪. 9. എസ്ഥ. ൧: ൧൪. ലൂ. ൧: ൧൯. 10. ലൂ. ൯: ൫൬. ൧൯: ൧൦. യോഹ. ൩: ൧൭. ൧൨: ൪൭. 11. ലൂ. ൧൫: ൪. 12. ലേവി. ൧൯: ൧൭. ലൂ. ൧൭: ൩. 13. യാക്കോ. ൫: ൨൦. ൧പത്രൊ. ൩: ൧. 14. ആവ. ൧൭: ൬. ൧൯: ൧൫. യോഹ. ൮: ൧൭. ൨കോറി. ൧൩: ൧. എബ്രാ. ൧൦: ൨൮. 15. റോമ. ൧൬: ൧൭. ൧കോറി. ൫: ൯. ൨തെസ്സ. ൩: ൬, ൧൪. ൨യോഹ. ൧൦. 16. മത്താ. ൧൬: ൧൯. യോഹ. ൨൦: ൨൩. ൧കോറി. ൫: ൪.

നിങ്ങൾ ഭൂമിയിൽ ഏതു കാൎയ്യങ്ങളെ എങ്കിലും അഴിച്ചാൽ അവ സ്വൎഗ്ഗത്തിൽ അഴിക്കപ്പെട്ടിരിക്കും, എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൧൯ [17] പിന്നെയും ഞാൻ നിങ്ങളോട പറയുന്നു, ഭൂമിയിൽ യാതൊരുകാൎയ്യത്തെ കുറിച്ച എങ്കിലും നിങ്ങളിൽ രണ്ടു പേർ യാചിപ്പാൻ ഒരുമിച്ചാൽ [18] അത സ്വൎഗ്ഗത്തിൽ ഇരിക്കുന്ന എന്റെ പിതാവിനാൽ അവൎക്ക ചെയ്യപ്പെടും.

൨൦ എന്തുകൊണ്ടെന്നാൽ രണ്ടു പേരൊ മൂന്നുപേരൊ എന്റെ നാമത്തിൽ എവിടെ കൂടിയിരിക്കുന്നുവൊ, അവിടെ ഞാൻ അവരുടെ നടുവിൽ ഉണ്ട.

൨൧ ¶ അപ്പോൾ പത്രോസ അവന്റെ അടുക്കൽ വന്ന പറഞ്ഞത, കൎത്താവെ, എന്റെ സഹോദരൻ എന്റെ നേരെ എത്ര പ്രാവശ്യം ദോഷം ചെയ്താൽ ഞാൻ അവനോട ക്ഷമിക്കേണ്ടു? [19] ഏഴ പ്രാവശ്യത്തോളമോ?

൨൨ യേശു അവനോട പറയുന്നു, ഏഴ പ്രാവശ്യത്തോളം എന്നല്ല, [20] ഏഴ എഴുപത പ്രാവശ്യത്തോളം എന്ന ഞാൻ നിന്നോട പറയുന്നു.

൨൩ ആയതുകൊണ്ട സ്വൎഗ്ഗരാജ്യം തന്റെ ഭൃത്യന്മാരോട കണക്ക കേൾപ്പാൻ മനസ്സവെച്ച ഒരു രാജാവിനോട സദൃശമായിരിക്കുന്നു.

൨൪ അവൻ കണക്ക കേട്ടുതുടങ്ങിയപ്പോൾ പതിനായിരം താലന്ത കടംപെട്ടവനായ ഒരുത്തൻ അവന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടു.

൨൫ എന്നാൽ കടം തീൎപ്പാൻ അവന വകയില്ലായ്കകൊണ്ട അവന്റെ യജമാനൻ [21] അവനെയും അവന്റെ ഭാൎയ്യയെയും അവന്റെ മക്കളെയും അവന്നുണ്ടായിരുന്ന സകലത്തെയും വിറ്റ കടം തീൎപ്പാൻ കല്പിച്ചു.

൨൬ അപ്പോൾ ആ ഭൃത്യൻ നിലത്തു വീണ, അവനെ വന്ദിച്ച, യജമാനനെ, ഞാൻ സകലവും നിനക്ക തന്ന തീൎക്കാം, എന്നോട ക്ഷമയുണ്ടാകെണം എന്ന പറഞ്ഞു.

൨൭ എന്നാറെ ആ ഭൃത്യന്റെ യജമാനൻ മനസ്സലിഞ്ഞ, അവനെ വിടിയിച്ചു, കടവും അവനോട ക്ഷമിച്ചു.

൨൮ പിന്നെ ആ ഭൃത്യൻ പുറപ്പെട്ട, തന്റെ കൂട്ടുഭൃത്യന്മാരിൽ തന്നോട നൂറ വെള്ളിക്കാശ കടംപെട്ടിരുന്ന ഒരുത്തനെ കണ്ട, അവനെ തൊണ്ടെക്ക പിടിച്ച ഞെക്കി, നീ വാങ്ങിയ കടം ഇനിക്ക തന്നുതീൎക്ക എന്ന പറഞ്ഞു.

൨൯ അപ്പോൾ അവന്റെ കൂട്ടുഭൃത്യൻ അവന്റെ പാദങ്ങളിൽ വീണ, ഞാൻ സകലവും നിനക്ക തന്നുതീൎക്കാം, എന്നോട ക്ഷമയുണ്ടാകെണമെന്ന അവനോട അപേക്ഷിച്ച പറഞ്ഞു.

17. മത്താ. ൬: ൧൪. 18. ൧യോഹ. ൩: ൨൨. ൫: ൧൪. 19. ലൂ. ൧൭: ൪.
20. മത്താ. ൬: ൧൪. മൎക്കോ. ൧൧: ൨൫. കൊലോ. ൩: ൧൩. 21. ൨ രാജ. ൪: ൧. നഹെമി. ൫: ൮.

൩൦ എന്നാറെ അവൻ മനസ്സില്ലാതെ, ഉടനെ പോയി, അവൻ വാങ്ങിയ കടം കൊടുത്തു തീക്കുവോളവും, അവനെ കാരാഗ്രഹത്തിൽ ആക്കി.

൩൧ ആ ഉണ്ടായ കാൎയ്യങ്ങളെ അവന്റെ കൂട്ടഭൃത്യന്മാർ കണ്ടാറെ, അവർവളരെ ദുഃഖപ്പെട്ടു: അവർ വന്ന ഉണ്ടായ കാൎയ്യങ്ങളെ ഒക്കെയും തങ്ങളുടെ യജമാനനോട അറിയിക്കയും ചെയ്തു.

൩൨ അപ്പോൾ അവന്റെ യജമാനൻ അവനെ അടുക്കൽ വിളിപ്പിച്ചു. അവനോട, ദുഷ്ടഭൃത്യാ, നീ എന്നോട അപേക്ഷിച്ചാറെ ഞാൻ ആ കടമെല്ലാം നിന്നോട ക്ഷമിച്ചുവല്ലൊ:

൩൩ ഞാൻ നിന്നോട കരുണ ചെയ്തതുപോലെ തന്നെ, നീയുംനിന്റെ കൂട്ടഭൃത്യനോട കരുണ ചെയ്യേണ്ടുന്നതായിരുന്നില്ലയൊ? എന്ന പറഞ്ഞു.

൩൪ വിശേഷിച്ച അവന്റെ യജമാനൻ കോപിച്ചു, തന്നോട അവൻ വാങ്ങിയ കടമെല്ലാം കൊടുത്തു തീക്കുവോളവും അവനെ ദണ്ഡിപ്പിക്കുന്നവരെ ഏല്പിച്ചു.

൩൫ [22]നിങ്ങളിൽ ഒരുത്തൻ തന്റെ സഹോദരനോട അവന്റെ കുററങ്ങളെ നിങ്ങളുടെ ഹൃദയം കൊണ്ട ക്ഷമിക്കുന്നില്ല എങ്കിൽ ഇപ്രകാരം തന്നെ എന്റെ സ്വൎഗ്ഗസ്ഥനായ പിതാവ നിങ്ങളോടും ചെയ്യും.

## ൧൯ അദ്ധ്യായം.

൧ ക്രിസ്തു രോഗികളെ സ്വസ്ഥതപ്പെടുത്തുകയും ൩ വിവാഹസംഗത്തെ സംബന്ധിച്ച പറിശന്മാരോട ഉത്തരം പറകയും. ൧൬ നിത്യജീവനെ പ്രാപിപ്പാനുള്ള പ്രകാരവും ൨൩ സമ്പന്നന്മാൎക്ക അത പ്രയാസമെന്നും കാട്ടുകയും ചെയ്യുന്നത. ൨൭ തന്റെ നിമിത്തം യാതൊന്നെങ്കിലും ഉപേക്ഷിക്കുന്നവരോട ക്രിസ്തുവിന്റെ ആശ്വാസവാക്ക.

പിന്നെ ഉണ്ടായത എന്തെന്നാൽ, [1] യേശു ൟ വചനങ്ങളെ തികെച്ചിട്ടു, ഗലിലെയായിൽനിന്ന പുറപ്പെട്ടു, യോൎദ്ദാന്റെ അക്കരയിൽ കൂടി യഹൂദായുടെ അതിരുകളിലേക്ക വന്നു.

൨ [2]വളരെ പുരുഷാരങ്ങളും അവന്റെ പിന്നാലെ ചെന്നു: അവിടെ അവൻ അവരെ സ്വസ്ഥമാക്കുകയും ചെയ്തു.

൩ ൟ പറിശന്മാരും അവന്റെ അടുക്കൽ വന്നു, അവനെ പരീക്ഷിച്ചുകൊണ്ട പറഞ്ഞത, യാതൊരു സംഗതികൊണ്ടെങ്കിലുംഒരുപുരുഷൻ തന്റെ ഭാൎയ്യയെ ഉപേക്ഷിക്കുന്നത ന്യായമൊ?

൪ എന്നാറെ അവൻ ഉത്തരമായിട്ട അവരോട, [3] ആദിയിങ്കൽ അവരെ ഉണ്ടാക്കിയവൻ അവരെ ആണും പെണ്ണുമായി ഉണ്ടാക്കി എന്നും,

൫ [4] ഇത ഹേതുവായിട്ട ഒരു മനുഷ്യൻ തന്റെ അപ്പനെയും അമ്മയെയും വിട്ടു, തന്റെ ഭാൎയ്യയോട കൂടെ ചേൎന്നിരിക്കും,[5]അവരിരുവരും ഒരു ജഡമായി തീരു

---

22. സുഭാ. ൨൧: ൧൩. മത്താ. ൬: ൧൫. മൎക്കോ. ൧൧: ൨൬. യാക്കോ. ൨: ൧൩.
1. മൎക്കോ. ൧൦: ൧. യോഹ. ൧൦: ൪൦. 2. മത്താ. ൧൨: ൧൫. 3. ആദ്യ. ൧: ൨൭. ൫: ൨. മലാ ൨: ൧൫. 4. ആദ്യ. ൨: ൨൪. മൎക്കോ. ൧൦: ൫, ൯. എഫേ. ൫: ൩൧. 5. ൧ കോറി. ൬: ൧൬. ൭: ൨.

മെന്ന പറഞ്ഞു എന്നും നിങ്ങൾ
വായിച്ചിട്ടില്ലയൊ?
൬ എന്നതുകൊണ്ട അവർ
പിന്നെ ഇരുവരല്ല, ഒരു ജഡമ
ത്രെ ആകുന്നത ആകയാൽ ദൈ
വം കൂട്ടിച്ചേൎത്തതിനെ മനുഷ്യൻ
വേർപിരിക്കരുത എന്ന പറഞ്ഞു.
൭ അവർ അവനോട പറ
ഞ്ഞത, [6] എന്നാൽ ഉപേക്ഷച്ചീട്ട
എഴുതികൊടുത്ത അവളെ ഉപേ
ക്ഷിപ്പാൻ മൊശ എന്തുകൊണ്ട
കല്പിച്ചു?
൮ അവൻ അവരോട, നിങ്ങ
ളുടെ ഹൃദയ കാഠിന്യത്തിന്റെഹേ
തുവായിട്ട മോശനിങ്ങൾക്ക നിങ്ങ
ളുടെ ഭാൎയ്യമാരെ ഉപേക്ഷിപ്പാൻ
അനുവാദം തന്നു; എന്നാൽആദി
മുതൽ ഇപ്രകാരം ആയിരുന്നില്ല.
൯ [7] എന്നാൽ ആരെങ്കിലും
വേശ്യാദോഷം ഹേതുവായിട്ടല്ലാ
തെ, തന്റെ ഭാൎയ്യയെ ഉപേക്ഷി
ച്ച മറ്റൊരുത്തിയെ വിവാഹം
ചെയ്താൽ, അവൻ വ്യഭിചാരം
ചെയ്യുന്ന എന്നും, ഉപേക്ഷിക്ക
പ്പെട്ടവളെ വിവാഹം ചെയ്യുന്ന
വനും വ്യഭിചാരം ചെയ്യുന്ന
എന്നും ഞാൻ നിങ്ങളോട പറ
യുന്നു.
൧൦ അവന്റെ ശിഷ്യന്മാർ
അവനോട, [8] ഒരു മനുഷ്യന്റെ
സംഗതി തന്റെ ഭാൎയ്യയോട ഇ
പ്രകാരമാകുന്നു എങ്കിൽ, വിവാ
ഹം ചെയ്യുന്നത നന്നല്ല എന്ന
പറയുന്നു.
൧൧ എന്നാൽ അവൻ അവ
രോട, [9] ആൎക്ക അത നല്കപ്പെട്ടു
വൊ, അവൎക്കല്ലാതെ എല്ലാവരും
ൟ വചനം പരിഗ്രഹിക്കുന്നില്ല.
൧൨ എന്തുകൊണ്ടെന്നാൽ ത
ങ്ങളുടെ അമ്മയുടെ ഗൎഭത്തിൽ
നിന്ന അപ്രകാരം ജനിച്ചിട്ടുള്ള
വരായ ഷണ്ഡന്മാരും ഉണ്ട: മനു
ഷ്യരാൽ ഷണ്ഡന്മാർ ആക്കപ്പെ
ട്ടിട്ടുള്ള ഷണ്ഡന്മാരും ഉണ്ട: [10] സ്വ
ൎഗ്ഗരാജ്യത്തെ, കുറിച്ച തങ്ങളെ
തന്നെ ഷണ്ഡന്മാർ ആക്കിട്ടുള്ള
ഷണ്ഡകന്മാരും ഉണ്ട. ഇത പരി
ഗ്രഹിപ്പാൻ കഴിയുന്നവൻ പരി
ഗ്രഹിക്കട്ടെ എന്ന പറഞ്ഞു.
൧൩ ¶ [11] അപ്പോൾ അവൻ
ചെറിയ പൈതങ്ങളുടെ മേൽ
തന്റെ കൈകളെ വെച്ച പ്രാൎത്ഥി
ക്കേണ്ടുന്നതിന്നായിട്ട, അവർ
അവന്റെ അടുക്കൽ കൊണ്ടുവര
പ്പെട്ടു: എന്നാറെ ശിഷ്യന്മാർ അ
വരെ വിലക്കി.
൧൪ എന്നാൽ യേശു പറഞ്ഞു,
ചെറിയ പൈതങ്ങൾ എന്റെ
അടുക്കൽ വരുവാൻ വിടുവിൻ,
അവരെ വിരോധിക്കയുമരുത: എ
ന്തുകൊണ്ടെന്നാൽ [12] സ്വൎഗ്ഗരാജ്യം
അപ്രകാരമുള്ളവരുടെ ആകുന്നു.
൧൫ അവൻ അവരുടെ മേൽ
തന്റെ കൈകളെ വെച്ചതിന്റെ
ശേഷം അവിടെനിന്ന പുറപ്പെട്ട
പോകയും ചെയ്തു.
൧൬ ¶ [13] പിന്നെ കണ്ടാലും ഒരു
ത്തൻ വന്ന അവനോട പറ

6. ൫മൊ. ൨൪: ൧. മത്താ. ൫: ൩൧. 7. മത്താ. ൫: ൩൨. മൎക്കൊ. ൧൦: ൧൧. ലൂ. ൧൬: ൧൮. ൧കോറി. ൭: ൧൦, ൧൧. 8. സുഭാ. ൨൧: ൯. 9. ൧കോറി. ൭: ൨, ൭, ൯, ൧൭. 10. ൧കോറി. ൭: ൩൨, ൩൪. ൯: ൫, ൧൫. 11. മൎക്കൊ. ൧൦: ൧൩. ലൂ. ൧൮: ൧൫. 12. മത്താ. ൧൮: ൩. 13. മൎക്കൊ. ൧൦: ൧൭. ലൂ. ൧൮: ൧൮.

ഞ്ഞത, [16]നല്ല ഗുരോ നിത്യജീവൻ
ലഭിപ്പാനായിട്ട ഞാൻ എന്തൊരു
ഗുണം ചെയ്യെണം?
൧൭ എന്നാറെ അവൻ അവ
നോട പറഞ്ഞത, നീ എന്നെ നല്ല
വനെന്ന എന്തുകൊണ്ട ചൊല്ലു
ന്നു? ദൈവം ഒരുവനല്ലാതെ,
നല്ലവൻ ഒരുത്തനും ഇല്ലല്ലൊ;
എന്നാലും ജീവങ്കലെക്ക പ്രവേ
ശിപ്പാൻ നിനക്ക മനസ്സുണ്ടെ
ങ്കിൽ, കല്പനകളെ പ്രമാണിക്ക.
൧൮ അവൻ അവനോട,
ഏവ? എന്ന പറയുന്നു. അപ്പോ
ൾ യേശു പറഞ്ഞു, [15] നീ കുല
ചെയ്യരുത, നീ വ്യഭിചാരംചെയ്യ
രുത, നീ മോഷ്ടണം ചെയ്യരുത,
നീ കള്ളസ്സാക്ഷി പറയരുത.
൧൯ [16] നിന്റെ അപ്പനെയും
നിന്റെ അമ്മയെയും ബഹുമാ
നിക്ക എന്നും, [17] നിന്റെ അയ
ല്ക്കാരനെ നിന്നെപ്പോലെ തന്നെ
സ്നേഹിക്കെണം എന്നും ഉള്ളവ
ആകുന്നു.
൨൦ ആ യൌവ്വനക്കാരൻ
അവനോട പറഞ്ഞത, ഇവകൾക്കെ
യും ഞാൻ എന്റെ ബാല്യംമുതൽ
പ്രമാണിച്ചിരിക്കുന്നു: ഇനി ഇ
നിക്ക എന്തൊരു കുറവുള്ളു?
൨൧ യേശു അവനോട, പൂൎണ്ണ
നാകുവാൻ നിനക്ക മനസ്സുണ്ടെ
ങ്കിൽ, [18]നീ ചെന്ന, നിനക്കുള്ള വ
സ്തുക്കളെ വിററ, ദരിദ്രൎക്ക കൊടുക്ക,
എന്നാൽ നിനക്ക സ്വൎഗ്ഗത്തിൽ
നിക്ഷേപമുണ്ടാകും: പിന്നെ നീ
വന്ന എന്നെ പിന്തുടരുക.
൨൨ എന്നാറെ യൌവ്വനക്കാ
രൻ ഈ വചനം കേട്ടപ്പോൾ
അവൻ ദുഃഖിച്ചുകൊണ്ട പൊയ്ക്കള
ഞ്ഞു. എന്തുകൊണ്ടെന്നാൽ അ
വന്ന വളരെ സമ്പത്തുകൾ ഉ
ണ്ടായിരുന്നു.
൨൩ അപ്പോൾ യേശു തന്റെ
ശിഷ്യന്മാരോട, [19] ഒരു ധനവാൻ
സ്വൎഗ്ഗരാജ്യത്തിലേക്ക കടക്കുന്നത
പ്രയാസം എന്ന ഞാൻ സത്യ
മായിട്ട നിങ്ങളോട പറയുന്നു.
൨൪ പിന്നെയും, ഒരു ധന
വാൻ ദൈവത്തിന്റെ രാജ്യത്തി
ലേക്ക കടക്കുന്നതിനെക്കാൾ ഒരു
ഒട്ടകം ഒരു സൂചിയുടെ കുഴയിൽ
കൂടി കടന്ന പോകുന്നത എളുപ്പ
മാകുന്നു, എന്ന ഞാൻ നിങ്ങളോട
പറയുന്നു എന്ന പറഞ്ഞു.
൨൫ അവന്റെ ശിഷ്യന്മാർ
ഇത കേട്ടാറെ, ഏററവും ഭ്രമിച്ചു, പ
റഞ്ഞത, അപ്രകാരമായാൽ രക്ഷി
ക്കപ്പെടുവാൻ കഴിയുന്നവൻ
ആര?
൨൬ എന്നാൽ യേശു അവരെ
നോക്കി അവരോട, മനുഷ്യരാൽ
ഇത കഴിയാത്ത കാൎയ്യം തന്നെ;
[20] എന്നാൽ ദൈവത്താൽ സകല
കാൎയ്യവും കഴിയുന്നതാകുന്നു എ
ന്ന പറഞ്ഞു.
൨൭ [21]അപ്പോൾ പത്രൊസ ഉത്ത
രമായിട്ട അവനോട പറഞ്ഞത,

14. ലൂ. ൧൦: ൨൫. 15. പുറ. ൨൦: ൧൩. രോമാ. ൧൩: ൯. 16 മത്താ. ൧൫: ൪. 17. ലേവി. ൧൯: ൧൮. മത്താ. ൨൨: ൩൯. രോമ: ൧൩: ൯. ഗലാ. ൫: ൧൪. യാക്കോ. ൨: ൮. 18. മത്താ. ൬: ൨൦. ലൂ. ൧൨: ൩൩. ൧൬: ൯. നടപ്പ. ൨: ൪൫. ൪: ൩൪, ൩൫. ൧തിമോ. ൬: ൧൮, ൧൯. 19. മത്താ. ൧൩: ൨൨. മൎക്കോ. ൧൦: ൨൪. ൧കൊറി. ൧: ൨൬. ൧തിമോ. ൬: ൯, ൧൦. 20. ആദ്യ. ൧൮: ൧൪. യോബ. ൪൨: ൨. യറമി ൩൨: ൧൭. സെഖ, ൮: ൬. ലൂ, ൧: ൩൭. ൧൮: ൨൭. 21. മൎക്കോ. ൧൦: ൨൮. ലൂ. ൧൮: ൨൮.

കണ്ടാലും, [22] ഞങ്ങൾ സക
ലവും ഉപേക്ഷിച്ചു, നിന്നെ പി
ന്തുടൎന്നിരിക്കുന്നു. അതുകൊണ്ട
ഞങ്ങൾക്ക എന്ത ഭവിക്കും ?

൨൮ യേശു അവരോട പറ
ഞ്ഞത, പുതിയ ജനനത്തിൽ മനു
ഷ്യന്റെ പുത്രൻ തന്റെ മഹത്വ
ത്തിന്റെ സിംഹാസനത്തിന്മേൽ
ഇരിക്കുമ്പോൾ, എന്നെ പിന്തുട
ൎന്നിട്ടുള്ള [23] നിങ്ങളും കൂടെ ഇസ്രാ
യേലിന്റെ പന്ത്രണ്ട ഗോത്ര
ങ്ങളെന്ന്യായം വിസ്തരിച്ചുകൊണ്ട
പന്ത്രണ്ട സിംഹാസനങ്ങളിന്മേ
ൽ ഇരിക്കുമെന്ന ഞാൻ സത്യമാ
യിട്ട നിങ്ങളോട പറയുന്നു.

൨൯ [24] അത്രയുമല്ല എന്റെ
നാമം നിമിത്തമായിട്ട വീടുകളെ
എങ്കിലും സഹോദരന്മാരെ എങ്കി
ലും, സഹോദരിമാരെ എങ്കിലും
അപ്പനെ എങ്കിലും, അമ്മയെ എ
ങ്കിലും, ഭാൎയ്യയെ എങ്കിലും, മക്കളെ
എങ്കിലും, നിലങ്ങളെ എങ്കിലും
ഉപേക്ഷിച്ചവൻ എല്ലാം നൂറിര
ട്ടി പ്രാപിക്കും, നിത്യജീവനെയും
അവകാശമായനുഭവിക്കും.

൩൦ ഏ [25] എങ്കിലും മുമ്പന്മാരായ
പലരുംപിമ്പന്മാരായും പിമ്പന്മാർ
മുമ്പന്മാരായും ഇരിക്കും.

## ൨൦ അദ്ധ്യായം.

൧ മുന്തിരിങ്ങാത്തോട്ടത്തിലെ വേലക്കാരെ കുറിച്ചു. ൨൦ സെബദിയുടെ പുത്രന്മാരുടെ സംഗതികൊണ്ട താണിരിക്കേണമെന്ന ക്രിസ്തു പഠിപ്പിക്കുന്നത. ൩൦ രണ്ടു കുരുടക്ക കാഴ്ചകൊടുക്കുന്നത.

എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗ
രാജ്യം വീട്ടെജമാനനായ ഒരു
മനുഷ്യനോട സദൃശമാകുന്നു,
അവൻ തന്റെ മുന്തിരിങ്ങാത്തോ
ട്ടത്തിലേക്ക വേലക്കാരെ കൂലിക്ക
വിളിപ്പാൻ അതികാലത്ത പുറ
പ്പെട്ടു!

൨ എന്നാറെ അവൻ വേല
ക്കാരോട നാളൊന്നിന്ന ഓരോ
പണം വീതം പറഞ്ഞൊത്തിട്ടു,
അവരെ തന്റെ മുന്തിരിങ്ങാ
ത്തോട്ടത്തിലേക്ക അയച്ചു.

൩ പിന്നെ അവൻ മൂന്നാം
മണി നേരത്ത പുറപ്പെട്ടു ചെന്നു,
ചന്തസ്ഥലത്ത മിനക്കെട്ട നില്ക്കു
ന്ന വേറെ ചിലരെ കണ്ടു,

൪ നിങ്ങളും മുന്തിരിങ്ങാത്തോ
ട്ടത്തിലേക്ക പോകുവിൻ ന്യായ
പ്രകാരമുള്ളതിനെ ഞാൻ നി
ങ്ങൾക്ക തരാം എന്ന അവരോട
പറഞ്ഞു അവർ പോകയുംചെയ്തു.

൫ ആറാമത്തെയും ഒമ്പതാമ
ത്തെയും മണിനേരത്ത അവൻ
പിന്നെയും പുറപ്പെട്ടു, അപ്രകാ
രം തന്നെ ചെയ്തു.

൬ പിന്നെ പതിനൊന്നാം
മണിനേരത്ത അവൻ പുറപ്പെട്ടു
ചെന്നു, മിനക്കെട്ട നില്ക്കുന്ന മററു
ചിലരെ കണ്ടു, അവരോടും, നി
ങ്ങൾ പകൽ മുഴുവനും ഇവിടെ
എന്തിന മിനക്കെട്ട നില്ക്കുന്നു?
എന്ന പറഞ്ഞു.

൭ ആരും ഞങ്ങളെ കൂലിക്ക
നിൎത്തായ്ക്കകൊണ്ട എന്ന അവർ

22. ഉമോ. ൩൩: ൯. മത്താ. ൪: ൨൦. ലൂ. ൫: ൧൧ 23. മത്താ. ൨൦: ൨൧ ലൂ. ൨൨: ൨൮, ൨൯, ൩൦. ൧കൊറി. ൬: ൨, ൩. അറി. ൨: ൨൬. 24. മൎക്കൊ. ൧൦: ൨൯, ൩൦. ലൂ. ൧൮: ൨൯, ൩൦. 25. മത്താ. ൨൦: ൧൬. ൨൧: ൩൧, ൩൨. മൎക്കൊ. ൧൦: ൩൧. ലൂ. ൧൩: ൩൦.

അവനോട പറയുന്നു: അവൻ
അവരോട, നിങ്ങളും മുന്തിരിങ്ങാ
ത്തോട്ടത്തിലേക്ക പോകുവിൻ;
ന്യായമുള്ളപ്രകാരം നിങ്ങൾക്ക
കിട്ടുമെന്ന പറയുന്നു.
൮ പിന്നെ വൈകുന്നേരമാ
യപ്പോൾ, മുന്തിരിങ്ങാത്തോട്ടത്തി
ന്റെ ഉടയക്കാരൻ, തന്റെ കല
വറക്കാരനോട, നീ വേലക്കാരെ
വിളിച്ച പിമ്പന്മാർ മുതൽ തുട
ങ്ങി മുമ്പന്മാർ വരെയും അവൎക്ക
കൂലി കൊടുക്ക എന്ന പറഞ്ഞു.
൯ അപ്രകാരം പതിനൊ
ന്നാം മണിനേരത്ത വിളിക്കപ്പെ
ട്ടവർ വന്നപ്പോൾ, ഓരോ പ
ണം വാങ്ങി.
൰ എന്നാൽ മുമ്പന്മാർ വന്ന
പ്പോൾ, തങ്ങൾക്ക അധികം കിട്ടു
മെന്ന നിരൂപിച്ചു; അവരും അ
പ്രകാരം തന്നെ ഓരോ പണം
വാങ്ങി.
൰൧ അത വാങ്ങീട്ട, അവർവീട്ടെ
ജമാനന്റെ നേരെ പിറുപിറുത്തു.
൰൨ ഠരം പിമ്പന്മാർ ഒരു മണി
നേരം മാത്രം വേല ചെയ്തു, നീ
ഇവരെ പകലത്തെ ഭാരവുംഉഷ്ണ
വുംസഹിച്ചിട്ടുള്ളഞങ്ങളോട സമ
മാക്കിയല്ലൊ എന്ന പറഞ്ഞു.
൰൩ എന്നാറെ അവൻ ഉത്ത
രമായിട്ട അവരിൽ ഒരുത്തനോട
സ്നേഹിതാ, ഞാൻ നിന്നോട,
അന്യായം ചെയ്യുന്നില്ല. നീ എ
ന്നോട ഒരു പണം കൂലിക്ക സ
മ്മതിച്ചില്ലയൊ?
൰൪ നിനക്കുള്ളത നീ വാങ്ങി
ക്കൊണ്ട പൊയ്ക്കൊൾക: ഞാൻ
നിനക്ക തന്നതുപോലെ തന്നെ
ഠരം പിമ്പനും കൊടുപ്പാൻ ഇനി
ക്ക മനസ്സുണ്ട.
൰൫ [1] ഇനിക്കുള്ളവയെക്കൊ
ണ്ട ഞാൻ ഇച്ശിക്കുന്ന പ്രകാരം
ചെയ്വാൻ ഇനിക്ക ന്യായമില്ല
യൊ? [2] ഞാൻ നല്ലവനാകകൊ
ണ്ട, നിന്റെ കണ്ണു ദോഷമുള്ളതാ
കുന്നുവൊ? എന്ന പറഞ്ഞു.
൰൬ [3] ഇപ്രകാരം പിമ്പന്മാർ
മുമ്പന്മാരായും, മുമ്പന്മാർ പിമ്പ
ന്മാരായും ഇരിക്കും: [4] എന്തുകൊ
ണ്ടെന്നാൽ വിളിക്കപ്പെട്ടവർ പ
ലരാകുന്നു, തെരിഞ്ഞെടുക്കപ്പെട്ട
വരൊ ചുരുക്കമാകുന്നു.
൰൭ ¶ [5] പിന്നെ യേശു യെറു
ശലേമിലേക്ക പുറപ്പെട്ട പോ
കുമ്പോൾ, വഴിയിൽ അവൻ പ
ന്ത്രണ്ട ശിഷ്യന്മാരെ വേറിട്ട കൂട്ടി
ക്കൊണ്ട അവരോട,
൰൮ [6] കണ്ടാലും നാം യെറുശ
ലേമിലേക്ക പോകുന്നു, അവിടെ
മനുഷ്യന്റെ പുത്രൻ പ്രധാനാ
ചാൎയ്യന്മാൎക്കും ഉപാദ്ധ്യായന്മാൎക്കും
ഏല്പിക്കപ്പെടും, അവർ അവനെ
മരണശിക്ഷെക്ക വിധിച്ച,
൰൯ [7] അവനെ പരിഹസി
പ്പാനും, വാറുകൊണ്ട അടിപ്പാനും,
കുരിശിൽ തറെപ്പാനും പുറജാതി
കൾക്ക ഏല്പിക്കും; പിന്നെ അ
വൻ മൂന്നാം ദിവസത്തിൽ ഉയി
ൎത്തെഴുനീല്ക്കും എന്ന പറഞ്ഞു.

---

1. രോമ. ൯: ൨൰. 2. ൫മൊ. ൧൫: ൯. സദൃ. ൨൩: ൬. മത്താ. ൬: ൨൩.
3. മത്താ. ൧൯: ൩൦. 4. മത്താ. ൨൨: ൧൪. 5. മക്കൊ. ൧൦: ൩൨. ലൂ. ൧൮: ൩൧.
യോഹ. ൧൨: ൧൨. 6. മത്താ. ൧൬: ൨൧. 7. മത്താ. ൨൭: ൨. മക്കൊ. ൧൫: ൧, ൧൬.
ലൂ. ൨൩: ൧. യോഹ. ൧൮: ൨൮. നടപ്പ. ൩: ൧൩.

൨൰ ¶ അപ്പോൾ [8] സെബദിയുടെ പുത്രന്മാരുടെ [9] അമ്മ അവളുടെ പുത്രന്മാരോട കൂടെ അടുക്കൽ വന്ന അവനെ വന്ദിച്ചു, അവനിൽനിന്ന ഒരു കാൎയ്യം യാചിച്ചു.

൨൧ എന്നാറെ അവൻ നിനക്ക എന്ത വേണം? എന്ന അവളോട പറഞ്ഞു. അവൾ എന്റെ ഈ രണ്ട പുത്രന്മാർ നിന്റെ രാജ്യത്തിൽ ഒരുത്തൻ നിന്റെ വലത്തുഭാഗത്തും, ഒരുത്തൻ നിന്റെ ഇടത്തുഭാഗത്തും [10] ഇരിപ്പാനായിട്ട അരുളിച്ചെയ്യെണം എന്ന അവനോട പറയുന്നു.

൨൨ എന്നാറെ യേശു ഉത്തരമായിട്ട പറഞ്ഞത, നിങ്ങൾ യാചിക്കുന്നത ഇന്നതെന്ന നിങ്ങൾ അറിയുന്നില്ല. [11] ഞാൻ കുടിപ്പാനിരിക്കുന്ന പാനപാത്രത്തിൽനിന്ന കുടിപ്പാനും, [12] ഞാൻ കൈക്കൊള്ളുന്ന ജ്ഞാനസ്നാനം കൈക്കൊൾവാനും നിങ്ങൾക്ക കഴിയുമൊ? കഴിയും എന്ന അവർ അവനോട പറയുന്നു.

൨൩ പിന്നെ അവൻ അവരോട, [13] നിങ്ങൾ എന്റെ പാനപാത്രത്തിൽനിന്ന കുടിക്കയും, ഞാൻ കൈക്കൊള്ളുന്ന ജ്ഞാനസ്നാനം നിങ്ങൾ കൈക്കൊൾകയും ചെയ്യും നിശ്ചയം എന്നാലും എന്റെ വലത്തു ഭാഗത്തും എന്റെ ഇടത്തു ഭാഗത്തും ഇരിക്കുന്നതിന, അത എന്റെ പിതാവിനാൽ ആൎക്ക ഒരുക്കപ്പെട്ടുന്നുവോ, അവൎക്ക അല്ലാതെ [14] തരുവാൻ ഇനിക്കുള്ളതല്ല എന്ന പറഞ്ഞു.

൨൪ [15] [ശേഷം] പത്തുപേർ അത കേട്ടാറെ, ആ രണ്ട സഹോദരന്മാരുടെ നേരെ നീരസപ്പെട്ടു.

൨൫ എന്നാറെ യേശു അവരെ അടുക്കൽ വിളിച്ചിട്ട, അവരോട, ജാതികളുടെ പ്രഭുക്കൾ അവരുടെ മേൽ കൎത്തവ്യം ചെയ്യുന്നു എന്നും, മഹത്തുകൾ അവരുടെ മേൽ അധികാരം ചെയ്യുന്നു എന്നും നിങ്ങൾ അറിയുന്നു.

൨൬ [16] എങ്കിലും ഇപ്രകാരം നിങ്ങളുടെ ഇടയിൽ വേണ്ടാ; [17] നിങ്ങളിൽ ആരെങ്കിലും വലിയവൻ ആകുവാൻ ഇച്ശിച്ചാൽ, അവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകട്ടെ:

൨൭ [18] നിങ്ങളിൽ ആരെങ്കിലും പ്രമാണി ആകുവാൻ ഇച്ശിച്ചാൽ അവൻ നിങ്ങളുടെ വേലക്കാരൻ ആകട്ടെ.

൨൮ [19] അപ്രകാരം [20] മനുഷ്യന്റെ പുത്രൻ ശുശ്രൂഷ ചെയ്യിച്ചുകൊൾവാനായിട്ട വന്നില്ല [21] ശുശ്രൂഷചെയ്യാനായിട്ടും, [22] പലൎക്കും വേണ്ടി [23] തന്റെ ജീവനെ വീണ്ടെടുപ്പായി കൊടുപ്പാനായിട്ടും

---

8. മൎക്കൊ. ൧൰: ൩൫. 9. മത്താ. ൪: ൨൧. 10. മത്താ. ൧൯: ൨൮. 11. മത്താ. ൨൬: ൩൯, ൪൨. മൎക്കൊ. ൧൪: ൩൬. ലൂ. ൨൨: ൪൨. യോഹ. ൧൮: ൧൧. 12. ലൂ. ൧൨: ൫൦. 13. നടപ്പ. ൧൨: ൨. റോമ. ൮: ൧൭. ൨ കോറി ൧: ൭. അറി. ൧: ൯. 14. മത്താ. ൨൫: ൩൪. 15. മൎക്കൊ. ൧൰: ൪൧. ലൂ. ൨൨: ൨൪, ൨൫. 16. ൧ പേത്രൊ. ൫: ൩. 17. മത്താ. ൨൩: ൧൧. മൎക്കൊ. ൯: ൩൫. ൧൰: ൪൩. 18. മത്താ. ൧൮: ൪. 19. യോഹ. ൧൩: ൪. 20. ഫിലി. ൨: ൭. 21. ലൂ. ൨൨: ൨൭. യോഹ. ൧൩: ൧൪. 22. മത്താ. ൨൬: ൨൮. റോമ. ൫: ൧൫, ൧൯. എബ്രാ. ൯: ൨൮. 23. യശാ. ൫൩: ൧൰, ൧൧. ദാനി. ൯: ൨൪, ൨൬. യോഹ. ൧൧: ൫൧, ൫൨. ൧ തീമൊ. ൨: ൬. തീത്തു. ൨: ൧൪. ൧ പേത്രൊ. ൧: ൧൯.

അത്രെ വന്നിരിക്കുന്നത എന്ന
പറഞ്ഞു.

൨൯ ൟ [24] പിന്നെ അവർ യെറി
ഹോയിൽനിന്ന പുറപ്പെട്ടപ്പോൾ
വളരെ പുരുഷാരം അവന്റെ
പിന്നാലെ ചെന്നു.

൩൦ അപ്പോൾ, കണ്ടാലും [25] വഴി
യരികെ ഇരിക്കുന്ന രണ്ടു കുരുടർ
യേശു കടന്നുപോകുന്നു എന്ന
കേട്ടാറെ, അവർ ദാവീദിന്റെ
പുത്രനായ കൎത്താവെ, ഞങ്ങളോട
കരുണ ഉണ്ടാകെണമെന്ന നില
വിളിച്ചു പറഞ്ഞു.

൩൧ അവർ മിണ്ടാതെ ഇരി
പ്പാനായിട്ട പുരുഷാരം അവരെ
വിലക്കി; എന്നാലൊ അവർ ദാ
വീദിന്റെ പുത്രനായ കൎത്താവെ,
ഞങ്ങളോട കരുണ ഉണ്ടാകെണം
എന്ന അധികം നിലവിളിച്ചു
പറഞ്ഞു.

൩൨ അപ്പോൾ യേശു നിന്ന,
അവരെ വിളിച്ചു, പറഞ്ഞത, ഞാ
ൻ നിങ്ങൾക്ക എന്ത ചെയ്യെ
ണമെന്ന നിങ്ങൾ ആഗ്രഹി
ക്കുന്നു?

൩൩ അവർ അവനോട,
കൎത്താവെ, ഞങ്ങളുടെ കണ്ണുകൾ
തുറക്കപ്പെടെണം എന്ന പറഞ്ഞു.

൩൪ അപ്പോൾ അവൻ മന
സ്സലിയപ്പെട്ട, അവരുടെ കണ്ണു
കളെ തൊട്ടു: ഉടനെ അവരുടെ
കണ്ണുകൾക്ക കാഴ്ച ഉണ്ടായി,
അവർ അവന്റെ പിന്നാലെ
പോകയും ചെയ്തു.

## ൨൧ അദ്ധ്യായം.

൧ ക്രിസ്തു കഴുത മെൽ എറിപോകുന്നത. ൧൨
അവൻ കൊള്ളുന്നവരെയും വില്ക്കുന്നവരെ
യും ദൈവാലയത്തിൽനിന്ന പുറത്താക്കുന്ന
ത. ൧൭ അത്തിവൃക്ഷത്തെ ശപിക്കുന്നത. ൨൮
രണ്ടു പുത്രന്മാരെയും ൩൩ തോട്ടക്കാരെയും
കുറിച്ചുള്ള ഉപമകൾ.

പിന്നെ [1] അവർ യെറുശലേമി
ലേക്ക സമീപിച്ചു, [2] ഒലിവുമല
യുടെ അരികെ, ബെത്ഫാഗയി
ലേക്ക എത്തിയപ്പോൾ, യേശു
രണ്ടു ശിഷ്യന്മാരെ അയച്ചു,

൨ അവരോട പറഞ്ഞത, നിങ്ങ
ളുടെ നേരെ ഇരിക്കുന്ന ഗ്രാമത്തി
ലേക്ക പോകുവിൻ; അവിടെ
കെട്ടപ്പെട്ടിരിക്കുന്ന ഒരു കഴുതയെ
യും അതിനോട കൂടെ ഒരു ആൺ
കുട്ടിയെയും നിങ്ങൾ ഉടനെ കാ
ണും: [അവയെ] അഴിച്ചു, എന്റെ
അടുക്കൽ കൊണ്ടുവരുവിൻ.

൩ യാതൊരുത്തൻ എങ്കിലും
നിങ്ങളോട വല്ലതും പറഞ്ഞാൽ,
കൎത്താവിന അവയെ കൊണ്ടു
ആവശ്യമുണ്ടു എന്ന പറവിൻ;
ഉടനെ അവൻ അവയെ അയ
ക്കും എന്ന പറഞ്ഞു.

൪ [3] കണ്ടാലും നിന്റെ രാജാവ
സൌമ്യനായും, കഴുതമെലും കഴു
തയുടെ ആൺകുട്ടിമെലും ഇരിക്കു
ന്നവനായും നിന്റെ അടുക്കൽ
വരുന്നു, എന്ന നിങ്ങൾ സീയോ
ന്റെ പുത്രിയോട പറവിൻ,
എന്ന

൫ ദീൎഘദൎശിയാൽ ചൊല്ല
പ്പെട്ടത നിവൃത്തിയാകേണ്ടുന്ന
തിന ഇത ഒക്കെയും ഉണ്ടായി.

24. മൎക്കൊ. ൧൦: ൪൬. ലൂ. ൧൮: ൩൫. 25. മത്താ. ൯: ൨൭.
1. മൎക്കൊ. ൧൧: ൧. ലൂ. ൧൯: ൨൯. 2. സെഖ. ൧൪: ൪. 3. യെശ. ൬൨: ൧൧.
സെഖ. ൯: ൯. യോഹ. ൧൨: ൧൫.

൬ [4] അപ്പോൾ ശിഷ്യന്മാർ
പോയി, യേശു തങ്ങളോട കല്പി
ച്ച പ്രകാരം ചെയ്തു.
൭ കഴുതയെയും കഴുതക്കുട്ടി
യെയും കൊണ്ടുവന്നു; [5] പിന്നെ
അവർ തങ്ങളുടെ വസ്ത്രങ്ങളെ
അവയുടെ മേൽ ഇട്ടു, [അവനെ]
അവയുടെ മേൽ ഇരുത്തി.
൮ അപ്പോൾ എത്രയും വളു
രെ പുരുഷാരം തങ്ങളുടെ വസ്ത്ര
ങ്ങളെ വഴിയിൽ വിരിച്ചു; [6] മററു
ചിലർ വൃക്ഷങ്ങളിൽനിന്ന കൊ
മ്പുകളെ വെട്ടി, വഴിയിൽ വിതറി.
൯ അത്രയുമല്ല മുമ്പെ പോക
യും പിന്തുടരുകയും ചെയ്ത പുരു
ഷാരങ്ങൾ, [7] ദാവീദിന്റെ പുത്ര
ന ഓശാന [8] കൎത്താവിന്റെ നാമ
ത്തിൽ വരുന്നവൻ അനുഗ്രഹി
ക്കപ്പെട്ടവൻ ആകുന്നു: അത്യു
ന്നതങ്ങളിൽ ഓശാന എന്ന അ
ട്ടഹാസിച്ച പറഞ്ഞു.
൧൦ [9] പിന്നെ അവൻ യെറുശ
ലേമിലേക്ക എത്തിയപ്പോൾ,
നഗരം എല്ലാം കലുങ്ങി, ഇവൻ
ആര തന്നെ? എന്ന പറഞ്ഞു.
൧൧ ഇവൻ ഗലിലെയായി
ലെ നസറേത്തിൽനിന്നുള്ള [10]
ദീൎഘദൎശിയായ യേശു ആകുന്നു
എന്ന പുരുഷാരം പറഞ്ഞു.
൧൨ [11] പിന്നെ യേശു ദൈവാ
ലയത്തിലേക്ക ചെന്ന, ദൈവാ
ലയത്തിൽ വില്ക്കുന്നവരെയും
കൊള്ളുന്നവരെയും എല്ലാം പുറ
ത്താക്കി, [12] പൊൻവാണിഭക്കാ
രുടെ മേശപ്പലകകളെയും, പ്രാ
വുകളെ വില്ക്കുന്നവരുടെ പീഠങ്ങ
ളെയും മറിച്ചു കളഞ്ഞു,
൧൩ [13] എന്റെ ഭവനം പ്രാൎത്ഥ
നാഭവനം എന്ന ചൊല്ലപ്പെടും
എന്ന എഴുതിയിരിക്കുന്നു; [14] എ
ന്നാൽനിങ്ങൾ അത കള്ളന്മാരുടെ
ഗുഹയാക്കി തീൎത്തിരിക്കുന്നു എ
ന്ന അവരോട പറഞ്ഞു.
൧൪ വിശേഷിച്ച കുരുടരും മുട
ന്തരും ദൈവാലയത്തിൽ അവ
ന്റെ അടുക്കൽ വന്നു; അവൻ
അവരെ സൌഖ്യമാക്കി.
൧൫ എന്നാൽ അവൻ ചെയ്ത
അത്ഭുതങ്ങളെയും, ദാവീദിന്റെ
പുത്രന ഓശാന എന്ന ദൈവാ
ലയത്തിൽ വിളിച്ചു പറയുന്ന
പൈതങ്ങളെയും പ്രധാനാചാൎയ്യ
ന്മാരും ഉപാദ്ധ്യായന്മാരും കണ്ടാ
റെ, അവർ നീരസപ്പെട്ടു.
൧൬ ഇവർ പറയുന്നത നീ
കേൾക്കുന്നുവോ? എന്നും അവ
നോട പറഞ്ഞു. അപ്പോൾ യേശു
അവരോട, ഉവ്വ, [15] ശിശുക്കളുടെ
യും മുലകുടിക്കുന്നവരുടെയും വാ
യിൽനിന്ന നീ സ്തുതിയെപൂൎണ്ണമാ
ക്കി എന്ന നിങ്ങൾ ഒരുനാളും വാ
യിച്ചിട്ടില്ലയൊ? എന്ന പറഞ്ഞു.
൧൭ ¶ പിന്നെ അവൻ അവരെ
വിട്ടു, പട്ടണത്തിൽനിന്ന [16] ബെ
താനിയായിലേക്ക പുറപ്പെട്ടു
പോയി; അവിടെ രാത്രി പാൎത്തു.

4. മൎക്കോ. ൧൧: ൪. 5. ൨ രാജാ. ൯: ൧൩. 6. ലേവി. ൨൩: ൪൦. യോഹ. ൧൨: ൧൩. 7. സങ്കീ. ൧൧൮: ൨൫. 8. സങ്കീ. ൧൧൮: ൨൬. മത്താ ൨൩: ൩൯. 9. മൎക്കോ. ൧൧: ൧൫. ലൂ. ൧൯: ൪൫. യോഹ. ൨: ൧൩, ൧൫. 10. മത്താ. ൨: ൨൩. ലൂ. ൭: ൧൬. യോഹ. ൬: ൧൪. ൭: ൪൦. ൯: ൧൭. 11. മൎക്കോ. ൧൧: ൧൧. ലൂ. ൧൯: ൪൫. യോഹ. ൨: ൧൫. 12. ആവ: ൧൪: ൨൫. 13. യെശ. ൫൬: ൭. 14. യറ ൭: ൧൧. മൎക്കോ. ൧൧: ൧൭. ലൂ. ൧൯: ൪൬. 15. സങ്കീ. ൮: ൨. 16. മൎക്കോ: ൧൧: ൧൧. യോഹ: ൧൧: ൧൮.

൧൮ [17] പിന്നെ രാവിലെ
അവൻ പട്ടണത്തിലെക്ക തിരിച്ച
വരുമ്പോൾ അവന്ന വിശന്നു.
൧൯ [18] അവൻ വഴിയരികത്ത
ഒരു അത്തിവൃക്ഷം കണ്ടാറെ,
അതിന്റെ അടുക്കൽ വന്നു, അ
തിൽ ഇലകളല്ലാതെ പിന്നെ
ഒന്നും കണ്ടതുമില്ല, അപ്പോൾ
അവൻ അതിനോട ഇനിമേൽ
എന്നേക്കും നിങ്കൽ ഫലം ഉണ്ടാ
കരുത എന്ന പറഞ്ഞു. ഉടനെ ആ
അത്തിവൃക്ഷം ഉണങ്ങിപ്പോയി.
൨൦ [19] ശിഷ്യന്മാർ ഇത കണ്ടാ
റെ അത്തിവൃക്ഷം എത്ര വേഗ
ത്തിൽ ഉണങ്ങിപ്പോയി എന്ന
പറഞ്ഞ ആശ്ചൎയ്യപ്പെട്ടു.
൨൧ പിന്നെ യേശു ഉത്തരമാ
യിട്ട അവരോട, [20] നിങ്ങൾ വി
ശ്വാസമുള്ളവരായി [21] സംശയി
ക്കാതെ ഇരുന്നാൽ അത്തിവൃക്ഷ
ത്തോട ചെയ്യപ്പെട്ടത നിങ്ങൾ
ചെയ്യുമ്മാത്രമല്ല, [22] നിങ്ങൾ ഈ
മലയോടും, നീ നീങ്ങി, സമുദ്ര
ത്തിലേക്ക തള്ളപ്പെടുക എന്ന പറ
ഞ്ഞാൽ, അപ്രകാരമാകുമെന്ന
ഞാൻ സത്യമായിട്ട നിങ്ങളോട
പറയുന്നു.
൨൨ അത്രയുമല്ല [23] പ്രാൎത്ഥന
യിൽ നിങ്ങൾ ഏത കാൎയ്യങ്ങളെ
വിശ്വസിച്ചുകൊണ്ട ചോദിച്ചാ
ലും, അവ ഒക്കെയും നിങ്ങൾക്ക
ലഭിക്കും എന്ന പറഞ്ഞു.
൨൩ ¶ [24] പിന്നെ അവൻ ദൈ
വാലയത്തിലേക്ക വന്ന, പഠിപ്പി
ക്കുമ്പോൾ പ്രധാനാചാൎയ്യന്മാരും
ജനത്തിന്റെ മൂപ്പന്മാരും അവ
ന്റെ അടുക്കൽ വന്ന [25] പറ
ഞ്ഞത, നീ എന്ത അധികാരം
കൊണ്ട ഈ കാൎയ്യങ്ങളെ ചെ
യ്യുന്നു? ആര നിനക്ക ഈ അധി
കാരം തന്നു?
൨൪ യേശു ഉത്തരമായിട്ട
അവരോട പറഞ്ഞത, ഞാനും
നിങ്ങളോട ഒരു കാൎയ്യം ചോദിക്കും:
ആയത നിങ്ങൾ എന്നോട പറ
ഞ്ഞാൽ, ഞാൻ എന്ത അധി
കാരം കൊണ്ട ഈ കാൎയ്യങ്ങളെ
ചെയ്യുന്നു എന്ന ഞാനും നിങ്ങ
ളോട പറയും.
൨൫ യോഹന്നാന്റെ ജ്ഞാന
സ്നാനം എവിടെനിന്ന ഉണ്ടായി?
സ്വൎഗ്ഗത്തിൽനിന്നൊ മനുഷ്യരി
ൽനിന്നൊ? അപ്പോൾ അവർ
തങ്ങളിൽ ആലോചിച്ച അത
സ്വൎഗ്ഗത്തിൽനിന്ന ഉണ്ടായി എ
ന്ന നാം പറഞ്ഞാൽ, അവൻ
എന്നാൽ നിങ്ങൾ എന്തുകൊണ്ട
അവനെ വിശ്വസിക്കാഞ്ഞു? എ
ന്ന നമ്മോട പറയും.
൨൬ അത മനുഷ്യരിൽനിന്ന
ഉണ്ടായി എന്ന നാം പറഞ്ഞാൽ
നാം ജനങ്ങളെ ഭയപ്പെടുന്നു;
[26] എന്തുകൊണ്ടെന്നാൽ എല്ലാവ
രും യോഹന്നാനെ ഒരു ദീൎഘ
ദൎശി എന്ന പ്രമാണിക്കുന്നു
എന്ന പറഞ്ഞു.
൨൭ പിന്നെ അവർ യേശു
വിനോട ഉത്തരമായിട്ട, ഞങ്ങൾ

17. മൎക്കൊ. ൧൧: ൧൨. 18. മൎക്കൊ. ൧൧: ൧൩. 19. മൎക്കൊ. ൧൧: ൨൦. 20. മത്താ. ൧൭: ൨൦. ലൂ. ൧൭: ൬. 21. യാക്കൊ. ൧: ൬. 22. ൧കൊരി. ൧൩: ൨. 23. മത്താ. ൭: ൭. 24. മൎക്കൊ. ൧൧: ൨൪. ലൂ. ൧൧: ൯. യാക്കൊ. ൫: ൧൬ ൧യോഹ. ൩: ൨൨. ൫: ൧൪. മൎക്കൊ. ൧൧: ൨൭. ലൂ. ൨൦: ൧. 25. പുറ. ൨: ൧൪. നടപ്പ. ൪: ൭. ൭: ൨൭. 26. മത്താ. ൧൪: ൫. മൎക്കൊ. ൬: ൨൦. ലൂ. ൨൦: ൬.

അറിയുന്നില്ല എന്ന പറഞ്ഞു. അ
പ്പോൾ അവനും അവരോട,
ഞാൻ എന്ത അധികാരം കൊണ്ട
ഇം കാൎയ്യങ്ങളെ ചെയ്യുന്നു എന്ന
ഞാനും നിങ്ങളോട പറയുന്നില്ല.
൨൮ എങ്കിലും നിങ്ങൾക്ക എന്ത
തോന്നുന്നു? ഒരു മനുഷ്യന രണ്ട
പുത്രന്മാർ ഉണ്ടായിരുന്നു, അവൻ
മൂത്തവന്റെ അടുക്കൽ വന്ന, മക
നെ, നീ ഇന്ന എന്റെ മുന്തിരി
ങ്ങാത്തോട്ടത്തിൽ പോയി വേല
ചെയ്ക, എന്ന പറഞ്ഞു.
൨൯ അവൻ ഇനിക്ക മനസ്സി
ല്ല എന്ന ഉത്തരമായിട്ട പറഞ്ഞു;
എന്നാൽ പിന്നത്തേതിൽ അവ
ൻ അനുതാപപ്പെട്ട, പോയി.
൩൰ പിന്നെ അവൻ രണ്ടാ
മത്തവന്റെ അടുക്കൽ വന്ന, അ
പ്രകാരം തന്നെ പറഞ്ഞു. എന്നാ
റെ അച്ഛാ ഞാൻ പോകുന്നു എ
ന്ന അവൻ ഉത്തരമായിട്ട പറ
ഞ്ഞു; എങ്കിലും പോയില്ല.
൩൧ ഇവരിരുവരിൽ ഏവൻ
[തന്റെ] അപ്പന്റെ ഇഷ്ടം ചെ
യ്തു? എന്ന പറഞ്ഞു. മൂത്തവൻ
എന്ന അവർ അവനോട പറയു
ന്നു. യേശു അവരോട പറഞ്ഞു,
[27] ചുങ്കക്കാരും വേശ്യാസ്ത്രീകളും നി
ങ്ങൾക്ക മുമ്പെ ദൈവത്തിന്റെ
രാജ്യത്തിലേക്ക പോകുന്നു എന്ന
ഞാൻ സത്യമായിട്ട നിങ്ങളോട
പറയുന്നു.
൩൨ എന്തുകൊണ്ടെന്നാൽ [28]
യോഹന്നാൻ നീതിയുടെ വഴി
യിൽ നിങ്ങളുടെ അടുക്കൽ വന്നു,
എങ്കിലും നിങ്ങൾ അവനെ
വിശ്വസിച്ചില്ല: [29] എന്നാൽ ചുങ്ക
ക്കാരും വേശ്യാസ്ത്രീകളും അവനെ
വിശ്വസിച്ചു. അത നിങ്ങൾ
കണ്ടിട്ടും പിന്നത്തേതിൽ അവ
നെ വിശ്വസിക്കേണ്ടുന്നതിനാ
യിട്ട, അനുതാപപ്പെട്ടതുമില്ല.
൩൩ ¶ മറ്റൊരു ഉപമ കേട്ടുകൊ
ൾവിൻ: വീട്ടെജമാനനായൊരു
മനുഷ്യൻ [30] ഒരു മുന്തിരിങ്ങാത്തോ
ട്ടം ഉണ്ടാക്കി, അതിന ചുറ്റും
വേലി കെട്ടി, അതിൽ ഒരു ചക്കും
കുഴിച്ചിട്ടു, ഒരു ഗോപുരവും പണി
തു, പിന്നെ അത തോട്ടക്കാരെ
ഏല്പിച്ച [31] ഒരു ദൂരദേശത്തിലേക്ക
പോയി.
൩൪ ഫലകാലം സമീപിച്ച
പ്പോൾ, [32] അതിന്റെ ഫലങ്ങളെ
വാങ്ങുവാനായിട്ട അവൻ ത
ന്റെ ഭൃത്യന്മാരെ ആ തോട്ടക്കാരു
ടെ അടുക്കൽ അയച്ചു.
൩൫ [33] എന്നാറെ തോട്ടക്കാർ അ
വന്റെ ഭൃത്യന്മാരെ പിടിച്ച, ഒരു
ത്തനെ അടിച്ചു, ഒരുത്തനെ കൊ
ന്നു, മറ്റൊരുത്തനെ കല്ലെറിഞ്ഞു.
൩൬ പിന്നെയും അവൻ
മുമ്പിലത്തവരെക്കാൾ അധികം
മറ്റ ഭൃത്യന്മാരെ അയച്ചു: അവർ
അവരോടും അപ്രകാരം തന്നെ
ചെയ്തു.
൩൭ ഒടുക്കത്ത അവൻ, അ

---

27· ലൂ. ൭: ൨൯, ൩൦. 28. മത്താ. ൩: ൧. 29 ലൂ. ൩: ൧൨, ൧൩. 30. സങ്കീ. ൮൦: ൯. പാട്ടു. ൮: ൧൧. യശാ. ൫: ൧. യറ. ൨: ൨൧. മൎക്കൊ. ൧൨: ൧. ലൂ. ൨൦: ൯. 13. മത്താ. ൨൫: ൧൪, ൧൫. 32. പാട്ടു. ൮: ൧൧, ൧൨. 33. ൨നാളാ. ൨൪: ൨൧. ൩൬: ൧൫. നെഹെ. ൯: ൨൬. മത്താ. ൫: ൧൨. ൨൩: ൩൪, ൩൭. നടപ്പ. ൭: ൫൨. ൧തെസ്സ. ൨: ൧൫. എബ്രാ. ൧൧: ൩൬, ൩൭.

വർ എന്റെ പുത്രനെ ശങ്കിക്കു
മെന്ന പറഞ്ഞ, തന്റെ പുത്രനെ
അവരുടെ അടുക്കൽ പറഞ്ഞയച്ചു.
൩൮ എന്നാറെ തോട്ടക്കാർ
പുത്രനെ കണ്ടപ്പോൾ [34] ഇവൻ
അവകാശി ആകുന്നു; [35] വരു
വിൻ, നാം ഇവനെ കൊന്ന,
ഇവന്റെ അവകാശം അടക്കി
കൊള്ളെണമെന്ന തമ്മിൽ തമ്മിൽ
പറഞ്ഞു.
൩൯ [36] പിന്നെ അവർ അവ
നെ പിടിച്ച, അവനെ മുന്തിരി
ങ്ങാത്തോട്ടത്തിൽനിന്ന പുറത്താ
ക്കി കൊന്നുകളഞ്ഞു.
൪൦ അതുകൊണ്ട മുന്തിരി
ങ്ങാത്തോട്ടത്തിന്റെ ഉടയക്കാ
രൻ വരുമ്പോൾ അവൻ ആ
തോട്ടക്കാരോട എന്ത ചെയ്യും?
൪൧ [37] അവർ അവനോട,
[38] അവൻ ആ ദുഷ്ടന്മാരെ കഠിന
മായി നശിപ്പിച്ച, [39] തല്ക്കാലങ്ങ
ളിൽ തനിക്ക ഫലങ്ങളെ കൊടുക്കു
ന്ന മറ്റ തോട്ടക്കാരെ മുന്തിരിങ്ങാ
ത്തോട്ടം ഏല്പിക്കും എന്ന പറഞ്ഞു.
൪൨ യേശു അവരോട പറ
ഞ്ഞു, [40] വീട്ടുപണിക്കാർ കൊള്ളരു
തെന്ന വെച്ച തള്ളിയ കല്ല കോ
ണിന തലക്കല്ലായി തീൎന്നിരിക്കു
ന്നു: ഇത കൎത്താവിനാൽ ഉണ്ടാ
യത, അത നമ്മുടെ കണ്ണുകളിൽ
ആശ്ചൎയ്യമായിട്ടുള്ളതുമാകുന്നു, എ
ന്ന വേദവാക്യങ്ങളിൽ നിങ്ങൾ
ഒരുനാളും വായിച്ചിട്ടില്ലയൊ?
൪൩ [41] ആയതുകൊണ്ട ദൈവ
ത്തിന്റെ രാജ്യം നിങ്ങളിൽനിന്ന
നീക്കപ്പെട്ട, അതിന്റെ ഫലങ്ങ
ളെ തരുന്ന ഒരു ജാതിക്ക കൊടുക്ക
പ്പെടും എന്ന ഞാൻ നിങ്ങളോട
പറയുന്നു.
൪൪ വിശേഷിച്ച [42] ൟ കല്ലി
ന്മേൽ വീഴുന്നവൻ നുറുങ്ങപ്പെ
ടും: എന്നാൽ അത ആരുടെ
മേൽ എങ്കിലും വീണാൽ [43] അത
അവനെ പൊടിയാക്കും.
൪൫ പ്രധാനാചാൎയ്യന്മാരും
പറിശന്മാരും അവന്റെ ഉപമ
കളെ കേട്ടാറെ, അവൻ, തങ്ങളെ
കുറിച്ച പറഞ്ഞു എന്ന അറിഞ്ഞു.
൪൬ എങ്കിലും അവർ അവ
നെ പിടിപ്പാനായിട്ട നോക്കിയാ
റെ, അവർ ജനങ്ങളെ ഭയപ്പെട്ടു,
എന്തുകൊണ്ടെന്നാൽ [44] അവർ
അവനെ ഒരു ദീൎഘദൎശിയെപ്പോ
ലെ പ്രമാണിച്ചു.

## ൨൨ അദ്ധ്യായം.

൧ രാജപുത്രന്റെ വിവാഹം. ൧൧ വിരുന്ന വസ്ത്രം. ൧൫ ഇറവരി കൊടുക്കുന്ന സംഗതി. ൨൩ ഉയിൎപ്പിന്റെ സംഗതി. ൩൪ ക്രിസ്തു ന്യായശാസ്ത്രിയോട പ്രധാന കല്പന ഏതെന്ന ഉത്തരം പറയുന്നത. ൪൧ മശിഹായെ കുറിച്ച പറിശന്മാരെ മൊഴി മുട്ടിക്കുന്നത.

---

34. സങ്കീ. ൨: ൮. എബ്രാ. ൧: ൨. 35. സങ്കീ. ൨: ൨. മത്താ: ൨൬: ൩. ൨൭: ൧ യോഹ ൧൧: ൫൩. നടപ്പ. ൪: ൨൭. 36. മത്താ. ൨൬: ൫൦. മക്കോ. ൧൪: ൪൬. ലൂ. ൨൨. ൫൪. യോഹ. ൧൮: ൧൨. നടപ്പ. ൨: ൨൩. 37. ലൂ. ൨൦: ൧൬. 38. ലൂ. ൨൧: ൨൪. എബ്രാ. ൨: ൩. 39. നടപ്പ. ൧൩: ൪൬. ൧൫: ൭. ൧൮: ൬. ൨൮: ൨൮. റോമ ൯: ൧൦, ൧൧. 40. സങ്കീ ൧൧൮: ൨൨. യശാ. ൨൮: ൧൬. മക്കോ. ൧൨: ൧൦. ലൂ. ൨൦: ൧൭. നടപ്പ. ൪: ൧൧. എഫേ. ൨: ൨൦. ൧ പത്രോ. ൨: ൬, ൭ 41. മത്താ. ൮: ൧൨. 42. യശാ. ൮: ൧൪, ൧൫. സെഖ. ൧൨: ൩. ലൂ. ൨൦: ൧൮. റോമ. ൯: ൩൩. ൧ പത്രോ. ൨: ൮. 43. യശാ. ൬൦: ൧൨. ദാനി. ൨: ൪൪. 44. മത്താ. ൨൧: ൧൧. ലൂ. ൭: ൧൬. യോഹ. ൭: ൪൦.

പിന്നെ യേശു [1] വീണ്ടും അവ
രോട ഉപമകളായി സംസാരിച്ച
പറഞ്ഞത,
൨ സ്വൎഗ്ഗരാജ്യം തന്റെ പുത്രന
വിവാഹവിരുന്ന ഒരുക്കീട്ടുള്ള ഒരു
രാജാവിനോട സദൃശമാകുന്നു.
൩ വിരുന്നിന വിളിക്കപ്പെ
ട്ടവരോട വരുവാൻ പറവാനാ
യിട്ട അവൻ തന്റെ ഭൃത്യന്മാ
രെ പറഞ്ഞയച്ചു: എന്നാറെ വരു
വാൻ അവൎക്ക മനസ്സില്ലാഞ്ഞു.
൪ പിന്നെയും അവൻ മറ്റ
ഭൃത്യന്മാരെ അയച്ച, നിങ്ങൾ
വിളിക്കപ്പെട്ടവരോട, കണ്ടാലും,
ഞാൻ എന്റെ വിരുന്ന ഒരുക്കി
യിരിക്കുന്നു: [2] എന്റെ കാളകളും
തടിച്ച ജന്തുക്കളും കൊല്ലപ്പെട്ടിരി
ക്കുന്നു: സകലവും ഒരിങ്ങിയിരി
ക്കുന്നു: വിരുന്നിന വരുവിൻ
എന്ന പറവിൻ, എന്ന പറഞ്ഞു.
൫ എന്നാൽ അവർ പ്രമാ
ണിക്കാതെ ഇരുന്നു, ഒരുത്തൻ
തന്റെ നിലത്തിലേക്കും മറ്റൊ
രുത്തൻ തന്റെ വ്യാപാരത്തിന്നും
പൊയ്ക്കളഞ്ഞു.
൬ ശേഷമുള്ളവർ അവന്റെ
ഭൃത്യന്മാരെ പിടിച്ച, അവമാന
പ്പെടുത്തി, കൊല്ലുകയും ചെയ്തു.
൭ പിന്നെ രാജാവ അത കേട്ട
പ്പോൾ, അവൻ കോപപ്പെട്ട
അവൻ [3] തന്റെ സേനകളെ
അയച്ച, ആ കുലപാതകരെ ന
ശിപ്പിച്ച, അവരുടെ പട്ടണവും
ചുട്ടുകളഞ്ഞു.
൮ അപ്പോൾ അവൻ തന്റെ
ഭൃത്യന്മാരോട, വിരുന്ന ഒരിങ്ങിയി
രിക്കുന്നു, എന്നാൽ വിളിക്കപ്പെട്ട
വർ [4] യോഗ്യന്മാരായിരുന്നില്ല.
൯ അതുകൊണ്ട നിങ്ങൾ പെരു
വഴികളിലേക്ക പോയി കാണു
ന്നവരെ ഒക്കെയും വിരുന്നിന
വിളിപ്പിൻ എന്ന പറഞ്ഞു.
൧൦ ആ ഭൃത്യന്മാർ പെരുവഴിക
ളിലേക്ക പുറപ്പെട്ടു, [5] അവർ കണ്ടി
ട്ടുള്ള കൊള്ളരുതാത്തവരെയും കൊ
ള്ളാകുന്നവരെയും എല്ലാം കൂട്ടി
ക്കൊണ്ടുവന്നു: കല്യാണശാല വി
രുന്നുകാരെക്കൊണ്ട നിറഞ്ഞിരു
ന്നു.
൧൧ ൟ പിന്നെ വിരുന്നുകാരെ
കാണ്മാനായിട്ട രാജാവ അകത്തു
വന്നപ്പോൾ, [6] വിരുന്നുവസ്ത്രം ഉ
ടുക്കാതെയുള്ള ഒരു മനുഷ്യനെ
അവിടെ കണ്ടു.
൧൨ അവനോട പറഞ്ഞത,
സ്നേഹിതാ, വിരുന്നുവസ്ത്രം നി
നക്കില്ലാതെ കണ്ട നീ ഇവിടേക്ക
എങ്ങിനെ അകത്ത വന്നു? എന്നാ
റെ അവൻ മിണ്ടാതെ ഇരുന്നു.
൧൩ അപ്പോൾ രാജാവ ത
ന്റെ ഭൃത്യന്മാരോട, നിങ്ങൾ ഇവ
നെ കൈകളെയും കാലുകളെയും
കെട്ടി, ഇവനെ എടുത്തുകൊണ്ട
പോയി, സകലത്തിന്നും [7] പുറമെ
യുള്ള ഇരുളിലേക്ക തള്ളിക്കള
വിൻ: അവിടെ കരച്ചിലും പല്ലു
കടിയും ഉണ്ടാകും എന്ന പറഞ്ഞു.
൧൪ [8] എന്തുകൊണ്ടെന്നാൽ

1. ലൂ. ൧൪: ൧൬. അറി. ൧൯: ൭, ൯. 2. സുഭാ. ൯: ൨. 3. ദാനി. ൯: ൨൬. ലൂ. ൧൯: ൨൭. 4. മത്താ. ൧൦: ൧൧, ൧൩: ൪൬. 5. മത്താ. ൧൩: ൩൮, ൪൭. 6 ൨ കൊറി. ൫: ൩. എഫെ. ൪: ൨൪. കൊലൊ. ൩: ൧൦, ൧൨. അറി. ൩: ൪. ൧൬: ൧൫. ൧൯: ൮. 7. മത്താ. ൮: ൧൨. 8. മത്താ. ൨൦: ൧൬.

വിളിക്കപ്പെട്ടവർ പലർആകുന്നു,
തെരിഞ്ഞെടുക്കപ്പെട്ടവരൊ ചുരു
ക്കമാകുന്നു,
൧൫ ¶ അപ്പോൾ [9] പറിശന്മാർ
പോയി, അവന്റെ വാക്കിൽ
അവനെ എങ്ങിനെ അകപ്പെടു
ത്തേണ്ടു എന്ന ആലോചന
ചെയ്തു.
൧൬ പിന്നെ അവർ അവ
രുടെ ശിഷ്യന്മാരെ, ഏറോദിയ
ക്കാരോടുംകൂടെ അവന്റെ അടു
ക്കൽ അയച്ചു, ഗുരോ, നീ സത്യ
മുള്ളവനാകുന്നു എന്നും, ദൈവ
ത്തിന്റെ വഴി സത്യത്തോടെ
ഉപദേശിക്കുന്നു എന്നും, നീ മനു
ഷ്യരുടെ മുഖത്തെ നോക്കുന്നില്ലാ
യ്കകൊണ്ട ആരെയും നീ പ്രമാ
ണിക്കുന്നില്ല എന്നും ഞങ്ങൾ
അറിയുന്നു.
൧൭ അതുകൊണ്ട നിനക്ക
എങ്ങിനെ തോന്നുന്നു? കൈസ
റിന്ന ഇറവരി കൊടുക്കുന്നത ന്യാ
യമൊ അല്ലയൊ? ഞങ്ങളോട
പറക എന്ന പറഞ്ഞു.
൧൮ എന്നാറെ യേശു അവ
രുടെ ദുഷ്ടത അറിഞ്ഞിട്ടു, കപട
ഭക്തിക്കാരെ, നിങ്ങൾ എന്നെ
എന്തിന പരീക്ഷിക്കുന്നു?
൧൯ ഒരുഇറവരിപ്പണം ഇനി
ക്ക കാണിച്ചുതരുവിൻ എന്ന
പറഞ്ഞു; അവർ ഒരു പണവും
അവന്റെ അടുക്കൽ കൊണ്ടു
വന്നു.
൨൦ അവൻ അവരോട പറ
ഞ്ഞത, ഈ സ്വരൂപവും മേലെ
ഴുത്തും ആരുടെ ആകുന്നു?
൨൧ കൈസറിന്റെ എന്ന
അവർ അവനോട പറഞ്ഞു;
അപ്പോൾ അവൻ അവരോട,
അതുകൊണ്ട [10] കൈസറിന്നു
ള്ളവ കൈസറിന്നും, ദൈവത്തി
ന്നുള്ളവ ദൈവത്തിന്നും കൊടുത്തു
കൊൾവിൻ എന്ന പറഞ്ഞു.
൨൨ അവർ ഇത കേട്ടാറെ,
ആശ്ചൎയ്യപ്പെട്ടു, അവനെ വിട്ടു,
വാങ്ങിപ്പോകയും ചെയ്തു.
൨൩ ¶ [11] ഉയിൎപ്പില്ലെന്ന പറ
യുന്ന [12] സാദൊക്കായക്കാർ ആ
ദിവസം തന്നെ അവന്റെ അടു
ക്കൽ വന്ന അവനോട ചോദി
ച്ചത,
൨൪ ഗുരോ [13] ഒരുത്തൻ മക്ക
ളില്ലാതെ മരിച്ചുപോയാൽ അവ
ന്റെ സഹോദരൻ അവന്റെ
സ്ത്രീയെ വിവാഹം ചെയ്തു, അവ
ന്റെ സഹോദരന സന്തതി
ഉണ്ടാക്കെണം എന്ന മോശ പറ
ഞ്ഞിട്ടുണ്ടല്ലൊ.
൨൫ എന്നാൽ ഞങ്ങളോടകൂടെ
ഏഴ സഹോദരന്മാർ ഉണ്ടായിരു
ന്നു; മൂത്തവൻ വിവാഹം ചെ
യ്തിട്ടു, മരിച്ചു, തനിക്ക സന്തതിയി
ല്ലായ്കകൊണ്ട, തന്റെ സ്ത്രീയെ
തന്റെ സഹോദരനായിട്ടു ശേ
ഷിപ്പിച്ചു.
൨൬ അപ്രകാരം തന്നെ രണ്ടാമ
ത്തവനും, മൂന്നാമത്തവനും, ഏഴാ
മത്തവൻ വരെയും [ചെയ്തു.]
൨൭ എല്ലാവൎക്കും പിന്നെ ആ
സ്ത്രീയും മരിച്ചു.
൨൮ ആകയാൽ ഉയിൎപ്പിങ്കൽ
അവൾ ആ ഏഴ പേരിൽ ഏവ

9. മൎക്കൊ. ൧൨: ൧൩. ലൂ. ൨൦: ൨൦. 10. മത്താ. ൧൭: ൨൫. രോമ. ൧൩: ൭
11. നടപ്പ. ൨൩: ൮. 12. മൎക്കൊ. ൧൨: ൧൮. ലൂ. ൨൦: ൨൭. 13. ൫ മൊ. ൨൫: ൫.

ന്റെ ഭാൎയ്യയാകും? എല്ലാവരും
അവളെ പരിഗ്രഹിച്ചിട്ടുണ്ടായി
രുന്നുവല്ലൊ.
൨൯ എന്നാറെ യേശു ഉത്ത
രമായിട്ട അവരോട പറഞ്ഞത,
നിങ്ങൾ [14]വേദവാക്യങ്ങളെ എങ്കി
ലും, ദൈവത്തിന്റെ ശക്തിയെ
എങ്കിലും, അറിയായ്കകൊണ്ട തെ
റ്റിപ്പോകുന്നു.
൩൦ എന്തുകൊണ്ടെന്നാൽ ഉയി
ൎപ്പിങ്കൽ അവർ വിവാഹം ചെ
യ്യുമാറുമില്ല, വിവാഹമായി കൊടു
ക്കപ്പെടുമാറുമില്ല, [15]സ്വൎഗ്ഗത്തിൽ
ദൈവത്തിന്റെ ദൂതന്മാരെ പോ
ലെ അത്രെ ആകുന്നത.
൩൧ എന്നാൽ മരിച്ചവരുടെ
ഉയിൎപ്പിനെ കുറിച്ച ദൈവത്താൽ
നിങ്ങളോട ചൊല്ലപ്പെട്ടത നി
ങ്ങൾ വായിച്ചിട്ടില്ലയൊ? അത
എന്തെന്നാൽ,
൩൨ [16] ഞാൻ അബ്രഹാമി
ന്റെ ദൈവവും ഇസ്സാക്കിന്റെ
ദൈവവും യാക്കോബിന്റെ
ദൈവവും ആകുന്നു: ദൈവം മരി
ച്ചവരുടെ ദൈവമല്ല, ജീവനുള്ള
വരുടെ അത്രെ ആകുന്നത.
൩൩ പുരുഷാരവും [ഇത]
കേട്ടപ്പോൾ, [17]അവർ അവന്റെ
ഉപദേശത്തിൽ വിസ്മയപ്പെട്ടു.
൩൪ ¶ [18] പിന്നെ അവൻ
സാദോക്കായക്കാരെ മിണ്ടാതെ
യാക്കിയ പ്രകാരം പറിശന്മാർ
കേട്ടാറെ, അവർ ഒന്നിച്ചു കൂടി.
൩൫ അപ്പോൾ അവരിൽ
[19] ന്യായശാസ്ത്രിയായ ഒരുത്തൻ
അവനെ പരീക്ഷിച്ച,
൩൬ ഗുരൊ, വേദപ്രമാണ
ത്തിൽ ഏത കല്പന വലിയത?
എന്ന ചോദിച്ചു.
൩൭ യേശു അവനോട, [20] നീ
നിന്റെ ദൈവമായ കൎത്താവി
നെ നിന്റെ പൂൎണ്ണഹൃദയത്തോ
ടും, നിന്റെ പൂൎണ്ണാത്മാവോടും,
നിന്റെ പൂൎണ്ണമനസ്സോടും സ്നേ
ഹിക്കെണം.
൩൮ ഇത ഒന്നാമത്തേതും
വലിയതുമായ കല്പന ആകുന്നു.
൩൯ രണ്ടാമത്തേതും അതി
നെപ്പോലെ ആകുന്നു, [21]നിന്റെ
അയല്ക്കാരനെ നിന്നെപ്പോലെ
തന്നെ സ്നേഹിക്കെണം.
൪൦ [22] ൟ രണ്ട കല്പനകളിൽ
സകല വേദപ്രമാണവും ദീൎഘ
ദൎശികളും അടങ്ങിയിരിക്കുന്നു
എന്ന പറഞ്ഞു.
൪൧ ¶ [23] പിന്നെ പറിശ
ന്മാർ കൂടിയിരിക്കുമ്പോൾ, യേശു
അവരോട,
൪൨ ക്രിസ്തുവിനെ കുറിച്ച
നിങ്ങൾക്ക എന്ത തോന്നുന്നു?
അവൻ ആരുടെ പുത്രൻ ആകു
ന്നു? എന്ന ചോദിച്ചു. ദാവീദി
ന്റെ എന്ന അവർ അവനോട
പറയുന്നു.
൪൩ അവൻ അവരോട,
പറഞ്ഞത, അപ്രകാരമായാൽ

14. യോഹ. ൨൦: ൯. 15. ൧യോഹ. ൩: ൨. 16. പുറ. ൩: ൬, ൧൬. മൎക്കൊ. ൧൨: ൨൬. ലൂ. ൨൦: ൩൭. നടപ്പ. ൭: ൩൨. എബ്രാ. ൧൧: ൧൬. 17. മത്താ. ൭: ൨൮. 18. മൎക്കൊ. ൧൨: ൨൮. 19. ലൂ. ൧൦: ൨൫. 20. ൫മോ. ൬: ൫. ൧൦: ൧൨. ൩൦: ൬. ലൂ. ൧൦: ൨൭. 21. ലേവി. ൧൯: ൧൮. മത്താ. ൧൯: ൧൯. മൎക്കൊ. ൧൨: ൩൧. ലൂ. ൧൦: ൨൭. രോമ. ൧൩: ൯. ഗലാ. ൫: ൧൪. യാക്കൊ. ൨: ൮. 22. മത്താ. ൭: ൧൨. ൧തിമൊ. ൧: ൫. 23. മൎക്കൊ. ൧൨: ൩൫. ലൂ. ൨൦: ൪൧.

ദാവീദ ആത്മാവിനാൽ അവ
നെ കൎത്താവ എന്ന ചൊല്ലുന്നത
എങ്ങിനെ ?

൪൪ [എന്തുകൊണ്ടെന്നാൽ]
[24] ഞാൻ നിന്റെ ശത്രുക്കളെ
നിന്റെ പാദപീഠമാക്കുവോള
ത്തിന്ന എന്റെ വലത്തുഭാഗത്തി
രിക്ക എന്ന കൎത്താവ എന്റെ
കൎത്താവിനോട പറഞ്ഞു എന്ന
അവൻ പറഞ്ഞുവല്ലൊ.

൪൫ അതുകൊണ്ട ദാവീദ
അവനെ കൎത്താവെന്ന ചൊല്ലു
ന്നു എങ്കിൽ, അവൻ എങ്ങിനെ
അവന്റെ പുത്രൻ ആകുന്നു ?
എന്ന പറഞ്ഞു.

൪൬ എന്നാൽ [25] ഒരുത്തനും
അവനോട ഒരു വചനവും
ഉത്തരം പറവാൻ കഴിഞ്ഞില്ല,
[26] ആ ദിവസം മുതൽക്ക അവ
നോട ഒരു കാൎയ്യവും ചോദിപ്പാൻ
ആൎക്കും ധൈൎയ്യമുണ്ടായിട്ടുമില്ല.

## ൨൩ അദ്ധ്യായം.

൧ ഉപാദ്ധ്യായന്മാരുടെയും പറിശന്മാരുടെയും ഉപദേശം നന്ന, നടപ്പരീതി ദോഷമത്രെ എന്നുള്ളത. ൩൭ യെറുശലമിന്റെ നാശം മുമ്പുകൂട്ടി ചൊല്ലപ്പെട്ടത.

അപ്പോൾ യേശു പുരുഷാര
ത്തോടും തന്റെ ശിഷ്യന്മാരോടും
സംസാരിച്ച പറഞ്ഞത,

൨ [1] ഉപാദ്ധ്യായന്മാരും പറിശ
ന്മാരും മോശയുടെ ആസനത്തി
ന്മേൽ ഇരിക്കുന്നു.

൩ ആകയാൽ പ്രമാണിപ്പാൻ
അവർ നിങ്ങളോട ഏത കാൎയ്യങ്ങ
ളെ എങ്കിലും പറഞ്ഞാൽ, അവ
ഒക്കെയും പ്രമാണിച്ച ചെയ്യിൻ:
എന്നാൽ അവരുടെ പ്രവൃത്തിക
ളിൻ പ്രകാരം ചെയ്യരുത : എന്തു
കൊണ്ടെന്നാൽ [2] അവർ പറയു
ന്നു, ചെയ്യുന്നില്ല താനും.

൪ എന്തെന്നാൽ [3] അവർ ഭാര
വും ചുമപ്പാൻ ഞെരുക്കവുമുള്ള
ചുമടുകളെ കെട്ടി, മനുഷ്യരുടെ
തോളുകളിൽ വെക്കുന്നു, എന്നാൽ
തങ്ങളുടെവിരലുകൊണ്ട അവയെ
ഇളക്കുവാൻ അവൎക്ക മനസ്സില്ല.

൫ [4] അവർ തങ്ങളുടെ പ്രവൃ
ത്തികളെ ഒക്കെയും മനുഷ്യരാൽ
കാണപ്പെടേണ്ടുന്നതിനായിട്ട
ചെയ്യുന്നു: [5] അവർ തങ്ങളുടെ
നെററിപ്പട്ടങ്ങളെ വീതിയാക്കുന്നു,
തങ്ങളുടെ വസ്ത്രങ്ങളുടെ തൊങ്ങ
ലുകളെ വലുതാക്കുന്നു.

൬ [6] വിരുന്നുകളിൽ പ്രധാനസ്ഥ
ലങ്ങളെയും പള്ളികളിൽ പ്രധാന
ആസനങ്ങളെയും,

൭ ചന്തകളിൽ വന്ദനങ്ങളെ
യും, മനുഷ്യരാൽ റബ്ബി, റബ്ബി,
എന്ന വിളിക്കപ്പെടുവാനും ഇച്ശി
ക്കുന്നു.

൮ [7] എന്നാൽ നിങ്ങൾ റബ്ബി
എന്ന വിളിക്കപ്പെടരുത ; എന്തു
കൊണ്ടെന്നാൽ ക്രിസ്തു എന്ന ഒരു
ത്തൻ നിങ്ങളുടെ ഗുരു ആകുന്നു :

---

24. സങ്കീ. ൱൰: ൧. നടപ്പ. ൨: ൩൪. ൧ കോറി. ൧൫: ൨൫. എബ്രാ. ൧: ൧൩. ൧൰: ൧൨, ൧൩. 25. ലൂ. ൧൪: ൬. 26. മൎക്കൊ. ൧൨: ൩൪. ലൂ. ൨൦: ൪൦.
1. നെഹെ. ൮: ൪, ൮. മലാ. ൨: ൭. മൎക്കൊ. ൧൨: ൩൮. ലൂ. ൨൦: ൪൫. 2. റോമ. ൨: ൧൯. 3. ലൂ. ൧൧: ൪൬. നടപ്പ. ൧൫: ൧൦. ഗലാ. ൬: ൧൩. 4. മത്താ. ൬: ൧, ൨, ൫, ൧൬. 5. ൪ മോ. ൧൫: ൩൮. ൫ മോ. ൬: ൮. ൨൨: ൧൨. സുഭാ. ൩: ൩. 6. മൎക്കൊ. ൧൨: ൩൮, ൩൯. ലൂ. ൧൧: ൪൩. ൨൦: ൪൬. ൩ യോഹ. ൯. 7. യാക്കോ. ൩: ൧. ൨ കോറി. ൧: ൨൪. ൧ പത്രോ. ൫: ൩.

നിങ്ങൾ എല്ലാവരും സഹോദര
ന്മാരും ആകുന്നു.
൯ ഭൂമിയിൽ ഒരുത്തനെ പിതാ
വെന്നു നിങ്ങൾ വിളിക്കയുമരുതു:
[8] എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തി
ലിരിക്കുന്നവനായ ഒരുത്തനു
നിങ്ങളുടെ പിതാവ ആകുന്നു.
൧൦ പിന്നെയും നിങ്ങൾ ഗുരു
ക്കന്മാർ എന്നു വിളിക്കപ്പെട
രുതു: എന്തുകൊണ്ടെന്നാൽ ക്രിസ്തു
എന്നു ഒരുത്തൻ നിങ്ങളുടെ ഗുരു
ആകുന്നു.
൧൧ [9] പിന്നെ നിങ്ങളിൽ വ
ലിയവൻ നിങ്ങളുടെ ശുശ്രൂഷ
ക്കാരനാകും.
൧൨ [10] യാതൊരുത്തൻ തന്നെ
ത്താൻ ഉയൎത്തുമൊ, അവൻ താഴ്ത്ത
പ്പെടും, യാതൊരുത്തൻ തന്നെ
ത്താൻ താഴ്ത്തുമൊ അവൻ ഉയൎത്ത
പ്പെടും.
൧൩ ¶ [11] കപടഭക്തിക്കാരായ
ഉപാദ്ധ്യായന്മാരായും പറിശന്മാ
രായുമുള്ളോരേ, നിങ്ങൾക്ക ഹാ ക
ഷ്ടം! അതെന്തുകൊണ്ടെന്നാൽ നി
ങ്ങൾ മനുഷ്യരുടെ നേരെ സ്വൎഗ്ഗ
രാജ്യം അടെച്ചുകളയുന്നു: നിങ്ങൾ
തന്നെ അതിനകത്ത പോകുന്നി
ല്ല, പ്രവേശിക്കുന്നവരെ അകത്ത
പോകുവാൻസമ്മതിക്കുന്നതുമില്ല
൧൪ കപടഭക്തിക്കാരായ ഉ
പാദ്ധ്യായന്മാരായും പറിശന്മാ
രായുമുള്ളവരേ, നിങ്ങൾക്ക ഹാ
കഷ്ടം! അതെന്തുകൊണ്ടെന്നാൽ
[12] നിങ്ങൾ വിധവമാരുടെ വീട്ട
കളെ ഭക്ഷിച്ചുകളയുന്നു, കാഴ്ചെക്ക
ദീൎഘമായി പ്രാൎത്ഥിക്കയും ചെയ്യു
ന്നു. ഇത ഹേതുവായിട്ട നിങ്ങ
ൾക്ക അധികം ശിക്ഷ കിട്ടും.
൧൫ കപടഭക്തിക്കാരായ ഉ
പാദ്ധ്യായന്മാരായും പറിശന്മാരാ
യുമുള്ളവരേ, നിങ്ങൾക്ക ഹാ
കഷ്ടം! അതെന്തുകൊണ്ടെന്നാൽ
ഒരുത്തനെ മാൎഗ്ഗത്തിലാക്കുവാൻ
നിങ്ങൾ സമുദ്രത്തെയും ഭൂമി
യെയും ചുററി സഞ്ചരിക്കുന്നു,
പിന്നെ അവൻ അകപ്പെട്ടതി
ന്റെ ശേഷം, നിങ്ങൾ നിങ്ങ
ളെക്കാളും അവനെ ഇരട്ടിപ്പായി
നരകത്തിന്റെ പുത്രനാക്കുന്നു.
൧൬ [13] ആരെങ്കിലും ദൈവാ
ലയത്തെക്കൊണ്ട സത്യം ചെ
യ്താൽ, അത ഒന്നുമില്ല എന്നും,
ആരെങ്കിലും ദൈവാലയത്തിലെ
പൊന്നുകൊണ്ട സത്യംചെയ്താൽ,
അവൻ കടക്കാരൻ ആകുന്നു
എന്നും പറയുന്നവരായ [14] കുരുട്ട
വഴി കാട്ടികളേ, നിങ്ങൾക്ക ഹാ
കഷ്ടം!
൧൭ മൂഢന്മാരായും കുരുടരാ
യുമുള്ളോരേ, ഏത വലിയതാകു
ന്നു, പൊന്നൊ, പൊന്നിനെ ശു
ദ്ധമാക്കുന്ന [15] ദൈവാലയമൊ?
൧൮ പിന്നെയും യാതൊ
രുത്തൻ എങ്കിലും ബലിപീഠത്തെ
കൊണ്ട സത്യം ചെയ്താൽ അത
ഒന്നുമില്ല, എന്നാൽ യാതൊരു
ത്തൻ എങ്കിലും അതിന്റെ മേൽ
ഇരിക്കുന്ന വഴിപാടകൊണ്ട സ

8. മലാ. ൧: ൬. 9. മത്താ. ൨൦: ൨൬, ൨൭. 10. യോബ. ൨൨: ൨൯. സുഭാ. ൧൫: ൩൩; ൨൯: ൨൩. ലൂ. ൧൪: ൧൧. ൧൮: ൧൪. യാക്കോ. ൪: ൬. ൧ പത്രോ. ൫: ൫. 11. ലൂ. ൧൧. ൫൨. 12. മൎക്കോ. ൧൨: ൪൦. ലൂ. ൨൦: ൪൭. ൨ തിമോ. ൩: ൬. തീത്തൂ. ൧: ൧൧. 13. മത്താ. ൫: ൩൩, ൩൪. 14. മത്താ. ൧൫: ൧൪. ൨൩: ൨൪. 15. പുറ. ൩൦. ൨൯.

ത്യം ചെയ്താൽ അവൻ കടക്കാരനാകുന്നു (എന്നു നിങ്ങൾ പറയുന്നു.)

൧൯ മൂഢന്മാരായും കുരുടരായുമുള്ളോരെ, ഏതു വലിയതാകുന്നു, [16] വഴിപാടൊ, വഴിപാടിനെ ശുദ്ധമാക്കുന്ന ബലിപീഠമൊ?

൨൦ ആയതുകൊണ്ടു ബലിപീഠത്തെകൊണ്ടു സത്യം ചെയ്യുന്നവൻ അതിനെ കൊണ്ടും, അതിന്റെ മേലുള്ള സകല വസ്തുക്കളെ കൊണ്ടും സത്യം ചെയ്യുന്നു.

൨൧ ദൈവാലയത്തെകൊണ്ടു സത്യം ചെയ്യുന്നവൻ അതിനെ കൊണ്ടും, [17] അതിൽ വസിക്കുന്നവനെ കൊണ്ടും സത്യം ചെയ്യുന്നു.

൨൨ പിന്നെയും സ്വൎഗ്ഗത്തെ കൊണ്ടു സത്യം ചെയ്യുന്നവൻ [18] ദൈവത്തിന്റെ സിംഹാസനത്തെ കൊണ്ടും, അതിന്മേൽ ഇരിക്കുന്നവനെകൊണ്ടും സത്യം ചെയ്യുന്നു.

൨൩ കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളോരെ, നിങ്ങൾക്ക ഹാ കഷ്ടം! അതെന്തുകൊണ്ടെന്നാൽ [19] നിങ്ങൾ തുളസിയിലും പെരുഞ്ചീരകത്തിലും ജീരകത്തിലും പത്തിലൊന്നു കൊടുക്കുന്നു, [20] വേദത്തിലെ അധികം ഘനമായിട്ടുള്ള കാൎയ്യങ്ങളായ ന്യായവും കരുണയും, വിശ്വാസവും വിട്ടുകളഞ്ഞു; നിങ്ങൾ ഇവ ചെയ്കയും, അവ വിട്ടുകളയാതെ ഇരിക്കയും ചെയ്യേണ്ടിയിരുന്നു.

൨൪ . കുരുട്ടുവഴികാട്ടികളേ, നിങ്ങൾ കൊതുകിനെ അരിച്ചെടുക്കയും, ഒട്ടകത്തെ വിഴുങ്ങികളകയും ചെയ്യുന്നവരാകുന്നു.

൨൫ കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളോരെ, നിങ്ങൾക്ക ഹാ കഷ്ടം! അതെന്തുകൊണ്ടെന്നാൽ [21] പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും പുറം നിങ്ങൾ ശുദ്ധം ചെയ്യുന്നു, എന്നാൽ അകത്ത അവ പിടിച്ചുപറികൊണ്ടും അക്രമം കൊണ്ടും നിറഞ്ഞിരിക്കുന്നു.

൨൬ കുരുട്ടുപറിശനേ, മുമ്പെ പാനപാത്രത്തിന്റെയും ഭക്ഷണ പാത്രത്തിന്റെയും അകം ശുദ്ധം ചെയ്ക, അപ്പോൾ അവയുടെ പുറവും ശുദ്ധമായി തീരും.

൨൭ കപടഭക്തിക്കാരായ ഉപാദ്ധ്യായന്മാരായും പറിശന്മാരായുമുള്ളോരെ, നിങ്ങൾക്ക ഹാ കഷ്ടം! അതെന്തുകൊണ്ടെന്നാൽ [22] നിങ്ങൾ വെള്ള പൂശപ്പെട്ട ശവക്കല്ലറകൾക്ക സദൃശന്മാരാകുന്നു, അവ പുറമെ അലങ്കാരമുള്ളവയായി തന്നെ കാണപ്പെടുന്നു; എന്നാൽ അകത്ത അവ മരിച്ചവരുടെ അസ്ഥികൾ കൊണ്ടും സകല വിധമുള്ള അശുദ്ധികൊണ്ടും നിറഞ്ഞിരിക്കുന്നു.

൨൮ അപ്രകാരം തന്നെ

16. ലൂക. ൧൧: ൪൨. 17. ൧രാജ. ൮: ൧൩. ൨ നാള. ൬: ൨. സങ്കി. ൨൬: ൮. ൧൩൨: ൧൪. 18. മത്താ. ൫: ൩൪. സങ്കി. ൧൧: ൪. നടപ്പ. ൭: ൪൯. 19. ലൂക. ൧൧: ൪൨. 20 ൧ശമു. ൧൫: ൨൨. ഹോശെ. ൬: ൬. മീഖാ. ൬: ൮. മത്താ. ൯: ൧൩. ൧൨: ൭. 21. മൎക്കൊ. ൭: ൪. ലൂക. ൧൧: ൩൯. 22. ലൂക. ൧൧: ൪൪. നടപ്പ. ൨൩: ൩.

നിങ്ങളും പുറമെ മനുഷ്യൎക്ക നീതി
മാന്മാരായി കാണപ്പെടുന്നു, അ
കത്തൊ നിങ്ങൾ കപടഭക്തികൊ
ണ്ടും അന്യായംകൊണ്ടും നിറഞ്ഞ
വരാകുന്നു.

൨൯ [23] കപടഭക്തിക്കാരായ
ഉപാധ്യായന്മാരായും പറിശന്മാ
രായുമുള്ളോരേ, നിങ്ങൾക്ക ഹാ
കഷ്ടം! അതെന്തുകൊണ്ടെന്നാൽ
നിങ്ങൾ ദീൎഘദൎശിമാരുടെ ശവ
ക്കല്ലറകളെ പണി ചെയ്യുന്നു,
നീതിമാന്മാരുടെ കല്ലറകളെ മോ
ടിയാക്കുന്നു.

൩൦ ഞങ്ങൾ ഞങ്ങളുടെ പിതാ
ക്കന്മാരുടെ ദിവസങ്ങളിൽ ആയി
രുന്നു എന്നുവരികിൽ അവരോട
കൂടെ ദീൎഘദൎശിമാരുടെ രക്തപ്പക
യിൽ കൂടുന്നവരാകയില്ല എന്ന
പറകയും ചെയ്യുന്നു.

൩൧ എന്നതുകൊണ്ട നിങ്ങൾ
ദീൎഘദൎശിമാരെ കൊന്നവരുടെ
[24] പുത്രന്മാർ ആകുന്നു എന്ന നി
ങ്ങൾക്ക നിങ്ങൾ തന്നെ സാക്ഷി
കൾ ആകുന്നു.

൩൨ അങ്ങിനെ [25] നിങ്ങൾ
നിങ്ങളുടെ പിതാക്കന്മാരുടെ അ
ളവ നിവൃത്തിപ്പിൻ.

൩൩ സൎപ്പങ്ങളായും [26] അണ
ലിക്കുട്ടികളായുമുള്ളോരെ, നിങ്ങൾ
നരക ശിക്ഷയിൽനിന്ന എങ്ങി
നെ ഒഴിയും?

൩൪ ഇതിനായിക്കൊണ്ട
കണ്ടാലും, [27] ഞാൻ ദീൎഘദൎശിമാ
രെയും വിദ്വാന്മാരെയും ഉപാ
ധ്യായന്മാരെയും നിങ്ങളുടെ അടു
ക്കൽ അയക്കുന്നു, [28] നിങ്ങൾ
അവരിൽ [ചിലരെ] കൊന്ന
കുരിശിൽ തറെക്കും, [[29]ചിലരെ]
നിങ്ങളുടെ പള്ളികളിൽ വാറു
കൊണ്ട അടിച്ച, നഗരം തോറും
പീഡിപ്പിക്കും.

൩൫ [30] നീതിമാനായ ഹാ
ബേലിന്റെ രക്തം മുതൽ [31]നി
ങ്ങൾ ദൈവാലയത്തിനും ബലി
പീഠത്തിനും നടുവിൽ വെച്ച കൊ
ന്നിട്ടുള്ള ബറക്കിയായുടെ പുത്ര
നായ സക്കറിയായുടെ രക്തം
വരെയും, [32] ഭൂമിയിൽ ചിന്നപ്പെട്ട
നീതിയുള്ള രക്തം ഒക്കെയും നി
ങ്ങളുടെ മേൽ വരേണ്ടുന്നതിനാ
യിട്ട ആകുന്നു.

൩൬ ഈ കാൎയ്യങ്ങൾ ഒക്കെയും
ഈ സന്തതിയുടെ മേൽ വരും
എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളോട പറയുന്നു.

൩൭ ദീൎഘദൎശിമാരെ കൊന്ന
[33] നിന്റെ അടുക്കലേക്ക അയക്ക
പ്പെട്ടവരെ കല്ലെറിയുന്ന യെറു
ശലേമേ; യെറുശലേമേ, [34] ഒരു
പെടക്കോഴി തന്റെ കുഞ്ഞുങ്ങളെ
തന്റെ ചിറകുകളിൻ കീഴെ കൂട്ടി
ചേൎക്കുന്നത പോലെ, [35] നിന്റെ
മക്കളെ കൂട്ടിചേൎപ്പാൻ എനിക്ക
എത്ര പ്രാവശ്യം മനസ്സായിരുന്നു,
എങ്കിലും നിങ്ങൾക്ക മനസ്സാ
യില്ല.

23. ലൂ. ൧൧: ൪൭. 24. നടപ്പ. ൭: ൫൧, ൫൨. ൧ തെസ്സ. ൨: ൧൫. 25. ആദ്യ. ൧൫: ൧൬. ൧ തെസ്സ. ൨: ൧൬. 26. മത്താ. ൩: ൭. ൧൨: ൩൪. 27. മത്താ. ൨൧: ൩൪, ൩൫. ലൂ. ൧൧: ൪൯. 28. നടപ്പ. ൫: ൪൦. ൭: ൫൮, ൫൯. ൨൨: ൧൯. 29. മത്താ. ൧൦: ൧൭. ൨ കോറി. ൧൧: ൨൪, ൨൫. 30. ആദ്യ. ൪: ൮. ൧ യോഹ. ൩: ൧൨. 31. ൨ നാളാ. ൨൪: ൨൦, ൨൧. 32. അറി. ൧൮: ൨൪. 33. ൨ നാളാ. ൨൪: ൨൧. 34. സങ്കീ. ൧൭: ൮. ൯൧: ൪. 35. ൩ മോ. ൨൬: ൩൧, ൩൨. 36. സങ്കീ. ൧൧൮: ൨൬. മത്താ. ൨൧: ൯.

൩൮ കണ്ടാലും, നിങ്ങളുടെ ഭവനം നിങ്ങൾക്ക പാഴായി വിടപ്പെട്ടിരിക്കുന്നു.

൩൯ എന്തുകൊണ്ടെന്നാൽ [36] കൎത്താവിന്റെ നാമത്തിൽ വരുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ [ആകുന്നു] എന്ന നിങ്ങൾ പറയുവോളത്തിന, ഇനി നിങ്ങൾ എന്നെ കാണുകയില്ല എന്ന ഞാൻ നിങ്ങളോട പറയുന്നു.

## ൨൪ അദ്ധ്യായം.

൧ ദൈവാലയത്തിന്റെ നാശം മുമ്പുകൂട്ടി ചൊല്ലപ്പെട്ടത, ൨൯ വിധിക്കായി ക്രിസ്തുവിന്റെ വരവ സംഗതി.

പിന്നെ [1] യേശു പുറപ്പെട്ട ദൈവാലയത്തിൽനിന്ന പോയി: അപ്പോൾ അവന്റെ ശിഷ്യന്മാർ ദൈവാലയത്തിന്റെ പണികളെ അവന കാണിപ്പാനായിട്ട അടുക്കൽ വന്നു.

൨ എന്നാറെ യേശു അവരോട, ഈ വസ്തുക്കളെ ഒക്കെയും നിങ്ങൾ കാണുന്നില്ലയൊ? [2]ഇടിക്കപ്പെടാത്തതായിട്ട കല്ലിന്മേൽ കല്ല ഇവിടെ ശേഷിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു എന്ന പറഞ്ഞു.

൩ ¶ പിന്നെ അവൻ ഒലിവുമലയിൽ ഇരിക്കുമ്പോൾ [3] ശിഷ്യന്മാർ തനിച്ച അവന്റെ അടുക്കൽ വന്ന പറഞ്ഞത, [4] ഈ കാൎയ്യങ്ങൾ എപ്പോൾ ഉണ്ടാകും, നിന്റെ വരവിന്റെയും ലോകാവസാനത്തിന്റെയും അടയാളം എന്ത?

൪ എന്നാറെ യേശു ഉത്തരമായിട്ട അവരോട പറഞ്ഞു, [5] ഒരുത്തനും നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട കരുതിക്കൊൾവിൻ.

൫ എന്തുകൊണ്ടെന്നാൽ പലരും എന്റെ നാമത്തിൽ ഞാൻ ക്രിസ്തു ആകുന്നു എന്ന പറഞ്ഞുംകൊണ്ടുവരും, [7] പലരെ വഞ്ചിക്കയും ചെയ്യും.

൬ വിശേഷിച്ച നിങ്ങൾ യുദ്ധങ്ങളെയും യുദ്ധവൎത്തമാനങ്ങളെയും കേൾക്കയുണ്ടാകും: നിങ്ങൾ ചഞ്ചലപ്പെടാതെ ഇരിപ്പാനായിട്ട നോക്കിക്കൊൾവിൻ: ഈ കാൎയ്യങ്ങൾ ഒക്കെയും ഉണ്ടാകേണ്ടുന്നതാകുന്നു, എങ്കിലും അവസാനം ഉടനെ വരികയില്ല.

൭ എന്തുകൊണ്ടെന്നാൽ [8] ജാതിക്ക ജാതിയും, രാജ്യത്തിന രാജ്യവും വിരോധമായി എഴുനീല്ക്കും: ക്ഷാമങ്ങളും പകരുന്ന ദീനങ്ങളും, ഭൂകമ്പങ്ങളും, അവിടവിടെ ഉണ്ടാകും.

൮ എന്നാലും ഈ കാൎയ്യങ്ങൾ ഒക്കെയും വേദനകൾക്ക ആരംഭം [ആകുന്നു.]

൯ [9] അപ്പോൾ നിങ്ങൾ പീഡിപ്പിക്കപ്പെടുന്നതിന അവർ

1. മൎക്കോ. ൧൩: ൧. ലൂ. ൨൧: ൫. 2. ൧ രാജ. ൯: ൭. യറമി. ൨൬: ൧൮. മിഖാ: ൩: ൧൨. ലൂ. ൧൯: ൪൪. 3. മൎക്കോ. ൧൩: ൩. 4. ൧ തെസ്സ. ൫: ൧. 5. എഫെ. ൫: ൬. കൊലൊ. ൨: ൮, ൧൮. ൨ തെസ്സ. ൨: ൩. ൧ യോഹ. ൪: ൧. 6. യറമി. ൧൪: ൧൪. ൨൩: ൨൧, ൨൫. മത്താ. ൨൪: ൨൪. യോഹ. ൫: ൪൩. 7. മത്താ. ൨൪: ൧൧. 8. ൨ നാളാ. ൧൫: ൬. ഏശാ. ൧൯: ൨. ഹഗ്ഗ. ൨: ൨൨. സെഖ. ൧൪: ൧൩. 9. മത്താ. ൧൦: ൧൭. മൎക്കോ. ൧൩: ൯. ലൂ. ൨൧: ൧൨. യോഹ. ൧൫: ൨൦. ൧൬, ൨. നടപ്പ. ൪: ൨, ൩. ൭: ൫൯. ൧൨: ൧. ൧ പത്രോ. ൪: ൧൬. അറി. ൨: ൧൦, ൧൩.

നിങ്ങളെ ഏല്പിച്ചു, നിങ്ങളെ കൊ
ല്ലും; എന്റെ നാമത്തിന്റെ നി
മിത്തമായിട്ട നിങ്ങൾ എല്ലാ ജാ
തികളാലും പകെക്കപ്പെട്ടവരാകും.
൧൦ അപ്പോൾ [10] പലരും വിരു
ദ്ധപ്പെട്ട ഒരുത്തനെ ഒരുത്തൻ
ഒററിക്കൊടുത്ത ഒരുത്തനെ ഒരു
ത്തൻ പകെക്കും.
൧൧ [11]വളരെ കള്ള ദീഘദശി
മാരും ഉണ്ടായി, [12] പലരെയും
വഞ്ചിക്കും.
൧൨ അത്രയുമല്ല അക്രമം പെ
രുകുന്നതുകൊണ്ട പലരുടെയും
സ്നേഹം തണുത്തുപോകും.
൧൩ [13] എന്നാൽ അവസാന
ത്തോളം നിലനില്ക്കുന്നവൻ ര
ക്ഷിക്കപ്പെടും.
൧൪ പിന്നെയും [14] സകല
ജാതികൾക്കും സാക്ഷിയായിട്ട
രാജ്യത്തിന്റെ ഒരം ഏവൻഗേലി
യോൻ [15]ഭൂലോകത്തിൽ ഒക്കെയും
പ്രസംഗിക്കപ്പെടും; അപ്പോൾ
അവസാനം വരും.
൧൫ അതുകൊണ്ട [16] ദാനി
യേൽ എന്ന ദീഘദശിയാൽ
ചൊല്ലപ്പെട്ട [17] നാശത്തിന്റെ
മ്ലേച്ശത പരിശുദ്ധസ്ഥലത്തിൽ
നില്ക്കുന്നത നിങ്ങൾ എപ്പോൾ
[18] കാണുന്നുവൊ, (വായിക്കുന്ന
വൻ ചിന്തിച്ചുകൊള്ളട്ടെ;)
൧൬ അപ്പോൾ യെഹൂദായിലു
ള്ളവർ മലകൾക്ക ഓടിപ്പോകട്ടെ.
൧൭ വീട്ടിന്മേൽ ഇരിക്കുന്ന
വൻ തന്റെ വീട്ടിൽ നിന്ന വല്ല
തും എടുത്തുകൊണ്ടുപോകുവാനാ
യിട്ട ഇറങ്ങരുത.
൧൮ വയലിലിരിക്കുന്നവനും
തന്റെ വസ്ത്രങ്ങളെ എടുത്തുകൊ
ൾവാനായിട്ട പിന്നോക്കം തിരി
യരുത.
൧൯ അത്രയുമല്ല ആ നാളുക
ളിൽ [19]ഗർഭിണികൾക്കും മുല കുടി
പ്പിക്കുന്നവക്കും ഹാ കഷ്ടം!
൨൦ പിന്നെ നിങ്ങളുടെ ഓടി
പ്പോക്ക വഷകാലത്തിൽ എങ്കിലും,
ശാബത ദിവസത്തിൽ എങ്കിലും
ആകാതെ ഇരിപ്പാനായിട്ട പ്രാ
ത്ഥിച്ചുകൊൾവിൻ.
൨൧ എന്തുകൊണ്ടെന്നാൽ ലോ
കത്തിന്റെ ആദിമുതൽ ഇന്നു
വരെ ഉണ്ടായിട്ടില്ലാത്തതും ഇനി
മേൽ ഉണ്ടാകാത്തതുമായുള്ള [20] മ
ഹാ കഷ്ടം അപ്പോൾ ഉണ്ടാകും.
൨൨ വിശേഷിച്ച ആ നാളു
കൾ ചുരുക്കപ്പെടാതെ ഇരുന്നാൽ
ഒരു ജഡവും രക്ഷപെടുകയില്ല;
എന്നാൽ [21] തെരിഞ്ഞെടുക്കപ്പെട്ട
വരുടെ നിമിത്തം ആ നാളുകൾ
ചുരുക്കപ്പെടും.
൨൩ യാതൊരുത്തനും അക്കാ
ലത്തിൽ, കണ്ടാലും, [22] ക്രിസ്തു ഇ
വിടെ, അല്ലെങ്കിൽ അവിടെ, എ
ന്ന നിങ്ങളോട പറഞ്ഞാൽ വി
ശ്വസിക്കരുത.

10. മത്താ. ൧൦: ൧൭. ൧൩: ൯. ൨ തിമൊ. ൧: ൧൫. ൪: ൧൦, ൧൬. 11. മത്താ. ൭: ൧൫. നടപ്പ. ൨൦: ൨൯. ൨ പത്രൊ. ൨: ൧. 12. മത്താ. ൨൪: ൫, ൨൪. ൧ തിമൊ. ൪: ൧. 13. മത്താ. ൧൦: ൨൨. മക്കൊ. ൧൩: ൧൩. എബ്രാ. ൩: ൬, ൧൪. അറി. ൨: ൧൦. 14. മത്താ. ൪: ൨൩. ൯: ൩൫. 15. റോമ ൧൦: ൧൮. കോലൊ. ൧: ൬, ൨൩. 16 മക്കൊ. ൧൩: ൧൪. ലൂ. ൨൧: ൨൦, 17. ദാനി. ൯: ൨൭. ൧൨: ൧൧. 18. ദാനി. ൯: ൨൩, ൨൫. 19. ലൂ. ൨൩: ൨൯. 20. ദാനി. ൯: ൨൬. ൧൨: ൧. യോവേൽ. ൨: ൨. 21. ഏശാ. ൬൫: ൮, ൯. സെഖ. ൧൪: ൨, ൩. 22. മക്കൊ. ൧൩: ൨൧. ലൂ. ൧൭: ൨൩. ൨൧: ൮.

൨൪ എന്തുകൊണ്ടെന്നാൽ [23]
കള്ളക്രിസ്തുക്കളും കള്ളദീൎഘദൎശി
മാരും വന്ന, [24] കഴിയുന്നതായി
രുന്നാൽ, തെരിഞ്ഞെടുക്കപ്പെട്ടവ
രെയും വഞ്ചിപ്പാൻ തക്കവണ്ണം
വലുതായിട്ടുള്ള അടയാളങ്ങളെയും
അത്ഭുതങ്ങളെയും കാട്ടും.
൨൫ കണ്ടാലും, ഞാൻ നിങ്ങ
ളോട മുമ്പു കൂട്ടി അറിയിച്ചിരിക്കു
ന്നു.
൨൬ ആകയാൽ, കണ്ടാലും, അ
വൻ വനത്തിൽ ആകുന്നു എന്ന
അവർ നിങ്ങളോട പറഞ്ഞാൽ, പു
റപ്പെട്ടുപോകരുത; കണ്ടാലും അ
വൻ ഉള്ളറകളിൽ [ആകുന്നു:] എ
ന്നാൽ [അത] വിശ്വസിക്കരുത.
൨൭ എന്തുകൊണ്ടെന്നാൽ [25] മി
ന്നാൽ ഏതപ്രകാരം കിഴക്കനിന്ന
പുറപ്പെട്ട, പടിഞ്ഞാറോളം പ്രകാ
ശിക്കുന്നുവൊ, അപ്രകാരം ത
ന്നെ മനുഷ്യന്റെ പുത്രന്റെ വ
രവും ആകും.
൨൮ [26] ശവം എവിടെയാകു
ന്നുവൊ, അവിടെ കഴുകന്മാർ വ
ന്നുകൂടുമല്ലൊ.
൨൯ ¶ ആ നാളുകളിലെ
[27] ഉപദ്രവത്തിന്റെ ശേഷം ഉട
നെ [28] സൂൎയ്യൻ ഇരുട്ടപ്പെടും, ച
ന്ദ്രൻ തന്റെ പ്രകാശം തരാതെ
ഇരിക്കും, നക്ഷത്രങ്ങൾ ആകാ
ശത്തിൽനിന്ന വീഴും, ആകാശ
ത്തിലെ ശക്തികളും ഇളകപ്പെടും.
൩൦ അപ്പോൾ [29] മനുഷ്യന്റെ
പുത്രന്റെ അടയാളം ആകാശ
ത്തിൽ കാണപ്പെടും, അത്രയുമല്ല
[30] അപ്പോൾ ഭൂമിയിലുള്ള ഗോത്ര
ങ്ങൾ ഒക്കെയും പ്രലാപിച്ച മനു
ഷ്യന്റെ പുത്രൻ [31] ശക്തിയോടും
വളരെ മഹത്വത്തോടും കൂടെ ആ
കാശത്തിലെ മേഘങ്ങളിൽ വരു
ന്നതിനെ കാണും.
൩൧ അപ്പോൾ അവൻ
തന്റെ [32] ദൂതന്മാരെ മഹാ ശബ്ദ
മുള്ള കാഹളത്തോടും കൂടെ അയ
ക്കും, ഇവർ ആകാശത്തിന്റെ
ഒരു ഭാഗം മുതൽ, മറെറഭാഗത്തോ
ളം നാലുകാററുകളിൽനിന്ന അവ
നാൽ തെരിഞ്ഞെടുക്കപ്പെട്ടവരെ
കൂട്ടി ചേൎക്കയും ചെയ്യും.
൩൨ ¶ എന്നാൽ [33] അത്തിവൃ
ക്ഷത്തിൽനിന്ന ഒരു ഉപമ പഠി
ച്ചുകൊൾവിൻ; അതിന്റെ കൊ
മ്പ ഇളതായി, ഇലകളെ വിടുമ്പൊ
ൾ, വസന്തകാലം സമീപമാകു
ന്നു എന്ന നിങ്ങൾ അറിയുന്നു.
൩൩ ഇപ്രകാരം തന്നെ ഈ
കാൎയ്യങ്ങൾ ഒക്കെയും [ഉണ്ടാകുന്ന
ത] നിങ്ങൾ കാണുമ്പോൾ, [34] അത
അടുത്ത, വാതില്ക്കൽ തന്നെ ഇരി
ക്കുന്നു എന്ന അറിവിൻ.
൩൪ ഈ കാൎയ്യങ്ങൾ ഒക്കെ
യും ഉണ്ടാകുവോളത്തിന, [35] ഈ

23. ൫ മോ. ൧൩: ൧. മത്താ. ൨൪: ൫, ൧൧. ൨ തെസ്സ. ൨: ൯. ൧൦: ൧൧. അറി. ൧൩: ൧൩.
24. യോഹ. ൬: ൩൭. ൧൦: ൨൮, ൨൯. റോമ. ൮: ൨൮, ൨൯, ൩൦. ൨ തിമോ. ൨: ൧൯.
25. ലൂ. ൧൭: ൨൪. 26. യോബ. ൩൯: ൩൦. ലൂ. ൧൭: ൩൭. 27. ദാനി. ൭: ൧൧, ൧൨.
28. യെശാ. ൧൩: ൧൦. ഹെസ. ൩൨: ൭. യോവെൽ. ൨: ൧൦, ൩൧. ൩: ൧൫. ആമോ. ൫: ൨൦. ൮: ൯. മക്കോ. ൧൩: ൨൪. ലൂ. ൨൧: ൨൫. നടപ്പ. ൨: ൨൦. അറി. ൬: ൧൨. 29. ദാനി. ൭: ൧൩. 30. സെഖ. ൧൨: ൧൨. 31. മത്താ. ൧൬: ൨൭. മക്കോ. ൧൩: ൨൬. അറി. ൧: ൭. 32. മത്താ. ൧൩: ൪൧. ൧ കോറി. ൧൫: ൫൨. ൧ തെസ്സ. ൪: ൧൬. 33. ലൂ: ൨൧: ൨൯. 34. യാക്കോ. ൫: ൯. 35. മത്താ. ൧൬: ൨൮. മക്കോ. ൧൩: ൩൦. ലൂ. ൨൧: ൩൨.

സന്തതി ഒഴിഞ്ഞുപോകയില്ല എ
ന്ന ഞാൻ സത്യമായിട്ട നിങ്ങ
ളോട പറയുന്നു.
൩൫ [36] ആകാശവും ഭൂമിയും
ഒഴിഞ്ഞുപോകും, എങ്കിലുംഎന്റെ
വചനങ്ങൾ ഒഴിഞ്ഞുപൊകയില്ല
൩൬ ¶ എന്നാൽ [37] ആ നാളി
നെയും നാഴികയെയും കുറിച്ച
എന്റെ[38] പിതാവ മാത്രമല്ലാതെ,
ഒരുത്തനും അറിയുന്നില്ല, സ്വൎഗ്ഗ
ത്തിലുള്ള ദൈവദൂതന്മാരും അറി
യുന്നില്ല.
൩൭ നോഹയുടെ നാളുകൾ
ഏതുപ്രകാരമായിരുന്നുവൊ, അ
പ്രകാരം തന്നെ മനുഷ്യന്റെ
പുത്രന്റെ വരവും ആകും.
൩൮ [39] എന്തുകൊണ്ടെന്നാൽ
ഏതുപ്രകാരം ജലപ്രളയത്തിന
മുമ്പെയുള്ള നാളുകളിൽ നോഹ
പെട്ടകത്തിലേക്ക പ്രവേശിച്ച
നാൾവരെയും ജനങ്ങൾ ഭക്ഷി
ക്കയും കുടിക്കയും വിവാഹം ചെ
യ്കയും വിവാഹത്തിന കൊടുക്ക
പ്പെടുകയും,
൩൯ ജലപ്രളയം വന്ന അ
വരെ എല്ലാവരെയും കൊണ്ടുപോ
യതവരെ അവർ അറിയാതെ
ഇരിക്കയും ചെയ്തുവൊ, അപ്ര
കാരം തന്നെ മനുഷ്യന്റെ പുത്ര
ന്റെ വരവും ആകും.
൪൦ അപ്പോൾ [40] രണ്ടു പേർ വ
യലിൽ ആകും; ഒരുത്തൻ പിടിച്ച
കൊള്ളപ്പെടും, മറ്റവൻ ശേഷി
ക്കപ്പെടും.
൪൧ രണ്ടു പേർ തിരികല്ലിൽ
പൊടിച്ചുകൊണ്ടിരിക്കും; ഒരുത്തി
പിടിച്ചുകൊള്ളപ്പെടും, മറ്റവൾ
ശേഷിക്കപ്പെടും.
൪൨ ആകയാൽ [41] നിങ്ങളുടെ
കൎത്താവ ഏത നാഴികയിൽ വ
രുന്നു എന്ന നിങ്ങൾ അറിയായ്ക
കൊണ്ട, ഉണൎന്നിരിപ്പിൻ.
൪൩ [42] കള്ളൻ ഇന്ന യാമ
ത്തിൽ വരുമെന്ന വീട്ടെജമാനൻ
അറിഞ്ഞിരുന്നു എങ്കിൽ, അവൻ
ഉണൎന്നുകൊണ്ട, തന്റെ വീട മു
റിക്കപ്പെടുവാൻ സമ്മതിക്കാതെ
ഇരിക്കുമായിരുന്നു എന്നുള്ളത അ
റിവിൻ.
൪൪ ആകയാൽ [43] നിങ്ങൾ നി
രൂപിക്കാത്തൊരു നാഴികയിൽ മ
നുഷ്യന്റെ പുത്രൻവരുന്നതുകൊ
ണ്ട, നിങ്ങളും ഒരുങ്ങിയിരിപ്പിൻ
൪൫ എന്നാൽ അവന്റെ [44]
കൎത്താവ തന്റെ വീട്ടുകാൎക്ക തൽ
സമയത്ത ആഹാരം കൊടുപ്പാ
നായിട്ട, അവരുടെ മേൽ ആക്കി
വെച്ചിട്ടുള്ള വിശ്വാസവും ബുദ്ധി
യുമുള്ള ശുശ്രൂഷക്കാരൻ ആര
ആകുന്നു?
൪൬ [45] തന്റെ കൎത്താവ വരു
മ്പോൾ, അപ്രകാരം ചെയ്യുന്ന
വനായി കാണപ്പെടുന്ന ഭൃത്യൻ
ഭാഗ്യവാൻ.

36. സങ്കീ. ൧൦൨: ൨൬. യശാ. ൫൧: ൬. യറമി. ൩൧: ൩൫, ൩൬. മത്താ. ൫: ൧൮. മൎക്കോ. ൧൩: ൩൧. ലൂ. ൨൧: ൩൩. എബ്രാ. ൧: ൧൧. 37. മൎക്കോ. ൧൩: ൩൨. നടപ്പ. ൧: ൭. ൧ തെസ്സ. ൫: ൨. ൨ പത്രോ. ൩: ൧൦. 38. സ്ഖ. ൧൪: ൭. 39. ആദ്യ. ൬: ൩, ൫. ൭: ൫. ലൂ. ൧൭: ൨൬. ൧ പത്രോ. ൩: ൨൦. 40. ലൂ. ൧൭: ൩൪. 41. മത്താ. ൨൫. ൧൩. മൎക്കോ. ൧൩: ൩൩. ലൂ. ൨൧: ൩൬. 42. ലൂ. ൧൨: ൩൯. ൧ തെസ്സ. ൫: ൨. ൨ പത്രോ. ൩: ൧൦. അറി. ൩: ൩. ൧൬: ൧൫. 43. മത്താ. ൨൫: ൧൩. ൧ തെസ്സ. ൫: ൬. 44. ലൂ. ൧൨: ൪൨. നടപ്പ. ൨൦: ൨൮. ൧ കോറി. ൪: ൨. എബ്രാ. ൩: ൫. 45. അറി. ൧൬: ൧൫.

൪൭ [46] അവൻ തന്റെ സകല
സമ്പത്തുകളുടെ മേലും അവനെ
ആക്കിവെക്കും എന്ന, ഞാൻ സ
ത്യമായിട്ട നിങ്ങളോട പറയുന്നു.
൪൮ എന്നാൽ ആ ദുഷ്ട ഭൃത്യൻ
എന്റെ കൎത്താവ വരുവാൻ താ
മസിക്കുന്നു എന്ന തന്റെ ഹൃദ
യത്തിൽ പറഞ്ഞ,
൪൯ തന്റെ കൂട്ടുഭൃത്യന്മാരെ അ
ടിപ്പാനും, മദ്യപാനികളോടകൂടെ
ഭക്ഷിച്ചു കുടിപ്പാനും ആരംഭി
ച്ചാൽ;
൫൦ ആ ഭൃത്യൻ നോക്കാത്തതാ
യുള്ള ദിവസത്തിലും, അറിയാ
ത്തതായുള്ള നാഴികയിലും അവ
ന്റെ കൎത്താവ വന്ന,
൫൧ അവനെ കഠിനമായി അ
ടിച്ചു, [47] കരച്ചിലും പല്ലുകടിയും
ഉണ്ടാകുന്ന ഇടത്തിൽ കപടഭ
ക്തിക്കാരോട കൂടെ അവന്റെ
പങ്ക കല്പിച്ചാക്കും.

## ൨൫ അദ്ധ്യായം.

൧ പത്ത കന്യകമാരെ കുറിച്ചും. ൧൪ താലന്തുകളെ കുറിച്ചും ഉള്ള ഉപമകൾ. ൩൧ ഒടുക്കത്തെ വിധിയുടെ വിവരം.

അപ്പോൾ സ്വൎഗ്ഗരാജ്യം തങ്ങളു
ടെ ദീപട്ടികൾ എടുത്ത, [1] മണവാ
ളനെ എതിരേല്ക്കുന്നതിന പുറ
പ്പെട്ട പത്ത കന്യകമാരോട സദൃ
ശമാക്കപ്പെടും.
൨ അവരിൽ [2] അഞ്ചു പേർ
ബുദ്ധിയുള്ളവരും, അഞ്ചു പേർ
ബുദ്ധിയില്ലാത്തവരും ആയിരു
ന്നു.
൩ ബുദ്ധിയില്ലാത്തവർ തങ്ങളു
ടെ ദീപട്ടികൾ എടുത്തപ്പോൾ, ത
ങ്ങളോട കൂടെ എണ്ണ എടുത്തില്ല.
൪ എന്നാൽ ബുദ്ധിയുള്ളവർ
തങ്ങളുടെ ദീപട്ടികളോട കൂടെ
തങ്ങളുടെ പാത്രങ്ങളിൽ എണ്ണ
എടുത്തു.
൫ പിന്നെ മണവാളൻ താമ
സിച്ചിരിക്കുമ്പോൾ, [3] അവർ എ
ല്ലാവരും നിദ്രമയക്കം ഉണ്ടായി
ഉറങ്ങി.
൬ എന്നാറെ പാതിരാത്രിയിൽ,
[4] കണ്ടാലും, മണവാളൻ വരു
ന്നു; അവനെ എതിരേല്ക്കുന്ന
തിന പുറപ്പെടുവിൻ, എന്ന ഒരു
വിളി ഉണ്ടായി.
൭ അപ്പോൾ ആ കന്യകമാർ
എല്ലാവരും എഴുനീറ്റ, [5] തങ്ങളു
ടെ ദീപട്ടികളെ തെളിയിച്ചു.
൮ അപ്പോൾ ബുദ്ധിയില്ലാത്ത
വർ ബുദ്ധിയുള്ളവരോട, ഞങ്ങ
ളുടെ ദീപട്ടികൾ കെട്ടുപോക
കൊണ്ട, നിങ്ങളുടെ എണ്ണയിൽ
നിന്ന ഞങ്ങൾക്ക തരുവിൻ എ
ന്ന പറഞ്ഞു.
൯ എന്നാറെ ബുദ്ധിയുള്ളവർ
ഉത്തരമായിട്ട, ഞങ്ങൾക്കും നി
ങ്ങൾക്കും പോരാ എന്ന വരാ
തെ ഇരിപ്പാനായിട്ട, നിങ്ങൾ
വില്ക്കുന്നവരുടെ അടുക്കൽ പോ
യി, നിങ്ങൾക്ക തന്നെ കൊള്ളു
കെ വേണ്ടു എന്ന പറഞ്ഞു.
൧൦ അപ്രകാരം അവർ കൊള്ളു
വാൻ പോയപ്പോൾ, മണവാള
ൻ വന്നു; ഒരുങ്ങിയിരുന്നവർ

46. മത്താ. ൨൫: ൨൧, ൨൩. ലൂ. ൨൨: ൨൯. 47. മത്താ. ൮: ൧൨. ൨൫: ൩൦.
1. എഫെ. ൫: ൨൯, ൩൦. അറി. ൧൯: ൭. ൨൧: ൨, ൯. 2. മത്താ. ൧൩: ൪൭. ൨൨: ൧൦.
3. ൧തെസ്സ. ൫: ൬. 4. മത്താ. ൨൪: ൩൧. ൧തെസ്സ. ൪: ൧൬. 5. ലൂ. ൧൨: ൩൫.

അവനോട കൂടെ കല്യാണത്തിന
പ്രവേശിച്ചു: [6] വാതിൽ അടെക്ക
പ്പെടുകയും ചെയ്തു.
൧൧ അതിന്റെ ശേഷം മറെറ
കന്യകമാരും വന്ന, [7] കൎത്താവെ,
കൎത്താവെ, ഞങ്ങൾക്ക തുറക്കെ
ണമെന്ന പറഞ്ഞു.
൧൨ എന്നാറെ അവൻ ഉത്ത
രമായിട്ടു, [8] ഞാൻ നിങ്ങളെ അറി
യുന്നില്ല, എന്ന ഞാൻ സത്യമാ
യിട്ട നിങ്ങളോട പറയുന്നു, എ
ന്ന പറഞ്ഞു.
൧൩ ആകയാൽ [9] മനുഷ്യ
ന്റെ പുത്രൻ വരുന്ന ദിവസം
എങ്കിലും നാഴിക എങ്കിലും നി
ങ്ങൾ അറിയായ്കകൊണ്ട, ഉണ
ൎന്നിരിപ്പിൻ.
൧൪ ¶ എന്തുകൊണ്ടെന്നാൽ [10]
[സ്വൎഗ്ഗരാജ്യം] [11] ഒരു ദൂരദേശത്തി
ലേക്ക യാത്ര പുറപ്പെടുന്ന ഒരു
മനുഷ്യൻ തന്റെ ഭൃത്യന്മാരെ, വി
ളിച്ചു, തന്റെ സമ്പത്തുകളെ അ
വൎക്ക ഏല്പിച്ചതപോലെ ആകുന്നു.
൧൫ വിശേഷിച്ചു, [12] അവനവ
ന്റെ പ്രാപ്തിപോലെ ഒരുത്ത
ന്ന അഞ്ച താലന്തും, ഒരുത്തന്ന
രണ്ടും, മറെറാരുത്തന്ന ഒന്നും
അവൻ കൊടുത്തും വെച്ചു ഉട
നെ യാത്ര പുറപ്പെട്ടുപോയി.
൧൬ പിന്നെ അഞ്ച താലന്ത
വാങ്ങിയവൻ പോയി, അവയെ
കൊണ്ട വ്യാപാരം ചെയ്തു, വേറെ
അഞ്ച താലന്ത കൂടെ ഉണ്ടാക്കി.
൧൭ അപ്രകാരം തന്നെ രണ്ട
വാങ്ങിയവനും വേറെ രണ്ട കൂ
ടെ ലാഭമുണ്ടാക്കി.
൧൮ എന്നാൽ ഒരു താലന്ത
വാങ്ങിയവൻ പോയി, ഭൂമിയിൽ
കുഴി കുഴിച്ചു, തന്റെ കൎത്താവി
ന്റെ ദ്രവ്യം മറെച്ചു വെച്ചു.
൧൯ വളരെ കാലം കഴിഞ്ഞ
തിന്റെ ശേഷം ആ ഭൃത്യന്മാരു
ടെ കൎത്താവ വന്ന, അവരോട
കണക്ക കേട്ടു.
൨൦ അപ്പോൾ അഞ്ച താലന്ത
വാങ്ങിയവൻ അടുക്കൽ വന്ന,
വേറെ അഞ്ച താലന്ത കൂടെ കൊ
ണ്ടുവന്ന, കൎത്താവെ, നീ എന്നെ
അഞ്ച താലന്തല്ലൊ ഏല്പിച്ചത;
കണ്ടാലും ഞാൻ അവയോട
കൂടെ വേറെ അഞ്ച താലന്തും
ലാഭമുണ്ടാക്കി എന്ന പറഞ്ഞു.
൨൧ അവന്റെ കൎത്താവ അ
വനോട, നന്നായി, ഉത്തമനുംവി
ശ്വാസിയുമായ ഭൃത്യാ; നീ കുറെ
കാൎയ്യങ്ങളിൽ വിശ്വാസമുള്ളവൻ
ആയിരുന്നു, [13] ഞാൻ വളരെ കാ
ൎയ്യങ്ങളിന്മേൽ നിന്നെ അധികാരി
യാക്കും: [14] നിന്റെ കൎത്താവിന്റെ
സന്തോഷത്തിലേക്ക പ്രവേശി
ച്ചുകൊൾക എന്ന പറഞ്ഞു.
൨൨ പിന്നെ രണ്ട താലന്ത
വാങ്ങിയവനും അടുക്കൽ വന്ന,
കൎത്താവെ, നീ രണ്ട താലന്തല്ലൊ
എന്നെ ഏല്പിച്ചത: കണ്ടാലും
ഞാൻ അവയോട കൂടെ വേറെ

6. ലൂ. ൧൩: ൨൫. 7. മത്താ. ൭: ൨൧, ൨൨, ൨൩. 8. സങ്കീ. ൫: ൫. ഹബ. ൧: ൧൩. യോഹ. ൯: ൩൧. 9. മത്താ. ൨൪: ൪൨, ൪൪. മൎക്കോ. ൧൩: ൩൩, ൩൫. ലൂ. ൨൧: ൩൬. ൧ കോരി. ൧൬: ൧൩. ൧ തെസ്സ. ൫: ൬. ൧ പേത്രോ. ൫: ൮. അറി. ൧൬: ൧൫.
10. ലൂ. ൧൯: ൧൨. 11. മത്താ. ൨൧: ൩൩. 12. റോമാ. ൧൨: ൬. ൧ കോരി. ൧൨: ൭, ൧൧, ൨൯. എഫെ. ൪: ൧൧. 13. മത്താ. ൨൪: ൪൭. ൨൫: ൩൪, ൪൬. ലൂ. ൧൨: ൪൪, ൨൨: ൨൯, ൩൦. 14. എബ്രാ. ൧൨: ൨. ൨ തിമൊ. ൨: ൧൨. ൧ പേത്രോ. ൧: ൮.

രണ്ട താലന്തും ലാഭമുണ്ടാക്കി
എന്ന പറഞ്ഞു.
൨൩ അവന്റെ കൎത്താവ അ
വനോട, [15] നന്നായി, ഉത്തമനും
വിശ്വാസിയുമായ ഭൃത്യാ; നീ കു
റെ കാൎയ്യങ്ങളിൽ വിശ്വാസമുള്ള
വൻ ആയിരുന്നു ഞാൻ വളരെ
കാൎയ്യങ്ങളിന്മേൽ നിന്നെ അധി
കാരിയാക്കും നിന്റെ കൎത്താവി
ന്റെ സന്തോഷത്തിലേക്ക പ്ര
വേശിച്ചുകൊൾക എന്ന പറ
ഞ്ഞു.
൨൪ അപ്പോൾ ഒരു താലന്ത
വാങ്ങിയവനും അടുക്കൽ വന്നു,
കൎത്താവെ, നീ വിതെക്കാത്ത
സ്ഥലത്തിൽ കൊയ്യുകയും, ചിന്നി
ക്കാത്ത സ്ഥലത്തിൽ കൂട്ടുകയും
ചെയ്യുന്ന ഒരു കഠിന മനുഷ്യൻ
ആകുന്നു എന്ന ഞാൻ നിന്നെ
അറിഞ്ഞു.
൨൫ ആകയാൽ ഞാൻ ഭയ
പ്പെട്ടു പോയി നിന്റെ താലന്ത
ഭൂമിയിൽ മറെച്ചു വെച്ചു: ഇതാ,
നിന്റേത നിനക്ക ഉണ്ട എന്ന
പറഞ്ഞു.
൨൬ എന്നാറെ അവന്റെ
കൎത്താവ ഉത്തരമായിട്ട അവനോ
ട പറഞ്ഞു ദുഷ്ടനുംമടിയനുമായുള്ള
ഭൃത്യാ ഞാൻ വിതെക്കാത്ത സ്ഥല
ത്തിൽ കൊയ്യുന്നു എന്നും, ഞാൻ
ചിന്നിക്കാത്ത സ്ഥലത്തിൽ കൂട്ടു
ന്നു എന്നും നീ അറിഞ്ഞിരുന്നു
വല്ലൊ:
൨൭ അതുകൊണ്ട നീ എന്റെ
ദ്രവ്യം പൊൻവാണിഭക്കാൎക്ക
കൊടുക്കേണ്ടതായിരുന്നു, പിന്നെ
ഞാൻ വന്നു എന്റേത പലിശ
യോടും കൂടെ വാങ്ങികൊള്ളുമായി
രുന്നുവല്ലൊ.
൨൮ ആകയാൽ അവനിൽ
നിന്ന ആ താലന്ത നിങ്ങൾ എ
ടുത്ത പത്ത താലന്ത ഉള്ളവന
കൊടുത്തുകൊൾവിൻ.
൨൯ എന്തുകൊണ്ടെന്നാൽ
[16]ഉള്ളവന എല്ലാവനും കൊടുക്ക
പ്പെടും, അവന പരിപൂൎണ്ണതയും
ഉണ്ടാകും: എന്നാൽ ഇല്ലാത്തവ
ങ്കൽനിന്ന അവനുള്ളതും എടുത്തു
കൊള്ളപ്പെടും.
൩൦ വിശേഷിച്ചും ആ പ്ര
യോജനമില്ലാത്ത ശുശ്രൂഷക്കാര
നെ [17] സകലത്തിനും പുറമെയു
ള്ള ഇരുട്ടിലേക്ക തള്ളിക്കളവിൻ:
അവിടെ കരച്ചിലും പല്ലുകടിയും
ഉണ്ടാകും.
൩൧ ¶ പിന്നെ [18] മനുഷ്യ
ന്റെ പുത്രൻ തന്റെ മഹത്വ
ത്തിൽ സകല പരിശുദ്ധ ദൂതന്മാ
രും തന്നോട കൂടെ എപ്പോൾ
വരുമൊ, അപ്പോൾ അവൻ ത
ന്റെ മഹത്വത്തിന്റെ സിംഹാ
സനത്തിന്മേൽ ഇരിക്കും.
൩൨ അപ്പോൾ [19] അവന്റെ
മുമ്പാകെ സകല ജാതികളും ഒന്നി
ച്ചു കൂട്ടപ്പെടും; അവൻ [20] ഒരു ഇട
യൻ ചെമ്മരി ആടുകളെ കോലാ

15. മത്താ. ൨൫: ൨൧. 16. മത്താ. ൧൩: ൧൨. മൎക്കോ. ൪: ൨൫. ലൂ. ൮: ൧൮. ൧൯: ൨൬. യോഹ. ൧൫: ൨. 17. മത്താ. ൮: ൧൨. ൨൪: ൫൧. 18. സഖ. ൧൪: ൫. മത്താ. ൧൬: ൨൭. ൧൯: ൨൮. മൎക്കോ. ൮: ൩൮. അപ്പ. ൧: ൧൧. ൧ തെസ്സ. ൪: ൧൬. ൨ തെസ്സ. ൧: ൭. യഹൂ. ൧൪. അറി. ൧: ൭. 19. റോമാ. ൧൪: ൧൦. ൨ കോറി. ൫: ൧൦. അറി. ൨൦: ൧൨. 20. ഹെസ. ൩൪: ൧൭, ൨൦. മത്താ. ൧൩: ൪൯.

ട്ടുകളിൽനിന്ന വേറുതിരിക്കുന്നത
പോലെ അവൻ അവരെ വെ
വ്വേറായി തിരിച്ച,
൩൩ ചെമ്മരി ആട്ടുകളെ
തന്റെ വലത്തുഭാഗത്തും കോലാ
ട്ടുകളെ ഇടത്തുഭാഗത്തും നിൎത്തും.
൩൪ അപ്പോൾ രാജാവ തന്റെ
വലത്തു ഭാഗത്തുള്ളവരോട എ
ന്റെ പിതാവിനാൽ അനുഗ്രഹി
ക്കപ്പെട്ടവരെ, വരുവിൻ,[21] ലോ
കത്തിന്റെ ആദിമുതൽ നിങ്ങൾ
ക്ക ഒരുക്കപ്പെട്ട[22] രാജ്യം അവകാ
ശമായനുഭവിച്ചുകൊൾവിൻ.
൩൫ എന്തകൊണ്ടെന്നാൽ
ഇനിക്ക[23] വിശന്നിരുന്നു നി
ങ്ങൾ ഇനിക്ക ഭക്ഷണം തന്നു:
ഇനിക്ക ദാഹിച്ചിരുന്നു, നിങ്ങൾ
ഇനിക്ക കുടിപ്പാൻ തന്നു:[25]
ഞാൻ പരദേശിയായിരുന്നു;
നിങ്ങൾ എന്നെ ചേൎത്തുകൊണ്ടു.
൩൬ [25] ഞാൻ നഗ്നനായി
രുന്നു, നിങ്ങൾ എന്നെ ഉടുപ്പി
ച്ചു: ഞാൻ രോഗിയായിരുന്നു,
നിങ്ങൾ എന്നെ വന്ന കണ്ടു[26]
ഞാൻ കാവലിൽ ആയിരുന്നു,
നിങ്ങൾ എന്റെ അടുക്കൽ
വന്നു എന്ന പറയും.
൩൭ അപ്പോൾ നീതിമാന്മാർ
അവനോട ഉത്തരമായിട്ട, കൎത്താ
വേ, ഞങ്ങൾ നിന്നെ വിശക്കു
ന്നവനെന്ന എപ്പോൾ കണ്ടു
[നിന്നെ] തീററി? അല്ലെങ്കിൽ
നിന്നെ ദാഹിക്കുന്നവനെന്ന
[എപ്പോൾ കണ്ടു, നിനക്ക] കുടി
പ്പാൻ തന്നു?
൩൮ ഞങ്ങൾ നിന്നെ പര
ദേശിയെന്നും നഗ്നനെന്നും എ
പ്പോൾ കണ്ടു, നിന്നെ ചേൎത്തു
കൊണ്ടു, നിന്നെ ഉടുപ്പിച്ചു?
൩൯ ഞങ്ങൾ നിന്നെ രോഗി
യെന്നൊ, കാവലിൽ ഇരിക്കുന്ന
വനെന്നൊ എപ്പോൾ കണ്ടു
നിന്റെ അടുക്കൽ വന്നു? എന്ന
പറയും.
൪൦ അപ്പോൾ രാജാവ അവ
രോട ഉത്തരമായിട്ട,[27]നിങ്ങൾ ഏ
റവും ചെറിയവരായി എന്റെ
സഹോദരന്മാരായ ഇവരിൽ ഒരു
ത്തന എന്തെല്ലാം ചെയ്തുവൊ
അത നിങ്ങൾ ഇനിക്ക ചെയ്തു
എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളോട പറയുന്നു എന്ന പറയും.
൪൧ അപ്പോൾ അവൻ ഇട
ത്തുഭാഗത്തുള്ളവരോടും[28] ശപിക്ക
പ്പെട്ടവരേ, നിങ്ങൾ എന്നെ
വിട്ട;[29] പിശാചിനും അവന്റെ
ദൂതന്മാൎക്കും ഒരുക്കപ്പെട്ട[30] എന്നേ
ക്കുമുള്ള അഗ്നിയിലേക്ക പോകു
വിൻ.
൪൨ എന്തകൊണ്ടെന്നാൽ
ഇനിക്ക വിശന്നിരുന്നു നിങ്ങൾ
ഇനിക്ക ഭക്ഷണം തന്നില്ല ഇനി
ക്ക ദാഹിച്ചിരുന്നു നിങ്ങൾ ഇനി
ക്ക കുടിപ്പാൻ തന്നില്ല.
൪൩ ഞാൻ പരദേശി ആയി
രുന്നു, നിങ്ങൾ എന്നെ ചേൎത്തു

21. മത്താ. ൧൩. ൩൫. മകോ. ൧൦: ൪൦. ൧കോരി. ൨: ൯. എബ്രാ. ൧൧: ൧൬. 22. റോമ. ൮: ൧൭. ൧പത്രോ. ൧: ൪, ൯. ൩: ൯ അറി. ൨൧: ൭. 23. യെശാ. ൫൮: ൭. യെഹ. ൧൮: ൭. യാകോ. ൧: ൨൭. 24. എബ്രാ. ൧൩: ൨. ൩യോഹ. ൫. 25. യാകോ. ൨: ൧൫, ൧൬. 26. ൨തിമോ. ൧: ൧൬. 27. സുഭാ ൧൪: ൩൧. ൧൯: ൧൭ മത്താ. ൧൦: ൪൨. മകോ. ൯: ൪൧. എബ്രാ. ൬: ൧൦. 28. സങ്കീ. ൬: ൮. മത്താ. ൭: ൨൩. ലൂ. ൧൩: ൨൭. 29. ൨പത്രോ. ൨: ൪. യഹു. ൬. 30. മത്താ. ൧൩: ൪൦, ൪൨.

കൊണ്ടില്ല: ഞാൻ നഗ്നനായിരുന്നു, നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല ഞാൻ രോഗിയായും കാവലിൽ ഇരിക്കുന്നവനുമായിരുന്നു നിങ്ങൾ എന്നെ വന്നു കണ്ടില്ല എന്നു പറയും.

൪൪ അപ്പോൾ അവരും അവനോടു ഉത്തരമായിട്ടു, കർത്താവെ, നിന്നെ വിശക്കുന്നവനെന്നൊ, ദാഹിക്കുന്നവനെന്നൊ, പരദേശിയെന്നൊ, രോഗിയെന്നൊ, കാവലിലിരിക്കുന്നവനെന്നൊ, ഞങ്ങൾ എപ്പോൾ കണ്ടു, നിനക്കു ശുശ്രൂഷ ചെയ്യാതെ ഇരുന്നു, എന്നു പറയും.

൪൫ അപ്പോൾ അവൻ അവരോടു ഉത്തരമായിട്ടു [31] നിങ്ങൾ ഏററവും ചെറിയവരായ ഇവരിൽ ഒരുത്തനു എന്തെല്ലാം ചെയ്യാതെ ഇരുന്നുവൊ, ആയതു എനിക്കു ചെയ്യാതെ ഇരുന്നു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു പറയും.

൪൬ അപ്രകാരം [32] ഇവർ എന്നേക്കുമുള്ള ശിക്ഷയിലേക്കും നീതിമാന്മാർ നിത്യജീവങ്കലേക്കും പോകയും ചെയ്യും.

## ൨൬ അദ്ധ്യായം.

൧ പ്രമാണികൾ ക്രിസ്തുവിന്റെ നേരെ ആലോചന ചെയ്യുന്നത. ൭ ഒരു സ്ത്രീ അവന്റെ പാദങ്ങളെ തൈലം പൂശുന്നത. ൨൬ കർത്താവിന്റെ അത്താഴം നിയമിക്കപ്പെടുന്നത. ൩൬ തോട്ടത്തിൽ വെച്ചുള്ള പ്രാർത്ഥന. ൪൭ അവൻ യെഹൂദായാൽ ഒററികൊടുക്കപ്പെടുന്നത. ൬൯ പത്രോസിനാൽ തള്ളിപ്പറയപ്പെടുന്നത.

പിന്നെ ഉണ്ടായതു എന്തെന്നാൽ, യേശു ഈ വചനങ്ങളെ ഒക്കെയും തികച്ചതിന്റെ ശേഷം അവൻ തന്റെ ശിഷ്യന്മാരോടു,

൨ [1] രണ്ടു ദിവസങ്ങളുടെ ശേഷം പെസഹാ ആകുന്നു എന്നു നിങ്ങൾ അറിയുന്നു, അപ്പോൾ മനുഷ്യന്റെ പുത്രൻ കുരിശിൽ തറെക്കപ്പെടുന്നതിനു ഏല്പിക്കപ്പെടുന്നു എന്നു പറഞ്ഞു.

൩ [2] അന്നു പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും ജനത്തിന്റെ മൂപ്പന്മാരും കയ്യാപ്പാ എന്നു പേരുള്ള പ്രധാനാചാൎയ്യന്റെ അരമനയിൽ വന്നു കൂടി,

൪ യേശുവിനെ ഉപായത്തോടെ പിടിച്ചു, കൊല്ലേണ്ടുന്നതിനായിട്ടു ആലോചന ചെയ്തു.

൫ എന്നാൽ ജനങ്ങളിൽ കലഹം ഉണ്ടാകാതെ ഇരിക്കേണ്ടുന്നതിനു ഉത്സവത്തിൽ വേണ്ടാ എന്നു അവർ പറഞ്ഞു.

൬ ¶ പിന്നെ [3] യേശു [4] ബെതാനിയായിൽ കുഷ്ഠരോഗിയായ ശിമോന്റെ വീട്ടിൽ ഇരിക്കുമ്പോൾ,

൭ ഒരു കുപ്പി വിലയേറിയ പരിമള തൈലവുംകൊണ്ടു ഒരു സ്ത്രീ അവന്റെ അടുക്കൽ വന്നു അവൻ [ഭക്ഷണത്തിനു] ഇരിക്കുമ്പോൾ അതിനെ അവന്റെ തലയിന്മേൽ ഒഴിച്ചു.

31. സുഭാ. ൧൯: ൧൭. ൨൨: ൯. സഖ. ൨: ൮. നടപ്പ. ൯: ൫. 32. ദാനി. ൧൨: ൨. യോഹ. ൫: ൨൯. റോമ. ൨: ൭.

1. മൎക്കൊ. ൧൪: ൧. ലൂ. ൨൨: ൧. യോഹ. ൧൩: ൧. 2. സങ്കീ. ൨: ൨. യോഹ. ൧൧: ൪൭. നടപ്പ. ൪: ൨൭. 3. മൎക്കൊ. ൧൪: ൩. യോഹ. ൧൧: ൧, ൨. ൧൨: ൩. 4. മത്താ. ൨൧: ൧൭.

൮ [5]അവന്റെ ശിഷ്യന്മാർ
അത കണ്ടാറെ, നിരസപ്പെട്ട,
ൟ നഷ്ടം എന്തിന?
൯ ൟ തൈലം ഏറിയ വി
ലെക്ക വില്ക്കപ്പെട്ട, ദരിദ്രക്കാൎക്ക
കൊടുക്കപ്പെടുവാൻ കഴിയുന്നതാ
യിരുന്നുവല്ലൊ, എന്ന പറഞ്ഞു.
൧൦ എന്നാറെ യെശു ഇത
അറിഞ്ഞ, അവരോട, നിങ്ങൾ
ൟ സ്ത്രീയെ എന്തിന അസഹ്യ
പ്പെടുത്തുന്നു? അവൾ ഒരു നല്ല
പ്രവൃത്തിയെ എങ്കൽ പ്രവൃത്തി
ച്ചിരിക്കുന്നുവല്ലൊ.
൧൧ എന്തുകൊണ്ടെന്നാൽ [6]നി
ങ്ങൾക്ക ദരിദ്രക്കാർ എല്ലായ്പോഴും
നിങ്ങളോട കൂടെ ഉണ്ട, എന്നാൽ
[7]ഞാൻ എല്ലായ്പോഴും നിങ്ങളോട
കൂടെ ഇരിക്കുന്നില്ല.
൧൨ എന്തെന്നാൽ ഇവൾ ൟ
തൈലം എന്റെ തലയിന്മേൽ
ഒഴിച്ചത, എന്നെ ശവാലങ്കാരം
ചെയ്യുന്നതിനായിട്ട ചെയ്തു.
൧൩ ൟ എവൻഗെലിയോൻ
ഭൂലോകത്തിൽ എവിടെ എങ്കിലും
പ്രസംഗിക്കപ്പെട്ടാൽ [അവിടെ]
ഇവളുടെ ഓൎമ്മെക്കായിട്ട ഇവൾ
ചെയ്തതും ചൊല്ലപ്പെടും എന്ന
ഞാൻ സത്യമായിട്ട നിങ്ങളോട
പറയുന്നു എന്ന പറഞ്ഞു.
൧൪ അപ്പോൾ [8]പന്ത്രണ്ടു
പേരിൽ [9]യെഹൂദാ ഇസ്കറിയോ
ത്ത എന്ന ചൊല്ലപ്പെട്ട ഒരുത്തൻ
പ്രധാനാചാൎയ്യന്മാരുടെ അടുക്കൽ
ചെന്ന,
൧൫ [10]ഇനിക്ക എന്ത തരു
വാൻ നിങ്ങൾക്ക മനസ്സായിരി
ക്കുന്നു, എന്നാൽ ഞാൻ അവനെ
നിങ്ങൾക്ക ഒറ്റിത്തരാം? എന്ന
പറഞ്ഞു, എന്നാറെ അവർ മുപ്പത
വെള്ളിക്കാശ അവനോട ഒത്തു.
൧൬ അന്നേരം മുതൽ അവ
നെ ഒറ്റിക്കൊടുപ്പാനായിട്ട ഒരു
നല്ല സമയം അന്വേഷിച്ചു.
൧൭ ¶ [11]പിന്നെ പുളിപ്പില്ലാ
ത്ത അപ്പങ്ങളുടെ ഒന്നാം ദിവ
സത്തിൽ ശിഷ്യന്മാർ യെശുവി
ന്റെ അടുക്കൽ വന്ന പറഞ്ഞത
നീ പെസഹാ ഭക്ഷിപ്പാനായി
ട്ട ഞങ്ങൾ എവിടെ ഒരുക്കെണം
എന്ന നിനക്ക മനസ്സായിരിക്കു
ന്നു?
൧൮ അപ്പോൾ അവൻ നി
ങ്ങൾ പട്ടണത്തിലേക്ക ഇന്നവ
ന്റെ അടുക്കൽ പോയി, എന്റെ
കാലം സമീപമായിരിക്കുന്നു.
ഞാൻ നിന്റെ അടുക്കൽ എന്റെ
ശിഷ്യന്മാരോട കൂടെ പെസഹാ
കഴിക്കും എന്ന ഗുരു പറയുന്നു
എന്ന അവനോട പറവിൻ, എ
ന്ന പറഞ്ഞു.
൧൯ യെശു തങ്ങളോട കല്പി
ച്ചപ്രകാരം ശിഷ്യന്മാർ ചെയ്തു,
പെസഹാ ഒരുക്കുകയും ചെയ്തു.
൨൦ ¶ [12]പിന്നെ വൈകു
ന്നേരമായപ്പോൾ, അവൻ പ
ന്ത്രണ്ടു പേരോട കൂടി [ഭക്ഷണ
ത്തിന] ഇരുന്നു.
൨൧ അവർ ഭക്ഷിക്കുമ്പോൾ,

5. യോഹ. ൧൨: ൪. 6 ൫ മോ. ൧൫: ൧൧. യോഹ. ൧൨: ൮ 7. മത്താ. ൧൮: ൨൦. ൨൮: ൨൦. യോഹ. ൧൩: ൩൩. ൧൪: ൧൯. ൧൬: ൫, ൨൮. ൧൭: ൧൧. 8. മൎക്കൊ. ൧൪: ൧൦. ലൂ. ൨൨: ൩. യോഹ. ൧൩: ൨, ൩൦. 9. മത്താ. ൧൦: ൪. 10. സഖ. ൧൧: ൧൨. മത്താ. ൨൭: ൩. 11. പുറപ്പാ. ൧൨: ൬, ൧൮. മൎക്കൊ. ൧൪: ൧൨. ലൂ. ൨൨: ൭. 12. മൎക്കൊ. ൧൪: ൧൭-൨൧. ലൂ. ൨൨: ൧൪. യോഹ. ൧൩: ൨൧.

അവൻ നിങ്ങളിൽ ഒരുത്തൻ
എന്നെ ഒററിക്കൊടുക്കും എന്ന
ഞാൻ സത്യമായിട്ട നിങ്ങളോട
പറയുന്നു, എന്ന പറഞ്ഞു.
൨൨ അപ്പോൾ അവർ വളു
രെ ദുഃഖപ്പെട്ടു, അവരിൽ ഓരോ
രുത്തൻ അവനോട, കൎത്താവെ,
ഞാനോ? എന്നും പറഞ്ഞതുടങ്ങി.
൨൩ എന്നതിന അവൻ ഉത്ത
രമായിട്ട, [13] എന്നോട കൂടെ താല
ത്തിൽ കൈമുക്കുന്നവനായവൻ
എന്നെ ഒററിക്കൊടുക്കും.
൨൪ മനുഷ്യന്റെ പുത്രൻ
[14] തന്നെ കുറിച്ച എഴുതിയിരിക്കു
ന്നപ്രകാരം പോകുന്നു: എന്നാൽ
[15] മനുഷ്യന്റെ പുത്രൻ ആരാൽ
ഒററിക്കൊടുക്കപ്പെടുമൊ, ആ മനു
ഷ്യന ഹാ കഷ്ടം! ആ മനുഷ്യൻ
ജനിക്കാതെ ഇരുന്നു എങ്കിൽ, അ
വന നന്നായിരുന്നു എന്ന പ
റഞ്ഞു.
൨൫ അപ്പോൾ അവനെ
ഒററിക്കൊടുത്ത യെഹൂദാ, ഗുരൊ,
ഞാനോ? എന്ന ഉത്തരമായിട്ട
പറഞ്ഞു. അവൻ അവനോട,
നീ പറഞ്ഞുവല്ലൊ, എന്ന പറ
ഞ്ഞു.
൨൬ ¶ പിന്നെ [16] അവർ ഭ
ക്ഷിക്കുമ്പോൾ, [17] യേശു അപ്പം
എടുത്ത, വാഴ്ത്തി മുറിച്ച, ശിഷ്യന്മാ
ൎക്ക കൊടുത്ത, നിങ്ങൾ വാങ്ങി,
ഭക്ഷിപ്പിൻ: [18] ഇത എന്റെ
ശരീരം ആകുന്നു, എന്ന പറഞ്ഞു.
൨൭ പിന്നെ അവൻ പാന
പാത്രം എടുത്ത, സ്തോത്രം ചെയ്തു,
അവൎക്ക കൊടുത്ത, [19] നിങ്ങൾ
എല്ലാവരും അതിൽനിന്ന കുടി
പ്പിൻ;
൨൮ എന്തുകൊണ്ടെന്നാൽ ഇത
[20] പുതിയനിയമത്തിലെ [21]എന്റെ
രക്തം ആകുന്നു. [22] പാപമോച
നത്തിനായിട്ട പലൎക്കും വേണ്ടി
ചൊരിയപ്പെട്ടതും ആകുന്നു.
൨൯ എന്നാൽ ഇതുമുതൽ
[23] ഞാൻ അത നിങ്ങളോട കൂടെ എ
ന്റെ പിതാവിന്റെ രാജ്യത്തിൽ
പുതിയതായിട്ട കുടിക്കുമ്പോളുള്ള
ദിവസത്തോളം, [24] മുന്തിരിങ്ങാ
യുടെ ഈ രസത്തിൽനിന്ന ഞാൻ
കുടിക്കയില്ല എന്ന നിങ്ങളോട
പറയുന്നു, എന്ന പറഞ്ഞു.
൩൦ ¶ [25] പിന്നെ അവർ
ഒരു സങ്കീൎത്തനം പാടീട്ട ഒലിവ
മലെക്ക പുറപ്പെട്ടു പോയി.
൩൧ അപ്പോൾ യേശു അവ
രോട പറഞ്ഞത, [26] നിങ്ങൾ എല്ലാ
വരും [27] ഈ രാത്രിയിൽ എന്നെ
കുറിച്ച വിരുദ്ധപ്പെടും. എന്തുകൊ
ണ്ടെന്നാൽ [28] ഞാൻ ഇടയനെ
അടിക്കും, അപ്പോൾ കൂട്ടത്തിലെ
ആടുകൾ ചിന്നപ്പെട്ടുപോകും എ
ന്ന എഴുതിയിരിക്കുന്നു,

13. സങ്കീ. ൪൧: ൯. ലൂ. ൨൨: ൨൧. യോഹ. ൧൩: ൧൮. 14. സങ്കീ. ൨൨: യെശാ. ൫൩: ദാനി. ൯: ൨൬. മൎക്കൊ. ൯: ൧൨. ലൂ. ൨൪: ൨൫, ൨൬, ൪൬. നടപ്പ. ൧൭: ൨, ൩. ൨൬: ൨൨, ൨൩. ൧കോറി. ൧൫: ൩. 15. യോഹ. ൧൭: ൧൨. 16. മൎക്കൊ. ൧൪: ൨൨. ലൂ. ൨൨: ൧൯. 17. ൧കോറി. ൧൧: ൨൩, ൨൪, ൨൫. മൎക്കൊ. ൬: ൪൧. 18. ൧കോറി. ൧൦: ൧൬. 19. മൎക്കൊ. ൧൪: ൨൩. 20. യറമി. ൩൧: ൩൧. 21. ൮. റപ്പാ. ൨൪: ൮. ലേവി. ൧൭: ൧൧. 22. മത്താ. ൨൦: ൨൮. റോമാ. ൫: ൧൫. എബ്രാ ൯: ൨൨. 23. നടപ്പ. ൧൦: ൪൧. 24. മൎക്കൊ. ൧൪: ൨൫. ലൂ. ൨൨: ൧൮. 25. മൎക്കൊ. ൧൪: ൨൬. 26. മൎക്കൊ. ൧൪: ൨൭. യോഹ. ൧൬: ൩൨. 27. മത്താ. ൧൧: ൬. 28. സഖ. ൧൩: ൭.

൩൨ എന്നാൽ ഞാൻ ഉയി
൪ത്തെഴനീററതിന്റെ ശേഷം,
[29] നിങ്ങൾക്ക മുമ്പെ ഗലിലെയാ
യിലേക്ക പോകും എന്ന പറഞ്ഞു.
൩൩ പത്രോസ ഉത്തരമാ
യിട്ട അവനോട, എല്ലാവരും നി
ന്നെ കുറിച്ച വിരുദ്ധപ്പെട്ടാലും,
ഞാൻ ഒരുനാളും വിരുദ്ധപ്പെട്ട
കയില്ല, എന്ന പറഞ്ഞു.
൩൪ ¶ യേശു അവനോട [30] ഈ
രാത്രിയിൽ തന്നെ പൂവൻകോഴി
കൂകുന്നതിന മുമ്പെ നീ മൂന്ന പ്രാ
വശ്യം എന്നെ ഉപേക്ഷിക്കും എ
ന്ന ഞാൻ സത്യമായിട്ട നിന്നോട
പറയുന്നു, എന്ന പറഞ്ഞു.
൩൫ പത്രോസ അവനോട,
ഞാൻ നിന്നോട കൂടെ മരിക്കേ
ണ്ടി വന്നാലും നിന്നെ ഉപേ
ക്ഷിക്കയില്ല എന്ന പറഞ്ഞു.
ശിഷ്യന്മാർ എല്ലാവരും അപ്ര
കാരം തന്നെ പറഞ്ഞു.
൩൬ ¶ [31] അപ്പോൾ യേശു
അവരോട കൂടെ ഗതസെമാനെ
എന്ന ചൊല്ലപ്പെട്ട സ്ഥലത്തേക്ക
വന്നു, ശിഷ്യന്മാരോട, ഞാൻ
അവിടെ പോയി പ്രാൎത്ഥിക്കു
വോളം, നിങ്ങൾ ഇവിടെ ഇരി
പ്പിൻ എന്ന പറഞ്ഞു.
൩൭ പിന്നെ അവൻ പത്രോ
സിനെയും [32] സെബദിയുടെ ര
ണ്ട പുത്രന്മാരെയും കൂട്ടിച്ചും കൊ
ണ്ട, ദുഃഖപ്പെട്ട അതിവ്യസനപ്പെ
ട്ടു തുടങ്ങി.
൩൮ അപ്പോൾ അവൻ അ
വരോട, [33] എന്റെ ആത്മാവ
മരണംവരെയും മഹാ ദുഃഖപ്പെ
ട്ടിരിക്കുന്നു: നിങ്ങൾ ഇവിടെ
പാൎത്ത, എന്നോട കൂടെ ഉണൎന്ന
കൊണ്ടിരിപ്പിൻ എന്ന പറഞ്ഞു.
൩൯ പിന്നെ അവൻ കുറെ
അപ്പുറംപോയിട്ട കവുണ്ണവീണ
[34] പ്രാൎത്ഥിച്ചു, [35] എന്റെ പിതാ
വെ, കഴിയുന്നതാകുന്നു എങ്കിൽ,
[36] ഈ പാനപാത്രം എന്നിൽനി
ന്ന നീങ്ങിപോകട്ടെ; എങ്കിലും
[37] ഞാൻ ഇച്ശിക്കുന്നതപോലെ
അല്ല, നീ [ഇച്ശിക്കുന്നത]
പോലെ അത്രെ ആകട്ടെ എ
ന്ന പറഞ്ഞു.
൪൦ പിന്നെ അവൻ ശിഷ്യ
ന്മാരുടെ അടുക്കൽ വന്നു, അവർ
ഉറങ്ങുന്നത കണ്ട, പത്രോസി
നോട, ഇപ്രകാരം നിങ്ങൾക്ക ഒ
രു മണിനേരമെങ്കിലും എന്നോട
കൂടെ ഉണൎന്നിരിപ്പാൻ കഴിഞ്ഞി
ല്ലയൊ?
൪൧ [38] നിങ്ങൾ പരീക്ഷയി
ലേക്ക അകപ്പെടാതെ ഇരിപ്പാ
നായിട്ട, ഉണൎന്നകൊണ്ട പ്രാൎത്ഥി
പ്പിൻ: ആത്മാവ മനസ്സുള്ളത
തന്നെ, എന്നാൽ ജഡം ക്ഷീണ
മുള്ളതാകുന്നു എന്ന പറഞ്ഞു.
൪൨ പിന്നെയും അവൻ ര
ണ്ടാം പ്രാവശ്യംപോയി, എന്റെ
പിതാവെ, ഈ പാത്രം ഞാൻ
കുടിക്കാതെ, അത എന്നിൽ

29. മത്താ. ൨൮: ൭, ൧൦, ൧൬. മൎക്കൊ. ൧൬: ൭. 30. മൎക്കൊ. ൧൪: ൩൦. ലൂ. ൨൨: ൩൪. യോഹ. ൧൩: ൩൮. 31. മൎക്കൊ. ൧൪: ൩൨-൪൨. ലൂ. ൨൨: ൩൯. യോഹ. ൧൮: ൧. 32. മത്താ. ൪: ൨൧. 33. യോഹ. ൧൨: ൨൭. 34. മൎക്കൊ. ൧൪: ൩൬. ലൂ. ൨൨: ൪൨. എബ്രാ. ൫: ൭. 35. യോഹ. ൧൨: ൨൭. 36. മത്താ. ൨൦: ൨൨. 37. യോഹ. ൫: ൩൦. ൬: ൩൮. ഫിലി. ൨: ൮. 38. മൎക്കൊ. ൧൩: ൩൩. ൧൪: ൩൮. ലൂ. ൨൨: ൪൦, ൪൬. എഫെ. ൬: ൧൮.

നിന്ന നീങ്ങുവാൻ കഴിയുന്ന
തല്ല എങ്കിൽ, നിന്റെ ഇഷ്ടപ്ര
കാരം ആകട്ടെ, എന്ന പറഞ്ഞ
പ്രാൎത്ഥിച്ചു.

൪൩ പിന്നെ അവൻ തിരിച്ചു
വന്ന, അവരുടെ കണ്ണുകൾ നി
ദ്രാഭാരമുള്ളവയായിരുന്നത കൊ
ണ്ട, അവർ പിന്നെയും ഉറങ്ങു
ന്നത കണ്ടു,

൪൪ അവൻ അവരെ വിട്ട,
പിന്നെയും പോയിട്ട, മൂന്നാം
പ്രാവശ്യം ആ വചനം തന്നെ
പറഞ്ഞ പ്രാൎത്ഥിച്ചു.

൪൫ അപ്പോൾ അവൻ ത
ന്റെ ശിഷ്യന്മാരുടെ അടുക്കൽ
വന്ന, അവരോട, നിങ്ങൾ ഇനി
ഉറങ്ങി, ആശ്വാസപ്പെട്ടുവിൻ: ക
ണ്ടാലും, സമയം അടുത്തു, മനുഷ്യ
ന്റെ പുത്രൻ പാപികളുടെ കൈ
കളിൽ ഏല്പിക്കപ്പെട്ടുമിരിക്കുന്നു.

൪൬ എഴുനീല്പിൻ, നാം പോക:
കണ്ടാലും, എന്നെ ഒറ്റിക്കൊടുക്കു
ന്നവൻ അടുത്തിരിക്കുന്നു എന്ന
പറഞ്ഞു.

൪൭ [39] അവൻ സംസാരിച്ചു
കൊണ്ടിരിക്കുമ്പോൾ, കണ്ടാലും,
പന്ത്രണ്ട പേരിൽ ഒരുത്തനായ
യെഹൂദായും അവനോട കൂടെ പ്ര
ധാനാചാൎയ്യന്മാരിൽനിന്നും, ജന
ത്തിന്റെ മൂപ്പന്മാരിൽനിന്നും വാ
ളുകളോടും വടികളോടും കൂടെ വളു
രെ പുരുഷാരവും വന്നു.

൪൮ എന്നാൽ അവനെ ഒറ്റി
ക്കൊടുത്തവൻ, ഞാൻ ഏവനെ
ചുംബനം ചെയ്യുമൊ, ആയവൻ
തന്നെ ആകുന്നു: അവനെ പിടി
ച്ചുകൊൾവിൻ, എന്ന അവൎക്ക
അടയാളമായി പറഞ്ഞിരുന്നു.

൪൯ അവൻ ഉടനെ യേശു
വിന്റെ അടുക്കൽ വന്ന, വാഴുക,
ഗുരോ, എന്ന പറഞ്ഞ, [40] അവ
നെ ചുംബനം ചെയ്തു.

൫൦ എന്നാറെ യേശു അവ
നോട, [41] സ്നേഹിതാ, നീ എന്തി
ന വന്നു? എന്ന പറഞ്ഞു: അ
പ്പോൾ അവർ അടുക്കൽ വന്ന,
യേശുവിന്റെ മേൽ കൈകളെ
വെച്ചു, അവനെ പിടിച്ചു.

൫൧ അപ്പോൾ, കണ്ടാലും, [42]
യേശുവിനോട കൂടെയുള്ളവരിൽ
ഒരുത്തൻ കൈ നീട്ടി, അവന്റെ
വാളൂരി, പ്രധാനാചാൎയ്യന്റെ ഒരു
വേലക്കാരനെ വെട്ടി, അവന്റെ
ചെവി മുറിച്ചുകളഞ്ഞു.

൫൨ അപ്പോൾ യേശു അ
വനോട, നീ വാൾ അതിന്റെ
ഉറയിൽ തിരിച്ചിടുക: എന്തുകൊ
ണ്ടെന്നാൽ [43] വാൾ എടുക്കുന്ന
വർ എല്ലാവരും വാളിനാൽ ന
ശിച്ചുപോകും.

൫൩ എന്റെ പിതാവ [44] പ
ന്ത്രണ്ട ലെഗിയോനെക്കാൾ അ
ധികം ദൈവദൂതന്മാരെ എന്റെ
അടുക്കൽ നിൎത്തേണമെന്ന ഇ
പ്പോൾ അവനോട അപേക്ഷി
പ്പാൻ ഇനിക്ക കഴികയില്ല എന്ന
നീ നിരൂപിക്കുന്നുവൊ?

൫൪ [45] എന്നാൽ ഇപ്രകാരം

39. മൎക്കൊ. ൧൪: ൪൩. ലൂ. ൨൨: ൪൭. യോഹ. ൧൮: ൩. നടപ്പ. ൧: ൧൬. 40. ൨ ശമു. ൨൦: ൯. 41. സങ്കീ. ൪൧: ൯. ൫൫: ൧൩. 42. യോഹ. ൧൮: ൧൦. 43. ആദ്യ. ൯: ൬. അറി. ൧൩: ൧൦. 44. ൨ രാജാ. ൬: ൧൭. ദാനി. ൭: ൧൦. 45. യെശ. ൫൩: ൭. ലൂ. ൨൪: ൨൫, ൪൪, ൪൬ മത്താ ൨൬: ൨൪

ഉണ്ടാകേണ്ടുന്നതാകുന്നു എന്നു
ള്ള വേദവാക്യങ്ങൾ, എങ്ങിനെ
നിവൃത്തിക്കും? എന്ന പറഞ്ഞു.
൫൫ ആ സമയത്ത യേശു പു
രുഷാരങ്ങളോട, നിങ്ങൾ ഒരു കള്ള
ന്റെ നേരെ എന്ന പോലെ വാളു
കളോടും വടികളോടും എന്നെ പിടി
പ്പാനായിട്ട പുറപ്പെട്ടുവന്നുവൊ?
ഞാൻ ദിനംപ്രതി നിങ്ങളോട
കൂടെ ദൈവാലയത്തിൽ പഠിപ്പി
ച്ചുകൊണ്ടിരുന്നു, അപ്പോൾ നി
ങ്ങൾ എന്നെ പിടിച്ചില്ല.
൫൬ എന്നാൽ [46] ദീൎഘദൎശി
മാരുടെ വാക്യങ്ങൾ നിവൃത്തിക്കേ
ണ്ടുന്നതിന, ഇത ഒക്കെയും ഉ
ണ്ടായി എന്ന പറഞ്ഞു. [47] അ
പ്പോൾ ശിഷ്യന്മാർ എല്ലാവരും
അവനെ വിട്ട, ഓടിപ്പോയി.
൫൭ പിന്നെ [48] യേശുവിനെ
പിടിച്ചവർ അവനെ പ്രധാനാ
ചാൎയ്യനായ കയ്യാപ്പായുടെ അ
ടുക്കൽ കൊണ്ടുപോയി, അവിടെ
ഉപാദ്ധ്യായന്മാരും മൂപ്പന്മാരും കൂ
ടിയിരുന്നു.
൫൮ എന്നാൽ പത്രോസ ദൂര
വെ പ്രധാനാചാൎയ്യന്റെ അരമ
നയോളം അവന്റെ പിന്നാലെ
ചെന്നു; അവൻ അകത്ത പോ
യി, അവസാനം കാണ്മാനായിട്ട
സേവകന്മാരോട കൂടെ ഇരുന്നു.
൫൯ അന്ന പ്രധാനാചാൎയ്യ
ന്മാരും മൂപ്പന്മാരും വിചാരസംഘം
ഒക്കെയും യേശുവിനെ കൊല്ലേ
ണ്ടുന്നതിന അവന്ന വിരോധമാ
യി കള്ളസ്സാക്ഷി അന്വേഷിച്ചു.
൬൦ അവർ കണ്ടെത്തിയില്ല:
[49] വളരെ കള്ളസ്സാക്ഷികൾ വ
ന്നിട്ടും അവർ കണ്ടെത്തിയതുമി
ല്ല. പിന്നെ ഒടുക്കം [50] രണ്ട കള്ള
സ്സാക്ഷികൾ വന്ന,
൬൧ [51] ദൈവത്തിന്റെ ആല
യം തകൎത്തുകളവാനും, അത മൂന്ന
ദിവസത്തിനകം പണി ചെയ്വാ
നും ഇനിക്ക കഴിയും എന്ന ഇ
വൻ പറഞ്ഞു എന്ന പറഞ്ഞു.
൬൨ [52] അപ്പോൾ പ്രധാനാ
ചാൎയ്യൻ എഴുനീറ്റ, അവനോട
പറഞ്ഞത, നീ ഒന്നും ഉത്തരം
പറയുന്നില്ലയൊ? ഇവർ നി
ന്റെ നേരെ സാക്ഷിപ്പെടുത്തു
ന്നത എന്ത?
൬൩ എന്നാൽ [53] യേശു മി
ണ്ടാതെ ഇരുന്നു. അപ്പോൾ പ്ര
ധാനാചാൎയ്യൻ അവനോട, ദൈ
വത്തിന്റെ പുത്രനായ ക്രിസ്തു
നീ തന്നെ ആകുന്നു എങ്കിൽ
ഞങ്ങളോട പറയണം എന്ന [54]
ഞാൻ ജീവനുള്ള ദൈവത്തെ
കൊണ്ട നിന്നോട ആണയിടു
ന്നു എന്ന പറഞ്ഞു.
൬൪ യേശു അവനോട, നീ
പറഞ്ഞുവല്ലൊ; എന്നാലും [55] ഇ
തുമുതൽ മനുഷ്യന്റെ പുത്രൻ
[6]വല്ലഭത്വത്തിന്റെ വലത്ത ഭാ

46. വിലാ. ൪: ൨൦. മത്താ. ൨൬: ൫൪. 47. യോഹ. ൧൮: ൧൫. 48. മൎക്കോ. ൧൪: ൫൩. ലൂ. ൨൨: ൫൪. യോഹ. ൧൮: ൧൨, ൧൩, ൨൪. 49. സങ്കീ. ൨൭: ൧൨. ൩൫: ൧൧. മൎക്കോ. ൧൪: ൫൫. നടപ്പ. ൬: ൧൩. 50. ആമോ. ൧൯: ൧൫. 51 മത്താ. ൨൭: ൪൦. യോഹ. ൨: ൧൯. 52. മൎക്കോ. ൧൪: ൬൦. 53. യശാ. ൫൩: ൭. മത്താ. ൨൭: ൧൨, ൧൪. 54. ലെവി. ൫: ൧. ൧ശമു. ൧൪: ൨൪, ൨൬. 55. ദാനി. ൭: ൧൩. മത്താ. ൧൬: ൨൭. ൨൪: ൩൦. ൨൫: ൩൧. ലൂ. ൨൧: ൨൭. യോഹ. ൧: ൫൧. റോമ. ൧൪: ൧൦. ൧തെസ്സ. ൪: ൧൬. അറി. ൧: ൭. 56. സങ്കീ. ൧൧൦: ൧. നടപ്പ. ൭: ൫൫.

ഗത്ത ഇരിക്കയും, ആകാശമേഘ
ങ്ങളിൽ വരികയും ചെയ്യുന്നതി
നെ നിങ്ങൾ കാണും, എന്ന
ഞാൻ നിങ്ങളോട പറയുന്നു എ
ന്ന പറഞ്ഞു.
൬൫ [57] അപ്പോൾ പ്രധാനാ
ചാൎയ്യൻ തന്റെ വസ്ത്രങ്ങളെ
കീറി, ഇവൻ ദൈവദൂഷണം പ
റഞ്ഞു. ഇനി സാക്ഷികളെ കൊ
ണ്ട നമുക്ക എന്ത ആവശ്യം? ക
ണ്ടാലും നിങ്ങൾ ഇപ്പോൾ ഇവ
ന്റെ ദൂഷണം കേട്ടുവല്ലൊ.
൬൬ നിങ്ങൾക്ക എന്ത തോ
ന്നുന്നു? എന്ന പറഞ്ഞു. [58] അ
വൻ മരണശിക്ഷെക്ക ഹേതുവാ
യിരിക്കുന്നു എന്ന അവർ ഉത്ത
രമായിട്ട പറഞ്ഞു.
൬൭ [59] അപ്പോൾ അവർ അ
വന്റെ മുഖത്തിൽ തുപ്പി, അവ
നെ കൈകൊണ്ട അടിച്ചു: [60] മററ
ചിലരും അവനെ മുഖത്തടിച്ചു.
൬൮ ക്രിസ്തുവേ, [61] നിന്നെ
അടിച്ചവൻ ആര? എന്ന ജ്ഞാ
നദൃഷ്ടികൊണ്ട പറക, എന്നും
പറഞ്ഞു.
൬൯ ¶ [62] എന്നാൽ പത്രോ
സ അരമനയിൽ പുറത്ത ഇരു
ന്നിരുന്നു: അപ്പോൾ ഒരു വേല
ക്കാരത്തി അവന്റെ അടുക്കൽ
വന്ന, നീയും ഗലിലെയക്കാര
നായ യെശുവിനോട കൂടെ ആ
യിരുന്നു എന്ന പറഞ്ഞു.
൭൦ എന്നാറെ അവൻ നീ
പറയുന്നത എന്തെന്ന ഞാൻ
അറിയുന്നില്ല, എന്ന എല്ലാവരു
ടെയും മുമ്പാകെ തള്ളിപ്പറഞ്ഞു.
൭൧ പിന്നെ അവൻ പൂമുഖ
ത്തിലേക്ക പുറപ്പെട്ടുപോയപ്പോ
ൾ, മററൊരുത്തി അവനെ കണ്ട,
അവിടെയുള്ളവരോട, ഇവനും
നസറായക്കാരനായ യേശുവി
നോട കൂടെ ആയിരുന്നു എന്ന
പറഞ്ഞു.
൭൨ എന്നാൽ അവൻ ആ
മനുഷ്യനെ ഞാൻ അറിയുന്നില്ല
എന്ന പിന്നെയും ഒരു ആണ
യോടെ തള്ളിപ്പറഞ്ഞു.
൭൩ പിന്നെ കുറെ നേരം
കഴിഞ്ഞ ശേഷം അരികെ നി
ന്നവർ അടുക്കൽ വന്ന, പത്രോ
സിനോട, നീയും അവരിൽ ഒരു
ത്തനാകുന്നു സത്യം: [63] നിന്റെ
വാക്ക നിന്നെ പ്രസിദ്ധനാക്കു
ന്നുവല്ലൊ എന്ന പറഞ്ഞു.
൭൪ അപ്പോൾ അവൻ, ഞാൻ
ആ മനുഷ്യനെ അറിയുന്നില്ല
എന്ന [64] ശപിക്കയും, ആണയി
ടുകയും ചെയ്യു തുടങ്ങി. ഉടനെ
പൂവൻകോഴി കൂകി.
൭൫ അപ്പോൾ [65] പൂവൻ
കോഴി കൂകുന്നതിന മുമ്പെ, നീ
മൂന്നപ്രാവശ്യം എന്നെ തള്ളിപ്പ
റയും എന്ന യേശു തന്നോട
പറഞ്ഞ വചനം പത്രോസ ഓ
ൎത്തു. അവൻ പുറത്തേക്ക പുറ
പ്പെട്ട, ഏററവും കരകയും ചെയ്തു.

57. രോമാ. ൧൪ ൩. ൧൯: ൧. 58. ലേവി. ൨൪: ൧൬. യോഹ. ൧൯: ൭. 59. യെശാ. ൫൦: ൬. ൫൩: ൩. മത്താ. ൨൭: ൩൦ 60. ലൂ. ൨൨: ൬൩. യോഹ. ൧൯: ൩. 61. മൎക്കൊ. ൧൪: ൬൫. ലൂ. ൨൨: ൬൪. 62. മൎക്കൊ. ൧൪: ൬൬. ലൂ. ൨൨: ൫൫. യോഹ. ൧൮: ൧൬, ൧൭, ൨൫. 63. ലൂ. ൨൨: ൫൯. 64. മൎക്കൊ. ൧൪: ൭൧. 65. മൎക്കൊ. ൧൪: ൩൦, മൎക്കൊ. ൧൪: ൩൦. ലൂ. ൨൨: ൬൧, ൬൨. യോഹ. ൧൩: ൩൮.

## ൨൭ അദ്ധ്യായം.

൧ ക്രിസ്തു പീലാത്തോസിന ഏല്പിക്കപ്പെടുന്നത. ൩ യെഹൂദാ തന്നെത്താൻ ഞെക്കുന്നത. ൩൧ ക്രിസ്തു കുരിശിൽ തറെക്കപ്പെടുന്നത. ൬൬ അവന്റെ ശവക്കല്ലറ മുദ്രയിട്ടു കാക്കപ്പെടുന്നത.

ഉഷഃകാലമായപ്പോൾ [1] പ്ര
ധാനാചാൎയ്യന്മാർ എല്ലാവരും ജ
നത്തിന്റെ മൂപ്പന്മാരും യേശു
വിനെ കൊല്ലേണ്ടുന്നതിന, അ
വന വിരോധമായിട്ടു കൂടി വി
ചാരിച്ചു.
൨ പിന്നെ അവർ അവനെ
കെട്ടിക്കൊണ്ടുപോയി, [2] അവ
നെ നാടുവാഴിയായ പൊന്തി
യോസ പീലാത്തോസിന്റെ അ
ടുക്കൽ ഏല്പിച്ചു.
൩ ¶ അപ്പോൾ അവൻ ശി
ക്ഷെക്ക വിധിക്കപ്പെട്ടു എന്ന [3]
അവനെ ഒറ്റിക്കൊടുത്തിട്ടുള്ള യെ
ഹൂദാ കണ്ടാറെ, അവൻ അനു
താപപ്പെട്ടു, ആ മുപ്പത വെ
ള്ളിക്കാശ പ്രധാനാചാൎയ്യന്മാൎക്കും
മൂപ്പന്മാൎക്കും തിരികെ കൊണ്ടു
വന്ന,
൪ ഞാൻ കുറ്റമില്ലാത്ത ര
ക്തം ഒറ്റിക്കൊടുത്തതുകൊണ്ട,
ഞാൻ പാപം ചെയ്തു എന്ന പറ
ഞ്ഞു. എന്നാറെ, അവർ അത
ഞങ്ങൾക്ക എന്തു? നീ തന്നെ
നോക്കിക്കൊൾക എന്ന പറഞ്ഞു.
൫ അപ്പോൾ അവൻ ആ
വെള്ളിക്കാശ ദൈവാലയത്തിൽ
ഇട്ടുംകളഞ്ഞ, [4] പുറപ്പെട്ടുപോയി,
തന്നെത്താൻ കെട്ടിഞാലുകയും
ചെയ്തു.
൬ എന്നാറെ പ്രധാനാചാൎയ്യ
ന്മാർ ആ വെള്ളിക്കാശ എടുത്ത,
ഇത രക്തത്തിന്റെ വില ആക
കൊണ്ടു, ഇത വഴിപാട്ടുപെട്ടക
ത്തിലേക്ക ഇടുന്നത ന്യായമല്ല
എന്ന പറഞ്ഞു.
൭ പിന്നെ അവർ ആലോ
ചന ചെയ്തിട്ടു, അവയെകൊണ്ടു
പരദേശികളെ കുഴിച്ചിടുന്നതി
ന കുശവന്റെ നിലം കൊ
ണ്ടു.
൮ ഇതു കാരണത്താൽ ആ
നിലം ഇന്നുവരെയും [5] രക്തനി
ലം എന്ന ചൊല്ലപ്പെടുന്നു.
൯ അപ്പോൾ ഇസ്രായേലി
ന്റെ പുത്രന്മാരിൽനിന്ന അവർ
വിലമതിച്ചവനായി, വിലമതി
ക്കപ്പെട്ടവന്റെ വിലയാകുന്ന
[6]മുപ്പത വെള്ളിക്കാശ അവർ എടു
ത്ത,
൧൦ കൎത്താവ എന്നോട ക
ല്പിച്ച പ്രകാരം, അവ കുശവ
ന്റെ നിലത്തിനായിട്ടു കൊടു
ത്തു, എന്ന യറമിയ ദീൎഘദൎശി
യാൽ പറയപ്പെട്ടത നിവൃത്തി
യായി.
൧൧ ¶ പിന്നെ യേശു നാടു
വാഴിയുടെ മുമ്പാകെനിന്നു: [7] അ
പ്പോൾ നാടുവാഴി അവനോട,
നീ യെഹൂദന്മാരുടെ രാജാവ ആ
കുന്നുവൊ? എന്ന ചോദിച്ചു. എ
ന്നാറെ യേശു അവനോട, [8] നീ

---

1. സങ്കീ. ൨: ൨. മൎക്കോ. ൧൫: ൧. ലൂ. ൨൨: ൬൬. ൨൩: ൧. യോഹ. ൧൮ ൨൮: 2. മത്താ. ൨൦: ൧൯. നടപ്പ. ൩: ൧൩. 3. മത്താ. ൨൬: ൧൪, ൧൫. 4. ൨ശമു. ൧൭: ൨൩. നടപ്പ. ൧: ൧൮ 5. നടപ്പ. ൧: ൧൯. 6. സെഖ. ൧൧: ൧൨, ൧൩. 7. മൎക്കോ. ൧൫: ൨. ലൂ. ൨൩: ൩. യോഹ. ൧൮: ൩൩. 8. യോഹ. ൧൮: ൩൭. ൧തിമൊ. ൬: ൧൩.

പറയുന്നവല്ലൊ, എന്ന പറഞ്ഞു
൧൨ പിന്നെ അവൻ പ്രധാ
നാചാൎയ്യന്മാരാലും മൂപ്പന്മാരാലും
കുററം ചുമത്തപ്പെട്ടപ്പോൾ [9] അ
വൻ ഒന്നും ഉത്തരം പറഞ്ഞില്ല.
൧൩ അപ്പോൾ പീലാത്തോ
സ അവനോട, [10] അവർ എത്ര
കാൎയ്യങ്ങളെ നിന്റെ നേരെ
സാക്ഷിപ്പെടുത്തുന്നു എന്ന നീ
കേൾക്കുന്നില്ലയൊ? എന്ന പ
റഞ്ഞു.
൧൪ എന്നാറെ അവൻ ഒരു
വാക്കിന എങ്കിലും അവനോട
ഉത്തരം പറഞ്ഞില്ല; എന്നതുകൊ
ണ്ട നാടുവാഴി വളരെ ആശ്ച
ൎയ്യപ്പെട്ടു.
൧൫ [11] എന്നാൽ ആ ഉത്സ
വത്തിൽ കാവൽപ്പെട്ടവരിൽ ഏ
വനെ ജനങ്ങൾ ചോദിച്ചു
വൊ, അവനെ അവൎക്ക നാടുവാ
ഴി വിടീക്കുന്നത മൎയ്യാദയായിരു
ന്നു.
൧൬ അത്രയുമല്ല അപ്പോൾ
ബറബ്ബാസ എന്ന പേരുള്ളവ
നായി കീൎത്തിപ്പെട്ട ഒരു കാവൽ
പ്പെട്ടവൻ ഉണ്ടായിരുന്നു.
൧൭ ആകയാൽ അവർ വന്ന
കൂടിയപ്പോൾ, പീലാത്തോസ അ
വരോട, ഞാൻ ഏവനെ നി
ങ്ങൾക്ക വിടീക്കേണമെന്ന നി
ങ്ങൾക്ക മനസ്സായിരിക്കുന്നു?
ബറബ്ബാസിനെയൊ, ക്രിസ്തു എ
ന്ന വിളിക്കപ്പെടുന്ന യേശുവി
നെയൊ? എന്ന പറഞ്ഞു.
൧൮ ¶ എന്തെന്നാൽ അവർ
അസൂയകൊണ്ട അവനെ ഏല്പി
ച്ചു എന്ന അവൻ അറിഞ്ഞിരു
ന്നു.
൧൯ ¶ പിന്നെ അവൻ ന്യാ
യാസനത്തിൽ ഇരുന്നപ്പോൾ,
അവന്റെ ഭാൎയ്യ അവന്റെ അ
ടുക്കൽ ആളയച്ചു, നിനക്ക ആ
നീതിമാനോട ഒരു കാൎയ്യവും വെ
ണ്ടാ: എന്തുകൊണ്ടെന്നാൽ ഞാൻ
ഇന്ന സ്വപ്നത്തിൽ അവന്റെ
നിമിത്തമായിട്ട വളരെ കഷ്ടപ്പെ
ട്ടു എന്ന പറയിച്ചു.
൨൦ [12] എന്നാൽ പ്രധാനാചാ
ൎയ്യന്മാരും മൂപ്പന്മാരും ബറബ്ബാസി
നെ ചോദിക്കേണ്ടുന്നതിനും, യേ
ശുവിനെ കൊല്ലേണ്ടുന്നതിനും
പുരുഷാരത്തെ സമ്മതം വരുത്തി.
൨൧ പിന്നെ നാടുവാഴി ഉത്ത
രമായിട്ട അവരോട, ഇവരിരുവ
രിൽ ഏവനെ ഞാൻ നിങ്ങൾ
ക്ക വിടീക്കേണമെന്ന നിങ്ങൾ
ക്ക മനസ്സായിരിക്കുന്നു? എന്ന
പറഞ്ഞു. ബറബ്ബാസിനെ, എന്ന
അവർ പറഞ്ഞു.
൨൨ പീലാത്തോസ അവ
രോട, എന്നാൽ ക്രിസ്തു എന്ന
ചൊല്ലപ്പെടുന്ന യേശുവിനോട
ഞാൻ എന്ത ചെയ്യേണ്ടു? എന്ന
പറയുന്നു. എല്ലാവരും അവനോ
ട, അവൻ കുരിശിൽ തറെക്ക
പ്പെടണം എന്ന പറയുന്നു.
൨൩ പിന്നെ നാടുവാഴി, എ
ന്തിന, അവൻ എന്ത ദോഷം
ചെയ്തു? എന്ന പറഞ്ഞു. അ
പ്പോൾ അവർ, അവൻ കുരി

---

9. മത്താ. ൨൬: ൬൩. യോഹ. ൧൯: ൯. 10. മത്താ. ൨൬: ൬൨. യോഹ. ൧൯: ൧൦. 11. മൎക്കൊ ൧൫: ൬. ലൂ. ൨൩: ൧൭. യോഹ: ൧൮: ൩൯. 12 മൎക്കൊ. ൧൫: ൧൧. ലൂ. ൨൩: ൧൮. യോഹ. ൧൮: ൪൦. നടപ്പ. ൩: ൧൪.

ശിൽ തറെക്കപ്പെടേണം, എന്ന
അധികമധികമായി നിലവിളി
ച്ചു പറഞ്ഞു.
൨൪ എന്നാൽ ഒന്നും സാധി
ക്കാതെ, കലഹം അധികം ഉണ്ടാ
കുന്നു എന്ന പീലാത്തോസ ക
ണ്ടാറെ, [13] വെള്ളം എടുത്ത, പുരു
ഷാരത്തിന്റെ മുമ്പാകെ തന്റെ
കൈകളെ കഴുകി, ഈ നീതിമാ
ന്റെ രക്തത്തിന ഞാൻ കുററ
മില്ലാത്തവൻ ആകുന്നു; നിങ്ങൾ
തന്നെ നോക്കിക്കൊൾവിൻ എ
ന്ന പറഞ്ഞു.
൨൫ എന്നാറെ ജനങ്ങൾ
ഒക്കെയും ഉത്തരമായിട്ട, [14] അ
വന്റെ രക്തം ഞങ്ങളുടെ മേലും,
ഞങ്ങളുടെ മക്കളുടെ മേലും ഇരി
ക്കട്ടെ, എന്ന പറഞ്ഞു.
൨൬ അപ്പോൾ അവൻ ബ
റബ്ബാസിനെ അവൎക്ക വിടീച്ചു:
എന്നാൽ [15] അവൻ യേശുവിനെ
ചമ്മട്ടികൾ കൊണ്ട അടിപ്പിച്ച
തിന്റെ ശേഷം കുരിശിൽ തറെ
ക്കപ്പെടുന്നതിന അവനെ ഏ
ല്പിച്ചു.
൨൭ ¶ [17] അപ്പോൾ നാടുവാഴി
യുടെ ആയുധക്കാർ യേശുവിനെ
ന്യായസ്ഥലത്തിലേക്ക കൊണ്ടു
പോയി, [ആയുധക്കാരുടെ] കൂട്ടം
എല്ലാം അവന്റെ അടുക്കൽ കൂട്ടി
വരുത്തി.
൨൮ പിന്നെ അവർ അവ
ന്റെ വസ്ത്രങ്ങളെ നീക്കികളഞ്ഞ,
[17] ഒരു ചുവന്ന മേൽകുപ്പായം
അവനെ ഉടുപ്പിച്ചു.
൨൯ [18] അവർ മുള്ളുകൾകൊ
ണ്ട ഒരു കിരീടം മുടഞ്ഞ, അവ
ന്റെ തലയിൽ വെച്ചു, അവ
ന്റെ വലത്തു കയ്യിൽ ഒരു കോ
ലും [കൊടുത്തു:] പിന്നെ അവർ
അവന്റെ മുമ്പാകെ മുട്ടുകുത്തി,
യെഹൂദന്മാരുടെ രാജാവേ, വാ
ഴുക, എന്ന പറഞ്ഞ, അവനെ
പരിഹസിച്ചു.
൩൦ [16] പിന്നെ അവർ അവ
ന്റെ മേൽ തുപ്പി, ആ കോൽ എടു
ത്ത, അവനെ തലയിൽ അടിച്ചു.
൩൧ അവർ അവനെ പരി
ഹസിച്ചതിന്റെ ശേഷം, അവ
നിൽനിന്ന ആ മേൽകുപ്പായം
നീക്കി, അവന്റെ സ്വന്ത വസ്ത്ര
ങ്ങളെ അവനെ ഉടുപ്പിച്ചു, [20] അ
വനെ കുരിശിൽ തറെക്കേണ്ടുന്ന
തിന കൊണ്ടുപോയി.
൩൨ [21] പുറപ്പെട്ടുപോകുമ്പോൾ
[22] അവർ കുറെനെയക്കാരനായ
ശീമോനെന്ന പേരുള്ള ഒരു മനു
ഷ്യനെ കണ്ടു; അവർ ഇവനെ
ബലാല്ക്കാരം ചെയ്തു അവന്റെ
കുരിശ ചുമപ്പിച്ചു.
൩൩ [23] പിന്നെ അവർ തല
യോടിടമെന്ന അൎത്ഥമുള്ള ഗോൽ
ഗോത്താ എന്ന ചൊല്ലപ്പെട്ട സ്ഥ
ലത്തിലേക്ക വന്നപ്പോൾ,

13. ൫മോശ. ൨൧: ൬. 14. ൫മോശ. ൧൯: ൧൦. യോശു. ൨: ൧൯. ൧രാജാ. ൨: ൩൨. ൨ശമു. ൧: ൧൬. നടപ്പ. ൫: ൨൮. 15. യെശാ. ൫൩: ൫. മൎക്കൊ. ൧൫: ൧൫. ലൂ. ൨൩: ൧൬, ൨൪, ൨൫ യോഹ ൧൯: ൧, ൧൬. 16. മൎക്കൊ. ൧൫: ൧൬. യോഹ. ൧൯: ൨. 17. ലൂ. ൨൩: ൧൧. 18. സങ്കീ. ൩൫: ൧൫. യെശാ. ൫൦: ൬. 19, യെശാ. ൫൩: ൭. മത്താ ൨൬: ൬൭. 20. യെശാ. ൫൩: ൭. 21. ൪മോശ. ൧൫: ൩൫. ൧രാജാ. ൨൧: ൧൩. നടപ്പ. ൭: ൫൮. എബ്രാ. ൧൩: ൧൨. 22. മൎക്കൊ. ൧൫: ൨൧. ലൂ. ൨൩: ൨൬. 23. മൎക്കൊ. ൧൫: ൨൨. ലൂ ൨൩: ൩൩. യോഹ ൧൯: ൧൭.

൩൪ [24] കയ്പുകൂടി കലൎന്നിട്ടുള്ള
കാടി അവനു കുടിപ്പാൻ കൊടു
ത്തു: എന്നാൽ അവൻ അതു രു
ചി നോക്കിയാറെ, കുടിപ്പാൻ
മനസ്സില്ലാതെ ഇരുന്നു.
൩൫ [25] അവർ അവനെ കു
രിശിൽ തറെച്ചതിന്റെ ശേഷം
അവന്റെ വസ്ത്രങ്ങളെ ചിട്ടി
യിട്ടു, പകുതി ചെയ്തു: അതു [26] അ
വർ എന്റെ വസ്ത്രങ്ങളെ തങ്ങ
ളുടെ ഇടയിൽ പകുതി ചെയ്തു.
എന്റെ ഉടുപ്പിന്മേൽ ചിട്ടിയിട്ടു
എന്നു ദീൎഘദൎശിയാൽ ചൊല്ലപ്പെ
ട്ടതു നിവൃത്തിയാകേണ്ടുന്നതിനു
ആയിരുന്നു.
൩൬ [27] പിന്നെ അവർ ഇരു
ന്നിട്ടു, അവിടെ അവനെ കാ
ത്തിരുന്നു.
൩൭ അത്രയുമല്ല [28] ഇവൻ
യെഹൂദന്മാരുടെ രാജാവായ യേ
ശു ആകുന്നു, എന്നു അവർ അ
വന്റെ കുററം എഴുതി, അവ
ന്റെ തലെക്കു മേലെ വെച്ചു.
൩൮ [29] അപ്പോൾ വലത്തു
ഭാഗത്തു ഒരുത്തനും ഇടത്തു ഭാഗ
ത്തു ഒരുത്തനും, ഇങ്ങിനെ രണ്ടു
കള്ളന്മാർ അവനോടു കൂടെ കുരി
ശിൽ തറെക്കപ്പെട്ടു.
൩൯ പിന്നെ [30] അരികെ
കടന്നു പോകുന്നവർ തങ്ങളുടെ
തലകളെ കുലുക്കിക്കൊണ്ടും,
൪൦ [31] ദൈവാലയം ഇടിച്ചു,
മൂന്നു ദിവസത്തിനകം അതു
പണി ചെയ്യുന്നവനേ, നിന്നെ
ത്തന്നെ നീ രക്ഷിക്ക, [32] നീ ദൈ
വത്തിന്റെ പുത്രൻ ആകുന്നു
എങ്കിൽ, കുരിശിൽനിന്നു ഇറങ്ങി
വാ, എന്നു പറഞ്ഞുകൊണ്ടും അ
വനെ ദുഷിച്ചു.
൪൧ അതിന്മണ്ണം തന്നെ പ്ര
ധാനാചാൎയ്യന്മാരും, ഉപാദ്ധ്യായ
ന്മാരും മൂപ്പന്മാരും, അവനെ പ
രിഹസിച്ചു പറഞ്ഞതു,
൪൨ ഇവൻ മററുള്ളവരെ ര
ക്ഷിച്ചു; തന്നെത്താൻ രക്ഷി
പ്പാൻ കഴികയില്ല; ഇവൻ ഇ
സ്രായേലിന്റെ രാജാവു ആകു
ന്നു എങ്കിൽ, ഇപ്പോൾ കുരിശിൽ
നിന്നു ഇറങ്ങിവരട്ടെ, അപ്പോൾ
ഞങ്ങൾ ഇവനെ വിശ്വസിക്കും,
൪൩ [33] ഇവൻ ദൈവത്തി
കൽ ആശ്രയിച്ചിരുന്നുവല്ലൊ.
അവൻ ഇവങ്കൽ ഇഷ്ടപ്പെടുന്നു
എങ്കിൽ, ഇപ്പോൾ ഇവനെ ര
ക്ഷിക്കട്ടെ, എന്തുകൊണ്ടെന്നാൽ
ഞാൻ ദൈവത്തിന്റെ പുത്രനാ
കുന്നു എന്നു ഇവൻ പറഞ്ഞുവ
ല്ലൊ.
൪൪ [34] അപ്രകാരം തന്നെ
അവനോടു കൂടെ കുരിശുകളിൽ
തറെക്കപ്പെട്ട കള്ളന്മാരും അവ
നെ നിന്ദിച്ചു.
൪൫ [35] അപ്പോൾ ആറാം മണി
നേരം മുതൽ ഒമ്പതാം മണി

24. സങ്കീ. ൬൯: ൨൧. മത്താ. ൨൭: ൪൮. 25. മൎക്കൊ. ൧൫: ൨൪. ലൂ. ൨൩: ൩൪. യോഹ. ൧൯: ൨൪. 26. സങ്കീ. ൨൨: ൧൮. 27. മത്താ. ൨൭: ൫൪. 28. മൎക്കൊ. ൧൫: ൨൬. ലൂ. ൨൩: ൩൮. യോഹ. ൧൯: ൧൯. 29. യശാ. ൫൩: ൧൨. മൎക്കൊ. ൧൫: ൨൭. ലൂ. ൨൩: ൩൨, ൩൩. യോഹ. ൧൯: ൧൮. 30. സങ്കീ. ൨൨: ൭. ൧൦൯: ൨൫. മൎക്കൊ. ൧൫: ൨൯. ലൂ. ൨൩: ൩൫. 31. മത്താ. ൨൬: ൬൧. യോഹ. ൨: ൧൯. 32. മത്താ. ൨൬: ൬൩. 33. സങ്കീ. ൨൨: ൮. 34. മൎക്കൊ. ൧൫: ൩൨. ലൂ. ൨൩: ൩൯. 35. ആമോ. ൮: ൯. മൎക്കൊ. ൧൫: ൩൩. ലൂ. ൨൩: ൪൪.

നേരത്തോളം ഭൂമിയിൽ ഒക്കെയും
അന്ധകാരം ഉണ്ടായി.
൪൬ പിന്നെ ഏകദേശം ഒമ്പ
താം മണിനേരത്ത [36] യേശു ഏ
ലി, ഏലി, ലാമാശബക്താനി?
എന്ന ഒരു മഹാ ശബ്ദത്തോടെ
വിളിച്ചു പറഞ്ഞു: ആയതിന
[37]എന്റെ ദൈവമേ, എന്റെ ദൈ
വമേ, എന്തുകൊണ്ട നീ എന്നെ
കൈവിട്ടു? എന്ന അൎത്ഥമാകുന്നു.
൪൭ അവിടെ നിന്നവരിൽ
ചിലർ അത കേട്ടാറെ, ഇവൻ
ഏലിയായെ വിളിക്കുന്നു എന്ന
പറഞ്ഞു.
൪൮ ഉടന്തന്നെ അവരിൽ
ഒരുത്തൻ ഓടി, ഒരു സ്പോംഗി
നെ എടുത്ത, [38] കാടികൊണ്ട നി
റെച്ച്, ഒരു കോലിൽ കെട്ടി, അ
വന കുടിപ്പാൻ കൊടുത്തു.
൪൯ എന്നാറെ ഇരിക്കട്ടെ,
ഏലിയാ ഇവനെ രക്ഷിപ്പാൻ
വരുമൊ എന്ന നാം കാണെണം
എന്നും ശേഷം പേർ പറഞ്ഞു.
൫൦ [39] യേശു പിന്നെയും ഒരു
മഹാ ശബ്ദത്തോടെ നിലവിളിച്ച
പ്രാണനെ വിട്ടു.
൫൧ അപ്പോൾ കണ്ടാലും [40]
ദൈവാലയത്തിലെ തിരശീല മേ
ലിൽനിന്ന താഴത്തോളം രണ്ടാ
യി ചീന്തിപ്പോയി; ഭൂമി ഇളകി;
കല്പലകൾ പിളൎന്നു.
൫൨ ശവക്കല്ലറകൾ തുറന്നു,
ഉറങ്ങിയിരുന്ന പരിശുദ്ധന്മാരു
ടെ ഏറിയ ശരീരങ്ങളും എഴുനീ
റ്റു.
൫൩ പിന്നെ അവന്റെ
ഉയിൎപ്പിന്റെ ശേഷം ശവക്കല്ല
റകളിൽനിന്ന പുറപ്പെട്ടു, ശുദ്ധ
മുള്ള പട്ടണത്തിലേക്ക ചെന്നു,
പലൎക്കും പ്രത്യക്ഷമായി.
൫൪ [43] എന്നാറെ ശതാധി
പനും അവനോടു കൂടെ യേശു
വിനെ കാത്തിരുന്നവരും ഭൂക
മ്പവും ഉണ്ടായ കാൎയ്യങ്ങളും ക
ണ്ടാറെ, ഏററവും ഭയപ്പെട്ടു, ഇ
വൻ ദൈവത്തിന്റെ പുത്രൻ
ആയിരുന്നു സത്യം എന്ന പറ
ഞ്ഞു.
൫൫ അത്രയുമല്ല യേശുവിന
ശുശ്രൂഷ ചെയ്തുകൊണ്ട, [42] ഗ
ലിലെയായിൽനിന്ന അവന്റെ
പിന്നാലെ വന്നവരായ വളരെ
സ്ത്രീകളും അവിടെ ദൂരത്ത നോ
ക്കികൊണ്ടിരുന്നു,
൫൬ [43] അവരിൽ മഗ്ദലെനെ
മറിയ എന്നവളും, യാക്കോബി
ന്റെയും യോസെയുടെയും അമ്മ
യായ മറിയ എന്നവളും, സെ
ബദിയുടെ പുത്രന്മാരുടെ അമ്മ
യും ഉണ്ടായിരുന്നു.
൫൭ [44] പിന്നെ സന്ധ്യയാ
യപ്പോൾ, അറിമതിയായിൽനി
ന്നുള്ള ധനവാനും യേശുവിന
ശിഷ്യനുമായ യോസേഫ എന്ന
പേരുള്ള ഒരു മനുഷ്യൻ വന്നു:
൫൮ ആയവൻ പീലാത്തോ

36. എബ്രാ ൫: ൭. 37. സങ്കീ. ൨൨: ൧. 38. സങ്കീ. ൬൯: ൨൧. മൎക്കൊ. ൧൫: ൩൬. ലൂക്ക. ൨൩: ൩൬. യോഹ. ൧൯: ൨൯. 39. മൎക്കൊ. ൧൫: ൩൭. ലൂക്ക. ൨൩: ൪൬. 40. പുറപ്പാ. ൨൬: ൩൧. ൨ നാളാ. ൩: ൧൪. മൎക്കൊ. ൧൫: ൩൮. ലൂക്ക. ൨൩: ൪൫. 41. മത്താ. ൨൭: ൩൬. മൎക്കൊ. ൧൫: ൩൯. ലൂക്ക. ൨൩: ൪൭. 42. ലൂക്ക. ൮: ൨, ൩. 43. മൎക്കൊ. ൧൫: ൪൦. 44. മൎക്കൊ. ൧൫: ൪൨. ലൂക്ക. ൨൩: ൫൦. യോഹ. ൧൯: ൩൮.

സിന്റെ അടുക്കൽ പോയി, യേ
ശുവിന്റെ ശരീരം ചോദിച്ചു.
അപ്പോൾ ശരീരം [അവന] ഏ
ല്പിക്കപ്പെടുവാൻ പീലാത്തോസ
കല്പിച്ചു.
൫൯ പിന്നെ യോസേഫ
ശരീരം എടുത്ത, അത നിൎമ്മല
തയുള്ള ഒരു നേൎത്ത ശീലയിൽ
ചുററിപ്പൊതിഞ്ഞു.
൬൦ [45] താൻ ഒരു കല്മലയിൽ
വെട്ടിച്ചിരുന്ന തന്റെ പുതിയ
ശവക്കല്ലറയിൽ അതിനെ വെ
ച്ചു: ആ ശവക്കല്ലറയുടെ വാതു
ക്കൽ ഒരു വലിയ കല്ല ഉരുട്ടി
വെച്ചിട്ട, പോകയും ചെയ്തു.
൬൧ അപ്പോൾ അവിടെ മ
ശ്ദലെനെ മറിയയും, മറെറ മറി
യയും ശവക്കല്ലറയുടെ നേരെ ഇ
രിക്കുന്നുണ്ടായിരുന്നു.
൬൨ ¶ പിന്നെ യത്നദിവസ
ത്തിന്റെ ശേഷം വരുന്ന പിറെറ
ദിവസത്തിൽ പ്രധാനാചാൎയ്യന്മാ
രും പറിശന്മാരും പീലാത്തോസി
ന്റെ അടുക്കൽ കൂടി വന്നു.
൬൩ യജമാനനേ, ആ വ
ഞ്ചനക്കാരൻ ജീവനോടിരിക്കു
മ്പോൾ, [46] മൂന്ന ദിവസത്തിനകം
ഞാൻ ഉയിൎത്തെഴുനില്ക്കും എന്ന
പറഞ്ഞപ്രകാരം ഞങ്ങൾ ഓൎക്കു
ന്നുണ്ട.
൬൪ ആകയാൽ അവന്റെ
ശിഷ്യന്മാർ രാത്രിയിൽ വന്ന,
അവനെ മോഷ്ടിച്ചുകളഞ്ഞ, അ
വൻ മരിച്ചവരിൽനിന്ന ഉയി
ൎത്തെഴുനീററു എന്ന ജനങ്ങളോട
പറകയും, പിന്നത്തെ വഞ്ചന
അധികം വഷളാകയും ചെയ്യാ
തെ ഇരിപ്പാനായിട്ട, നീ മൂന്നു
ദിവസത്തോളം ശവക്കല്ലറ ഉറെ
പ്പാക്കുവാൻ കല്പിക്കേണം എന്ന
പറഞ്ഞു.
൬൫ പീലാത്തോസ അവ
രോട, നിങ്ങൾക്ക കാവൽ ഉണ്ട
ല്ലൊ; പോയി, നിങ്ങളാൽ ആകു
ന്നെടത്തോളം അത ഉറെപ്പാക്കു
വിൻ എന്ന പറഞ്ഞു.
൬൬ അപ്രകാരം അവർ പോ
യി, [47] കല്ലിന മുദ്രയിട്ട, കാവലാ
ക്കി, ശവക്കല്ലറ ഉറെപ്പാക്കുകയും
ചെയ്തു.

## ൨൮ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിപ്പ്. ൯ അവൻ സ്ത്രീകൾക്കും, ൧൬ തന്റെ ശിഷ്യന്മാൎക്കും പ്രത്യക്ഷനായത. ൧൯ ജ്ഞാനസ്നാനപ്പെടുത്തുവാൻ അവരെ അയക്കുന്നത.

൧ പിന്നെ [1] ശാബത ദിവസ
ത്തിന്റെ അന്തത്തിൽ, ആഴ്ചക
ളിൽ ഒന്നാം ആഴ്ചയുടെ ഉഷ
സ്സിന മശ്ദലെനെ മറിയയും
[2] മറെറ മറിയയും ശവക്കല്ലറ കാ
ണ്മാനായിട്ട വന്നു.
൨ അപ്പോൾ കണ്ടാലും, ഒരു
വലിയ ഭൂകമ്പം ഉണ്ടായി; എന്തു
കൊണ്ടെന്നാൽ [3] കൎത്താവിന്റെ
ഒരു ദൂതൻ സ്വൎഗ്ഗത്തിൽനിന്ന
ഇറങ്ങിവന്ന, കല്ല വാതിലിൽ
നിന്ന ഉരുട്ടികളഞ്ഞ, അതിന്മേൽ
ഇരുന്നിരുന്നു.

---

45. യെശാ. ൫൩: ൯. 46. മത്താ. ൧൬: ൨൧. ൧൭: ൨൩. ൨൦: ൧൯. ൨൬: ൬൧. മൎക്കോ. ൮: ൩൧. ൧൦: ൩൪. ലൂ. ൯: ൨൨. ൧൮: ൩൩. ൨൪: ൬, ൭. യോഹ. ൨: ൧൯. ൨കൊരി. ൬: ൧൦.
1. മൎക്കോ. ൧൬: ൧. ലൂ. ൨൪: ൧. യോഹ. ൨൦: ൧. 2. മത്താ. ൨൭: ൬൧. 3. മൎക്കോ ൧൬: ൫. ലൂ. ൨൪: ൪. യോഹ. ൨൦: ൧൨.

൩ [4] അവന്റെ മുഖരൂപം
മിന്നൽ പോലെയും, അവന്റെ
ഉടുപ്പ ഉറച്ച മഞ്ഞുപോലെ വെ
ണ്മയുള്ളതായും ഇരുന്നു.
൪ കാവല്ക്കാർ അവനെ കണ്ട
ഭയംകൊണ്ട വിറച്ച, മരിച്ചവരെ
പോലെ ആയി തീൎന്നു.
൫ എന്നാറെ ദൈവദൂതൻ
ഉത്തരമായിട്ട സ്ത്രീകളോട പറ
ഞ്ഞത, നിങ്ങൾ ഭയപ്പെടേണ്ടാ:
എന്തുകൊണ്ടെന്നാൽ കുരിശിൽ
തറെക്കപ്പെട്ട യേശുവിനെ നി
ങ്ങൾ അന്വേഷിക്കുന്നു എന്ന
ഞാൻ അറിയുന്നു.
൬ അവൻ ഇവിടെ ഇല്ല;
എന്തുകൊണ്ടെന്നാൽ [5] അവൻ
പറഞ്ഞപ്രകാരം, ഉയിൎത്തെഴുനീ
റ്റിരിക്കുന്നു. നിങ്ങൾ വന്ന ക
ൎത്താവ കിടന്ന സ്ഥലം കാണ്മിൻ.
൭ പിന്നെ വേഗത്തിൽ പോ
യി, അവന്റെ ശിഷ്യന്മാരോട,
അവൻ മരിച്ചവരിൽനിന്ന ഉയി
ൎത്തെഴുനീറ്റിരിക്കുന്നു; കണ്ടാലും
[6]അവൻ നിങ്ങൾക്ക മുമ്പെ ഗലി
ലെയായിലേക്ക പോകുന്നു: അ
വിടെ നിങ്ങൾ അവനെ കാണും
എന്ന പറവിൻ: കണ്ടാലും,
ഞാൻ നിങ്ങളോട പറഞ്ഞു.
൮ പിന്നെ അവർ ഭയത്തോ
ടും മഹാ സന്തോഷത്തോടും കൂ
ടെ ശവക്കല്ലറയിൽനിന്ന വേഗ
ത്തിൽ പുറപ്പെട്ട, അവന്റെ ശി
ഷ്യന്മാരോട അറിയിപ്പാനായിട്ട
ഓടിപ്പോയി.
൯ ¶ എന്നാറെ അവർ അ
വന്റെ ശിഷ്യന്മാരോട അറിയി
പ്പാനായിട്ട പോകുമ്പോൾ, കണ്ടാ
ലും, [7] യേശു അവരെ എതിരേറ്റ,
വാഴുവിൻ, എന്ന പറഞ്ഞു: അ
പ്പോൾ അവർ അവന്റെ അടു
ക്കൽ വന്ന, അവന്റെ പാദങ്ങ
ളിൽ പിടിച്ച, അവനെ വന്ദിച്ചു.
൧൦ അപ്പോൾ യേശു അവ
രോട, നിങ്ങൾ ഭയപ്പെടേണ്ടാ,
പോയി, [8] എന്റെ സഹോദര
ന്മാർ ഗലിലെയായിലേക്ക പോ
കുവാൻ തക്കവണ്ണം അവരോട
അറിയിച്ചുകൊൾവിൻ, അവിടെ
അവർ എന്നെ കാണും എന്ന
പറഞ്ഞു.
൧൧ ¶ പിന്നെ അവർ പോ
യപ്പോൾ, കണ്ടാലും, കാവല്ക്കാ
രിൽ ചിലർ പട്ടണത്തിലേക്ക
വന്ന, ഉണ്ടായ കാൎയ്യങ്ങളെ ഒ
ക്കെയും പ്രധാനാചാൎയ്യന്മാരോട
അറിയിച്ചു.
൧൨ അപ്പോൾ അവർ മൂപ്പ
ന്മാരോട കൂടെ ഒന്നിച്ചു കൂടി,
ആലോചന ചെയ്തിട്ട, കാവല്ക്കാ
ൎക്ക വളരെ ദ്രവ്യം കൊടുത്ത,
൧൩ നിങ്ങൾ അവന്റെ
ശിഷ്യന്മാർ രാത്രിയിൽ വന്ന,
ഞങ്ങൾ ഉറങ്ങിയിരിക്കുമ്പോൾ
അവനെ മോഷ്ടിച്ചു കളഞ്ഞു, എ
ന്ന പറവിൻ.
൧൪ ഇത നാടുവാഴിക്ക കേൾ
വിപ്പെട്ടാലും ഞങ്ങൾ അവനെ
സമ്മതം വരുത്തി, നിങ്ങളെ ഒഴി
വുള്ളവരാക്കും എന്ന പറഞ്ഞു.
൧൫ അവർ ദ്രവ്യം വാങ്ങി

4. ദാനി. ൧൦: ൬. 5. മത്താ. ൧൨: ൪൦. ൧൬: ൨൧. ൧൭: ൨൩. ൨൦: ൧൯. 6. മത്താ. ൨൬: ൩൨. മൎക്കോ. ൧൬: ൭. 7. മൎക്കോ. ൧൬: ൯. യോഹ. ൨൦: ൧൪. 8. യോഹ. ൨൦: ൧൭. റോമ. ൮: ൨൯. എബ്രാ. ൨: ൧൧.

കൊണ്ടു, തങ്ങളൊട ഉപദേശിക്ക
പ്പെട്ട പ്രകാരം ചെയ്തു: ഇങ്ങി
നെ ഈ വചനം യെഹൂദന്മാരു
ടെ ഇടയിൽ ഇന്നുവരെക്കും പൊ
തുവിൽ ശ്രുതിപ്പെട്ടിരിക്കുന്നു.
൧൬ ¶ അപ്പൊൾ പതിനൊ
ന്ന ശിഷ്യന്മാർ ഗലിലെയായി
ലെക്ക [9]യെശു തങ്ങൾക്ക നിയ
മിച്ചിരുന്ന മലയിലെക്ക പൊയി.
൧൭ അവിടെ അവർ അവ
നെ കണ്ടാറെ, അവനെ വന്ദി
ച്ചു: എന്നാൽ ചിലർ സംശയി
ച്ചു.
൧൮ ¶ അപ്പൊൾ യെശു അ
ടുക്കൽ വന്ന അവരോട സംസാ
രിച്ചു, [10]സ്വൎഗ്ഗത്തിലും ഭൂമിയിലും
സകല അധികാരവും എനിക്ക
നല്കപ്പെട്ടിരിക്കുന്നു.
൧൯ [11]ആകയാൽ നിങ്ങൾ പു
റപ്പെട്ടു, [12]സകല ജാതികളെയും
ശിഷ്യരാക്കി, പിതാവിന്റെയും,
പുത്രന്റെയും, പരിശുദ്ധാത്മാവി
ന്റെയും നാമത്തിൽ അവരെ
ജ്ഞാനസ്നാനപ്പെടുത്തി:
൨൦ [13]ഞാൻ നിങ്ങളോട കല്പി
ച്ചിട്ടുള്ളത ഒക്കെയും പ്രമാണിച്ചു
നടപ്പാനായിട്ട അവരെ പഠിപ്പി
ച്ചുകൊണ്ടിരിപ്പിൻ: വിശെഷി
ച്ചു, കണ്ടാലും, ലോകാവസാന
ത്തോളവും ഞാൻ എല്ലായ്പോഴും
നിങ്ങളോട കൂടെ ഉണ്ട എന്ന പ
റഞ്ഞു. ആമെൻ.



# മൎക്കൊസ

എഴുതിയ

# എവൻഗെലിയോൻ.



## ൧ അദ്ധ്യായം.

൧ യോഹന്നാൻ ബപ്തിസ്തിന്റെ സ്ഥാനം. ൯ യെശു ജ്ഞാനസ്നാനപ്പെടുന്നത. ൧൨ പരീക്ഷിക്കപ്പെടുന്നത. ൧൪ പ്രസംഗിക്കുന്നത. ൧൬ പത്രൊസിനെയും മറ്റുള്ളവരെയും വിളിക്കുന്നത. ൨൩ പലൎക്കും രോഗശാന്തി വരുത്തുന്നത.

ദൈവത്തിന്റെ [1] പുത്രനായ
യെശുക്രിസ്തുവിന്റെ എവൻഗെ
ലിയോന്റെ ആരംഭം;
൨ കണ്ടാലും [2]ഞാൻ എന്റെ
ദൂതനെ നിന്റെ മുഖത്തിന മുമ്പാ
കെ അയക്കുന്നു, അവൻ നി
ന്റെ മുമ്പിൽ നിന്റെ വഴി ഒരു
ക്കും എന്നും,

9. മത്താ. ൨൬: ൩൨. ൨൮: ൭. 10. ദാനി. ൭: ൧൩, ൧൪. മത്താ. ൧൧: ൨൭. ൧൬: ൨൮. ലൂ. ൧: ൩൨. ൧൦: ൨൨. യോഹ. ൩: ൩൫. ൫: ൨൨. ൧൩: ൩. ൧൭: ൨. നടപ്പ. ൨: ൩൬. റോമ. ൧൪: ൯. ൧കോറി. ൧൫: ൨൭. എഫെ. ൧: ൧൦, ൨൧. ഫിലി. ൨. ൯, ൧൦. എബ്രാ. ൧: ൨. ൨: ൮. ൧പത്രൊ. ൩: ൨൨. അറി. ൧൭: ൧൪. 11. മൎക്കൊ. ൧൬. ൧൫. 12. യെശ. ൫൨: ൧൦. ലൂ. ൨൪: ൪൭. നടപ്പ. ൨: ൩൮, ൩൯. റോമ. ൧൦: ൧൮. കൊലൊ. ൧: ൨൩. 13. നടപ്പ. ൨: ൪൨.

1. മത്താ. ൧൪: ൩൩. ലൂ. ൧: ൩൫. യോഹ. ൧: ൩൪. 2. മലാ. ൩: ൧. മത്താ. ൧൧: ൧൦. ലൂ. ൭: ൨൭.

൩ കൎത്താവിന്റെ വഴി ഒരുക്കുവിൻ, അവന്റെ ഊടുവഴികളെ നേരെ ആക്കുവിനെന്ന വനത്തിൽ വിളിച്ച പറയുന്നവന്റെ [3] ശബ്ദമെന്നും, ദീൎഘദൎശികളിൽ എഴുതിയിരിക്കുന്ന പ്രകാരം തന്നെ.

൪ [4]യോഹന്നാൻ വനത്തിൽ ജ്ഞാനസ്നാനപ്പെടുത്തിക്കൊണ്ടും പാപമോചനത്തിനായിട്ട അനുതാപത്തിന്റെ ജ്ഞാനസ്നാനം പ്രസംഗിച്ചുകൊണ്ടും ഇരുന്നു.

൫ [5]അപ്പോൾ യെഹൂദിയാദേശം ഒക്കെയും യെറുശലേമിക്കാരും അവന്റെ അടുക്കലേക്ക പുറപ്പെട്ടുപോയി, തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞുകൊണ്ട, എല്ലാവരും യോൎദ്ദാൻ നദിയിൽ അവനാൽ ജ്ഞാനസ്നാനപ്പെട്ടു.

൬ യോഹന്നാൻ [6] ഒട്ടകരോമ ഉടുപ്പും തന്റെ അരയിൽ ഒരു തോൽവാറും ധരിക്കുന്നവനും, [7]വെട്ടുക്കിളികളും കാട്ടുതേനും ഭക്ഷിക്കുന്നവനുമായിരുന്നു;

൭ വിശേഷിച്ച അവൻ പ്രസംഗിച്ച പറഞ്ഞു, [8]എന്നെക്കാൾ ബലവാനായവൻ എന്റെ പിന്നാലെ വരുന്നു, അവന്റെ ചെരിപ്പുകളുടെ വാറ കുനിഞ്ഞ അഴിപ്പാൻ ഞാൻ യോഗ്യനല്ല.

൮ [9]ഞാൻ വെള്ളംകൊണ്ട നിങ്ങളെ ജ്ഞാനസ്നാനപ്പെടുത്തി സത്യം: എന്നാൽ അവൻ [10] പരിശുദ്ധാത്മാവുകൊണ്ട ജ്ഞാനസ്നാനപ്പെടുത്തും.

൯ ¶ പിന്നെ [11] ആ ദിവസങ്ങളിൽ ഉണ്ടായത എന്തെന്നാൽ, യേശു ഗലിലെയായിലെ നസറെത്തിൽനിന്ന വന്നു, യോൎദ്ദാനിൽ യോഹന്നാനാൽ ജ്ഞാനസ്നാനപ്പെട്ടു.

൧൦ എന്നാറെ [12]അവൻ വെള്ളത്തിൽനിന്ന കരേറിയ ഉടനെ സ്വൎഗ്ഗങ്ങൾ തുറന്നിരിക്കുന്നതും, ആത്മാവ ഒരു പ്രാവുപോലെ അവന്റെ മേൽ ഇറങ്ങിവരുന്നതും അവൻ കണ്ടു:

൧൧ [13] നീ എന്റെ പ്രിയപുത്രൻ ആകുന്നു, നിന്നിൽ എനിക്ക നല്ല ഇഷ്ടം ഉണ്ട, എന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.

൧൨ [14]പിന്നെ ഉടനെ ആത്മാവ അവനെ വനത്തിലേക്ക പോകുമാറാക്കി.

൧൩ അവൻ അവിടെ വനത്തിൽ നാല്പത ദിവസം ഇരുന്നു, സാത്താനാൽ പരീക്ഷിക്കപ്പെട്ടു; കാട്ടുമൃഗങ്ങളോടും കൂടെ ആയിരുന്നു; [15] ദൈവദൂതന്മാർ അവനെ ശുശ്രൂഷ ചെയ്യുകയും ചെയ്തു.

൧൪ ¶ [16] പിന്നെ യോഹ

3. യശാ. ൪൦: ൩. മത്താ. ൩: ൩. ലൂ. ൩: ൪. യോഹ. ൧: ൨൩, ൨൭. 4. മത്താ. ൩: ൧. ലൂ. ൩: ൩. യോഹ. ൩: ൨൩. 5. മത്താ. ൩: ൫. 6. മത്താ. ൩: ൪. 7. ലേവി. ൧൧: ൨൨. 8. മത്താ. ൩: ൧൧. യോഹ. ൧: ൨൭. നടപ്പ. ൧൩: ൨൫: 9. നടപ്പ. ൧: ൫. ൧൧: ൧൬. ൧൯: ൪. 10. യശാ. ൪൪: ൩. യോവെൽ. ൨. ൨൮. നടപ്പ. ൨: ൪. ൧൦: ൪൫. ൧൧: ൧൫, ൧൬. ൧കോറി. ൧൨: ൧൩. 11. മത്താ. ൩: ൧൩. ലൂ. ൩; ൨൧. 12. മത്താ. ൩: ൧൬. യോഹ. ൧: ൩൨. 13. സങ്കീ. ൨: ൭: മത്താ. ൩. ൧൭. മൎക്കോ. ൯: ൭. 14. മത്താ. ൪: ൧. ലൂ. ൪: ൧. 15. മത്താ. ൪: ൧൧. 16. മത്താ. ൪: ൧൨.

ന്നാൻ കാവലിൽ ഏല്പിക്കപ്പെട്ടതി
ന്റെ ശെഷം, യെശു ഗലിലെയാ
യിലെക്ക വന്ന ദൈവരാജ്യത്തെ
കുറിച്ചുള്ള ഏവൻഗെലിയോനെ
[17] പ്രസംഗിച്ചു.

൧൫ [18] കാലം തികഞ്ഞു, [19]
ദൈവത്തിന്റെ രാജ്യവും സമീ
പിച്ചിരിക്കുന്നു; നിങ്ങൾ അനുതാ
പപ്പെട്ടു, ഏവൻഗെലിയോനെ
വിശ്വസിച്ചുകൊൾവിൻ, എന്ന
പറഞ്ഞു.

൧൬ [20] പിന്നെ അവൻ ഗലി
ലെയായിലെ കടലിന്റെ അരി
കെ നടക്കുമ്പോൾ അവൻ കട
ലിലെക്ക വല വീശിക്കൊണ്ടിരു
ന്ന ശിമൊനെയും അവന്റെ സ
ഹൊദരനായ അന്ത്രെയൊസിനെ
യും കണ്ടു; എന്തെന്നാൽ അവർ
മീൻ പിടിക്കുന്നവർ ആയിരുന്നു.

൧൭ എന്നാറെ യെശു അവ
രൊട, നിങ്ങൾ എന്റെ പിന്നാ
ലെ വരുവിൻ, എന്നാൽ ഞാൻ
നിങ്ങളെ മനുഷ്യരെ പിടിക്കുന്ന
വരാക്കും, എന്ന പറഞ്ഞു.

൧൮ ഉടനെ [21] അവർ തങ്ങളു
ടെ വലകളെ വിട്ടുംകളഞ്ഞ, അ
വന്റെ പിന്നാലെ പൊകയും
ചെയ്തു.

൧൯ പിന്നെ [22] അവിടെനി
ന്ന കുറെത്തൊന്ന കടന്നുപൊയ
പ്പൊൾ, അവൻ സെബദിയുടെ
പുത്രനായ യാക്കൊബിനെയും,
അവന്റെ സഹൊദരനായ യൊ
ഹന്നാനെയും കണ്ടു, അവരും
പടവിൽ തങ്ങളുടെ വലകളെ
നന്നാക്കികൊണ്ടിരുന്നു.

൨൦ ഉടനെ അവൻ അവ
രെയും വിളിച്ചു: അവർ തങ്ങളു
ടെ അപ്പനായ സെബദിയെ കൂ
ലിക്കാരൊട കൂടെ പടവിൽ വിട്ടും
വെച്ച, അവന്റെ പിന്നാലെ
പൊകയും ചെയ്തു.

൨൧ ¶ പിന്നെ [23] അവർ കപ്പ
ൎന്നഹൊമിലെക്ക ചെന്നു, ഉടനെ
ശാബത ദിവസത്തിൽ അവൻ
പള്ളിയിലെക്ക കടന്ന പഠിപ്പിച്ചു.

൨൨ എന്നാറെ [24] അവർ അ
വന്റെ ഉപദെശത്തിൽ ആശ്ച
ൎയ്യപ്പെട്ടു, എന്തുകൊണ്ടെന്നാൽ
അവൻ പഠിപ്പിച്ചത ഉപാദ്ധ്യാ
യന്മാരെപൊലെ അല്ല; അധി
കാരമുള്ളവനെ പൊലെ ആയി
രുന്നു.

൨൩ ¶ [25]അപ്പൊൾ അവരുടെ
പള്ളിയിൽ മ്ലെച്ഛാത്മാവുള്ള ഒരു
മനുഷ്യൻ ഉണ്ടായിരുന്നു:

൨൪ അവൻ നിലവിളിച്ച,വിട,
നസറായക്കാരനായ യെശു,[26]ഞ
ങ്ങൾക്കും നിനക്കും എന്ത? നീ
ഞങ്ങളെ നശിപ്പിപ്പാനായിട്ട വ
ന്നുവൊ? നീ ആരാകുന്നു എന്ന
ഞാൻ നിന്നെ അറിയുന്നു, ദൈ
വത്തിന്റെ പരിശുദ്ധൻ തന്നെ,
എന്ന പറഞ്ഞു.

൨൫ എന്നാറെ യെശു [27] അ
വനെ ശാസിച്ചു, നീ മിണ്ടാതെ
ഇരുന്ന, അവനിൽനിന്ന പുറ
പ്പെട്ടുപൊക എന്ന പറഞ്ഞു.

---

17. മത്താ. ൪: ൧൨. 18. ദാനി. ൯: ൨൫. ഗലാ. ൪: ൪. എഫെ. ൧: ൧൦. 19. മത്താ. ൩: ൨. ൪: ൧൭. 20. മത്താ. ൪: ൧൮. ലൂ. ൫: ൪. 21. മത്താ. ൧൯: ൨൭. ലൂ. ൫: ൧൧. 22. മത്താ. ൪: ൨൧. 23. മത്താ. ൪: ൧൩. ലൂ. ൪: ൩൧. 24. മത്താ. ൭: ൨൮. 25. ലൂ. ൪: ൩൩. 26. മത്താ. ൮: ൨൯. 27. മൎക്കൊ. ൧: ൩൪.

൨൬ അപ്പോൾ ആ മ്ലേച്ശാത്മാവ [28]അവനെ വലിച്ച, ഒരു മഹാ ശബ്ദത്തോടെ നിലവിളിച്ച, അവനിൽനിന്ന പുറപ്പെട്ടു പോയി.

൨൭ വിശേഷിച്ച അവർ എല്ലാവരും അത്ഭുതപ്പെട്ടു, എന്നതുകൊണ്ട അവർ തമ്മിൽ തമ്മിൽ വ്യവഹരിച്ച, അവൻ അധികാരത്തോടു കൂടെ മ്ലേച്ശാത്മാക്കളോടും കല്പിക്കുന്നു, അവ അവനെ അനുസരിക്കയും ചെയ്യുന്നുവല്ലൊ, ഇത എന്ത ? ഇത പുതിയ ഉപദേശം എന്ത [ആകുന്നു ?] എന്ന പറഞ്ഞു.

൨൮ പിന്നെ അവന്റെ കീൎത്തി ഉടനെ ഗലിലെയായിക്ക ചുറ്റുമുള്ള ദേശത്തിൽ ഒക്കെയും പരന്നു.

൨൯ ¶ പിന്നെ [29] അവർ പള്ളിയിൽനിന്ന പുറപ്പെട്ട ഉടനെ, യാക്കോബിനോടും യോഹന്നാനോടും കൂടി ശിമോന്റെയും അന്ത്രയോസിന്റെയും വീട്ടിലെക്ക വന്നു.

൩൦ അന്ന ശിമോന്റെ ഭാൎയ്യയുടെ അമ്മ ജ്വരമായിട്ട കിടന്നു, ഉടനെ അവർ അവളെ കുറിച്ച അവനോട പറഞ്ഞു.

൩൧ അപ്പോൾ അവൻ അടുക്കൽ ചെന്ന, അവളുടെ കയ്യെ പിടിച്ചുകൊണ്ട അവളെ എഴുനീല്പിച്ചു: ഉടനെ ജ്വരം അവളെ വിട്ടുമാറി, അവൾ അവൎക്ക ശുശ്രൂഷ ചെയ്കയും ചെയ്തു.

൩൨ ¶ [30] വൈകുന്നേരമായപ്പോൾ, സൂൎയ്യൻ അസ്തമിച്ചതിന്റെ ശേഷം അവർ ദീനമുള്ളവരെ എല്ലാവരെയും പിശാച ബാധിച്ചവരെയും അവന്റെ അടുക്കൽ കൊണ്ടുവന്നു.

൩൩ അത്രയുമല്ല നഗരം എല്ലാം വാതിലിന്റെ അടുക്കൽ വന്നുകൂടിയിരുന്നു.

൩൪ അപ്പോൾ അവൻ പല വിധമായുള്ള വ്യാധികളാൽ ഉപദ്രവപ്പെട്ടവരെ പലരെയും സൌഖ്യമാക്കി, വളരെ പിശാചുകളെയും [31] പുറത്താക്കി ; പിശാചുകൾ തന്നെ അറിഞ്ഞതകൊണ്ട അവയെ പറവാൻ സമ്മതിച്ചതുമില്ല.

൩൫ ¶ [32] പ്രഭാതകാലത്തിന വളരെ മുമ്പെ അവൻ എഴുനീറ്റ, പുറപ്പെട്ടു, വനമായൊരു സ്ഥലത്തിലെക്ക പോയി, അവിടെ പ്രാൎത്ഥിച്ചു.

൩൬ ശിമോനും അവനോടു കൂടെയുള്ളവരും അവനെ തിരക്കി ചെന്നു.

൩൭ അവർ അവനെ കണ്ടപ്പോൾ, എല്ലാവരും നിന്നെ അന്വേഷിക്കുന്നു, എന്ന അവനോട പറഞ്ഞു.

൩൮ അപ്പോൾ അവൻ അവരോട, [33] ഞാൻ അടുത്തുള്ള ഗ്രാമങ്ങളിൽ പ്രസംഗിപ്പാനായിട്ട നാം അവിടേക്കും, പോകെണം: [34] എന്തുകൊണ്ടെന്നാൽ അതിനായിട്ട ഞാൻ വന്നിരിക്കുന്നു എന്ന പറഞ്ഞു.

28. മൎക്കൊ. ൯: ൨൦ 29. മത്താ. ൮: ൧൪: ലൂ. ൪: ൩൮. 30. മത്താ. ൮: ൧൬. ലൂ. ൪: ൪൦. 31. മൎക്കൊ. ൩: ൧൨. ലൂ. ൪: ൪൧. നടപ്പ. ൧൬: ൧൭, ൧൮. 32. ലൂ. ൪: ൪൨. 33. ലൂ. ൪: ൪൩. 34. യെശാ. ൬൧: ൧. യോഹ. ൧൬: ൨൮. ൧൭: ൪

൩൯ [35] പിന്നെ അവൻ ഗ
ലിലെയായിൽ എല്ലാടവും അവ
രുടെ പള്ളികളിൽ പ്രസംഗിക്ക
യും പിശാചുകളെ പുറത്താക്കുക
യും ചെയ്തു.
൪൦ ൟ [36] അങ്ങിനെ ഇരിക്കു
മ്പോൾ ഒരു കുഷ്ഠരോഗി അവ
ന്റെ അടുക്കൽ വന്ന, അവനോ
ട അപേക്ഷിച്ചു, അവന്റെ മുമ്പാ
കെ മുട്ടുകുത്തി നിനക്ക മനസ്സു
ണ്ടെങ്കിൽ, എന്നെ ശുദ്ധനാക്കു
വാൻ നിനക്ക കഴിയും എന്ന അ
വനോട പറഞ്ഞു.
൪൧ എന്നാറെ യേശു മന
സ്സലിഞ്ഞു, തന്റെ കൈ നീട്ടി,
അവനെ തൊട്ടു, ഇനിക്ക മനസ്സു
ണ്ട, നീ ശുദ്ധനായി തീരുക, എ
ന്ന അവനോട പറഞ്ഞു.
൪൨ അങ്ങിനെ അവൻ പറ
ഞ്ഞപ്പോൾ, ഉടനെ കുഷ്ഠരോഗം
അവനെ വിട്ടു മാറി, അവൻ ശു
ദ്ധനായി തീരുകയും ചെയ്തു.
൪൩ പിന്നെ അവൻ അവ
നോട ഉറപ്പായിട്ട കല്പിച്ചു, ഉട
നെ അവനെ പറഞ്ഞയച്ചു;
൪൪ അവൻ അവനോട,
നോക്ക, നീ ആരോടും ഒന്നും പ
റയരുത: എങ്കിലും നീ ചെന്ന,
ആചാൎയ്യന നിന്നെത്തന്നെ കാ
ണിച്ചു അവൎക്ക സാക്ഷിക്കായിട്ട,
[37] മോശ കല്പിച്ചിട്ടുള്ള വസ്തുക്കളെ
നിന്റെ ശുദ്ധീകരണത്തിന വേ
ണ്ടി ബലികഴിക്ക, എന്ന പറഞ്ഞു.
൪൫ [38] എന്നാൽ അവൻ പു
റപ്പെട്ട ആ സംഗതി വളരെ വി
ളിച്ചു പറഞ്ഞ പ്രസിദ്ധപ്പെടുത്തി
തുടങ്ങി, അതുകൊണ്ട യേശുവി
ന പിന്നെ പരസ്യമായി നഗര
ത്തിലേക്ക ചെല്ലുവാൻ കഴിയാ
ഞ്ഞിട്ട, പുറത്ത വനമായുള്ള സ്ഥ
ലങ്ങളിൽ ഇരുന്നു: [39] അവിടെയും
എല്ലാ ഇടത്തിൽനിന്നും ജനങ്ങ
ൾ അവന്റെ അടുക്കൽ വന്നു.

## ൨ അദ്ധ്യായം.

൧ ഒരു പക്ഷവാതക്കാരനെ ക്രിസ്തു സൌഖ്യ
പ്പെടുത്തുന്നത. ൧൪ മത്തായിയെ വിളിക്കു
ന്നത. ൧൫ അവൻ ചുങ്കക്കാരോടും പാപി
കളോടും കൂടി ഭക്ഷിക്കുന്നത. ൧൮ ശിഷ്യ
ന്മാർ ഉപോഷിക്കാഞ്ഞതിനും ൨൩ ശാബ
ത ദിവസത്തിൽ കതിരുകളെ പറിച്ചതിനും
ഉത്തരം പറയുന്നത.

പിന്നെ കുറെ ദിവസങ്ങളുടെ
ശേഷം അവൻ പിന്നെയും [1] കപ്പ
ൎന്നഹോമിലേക്ക പോയി; അവൻ
വീട്ടിൽ ഉണ്ടെന്ന ശ്രുതിപ്പെട്ടു.
൨ അപ്പോൾ ഉടനെ വാതി
ലിന്റെ അടുക്കൽ കൂടി നില്പാൻ
ഒട്ടും സ്ഥലമില്ലാത്ത പ്രകാരം,
പലരും ഒന്നിച്ചു കൂടി; എന്നാറെ
അവൻ അവരോട വചനം പ
റഞ്ഞു.
൩ അപ്പോൾ നാലാളുകളാൽ
ചുമക്കപ്പെട്ട ഒരു പക്ഷവാതക്കാ
രനെ അവർ അവന്റെ അടു
ക്കൽ കൊണ്ടുവന്നു.
൪ പുരുഷാരത്തിന്റെ നിമി
ത്തമായിട്ട അവന്റെ അടുക്കൽ
ചെന്ന വരുവാൻ കഴിയായ്കു
കൊണ്ട, അവർ അവൻ ഇരു
ന്ന സ്ഥലത്തിന്റെ മേൽകൂട്ട
പൊളിച്ചു; വഴിയുണ്ടാക്കിയതി

35. മത്താ. ൪: ൨൩. ലൂ. ൪: ൪൪. 36. മത്താ. ൮: ൨. ലൂ. ൫: ൧൨. 37. ലേവി. ൧൪: ൩, ൪, ൧൦. ലൂ. ൫: ൧൪. 38. ലൂ. ൫: ൧൫. 39. മൎക്കോ. ൨: ൧൩.
1. മത്താ. ൯: ൧. ലൂ. ൫: ൧൮.

ന്റെ ശേഷം, അവർ പക്ഷവാ
തക്കാരൻ കിടക്കുന്ന കിടക്കയെ
താഴെ ഇറക്കി.
൫ എന്നാറെ യേശു അവരു
ടെ വിശ്വാസം കണ്ടിട്ട, പക്ഷ
വാതക്കാരനോട, പുത്രാ, നിനക്ക
നിന്റെ പാപങ്ങൾ മോചിക്ക
പ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.
൬ അപ്പോൾ ഉപാധ്യായന്മാ
രിൽ ചിലർ അവിടെ ഇരുന്നു
കൊണ്ടും അവരുടെ ഹൃദയങ്ങ
ളിൽ,
൭ ഇവൻ എന്തിന ഇപ്രകാ
രം ദൂഷണം പറയുന്നു? [2] ദൈ
വം ഒരുവൻ മാത്രമല്ലാതെ പാപ
ങ്ങളെ മോചിപ്പാൻ കഴിയുന്ന
വൻ ആര? എന്ന ചിന്തിച്ചുകൊ
ണ്ടും ഇരുന്നു.
൮ അവർ ഇങ്ങിനെ [3] തങ്ങ
ളുടെ ഉള്ളിൽ ചിന്തിക്കുന്നു എന്ന
യേശു തന്റെ ആത്മാവിൽ അ
റിഞ്ഞ ഉടനെ അവരോട, നിങ്ങൾ
ൟ കാൎയ്യങ്ങളെ നിങ്ങളുടെ ഹൃദ
യങ്ങളിൽ എന്തിന ചിന്തിക്കുന്നു?
൯ [4] ഏത എളുപ്പം, ൟ പ
ക്ഷവാതക്കാരനോട, നിനക്ക നി
ന്റെ പാപങ്ങൾ മോചിക്കപ്പെ
ട്ടിരിക്കുന്നു എന്ന പറയുന്നതൊ,
നീ എഴുനീററ, നിന്റെകിടക്ക എടു
ത്ത, നടക്ക എന്ന പറയുന്നതൊ?
൧൦ എന്നാൽ മനുഷ്യന്റെ
പുത്രന ഭൂമിയിൽ പാപങ്ങളെ
മോചിപ്പാൻ അധികാരം ഉണ്ട
എന്ന നിങ്ങൾ അറിയേണ്ടുന്ന
തിനായിട്ട (അവൻ പക്ഷവാത
ക്കാരനോട പറയുന്നു,)

൧൧ നീ എഴുനീററ, നിന്റെ
കിടക്ക എടുത്ത, നിന്റെ വീട്ടി
ലേക്ക പോക എന്ന ഞാൻ നി
ന്നോട പറയുന്നു, എന്ന പറഞ്ഞു.
൧൨ ഉടനെ അവൻ എഴുനീ
ററ, തന്റെ കിടക്ക എടുത്തുകൊ
ണ്ട, എല്ലാവരുടെയും മുമ്പാകെ
പുറപ്പെട്ടുപോയി; അതുകൊണ്ട
എല്ലാവരും ഭ്രമിച്ചു, നാം ഒരുനാളും
ഇപ്രകാരം കണ്ടിട്ടില്ല എന്ന പറ
ഞ്ഞ, ദൈവത്തെ സ്തുതിക്കയും
ചെയ്തു.
൧൩ ൟ [5] പിന്നെ അവൻ വീ
ണ്ടും കടലിന്റെ അടുക്കൽ പുറ
പ്പെട്ടുപോയി; അപ്പോൾ പുരു
ഷാരം എല്ലാം അവന്റെ അടു
ക്കൽ വന്നു, അവൻ അവരെ
പഠിപ്പിക്കയും ചെയ്തു.
൧൪ [6] പിന്നെ അവൻ കട
ന്ന പോകുമ്പോൾ, അല്പായുടെ
പുത്രനായ ലേവി ചുങ്കസ്ഥല
ത്തിൽ ഇരിക്കുന്നതിനെ കണ്ടു,
അവനോട, എന്റെ പിന്നാലെ
വരിക, എന്ന പറഞ്ഞു. അവൻ
എഴുനീററ അവന്റെ പിന്നാലെ
പോകയും ചെയ്തു.
൧൫ പിന്നെ ഉണ്ടായത എ
ന്തെന്നാൽ, [7] യേശു അവന്റെ
വീട്ടിൽ ഭക്ഷണത്തിനിരിക്കുമ്പോ
ൾ, വളരെ ചുങ്കക്കാരും പാപിക
ളും യേശുവിനോടും അവന്റെ
ശിഷ്യന്മാരോടും കൂടെ ഇരുന്നു:
എന്തുകൊണ്ടെന്നാൽ അവർ പ
ലർ ആയിരുന്നു, അവർ അവ
ന്റെ പിന്നാലെ ചെന്നു.
൧൬ എന്നാൽ അവൻ ചുങ്ക

2. യൊബ. ൧൪: ൪. യെശാ. ൪൩: ൨൫. 3. മത്താ. ൯: ൪. 4. മത്താ. ൯: ൫
5. മത്താ. ൯: ൯. 6. മത്താ. ൯: ൯, ലൂ. ൫: ൨൭. 7. മത്താ. ൯: ൧൦.

ക്കാരോടും പാപികളോടും കൂടെ ഭക്ഷിക്കുന്നതിനെ ഉപാദ്ധ്യായന്മാരും പറിശന്മാരും കണ്ടാറെ, അവർ അവന്റെ ശിഷ്യന്മാരോട പറഞ്ഞു, എന്തുകൊണ്ട അവൻ ചുങ്കക്കാരോടും പാപികളോടും കൂടെ ഭക്ഷിച്ച കുടിക്കുന്നു?

൧൭ യേശു അത കേട്ടാറെ അവരോട, [8] സ്വസ്ഥമുള്ളവൎക്ക വൈദ്യനെ കൊണ്ട ആവശ്യമില്ല, രോഗികളായുള്ളവൎക്ക ഉള്ളു; ഞാൻ നീതിമാന്മാരെ അല്ല, പാപികളെ അത്രെ അനുതാപത്തിന്ന വിളിപ്പാൻ വന്നു എന്ന പറഞ്ഞു.

൧൮ ¶ [9] വിശേഷിച്ച യോഹന്നാന്റെയും പറിശന്മാരുടെയും ശിഷ്യന്മാർ ഉപോഷിക്കുന്നവരായിരുന്നു: അവർ വന്ന അവനോട, യോഹന്നാന്റെയും പറിശന്മാരുടെയും ശിഷ്യന്മാർ ഉപോഷിക്കുന്നു, എന്നാൽ നിന്റെ ശിഷ്യന്മാർ ഉപോഷിക്കുന്നില്ല, അതെന്തുകൊണ്ട? എന്ന പറയുന്നു.

൧൯ എന്നാറെ യേശു അവരോട പറഞ്ഞു, മണവാളൻ തങ്ങളോട കൂടെയുള്ളപ്പോൾ, മണവറപൈതങ്ങൾക്ക ഉപോഷിപ്പാൻ കഴിയുമൊ? അവൎക്ക മണവാളൻ തങ്ങളോട കൂടെ ഉള്ള കാലത്തിൽ ഉപോഷിപ്പാൻ കഴികയില്ല.

൨൦ മണവാളൻ അവരിൽനിന്ന നീക്കപ്പെടേണ്ടുന്ന ദിവസങ്ങൾ വരും, അപ്പോൾ ആ ദിവസങ്ങളിൽ അവർ ഉപോഷിക്കും.

൨൧ ഒരുത്തനും ഒരു പുതിയ വസ്ത്രഖണ്ഡം പഴയ വസ്ത്രത്തിന്മേൽ തുന്നുമാറില്ല: അപ്രകാരമായാൽ അതിൽ തുന്നിയ പുതിയ ഖണ്ഡം പഴയതിൽനിന്ന എടുത്തുകളയുന്നു, കീറൽ അധികം ഉണ്ടാകയും ചെയ്യുന്നു.

൨൨ പിന്നെ ഒരുത്തൻ പുതിയ വീഞ്ഞും പഴയ തോല്ക്കുടങ്ങളിൽ പകൎന്ന വെക്കുമാറില്ല: അപ്രകാരമായാൽ പുതിയ വീഞ്ഞ തോല്ക്കുടങ്ങളെ പൊളിക്കും: വീഞ്ഞും ഒഴുകിപ്പോകും, തോല്ക്കുടങ്ങളും കെട്ടുപോകും പുതിയ വീഞ്ഞ പുതിയ തോല്ക്കുടങ്ങളിൽ അത്രെ പകൎന്ന വെക്കപ്പെടേണ്ടുന്നത.

൨൩ ¶ [10] അവൻ ശാബത ദിവസത്തിൽ കൃഷിസ്ഥലങ്ങളിൽ കൂടി നടക്ക ഉണ്ടായി; അപ്പോൾ അവന്റെ ശിഷ്യന്മാർ വഴിനടക്കുമ്പോൾ [11] കതിരുകളെ പറിച്ച തുടങ്ങി.

൨൪ അപ്പോൾ പറിശന്മാർ അവനോട പറഞ്ഞു, കണ്ടാലും, ശാബതദിവസത്തിൽ ന്യായമല്ലാത്തത അവർ എന്തുകൊണ്ട ചെയ്യുന്നു?

൨൫ എന്നാറെ അവൻ അവരോട പറഞ്ഞു, [12] ദാവീദിന ആവശ്യം ഉണ്ടായി, അവനും അവനോട കൂടെ ഉള്ളവൎക്കും വിശന്നപ്പോൾ അവൻ എന്ത ചെയ്തു?

8. മത്താ. ൯: ൧൨, ൧൩. ൧൮: ൧൧. ലൂ. ൫: ൩൧, ൩൨. ൧൯: ൧൦ ൧ തിമോ. ൧: ൧൫.
9. മത്താ. ൯: ൧൪. ലൂ. ൫: ൩൩. 10. മത്താ. ൧൨: ൧. ലൂ ൬: ൧. 11. ൫ മോ. ൨൩: ൨൫. 12. ൧ ശമു. ൨൧: ൬.

൨൬ 'എങ്ങിനെ അവൻ അബിയാതാർ എന്ന പ്രധാനാചാൎയ്യൻെറ ദിവസങ്ങളിൽ ദൈവത്തിൻെറ ഭവനത്തിലേക്ക പ്രവേശിച്ച, ആചാൎയ്യന്മാൎക്ക അല്ലാതെ [13] [ആൎക്കും] ഭക്ഷിപ്പാൻ ന്യായമില്ലാത്ത കാഴ്ച അപ്പങ്ങളെ ഭക്ഷിച്ചു, തന്നോട കൂടെ ഉള്ളവൎക്കും കൊടുത്തു എന്നുള്ളത നിങ്ങൾ ഒരുനാളും വായിച്ചിട്ടില്ലയൊ?

൨൭ പിന്നെയും അവൻ അവരോട, ശാബത ദിവസം മനുഷ്യന്നായിട്ട ഉണ്ടാക്കപ്പെട്ടു, മനുഷ്യൻ ശാബത ദിവസത്തിനായിട്ടല്ല:

൨൮ ഇതകൊണ്ട [14] മനുഷ്യൻെറ പുത്രൻ ശാബത ദിവസത്തിൻെറയും കൎത്താവ ആകുന്നു, എന്ന പറഞ്ഞു.

## ൩ അദ്ധ്യായം.

൧ ക്രിസ്തു കൈ ശോഷിച്ചവനെയും. ൧൦ മററ പല രോഗികളെയും സൌഖ്യമാക്കുന്നത. ൧൩ അപ്പോസ്തോലന്മാർ തെരിഞ്ഞെടുക്കപ്പെടുന്നത. ൨൨ ക്രിസ്തു ഉപാദ്ധ്യായന്മാരെ ദൈവദൂഷണത്തെ കുറിച്ച ബോധം വരുത്തുന്നത. ൩൧ ക്രിസ്തുവിൻെറ സംബന്ധക്കാർ ഇന്നവരാകുന്നു എന്നുള്ളത.

അവൻ പിന്നെയും [1] പള്ളിയിലേക്ക കടന്നു; അവിടെ ഒരു കൈ ശോഷിച്ചിട്ടുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൨ അപ്പോൾ അവർ അവനെ കുററം ചുമത്തേണ്ടുന്നതിന അവൻ അവനെ ശാബത ദിവസത്തിൽ സൌഖ്യമാക്കുമൊ എന്ന അവനെ സൂക്ഷിച്ചിരുന്നു.

൩ അനന്തരം അവൻ ശോഷിച്ച കൈയുള്ള മനുഷ്യനോട, നീ നടുവിൽ നില്ക്ക, എന്ന പറഞ്ഞു.

൪ പിന്നെ അവൻ അവരോട, ശാബത ദിവസങ്ങളിൽ ഗുണം ചെയ്യുന്നതൊ, ദോഷം ചെയ്യുന്നതൊ? ജീവനെ രക്ഷിക്കുന്നതൊ, കൊല്ലുന്നതൊ ഏത ന്യായമാകുന്നു? എന്ന പറഞ്ഞു. എന്നാറെ അവർ മിണ്ടാതെയിരുന്നു

൫ പിന്നെ അവൻ അവരുടെ ഹൃദയത്തിൻെറ കാഠിന്യത്തെ കുറിച്ച ക്ലേശപ്പെട്ടു, കോപത്തോടെ അവരിൽ ചുററും നോക്കി, ആ മനുഷ്യനോട, നിൻെറ കൈ നീട്ടുക എന്ന പറഞ്ഞു, അവൻ നീട്ടി, അവൻെറ കൈ മറേറതപോലെ തന്നെ നല്ലവണ്ണം സ്വസ്ഥമാകയും ചെയ്തു.

൬ [2] പിന്നെ പറിശന്മാർ പുറപ്പെട്ടു പോയി, അവനെ നശിപ്പിക്കേണ്ടുന്നതിനായിട്ട [3] ഹെറോദിയക്കാരോട കൂടെ അവന്ന വിരോധമായി ഉടനെ ആലോചന ചെയ്തു.

൭ എന്നാൽ യേശു തൻെറ ശിഷ്യന്മാരോട കൂടെ അവിടെനിന്ന കടലിൻെറ അരികിലേക്ക വാങ്ങി പോയി: [4] ഗലിലെയായിൽനിന്നും, യെഹൂദിയായിൽ നിന്നും,

൮ യെറുശലേമിൽ നിന്നും, ഇദുമിയായിൽനിന്നും, യോർദാൻെറ അക്കരയിൽനിന്നും വളരെ പുരുഷാരവും അവൻെറ പിന്നാ

13. പുറ. ൨൯: ൩൨, ൩൩. ലേവി. ൨൪: ൯. 14. മത്താ. ൧൨: ൮.
1. മത്താ. ൧൨: ൯. ലൂ. ൬: ൬. 2. മത്താ. ൧൨: ൧൪. 3. മത്താ. ൨൨: ൧൬ 4. ലൂ ൬: ൧൭.

ലെ ചെന്നു: അത്രയുമല്ല തൂറി
ന്നും സിദോന്നും ചുററമുള്ളവരാ
യി വളരെ പുരുഷാരം അവൻ
ചെയ്തിട്ടുള്ള കാൎയ്യങ്ങളെ കേട്ടിട്ട
അവന്റെ അടുക്കൽ വന്നു.

൯ അപ്പോൾ പുരുഷാരത്തി
ന്റെ നിമിത്തമായിട്ട, അവർ
തന്നെ ഞെരുക്കാതെ ഇരിക്കേണ്ടു
ന്നതിന തനിക്ക ഒരു പടവ ഒരു
ങ്ങിയിരിക്കേണമെന്ന അവൻ
തന്റെ ശിഷ്യന്മാരോട പറഞ്ഞു.

൧൦ എന്തുകൊണ്ടെന്നാൽ അ
വൻ പലരെയും സ്വസ്ഥമാക്കി;
അതുകൊണ്ട വ്യാധികളുള്ളവർ
എല്ലാവരും അവനെ തൊടേണ്ടു
ന്നതിന അവന്റെ മേൽ തിരക്കി
ചെന്നു.

൧൧ [5] മ്ലേച്ഛാത്മാക്കളും അവ
നെ കണ്ടപ്പോൾ, അവന്റെ
മുമ്പാകെ വീണ, [6] നീ ദൈവത്തി
ന്റെ പുത്രൻ ആകുന്നു എന്ന
ഉറക്കെ വിളിച്ച പറഞ്ഞു.

൧൨ [7] എന്നാൽ അവർ തന്നെ
പ്രസിദ്ധപ്പെടുത്തരുത എന്ന അ
വൻ അവരെ വളരെ വിലക്കി.

൧൩ ¶ [8] പിന്നെ അവൻ
ഒരു മലയിന്മേൽ കരേറി, തനി
ക്ക മനസ്സായുള്ളവരെ അടുക്കൽ
വിളിച്ചു: അവർ അവന്റെ അ
ടുക്കൽ വരികയും ചെയ്തു.

൧൪ അപ്പോൾ അവൻ ത
ന്നോട കൂടെ ഇരിപ്പാനായിട്ടും,
പ്രസംഗിപ്പാൻ പറഞ്ഞയപ്പാ
നായിട്ടും,

൧൫ രോഗികളെ സ്വസ്ഥ
മാക്കി, പിശാചുകളെ പുറത്താക്കു
വാൻ അധികാരമുള്ളവരാകുവാ
നും പന്ത്രണ്ട പേരെ നിയമിച്ചു.

൧൬ ശിമോന [9] അവൻ പ
ത്രോസ എന്ന നാമം കൊടുത്തു.

൧൭ സെബദിയുടെ പുത്രനാ
യ യാക്കോബും, യാക്കോബി
ന്റെ സഹോദരനായ യോഹ
ന്നാനും, (അവൻ ഇവൎക്ക ഇടി
യുടെ പുത്രന്മാരെന്ന അൎത്ഥമുള്ള
ബോവനെർഗെസ്സ എന്ന നാമ
ങ്ങൾ കൊടുത്തു:)

൧൮ അന്ത്രയോസും, ഫീലി
പ്പോസും ബൎത്തലോമായും, മത്താ
യിയും, തോമാസും, അല്പായുടെ പു
ത്രനായ യാക്കോബും, തദായും, ക
നാനായക്കാരനായ ശിമോനും,

൧൯ അവനെ ഒററികൊടു
ത്തവനായ യെഹൂദാ ഇസ്കറി
യോത്തും: പിന്നെ അവർ വീട്ടി
ലേക്ക പോയി.

൨൦ ¶ അവിടെ [10] അവൎക്ക
അപ്പം ഭക്ഷിപ്പാൻ പോലും കഴി
യാത്ത പ്രകാരം, പുരുഷാരം പി
ന്നെയും വന്നുകൂടി.

൨൧ എന്നാറെ അവന്റെ
[11] ചാൎച്ചക്കാർ [അതു] കേട്ടാറെ,
അവൻ സുബോധമില്ലാത്തവൻ
ആകുന്നു എന്ന പറഞ്ഞു, അവ
നെ പിടിപ്പാനായിട്ട പുറപ്പെട്ടു.

൨൨ വിശേഷിച്ച യെറുശലേ
മിൽനിന്ന പുറപ്പെട്ടുവന്ന ഉപാ
ദ്ധ്യായന്മാർ അവന [12] ബെ

5. മൎക്കോ. ൧: ൨൩, ൨൪. ലൂ. ൪: ൪൧. 6. മത്താ. ൧൪: ൩൩. മൎക്കോ. ൧: ൧. 7. മത്താ. ൧൨: ൧൬. മൎക്കോ. ൧: ൨൫, ൩൪. 8. മത്താ. ൧൦: ൧. ലൂ. ൬: ൧൨: ൯: ൧. 9. യോഹ. ൧: ൪൨. 10. മൎക്കോ. ൬: ൩൧. 11. യോഹ. ൭: ൫. ൧൦: ൨൦. 12. മത്താ. ൯: ൩൪. ൧൦: ൨൫ ലൂ. ൧൧: ൧൫. യോഹ. ൭: ൨൦. ൮: ൪൮, ൫൨. ൧൦: ൨൦.

സബ്ബുബ ഉണ്ട എന്നും, പിശാചുകളുടെ പ്രമാണിയെ കൊണ്ട അവൻ പിശാചുകളെ പുറത്താക്കുന്നു എന്നും പറഞ്ഞു.

൨൩ [13] അപ്പോൾ അവൻ അവരെ അടുക്കൽ വിളിച്ചിട്ട, ഉപമകളായിട്ട അവരോട പറഞ്ഞു, സാത്താന സാത്താനെ പുറത്താക്കുവാൻ കഴിയുന്നത എങ്ങിനെ?

൨൪ ഒരു രാജ്യം തനിക്ക തന്നെ വിരോധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ, ആ രാജ്യത്തിന നിലനില്പാൻ കഴികയില്ലല്ലൊ.

൨൫ ഒരു വീട തനിക്ക തന്നെ വിരോധമായി പിരിഞ്ഞിരിക്കുന്നു എങ്കിൽ, ആ വീടിന നിലനില്പാൻ കഴികയില്ലല്ലൊ.

൨൬ [അങ്ങിനെ] സാത്താൻ തനിക്ക തന്നെ വിരോധമായി എഴുനീറ്റ പിരിഞ്ഞാൽ, അവന അവസാനം ഉണ്ടാക അല്ലാതെ, നിലനില്പാൻ കഴികയില്ല.

൨൭ [14] ബലവാനെ മുമ്പെ കെട്ടാതെ കണ്ട, ഒരുത്തനും ബലവാന്റെ വീട്ടിലെക്ക കടന്ന അവന്റെ സമ്പത്തുകളെ കൊള്ളയിടുവാൻ കഴികയില്ല, കെട്ടിയാൽ അപ്പോൾ അവന്റെ വീട കൊള്ളയിടാം.

൨൮ [15] മാനുഷമക്കളോട സകല പാപങ്ങളും അവർ ദുഷിച്ച പറയുന്ന സകല ദൂഷണങ്ങളും ക്ഷമിക്കപ്പെടും.

൨൯ എന്നാൽ ആരെങ്കിലും പരിശുദ്ധാത്മാവിന വിരോധമായി ദൂഷണം പറഞ്ഞാൽ, അവന ഒരുനാളും ക്ഷമയുണ്ടാകാതെ, നിത്യമായുള്ള ശിക്ഷെക്ക ഹെതുവാകുന്നു എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൩൦ അതെന്തുകൊണ്ടെന്നാൽ അവന ഒരു മ്ലേഛാത്മാവ ഉണ്ട എന്ന അവർ പറഞ്ഞിരുന്നു.

൩൧ ¶ [16] അപ്പോൾ അവന്റെ സഹോദരന്മാരും അമ്മയും വന്ന, പുറത്ത നിന്നിട്ട, അവനെ വിളിപ്പാൻ അവന്റെ അടുക്കൽ ആളയച്ചു.

൩൨ അവന്റെ ചുറ്റും പുരുഷാരവും ഇരിക്കുന്നുണ്ടായിരുന്നു, അവർ അവനോട, കണ്ടാലും, നിന്റെ അമ്മയും നിന്റെ സഹോദരന്മാരും പുറത്ത നിന്നെ അന്വെഷിക്കുന്നു എന്ന പറഞ്ഞു.

൩൩ എന്നാറെ അവൻ അവരോട ഉത്തരമായിട്ട, പറഞ്ഞത, എന്റെ അമ്മ എങ്കിലും, എന്റെ സഹോദരന്മാർ എങ്കിലും ആരാകുന്നു?

൩൪ പിന്നെ അവൻ തന്റെ ചുറ്റിലും ഇരുന്നവരെ ചുറ്റും നോക്കി, കണ്ടാലും, എന്റെ അമ്മയും എന്റെ സഹോദരന്മാരും!

൩൫ എന്തുകൊണ്ടെന്നാൽ ആരെങ്കിലും ദൈവത്തിന്റെ ഇഷ്ടം ചെയ്യാൽ, അവൻ എന്റെ സഹോദരനും, എന്റെ സഹോദരിയും, എന്റെ അമ്മയും ആകുന്നു എന്ന പറഞ്ഞു.

---

13. മത്താ. ൧൨: ൨൫. 14. യെശാ. ൪൯: ൨൪: മത്താ. ൧൨: ൨൯. 15. മത്താ. ൧൨: ൩൧. ലൂ. ൧൨: ൧൦. ൧ യോഹ. ൫: ൧൬. 16. മത്താ. ൧൨: ൪൬. ലൂ. ൮: ൧൯.

## ൪ അദ്ധ്യായം.

൧ വിതെക്കുന്നവന്റെ ഉപമ. ൧൪ അതിന്റെ അൎത്ഥം ൨൧ അറിവുള്ളവർ അറിയാത്തവരെ പഠിപ്പിക്കെണം. ൨൬ രഹസ്യമായി മുളെക്കുന്ന വിത്തിന്റെയും. ൩൦ കടുകമണിയുടെയും സംഗതി. ൩൫ ക്രിസ്തു കടലിൽ കൊടുങ്കാറ്റിനെ നിറുത്തുന്നത.

[1] അവൻ പിന്നെയും കടലി
ന്റെ അരികെ പഠിപ്പിച്ചു തുട
ങ്ങി: ബഹു പുരുഷാരവും അവ
ന്റെ അടുക്കൽ വന്നു കൂടി, എന്ന
തുകൊണ്ട അവൻ ഒരു പടവിൽ
കരേറി കടലിൽ ഇരുന്നു, പുരു
ഷാരം എല്ലാം കടലിന്റെ അരി
കെ കരയിലും ഇരുന്നു.
൨ അപ്പോൾ അവൻ വളരെ
കാൎയ്യങ്ങളെ ഉപമകളായിട്ട അവ
രെ പഠിപ്പിച്ചു,[2] അവന്റെ പഠി
പ്പിക്കയിൽ അവൻ അവരോട
പറഞ്ഞു,
൩ കേട്ടുകൊൾവിൻ; കണ്ടാ
ലും, വിതെക്കുന്നവൻ വിതെപ്പാ
നായിട്ട പുറപ്പെട്ടു.
൪ അവൻ വിതെക്കുമ്പോൾ
ഉണ്ടായത എന്തെന്നാൽ ചിലത
വഴി അരികെ വീണു, ആകാശ
ത്തിലെ പക്ഷികൾ വന്ന അത
തിന്നുകളഞ്ഞു.
൫ വേറെ ചിലത ഏറ മണ്ണി
ല്ലാത്ത പാറ നിലത്തിൽ വീണു:
അതിന മണ്ണു താഴ്ചയില്ലായ്കകൊ
ണ്ട അത ഉടനെ മുളച്ചു.
൬ എങ്കിലും സൂൎയ്യൻ ഉദിച്ച
പ്പോൾ അത വാടി: അതിന വേ
രില്ലായ്കകൊണ്ട ഉണങ്ങിപ്പോക
യും ചെയ്തു.
൭ മറ്റ ചിലത മുള്ളുകളുടെ ഇ
ടയിൽ വീണു, മുള്ളുകൾ വളൎന്ന,
അതിനെ ഞെരുക്കികളഞ്ഞു, അത
ഫലം തന്നതുമില്ല.
൮ മറ്റ ചിലത നല്ല നില
ത്തിൽ വീണു:[3] വളൎന്ന വൎദ്ധിക്കു
ന്ന ഫലം തന്നു: ഒന്ന മുപ്പത മേ
നിയും ഒന്ന അറുപതും ഒന്ന നൂ
റുമായി ഫലം തരികയും ചെയ്തു.
൯ പിന്നെ അവൻ അവ
രോട, കേൾപ്പാൻ ചെവികളുള്ള
വൻ കേൾക്കട്ടെ എന്ന പറഞ്ഞു.
൧൦ [4] പിന്നെ അവൻ തനി
ച്ചിരിക്കുമ്പോൾ, പന്ത്രണ്ട ആളു
കളോട കൂടെ അവന്റെ ചുറ്റുമു
ള്ളവർ ആ ഉപമയെ കുറിച്ച അ
വനോട ചോദിച്ചു.
൧൧ എന്നാറെ അവൻ അവ
രോട പറഞ്ഞു, ദൈവത്തിന്റെ
രാജ്യത്തിന്റെ രഹസ്യം അറിവാ
നായിട്ട നിങ്ങൾക്ക നല്കപ്പെട്ടി
രിക്കുന്നു:[5] എന്നാൽ പുറത്തുള്ള
വൎക്കൊ,
൧൨ അവർ ഒരിക്കലും മന
സ്സതിരിയപ്പെടുകയും അവരുടെ
പാപങ്ങൾ അവരോട ക്ഷമിക്ക
പ്പെടുകയും ചെയ്യാതെ ഇരിക്കേ
ണ്ടുന്നതിന[6] അവർ കണ്ടിട്ടും കാ
ണും, അറിയാതെയും അവർ കേ
ട്ടിട്ടും കേൾക്കും, തിരിച്ചറിയാതെ
യും ഇരിപ്പാനായിട്ട അവൎക്ക എ
ല്ലാ കാൎയ്യങ്ങളും ഉപമകളിൽ ചെ
യ്യപ്പെടുന്നു.

1. മത്താ. ൧൩: ൧. ലൂ. ൮: ൪. 2. മക്കൊ. ൧൨: ൩൮. 3. യോഹ. ൧൫: ൫. കോലൊ ൧: ൬. 4. മത്താ. ൧൩: ൧൦. ലൂ: ൮: ൯. 5. ൧കോറി. ൫: ൧൨. കോലൊ. ൪: ൫. ൧ തെസ്സ. ൪: ൧൨. ൧തീമൊ. ൩: ൭. 6. യെശാ. ൬: ൯. മത്താ. ൧൩: ൧൪. ലൂ. ൮: ൧൦. യോഹ. ൧൨: ൪൦. നടപ്പ. ൨൮: ൨൬. റോമാ. ൧൧: ൮.

൧൩ പിന്നെ അവൻ അവരോട പറയുന്നു, നിങ്ങൾ ഈ ഉപമ അറിയുന്നില്ലയൊ? അപ്രകാരമായാൽ മറ്റ എല്ലാ ഉപമകളെയും നിങ്ങൾ എങ്ങിനെ അറിയും?

൧൪ ¶ [7] വിതെക്കുന്നവൻ വചനം വിതെക്കുന്നുവല്ലൊ.

൧൫ എന്നാൽ വചനം വിതെക്കപ്പെടുന്ന വഴി അരികെയുള്ളവർ ഇവർ ആകുന്നു; അവർ കേട്ടപ്പോൾ, ഉടനെ സാത്താൻ വന്ന, അവരുടെ ഹൃദയങ്ങളിൽ വിതെക്കപ്പെട്ട വചനം എടുത്തു കളയുന്നു.

൧൬ അപ്രകാരം തന്നെ പാറ നിലത്തിൽ വിതെക്കപ്പെടുന്നവർ ഇവർ ആകുന്നു; അവർ വചനം കേൾക്കുമ്പോൾ, ഉടനെ അതിനെ സന്തോഷത്തോടെ കൈക്കൊള്ളുന്നു.

൧൭ അവൎക്ക തങ്ങളിൽ വേരില്ല, എങ്കിലും കുറെ കാലം നില്ക്കുന്നു: പിന്നെ വചനം നിമിത്തമായിട്ട ഉപദ്രവം എങ്കിലും പീഡ എങ്കിലും ഉണ്ടാകുമ്പോൾ, ഉടനെ അവർ വിരുദ്ധപ്പെടുന്നു.

൧൮ പിന്നെ മുള്ളുകളുടെ ഇടയിൽ വിതെക്കപ്പെടുന്നവർ ഇവർ ആകുന്നു; അവർ വചനം കേൾക്കുന്നവർ ആകുന്നു.

൧൯ എന്നാൽ ഇഹലോകത്തിന്റെ വിചാരങ്ങളും, [8] ധനത്തിന്റെ വഞ്ചനയും മറ്റ കാൎയ്യങ്ങളെ കുറിച്ചുള്ള മോഹങ്ങളും അകത്ത കടന്ന വചനം ഞെരുക്കി കളയുന്നു, അത നിഷ്ഫലമായി തീരുകയും ചെയ്യുന്നു.

൨൦ പിന്നെ നല്ല നിലത്തിൽ വിതെക്കപ്പെടുന്നവർ ഇവർ ആകുന്നു; ഇവർ വചനം കേട്ട, കൈക്കൊണ്ട, ഒന്ന മുപ്പതും, ഒന്ന അറുപതും, ഒന്ന നൂറുമായി ഫലം തരുന്നവർ ആകുന്നു.

൨൧ ¶ [9] പിന്നെ അവൻ അവരോട പറഞ്ഞു, വിളക്ക ഒരു പറയിൻ കീഴിൽ എങ്കിലും, ഒരു കട്ടിലിൻ കീഴിൽ എങ്കിലും വെക്കപ്പെടുവാനായിട്ട കൊണ്ടുവരപ്പെടുന്നുവൊ? ഒരു വിളക്കുതണ്ടിന്മേൽ വെക്കപ്പെടുവാനായിട്ടല്ലയൊ?

൨൨ എന്തുകൊണ്ടെന്നാൽ [10] വെളിപ്പെടുകയില്ലാത്ത രഹസ്യം ഒന്നുമില്ല; വെളിയിൽ വരികയില്ലാത്തതും മറെക്കപ്പെട്ടതും ഇല്ല.

൨൩ [11] കേൾപ്പാൻ യാതൊരുത്തനും ചെവികൾ ഉണ്ടെങ്കിൽ അവൻ കേൾക്കട്ടെ.

൨൪ പിന്നെ അവൻ അവരോട പറയുന്നു, നിങ്ങൾ കേൾക്കുന്നത എന്തെന്ന സൂക്ഷിച്ചു കൊൾവിൻ, [12] നിങ്ങൾ അളക്കുന്ന അളവകൊണ്ട തന്നെ നിങ്ങൾക്കും അളക്കപ്പെടും; കേൾക്കുന്ന നിങ്ങൾക്ക അധികവും നല്കപ്പെടും.

൨൫ എന്നുകൊണ്ടെന്നാൽ [13] ഏവൻ ഉള്ളവനൊ, അവന കൊടുക്കപ്പെടും, ഏവൻ ഇല്ലാത്ത

7. മത്താ. ൧൩: ൧൯. 8. ൧ തിമൊ. ൬: ൯, ൧൭. 9. മത്താ. ൫: ൧൫. ലൂ. ൮: ൧൬. ൧൧: ൩൩. 10. മത്താ. ൧൦: ൨൬. ലൂ. ൧൨: ൨. 11. മൎക്കൊ. ൪: ൯. മത്താ. ൧൧: ൧൫: 12. മത്താ. ൭: ൨. ലൂ. ൬: ൩൮. 13. മത്താ. ൧൩: ൧൨. ൨൫: ൨൯. ലൂ. ൮: ൧൮. ൧൯. ൨൬

വനൊ അവനുള്ളതും കൂടി അവ
നിൽനിന്ന എടുത്തുകൊള്ളപ്പെടും.
൨൬ ¶ പിന്നെ അവൻ പ
റഞ്ഞു, [14]ഒരു മനുഷ്യൻ നിലത്തി
ൽ വിത്ത ഇടുകയും രാവും പക
ലും ഉറങ്ങി എഴുനീല്ക്കയും,
൨൭ ആ വിത്ത ഇന്നപ്രകാ
രമെന്ന അവൻ അറിയാതെ,
മുളച്ച വളരുകയും ചെയ്യുന്നത
പോലെ ആകുന്നു ദൈവത്തി
ന്റെ രാജ്യം.
൨൮ എന്തുകൊണ്ടെന്നാൽ
ഭൂമി താൻ തന്നെ മുമ്പെ മുളയും,
പിന്നെ കതിരും, അതിന്റെ
ശേഷം കതിരിൽ നിറഞ്ഞ മണി
യുമായി ഫലം തരുന്നു.
൨൯ എന്നാൽ ഫലം വിളു
ഞ്ഞപ്പോൾ, കൊയിത്ത കാലം വ
ന്നിരിക്കകൊണ്ട ഉടനെ [15]അ
വൻ അരുവാളും വെക്കുന്നു.
൩൦ ¶ പിന്നെ അവൻ പറ
ഞ്ഞു, [16] നാം ദൈവത്തിന്റെ രാ
ജ്യം ഏതിനോട സദൃശമാക്കും?
അല്ലെങ്കിൽ അത യാതൊര ഉപ
മയെകൊണ്ട ഉപമിക്കും?
൩൧ അത ഒരു കടുകുമണി
പോലെ ആകുന്നു, ആയത നില
ത്തിൽ വിതെക്കപ്പെടുമ്പോൾ, ഭൂ
മിയിലുള്ള സകല വിത്തുകളെക്കാ
ളും അത ചെറിയതാകുന്നു.
൩൨ എന്നാൽ അത വിതെ
ക്കപ്പെട്ടതിന്റെ ശേഷം, അത
വളൎന്ന സകല സസ്യങ്ങളെക്കാ
ളും വലിയതായി, ആകാശത്തിലു
ള്ള പക്ഷികൾക്ക അതിന്റെ
നിഴലിൻ കീഴെ വന്ന വസിപ്പാ
ൻ കഴിയുന്ന പ്രകാരം വലിയ
കൊമ്പുകളെ വിടുന്നു.
൩൩ ജനങ്ങൾക്ക കേൾപ്പാൻ
കഴിയുന്നെടത്തോളം, [17] അവൻ
അപ്രകാരമുള്ള പല ഉപമകളെ
കൊണ്ട അവരോട വചനം പ
റഞ്ഞു.
൩൪ എന്നാൽ ഒരു ഉപമ കൂ
ടാതെ അവൻ അവരോട സം
സാരിച്ചില്ല. എങ്കിലും അവർ ത
നിച്ചിരിക്കുമ്പോൾ, അവൻ ത
ന്റെ ശിഷ്യന്മാരോട സകല കാ
ൎയ്യങ്ങളെയും തെളിയിച്ചു പറഞ്ഞു.
൩൫ ¶ [18] പിന്നെ ആ ദിവ
സം തന്നെ സന്ധ്യയായപ്പോൾ
അവൻ അവരോട, നാം അക്ക
രെക്ക കടന്നുപോക, എന്ന പറ
യുന്നു.
൩൬ പിന്നെ അവർ പുരു
ഷാരത്തെ അയച്ചാറെ, അവൻ
പടവിൽ ഇരുന്ന പ്രകാരം ത
ന്നെ അവനെ കൊണ്ടുപോയി,
മററ ചെറിയ പടവുകളും അവ
നോട കൂടെ ഉണ്ടായിരുന്നു.
൩൭ അപ്പോൾ ഒരു മഹാ
കൊടുങ്കാററ ഉണ്ടായി, തിരകളും
പടവിലെക്ക വെട്ടി വീണു, അ
തകൊണ്ട അത അപ്പോൾ നിറ
യുമാറായി.
൩൮ എന്നാൽ അവൻ അമ
രത്തിൽ ഒരു തലയിണമേൽ ഉറ
ങ്ങിക്കൊണ്ടിരുന്നു. അപ്പോൾ അ
വർ അവനെ ഉണൎത്തി അവ
നോട, ഗുരോ ഞങ്ങൾ നശിച്ചു

14. മത്താ. ൧൩: ൨൪. 15. അറി. ൧൪: ൧൫. 16. മത്താ. ൧൩: ൩൧. ലൂ. ൧൩: ൧൮. നടപ്പ. ൨: ൪൧. ൪: ൪. ൧൯: ൨൦. 17. മത്താ. ൧൩: ൩൪. യോഹ. ൧൬: ൧൨. 18. മത്താ. ൮: ൧൮, ൨൩. ലൂ. ൮: ൨൨.

പോകുന്നതിനെ കുറിച്ച നിന
ക്ക വിചാരമില്ലയൊ? എന്ന പറ
ഞ്ഞു.
൩൯ എന്നാറെ അവൻ എ
ഴുനീററ, കാററിനെ ശാസിച്ചു, ക
ടലിനോട അനങ്ങാതെ, സമാ
ധാനമായിരിക്ക, എന്ന പറഞ്ഞു.
അപ്പോൾ കാററ നിന്നുപോയി:
മഹാ ശാന്തത ഉണ്ടാകയും ചെ
യ്തു.
൪൦ പിന്നെ അവൻ അവ
രോട, നിങ്ങൾ എന്തിന ഇപ്ര
കാരം ഭയപ്പെടുന്നു? നിങ്ങൾക്ക
വിശ്വാസമില്ലാത്തത എങ്ങിനെ?
എന്ന പറഞ്ഞു.
൪൧ എന്നാൽ അവർ വളരെ
ഭയപ്പെട്ട, കാററും കടലും കൂടി ഇ
വനെ അനുസരിക്കുന്നതുകൊ
ണ്ട, ഇവൻ ഏതപ്രകാരമുള്ളവ
ൻ ആകുന്നു? എന്ന തമ്മിൽ ത
മ്മിൽ പറഞ്ഞു.

## ൫ അദ്ധ്യായം.

൧ ക്രിസ്തു പിശാചുകളുടെ ലെഗിയോനെ പുറത്താക്കുന്നത. ൨൫ രക്തവാൎച്ചയുള്ളവളെ സൌഖ്യമാക്കുന്നത. ൩൫ യായിറൊസിന്റെ മകളെ ജീവിപ്പിക്കുന്നത.

പിന്നെ [1] അവൻ കടലിന്റെ
അക്കരെക്ക ഗദറായക്കാരുടെ ദേ
ശത്തിലേക്ക എത്തി.
൨ എന്നാറെ അവൻ പട
വിൽനിന്ന ഇറങ്ങിയപ്പോൾ, ഉ
ടനെ ശവക്കല്ലറയിൽനിന്ന മ്ലേ
ച്ശാത്മാവ ഉണ്ടായിരുന്ന ഒരു മനു
ഷ്യൻ അവനെ എതിരേററു.
൩ അവന്റെ കുടിയിരിപ്പ
ശവക്കല്ലറകളുടെ ഇടയിൽ ആ
യിരുന്നു: ഒരുത്തനും അവനെ ച
ങ്ങലകളെ കൊണ്ടുപോലും ബ
ന്ധിപ്പാൻ കഴിഞ്ഞില്ല:
൪ അത എന്തുകൊണ്ടെന്നാൽ
അവൻ പലപ്പോഴും വിലങ്ങുക
ളാലും ചങ്ങലകളാലും ബന്ധിക്ക
പ്പെട്ടിട്ടുണ്ടായിരുന്നു, എങ്കിലും അ
വൻ ആ ചങ്ങലകളെ തകൎത്ത,
വിലങ്ങുകളെ പൊട്ടിച്ചുകളഞ്ഞു;
ഒരുത്തനും അവനെ അടക്ക
വാൻ കഴിഞ്ഞില്ല.
൫ അതല്ലാതെയും, അവൻ
എല്ലായ്പോഴും, രാവും പകലും പൎവ്വ
തങ്ങളിലും, ശവക്കല്ലറകളിലും പാ
ൎത്ത, നിലവിളിച്ചും തന്നെത്ത
ന്നെ കല്ലുകൾ കൊണ്ട മുറിച്ചും
കൊണ്ടിരുന്നു.
൬ എന്നാൽ അവൻ ദൂരത്ത
നിന്ന യേശുവിനെ കണ്ടപ്പോ
ൾ, ഓടിചെന്ന അവനെ വന്ദി
ച്ചു,
൭ യേശുവേ, അത്യുന്നതനാ
യ ദൈവത്തിന്റെ പുത്രാ, ഇനി
ക്കും നിനക്കും എന്ത? നീ എന്നെ
വേദനപ്പെടുത്താതെ ഇരിക്കെണ
മെന്ന ഞാൻ ദൈവത്തെകൊണ്ട
നിന്നെ ആണയിടുന്നു, എന്ന ഒ
രു മഹാ ശബ്ദത്തോടെ നിലവി
ളിച്ചു പറഞ്ഞു.
൮ (എന്തുകൊണ്ടെന്നാൽ അ
വൻ അവനോട, മ്ലേച്ശാത്മാവേ,
ആ മനുഷ്യനിൽനിന്ന പുറപ്പെട്ട
പോക, എന്ന പറഞ്ഞിരുന്നു.)
൯ പിന്നെ അവൻ അവനോട,
നിന്റെ പേർ എന്ത? എന്ന ചോ
ദിച്ചു. അതിന അവൻ ഞങ്ങൾ
പലരാകകൊണ്ട, എന്റെ പേർ

1. മത്താ. ൮: ൨൮. ലൂ. ൮: ൨൬.

ലെഗിയൊൻ എന്ന ഉത്തരമായി
ട്ട പറഞ്ഞു.
൧൦ പിന്നെ ആ ദേശത്ത
നിന്ന തങ്ങളെ പുറത്താക്കികളയ
രുത എന്ന അവൻ അവനോട
വളരെ അപെക്ഷിച്ചു.
൧൧ എന്നാൽ അവിടെ മല
കളുടെ അരികെ മേഞ്ഞുകൊണ്ടി
രുന്ന ഒരു വലിയ പന്നിക്കൂട്ടം
ഉണ്ടായിരുന്നു.
൧൨ അപ്പോൾ പിശാചുകൾ
ഒക്കെയും അവനോട, ഞങ്ങൾ
പന്നികളിലേക്ക പ്രവെശിപ്പാ
നായിട്ട ഞങ്ങളെ അവരിലെക്ക
അയ്ക്കെണമെന്ന അപെക്ഷി
ച്ചു പറഞ്ഞു.
൧൩ ഉടനെ യേശു അവൎക്ക
അനുവാദം കൊടുത്തു, അപ്പോ
ൾ മ്ലേച്ഛാത്മാക്കൾ പുറപ്പെട്ട പ
ന്നികളിലേക്ക പ്രവേശിക്കയും
(ഏകദേശം രണ്ടായിരത്തോളം
ഉണ്ടായിരുന്ന) ആ കൂട്ടം എല്ലാം
കിഴക്കാം തൂക്കമായുള്ള സ്ഥലത്ത
കൂടി, കടലിലേക്ക പാഞ്ഞിറങ്ങി,
കടലിൽ ശ്വാസം മുട്ടി ചാകയും
ചെയ്തു.
൧൪ അപ്പോൾ പന്നികളെ
മേച്ചവർ ഓടിപോയി, നഗര
ത്തിലും നാട്ടിലും ആയത അറി
യിച്ചു. പിന്നെ ഉണ്ടായത എ
ന്തെന്ന കാണ്മാൻ ജനങ്ങൾ പു
റപ്പെട്ടു.
൧൫ അവർ യേശുവിന്റെ
അടുക്കൽ വന്ന, ലെഗിയോൻ
ഉണ്ടായി പിശാച ബാധിച്ചിരു
ന്നവൻ വസ്ത്രം ഉടുത്തുകൊണ്ട
ഇരുന്ന സുബുദ്ധി വന്നതിനെ
കണ്ട, ഭയപ്പെട്ടു.
൧൬ കണ്ടവരും പിശാച ബാ
ധിച്ചവന ഇന്നപ്രകാരം ഉണ്ടാ
യി എന്നുള്ളതും പന്നികളെ കുറി
ച്ചുള്ളതും അവരോട അറിയിച്ചു.
൧൭ അപ്പോൾ [2] അവൻ തങ്ങ
ളുടെ അതൃത്തികളിൽനിന്ന വാ
ങ്ങിപ്പോകേണമെന്ന അവർ അ
വനോട അപേക്ഷിച്ചു തുടങ്ങി.
൧൮ അപ്രകാരം അവൻ പട
വിൽ കരേറിയപ്പോൾ, [3] പിശാച
ബാധിച്ചിരുന്നവൻ താൻ അവ
നോട കൂടെ പോകേണ്ടുന്നതിന്ന
അവനോട അപേക്ഷിച്ചു.
൧൯ എന്നാറെ യേശു അവ
നെ സമ്മതിക്കാതെ, അവനോട,
നീ നിന്റെ വീട്ടിലേക്ക നിന
ക്കുള്ളവരുടെ അടുക്കലേക്ക പോ
യിട്ട, കൎത്താവ നിനക്ക എത്ര വ
ലിയ കാൎയ്യങ്ങളെ ചെയ്തു എന്നും
നിന്നോട കരുണ ഉണ്ടായി എ
ന്നും അവരോട അറിയിക്ക എ
ന്ന പറഞ്ഞു.
൨൦ അപ്രകാരം അവൻ പോ
യി, യേശു തനിക്ക എത്ര വലിയ
കാൎയ്യങ്ങളെ ചെയ്തു എന്ന ദെക്ക
പ്പോലീസിൽ പ്രസിദ്ധപ്പെടുത്തി
തുടങ്ങി: എല്ലാവരും ആശ്ചൎയ്യ
പ്പെടുകയും ചെയ്തു.
൨൧ ¶ [4] പിന്നെ യേശു വീ
ണ്ടും പടവിൽ ഇക്കരെക്ക കടന്ന
പ്പോൾ, വളരെ പുരുഷാരം അവ
ന്റെ അടുക്കൽ വന്നു കൂടി: എ
ന്നാൽ അവൻ കടലിന്റെ അരി
കെ ആയിരുന്നു.

---

2. മത്താ. ൮: ൨൮. ൩൪. ലൂക്ക. ൮: ൩൭. 3. ലൂ. ൮: ൩൮. 4. മത്താ. ൯: ൧. ലൂ. ൮: ൪൦.

൨൨ [5]അപ്പോൾ, കണ്ടാലും, അവിടെ സഭാപ്രമാണികളിൽ യായിറോസെന്ന പേരുള്ള ഒരുത്തൻ വരുന്നു: അവൻ അവനെ കണ്ടാറെ, അവന്റെ പാദങ്ങളിൽ വീണു,

൨൩ എന്റെ ചെറിയ മകൾ മരിപ്പാറായിരിക്കുന്നു: അവൾ സൌഖ്യപ്പെടേണ്ടുന്നതിന, നീ വന്ന, അവളുടെ മേൽ നിന്റെ കൈകളെ വെക്കെണം; അപ്പോൾ അവൾ ജീവിക്കുമെന്ന അവനോട വളരെ അപേക്ഷിച്ചുകൊണ്ട പറഞ്ഞു.

൨൪ [യേശു] അവനോട കൂടി പോയി; വളരെ പുരുഷാരവും അവന്റെ പിന്നാലെ ചെന്ന, അവനെ തിരക്കി.

൨൫ ¶ അപ്പോൾ പന്ത്രണ്ട സംവത്സരമായി രക്തവാച്ചയോട കൂടിയവളായും,

൨൬ അനേകം വൈദ്യന്മാരെ കൊണ്ട വളരെ കഷ്ടങ്ങളെ സഹിച്ചവളായും, തനിക്കുള്ള സകലവും ചിലവിട്ടിട്ടും, ഒട്ടും തന്നെ ഭേദം വരാതെ, ഏറ്റവും കെടുതിയായി തീൎന്നവളായുമുള്ള ഒരു സ്ത്രീ,

൨൭ യേശുവിന്റെ വസ്തുത കേട്ടിട്ട, ജനക്കൂട്ടത്തിൽ പിറകിൽ വന്ന, അവന്റെ വസ്ത്രം തൊട്ടു.

൨൮ എന്തുകൊണ്ടെന്നാൽ, ഞാൻ അവന്റെ വസ്ത്രങ്ങളെ മാത്രം തൊട്ടാൽ സൌഖ്യപ്പെടും എന്ന അവൾ പറഞ്ഞിരുന്നു.

൨൯ ഉടനെ അവളുടെ രക്തവാച്ച നിന്നുപോയി; ആ വ്യാധിയിൽനിന്ന താൻ സ്വസ്ഥയായി എന്ന അവൾ തന്റെ ശരീരത്തിൽ അറികയും ചെയ്തു.

൩൦ യേശു തങ്കൽനിന്ന [7]ശക്തി പുറപ്പെട്ടു എന്ന ഉടനെ തന്നിൽ തന്നെ അറികകൊണ്ട ജനക്കൂട്ടത്തിൽ തിരിഞ്ഞ എന്റെ വസ്ത്രങ്ങളെ തൊട്ടത ആര? എന്ന പറഞ്ഞു.

൩൧ അപ്പോൾ അവന്റെ ശിഷ്യന്മാർ അവനോട പറഞ്ഞു, പുരുഷാരം നിന്നെ തിരക്കുന്നതിനെ നീ കാണുന്നുവല്ലൊ, എന്നെ തൊട്ടത ആര എന്ന നീ പറയുന്നുവൊ?

൩൨ പിന്നെ ഇത ചെയ്തവളെ കാണ്മാനായിട്ട അവൻ ചുറ്റും നോക്കി.

൩൩ എന്നാൽ ആ സ്ത്രീ തങ്കൽ ഉണ്ടായത അറികകൊണ്ട, ഭയപ്പെട്ടും വിറച്ചുംകൊണ്ട, വന്ന, അവന്റെ മുമ്പാകെ വീണു, പരമാൎത്ഥം ഒക്കെയും അവനോട അറിയിച്ചു.

൩൪ എന്നാറെ അവൻ അവളോട, മകളേ, [8]നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു; നീ സമാധാനത്തോടെ പോയി, നിന്റെ വ്യാധിയിൽനിന്ന സൌഖ്യമായിരിക്ക, എന്ന പറഞ്ഞു.

൩൫ ¶ [9]അവൻ പിന്നെയും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ സഭാ പ്രമാണിയുടെ വീട്ടിൽനിന്ന ചിലർ വന്ന, നിന്റെ മകൾ മരിച്ചുപോയി: ഇനി എന്തിന ഗുരുവിനെ വരുത്തപ്പെടുത്തുന്നു? എന്ന പറഞ്ഞു.

---

5. മത്താ. ൯: ൧൮. ലൂ. ൮: ൪൧. 6. ലേവി. ൧൫: ൨൫. മത്താ. ൯: ൨൦. 7. ലൂ. ൬: ൧൯. ൮: ൪൬. 8. മത്താ. ൯: ൨൨. മൎക്കോ. ൧൦: ൫൨. നടപ്പ. ൧൪: ൯. 9. ലൂ. ൮: ൪൯.

൩൬ ചൊല്ലപ്പെട്ട വചനം
യേശു കേട്ട ഉടനെ സഭാപ്രമാ
ണിയോട, ഭയപ്പെടേണ്ടാ, വി
ശ്വസിക്ക മാത്രം ചെയ്ക എന്ന
പറഞ്ഞു.
൩൭ പിന്നെ അവൻ പത്രോ
സിനെയും, യാക്കോബിനെയും,
യാക്കോബിന്റെ സഹോദരനാ
യ യോഹന്നാനെയും അല്ലാതെ
മറെറ ഒരുത്തനേയും തന്റെ പി
ന്നാലെ വരുവാൻ സമ്മതിച്ചില്ല.
൩൮ അവൻ സഭാപ്രമാണി
യുടെ വീട്ടിലേക്ക വന്ന, കലഹ
വും, കരഞ്ഞ ഏററവും പ്രലാപി
ക്കുന്നവരെയും കാണുന്നു.
൩൯ പിന്നെ അവൻ അക
ത്ത കടന്നാറെ, അവരോട, നി
ങ്ങൾ എന്തിന കലഹമുണ്ടാക്കി,
കരയുന്നു? ബാലസ്ത്രീ മരിച്ചില്ല,
[10] ഉറങ്ങുന്നത്രെ എന്ന പറഞ്ഞു
൪൦ അപ്പോൾ അവർ അവനെ
പരിഹസിച്ചു. [11] പിന്നെ അവൻ
എല്ലാവരെയും പുറത്താക്കിട്ടു, ബാ
ലസ്ത്രീയുടെ അപ്പനെയും അമ്മ
യെയും, തന്നോട കൂടെയുള്ളവരെ
യും കൂട്ടിക്കൊണ്ട, ബാല കിടക്കു
ന്നെടത്തേക്ക കടന്നു.
൪൧ അവൻ ബാലയുടെ ക
യ്യെ പിടിച്ചു, താലിതാക്കുമി, എ
ന്ന അവളോട പറഞ്ഞു; ആയതി
ന ബാലസ്ത്രീ എഴുനില്ക്ക, എന്ന
ഞാൻ നിന്നോട പറയുന്നു, എ
ന്ന അൎത്ഥമാകുന്നു.
൪൨ ഉടനെ ബാലസ്ത്രീ എഴു
നീററ, നടന്നു; എന്തുകൊണ്ടെ
ന്നാൽ അവൾ പന്ത്രണ്ട വയസ്സു
ള്ളവൾ ആയിരുന്നു. അപ്പോൾ
അവർ മഹാ വിസ്മയത്തോട കൂ
ടെ വിസ്മയിച്ചു.
൪൩ എന്നാൽ ഇത [12] ആരും
അറിയരുത എന്ന അവൻ അവ
രോട വളരെ കല്പിച്ചു: പിന്നെ
അവൾക്ക ഭക്ഷിപ്പാൻ വല്ലതും
കൊടുക്കെണമെന്ന അവൻ പ
റഞ്ഞു.

## ൬ അദ്ധ്യായം.

൧ ക്രിസ്തു തന്റെ നാട്ടുകാരാൽ നിന്ദിക്കപ്പെടുന്നത. ൭. പന്തിരുപെൎക്ക പിശാചുകളുടെമേൽ അധികാരം കൊടുക്കുന്നത. ൨൭ യോഹന്നാൻ ബപ്തിസ്ത കൊല്ലപ്പെടുന്നത. ൩൪ അഞ്ചപ്പം കൊണ്ടുള്ള അതിശയം. ൪൮ ക്രിസ്തു കടലിന്മേൽ നടക്കുന്നത.

പിന്നെ [1] അവൻ അവിടെനി
ന്ന പുറപ്പെട്ടു, തന്റെ സ്വദേശ
ത്തിലേക്ക വന്നു, അവന്റെ ശി
ഷ്യന്മാർ അവന്റെ പിന്നാലെ
ചെന്നു.
൨ പിന്നെ ശാബതദിവസ
മായപ്പോൾ, അവൻ പള്ളിയി
ൽ പഠിപ്പിച്ചുതുടങ്ങി; പലരും
കേട്ടിട്ട അത്ഭുതപ്പെട്ടു, [2] ഇവന
ൟ കാൎയ്യങ്ങൾ എവിടെനിന്ന ഉ
ണ്ടായി? ഇവന്റെ കൈകളാൽ
ഇപ്രകാരമുള്ള അതിശയങ്ങൾ
ചെയ്യപ്പെടുവാൻ ഇവന കൊടു
ക്കപ്പെട്ട ൟ ജ്ഞാനം എന്ത?
൩ ഇവൻ മറിയയുടെ മ
കനായി, യാക്കോബിന്റെയും,
യോശയുടെയും, യെഹ്രുദായുടെ

10. യോഹ. ൧൧: ൧൧. 11. നടപ്പ. ൯: ൪൦. 12. മത്താ. ൮: ൪. ൯: ൩൦. ൧൨: ൧൬. ൧൭: ൯. മൎക്കോ. ൩: ൧൨. ൭. ൩൬.
1. മത്താ. ൧൩: ൫൪. ലൂ. ൪: ൧൬. 2. യോഹ. ൬: ൪൨.

യും, ശിമോന്റെയും, [3] സഹോദരനായുള്ള തച്ചപണിക്കാരനല്ല
യൊ? ഇവന്റെ സഹോദരിമാരും ഇവിടെ നമ്മോട കൂടെ ഇ
ല്ലയൊ? എന്ന പറഞ്ഞു. അവർ
[4] അവനെ കുറിച്ച വിരുദ്ധപ്പെട്ടുകയും ചെയ്തു.
൪ എന്നാറെ യേശു അവ
രോട, [5] ഒരു ദീൎഘദൎശി തന്റെ
സ്വദേശത്തിലും, സ്വജാതിക്കാരുടെ ഇടയിലും, തന്റെ സ്വഭവനത്തിലും അല്ലാതെ, ബഹുമാനമില്ലാത്തവനല്ല എന്ന പറഞ്ഞു.
൫ [6] അവിടെ അവൻ ചില
രോഗികളുടെ മേൽ തന്റെ കൈകളെ വെച്ച അവരെ സൌഖ്യമാക്കിയതല്ലാതെ മറ്റൊരു അതിശയവും ചെയ്വാൻ കഴിഞ്ഞില്ല.
൬ വിശേഷിച്ച അവൻ അ
വരുടെ അവിശ്വാസത്തെ കുറിച്ച ആശ്ചൎയ്യപ്പെട്ടു. [8] പിന്നെ അ
വൻ ഉപദേശിച്ചുകൊണ്ട ഗ്രാമങ്ങളിൽ ചുറ്റും സഞ്ചരിച്ചു.
൭ ¶ [9] അത്രയുമല്ല അവൻ
ആ പന്ത്രണ്ടാളുകളെ അടുക്കൽ വിളിച്ച അവരെ ൨൨രണ്ടീരണ്ട പേരായി അയച്ചു തുടങ്ങി: മ്ലെച്ഛാത്മാക്കളുടെ മേൽ അവൎക്ക അധികാരം കൊടുത്തു.
൮ അവർ വഴിക്ക ഒരു വടി
മാത്രമല്ലാതെ, പൊക്കണം എങ്കിലും, അപ്പം എങ്കിലും, മടിശീലയിൽ ദ്രവ്യമെങ്കിലും ഒന്നും എടുക്കാതെ;
൯ [10] ചെരുപ്പുകളെ ഇടുകയും,
രണ്ടു കുപ്പായങ്ങളെ ധരിക്കാതെ ഇരിക്കയും വേണമെന്ന അവരോട കല്പിച്ചു.
൧൦ [11] പിന്നെ അവൻ അവ
രോട പറഞ്ഞു, നിങ്ങൾ എവിടെ എങ്കിലും ഒരു വീട്ടിലെക്ക ചെ
ന്നാൽ, നിങ്ങൾ അവിടെനിന്ന പുറപ്പെട്ടുപോകുവോളത്തിന്നും അവിടെ തന്നെ പാൎത്തുകൊൾവിൻ.
൧൧ [12] ആരെങ്കിലും നിങ്ങ
ളെ കൈക്കൊള്ളാതെയും, നിങ്ങ
ളെ ചെവിക്കൊള്ളാതെയും ഇരു
ന്നാൽ അവിടെനിന്ന നിങ്ങൾ പുറപ്പെടുമ്പോൾ, [13] അവരുടെ
നേരെ സാക്ഷിക്കായിട്ട നിങ്ങളുടെ പാദങ്ങളിൻ കീഴുള്ള പൊടി കുടഞ്ഞുകളവിൻ. ന്യായവിധിയുടെ ദിവസത്തിൽ ആ നഗരത്തിനേക്കാൾ സോദോമിന്നും ഗോമോറായിക്കും അനുകൂലമായിരിക്കും എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.
൧൨ പിന്നെ അവർ പുറപ്പെട്ടു,
ജനങ്ങൾ അനുതാപപ്പെടെണമെന്ന പ്രസംഗിച്ചു.
൧൩ അവർ വളരെ പിശാചു
കളെ പുറത്താക്കി, [14] വളരെ രോഗികളെ തൈലം കൊണ്ട തേച്ച, സൌഖ്യമാക്കുകയും ചെയ്തു.
൧൪ ¶ പിന്നെ (അവന്റെ

3. മത്താ. ൧൩: ൫൫ ഗലാ. ൧: ൧൯. 4. മത്താ. ൧൩: ൫൭. 5. മത്താ. ൧൩: ൫൮. യോഹ. ൪: ൪൪. 6. അപ്പൊ. ൧൯: ൨൨. ൩൨: ൨൯. മത്താ. ൧൩: ൫൮. മൎക്കൊ. ൯: ൨൩. 7. എശാ. ൫൯: ൧൬. 8. മത്താ. ൯: ൩൫. ലൂ. ൧൩: ൨൨. 9. മത്താ. ൧൦: ൧. മൎക്കൊ. ൩: ൧൩, ൧൪. ലൂ. ൯: ൧. 10. നടപ്പ. ൧൨: ൮. 11. മത്താ. ൧൦: ൧൧. ലൂ. ൯: ൪. ൧൦: ൭, ൮. 12. മത്താ. ൧൦: ൧൪. ലൂ. ൧൦: ൧൦. 13. നടപ്പ. ൧൩: ൫൧. ൧൮: ൬. 14. യാക്കോ. ൫: ൧൪.

നാമം പ്രസിദ്ധമായി വരികകൊണ്ട) [15] ഏറോദേസ രാജാവ കേട്ടു: യോഹന്നാൻ ബപ്തിസ്ത മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റു, അതുകൊണ്ട അതിശയങ്ങൾ അവങ്കൽ നടപ്പായിരിക്കുന്നു എന്ന പറഞ്ഞു.

൰൫ [16] മററ ചിലർ, അവൻ ഏലിയാ ആകുന്നു എന്ന പറഞ്ഞു. മററ ചിലരും, അവൻ ഒരു ദീൎഘദൎശി, അല്ലെങ്കിൽ ദീൎഘദൎശിമാരിൽ ഒരുത്തനെ പോലെ ഉള്ളവൻ എന്ന പറഞ്ഞു.

൰൬ [17] ഏറോദേസ അത കേട്ടാറെ, അവൻ ഞാൻ തല വെട്ടികളഞ്ഞിട്ടുള്ള യോഹന്നാൻ ആകുന്നു: അവൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീററിരിക്കുന്നു എന്ന പറഞ്ഞു.

൰൭ എന്തുകൊണ്ടെന്നാൽ ഈ ഏറോദേസ തന്റെ സഹോദരനായ ഫീലിപ്പോസിന്റെ ഭാൎയ്യയായ ഏറോദ്യായെ വിവാഹം ചെയ്തുകൊണ്ട, അവൻ അവളുടെ നിമിത്തമായിട്ട ആളയച്ചു, യോഹന്നാനെ പിടിപ്പിച്ചു, അവനെ കാരാഗൃഹത്തിൽ ബന്ധിച്ചിരുന്നു.

൰൮ എന്തുകൊണ്ടെന്നാൽ യോഹന്നാൻ ഏറോദേസിനോട, [18] നിന്റെ സഹോദരന്റെ ഭാൎയ്യയെ പരിഗ്രഹിക്കുന്നത നിനക്ക ന്യായമല്ല എന്ന പറഞ്ഞിരുന്നു.

൰൯ അത്രയുമല്ല ഏറോദ്യായിക്ക അവനോട നീരസമുണ്ടായി, അവനെ കൊല്ലുവാൻ മനസ്സ വെച്ചിരുന്നു: അവൾക്ക കഴിഞ്ഞില്ല താനും;

൨൰ എന്തുകൊണ്ടെന്നാൽ യോഹന്നാൻ നീതിയും പരിശുദ്ധവും ഉള്ള പുരുഷനെന്ന ഏറോദേസ അറികകൊണ്ട, [19] അവനെ ഭയപ്പെട്ടു അവനെ പ്രമാണിച്ചു, അവങ്കൽനിന്ന കേട്ടിട്ട, അവൻ പല കാൎയ്യങ്ങളെയും ചെയ്തു അവന കൌതുകമായി ചെവികൊടുക്കയും ചെയ്തു.

൨൧ പിന്നെ ഏറോദേസ തന്റെ [20] ജന്മദിവസത്തിൽ തന്റെ പ്രഭുക്കൾക്കും, തന്റെ വലിയ സേനാപതിമാൎക്കും ഗലിലെയായിലെ പ്രധാനികൾക്കും, അത്താഴം കഴിച്ചോരു നല്ല [21] തരമുള്ള ദിവസം വന്നു,

൨൨ ഏറോദ്യായുടെ മകൾ അകത്ത ചെന്ന നൃത്തം ചെയ്തു, ഏറോദേസിനെയും അവനോട കൂടെ ഭക്ഷണത്തിന ഇരുന്നവരെയും പ്രസാദിപ്പിച്ചപ്പോൾ, രാജാവ ആ ബാലസ്ത്രീയോട, നിനക്ക മനസ്സുള്ളതെന്തെ എന്നോട ചോദിക്ക, അത ഞാൻ നിനക്ക തരാമെന്ന പറഞ്ഞതുമല്ലാതെ,

൨൩ നീ എന്റെ രാജ്യത്തിൽ പാതിവരെയും, എന്നോട [22] എന്തു ചോദിച്ചാലും, ഞാൻ നിനക്ക തരാം എന്ന അവൻ അവൾക്ക ആണയുമിട്ടു.

൨൪ അപ്പോൾ അവൾ പുറപ്പെട്ടു ചെന്ന, തന്റെ അമ്മ

---

15. മത്താ. ൰൪: ൧. ൨. 16. മത്താ. ൰൬: ൰൪. മൎക്കൊ. ൮: ൨൮. 17. മത്താ. ൰൪: ൩. ലൂ. ൩: ൰൯, ൨൰. 18. ലേവി. ൰൮: ൰൬. ൨൰: ൨൧. 19. മത്താ. ൰൪: ൫. ൨൧: ൨൬. 20. ആദ്യ. ൪൰: ൨൰. 21. മത്താ. ൰൪: ൬. 22. എസ്ഥേർ. ൫: ൩, ൬. ൭: ൨.

യോട പറഞ്ഞു, ഞാൻ എന്ത
ചോദിക്കേണ്ടു ? എന്നാറെ അവ
ൾ, യോഹന്നാൻ ബപ്തിസ്തി
ന്റെ തല, എന്ന പറഞ്ഞു.
൨൫ ഉടനെ അവൾ വേഗ
ത്തിൽ രാജാവിന്റെ അടുക്കലേ
ക്ക കടന്ന, നീ ഇപ്പോൾ തന്നെ
യോഹന്നാൻ ബപ്തിസ്തിന്റെ
തല, ഒരു താലത്തിൽ ഇനിക്ക
തരെണമെന്ന ഇനിക്ക മനസ്സാ
യിരിക്കുന്നു എന്ന ചോദിച്ചു.
൨൬ [23] അപ്പോൾ രാജാവ
മഹാ ദുഃഖമുള്ളവനായി: [എങ്കി
ലും] തന്റെ ആണകളുടെ നിമി
ത്തമായിട്ടും, കൂടെ ഭക്ഷണത്തിന
ഇരുന്നവരുടെ നിമിത്തമായിട്ടും
അവൻ അവളോട ഇല്ലെന്ന
പറവാൻ മനസ്സായില്ല.
൨൭ ഉടനെ അവന്റെ തല
കൊണ്ടുവരുവാനായിട്ട രാജാവ
കുല ചെയ്യുന്നവനെ കല്പിച്ചയ
ച്ചു: അവൻ പോയി, കാരാഗ്രഹ
ത്തിൽ അവന്റെ തല വെട്ടിക്ക
ളഞ്ഞു :
൨൮ അവന്റെ തല താല
ത്തിൽ കൊണ്ടുവന്ന, അത ബാ
ലസ്ത്രീക്ക കൊടുത്തു; ബാലസ്ത്രീ
അത തന്റെ അമ്മെക്ക കൊടു
ത്തു.
൨൯ പിന്നെ അവന്റെ ശി
ഷ്യന്മാർ [അത] കേട്ടാറെ, അവ
ർ വന്ന, അവന്റെ ഉടൽ എടു
ത്ത, അത ഒരു ശവക്കല്ലറയിൽ
വെക്കയും ചെയ്തു.
൩൦ പിന്നെ [24] അപ്പൊസ്തോ
ലന്മാർ യേശുവിന്റെ അടുക്കൽ
വന്ന കൂടി, തങ്ങൾ ചെയ്ത കാൎയ്യ
ങ്ങളെയും, പഠിപ്പിച്ച കാൎയ്യങ്ങളെ
യും, ഒക്കെയും അവനോട അറി
യിച്ചു,
൩൧ [25] അപ്പോൾ അവൎക്ക ഭ
ക്ഷിപ്പാൻ പോലും അവസരമി
ല്ലാതിരിപ്പാൻ തക്കവണ്ണം വരു
ന്നവരും പോകുന്നവരും പലരാ
യിരുന്നതുകൊണ്ട [26] അവൻ അ
വരോട, നിങ്ങൾ വനമായൊരു
സ്ഥലത്തിലേക്ക തനിച്ച വന്ന,
കുറഞ്ഞോരു നേരം സ്വസ്ഥമായി
രിപ്പിൻ എന്ന പറഞ്ഞു.
൩൨ [27] എന്നാറെ അവർ
തനിച്ച ഒരു കപ്പലിൽ കരേറി,
വനമായോരു സ്ഥലത്തിലേക്ക
പുറപ്പെട്ടുപോയി.
൩൩ അവർ പുറപ്പെട്ട പോ
കുന്നത ജനങ്ങൾ കണ്ടു, പലരും
അവനെ അറിഞ്ഞ, സകല ന
ഗരങ്ങളിൽനിന്നും കാൽനടയാ
യി അവിടേക്ക ഓടി, അവൎക്ക മു
മ്പെ അവിടെ എത്തി, അവന്റെ
അടുക്കൽ വന്ന കൂടുകയും ചെയ്തു.
൩൪ [28] പിന്നെ യേശു പുറ
പ്പെട്ട വന്നിട്ട വളരെ ജനങ്ങളെ
കണ്ട അവർ എടയനില്ലാത്ത ആ
ടുകളെ പോലെ ആയിരുന്നതു
കൊണ്ട, അവന അവരുടെ മേ
ൽ മനസ്സലിവ തോന്നി: [29] അവ
രെ വളരെ കാൎയ്യങ്ങളെ പഠിപ്പിച്ചു
തുടങ്ങി.
൩൫ ¶ [30] പിന്നെ വളരെ
നേരം കഴിഞ്ഞാറെ, അവന്റെ

23. മത്താ. ൧൪: ൯. 24. ലൂ. ൯: ൧൦. 25. മത്താ. ൩: ൨൦. 26. മത്താ. ൧൪: ൧൩. 27. മത്താ. ൧൪: ൧൩. 28. മത്താ. ൯: ൩൬. ൧൪. 29. ലൂ. ൯: ൧൧. 30. മത്താ. ൧൪: ൧൫. ലൂ. ൯: ൧൨.

ശിഷ്യന്മാർ അവന്റെ അടുക്കൽ
വന്ന, ഇത വനമായൊരു സ്ഥ
ലം ആകുന്നു, ഇപ്പോൾ നേരവും
വളരെയായി:
൩൬ ഭക്ഷിപ്പാൻ ഇവൎക്ക ഒന്നു
മില്ലായ്കകൊണ്ട, ഇവർ ചുററുമുള്ള
പ്രദേശങ്ങളിലേക്കും ഗ്രാമങ്ങളി
ലേക്കും പോയി, തങ്ങൾക്ക അപ്പ
ങ്ങളെ കൊള്ളേണ്ടുന്നതിന ഇവ
രെ പറഞ്ഞയക്കെണമെന്ന പറ
ഞ്ഞു.
൩൭ അവൻ ഉത്തരമായിട്ട
അവരോട, നിങ്ങൾ തന്നെ ഇ
വൎക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ
എന്ന പറഞ്ഞു. എന്നാറെ അവർ
അവനോട, [31] ഞങ്ങൾ പോയി,
ഇരുനൂറപണത്തിന്ന അപ്പങ്ങൾ
കൊണ്ട, അവൎക്ക ഭക്ഷിപ്പാൻ
കൊടുക്കുമൊ? എന്ന പറയുന്നു.
൩൮ അവൻ അവരോട,
നിങ്ങൾക്ക എത്ര അപ്പം ഉണ്ട?
പോയി നോക്കുവിൻ, എന്ന പറ
യുന്നു. പിന്നെ അവർ അറിഞ്ഞ
പ്പോൾ [32] അഞ്ച അപ്പവും ര
ണ്ട മീനും ഉണ്ട എന്ന പറഞ്ഞു.
൩൯ അപ്പോൾ അവർ കൂട്ടം
കൂട്ടമായി എല്ലാവരെയും പച്ച പു
ല്ലിന്മേൽ ഇരുത്തുവാൻ അവൻ
കല്പിച്ചു.
൪൦ അവർ നൂറ പേരായിട്ടും
അമ്പത പേരായിട്ടും നിരകളായി
ഇരുന്നു.
൪൧ പിന്നെ അവൻ ആ അ
ഞ്ച അപ്പവും രണ്ട മീനും എടുത്തു

കൊണ്ട, [33] ആകാശത്തിലേക്ക മേ
ല്പട്ടുനോക്കി, വാഴ്ത്തി, പിന്നെ അപ്പ
ങ്ങളെ മുറിച്ചു, അവരുടെ മുമ്പിൽ
വിളമ്പുവാനായിട്ട തന്റെ ശിഷ്യ
ന്മാൎക്ക കൊടുത്തു; അപ്രകാരം ആ
രണ്ട മീനും എല്ലാവൎക്കും പങ്കിട്ടു.
൪൨ അവർ എല്ലാവരും തി
ന്ന തൃപ്തന്മാരായി.
൪൩ അത്രയുമല്ല അവർ ശേ
ഷിച്ച കഷണങ്ങൾ കൊണ്ടും,
മീൻ കൊണ്ടും പന്ത്രണ്ട കൊട്ട
നിറഞ്ഞ എടുത്തു.
൪൪ എന്നാൽ അപ്പങ്ങളെ
ഭക്ഷിച്ചവർ ഏകദേശം അയ്യാ
യിരം പുരുഷന്മാർ ആയിരുന്നു.
൪൫ [34] പിന്നെ ഉടനെ അ
വൻ താൻ പുരുഷാരത്തെ പറ
ഞ്ഞയക്കുന്നതിനിടയിൽ തന്റെ
ശിഷ്യന്മാർ പടവിൽ കരേറി, അ
ക്കരയിൽ ബെതസൈദായിക്ക
മുമ്പെ പോകുവാൻ അവരെ നി
ൎബന്ധപ്പെടുത്തി.
൪൬ പിന്നെ അവൻ അവ
രെ അയച്ചതിന്റെ ശേഷം അ
വൻ പ്രാൎത്ഥിപ്പാനായിട്ട ഒരു മല
യിലേക്ക പോയി.
൪൭ ¶ [35] പിന്നെ സന്ധ്യ
ആയപ്പോൾ പടവ കടലിന്റെ
നടുവിലും, അവൻ ഏകനായി
കരയിലും ആയിരുന്നു.
൪൮ കാററ അവൎക്ക പ്രതികൂ
ലമായിരുന്നതുകൊണ്ട അവർ
വലിക്കുന്നതിൽ പ്രയാസപ്പെടു
ന്നതിനെ അവൻ കണ്ട: പി

31. ൨ മോശ. ൧൬: ൧൨, ൨൨. ൨ രാജാ. ൪: ൪൩. 32. മത്താ. ൧൪: ൧൭. ൧൫: ൩൪. മൎക്കോ. ൮: ൫. ലൂ. ൯: ൧൩. യോഹ. ൬: ൯. 33. ൧ ശമു. ൯: ൧൩. മത്താ. ൨൬: ൨൬. 34. മത്താ. ൧൪: ൨൨. യോഹ. ൬: ൧൭. 35. മത്താ. ൧൪: ൨൩. യോഹ. ൬: ൧൬, ൧൭.

ന്നെ ഏകദേശം രാത്രിയിലെ
നാലാം യാമത്തിൽ അവൻ കട
ലിന്മേൽ കൂടി നടന്ന കൊണ്ട
അവരുടെ അടുക്കൽ വന്നു, [36] അ
വരെ കടന്ന പോകുവാൻ മന
സ്സായിരുന്നു.
൪൯ എന്നാറെ അവൻ കട
ലിന്റെ മീതെ നടക്കുന്നതിനെ
അവർ കണ്ടിട്ടു, അത മായകാഴ്ച
യാകുന്നു എന്ന നിരൂപിച്ചു, നി
ലവിളിച്ചു:
൫൦ (എന്തുകൊണ്ടെന്നാൽ
എല്ലാവരും അവനെ കണ്ടു ചഞ്ച
ലപ്പെട്ടിരുന്നു:) ഉടനെ അവൻ
അവരോട സംസാരിച്ചു, അവ
രോട ധൈൎയ്യമായിരിപ്പിൻ, ഞാ
ൻ തന്നെ ആകുന്നു; നിങ്ങൾ
ഭയപ്പെടരുത എന്ന പറഞ്ഞു.
൫൧ പിന്നെ അവൻ അവ
രുടെ അടുക്കൽ പടവിൽ കരേറി:
അപ്പോൾ കാറ്റ നിന്നുപോയി;
അവർ അവധി കൂടാതെ തങ്ങ
ളുടെ ഉള്ളിൽ ഭ്രമിച്ചു, ആശ്ചൎയ്യ
പ്പെട്ടു.
൫൨ എന്തെന്നാൽ [37] അവരു
ടെ ഹൃദയം കാഠിന്യപ്പെട്ടതായി
രുന്നതകൊണ്ട, [38] അവർ അപ്പ
ങ്ങളുടെ [അതിശയം] വിചാരി
ച്ചില്ല.
൫൩ ¶ [39] പിന്നെ അവർ
അക്കരെ കടന്നാറെ, ഗെനസാ
റെത്ത എന്ന ദേശത്തിലേക്ക വ
ന്നു, കരെക്ക അടുത്തു.
൫൪ എന്നാൽ അവർ പടവിൽ
നിന്ന ഇറങ്ങിയപ്പോൾ, ഉട
നെ ജനങ്ങൾ അവനെ അറി
ഞ്ഞു,
൫൫ ആ ചുറ്റുമുള്ള ദേശ
ത്തിൽ എല്ലാടവും ഓടി, അവൻ
എവിടെ ഉണ്ടെന്ന അവർ കേട്ടു
വൊ, അവിടേക്ക രോഗികളെ
വിരിപ്പുകളിൽ എടുത്ത കൊണ്ടു
വന്നു തുടങ്ങി.
൫൬ അത്രയുമല്ല അവൻ എ
വിടെ എങ്കിലും, ഗ്രാമങ്ങളിലേ
ക്കൊ, നഗരങ്ങളിലേക്കൊ, പ്രദേ
ശങ്ങളിലേക്കൊ കടന്നാൽ, അ
വിടെ അവർ തെരുവീഥികളിൽ
വ്യാധിക്കാരെ വെച്ചു, [40] അവർ
അവന്റെ വസ്ത്രത്തിന്റെ വിളു
മ്പ മാത്രം തൊടെണമെന്ന അ
വനോട അപേക്ഷിച്ചു; ഏവർ
അവനെ തൊട്ടുവൊ അവർ
സൌഖ്യപ്പെടുകയും ചെയ്തു.

## ൭ അദ്ധ്യായം.

൧ കൈകൾ കഴുകാതെ ഭക്ഷിക്കുന്നതിനെയും. ൯ പാരമ്പൎയ്യന്യായങ്ങളെയും കുറിച്ചു. ൧൪ ആഹാരം മനുഷ്യനെ അശുദ്ധിയാക്കുന്നില്ല. എന്നുള്ളത. ൨൪ സുറിയാഫേനിക്കിയക്കാരത്തിയുടെ മകളെയും. ൩൧ ചെകിടനും വിക്കനുമായ ഒരുത്തനെയും സൌഖ്യമാക്കുന്നത.

പിന്നെ യെറുശലേമിൽ നിന്ന
വന്നിട്ടുള്ള [1] പറിശന്മാരും ഉപാ
ദ്ധ്യായന്മാരിൽ ചിലരും അവ
ന്റെ അടുക്കൽ വന്ന കൂടി.
൨ എന്നാറെ അവന്റെ ശി

36. ലൂ. ൨൪: ൨൮. 37. മൎക്കൊ. ൩: ൫. ൧൬: ൧൪. 38. മൎക്കൊ. ൮: ൧൭, ൧൮. 39. മത്താ. ൧൪: ൩൪. 40. മത്താ. ൯: ൨൦. മൎക്കൊ. ൫: ൨൭, ൨൮. നടപ്പു. ൧൯: ൧൨.
1. മത്താ. ൧൫: ൧

ഷ്യന്മാരിൽ ചിലർ അശുദ്ധമുള്ള
വയായി കഴുകാത്ത കൈകൾകൊ
ണ്ട അപ്പങ്ങളെ ഭക്ഷിക്കുന്നതി
നെ കാണുകകൊണ്ട, അവർ
കുററം പറഞ്ഞു.
൩ എന്തുകൊണ്ടെന്നാൽ പ
റിശന്മാരും, യെഹൂദന്മാരെല്ലാവ
രും, മൂപ്പന്മാരുടെ പാരമ്പൎയ്യന്യാ
യം പ്രമാണിച്ചു, കൂടക്കൂടെ കൈ
കളെ കഴുകാതെ ഭക്ഷിക്കുന്നില്ല.
൪ അത്രയുമല്ല അവർ ചന്ത
യിൽനിന്ന [വരുമ്പോൾ] കുളി
ക്കാതെ കണ്ട, ഭക്ഷിക്കുന്നില്ല.
പിന്നെ അവർ പാനപാത്രങ്ങ
ളെയും, കുടങ്ങളെയും, ഓട്ടുപാത്ര
ങ്ങളെയും, പീഠങ്ങളെയും കഴുകു
ന്നത മുതലായി മററ അനേകം
കാൎയ്യങ്ങൾ പ്രമാണിപ്പാൻ കൈ
ക്കൊണ്ടിട്ടുണ്ട.
൫ അപ്പോൾ പറിശന്മാരും
ഉപാദ്ധ്യായന്മാരും അവനോട,
[2] നിന്റെ ശിഷ്യന്മാർ മൂപ്പന്മാരു
ടെ പാരമ്പൎയ്യന്യായപ്രകാരം ന
ടക്കാതെ, കഴുകാത്ത കൈകൾ
കൊണ്ട അപ്പങ്ങളെ ഭക്ഷിക്കു
ന്നത എന്തിന? എന്ന ചോദി
ച്ചു.
൬ അവൻ ഉത്തരമായിട്ട അ
വരോട പറഞ്ഞു, കപടഭക്തിക്കാ
രായ നിങ്ങളെ കുറിച്ചു ഏശായാ
നല്ലവണ്ണം ദീൎഘദൎശനം പറഞ്ഞു,
[3] ഈ ജനം അധരങ്ങൾ കൊണ്ട
എന്നെ ബഹുമാനിക്കുന്നു, എങ്കി
ലും അവരുടെ ഹൃദയം എങ്കൽ
നിന്ന ദൂരത്താകുന്നു.
൭ അവർ മനുഷ്യകല്പനകളെ
ഉപദേശങ്ങളായി ഉപദേശിച്ചു
കൊണ്ട, വ്യൎത്ഥമായി എന്നെ വ
ന്ദിക്കുന്നു എന്ന എഴുതിയിരിക്കു
ന്നു.
൮ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ ദൈവത്തിന്റെ കല്പനയെ
ഉപേക്ഷിച്ചു, കുടങ്ങളെയും പാ
നപാത്രങ്ങളെയും കഴുകുന്നത മുത
ലായി മനുഷ്യരുടെ പാരമ്പൎയ്യ
ന്യായം പ്രമാണിക്കുന്നു: ഇപ്ര
കാരം മററും അനേകം കാൎയ്യങ്ങ
ളെയും നിങ്ങൾ ചെയ്യുന്നു.
൯ പിന്നെ അവൻ അവരോ
ട പറഞ്ഞു, നിങ്ങൾ നിങ്ങളുടെ
പാരമ്പൎയ്യന്യായം കാത്തുകൊൾ
വാനായിട്ട, ദൈവത്തിന്റെ കല്പ
നയെ തീരെ തള്ളിക്കളയുന്നു.
൰ എന്തകൊണ്ടെന്നാൽ, [4] നീ
നിന്റെ അപ്പനെയും നിന്റെ
അമ്മയെയും ബഹുമാനിക്ക എ
ന്നും [5] അപ്പനെ എങ്കിലും അമ്മ
യെ എങ്കിലും ദുഷിക്കുന്നവൻ മ
രണത്തിൽ മരിക്കട്ടെ എന്നും മോ
ശ പറഞ്ഞിരിക്കുന്നു.
൰൧ എന്നാൽ നിങ്ങൾ, ഒരു
മനുഷ്യൻ അപ്പനോട എങ്കിലും
അമ്മയോട എങ്കിലും, നിനക്കു
എന്നാൽ ഏതെല്ലാം ഉപകാരമു
ണ്ടൊ, [6] അത സമ്മാനമെന്ന അ
ൎത്ഥമാകുന്ന കൊൎബ്ബാൻ എന്ന പ
റഞ്ഞാൽ, [അവൻ ഒഴിവുള്ളവൻ
ആകും] എന്ന പറയുന്നു.
൰൨ പിന്നെ അവൻ മേലിൽ
അവന്റെ അപ്പന എങ്കിലും

2. മത്താ. ൧൫: ൨. 3. ഏശാ. ൨൯: ൧൩. മത്താ. ൧൫: ൮. 4. പുറ. ൨൦: ൧൨. എഫെ. ൬: ൨. മത്താ. ൧൫: ൪. 5. പുറ. ൨൧: ൧൭. ലെവി: ൨൦; ൯. സുഭാ. ൨൦: ൨൦. 6. മത്താ. ൧൫: ൫. ൨൩: ൧൮.

അവന്റെ അമ്മെക്ക എങ്കിലും
ഒന്നും ചെയ്വാൻ നിങ്ങൾ സമ്മ
തിക്കുന്നില്ല:
൧൩ [ഇങ്ങിനെ] നിങ്ങൾ
പഠിപ്പിച്ചിരിക്കുന്ന നിങ്ങളുടെ
പാരമ്പൎയ്യന്യായം കൊണ്ട ദൈവ
ത്തിന്റെ വചനം നിഷ്ഫലമാക്കി
ക്കൊണ്ട വരുന്നു: ഇപ്രകാരമുള്ള
മറ്റും അനേകം കാൎയ്യങ്ങളെയും
നിങ്ങൾ ചെയ്യുന്നു.
൧൪ ¶ പിന്നെ [7] അവൻ
ജനങ്ങളെ ഒക്കെയും അടുക്കൽ
വിളിച്ചിട്ട, അവരോട, നിങ്ങൾ
എല്ലാവരും എന്നെ ചെവിക്കൊ
ണ്ട തിരിച്ചറിഞ്ഞുകൊൾവിൻ;
൧൫ ഒരു മനുഷ്യന പുറത്തു
ള്ളത ഒന്നും അവങ്കലേക്ക ചെ
ന്നിട്ട അവനെ അശുദ്ധിയാക്കു
വാൻ കഴിയുന്നതല്ല; അവങ്കൽ
നിന്ന പുറപ്പെടുന്ന കാൎയ്യങ്ങളൊ,
അവ മനുഷ്യനെ അശുദ്ധിയാ
ക്കുന്നവയാകുന്നു:
൧൬ [8] കേൾപ്പാൻ യാതൊരു
ത്തന ചെവികൾ ഉണ്ടെങ്കിൽ, അവ
ൻ കേൾക്കട്ടെ എന്ന പറഞ്ഞു.
൧൭ [9] പിന്നെ അവൻ ജന
ങ്ങളെ വിട്ട വീട്ടിലേക്ക ചെന്ന
പ്പോൾ, അവന്റെ ശിഷ്യന്മാർ
ആ ഉപമയെ കുറിച്ച അവനോട
ചോദിച്ചു.
൧൮ എന്നാറെ അവൻ അ
വരോട പറയുന്നു, ഇപ്രകാരം
നിങ്ങളും ബുദ്ധിയില്ലാത്തവരാ
കുന്നുവൊ? പുറത്തനിന്നുള്ളത
ഏതെങ്കിലും മനുഷ്യങ്കലേക്ക ചെ
ല്ലുമ്പോൾ അവനെ അശുദ്ധിയാ
ക്കുവാൻ കഴിയുന്നതല്ല എന്ന നി
ങ്ങളും അറിയുന്നില്ലയൊ?
൧൯ എന്തുകൊണ്ടെന്നാൽ
അത അവന്റെ ഹൃദയത്തിലേക്ക
അല്ല, അവന്റെ വയറ്റിലേക്ക
അത്രെ ചെല്ലുന്നത, [അതിൽനി
ന്ന] ഭക്ഷണങ്ങളെ ഒക്കെയും ശു
ദ്ധമാക്കി, അപാന വഴിയായി
പുറപ്പെട്ട പോകുന്നു.
൨൦ പിന്നെയും അവൻ പറ
ഞ്ഞു, മനുഷ്യങ്കൽനിന്ന പുറപ്പെ
ടുന്നതൊ, അത മനുഷ്യനെ അ
ശുദ്ധിയാക്കുന്നതാകുന്നു.
൨൧ [10] എന്തുകൊണ്ടെന്നാൽ
അകത്തുനിന്ന, മനുഷ്യരുടെ ഹൃദ
യത്തിൽനിന്ന, ദുശ്ചിന്തകളും, വ്യ
ഭിചാരങ്ങളും, വേശ്യാദോഷങ്ങ
ളും, കുലകളും,
൨൨ മോഷണങ്ങളും, ദ്രവ്യാ
ഗ്രഹങ്ങളും, ദുഷ്ടതകളും, വഞ്ചന
യും, കാമവികാരവും, ദോഷമുള്ള
കണ്ണും, ദൈവദൂഷണവും, അ
ഹങ്കാരവും, മൂഢതയും പുറപ്പെ
ടുന്നു;
൨൩ ഈ ദോഷങ്ങൾ ഒക്കെ
യും അകത്തുനിന്ന പുറപ്പെട്ട, മ
നുഷ്യനെ അശുദ്ധിയാക്കുന്നു.
൨൪ ¶ [11] പിന്നെ അവൻ
അവിടെനിന്ന എഴുനീറ്റ, തുറി
ന്റെയും സീദൊന്റെയും അതൃ
ത്തികളിലേക്ക പോയി, ഒരു വീ
ട്ടിലേക്ക കടന്നു, ഒരുത്തനും [അ
ത] അറിയാതെ ഇരിപ്പാൻ മന
സ്സായിരുന്നു: എങ്കിലും മറഞ്ഞി
രിപ്പാൻ അവന കഴിഞ്ഞില്ല.
൨൫ എന്തുകൊണ്ടെന്നാൽ

7. മത്താ. ൧൫: ൧൦. 8. മത്താ. ൧൧: ൧൫. 9. മത്താ. ൧൫: ൧൫. 10. ആദ്യ. ൬: ൫. ൮: ൨൧. മത്താ. ൧൫: ൧൯. 11. മത്താ. ൧൫: ൨൧.

മ്ലേച്ഛാത്മാവ ഉണ്ടായിരുന്ന ചെ
റിയ മകളുള്ള ഒരു സ്ത്രീ അവന്റെ
വസ്തുത കേട്ടിട്ടു, വന്ന അവന്റെ
പാദങ്ങളിൽ വീണു.
൨൬ ആ സ്ത്രീ സുറിയാഫെ
നിക്കി ജാതിയായ ഒരു ഗ്രെക്ക
സ്ത്രീ ആയിരുന്നു, തന്റെ മക
ളിൽനിന്ന പിശാചിനെ പുറത്താ
ക്കിക്കളയെണമെന്ന അവൾ അ
വനോട അപേക്ഷിച്ചു.
൨൭ എന്നാറെ യേശു അവ
ളോട, മുമ്പെ പൈതങ്ങൾ തൃപ്തി
പ്പെടുവാൻ സമ്മതിക്ക: എന്ത
കൊണ്ടെന്നാൽ പൈതങ്ങളുടെ
അപ്പം എടുത്ത, നായ്ക്കൾക്ക കൊ
ടുത്തുകളയുന്നത നന്നല്ല എന്ന
പറഞ്ഞു.
൨൮ എന്നാറെ അവൾ ഉത്ത
രമായിട്ട അവനോട, സത്യം ത
ന്നെ, കൎത്താവെ; എങ്കിലും മേശ
യുടെ കീഴിൽ നായ്ക്കൾ പൈത
ങ്ങളുടെ അപ്പക്കഷണങ്ങളിൽനി
ന്ന തിന്നുന്നുണ്ടല്ലൊ എന്ന പറ
ഞ്ഞു.
൨൯ അപ്പോൾ അവൻ അ
വളോട, ഈ വചനം നിമിത്തം
നീ പൊയ്ക്കൊൾക; പിശാച നി
ന്റെ മകളിൽനിന്ന നീങ്ങിപ്പോ
യി എന്ന പറഞ്ഞു.
൩൦ പിന്നെ അവൾ തന്റെ
വീട്ടിലേക്ക വന്നപ്പോൾ, പിശാ
ച നീങ്ങിപ്പോയതും, തന്റെ മ
കൾ കട്ടിലിൽ കിടക്കുന്നതും ക
ണ്ടു.
൩൧ ¶ പിന്നെ [12] അവൻ
വീണ്ടും തൂറിന്റെയും സിദോ
ന്റെയും അതിൎത്തികളിൽനിന്ന
പുറപ്പെട്ടു, ദെക്കപ്പോലിസിന്റെ
അതിൎത്തികളുടെ നടുവിൽ കൂടി
ഗലിലെയായിലെ കടലിന്റെ
അരികെ വന്നു.
൩൨ അപ്പോൾ [13] അവർ വി
ക്കി വിക്കി പറയുന്നവനായൊരു
ചെകിടനെ അവന്റെ അടുക്കൽ
കൊണ്ടുവന്നു; അവന്റെ മേൽ
കൈ വെക്കെണമെന്ന അവ
നോട അപേക്ഷിച്ചു.
൩൩ അപ്പോൾ അവൻ പുരു
ഷാരത്തിൽനിന്ന അവനെ
വേറിട്ട കൂട്ടിക്കൊണ്ടു, തന്റെ വി
രലുകളെ അവന്റെ ചെവിക
ളിൽ ഇട്ടു, [14] തുപ്പി, അവന്റെ നാ
വിനെ തൊട്ടു.
൩൪ പിന്നെ [15] അവൻ ആ
കാശത്തിലേക്ക മേല്പട്ട നോക്കി,
[16] ദീൎഘശ്വാസമിട്ട, അവനോട,
(തുറക്കപ്പെടുക എന്ന അൎത്ഥമാകു
ന്ന) എഫഥാ, എന്ന പറഞ്ഞു
൩൫ [17] ഉടനെ അവന്റെ
ചെവികൾ തുറക്കപ്പെട്ടു, അവ
ന്റെ നാവിന്റെ കെട്ട അഴി
ഞ്ഞു, അവൻ നന്നായി സംസാ
രിച്ചു.
൩൬ പിന്നെ [18] അവർ ആ
യത ആരോടും പറയരുത എന്ന
അവൻ അവരോട കല്പിച്ചു: എ
ന്നാലും അവൻ അവരോട എത്ര
കല്പിച്ചുവൊ, അത്രയും അധികമാ
യി അവർ [അത] പ്രസിദ്ധപ്പെ
ടുത്തി.

12. മത്താ. ൧൫: ൨൯. 13. മത്താ. ൯: ൩൨. ലൂ. ൧൧. ൧൪. 14. മൎക്കോ: ൮: ൨൩. യോഹ. ൯: ൬. 15. മൎക്കോ. ൬: ൪൧. യോഹ. ൧൧: ൪൧. ൧൭: ൧. 16. യോഹ. ൧൧: ൩൩, ൩൮. 17. യശാ. ൩൫: ൫, ൬. മത്താ. ൧൧: ൫. 18. മൎക്കോ. ൫: ൪൩.

൩൭ അത്രയുമല്ല അവൻ സ
കലവും നന്നായി ചെയ്തു; അ
വൻ ചെകിടരെ കേൾക്കുമാറാ
ക്കുകയും, ഊമരെ സംസാരിക്കു
മാറാക്കുകയും ചെയ്യുന്നു എന്ന
പറഞ്ഞ, അവർ അവധി കൂടാ
തെ അത്ഭുതപ്പെട്ടു.

## ൮ അദ്ധ്യായം.

൧ ക്രിസ്തു ജനങ്ങളെ അത്ഭുതമായി ഭക്ഷിപ്പി
ക്കുന്നത. ൧൧ പറിശന്മാർ ഒരു അടയാളം
ചോദിക്കുന്നത. ൧൪ അവരുടെയും ഹെറോ
ദേസിന്റെയും ഉപദേശത്തെ കുറിച്ച. ൨൨
ക്രിസ്തു ഒരു കുരുടന്ന കാഴ്ചകൊടുക്കുന്നത.
൩൧ തന്റെ മരണത്തെയും ഉയിൎപ്പിനെയും
കുറിച്ച മുൻകൂട്ടി പറയുന്നത. ൩൪ ഉപദ്രവ
ങ്ങളിൽ ക്ഷമ വേണം എന്ന കാണിക്കുന്ന
ത.

ആ ദിവസങ്ങളിൽ [1] പുരുഷാരം
ഏററവും വളരെ ആകകൊണ്ടും,
അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലാ
യ്കകൊണ്ടും, യേശു തന്റെ ശി
ഷ്യന്മാരെ അടുക്കൽ വിളിച്ചിട്ട,
അവരോട,
൨ ഈ പുരുഷാരം ഇപ്പോൾ
മൂന്ന ദിവസം എന്റെ അടുക്കൽ
പാൎത്തതകൊണ്ടും, അവൎക്ക ഭക്ഷി
പ്പാൻ ഒന്നുമില്ലായ്കകൊണ്ടും, ഇ
നിക്ക അവരിൽ മനസ്സലിവുണ്ട:
൩ വിശേഷിച്ച അവരിൽ
ചിലർ ദൂരത്തനിന്ന വന്നവരാ
കകൊണ്ട, ഞാൻ അവരെ ഉപോ
ഷിക്കുന്നവരായി അവരുടെ വീ
ടുകളിലേക്ക പറഞ്ഞയച്ചാൽ, അ
വർ വഴിയിൽ തളൎന്ന പോകും
എന്ന പറഞ്ഞു.
൪ എന്നാറെ അവന്റെ ശി
ഷ്യന്മാർ അവനോട ഉത്തരമായി
ട്ട, ഇവിടെ വനത്തിൽ ഒരുത്തന
ഇവരെ അപ്പങ്ങൾ കൊണ്ട തൃ
പ്തിയാക്കുവാൻ എങ്ങിനെ കഴി
യും? എന്ന പറഞ്ഞു.
൫ പിന്നെ [2] അവൻ അവ
രോട, നിങ്ങൾക്ക എത്ര അപ്പ
ങ്ങൾ ഉണ്ട? എന്ന ചോദിച്ചു.
ഏഴ എന്ന അവർ പറഞ്ഞു.
൬ അപ്പോൾ അവൻ പുരു
ഷാരത്തോട നിലത്ത ഇരിപ്പാൻ
കല്പിച്ചു: പിന്നെ അവൻ ആ
ഏഴ അപ്പം എടുത്ത, വാഴ്ത്തി, അവ
യെ മുറിച്ചു, അവരുടെ മുമ്പിൽ വി
ളമ്പുവാൻ തന്റെ ശിഷ്യന്മാൎക്ക
കൊടുത്തു; അവർ പുരുഷാരത്തി
ന്റെ മുമ്പിൽവിളമ്പുകയുംചെയ്തു.
൭ അവൎക്ക കുറെ ചെറിയ മീ
നും ഉണ്ടായിരുന്നു; [3] അവൻ
സ്തോത്രം ചെയ്തിട്ട, അവയെയും
അവരുടെ മുമ്പിൽ വിളമ്പുവാൻ
കല്പിച്ചു.
൮ എന്നാൽ അവർ തിന്ന
തൃപ്തന്മാരായി: പിന്നെ അവർ
ഏഴ കൊട്ട ശേഷിച്ച കഷണങ്ങ
ളെ എടുത്തു.
൯ എന്നാൽ ഭക്ഷിച്ചവർ ഏ
കദേശം നാലായിരം പേരായി
രുന്നു: പിന്നെ അവൻ അവരെ
പറഞ്ഞയച്ചു.
൧൦ ¶ പിന്നെ [4] ഉടനെ അ
വൻ തന്റെ ശിഷ്യന്മാരോട കൂ
ടെ ഒരു പടവിൽ കയറി, ദത്മാനു
തായുടെ ദിക്കുകളിൽ വന്നു.
൧൧ [5] അപ്പോൾ പറിശന്മാർ
പുറപ്പെട്ട വന്ന, അവനോട വാ

1. മത്താ. ൧൫: ൩൨. 2. മത്താ. ൧൫: ൩൪. മൎക്കൊ. ൬: ൩൮. 3. മത്താ. ൧൪: ൧൯. മൎക്കൊ. ൬: ൪൧. 4. മത്താ. ൧൫: ൩൯. 5. മത്താ. ൧൨: ൩൮. ൧൬: ൧. യോഹ. ൬: ൩൦.

ടിച്ചു തുടങ്ങി, അവനെ പരീക്ഷി
ച്ചുകൊണ്ട ആകാശത്തിൽനിന്ന
ഒരു അടയാളം അവങ്കൽനിന്ന
ചോദിച്ചു.
൧൨ എന്നാറെ അവൻ ത
ന്റെ ആത്മാവിൽ ദീൎഘശ്വാസ
മിട്ടു, ഈ സന്തതി എന്തിന ഒ
രു അടയാളം അന്വേഷിക്കുന്നു? ഈ
ഈ സന്തതിക്ക ഒരു അടയാ
ളവും കൊടുക്കപ്പെടുകയില്ല എ
ന്ന ഞാൻ സത്യമായിട്ട നി
ങ്ങളോട പറയുന്നു എന്ന പറ
ഞ്ഞു.
൧൩ പിന്നെ അവൻ അവ
രെ വിട്ടു, വീണ്ടും പടവിൽ കയ
റി, അക്കരെക്ക പോകയും ചെ
യ്തു.
൧൪ ¶ [6] എന്നാൽ ശിഷ്യന്മാർ
അപ്പങ്ങളെ കൂടെ കൊണ്ടുപോ
കുവാൻ മറന്നുപോയി, പടവിൽ
അവരോട കൂടി ഒരു അപ്പമല്ലാ
തെ മറ്റൊന്നും അവൎക്ക ഉണ്ടാ
യിരുന്നതുമില്ല.
൧൫ [7] അപ്പോൾ അവൻ അ
വരോട, നിങ്ങൾ പറിശന്മാരുടെ
പുളിച്ച മാവിൽനിന്നും, ഹെറോദെ
സിന്റെ പുളിച്ച മാവിൽനിന്നും
ജാഗ്രതപ്പെട്ടു, സൂക്ഷിച്ചുകൊൾ
വിൻ എന്ന കല്പിച്ചു.
൧൬ അപ്പോൾ [8] അവർ ത
മ്മിൽ തമ്മിൽ വിചാരിച്ചു നമുക്ക
അപ്പം ഇല്ലായ്കകൊണ്ടാകുന്നു എ
ന്ന പറഞ്ഞു.
൧൭ എന്നാൽ യേശു ആയത

അറിഞ്ഞാറെ, അവരോട പറയു
ന്നു, നിങ്ങൾക്ക അപ്പം ഇല്ലായ്ക
കൊണ്ട എന്ന നിങ്ങൾ എന്തിന
വിചാരിക്കുന്നു? [9] ഇതുവരെയും
നിങ്ങൾ അറിയാതെയും തിരിച്ച
റിയാതെയും ഇരിക്കുന്നുവൊ? ഇ
തുവരെയും നിങ്ങളുടെ ഹൃദയം
നിങ്ങൾക്ക കഠിനപ്പെട്ടിരിക്കുന്നു
വൊ?
൧൮ നിങ്ങൾക്ക കണ്ണുകൾ
ഉണ്ടായിട്ടും, കാണുന്നില്ലയൊ?
ചെവികൾ ഉണ്ടായിട്ടും, കേൾ
ക്കുന്നില്ലയൊ? ഓൎക്കുന്നതുമില്ല
യൊ?
൧൯ [10] ഞാൻ അയ്യായിരം
ആളുകൾക്ക അഞ്ചു അപ്പം മുറിച്ചു
പ്പോൾ, കഷണങ്ങൾകൊണ്ട നി
റഞ്ഞ കൊട്ട എത്ര നിങ്ങൾ എടു
ത്തു? പന്ത്രണ്ട എന്ന അവർ അ
വനോട പറയുന്നു.
൨൦ പിന്നെ [11] നാലായിരം
ആളുകൾക്ക ഏഴ അപ്പം [ഞാൻ
മുറിച്ചപ്പോൾ,] കഷണങ്ങൾകൊ
ണ്ട നിറഞ്ഞ കൊട്ട എത്ര നിങ്ങ
ൾ എടുത്തു? ഏഴ എന്ന അവർ
പറഞ്ഞു.
൨൧ പിന്നെ അവൻ അവ
രോട, [12] നിങ്ങൾ തിരിച്ചറിയാതെ
ഇരിക്കുന്നത എങ്ങിനെ? എന്ന
പറഞ്ഞു.
൨൨ പിന്നെ അവൻ ബെ
തസൈദായിലേക്ക വരുന്നു; അ
പ്പോൾ അവർ അവന്റെ അടു
ക്കൽ ഒരു കുരുടനെ കൊണ്ടുവന്നു,

6. മത്താ. ൧൬: ൫. 7. മത്താ. ൧൬: ൬. ലൂ. ൧൨: ൧. 8. മത്താ. ൧൬: ൭. 9. മൎക്കൊ. ൬: ൫൨. 10. മത്താ. ൧൪: ൨൦. മൎക്കൊ. ൬: ൪൩. ലൂ. ൯: ൧൭. യോഹ. ൬: ൧൩. 11. മൎക്കൊ. ൮: ൮. മത്താ. ൧൫: ൩൭. 12. മൎക്കൊ. ൬: ൫൨. ൮: ൧൭.

അവനെ തൊടെണമെന്ന അവ
നോട അപേക്ഷിച്ചു.
൨൩ എന്നാറെ അവൻ കുരുട
ന്റെ കയ്യെ പിടിച്ചു, അവനെ
ഗ്രാമത്തിന്ന പുറത്ത കൊണ്ടുപോ
യി: പിന്നെ [13]അവൻ അവന്റെ
കണ്ണുകളിൽ തുപ്പി, തന്റെ കൈ
കളെ അവന്റെ മേൽ വെച്ചിട്ട,
നീ വല്ലതും കാണുന്നുവോ? എ
ന്ന അവനോട ചോദിച്ചു.
൨൪ എന്നാറെ അവൻ മേ
ല്പട്ട നോക്കി, നടക്കുന്ന മനുഷ്യ
രെ വൃക്ഷങ്ങളെ പോലെ ഞാൻ
കാണുന്നു എന്ന പറഞ്ഞു.
൨൫ അതിന്റെ ശേഷം അ
വൻ പിന്നെയും തന്റെ കൈക
ളെ അവന്റെ കണ്ണുകളുടെ മേൽ
വെച്ചു, അവനെ മേല്പട്ട നോക്കി
ച്ചു; അപ്പോൾ അവൻ സൌഖ്യ
വാനായി എല്ലാവരെയും തെളി
വായി കണ്ടു.
൨൬ പിന്നെ അവൻ നീ ഗ്രാ
മത്തിലേക്ക ചെല്ലരുത, ഗ്രാമ
ത്തിൽ [14] ഒരുത്തനോടും ഇത പറ
കയുമരുത എന്ന പറഞ്ഞ, അവ
നെ അവന്റെ വീട്ടിലേക്ക പറ
ഞ്ഞയച്ചു.
൨൭ ¶ [15] പിന്നെ യേശുവും
അവന്റെ ശിഷ്യന്മാരും കൂടെ പീ
ലിപ്പോസിന്റെ കൈസറിയായു
ടെ ഗ്രാമങ്ങളിലേക്ക പുറപ്പെട്ട
പോയി; വഴിയിൽ വെച്ച അവൻ
തന്റെ ശിഷ്യന്മാരോട, ഞാൻ
ആരാകുന്നു എന്ന മനുഷ്യർ പ
റയുന്നു? എന്ന ചോദിച്ചു.

൨൮ അവർ ഉത്തരമായിട്ട,
[16] ചിലർ, നീ യോഹന്നാൻ ബ
പ്തിസ്തു എന്നും, ചിലർ ഏലിയ
എന്നും, മറ്റ ചിലർ, ദീൎഘദൎശിമാ
രിൽ ഒരുത്തൻ എന്നും പറയുന്നു
എന്ന പറഞ്ഞു.
൨൯ പിന്നെ അവൻ അവ
രോട പറഞ്ഞു, എന്നാൽ ഞാൻ
ആരാകുന്നു എന്ന നിങ്ങൾ പറ
യുന്നു? അപ്പോൾ പത്രോസ ഉ
ത്തരമായിട്ട അവനോട, [17] നീ ക്രി
സ്തുവാകുന്നു എന്ന പറഞ്ഞു.
൩൦ [18] എന്നാറെ തന്റെ വ
സ്തുത ആരോടും പറയരുതെന്ന
അവൻ അവരോട ഉറപ്പായിട്ട
കല്പിച്ചു.
൩൧ [19] അത്രയുമല്ല മനുഷ്യ
ന്റെ പുത്രൻ വളരെ കഷ്ടപ്പെടു
കയും, മൂപ്പന്മാരാലും, പ്രധാനാ
ചാൎയ്യന്മാരാലും, ഉപാദ്ധ്യായന്മാ
രാലും തള്ളിക്കളയപ്പെടുകയും.
കൊല്ലപ്പെടുകയും, മൂന്ന ദിവസ
ത്തിനകം പിന്നെയും ഉയിൎത്തെഴു
നീല്ക്കുകയും ചെയ്യെണ്ടുന്നതാകുന്നു
എന്ന അവൻ അവൎക്ക ഉപദേ
ശിച്ച തുടങ്ങി.
൩൨ അവൻ ഈ വചനവും
സ്പഷ്ടമായിട്ട പറഞ്ഞു. അപ്പോൾ
പത്രോസ അവനെ വേറിട്ട കൂട്ടി
ക്കൊണ്ട, അവനെ ശാസിച്ച തു
ടങ്ങി.
൩൩ എന്നാൽ അവൻ പിന്തിരി
ഞ്ഞ, തന്റെ ശിഷ്യന്മാരെ നോ
ക്കിയും കൊണ്ട, അവൻ പത്രോ
സിനെ ശാസിച്ച പറഞ്ഞു, സാ

13. മൎക്കോ. ൭: ൩൩. 14. മത്താ. ൮: ൪. മൎക്കാ. ൫: ൪൩. 15. മത്താ. ൧൬: ൧൩. ലൂ. ൯: ൧൮. 16. മത്താ. ൧൪: ൨. 17. മത്താ. ൧൬: ൧൬. യോഹ. ൬: ൬൯ ൧൧: ൨൭. 18. മത്താ. ൧൬: ൨൦. 19. മത്താ. ൧൬: ൨൧. ൧൭: ൨൨. ലൂ. ൯: ൨൨.

ത്താനേ, എന്റെ പിന്നിൽ പോക: എന്തുകൊണ്ടെന്നാൽ നീ ദൈവത്തിന്റെ കാൎയ്യങ്ങളെ അല്ല, മനുഷ്യരുടെ കാൎയ്യങ്ങളെ അത്രെ വിചാരിക്കുന്നത.

൩൪ പിന്നെ അവൻ തന്റെ ശിഷ്യന്മാരോടും കൂടെ ജനങ്ങളെ അടുക്കൽ വിളിച്ചിട്ടു, അവരോട പറഞ്ഞു, [20] ആരെങ്കിലും എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ, അവൻ തന്നെത്താൻ വെറുത്ത, തന്റെ കുരിശ എടുത്തുകൊണ്ട, എന്റെ പിന്നാലെ വരട്ടെ.

൩൫ എന്തുകൊണ്ടെന്നാൽ [21] ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ ഇച്ഛിച്ചാൽ അതിനെ നശിപ്പിക്കും; എന്നാൽ ആരെങ്കിലും എന്റെ നിമിത്തമായിട്ടും, എവൻഗേലിയോന്റെ നിമിത്തമായിട്ടും തന്റെ ജീവനെ നശിപ്പിച്ചാൽ, അവൻ അതിനെ രക്ഷിക്കും.

൩൬ എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലോകം മുഴുവനും ലാഭം വരുത്തിയാലും, തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ, അവന എന്ത പ്രയോജനമുള്ളു?

൩൭ അല്ലെങ്കിൽ ഒരു മനുഷ്യൻ തന്റെ ആത്മാവിന ഈടായിട്ട എന്ത കൊടുക്കും?

൩൮ എന്തുകൊണ്ടെന്നാൽ [22] ആരെങ്കിലും വ്യഭിചാരവും പാപവുമുള്ള ഈ സന്തതിയിൽ എന്നെ കുറിച്ചും എന്റെ വചനങ്ങളെ കുറിച്ചും [23] ലജ്ജപ്പെട്ടാൽ, അവനെ കുറിച്ചും മനുഷ്യന്റെ പുത്രൻ, തന്റെ പിതാവിന്റെ മഹത്വത്തിൽ പരിശുദ്ധ ദൈവദൂതന്മാരോട കൂടി വരുമ്പോൾ, ലജ്ജപ്പെടും.

## ൯ അദ്ധ്യായം.

൧ യേശു മറുരൂപമായത. ൧൧ ഏലിയായെ കുറിച്ച ശിഷ്യന്മാരെ പഠിപ്പിക്കുന്നത. ൧൪ ഒരു ദുഷ്ടാത്മാവിനെ പുറത്താക്കുന്നത.

പിന്നെ അവൻ അവരോട, ഇവിടെ നില്ക്കുന്നവരിൽ ചിലർ [1] ദൈവത്തിന്റെ രാജ്യം ശക്തിയോട കൂടെ വരുന്നത കാണുവോളവും, മരണം ആസ്വാദിക്കയില്ല എന്ന [2] ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു എന്ന പറഞ്ഞു.

൨ [3] പിന്നെ ആറ ദിവസം കഴിഞ്ഞശേഷം, യേശു പത്രോസിനെയും, യാക്കോബിനെയും യോഹന്നാനെയും കൂട്ടി, അവരെ പ്രത്യേകം ഒരു ഉയൎന്ന മലയിൽ കൊണ്ടുപോയി, അവരുടെ മുമ്പാകെ മറുരൂപപ്പെട്ടു.

൩ അവന്റെ വസ്ത്രങ്ങളും പ്രകാശിച്ചു, [4] ഭൂമിയിൽ ഒരു അലക്കുകാരനും അവയെ അത്ര വെള്ളയാക്കുവാൻ കഴിയാത്തപ്രകാരം ഹിമംപോലെ മഹാ വെള്ളയായി.

൪ അത്രയുമല്ല ഏലിയാ മോ

20. മത്താ. ൧൦: ൩൮. ൧൬: ൨൪. ലൂ. ൯: ൨൩. ൧൪: ൨൭. 21. യോഹ. ൧൨: ൨൫.
22. മത്താ. ൧൦: ൩൩. ലൂ. ൯: ൨൬. ൧൨: ൯. 23. റോമാ. ൧: ൧൬. ൨ തിമൊ. ൧: ൮.
൨: ൧൨.
1. മത്താ. ൧൬: ൨൮. ലൂ. ൯: ൨൭. 2. മത്താ. ൧൭: ൧. ലൂ. ൯: ൨൮.
3. മത്താ. ൧൭: ൨. ലൂ. ൯: ൨൯. 4. ദാനി. ൭: ൯. മത്താ. ൨൮: ൩.

ശയോടും കൂടെ അവൎക്ക കാണപ്പെട്ടു; അവർ യേശുവിനോട കൂടെ സംസാരിച്ചുകൊണ്ടിരുന്നു.

൫ അപ്പോൾ പത്രോസ ഉത്തരമായിട്ട യേശുവിനോട, ഗുരോ, നാം ഇവിടെ ഇരിക്കുന്നത നല്ലത ഞങ്ങൾ മൂന്ന കൂടാരങ്ങളെ, ഒന്ന നിനക്കും, ഒന്ന മോശെക്കും, ഒന്ന എലിയായിക്കും, ആയിട്ട ഉണ്ടാക്കട്ടെ എന്ന പറഞ്ഞു.

൬ എന്തുകൊണ്ടെന്നാൽ അവർ ഏററവും ഭയപ്പെട്ടതുകൊണ്ട, അവൻ ഇന്നത പറയെണമെന്ന അറിഞ്ഞില്ല.

൭ അപ്പോൾ അവരുടെ മേൽ നിഴലിക്കുന്ന ഒരു മേഘം ഉണ്ടായി: ഇവൻ എന്റെ ഇഷ്ടപുത്രനാകുന്നു: അവനെ ചെവികൊൾവിൻ, എന്ന ആ മേഘത്തിൽനിന്ന ഒരു ശബ്ദവും പുറപ്പെട്ടു.

൮ ഉടനെ അവർ ചുററും നോക്കിയപ്പോൾ, തങ്ങളോട കൂടെ യേശുവിനെ മാത്രമല്ലാതെ മററൊരുത്തനെയും കണ്ടില്ല.

൯ [5]പിന്നെ അവർ മലയിൽനിന്ന ഇറങ്ങുമ്പോൾ, അവൻ അവരോട, മനുഷ്യന്റെ പുത്രൻ മരിച്ചവരിൽനിന്ന ഉയിൎക്കുന്നത വരെക്കും അവർ കണ്ട കാൎയ്യങ്ങളെ ആരോടും പറയരുത എന്ന കല്പിച്ചു.

൧൦ മരിച്ചവരിൽനിന്ന ഉയിൎക്കുന്നത എന്തെന്ന അവർ തമ്മിൽ തമ്മിൽ ചോദിച്ചുകൊണ്ട, ആ വചനം തങ്ങളിൽ സംഗ്രഹിച്ചു.

൧൧ ¶ പിന്നെ അവർ അവനോട, [6]എലിയാ മുമ്പെ വരേണ്ടുന്നതാകുന്നു എന്ന ഉപാദ്ധ്യായന്മാർ പറയുന്നത എന്ത? എന്ന ചോദിച്ചു.

൧൨ എന്നാറെ അവൻ ഉത്തരമായിട്ട അവരോട, സത്യം തന്നെ എലിയാ മുമ്പെ വന്ന, സകലവും യതാപ്പെടുത്തുന്നു; അത്രയുമല്ല മനുഷ്യന്റെ പുത്രൻ വളരെ കഷ്ടപ്പെടുകയും, [7]നിസ്സാരനാക്കപ്പെടുകയും ചെയ്യെണ്ടിവരും എന്ന അവനെ കുറിച്ച [8]എഴുതിയിരിക്കുന്നത പോലെ തന്നെ.

൧൩ എന്നാൽ [9]എലിയാ വന്നു കഴിഞ്ഞു, എന്ന ഞാൻ നിങ്ങളോട പറയുന്നു, അവനെ കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം, അവർ തങ്ങൾക്ക ഇഷ്ടമായ പ്രകാരം ഒക്കെയും അവനോട ചെയ്തു എന്ന പറഞ്ഞു.

൧൪ ¶ [10]പിന്നെ അവൻ തന്റെ ശിഷ്യന്മാരുടെ അടുക്കൽ വന്നപ്പോൾ, അവരുടെ ചുററിലും വളരെ പുരുഷാരത്തെയും അവരോട തൎക്കിക്കുന്ന ഉപാദ്ധ്യായന്മാരെയും കണ്ടു.

൧൫ പുരുഷാരം എല്ലാം അവനെ കണ്ട ഉടനെ, വളരെ ആശ്ചൎയ്യപ്പെട്ടു, ഓടിവന്ന, അവനെ വന്ദിച്ചു.

൧൬ പിന്നെ അവൻ ഉപാദ്ധ്യായന്മാരോട നിങ്ങൾ അവ

---

5. മത്താ. ൧൭: ൯. 6. മലാ. ൪: ൫. മത്താ. ൧൭: ൧൦. 7. സങ്കീ. ൨൨: ൬. യെശാ ൫൩. ൨. ദാനി. ൯: ൨൬. 8 ലൂ. ൨൩: ൧൧: ഫീലി. ൨: ൭. 9. മത്താ. ൧൧: ൧൪. ൧൭: ൧൨. ലൂ. ൧: ൧൭. 10. മത്താ. ൧൭: ൧൪. ലൂ. ൯: ൩൭.

രോട എന്തിന തൎക്കിക്കുന്നു? എ
ന്ന ചോദിച്ചു.
൧൭ [11] അപ്പോൾ പുരുഷാര
ത്തിൽ ഒരുത്തൻ ഉത്തരമായിട്ട ഗു
രോ, ഊമയായുള്ളൊരു ആത്മാവ
ഉണ്ടായിരിക്കുന്ന എന്റെ മക
നെ ഞാൻ നിന്റെ അടുക്കൽ
കൊണ്ടുവന്നു.
൧൮ ആ ആത്മാവ അവ
നെ എവിടെ വെച്ചെങ്കിലും പി
ടിച്ചാൽ അത അവനെ തള്ളിയി
ടുന്നു: പിന്നെ അവൻ നുര പു
റപ്പെടീച്ചു, തന്റെ പല്ലുകൾ ക
ടിച്ചു, ആലസ്യപ്പെട്ട പോകുന്നു:
അതിനെ പുറത്താക്കികളയെണ്ടു
ന്നതിന ഞാൻ നിന്റെ ശിഷ്യ
ന്മാരോട പറഞ്ഞു, എങ്കിലും അ
വൎക്ക കഴിഞ്ഞില്ല എന്ന പറ
ഞ്ഞു.
൧൯ എന്നാറെ അവൻ അവ
നോട ഉത്തരമായിട്ട, അവിശ്വാ
സമുള്ള സന്തതിയായുള്ളൊവേ,
ഞാൻ എത്രത്തോളം നിങ്ങളോട
കൂടെ ഇരിക്കും? എത്രത്തോളം നി
ങ്ങളെ സഹിക്കും? അവനെ എ
ന്റെ അടുക്കൽ കൊണ്ടുവരുവി
ൻ എന്ന പറഞ്ഞു.
൨൦ അപ്പൊൾ അവർ അവ
നെ അവന്റെ അടുക്കൽ കൊ
ണ്ടുവന്നു: [12] എന്നാൽ അവൻ
അവനെ കണ്ടാറെ, ഉടനെ ആ
ആത്മാവ അവനെ വലെച്ചു;
അവൻ നിലത്ത വീണു, നുര
പുറപ്പെടീച്ചുകൊണ്ട ഉരുളുകയും
ചെയ്തു.
൨൧ പിന്നെ അവൻ അവ
ന്റെ അപ്പനോട, ഇത അവന
ഉണ്ടായിട്ട എത്ര കാലമായി? എ
ന്ന ചോദിച്ചു. എന്നാറെ അവൻ
ബാല്യം മുതൽ എന്നും,
൨൨ അവനെ നശിപ്പിപ്പാ
നായിട്ട, അത പലപ്പോഴും തീയി
ലെക്കും വെള്ളത്തിലെക്കും അവ
നെ തള്ളിക്കളഞ്ഞു; എന്നാലും വ
ല്ലതും ചെയ്വാൻ നിനക്ക കഴിയു
മെങ്കിൽ ഞങ്ങളിൽ മനസ്സലി
ഞ്ഞ, ഞങ്ങൾക്ക സഹായിക്കെ
ണമെ എന്നും പറഞ്ഞു.
൨൩ അപ്പോൾ യേശു അ
വനോട [13] നിനക്ക വിശ്വസി
പ്പാൻ കഴിയുമെങ്കിൽ, വിശ്വ
സിക്കുന്നവന സകല കാൎയ്യങ്ങ
ളും കഴിയുന്നവയാകുന്നു എന്ന
പറഞ്ഞു.
൨൪ ഉടനെ ബാലന്റെ അ
പ്പൻ ഉറക്കെ നിലവിളിച്ചു, കണ്ണു
നീരുകളോട കൂടെ, കൎത്താവെ,
ഞാൻ വിശ്വസിക്കുന്നു: എന്റെ
അവിശ്വാസത്തിന്ന സഹായി
ക്കെണമെ എന്ന പറഞ്ഞു.
൨൫ എന്നാറെ ജനങ്ങൾ ഓ
ടി വന്ന കൂടുന്നത യേശു ക
ണ്ടപ്പോൾ അവൻ മ്ലേഛാത്മാ
വിനെ ശാസിച്ചു, അവനോട,
ഊമയും ചെകിടനുമായുള്ള ആ
ത്മാവെ, ഇവങ്കൽനിന്ന പുറ
പ്പെടുക, ഇനി ഇവനിൽ പ്രവെ
ശിക്കരുത എന്ന ഞാൻ നിന്നോ
ട കല്പിക്കുന്നു എന്ന പറഞ്ഞു.
൨൬ അപ്പോൾ [ആത്മാവ]
നിലവിളിച്ചു, അവനെ വളരെ
വലെച്ചു പുറപ്പെട്ടുപോയി: എ

11. മത്താ. ൧൭: ൧൪. ലൂ. ൯: ൩൮. 12. മൎക്കൊ. ൧: ൨൬. ലൂ. ൯: ൪൨. 13. മത്താ. ൧൭: ൨൦. മൎക്കൊ. ൧൧: ൨൩. ലൂ. ൧൭: ൬. യോഹ. ൧൧: ൪൦.

ന്നാൽ അവൻ മരിച്ചുപോയി
എന്ന പലരും പറവാൻ തക്ക
വണ്ണം, അവൻ മരിച്ചവനെ
പോലെ ആയി.
൨൭ അപ്പോൾ യെശു അവ
നെ കൈക്ക പിടിച്ച, അവനെ
ഉയൎത്തി; അവൻ എഴുനീല്ക്കയും
ചെയ്തു.
൨൮ [14] പിന്നെ അവൻ വീ
ട്ടിലേക്ക വന്നപ്പോൾ, അവന്റെ
ശിഷ്യന്മാർ രഹസ്യമായി അവ
നോട, അവനെ പുറത്താക്കിക്ക
ളുവാൻ ഞങ്ങൾക്ക എന്തുകൊണ്ട
കഴിയാഞ്ഞു? എന്ന ചോദിച്ചു.
൨൯ എന്നാറെ അവൻ അവ
രോട, പ്രാൎത്ഥനയാലും ഉപവാസ
ത്താലും അല്ലാതെ, മറ്റൊന്നിനാ
ലും ഈ ജാതി പുറപ്പെട്ട വരുവാൻ
കഴിയുന്നതല്ല എന്ന പറഞ്ഞു.
൩൦ പിന്നെ അവർ അവി
ടെനിന്ന പുറപ്പെട്ട, ഗലിലെയാ
യിൽ കൂടി കടന്ന പോയി; ഒരു
ത്തനും ആയത അറിവാൻ അ
വന മനസ്സായില്ല.
൩൧ [15] എന്തകൊണ്ടെന്നാൽ
അവൻ തന്റെ ശിഷ്യന്മാരെ പ
ഠിപ്പിച്ച, അവരോട, മനുഷ്യ
ന്റെ പുത്രൻ മനുഷ്യരുടെ കൈ
കളിൽ ഏല്പിക്കപ്പെടുന്നു, അവർ
അവനെ കൊല്ലും, കൊല്ലപ്പെട്ട
തിന്റെ ശേഷം അവൻ മൂന്നാം
ദിവസത്തിൽ ഉയിൎത്തെഴുനീല്ക്കും
എന്ന പറഞ്ഞു.
൩൨ എന്നാൽ അവർ ആ വാ
ക്ക അറിഞ്ഞില്ല, അവനോട ചോ
ദിപ്പാൻ ഭയപ്പെടുകയും ചെയ്തു.
൩൩ ¶ [16] പിന്നെ അവൻ കപ്പ
ൎന്നഹോമിലേക്ക വന്നു: അവൻ
വീട്ടിലിരിക്കുമ്പോൾ, അവൻ അ
വരോട, നിങ്ങൾ വഴിയിൽ ത
മ്മിൽ തമ്മിൽ തൎക്കിച്ചത എന്ത?
എന്ന ചോദിച്ചു.
൩൪ എന്നാറെ ആര വലി
യവനാകും എന്ന അവർ വഴി
യിൽ തമ്മിൽ തമ്മിൽ തൎക്കിച്ചത
കൊണ്ട അവർ മിണ്ടാതെ ഇരു
ന്നു.
൩൫ പിന്നെ അവൻ ഇരു
ന്നപ്പോൾ, അവൻ പന്തിരു
പേരെ വിളിച്ചു, അവരോട, [17] ഒ
രുത്തൻ മുമ്പനാകുവാൻ ഇച്ഛി
ച്ചാൽ, അവൻ എല്ലാവരിലും ഒ
ടുക്കത്തവനായും, എല്ലാവരുടെ
യും ശുശ്രൂഷക്കാരനായും ഇരി
ക്കെണം എന്ന പറഞ്ഞു.
൩൬ അപ്പോൾ [18] അവൻ
ഒരു പൈതലിനെ എടുത്തുകൊ
ണ്ട, അവനെ അവരുടെ നടു
വിൽ നിറുത്തി: പിന്നെ അവ
നെ അണെച്ചുകൊണ്ട അവ
രോട,
൩൭ ആരെങ്കിലും ഇപ്രകാര
മുള്ള പൈതങ്ങളിൽ ഒരുത്തനെ
എന്റെ നാമത്തിൽ കൈക്കൊ
ണ്ടാൽ എന്നെ കൈക്കൊള്ളുന്നു;
[19] ആരെങ്കിലും എന്നെ കൈ
ക്കൊണ്ടാൽ, അവൻ എന്നെ അ
ല്ല എന്നെ അയച്ചവനെ കൈ
ക്കൊള്ളുന്നു എന്ന പറഞ്ഞു.
൩൮ ¶ [20] അപ്പോൾ യോ

14. മത്താ. ൧൭: ൧൯. 15. മത്താ. ൧൭: ൨൨ ലൂ. ൯: ൪൪. 16. മത്താ. ൧൮: ൧. ലൂ. ൯: ൪൬. ൨൨: ൨൪. 17. മത്താ. ൨൦: ൨൬, ൨൭. മൎക്കോ. ൧൦: ൪൩. 18. മത്താ. ൧൮: ൨. മൎക്കോ. ൧൦: ൧൬. 19. മത്താ. ൧൦: ൪൦. ലൂ. ൯: ൪൮. 20. ൪ മൊ.ശ. ൧൧: ൨൮. ലൂ. ൯: ൪൯.

ഹന്നാൻ അവനോട ഉത്തരമാ
യിട്ട, ഗുരോ, നമ്മെ പിന്തുടരാ
തെയുള്ള ഒരുത്തൻ നിന്റെ നാ
മംകൊണ്ട പിശാചുകളെ പുറത്താ
ക്കികളയുന്നതിനെ ഞങ്ങൾ ക
ണ്ടു: അവൻ നമ്മെ പിന്തുടരാ
യ്കകൊണ്ട, ഞങ്ങൾ അവനെ
വിരോധിച്ചു എന്ന പറഞ്ഞു.

൩൯ എന്നാറെ യേശു പറ
ഞ്ഞു, അവനെ വിരോധിക്കരുത:
എന്തുകൊണ്ടെന്നാൽ [21] എന്റെ
നാമത്തിൽ ഒരു അതിശയം ചെ
യ്കിട്ട, വേഗത്തിൽ എന്നെ ദോ
ഷം പറവാൻ കഴിയുന്നവൻ
ആരുമില്ല.

൪൦ [22] നമുക്ക വിരോധമായി
രിക്കാത്തവൻ നമുക്ക വേണ്ടിയ
വനാകുന്നുവല്ലൊ.

൪൧ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ [23] ക്രിസ്തുവിനുള്ളവരാക
കൊണ്ട, ആരെങ്കിലും എന്റെ
നാമത്തിൽ ഒരു പാനപാത്രം വെ
ള്ളം നിങ്ങളെ കുടിപ്പിച്ചാൽ, അ
വൻ തന്റെ പ്രതിഫലം കളക
യില്ല എന്ന ഞാൻ സത്യമായിട്ട
നിങ്ങളോട പറയുന്നു,

൪൨ [24] പിന്നെയും ആരെങ്കി
ലും എങ്കൽ വിശ്വസിക്കുന്നവ
രായ ഈ ചെറിയവരിൽ ഒരുത്ത
നെ വിരുദ്ധപ്പെടുത്തിയാൽ, ഒരു
തിരികല്ല അവന്റെ കഴുത്തിൽ
കെട്ടപ്പെട്ട അവൻ സമുദ്രത്തി
ലേക്ക തള്ളികളയപ്പെടുന്നത അ
വന നല്ലത.

൪൩ [25] പിന്നെ നിന്റെ കൈ
നിന്നെ വിരുദ്ധപ്പെടുത്തിയാൽ,
അതിനെ ഛേദിച്ചുകളക: നീ ര
ണ്ടു കൈകളുള്ളവനായികെട്ടുപോ
കാത്ത അഗ്നിയിൽ നരകത്തിലേ
ക്ക പോകുന്നതിനെക്കാൾ, അം
ഗഹീനനായി ജീവങ്കലേക്ക കട
ക്കുന്നത നിനക്ക നല്ലത.

൪൪ [26] അവിടെ അവരുടെ കൃ
മി ചാകുന്നതുമില്ല, അഗ്നി കെട്ടു
പോകുന്നതുമില്ല.

൪൫ പിന്നെ നിന്റെ കാൽ
നിന്നെ വിരുദ്ധപ്പെടുത്തിയാൽ,
അതിനെ ഛേദിച്ചുകളക: നീ
രണ്ടു കാലുള്ളവനായി കെട്ടുപോ
കാത്ത അഗ്നിയിൽ നരകത്തി
ലേക്ക തള്ളപ്പെടുന്നതിനെക്കാൾ,
മുടന്തനായി ജീവങ്കലേക്ക കടക്കു
ന്നത നിനക്ക നല്ലത:

൪൬ അവിടെ അവരുടെ കൃ
മി ചാകുന്നതുമില്ല, അഗ്നി കെട്ടു
പോകുന്നതുമില്ല,

൪൭ പിന്നെ നിന്റെ കണ്ണ
നിന്നെ വിരുദ്ധപ്പെടുത്തിയാൽ,
അതിനെ ചുഴന്ന കളക: നീ
രണ്ടു കണ്ണുള്ളവനായി അഗ്നി
നരകത്തിലേക്ക തള്ളപ്പെടുന്ന
തിനെക്കാൾ, ഒററ കണ്ണുള്ളവനാ
യി ദൈവത്തിന്റെ രാജ്യത്തി
ങ്കലേക്ക കടക്കുന്നത നിനക്ക ന
ല്ലത:

൪൮ അവിടെ അവരുടെ കൃ
മി ചാകുന്നതുമില്ല, അഗ്നി കെട്ടു
പോകുന്നതുമില്ല.

൪൯ എന്തകൊണ്ടെന്നാൽ
എല്ലാവനും അഗ്നികൊണ്ട രുചി

21. ൧ കോറി. ൧൨: ൩. 22. മത്താ. ൧൨: ൩൦. 23. മത്താ. ൧൦: ൪൨. 24. മത്താ. ൧൮: ൬. ലൂ ൧൭: ൧. 25. ൫ മോ. ൧൩: ൬. മത്താ. ൫: ൨൯. ൧൮: ൮. 26. ഏശാ. ൬൬: ൨൪.

പ്പിക്കപ്പെടും, [27] സകല ബലിയും
ഉപ്പുകൊണ്ട രുചിപ്പിക്കപ്പെടും.
൫൦ [28] ഉപ്പനല്ലത: എന്നാലും
ഉപ്പ രസമില്ലാതെ പോയാൽ, നി
ങ്ങൾ ഏത കൊണ്ട അത രുചി
പ്പിക്കും? [29]നിങ്ങളിൽ തന്നെ ഉപ്പു
ള്ളവരായും, [30] തമ്മിൽ തമ്മിൽ സ
മാധാനമുള്ളവരായുമിരിപ്പിൻ.

## ൧൦ അദ്ധ്യായം.

൧ ഭാൎയ്യയെ ഉപേക്ഷിക്കുന്ന സംഗതി. ൧൩ ക്രിസ്തു തന്റെ അടുക്കൽ കൊണ്ടുവരപ്പെട്ട പൈതങ്ങളെ അനുഗ്രഹിക്കുന്നത. ൨൩ സമ്പത്താലുള്ള അപകടം. ൨൮ ക്രിസ്തുവിന്റെ നിമിത്തം ഛേതം സഹിക്കുന്നവൎക്കുള്ള പ്രതിഫലം. ൩൨ തന്റെ മരണത്തെ കുറിച്ച മുൻക്കുട്ടി പറയുന്നത. ൩൫ സെബെദിയുടെ പുത്രന്മാരെ കുറിച്ച. ൪൬ ക്രിസ്തു ബൎത്തിമായിക്ക കാഴ്ച കൊടുക്കുന്നത.

പിന്നെ [1] അവൻ അവിടെനി
ന്ന എഴുനീറ്റ, യൎദ്ദാന്റെ അ
ക്കരയിൽ കൂടി യെഹൂദിയായുടെ
അതൃത്തികളിൽ വന്നു; ജനങ്ങൾ
പിന്നെയും അവന്റെ അടുക്കൽ
വന്നു കൂടി: അവനും താൻ ചെ
യ്യുവന്ന പ്രകാരം, പിന്നെയും
അവരെ പഠിപ്പിച്ചു.
൨ [2] അപ്പോൾ പറിശന്മാർ
അവന്റെ അടുക്കൽ വന്ന, അവ
നെ പരീക്ഷിച്ചുകൊണ്ട അവ
നോട, പുരുഷൻ തന്റെ ഭാൎയ്യ
യെ ഉപേക്ഷിക്കുന്നത ന്യായ
മോ? എന്ന ചോദിച്ചു.
൩ എന്നാറെ അവൻ ഉത്ത
രമായിട്ട അവരോട പറഞ്ഞു,
മോശ നിങ്ങൾക്ക എന്ത കല്പിച്ചു?
൪ [3] ഉപേക്ഷ ചീട്ട എഴുതി
കൊടുത്ത, അവളെ ഉപേക്ഷി
പ്പാൻ മോശ അനുവാദം തന്നു
എന്ന അവർ പറഞ്ഞു.
൫ പിന്നെ യേശു ഉത്തരമാ
യിട്ട അവരോട, നിങ്ങളുടെ ഹൃദ
യകാഠിന്യത്തിന്റെ നിമിത്തമാ
യിട്ട അവൻ നിങ്ങൾക്ക ഈ ക
ല്പന എഴുതി.
൬ എന്നാൽ സൃഷ്ടിപ്പിന്റെ
ആരംഭം മുതൽ [4] ദൈവം അവ
രെ ആണും പെണ്ണുമായിട്ട ഉണ്ടാ
ക്കി.
൭ [5] ഇത ഹേതുവായിട്ട പുരു
ഷൻ തന്റെ അപ്പനെയും അ
മ്മയെയും വിട്ട തന്റെ ഭാൎയ്യ
യോട കൂടെ ചേൎന്നിരിക്കും:
൮ അവർ ഇരുവരും ഒരു
ജഡമായി തീരും: എന്നതുകൊ
ണ്ട അവർ പിന്നെ ഇരുവരല്ല,
ഒരു ജഡമത്രെ ആകുന്നത.
൯ ആകയാൽ ദൈവം കൂട്ടി
ചേൎത്തതിനെ മനുഷ്യൻ വേർ
തിരിക്കരുത,
൧൦ പിന്നെ വീട്ടിൽ വെച്ച
അവന്റെ ശിഷ്യന്മാർ ആ കാ
ൎയ്യത്തെ കുറിച്ച പിന്നെയും അവ
നോട ചോദിച്ചു.
൧൧ അപ്പോൾ അവൻ അ
വരോട, [6] ആരെങ്കിലും തന്റെ
ഭാൎയ്യയെ ഉപേക്ഷിച്ച, മറ്റൊരു

27. ലേവി. ൨: ൧൩. ഹെസ. ൪൩: ൨൪. 28. മത്താ. ൫: ൧൩. ലൂ. ൧൪: ൩൪. 29. എഫേ. ൪: ൨൯. കോലൊ. ൪: ൬. 30. റോമാ. ൧൨: ൧൮. ൧൪: ൧൯. ൨കോറി. ൧൩: ൧൧. എബ്രാ. ൧൨: ൧൪.

1. മത്താ. ൧൯: ൧. യോഹ. ൧൦: ൪൦. ൧൧: ൭. 2. മത്താ. ൧൯: ൩. 3. ൫ മോശ. ൨൪: ൧. മത്താ. ൫: ൩൧. ൧൯: ൭. 4. ആദ്യ. ൧: ൨൭. ൫: ൨. 5. ആദ്യ. ൨: ൨൪. ൧കോറി. ൬: ൧൬. എഫേ. ൫: ൩൧. 6. മത്താ. ൫: ൩൨. ൧൯: ൯. ലൂ. ൧൬: ൧൮. റോമാ. ൭: ൩. ൧കോറി. ൭: ൧൦, ൧൧.

ത്തിയെ വിവാഹം ചെയ്താൽ,
അവൻ അവൾക്ക വിരോധമാ
യിട്ട വ്യഭിചാരം ചെയ്യുന്നു.
൧൨ അത്രയുമല്ല ഭാൎയ്യ തന്റെ
ഭൎത്താവിനെ ഉപേക്ഷിച്ച മറ്റൊ
രുത്തനാൽ വിവാഹം ചെയ്യപ്പെ
ട്ടാൽ, അവൾ വ്യഭിചാരം ചെയ്യു
ന്നു എന്ന പറഞ്ഞു.
൧൩ [7] പിന്നെ അവൻ ചെ
റുപൈതങ്ങളെ തൊടുവാനായിട്ട,
അവരെ അവർ അവന്റെ അ
ടുക്കൽ കൊണ്ടുവന്നു: എന്നാൽ
ശിഷ്യന്മാർ അവരെ കൊണ്ടുവ
ന്നവരെ വിലക്കി.
൧൪ യെശു അത കണ്ടാറെ,
നീരസപ്പെട്ട, അവരോട, പൈ
തങ്ങൾ എന്റെ അടുക്കൽ വരു
വാൻ വിടുവിൻ, അവരെ വിരോ
ധിക്കയുമരുത: എന്തുകൊണ്ടെ
ന്നാൽ [8] ദൈവത്തിന്റെ രാജ്യം
ഇപ്രകാരമുള്ളവരുടെ ആകുന്നു.
൧൫ [9] ആരെങ്കിലും ഒരു ചെ
റിയ പൈതൽ എന്ന പോലെ
ദൈവത്തിന്റെ രാജ്യം കൈക്കൊ
ള്ളുന്നില്ല എങ്കിൽ, അവൻ അതി
ലെക്ക കടക്കയില്ല എന്ന ഞാൻ
സത്യമായിട്ട നിങ്ങളോട പറയു
ന്നു എന്ന പറഞ്ഞു.
൧൬ പിന്നെ അവൻ അവ
രെ അണച്ചുകൊണ്ട, അവരുടെ
മെൽ തന്റെ കൈകളെ വെച്ച,
അവരെ അനുഗ്രഹിച്ചു.
൧൭ ¶ [10] പിന്നെ അവൻ വ
ഴിയിലെക്ക പുറപ്പെട്ട പോയ
പ്പോൾ, ഒരുത്തൻ ഓടിവന്ന,
അവന്റെ മുമ്പാകെ മുട്ടുകുത്തി,
അവനോട, നല്ല ഗുരൊ, നിത്യ
ജീവനെ അവകാശപ്പെടുത്തുവാ
നായിട്ട ഞാൻ എന്ത ചെയ്യെണ്ടു?
എന്ന ചോദിച്ചു,
൧൮ എന്നാറെ യെശു അവ
നോട, നീ എന്നെ നല്ലവനെന്ന
എന്തിന ചൊല്ലുന്നു? ദൈവം ഒ
രുവനല്ലാതെ ഒരുത്തനും നല്ലവ
നല്ലല്ലൊ.
൧൯ [11] നീ വ്യഭിചാരം ചെ
യ്യരുത, കുല ചെയ്യരുത, മോഷ
ണം ചെയ്യരുത, കള്ളസ്സാക്ഷി പ
റയരുത, വ്യാജം ചെയ്യരുത, നി
ന്റെ അപ്പനെയും അമ്മയെയും
ബഹുമാനിക്ക എന്നുള്ള കല്പനക
ളെ നീ അറിയുന്നുവല്ലൊ എന്ന
പറഞ്ഞു.
൨൦ എന്നാറെ അവൻ ഉത്തര
മായിട്ട അവനോട, ഗുരൊ, ഇവ
ഒക്കെയും ഞാൻ എന്റെ ബാ
ല്യം മുതൽ പ്രമാണിച്ചിരിക്കുന്നു
എന്ന പറഞ്ഞു.
൨൧ അപ്പോൾ യെശു അവ
നെ സൂക്ഷിച്ച നോക്കി, അവ
നെ സ്നേഹിച്ച, അവനോട ഒന്ന
നിനക്ക കുറവുണ്ട: നീ പോയി,
നിനക്കുള്ളതൊക്കെയും വിറ്റ ദരി
ദ്രക്കാൎക്ക കൊടുക്ക, എന്നാൽ [12] നി
നക്ക സ്വൎഗ്ഗത്തിൽ നിക്ഷെപമു
ണ്ടാകും: പിന്നെ വന്ന, കുരിശ
എടുത്തുകൊണ്ട, എന്റെ പിന്നാ
ലെ വരിക എന്ന പറഞ്ഞു.
൨൨ എന്നാറെ അവൻ ആ
വചനത്തിങ്കൽ മനൊവെദന

7. മത്താ. ൧൯: ൧൩. ലൂ. ൧൮: ൧൫. 8 ൧ കോറി. ൧൪: ൨൦. ൧ പെത്രൊ. ൨: ൨. 9. മത്താ. ൧൮: ൩. 10. മത്താ. ൧൯: ൧൬. ലൂ. ൧൮: ൧൮. 11. പുറപ്പാ. ൨൦: റോമാ. ൧൩: ൯. 12. മത്താ. ൬: ൧൯, ൨൦. ൧൯: ൨൧. ലൂ. ൧൨: ൩൩. ൧൬: ൯.

പ്പെട്ടു, ദുഃഖിച്ചുകൊണ്ടു പൊയ്കളു
ഞ്ഞു: എന്തുകൊണ്ടെന്നാൽ അ
വന വളരെ സമ്പത്തുകൾ ഉണ്ടാ
യിരുന്നു.
൨൩ [13] അപ്പോൾ യേശു ചു
റ്റും നോക്കി, തന്റെ ശിഷ്യന്മാ
രോട, ദ്രവ്യമുള്ളവർ ദൈവത്തി
ന്റെ രാജ്യത്തിലെക്ക കടക്കുന്ന
ത എത്ര പ്രയാസം! എന്ന പറ
ഞ്ഞു.
൨൪ എന്നാറെ ശിഷ്യന്മാർ അ
വന്റെ വചനങ്ങളിൽ ആശ്ചൎയ്യ
പ്പെട്ടു. അപ്പോൾ യേശു പിന്നെ
യും ഉത്തരമായിട്ട അവരോട,
പൈതങ്ങളേ, [14] ദ്രവ്യങ്ങളിൽ ആ
ശ്രയിച്ചിരിക്കുന്നവർ ദൈവത്തി
ന്റെ രാജ്യത്തിലെക്ക കടക്കുന്ന
ത എത്ര പ്രയാസമായിട്ടുള്ളതാകു
ന്നു:
൨൫ ഒരു ധനവാൻ ദൈവ
ത്തിന്റെ രാജ്യത്തിലെക്ക കടക്കു
ന്നതിനെക്കാൾ, ഒര ഒട്ടകം ഒരു
സൂചിക്കുഴയിൽ കൂടി കടന്ന പോ
കുന്നത ഏറ്റവും എളുപ്പമാകുന്നു
എന്ന പറഞ്ഞു.
൨൬ എന്നാറെ അവർ അവ
ധികൂടാതെ ഭ്രമിച്ചു, അപ്രകാരമാ
യാൽ രക്ഷിക്കപ്പെടുവാൻ കഴി
യുന്നവൻ ആര? എന്ന തമ്മിൽ
തമ്മിൽ പറഞ്ഞു.
൨൭ പിന്നെ യേശു അവരെ
നോക്കീട്ടു, മനുഷ്യരാൽ ഇത കഴി
യാത്ത കാൎയ്യം തന്നെ, എന്നാൽ
ദൈവത്താൽ അത കഴിയാത്ത
കാൎയ്യമല്ല: എന്തെന്നാൽ [15] ദൈവ
ത്താൽ സകല കാൎയ്യവും കഴിയു
ന്നതാകുന്നു എന്ന പറയുന്നു.
൨൮ അപ്പോൾ പത്രോസ
അവനോട, കണ്ടാലും ഞങ്ങൾ
സകലവും വിട്ടു, നിന്റെ പിന്നാ
ലെ വന്നിരിക്കുന്നു എന്ന പറ
ഞ്ഞു തുടങ്ങി.
൨൯ എന്നാറെ യേശു ഉത്ത
രമായിട്ടു, എന്റെ നിമിത്തവും,
ഏവൻഗേലിയോന്റെ നിമിത്ത
വും വീട്ടിനെ എങ്കിലും, സഹോ
ദരന്മാരെ എങ്കിലും, സഹോദരി
മാരെ എങ്കിലും, അപ്പനെ എങ്കി
ലും, അമ്മയെ എങ്കിലും, ഭാൎയ്യയെ
എങ്കിലും, മക്കളെ എങ്കിലും, നി
ലങ്ങളെ എങ്കിലും വിട്ടും കള
ഞ്ഞിട്ട;
൩൦ ഇപ്പോൾ ഈ കാലത്തിൽ
തന്നെ ഉപദ്രവങ്ങളോട കൂടെ
[16] നൂറിരട്ടി, വീടുകളെയും, സഹോ
ദരന്മാരെയും, സഹോദരിമാരെ
യും, അമ്മമാരെയും, മക്കളെയും,
നിലങ്ങളെയും, വരുവാനുള്ള ലോ
കത്തിൽ നിത്യജീവനെയും, ലഭി
ക്കാതെ ഇരിക്കുന്നവൻ ഒരുത്ത
നും ഇല്ല എന്ന ഞാൻ സത്യമാ
യിട്ട നിങ്ങളോട പറയുന്നു.
൩൧ [17] എന്നാലും മുമ്പന്മാർ
പലരും ഒടുക്കത്തവരായും ഒടുക്ക
ത്തവർ മുമ്പന്മാരായും ഇരിക്കും
എന്ന പറഞ്ഞു.
൩൨ ¶ [18] പിന്നെ അവർ വഴി
യിൽ യരുശലേമിലേക്ക പുറപ്പെട്ടു

13. മത്താ. ൧൯: ൨൩. ലൂ. ൧൮: ൨൪. 14. യോബ. ൩൧: ൨൪. സങ്കീ. ൬൨: ൧൦. ൧ തിമോ. ൬: ൧൭. 15. യറമി. ൩൨: ൧൭. മത്താ. ൧൯: ൨൬. ലൂ. ൧: ൩൭. മത്താ. ൧൯: ൨൭. ലൂ. ൧൮: ൨൮. 16. ൨ നാളാ. ൨൫: ൯. ലൂ. ൧൮: ൩൦. 17. മത്താ. ൧൯: ൩൦. ൨൦: ൧൬. ലൂ. ൧൩: ൩൦. 18. മത്താ. ൨൦: ൧൭. ലൂ. ൧൮: ൩൧.

പോക ആയിരുന്നു; യേശു അവരുടെ മുമ്പെ നടന്നു; അവർ ആശ്ചൎയ്യപ്പെട്ടു, പിന്നാലെ ചെന്നു കൊണ്ട ഭയപ്പെട്ടു. [19] അപ്പോൾ അവൻ പന്ത്രിരുപേരെ പിന്നെയും കൂട്ടിക്കൊണ്ട, തനിക്ക സംഭവിപ്പാനിരിക്കുന്ന കാൎയ്യങ്ങളെ അവരോട പറഞ്ഞു തുടങ്ങി.

൩൩ കണ്ടാലും, നാം യറുശലേമിലേക്ക പോകുന്നു; അവിടെ മനുഷ്യന്റെ പുത്രൻ പ്രധാനാചാൎയ്യന്മാൎക്കും ഉപാദ്ധ്യായന്മാൎക്കും ഏല്പിക്കപ്പെടും; അവർ അവനെ മരണശിക്ഷെക്ക വിധിച്ച, അവനെ പുറജാതികൾക്ക ഏല്പിക്കും.

൩൪ അത്രയുമല്ല അവർ അവനെ പരിഹസിച്ച, അവനെ വാറുകൊണ്ട അടിച്ച, അവന്റെ മേൽ തുപ്പി, അവനെ കൊല്ലും: എങ്കിലും അവൻ മൂന്നാം ദിവസത്തിൽ ഉയിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു.

൩൫ ¶ പിന്നെ സെബെദിയുടെ പുത്രന്മാരായ [20]യാക്കോബും യോഹന്നാനും അവന്റെ അടുക്കൽ വന്ന, ഗുരോ, ഞങ്ങൾ എന്ത യാചിച്ചാലും അത നീ ഞങ്ങൾക്ക ചെയ്യേണമെന്ന ഞങ്ങൾ ആഗ്രഹിക്കുന്നു എന്ന പറഞ്ഞു.

൩൬ എന്നാറെ അവൻ അവരോട പറഞ്ഞു, ഞാൻ നിങ്ങൾക്ക എന്ത ചെയ്യേണമെന്ന നിങ്ങൾ ആഗ്രഹിക്കുന്നു?

൩൭ അവർ അവനോട, നിന്റെ മഹത്വത്തിൽ ഞങ്ങളിൽ ഒരുത്തൻ നിന്റെ വലത്തുഭാഗത്തും, ഒരുത്തൻ നിന്റെ ഇടത്തുഭാഗത്തും, ഇരിപ്പാനായിട്ട ഞങ്ങൾക്ക നല്കേണം എന്ന പറഞ്ഞു.

൩൮ എന്നാറെ യേശു അവരോട പറഞ്ഞു, നിങ്ങൾ യാചിക്കുന്നത ഇന്നത എന്ന നിങ്ങൾ അറിയുന്നില്ല: ഞാൻ കുടിക്കുന്ന പാനപാത്രത്തിൽനിന്ന കുടിപ്പാനും, ഞാൻ കൈക്കൊള്ളുന്ന ജ്ഞാനസ്നാനത്തെ കൈക്കൊള്ളുവാനും നിങ്ങൾക്ക കഴിയുമൊ?

൩൯ ഞങ്ങൾക്ക കഴിയുമെന്ന അവർ അവനോട പറഞ്ഞു. അപ്പോൾ യേശു അവരോട, ഞാൻ കുടിക്കുന്ന പാനപാത്രത്തിൽനിന്ന നിങ്ങളും കുടിക്കയും, ഞാൻ കൈക്കൊള്ളുന്ന ജ്ഞാനസ്നാനം നിങ്ങളും കൈക്കൊള്ളുകയും ചെയ്യും നിശ്ചയം:

൪൦ എന്നാലും എന്റെ വലത്തുഭാഗത്തും, എന്റെ ഇടത്തുഭാഗത്തും ഇരിപ്പാനുള്ളത, അത ആൎക്ക ഒരുക്കപ്പെട്ടുന്നുവൊ അവൎക്കല്ലാതെ, തരുവാൻ എനിക്കുള്ളതല്ല എന്ന പറഞ്ഞു.

൪൧ [21]ശേഷം പത്തുപേരും അത കേട്ടാറെ, യാക്കോബിനോടും യോഹന്നാനോടും നീരസപ്പെട്ടു തുടങ്ങി.

൪൨ അപ്പോൾ യേശു അവരെ അടുക്കൽ വിളിച്ചിട്ട, അവരോട, [22] ജാതികളെ ഭരിപ്പാൻ വിചാരിക്കുന്നവർ അവരുടെ മേൽ കൎത്തവ്യം ചെയ്യുന്നു എന്നും, അവ

19. മൎക്കോ. ൮: ൩൧. ൯: ൩൧. ലൂ. ൯: ൨൨. ൧൮: ൩൧. 20. മത്താ. ൨൦: ൨൦.
21. മത്താ. ൨൦: ൨൪. 22. ലൂ. ൨൨: ൨൫.

രുടെ മഹത്തുകൾ അവരുടെ മേൽ
അധികാരം ചെയ്യുന്നു എന്നും
നിങ്ങൾ അറിയുന്നു.
൪൩ [23] എങ്കിലും ഇപ്രകാരം നി
ങ്ങളുടെ ഇടയിൽ വേണ്ടാ; നി
ങ്ങളിൽ ആരെങ്കിലും വലിയവ
നാകുവാൻ ഇച്ശിച്ചാൽ, അവൻ
നിങ്ങളുടെ ശുശ്രൂഷക്കാരനാകും.
൪൪ നിങ്ങളിൽ ആരെങ്കിലും മു
മ്പനാകുവാൻ ഇച്ശിച്ചാൽ, അ
വൻ എല്ലാവരുടെയും വേലക്കാ
രൻ ആകും.
൪൫ എന്തുകൊണ്ടെന്നാൽ [24] മ
നുഷ്യന്റെ പുത്രനും ശുശ്രൂഷ
ചെയ്യിച്ചുകൊൾവാനായിട്ട വ
ന്നില്ല, ശുശ്രൂഷ ചെയ്യാനായി
ട്ടും, [25] പലൎക്കും വേണ്ടി തന്റെ ജീ
വനെ വീണ്ടെടുപ്പായി കൊടുപ്പാ
നായിട്ടും അത്രെ വന്നത എന്ന
പറഞ്ഞു.
൪൬ ¶ [26] പിന്നെ അവർ യെ
റിഹോയിലേക്ക വന്നു: അവനും
അവന്റെ ശിഷ്യന്മാരും വളരെ
പുരുഷാരവും യെറിഹോയിൽനി
ന്ന പുറപ്പെടുമ്പോൾ, തിമായുടെ
മകനായ ബാർതിമായി എന്ന
ഒരു കുരുടൻ വഴിയരികെ ഭിക്ഷ
യാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടാ
യിരുന്നു.
൪൭ ഇവൻ നസറായക്കാരനാ
യ യേശുവാകുന്നു എന്ന അവ
ൻ കേട്ടാറെ ദാവീദിന്റെ പുത്ര
നായ യേശുവായുള്ളോവേ, എ
ന്നോട, കരുണ ഉണ്ടാകേണമെ
എന്ന നിലവിളിച്ചുതുടങ്ങി.
൪൮ അവൻ മിണ്ടാതെ ഇരി
പ്പാനായിട്ട പലരും അവനെ വി
ലക്കി: എന്നാലൊ അവൻ, ദാ
വീദിന്റെ പുത്രാ, എന്നോട കരു
ണയുണ്ടാകേണമെന്ന അധിക
മധികമായിട്ട നിലവിളിച്ചു.
൪൯ അപ്പോൾ യേശു നിന്നു,
അവനെ വിളിപ്പാൻ പറഞ്ഞു:
എന്നാറെ അവർ കുരുടനെ വി
ളിച്ചു, അവനോട ധൈൎയ്യമായിരി
ക്ക, എഴുനില്ക്ക, അവൻ നിന്നെ
വിളിക്കുന്നു എന്ന പറഞ്ഞു.
൫൦ അപ്പോൾ അവൻ തന്റെ
വസ്ത്രം ഇട്ടും കളഞ്ഞു, എഴുനീറ്റ,
യേശുവിന്റെ അടുക്കൽ വന്നു.
൫൧ അപ്പോൾ യേശു ഉത്തരമാ
യിട്ട അവനോട, പറഞ്ഞു, ഞാൻ
നിനക്ക എന്ത ചെയ്യെണമെന്ന
നിനക്ക മനസ്സായിരിക്കുന്നു? കു
രുടൻ അവനോട, കൎത്താവേ,
ഇനിക്ക കാഴ്ച ലഭിക്കെണം എന്ന
പറഞ്ഞു.
൫൨ പിന്നെ യേശു അവനോട
നീ പോക: [27] നിന്റെ വിശ്വാ
സം നിന്നെ സൌഖ്യമാക്കി. ഉട
നെ അവൻ കാഴ്ച ലഭിച്ചു, വഴി
യിൽ യേശുവിന്റെ പിന്നാലെ
പോകയും ചെയ്തു.

## ൧൧ അദ്ധ്യായം.

൧ ക്രിസ്തു ഘോഷമായിട്ട യറുശലേമിലേക്ക പോകുന്നത. ൧൨ കായിക്കാത്ത അത്തിവൃക്ഷത്തെ ശപിക്കുന്നത. ൧൫ ദൈവാലയത്തിൽനിന്ന കച്ചവടക്കാരെ പുറത്താക്കുന്നത. ൨൦ വിശ്വാസത്തെയും ക്ഷമയെയും കുറിച്ച ബുദ്ധി ചൊല്ലുന്നത. ൨൭ തന്റെ അധികാരത്തെ കുറിച്ച ചോദിച്ചവരെ മൊഴി മുട്ടിക്കുന്നത.

23. മത്താ. ൨൦: ൨൫, ൨൬. മൎക്കൊ. ൯: ൩൫ ലൂ. ൯: ൪൮. 24 യോഹ. ൧൩: ൧൪. ഫിലി. ൨: ൭. 25. മത്താ. ൨൦: ൨൮. ൧ തിമൊ. ൨: ൬. തീത്തു. ൨: ൧൪. 26. മത്താ. ൨൦: ൨൯. ലൂ. ൧൮: ൩൫. 27. മത്താ. ൯: ൨൨. മൎക്കൊ. ൫: ൩൪.

പിന്നെ [1] അവർ യെറുശലേമി
ന സമീപമുള്ള ഒലിവ മലയുടെ
അരികെ ബെതഫ്ഗായിലേക്കും
ബെതാനിയായിലേക്കും വന്ന
പ്പോൾ, അവൻെറ ശിഷ്യന്മാ
രിൽ രണ്ടു പേരെ അയച്ചു,
൨ അവരോട, നിങ്ങളുടെ നേ
രെ ഇരിക്കുന്ന ഗ്രാമത്തിലേക്ക
പോകുവിൻ: നിങ്ങൾ അതിലേ
ക്ക കടന്ന ഉടനെ, മനുഷ്യരിൽ ഒ
രുത്തനും കയറിയിരുന്നിട്ടില്ലാത്ത
ഒരു കഴുതക്കുട്ടി കെട്ടിയിരിക്കുന്ന
ത നിങ്ങൾ കാണും, അതിനെ
അഴിച്ച, കൊണ്ടുവരുവിൻ.
൩ നിങ്ങൾ എന്തുകൊണ്ട
ഇപ്രകാരം ചെയ്യുന്നു? എന്ന
യാതൊരുത്തൻ നിങ്ങളോട പറ
ഞ്ഞാൽ, കൎത്താവിന അതിനെ
ക്കൊണ്ട ആവശ്യമുണ്ട എന്ന പ
റവിൻ; ഉടനെ അവൻ അതി
നെ ഇവിടേക്ക അയക്കും എന്ന
പറഞ്ഞു.
൪ എന്നാറെ അവർ പോ
യി, കഴുതക്കുട്ടി ഇരുവഴി കൂടി
യൊരു സ്ഥലത്ത വാതുക്കൽ പു
റത്ത കെട്ടിയിരിക്കുന്നത കണ്ടു,
അതിനെ അഴിച്ചു.
൫ അപ്പോൾ അവിടെ നി
ന്നവരിൽ ചിലർ അവരൊട പ
റഞ്ഞു, നിങ്ങൾ കഴുതക്കുട്ടിയെ
അഴിച്ചുകൊണ്ട എന്ത ചെയ്യുന്നു?
൬ എന്നാറെ യേശു കല്പിച്ച
പ്രകാരം തന്നെ അവർ അവ
രോട പറഞ്ഞു: അപ്പോൾ അവർ
അവരെ വിട്ടയച്ചു.
൭ പിന്നെ അവർ കഴുതക്കുട്ടി
യെ യേശുവിൻെറ അടുക്കൽ കൊ
ണ്ടുവന്ന, തങ്ങളുടെ വസ്ത്രങ്ങളെ
അതിൻെറ മേൽ ഇട്ടു; അവൻ
അതിൻെറ മേൽ കയറിയിരുന്നു.
൮ [2] അപ്പോൾ പലരും ത
ങ്ങളുടെ വസ്ത്രങ്ങളെ വഴിയിൽ
വിരിച്ചു; മററ ചിലർ വൃക്ഷങ്ങ
ളിൽനിന്ന കൊമ്പുകളെ വെട്ടി,
വഴിയിൽ വിതറി.
൯ മുമ്പെ പോയവരും പി
ന്നാലെ ചെന്നവരും [3] ഹോശാ
ന; കൎത്താവിൻെറ നാമത്തിൽ വ
രുന്നവൻ അനുഗ്രഹിക്കപ്പെട്ടവ
നാകുന്നു:
൧൦ കൎത്താവിൻെറ നാമത്തിൽ
വരുന്നതായി, നമ്മുടെ പിതാവാ
യ ദാവീദിൻെറ രാജ്യം അനുഗ്ര
ഹിക്കപ്പെട്ടതാകുന്നു [4] അത്യുന്നത
ങ്ങളിൽ ഹോശാന, എന്ന അട്ട
ഹാസിച്ച പറഞ്ഞു.
൧൧ പിന്നെ [5] യേശു യെറു
ശലേമിലേക്കും, ദൈവാലയത്തി
ലേക്കും വന്ന, അവിടെ സകല
വസ്തുക്കളെയും ചുററും നോക്കിയ
തിൻെറ ശേഷം, അന്ന സന്ധ്യ
യാകകൊണ്ടു, അവൻ പന്തിരു
പേരോടും കൂടെ ബെതാനിയാ
യിലേക്ക പുറപ്പെട്ടു പോയി.
൧൨ ¶ [6] പിറെറന്നാൾ അവർ
ബെതാനിയായിൽ നിന്ന പുറ
പ്പെട്ടു വരുമ്പോൾ അവന്ന വി
ശന്നു.
൧൩ അപ്പോൾ [7] അവൻ
ദൂരത്തിൽ ഇലകളുള്ള ഒരു അത്തി

1. മത്താ. ൨൧: ൧. ല്യൂ. ൧൯: ൨൯. യോഹ. ൧൨: ൧൪: 2. മത്താ. ൨൧: ൮. 3. സങ്കീ. ൧൧൮: ൨൬. 4. സങ്കീ. ൧൪൮: ൧. 5. മത്താ. ൨൧: ൧൨. 6. മത്താ. ൨൧: ൧൮ 7. മത്താ. ൨൧: ൧൯.

വൃക്ഷം കണ്ടുകകൊണ്ട, അതിൽ
വല്ലതും കണ്ടു കിട്ടുമായിരിക്കുമെ
ന്ന വെച്ച, അവിടെ ചെന്നു:
അവൻ അതിന്റെ അടുക്കൽ
വന്നപ്പോൾ, ഇലകളല്ലാതെ മ
റെറാന്നും കണ്ടില്ല; എന്തുകൊ
ണ്ടെന്നാൽ അത്തിപ്പഴങ്ങളുടെ
കാലം ആയിട്ടില്ലാഞ്ഞു.
൧൪ അപ്പോൾ യേശു ഉത്ത
രമായിട്ട അതിനോട, ഇനിമേ
ലിൽ എന്നേക്കും ആരും നിങ്കൽ
നിന്ന ഫലം ഭക്ഷിക്കാതെ ഇരി
ക്കട്ടെ എന്ന പറഞ്ഞു. ആയത
അവന്റെ ശിഷ്യന്മാർ കേട്ടു.
൧൫ ¶ [8] പിന്നെ അവർ യെ
റുശലേമിലേക്ക വന്നു: അപ്പോൾ
യേശു ദൈവാലയത്തിലേക്ക ചെ
ന്ന, ദൈവാലയത്തിൽ വില്ക്കു
ന്നവരെയും കൊള്ളുന്നവരെയും
പുറത്താക്കി തുടങ്ങി, നാണിഭക്കാ
രുടെ മേശപ്പലകകളെയും, പ്രാ
വുകളെ വില്ക്കുന്നവരുടെ പീഠ
ങ്ങളെയും മറിച്ചിട്ടു,
൧൬ ഒരുത്തനും ഒരു പാത്രവും
ദൈവാലയത്തിൽ കൂടി കൊണ്ടു
പോകുവാൻ സമ്മതിച്ചതുമില്ല.
൧൭ അത്രയുമല്ല അവൻ ഉപ
ദേശിച്ച, അവരോട, [9] എന്റെ
ഭവനം സകല ജാതികൾക്കുമുള്ള
പ്രാൎത്ഥനാ ഭവനമെന്ന വിളിക്ക
പ്പെടും എന്ന എഴുതിയിരിക്കുന്നി
ല്ലയൊ? എന്നാൽ [10] നിങ്ങൾ
അത കള്ളന്മാരുടെ ഗുഹയാക്കിയി
രിക്കുന്നു എന്ന പറഞ്ഞു.

൧൮ [11] ഉപാദ്ധ്യായന്മാരും പ്ര
ധാനാചാൎയ്യന്മാരും അത കേ
ട്ടിട്ട, അവനെ എങ്ങിനെ കൊ
ല്ലേണ്ടു എന്ന വിചാരിച്ചു: എന്തു
കൊണ്ടെന്നാൽ [12] ജനം എല്ലാം
അവന്റെ ഉപദേശത്തിൽ അ
ത്ഭുതപ്പെട്ടുകകൊണ്ട അവർ അ
വനെ ഭയപ്പെട്ടു.
൧൯ സന്ധ്യയായപ്പോൾ
അവൻ നഗരത്തിൽനിന്ന പുറ
പ്പെട്ടു പോയി.
൨൦ ¶ [13] പിന്നെ പിറെറന്നാൾ
കാലത്ത അവർ കടന്ന പോകു
മ്പോൾ, ആ അത്തിവൃക്ഷം വേരു
കളോടെ ഉണങ്ങിപ്പോയത കണ്ടു.
൨൧ അപ്പോൾ പത്രോസ
ഓൎക്കകൊണ്ട, അവനോട, ഗുരോ,
കണ്ടാലും, നീ ശപിച്ചിട്ടുള്ള അ
ത്തിവൃക്ഷം ഉണങ്ങിപ്പോയി എ
ന്ന പറഞ്ഞു.
൨൨ എന്നാറെ യേശു ഉത്ത
രമായിട്ട അവരോട, നിങ്ങൾക്ക
ദൈവത്തിൽ വിശ്വാസമുണ്ടായി
രിക്കെണം.
൨൩ എന്തുകൊണ്ടെന്നാൽ
[14] ആരെങ്കിലും ഈ മലയോട, നീ
നീങ്ങി സമുദ്രത്തിൽ തള്ളപ്പെടുക
എന്ന പറഞ്ഞ, തന്റെ ഹൃദയ
ത്തിൽ സംശയിക്കാതെ, താൻ
പറയുന്ന കാൎയ്യങ്ങൾ ഉണ്ടാകുമെ
ന്ന വിശ്വസിച്ചാൽ, അവന അ
വൻ പറയുന്നതൊക്കെയും ഉണ്ടാ
കുമെന്ന ഞാൻ സത്യമായിട്ട നി
ങ്ങളോട പറയുന്നു;

8. മത്താ. ൨൧: ൧൨. ല്ലൂ. ൧൯: ൪൫. യോഹ. ൨: ൧൪. 9. ഏശാ. ൫൬: ൭. 10. യറമി. ൭: ൧൧. 11. മത്താ. ൨൧: ൪൫, ൪൬. ല്ലൂ. ൧൯: ൪൭. 12. മത്താ. ൭: ൨൮. മൎക്കൊ. ൧: ൨൨. ല്ലൂ. ൪: ൩൨. 13. മത്താ. ൨൧: ൧൯. 14. മത്താ. ൧൭: ൨൦. ൨൧: ൨൧. ല്ലൂ. ൧൭: ൬.

൨൪ ആയതുകൊണ്ട ഞാൻ നിങ്ങളോട പറയുന്നു, [15] നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ ഏത കാൎയ്യങ്ങളെ യാചിച്ചാലും, അവ ഒക്കെയും നിങ്ങൾ കൈക്കൊള്ളുമെന്ന വിശ്വസിപ്പിൻ, അപ്പോൾ അവ നിങ്ങൾക്ക ഉണ്ടാകും.

൨൫ അത്രയുമല്ല സ്വൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ പിതാവും നിങ്ങളുടെ കുറ്റങ്ങളെ നിങ്ങളോട ക്ഷമിപ്പാനായിട്ട നിങ്ങൾ പ്രാൎത്ഥിച്ചുകൊണ്ട നില്ക്കുമ്പോൾ, ഒരുത്തന്റെ നേരെ നിങ്ങൾക്ക വല്ലതും ഉണ്ടായാൽ, [അത] [16] ക്ഷമിച്ചുകൊൾവിൻ.

൨൬ എന്നാൽ [17] നിങ്ങൾ ക്ഷമിക്കുന്നില്ല എങ്കിൽ, സ്വൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ പിതാവും നിങ്ങളുടെ കുറ്റങ്ങളെ ക്ഷമിക്കയില്ല എന്ന പറഞ്ഞു.

൨൭ ¶ പിന്നെ അവർ പിന്നെയും യെറുശലേമിലേക്ക വരുന്നു: [18] അവൻ ദൈവാലയത്തിൽ നടക്കുമ്പോൾ, പ്രധാനാചാൎയ്യന്മാരും, ഉപാദ്ധ്യായന്മാരും, മൂപ്പന്മാരും അവന്റെ അടുക്കൽ വന്ന,

൨൮ അവനോട നീ എന്ത അധികാരംകൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു? ഈ കാൎയ്യങ്ങളെ ചെയ്യേണ്ടുന്നതിന്ന ആര നിനക്ക ഈ അധികാരം തന്നു എന്ന പറഞ്ഞു.

൨൯ യേശു ഉത്തരമായിട്ട അവരോട, ഞാനും നിങ്ങളോട ഒരു വാക്ക ചോദിക്കും, നിങ്ങൾ എന്നോട ഉത്തരം പറവിൻ, അപ്പോൾ ഞാൻ ഇന്ന അധികാരംകൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളോട പറയും.

൩൦ യോഹന്നാന്റെ ജ്ഞാനസ്നാനം സ്വൎഗ്ഗത്തിൽ നിന്നുണ്ടായൊ മനുഷ്യരിൽ നിന്നുണ്ടായൊ? എന്നോട ഉത്തരം പറവിൻ എന്ന പറഞ്ഞു.

൩൧ അപ്പോൾ അവർ തമ്മിൽ തമ്മിൽ വിചാരിച്ചു, അത സ്വൎഗ്ഗത്തിൽനിന്ന [ഉണ്ടായി] എന്ന നാം പറഞ്ഞാൽ, അവൻ പിന്നെ നിങ്ങൾ എന്തുകൊണ്ട അവനെ വിശ്വസിക്കാഞ്ഞു? എന്ന പറയും.

൩൨ എന്നാൽ അത മനുഷ്യരിൽനിന്ന [ഉണ്ടായി] എന്ന നാം പറഞ്ഞാൽ, [19] യോഹന്നാൻ സത്യമായിട്ട ഒരു ദീൎഘദൎശിയാകുന്നു എന്ന എല്ലാവരും അവനെ വിചാരിച്ചത കൊണ്ട, അവർ ജനത്തെ ഭയപ്പെട്ടു എന്ന പറഞ്ഞു.

൩൩ പിന്നെ അവർ ഉത്തരമായിട്ട യേശുവിനോട, ഞങ്ങൾ അറിയുന്നില്ല എന്ന പറഞ്ഞു. അപ്പോൾ യേശു ഉത്തരമായിട്ട അവരോട, ഞാനും ഇന്ന അധികാരം കൊണ്ട ഈ കാൎയ്യങ്ങളെ ചെയ്യുന്നു എന്ന നിങ്ങളോട പറയുന്നില്ല എന്ന പറഞ്ഞു.

## ൧൨ അദ്ധ്യായം.

൧ മുന്തിരിങ്ങാത്തോട്ടത്തിന്റെ ഉപമ ൧൩ രാജഭോഗം കൊടുക്കുന്നതിന്റെയും. ൧൮ ഉയിൎപ്പിന്റെയും. ൪൨ വിധവയുടെ രണ്ടു കാശിന്റെയും സംഗതികൾ.

15. മത്താ. ൭: ൭. ലൂ. ൧൧: ൯ യോഹ. ൧൪: ൧൩. ൧൬: ൭. ൧൫: ൨൪. യാക്കൊ. ൧: ൫, ൬. 16. മത്താ. ൬: ൧൪. കോലൊ. ൩: ൧൩. 17. മത്താ. ൧൮: ൩൫ 18. മത്താ. ൨൧: ൨൩. ലൂക്കൊ. ൨൦: ൧. 19. മത്താ. ൩: ൫. ൧൪: ൫. മൎക്കൊ. ൬: ൨൦.

൧ പിന്നെ [1] അവൻ ഉപമകളെ
കൊണ്ട അവരോട പറഞ്ഞു തുട
ങ്ങി. ഒരു മനുഷ്യൻ ഒരു മുന്തിരി
ങ്ങാത്തോട്ടം ഉണ്ടാക്കി; ചുററും
വേലികെട്ടി ഒരു ചക്കം കുഴിച്ചിട്ട,
ഒരു ഗോപുരവും പണി ചെയ്തു.
പിന്നെ അത തോട്ടക്കാരെ ഏല്പി
ച്ച, പുറദേശത്തിലേക്ക പോയി.
൨ പിന്നെ ഫലസമയത്തി
ങ്കൽ ആ മുന്തിരിങ്ങാത്തോട്ടത്തി
ന്റെ ഫലങ്ങളിൽനിന്ന തോട്ട
ക്കാരോട വാങ്ങുവാനായിട്ട, അ
വൻ ഒരു ഭൃത്യനെ തോട്ടക്കാരുടെ
അടുക്കൽ പറഞ്ഞയച്ചു.
൩ എന്നാൽ അവർ അവനെ
പിടിച്ച, അടിച്ച, അവനെ വെറു
തെ അയച്ചു.
൪ പിന്നെയും അവൻ മറെറാരു
ഭൃത്യനെ അവരുടെ അടുക്കൽ പറ
ഞ്ഞയച്ചു, അവനെ അവർ കല്ലെ
റിഞ്ഞ, തലയിൽ മുറിവേല്പിച്ചു, അ
വമാനപ്പെട്ടവനാക്കി അയച്ചു.
൫ പിന്നെയും അവൻ മറെറാ
രുത്തനെ പറഞ്ഞയച്ചു; അവനെ
അവർ കൊന്നു, മററ പലരെയും;
അവർ ചിലരെ അടിച്ച, ചില
രെ കൊന്നു.
൬ ഇനി തനിക്ക പ്രിയമുള്ളൊ
രു പുത്രൻ ഉണ്ടാകകൊണ്ട, അ
വർ എന്റെ പുത്രനെ ശങ്കിക്കു
മെന്ന പറഞ്ഞ, അവൻ ഒടുക്ക
ത്ത അവനെയും അവരുടെ അ
ടുക്കൽ പറഞ്ഞയച്ചു.
൭ എന്നാൽ ആ തോട്ടക്കാർ,
ഇവൻ അവകാശിയാകുന്നു, വ
രുവിൻ, അവകാശം നമ്മുടേതാ
കുവാനായിട്ട നാം ഇവനെ കൊ
ല്ലേണം എന്ന തമ്മിൽ തമ്മിൽ
പറഞ്ഞു.
൮ പിന്നെ അവർ അവനെ
പിടിച്ച, കൊന്ന, മുന്തിരിങ്ങാ
ത്തോട്ടത്തിൽനിന്ന പുറത്ത എറി
ഞ്ഞുകളഞ്ഞു.
൯ അതുകൊണ്ട മുന്തിരിങ്ങാ
ത്തോട്ടത്തിന്റെ യജമാനൻ എ
ന്ത ചെയ്യും? അവൻ വന്ന, ആ
തോട്ടക്കാരെ നശിപ്പിച്ച, മുന്തി
രിങ്ങാത്തോട്ടം മററ ആളുകളെ
ഏല്പിക്കും.
൰ വിശേഷിച്ച [2] വീട്ടുപണി
ക്കാർ കൊള്ളരുതെന്ന തള്ളിയ ക
ല്ലു തന്നെ കോണിന്റെ തലക്ക
ല്ലായി തീൎന്നു:
൰൧ ഇത കൎത്താവിനാൽ ഉണ്ടാ
യി, നമ്മുടെ കണ്ണുകൾക്ക ആ
ശ്ചൎയ്യമായിട്ടുള്ളതുമാകുന്നു, എന്നു
ള്ള വേദവാക്യം നിങ്ങൾ വായി
ച്ചിട്ടില്ലയൊ?
൰൨ അപ്പോൾ അവൻ ഈ ഉ
പമയെ തങ്ങളെ കുറിച്ച പറഞ്ഞു
എന്ന അവർ അറികകൊണ്ട, [3]
അവനെ പിടിപ്പാൻ അന്വേഷി
ച്ചു, എങ്കിലും ജനങ്ങളെ ഭയപ്പെ
ട്ടു; അവർ അവനെ വിട്ട പുറ
പ്പെട്ട പോയി.
൰൩ പിന്നെ അവനെ വച
നത്തിൽ അകപ്പെടുത്തേണ്ടുന്ന
തിന്ന, അവർ [4] പറിശന്മാരിലും
ഏറോദ്യക്കാരിലും ചിലരെ അവ
ന്റെ അടുക്കൽ അയച്ചു.
൰൪ ഇവർ വന്നാറെ, അവ
നോട പറഞ്ഞു, ഗുരൊ, നീ മനു

1. മത്താ. ൨൧: ൩൩. ലൂ. ൨൦: ൯. 2. സങ്കീ. ൧൧൮: ൨൨. 3. മത്താ. ൨൧: ൪൫ ൪൬. മൎക്കോ. ൧൧: ൧൮. യോഹ. ൭: ൨൫, ൩൦, ൪൪. 4. മത്താ. ൨൨: ൧൫. ലൂ. ൨൦: ൨൦.

ഷ്യരുടെ മുഖപക്ഷം നോക്കാതെ,
സത്യത്തോടെ ദൈവത്തിന്റെ
വഴി ഉപദേശിക്കുന്നതുകൊണ്ട
നീ സത്യവാനാകുന്നു എന്നും, ആ
രെയും നീ പ്രമാണിക്കുന്നില്ല
എന്നും, ഞങ്ങൾ അറിയുന്നു:
കൈസറിന വരിപ്പണം കൊടു
ക്കുന്നത ന്യായമൊ അല്ലയൊ?
൧൫ ഞങ്ങൾ കൊടുക്കയൊ കൊ
ടുക്കാതെ ഇരിക്കയൊ വേണ്ടു? എ
ന്നാറെ അവൻ അവരുടെ കപ
ടഭക്തിയെ അറികകൊണ്ട, അവ
രോട, നിങ്ങൾ എന്തിന എന്നെ
പരീക്ഷിക്കുന്നു? ഇനിക്ക കാണ്മാ
ണ്ടുന്നതിന, ഒരു പണം കൊ
ണ്ടുവരുവിൻ എന്ന പറഞ്ഞു.
൧൬ അവർ കൊണ്ടുവന്നു, അ
പ്പോൾ അവൻ അവരോട, പറ
ഞ്ഞു, ഒരം സ്വരൂപവും മേലെഴ
ത്തും ആരുടെ ആകുന്നു? അവർ
അവനോട, കൈസറിന്റെ എ
ന്ന പറഞ്ഞു.
൧൭ എന്നാറെ യേശു ഉത്തരമാ
യിട്ട അവരോട, കൈസറിന്നുള്ള
വ കൈസറിന്നും, ദൈവത്തി
ന്നുള്ളവ ദൈവത്തിന്നും കൊടു
ത്തുകൊൾവിൻ, എന്ന പറഞ്ഞു.
അപ്പോൾ അവർ അവങ്കൽ ആ
ശ്ചൎയ്യപ്പെട്ടു.
൧൮ ¶ [5] പിന്നെ ഉയിൎപ്പില്ല
എന്ന പറയുന്ന [6] സാദോക്കായ
ക്കാർ അവന്റെ അടുക്കൽ വന്നു:
൧൯ അവർ അവനോട, ഗു
രോ, [7] ഒരുത്തന്റെ സഹോദരൻ
മക്കളില്ലാതെ ഭാൎയ്യ ഇരിക്കെ മരി
ച്ചാൽ, അവന്റെ സഹോദരൻ
അവന്റെ ഭാൎയ്യയെ പരിഗ്രഹി
ച്ച, തന്റെ സഹോദരന സന്ത
തി ഉണ്ടാക്കെണമെന്ന മോശ ഞ
ങ്ങൾക്ക എഴുതിയിരിക്കുന്നു.
൨൦ എന്നാൽ ഏഴ സഹോദര
ന്മാർ ഉണ്ടായിരുന്നു: മൂത്തവൻ
ഒരു സ്ത്രീയെ വിവാഹം ചെയ്തു,
പിന്നെ സന്തതിയില്ലാതെ മരി
ച്ചുപോയി.
൨൧ രണ്ടാമത്തവനും അവളെ
വിവാഹം ചെയ്തു, അവനും സ
ന്തതിയില്ലാതെ, മരിച്ചുപോയി:
മൂന്നാമത്തവനും അപ്രകാരം ത
ന്നെ ചെയ്തു.
൨൨ അവർ ഏഴപേരും അവ
ളെ വിവാഹം ചെയ്തു. സന്തതി
ശേഷിപ്പിച്ചതുമില്ല: എല്ലാവൎക്കും
പിന്നെ ആ സ്ത്രീയും മരിച്ചു.
൨൩ അതുകൊണ്ട ഉയിൎപ്പിങ്കൽ
അവർ ഉയിൎത്തെഴുനീല്ക്കുമ്പോൾ,
ആ ഏഴപേർ അവളെ ഭാൎയ്യയാ
യി പരിഗ്രഹിച്ചതുകൊണ്ട, അ
വൾ അവരിൽ ഏവന്റെ ഭാൎയ്യ
യാകും? എന്ന ചോദിച്ചു.
൨൪ എന്നാറെ യേശു ഉത്തര
മായിട്ട അവരോട പറഞ്ഞു, നി
ങ്ങൾ വേദവാക്യങ്ങളെ എങ്കിലും,
ദൈവത്തിന്റെ ശക്തിയെ എ
ങ്കിലും, അറിയായ്കകൊണ്ടല്ലയൊ
തെറ്റിപ്പോകുന്നത?
൨൫ മരിച്ചവർ ഉയിൎത്തെഴുനീ
ല്ക്കുമ്പോൾ, അവർ വിവാഹം
ചെയ്യുമാറില്ല, വിവാഹമായി
കൊടുക്കപ്പെടുമാറുമില്ല; [8] അവർ
സ്വൎഗ്ഗത്തിലുള്ള ദൈവദൂതന്മാരെ
പോലെ അത്രെ ആകുന്നത.

5. നടപ്പ. ൨൩: ൮. 6. മത്താ. ൨൨: ൨൩. ലൂ. ൨൦: ൨൭ 7. ൫ മോശ. ൨൫: ൫
8. ൧ കോറി. ൧൫: ൪൨, ൪൯, ൫൨.

൨൬ എന്നാൽ മരിച്ചവർ ഉയിൎത്തെഴുനീല്ക്കുന്നെണ്ട [9] എന്നുള്ള സംഗതിയെ കുറിച്ച, ഞാൻ അബ്രഹാമിൻെറ ദൈവവും, ഇസ്സാക്കിൻെറ ദൈവവും യാക്കോബിൻെറ ദൈവവും ആകുന്നു, എന്ന കാട്ടിൽ ദൈവം മോശയോട പറഞ്ഞപ്രകാരം നിങ്ങൾ മോശയുടെ പുസ്തകത്തിൽ വായിച്ചിട്ടില്ലയൊ ?

൨൭ അവൻ മരിച്ചവരുടെ ദൈവമല്ല, ജീവനുള്ളവരുടെ ദൈവം അത്രെ ആകുന്നത : ആകയാൽ നിങ്ങൾ വളരെ തെറ്റിപ്പോകുന്നു.

൨൮ ¶ [10] വിശേഷിച്ച ഉപാദ്ധ്യായന്മാരിൽ ഒരുത്തൻ അടുക്കൽ വന്ന, അവർ തൎക്കിക്കുന്നത കേട്ട, അവൻ അവരോട, നല്ലവണ്ണം ഉത്തരം പറഞ്ഞു എന്ന അറിഞ്ഞ, അവനോട, എല്ലാററിലും പ്രധാനമായുള്ള കല്പന ഏത ? എന്ന ചോദിച്ചു.

൨൯ എന്നാറെ യേശു അവനോട ഉത്തരമായിട്ട, എല്ലാ കല്പനകളിലും പ്രധാനമായുള്ളത ഇതാകുന്നു, [11] ഇസ്രായേലായുള്ളോവെ, കേൾക്ക ; നമ്മുടെ ദൈവമായ കൎത്താവ ഏക കൎത്താവാകുന്നു:

൩൦ നീ നിൻെറ ദൈവമായ കൎത്താവിനെ നിൻെറ പൂൎണ്ണഹൃദയംകൊണ്ടും, നിൻെറ പൂൎണ്ണ ആത്മാവകൊണ്ടും, നിൻെറ പൂൎണ്ണ മനസ്സകൊണ്ടും, നിൻെറ പൂൎണ്ണ ശക്തികൊണ്ടും സ്നേഹിക്കെണം : ഇത പ്രധാന കല്പന [ആകുന്നു.]

൩൧ രണ്ടാം കല്പന അതിനോട സമമാകുന്നു, [12] നീ നിന്നെപ്പോലെ തന്നെ നിൻെറ അയല്ക്കാരനെ സ്നേഹിക്കെണം എന്നുള്ളതാകുന്നു. ഇവയെക്കാൾ വലുതായിട്ട മറെറാരു കല്പനയില്ല എന്ന പറഞ്ഞു.

൩൨ പിന്നെ ആ ഉപാദ്ധ്യായൻ അവനോട, നല്ലത, ഗുരോ, നീ സത്യം പറഞ്ഞു : അതെന്തുകൊണ്ടെന്നാൽ ഒരു ദൈവം ഉണ്ട, [13] അവൻ ഒഴികെ മറെറാരു ദൈവവുമില്ല.

൩൩ അത്രയുമല്ല അവനെ പൂൎണ്ണ ഹൃദയംകൊണ്ടും, പൂൎണ്ണ ബുദ്ധികൊണ്ടും, പൂൎണ്ണ ആത്മാവകൊണ്ടും, പൂൎണ്ണ ശക്തികൊണ്ടും സ്നേഹിക്കുന്നതും, തന്നെപ്പോലെ തന്നെ അയല്ക്കാരനെ സ്നേഹിക്കുന്നതും, [14] മുഴുവനായ എല്ലാ ഹോമങ്ങളെക്കാളും ബലികളെക്കാളും അധികമാകുന്നു എന്ന പറഞ്ഞു.

൩൪ അവൻ ബുദ്ധിയോടെ ഉത്തരം പറഞ്ഞു എന്ന യേശു കണ്ടാറെ, അവനോട, നീ ദൈവത്തിൻെറ രാജ്യത്തിൽനിന്ന ദൂരമുള്ളവനല്ല എന്ന പറഞ്ഞു. [15] അതിൻെറ ശേഷം ഒരുത്തനും അവനോട ഒന്നും ചോദിപ്പാൻ തുനിഞ്ഞതുമില്ല.

൩൫ ¶ [16] പിന്നെ യേശു ദൈ

9. പുറപ്പാ. ൩: ൬. 10. മത്താ. ൨൨: ൩൫. 11. ൫ മോശ. ൬: ൪ ൫. ൧൦: ൧൨ 12. ലേവി. ൧൯: ൧൮. മത്താ. ൨൨: ൩൯. റോമാ. ൧൩: ൯. ഗലാ. ൫: ൧൪. യാക്കോ. ൨: ൮. 13. ൫ മോശ. ൪: ൩൯. യെശാ. ൪൫: ൬, ൧൪. ൪൬: ൯. 14. ൧ ശമു. ൧൫: ൨൨. ഹോശെ. ൬: ൬. മീഖ. ൬: ൬. ൭: ൮. 15. മത്താ. ൨൨: ൪൬. 16. മത്താ. ൨൨: ൪൧. ൨൦: ൪൧.

വാലയത്തിൽ ഉപദേശിച്ചിരിക്കു
മ്പോൾ, അവൻ ഉത്തരമായിട്ട,
ക്രിസ്തു ദാവീദിന്റെ പുത്രനാകു
ന്നു എന്ന ഉപാദ്ധ്യായന്മാർ എ
ങ്ങിനെ പറയുന്നു?
൩൬ എന്തുകൊണ്ടെന്നാൽ ദാ
വീദ തന്നെ [17] പരിശുദ്ധാത്മാവ
മൂലം പറഞ്ഞിരിക്കുന്നു, [18] കത്താ
വ എന്റെ കത്താവിനോട,
ഞാൻ നിന്റെ ശത്രുക്കളെ നി
ന്റെ പാദപീഠമാക്കുവോളം എ
ന്റെ വലത്ത ഭാഗത്തിൽ ഇരി
ക്ക എന്ന പറഞ്ഞു.
൩൭ ഇതുകൊണ്ട ദാവീദ ത
ന്നെ അവനെ കത്താവ എന്ന
വിളിച്ചിരിക്കുന്നു; പിന്നെ അ
വൻ [എങ്ങിനെ] അവന്റെ പു
ത്രനാകുന്നു? വളരെ പുരുഷാരം
അവനെ കൌതുകമായി കേട്ടു.
൩൮ ¶ [19] പിന്നെ അവൻ ത
ന്റെ ഉപദേശത്തിൽ അവരോട,
നീളമുള്ള വസ്ത്രങ്ങളോട കൂടി നട
പ്പാനും, [20] ചന്തകളിൽ വന്ദനങ്ങ
ളെയും,
൩൯ പള്ളികളിൽ പ്രധാന ആ
സനങ്ങളെയും വിരുന്നുകളിൽ
പ്രധാന സ്ഥലങ്ങളെയും, മോ
ഹിക്കുന്ന [21] ഉപാദ്ധ്യായന്മാരിൽ
നിന്ന സൂക്ഷിച്ചുകൊൾവിൻ:
൪൦ [22] ഇവർ വിധവമാരുടെ വീ
ടുകളെ ഭക്ഷിച്ചുകളകയും, കാഴ്ചെ
ക്ക ദീൎഘമായി പ്രാൎത്ഥിക്കയും ചെ
യ്യുന്നവരാകുന്നു: ഇവൎക്ക അധി
കം ശിക്ഷ കിട്ടും എന്ന പറഞ്ഞു.

൪൧ ¶ [23] പിന്നെ യേശു ശ്രീഭ
ണ്ഡാരത്തിന്റെ നേരെ ഇരുന്നു
കൊണ്ട, ജനങ്ങൾ [24] ശ്രീഭണ്ഡാ
രത്തിൽ ദ്രവ്യമിടുന്ന പ്രകാരം
നോക്കി; ധനവാന്മാരായവർ പ
ലരും വളരെ ഇട്ടു.
൪൨ പിന്നെ ദരിദ്രമുള്ള ഒരു വി
ധവ വന്ന, ഒരു പയിസ്സിന ശ
രിയായ രണ്ട കാശ ഇട്ടു.
൪൩ അപ്പോൾ അവൻ ത
ന്റെ ശിഷ്യന്മാരെ അടുക്കൽ വി
ളിച്ചിട്ട അവരോട, ശ്രീഭണ്ഡാര
ത്തിൽ ഇവരെ എല്ലാവരെക്കാളും
[25] ഈ ദരിദ്രമുള്ള വിധവ അധി
കം ഇട്ടു എന്ന ഞാൻ സത്യമാ
യിട്ട നിങ്ങളോട പറയുന്നു;
൪൪ എന്തുകൊണ്ടെന്നാൽ എ
ല്ലാവരും തങ്ങളുടെ പരിപൂൎണ്ണത
യിൽനിന്ന ഇട്ടു; എന്നാൽ ഇ
വൾ തന്റെ ദരിദ്രതയിൽനിന്ന
തനിക്ക ഉണ്ടായിരുന്നത ഒക്കെ
യും, [26] തന്റെ ഉപജീവനം ഒക്കെ
യും ഇട്ടു എന്ന പറഞ്ഞു.

## ൧൩ അദ്ധ്യായം.

൧ ദൈവാലയത്തിന്റെ നാശം. ൯ എവൻഗേലിയോന വേണ്ടിയുള്ള പീഡകൾ. ൧൪ യെറുശലമിന്റെ വലിയ ആപത്തുകൾ. ൨൪ ന്യായവിസ്താരത്തിന്ന ക്രിസ്തു വരുന്നത. ൩൨ അതിന്റെ സമയം മനുഷ്യൎക്ക നിശ്ചയമില്ലാത്തതിനാൽ എല്ലായ്പോഴും ജാഗരണം വേണം എന്നത.

പിന്നെ [1] അവൻ ദൈവാലയ
ത്തിൽനിന്ന പുറപ്പെട്ട പോകു
മ്പോൾ അവന്റെ ശിഷ്യന്മാരിൽ

17 ൨ ശമു. ൨൩: ൨. 18. സങ്കീ ൧൧൦: ൧. 19. മക്കോ. ൪: ൨. 20. ലൂ. ൧൧: ൪൩. 21. മത്താ. ൨൩: ൧. ലൂ. ൨൦: ൪൬. 22. മത്താ. ൨൩: ൧൪. 23. ലൂ. ൨൧: ൧. 24. ൨ രാജാ. ൧൨: ൯. 25. ൨ കോറി. ൮: ൧൨. 26. ൧ തിമോത. ൨൪: ൬. ൧ യോഹ. ൩: ൧൭.
I. മത്താ. ൨൪: ൧. ലൂ. ൨൧: ൫.

ഒരുത്തൻ അവനോട, ഗുരോ, കണ്ടാലും ഇവ എങ്ങിനെയുള്ള കല്ലുകളും എങ്ങിനെയുള്ള പണികളും എന്ന പറയുന്നു.

൨ എന്നാറെ യേശു ഉത്തരമായിട്ട അവനോട, നീ ഈ മഹത്തായുള്ള പണികളെ കാണുന്നുവൊ? [2]ഇടിക്കപ്പെടാതെ, ഒരു കല്ലിന്മേൽ മറ്റൊരു കല്ലു ശേഷിക്കയില്ല എന്ന പറഞ്ഞു.

൩ പിന്നെ അവൻ ദൈവാലയത്തിന്റെ നേരെ ഒലിവ മലയിന്മേൽ ഇരിക്കുമ്പോൾ, പത്രൊസും യാക്കോബും യോഹന്നാനും അന്ത്രയോസും സ്വകാൎയ്യമായിട്ട അവനോട,

൪ ഈ കാൎയ്യങ്ങൾ എപ്പോൾ ഉണ്ടാകും? എന്നും, ഈ കാൎയ്യങ്ങൾ ഒക്കെയും നിവൃത്തി ആകുമ്പോഴത്തെ അടയാളം എന്തായിരിക്കും? എന്നും [3]ഞങ്ങളോട പറയെണമെന്ന ചോദിച്ചു.

൫ എന്നാറെ യേശു അവരോട ഉത്തരമായിട്ട പറഞ്ഞു തുടങ്ങി, [4]ഒരുത്തനും നിങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട, കരുതിക്കൊൾവിൻ;

൬ എന്തുകൊണ്ടെന്നാൽ പലർ എന്റെ നാമത്തിൽ വന്ന, ഞാൻ ആകുന്നു എന്നും പറഞ്ഞ, പലരെയും വഞ്ചിക്കും.

൭ വിശേഷിച്ച നിങ്ങൾ യുദ്ധങ്ങളെയും യുദ്ധ വൎത്തമാനങ്ങളെയും കുറിച്ച കേൾക്കുമ്പോൾ, ചഞ്ചലപ്പെടരുത; ഇപ്രകാരമുള്ള കാൎയ്യങ്ങൾ ഉണ്ടാകേണ്ടുന്നതാകുന്നു; എങ്കിലും അവസാനം ഉടനെ ആകയില്ല.

൮ അതെന്തുകൊണ്ടെന്നാൽ ജാതിക്ക ജാതിയും, രാജ്യത്തിന രാജ്യവും വിരോധമായി എഴുനീല്ക്കും: അവിടവിടെ ഭൂകമ്പങ്ങളും ഉണ്ടാകും, ക്ഷാമങ്ങളും കലഹങ്ങളും ഉണ്ടാകും; [5]ഇവ വേദനകളുടെ ആരംഭങ്ങൾ [ആകുന്നു.]

൯ എന്നാൽ [6]നിങ്ങൾ നിങ്ങളെ തന്നെ സൂക്ഷിച്ചുകൊൾവിൻ: എന്തുകൊണ്ടെന്നാൽ അവർ നിങ്ങളെ വിസ്താരസംഘങ്ങളിൽ ഏല്പിക്കും; പള്ളികളിൽ നിങ്ങൾ അടിക്കപ്പെട്ട, എന്റെ നിമിത്തമായിട്ട നാടുവാഴികൾക്കും രാജാക്കന്മാൎക്കും സാക്ഷിയായിട്ട അവരുടെ മുമ്പാകെ നിറുത്തപ്പെടും.

൧൦ വിശേഷിച്ച [7]മുമ്പെ ഏവൻഗേലിയോൻ എല്ലാ ദേശങ്ങളിലും പ്രസംഗിക്കപ്പെടേണ്ടുന്നതാകുന്നു.

൧൧ [8]എന്നാൽ അവർ നിങ്ങളെ കൊണ്ടുപോയി, ഏല്പിക്കുമ്പോൾ, നിങ്ങൾ എന്ത പറയെണമെന്ന മുമ്പിൽകൂട്ടി നിരൂപിക്കരുത, മുൻ വിചാരപ്പെടുകയുമരുത: എന്നാലും ആ നാഴികയിൽ നിങ്ങൾക്ക ഏത നല്കപ്പെടുമൊ, അത പറവിൻ: എന്തുകൊണ്ടെന്നാൽ പറയുന്നവർ നിങ്ങളല്ല, [9]പരിശുദ്ധാത്മാവ അത്രെ.

2. ലൂ. ൧൯: ൪൪. 3. മത്താ. ൨൪: ൩. ലൂ. ൨൧: ൭. 4. യറമി: ൨൯: ൮. എഫെ. ൫: ൬. ൨ തെസ്സ. ൨: ൩. 5. മത്താ. ൨൪: ൮. 6. മത്താ. ൧൦: ൧൭, ൧൮. ൨൪: ൯. അറി. ൨: ൧൦. 7. മത്താ. ൨൪: ൧൪. 8. മത്താ. ൧൦: ൧൯. ലൂ. ൧൨: ൧൧. ൨൧: ൧൪. 9. നടപ്പ. ൨: ൪. ൪: ൮, ൩൧.

൧൨ വിശേഷിച്ച [10] സഹോദ
രൻ സഹോദരനെയും, അപ്പൻ
മകനെയും മരണത്തിന ഏല്പി
ക്കും; മക്കളും അമ്മയപ്പന്മാൎക്ക
വിരോധമായിട്ട എഴുനീറ്റ, അ
വരെ കൊല്ലിക്കും.
൧൩ [11] നിങ്ങളും എന്റെ നാമ
ത്തിന്റെ നിമിത്തമായിട്ട എല്ലാ
വരാലും പകെക്കപ്പെട്ടവരാകും;
എന്നാൽ [12] അവസാനത്തോളവും
നിലനില്ക്കുന്നവനൊ, അവൻ
രക്ഷിക്കപ്പെടും.
൧൪ ¶ പിന്നെ [13] ദാനിയേൽ
എന്ന ദീൎഘദൎശിയാൽ പറയപ്പെ
ട്ട [14] നാശത്തിന്റെ മ്ലേച്ശത നില്ക്ക
രുതാത്ത സ്ഥലത്തിൽ നില്ക്കുന്ന
ത നിങ്ങൾ എപ്പോൾ കാണുന്നു
വൊ, (വായിക്കുന്നവൻ ചിന്തി
ച്ചുകൊള്ളട്ടെ,) അപ്പോൾ [15] യെ
ഹൂദിയായിൽ ഉള്ളവർ മലകൾ
ക്ക ഓടിപ്പോകട്ടെ.
൧൫ വീട്ടിന്മേൽ ഇരിക്കുന്ന
വൻ തന്റെ വീട്ടിലേക്ക ഇറങ്ങ
രുത, തന്റെ വീട്ടിൽനിന്ന വല്ല
തും എടുത്തുകൊണ്ടുപോകേണ്ടു
ന്നതിന്ന അതിന്നകത്ത കടക്കയു
മരുത:
൧൬ വയലിൽ ഇരിക്കുന്നവ
നും തന്റെ വസ്ത്രം എടുത്തുകൊ
ണ്ടുപോകുവാനായിട്ട പിന്തിരി
യരുത.
൧൭ അത്രയുമല്ല ആ നാളുക
ളിൽ [16] ഗൎഭിണികൾക്കും, മുല കു
ടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം!
൧൮ പിന്നെ നിങ്ങളുടെ ഓടി
പ്പോക്ക വൎഷകാലത്തിൽ ആകാ
തെ ഇരിപ്പാനായിട്ട പ്രാൎത്ഥി
പ്പിൻ.
൧൯ എന്തുകൊണ്ടെന്നാൽ ദൈ
വം സൃഷ്ടിച്ചിട്ടുള്ള സൃഷ്ടിയുടെ
ആദിമുതൽ ഇതുവരെ ഉണ്ടായി
ട്ടില്ലാത്തതും, ഇനിമേൽ ഉണ്ടാകാ
ത്തതുമായുള്ള [17] ഉപദ്രവം ആ
നാളുകളിൽ ഉണ്ടാകും.
൨൦ വിശേഷിച്ച കൎത്താവ ആ
നാളുകളെ ചുരുക്കമാക്കാതെ ഇരു
ന്നാൽ, ഒരു ജഡമെങ്കിലും രക്ഷ
പെടുകയില്ല: എന്നാലും അവൻ
തെരിഞ്ഞെടുത്തിട്ടുള്ള നിയമിത
ന്മാരുടെ നിമിത്തമായിട്ട അവൻ
ആ നാളുകളെ ചുരുക്കമാക്കിയിരി
ക്കുന്നു.
൨൧ പിന്നെ [18] അക്കാലത്തിൽ
കണ്ടാലും, ഇവിടെ ക്രിസ്തു ഉണ്ട
എന്നും കണ്ടാലും, അവിടെ ഉണ്ട
എന്നും ഒരുത്തൻ നിങ്ങളോട പ
റഞ്ഞാൽ, വിശ്വസിക്കരുത.
൨൨ എന്തുകൊണ്ടെന്നാൽ കള്ള
ക്രിസ്തുക്കളും കള്ള ദീൎഘദൎശിമാരും
ഉണ്ടായി, കഴിയുന്നതായിരുന്നാ
ൽ തെരിഞ്ഞെടുക്കപ്പെട്ടവരെയും
വഞ്ചിപ്പാൻ തക്കവണ്ണം, അട
യാളങ്ങളെയും അത്ഭുതങ്ങളെയും
കാട്ടും.
൨൩ എന്നാൽ [19] നിങ്ങൾ ജാഗ്ര
തയായിരുന്നുകൊൾവിൻ: കണ്ടാ
ലും, ഞാൻ സകല കാൎയ്യങ്ങളെ
യും നിങ്ങളോടമുമ്പുകൂട്ടി പറഞ്ഞു.

---

10. മീഖാ. ൭: ൬. മത്താ. ൧൦: ൨൧. ൨൪: ൧൦. ലൂ. ൨൧: ൧൬. 11. മത്താ. ൨൪: ൯. ലൂ. ൨൧: ൧൭. 12. ദാനി. ൧൨: ൧൨. മത്താ. ൧൦: ൨൨. ൨൪: ൧൩: അറി. ൨: ൧൦. 13. ദാനി. ൯: ൨൭. 14. മത്താ. ൨൪: ൧൫. 15. ലൂ. ൨൧: ൨൧. 16. ലൂ. ൨൧: ൨൩. ൨൩: ൨൯. 17. ദാനി. ൯: ൧൨. ൧൨: ൧. യോവേൽ. ൨: ൨. മത്താ. ൨൪: ൨൧. 18. മത്താ. ൨൪: ൨൩. ലൂ. ൧൭: ൨൩. ൨൧: ൮. 19. ൨ പേത്രോ ൩: ൧൭.

൨൰൪ ¶ [20] പിന്നെ ആ നാളുക
ളിൽ ആ ഉപദ്രവത്തിന്റെ ശേ
ഷം, സൂൎയ്യൻ ഇരുട്ടപ്പെട്ടും, ച
ന്ദ്രൻ തന്റെ പ്രകാശം തരാതെ
യിരിക്കും.

൨൰൫ ആകാശത്തിലെ നക്ഷത്ര
ങ്ങൾ വീഴും, ആകാശത്തിലുള്ള ശ
ക്തികളും ഇളകപ്പെട്ടും.

൨൰൬ [21] അപ്പോൾ മനുഷ്യന്റെ
പുത്രൻ മഹാ ശക്തിയോടും മഹ
ത്വത്തോടും മേഘങ്ങളിൽ വരുന്ന
തിനെ അവർ കാണും.

൨൰൭ വിശേഷിച്ചും അവൻ അ
പ്പോൾ തന്റെ ദൂതന്മാരെ അ
യച്ച ഭൂമിയുടെ അറുത്തിയിൽ
നിന്ന തുടങ്ങി, ആകാശത്തി
ന്റെ അറുത്തിയോളവും, നാലു
വായുക്കളിൽനിന്ന താൻ തെ
രിഞ്ഞെടുത്തിട്ടുള്ളവരെ കൂട്ടിചേ
ൎക്കും.

൨൰൮ ¶ [22] പിന്നെ അത്തിവൃ
ക്ഷത്തിൽനിന്ന ഒരു ഉപമ പഠി
ച്ചുകൊൾവിൻ. അതിന്റെ കൊ
മ്പ ഇളതായി, ഇലകളെ വിട്ട
മ്പോൾ തന്നെ വസന്തകാലം
സമീപമായിരിക്കുന്നു എന്ന നി
ങ്ങൾ അറിയുന്നു.

൨൰൯ അപ്രകാരം തന്നെ ഇവ
കാൎയ്യങ്ങൾ ഉണ്ടാകുന്നത നിങ്ങൾ
കാണുമ്പോൾ, അത അടുത്ത, വാ
തുക്കൽ തന്നെ ഇരിക്കുന്നു എന്ന
അറിവിൻ.

൩൰ ഇവ കാൎയ്യങ്ങൾ ഒക്കെയും
ഉണ്ടാകുവോളവും, ഈ സന്തതി
ഒഴിഞ്ഞുപോകയില്ല എന്ന ഞാൻ
സത്യമായിട്ട നിങ്ങളോട പറയു
ന്നു.

൩൰൧ ആകാശവും ഭൂമിയും ഒഴി
ഞ്ഞുപോകും; എങ്കിലും [23] എ
ന്റെ വചനങ്ങൾ ഒഴിഞ്ഞുപോ
കയില്ല.

൩൰൨ ¶ എന്നാൽ ആ നാളിനെ
യും നാഴികയെയും കുറിച്ച പിതാ
വല്ലാതെ ഒരുത്തനും അറിയുന്നി
ല്ല, സ്വൎഗ്ഗത്തിലുള്ള ദൂതന്മാരാക
ട്ടെ, പുത്രനാകട്ടെ അറിയുന്നില്ല.

൩൰൩ ആ കാലം എപ്പോൾ ആ
കുന്നു എന്ന നിങ്ങൾ അറിയാ
യ്ക്കകൊണ്ട, [24]നിങ്ങൾ സൂക്ഷിച്ച;
ഉണൎന്നിരുന്ന, പ്രാൎത്ഥിച്ചുകൊൾ
വിൻ.

൩൰൪ [25] [മനുഷ്യന്റെ പുത്രൻ]
ദൂരദേശത്തിലേക്ക യാത്രപോകു
ന്ന ഒരു മനുഷ്യൻ, തന്റെ വീട
വിട്ട, തന്റെ ശുശ്രൂഷക്കാൎക്ക അ
ധികാരവും അവനവന്ന ഓരോ
വേലയും കൊടുത്ത, ഉണൎന്നുകൊ
ൾവാനായിട്ട വാതിൽ കാവല്ക്കാ
രനോടും കല്പിച്ചത പോലെ ആ
കുന്നു.

൩൰൫ ആകയാൽ വീട്ടെജമാ
നൻ എപ്പോൾ വരുന്നു, വൈ
കുന്നേരത്തൊ, പാതിരാത്രിയി
ലൊ പൂവൻ കോഴി കൂകുന്ന നേ
രത്തൊ രാവിലെയൊ, എന്ന നി
ങ്ങൾ അറിയായ്ക്കകൊണ്ട,

20. ദാനി. ൭: ൧൦. സെഫ. ൧: ൧൫ മത്താ. ൨൪: ൨൯ ലൂ. ൨൧: ൨൫. 21. ദാനി. ൭: ൧൩, ൧൪. മത്താ. ൧൬: ൨൭. ൨൪: ൩൦ മൎക്കാ. ൧൪: ൬൨ നടപ്പ. ൧: ൧൧. ൧ തെസ്സ. ൪: ൧൬. ൨ തെസ്സ. ൧: ൭, ൧൦. അറി. ൧: ൭. 22. മത്താ. ൨൪: ൩൨. ലൂ. ൨൧: ൨൯. 23. യെശാ. ൪൦: ൮. 24. മത്താ. ൨൪: ൪൨. ൨൫: ൧൩. ലൂ. ൧൨: ൪൦. ൨൧: ൩൪. റോമ. ൧൩: ൧൧. ൧ തെസ്സ. ൫: ൬. 25. മത്താ. ൨൪: ൪൫. ൨൫: ൧൪.

൩൬ അവൻ പെട്ടന്ന വന്ന,
നിങ്ങളെ ഉറങ്ങുന്നവരായി ക
ണ്ടെത്താതെ ഇരിപ്പാനായിട്ട,[26] ഉ
ണൎന്നുകൊൾവിൻ.

൩൭ ഉണൎന്നുകൊൾവിൻ എന്ന
ഞാൻ നിങ്ങളോട പറയുന്നത
ഞാൻ എല്ലാവരോടും പറയുന്നു

## ൧൪ അദ്ധ്യായം.

൧ ക്രിസ്തുവിന വിരോധമായുള്ള യോഗകെട്ട്
൩ ഒരു സ്ത്രീ അവന്റെ തലമേൽ തൈലം
പകരുന്നത. ൧൦ യെഹൂദാ യേശുവിനെ
വില്ക്കുന്നത. ൨൨ കൎത്താവിന്റെ അത്താഴം
നിയമിക്കപ്പെടുന്നത. ൩൨ തോട്ടത്തിൽ
വെച്ച ക്രിസ്തുവിന്റെ മനോവേദന. ൪൩
യെഹൂദാ അവനെ ഒററികൊടുക്കുന്നതും.
൬൬ പത്രോസ തള്ളിപ്പറയുന്നതും.

[1] രണ്ടു നാൾക്ക പിമ്പ പെസ
ഹായുടെയും പുളിപ്പില്ലാത്ത അ
പ്പങ്ങളുടെയും പെരുനാളായിരു
ന്നു; അപ്പോൾ പ്രധാനാചാൎയ്യ
ന്മാരും ഉപാദ്ധ്യായന്മാരും അവ
നെ എങ്ങിനെ ഉപായം കൊണ്ട
പിടിച്ച, കൊല്ലേണ്ടു എന്ന അ
ന്വേഷിച്ചു.

൨ എന്നാൽ ജനങ്ങളിൽ കലഹം
ഉണ്ടാകാതെ ഇരിപ്പാൻ പെരു
നാളിൽ വേണ്ടാ എന്ന അവർ
പറഞ്ഞു.

൩ [2] പിന്നെ അവൻ ബെതാ
നിയായിൽ കുഷ്ഠരോഗിയായ ശി
മോന്റെ വീട്ടിൽ ഭക്ഷണത്തി
നിരിക്കുമ്പോൾ നരദ എന്ന വി
ലയേറിയ പരിമളതൈലമുള്ള ഒ
രു വെള്ളക്കൽഭരണിയും കൊണ്ട
ഒരു സ്ത്രീ വന്ന ഭരണി പൊട്ടി
ച്ച അവന്റെ തലയിന്മേൽ ഒഴി
ച്ചു.

൪ അപ്പോൾ ചിലർ തങ്ങളുടെ
ഉള്ളിൽ നീരസപ്പെട്ട, തൈലത്തി
ന്റെ ഈ ചേതം എന്തിനായിട്ട
ഉണ്ടായി.

൫ അത മുന്നൂറ പണത്തിൽ
അധികം വിലെക്ക വില്ക്കപ്പെട്ട,
ദരിദ്രന്മാൎക്ക കൊടുക്കപ്പെടാമായി
രുന്നുവല്ലൊ എന്ന പറഞ്ഞു. അ
വർ അവളുടെ നേരെ പിറുപിറു
ത്തു.

൬ എന്നാറെ യേശു പറഞ്ഞു,
ഇവളെ വിടുവിൻ: നിങ്ങൾ എ
ന്തിന ഇവൾക്ക വരുത്തമുണ്ടാ
ക്കുന്നു? ഇവൾ ഒരു നല്ല ക്രിയ
എന്നിൽ പ്രവൃത്തിച്ചു.

൭ എന്തുകൊണ്ടെന്നാൽ [3] നിങ്ങ
ൾക്ക ദരിദ്രക്കാർ എല്ലായ്പോഴും നി
ങ്ങളോട കൂടെ ഉണ്ട. മനസ്സുള്ള
പ്പോൾ അവൎക്ക നന്മ ചെയ്വാൻ
നിങ്ങൾക്ക കഴിയും: എന്നാൽ
ഞാൻ എല്ലായ്പോഴും നിങ്ങളോട
കൂടെ ഇരിക്കുന്നില്ല.

൮ ഇവൾ തന്നാൽ കഴിയുന്ന
ത ചെയ്തു, ഇവൾ എന്റെ ശരീര
ത്തെ ശവക്കല്ലറയിലുള്ള അടക്ക
ത്തിന്നായിട്ട സുഗന്ധവൎഗ്ഗം പൂ
ശുവാൻ മുമ്പിൽ കൂട്ടി വന്നു.

൯ ഈ ഏവൻഗെലിയോൻ
ഭൂലോകത്തിൽ ഒക്കെയും എവിടെ
എങ്കിലും പ്രസംഗിക്കപ്പെട്ടുമൊ,
അവിടെ ഇവളുടെ ഓൎമ്മെക്കായി
ട്ട ഇവൾ ചെയ്തതും ചൊല്ലപ്പെ

26. മത്താ. ൨൪: ൪൨, ൪൪.

1. മത്താ. ൨൬: ൨. ലൂ. ൨൨: ൧. യോഹ. ൧൧: ൫൫. ൧൩: ൧. 2. മത്താ. ൨൬: ൬. ലൂ. ൭: ൩൭. യോഹ. ൧൨: ൧, ൩. 3 ൫ മോശ. ൧൫: ൧൧.

ടുമെന്ന, ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൧൦ ¶ [4] പിന്നെ പന്തിരുപേരിൽ ഒരുത്തനായ യെഹൂദാ ഇസ്കറിയോത്ത, പ്രധാനാചാൎയ്യന്മാൎക്ക അവനെ ഒററികൊടുപ്പാനായിട്ട, അവരുടെ അടുക്കൽ ചെന്നു.

൧൧ അവർ അത കേട്ടാറെ, സന്തോഷപ്പെട്ട, അവന ദ്രവ്യം കൊടുക്കാമെന്ന വാഗ്ദത്തം ചെയ്തു. പിന്നെ അവൻ അവനെ ഒററികൊടുക്കുന്നതിന നല്ല സമയം അന്വേഷിച്ചു.

൧൨ ¶ [5] പിന്നെ പുളിപ്പില്ലാത്ത അപ്പങ്ങളുടെ ഒന്നാം ദിവസത്തിൽ പെസഹാ ബലിയായിട്ട കൊല്ലപ്പെടുമ്പോൾ, അവന്റെ ശിഷ്യന്മാർ അവനോട പറഞ്ഞു, നീ പെസഹാ ഭക്ഷിപ്പാനായിട്ട ഞങ്ങൾ എവിടെ പോയി ഒരുക്കെണമെന്ന, നിനക്ക മനസ്സായിരിക്കുന്നു?

൧൩ അപ്പോൾ അവൻ തന്റെ ശിഷ്യന്മാരിൽ രണ്ട പേരെ അയച്ചു, അവരോട, നിങ്ങൾ നഗരത്തിലേക്ക പോകുവിൻ, അവിടെ ഒരു കുടം വെള്ളം ചുമക്കുന്ന ഒരു മനുഷ്യൻ നിങ്ങളെ എതിരേല്ക്കും; അവന്റെ പിന്നാലെ പോകുവിൻ.

൧൪ വിശേഷിച്ച അവൻ എവിടെ എങ്കിലും അകത്ത ചെന്നാൽ, നിങ്ങൾ ആ വീട്ടിന്റെ യജമാനനോട, ഞാൻ എന്റെ ശിഷ്യന്മാരോട കൂടി പെസഹാ ഭക്ഷിപ്പാനുള്ള വിരുന്നുമുറി എവിടെയാകുന്നു? എന്ന ഗുരു പറയുന്നു എന്ന പറവിൻ.

൧൫ പിന്നെ അവൻ അലങ്കരിക്കപ്പെട്ടതും ചട്ടപ്പെട്ടതുമായുള്ള ഒരു വലിയ മാളികമുറി നിങ്ങൾക്ക കാണിക്കും: അവിടെ നമുക്ക ഒരുക്കിക്കൊൾവിൻ എന്ന പറഞ്ഞു.

൧൬ അപ്പോൾ അവന്റെ ശിഷ്യന്മാർ പുറപ്പെട്ട, നഗരത്തിൽ വന്ന അവൻ തങ്ങളോട പറഞ്ഞപ്രകാരം തന്നെ കണ്ടെത്തി; പെസഹാ ഒരുക്കുകയും ചെയ്തു.

൧൭ ¶ [6] പിന്നെ വൈകുന്നേരമായപ്പോൾ അവൻ പന്തിരുപേരോട കൂടെ അവിടെ വരുന്നു.

൧൮ അവർ ഇരുന്ന ഭക്ഷിക്കുമ്പോൾ, യേശു എന്നോട കൂടെ ഭക്ഷിക്കുന്ന നിങ്ങളിൽ ഒരുത്തൻ എന്നെ ഒററികൊടുക്കും, എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു എന്ന പറഞ്ഞു.

൧൯ അപ്പോൾ അവർ ദുഃഖപ്പെട്ട, ഓരോരുത്തനായിട്ട അവനോട, ഞാനൊ? എന്നും മറെറാരുത്തൻ ഞാനൊ? എന്നും ചോദിച്ചുതുടങ്ങി.

൨൦ എന്നാറെ അവൻ ഉത്തരമായിട്ട അവരോട, പന്തിരുവരിൽ ഒരുത്തൻ എന്നോട കൂടെ താലത്തിൽ കൈ മുക്കുന്നവൻ തന്നെ ആകുന്നു.

൨൧ [7] മനുഷ്യന്റെ പുത്രൻ, തന്നെ കുറിച്ച എഴുതിയിരിക്കുന്ന പ്രകാരം പോകുന്നു സത്യം; എ

4. മത്താ. ൨൬: ൧൪. ലൂ. ൨൨: ൩, ൪. 5. മത്താ. ൨൬: ൧൭. ലൂ. ൨൨: ൭.
6. മത്താ. ൨൬: ൨൦. 7. മത്താ. ൨൬: ൨൪. ലൂ. ൨൨: ൨൨.

ന്നാൽ മനുഷ്യന്റെ പുത്രൻ ആ
രാൽ ഒററികൊടുക്കപ്പെടുന്നുവൊ,
ആ മനുഷ്യന ഹാ കഷ്ടം! ആ
മനുഷ്യൻ ജനിക്കാതെ ഇരുന്നാ
ൽ, അവന നന്നായിരുന്നു എ
ന്ന പറഞ്ഞു.
൨൨ ¶ [8] വിശേഷിച്ചും അവർ
ഭക്ഷിക്കുമ്പോൾ യേശു അപ്പം
എടുത്ത, വാഴ്ത്തി [അതിനെ] മുറി
ച്ചു, അവൎക്ക കൊടുത്ത, നിങ്ങൾ
വാങ്ങി, ഭക്ഷിപ്പിൻ; ഇത എ
ന്റെ ശരീരമാകുന്നു എന്ന പറ
ഞ്ഞു.
൨൩ പിന്നെ അവൻ പാനപാ
ത്രം എടുത്ത, സ്തോത്രം ചെയ്തു,
[അതിനെ] അവൎക്ക കൊടുത്തു:
അവർ എല്ലാവരും അതിൽനിന്ന
കുടിച്ചു.
൨൪ പിന്നെ അവൻ അവരോ
ട ഇത പുതിയ നിയമത്തിന്റെ
എന്റെ രക്തം പലൎക്കും വേണ്ടി
ചൊരിയപ്പെട്ടതാകുന്നു.
൨൫ ദൈവത്തിന്റെ രാജ്യ
ത്തിൽ ഞാൻ മുന്തിരിങ്ങായുടെ ര
സം പുതിയതായിട്ട കുടിക്കുന്ന
ആ ദിവസത്തോളം, അത ഞാൻ
പിന്നെയും കുടിക്കയില്ല എന്ന
ഞാൻ സത്യമായിട്ട നിങ്ങളോട
പറയുന്നു എന്ന പറഞ്ഞു.
൨൬ ¶ [9] പിന്നെ അവർ ഒരു
സങ്കീൎത്തനം പാടിയതിന്റെ ശേ
ഷം ഒലിവ മലെക്ക പുറപ്പെട്ട
പോയി.
൨൭ [10] അപ്പോൾ യേശു അവ
രോട, [11] ഞാൻ എടയനെ അടി
ക്കും, അപ്പോൾ ആടുകൾ ചിന്ന
പ്പെട്ട പോകും എന്ന എഴുതപ്പെ
ട്ടിരിക്കകൊണ്ട, നിങ്ങൾ എല്ലാവ
രും ഈ രാത്രിയിൽ എന്നെ കുറി
ച്ച വിരുദ്ധപ്പെടും.
൨൮ എന്നാൽ [12] ഞാൻ ഉയി
ൎത്തെഴുനീററതിന്റെ ശേഷം, നി
ങ്ങൾക്ക മുമ്പെ ഗലിലെയായിലേ
ക്ക പോകും എന്ന പറഞ്ഞു.
൨൯ [13] എന്നാറെ പത്രൊസ അ
വനോട, എല്ലാവരും വിരുദ്ധപ്പെ
ട്ടാലും ഞാൻ വിരുദ്ധപ്പെടുകയി
ല്ല എന്ന പറഞ്ഞു.
൩൦ അപ്പോൾ യേശു അവ
നോട, ഇന്ന ഈ രാത്രിയിൽ ത
ന്നെ പൂവൻ കോഴി രണ്ട പ്രാ
വശ്യം കൂകുന്നതിന്ന മുമ്പെ, നീ
മൂന്ന പ്രാവശ്യം എന്നെ ഉപേ
ക്ഷിക്കുമെന്ന ഞാൻ സത്യമായിട്ട
നിന്നോട പറയുന്നു എന്ന പ
റഞ്ഞു.
൩൧ എന്നാൽ അവൻ, ഞാൻ
നിന്നോട കൂടെ മരിക്കേണ്ടിയിരു
ന്നാലും, ഒരു പ്രകാരത്തിലും നി
ന്നെ ഉപേക്ഷിക്കയില്ല എന്ന അ
ധികം ഉറപ്പായിട്ട പറഞ്ഞു. അ
വർ എല്ലാവരും അപ്രകാരം ത
ന്നെ പറഞ്ഞു.
൩൨ ¶ [14] പിന്നെ അവർ ഗെ
ത്സെമനെ എന്ന പേരുള്ള സ്ഥ
ലത്തിലേക്ക വന്നു: അപ്പോൾ
അവൻ തന്റെ ശിഷ്യന്മാരോട,
ഞാൻ പ്രാൎത്ഥിക്കുവോളത്തിന്ന,
നിങ്ങൾ ഇവിടെ ഇരുന്നുകൊൾ
വിൻ എന്ന പറഞ്ഞു.

---

8. മത്താ. ൨൬: ൨൬. ലൂ. ൨൨: ൧൯. ൧ കോറി. ൧൧: ൨൩. 9. മത്താ. ൨൬: ൩൦. 10. മത്താ. ൨൬: ൩൧. 11. സെഖ. ൧൩: ൭ 12. മൎക്കോ. ൧൬: ൭. 13. മത്താ. ൨൬: ൩൩, ൩൪. ലൂ. ൨൨: ൩൩, ൩൪. യോഹ. ൧൩: ൩൭, ൩൮. 14. മത്താ. ൨൬: ൩൬. ലൂ. ൨൨: ൩൯. യോഹ. ൧൮: ൧.

൩൩ പിന്നെ അവൻ പത്രൊ
സിനെയും യാക്കോബിനെയും
യോഹന്നാനെയും തന്നോട കൂ
ടെ കൊണ്ടുപോയി, ഏറ്റവും വി
ഷാദപ്പെട്ടു, വളരെ വ്യസനപ്പെട്ടു
തുടങ്ങി.
൩൪ അപ്പോൾ അവൻ അവ
രോട, [15] എന്റെ ആത്മാവ മര
ണം വരെ മഹാ ദുഃഖപ്പെട്ടിരി
ക്കുന്നു: നിങ്ങൾ ഇവിടെ പാ
ൎത്ത, ഉണൎന്നുകൊൾവിൻ എന്ന
പറഞ്ഞു.
൩൫ പിന്നെ അവൻ കുറെ ദൂ
രം പോയിട്ടു, നിലത്ത വീണ, ക
ഴിയുന്നതായിരുന്നാൽ, ആ സമ
യം തന്നെ നീങ്ങിപ്പോകെണമെ
ന്ന പ്രാൎത്ഥിച്ചു.
൩൬ [16] അബ്ബാ, പിതാവെ, നി
ന്നാൽ എല്ലാ കാൎയ്യങ്ങളും കഴിയു
ന്നതാകുന്നു; ഈ പാനപാത്രം
എന്നിൽനിന്ന നീക്കിക്കൊള്ളെ
ണമെ: [17] എങ്കിലും ഞാൻ ഇ
ച്ശിക്കുന്നതല്ല, നീ ഇച്ശിക്കുന്നത
തന്നെ ആകട്ടെ എന്ന പറ
ഞ്ഞു.
൩൭ പിന്നെ അവൻ വന്ന,
അവർ ഉറങ്ങുന്നത കണ്ട, പ
ത്രൊസിനോട, ശിമോനെ, നീ
ഉറങ്ങുന്നുവൊ? നിനക്ക ഒരു മ
ണിനേരം ഉണൎന്നുകൊൾവാൻ
കഴിഞ്ഞില്ലയൊ?
൩൮ നിങ്ങൾ പരീക്ഷയിലെ
ക്ക അകപ്പെടാതെ ഇരിപ്പാനാ
യിട്ടു ഉണൎന്നുകൊണ്ട പ്രാൎത്ഥി
പ്പിൻ; [18] ആത്മാവ മനസ്സുള്ളത
തന്നെ എങ്കിലും ജഡം ക്ഷീണ
മുള്ളതാകുന്നു എന്ന പറഞ്ഞു.
൩൯ അവൻ പിന്നെയും പോ
യി, ആ വചനം തന്നെ പറ
ഞ്ഞ, പ്രാൎത്ഥിച്ചു.
൪൦ പിന്നെ അവൻ തിരിച്ചു
വന്നപ്പോൾ, അവരുടെ കണ്ണു
കൾ നിദ്രാഭാരമുള്ളവയായിരുന്ന
തുകൊണ്ട, അവർ പിന്നെയും ഉ
റങ്ങുന്നത കണ്ടു; അവർ അവ
നോട എന്ത ഉത്തരമായിട്ടു പറ
യെണമെന്ന അറിഞ്ഞതുമില്ല.
൪൧ പിന്നെ അവൻ മൂന്നാം
പ്രാവശ്യം വന്ന, അവരോട, നി
ങ്ങൾ ഇനി ഉറങ്ങി, ആശ്വാസ
പ്പെടുവിൻ: മതി; [19] സമയം വ
ന്നിരിക്കുന്നു കണ്ടാലും മനുഷ്യ
ന്റെ പുത്രൻ പാപികളുടെ കൈ
കളിൽ ഏല്പിക്കപ്പെടുന്നു.
൪൨ [20] എഴുനീല്പിൻ, നാം പോ
ക കണ്ടാലും എന്നെ ഒറ്റികൊടു
ക്കുന്നവൻ സമീപിച്ചിരിക്കുന്നു
എന്ന പറഞ്ഞു.
൪൩ ¶ [21] പിന്നെ ഉടനെ അ
വൻ സംസാരിച്ചുകൊണ്ടിരിക്കു
മ്പോൾ തന്നെ, പന്തിരുപേരിൽ
ഒരുത്തനായ യെഹൂദായും, അവ
നോട കൂടെ പ്രധാനാചാൎയ്യന്മാ
രിൽനിന്നും ഉപാദ്ധ്യായന്മാരിൽ
നിന്നും മൂപ്പന്മാരിൽനിന്നും വാളു
കളോടും വടികളോടും കൂടെ ബഹു
പുരുഷാരവും വന്നു.
൪൪ എന്നാൽ അവനെ ഒറ്റി

---

15. യോഹ. ൧൨: ൨൭. 16. രോമ. ൮: ൧൫. ഗലാ. ൪: ൬. എബ്രാ. ൫: ൭
17. യോഹ. ൫: ൩൦. ൬: ൩൮. 18. രോമ. ൭: ൨൩. ഗലാ. ൫: ൧൭. 19. യോഹ.
൧൩: ൧. 20. മത്താ. ൨൬: ൪൬. യോഹ ൧൮: ൧, ൨. 21. മത്താ. ൨൬: ൪൭. ലൂ. ൨൨:
൪൭. യോഹ. ൧൮ ൩.

കൊടുത്തവൻ, ഞാൻ ഏവനെ ചുംബനം ചെയ്യുമൊ, ആയവൻ അവൻ തന്നെയാകുന്നു; അവനെ പിടിച്ചു, സൂക്ഷത്തോടെ കൊണ്ടുപോകുവിൻ എന്ന അവൎക്ക അടയാളമായി പറഞ്ഞിരുന്നു.

൪൫ പിന്നെ അവൻ വന്ന ഉടനെ, അവന്റെ അടുക്കൽ ചെന്ന, റബ്ബി, റബ്ബി, എന്ന പറഞ്ഞു, അവനെ ചുംബനം ചെയ്തു.

൪൬ അപ്പോൾ അവർ അവന്റെ മേൽ തങ്ങളുടെ കൈകളെ വെച്ചു, അവനെ പിടിച്ചു.

൪൭ എന്നാൽ അരികെ നിന്നവരിൽ ഒരുത്തൻ ഒരു വാൾ ഊരി, പ്രധാനാചാൎയ്യന്റെ വേലക്കാരനെ വെട്ടി, അവന്റെ ചെവി മുറിച്ചുകളഞ്ഞു.

൪൮ [22] അപ്പോൾ യേശു ഉത്തരമായിട്ട അവരോട, നിങ്ങൾ ഒരു കള്ളന്റെ നേരെ എന്ന പോലെ വാളുകളോടും വടികളോടും കൂടെ എന്നെ പിടിപ്പാൻ പുറപ്പെട്ട വന്നുവോ?

൪൯ ഞാൻ ദിനംപ്രതിയും നിങ്ങളോട കൂടെ ദൈവാലയത്തിൽ പഠിപ്പിച്ചുകൊണ്ടിരുന്നു, അപ്പോൾ നിങ്ങൾ എന്നെ പിടിച്ചില്ല, എന്നാലും [23] വേദവാക്യങ്ങൾ നിവൃത്തിക്കേണ്ടുന്നതിന്നാകുന്നു എന്ന പറഞ്ഞു.

൫൦ [24] അപ്പോൾ എല്ലാവരും അവനെ വിട്ട, ഓടിപ്പോയി.

൫൧ വിശേഷിച്ച തന്റെ നഗ്ന ശരീരത്തിൽ ഒരു പുതപ്പു കൊണ്ട പുതച്ചിരുന്നവനായ ഒരു യൌവ്വനമുള്ളവൻ അവന്റെ പിന്നാലെ ചെന്നു: യൌവ്വനമുള്ളവരും അവനെ പിടിച്ചു.

൫൨ എന്നാൽ അവൻ പുതപ്പു വിട്ട, നഗ്നനായി അവരിൽനിന്ന ഓടിപ്പോയി.

൫൩ [25] പിന്നെ അവർ യേശുവിനെ പ്രധാനാചാൎയ്യന്റെ അടുക്കൽ കൊണ്ടുപോയി: അവിടെ അവനോട കൂടെ എല്ലാ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ഉപാദ്ധ്യായന്മാരും ഒന്നിച്ച കൂടിയിരുന്നു.

൫൪ എന്നാൽ പത്രൊസ ദൂരവെ അവന്റെ പിന്നാലെ പ്രധാനാചാൎയ്യന്റെ അരമനെക്കകത്തോളവും ചെന്നു: അവൻ സേവകന്മാരോട കൂടെ ഇരുന്ന, തീ കാഞ്ഞുകൊണ്ടിരുന്നു.

൫൫ [26] അപ്പോൾ പ്രധാനാചാൎയ്യന്മാരും വിസ്താരസംഘം ഒക്കെയും യേശുവിനെ കൊല്ലേണ്ടുന്നതിന്ന അവന വിരോധമായി സാക്ഷി അന്വേഷിച്ചു; അവർ കണ്ടെത്തിയതുമില്ല.

൫൬ പലരും അവന വിരോധമായിട്ട കള്ളസ്സാക്ഷി പറഞ്ഞിട്ടും ആ സാക്ഷികൾ ചേൎന്നില്ല.

൫൭ പിന്നെ ചിലർ എഴുനീറ്റ അവന വിരോധമായിട്ട കള്ളസ്സാക്ഷി ബോധിപ്പിച്ചു,

൫൮ ഇവൻ [27] ഞാൻ കൈവേ

22. മത്താ. ൨൬: ൪൭. ലൂ. ൨൨: ൫൨. 23 സങ്കി. ൨൨: ൬ യശാ. ൫൩: ൭. ലൂ. ൨൨: ൩൭. ൨൪: ൪൪. 24. മൎക്കൊ. ൧൪: ൨൭. സങ്കി. ൮൮: ൮. 25 മത്താ. ൨൬: ൫൭. ലൂ. ൨൨: ൫൪. യോഹ. ൧൮: ൧൩. 26. മത്താ. ൨൬: ൫൯. 27. മൎക്കൊ ൧൫: ൨൯. യോഹ. ൨: ൧൯.

ലയായുള്ള ഈ ദൈവാലയം
പൊളിച്ചു കളഞ്ഞ, പിന്നെ മൂന്ന
ദിവസത്തിനകം കൈവേല കൂ
ടാതെ മറെറാന്ന പണിചെയ്യും
എന്ന പറഞ്ഞത ഞങ്ങൾ കേട്ടു
എന്ന പറഞ്ഞു.

൫൯ ഇപ്രകാരം തന്നെ അവ
രുടെ സാക്ഷി ചേരാതെ ഇരുന്നു,

൬൦ [28] അപ്പോൾ പ്രധാനാചാ
ൎയ്യൻ നടുവിൽ എഴുനീററ, നിന്ന,
യേശുവിനോട, നീ ഒന്നും ഉത്ത
രം പറയുന്നില്ലയൊ? ഇവർ നി
ന്റെ നേരെ സാക്ഷിപ്പെടുത്തു
ന്നത എന്ത? എന്ന ചോദിച്ചു.

൬൧ എന്നാറെ [29] അവൻ മി
ണ്ടാതെ ഇരുന്നു, ഒന്നും ഉത്തരം
പറഞ്ഞതുമില്ല. [30] പ്രധാനാചാ
ൎയ്യൻ പിന്നെയും അവനോട
ചോദിച്ചു, അവനോട നീ സ്തോ
ത്രം ചെയ്യപ്പെട്ടവന്റെ പുത്രനാ
യ ക്രിസ്തുവാകുന്നുവൊ എന്ന പ
റഞ്ഞു.

൬൨ എന്നാറെ യേശു, ഞാൻ
തന്നെ ആകുന്നു: അത്രയുമല്ല
[31] മനുഷ്യന്റെ പുത്രൻ വല്ലഭത്വ
ത്തിന്റെ വലത്തു ഭാഗത്തിരിക്കു
ന്നതിനെയും ആകാശത്തിലെ
മേഘങ്ങളിൽ വരുന്നതിനെയും
നിങ്ങൾ കാണും എന്ന പറ
ഞ്ഞു.

൬൩ അപ്പോൾ പ്രധാനാചാ
ൎയ്യൻ തന്റെ കുപ്പായങ്ങളെ കീ
റി കൊണ്ട പറഞ്ഞു, ഇനി നമു
ക്ക സാക്ഷികളെ കൊണ്ട എന്ത
ആവശ്യം?

൬൪ നിങ്ങൾ ഈ ദൈവദൂഷ
ണം കേട്ടുവല്ലൊ; നിങ്ങൾക്ക എ
ന്ത തോന്നുന്നു? എന്ന പറഞ്ഞു.
അവർ എല്ലാവരും അവൻ മര
ണശിക്ഷെക്കു യോഗ്യനാകുന്നു
എന്ന കുററം വിധിച്ചു.

൬൫ അപ്പോൾ ചിലർ അവ
ന്റെ മേൽ തുപ്പി, അവന്റെ മു
ഖത്തെ മൂടി, അവനെ കൈകൊ
ണ്ടടിച്ചു, അവനോട ജ്ഞാനദൃ
ഷ്ടികൊണ്ട പറക, എന്ന പറ
ഞ്ഞുതുടങ്ങി; അത്രയുമല്ല സേ
വകന്മാർ അവനെ ഉള്ളം കൈ
കൾകൊണ്ട അടിച്ചു.

൬൬ ¶ [32] എന്നാൽ പത്രൊ
സ അരമനയിൽ താഴെ ഇരി
ക്കുമ്പോൾ, പ്രധാനാചാൎയ്യന്റെ
വേലക്കാരത്തികളിൽ ഒരുത്തി വ
രുന്നു.

൬൭ അവൾ തീ കാഞ്ഞുകൊ
ണ്ടിരിക്കുന്ന പത്രൊസിനെ ക
ണ്ടാറെ, അവനെ സൂക്ഷിച്ചു
നോക്കി, നീയും നസറായക്കാര
നായ യേശുവിനോട കൂടെ ആ
യിരുന്നു എന്ന പറഞ്ഞു.

൬൮ എന്നാറെ അവൻ, ഞാൻ
അറിയുന്നില്ല, നീ പറയുന്നതും
ഞാൻ തിരിച്ചറിയുന്നില്ല, എന്ന
മറുത്ത പറഞ്ഞു. പിന്നെ അവൻ
പുറത്ത പൂമുഖത്തിലേക്ക പുറ
പ്പെട്ട പോയി അപ്പോൾ പൂവൻ
കോഴി കൂകി.

൬൯ [33] പിന്നെ ആ വേല
ക്കാരത്തി അവനെ പിന്നെയും
കണ്ട അടുക്കൽ നില്ക്കുന്നവരോട

28. മത്താ. ൨൬: ൬൨. 29. എശാ. ൫൩: ൭. 30. മത്താ. ൨൬: ൬൩. 31. മത്താ. ൨൪: ൩൦. ൨൬: ൬൪. ലൂ. ൨൨: ൬൯. 32. മത്താ. ൨൬: ൫൮. ൬൯. ലൂ. ൨൨: ൫൫. യോഹ. ൧൮: ൧൬. 33. മത്താ. ൨൬: ൭൧. ലൂ. ൨൨: ൫൮. യോഹ. ൧൮: ൨൫.

ഈവൻ അവരിൽ ഉള്ളവനാകു
ന്നു എന്ന പറഞ്ഞു തുടങ്ങി.
൭൦ അവൻ പിന്നെയും മറുത്ത
പറഞ്ഞു [34] പിന്നെ കുറെ നേരം
കഴിഞ്ഞശേഷം അരികെ നിന്ന
വർ പിന്നെയും പത്രോസിനോ
ട, നീ അവരിൽ ഉള്ളവനാകുന്ന
സത്യം; നീ ഗലീലെയക്കാരൻ
ആകുന്നുവല്ലൊ, നിന്റെ വാക്കും
അതിനോട ഒത്തിരിക്കുന്നു എന്ന
പറഞ്ഞു.
൭൧ എന്നാൽ അവൻ നിങ്ങൾ
പറയുന്ന ഈ മനുഷ്യനെ ഞാൻ
അറിയുന്നില്ലെന്ന പറഞ്ഞ, ശ
പിക്കയും ആണയിടുകയും ചെ
യ്യ തുടങ്ങി.
൭൨ [35] അപ്പോൾ പൂവൻകോഴി
രണ്ടാം പ്രാവശ്യം കൂടി. എന്നാ
റെ പത്രോസ പൂവൻകോഴി
രണ്ട പ്രാവശ്യം കൂകുന്നതിന
മുമ്പെ നീ മൂന്ന പ്രാവശ്യം എ
ന്നെ മറുത്ത പറയും എന്ന യേ
ശു തന്നോട പറഞ്ഞ വചനം
ഓൎത്തു. പിന്നെ അവൻ അതി
ന്മേൽ നിരൂപിച്ചുകൊണ്ട കര
ഞ്ഞു.

## ൧൫ അദ്ധ്യായം.

൧ യേശു കെട്ടികൊണ്ടുവരപ്പെട്ടകയും പീലാത്തോസിന്റെ മുമ്പാകെ കുററം ചുമത്തപ്പെട്ടകയും. ൧൫ കുരിശിൽ തറെക്കപ്പെട്ടുവാൻ ഏല്പിക്കപ്പെട്ടകയും. ൧൭ പരിഹസിച്ച അവമാനിക്കപ്പെട്ടകയും. ൨൭ രണ്ട കള്ളന്മാരുടെ നടുവിൽ തൂക്കപ്പെട്ടകയും. ൩൯ താൻ ദൈവപുത്രൻ എന്ന ശതാധിപനാൽ അനുസരിക്കപ്പെട്ടകയും. ൪൩ ബഹുമാനത്തോടെ ശവം അടക്കപ്പെട്ടകയും ചെയ്യുന്നത.

പിന്നെ [1] ഉടനെ അതികാല
ത്തിൽ പ്രധാനാചാൎയ്യന്മാർ മൂപ്പ
ന്മാരോടും ഉപാദ്ധ്യായന്മാരോടും
എല്ലാ വിസ്താര സംഘത്തോടും
കൂടെ ഒന്നിച്ച ആലോചന ചെ
യ്തിട്ട, യേശുവിനെ കെട്ടി, കൊ
ണ്ടുപോയി, അവനെ പീലാത്തോ
സിനെ ഏല്പിച്ചു.
൨ [2] അപ്പോൾ പീലാത്തോസ
അവനോട, നീ യെഹൂദന്മാരു
ടെ രാജാവാകുന്നുവൊ? എന്ന
ചോദിച്ചു. എന്നാറെ അവൻ ഉ
ത്തരമായിട്ട അവനോട, നീ പറ
യുന്നുവല്ലൊ എന്ന പറഞ്ഞു.
൩ വിശേഷിച്ചും പ്രധാനാചാ
ൎയ്യന്മാർ വളരെ കാൎയ്യങ്ങളെ കുറിച്ച
അവനെ കുററപ്പെടുത്തി: എന്നാ
റെ അവൻ ഒന്നും ഉത്തരം പറ
ഞ്ഞില്ല.
൪ [3] അപ്പോൾ പീലാത്തോസ
പിന്നെയും അവനോട, കണ്ടാ
ലും, ഇവർ എത്ര കാൎയ്യങ്ങളെ നി
ന്റെ നേരെ സാക്ഷിപ്പെടുത്തു
ന്നു, നീ ഒന്നും ഉത്തരം പറയു
ന്നില്ലയൊ? എന്ന ചോദിച്ചു.
൫ [4] എന്നാൽ യേശു പിന്നെ
യും ഒന്നും ഉത്തരം പറഞ്ഞില്ല:
എന്നതുകൊണ്ട പീലാത്തോസ
ആശ്ചൎയ്യപ്പെട്ടു.
൬ ¶ എന്നാൽ അവൻ [5] ആ ഉ
ത്സവത്തിൽ അവർ യാതൊരു കാ

34. മത്താ. ൨൬: ൭൩. ലൂ. ൨൨: ൫൯. യോഹ. ൧൮: ൨൬. നടപ്പ. ൨: ൭. 35. മത്താ. ൨൬: ൭൫.
1. സങ്കീ. ൨: ൨. മത്താ. ൨൭: ൧. ലൂ ൨൨: ൬൬. ൨൩: ൧. യോഹ. ൧൮: ൨൮. നടപ്പ. ൩: ൧൩. ൪: ൨൬. 2. മത്താ. ൨൭: ൧൧. 3. മത്താ. ൨൭: ൧൩. 4. യശാ. ൫൩: ൭. യോഹ ൧൯: ൯. 5. മത്താ. ൨൭: ൧൫. ലൂ. ൨൩: ൧൭. യോഹ. ൧൮: ൩൯.

വൽപ്പെട്ടവനെ ചോദിച്ചുവോ,
അവനെ അവൎക്കായി വിടിക്കു
മാറുണ്ടായിരുന്നു.
൭ അപ്പോൾ കലഹം ഉണ്ടാക്കി,
കലഹത്തിൽ കലപാതകം ചെ
യ്തവരോട കൂടെ കെട്ടപ്പെട്ടവനായ
ബറബ്ബാസ എന്ന പേരുള്ള ഒരു
ത്തൻ ഉണ്ടായിരുന്നു.
൮ വിശേഷിച്ച പുരുഷാരം
നിലവിളിച്ച, അവൻ തങ്ങൾക്ക
എല്ലായ്പോഴും ചെയ്തുവന്ന പ്രകാ
രം [ചെയ്യെണമെന്ന] ചോദിച്ചു
തുടങ്ങി.
൯ എന്നാറെ പീലാത്തോസ
അവരോട ഉത്തരമായിട്ട, പറ
ഞ്ഞു, ഞാൻ നിങ്ങൾക്ക യെഹൂ
ദന്മാരുടെ രാജാവിനെ വിടിക്കെ
ണമെന്ന നിങ്ങൾക്ക മനസ്സു
ണ്ടൊ?
൧൰ എന്തുകൊണ്ടെന്നാൽ പ്ര
ധാനാചാൎയ്യന്മാർ അവനെ അ
സൂയകൊണ്ട ഏല്പിച്ചു എന്ന അ
വൻ അറിഞ്ഞിരുന്നു.
൧൧ എന്നാൽ അവൻ പ്രത്യേ
കം ബറബ്ബാസിനെ തങ്ങൾക്ക
വിടിക്കെണമെന്ന, [6] പ്രധാനാ
ചാൎയ്യന്മാർ പുരുഷാരത്തെ ഉ
ത്സാഹിപ്പിച്ചു.
൧൨ പിന്നെ പീലാത്തോസ ഉ
ത്തരമായിട്ട വീണ്ടും അവരോട
പറഞ്ഞു, എന്നാൽ യെഹൂദന്മാരു
ടെ രാജാവ എന്ന നിങ്ങൾ ചൊ
ല്ലുന്നവനോട ഞാൻ എന്ത ചെ
യ്യെണമെന്ന നിങ്ങൾക്ക മന
സ്സായിരിക്കുന്നു?
൧൩ അവനെ കുരിശിൽ തറെ
ക്കെണം, എന്ന അവർ പിന്നെ
യും നിലവിളിച്ച പറഞ്ഞു.
൧൪ അപ്പോൾ പീലാത്തോസ
അവരോട, എന്തിന, അവൻ എ
ന്ത ദോഷം ചെയ്തു എന്ന പറ
ഞ്ഞു. എന്നാറെ അവർ അവനെ
കുരിശിൽ തറെക്കണമെന്ന അ
ധികമായിട്ട നിലവിളിച്ച പറ
ഞ്ഞു.
൧൫ [7] അപ്പോൾ പീലാത്തോ
സ ജനങ്ങളെ സമ്മതപ്പെടുത്തു
വാൻ മനസ്സുണ്ടായിട്ട, അവൎക്ക
ബറബ്ബാസിനെ വിടീച്ച, യെ
ശുവിനെ ചമ്മട്ടികൊണ്ട അടി
പ്പിച്ചിട്ട, കുരിശിൽ തറെക്കപ്പെടു
ന്നതിന അവനെ ഏല്പിച്ചു.
൧൬ [8] അപ്പോൾ ആയുധക്കാർ
അവനെ അധികാരസ്ഥലമായ
അരമനെക്കകത്ത കൊണ്ടുപോ
യി; ആയുധക്കാരുടെ കൂട്ടമെല്ലാം
കൂടി വിളിച്ചു.
൧൭ പിന്നെ അവർ ഒരു ചുവ
ന്ന കുപ്പായം അവനെ ഉടുപ്പി
ച്ച, മുള്ളുകൾകൊണ്ട ഒരു കിരീടം
മുടഞ്ഞിട്ട അവന്റെ [തലയിൻ
മേൽ] വെച്ച,
൧൮ യെഹൂദന്മാരുടെ രാജാ
വെ വാഴുക, എന്ന അവനെ വ
ന്ദിച്ചു തുടങ്ങി.
൧൯ പിന്നെ അവർ ഒരു കോൽ
കൊണ്ട അവന്റെ തലയിൽ അ
ടിച്ച, അവന്റെ മേൽ തുപ്പി; മു
ട്ടുകുത്തികൊണ്ട, അവനെ വന്ദി
ച്ചു.
൨൰ ഇങ്ങിനെ അവർ അവനെ
പരിഹസിച്ചതിന്റെ ശേഷം,

6. മത്താ. ൨൭: ൨൰. ലൂക്ക. ൨൩: ൧൮. 7. മത്താ. ൨൭: ൨൬. യോഹ. ൧൯: ൧, ൧൬.
8. മത്താ. ൨൭: ൨൭.

അവർ ആ ചുവന്ന കുപ്പായം
അവനിൽനിന്ന നീക്കി, അവ
ന്റെ സ്വന്ത വസ്ത്രങ്ങളെ അവ
നെ ഉടുപ്പിച്ചു, അവനെ കുരി
ശിൽ തറെക്കേണ്ടുന്നതിന അവ
നെ പുറത്തകൊണ്ടുപോയി.
൨൧ വിശേഷിച്ച അലക്ക്സന്ത്ര
യോസിന്റെയും രൂഫോസി
ന്റെയും അപ്പനായി; [9] കുറെനാ
യക്കാരനായുള്ള ശിമോനെന്ന ഒ
രുത്തൻ നാട്ടിൽനിന്ന വന്ന കട
ന്ന പോകുമ്പോൾ, അവൻ അ
വന്റെ കുരിശ ചുമപ്പാനായിട്ട,
അവനെ അവർ ബലാല്ക്കാരം
ചെയ്യുന്നു.
൨൨ [10] പിന്നെ അവർ അവ
നെ തലയോടിടം എന്ന അൎത്ഥ
മുള്ള ഗോൽഗോത്താ എന്ന സ്ഥ
ലത്തിലേക്ക കൊണ്ടുപോയി.
൨൩ [11] മീറ കൂടി കലൎന്ന വീ
ഞ്ഞ അവന കുടിപ്പാൻ കൊടു
ത്തു. എന്നാറെ അവൻ അത വാ
ങ്ങിയില്ല.
൨൪ പിന്നെ അവർ അവനെ
കുരിശിൽ തറെച്ചതിന്റെ ശേ
ഷം, [12] അവർ അവന്റെ വസ്ത്ര
ങ്ങളെ പങ്കിട്ടു, ഓരോരുത്തൻ ഇ
ന്നത എടുക്കേണമെന്ന അവ
യിൽ ചീട്ടിട്ടു.
൨൫ അവർ അവനെ കുരി
ശിൽ തറെച്ചപ്പോൾ, [13] മൂന്നാം
മണിനേരം ആയിരുന്നു.
൨൬ [14] വിശേഷിച്ച ഇവൻ
യെഹൂദന്മാരുടെ രാജാവ, എന്ന
അവന്റെ കുററത്തിന്റെ മേലെ
ഴുത്ത മേലെ എഴുതിയിരുന്നു.
൨൭ [15] അത്രയുമല്ല അവന്റെ
വലത്തഭാഗത്ത ഒരുത്തനും അവ
ന്റെ ഇടത്തഭാഗത്ത ഒരുത്ത
നും, ഇങ്ങിനെ രണ്ട കള്ളന്മാരെ
അവർ അവനോട കൂടെ കുരിശു
കളിൽ തറെച്ചു.
൨൮ അപ്പോൾ, [16] അവൻ അ
തിക്രമക്കാരോട കൂടി എണ്ണപ്പെട്ടു
എന്ന ചൊല്ലുന്ന വേദവാക്യം
നിവൃത്തിയായി.
൨൯ വിശേഷിച്ച [17] അരികെ
കടന്നുപോകുന്നവർ തങ്ങളുടെ
തലകളെ കുലുക്കികൊണ്ടും, [18] ഹാ
ദൈവാലയം ഇടിച്ചു കളഞ്ഞ
മൂന്ന ദിവസങ്ങളിൽ അത പ
ണിചെയ്യുന്നവനേ,
൩൦ നിന്നെത്തന്നെ നീ രക്ഷി
ച്ചു, കുരിശിൽനിന്ന ഇറങ്ങിവാ,
എന്ന പറഞ്ഞുകൊണ്ടും അവ
നെ ദുഷിച്ചു.
൩൧ അപ്രകാരം തന്നെ പ്ര
ധാനാചാൎയ്യന്മാരും ഉപാദ്ധ്യായ
ന്മാരോട കൂടെ തമ്മിൽ തമ്മിൽ,
ഇവൻ മററവരെ രക്ഷിച്ചു; ത
ന്നെത്താൻ രക്ഷിപ്പാൻ കഴിക
യില്ല.
൩൨ നാം കണ്ട വിശ്വസിക്കേ
ണ്ടുന്നതിന, ഇസ്രായേലിന്റെ
രാജാവായ ക്രിസ്തു ഇപ്പോൾ കുരി
ശിൽനിന്ന ഇറങ്ങിവരട്ടെ എന്ന

9. മത്താ. ൨൭: ൩൨. ലൂ. ൨൩: ൨൬ 10. മത്താ. ൨൭: ൩൩. ലൂ. ൨൩: ൩൩ യോഹ. ൧൯: ൧൭. 11 മത്താ. ൨൭: ൩൪. 12. സങ്കീ. ൨൨: ൧൮ ലൂ. ൨൩: ൩൪. യോഹ. ൧൯: ൨൩. 13. മത്താ. ൨൭: ൪൫ ലൂ ൨൩: ൪൪. യോഹ. ൧൯: ൧൪. 14. മത്താ. ൨൭: ൩൭. യോഹ ൧൯: ൧൯. 15. മത്താ. ൨൭: ൩൮. 19. യെശാ. ൫൩: ൧൨. ലൂ. ൨൨: ൩൭ 17. സങ്കീ. ൨൨: ൭. 18. മൎക്കൊ ൧൪: ൫൮. യോഹ. ൨: ൧൯.

പരിഹസിച്ച പറഞ്ഞു. [19] അവ
നോട കൂടെ കുരിശുകളിൽ തറെ
ക്കപ്പെട്ടവരും അവനെ നിന്ദിച്ചു.
൩൰൩ ¶ [20] പിന്നെ ആറാം മ
ണിനേരമായപ്പോൾ, ഒമ്പതാം
മണിനേരത്തോളം നാട്ടിൽ എ
ല്ലാടവും അന്ധകാരം ഉണ്ടായി.
൩൰൪ ഒമ്പതാം മണിനേരത്തിൽ
യേശു [21] എലോയി എലോയി,
ലാമാസബക്താനി? എന്ന ഒരു
മഹാ ശബ്ദത്തോടെ വിളിച്ചു പ
റഞ്ഞു. ആയതിന എന്റെ ദൈ
വമെ, എന്റെ ദൈവമെ നീ എ
ന്തിന എന്നെ കൈവിട്ടു? എന്ന
അൎത്ഥമാകുന്നു.
൩൰൫ അരികെ നിന്നവരിൽ ചി
ലർ അത കേട്ടാറെ, കണ്ടാലും ഇ
വൻ ഏലിയായെ വിളിക്കുന്നു
എന്ന പറഞ്ഞു.
൩൰൬ അപ്പോൾ [22] ഒരുത്തൻ
ക്ഷമിപ്പിൻ, ഏലിയാ അവനെ
ഇറക്കുവാൻ വരുമൊ, എന്ന
നാം കാണ്മൊണമെന്ന പറഞ്ഞ,
ഓടി, ഒരു സ്പൊംഗിനെ കാടി
കൊണ്ട നിറച്ച് ഒരു കോലിൽ
കെട്ടി, [23] അവന കുടിപ്പാൻ കൊ
ടുത്തു.
൩൰൭ [24] പിന്നെ യേശു ഒരു മഹാ
ശബ്ദമിട്ട, പ്രാണനെ വിട്ടു.
൩൰൮ [25] അപ്പോൾ ദൈവാലയ
ത്തിലെ തിരശീല മേലിൽനിന്ന
കീഴോളം രണ്ടായി ചീന്തിപ്പോയി.
൩൰൯ വിശേഷിച്ച [26] അവ
ന്റെ നേരെ അരികെ നിന്നിട്ടു
ള്ള ശതാധിപൻ അവൻ ഇന്ന
പ്രകാരം നിലവിളിച്ചു, പ്രാണ
നെ വിട്ടു എന്ന കണ്ടാറെ, അ
വൻ, ഈ മനുഷ്യൻ ദൈവത്തി
ന്റെ പുത്രനായിരുന്നു സത്യം,
എന്ന പറഞ്ഞു.
൪൰ [27] എന്നാൽ സ്ത്രീകളും [28] ദൂര
ത്തുനിന്ന നോക്കിക്കൊണ്ടിരുന്നു.
൪൰൧ അവരിൽ (അവൻ ഗലി
ലെയായിലിരിക്കുമ്പോൾ [29] അ
വനെ പിന്തുടൎന്ന, അവന ശു
ശ്രൂഷ ചെയ്യു വന്നവരുമായി,)
മഗ്ദലെനെ മറിയയും, ചെറിയ
യാക്കോബിന്റെയും യോസെയു
ടെയും അമ്മയായ മറിയയും, ശാ
ലോമയും, അവനോട കൂടെ യെ
രുശലേമിലേക്ക പോയ മററ അ
നേകം സ്ത്രീകളും ഉണ്ടായിരുന്നു
൪൰൨ ¶ പിന്നെ ശാബത ദി
വസത്തിന തലനാളായുള്ള യ
ത്നദിവസമായിരുന്നതുകൊണ്ട, [30]
വൈകുന്നേരമായപ്പോൾ,
൪൰൩ അറിമതിയായിൽനിന്നുള്ള
വനും, ബഹുമാനമുള്ള മന്ത്രിയും,
[31] ദൈവത്തിന്റെ രാജ്യത്തിനായി
ട്ട താനും കാത്തുകൊണ്ടിരുന്നവ
നുമായ യോസെഫ വന്ന, ധൈ
ൎയ്യത്തോടും കൂടെ പീലാത്തോസി
ന്റെ അടുക്കൽ അകത്ത ചെന്ന,
യേശുവിന്റെ ശരീരം ചോദിച്ചു.
൪൰൪ അവൻ അപ്പൊഴെ മരി
ച്ചുവോ എന്ന പീലാത്തോസ

19. മത്താ. ൨൭: ൪൰൪. ലൂ. ൨൩: ൩൰൯. 20. മത്താ. ൨൭: ൪൰൫. ലൂ. ൨൩: ൪൰൪. 21. സങ്കീ. ൨൨: ൧. മത്താ. ൨൭: ൪൰൬. 22. മത്താ. ൨൭: ൪൰൮. യോഹ. ൧൯: ൨൯. 23. സങ്കീ. ൬൯: ൨൧. 24. മത്താ ൨൭: ൫൰. ലൂ. ൨൩: ൪൰൬. യോഹ ൧൯: ൩൰. 25. മത്താ. ൨൭: ൫൧. ലൂ. ൨൩: ൪൰൫. 26. മത്താ. ൨൭: ൫൪. ലൂ. ൨൩: ൪൰൭. 27. മത്താ. ൨൭: ൫൫. ലൂ. ൨൩: ൪൰൯. 28. സങ്കീ. ൩൮: ൧൧. 29. ലൂ. ൮: ൨, ൩. 30. മത്താ. ൨൭: ൫൭. ലൂ. ൨൩: ൫൰. യോഹ. ൧൯: ൩൮. 31. ലൂ. ൨: ൨൫, ൩൮.

ആശ്ചൎയ്യപ്പെട്ടു, അവൻ ശതാ
ധിപനെ വിളിച്ചു, അവൻ മരി
ച്ചിട്ടു നേരമായൊ? എന്ന അവ
നോട ചോദിച്ചു,
൪൫ പിന്നെ അവൻ ശതാധി
പനിൽനിന്ന അറിഞ്ഞപ്പോൾ,
ആ ശരീരം യോസേഫിന കൊ
ടുത്തു.
൪൬ പിന്നെ [32] അവൻ ഒരു
നേരിയ ശീല വിലെക്ക വാങ്ങീട്ടു
അവനെ ഇറക്കി, ശീലയിൽ ചു
റ്റി പൊതിഞ്ഞു കല്ലുമലയിൽ വെ
ട്ടപ്പെട്ട ശവക്കല്ലറയിൽ അവനെ
വെച്ചു, ആ ശവക്കല്ലറയുടെ വാ
തിൽക്കൽ ഒരു കല്ലു ഉരുട്ടി വെക്ക
യും ചെയ്തു.
൪൭ അവൻ വെക്കപ്പെട്ട സ്ഥ
ലം മഗ്ദലെനെ മറിയയും യോ
സെയുടെ അമ്മയായ മറിയയും
കണ്ടു.

## ൧൬ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പു. ൯ അവൻ മഗ്ദലെനെ മറിയെക്കും മറ്റുള്ളവൎക്കും പ്രത്യക്ഷനാകുന്നത. ൧൫ അവൻ അപ്പോസ്തോലന്മാരെ നിയോഗിച്ചു അയക്കുന്നത. ൧൯ സ്വൎഗ്ഗത്തിലേക്ക കരേറുന്നത.

വിന്നെ [1] ശാബത ദിവസം ക
ഴിഞ്ഞതിന്റെ ശേഷം മഗ്ദല
നെ മറിയയും, യാക്കോബിന്റെ
[അമ്മയായ] മറിയയും ശാലോ
മെയും, തങ്ങൾ വന്ന, അവനെ
അഭിഷേകം ചെയ്യേണ്ടുന്നതി
ന്നായിട്ടു, [2] സുഗന്ധവൎഗ്ഗങ്ങളെ
വിലെക്ക വാങ്ങിയിരുന്നു.
൨ പിന്നെ [3] ആഴ്ചവട്ടത്തിൽ
ഒന്നാം ആഴ്ചയിൽ അതികാലത്ത
സൂൎയ്യോദയത്തിങ്കൽ അവർ ശവ
ക്കല്ലറയുടെ അടുക്കൽ പോയി.
൩ അവർ ആ ശവക്കല്ലറയു
ടെ വാതിലിൽനിന്ന, കല്ലു നമു
ക്ക ആര ഉരുട്ടികളയും? എന്ന
തമ്മിൽ തമ്മിൽ പറഞ്ഞു.
൪ പിന്നെ അവർ നോക്കിയാ
റെ, കല്ലു ഉരുട്ടികളയപ്പെട്ടത ക
ണ്ടു: എന്തുകൊണ്ടെന്നാൽ അത
ഏറ്റവും വലിയതായിരുന്നു.
൫ [4] അവർ ശവക്കല്ലറയിലേക്ക
കടന്നപ്പോൾ, വെള്ളനിലയങ്കി
യം ധരിച്ചുംകൊണ്ട വലത്തുഭാ
ഗത്തിൽ ഇരിക്കുന്ന ഒരു യൌവ
നക്കാരനെ കണ്ടു, വളരെ ഭ്രമി
ച്ചു.
൬ [5] എന്നാറെ അവൻ അവ
രോട നിങ്ങൾ ഭ്രമിക്കേണ്ടാ; നി
ങ്ങൾ കുരിശിൽ തറെക്കപ്പെട്ട ന
സറായക്കാരനായ യേശുവിനെ
അന്വേഷിക്കുന്നു: അവൻ ഉ
യിൎത്തെഴുനീറ്റു; അവൻ ഇവി
ടെ ഇല്ല: കണ്ടാലും അവർ അ
വനെ വെച്ചിട്ടുള്ള സ്ഥലം.
൭ എന്നാലും നിങ്ങൾ പോയി,
അവന്റെ ശിഷ്യന്മാരോടും പ
ത്രോസിനോടും, [6] അവൻ നിങ്ങ
ളോട പറഞ്ഞപ്രകാരം നിങ്ങൾക്ക
മുമ്പെ ഗലിലെയായിക്ക പോ
കുന്നു: അവിടെ നിങ്ങൾ അവ
നെ കാണും എന്ന പറവിൻ എ
ന്ന പറഞ്ഞു.

32. മത്താ. ൨൭: ൫൭, ൬൦ ലൂ. ൨൩: ൫൩. യോഹ. ൧൯: ൩൮.
1. മത്താ. ൨൮: ൧. ലൂ. ൨൪: ൧. യോഹ. ൨൦: ൧ 2 ലൂ. ൨൩: ൫൬. 3. ലൂ. ൨൪: ൧. യോഹ. ൨൦: ൧. ലൂ. ൨൪: ൩. യോഹ ൨൦: ൧൧, ൧൨. 5. മത്താ. ൨൮: ൫, ൬, ൭ 6. മത്താ. ൨൬: ൩൨. മൎക്കൊ. ൧൪: ൨൮.

൮ അവർ വേഗത്തിൽ പുറ
പ്പെട്ടു, ശവക്കല്ലറയെ വിട്ടു ഓടി
പ്പോയി: അവൎക്ക വിറയലും ഭ്ര
മവും ഉണ്ടായി: അവർ ഭയപ്പെ
ട്ടുകകൊണ്ടു [7] ആരോടും ഒന്നും പ
റഞ്ഞതുമില്ല.
൯ പിന്നെ ആഴ്ചവട്ടത്തിന്റെ
ഒന്നാം ആഴ്ചയിൽ അതികാല
ത്തു യേശു ഉയിൎത്തെഴുനീറ്റതി
ന്റെ ശേഷം, [8] താൻ ആരിൽ
നിന്ന ഏഴു പിശാചുകളെ പുറ
ത്താക്കികളഞ്ഞിരുന്നുവൊ, [9] ആ
മഗ്ദലെനെ മറിയെക്ക മുമ്പെ കാ
ണപ്പെട്ടു.
൧൦ [10] അവൾ പോയി, അവ
നോട കൂടെ ഉണ്ടായിരുന്നവർ
ദുഃഖിച്ചു കരയുമ്പോൾ അവരോട
അറിയിച്ചു.
൧൧ [11] എന്നാൽ ഇവർ അവൻ
ജീവിച്ചിരിക്കുന്നു എന്നും, അവ
ളാൽ കാണപ്പെട്ടു എന്നും കേട്ടാ
റെ, വിശ്വസിച്ചില്ല.
൧൨ ¶ അതിന്റെ ശേഷം അ
വരിൽ രണ്ടു പേർ നാട്ടിലേക്ക
നടന്ന പോകുമ്പോൾ, [12] അവൻ
അവൎക്ക മറെറാരു രൂപമായിട്ടു കാ
ണപ്പെട്ടു.
൧൩ അവരും പോയി ശേഷമു
ള്ളവരോട അറിയിച്ചു: അവരെ
യും ഇവർ വിശ്വസിച്ചില്ല.
൧൪ ¶ [13] പിന്നത്തേതിൽ ആ
പതിനൊന്ന പേർ ഭക്ഷണത്തി
നിരിക്കുമ്പോൾ അവൻ അവൎക്ക
കാണപ്പെട്ടു, താൻ ഉയിൎത്തെഴുനീ
റ്റതിനെ കണ്ടവരെ അവർ വി
ശ്വസിക്കായ്കകൊണ്ടു, അവരുടെ
അവിശ്വാസത്തിനായിട്ടും, ഹൃദ
യ കാഠിന്യത്തിനായിട്ടും അവരെ
ശാസിച്ചു.
൧൫ [14] വിശേഷിച്ചും അവൻ
അവരോട പറഞ്ഞു, നിങ്ങൾ ഭൂ
ലോകത്തിൽ ഒക്കെയും പോയിട്ടു,
[15] സകല സൃഷ്ടിക്കും എവൻഗേ
ലിയോനെ പ്രസംഗിപ്പിൻ.
൧൬ [16] വിശ്വസിച്ചു ജ്ഞാനസ്നാ
നം കൈക്കൊള്ളുന്നവൻ രക്ഷി
ക്കപ്പെടും. [17] എന്നാൽ വിശ്വസി
ക്കാതെ ഇരിക്കുന്നവൻ ശിക്ഷെ
ക്ക വിധിക്കപ്പെടും.
൧൭ പിന്നെ വിശ്വസിക്കുന്ന
വരുടെ പിന്നാലെ ൟ അതിശ
യങ്ങൾ നടക്കും, [18] അവർ എ
ന്റെ നാമത്തിൽ പിശാചുകളെ
പുറത്താക്കിക്കളയും, [19] അവർ പു
തിയ ഭാഷകളെ പറയും;
൧൮ [20] അവർ സൎപ്പങ്ങളെ പി
ടിച്ചെടുക്കും; അവർ മരണമുള്ള
യാതൊന്ന കുടിച്ചാലും, അത അ
വരെ ഉപദ്രവിക്കയുമില്ല [21] അ
വർ രോഗികളുടെ മേൽ കൈക
ളെ വെക്കും; ആയവൎക്ക സൌ
ഖ്യമുണ്ടാകയും ചെയ്യും.

7. മത്താ. ൨൮: ൮. ലൂ. ൨൪: ൯. 8. ലൂ. ൮: ൨. 9. യോഹ ൨൦: ൧൪. 10. ലൂ. ൨൪: ൧൦. യോഹ. ൨൦: ൧൮. 11. ലൂ. ൨൪: ൧൧. 12. ലൂ. ൨൪: ൧൩. 13. ലൂ. ൨൪. ൩൬ യോഹ ൨൦: ൧൯. ൧ കോറി. ൧൫: ൫. 14. മത്താ. ൨൮: ൧൯. യോഹ. ൧൫: ൧൬. 15. കൊലൊ. ൧: ൨൩. 16. യോഹ. ൩: ൧൮, ൩൬ നടപ്പ. ൨: ൩൮. ൧൬: ൩൦, ൩൧, ൩൨. റോമാ. ൧൦: ൯. ൧ പെത്രാ. ൩: ൨൧. 17. യോഹ. ൧൨: ൪൮. 18. ലൂ. ൧൦: ൧൭ നടപ്പ. ൫: ൧൬ ൮: ൭. ൧൬: ൧൮. ൧൯: ൧൨. 19. നടപ്പ. ൨: ൪. ൧൦: ൪൬. ൧൯: ൬. ൧ കോറി. ൧൨: ൧൦, ൨൮. 20. ലൂ. ൧൦: ൧൯. നടപ്പ. ൨൮: ൫. 21. നടപ്പ. ൫: ൧൫, ൧൬. ൯: ൧൭. ൨൮: ൮. യാക്കൊ. ൫: ൧൪, ൧൫.

൧൯ ¶ പിന്നെ [22] കൎത്താവ
അവരോട കൂടെ സംസാരിച്ചതി
ന്റെ ശേഷം, [23] അവൻ സ്വൎഗ്ഗ
ത്തിലേക്ക എടുത്തുകൊള്ളപ്പെട്ടു,
[24] ദൈവത്തിന്റെ വലത്തു ഭാഗ
ത്ത ഇരുന്നിരുന്നു.
൨൦ പിന്നെ അവർ പുറപ്പെട്ടു
പോയി, എല്ലാടവും പ്രസംഗം
ചെയ്തു, കൎത്താവ [അവരോട] കൂ
ടെ ക്രിയ നടത്തി, [25] പിന്നാലെ
നടക്കുന്ന അതിശയങ്ങളാൽ വ
ചനം ഉറപ്പാക്കിക്കൊണ്ടിരുന്നു.
ആമെൻ.



# ലൂക്കോസ

## എഴുതിയ

# എവൻഗേലിയോൻ.

## ൧ അദ്ധ്യായം.

൧ ലൂക്കൊസിന്റെ അവതാരിക. ൫ യോഹന്നാൻ ബപ്തിസ്തിന്റെ ഉത്ഭവം ൨൬ ക്രിസ്തുവിന്റെ ഉത്ഭവം. ൫൭ യോഹന്നാന്റെ ജനനവും ചേലാകൎമ്മവും, ൬൭ സഖറിയായുടെ ദീൎഘദൎശനം.

[1]ആദിമുതൽ കണ്ട സാക്ഷിക്കാ
രും വചനത്തിന്റെ [2] ശുശ്രൂഷ
ക്കാരുമായുള്ളവർ ഞങ്ങളെ ഗ്രഹി
പ്പിച്ച പ്രകാരം,
൨ ഞങ്ങളുടെ ഇടയിൽ പൂൎണ്ണ
നിശ്ചയമായിരിക്കുന്ന കാൎയ്യങ്ങ
ളെ കുറിച്ച പ്രബന്ധം എഴുതിയു
ണ്ടാക്കുവാനായിട്ട പലരും തുട
ങ്ങിട്ടുള്ളതാകയാൽ,
൩ [3]മഹാ ശ്രേഷ്ഠനായ തെ
യോഫിലോസെ നിന്നോട ഉപ
ദേശിക്കപ്പെട്ട കാൎയ്യങ്ങളുടെ [4] നി
ശ്ചയം നീ അറിവാനായിട്ട,
൪ അവയെ [5]ക്രമമായി നിനക്ക
എഴുതുന്നത [6] നന്നെന്ന ആദിമു
തലെ സകല കാൎയ്യങ്ങളെയുംശോ
ധന ചെയ്തുനിശ്ചയമറിഞ്ഞവനാ
യ എനിക്കും തോന്നിയിരിക്കുന്നു.
൫ ¶ യെഹൂദിയായിലെ രാജാ
വായ [7]എറോദെസിന്റെ നാളു
കളിൽ [8] ആബിയായുടെ കൂട്ട
ത്തിൽ സഖറിയ എന്ന നാമമു
ള്ളോരു ആചാൎയ്യൻ ഉണ്ടായിരു
ന്നു: അവന്റെ ഭാൎയ്യ അഹറോ
ന്റെ പുത്രിമാരിലുള്ളവളായിരു
ന്നു, അവളുടെ പേർ എലിശ
ബെത്ത എന്ന ആയിരുന്നു.

---

22 നടപ്പ. ൧: ൨, ൩. 23. ലൂ. ൨൪: ൫൧. 24. സങ്കി. ൧൧൦: ൧. നടപ്പ. ൭: ൫൫.
25. നടപ്പ. ൫: ൧൨. ൧൪: ൩. ൧ കോറി. ൨: ൪, ൫. എബ്രാ. ൨: ൪.
1. മൎക്കൊ. ൧: ൧. യോഹ ൧൫: ൨൭. 2. എബ്രാ. ൨: ൩. ൧ പത്രൊ. ൫: ൧.
൨ പത്രൊ. ൧: ൧൬. ൧ യോഹ. ൧: ൧. 3. നടപ്പ. ൧: ൧ 4. യോഹ. ൨൦: ൩൧.
5. നടപ്പ. ൧൧: ൪. 6. നടപ്പ. ൧൫: ൧൯ ൨൫, ൨൮. ൧ കോറി. ൭: ൪൦ 7. മത്താ.
൨: ൧. 8. ൧ നാളാ. ൨൪: ൧൦, ൧൯. നഹെ. ൧൨: ൪, ൧൭.

൬ ഇവർ [9] ഇരുവരും കൎത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുററമില്ലാത്തവരായി നടന്നുകൊണ്ടു, ദൈവത്തിന്റെ മുമ്പാകെ നീതിയുള്ളവരായിരുന്നു.

൭ എലിശബെത്ത മച്ചിയായിരുന്നതുകൊണ്ടു, അവൎക്ക പൈതൽ ഉണ്ടായില്ല, അവർ ഇരുവരും വയസ്സുചെന്നവരും ആയിരുന്നു.

൮ അങ്ങിനെ ഇരിക്കുമ്പോൾ [10] അവൻ തന്റെ കൂട്ടത്തിന്റെ ക്രമപ്രകാരം ദൈവത്തിന്റെ മുമ്പാകെ ആചാൎയ്യശുശ്രൂഷ ചെയ്യുമ്പോൾ ഉണ്ടായത എന്തെന്നാൽ,

൯ ആചാൎയ്യസ്ഥാനത്തിന്റെ മൎയ്യാദപ്രകാരം അവൻ കൎത്താവിന്റെ ആലയത്തിലേക്ക ചെന്നാറെ [11] ധൂപം കാട്ടുവാൻ അവന ചിട്ടി വന്നു.

൧൦ ധൂപം കാട്ടുന്ന സമയത്ത [12] ജനക്കൂട്ടം എല്ലാം പുറത്ത പ്രാൎത്ഥിച്ചുകൊണ്ടിരുന്നു.

൧൧ അപ്പോൾ കൎത്താവിന്റെ ഒരു ദൂതൻ [13] ധൂപപീഠത്തിന്റെ വലത്ത ഭാഗത്ത നിന്നുകൊണ്ടു അവന പ്രത്യക്ഷനായി.

൧൨ സഖറിയ അവനെ കണ്ടിട്ട [14] ചഞ്ചലപ്പെട്ടു, അവന ഭയം പിടിക്കയും ചെയ്തു.

൧൩ എന്നാൽ ദൈവദൂതൻ അവനോട പറഞ്ഞതു, സഖറിയായെ ഭയപ്പെടേണ്ടാ: എന്തുകൊണ്ടെന്നാൽ നിന്റെ പ്രാൎത്ഥന കേൾക്കപ്പെട്ടിരിക്കുന്നു; നിന്റെ ഭാൎയ്യ എലിശബെത്ത നിനക്ക ഒരു പുത്രനെ പ്രസവിക്കും, [15] നീ അവന യോഹന്നാൻ എന്നു പേർ വിളിക്കും.

൧൪ നിനക്ക സന്തോഷവും ആനന്ദവും ഉണ്ടാകും: അവന്റെ പിറവിയെ കുറിച്ചു [16] പലരും സന്തോഷിക്കും.

൧൫ അതെന്തുകൊണ്ടെന്നാൽ അവൻ കൎത്താവിന്റെ മുമ്പാകെ വലിയവനാകും, [17] വീഞ്ഞും മദ്യവും കുടിക്കയില്ല. [18] അവൻ തന്റെ അമ്മയുടെ ഗൎഭത്തിൽ നിന്ന തന്നെ പരിശുദ്ധാത്മാവകൊണ്ടു നിറെക്കപ്പെടും.

൧൬ അത്രയുമല്ല അവൻ [19] ഇസ്രായേൽ പുത്രന്മാരിൽ പലരെയും അവരുടെ ദൈവമായ കൎത്താവിങ്കലേക്ക തിരിയിക്കും.

൧൭ പിതാക്കന്മാരുടെ ഹൃദയങ്ങളെ പുത്രന്മാരിലേക്കും അനുസരണമില്ലാത്തവരെ നീതിമാന്മാരുടെ ജ്ഞാനത്തിങ്കലേക്കും തിരിയിച്ചു, കൎത്താവിനായികൊണ്ടു ചമെക്കപ്പെട്ട ഒരു ജനത്തെ ഒരുക്കുവാനായിട്ട അവൻ അവന്റെ

9. ആദ്യ. ൭: ൧. ൧൭: ൧. ൧ രാജാ. ൯: ൪. ൨ രാജാ. ൨൦: ൩. യോബ. ൧: ൧. നടപ്പ ൨൩: ൧. ൨൪: ൧൬. ഫീലി. ൩: ൬. 10. ൧ നാളാ. ൨൪: ൧൯. ൨ നാളാ. ൮: ൧൪. ൩൧: ൨. 11. പുറ. ൩൦: ൭, ൮. ൧ ശമു. ൨: ൨൮. ൧ നാളാ. ൨൩: ൧൩. ൨ നാളാ. ൨൯: ൧൧. 12. ലേവി. ൧൬: ൧൭. അറി. ൮: ൩, ൪. 13. പുറ ൩൦: ൧. 14. ലൂ. ൧: ൨൯. ന്യായാ. ൬: ൨൨. ൧൩: ൨൨. ദാനി. ൧൦: ൮. ലൂ. ൨: ൯. നടപ്പ ൧൦: ൪. അറി. ൧: ൧൭. 15. ലൂ. ൧: ൬൦, ൬൩. 16. ലൂ. ൧: ൫൮. 17. ൪ മോശ. ൬: ൩. ന്യായാ. ൧൩: ൪. ലൂ. ൭: ൩൩. 18. യറ. ൧: ൫. ഗലാ. ൧: ൧൫ 19. മലാ. ൪: ൫, ൬.

മുമ്പാകെ [20] ഏലിയായുടെ ആ
ത്മാവിലും ശക്തിയിലും നടക്കയും
ചെയ്യും.
൧൮ അപ്പോൾ സ്ഖറിയ ദൈ
വദൂതനോട, [21] ഞാൻ ഇത ഏത
പ്രകാരം അറിയും? ഞാൻ വൃദ്ധ
നും എന്റെ ഭാൎയ്യ വയസ്സു ചെ
ന്നവളും ആകുന്നുവല്ലൊ എന്ന
പറഞ്ഞു.
൧൯ എന്നാറെ ദൈവദൂ
തൻ ഉത്തരമായിട്ട അവനോ
ട, [22] ഞാൻ ദൈവത്തിന്റെ മു
മ്പാകെ നില്ക്കുന്ന ഗബ്രിയേൽ
ആകുന്നു: നിന്നോട സംസാ
രിപ്പാനും ഈ കാൎയ്യങ്ങളെ നി
ന്നോട നല്ല വൎത്തമാനമായി അ
റിയിപ്പാനും അയക്കപ്പെട്ടുമിരിക്കു
ന്നു.
൨൦ കണ്ടാലും തല്ക്കാലത്തിൽ നി
വൃത്തിയാകേണ്ടി വരുന്ന എ
ന്റെ വചനങ്ങളെ നീ വിശ്വ
സിക്കായ്കകൊണ്ട, ഈ കാൎയ്യ
ങ്ങൾ സംഭവിക്കുന്ന നാൾവരെ
യും [23] നീ സംസാരിപ്പാൻ വഹി
യാതെ ഊമയാകും എന്ന പറ
ഞ്ഞു.
൨൧ എന്നാൽ ജനം സ്ഖറി
യായ്ക്ക വേണ്ടി കാത്തിരുന്ന, അ
വൻ ദൈവാലയത്തിൽ താമസി
ച്ചതിനാൽ ആശ്ചൎയ്യപ്പെട്ടു.
൨൨ പിന്നെ അവൻ പുറത്തവ
ന്നപ്പോൾ അവരോട സംസാരി
പ്പാൻ വഹിയാഞ്ഞു: അപ്പോൾ
അവൻ ദൈവാലയത്തിൽ വെ
ച്ച ഒരു ദൎശനം കണ്ടു എന്ന അ
വർ അറിഞ്ഞു: അവൻ അവൎക്ക
ആംഗ്യം കാട്ടി അവാക്കുന്നാ
യി പാൎക്കയും ചെയ്തു.
൨൩ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, [24] അവന്റെ ശുശ്രൂഷ
യുടെ ദിവസങ്ങൾ തികഞ്ഞ
പ്പോൾ, അവൻ തന്റെ വീട്ടി
ലേക്ക പോയി.
൨൪ ആ ദിവസങ്ങളുടെ ശേ
ഷം അവന്റെ ഭാൎയ്യ എലിശ
ബേത്ത ഗൎഭം ധരിച്ചു.
൨൫ [25] മനുഷ്യരുടെ ഇടയിൽ ഇ
നിക്കുണ്ടായിരുന്ന നിന്ദ നീക്കി
കളവാനായിട്ട കൎത്താവ എങ്ക
ലേക്ക നോക്കിയ നാളുകളിൽ ഇ
പ്രകാരം എന്നോട ചെയ്തിരിക്കു
ന്നു എന്ന പറഞ്ഞ, അഞ്ചു മാ
സം ഒളിക്കയും ചെയ്തു.
൨൬ ¶ പിന്നെ ആറാം മാസ
ത്തിങ്കൽ ഗബ്രിയേലെന്ന ദൈ
വദൂതൻ ഗലിലെയായിലെ നസ
റേത്ത എന്ന പേരുള്ള നഗരത്തി
ലേക്ക,
൨൭ ദാവീദിന്റെ കുഡുംബത്തി
ലുള്ള യോസേഫ എന്ന പേരുള്ള
[26] പുരുഷന വിവാഹം പറഞ്ഞ
നിശ്ചയിക്കപ്പെട്ടോരു കന്യകയു
ടെ അടുക്കലേക്ക, ദൈവത്തിൽ
നിന്ന അയക്കപ്പെട്ടു; ആ കന്യ
കയുടെ പേർ മറിയ എന്ന ആ
യിരുന്നു.
൨൮ ദൈവദൂതൻ അവളുടെ
അടുക്കൽ പ്രവേശിച്ചു, കൃപ ല

20. മലാ. ൪: ൬. മത്താ. ൧൧: ൧൪. മൎക്കോ. ൯: ൧൨. 21. ആദ്യ. ൧൭: ൧൭. 22. ദാനി. ൮: ൧൬. ൯: ൨൧, ൨൨, ൨൩. മത്താ. ൧൮: ൧൦. എബ്രാ. ൧: ൧൪. 23. ഹെസ. ൩: ൨൬. ൨൪: ൨൭. 24. ൨ രാജാ. ൧൧: ൫. ൧ ശാ. ൯: ൨൫. 25. ആദ്യ. ൩൦: ൨൩. യെശാ. ൪: ൧. ൫൪: ൧, ൪. 26. മത്താ. ൧: ൧൮. ലൂ. ൨: ൪, ൫.

ഭിച്ചവളേ, [27] വാഴ്ക, [28] കൎത്താവ
നിന്നോട കൂടെ ഉണ്ട: സ്ത്രീകളിൽ
നീ അനുഗ്രഹിക്കപ്പെട്ടവൾ ആ
കുന്നു എന്ന പറഞ്ഞു.
൨൯ എന്നാൽ അവൾ അവ
നെ കണ്ടാറെ, അവന്റെ വച
നത്തിൽ [29] ചഞ്ചലപ്പെട്ടു, ഈ സ
ല്ലാരം ഏതുപ്രകാരമുള്ളതാകുന്നു
എന്ന വിചാരിച്ചു.
൩൦ എന്നാറെ ദൈവദൂതൻ അ
വളോട മറിയമേ ഭയപ്പെടേണ്ടാ:
എന്തെന്നാൽ നിനക്ക ദൈവത്തി
ങ്കൽ കൃപ ലഭിച്ചിരിക്കുന്നു.
൩൧ [30] കണ്ടാലും, നീ ഗൎഭം ധ
രിച്ച ഒരു പുത്രനെ പ്രസവിക്കും:
[31] അവന യേശു എന്ന പേർ
വിളിക്കയും ചെയ്യും.
൩൨ അവൻ വലിയവനാകും,
[32] മഹോന്നതനായവന്റെ പു
ത്രൻ എന്ന വിളിക്കപ്പെടുകയും
ചെയ്യും: അത്രയുമല്ല [33] കൎത്താ
വാകുന്ന ദൈവം അവന അവ
ന്റെ പിതാവായ ദാവീദിന്റെ
സിംഹാസനം കൊടുക്കും.
൩൩ [34] അവൻ യാക്കോബി
ന്റെ വംശത്തിന്മേൽ എന്നേ
ക്കും രാജാവായിട്ട ഭരിക്കും: അ
വന്റെ രാജ്യത്തിന അവസാനം
ഉണ്ടാകയുമില്ല എന്ന പറഞ്ഞു.
൩൪ അപ്പോൾ മറിയ ദൈവ
ദൂതനോട പറഞ്ഞത, ഞാൻ
ഒരു പുരുഷനെ അറിയാതിരിക്കു
മ്പോൾ ഇത എങ്ങിനെ ഉണ്ടാ
കും?
൩൫ ദൈവദൂതൻ ഉത്തരമാ
യിട്ട അവളോട, [35] പരിശുദ്ധാ
ത്മാവ നിന്റെ മേൽ വരും, മ
ഹോന്നതനായവന്റെ ശക്തി
യും നിന്റെ മേൽ നിഴലിക്കും,
ആയതുകൊണ്ട തന്നെ നിന്നിൽ
നിന്ന ജനിപ്പാനിരിക്കുന്ന പ
രിശുദ്ധ വസ്തു [36] ദൈവത്തി
ന്റെ പുത്രൻ എന്ന വിളിക്ക
പ്പെടും.
൩൬ അത്രയുമല്ല കണ്ടാലും, നി
ന്റെ ചാച്ചക്കാരത്തി എലിശ
ബെത്ത, അവൾ തന്റെ വാൎദ്ധ
ക്യത്തിൽ ഒരു പുത്രനെ ഗൎഭം ധ
രിച്ചിരിക്കുന്നു: മച്ചി എന്ന വിളി
ക്കപ്പെട്ടവൾക്ക ഇത ആറാം മാ
സം ആകുന്നു.
൩൭ [37] ദൈവത്തിന ഒരു കാൎയ്യ
വും കഴിയാത്തതാകയില്ലല്ലൊ എ
ന്ന പറഞ്ഞു.
൩൮ എന്നാറെ മറിയ, ഇതാ, ക
ൎത്താവിന്റെ ദാസി, നിന്റെ വാ
ക്കിൻപ്രകാരം എനിക്ക ഭവിക്ക
ട്ടെ എന്ന പറഞ്ഞു. ദൈവദൂതൻ
അവളെ വിട്ടുപോകയും ചെയ്തു.
൩൯ പിന്നെ മറിയ ആ നാളു
കളിൽ എഴുനീറ്റ, മലപ്രദേശ
ത്തിൽ [38] യെഹൂദിയായിലുള്ള ഒരു

27. ദാനി ൯: ൨൩. ൧൦: ൧൯. 28. ന്യായാ. ൬: ൧൨. 29. ലൂ. ൧: ൧൨. 30. യെശാ. ൭. ൧൪. മത്താ. ൧: ൨൧. 31. ലൂ ൨: ൨൧. 32. മക്കൊ. ൫: ൭. 33. ൨ശമു. ൭: ൧൧, ൧൨. സങ്കീ. ൧൩൨: ൧൧. യെശാ. ൯: ൬, ൭. ൧൬: ൫. യറമി. ൨൩: ൫. അറി. ൩: ൭. 34. ദാനി. ൨: ൪൪ ൭: ൧൪, ൨൭. ഒബെദിയാ. ൨൧. മീഖാ. ൪: ൭. യോഹ. ൧൨: ൩൪. എബ്രാ. ൧: ൮. 35. മത്താ. ൧: ൨൦. 36. മത്താ. ൧൪: ൩൩. ൨൬: ൬൩, ൬൪. മക്കോ ൧: ൧. യോഹ ൧: ൩൪. ൨൦: ൩൧. നടപ്പ. ൮: ൩൭. റോമ. ൧: ൪. 37. ആദ്യ. ൧൮: ൧൪. യറമി. ൩൨: ൧൭. സെഖ. ൮: ൬. മത്താ. ൧൯: ൨൬. മക്കൊ. ൧൦: ൨൭. ലൂ. ൧൮: ൨൭. റോമാ ൪: ൨൧. 38. യോശു. ൨൧: ൯, ൧൦, ൧൧.

നഗരത്തിലെക്ക വേഗത്തിൽ പോയി.

൪൦ സഖറിയായുടെ വീട്ടിലേക്ക കടന്ന ഏലിശബേത്തിനെ സല്ക്കരിച്ചു.

൪൧ ഏലിശബേത്ത മറിയയുടെ സല്ക്കാരവാക്ക കേട്ടപ്പോൾ, ഉണ്ടായത എന്തെന്നാൽ, അവളുടെ ഗൎഭത്തിൽ ശിശു തുള്ളി; അത്രയുമല്ല ഏലിശബേത്ത പരിശുദ്ധാത്മാവുകൊണ്ട നിറയപ്പെട്ടു.

൪൨ അവൾ ഒരു മഹാ ശബ്ദത്തോടെ വിളിച്ചു പറഞ്ഞു, സ്ത്രീകളിൽ [39] നീ അനുഗ്രഹിക്കപ്പെട്ടവൾ; നിന്റെ ഗൎഭത്തിലെ ഫലവും അനുഗ്രഹിക്കപ്പെട്ടത.

൪൩ എന്റെ കൎത്താവിന്റെ അമ്മ എന്റെ അടുക്കൽ വന്നത ഇനിക്ക എവിടെനിന്ന.

൪൪ എന്തെന്നാൽ, കണ്ടാലും, നിന്റെ സല്ക്കാരവാക്കിന്റെ ശബ്ദം എന്റെ ചെവികളിൽ വന്ന ഉടനെ, എന്റെ ഗൎഭത്തിൽ ശിശു ആനന്ദംകൊണ്ട തുള്ളി.

൪൫ വിശ്വസിച്ചവൾ ഭാഗ്യമുള്ളവൾ: എന്തുകൊണ്ടെന്നാൽ കൎത്താവിനാൽ അവളോട ചൊല്ലപ്പെട്ട കാൎയ്യങ്ങൾക്ക നിവൃത്തി ഉണ്ടാകും.

൪൬ ¶ അപ്പോൾ മറിയ പറഞ്ഞത എന്തെന്നാൽ, [40] എന്റെ ആത്മാവ കൎത്താവിനെ മഹത്വപ്പെടുത്തുന്നു.

൪൭ എന്റെ ദേഹിയും എന്റെ രക്ഷിതാവാകുന്ന ദൈവത്തിൽ ആനന്ദിച്ചിരിക്കുന്നു.

൪൮ എന്തുകൊണ്ടെന്നാൽ [41] അവൻ തന്റെ ദാസിയുടെ താണ്മയെ നോക്കി കണ്ടിരിക്കുന്നു: കണ്ടാലും, ഇതു മുതൽ [42] എല്ലാ സന്തതികളും എന്നെ ഭാഗ്യവതി എന്ന പറയും.

൪൯ അതെന്തുകൊണ്ടെന്നാൽ[43] ശക്തിമാനായയവൻ ഇനിക്ക മഹത്വമുള്ള കാൎയ്യങ്ങളെ ചെയ്തിരിക്കുന്നു; [44] അവന്റെ നാമം പരിശുദ്ധമുള്ളത [ആകുന്നു.]

൫൦ [45] അവന്റെ കരുണ അവനെ ഭയപ്പെടുന്നവരോട തലമുറ തലമുറയായിട്ട ഉണ്ടാകുന്നു.

൫൧ [46] അവൻ തന്റെ കൈകൊണ്ട ബലം ചെയ്തു, തങ്ങളുടെ ഹൃദയങ്ങളിലെ വിചാരത്തിൽ അഹങ്കാരികളായയവരെ [47] ചിന്നിച്ചിരിക്കുന്നു.

൫൨ [48] അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽനിന്ന താഴത്താക്കുകയും താഴ്മയുള്ളവരെ ഉയൎത്തുകയും ചെയ്തിരിക്കുന്നു.

൫൩ [49] അവൻ വിശന്നവരെ നന്മകൾകൊണ്ട സംപൂൎണ്ണന്മാരാക്കുകയും സമ്പന്നന്മാരെ വ്യൎത്ഥമായി അയക്കുകയും ചെയ്തിരിക്കുന്നു.

൫൪ [50] അവൻ നമ്മുടെ പിതാ

39. ന്യായാ. ൫: ൨൪. ലൂ. ൧: ൨൮. 40. ൧ശമു. ൨: ൧. സങ്കീ. ൩൪: ൨, ൩൫. ൯. ഹബ. ൩: ൧൮. 41. ൧ശമു: ൧: ൧൧: സങ്കീ. ൧൩൮. ൬. 42. മലാ. ൩: ൧൨. ലൂ. ൧൧: ൨൭. 43. സങ്കീ. ൭൧: ൧൯. ൧൨൬: ൨, ൩. 44. സങ്കീ. ൧൧൧: ൯. 45. ആവൃ ൭: ൯. പുറ. ൨൦: ൬. സങ്കീ. ൧൦൩: ൧൭, ൧൮. 46. സങ്കീ. ൯൮: ൧. ൧൧൮: ൧൫. യെശാ. ൪൦: ൧൦. ൫൧: ൯. ൫൨: ൧൦. 47. സങ്കീ ൩൩: ൧൦. ൧ പേത്രൊ. ൫: ൫. 48. ൧ശമു. ൨: ൭. യോബ. ൫: ൧൧. സങ്കീ. ൧൧൩: ൭. 49. ൧ശമു. ൨: ൫. സങ്കീ. ൩൪: ൧൦. 50. ആവൃ. ൧൭: ൧൯. സങ്കീ. ൧൩൨: ൧൧. റോമാ. ൧൧: ൨൮. ഗലാ. ൩: ൧൬.

ക്കന്മാരോട പറഞ്ഞ പ്രകാരം ത
ന്നെ, അബ്രഹാമിനോടും അവ
ന്റെ സന്തതിയോടും എന്നേ
ക്കും [51] തന്റെ കരുണ ഓൎത്തു
കൊണ്ട,
൫൪ തന്റെ ദാസനായ ഇ
സ്രായേലിന്ന സഹായിച്ചിരിക്കു
ന്നു.
൫൬ മറിയ ഏകദേശം മൂന്ന
മാസം അവളോട കൂടെ പാൎത്തു.
പിന്നെ തന്റെ വീട്ടിലേക്ക തിരി
ച്ചുപോയി.
൫൭ ¶ എലിശബേത്തിന പ്ര
സവിക്കേണ്ടും കാലം തികഞ്ഞു;
അവൾ ഒരു പുത്രനെ പ്രസവി
ച്ചു.
൫൮ കൎത്താവ തന്റെ കരുണ
അവളോട മഹത്വപ്പെടുത്തിയ
പ്രകാരം അവളുടെ അയല്ക്കാരും
ചാൎച്ചക്കാരും കേട്ട, [52] അവളോട
കൂടി സന്തോഷപ്പെട്ടു.
൫൯ പിന്നെ ഉണ്ടായത എ
ന്തെന്നാൽ, അവർ [53] എട്ടാം ദിവ
സത്തിൽ ശിശുവിനെ ചേലാക
ൎമ്മം ചെയ്വാൻ വന്നു, അവന്റെ
അപ്പന്റെ നാമത്തിൻ പ്രകാരം
അവർ ശിശുവിനെ സഖറിയ
എന്ന പേരിട്ടു.
൬൦ അപ്പോൾ അവന്റെ അ
മ്മ ഉത്തരമായിട്ട, [54] അപ്രകാരമ
ല്ല, അവന യോഹന്നാൻ എന്ന
പേരിടെണം എന്ന പറഞ്ഞു.
൬൧ അവർ അവളോട, നി
ന്റെ ചാൎച്ചയിൽ ഈ പേർ വി
ളിക്കപ്പെട്ടവൻ ഒരുത്തനുമില്ലല്ലൊ
എന്ന പറഞ്ഞു.
൬൨ അപ്പോൾ അവന എന്ത
പേരിടുവാൻ അവന്റെ അപ്പന
മനസ്സായിരിക്കുന്നു എന്ന അ
വർ അവന ആംഗ്യം കാട്ടി.
൬൩ അവൻ ഒരു എഴുത്തുപല
ക ചോദിച്ചു, അവന്റെ [55] പേർ
യോഹന്നാൻ എന്ന ആകുന്നു
എന്ന എഴുതി. അവർ എല്ലാവരും
ആശ്ചൎയ്യപ്പെട്ടു.
൬൪ പിന്നെ ഉടൻ തന്നെ [56]
അവന്റെ വാ തുറന്നു, അവ
ന്റെ നാവും [അയഞ്ഞു,] അ
വൻ ദൈവത്തിനെ സ്തുതിച്ചും
കൊണ്ട സംസാരിച്ചു.
൬൫ എന്നാറെ അവരുടെ ചു
റ്റും വസിച്ചിരുന്നവൎക്ക എല്ലാവ
ൎക്കും ഭയം ഉണ്ടായി; യെഹൂദി
യായിലെ [57] മലപ്രദേശത്തിൽ
എല്ലാടവും ഈ വൎത്തമാനങ്ങൾ
ഒക്കെയും ചൊല്ലപ്പെട്ടു.
൬൬ കേട്ടവർ എല്ലാവരും [58] ആ
യവ തങ്ങളുടെ ഹൃദയങ്ങളിൽ
വെച്ചു, ഈ പൈതൽ ഏതുപ്ര
കാരമുള്ളവനായി തീരും എന്ന
പറഞ്ഞു [59] കൎത്താവിന്റെ കയ്യും
അവനോട കൂടെ ഉണ്ടായിരു
ന്നു.
൬൭ ¶ പിന്നെ അവന്റെ അ
പ്പനായ സഖറിയ [60] പരിശു
ദ്ധാത്മാവുകൊണ്ട നിറഞ്ഞവനാ
യി ദീൎഘദൎശനം പറഞ്ഞതെന്തെ
ന്നാൽ,

---

51. സങ്കി. ൯൮: ൩. യറമി. ൩൧: ൩, ൨൦. 52. ലൂ. ൧: ൧൪. 53. ആദ്യ ൧൭: ൧൨. ലേവി. ൧൨: ൩. 54. ലൂ. ൧: ൧൩. 55. ലൂ. ൧: ൧൩. 56. ലൂ. ൧: ൨൦. 57. ലൂ. ൧: ൩൯. 58. ലൂ. ൨: ൧൯, ൫൧. 59. ആദ്യ. ൩൯: ൨. സങ്കി. ൮൦: ൧൭. ൮൯: ൨൧. നടപ്പ. ൧൧: ൨൧. 60. യോവെൽ. ൨: ൨൮.

൬൮ [61] ഇസ്രായേലിന്റെ ദൈ
വമായ കൎത്താവ സ്തോത്രം ചെ
യ്യപ്പെട്ടവനാകുന്നു: അത എന്തു
കൊണ്ടെന്നാൽ [62] അവൻ ത
ന്റെ ജനങ്ങളെ ദൎശിച്ച ഉദ്ധാര
ണം ചെയ്കയും,
൬൯ താൻ ലോകത്തിന്റെ ആ
രംഭം മുതൽ ഉണ്ടായിട്ടുള്ള [63] ത
ന്റെ വിശുദ്ധ ദീൎഘദൎശിമാരു
ടെ വായിനാൽ അരുളിച്ചെയ്തപ്ര
കാരം,
൭൦ നമ്മുടെ ശത്രുക്കളിൽനിന്നും
നമ്മെ ദ്വേഷിക്കുന്ന എല്ലാവരു
ടെയും കയ്യിൽനിന്നും നമ്മെ ര
ക്ഷിക്കുന്ന,
൭൧ [64] രക്ഷയുടെ കൊമ്പ ത
ന്റെ ദാസനായ ദാവീദിന്റെ
കുഡുംബത്തിൽ നമുക്ക ഉയൎത്തുക
യും ചെയ്തിരിക്കുന്നു.
൭൨ [65] ആയത നമ്മുടെ പിതാ
ക്കന്മാരോട [വാഗ്ദത്തം ചെയ്യ
പ്പെട്ട] കരുണയെ നടത്തുവാനാ
യിട്ടും,
൭൩ നാം നമ്മുടെ ശത്രുക്കളുടെ
കയ്യിൽനിന്ന രക്ഷിക്കപ്പെട്ടവരാ
യി,
൭൪ [66] നമ്മുടെ ആയുസ്സുള്ള നാ
ളൊക്കെയും ഭയം കൂടാതെ ശുദ്ധ
തയോടും നീതിയോടും തന്റെ
മുമ്പാകെ [67] തന്നെ സേവിപ്പാൻ
തക്കവണ്ണം നമുക്ക ആക്കിതരു
മെന്ന,
൭൫ [68] അവൻ നമ്മുടെ പിതാ
വായ അബ്രഹാമിനോട ഇട്ട ആ
ണയായ തന്റെ വിശുദ്ധ ഉടമ്പ
ടിയെ ഓൎപ്പാനായിട്ടും ആകുന്നു.
൭൬ എന്നാൽ ബാലകാ, നീ മ
ഹോന്നതനായവന്റെ ദീൎഘദൎശി
എന്ന വിളിക്കപ്പെടും. എന്തുകൊ
ണ്ടെന്നാൽ നീ കൎത്താവിന്റെ
വഴികളെ ഒരുക്കുവാനായിട്ടും;
൭൭ [69] ഇരുളിലും മരണ നിഴ
ലിലും ഇരിക്കുന്നവൎക്ക വെളിച്ച
മുണ്ടാക്കേണ്ടുന്നതിനും, നമ്മുടെ
കാലുകളെ സമാധാനത്തിന്റെ
വഴിയിൽ നടത്തേണ്ടുന്നതിനും,
൭൮ ഉയരത്തിൽനിന്ന അരു
ണോദയം നമ്മെ ദൎശിച്ചിരിക്കു
ന്ന മൂലമായി നമ്മുടെ ദൈവ
ത്തിന്റെ ആൎദ്രകരുണകളാൽ,
൭൯ അവന്റെ ജനങ്ങൾക്ക [70]
അവരുടെ പാപങ്ങളുടെ മോച
നത്തിനായിക്കൊണ്ട രക്ഷയുടെ
അറിവിനെ കൊടുപ്പാനായിട്ടും,
[71] നീ അവന്റെ മുമ്പെ നടക്കും.
൮൦ ¶ പിന്നെ [72] ആ പൈ
തൽ വളൎന്ന ആത്മാവിൽ ശക്തി
പ്പെട്ടു. ഇസ്രായേലിന്ന തന്നെ
കാണിക്കുന്ന നാൾ വരെയും [73]
വനപ്രദേശങ്ങളിൽ ആയിരുന്നു.

---

61. ൧ രാജാ. ൧: ൪൮. സങ്കീ. ൪൧: ൧൩. ൭൨: ൧൮. ൧൦൬: ൪൮. 62. ൮൦. ൩: ൧൬. ൪: ൧൮. സങ്കീ. ൧൧൧: ൯. ലൂ. ൭: ൧൬. 63. യറമി. ൨൩: ൫, ൬. ൩൦: ൧൦. ദാനി. ൯: ൨൪. നടപ്പ. ൩: ൨൧. റോമാ. ൧: ൨. 64. സങ്കീ. ൧൩൨: ൧൭. 65. ലൂ. ൧: ൫൪. ലേവി. ൨൬: ൪൨. സങ്കീ. ൯൮: ൩. ൧൦൫: ൮, ൯ ൧൦൬: ൪൫. ഹോസ. ൧൧: ൨൦. 66. യറമി. ൩൨: ൩൯, ൪൦. എബ്രാ. ൬: ൨൪. ൨ തെസ്സ. ൨: ൧൩. ൨ തിമോ, ൧: ൯. തീത്തു. ൨: ൧൨. ൧ പത്രൊ. ൧: ൧൫. ൨ പത്രൊ. ൧: ൪. 67. റോമാ. ൬: ൧൮: ൨൨. എബ്രാ. ൯: ൧൪. 68. ആദ്യ. ൧൨: ൩. ൧൭: ൪. ൨൨: ൧൬, ൧൭. എബ്രാ. ൬: ൧൩, ൧൭. 69. യശാ. ൯: ൨. ൪൨: ൭. ൪൯: ൯. മത്താ. ൪: ൧൬. നടപ്പ. ൨൬: ൧൮. 70. മൎക്കോ. ൧: ൪. ലൂ. ൩: ൩. 71. ലൂ. ൧: ൧൭. യശാ. ൪൦: ൩. മലാ. ൩: ൧, ൪: ൫. മത്താ. ൧൧: ൧൦. 72. ലൂ. ൨: ൪൦. 73. മത്താ. ൩: ൧. ൧൧: ൭.

# ൨ അദ്ധ്യായം.

൧ റോമാരാജ്യത്തെ ഒക്കെയും ആഗുസ്തൊസ
പേർവഴി പതിപ്പിച്ചത. ൬. ക്രിസ്തുവിന്റെ
ജനനം. ൨൨ അവന്റെ ചേലാകൎമ്മം.
൨൫ ശിമയൊനും അന്നായും ക്രിസ്തുവിനെ
കുറിച്ച ചൊല്ലിയ ദീൎഘദൎശനം.

ആ നാളുകളിൽ ഉണ്ടായത എ
ന്തെന്നാൽ, നാട എല്ലാം പേർ
വഴി പതിക്കപ്പെടേണ്ടുന്നതിന
ആഗുസ്തൊസ കൈസറിൽനി
ന്ന ഒരു കല്പന പുറപ്പെട്ടു.
൨ (കുറിനോസ സുറിയായിൽ
നാടുവാഴിയായിരിക്കുമ്പോൾ [1]ഈ
പേർവഴി പതിവ ഒന്നാമത നട
ന്നു.)
൩ അപ്രകാരം എല്ലാവരും പേർ
വഴി പതിപ്പിക്കേണ്ടുന്നതിന,
അവരവരുടെ സ്വന്ത നഗരത്തി
ലേക്ക പോയി.
൪ അപ്പോൾ യോസെഫും (ദാ
വീദിന്റെ [2] കുഡുംബത്തിലും വം
ശത്തിലും ഉള്ളവനായിരുന്നതു
കൊണ്ട,) തനിക്ക [3] വിവാഹം പ
റഞ്ഞ നിശ്ചയിക്കപ്പെട്ട ഭാൎയ്യയാ
യി, ഗൎഭിണിയായുള്ള മറിയയോ
ട കൂടെ പേർവഴി പതിപ്പിപ്പാ
നായിട്ട,
൫ ഗലിലെയായിലെ നസ
റേത്ത എന്ന നഗരത്തിൽനിന്ന
യെഹൂദിയായിലേക്ക ബെതല
ഹേമെന്ന പേരായി [4] ദാവീദി
ന്റെ നഗരത്തിലേക്ക പുറപ്പെട്ടു
പോയി.
൬ അപ്പോൾ ഉണ്ടായത എന്തെ
ന്നാൽ, അവർ അവിടെ ഇരിക്കു
മ്പോൾ, അവൾ പ്രസവിക്കേ
ണ്ടും ദിവസങ്ങൾ തികഞ്ഞു.
൭ അപ്പോൾ അവൾ തന്റെ [5]
പ്രഥമ പുത്രനെ പ്രസവിച്ചു, അ
വനെ വസ്ത്രങ്ങൾ കൊണ്ട കെ
ട്ടി, അവൎക്ക വഴിയമ്പലത്തിൽ
സ്ഥലമില്ലായ്കകൊണ്ട അവനെ
പശുത്തൊട്ടിയിൽ കിടത്തി.
൮ അപ്പോൾ ആ പ്രദേശ
ത്തിൽ വെളിമ്പറമ്പിൽ പാൎത്ത, രാ
ത്രിയാമങ്ങളിൽ തങ്ങളുടെ ആട്ടുകൂ
ട്ടത്തെ കാവൽ കാത്തുകൊണ്ട
ഇരിക്കുന്ന ആട്ടിടയർ ഉണ്ടായി
രുന്നു.
൯ അപ്പോൾ, കണ്ടാലും, ക
ൎത്താവിന്റെ ദൂതൻ അവരുടെ
അരികെ വന്നു നിന്നു, കൎത്താ
വിന്റെ മഹത്വം അവരെ ചു
റ്റി പ്രകാശിച്ചു: എന്നാൽ [6] അ
വർ എത്രയും വളരെ ഭയപ്പെട്ടു.
൧൦ അപ്പോൾ ദൈവദൂതൻ അ
വരോട നിങ്ങൾ ഭയപ്പെടേണ്ടാ
എന്തുകൊണ്ടെന്നാൽ, കണ്ടാലും,
[7] സകല ജനങ്ങൾക്കും ഉണ്ടാകു
വാനിരിക്കുന്ന മഹാ സന്തോഷം
ഞാൻ നിങ്ങളോട നല്ല വൎത്ത
മാനമായിട്ട അറിയിക്കുന്നു.
൧൧ എന്തുകൊണ്ടെന്നാൽ ഇ
ന്നു തന്നെ [8] കൎത്താവാകുന്ന ക്രി
സ്തു എന്ന [9] ഒരു രക്ഷിതാവ ദാ
വീദിന്റെ നഗരത്തിൽ [10] നിങ്ങ
ൾക്കായിട്ട ജനിച്ചു.

1. നടപ്പ. ൫: ൩൭. 2. മത്താ. ൧: ൧൬: ലൂ. ൧: ൨൭. 3. മത്താ. ൧: ൧൮ ലൂ. ൧: ൨൭. 4. ൧ശമു. ൧൬: ൧, ൪. യോഹ. ൭: ൪൨. 5. മത്താ. ൧: ൨൫. 6 ലൂ. ൧: ൧൨. 7. ലൂ. ൧: ൩൧, ൩൨. ആദ്യ. ൧൨: ൩. മത്താ. ൨൮: ൧൯. മൎക്കൊ. ൧: ൧൫. ലൂ. ൨൪: ൪൭. കൊലൊ. ൧: ൨൩. 8. മത്താ. ൧: ൧൬. ൧൬: ൧൬. ലൂ. ൧: ൪൩. നടപ്പ. ൨: ൩൬. ൧൦: ൩൬. ഫിലി. ൨: ൧൧. 9 മത്താ. ൧: ൨൧. 10. യശാ. ൯: ൬.

൧൨ ശിശു വസ്ത്രങ്ങൾ കൊണ്ടു കെട്ടപ്പെട്ടു, പശുത്തൊട്ടിയിൽ കിടക്കുന്നത നിങ്ങൾ കണ്ടെത്തും, ഇത തന്നെ നിങ്ങൾക്ക അടയാളമാകും എന്ന പറഞ്ഞു.

൧൩ [11]അപ്പോൾ പെട്ടന്ന സ്വൎഗ്ഗത്തിലുള്ള വളരെ സേനകൾ ആ ദൈവദൂതനോട കൂടെ ഇരുന്ന, ദൈവത്തെ സ്തുതിച്ച,

൧൪ മഹോന്നതങ്ങളിൽ [12] ദൈവത്തിന മഹത്വവും, ഭൂമിയിൽ [13] സമാധാനവും, മനുഷ്യരിൽ [14] സംപ്രീതിയും ഉണ്ടായ്വരട്ടെ എന്ന പറഞ്ഞു.

൧൫ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, ദൈവദൂതന്മാർ അവരെ വിട്ട സ്വൎഗ്ഗത്തിലേക്ക പോയതിന്റെ ശേഷം, ആ ഇടയന്മാർ തമ്മിൽ തമ്മിൽ, നാം ബേതലഹേമിനോളം പോയി, കൎത്താവ നമ്മോട അറിയിച്ചതായി, ഒരം ഉണ്ടായ സംഗതി കാണെണം എന്ന പറഞ്ഞു.

൧൬ അവർ ബദ്ധപ്പെട്ട വന്ന, മറിയയെയും, യോസേഫിനെയും പശുത്തൊട്ടിയിൽ കിടക്കുന്ന ശിശുവിനെയും കണ്ടെത്തി.

൧൭ കണ്ടശേഷം, അവർ ഒരം പൈതലിനെ കുറിച്ച തങ്ങളോട ചൊല്ലപ്പെട്ട വചനം പ്രസിദ്ധപ്പെടുത്തി.

൧൮ കേട്ടവർ എല്ലാവരും ഇടയരാൽ തങ്ങളോട ചൊല്ലപ്പെട്ട കാൎയ്യങ്ങളെ കുറിച്ച ആശ്ചൎയ്യപ്പെട്ടു.

൧൯ [15] എന്നാൽ മറിയ ഒരം വചനങ്ങളെ എല്ലാം തന്റെ ഹൃദയത്തിൽ സംഗ്രഹിച്ച, ധ്യാനിച്ചുകൊണ്ടിരുന്നു.

൨൰ ഇടയന്മാരും തങ്ങളോട ചൊല്ലപ്പെട്ട പ്രകാരം തന്നെ, കേട്ട കണ്ടിട്ടുള്ള സകല കാൎയ്യങ്ങൾക്കായിട്ടും ദൈവത്തെ പുകഴ്ത്തി സ്തുതിച്ചുകൊണ്ട, തിരിച്ച പോയി.

൨൰൧ ¶ [16] പിന്നെ ആ പൈതലിന ചേലാകൎമ്മം ചെയ്വാൻ എട്ട ദിവസം തികഞ്ഞപ്പോൾ, അവൻ ഗൎഭത്തിൽ ഉല്പാദിക്കപ്പെട്ടുന്നതിന മുമ്പെ ദൈവദൂതനാൽ ചൊല്ലപ്പെട്ട പ്രകാരം അവന [17] യേശു എന്ന പേർ വിളിക്കപ്പെട്ടു.

൨൰൨ അത്രയുമല്ല മോശയുടെ വേദപ്രമാണത്തിൻ പ്രകാരം അവളുടെ ശുദ്ധീകരണ [18] ദിവസങ്ങൾ തികഞ്ഞപ്പോൾ,

൨൰൩ ഗൎഭപാത്രം തുറക്കുന്ന[19] ആൺപൈതൽ ഒക്കെയും കൎത്താവിന വിശുദ്ധൻ എന്ന വിളിക്കപ്പെടെണം എന്ന കൎത്താവിന്റെ വേദപ്രമാണത്തിൽ [20] എഴുതിയി

---

11. ആദ്യ. ൨൮: ൧൨. ൩൨: ൧, ൨. സങ്കീ. ൧൪൩: ൨൦, ൨൧. ൧൪൮: ൨. ദാനി. ൭: ൧൦. എബ്രാ. ൧: ൧൪. അറി. ൫: ൧൧. 12. ലൂ. ൧൯: ൩൮. എഫെ. ൧: ൬. ൩: ൧൦, ൨൧. അറി. ൫: ൧൩. 13. യശാ. ൫൭: ൧൯. ലൂ. ൧: ൭൯. റോമാ. ൫: ൧. എഫെ. ൨: ൧൭. കോലൊ. ൧: ൨൦. 14. യോഹ. ൩: ൧൬ എഫെ. ൨: ൪, ൭. ൨ തെസ്സ. ൨: ൧൬. ൧ യോഹ. ൪: ൯, ൧൦. 15. ലൂ. ൨: ൫൧. ആദ്യ. ൩൭: ൧൧. ലൂ. ൧: ൬൬. 16. ആദ്യ. ൧൭: ൧൨. ലേവി. ൧൨. ൩. ലൂ. ൧: ൫൯. 17. മത്താ. ൧: ൨൧, ൨൫. ലൂ. ൧: ൩൧. 18. ലേവി. ൧൨: ൨. ൩, ൪, ൬. 19. പുറ. ൧൩: ൨. ൨൨: ൨൯. ൩൪: ൧൯. ൪മോശ. ൩: ൧൩ ൮: ൧൭. ൧൮: ൧൫. 20. ലേവി. ൧൨: ൨, ൬, ൮.

രിക്കുന്ന പ്രകാരം,) അവർ അ
വനെ കൎത്താവിന്റെ മുമ്പാകെ
നിറുത്തുവാനായിട്ടും,
൨൪ കൎത്താവിന്റെ വേദപ്രമാ
ണത്തിൽ ചൊല്ലപ്പെട്ടപ്രകാരം,
ഒരു ഇണ ചെങ്ങാലികളെ എ
ങ്കിലും, രണ്ടു പ്രാവുകുഞ്ഞുങ്ങളെ
എങ്കിലും ബലി നൽകുവാനായി
ട്ടും, അവർ അവനെ യെറുശലേ
മിലേക്ക കൊണ്ടുവന്നു.
൨൫ ¶ അപ്പോൾ, കണ്ടാലും,
ശിമെയോൻ എന്ന പേരുള്ളോരു
മനുഷ്യൻ യെറുശലേമിൽ ഉണ്ടാ
യിരുന്നു; ൟ മനുഷ്യൻ നീതിമാ
നും ദൈവഭക്തിയുള്ളവനും, ഇ
സ്രായെലിന്റെ ആശ്വാസത്തി
ന്നായിട്ട [21] കാത്തിരിക്കുന്നവ
നും ആയിരുന്നു: പരിശുദ്ധാത്മാ
വും അവന്റെ മേൽ ഉണ്ടായിരു
ന്നു.
൨൬ അത്രയുമല്ല അവൻ കൎത്താ
വിന്റെ ക്രിസ്തുവിനെ കാണു
ന്നതിന മുമ്പെ മരണം [22] കാണു
കയില്ല, എന്ന പരിശുദ്ധാത്മാ
വിനാൽ അവനോട നിയോഗി
ക്കപ്പെട്ടുമിരുന്നു.
൨൭ അവൻ [23] ആത്മാവ മൂലം
തന്നെ ദൈവാലയത്തിലേക്ക വ
ന്നു; യേശു എന്ന ശിശുവിന
വേണ്ടി വേദപ്രമാണത്തിലുള്ള
മൎയ്യാദ പ്രകാരം ചെയ്വാനായിട്ട,
അമ്മയപ്പന്മാർ അവനെ അക
ത്ത കൊണ്ടുവന്നപ്പോൾ,
൨൮ അവൻ അവനെ തന്റെ
കൈകളിൽ എന്തികൊണ്ടു ദൈ
വത്തെ സ്തുതിച്ചു,
൨൯ കൎത്താവെ നിന്റെ വച
നപ്രകാരം, നീ [24]ഇപ്പോൾ നി
ന്റെ അടിയാനെ സമാധാന
ത്തോടെ വിട്ടയക്കുന്നു.
൩൦ അത എന്തുകൊണ്ടെന്നാൽ
പുറജാതികൾക്ക പ്രകാശിപ്പിക്കു
ന്നതിന [25] പ്രകാശവും, നിന്റെ
ജനമായ ഇസ്രായെലിന മഹ
ത്വവുമായി,
൩൧ നീ സകല ജാതികളുടെ
യും മുഖത്തിന മുമ്പാകെ യത്നമാ
ക്കീട്ടുള്ള,
൩൨ [26] നിന്റെ രക്ഷയെ എ
ന്റെ കണ്ണുകൾ കണ്ടു എന്ന പ
റഞ്ഞു.
൩൩ എന്നാറെ അവനെ സം
ബന്ധിച്ച ചൊല്ലപ്പെട്ട കാൎയ്യങ്ങ
ളെ കുറിച്ച യോസെഫും അവ
ന്റെ അമ്മയും ആശ്ചൎയ്യപ്പെട്ടു.
൩൪ പിന്നെയും ശിമെയോൻ
അവരെ അനുഗ്രഹിച്ചു, അവ
ന്റെ അമ്മയായ മറിയയോട, ക
ണ്ടാലും, പല ഹൃദയങ്ങളിലെയും
നിരൂപണങ്ങൾ വെളിപ്പെടേണ്ടു
ന്നതിന, ഇവൻ ഇസ്രായെലിൽ
പലരുടെ [27] വീഴ്ചെക്കായിട്ടും, എഴു
നീല്പിനായിട്ടും, അപവാദപ്പെടു
ന്ന [28] അടയാളത്തിനായിട്ടും വെ
ക്കപ്പെട്ടവനാകുന്നു.
൩൫ വിശേഷിച്ചും നിന്റെ

---

21. ല്വ. ൨: ൩൫. യെശാ. ൪൦: ൧. മൎക്കോ. ൧൫: ൪൩. 22. സങ്കീ. ൮൯: ൪൮. എബ്രാ. ൧൧: ൫. 23. മത്താ. ൪: ൧. 24. ആദ്യ. ൪൬: ൩൦. ഫിലി. ൧: ൨൩. 25. യെശാ. ൯: ൨. ൪൨: ൬. ൪൯: ൬. ൬൦: ൧, ൨, ൩. മത്താ. ൪: ൧൬. നടപ്പ. ൧൩: ൪൭. ൨൮: ൨൮. 26. യെശാ. ൫൨: ൧൦. ല്വ. ൩: ൬. 27. യെശാ. ൮: ൧൪. ഹോശെ. ൧൪: ൯. മത്താ. ൨൧: ൪൪. റോമ. ൯: ൩൨, ൩൩. ൧കോറി. ൧. ൨൩. ൨കോറി. ൨: ൧൬. ൧പത്രോ. ൨: ൭, ൮. 28. നടപ്പ. ൨൮: ൨൨.

ആത്മാവിൽ കൂടി ഒരു വാൾ [29]
കടന്നുപോകും എന്ന പറഞ്ഞു.
൩൬ അത്രയുമല്ല ആശീരിൻെറ
ഗോത്രത്തിൽ പനുയേലിൻെറ
മകളായ അന്നാ എന്നൊരു ദീഘ
ദശിനി ഉണ്ടായിരുന്നു: അവൾ
കന്യകയായിരുന്ന ശേഷം ഏഴ
സംവത്സരം ഒരു പുരുഷനോട
കൂടെ പാൎത്ത, വളരെ വയസ്സ
ചെന്നവളായി;
൩൭ ഏകദേശം എണ്പത്തനാല
വഷം വിധവയായിരുന്ന, ദൈ
വാലയത്തെ വിട്ട പിരിയാതെ,
അവൾ ഉപവാസങ്ങളോടും പ്രാ
ത്ഥനകളോടും കൂടി [30] രാവും പക
ലും [ദൈവത്തെ] സേവിച്ചുകൊ
ണ്ടിരുന്നു.
൩൮ ആയവളും ആ സമയ
ത്ത ചെന്നു നിന്ന, അപ്രകാരം
തന്നെ കൎത്താവിനെ വന്ദനം ചെ
യ്തു, [31] യെറുശലേമിൽ ഉദ്ധാരണ
ത്തിനായിട്ട കാത്തിരുന്നവരോട
എല്ലാവരോടും അവനെ കുറിച്ച
പറഞ്ഞു.
൩൯ പിന്നെ അവർ കൎത്താ
വിൻെറ വേദപ്രമാണപ്രകാരം
സകല കാൎയ്യങ്ങളെയും കഴിച്ചതി
ൻെറ ശേഷം, ഗലിലെയായിലു
ള്ള തങ്ങളുടെ നഗരമായ നസ
റേത്തിലേക്ക തിരിച്ചുപോയി.
൪൦ പിന്നെ [32] പൈതൽ വള
ൎന്ന, ആത്മാവിൽ ശക്തിപ്പെട്ട,
ജ്ഞാനം കൊണ്ട നിറയപ്പെട്ടു:
ദൈവത്തിൻെറ കൃപയും അവ
ൻെറ മേൽ ഉണ്ടായിരുന്നു.
൪൧ ¶ വിശേഷിച്ച അവൻെറ
അമ്മയപ്പന്മാർ [33] പെസഹാ ഉ
ത്സവത്തിന ആണ്ടുതോറും യെറു
ശലേമിലേക്ക പോകുന്നവരായി
രുന്നു.
൪൨ അവന പന്ത്രണ്ട വയ
സ്സായപ്പോൾ, അവർ ഉത്സവ
ത്തിൻെറ മൎയ്യാദപ്രകാരം യെറുശ
ലേമിലേക്ക പോയി.
൪൩ പിന്നെ ആ ദിവസങ്ങളെ
കഴിച്ചതിൻെറ ശേഷം, അവർ
തിരിച്ചുവരുമ്പോൾ, പൈതലാ
യ യേശു യെറുശലേമിൽ തന്നെ
താമസിച്ചു, ആയത യോസേഫും
അവൻെറ അമ്മയും അറിഞ്ഞി
ല്ല.
൪൪ അവൻ വഴിയാത്രക്കാരുടെ
കൂട്ടത്തിൽ ഉണ്ടായിരിക്കുമെന്ന
അവർ നിരൂപിച്ചിട്ട, ഒരു ദിവ
സത്തെ വഴി പോന്നു: അപ്പോ
ൾ അവർ തങ്ങളുടെ ചാൎച്ചക്കാരു
ടെ ഇടയിലും മുഖപരിചയമുള്ള
വരുടെ ഇടയിലും അവനെ അ
ന്വേഷിച്ചു.
൪൫ അവനെ കാണായ്കയാൽ,
അവർ അവനെ അന്വേഷിച്ചു
കൊണ്ട, യെറുശലേമിലേക്ക തിരി
ച്ചുപോയി.
൪൬ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, മൂന്ന ദിവസങ്ങളുടെ ശേ
ഷം അവൻ ദൈവാലയത്തിൽ
ഗുരുക്കന്മാരുടെ നടുവിൽ ഇരി
ക്കുന്നതും, അവരോട കേൾക്ക
യും, അവരോട ചോദിക്കയും ചെ
യ്യുന്നതും അവർ കണ്ടു.

29. സാങ്കി. ൩൨: ൧൦. യോഹ. ൧൯: ൨൫. 30. നടപ്പ ൨൬: ൭ ൧ തീമോ. ൫: ൫.
31. ലൂ ൨: ൨൫. മൎക്കൊ. ൧൫: ൪൩. ലൂ. ൨൪: ൨൧. 32. ലൂ. ൧: ൮൦. ൨: ൫൨.
33. പുറപ്പ. ൨൩: ൧൫, ൧൭. ൩൪: ൨൩. ൫ മോശ. ൧൬: ൧, ൧൬.

൪൭ അവനെ [34]കേട്ടവർ എല്ലാവരും അവരുടെ ബുദ്ധിയെയും ഉത്തരങ്ങളെയും കുറിച്ച വിസ്മയപ്പെട്ടു.

൪൮ അവർ അവനെ കണ്ടപ്പോൾ, അതിശയപ്പെട്ടു: അത്രയുമല്ല അവന്റെ അമ്മ അവനോട, മകനേ, നീ എന്തുകൊണ്ട ഞങ്ങളോട ഇപ്രകാരം ചെയ്തു? നിന്റെ അപ്പനും ഞാനും വ്യസനപ്പെട്ടു, നിന്നെ അന്വേഷിച്ചു എന്ന പറഞ്ഞു.

൪൯ എന്നാറെ അവൻ അവരോട, നിങ്ങൾ എന്തിന എന്നെ അന്വേഷിച്ചു? [35] ഞാൻ എന്റെ പിതാവിന്റെ കാൎയ്യങ്ങളിൽ ഇരിക്കേണ്ടുന്നതാകുന്നു എന്ന നിങ്ങൾ അറിയുന്നില്ലയൊ? എന്ന പറഞ്ഞു.

൫൦ എന്നാൽ [36] അവൻ തങ്ങളോട പറഞ്ഞ വാക്ക അവർ തിരിച്ചറിഞ്ഞില്ല.

൫൧ പിന്നെ അവൻ അവരൊട കൂടെ പോയി, നസറേത്തിന വന്നു, അവരെ അനുസരിച്ചിരുന്നു: ഈ കാൎയ്യങ്ങളെ ഒക്കെയും അവന്റെ അമ്മ തന്റെ[37] ഹൃദയത്തിൽ സംഗ്രഹിക്കയും ചെയ്തു.

൫൨ എന്നാൽ യേശു [38] ജ്ഞാനത്തിലും വളൎച്ചയിലും, ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും വൎദ്ധിച്ചു.

## ൩ അദ്ധ്യായം.

൧ യോഹന്നാന്റെ പ്രസംഗവും ജ്ഞാനസ്നാനവും. ൧൫ ക്രിസ്തുവിനെ കുറിച്ച അവൻ പറഞ്ഞ സാക്ഷി. ൧൯ ഹെരോദേസ യോഹന്നാനെ കാവലിലാക്കിയത ൨൧. ക്രിസ്തു ജ്ഞാനസ്നാനപ്പെട്ടത. ൨൩ അവന്റെ വംശപാരമ്പൎയ്യം.

പിന്നെ തിബെറിയോസ കൈസറിന്റെ വാഴ്ചയുടെ പതിനഞ്ചാം വൎഷത്തിൽ, പൊന്തിയോസ പീലാത്തോസ യെഹൂദിയായിൽ നാടുവാഴിയായും, ഹെരോദേസ ഗലിലെയായിൽ തെത്രാൎക്കോനായും, അവന്റെ സഹോദരനായ ഫീലിപ്പോസ ഇതൂറിയായിലും ത്രഖോനിത്തി ദേശത്തിലും തെത്രാൎക്കോനായും, ലൂസിനിയ ആബിലിനിയിൽ തെത്രാൎക്കോനായും,

൨ [1] അന്നാസും കയ്യാഫാസും പ്രധാനാചാൎയ്യന്മാരായും ഇരിക്കുമ്പോൾ, വനത്തിൽ വെച്ച സഖറിയായുടെ പുത്രനായ യോഹന്നാന ദൈവത്തിന്റെ വചനം ഉണ്ടായി.

൩ അപ്പോൾ [2] അവൻ യോൎദ്ദാൻ നദിക്ക ചേൎന്ന ദേശത്തിൽ ഒക്കെയും വന്നു, [3] പാപമോചനത്തിനായിട്ട അനുതാപത്തിന്റെ ജ്ഞാനസ്നാനം പ്രസംഗിച്ചു.

൪ കൎത്താവിന്റെ വഴി ഒരുക്കുവിൻ അവന്റെ ഊടുവഴികളെ നേരെ ആക്കുവിൻ എന്നും,

34. മത്താ. ൭: ൨൮. മൎക്കോ. ൧: ൨൨. ലൂ. ൪: ൨൨, ൩൨. യോഹ. ൭: ൧൫, ൪൬.
35. യോഹ. ൨: ൧൬. 36. ലൂ. ൯: ൪൫. ൧൮: ൩൪. 37. ലൂ. ൨: ൧൯. ദാനി. ൭: ൨൮.
38. ലൂ. ൨: ൪൦. ൧ ശമു. ൨: ൨൬.

1. യോഹ. ൧൧: ൪൯, ൫൧. ൧൮: ൧൩. നടപ്പ. ൪: ൬. 2. മത്താ. ൩: ൧. മൎക്കോ. ൧: ൪. 3. ലൂ. ൧: ൭൭.

൫ താണപ്രദേശം എല്ലാം നി
കത്തപ്പെട്ടും, സകല മലയും കു
ന്നും താഴ്ത്തപ്പെട്ടും; വളഞ്ഞവ
ചൊവ്വായും, ദുൎഘടമുള്ള വഴികൾ
സമമായും തീരുമെന്നും;
൬ [4] സകല ജഡവും ദൈവ
ത്തിന്റെ രക്ഷയെ കാണുമെ
ന്നും, വനത്തിൽ വിളിച്ചു പറയു
ന്നവന്റെ [5] ശബ്ദം എന്ന ഏശാ
യാ ദീൎഘദൎശിയുടെ വചനപ്പുസ്തു
കത്തിൽ എഴുതിയിരിക്കുന്ന പ്രകാ
രം തന്നെ,
൭ ആകയാൽ അവൻ തന്നാൽ
ജ്ഞാനസ്നാനം ചെയ്യപ്പെടുവാൻ
പുറപ്പെട്ടു വന്നിട്ടുള്ള ജനക്കൂട്ടങ്ങ
ളോട പറഞ്ഞു, [6] അണലിക്കുട്ടി
കളേ, വരുവാനുള്ള കോപത്തിൽ
നിന്ന ഓടിപ്പോകുവാൻ നിങ്ങ
ൾക്ക കാണിച്ചുതന്നവൻ ആര?
൮ അതുകൊണ്ട അനുതാപ
ത്തിന യോഗ്യമായ ഫലങ്ങളെ
പുറപ്പെടുവിപ്പിൻ, അബ്രഹാം
ഞങ്ങൾക്ക പിതാവായിട്ട ഉണ്ട
എന്ന നിങ്ങളുടെ ഉള്ളിൽ തന്നെ
പറഞ്ഞു തുടങ്ങാതെയുമിരിപ്പിൻ:
എന്തുകൊണ്ടെന്നാൽ അബ്രഹാ
മിന ഈ കല്ലുകളിൽനിന്ന മക്ക
ളെ ഉണ്ടാക്കുവാൻ ദൈവത്തിന
കഴിയും എന്ന ഞാൻ നിങ്ങളോട
പറയുന്നു.
൯ വിശേഷിച്ച ഇപ്പോൾ
തന്നെ കോടാലി വൃക്ഷങ്ങളുടെ
ചുവട്ടിന വെക്കപ്പെട്ടിരിക്കുന്നു:
അതുകൊണ്ട [7] നല്ല ഫലം തരാ
ത്ത വൃക്ഷം ഒക്കെയും വെട്ടപ്പെട്ട,
അഗ്നിയിൽ ഇടപ്പെടുന്നു.
൰ അപ്പോൾ ജനങ്ങൾ അവ
നോട, എന്നാൽ ഞങ്ങൾ [8] എ
ന്ത ചെയ്യേണ്ടു? എന്ന ചോദിച്ചു.
൰൧ അവൻ ഉത്തരമായിട്ട അ
വരോട, [9] രണ്ട കുപ്പായമുള്ളവൻ
ഒന്നുമില്ലാത്തവന കൊടുക്കെണം;
ആഹാരങ്ങളുള്ളവനും അപ്രകാ
രം തന്നെ ചെയ്യെണം എന്ന
പറഞ്ഞു.
൰൨ പിന്നെ [10] ചുങ്കക്കാരും
ജ്ഞാനസ്നാനം ചെയ്യപ്പെടുവാ
നായിട്ട വന്ന, അവനോട പറ
ഞ്ഞു, ഉപദേഷ്ടാവേ, ഞങ്ങൾ എ
ന്ത ചെയ്യേണ്ടു?
൰൩ അവൻ അവരോട നി
ങ്ങൾക്ക കല്പിക്കപ്പെട്ടതിനേക്കാൾ
[11] അധികം ഒന്നും ചോദിക്കരുത
എന്ന പറഞ്ഞു.
൰൪ പട്ടാളക്കാരും അവനോട,
ഞങ്ങളും എന്ത ചെയ്യേണ്ടു? എ
ന്ന ചോദിച്ചു. അവൻ അവ
രോട, യാതൊരുത്തന്റെ നേരെ
യും ഞെരുക്കം ചെയ്യാതെയും [12] ക
ള്ളസ്സാക്ഷി ബോധിപ്പിക്കാതെ
യും, നിങ്ങളുടെ ശമ്പളം നിങ്ങൾ
ക്ക മതി എന്ന വിചാരിച്ചുകൊൾ
വിൻ എന്ന പറഞ്ഞു.
൰൫ ¶ പിന്നെ ജനങ്ങൾ കാ
ത്തിരുന്ന, യോഹന്നാൻ ക്രിസ്തു
വാകുന്നുവൊ അല്ലയൊ, എന്ന

4. സങ്കീ. ൯൮: ൩. ഏശാ. ൫൨: ൰. ലൂ. ൨: ൰. 5. ഏശാ. ൪൰: ൩. മത്താ. ൩: ൩. മൎക്കോ. ൧: ൩. യോഹ. ൧: ൨൩. 6. മത്താ. ൩: ൭. 7. മത്താ. ൭: ൰൯.
8. നടപ്പ. ൨: ൩൭. 9. ലൂ. ൰൧: ൪൰. ൨ കോറി. ൮: ൰൪. യാക്കോ. ൨: ൰൫, ൰൬. ൧. യോഹ. ൩: ൰൭. ൪: ൨൰. 10. മത്താ. ൨൰: ൩൨. ലൂ ൭: ൨൯. 11. ലൂ. ൰൯: ൮.
12. പുറപ്പ. ൨൩: ൧. ലേവി. ൰൯: ൰൰.

എല്ലാവരും തങ്ങളുടെ ഹൃദയങ്ങ
ളിൽ അവനെ കുറിച്ച വിചാരിച്ച
കൊണ്ടിരിക്കുമ്പോൾ,
൧൬ യോഹന്നാൻ ഉത്തരമാ
യിട്ട എല്ലാവരോടും പറഞ്ഞത,
13 ഞാൻ വെള്ളംകൊണ്ട നിങ്ങ
ളെ ജ്ഞാനസ്നാനം ചെയ്യുന്നവ
ല്ലൊ: എന്നാൽ എന്നെക്കാൾ
ബലവാനായ ഒരുത്തൻ വരുന്നു
അവന്റെ ചെരിപ്പുകളുടെ വാറ
അഴിപ്പാൻ ഞാൻ യോഗ്യനല്ല
അവൻ പരിശുദ്ധാത്മാവുകൊ
ണ്ടും അഗ്നികൊണ്ടും നിങ്ങളെ
ജ്ഞാനസ്നാനം ചെയ്യും.
൧൭ അവന്റെ വിശറി അവ
ന്റെ കയ്യിൽ ഇരിക്കുന്നു, അ
വൻ തന്റെ കളം നല്ലവണ്ണം
വെടിപ്പാക്കി,14 കോതമ്പ തന്റെ
കളപ്പുരയിൽ കൂട്ടിവെക്കും; പ
തിര അവൻ കെട്ടുപോകാത്ത അ
ഗ്നിയിൽ ചുട്ടുകളയും താനും.
൧൮ മറ്റും അനേകം കാൎയ്യങ്ങ
ളെയും അവൻ ഉപദേശമായിട്ട
ജനങ്ങളോട പ്രസംഗിച്ചു.
൧൯ ¶ എന്നാൽ 15തെത്രാൎക്കോ
നായ ഹെരോദേസ തന്റെ സ
ഹോദരനായ ഫീലിപ്പൊസി
ന്റെ ഭാൎയ്യയായ എറോദിയായെ
കുറിച്ചും, താൻ ചെയ്തിട്ടുള്ള സകല
ദോഷങ്ങളെ കുറിച്ചും യോഹന്നാ
നാൽ ശാസിക്കപ്പെട്ടുകകൊണ്ട,
൨൦ ഹെരോദേസ ഇങ്ങിനെ അ
നേകം ദോഷങ്ങൾ ചെയ്തുതുമല്ലാ
തെ, യോഹന്നാനെ കാരാഗൃഹ
ത്തിൽ ആക്കുകയും ചെയ്തു.
൨൧ ¶ ജനങ്ങൾ എല്ലാം ജ്ഞാ
നസ്നാനം ഏറ്റപ്പോൾ 16 ഉണ്ടാ
യത എന്തെന്നാൽ, യെശുവും
ജ്ഞാനസ്നാനം ഏറ്റ പ്രാൎത്ഥിക്കു
മ്പോൾ, സ്വൎഗ്ഗം തുറക്കപ്പെട്ടു;
൨൨ അത്രയുമല്ല പരിശുദ്ധാത്മാ
വ ദെഹരൂപമായി ഒരു പ്രാവു
പോലെ അവന്റെ മെൽ ഇറ
ങ്ങി, നീ എന്റെ പ്രിയപുത്രൻ
ആകുന്നു; നിന്നിൽ ഇനിക്കു നല്ല
ഇഷ്ടമുണ്ട എന്ന സ്വൎഗ്ഗത്തിൽനി
ന്ന ഒരു ശബ്ദവും ഉണ്ടായി.
൨൩ ¶ യെശു ഏകദെശം 17 മു
പ്പത വയസ്സുള്ളവനായി തുടങ്ങി,
അവൻ 18 യോസെഫിന്റെ പു
ത്രൻ എന്ന നിരൂപിക്കപ്പെട്ടിരു
ന്നു: ഇവൻ ഏലിയുടെ [പുത്രൻ,]
൨൪ ഇവൻ മത്താത്തിന്റെ
[പുത്രൻ,] ഇവൻ ലെവിയുടെ
[പുത്രൻ,] ഇവൻ മെല്ക്കിയുടെ
[പുത്രൻ,] ഇവൻ യന്നായുടെ
[പുത്രൻ,] ഇവൻ യോസെഫി
ന്റെ [പുത്രൻ,]
൨൫ ഇവൻ മത്തതിയായുടെ
[പുത്രൻ,] ഇവൻ ആമോസി
ന്റെ [പുത്രൻ,] ഇവൻ നാഹൂ
മിന്റെ [പുത്രൻ,] ഇവൻ എസ
ലിയുടെ [പുത്രൻ,] ഇവൻ നഗ്ഗാ
യുടെ [പുത്രൻ,]
൨൬ ഇവൻ മാത്തതിന്റെ [പു
ത്രൻ,] ഇവൻ മത്തതിയായുടെ
[പുത്രൻ,] ഇവൻ ശെമയിയുടെ
[പുത്രൻ,] ഇവൻ യോസെഫി
ന്റെ [പുത്രൻ,] ഇവൻ യെഹൂ
ദായുടെ [പുത്രൻ,]

13. മത്താ. ൩: ൧൧. 14. മിഖാ. ൪: ൧൨. മത്താ. ൧൩: ൩൦. 15 മത്താ. ൧൪: ൩. മൎക്കോ. ൬: ൧൭. 16 മത്താ. ൩: ൧൩. യോഹ. ൧: ൩൨. 17. ൪ മോശ. ൪: ൩, ൩൫, ൩൯, ൪൩, ൪൭. 18. മത്താ ൧൩: ൫൫. യോഹ. ൬: ൪൨.

൨൭ ഇവൻ യോഹന്നായുടെ [പുത്രൻ,] ഇവൻ രേസായു
ടെ [പുത്രൻ,] ഇവൻ, സൊറോ
ബാബേലിൻെറ [പുത്രൻ,] ഇ
വൻ ശലതിയേലിൻെറ [പു
ത്രൻ,] ഇവൻ നേറിയുടെ [പു
ത്രൻ,]
൨൮ ഇവൻ മെല്ക്കിയുടെ [പു
ത്രൻ,] ഇവൻ അദ്ദിയുടെ [പു
ത്രൻ,] ഇവൻ കോസാമിൻെറ
[പുത്രൻ,] ഇവൻ എത്മോദാമി
ൻെറ [പുത്രൻ,] ഇവൻ ഏറി
ൻെറ [പുത്രൻ.]
൨൯ ഇവൻ യോസയുടെ [പു
ത്രൻ,] ഇവൻ ഏലിയേസറി
ൻെറ [പുത്രൻ,] ഇവൻ യോറീ
മിൻെറ [പുത്രൻ,] ഇവൻ മത്താ
ത്തിൻെറ [പുത്രൻ,] ഇവൻ ലേ
വിയുടെ [പുത്രൻ,]
൩൦ ഇവൻ ശിമെഓൻെറ [പു
ത്രൻ,] ഇവൻ യെഹൂദായുടെ[പു
ത്രൻ,] ഇവൻ യോസേഫിൻെറ
[പുത്രൻ,] ഇവൻ യോനായുടെ
[പുത്രൻ,] ഇവൻ എലിയക്കിമി
ൻെറ [പുത്രൻ,]
൩൧ ഇവൻ മെലെയായുടെ
[പുത്രൻ,] ഇവൻ മയിനാൻെറ
[പുത്രൻ,] ഇവൻ മത്തതായുടെ
[പുത്രൻ,] ഇവൻ [19] നാതാൻെറ
[പുത്രൻ,] [20] ഇവൻ ദാവീദിൻെറ
[പുത്രൻ, [21] ഇവൻ യെശ്ശായി
യുടെ [പുത്രൻ,]
൩൨ ഇവൻ ഓബേദിൻെറ
[പുത്രൻ,] ഇവൻ ബോവോസി
ൻെറ [പുത്രൻ,] ഇവൻ സൽ
മോൻെറ [പുത്രൻ,] ഇവൻ നെ
ഹശോൻെറ [പുത്രൻ,]
൩൩ ഇവൻ അമിനാദാബി
ൻെറ [പുത്രൻ,] ഇവൻ ആറാ
മിൻെറ [പുത്രൻ,] ഇവൻ എ
സ്രോമിൻെറ [പുത്രൻ,] ഇവൻ
ഫേറേസിൻെറ [പുത്രൻ,] ഇ
വൻ യെഹൂദായുടെ [പുത്രൻ,]
൩൪ ഇവൻ യാക്കോബിൻെറ
[പുത്രൻ,] ഇവൻ ഇസ്സാക്കി
ൻെറ [പുത്രൻ,] ഇവൻ അബ്ര
ഹാമിൻെറ [പുത്രൻ.] [22] ഇവൻ
താറായുടെ [പുത്രൻ,] ഇവൻ
നക്കോറിൻെറ [പുത്രൻ,]
൩൫ ഇവൻ സാറോക്കിൻെറ
[പുത്രൻ,] ഇവൻ റാഗുവിൻെറ
[പുത്രൻ,] ഇവൻ ഫാലേകി
ൻെറ [പുത്രൻ,] ഇവൻ ഏബറി
ൻെറ [പുത്രൻ,] ഇവൻ ശാലാ
യുടെ [പുത്രൻ,]
൩൬ [23] ഇവൻ കൈനാൻെറ
[പുത്രൻ,] ഇവൻ അർപ്പക്ക്സാദി
ൻെറ [പുത്രൻ,] [24] ഇവൻ ശേമി
ൻെറ [പുത്രൻ,] ഇവൻ നോഹി
ൻെറ [പുത്രൻ,] ഇവൻ ലാമേ
ഖിൻെറ [പുത്രൻ,]
൩൭ ഇവൻ മത്തുശാലായുടെ
[പുത്രൻ,] ഇവൻ ഏനോക്കി
ൻെറ [പുത്രൻ,] ഇവൻ യാറെദി
ൻെറ [പുത്രൻ,] ഇവൻ മലലെ
യേലിൻെറ [പുത്രൻ,] ഇവൻ
കായിനാൻെറ [പുത്രൻ,]
൩൮ ഇവൻ ഏനോശിൻെറ
[പുത്രൻ,] ഇവൻ ശേതിൻെറ
[പുത്രൻ,] ഇവൻ ആദാമിൻെറ

19· ൧ദിന. ൧൪: ൪. 20. ൨ ശമു. ൫: ൧൪. ൧ നാളാ. ൩: ൫. 21. രൂത. ൪: ൧൮. ൧ നാളാ. ൨: ൧൦. 22. ആദ്യ. ൧൧: ൨൪, ൨൬. 23. ആദ്യ. ൧൧: ൧൨. 24. ആദ്യ. ൫: ൬ ൧൧: ൧.

[പുത്രൻ,] [25] ഇവൻ, ദൈവത്തി
ന്റെ [പുത്രൻ.]

## ൪ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ പരീക്ഷയും ജയവും. ൧൪ അവൻ പ്രസംഗം ചെയ്വാൻ ആരംഭിക്കുന്നത. ൧൬ നസറെത്തിലുള്ള ജനങ്ങൾ അവങ്കൽ ആശ്ചര്യപ്പെടുന്നത. അവൻ പലവിധ വ്യാധികളെയും പൊറുപ്പിക്കുന്നത.

പിന്നെ [1] യേശു പരിശുദ്ധാ
ത്മാവുകൊണ്ട നിറഞ്ഞവനായി
യോർദാനിൽനിന്ന തിരിച്ചുവന്നു,
[2] അവൻ ആത്മാവിനാൽ വന
പ്രദേശത്തിലേക്ക കൊണ്ടുപോ
കപ്പെട്ടു,
൨ അവിടെ നാല്പത ദിവസം
പിശാചിനാൽ പരീക്ഷിക്കപ്പെ
ട്ടു. [3] ആ ദിവസങ്ങളിൽ അവൻ
ഒന്നും ഭക്ഷിച്ചതുമില്ല; ആയവ
കഴിഞ്ഞതിന്റെ ശേഷം അവന
പിന്നത്തേതിൽ വിശന്നു.
൩ അപ്പോൾ പിശാച അവ
നോട, നീ ദൈവത്തിന്റെ പു
ത്രനാകുന്നു എങ്കിൽ, ഈ കല്ല
അപ്പമായി തീരെണമെന്ന ക
ല്പിക്ക എന്ന പറഞ്ഞു.
൪ എന്നാറെ യേശു അവനോ
ട ഉത്തരമായിട്ട, മനുഷ്യൻ ജീ
വിക്കുന്നത അപ്പംകൊണ്ട മാത്ര
മല്ല, ദൈവത്തിന്റെ സകല
വചനം കൊണ്ടും ആകുന്നു [4] എ
ന്ന എഴുതിയിരിക്കുന്നു എന്ന
പറഞ്ഞു.
൫ പിന്നെ പിശാച അവനെ
ഒരു ഉയൎന്ന പൎവ്വതത്തിന്മേൽ
കൊണ്ടുപോയി, ഒരു ക്ഷണനേ
രംകൊണ്ട ലോകത്തിലുള്ള രാജ്യ
ങ്ങളൊക്കെയും അവനെ കാണി
ച്ചു.
൬ പിശാച അവനോട പറ
ഞ്ഞത, ഈ അധികാരം ഒക്കെയും
ഇവയുടെ മഹത്വവും ഞാൻ നി
നക്ക തരാം എന്തെന്നാൽ [5] അത
എന്റെ പക്കൽ ഏല്പിക്കപ്പെട്ടിരി
ക്കുന്നു: എനിക്ക ഇഷ്ടമുള്ളവന
ഏവന എങ്കിലും ഞാൻ ഇത കൊ
ടുക്കുന്നു.
൭ അതുകൊണ്ട നീ എന്നെ വ
ന്ദിച്ചാൽ സകലവും നിന്റേത
ആയി തീരും.
൮ എന്നാറെ യേശു ഉത്തരമാ
യിട്ട അവനോട, സാത്താനേ,
നീ എന്റെ പിറകിൽ പോ: എ
ന്തുകൊണ്ടെന്നാൽ നീ നിന്റെ
ദൈവമായ കൎത്താവിനെ വന്ദി
ക്കെണമെന്നും, അവനെ മാത്ര
മെ സേവിക്കാവു എന്നും [6] എ
ഴുതിയിരിക്കുന്നു എന്ന പറ
ഞ്ഞു.
൯ പിന്നെ [7] അവൻ അവ
നെ യെറുശലേമിലേക്ക കൊണ്ടു
പോയി, അവനെ ദൈവാലയ
ത്തിന്റെ മുകൾ പ്രാസാദത്തി
ന്മേൽ നിറുത്തി, അവനോട പ
റഞ്ഞത, നീ ദൈവത്തിന്റെ പു
ത്രനാകുന്നു എങ്കിൽ, ഇവിടെനി
ന്ന താഴത്തോട്ട ചാടുക.
൧൦ എന്തുകൊണ്ടെന്നാൽ നിന്നെ

---

25. ആദ്യ. ൫: ൧, ൨.

1. മത്താ. ൪: ൧. മക്കോ. ൧: ൧൨. 2. ലൂ. ൪: ൧൪. ലൂ. ൨: ൨൭. 3. പുറപ്പെ. ൩൪: ൨൮. ൧ രാജാ. ൧൯: ൮. 4 ൫ മോശ. ൮: ൩. 5. യോഹ. ൧൨: ൩൧. ൧൪: ൩൦. അറി. ൧൩: ൨, ൭. 6. ൫ മോശ ൬: ൧൩. ൧൦: ൨൦. 7. മത്താ. ൪: ൫.

കാത്തുകൊൾവാനായിട്ട, അവൻ തന്റെ ദൂതന്മാൎക്ക നിന്നെ കുറിച്ച കല്പന കൊടുക്കുമെന്നും;

൧൧ നീ നിന്റെ പാദം എപ്പോഴെങ്കിലും ഒരു കല്ലിന്മേൽ ഉതെക്കാതെ ഇരിക്കേണ്ടുന്നതിന, അവർ തങ്ങളുടെ കൈകളിൽ നിന്നെ താങ്ങുമെന്നും [8]എഴുതിയിരിക്കുന്നു എന്ന പറഞ്ഞു.

൧൨ യേശു ഉത്തരമായിട്ട അവനോട, [9]നീ നിന്റെ ദൈവമായ കൎത്താവിനെ പരീക്ഷിക്കരുത എന്ന ചൊല്ലിയിരിക്കുന്നു എന്ന പറഞ്ഞു.

൧൩ പിന്നെ പിശാച പരീക്ഷ എല്ലാം കഴിച്ചതിന്റെ ശേഷം [10]കുറഞ്ഞോരു കാലത്തിന അവനെ വിട്ടുപോയി.

൧൪ ¶ പിന്നെ യേശു [11]ആത്മാവിന്റെ ശക്തിയോടെ [12]ഗലിലെയായിലേക്ക [13]തിരിച്ച ചെന്നു: ആ ചുററുമുള്ള ദിക്കിൽ ഒക്കെയും അവനെ കുറിച്ച ഒരു കീൎത്തി പരന്നു.

൧൫ ¶ അത്രയുമല്ല അവൻ അവരുടെ പള്ളികളിൽ പഠിപ്പിച്ചു, എല്ലാവരാലും സ്തുതിക്കപ്പെട്ടവനായി.

൧൬ ¶ പിന്നെ അവൻ താൻ വളൎന്ന [14]നസറെത്തിലേക്ക വന്നു: തന്റെ മൎയ്യാദപ്രകാരം ശാബത ദിവസത്തിൽ [15]പള്ളിയിലേക്ക ചെന്ന, വായിപ്പാനായിട്ട എഴുനീററ നിന്നു.

൧൭ അപ്പോൾ എശായ ദീൎഘദൎശിയുടെ പുസ്തകം അവന കൊടുക്കപ്പെട്ടു. അവൻ ആ പുസ്തകം വിടുൎത്തിയപ്പോൾ,

൧൮ കൎത്താവിന്റെ [16]ആത്മാവ എന്റെ മേൽ ഇരിക്കുന്നു; അത ഹേതുവായിട്ട ഞാൻ ദരിദ്രന്മാൎക്ക എവൻഗേലിയോൻ അറിയിപ്പാനായിട്ട, അവൻ എന്നെ അഭിഷേകം ചെയ്തു; പൊടിഞ്ഞ ഹൃദയമുള്ളവരെ സൌഖ്യമാക്കുവാനും,

൧൯ അടിമപ്പെട്ടവൎക്ക വിടുതലും, കുരുടൎക്ക കാഴ്ചയും പ്രസംഗിപ്പാനും, നുറുങ്ങപ്പെട്ടവരെ സ്വൈരമായി വിട്ടയപ്പാനും, കൎത്താവിന്റെ അംഗീകാരവത്സരം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു എന്ന എഴുതിയിരിക്കുന്ന സ്ഥലം കണ്ടു.

൨൦ പിന്നെ അവൻ പുസ്തകം മടക്കി, ശുശ്രൂഷക്കാരന തിരികെ കൊടുത്തും വെച്ച ഇരുന്നു. പള്ളിയിലുള്ള എല്ലാവരുടെയും കണ്ണുകളും അവന്റെ മേൽ പതിഞ്ഞിരുന്നു.

൨൧ അപ്പോൾ അവൻ അവരോട, ഇന്ന തന്നെ ഈ വേദവാക്യം നിങ്ങളുടെ ചെവികളിൽ നിവൃത്തിയായിരിക്കുന്നു എന്ന പറഞ്ഞു തുടങ്ങി.

൨൨ എല്ലാവരും അവന സാക്ഷി കൊടുത്തു, അവന്റെ വായിൽനിന്ന പുറപ്പെട്ട കൃപയുള്ള

8. സങ്കി. ൯൧: ൧൧. 9. ൫ മോശ. ൬: ൧൬. 10. യോഹ. ൧൪: ൩൦. എബ്രാ, ൪: ൧൫. 11. ലൂ. ൪: ൧. 12. നടപ്പ. ൧൦. ൩൮. 13. മത്താ. ൪: ൧൨. യോഹ. ൪: ൪൩. 14. മത്താ. ൨: ൨൩. ൧൩: ൫൪. മൎക്കോ. ൬: ൧. 15. നടപ്പ. ൧൩: ൧൪. ൧൭: ൨. 16. യെശ. ൬൧: ൧.

വചനങ്ങളെ കുറിച്ചു [17] ആശ്ചൎയ്യപ്പെട്ടു. [18] ഇവൻ യോസേഫിന്റെ പുത്രനല്ലയൊ? എന്നും പറഞ്ഞു.

൨൩ പിന്നെ അവൻ അവരോട പറഞ്ഞു, വൈദ്യാ, നിന്നെ തന്നെ സൌഖ്യമാക്കിക്കൊൾക എന്നുള്ള പഴഞ്ചൊല്ലും [19] കപ്പൎന്നഹോമിൽ ചെയ്യപ്പെട്ടതായി ഞങ്ങൾ കേട്ടിരിക്കുന്ന കാൎയ്യങ്ങളെ ഇവിടെ [20] നിന്റെ ദിക്കിലും ചെയ്ക, എന്നുള്ളതും നിങ്ങൾ എന്നോട പറയും നിശ്ചയം.

൨൪ പിന്നെയും അവൻ പറഞ്ഞു, [21] ഒരു ദീൎഘദൎശിയും തന്റെ സ്വദെശത്തിൽ അംഗീകരിക്കപ്പെട്ടവൻ ആകുന്നില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൨൫ ഏലിയായുടെ നാളുകളിൽ മൂന്ന സംവത്സരവും ആറ മാസവും ആകാശം അടെക്കപ്പെട്ടു, നാട്ടിൽ ഒക്കെയും മഹാ ക്ഷാമമുണ്ടായപ്പോൾ, ഇസ്രായേലിൽ [22] അനേകം വിധവകൾ ഉണ്ടായിരുന്നു.

൨൬ എന്നാലും സിദോനിലുള്ള സറെപ്ത എന്ന നഗരത്തിലേക്ക ഒരു വിധവയുടെ അടുക്കലേക്ക അല്ലാതെ, അവരിൽ മറെറാരുത്തിയുടെ അടുക്കലേക്കും ഏലിയാ അയക്കപ്പെട്ടില്ല:

൨൭ അത്രയുമല്ല ഏലിശായി എന്ന ദീൎഘദൎശിയുടെ കാലത്തിൽ ഇസ്രായേലിൽ [23] അനേകം കുഷ്ഠരോഗികൾ ഉണ്ടായിരുന്നു: എന്നാലും സുറിയാക്കാരനായ നഹമാൻ അല്ലാതെ അവരിൽ മറെറാരുത്തനും ശുദ്ധമാക്കപ്പെട്ടില്ല എന്ന ഞാൻ സത്യത്തിൻപ്രകാരം നിങ്ങളോട പറയുന്നു.

൨൮ പള്ളിയിലുള്ള എല്ലാവരും ഈ കാൎയ്യങ്ങളെ കേട്ടപ്പോൾ, കോപംകൊണ്ട നിറയപ്പെട്ടു.

൨൯ അവർ എഴുനീററ, അവനെ നഗരത്തിൽനിന്ന പുറത്താക്കി അവനെ തലകീഴാക്കി താഴത്തേക്ക തള്ളിയിടേണ്ടുന്നതിന, തങ്ങളുടെ നഗരം പണി ചെയ്യപ്പെട്ട ഇടമായുള്ള മലയുടെ വക്കത്തോളം അവനെ അവിടെക്ക കൊണ്ടുപോയി.

൩൦ എങ്കിലും അവൻ അവരുടെ നടുവിൽ കൂടി [24] കടന്നുപോയി.

൩൧ പിന്നെ അവൻ ഗലിലെയായിലുള്ള കപ്പൎന്നഹോമെന്ന നഗരത്തിലേക്ക [25] വന്നു, ശാബത ദിവസങ്ങളിൽ അവരെ പഠിപ്പിച്ചുംകൊണ്ടിരുന്നു.

൩൨ അവർ അവന്റെ പഠിപ്പിക്കയിൽ അത്ഭുതപ്പെട്ടു: [26] എന്തെന്നാൽ അവന്റെ വചനം അധികാരത്തോടെ ആയിരുന്നു.

൩൩ ¶ [27] ആ പള്ളിയിൽ മ്ലേച്ഛപിശാചിന്റെ ആത്മാവുള്ള

---

17. സങ്കീ. ൪൫: ൨. മത്താ: ൧൩: ൫൪. മക്കോ. ൬: ൨. ലൂ. ൨: ൪൭. 18. യോഹ. ൬: ൪൨ 19. മത്താ. ൪: ൧൩. ൧൧: ൨൩. 20. മത്താ. ൧൩: ൫൪. മക്കോ. ൬: ൧. 21. മത്താ. ൧൩: ൫൭. മക്കോ. ൬: ൪. യോഹ. ൪: ൪൪. 22. ൧ രാജാ. ൧൭: ൯. ൧൮: ൧. യാക്കോ. ൫: ൧൭. 23. ൨ രാജാ. ൫: ൧൪. 24. യോഹ. ൮: ൫൯. ൧൦: ൩൯. 25. മത്താ. ൪: ൧൩. മക്കോ. ൧: ൨൧. 26. മത്താ. ൭: ൨൮. ൨൯. തിത്തു. ൨: ൧൫. 27. മക്കോ. ൧: ൨൩.

ഒരു മനുഷ്യൻ ഉണ്ടായിരുന്നു, അ
വൻ ഒരു മഹാ ശബ്ദത്തോടെ
ഉറക്കെ വിളിച്ച പറഞ്ഞത എ
ന്തെന്നാൽ,
൩൪ വിടുക, നസറായക്കാരനാ
യ യേശുവേ, ഞങ്ങൾക്കും നി
നക്കും തമ്മിൽ എന്തു? നീ ഞങ്ങ
ളെ നശിപ്പിപ്പാൻ വന്നിരിക്കു
ന്നുവൊ? നീ [28] ആര ആകുന്നു എ
ന്ന ഞാൻ നിന്നെ അറിയുന്നു,
[29] ദൈവത്തിന്റെ പരിശുദ്ധൻ
തന്നെ.
൩൫ എന്നാറെ യേശു അവ
നെ ശാസിച്ച, നീ മിണ്ടാതെ
ഇരിക്ക, അവനിൽനിന്ന പുറ
പ്പെടുക എന്ന പറഞ്ഞു. അ
പ്പോൾ പിശാച അവനെ നടു
വിൽ ഉന്തിയിട്ട, അവനെ ഒന്നും
ഉപദ്രവിക്കാതെ, അവനിൽനി
ന്ന പുറപ്പെട്ട പോകയും ചെയ്തു.
൩൬ എല്ലാവരും ആശ്ചൎയ്യപ്പെ
ട്ട, തമ്മിൽ തമ്മിൽ സംസാരിച്ച
പറഞ്ഞത, ഇതു വചനം എന്താ
കുന്നു! ഇവൻ അധികാരത്തോ
ടും ശക്തിയോടും കൂടെ മ്ലേച്ഛാ
ത്മാക്കളോട കല്പിക്കുന്നു, അവർ
പുറപ്പെട്ട പോകുന്നുവല്ലൊ.
൩൭ പിന്നെ അവനെ കുറിച്ച
ഒരു കീൎത്തി ആ ചുറ്റുമുള്ള നാട്ടിൽ
എല്ലാവിടങ്ങളിലും പ്രസിദ്ധമാ
യി.
൩൮ ¶ [30] പിന്നെ അവൻ പ
ള്ളിയിൽനിന്ന എഴുനീറ്റ, ശിമോ
ന്റെ വീട്ടിലേക്ക പ്രവേശിച്ചു.
എന്നാൽ ശിമോന്റെ ഭാൎയ്യയുടെ
അമ്മ മഹാ ജ്വരമായി കിടക്ക
യായിരുന്നു; എന്നാറെ അവർ
അവൾക്ക വേണ്ടി അവനോട
അപേക്ഷിച്ചു.
൩൯ അപ്പോൾ അവൻ അ
വൾക്ക മേലായി കുനിഞ്ഞ നി
ന്ന, ജ്വരം വിലക്കി; അത അ
വളെ വിട്ടുമാറി, ഉടനെ അവൾ
എഴുനീറ്റ. അവൎക്ക ശുശ്രൂഷ
ചെയ്തു.
൪൦ ¶ [31] പിന്നെ സൂൎയ്യൻ അ
സ്തമിക്കുമ്പോൾ പലവിധ വ്യാ
ധികൾകൊണ്ട രോഗപ്പെട്ടവർ
ആൎക്കെല്ലാം ഉണ്ടായിരുന്നുവൊ,
അവർ എല്ലാവരും അവരെ അ
വന്റെ അടുക്കൽ കൊണ്ടുവന്നു:
അവൻ അവരിൽ ഓരോരുത്ത
ന്റെ മേൽ തന്റെ കൈകൾ വെ
ച്ച, അവരെ സൌഖ്യമാക്കി.
൪൧ [32] പിശാചുകളും, നീ ദൈ
വത്തിന്റെ പുത്രനായ ക്രിസ്തു
വാകുന്നു എന്ന നിലവിളിച്ച പ
റഞ്ഞുംകൊണ്ട, പലരിൽനിന്നും
പുറപ്പെട്ടു. [33] അവൻ അവരെ
വിലക്കി, താൻ ക്രിസ്തുവാകുന്നു
എന്ന അവർ അറിഞ്ഞതുകൊ
ണ്ട, അവരെ സംസാരിപ്പാൻ
സമ്മതിച്ചതുമില്ല.
൪൨ പിന്നെ [34] നേരം പുലൎന്ന
പ്പോൾ, അവൻ പുറപ്പെട്ട, ഒരു
അടവി സ്ഥലത്തേക്ക പോയി:
ജനങ്ങളും അവനെ അന്വേഷി
ച്ച, അവന്റെ അടുക്കൽ വന്ന,
തങ്ങളെ വിട്ടുപോകാതെ ഇരിപ്പാ
നായിട്ട അവനെ താമസിപ്പിച്ചു.

28. ലൂ. ൪: ൩൪. 29. സങ്കീ. ൧൬: ൧൦. ദാനി. ൯: ൨൪. ലൂ. ൧: ൩൫. 30. മത്താ. ൮: ൧൪. മൎക്കോ. ൧: ൨൯. 31. മത്താ. ൮: ൧൬. മൎക്കോ. ൧: ൩൨. 32. മൎക്കോ. ൧: ൩൪. ൩: ൧൧. 33. മൎക്കോ. ൧: ൨൫, ൩൪. ലൂ. ൪: ൩൪, ൩൫. 34. മൎക്കോ. ൧: ൩൫.

൪൩ എന്നാറെ അവൻ അവ
രോട, ഞാൻ മറവുള്ള നഗരങ്ങ
ൾക്കും ദൈവത്തിന്റെ രാജ്യം
പ്രസംഗിക്കേണ്ടുന്നതാകുന്നു, ഇ
തിന്നായിട്ടല്ലൊ ഞാൻ അയക്ക
പ്പെട്ടിരിക്കുന്നത എന്ന പറഞ്ഞു.
൪൪ പിന്നെ [35] അവൻ ഗലി
ലെയായിലുള്ള പള്ളികളിൽ പ്ര
സംഗിച്ചുകൊണ്ടിരുന്നു.

## ൫ അദ്ധ്യായം.

൧ ക്രിസ്തു പത്രോസിന്റെ പടവിൽനിന്ന ജ
നങ്ങളെ പഠിപ്പിക്കുന്നത. ൪ അത്ഭുതമാ
യൊരു മീൻ പിടിത്തം. ൧൨ കുഷ്ഠരോഗി
ശുദ്ധനാക്കപ്പെടുന്നത. ൧൭ പക്ഷവാതം
പൊറുത്തത. ൨൭ മത്തായി വിളിക്കപ്പെട്ടത.

[1] പിന്നെ ഉണ്ടായത എന്തെന്നാ
ൽ, ജനക്കൂട്ടം ദൈവത്തിന്റെ വ
ചനം കേൾപ്പാനായിട്ട [വന്ന,]
അവനെ തിക്കുമ്പോൾ, അവ
ൻ ഗെനെസാറേത്ത എന്ന ഇട
ക്കടലിന്റെ അരികെ നിന്ന,
൨ ഇടക്കടലിന്റെ അരികെ ര
ണ്ടു പടവ നില്ക്കുന്നത കണ്ടു:
അവയിൽനിന്ന മീൻ പിടിക്കു
ന്നവർ ഇറങ്ങി, തങ്ങളുടെ വല
കളെ കഴുകിക്കൊണ്ടിരുന്നു.
൩ അവൻ ആ പടവുകളിൽ
ഒന്നായ ശിമോന്റെ പടവിൽ
കരേറി: അത കരയിൽനിന്ന
അല്പം നീക്കുവാൻ അവനോട
അപേക്ഷിച്ചു. പിന്നെ അവൻ
ഇരുന്ന, പടവിൽനിന്ന ജനങ്ങ
ളെ പഠിപ്പിച്ചു.
൪ എന്നാൽ സംസാരിച്ചു കഴി
ഞ്ഞതിന്റെ ശേഷം, അവൻ
ശിമോനോട, നീ ആഴത്തിലേക്ക
[2] വലിച്ചുകൊണ്ടുപോയി, മീൻ
പിടിത്തത്തിന നിങ്ങളുടെ വലക
ളെ ഇറക്കുവിൻ എന്ന പറഞ്ഞു.
൫ എന്നാറെ ശിമോൻ ഉത്തര
മായിട്ട അവനോട, ഗുരോ, ഞ
ങ്ങൾ രാത്രി മുഴുവനും അദ്ധ്വാന
പ്പെട്ടാറെയും ഒന്നും കിട്ടിയില്ല:
എന്നാലും നിന്റെ വാക്കിനെ
പ്രമാണിച്ചു ഞാൻ വല ഇറ
ക്കാം എന്ന പറഞ്ഞു.
൬ അവർ ഇത ചെയ്തപ്പോൾ,
വളരെ മീൻ കൂട്ടം അകപ്പെട്ടു: അ
വരുടെ വലയും കീറി.
൭ അപ്പോൾ അവർ മറ്റെ പ
ടവിലുള്ള പങ്കുകാർ വന്ന, തങ്ങ
ൾക്ക സഹായം ചെയ്വാനായിട്ട
അവൎക്ക ആംഗികം കാട്ടി, അവർ
വന്ന, രണ്ടു പടവുകളെയും മുങ്ങു
മാറാകത്തക്കവണ്ണം നിറെച്ചു.
൮ ശിമോൻ പത്രോസ അത
കണ്ടാറെ യേശുവിന്റെ മുഴങ്കാ
ലുകളുക്കൽ വീണ, കൎത്താവേ,
ഞാൻ പാപിയായുള്ള മനുഷ്യനാ
കകൊണ്ട [3] എന്നെ വിട്ടു പോകെ
ണം എന്ന പറഞ്ഞു.
൯ എന്തുകൊണ്ടെന്നാൽ അ
വർ പിടിച്ച മീൻപിടുത്തത്തിൽ
അവനും അവനോടു കൂടെയുള്ള
വർ എല്ലാവരും ആശ്ചൎയ്യപ്പെട്ടു.
൧൦ ശിമോന്റെ പങ്കുകാരായി
സബദിയുടെ പുത്രന്മാരായ യാ
ക്കോബും യോഹന്നാനും അപ്ര
കാരം തന്നെ. അപ്പോൾ യേശു

35. മൎക്കൊ. ൧: ൩൯.
1 മത്താ. ൪: ൧൮. മൎക്കോ. ൧: ൧൬. 2. യോഹ. ൨൧: ൬. 3. ൨ ശമു. ൬: ൯.
൧ രാജാ. ൧൭: ൧൮

ശിമോനോട, ഭയപ്പെടേണ്ടാ:
[4]ഇതു മുതൽ നീ മനുഷ്യരെ പിടി
ക്കുന്നവനാകുമെന്ന പറഞ്ഞു.
൰൧ പിന്നെ അവർ തങ്ങളു
ടെ പടവുകളെ കരയിലേക്ക അ
ടുപ്പിച്ചു ശേഷം, [5] സകലവും
വിട്ടു, അവന്റെ പിന്നാലെ പോ
യി.
൰൨ ¶ [6] പിന്നെ ഉണ്ടായത എ
ന്തെന്നാൽ, അവൻ ഒരു നഗര
ത്തിൽ ഇരിക്കുമ്പോൾ, കണ്ടാലും
കുഷ്ഠരോഗം കൊണ്ട നിറഞ്ഞിട്ടു
ള്ള ഒരു മനുഷ്യൻ യേശുവിനെ
കണ്ട, കവിണ്ണു വീണ, കൎത്താ
വെ, നിനക്ക മനസ്സുണ്ടെങ്കിൽ,
എന്നെ ശുദ്ധമാക്കുവാൻ നിന
ക്ക കഴിയും എന്ന പറഞ്ഞ അവ
നോട അപേക്ഷിച്ചു.
൰൩ അപ്പോൾ അവൻ കൈ
നീട്ടി, അവനെ തൊട്ട, ഇനിക്ക
മനസ്സുണ്ട, നീ ശുദ്ധനായ്വരിക
എന്ന പറഞ്ഞു. ഉടനെ കുഷ്ഠരോ
ഗം അവനെ വിട്ടുമാറി.
൰൪ പിന്നെ [7]അവൻ അവ
നോട പറഞ്ഞത, നീ ഇത ആ
രോടും പറയരുത: എങ്കിലും പോ
യി, നിന്നെ തന്നെ ആചാൎയ്യനെ
കാണിച്ചു, അവൎക്ക സാക്ഷിക്കാ
യിട്ടു, [8] മോശ കല്പിച്ചപ്രകാരം നി
ന്റെ ശുദ്ധീകരണത്തിന വേ
ണ്ടി വഴിപാട കഴിക്ക.
൰൫ എങ്കിലും അവനെ കുറിച്ചു
ഒരു കീൎത്തി, അധികമധികമാ
യി പരന്നു: അപ്പോൾ [9] വളു
രെ പുരുഷാരങ്ങൾ കേൾപ്പാനാ
യിട്ടും, തങ്ങളുടെ രോഗങ്ങളിൽ
നിന്ന അവനാൽ സൌഖ്യമാക്ക
പ്പെടുവാനായിട്ടും വന്നുകൂടി.
൰൬ എന്നാൽ [10] അവൻ വന
പ്രദേശങ്ങളിലേക്ക മാറി പ്രാൎത്ഥി
ച്ചുകൊണ്ടിരുന്നു.
൰൭ ¶ പിന്നെ ഒരു ദിവസം
അവൻ പഠിപ്പിച്ചുകൊണ്ടിരിക്കു
മ്പോൾ ഉണ്ടായത എന്തെന്നാൽ,
ഗലിലെയായിലും, യെഹൂദിയാ
യിലുമുള്ള സകല ഗ്രാമങ്ങളിൽ
നിന്നും, യെറുശലെമിൽനിന്നും
വന്ന പറിശന്മാരും ന്യായപ്ര
മാണ ശാസ്ത്രിമാരും ഇരുന്നിരു
ന്നു; അവരെ സൌഖ്യപ്പെടുത്തു
വാൻ കൎത്താവിന്റെ ശക്തിയു
ണ്ടായിരുന്നു.
൰൮ [11] അപ്പോൾ, കണ്ടാലും
ചില മനുഷ്യർ പക്ഷവാതക്കാ
രനായ ഒരുത്തനെ കിടക്കയിൽ
എടുത്തുകൊണ്ട വന്ന, അവനെ
അകത്ത കൊണ്ടുപോയി അവ
ന്റെ മുമ്പാകെ വെപ്പാൻ വഴി
തേടി.
൰൯ പുരുഷാരത്തിന്റെ ഹേതു
വായി അവനെ എതിലെ അക
ത്തേക്ക കൊണ്ടുപോകാം എന്ന
കാണായ്കകൊണ്ട, അവർ വീട്ടി
ന്മേൽ കരേറി, ഓടുമേച്ചിൽ വഴി
യായി അവനെ കിടക്കയോട കൂ
ടെ നടുവിലേക്ക യേശുവിന്റെ
മുമ്പാകെ ഇറക്കി.
൨൰ എന്നാറെ അവൻ അവരു

4. മത്താ. ൪: ൰൯. മൎക്കോ. ൧: ൰൭. 5. മത്താ. ൪: ൨൰. ൰൯: ൨൭. മൎക്കോ. ൧: ൰൮. ലൂ. ൰൮: ൨൮. 6. മത്താ. ൮: ൨. മൎക്കോ. ൧: ൪൰. 7. മത്താ. ൮: ൪. 8. ലേവി. ൰൪: ൪, ൰൰, ൨൰, ൨൨. 9. മത്താ. ൪: ൨൫. മൎക്കോ. ൩ ൭ യോഹ. ൬: ൨. 10. മത്താ. ൰൪: ൨൩. മൎക്കോ. ൬: ൪൬. 11. മത്താ. ൯: ൨. മൎക്കോ. ൨: ൩.

ടെ വിശ്വാസം കണ്ടിട്ട, അവനോ
ട, മനുഷ്യാ, നിന്റെ പാപങ്ങൾ
നിന്നോട മോചിക്കപ്പെട്ടിരിക്കു
ന്നു എന്ന പറഞ്ഞു.
൨൧ [12]അപ്പോൾ ഉപാദ്ധ്യായ
ന്മാരും പറിശന്മാരും, ദൈവദൂഷ
ണങ്ങൾ പറയുന്ന ഇവൻ ആ
ര? ദൈവം ഒരുവനല്ലാതെ പാ
പങ്ങളെ മോചിപ്പാൻ കഴിയുന്ന
വൻ [13]ആര? എന്ന വിചാരിച്ചു
തുടങ്ങി.
൨൨ എന്നാറെ യേശു അവരു
ടെ വിചാരങ്ങളെ അറിഞ്ഞ, അ
വരോട ഉത്തരമായിട്ട പറഞ്ഞത,
നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങ
ളിൽ വിചാരിക്കുന്നത എന്ത?
൨൩ ഏത എളുപ്പം, നിനക്കു
നിന്റെ പാപങ്ങൾ മോചിക്ക
പ്പെട്ടിരിക്കുന്നു എന്ന പറയുന്ന
തൊ, എഴുനീറ്റ നടക്ക എന്ന പ
റയുന്നതൊ?
൨൪ എന്നാൽ ഭൂമിയിൽ പാപ
ങ്ങളെ മോചിപ്പാൻ മനുഷ്യന്റെ
പുത്രന അധികാരം ഉണ്ട എന്ന
നിങ്ങൾ അറിയെണ്ടുന്നതിനായി
ട്ട, (അവൻ പക്ഷവാതക്കാരനോ
ട പറഞ്ഞത,) നീ എഴുനീല്ക്ക,
നിന്റെ കിടക്ക എടുത്തുകൊണ്ട,
നിന്റെ വീട്ടിലേക്ക പോക, എ
ന്ന ഞാൻ നിന്നോട പറയുന്നു.
൨൫ ഉടനെ അവൻ അവരു
ടെ മുമ്പാകെ എഴുനീറ്റ, താൻ കി
ടന്നിരുന്നത എടുത്ത, ദൈവ
ത്തെ സ്തുതിച്ചുകൊണ്ട, തന്റെ
വീട്ടിലേക്ക പോയി.
൨൬ അപ്പോൾ എല്ലാവൎക്കും വി
സ്മയമുണ്ടായി, അവർ ദൈവ
ത്തെ സ്തുതിച്ചു, അത്രയുമല്ല അ
വർ ഭയം കൊണ്ട നിറഞ്ഞ, ഞ
ങ്ങൾ അപൂൎവകാൎയ്യങ്ങളെ ഇന്ന
കണ്ടു എന്ന പറഞ്ഞു.
൨൭ ¶ പിന്നെ ഈ കാൎയ്യങ്ങ
ളുടെ ശെഷം അവൻ പുറപ്പെട്ടു
പോയി, ലേവി എന്ന പേരുള്ളൊ
രു ചുങ്കക്കാരൻ ചുങ്കസ്ഥലത്തിരി
ക്കുന്നതിനെ കണ്ടു: അവനോട
എന്റെ പിന്നാലെ വരിക എ
ന്ന പറഞ്ഞു.
൨൮ അവൻ സകലവും ഉപെ
ക്ഷിച്ച, എഴുനീറ്റ, അവന്റെ
പിന്നാലെ പോകയും ചെയ്തു.
൨൯ [15]പിന്നെ ലേവി തന്റെ
വീട്ടിൽ അവന ഒരു വലിയ വി
രുന്ന കഴിച്ചു: അവിടെ ചുങ്കക്കാ
രായിട്ടും മറ്റുള്ളവരായിട്ടും [16]ബഹു
പുരുഷാരവും അവരോട കൂടെ
ഇരുന്നിരുന്നു.
൩൦ എന്നാറെ അവരുടെ ഉപാ
ദ്ധ്യായന്മാരും പറിശന്മാരും അ
വന്റെ ശിഷ്യന്മാരുടെ നേരെ
പിറുപിറുത്ത പറഞ്ഞത നിങ്ങൾ
ചുങ്കക്കാരോടും പാപികളോടും കൂ
ടെ ഭക്ഷിക്കയും കുടിക്കയും ചെയ്യു
ന്നത എന്തുകൊണ്ട?
൩൧ അപ്പോൾ യേശു ഉത്തരമാ
യിട്ട അവരോട, സ്വസ്ഥമുള്ളവ
ൎക്ക വൈദ്യനെ കൊണ്ട ആവശ്യ
മില്ല; രോഗികളായുള്ളവൎക്കെ ഉള്ളു.
൩൨ [17]ഞാൻ നീതിമാന്മാരെ
അല്ല, പാപികളെ അത്രെ അനു

12. മത്താ. ൯: ൨. മൎക്കൊ. ൨: ൩, ൭. 13. സങ്കീ. ൩൨: ൫. യെശാ ൪൩: ൨൫.
14. മത്താ. ൯: ൯. മൎക്കൊ. ൨: ൧൩, ൧൪. 15. മത്താ ൯: ൧൦. മൎക്കൊ. ൨: ൧൫.
16. ലൂ. ൧൫: ൧. 17. മത്താ. ൯: ൧൩. ൧ തിമോ. ൧: ൧൫.

താപത്തിന വിളിപ്പാൻ വന്നിരിക്കുന്നു എന്ന പറഞ്ഞു.

൩൩ ¶ പിന്നെ അവർ അവനോട പറഞ്ഞത [18] യോഹന്നാന്റെ ശിഷ്യന്മാരും, അപ്രകാരം തന്നെ പറിശന്മാരുടെ ശിഷ്യന്മാരും പലപ്പോഴും ഉപോഷിച്ച, പ്രാൎത്ഥനകളെ ചെയ്യുവരുന്നു, എന്നാൽ നിനക്കുള്ളവർ ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നു, അതെന്തുകൊണ്ട?

൩൪ എന്നാറെ അവൻ അവരോട, മണവാളൻ തങ്ങളോട കൂടെയുള്ളപ്പോൾ, മണവറയിലെ പുത്രന്മാരെ ഉപോഷിപ്പിപ്പാൻ നിങ്ങൾക്ക കഴിയുമോ?

൩൫ മണവാളൻ അവരിൽനിന്ന നീക്കപ്പെടും നാളുകൾ വരും, അപ്പോൾ അവർ ആ നാളുകളിൽ ഉപോഷിക്കും എന്ന പറഞ്ഞു.

൩൬ ¶ [19] പിന്നെ അവൻ അവരോട ഒരു ഉപമയും പറഞ്ഞു; ഒരുത്തനും പുതിയ വസ്ത്രഖണ്ഡം പഴയ വസ്ത്രത്തിന്മേൽ ചേൎക്കമാറില്ല; അപ്രകാരമായാൽ, പുതിയത ചീന്തലുണ്ടാക്കുന്നു, അത്രയുമല്ല പുതിയ വസ്ത്രഖണ്ഡം പഴയതിനോട ചേരുന്നില്ല.

൩൭ പിന്നെയും ഒരുത്തനും പുതിയ വീഞ്ഞ പഴയ തോല്ക്കുടങ്ങളിൽ പകൎന്ന വെക്കമാറില്ല; അപ്രകാരമായാൽ, പുതിയ വീഞ്ഞ തോല്ക്കുടങ്ങളെ പൊളിച്ച, ഒഴുകിപ്പോകും, തോല്ക്കുടങ്ങളും കെട്ടുപോകും.

൩൮ പുതിയ വീഞ്ഞ പുതിയ തോല്ക്കുടങ്ങളിൽ അത്രെ പകൎന്ന വെക്കപ്പെടേണ്ടുന്നത; അപ്പോൾ രണ്ടും രക്ഷപ്പെടുന്നു.

൩൯ അത്രയുമല്ല ഒരുത്തനും പഴയ വീഞ്ഞ കുടിച്ചിട്ട ഉടനെ പുതിയത ആഗ്രഹിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ പഴയത അധികം നല്ലതാകുന്നു എന്ന അവൻ പറയുന്നു.

## ൬ അദ്ധ്യായം.

൧ ശാബത ദിവസത്തിൽ ശിഷ്യന്മാർ കതിരുകളെ പറിച്ച സംഗതി. ൧൦ ക്രിസ്തു പന്ത്രണ്ടാളുകളെ തെരിഞ്ഞെടുക്കുന്നതും. ൧൭ വ്യാധികളെ സൌഖ്യമാക്കുന്നതും. ൨൦ പ്രസംഗം ചെയ്യുന്നതും.

[1]പിന്നെ ഒന്നാമത്തേത കഴിഞ്ഞ രണ്ടാം ശാബത ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ, അവൻ വിളഭൂമികളിൽ കൂടി പോയി; അപ്പോൾ അവന്റെ ശിഷ്യന്മാർ കതിരുകളെ പറിച്ച, തങ്ങളുടെ കൈകൾ കൊണ്ട തിരുമ്മി തിന്നു.

൨ എന്നാറെ പറിശന്മാരിൽ ചിലർ അവരോട പറഞ്ഞത, ശാബത ദിവസങ്ങളിൽ ചെയ്യ്വാൻ [2] ന്യായമില്ലാത്തത നിങ്ങൾ എന്തുകൊണ്ട ചെയ്യുന്നു?

൩ യേശു ഉത്തരമായിട്ട അവരോട പറഞ്ഞത, [3] ദാവീദിനും അവനോട കൂടെയുള്ളവൎക്കും വിശന്നപ്പോൾ, അവൻ എന്ത ചെയ്തു:

18. മത്താ. ൯: ൧൪. മൎക്കോ. ൨: ൧൮. ൧൯.
19. മത്താ. ൯: ൧൬, ൧൭ മൎക്കോ. ൨: ൨൧, ൨൨.
1. മത്താ. ൧൨: ൧. മൎക്കോ. ൨: ൨൩. 2. പുറപ്പാട. ൨൦: ൧൦. 3 ൧ശമു. ൨൧: ൬.

൪ എങ്ങിനെ അവൻ ദൈവത്തിന്റെ ആലയത്തിലേക്ക കടന്ന, ആചാൎയ്യന്മാൎക്ക മാത്രമല്ലാതെ ഭക്ഷിപ്പാൻ [4]ന്യായമില്ലാത്ത കാഴ്ച അപ്പം എടുത്ത ഭക്ഷിച്ചു, തന്നോട കൂടെയുള്ളവൎക്കും കൊടുത്തു എന്നുള്ളത നിങ്ങൾ വായിച്ചിട്ടില്ലയൊ? എന്ന പറഞ്ഞു.

൫ പിന്നെ അവൻ അവരോട, മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തിന്റെയും കൎത്താവ ആകുന്നു എന്ന പറഞ്ഞു.

൬ ¶ മറ്റൊരു [5]ശാബത ദിവസത്തിലും ഉണ്ടായത എന്തെന്നാൽ, അവൻ പള്ളിയിലേക്ക ചെന്ന പഠിപ്പിച്ചു: അവിടെ തന്റെ വലത്തു കൈ ശോഷിച്ചിട്ടുള്ളോരു മനുഷ്യൻ ഉണ്ടായിരുന്നു.

൭ അപ്പോൾ ഉപാദ്ധ്യായന്മാരും പറിശന്മാരും അവന്റെ നേരെ കുറ്റം കണ്ടെത്തുവാനായിട്ട, അവൻ ശാബത ദിവസത്തിൽ സൌഖ്യമാക്കുമൊ, എന്ന അവനെ സൂക്ഷിച്ചുകൊണ്ടിരുന്നു.

൮ എന്നാറെ അവരുടെ വിചാരങ്ങളെ അവൻ അറിഞ്ഞു, കൈശോഷിച്ചുള്ള മനുഷ്യനോട, നീ എഴുനീറ്റ, നടുവിൽ നില്ക്ക, എന്ന പറഞ്ഞു. അപ്രകാരം അവൻ എഴുനീറ്റ നിന്നു.

൯ അപ്പോൾ യേശു അവരോട പറഞ്ഞത, ഞാൻ നിങ്ങളോട ഒരു കാൎയ്യം ചോദിക്കും; ശാബത ദിവസങ്ങളിൽ ഗുണം ചെയ്യുന്നതൊ ദോഷം ചെയ്യുന്നതൊ, ജീവനെ രക്ഷിക്കുന്നതൊ നശിപ്പിക്കുന്നതൊ, ഏത ന്യായം?

൧൦ പിന്നെ അവൻ അവരെ എല്ലാവരെയും ചുറ്റും നോക്കീട്ട, ആ മനുഷ്യനോട, നിന്റെ കൈ നീട്ടുക എന്ന പറഞ്ഞു. അവൻ അപ്രകാരം ചെയ്തു; അവന്റെ കൈ മറ്റേത പോലെ തന്നെ സൌഖ്യമാകയും ചെയ്തു.

൧൧ അപ്പോൾ അവർ ഭ്രാന്ത കൊണ്ട നിറഞ്ഞു യേശുവിനോട എന്ത ചെയ്യേണ്ടു എന്ന തമ്മിൽ തമ്മിൽ സംസാരിച്ചു.

൧൨ ¶ [6]പിന്നെ ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ, അവൻ പ്രാൎത്ഥിപ്പാനായിട്ട ഒരു മലയിലേക്ക പോയി, ദൈവത്തിനോടുള്ള പ്രാൎത്ഥനയിൽ രാത്രി മുഴുവനും കഴിച്ചു.

൧൩ പിന്നെ നേരം പുലൎന്നപ്പോൾ, അവൻ തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ചിട്ട,

൧൪ അവരിൽ അവൻ [7]പത്രോസ എന്നും പേരിട്ട ശിമോനെയും, അവന്റെ സഹോദരനായ അന്ത്രെയോസിനെയും, യാക്കോബിനെയും, യോഹന്നാനെയും, ഫീലിപ്പോസിനെയും, ബൎത്തൊലോമായിയെയും,

൧൫ മത്തായിയേയും, തോമാസിനെയും, അല്പായുടെ പുത്രനായ യാക്കോബിനെയും, സിലോത്തെസ എന്ന ചൊല്ലപ്പെട്ട ശിമോനെയും,

4. ലേവി. ൨൪: ൯. 5. മത്താ. ൧൨: ൯. മൎക്കൊ. ൩: ൧. ലൂ. ൧൩: ൧൪. ൧൪: ൩. യോഹ. ൯: ൧൬. 6. മത്താ. ൧൪: ൨൩. 7. യോഹ. ൧: ൪൨.

൧൬ യാക്കോബിന്റെ [8] സ
ഹോദരനായ യെഹൂദായെയും,
പിന്നെ ദ്രോഹിയുമായി തീൎന്ന
യെഹൂദാ ഇസ്കറിയോത്തിനെ
യും, [9] ഇങ്ങിനെ പന്ത്രണ്ടു പേ
രെ തെരിഞ്ഞെടുത്തു, ആയവരെ
അവൻ അപ്പോസ്തൂലന്മാർ എ
ന്നും നാമം വിളിച്ചു.
൧൭ ¶ പിന്നെ അവൻ അവ
രോട കൂടെ ഇറങ്ങി, സമമായു
ള്ളോരു സ്ഥലത്തനിന്നു, വിശേ
ഷിച്ച അവന്റെ ശിഷ്യന്മാരു
ടെ കൂട്ടവും, അവനിൽനിന്ന കേ
ൾപ്പാനായിട്ടും, തങ്ങളുടെ വ്യാധി
കളിൽനിന്ന സ്വസ്ഥമാക്കപ്പെ
ടുവാനായിട്ടും യെഹൂദിയായിൽ
എല്ലാടത്തുനിന്നും യെറുശലേ
മിൽനിന്നും, തൂറിന്റെയും സി
ദോന്റെയും സമുദ്രതീരത്തിൽനി
ന്നും വന്നിട്ടുള്ള [10] ബഹു ജനക്കൂ
ട്ടവും,
൧൮ മ്ലേച്ഛാത്മാക്കളാൽ ബാധി
ക്കപ്പെട്ടവരും [ഉണ്ടായിരുന്നു;]
അവർ സൌഖ്യമാക്കപ്പെട്ടു.
൧൯ [11] ശക്തി അവനിൽനിന്ന
പുറപ്പെട്ടു, എല്ലാവരെയും സൌ
ഖ്യമാക്കിയതുകൊണ്ടു പുരുഷാര
വും എല്ലാം [12] അവനെ തൊടുവാ
നായിട്ടു ശ്രമിച്ചു.
൨൦ ¶ പിന്നെ അവൻ തന്റെ
ശിഷ്യന്മാരുടെ നേരെ തന്റെ
കണ്ണുകളെ ഉയൎത്തി, പറഞ്ഞത
[13] ദരിദ്രന്മാരായുള്ളോരേ, നിങ്ങൾ
ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെ
ന്നാൽ ദൈവത്തിന്റെ രാജ്യം നി
ങ്ങൾക്കുള്ളതാകുന്നു.
൨൧ ഇപ്പോൾ [14] വിശന്നിരി
ക്കുന്നവരായുള്ളോരേ, നിങ്ങൾ
ഭാഗ്യവാന്മാർ: അതെന്തുകൊണ്ടെ
ന്നാൽ നിങ്ങൾ തൃപ്തന്മാരാകും.
ഇപ്പോൾ [15] കരയുന്നവരായുള്ളോ
രേ നിങ്ങൾ ഭാഗ്യവാന്മാർ: അ
തെന്തുകൊണ്ടെന്നാൽ നിങ്ങൾ
ചിരിക്കും.
൨൨ മനുഷ്യപുത്രന്റെ നിമിത്ത
മായിട്ടു മനുഷ്യർ നിങ്ങളെ ദ്വേ
ഷിക്കുമ്പോഴും നിങ്ങളെ [16] ഭ്രഷ്ടാ
ക്കിക്കളകയും, നിങ്ങളെ നിന്ദിക്ക
യും, നിങ്ങളുടെ നാമം ദോഷമു
ള്ളതെന്ന വെച്ച തള്ളിക്കളകയും
ചെയ്യുമ്പോഴും, നിങ്ങൾ [17] ഭാഗ്യ
വാന്മാരാകുന്നു.
൨൩ [18] ആ നാളിൽ സന്തോ
ഷിച്ച പ്രസാദംകൊണ്ടു നൃത്തം
ചെയ്വിൻ, കണ്ടാലും നിങ്ങളുടെ
പ്രതിഫലം സ്വൎഗ്ഗത്തിൽ വളരെ
ആകുന്നു, [19] അവരുടെ പിതാക്ക
ന്മാർ ദീൎഘദൎശികളോട ഇപ്രകാ
രം തന്നെ ചെയ്തുവല്ലൊ.
൨൪ എങ്കിലൊ [20] സമ്പന്നന്മാ
രായുള്ളോരേ നിങ്ങൾക്ക [21] ഹാ ക
ഷ്ടം! നിങ്ങൾ നിങ്ങളുടെ ആശ്വാ
സം [22] പ്രാപിച്ചിരിക്കുന്നുവല്ലൊ.
൨൫ [23] തൃപ്തന്മാരായുള്ളോരേ നി

8. യഹൂദ. ൧. 9. മത്താ. ൧൦: ൧. 10. മത്താ. ൪: ൨൫. മൎക്കൊ. ൩: ൭. 11. മൎക്കൊ. ൫: ൩൦. ലൂ. ൮: ൪൬. 12. മത്താ. ൧൪: ൩൬. 13. മത്താ. ൫: ൩. ൧൧: ൫. യാക്കോ. ൨: ൫. 14. ഏശാ. ൫൫: ൧. ൬൫: ൧൩. മത്താ. ൫: ൬. 15. ഏശാ. ൬൧: ൩. മത്താ. ൫. ൪. 16. യോഹ. ൧൬: ൨. 17. മത്താ. ൫: ൧൧. ൧ പത്രോ. ൨: ൧൯. ൩: ൧൪. ൪: ൧൪. 18. മത്താ. ൫: ൧൨. നടപ്പ. ൫: ൪൧. കൊലോ. ൧: ൨൪. യാക്കോ. ൧: ൨. 19. നടപ്പ. ൭: ൫൨. 20. ലൂ. ൧൨: ൨൧. 21. ആമോ. ൬: ൧. യാക്കോ. ൫: ൧. 22. മത്താ. ൬: ൨, ൫, ൧൬. ലൂ ൧൬: ൨൫. 23. ഏശാ. ൬൫: ൧൩.

ങ്ങൾക്ക ഹാ കഷ്ടം! അതെന്തു
കൊണ്ടെന്നാൽ നിങ്ങൾ വിശ
ന്നിരിക്കും, ഇപ്പോൾ [24] ചിരിക്കു
ന്നവരായുള്ളോരെ നിങ്ങൾക്ക
ഹാ കഷ്ടം! അതെന്തുകൊണ്ടെ
ന്നാൽ നിങ്ങൾ ദുഃഖിച്ചു കരയും.
൨൬ [25] എല്ലാ മനുഷ്യരും നിങ്ങ
ളെ കുറിച്ചു നന്മ പറയുമ്പോൾ,
നിങ്ങൾക്ക ഹാ കഷ്ടം! അവരു
ടെ പിതാക്കന്മാർ കള്ള ദീൎഘദ
ൎശികളോട ഇപ്രകാരം ചെയ്തുവ
ല്ലൊ.
൨൭ ¶ എങ്കിലൊ [26] കേൾക്കു
ന്നവരായ നിങ്ങളോട ഞാൻ പ
റയുന്നത, നിങ്ങളുടെ ശത്രുക്കളെ
സ്നേഹിപ്പിൻ, നിങ്ങളെ പകെ
ക്കുന്നവൎക്ക ഗുണം ചെയ്വിൻ.
൨൮ നിങ്ങളെ ശപിക്കുന്നവ
രെ അനുഗ്രഹിക്കയും നിങ്ങളെ
ഉപദ്രവിക്കുന്നവൎക്ക വേണ്ടി [27]
പ്രാൎത്ഥിച്ചുകൊൾകയും ചെയ്വിൻ.
൨൯ [28] ഒരു കവിളിൽ നിന്നെ
അടിക്കുന്നവന മറ്റതും കാണി
ച്ചു കൊടുക്ക [29] നിന്റെ കുപ്പായം
എടുത്തുകൊള്ളുന്നവനോട നി
ന്റെ അങ്കിയും വിരോധിക്ക
രുത.
൩൦ [30] നിന്നോട ചോദിക്കുന്ന
വന എല്ലാവനും കൊടുക്ക; നി
ന്റെ വസ്തുക്കൾ എടുത്തുകൊള്ളു
ന്നവനോട തിരികെ ചോദിക്ക
യുമരുത.
൩൧ [31] വിശേഷിച്ചു മനുഷ്യർ
എതപ്രകാരം നിങ്ങൾക്ക ചെ
യ്യെണമെന്ന നിങ്ങൾ ഇച്ശിക്കു
ന്നുവൊ, അപ്രകാരം തന്നെ നി
ങ്ങളും അവൎക്ക ചെയ്വിൻ.
൩൨ [32] നിങ്ങളെ സ്നേഹിക്കുന്ന
വരെ നിങ്ങൾ സ്നേഹിച്ചാൽ, നി
ങ്ങൾക്ക എന്ത വിശേഷമുള്ളു.
പാപികളും തങ്ങളെ സ്നേഹിക്കു
ന്നവരെ സ്നേഹിക്കുന്നുണ്ടല്ലൊ.
൩൩ പിന്നെ നിങ്ങൾക്ക നന്മ
ചെയ്യുന്നവൎക്ക നിങ്ങൾ നന്മ
ചെയ്താൽ നിങ്ങൾക്ക എന്ത വി
ശേഷമുള്ളു? പാപികളും അപ്ര
കാരം തന്നെ ചെയ്യുന്നുണ്ടല്ലൊ.
൩൪ [33] പിന്നെ ഇന്നവരോട
തിരികെ വാങ്ങികൊള്ളാമെന്ന
നിങ്ങൾ നിശ്ചയിച്ച, അവൎക്ക
കടം കൊടുത്താൽ, നിങ്ങൾക്ക
എന്ത വിശേഷമുള്ളു? പാപിക
ളും ശരിവരെ തിരികെ വാങ്ങി
കൊൾവാനായിട്ട പാപികൾക്ക
കടം കൊടുക്കുന്നുണ്ടല്ലൊ.
൩൫ എങ്കിലൊ [34] നിങ്ങൾ നി
ങ്ങളുടെ ശത്രുക്കളെ സ്നേഹിക്ക
യും നന്മ ചെയ്കയും, ഒന്നും തിരി
കെ ഇച്ശിക്കാതെ [35] കടം കൊടു
ക്കയും ചെയ്വിൻ: അപ്പോൾ നി
ങ്ങളുടെ പ്രതിഫലം വളരെ ആ
കും, അത്രയുമല്ല [36] നിങ്ങൾ അ
ത്യുന്നതനായവന്റെ പൈതങ്ങ
ളാകും: എന്തുകൊണ്ടെന്നാൽ അ
വൻ നന്ദിയില്ലാത്തവരോടും ദോ
ഷികളോടും ദയാവാനാകുന്നു.

---

24 സുഭാ. ൧൪: ൧൩. 25. യോഹ. ൧൯: ൧൭. ൧ യോഹ. ൪: ൫. 26. പുറപ്പാ. ൨൩: ൪. സുഭാ ൨൫: ൨൧. മത്താ. ൫: ൪൪. ലൂ. ൬. ൩൫. റോമാ. ൧൨: ൨൦. 27. ലൂ. ൨൩: ൩൪. നടപ്പ. ൭: ൬൦ 28. മത്താ. ൫: ൩൯. 29. ൧ കോറി ൬: ൭. 30. ൫ മോശ. ൧൫: ൭, ൮, ൧൦. സുഭാ. ൨൧: ൨൬ മത്താ. ൫: ൪൨: 31. മത്താ. ൭: ൧൨. 32. മത്താ. ൫: ൪൬. 33. മത്താ. ൫: ൪൨. 34. ലൂ. ൬: ൨൭. 35. സങ്കീ. ൩൭: ൨൬. ലൂ. ൬. ൩൦. 36. മത്താ. ൫: ൪൫.

൩൰൭ [37] അതുകൊണ്ട നിങ്ങളു
ടെ പിതാവ കരുണ യുള്ളവനാ
യിരിക്കുന്ന പ്രകാരം നിങ്ങളും
കരുണയുള്ളവരാകുവിൻ.
൩൰൮ ¶ [38] വിധിക്കരുത, നി
ങ്ങളും വിധിക്കപ്പെടുകയില്ല: കു
ററംവിധിക്കരുത, നിങ്ങളും കുററം
വിധിക്കപ്പെടുകയില്ല: മോചി
പ്പിൻ നിങ്ങളും മോചിക്കപ്പെടും.
൩൰൯ [39]കൊടുപ്പിൻ, നിങ്ങൾക്ക
തരപ്പെടും: അമൎത്തി കുലുക്കപ്പെട്ട
കവിഞ്ഞ വീഴുന്ന നല്ല അളവ
ജനങ്ങൾ നിങ്ങളുടെ [40] മടിയി
ലേക്ക തരും. എന്തുകൊണ്ടെന്നാൽ
[41] നിങ്ങൾ അളക്കുന്ന അളവ
കൊണ്ട തന്നെ നിങ്ങൾക്ക തിരി
കെ അളക്കപ്പെടും.
൪൰ പിന്നെ അവൻ അവ
രോട ഒരു ഉപമ പറഞ്ഞു, [42] കു
രുടന വഴി കാട്ടുവാൻ കുരുടന
കഴിയുമൊ? അവർ ഇരുപെരും
കുഴിയിലേക്ക വീഴുകയില്ലയൊ?
൪൰൧ [43] ശിഷ്യൻ തന്റെ ഗുരു
വിലും മീതെ അല്ല: തികഞ്ഞ
വൻ എല്ലാം തന്റെ ഗുരുവിനെ
പോലെ ആകും താനും.
൪൰൨ [44]പിന്നെയും നീ നിന്റെ
സ്വന്ത കണ്ണിലുള്ള കോൽ വി
ചാരിക്കാതെ, നിന്റെ സഹോദ
രന്റെ കണ്ണിലുള്ള കരട എന്തു
കൊണ്ട നോക്കുന്നു?
൪൰൩ അല്ലെങ്കിൽ നീ തന്നെ
നിന്റെ കണ്ണിലുള്ള കോൽ കാ
ണാതെ ഇരിക്കുമ്പോൾ, നിന്റെ
സഹോദരനോട സഹോദരാ,
ഞാൻ നിന്റെ കണ്ണിലുള്ള കരട
എടുത്തുകളവാൻ സമ്മതിക്ക എ
ന്ന നിനക്ക എങ്ങിനെ പറവാൻ
കഴിയും? കപടഭക്തിക്കാരാ, [45]
മുമ്പെ നിന്റെ കണ്ണിൽ നിന്ന
കോൽ എടുത്തുകളുക, അപ്പൊൾ
നിന്റെ സഹോദരന്റെ കണ്ണി
ലുള്ള കരടും എടുത്തുകളവാൻ നീ
തെളിവായി കാണും.
൪൰൪ [46] എന്തുകൊണ്ടെന്നാൽ
ഒരു നല്ല വൃക്ഷം ആകാത്ത
ഫലം തരുന്നില്ല: ഒരു ആകാത്ത
വൃക്ഷം നല്ല ഫലം തരുന്നതുമില്ല.
൪൰൫ [47] ഒരൊരൊ വൃക്ഷം അ
താതിന്റെ ഫലം കൊണ്ടല്ലൊ
അറിയപ്പെടുന്നത. എന്തെന്നാൽ
മുള്ളുകളിൽനിന്ന അത്തിപ്പഴ
ങ്ങൾ പറിക്കുമാറുമില്ല, ഞെരി
ഞ്ഞിൽ പടപ്പുകളിൽ നിന്ന മുന്തി
രിങ്ങാപ്പഴം പറിക്കുമാറുമില്ല.
൪൰൬ [48] ഒരു നല്ല മനുഷ്യൻ ത
ന്റെ ഹൃദയത്തിലെ നല്ല നി
ക്ഷേപത്തിൽ നിന്ന നല്ലതായു
ള്ളത പുറപ്പെടീക്കുന്നു; ദോഷമു
ള്ളൊരു മനുഷ്യൻ തന്റെ ഹൃദയ
ത്തിലെ ദോഷമുള്ള നിക്ഷേപ
ത്തിൽനിന്ന ദോഷമായുള്ളതും
പുറപ്പെടീക്കുന്നു. [49] ഹൃദയത്തി
ന്റെ പരിപൂൎണ്ണതയിൽനിന്ന
ല്ലൊ അവന്റെ വായ സംസാ
രിക്കുന്നത.

37. മത്താ ൭: ൧൨. 38. മത്താ. ൭: ൨. 39. സുഭാ. ൧൯: ൧൭. 40. സങ്കീ. ൭൯: ൧൨. 41. മത്താ. ൭: ൨. മൎക്കോ. ൪: ൨൪. യാക്കോ. ൨: ൧൩. 42. മത്താ. ൧൫: ൧൪. 43. മത്താ. ൧൦: ൨൪. യോഹ. ൧൩: ൧൬. ൧൫: ൨൦. 44. മത്താ. ൭: ൩. 45. സുഭാ. ൧൮: ൧൭. 46. മത്താ. ൭: ൧൬, ൧൭. 47. മത്താ. ൧൨: ൩൩. 48. മത്താ. ൧൨: ൩൫. 49. മത്താ. ൧൨: ൩൪.

൪൬ ¶ പിന്നെയും ഞാൻ പറ
യുന്ന കാൎയ്യങ്ങളെ ചെയ്യാതെ, [50]
നിങ്ങൾ എന്നെ, കൎത്താവെ, ക
ൎത്താവെ, എന്ന വിളിക്കുന്നത
എന്തുകൊണ്ട?
൪൭ [51] എന്റെ അടുക്കൽ വന്ന,
എന്റെ വചനങ്ങളെ കേട്ട, അ
വയിൻ പ്രകാരം ചെയ്യുന്നവൻ
എല്ലാം ഇന്നവനോട സദൃശനാ
കുന്നു എന്ന ഞാൻ നിങ്ങൾക്ക
കാണിക്കാം.
൪൮ ആഴമായി കുഴിച്ച, ഒരു
പാറയിന്മേൽ അടിസ്ഥാനം വെ
ച്ച, വീട പണിചെയ്തിട്ടുള്ള മനു
ഷ്യനോട അവൻ സദൃശനാകു
ന്നു; വലിയ വെള്ളം വന്നു, നീ
രൊഴുക്കം ആ വീട്ടിന്മേൽ കഠിന
മായി അടിച്ചു: എന്നാറെയും
അത പാറപ്പുറത്ത അടിസ്ഥാന
പ്പെട്ടിരുന്നതുകൊണ്ട, അതിനെ
ഇളക്കുവാൻ കഴിഞ്ഞില്ല.
൪൯ എന്നാൽ കേട്ട അപ്രകാരം
ചെയ്യാതെ ഇരിക്കുന്നവൻ അടി
സ്ഥാനംകൂടാതെ നിലത്ത വീട പ
ണി ചെയ്തിട്ടുള്ളോരു മനുഷ്യനോട
സദൃശനാകുന്നു: അതിന്മേൽ
നീരൊഴുക്ക കഠിനമായി അടിച്ചു:
ഉടനെ അത വീണു; ആ വീട്ടി
ന്റെ നാശം വലുതായിരുന്നു.

## ൭ അദ്ധ്യായം.

൧ ശതാധിപന്റെ വിശ്വാസം. ൧൧ ക്രിസ്തു വിധവയുടെ മകനെ ഉയൎപ്പിച്ചത. ൧൮ യോഹന്നാന്റെ ദൂതന്മാരോട ഉത്തരം പറഞ്ഞത. ൨൪ യോഹന്നാനെ കുറിച്ച സാക്ഷി പറഞ്ഞത. ൩൬ മഗ്ദലേനെ മറിയ ക്രിസ്തുവിന്റെ കാലുകളെ കഴുകിയത.

൧ പിന്നെ ജനങ്ങൾ കേൾക്കെ അ
വൻ തന്റെ വചനങ്ങളെ എ
ല്ലാം പറഞ്ഞു കഴിഞ്ഞതിന്റെ
ശേഷം, [1]അവൻ കപ്പൎന്നഹോമി
ലേക്ക പോയി.
൨ അവിടെ ഒരു ശതാധിപന
പ്രിയനായിരുന്ന ഒരു ഭൃത്യൻ
രോഗം പിടിച്ച മരിപ്പാറായിരു
ന്നു.
൩ ആ ശതാധിപൻ യേശുവി
നെ കുറിച്ച കേട്ടിട്ട, അവൻ വന്ന
തന്റെ ഭൃത്യനെ സൌഖ്യമാക്കേ
ണമെന്ന അവനോട അപേ
ക്ഷിപ്പാനായിട്ട, യെഹൂദന്മാരുടെ
മൂപ്പന്മാരെ അവന്റെ അടുക്കൽ
പറഞ്ഞയച്ചു.
൪ അവർ യേശുവിന്റെ അടു
ക്കൽ വന്ന, അവനോട താല്പൎയ്യ
മായിട്ട അപേക്ഷിച്ചു; അവൻ
നമ്മുടെ ജാതിയെ സ്നേഹിച്ച,
ഞങ്ങൾക്കായിട്ട ഒരു പള്ളിയും
തീൎപ്പിച്ചിരിക്കകൊണ്ട,
൫ നീ ഇത ചെയ്യേണ്ടുന്നതിന
അവൻ യോഗ്യനാകുന്നു എന്ന
പറഞ്ഞു.
൬ അപ്പോൾ യേശു അവരോടു
കൂടെ പോയി, എന്നാൽ അവൻ
വീട്ടിൽനിന്ന ഏറ ദൂരമല്ലാതായ
പ്പോൾ, ശതാധിപൻ അവന്റെ
അടുക്കലേക്ക സ്നേഹിതന്മാരെ അ
യച്ചു, അവനോട പറയിച്ചത ക
ൎത്താവെ പ്രയാസപ്പെടേണ്ടാ എ
ന്തുകൊണ്ടെന്നാൽ നീ എന്റെ പു
രെക്കകത്ത കടക്കുന്നതിന ഞാൻ
യോഗ്യനല്ല.

50. മലാ. ൧: ൬. മത്താ. ൭: ൨൧. ൨൫: ൧൧. ലൂ. ൧൩: ൨൫. 51. മത്താ. ൭: ൨൪.
1. മത്താ. ൮: ൫.

൭ ഇതുകൊണ്ട ഞാൻ തന്നെ
നിന്റെ അടുക്കൽ വരുന്നതിന്നും
എന്നെ യോഗ്യനായി വിചാരി
ച്ചില്ല; എങ്കിലും ഒരു വചനം മാ
ത്രം പറഞ്ഞാലും എന്റെ ഭൃത്യൻ
സ്വസ്ഥനാകും.
൮ എന്തുകൊണ്ടെന്നാൽ ഞാ
നും അധികാരത്തിന കീഴാക്ക
പ്പെട്ട മനുഷ്യനാകുന്നു, എന്റെ
കീഴിൽ പട്ടാളക്കാർ ഉണ്ട, ഞാൻ
ഒരുത്തനോട, പോക, എന്ന പ
റയുന്നു, അവൻ പോകുന്നു; ഞാ
ൻ മറെറാരുത്തനോട, വരിക,
എന്ന പറയുന്നു, അവൻ വരു
ന്നു; ഞാൻ എന്റെ ഭൃത്യനോട,
ഇത ചെയ്ക, എന്ന പറയുന്നു,
അവൻ അത ചെയ്യുന്നു
൯ യേശു ഈ കാൎയ്യങ്ങളെ കേ
ട്ടിട്ട, അവങ്കൽ ആശ്ചൎയ്യപ്പെട്ടു, ത
ന്നെ പിന്തുടരുന്ന ജനക്കൂട്ടത്തി
ന്ന നേരെ തിരിഞ്ഞ പറഞ്ഞത
ഇപ്രകാരമുള്ള വിശ്വാസം ഞാൻ
ഇസ്രായേലിലും കണ്ടിട്ടില്ല എ
ന്ന ഞാൻ നിങ്ങളോട പറയുന്നു.
൧൦ പിന്നെ അയക്കപ്പെട്ടവർ
വീട്ടിലേക്ക തിരികെ വന്നപ്പോ
ൾ, രോഗിയായിരുന്ന ഭൃത്യൻ
സ്വസ്ഥനായിരിക്കുന്നത കണ്ടു.
൧൧ ¶ പിറെറ ദിവസത്തിൽ ഉ
ണ്ടായത എന്തെന്നാൽ, അവൻ
നായിൻ എന്ന പേരുള്ളൊരു നഗ
രത്തിലേക്ക പോയി: അവന്റെ
ശിഷ്യന്മാർ പലരും, വളരെ ജ
നക്കൂട്ടവും അവനോട കൂടെ
പോയി.
൧൨ അവൻ നഗരത്തിന്റെ
വാതിലിന സമീപിച്ചപ്പോൾ, ക
ണ്ടാലും, തന്റെ അമ്മെക്ക ഏക
പുത്രനായ ഒരുത്തൻ മരിച്ച പുറ
ത്ത കൊണ്ടുപോകപ്പെട്ടു, അവ
ളും വിധവയായിരുന്നു: നഗര
ത്തിലെ വളരെ ജനങ്ങളും അവ
ളോട കൂടെ ഉണ്ടായിരുന്നു.
൧൩ കൎത്താവ അവളെ കണ്ടാ
റെ, അവളോട കനിവുതോന്നി,
കരയെണ്ടാ എന്ന അവളോട പ
റഞ്ഞു.
൧൪ പിന്നെ അവൻ വന്ന,
ശവമഞ്ചത്തെ തൊട്ടു, അതിനെ
ചുമന്നവരും നിന്നു. എന്നാറെ
അവൻ ബാലകാ, [2] എഴുനീല്ക്ക,
എന്ന ഞാൻ നിന്നോട പറയു
ന്നു എന്ന പറഞ്ഞു.
൧൫ അപ്പോൾ മരിച്ചവൻ എ
ഴുനീററ ഇരുന്ന, സംസാരിച്ച
തുടങ്ങി. അവനെ അവൻ അ
വന്റെ അമ്മയെ ഏല്പിക്കയും
ചെയ്തു.
൧൬ [3] അപ്പോൾ എല്ലാവൎക്കും
ഭയം ഉണ്ടായി. [4] ഒരു വലിയ ദീ
ൎഘദൎശി നമ്മുടെ ഇടയിൽ ഉണ്ടാ
യിരിക്കുന്നു എന്നും, [5] ദൈവം
തന്റെ ജനങ്ങളെ ദൎശിച്ചു എ
ന്നും അവർ പറഞ്ഞ, ദൈവ
ത്തെ സ്തുതിച്ചു.
൧൭ അത്രയുമല്ല അവനെ കുറി
ച്ചുള്ള ഈ വൎത്തമാനം യെഹൂദി
യായിൽ ഒക്കെയും ചുററമുള്ള ദി
ക്കിൽ ഒക്കെയും പ്രസിദ്ധമായി.
൧൮ ¶ [6] യോഹന്നാന്റെ ശി

2. ലൂ. ൮: ൫൪. യോഹ. ൧൧: ൪൩. നടപ്പ. ൯: ൪൦. റോമ. ൪: ൧൭. 3 ലൂ. ൧: ൬൫. 4. ലൂ. ൨൪: ൧൯. യോഹ. ൪: ൧൯. ൯: ൧൭. 5 ലൂ. ൧: ൬൮. 6. മത്താ. ൧൧: ൨.

ഷ്യന്മാർ ഈ കാൎയ്യങ്ങൾ ഒക്കെയും അവനോട അറിയിച്ചു.

൧൯ അപ്പോൾ യോഹന്നാൻ തന്റെ ശിഷ്യന്മാരിൽ രണ്ടു പേരെ വിളിച്ചിട്ട, അവരെ യേശുവിന്റെ അടുക്കൽ അയച്ചു പറയിച്ചത വരുവാനുള്ളവൻ നീയൊ? ഞങ്ങൾ കാത്തിരിക്കേണ്ടുന്നവൻ മറെറാരുത്തനൊ?

൨൦ ആ മനുഷ്യർ അവന്റെ അടുക്കൽ വന്നിട്ട, വരുവാനുള്ളവൻ നീയൊ? ഞങ്ങൾ കാത്തിരിക്കേണ്ടുന്നവൻ മറെറാരുത്തനൊ? എന്ന ചോദിപ്പാനായിട്ട യോഹന്നാൻ ബപ്തിസ്തു ഞങ്ങളെ നിന്റെ അടുക്കൽ അയച്ചിരിക്കുന്നു എന്ന പറഞ്ഞു.

൨൧ ആ സമയത്ത തന്നെ അവൻ രോഗങ്ങളിൽനിന്നും ദീനങ്ങളിൽനിന്നും ദുഷ്ടാത്മാക്കളിൽനിന്നും പലരെയും സൌഖ്യമാക്കി, അനേകം കുരുടൎക്ക കാഴ്ചയും കൊടുത്തു,

൨൨ [7] അപ്പോൾ യേശു ഉത്തരമായിട്ട അവരോട, [8] കുരുടർ കാഴ്ചപ്രാപിക്കുന്നു, മുടന്തർ നടക്കുന്നു, കുഷ്ഠരോഗികൾ സ്വച്ശതപ്പെടുന്നു, ചെകിടർ കേൾക്കുന്നു, മരിച്ചവർ എഴുനീല്പിക്കപ്പെടുന്നു,[9] ദരിദ്രന്മാൎക്ക എവൻഗെലിയോൻ അറിയിക്കപ്പെടുന്നു, ഇങ്ങിനെ നിങ്ങൾ കണ്ടിട്ടും കേട്ടിട്ടുമുള്ള കാൎയ്യങ്ങളെ യോഹന്നാനോട പോയി അറിയിപ്പിൻ.

൨൩ വിശേഷിച്ചു യാതൊരുത്തൻ എന്നെ കുറിച്ചു വിരുദ്ധപ്പെടാതെ ഇരിക്കുന്നുവൊ, അവൻ ഭാഗ്യവാനാകുന്നു എന്ന പറഞ്ഞു.

൨൪ ¶ [10] പിന്നെ യോഹന്നാന്റെ ദൂതന്മാർ പോയതിന്റെ ശേഷം, അവൻ യോഹന്നാനെ കുറിച്ചു ജനങ്ങളോട പറഞ്ഞു തുടങ്ങി, നിങ്ങൾ എന്ത കാണ്മാൻ വനപ്രദേശത്തിലേക്ക പുറപ്പെട്ടു ചെന്നു? കാററിനാൽ ഇളകപ്പെടുന്ന ഒരു ഞാങ്ങണയെയൊ?

൨൫ എന്നാൽ നിങ്ങൾ എന്ത കാണ്മാൻ പുറപ്പെട്ടുചെന്നു? മൃദുത്വമായുള്ള വസ്ത്രങ്ങളെ ധരിച്ചൊരു മനുഷ്യനെയൊ? കണ്ടാലും, മോടിയുള്ള ഉടുപ്പോടും ശൃംഗാരതയോടും കൂടി ഇരിക്കുന്നവർ രാജധാനികളിൽ ആകുന്നുവല്ലൊ.

൨൬ എന്നാൽ നിങ്ങൾ എന്ത കാണ്മാൻ പുറപ്പെട്ടു ചെന്നു? ഒരു ദീൎഘദൎശിയെയൊ? അതെ ഒരു ദീൎഘദൎശിയെക്കാളും വലിയവനെ എന്ന ഞാൻ നിങ്ങളോട പറയുന്നു.

൨൭ [11] കണ്ടാലും, ഞാൻ എന്റെ ദൂതനെ നിന്റെ മുഖത്തിന മുമ്പാകെ അയക്കുന്നു. അവൻ നിന്റെ മുമ്പിൽ നിന്റെ വഴി നന്നാക്കുമെന്ന ആരെ കുറിച്ചു എഴുതിയിരിക്കുന്നുവൊ അവൻ ഇവനാകുന്നു.

൨൮ ആകയാൽ ഞാൻ നിങ്ങളോട പറയുന്നു, സ്ത്രീകളിൽനിന്ന ജനിച്ചവരിൽ യോഹന്നാൻ

7. മത്താ. ൧൧: ൪. 8. യെശാ. ൩൫: ൫. 9. ലൂ. ൪: ൧൮. 10. മത്താ. ൧൧: ൭
11. മലാ. ൩: ൧.

ബപ്തിസ്തിനെക്കാൾ വലിയ ദീ
ൎഘദൎശി ആരുമില്ല: എന്നാലും
ദൈവത്തിന്റെ രാജ്യത്തിൽ ഏററ
വും ചെറിയവൻ അവനെക്കാ
ളും വലിയവൻ ആകുന്നു.
൨൯ വിശേഷിച്ചും കേട്ടിട്ടുള്ള സ
കല ജനങ്ങളും ചുങ്കക്കാരും [12] യോ
ഹന്നാന്റെ ജ്ഞാനസ്നാനത്താൽ
ജ്ഞാനസ്നാനം ചെയ്യപ്പെട്ടുകകൊ
ണ്ടു ദൈവത്തെ നീതീകരിച്ചു.
൩൦ എന്നാൽ പറിശന്മാരും ന്യാ
യശാസ്ത്രിമാരും അവനാൽ ജ്ഞാ
നസ്നാനം ചെയ്യപ്പെടാതെ, [13] ദൈ
വത്തിന്റെ ആലോചനയെ ത
ങ്ങൾക്ക വിരോധമായി തള്ളി.
൩൧ ¶ പിന്നെ കൎത്താവ പറ
ഞ്ഞു, ഇങ്ങിനെയിരിക്കുമ്പോൾ
ഞാൻ [14] ഈ തലമുറയുടെ മനു
ഷ്യരെ എന്തിനോട സദൃശമാക്കേ
ണ്ടു? അവർ ആരോട സദൃശ
ന്മാർ ആകുന്നു?
൩൨ ചന്തസ്ഥലത്ത ഇരുന്ന
ഞങ്ങൾ നിങ്ങൾക്ക കുഴലൂതി നി
ങ്ങൾ നൃത്തം ചെയ്തതുമില്ല, ഞ
ങ്ങൾ നിങ്ങൾക്ക പ്രലാപിച്ചു.
നിങ്ങൾ കരഞ്ഞതുമില്ല എന്ന ത
മ്മിൽ തമ്മിൽ വിളിച്ചുപറയുന്ന
പൈതങ്ങളോട അവർ സദൃശ
ന്മാർ ആകുന്നു.
൩൩ എന്തുകൊണ്ടെന്നാൽ [15]
യോഹന്നാൻ ബപ്തിസ്തു അപ്പം
ഭക്ഷിക്കാതെയും വീഞ്ഞ കുടിക്കാ
തെയും വന്നു; എന്നാറെ അവന
ഒരു പിശാച ഉണ്ടെന്ന നിങ്ങൾ
പറയുന്നു.
൩൪ മനുഷ്യന്റെ പുത്രൻ ഭ
ക്ഷിച്ചും കുടിച്ചുംകൊണ്ടു വന്നു;
എന്നാറെ, കണ്ടാലും, ഭോജന
പ്രിയനും മദ്യപനും, ചുങ്കക്കാരു
ടെയും പാപികളുടെയും സ്നേഹി
തനുമായുള്ളൊരു മനുഷ്യൻ എന്ന
നിങ്ങൾ പറയുന്നു.
൩൫ [16] എന്നാലും ജ്ഞാനം ത
ന്റെ സകല മക്കളാലും നീതീക
രിക്കപ്പെട്ടിരിക്കുന്നു.
൩൬ ¶ [17] പിന്നെ പറിശന്മാ
രിൽ ഒരുത്തൻ തന്നോട കൂടി
ഭക്ഷിക്കേണമെന്ന അവനോട
അപേക്ഷിച്ചു. അപ്രകാരം അ
വൻ ആ പറിശന്റെ വീട്ടിലെ
ക്ക പോയി, ഭക്ഷണത്തിനിരു
ന്നു.
൩൭ അപ്പോൾ, കണ്ടാലും, ആ
നഗരത്തിലുള്ള പാപിയായിരു
ന്ന ഒരു സ്ത്രീ യേശു ആ പറിശെ
ന്റെ വീട്ടിൽ ഭക്ഷണത്തിനിരി
ക്കുന്നു എന്ന അറിഞ്ഞ, അവൾ
ഒരു വെള്ളക്കൽഭരണി പരിമള
തൈലം കൊണ്ടുവന്ന,
൩൮ പിറകിൽ അവന്റെ കാ
ല്ക്കൽ കരഞ്ഞുകൊണ്ടു നിന്ന, അ
വന്റെ കാലുകളെ കണ്ണുനീരു
കൾ കൊണ്ടു നനെച്ചു തുടങ്ങി,
തന്റെ തലമുടികൊണ്ടു തുടെച്ചു,
അവന്റെ കാലുകളെ ചുംബനം
ചെയ്തു, പരിമള തൈലംകൊണ്ടു
പൂശി.
൩൯ എന്നാൽ അവനെ വിളി
ച്ചിരുന്ന പറിശൻ അതു കണ്ടാ
റെ, [18] ഇവൻ ഒരു ദീൎഘദൎശി

---

12. മത്താ. ൨൧: ൩൨. ലൂ. ൩: ൧൨. 13. നടപ്പ. ൨൦: ൨൭. 14. മത്താ. ൧൧: ൧൬.
15. മത്താ. ൩: ൪. മൎക്കോ. ൧: ൬ ലൂ. ൧: ൧൫. 16. മത്താ. ൧൧: ൧൯. 17
മത്താ. ൨൬: ൬ മൎക്കോ. ൧൪: ൩. യോഹ. ൧൧: ൨. 18. ലൂ. ൧൫: ൨.

യായിരുന്നു എങ്കിൽ, തന്നെ തൊ
ടുന്ന സ്ത്രീ ആരെന്നും, ഏതുപ്ര
കാരമുള്ളവളെന്നും അവൻ അറി
യുമായിരുന്നു: അവൾ ഒരു പാ
പിയാകുന്നുവല്ലൊ, എന്ന അവ
ൻ തന്റെ ഉള്ളിൽ പറഞ്ഞു.
൪൦ എന്നാറെ യേശു ഉത്തരമാ
യിട്ട അവനോട, ശിമോനെ, ഇ
നിക്ക നിന്നോട ഒന്ന പറവാനു
ണ്ട എന്ന പറഞ്ഞു. ഗുരോ, പറ
ഞ്ഞാലും, എന്ന അവൻ പറഞ്ഞു.
൪൧ കടം കൊടുത്ത ഒരുത്തന
കടംപെട്ടവർ രണ്ടാൾ ഉണ്ടായി
രുന്നു: അവരിൽ ഒരുത്തൻ അ
ഞ്ഞൂറ വെള്ളിക്കാശും, മററവൻ
അമ്പത വെള്ളിക്കാശും കൊടുപ്പാ
നുണ്ടായിരുന്നു.
൪൨ വീട്ടുവാൻ അവൎക്ക വക
യില്ലാതെ ആയപ്പോൾ, അവൻ
ഇരുവൎക്കും ഇളച്ചു കൊടുത്തു. ആ
കയാൽ അവരിൽ ഏവൻ അവ
നെ അധികമായി സ്നേഹിക്കും,
എന്നോട പറക.
൪൩ ശിമോൻ ഉത്തരമായിട്ട,
അവൻ ഏവന അധികം ഇള
ച്ചുകൊടുത്തുവൊ, അവൻ എന്ന
ഞാൻ ഊഹിക്കുന്നു എന്ന പറ
ഞ്ഞു. അപ്പോൾ അവൻ അവ
നോട, നീ നേരായിട്ട നിശ്ചയി
ച്ചു എന്ന പറഞ്ഞു.
൪൪ പിന്നെ അവൻ ആ സ്ത്രീ
യുടെ നേരെ തിരിഞ്ഞിട്ട, ശിമോ
നൊട, നീ ഈ സ്ത്രീയെ കാണു
ന്നുവൊ? ഞാൻ നിന്റെ വീട്ടി
ലെക്ക വന്നാറെ നീ എന്റെ
കാലുകൾക്ക വെള്ളം തന്നില്ല:
എന്നാൽ ഇവൾ കണ്ണുനീരുകൾ
കൊണ്ട എന്റെ കാലുകളെ ന
നെച്ചു, തന്റെ തലമുടികൊണ്ടു
തുടെച്ചു.
൪൫ നീ ഇനിക്ക ചുംബനം
തന്നില്ല; എന്നാൽ ഇവൾ ഞാൻ
അകത്ത പ്രവേശിച്ചത മുതൽ
എന്റെ കാലുകളെ ഇടവിടാതെ
ചുംബനം ചെയ്തു.
൪൬ [19] നീ എണ്ണകൊണ്ട എ
ന്റെ തലയെ തേച്ചില്ല: എന്നാ
ൽ ഇവൾ പരിമളതൈലം കൊ
ണ്ട എന്റെ കാലുകളെ തേച്ചു.
൪൭ [20] അതുകൊണ്ട ഇവളുടെ
അനേകം പാപങ്ങൾ ക്ഷമിക്ക
പ്പെട്ടിരിക്കുന്നു; ഇവൾ വളരെ
സ്നേഹിച്ചുവല്ലൊ, എന്ന ഞാൻ
നിന്നോട പറയുന്നു. എന്നാലും
ആൎക്ക അല്പം ക്ഷമിക്കപ്പെട്ടിരി
ക്കുന്നുവൊ, അവൻ അല്പമായി
സ്നേഹിക്കുന്നു എന്ന പറഞ്ഞു.
൪൮ പിന്നെ അവൻ അവളോ
ട [21] നിന്റെ പാപങ്ങൾ ക്ഷമി
ക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.
൪൯ അപ്പോൾ അവനോട കൂ
ടി ഭക്ഷണത്തിനിരുന്നവർ [22]
പാപങ്ങളെ കൂടി ക്ഷമിക്കുന്ന
ഇവൻ ആരാകുന്നു? എന്ന തങ്ങ
ളിൽ പറഞ്ഞു തുടങ്ങി.
൫൦ പിന്നെയും അവൻ ആ
സ്ത്രീയോട [23] നിന്റെ വിശ്വാസം
നിന്നെ രക്ഷിച്ചു; സമാധാന
ത്തോടെ പൊയ്ക്കൊൾക എന്ന
പറഞ്ഞു.

19. സങ്കീ. ൨൩: ൫ 20. ൧ തിമൊ. ൧: ൧൪. 21. മത്താ. ൯: ൨. മൎക്കൊ. ൨: ൫. 22. മത്താ. ൯: ൩. മൎക്കൊ. ൨: ൭. 23. മത്താ. ൯: ൨൨. മൎക്കൊ. ൫. ൩൪. ൧൦: ൫൨. ലൂ. ൮: ൪൮. ൧൮: ൪൨.

## ൮ അദ്ധ്യായം

൧ സ്ത്രീകൾ ക്രിസ്തുവിന ശുശ്രൂഷ ചെയ്യുന്നത. ൪ വിതെക്കുന്നവന്റെയും. ൧൬ വിളക്കുതണ്ടിന്റെയും ഉപമ. ൨൬ ലെഗിയോൻ എന്ന പിശാചുകളുടെ സംഗതി.

അതിന്റെ ശേഷം ഉണ്ടായത എന്തെന്നാൽ, അവൻ ദൈവത്തിന്റെ രാജ്യം പ്രസംഗിച്ച സന്തോഷ വൃത്താന്തമായി അറിയിച്ചുകൊണ്ട നഗരം തോറും ഗ്രാമം തോറും സഞ്ചരിച്ചു.

൨ ദുരാത്മാക്കളിൽനിന്നും രോഗങ്ങളിൽനിന്നും സ്വസ്ഥമാക്കപ്പെട്ട[1] ചില സ്ത്രീകളും, [2] ഏഴ പിശാചുകൾ നീങ്ങിപ്പോയിട്ടുള്ളവളായ മഗ്ദലെനെ എന്ന വിളിക്കപ്പെട്ട മറിയയും,

൩ ഏറോദേസിന്റെ കലവറക്കാരനായ കൂസായുടെ ഭാൎയ്യ യോഹന്നായും, ശോശനായും, തങ്ങളുടെ വസ്തുക്കൾകൊണ്ട അവന ശുശ്രൂഷ ചെയ്യുവരായ മററ പല സ്ത്രീകളും [ഉണ്ടായിരുന്നു.]

൪ ¶ [3] പിന്നെ വളരെ ജനങ്ങൾ കൂടി, ഓരോരൊ നഗരത്തിൽനിന്ന അവന്റെ അടുക്കൽ വന്നപ്പോൾ, അവൻ ഉപമയായിട്ട പറഞ്ഞു.

൫ വിതെക്കുന്നവൻ തന്റെ വിത്ത വിതെപ്പാനായിട്ട പുറപ്പെട്ടു: അവൻ വിതെക്കുമ്പോൾ, ചിലത വഴി അരികെ വീണു: അത ചവിട്ടപ്പെട്ടു, ആകാശത്തിലുള്ള പക്ഷികൾ അതിനെ തിന്നുകളകയും ചെയ്തു.

൬ മററ ചിലത പാറയിന്മേൽ വീണു: അത മുളച്ചതിന്റെ ശേഷം അതിന നനവില്ലായ്കകൊണ്ട വാടിപ്പോയി.

൭ മററ ചിലത മുള്ളുകളുടെ ഇടയിൽ വീണു: മുള്ളുകൾ കൂടി മുളച്ചു, അതിനെ ഞെരുക്കികളഞ്ഞു.

൮ മററ ചിലത നല്ല നിലത്തിൽ വീണു, അത മുളച്ചു, നൂറ വീതം ഫലം തരികയും ചെയ്തു. ഈ കാൎയ്യങ്ങളെ പറഞ്ഞപ്പോൾ, അവൻ കേൾപ്പാൻ ചെവികളുള്ളവൻ കേൾക്കട്ടെ, എന്ന വിളിച്ചു പറഞ്ഞു.

൯ [4] അപ്പോൾ അവന്റെ ശിഷ്യന്മാർ ഈ ഉപമ എന്താകുന്നു? എന്ന അവനോട ചോദിച്ചു.

൰ അവൻ പറഞ്ഞത ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള രഹസ്യങ്ങളെ അറിവാനായിട്ട നിങ്ങൾക്ക നല്കപ്പെട്ടതാകുന്നു: എന്നാൽ ശേഷമുള്ളവൎക്കൊ അവർ [5] കണ്ടിട്ടും കാണാതെയും കേട്ടിട്ടും തിരിച്ചറിയാതെയും ഇരിപ്പാനായിട്ട, അവൎക്ക ഉപമകളായിട്ട ആകുന്നു.

൰൧ [6] എന്നാൽ ഉപമ ഇതാകുന്നു: വിത്ത ദൈവത്തിന്റെ വചനമാകുന്നു.

൰൨ വഴി അരികെയുള്ളവർ കേൾക്കുന്നവരാകുന്നു: എന്നാൽ അവർ വിശ്വസിച്ച രക്ഷിക്കപ്പെടാതെ ഇരിപ്പാനായിട്ട പിശാച വന്ന അവരുടെ ഹൃദയത്തിൽ

1. മത്താ. ൨൭: ൫൫, ൫൬. 2. മൎക്കൊ. ൧൬: ൯. 3. മത്താ. ൧൩: ൨. മൎക്കൊ. ൪: ൧. 4. മത്താ. ൧൩: ൧൦. മൎക്കൊ. ൪: ൧൦. 5. യെശാ. ൬: ൯. മൎക്കൊ. ൪: ൧൨. 6. മത്താ. ൧൩: ൧൮. മൎക്കൊ. ൪: ൧൪.

നിന്ന വചനത്തെ എടുത്തുകളയുന്നു.

൧൩ പിന്നെ പാറമേലുള്ളവർ കേൾക്കുമ്പോൾ സന്തോഷത്തോടെ വചനം കൈക്കൊള്ളുന്നവരാകുന്നു; എന്നാൽ ഇവൎക്ക വേരില്ല, അവർ കുറെ കാലത്തേക്ക വിശ്വസിക്കുന്നു, പരീക്ഷസമയത്ത പിൻവാങ്ങി പോകയും ചെയ്യുന്നു.

൧൪ പിന്നെ മുള്ളുകളുടെ ഇടയിൽ വീണത, തങ്ങൾ കേട്ടതിന്റെ ശേഷം പുറപ്പെട്ടു പോയിട്ട വിചാരങ്ങളാലും സമ്പത്തുകളാലും ൟ ജന്മത്തിലെ കൌതുകങ്ങളാലും ഞെരുക്കപ്പെട്ട, പൂൎണ്ണ ഫലം തരാതെ ഇരിക്കുന്നവരാകുന്നു.

൧൫ എന്നാൽ നല്ല നിലത്തിലുള്ളത വചനം കേട്ടിട്ട നന്മയും ഉത്തമവുമായുള്ള ഹൃദയത്തിൽ അതിനെ കാത്ത, ക്ഷമയോടെ ഫലം തരുന്നവരാകുന്നു.

൧൬ ¶ പിന്നെ [7] ഒരുത്തനും ഒരു വിളക്ക കൊളുത്തി അതിനെ ഒരു പാത്രം കൊണ്ട മൂടുക എങ്കിലും ഒരു കട്ടിലിൻ കീഴിൽ വെക്ക എങ്കിലും ചെയ്യുന്നില്ല: അകത്ത വരുന്നവർ വെളിച്ചം കാണേണ്ടുന്നതിനായിട്ട ഒരു വിളക്ക തണ്ടിന്മേൽ അത്രെ വെക്കുന്നത.

൧൭ എന്തുകൊണ്ടെന്നാൽ [8] വെളിപ്പെടുകയില്ലാത്ത രഹസ്യം ഇല്ല; അറിയപ്പെട്ട വെളിയിൽ വരികയില്ലാത്ത മറെക്കപ്പെട്ടതുമില്ല.

൧൮ അതുകൊണ്ട നിങ്ങൾ എങ്ങിനെ കേൾക്കുന്നു എന്ന സൂക്ഷിപ്പിൻ: [9] എന്തുകൊണ്ടെന്നാൽ ഏവൻ ഉള്ളവനൊ, അവന കൊടുക്കപ്പെടും: ഏവൻ ഇല്ലാത്തവനൊ, അവനിൽനിന്ന തനിക്ക ഉണ്ടെന്ന അവന തോന്നുന്നതും കൂടെ എടുത്തുകൊള്ളപ്പെടും.

൧൯ ¶ [10] അപ്പോൾ അവന്റെ അമ്മയും സഹോദരന്മാരും അവന്റെ അരികത്തുവന്നു, എങ്കിലും പുരുഷാരത്തിന്റെ നിമിത്തമായിട്ട അവനോട അടുപ്പാൻ കഴിഞ്ഞില്ല.

൨൦ അപ്പോൾ നിന്റെ അമ്മയും നിന്റെ സഹോദരന്മാരും നിന്നെ കാണ്മാൻ ആഗ്രഹിച്ചുംകൊണ്ട, പുറത്ത നില്ക്കുന്നു എന്ന അവനോട അറിയിക്കപ്പെട്ടു.

൨൧ അപ്പോൾ അവൻ ഉത്തരമായിട്ട അവരോട, ദൈവത്തിന്റെ വചനം കേട്ട, അതിൻപ്രകാരം ചെയ്യുന്നവർ തന്നെ എന്റെ അമ്മയും എന്റെ സഹോദരന്മാരും എന്ന പറഞ്ഞു.

൨൨ ¶ [11] പിന്നെ ആ ദിവസങ്ങളിൽ ഒന്നിൽ ഉണ്ടായത എന്തെന്നാൽ, അവൻ തന്റെ ശിഷ്യന്മാരോട കൂടെ ഒരു പടവിൽ കരേറി: അവൻ അവരോട, നാം ഇടക്കടലിന്റെ അക്കരെക്ക കടന്ന പോക, എന്ന പറഞ്ഞു. അവർ നീക്കുകയും ചെയ്തു.

൨൩ പിന്നെ അവർ പടവ ഓ

7. മത്താ. ൫: ൧൫. മൎക്കോ. ൪: ൨൧. ലൂ. ൧൧: ൩൩. 8. മത്താ. ൰: ൨൬ ലൂ. ൧൨: ൨. 9 മത്താ. ൧൩: ൧൨. ൨൫: ൨൯. ലൂ. ൧൯: ൨൬. 10. മത്താ. ൧൨: ൪൬. മൎക്കോ. ൩: ൩൧. 11. മത്താ. ൮: ൨൩. മൎക്കോ. ൪: ൩൫.

ടിക്കുമ്പോൾ, അവൻ ഉറങ്ങിപ്പോയി: അപ്പോൾ ഇടക്കടലിൽ ഒരു കൊടുങ്കാററ വന്ന കൂടി: അവർ [വെള്ളം കൊണ്ടു] നിറഞ്ഞ, അപകടത്തിൽ ആയി.

൨൪ ഉടനെ അവർ അവന്റെ അടുക്കൽ വന്ന, ഗുരോ, ഗുരോ, ഞങ്ങൾ നശിച്ചുപോകുന്നു എന്ന പറഞ്ഞ, അവനെ ഉണൎത്തി. അപ്പോൾ അവൻ എഴുനീററ, കാററിനെയും വെള്ളത്തിന്റെ കോപത്തെയും ശാസിച്ചു: അവ നിന്നുപോയി, ശാന്തത ഉണ്ടാകയും ചെയ്തു.

൨൫ പിന്നെ അവൻ അവരോട പറഞ്ഞത, നിങ്ങളുടെ വിശ്വാസം എവിടെ? എന്നാൽ അവർ ഭ്രമിച്ച ആശ്ചൎയ്യപ്പെട്ട, ഇവൻ ആര തന്നെ ആകുന്നു? ഇവൻ കാററുകളോടും വെള്ളത്തോടും കല്പിക്കുന്നു, അവയും അവനെ അനുസരിക്കുന്നുവല്ലൊ, എന്ന തമ്മിൽ തമ്മിൽ പറഞ്ഞു.

൨൬ ¶ [12] പിന്നെ അവർ ഗലിലെയായുടെ നേരെ ഇരിക്കുന്ന ഗദറായക്കാരുടെ ദേശത്ത എത്തി.

൨൭ അവൻ കരെക്ക ഇറങ്ങിയപ്പോൾ, ഏറിയ കാലമായിട്ട പിശാചുകൾ ബാധിച്ചവനായി, വസ്ത്രം ഉടുക്കാതെയും, ശവക്കല്ലറകളിലല്ലാതെ വീട്ടിൽ പാൎക്കാതെയും ഉള്ളവനായി, ആ നഗരത്തിൽനിന്ന ഒരു മനുഷ്യൻ അവന എതിരായി വന്നു.

൨൮ അവൻ യേശുവിനെ കണ്ടപ്പോൾ, നിലവിളിച്ചുംകൊണ്ട, അവന്റെ മുമ്പാകെ വീണു, മഹാ ശബ്ദത്തോടെ, യേശുവേ, അത്യുന്നതനായ ദൈവത്തിന്റെ പുത്രാ, എനിക്കും നിനക്കും തമ്മിൽ എന്ത? എന്നെ വേദനപ്പെടുത്തരുത എന്ന ഞാൻ നിന്നോട അപേക്ഷിക്കുന്നു എന്ന പറഞ്ഞു.

൨൯ (എന്തെന്നാൽ മ്ലേച്ശാത്മാവിനോട, ആ മനുഷ്യനിൽനിന്ന പുറപ്പെട്ടുപോകുവാൻ യേശു കല്പിച്ചു. എന്തുകൊണ്ടെന്നാൽ അത പലപ്രാവശ്യവും അവനെ പിടിക്കയും, അവൻ ചങ്ങലകളാലും വിലങ്ങുകളാലും കെട്ടപ്പെട്ട, കാവലിലാക്കപ്പെട്ടിരുന്നാറെയും അവൻ കെട്ടുകളെ മുറിച്ചുകളകയും, പിശാചിനാൽ വനപ്രദേശത്തിലേക്ക ഓടിക്കപ്പെടുകയും ചെയ്കയുണ്ടായിരുന്നു.)

൩൦ പിന്നെ യേശു അവനോട, നിന്റെ പേർ എന്ത? എന്ന ചോദിച്ചു. ലെഗിയോൻ എന്ന അവൻ പറഞ്ഞു: അതെന്തുകൊണ്ടെന്നാൽ അനേകം പിശാചുകൾ അവനിലേക്ക പ്രവേശിച്ചിരുന്നു.

൩൧ അത്രയുമല്ല അവൻ തങ്ങളോട [13] ആഴത്തിലേക്ക പോകുവാൻ കല്പിക്കരുതെ എന്ന അവർ അവനോട അപേക്ഷിച്ചു.

൩൨ എന്നാൽ അവിടെ മലയിൽ മേഞ്ഞുകൊണ്ടിരുന്ന ഒരു വലിയ പന്നിക്കൂട്ടം ഉണ്ടായിരുന്നു; അവയിൽ പ്രവേശിപ്പാൻ

12. മത്താ. ൮: ൨൮. മൎക്കോ. ൫: ൧. 13. അറി. ൨൦: ൩.

അവൻ തങ്ങൾക്ക അനുവാദം
തരേണമെന്ന അവർ അവനോ
ട അപേക്ഷിച്ചു. അവൻ അവൎക്ക
അനുവാദം കൊടുക്കയും ചെയ്തു.
൩൩ അപ്പോൾ പിശാചുകൾ
ആ മനുഷ്യനിൽനിന്ന പുറപ്പെ
ട്ടു, പന്നികളിലേക്ക പ്രവേശിച്ചു,
എന്നാറെ ആ പന്നിക്കൂട്ടം കിഴ
ക്കാംതൂക്കമായുള്ളോരു സ്ഥലത്ത
കൂടി ഇടക്കടലിലേക്ക പാഞ്ഞിറ
ങ്ങി, ശ്വാസം മുട്ടി ചാകയും ചെ
യ്തു.
൩൪ മേയിച്ചവർ ഉണ്ടായതി
നെ കണ്ടപ്പോൾ, അവർ ഓടി
പ്പോയി, നഗരത്തിലും നാട്ടിലും
അറിയിക്കയും ചെയ്തു.
൩൫ അപ്പോൾ ഉണ്ടായതിനെ
കാണ്മാനായിട്ട ജനങ്ങൾ പുറ
പ്പെട്ടു, യേശുവിന്റെ അടുക്കൽ
വന്ന, പിശാചുകൾ ഒഴിഞ്ഞു
പോയ മനുഷ്യൻ വസ്ത്രം ധരി
ച്ചും, സുബുദ്ധിയുണ്ടായും, യേശു
വിന്റെ കാലുകളുടെ അരികെ
ഇരിക്കുന്നതിനെ കണ്ട, ഭയ
പ്പെട്ടു.
൩൬ പിശാച ബാധിച്ചിരു
ന്നവൻ ഇന്നപ്രകാരം സൌഖ്യ
പ്പെട്ടു എന്ന കണ്ടവരും അവ
രോട അറിയിച്ചു.
൩൭ [14] അപ്പോൾ ഗദറായക്കാ
രുടെ ചുററുമുള്ള ദേശത്തിലെ പു
രുഷാരങ്ങൾക്ക എല്ലാം മഹാ ഭ
യം പിടിച്ചതുകൊണ്ട, തങ്ങളെ
വിട്ട പോകേണമെന്ന [15] അവർ
അവനോട അപേക്ഷിച്ചു: അ
പ്രകാരം അവൻ പടവിൽ കയ
റി, തിരിച്ചുപോയി.
൩൮ എന്നാൽ പിശാചുകൾ
ഒഴിഞ്ഞുപോയ [16] മനുഷ്യൻ താൻ
അവനോട കൂടെ ഇരിക്കേണമെ
ന്ന അവനോട അപേക്ഷിച്ചു:
എന്നാറെ യേശു അവനോട,
൩൯ നീ നിന്റെ വീട്ടിലേക്ക
തന്നെ തിരിച്ചുപോയി, ദൈവം
നിനക്ക എത്ര വലിയ കാൎയ്യങ്ങ
ളെ ചെയ്തിരിക്കുന്നു എന്ന അറി
യിക്ക എന്ന പറഞ്ഞു, അവനെ
അയച്ചു. അവൻ പോയി, യേശു
തനിക്ക എത്ര വലിയ കാൎയ്യങ്ങ
ളെ ചെയ്തു എന്ന നഗരത്തിൽ
എല്ലാം പ്രസിദ്ധപ്പെടുത്തി.
൪൦ ¶ പിന്നെ ഉണ്ടായത എ
ന്തെന്നാൽ, യേശു തിരിച്ച വന്ന
പ്പോൾ, ജനക്കൂട്ടം അവനെ സ്വീ
കരിച്ചു: എന്തുകൊണ്ടെന്നാൽ എ
ല്ലാവരും അവന്നായിട്ട കാത്തിരി
ക്കയായിരുന്നു.
൪൧ [17] അപ്പോൾ കണ്ടാലും പള്ളി
പ്രമാണിയായി യായിറോസ എ
ന്ന നാമമുള്ളോരു പുരുഷൻ വ
ന്ന യേശുവിന്റെ പാദങ്ങൾക്കൽ
വീണ അവൻ തന്റെ വീട്ടിലേ
ക്ക വരേണമെന്ന അവനോട
അപേക്ഷിച്ചു.
൪൨ എന്തെന്നാൽ അവന
പന്ത്രണ്ട വയസ്സുള്ള ഒരു ഏക
പുത്രിയുണ്ടായിരുന്നു. അവൾ മരി
പ്പാറായിരുന്നു. അവൻ [അവ
നോട കൂടെ] പോകുമ്പോൾ ജന
ങ്ങൾ അവനെ ഞെരുക്കി.

14. മത്താ. ൮: ൩൪. 15. നടപ്പ. ൧൬: ൩൯. 16. മൎക്കൊ. ൫: ൧൮. 17. മത്താ. ൯: ൧൮. മൎക്കൊ. ൫: ൨൨.

൪൩ [18] അപ്പോൾ പന്ത്രണ്ട
സംവത്സരമായിട്ട രക്തവാച്ചയു
ള്ളവളായി, തന്റെ ഉപജീവനം
ഒക്കെയും വൈദ്യന്മാൎക്കായിട്ട ചി
ലവിട്ടാറെയും ആരാലും സൌഖ്യ
മാക്കപ്പെടുവാൻ കഴിയാതെയി
രുന്ന ഒരു സ്ത്രീ,
൪൪ അവന്റെ പിറകിൽ
വന്ന, അവന്റെ വസ്ത്രത്തി
ന്റെ വിളുമ്പിനെ തൊട്ടു: ഉടനെ
അവളുടെ രക്തവാച്ച നിന്നു
പോയി.
൪൫ അപ്പോൾ യേശു എന്നെ
തൊട്ടത ആര? എന്ന പറഞ്ഞു.
എല്ലാവരും തള്ളിപ്പറഞ്ഞപ്പോൾ,
പത്രോസും അവനോട കൂടെയു
ള്ളവരും, ഗുരോ, പുരുഷാരം നി
ന്നെ തിക്കി ഞെരുക്കുന്നുവല്ലൊ,
എന്നെ തൊട്ടത ആര എന്ന നീ
പറയുന്നുവോ? എന്ന പറഞ്ഞു.
൪൬ എന്നാൽ യേശു പറഞ്ഞു,
ഒരാൾ എന്നെ തൊട്ടിട്ടുണ്ട: എന്തു
കൊണ്ടെന്നാൽ [19] ശക്തി എങ്കൽ
നിന്ന പുറപ്പെട്ടുത ഞാൻ അറി
യുന്നു.
൪൭ അപ്പോൾ ആ സ്ത്രീ താൻ
മറഞ്ഞിരുന്നില്ല എന്ന കണ്ടിട്ട,
വിറച്ചും കൊണ്ട വന്ന, അവ
ന്റെ മുമ്പാകെ വീണ, താൻ
ഇന്ന സംഗതിക്കായിട്ട അവ
നെ തൊട്ടു എന്നും, ഉടനെ താൻ
സൌഖ്യപ്പെട്ട പ്രകാരവും സക
ല ജനങ്ങളുടെയും മുമ്പാകെ
അവനോട അറിയിച്ചു.
൪൮ അപ്പോൾ അവൻ അവ
ളോട, മകളെ, ധൈൎയ്യമായിരിക്ക,
നിന്റെ വിശ്വാസം നിന്നെ
രക്ഷിച്ചു: സമാധാനത്തോടെ
പോക എന്ന പറഞ്ഞു.
൪൯ [20] അവൻ സംസാരിച്ചു
കൊണ്ടിരിക്കുമ്പോൾ തന്നെ പ
ള്ളിപ്രമാണിയുടെ വീട്ടിൽനിന്ന
ഒരുത്തൻ വന്ന, അവനോട,
നിന്റെ മകൾ മരിച്ചുപോയി,
ഗുരുവിനെ പ്രയാസപ്പെടുത്തെ
ണ്ടാ എന്ന പറഞ്ഞു.
൫൦ യേശു അത കേട്ടാറെ അവ
നോട ഉത്തരമായിട്ട, നീ ഭയ
പ്പെടേണ്ടാ വിശ്വസിക്ക മാത്രം
ചെയ്ക, അവൾ രക്ഷിക്കപ്പെടും
എന്ന പറഞ്ഞു.
൫൧ പിന്നെ അവൻ വീട്ടിലേ
ക്ക വന്നപ്പോൾ, പത്രോസിനെ
യും, യാക്കോബിനെയും, യോഹ
ന്നാനെയും, ബാലസ്ത്രീയുടെ അ
പ്പനെയും അമ്മയെയും അല്ലാ
തെ, മറ്റൊരുത്തനെയും അകത്ത
വരുവാൻ സമ്മതിച്ചില്ല.
൫൨ എല്ലാവരും അവളെ കുറി
ച്ച കരഞ്ഞ, വിലാപിച്ചപ്പോൾ,
അവൻ നിങ്ങൾ കരയേണ്ടാ
അവൾ മരിച്ചില്ല, [21] ഉറങ്ങുകയ
ത്രെ ആകുന്നു എന്ന പറഞ്ഞു.
൫൩ എന്നാറെ അവൾ മരിച്ചു
പോയി എന്ന അറികകൊണ്ട,
അവർ അവനെ പരിഹസിച്ചു.
൫൪ പിന്നെ അവൻ എല്ലാവ
രെയും പുറത്താക്കി, അവളുടെ
കയ്യെ പിടിച്ച, ബാലെ, [22] എഴു
നീല്ക്ക എന്ന വിളിച്ച പറഞ്ഞു.

18. മത്താ. ൯: ൨൦. 19. മൎക്കോ. ൫: ൩൦. ലൂ. ൬: ൧൯. 20. മൎക്കോ. ൫: ൩൫.
21. യോഹ. ൧൧: ൧൧, ൧൩. 22. ലൂ. ൭: ൧൪. യോഹ. ൧൧: ൪൩.

൫൫ അപ്പൊൾ അവളുടെ ആത്മാവ തിരിച്ചു വന്നു, ഉടനെ അവൾ എഴുനീറ്റു; വിശെഷിച്ച അവൾക്ക ഭക്ഷണം കൊടുക്കെണമെന്ന അവൻ കല്പിച്ചു.

൫൬ എന്നാറെ അവളുടെ അമ്മയപ്പന്മാർ വിസ്മയപ്പെട്ടു; ഉണ്ടായ കാൎയ്യം ആരൊടും അറിയിക്കരുത എന്ന [23] അവൻ അവരൊട കല്പിക്കയും ചെയ്തു.

## ൯ അദ്ധ്യായം.

൧ ക്രിസ്തു തന്റെ അപ്പോസ്തലന്മാരെ പറഞ്ഞയക്കുന്നത. ൭ ഹെരോദെസ അവനെ കാണ്മാൻ ആഗ്രഹിക്കുന്നത. ൨൮ ക്രിസ്തുവിന്റെ രൂപാന്തരം. ൩൭ അവൻ ഒരു ഭ്രാന്തനെ സൌഖ്യമാക്കുന്നത.

൧ പിന്നെ [1] അവൻ തന്റെ പന്ത്രണ്ട ശിഷ്യന്മാരെ ഒന്നിച്ചു വിളിച്ചു, അവൎക്ക സകല പിശാചുകളുടെ മെലും, അത്രയുമല്ല വ്യാധികളെ സ്വസ്ഥമാക്കുവാനും ശക്തിയും അധികാരവും കൊടുത്തു.

൨ ദൈവത്തിന്റെ രാജ്യം പ്രസംഗിപ്പാനും, രൊഗികളെ സൌഖ്യമാക്കുവാനും അവരെ [2] അവൻ അയച്ചു.

൩ [3] അവൻ അവരൊട, നിങ്ങൾ വഴിക്ക വടികളെങ്കിലും, പൊക്കണമെങ്കിലും, അപ്പമെങ്കിലും, ദ്രവ്യമെങ്കിലും, ഒന്നും എടുത്തുകൊള്ളരുത: ഒരൊരുത്തന രണ്ട കുപ്പായങ്ങളും അരുത.

൪ [4] നിങ്ങൾ യാതൊരു വീട്ടിലെക്ക എങ്കിലും പ്രവെശിച്ചാൽ അവിടെ തന്നെ പാൎപ്പിൻ: പിന്നെ അവിടെനിന്ന പുറപ്പെട്ടു പൊകുവിൻ:

൫ [5] ആരെങ്കിലും നിങ്ങളെ കൈക്കൊള്ളാതെ ഇരുന്നാൽ നിങ്ങൾ ആ നഗരത്തിൽനിന്ന പുറപ്പെടുമ്പൊൾ അവരുടെ നെരെ സാക്ഷിക്കായിട്ട നിങ്ങളുടെ കാലുകളിൽനിന്ന പൊടി കൂടെ [6] തട്ടിക്കളവിൻ എന്ന പറഞ്ഞു.

൬ [7] പിന്നെ അവർ പുറപ്പെട്ടു, ഗ്രാമങ്ങൾ തൊറും എല്ലാടത്തിലും എവൻഗെലിയൊനെ പ്രസംഗിച്ചുകൊണ്ടും, [രൊഗികളെ] സൌഖ്യമാക്കികൊണ്ടും സഞ്ചരിച്ചു.

൭ ¶ എന്നാൽ [8] തെത്രാൎക്കാനായ ഹെരോദെസ അവനാൽ ചെയ്യപ്പെട്ട കാൎയ്യങ്ങൾ ഒക്കെയും കെട്ടു: ചിലർ യോഹന്നാൻ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റു എന്നും,

൮ ചിലർ എലിയാ പ്രത്യക്ഷനായി എന്നും, ചിലർ പണ്ടത്തെ ദീൎഘദൎശിമാരിൽ ഒരുത്തൻ ഉയിൎത്തെഴുനീറ്റു എന്നും പറഞ്ഞതുകൊണ്ട, അവൻ വ്യാകുലപ്പെട്ടു.

൯ പിന്നെ ഹെരോദെസ പറഞ്ഞത ഞാൻ യോഹന്നാനെ ശിരഃഛെദന ചെയ്തു. എന്നാൽ ഞാൻ ഇപ്രകാരമുള്ള കാൎയ്യങ്ങ

23. മത്താ. ൮: ൪. ൯: ൩൦. മൎക്കൊ. ൭: ൩൬.
1. മത്താ. ൧൦: ൧. മൎക്കൊ. ൩: ൧൩. ൬: ൭. 2. മത്താ. ൧൦: ൭, ൮. മൎക്കൊ. ൬: ൧൨. ലൂ. ൧൦: ൧, ൯. 3. മത്താ. ൧൦: ൯. മൎക്കൊ. ൬: ൮. ലൂ. ൧൦: ൪. ൨൨: ൩൫. 4. മത്താ. ൧൦: ൧൧. മൎക്കൊ ൬: ൧൦. 5. മത്താ. ൧൦: ൧൪. 6. നടപ്പ. ൧൩: ൫൧. 7. മൎക്കൊ ൬: ൧൨. 8. മത്താ. ൧൪: ൧ മൎക്കൊ. ൬: ൧൪.

ളെ കേൾക്കുന്ന ഇവൻ ആരാകുന്നു? [9] അവനെ കാണ്മാൻ ആഗ്രഹിക്കയും ചെയ്തു.

൧൦ ¶ [10] പിന്നെ അപ്പോസ്തൊലന്മാർ തിരിച്ചു വന്നു, തങ്ങൾ ചെയ്തിട്ടുള്ള കാൎയ്യങ്ങൾ ഒക്കെയും അവനോട വിവരമായി അറിയിച്ചു. [11] അപ്പോൾ അവൻ അവരെ കൂട്ടിക്കൊണ്ട, ബെതസൈദ എന്ന പട്ടണത്തോട ചേൎന്ന വനമായുള്ള സ്ഥലത്തെക്ക തനിച്ചുപോയി.

൧൧ ജനങ്ങളും അതറിഞ്ഞ, അവന്റെ പിന്നാലെ ചെന്നു; അവൻ അവരെ കൈക്കൊണ്ട, ദൈവത്തിന്റെ രാജ്യത്തെ കുറിച്ച അവരോട സംസാരിക്കയും, സ്വസ്ഥത വെണ്ടുന്നവരെ സ്വസ്ഥമാക്കുകയും ചെയ്തു.

൧൨ [12] അപ്പോൾ പകൽ അസ്തമിച്ചു തുടങ്ങി, പന്തിരുപേർ വന്ന, അവനോട, നാം ഇവിടെ വനമായുള്ള സ്ഥലത്തിൽ ആകകൊണ്ട, പുരുഷാരം ചുറ്റുമുള്ള ഗ്രാമങ്ങളിലെക്കും ദേശങ്ങളിലെക്കും പോയി, പാൎപ്പാനായിട്ടും, ഭക്ഷണ സാധനങ്ങളെ സമ്പാദിപ്പാനായിട്ടും, അവരെ പറഞ്ഞയക്കേണം എന്ന പറഞ്ഞു.

൧൩ എന്നാൽ അവൻ അവരോട, നിങ്ങൾ അവൎക്ക ഭക്ഷിപ്പാൻ കൊടുപ്പിൻ എന്ന പറഞ്ഞു. എന്നാറെ അവർ പറഞ്ഞത, അഞ്ച അപ്പവും രണ്ട മീനും അല്ലാതെ ഞങ്ങൾക്കുടെ പക്കൽ അധികം ഒന്നുമില്ല അല്ലെന്നുവരികിൽ ഞങ്ങൾ പോയി. ഈ ജനങ്ങൾക്ക ഒക്കെയും ആഹാരം കൊള്ളെണം.

൧൪ എന്തുകൊണ്ടെന്നാൽ ഏകദേശം അയ്യായിരം പുരുഷന്മാർ ഉണ്ടായിരുന്നു. എന്നാൽ അവൻ തന്റെ ശിഷ്യന്മാരോട, അവരെ അമ്പതീതായി പന്തിക്ക ഇരുത്തുവിൻ എന്ന പറഞ്ഞു.

൧൫ അവർ അപ്രകാരം തന്നെ ചെയ്തു, എല്ലാവരെയും ഇരുത്തി.

൧൬ അപ്പോൾ അവൻ ആ അഞ്ച അപ്പവും രണ്ട മീനും എടുത്തുകൊണ്ട, ആകാശത്തിലെക്ക മെല്പോട്ട നോക്കി, അവയെ വാഴ്ത്തി, മുറിച്ചു, പുരുഷാരത്തിന്റെ മുമ്പിൽ വെപ്പാനായിട്ട ശിഷ്യന്മാൎക്ക കൊടുത്തു.

൧൭ അവർ ഭക്ഷിച്ചു, എല്ലാവരും തൃപ്തന്മാരായി: അത്രയുമല്ല അവൎക്ക ശേഷിച്ച കഷണങ്ങൾ പന്ത്രണ്ട കൊട്ട എടുക്കപ്പെട്ടു.

൧൮ ¶ [13] പിന്നെ ഉണ്ടായതെന്തെന്നാൽ, അവൻ തനിച്ചു പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ, അവന്റെ ശിഷ്യന്മാർ അവനോട കൂടെ ഉണ്ടായിരുന്നു: അപ്പോൾ അവൻ അവരോട, ഞാൻ ആരാകുന്നു? എന്ന ജനങ്ങൾ പറയുന്നു എന്ന ചോദിച്ചു.

൧൯ അവർ ഉത്തരമായിട്ട, ചിലർ [14] യോഹന്നാൻ ബപ്തിസ്തൊ

9. ലൂ. ൨൩: ൮. 10. മൎക്കൊ. ൬: ൩൦. 11. മത്താ. ൧൪: ൧൩. 12. മത്താ. ൧൪: ൧൫. മൎക്കൊ. ൬: ൩൫. യോഹ. ൬: ൧, ൫. 13. മത്താ. ൧൬: ൧൩. മൎക്കൊ. ൮: ൨൭. 14. മത്താ. ൧൪: ൨. ലൂ. ൯: ൭, ൮.

എന്നും, ചിലർ ഏലിയാ എന്നും, മററ ചിലർ പണ്ടത്തെ ദീഘദശിമാരിൽ ഒരുത്തൻ ഉയിൎത്തെഴനീററിരിക്കുന്നു എന്നും [പറയുന്നു] എന്ന പറഞ്ഞു.
൨൦ അവൻ അവരോട പറഞ്ഞത, എന്നാൽ ഞാൻ ആരാകുന്നു എന്ന നിങ്ങൾ പറയുന്നു ?[15]
പത്രോസ ഉത്തരമായിട്ട, ദൈവത്തിന്റെ ക്രിസ്തു തന്നെ എന്ന പറഞ്ഞു.
൨൧ [16] അപ്പോൾ അവർ അത ആരോടും പറയരുത, എന്ന അവൻ അവരോട ഉറപ്പായിട്ട കല്പിച്ചു.
൨൨ [17] മനുഷ്യന്റെ പുത്രൻ വളരെ കഷ്ടപ്പെട്ടുകയും, മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും ഉപാദ്ധ്യായന്മാരാലും തള്ളിക്കളയപ്പെട്ടുകയും, കൊല്ലപ്പെട്ടുകയും, മൂന്നാം ദിവസത്തിൽ ഉയിൎത്തെഴനീല്ക്കുകയും ചെയ്യേണ്ടുന്നതാകുന്നു എന്ന പറഞ്ഞു.
൨൩ [18] പിന്നെയും അവൻ എല്ലാവരോടും പറഞ്ഞു, യാതൊരുത്തൻ എങ്കിലും എന്റെ പിന്നാലെ വരുവാൻ ആഗ്രഹിച്ചാൽ അവൻ തന്നെത്താൻ വെറുത്ത, തന്റെ കുരിശ ദിനം പ്രതിയും എടുത്തുകൊണ്ട, എന്റെ പിന്നാലെ വരട്ടെ.
൨൪ എന്തുകൊണ്ടെന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിച്ചുകൊൾവാൻ ആഗ്രഹിച്ചാൽ അവൻ അതിനെ നഷ്ടപ്പെട്ടുത്തും: എന്നാൽ ആരെങ്കിലും എന്റെ നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെട്ടുത്തിയാൽ, അവൻ അതിനെ രക്ഷിച്ചുകൊള്ളും.
൨൫ എന്തുകൊണ്ടെന്നാൽ [19]
ഒരു മനുഷ്യൻ ഭൂലോകം മുഴുവനും ലാഭം വരുത്തിക്കൊണ്ട, തന്നെത്താൻ നഷ്ടപ്പെട്ടുത്തുകയൊ, ചേതപ്പെട്ടുത്തുകയൊ ചെയ്താൽ, അവന എന്ത പ്രയോജനമുള്ളു ?
൨൬ [20] എന്തുകൊണ്ടെന്നാൽ ആരെങ്കിലും എന്നെ കുറിച്ചും എന്റെ വചനങ്ങളെ കുറിച്ചും ലജ്ജപ്പെട്ടാൽ, അവനെ കുറിച്ച മനുഷ്യപുത്രൻ തന്റെയും തന്റെ പിതാവിന്റെയും വിശുദ്ധദൂതന്മാരുടെയും മഹത്വത്തോടെ വരുമ്പോൾ, ലജ്ജപ്പെട്ടും.
൨൭ [21] എന്നാൽ ഇവിടെ നില്ക്കുന്നവരിൽ ചിലർ ദൈവത്തിന്റെ രാജ്യം കാണുവോളവും, മരണം ആസ്വാദിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.
൨൮ [22] ഈ വചനങ്ങൾക്ക പിമ്പ ഏകദേശം എട്ട ദിവസം കഴിഞ്ഞപ്പോൾ, ഉണ്ടായത എന്തെന്നാൽ, അവൻ പത്രോസിനെയും യോഹന്നാനെയും യാക്കോബിനെയും കൂട്ടികൊണ്ട,

15. മത്താ. ൧൬: ൧൬. യോഹ. ൬: ൬൯. 16. മത്താ. ൧൬: ൨൦. 17. മത്താ. ൧൬: ൨൧. ൧൭: ൨൨. 18. മത്താ. ൧൦: ൩൮. ൧൬: ൨൪. മക്കോ. ൮: ൩൪. ലൂ. ൧൪: ൨൭. 19. മത്താ. ൧൬: ൨൬. മക്കോ. ൮: ൩൬. 20. മത്താ. ൧൦: ൩൩. മക്കോ. ൮: ൩൮. ൨ തീമോ. ൨: ൧൨. 21. മത്താ. ൧൬: ൨൮. മക്കോ. ൯: ൧. 22. മത്താ. ൧൭: ൧. മക്കോ. ൯: ൨.

പ്രാൎത്ഥിപ്പാനായിട്ട ഒരു മലയിലേക്ക കരേറിപ്പോയി.

൨൯ അവൻ പ്രാൎത്ഥിക്കുമ്പോൾ, അവന്റെ മുഖരൂപം മാറിപ്പോയി, അവന്റെ വസ്ത്രവും വെണ്മയായി ശോഭിച്ചു.

൩൦ അപ്പോൾ, കണ്ടാലും, മോശയും എലിയായുമായ രണ്ടു പുരുഷന്മാർ അവനോട കൂടെ സംസാരിച്ചു.

൩൧ അവർ മഹത്വത്തോടെ കാണപ്പെട്ടു, അവൻ യെറുശലെമിൽ നിവൃത്തിക്കേണ്ടുന്ന അവന്റെ മരണത്തെ കുറിച്ച സംസാരിച്ചുകൊണ്ടിരുന്നു.

൩൨ എന്നാൽ പത്രോസും അവനോട കൂടെ ഉള്ളവരും ഉറക്കം കൊണ്ടു [23] മയങ്ങിപ്പോയി: പിന്നെ അവർ ഉണൎന്നപ്പോൾ അവന്റെ മഹത്വത്തെയും, അവനോട കൂടെ നില്ക്കുന്ന രണ്ടു പുരുഷന്മാരെയും കണ്ടു.

൩൩ പിന്നെ ഉണ്ടായത എന്തെന്നാൽ, അവർ അവനെ വിട്ട പിരിയുമ്പോൾ, പത്രോസ യേശുവിനോട, ഗുരോ, നാം ഇവിടെ ഇരിക്കുന്നത നല്ലതു: ഞങ്ങൾ മൂന്ന കൂടാരങ്ങളെ, ഒന്ന നിനക്കും, ഒന്ന മോശെക്കും, ഒന്ന എലിയായിക്കും ഉണ്ടാക്കാം എന്ന താൻ പറഞ്ഞത ഇന്നതെന്ന അറിയാതെ പറഞ്ഞു.

൩൪ അവൻ ഇപ്രകാരം പറയുമ്പോൾ, ഒരു മേഘം വന്ന, അവരുടെ മേൽ നിഴലിച്ചു: ആ ഇരുവർ മേഘത്തിലേക്ക പ്രവേശിക്കുമ്പോൾ ഇവർ ഭയപ്പെട്ടു.

൩൫ [24] ഇവൻ എന്റെ പ്രിയ പുത്രൻ ആകുന്നു: [25] ഇവനെ ചെവിക്കൊൾവിൻ, എന്ന ആ മേഘത്തിൽനിന്ന ഒരു ശബ്ദവും ഉണ്ടായി.

൩൬ ആ ശബ്ദം ഉണ്ടായപ്പോൾ, യേശു മാത്രം കാണപ്പെട്ടു. പിന്നെ അവർ കണ്ടിട്ടുള്ള കാൎയ്യങ്ങളിൽ ഒന്നും ആ നാളുകളിൽ ആരോടും അറിയിക്കാതെ [26] അടങ്ങിയിരുന്നു.

൩൭ ¶ [27] പിറെറ ദിവസത്തിൽ ഉണ്ടായത എന്തെന്നാൽ, അവർ മലയിൽനിന്ന ഇറങ്ങിപ്പോരുമ്പോൾ, വളരെ ജനക്കൂട്ടം അവനെ എതിരേറ്റു.

൩൮ കണ്ടാലും, ആ കൂട്ടത്തിൽ ഒരു മനുഷ്യൻ ഉറക്കെ വിളിച്ചു, ഗുരോ, എന്റെ മകനെ നോക്കേണമെന്ന ഞാൻ നിന്നോട അപേക്ഷിക്കുന്നു: എന്തുകൊണ്ടെന്നാൽ അവൻ ഇനിക്ക ഏകപുത്രൻ ആകുന്നു.

൩൯ കണ്ടാലും, ഒരു ആത്മാവ അവനെ പിടിക്കുന്നു, അവൻ പെട്ടന്ന നിലവിളിക്കുന്നു: അവൻ നുര തള്ളുവാൻ തക്കവണ്ണം അത അവനെ വലെച്ചു, അവനെ ഞെരിച്ചിട്ട, പ്രയാസത്തോടെ അവനെ വിട്ട പോകുന്നു.

൪൦ അതിനെ പുറത്താക്കിക്കളയേണമെന്ന ഞാൻ നിന്റെ ശിഷ്യന്മാരോട അപേക്ഷിച്ചു. എങ്കിലും അവൎക്ക കഴിഞ്ഞില്ല എന്ന പറഞ്ഞു.

23. ദാനി. ൮: ൧൮. ൧൦: ൯. 24. മത്താ. ൩: ൧൭. 25. നടപ്പ. ൩: ൨൨. 26. മത്താ. ൧൭: ൯. 27. മത്താ. ൧൭: ൧൪. മൎക്കൊ. ൯: ൧൪, ൧൭.

൪൧ അപ്പോൾ യേശു ഉത്തര
മായിട്ട അവിശ്വാസവും വിപ
രീതവുമായുള്ള സന്തതിയായുള്ളോ
വെ, ഞാൻ എത്രത്തോളം നി
ങ്ങളോട കൂടെ ഇരുന്ന, നിങ്ങളെ
സഹിക്കും? നിന്റെ പുത്രനെ
ഇവിടെ കൊണ്ടുവരിക എന്ന പ
റഞ്ഞു.

൪൨ അവൻ വരുമ്പോൾ ത
ന്നെ പിശാച അവനെ തള്ളി
യിട്ട വലെച്ചു. എന്നാറെ യേശു
മ്ലേഛ്ശാത്മാവിനെ ശാസിച്ചു, പൈ
തലിനെ സൌഖ്യമാക്കി, അവ
നെ അവന്റെ അപ്പന്റെ ക
യ്യിൽ ഏല്പിച്ചു.

൪൩ അപ്പോൾ എല്ലാവരും
ദൈവത്തിന്റെ മഹത്വശക്തിയെ
കുറിച്ചു വിസ്മയിച്ചു. യേശു ചെ
യ്തിട്ടുള്ള സകല കാൎയ്യങ്ങളെയും
കുറിച്ച എല്ലാവരും ആശ്ചൎയ്യപ്പെ
ട്ടപ്പോൾ, അവൻ തന്റെ ശിഷ്യ
ന്മാരോട,

൪൪ [28] നിങ്ങൾ ഈ വചനങ്ങ
ളെ നിങ്ങളുടെ ചെവികളിൽ വെ
ച്ചുകൊൾവിൻ: എന്തുകൊണ്ടെ
ന്നാൽ മനുഷ്യന്റെ പുത്രൻ മ
നുഷ്യരുടെ കൈകളിലേക്ക ഏ
ല്പിക്കപ്പെടേണ്ടി വരും എന്ന പറ
ഞ്ഞു.

൪൫ [29] എന്നാറെ അവർ ഈ
വാക്ക തിരിച്ചറിഞ്ഞില്ല, അവർ
അത ഗ്രഹിക്കാതവണ്ണം അവ
രിൽനിന്ന മറഞ്ഞതായിരുന്നു:
വിശേഷിച്ച അവർ ആ വാക്കി
നെ കുറിച്ച അവനോട ചോദി
പ്പാൻ ഭയപ്പെട്ടു.

൪൬ ¶ [30] പിന്നെ തങ്ങളിൽ
ആര വലിയവനാകും എന്ന അ
വരിൽ ഒരു വിവാദം ഉണ്ടായി.

൪൭ എന്നാറെ യേശു അവരു
ടെ ഹൃദയത്തിന്റെ വിചാരം
അറിഞ്ഞ, ഒരു പൈതലിനെ എടു
ത്ത, അവനെ തന്റെ അരികെ
നിൎത്തി,

൪൮ അവരോട, [31] ആരെങ്കിലും
ഈ പൈതലിനെ എന്റെ നാമ
ത്തിൽ കൈക്കൊണ്ടാൽ, എന്നെ
കൈക്കൊള്ളുന്നു: ആരെങ്കിലും എ
ന്നെ കൈക്കൊണ്ടാൽ, എന്നെ
അയച്ചവനെ കൈക്കൊള്ളുന്നു:
[32] എന്തുകൊണ്ടെന്നാൽ നിങ്ങളി
ൽ എല്ലാവരിലേക്കും ചെറിയ
വൻ തന്നെ വലിയവനാകും എ
ന്ന പറഞ്ഞു.

൪൯ [33] അപ്പോൾ യോഹ
ന്നാൻ ഉത്തരമായിട്ട, ഗുരോ, നി
ന്റെ നാമത്തിൽ പിശാചുകളെ
പുറത്താക്കിക്കളയുന്ന ഒരുത്തനെ
ഞങ്ങൾ കണ്ടു; അവൻ ഞങ്ങ
ളോടു കൂടെ പിന്തുടരായ്കകൊണ്ടെ
ഞങ്ങൾ അവനെ വിരോധിച്ചു
എന്ന പറഞ്ഞു.

൫൦ എന്നാറെ യേശു അവ
നോട, നിങ്ങൾ [അവനെ] വിരോ
ധിക്കരുത: [34] നമ്മോട വിരോധ
മില്ലാത്തവൻ നമുക്ക വേണ്ടിയ
വനല്ലോ ആകുന്നത എന്ന പറ
ഞ്ഞു.

28. മത്താ. ൧൭: ൨൨. 29. മൎക്കൊ. ൯: ൩൨. ലൂ, ൨: ൫൦. ൧൮: ൩൪. 30. മത്താ ൧൮: ൧. മൎക്കൊ. ൯: ൩൪. 31. മത്താ. ൧൦: ൪൦ ൧൮: ൫. മൎക്കൊ. ൯: ൩൭. യോഹ. ൧൨: ൪൪. ൧൩: ൨൦ 32. മത്താ. ൨൩: ൧൧, ൧൨: 33. ൪മോശ. ൧൧: ൨൮. മൎക്കൊ. ൯: ൩൮. 34. മത്താ. ൧൨: ൩൦. ലൂ. ൧: ൨൩.

൫൧ ¶ [35] പിന്നെ ഉണ്ടായത
എന്തെന്നാൽ അവന്റെ ആരോ
ഹണ കാലം സമീപമായപ്പോൾ,
അവൻ യെറുശലെമിലെക്ക പോ
കുവാനായിട്ട തന്റെ മുഖം നേ
രെ വെച്ചു,
൫൨ തന്റെ മുഖത്തിൻ മുമ്പാ
കെ ദൂതന്മാരെ പറഞ്ഞയച്ചു: അ
വർ പോയി അവന്ന ഒരുക്കെണ്ടു
ന്നതിനായിട്ട, ശമറിയക്കാരുടെ
ഒരു ഗ്രാമത്തിലെക്ക പ്രവെശിച്ചു.
൫൩ എന്നാറെ അവന്റെ മു
ഖം, അവൻ യെറുശലെമിലെ
ക്ക പോകുംവണ്ണമായിരുന്നതുകൊ
ണ്ടു, [36] അവർ അവനെ കൈ
ക്കൊണ്ടില്ല.
൫൪ അപ്പോൾ അവന്റെ ശി
ഷ്യന്മാരായ യാക്കോബും യോഹ
ന്നാനും അത കണ്ടാറെ പറഞ്ഞത,
കൎത്താവെ, [37] ഏലിയാ ചെയ്തു
ത പോലെ തന്നെ, ആകാശ
ത്തിൽനിന്ന അഗ്നി ഇറങ്ങി വ
ന്ന, ഇവരെ നാശിപ്പിപ്പാൻ ഞ
ങ്ങൾ ചൊല്ലുന്നതിന നിനക്ക
മനസ്സുണ്ടൊ?
൫൫ അപ്പോൾ അവൻ തിരി
ഞ്ഞ, അവരെ ശാസിച്ചു; നിങ്ങൾ
ഏത പ്രകാരമുള്ള ആത്മാവോട്ടു
കൂടെയിരിക്കുന്നു എന്ന നിങ്ങൾ
അറിയുന്നില്ല.
൫൬ എന്തുകൊണ്ടെന്നാൽ [38] മ
നുഷ്യന്റെ പുത്രൻ മനുഷ്യരുടെ
ആത്മാക്കളെ നശിപ്പിപ്പാനായി
ട്ടല്ല, രക്ഷിപ്പാനായിട്ടത്രെ വന്നു
എന്ന പറഞ്ഞു. പിന്നെ അവർ
മറെറാരു ഗ്രാമത്തിലെക്ക പോയി.
൫൭ ¶ [39] പിന്നെ ഉണ്ടായത
എന്തെന്നാൽ, അവർ വഴിയിൽ
കൂടി പോകുമ്പോൾ, ഒരുത്തൻ
അവനോട, കൎത്താവെ, നീ എവി
ടെ പോയാലും ഞാൻ നിന്നെ
പിന്തുടൎന്നുകൊള്ളാം എന്ന പറ
ഞ്ഞു.
൫൮ എന്നാറെ യെശു അവ
നോട, കുറുനരികൾക്ക കുഴികളും
ആകാശത്തിലെ പക്ഷികൾക്ക
കൂടുകളും ഉണ്ടു; മനുഷ്യന്റെ പുത്ര
ന തന്റെ തല ചായിപ്പാൻ
സ്ഥലമില്ല താനും എന്ന പറഞ്ഞു.
൫൯ പിന്നെ [40] അവൻ മറെറാ
രുത്തനോട, എന്റെ പിന്നാലെ
വരിക എന്ന പറഞ്ഞു. എന്നാ
റെ അവൻ കൎത്താവെ, ഞാൻ മു
മ്പെ പോയി, എന്റെ അപ്പനെ
കുഴിച്ചിട്ടുവാൻ ഇനിക്ക അനുവാ
ദം തരെണം എന്ന പറഞ്ഞു.
൬൦ അപ്പോൾ യെശു അവ
നോട, മരിച്ചവർ തങ്ങളുടെ മരി
ച്ചവരെ കുഴിച്ചിടട്ടെ: എന്നാൽ
നീ പോയി, ദൈവത്തിന്റെ
രാജ്യത്തെ അറിയിക്ക എന്ന പറ
ഞ്ഞു.
൬൧ പിന്നെ മറെറാരുത്തൻ ക
ൎത്താവെ, [41] ഞാൻ നിന്നെ പിന്തു
ടൎന്നുകൊള്ളാം: എങ്കിലും മുമ്പെ
ഞാൻ പോയി, എന്റെ വീട്ടിലു
ള്ളവരോട യാത്ര പറവാനായിട്ട
അനുവാദം തരെണം എന്ന പറ
ഞ്ഞു.
൬൨ യെശു അവനോട, കല

35. മൎക്കൊ. ൧൦: ൩൨. നടപ്പ. ൧: ൨. 36. യോഹ, ൪: ൪, ൯. 37. ൨ രാജാ. ൧: ൧൦, ൧൨. 38. യോഹ. ൩: ൧൭. ൧൨: ൪൭. 39. മത്താ. ൮: ൧൯. 40. മത്താ. ൮: ൨൧. 41. ൧ രാജാ. ൧൯: ൨൦.

പ്പെക്ക തന്റെ കൈ വെച്ചുകൊണ്ട, പിന്നോക്കം നോക്കുന്ന ഒരുത്തനും ദൈവത്തിന്റെ രാജ്യത്തിന യോഗ്യനല്ല എന്ന പറഞ്ഞു.

## ൧൦ അദ്ധ്യായം.

൧ എഴുപത ശിഷ്യന്മാർ അയക്കപ്പെട്ടത. ൧൮ മാൎത്താ ശാസിക്കപ്പെട്ടത.

൧൦ കാൎയ്യങ്ങളുടെ ശേഷം കൎത്താവ മററ എഴുപത ആളുകളെ നിയമിച്ചു, താൻ പോകുവാൻ ഭാവിക്കുന്ന സകല നഗരത്തിലേക്കും സ്ഥലത്തിലേക്കും അവരെ [1] ഈരണ്ടായി തന്റെ മുഖത്തിൻ മുമ്പാകെ അയച്ചു.
൨ വിശേഷിച്ചും അവൻ അവരോട പറഞ്ഞു, [2] കൊയിത്ത വലുതാകുന്നു സത്യം, വേലക്കാർ ചുരുക്കം താനും: അതുകൊണ്ട തന്റെ കൊയിത്തിലേക്ക വേലക്കാരെ അയക്കേണമെന്ന കൊയിത്തിന്റെ യജമാനനോട [3] അപേക്ഷിപ്പിൻ.
൩ നിങ്ങൾ പോകുവിൻ: [4] കണ്ടാലും. ഞാൻ നിങ്ങളെ ആട്ടിൻ കുട്ടികൾ എന്ന പോലെ ഓനായിക്കളുടെ ഇടയിലേക്ക അയക്കുന്നു.
൪ നിങ്ങൾ മടിശ്ശീല എങ്കിലും, പൊക്കണം എങ്കിലും, ചെരിപ്പുകളെ എങ്കിലും [5] എടുത്തുകൊണ്ടു പോകരുത: [6] വഴിയിൽ ഒരുത്തരെയും സല്ക്കരിക്കയുമരുത.
൫ [7] നിങ്ങൾ യാതൊരു വീട്ടിലേക്ക എങ്കിലും പ്രവേശിച്ചാൽ, ഈ വീട്ടിന സമാധാനം ഉണ്ടാകട്ടെ എന്ന ആദ്യം പറവിൻ.
൬ സമാധാനത്തിന്റെ പുത്രൻ അവിടെ ഉണ്ടെങ്കിൽ, നിങ്ങളുടെ സമാധാനം അതിന്മേൽ ആവസിക്കും: ഇല്ലെങ്കിൽ അത നിങ്ങളുടെ അടുക്കലേക്ക തിരികെ പോരും.
൭ [8] ആ വീട്ടിൽ തന്നെ പാൎത്ത അവർ തരുന്നതിനെ [9] ഭക്ഷിക്കയും കുടിക്കയും ചെയ്തുകൊൾവിൻ:
[10] വേലക്കാരൻ തന്റെ കൂലിക്ക യോഗ്യനല്ലൊ ആകുന്നത. വീട്ടിൽ നിന്ന വീട്ടിലേക്ക പോകരുത.
൮ പിന്നെ നിങ്ങൾ യാതൊരു നഗരത്തിലേക്ക എങ്കിലും പ്രവേശിക്കയും അവർ നിങ്ങളെ കൈക്കൊള്ളുകയും ചെയ്താൽ നിങ്ങളുടെ മുമ്പിൽ വെക്കപ്പെടുന്നതിനെ ഭക്ഷിപ്പിൻ.
൯ [11] അതിലുള്ള രോഗികളെ സൌഖ്യമാക്കി, ദൈവത്തിന്റെ
[12] രാജ്യം നിങ്ങൾക്ക സമീപമായി വന്നു എന്ന അവരോട പറവിൻ.
൧൦ എന്നാൽ നിങ്ങൾ യാതൊരു നഗരത്തിലേക്ക എങ്കിലും പ്രവേശിച്ചിട്ട, ആയവർ നിങ്ങളെ കൈക്കൊള്ളാതെ ഇരുന്നാൽ, നിങ്ങൾ അതിന്റെ വീഥികളിലേക്ക പുറപ്പെട്ട,

1. മത്താ. ൧൦: ൧. മൎക്കോ. ൬: ൭. 2. മത്താ: ൯: ൩൭, ൩൮. യോഹ. ൪: ൩൫. 3. ൨ തെസ്സ. ൩: ൧. 4. മത്താ. ൧൦: ൧൬. 5. മത്താ. ൧൦: ൯, ൧൦: മൎക്കോ. ൬: ൮. ലൂ. ൯: ൩. 6. ൨ രാജാ. ൪: ൨൯. 7. മത്താ. ൧൦: ൧൨. 8. മത്താ. ൧൦: ൧൧. 9. ൧ കോറി. ൧൦: ൨൭. 10. മത്താ. ൧൦: ൧൦. ൧ കോറി ൯: ൪. ൧ തീമോ. ൫: ൧൮. 11. ലൂ. ൯: ൨ 12. ലൂ. ൧൦: ൧൧. മത്താ. ൩: ൨. ൪: ൧൭. ൧൦: ൭.

൧൧ ഞങ്ങളിൽ പററിയിരിക്കുന്ന
നിങ്ങളുടെ നഗരത്തിലെ [13] പൊ
ടിയും ഞങ്ങൾ നിങ്ങൾക്ക വിരോ
ധമായി തുടച്ചുകളയുന്നു; എന്നാ
ലും ദൈവത്തിന്റെ രാജ്യം നി
ങ്ങൾക്ക സമീപമായി വന്നു എ
ന്നുള്ളത അറിഞ്ഞുകൊൾവിൻ എ
ന്ന പറവിൻ.

൧൨ ആ നാളിൽ ആ നഗര
ത്തെക്കാൾ സോദൊമിക്കാക്ക [14]ഏ
ററവും അനുകൂലമാകും എന്ന ഞാ
ൻ നിങ്ങളോട പറയുന്നു.

൧൩ [15]കോറാസിനേ, നിനക്ക
ഹാ കഷ്ടം! ബെതസയിദാ, നിന
ക്ക ഹാ കഷ്ടം! [16]എന്തുകൊണ്ടെന്നാ
ൽ നിങ്ങളിൽ ചെയ്യപ്പെട്ട അതി
ശയങ്ങൾ തൂറിലും സിദോനിലും
ചെയ്യപ്പെട്ടിരുന്നു എന്നവരികിൽ,
അവർ പണ്ടെ തന്നെ ചാക്കശീ
ലയിലും വെണ്ണീറിലും ഇരുന്നും
കൊണ്ട, അനുതപിക്കുമായിരുന്നു.

൧൪ എന്നാൽ ന്യായവിധിയിൽ
നിങ്ങളെക്കാൾ തൂറിന്നും സിദോ
ന്നും ഏററവും അനുകൂലമാകും.

൧൫ [17] സ്വർഗ്ഗത്തോളം ഉയൎന്ന
[18] കപ്പർന്നഹോമേ, നീയൊ നീ
[19] പാതാളംവരെയും താഴ്ത്തപ്പെടും.

൧൬ നിങ്ങളെ [20]ചെവിക്കൊള്ളു
ന്നവൻ എന്നെ ചെവിക്കൊള്ളു
ന്നു; നിങ്ങളെ [21] നിന്ദിക്കുന്ന
വൻ എന്നെ നിന്ദിക്കുന്നു; എ
ന്നെ [22] നിന്ദിക്കുന്നവൻ എന്നെ
അയച്ചവനെ നിന്ദിക്കുന്നു.

൧൭ ¶ പിന്നെ ആ [23] എഴുപ
ത ആളുകൾ സന്തോഷത്തോടെ
തിരിച്ചുവന്നു, കൎത്താവെ, നി
ന്റെ നാമത്താൽ പിശാചുകളും
കൂടെ ഞങ്ങൾക്ക കീഴടങ്ങിയിരി
ക്കുന്നു എന്ന പറഞ്ഞു.

൧൮ അപ്പോൾ അവൻ അവ
രോട പറഞ്ഞത, [24]സാത്താൻ ആ
കാശത്തിൽനിന്ന മിന്നൽ പോ
ലെ വീഴുന്നത ഞാൻ കണ്ടു.

൧൯ കണ്ടാലും, [25] സൎപ്പങ്ങളി
ന്മേലും, തേളുകളിന്മേലും, ശത്രു
വിന്റെ സകല ശക്തിയിന്മേ
ലും ചവിട്ടുവാൻ ഞാൻ നിങ്ങ
ൾക്ക അധികാരം തരുന്നു: ഒന്നും
നിങ്ങളെ ഒരു പ്രകാരത്തിലും ഉ
പദ്രവിക്കയുമില്ല.

൨൰ എന്നാലും ആത്മാക്കൾ നി
ങ്ങൾക്ക കീഴടങ്ങിയിരിക്കുന്നു എ
ന്നുള്ളതിൽ സന്തോഷപ്പെടാതെ,
[26] നിങ്ങളുടെ നാമങ്ങൾ സ്വൎഗ്ഗ
ത്തിൽ എഴുതിയിരിക്കകൊണ്ട അ
ധികം സന്തോഷപ്പെടുവിൻ.

൨൧ [27] ആ സമയത്ത യേശു
ആത്മാവിൽ ആനന്ദിച്ച പറ
ഞ്ഞു, പിതാവെ, ആകാശത്തി
ന്റെയും ഭൂമിയുടെയും നാഥാ, നീ
ഈ കാൎയ്യങ്ങളെ ജ്ഞാനികളിൽ
നിന്നും വിദ്വാന്മാരിൽനിന്നും മ

13. മത്താ. ൧൧: ൨൧. ലൂ. ൯: ൫. നടപ്പ. ൧൩: ൫൧. ൧൮: ൬. 14. മത്താ. ൧൦: ൧൫. മൎക്കോ. ൬: ൧൧ 15. മത്താ. ൧൧: ൨൧. 16 ഹെസ. ൩: ൬. 17 മത്താ. ൧൧: ൨൩. 18. ആദ്യ. ൧൧: ൪. ൫ മോശ. ൧: ൨൮. ഏശാ. ൧൪: ൧൩. യറമി. ൫൧: ൫൩. 19. ഹെസ. ൨൬: ൨൦. ൩൨: ൧൮. 20. മത്താ. ൧൦: ൪൦. മൎക്കോ. ൯: ൩൭. യോഹ. ൧൩: ൨൦. 21. ൧ തെസ്സ. ൪: ൮ 22. യോഹ. ൫: ൨൩. 23. ലൂ. ൧: ൧. 24. യോഹ. ൧൨: ൩൧. ൧൬: ൧൧. അറി. ൯: ൧. ൧൨: ൮, ൯ 25. മൎക്കോ ൧൬: ൧൮. നടപ്പ. ൨൮: ൫. 26. പുറപ്പാട. ൩൨: ൩൨. സങ്കീ. ൬൯: ൨൮. ഏശാ. ൪: ൩. ദാനി. ൧൨: ൧. ഫിലി. ൪: ൩. എബ്രാ. ൧൨: ൨൩. അറി. ൧൩: ൮. ൨൦: ൧൨. ൨൧: ൨൭. 27· മത്താ. ൧൧: ൨൫.

റെച്ച, ശിശുക്കൾക്ക വെളിപ്പെട്ടു
ത്തിയതുകൊണ്ട ഞാൻ നിന്നെ
സ്തുതിക്കുന്നു: അതെ, പിതാവേ,
ഇപ്രകാരം തന്നെ നിനക്ക നല്ല
ഇഷ്ടമായല്ലൊ.
൨൨ [28] സകലവും എന്റെ പി
താവിനാൽ എന്റെ പക്കൽ ഏല്പി
ക്കപ്പെട്ടിരിക്കുന്നു: പിതാവല്ലാതെ,
[29] ഒരുത്തനും പുത്രൻ ആര എന്ന
അറിയുന്നില്ല: പുത്രനും, പുത്രൻ
ആൎക്ക അവനെ വെളിപ്പെടുത്തു
വാൻ ഇഷ്ടപ്പെടുന്നുവൊ അവ
നും അല്ലാതെ ഒരുത്തനും പിതാ
വ ആര എന്ന അറിയുന്നില്ല.
൨൩ പിന്നെ അവൻ ശിഷ്യ
ന്മാരുടെ അടുക്കലോട്ട തിരിഞ്ഞ
പ്രത്യേകമായി പറഞ്ഞത, [30] നി
ങ്ങൾ കാണുന്ന കാൎയ്യങ്ങളെ കാ
ണുന്ന കണ്ണുകൾ ഭാഗ്യമുള്ളവ!
൨൪ എന്തുകൊണ്ടെന്നാൽ [31] അ
നേകം ദീൎഘദൎശിമാരും രാജാക്ക
ന്മാരും നിങ്ങൾ കാണുന്ന കാൎയ്യ
ങ്ങളെ കാണ്മാനും, നിങ്ങൾ കേൾ
ക്കുന്ന കാൎയ്യങ്ങളെ കേൾപ്പാനും
ആഗ്രഹിച്ചിട്ടും, അവർ കണ്ടുമില്ല
കേട്ടുമില്ല എന്ന ഞാൻ നിങ്ങളോ
ട പറയുന്നു.
൨൫ ¶ അപ്പോൾ കണ്ടാലും,
ന്യായശാസ്ത്രിയായ ഒരുത്തൻ എ
ഴുനീറ്റ, [32] ഗുരോ, ഞാൻ നിത്യ
ജീവനെ അനുഭവിപ്പാനായിട്ട എ
ന്ത ചെയ്യെണം? എന്ന അവനെ
പരീക്ഷിച്ച പറഞ്ഞു.
൨൬ എന്നാറെ അവൻ അവ
നോട പറഞ്ഞത, വേദപ്രമാണ
ത്തിൽ എന്ത എഴുതിയിരിക്കുന്നു?
നീ എങ്ങിനെ വായിക്കുന്നു?
൨൭ അവൻ ഉത്തരമായിട്ട, നീ
നിന്റെ പൂൎണ്ണഹൃദയത്തോടും, നി
ന്റെ പൂൎണ്ണാത്മാവോടും നിന്റെ
പൂൎണ്ണശക്തിയോടും നിന്റെ പൂ
ൎണ്ണമനസ്സോടും കൂടെ [33] നിന്റെ
ദൈവമായ കൎത്താവിനെയും, നി
ന്നെപ്പോലെ തന്നെ നിന്റെ [34] അ
യല്ക്കാരനെയും സ്നേഹിക്കെണം
എന്ന പറഞ്ഞു.
൨൮ അവൻ അവനോട നീ
നേരായി ഉത്തരം പറഞ്ഞു, ഇ
പ്രകാരം ചെയ്ക, എന്നാൽ [35] നീ
ജീവിക്കും എന്ന പറഞ്ഞു.
൨൯ എന്നാറെ അവൻ [36] ത
ന്നെത്താൻ നീതിമാനാക്കിക്കൊ
ൾവാൻ മനസ്സായി, യേശുവി
നോട പറഞ്ഞത, എന്നാൽ എ
ന്റെ അയല്ക്കാരൻ ആരാകുന്നു?
൩൦ അപ്പോൾ യേശു ഉത്തര
മായിട്ട പറഞ്ഞു, ഒരുത്തൻ യെറു
ശലേമിൽ നിന്ന യെറിഹോയി
ലേക്ക പോയി, മോഷ്ടാക്കളുടെ
ഇടയിൽ അകപ്പെട്ടു, അവർ അ
വനെ വസ്ത്രം ഊരി, മുറിപ്പെടു
ത്തി, അവനെ അൎദ്ധപ്രാണനോ
ടെ ഇട്ടുംവെച്ച പോയി.
൩൧ പിന്നെ ഒരു ആചാൎയ്യൻ
ആ വഴിയെ പോകുവാൻ ഇടവ
ന്നു: അവൻ [37] അവനെ കണ്ട
പ്പോൾ അപ്പുറത്ത കൂടി പൊയ്ക്ക
ളഞ്ഞു.

28. മത്താ. ൧൧: ൨൭ യോഹ. ൩: ൩൫. ൬: ൨൭. ൧൭: ൨. 29. യോഹ. ൧: ൧൮ ൬: ൪൪, ൪൬. 30. മത്താ. ൧൩: ൧൬. 31. ൧ പെത്രൊ ൧: ൧൦. 32. മത്താ. ൧൯: ൧൬. ൨൨: ൩൫. 33. ആവൎത്ത. ൬: ൫ 34. ലെവി. ൧൯: ൧൮ 35. ലെവി. ൧൮: ൫. നെഹെ. ൯: ൨൯. ഹെസ. ൨൦: ൧൧. ൧൩ ൨൧. റോമ. ൧൦: ൫. 36. ലൂ. ൧൬: ൧൫. 37. സങ്കീ. ൩൮: ൧൧.

൩൨ അപ്രകാരം തന്നെ ഒരു ലേവിയക്കാരനും, താൻ ആ സ്ഥലത്തായപ്പോൾ, വന്ന കണ്ടും വെച്ച അപ്പുറത്ത കൂടി പൊയ്ക്കളഞ്ഞു.

൩൩ പിന്നെ ഒരു [38] ശമറിയക്കാരൻ വഴിയാത്രപോകുമ്പോൾ, അവൻ അവന്റെ അരികെ വന്ന, അവനെ കണ്ടപ്പോൾ അലിവു തോന്നി.

൩൪ അടുത്തചെന്ന, അവന്റെ മുറിവുകളിൽ എണ്ണയും വീഞ്ഞും പകന്ന, [മുറിവുകളെ] കെട്ടി, അവനെ തന്റെ സ്വന്ത മൃഗത്തിന്മേൽ കരേറ്റി, അവനെ ഒരു വഴിയമ്പലത്തിലെക്ക കൊണ്ടുപോയി, അവനെ സൂക്ഷിച്ചു.

൩൫ പിറ്റെ ദിവസം അവൻ പുറപ്പെട്ടപ്പോൾ, രണ്ട വെള്ളിക്കാശ എടുത്ത, വഴിയമ്പലക്കാരന്ന കൊടുത്ത, അവനോട, ഇവനെ സൂക്ഷിച്ചുകൊൾക: നീ അധികമായിട്ട എന്ത എങ്കിലും ചിലവിട്ടാൽ, അത ഞാൻ തിരിച്ചു വരുമ്പോൾ നിനക്ക തന്നുകൊള്ളാം എന്ന പറഞ്ഞു.

൩൬ അങ്ങിനെ മോഷ്ടാക്കളുടെ ഇടയിൽ അകപ്പെട്ടവന ഈ മൂവരിൽ ഏവൻ അയല്ക്കാരനായി എന്ന നിനക്ക തോന്നുന്നു?

൩൭ അവനോട കരുണ ചെയ്തവൻ എന്ന അവൻ പറഞ്ഞു. അപ്പോൾ യേശു അവനോട, നീയും പോയി അപ്രകാരം തന്നെ ചെയ്ക എന്ന പറഞ്ഞു.

൩൮ ¶ പിന്നെ ഉണ്ടായത എന്തെന്നാൽ, അവർ പോകുമ്പോൾ, അവൻ ഒരു ഗ്രാമത്തിലേക്ക പ്രവേശിച്ചു: അവിടെ [39] മാർത്താ എന്ന പേരുള്ള ഒരു സ്ത്രീ തന്റെ വീട്ടിലെക്ക അവനെ കൈക്കൊണ്ടു.

൩൯ അവൾക്ക മറിയ എന്ന പേരുള്ള ഒരു സഹോദരി ഉണ്ടായിരുന്നു. [40] ഇവൾ യേശുവിന്റെ പാദത്തുങ്കൽ [41] ഇരുന്ന, അവന്റെ വചനം കേട്ടു.

൪൦ എന്നാൽ മാർത്താ ബഹു ശുശ്രൂഷകൊണ്ട കവലപ്പെട്ട, അവൾ അവന്റെ അടുക്കൽ വന്ന, കർത്താവെ, ശുശ്രൂഷ ചെയ്വാനായിട്ട എന്റെ സഹോദരി എന്നെ ഏകിയായി വിട്ടിരിക്കുന്നതിനെ കുറിച്ച നിനക്ക വിചാരമില്ലയൊ? ആകയാൽ അവൾ എനിക്ക സഹായം ചെയ്യേണ്ടുന്നതിന അവളോട കല്പിക്ക എന്ന പറഞ്ഞു.

൪൧ യേശു ഉത്തരമായിട്ട അവളോട, മാർത്തായെ, മാർത്തായെ, നീ വളരെ കാൎയ്യങ്ങളെ കുറിച്ച വിചാരപ്പെട്ട പരിശ്രമപ്പെടുന്നു.

൪൨ എന്നാൽ [42] ഒന്നിന ആവശ്യമുണ്ട: മറിയ ആ നല്ല പങ്കു തെരിഞ്ഞെടുത്തിരിക്കുന്നു, ആയത അവളിൽനിന്ന എടുത്തുകൊള്ളപ്പെടുകയില്ല എന്ന പറഞ്ഞു.

## ൧൧ അദ്ധ്യായം.

൧ ക്രിസ്തു പ്രാർത്ഥിപ്പാൻ പഠിപ്പിക്കുന്നത. ൧൪ സംസാരിപ്പാൻ വഹിയാത്തൊരു പിശാചിനെ പുറത്താക്കികളയുന്നത. ൨൯ അവൻ ജനങ്ങൾക്ക പ്രസംഗിക്കയും. ൩൭ പറിശെന്മാരെയും ഉപാദ്ധ്യായന്മാരെയും ന്യായശാസ്ത്രിമാരെയും ശാസിക്കയും ചെയ്യുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ,

38. യോഹ. ൪: ൯. 39. യോഹ. ൧൧: ൧, ൩. 40. ൧ കോറി. ൭: ൩൨. 41. ലൂ ൮: ൩൫. നടപ്പ. ൨൨: ൩. 42. സങ്കീ. ൨൭: ൪.

അവൻ ഒരു സ്ഥലത്തിൽ പ്രാ
ൎത്ഥിച്ചുകൊണ്ടിരുന്നു, കഴിഞ്ഞതി
ന്റെ ശേഷം അവന്റെ ശിഷ്യ
ന്മാരിൽ ഒരുത്തൻ അവനോട പ
റഞ്ഞത, കൎത്താവെ, യോഹന്നാൻ
തന്റെ ശിഷ്യന്മാരെ പ്രാൎത്ഥിപ്പാ
ൻ പഠിപ്പിച്ചത പോലെ, നീയും
ഞങ്ങളെ പഠിപ്പിക്കേണമെ.

൨ അവൻ അവരോട പറഞ്ഞ
ത, നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ
ഇപ്രകാരം പറവിൻ, ഞങ്ങളുടെ
[1] സ്വൎഗ്ഗസ്ഥനായ പിതാവെ, നി
ന്റെ നാമം പരിശുദ്ധമാക്കപ്പെ
ടേണമെ. നിന്റെ രാജ്യം വരേ
ണമെ. സ്വൎഗ്ഗത്തിലെ പോലെ
ഭൂമിയിലും നിന്റെ ഇഷ്ടം ചെ
യ്യപ്പെടേണമെ.

൩ ഞങ്ങളുടെ ദിവസമുള്ള അ
പ്പം ദിനംപ്രതി ഞങ്ങൾക്ക തരേ
ണമെ.

൪ ഞങ്ങളുടെ പാപങ്ങളെ ഞ
ങ്ങളോട ക്ഷമിക്കേണമെ; എന്തു
കൊണ്ടെന്നാൽ ഞങ്ങളുടെ നേ
രെ കുറ്റം ചെയ്യുന്ന എല്ലാവനോ
ടും ഞങ്ങൾ ക്ഷമിക്കുന്നു. ഞങ്ങ
ളെ പരീക്ഷയിലേക്ക അകപ്പെടു
ത്താതെ, ഞങ്ങളെ ദോഷത്തിൽ
നിന്ന രക്ഷിക്കയും ചെയ്യേണ
മെ.

൫ പിന്നെ അവൻ അവരോ
ട പറഞ്ഞു, നിങ്ങളിൽ ആരെങ്കി
ലും തനിക്ക ഒരു സ്നേഹിതൻ ഉ
ണ്ടായിട്ടു, അൎദ്ധരാത്രിയിൽ അവ
ന്റെ അടുക്കൽ ചെന്ന, അവ
നോട, സ്നേഹിതാ,

൬ എന്റെ ഒരു സ്നേഹിതൻ വ
ഴിയാത്രയിൽ എന്റെ അടുക്കൽ
വന്നിരിക്കുന്നു അവന്റെ മുമ്പാ
കെ വിളമ്പുവാൻ എനിക്ക ഒന്നു
മില്ലായ്കകൊണ്ട, എനിക്ക മൂന്ന
അപ്പം വായിപ്പ തരിക എന്ന പ
റഞ്ഞു.

൭ അകത്തിരുന്നവൻ, എന്നെ
പ്രയാസപ്പെടുത്തരുത: ഇപ്പോൾ
കതക പൂട്ടിയിരിക്കുന്നു എന്റെ
പൈതങ്ങളും എന്നോട കൂടെ കി
ടക്കയിൽ കിടക്കുന്നു; എഴുനീറ്റ,
നിനക്ക തരുവാൻ എനിക്ക കഴി
കയില്ല എന്ന ഉത്തരമായിട്ട പറ
ഞ്ഞാലും,

൮ [2] അവൻ തന്റെ സ്നേഹിത
നെന്ന വെച്ച എഴുനീറ്റ, അവ
ന കൊടുക്കയില്ല എങ്കിലും, അവ
ന്റെ നിൎബന്ധം ഹേതുവായിട്ട
അവൻ എഴുനീറ്റ, അവന വേ
ണ്ടുന്നടത്തോളം കൊടുക്കും എന്ന
ഞാൻ നിങ്ങളോട പറയുന്നു.

൯ [3] പിന്നെയും ഞാൻ നിങ്ങ
ളോട പറയുന്നു, ചോദിപ്പിൻ,
നിങ്ങൾക്ക തരപ്പെടും; അന്വേ
ഷിപ്പിൻ, നിങ്ങൾ കണ്ടെത്തും;
മുട്ടുവിൻ, നിങ്ങൾക്ക തുറക്കപ്പെ
ടും.

൧൦ എന്തുകൊണ്ടെന്നാൽ ചോ
ദിക്കുന്നവന എല്ലാവനും കിട്ടു
ന്നു; അന്വേഷിക്കുന്നവൻ ക
ണ്ടെത്തുന്നു, മുട്ടുന്നവന തുറക്ക
പ്പെടുകയും ചെയ്യും.

൧൧ നിങ്ങളിൽ പിതാവായിരി
ക്കുന്ന ഒരുത്തനോട [4] മകൻ അ
പ്പം ചോദിച്ചാൽ, അവന ഒരു ക
ല്ല കൊടുക്കുമൊ? ഒരു മീൻ ചോദി

1. മത്താ. ൬: ൯. 2. ലൂ. ൧൮: ൧. 3 മത്താ. ൭: ൭. ൨൧: ൨൨. മൎക്കൊ. ൧൧: ൨൪. യോഹ. ൧൫: ൭. യാക്കോ. ൧: ൬. ൧യോഹ. ൩: ൨൨. 4. മത്താ. ൭: ൯.

ച്ചാൽ, മീനിന്ന പകരം ഒരു പാ
മ്പിനെ അവന കൊടുക്കുമൊ?
൧൨ അല്ലെങ്കിൽ അവൻ ഒരു
മൊട്ട ചോദിച്ചാൽ അവന ഒരു
തേളിനെ കൊടുക്കുമൊ?
൧൩ ആകയാൽ ദോഷികളാകു
ന്ന നിങ്ങൾ നിങ്ങളുടെ മക്കൾക്കു
നല്ല ദാനങ്ങളെ കൊടുപ്പാൻ
അറിയുന്നു എങ്കിൽ, എത്ര അധി
കമായി നിങ്ങളുടെ സ്വൎഗ്ഗസ്ഥ
നായ പിതാവ തന്നോട ചോദി
ക്കുന്നവൎക്ക പരിശുദ്ധാത്മാവി
നെ കൊടുക്കും?
൧൪ ¶ [5] പിന്നെ അവൻ ഊ
മയായിരിക്കുന്ന ഒരു പിശാചി
നെ പുറത്താക്കി. എന്നാറെ ഉണ്ടാ
യത എന്തെന്നാൽ, പിശാച പുറ
ത്ത പോയതിന്റെ ശേഷം ഊമ
യായവൻ സംസാരിച്ചു: ജന
ങ്ങളും ആശ്ചൎയ്യപ്പെട്ടു.
൧൫ എങ്കിലും അവരിൽ ചില
ർ, [6] ഇവൻ പിശാചുകളുടെ പ്ര
മാണിയായ ബെയത്സബ്ബുബി
നെ കൊണ്ട പിശാചുകളെ പുറ
ത്താക്കുന്നു എന്ന പറഞ്ഞു.
൧൬ മററ ചിലർ [അവനെ] പ
രീക്ഷിച്ചുകൊണ്ട, [7] ആകാശത്തി
ൽനിന്ന ഒരു അടയാളം അവനി
ൽനിന്ന ചോദിച്ചു.
൧൭ [8] അപ്പോൾ [9] അവൻ അ
വരുടെ ചിന്തകളെ അറിഞ്ഞു, അ
വരോട പറഞ്ഞു, തനിക്ക താൻ
വിരോധമായി പിരിഞ്ഞിരിക്കു
ന്ന രാജ്യം ഒക്കെയും നശിച്ചുപോ
കുന്നു; വീട്ടിന വിരോധമായി
[പിരിഞ്ഞിരിക്കുന്ന] വീടും വീ
ഴുപോകുന്നു.
൧൮ അപ്രകാരം സാത്താനും
തനിക്ക താൻ വിരോധമായി പി
രിഞ്ഞിരിക്കുന്നു എങ്കിൽ, അവ
ന്റെ രാജ്യം എങ്ങിനെ നില്ക്കും?
ഞാൻ ബെയത്സബ്ബുബിനെ
കൊണ്ട പിശാചുകളെ പുറത്താ
ക്കുന്നു എന്ന നിങ്ങൾ പറയുന്നു
വല്ലൊ.
൧൯ ഞാൻ ബെയത്സബ്ബുബി
നെ കൊണ്ട പിശാചുകളെ പുറ
ത്താക്കുന്നു എങ്കിൽ, നിങ്ങളുടെ
പുത്രന്മാർ ആരെക്കൊണ്ട പുറ
ത്താക്കുന്നു? അതുകൊണ്ട അവർ
നിങ്ങളുടെ ന്യായാധിപതിമാരാ
യി തീരും.
൨൦ എന്നാൽ ഞാൻ ദൈവത്തി
ന്റെ [10] കൈവിരൽ കൊണ്ട പി
ശാചുകളെ പുറത്താക്കുന്നു എങ്കി
ൽ, ദൈവത്തിന്റെ രാജ്യം നി
ങ്ങളിലേക്ക വന്നിരിക്കുന്നു നി
ശ്ചയം.
൨൧ [11] ആയുധം ധരിച്ചോരു
ബലവാൻ തന്റെ അരമനയെ
കാക്കുമ്പോൾ, അവന്റെ വസ്തു
ക്കൾ ക്ഷേമത്തോടിരിക്കുന്നു.
൨൨ എന്നാൽ [12] അവനേക്കാ
ൾ ബലവാൻ അവന്റെ നേരെ
വന്ന, അവനെ ജയിച്ചാൽ, അവ
ൻ ആശ്രയിച്ചിരുന്നതായുള്ള അ
വന്റെ ആയുധവൎഗ്ഗം ഒക്കെയും
പിടിച്ചുപറിച്ചുകൊണ്ട, അവ

5. മത്താ. ൯: ൩൨. ൧൨: ൨൨. 6. മത്താ. ൯: ൩൪. ൧൨: ൨൪. 7. മത്താ. ൧൨: ൩൮. ൧൬: ൧. 8. മത്താ. ൧൨: ൨൫. മൎക്കൊ. ൩: ൨൪. 9. യോഹ ൨: ൨൫. 10. പുറപ്പാട. ൮: ൧൯. 11. മത്താ. ൧൨: ൨൯. മൎക്കൊ. ൩: ൨൭. 12. യെശാ. ൫൩: ൧൨.

ന്റെ അപഹൃതങ്ങളെ പകുതി ചെയ്യുന്നു.

൨൩ [13] എന്നോട കൂടെയല്ലാത്തവൻ ഇനിക്ക വിരോധമായിരിക്കുന്നു; എന്നോട കൂടെ കൂടാത്തവൻ ചിന്നിക്കയും ചെയ്യുന്നു.

൨൪ [14] മ്ലേച്ശാത്മാവ ഒരു മനുഷ്യനിൽനിന്ന പുറപ്പെട്ട ശേഷം, അത നീരില്ലാത്ത സ്ഥലങ്ങളിൽ ആശ്വാസം അന്വേഷിച്ചുകൊണ്ട സഞ്ചരിക്കുന്നു; കാണായ്കകൊണ്ട അത ഞാൻ വിട്ട പുറപ്പെട്ടുപോന്ന എന്റെ വീട്ടിലേക്ക തിരിച്ചുപോകും, എന്ന പറയുന്നു.

൨൫ എന്നാറെ അത വരുമ്പോൾ അത വെടിപ്പാക്കപ്പെട്ടതും അലങ്കരിക്കപ്പെട്ടതുമായി കാണുന്നു.

൨൬ പിന്നെ അത ചെന്ന, തന്നെക്കാൾ അധികം ദുഷ്ടതയുള്ള മറ്റ ഏഴ ആത്മാക്കളെ കൂടെ കൂട്ടിക്കൊണ്ടുവരുന്നു, അവ അകത്ത പ്രവേശിച്ച, അവിടെ പാൎക്കുന്നു: ഇങ്ങിനെ ആ മനുഷ്യന്റെ [15] ഒടുക്കത്തെ കാൎയ്യങ്ങൾ മുമ്പിലത്തേതിലും അധികം വഷളായി തീരുന്നു.

൨൭ ¶ അവൻ ഈ കാൎയ്യങ്ങളെ പറയുമ്പോൾ ഉണ്ടായത എന്തെന്നാൽ, പുരുഷാരത്തിൽ ഒരു സ്ത്രീ അവനോട, നിന്നെ [16] ചുമന്ന ഗൎഭപാത്രവും, നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ എന്ന ശബ്ദമിട്ട പറഞ്ഞു.

൨൮ എന്നാറെ അവൻ, ദൈവത്തിന്റെ വചനം കേട്ട, അത കാത്തുകൊള്ളുന്നവരല്ലൊ [17] അധികമായി ഭാഗ്യവാന്മാർ എന്ന പറഞ്ഞു.

൨൯ ¶ [18] പിന്നെ ജനങ്ങൾ തിങ്ങി കൂടിയപ്പോൾ, അവൻ പറഞ്ഞു തുടങ്ങി, ഈ സന്തതി ദോഷമുള്ളതാകുന്നു: അത ഒരു അടയാളം അന്വേഷിക്കുന്നു, എങ്കിലും യോനാ എന്ന ദീൎഘദൎശിയുടെ അടയാളമല്ലാതെ അതിന മറ്റൊരു അടയാളവും കൊടുക്കപ്പെടുകയില്ല.

൩൦ എന്തുകൊണ്ടെന്നാൽ ഏത പ്രകാരം [19] യോനാ നിനവായക്കാൎക്ക അടയാളമായിരുന്നുവൊ, അപ്രകാരം മനുഷ്യന്റെ പുത്രനും ഈ സന്തതിക്ക ആകും.

൩൧ [20] തെക്കെ രാജസ്ത്രീ ന്യായവിധിയിൽ ഈ സന്തതിയിലുള്ള മനുഷ്യരോട കൂടെ എഴുനീറ്റ, അവരെ കുറ്റം വിധിക്കും: അതെന്തുകൊണ്ടെന്നാൽ അവൾ ശൊലോമോന്റെ ജ്ഞാനം കേൾപ്പാനായിട്ട ഭൂമിയുടെ അറുതികളിൽ നിന്ന വന്നു; കണ്ടാലും, ശൊലോമോനെക്കാൾ ഒരു വലിയവൻ ഇവിടെ ഉണ്ട.

൩൨ നിനുവായിലെ മനുഷ്യർ ന്യായവിധിയിൽ ഈ സന്തതിയോട കൂടെ എഴുനീറ്റ, അതിനെ കുറ്റം വിധിക്കും: അതെന്തുകൊണ്ടെന്നാൽ അവർ [21] യോനായു

13. കോലൊ. ൨: ൧൯. 14. മത്താ. ൧൨: ൩൦. 15. മത്താ. ൧൨: ൪൫. 16. യോഹ. ൫: ൧൪. എബ്രാ. ൬: ൪. ൧൦: ൨൬. ൨ പത്രോ. ൨: ൨൦. 17. ലൂ. ൧: ൨൮, ൪൮. 18. മത്താ. ൭: ൨൧. ലൂ. ൮: ൨൧. യാക്കോ. ൧: ൨൫. 19. മത്താ. ൧൨: ൩൮, ൩൯. 20. യോനാ. ൧: ൧൭. ൨: ൧൦. 21. ൧ രാജാ. ൧൦: ൧.

ടെ പ്രസംഗത്തിങ്കൽ അനുതാപ
പ്പെട്ടു: കണ്ടാലും, യോനായെ
ക്കാൾ ഒരു വലിയവൻ ഇവിടെ
ഉണ്ട.

൩൩ [22] ഒരുത്തനും ഒരു വിളക്ക
കൊളുത്തി, അത ഒരു രഹസ്യസ്ഥ
ലത്തിൽ എങ്കിലും, പറയിൻ കീ
ഴിൽ എങ്കിലും വെക്കുന്നില്ല, അക
ത്ത വരുന്നവർ വെളിച്ചം കാണ്മാ
നായിട്ട വിളക്കുതണ്ടിന്മേൽ അ
ത്രെ [വെക്കുന്നു.]

൩൪ [23] ശരീരത്തിന്റെ വിളക്ക
കണ്ണ ആകുന്നു: അതുകൊണ്ട
നിന്റെ കണ്ണ നിർമ്മലമായിരി
ക്കുമ്പോൾ, നിന്റെ ശരീരം മുഴു
വനും വെളിച്ചമാക്കപ്പെട്ടതാകു
ന്നു: എന്നാൽ അത ദോഷമുള്ള
തായിരിക്കുമ്പോൾ, നിന്റെ ശരീ
രവും ഇരുട്ടുള്ളതാകുന്നു.

൩൫ അതുകൊണ്ട നിന്നിലുള്ള
വെളിച്ചം ഇരുളാകാതെ ഇരി
പ്പാൻ സൂക്ഷിക്ക.

൩൬ നിന്റെ ശരീരം ഒരു ഭാഗ
ത്തിലും ഇരുട്ടുള്ളതായിരിക്കാതെ, മു
ഴുവനും വെളിച്ചമാക്കപ്പെട്ടതാകു
ന്നു എങ്കിൽ, ഒരു വിളക്ക തന്റെ
പ്രകാശം കൊണ്ട നിനക്ക വെ
ളിച്ചം തരുമ്പോളുള്ളതു പോലെ,
മുഴുവനും വെളിച്ചമാക്കപ്പെട്ടതാ
കും.

൩൭ ¶ അവൻ ഇങ്ങിനെ പറ
ഞ്ഞുകൊണ്ടിരിക്കുമ്പോൾ ഒരു പ
റിശൻ തന്നോട കൂടെ പകല
ത്തെ ഭക്ഷണം കഴിക്കേണമെ
ന്ന അവനോട അപേക്ഷിച്ചു:
അവൻ അകത്ത പോയി, ഭക്ഷ
ണത്തിന്നിരുന്നു.

൩൮ ഭക്ഷണത്തിന്ന മുമ്പെ
അവൻ സ്നാനം ചെയ്തില്ല എന്ന
[24] പറിശൻ കണ്ടിട്ട ആശ്ചൎയ്യ
പ്പെട്ടു.

൩൯ [25] അപ്പോൾ കൎത്താവ അ
വനോട പറഞ്ഞു, കണ്ടാലും പറി
ശന്മാരായ നിങ്ങൾ പാനപാത്ര
ത്തിന്റെയും ഭക്ഷണപാത്രത്തി
ന്റെയും പുറം ശുദ്ധംചെയ്യുന്നു;
എന്നാൽ [26] നിങ്ങളുടെ അകം പി
ടിച്ചുപറികൊണ്ടും ദുഷ്ടതകൊണ്ടും
നിറഞ്ഞിരിക്കുന്നു.

൪൦ ബുദ്ധിയില്ലാത്തവരേ, പുറം
ഉണ്ടാക്കിയവൻ അല്ലയൊ അക
വും ഉണ്ടാക്കിയത?

൪൧ [27] എന്നാൽ നിങ്ങൾക്കുള്ള
വസ്തുക്കളിൽനിന്ന ധൎമ്മം കൊടു
പ്പിൻ: അപ്പോൾ, കണ്ടാലും, സ
കലവും നിങ്ങൾക്ക ശുദ്ധമായി
രിക്കും.

൪൨ [28] എങ്കിലൊ പറിശന്മാരാ
യ നിങ്ങൾക്ക ഹാ കഷ്ടം: എന്തു
കൊണ്ടെന്നാൽ നിങ്ങൾ തുളസി
യിലും കരിവേപ്പിലയിലും സക
ല സസ്യങ്ങളിലും പത്തിലൊന്ന
കൊടുക്കയും, ന്യായവും ദൈവ
സ്നേഹവും വിട്ടുകളകയും ചെയ്യു
ന്നു: നിങ്ങൾ ഇവ ചെയ്കയും,
അവ വിട്ടുകളയാതിരിക്കയും ചെ
യ്യേണ്ടിയിരുന്നു.

൪൩ [29] പറിശന്മാരായ നിങ്ങൾക്ക

22. മത്താ. ൫: ൧൫. മൎക്കോ. ൪: ൨൧. ലൂ. ൮: ൧൬. 23. മത്താ. ൬: ൨൨. 24. മൎക്കോ. ൭: ൩. 25. മത്താ. ൨൩: ൨൫. 26. തീത്തൂ. ൧: ൧൫. 27. യെശ. ൫൮: ൭. ദാനി. ൪: ൨൭. ലൂ. ൧൨: ൩൩. 28. മത്താ. ൨൩: ൨൩. 29. മത്താ. ൨൩: ൬. മൎക്കോ. ൧൨: ൩൮, ൩൯.

ഹാ കഷ്ടം! എന്തുകൊണ്ടെന്നാൽ
നിങ്ങൾ പള്ളികളിൽ പ്രധാന
ആസനങ്ങളെയും ചന്ത സ്ഥല
ങ്ങളിൽ സല്ക്കാരങ്ങളെയും ആഗ്ര
ഹിക്കുന്നു.
൪൪ [30] കപടഭക്തിക്കാരായ ഉ
പാദ്ധ്യായന്മാരും പറിശന്മാരുമാ
യുള്ളോരെ, നിങ്ങൾക്ക ഹാ കഷ്ടം!
[31] എന്തുകൊണ്ടെന്നാൽ നിങ്ങൾ
കാണപ്പെടാത്ത ശവക്കല്ലറകളെ
പോലെ ആകുന്നു: മനുഷ്യർ അ
റിയാതെ അവയുടെ മീതെ നട
ക്കുന്നു.
൪൫ അപ്പോൾ ന്യായശാസ്ത്രി
കളിൽ ഒരുത്തൻ ഉത്തരമായിട്ട
അവനോട, ഗുരൊ, ഇപ്രകാരം
പറകകൊണ്ട നീ ഞങ്ങളെയും
നിന്ദിക്കുന്നു എന്ന പറഞ്ഞു.
൪൬ അപ്പോൾ അവൻ പറ
ഞ്ഞു, ന്യായശാസ്ത്രികളായ നിങ്ങ
ൾക്കും ഹാ കഷ്ടം! [32] എന്തുകൊ
ണ്ടെന്നാൽ വഹിപ്പാൻ ഞെരുക്ക
മുള്ള ചുമടുകളെ നിങ്ങൾ മനുഷ്യ
രെക്കൊണ്ട ചുമപ്പിക്കുന്നു; എങ്കി
ലും നിങ്ങൾ നിങ്ങളുടെ വിരലുക
ളിൽ ഒന്നുകൊണ്ടുംപൊലും ആ ചു
മടുകളെ തൊടുന്നില്ല.
൪൭ [33] നിങ്ങൾക്ക ഹാ കഷ്ടം!
എന്തുകൊണ്ടെന്നാൽ നിങ്ങൾ ദീ
ൎഘദൎശിമാരുടെ ശവക്കല്ലറകളെ
പണി ചെയ്യുന്നു, എന്നാൽ നി
ങ്ങളുടെ പിതാക്കന്മാർ അവരെ
കൊന്നു.
൪൮ നിങ്ങളുടെ പിതാക്കന്മാർ
അവരെ കൊന്നു, നിങ്ങൾ അവ
രുടെ ശവക്കല്ലറകളെ പണിചെ
യ്യുന്നു, അതിനാൽ നിങ്ങളുടെ പി
താക്കന്മാരുടെ പ്രവൃത്തികളെ സ
മ്മതിക്കയും സാക്ഷിപ്പെടുത്തുക
യും ചെയ്യുന്നു നിശ്ചയം.
൪൯ ഇത ഹേതുവായിട്ട ദൈവ
ത്തിന്റെ ജ്ഞാനം തന്നെ പറയു
ന്നു, [34] ഞാൻ ദീൎഘദൎശിമാരെയും,
അപ്പോസ്തോലന്മാരെയും അവ
രുടെ അടുക്കൽ അയക്കും, അവർ
അവരിൽ ചിലരെ കൊല്ലുകയും,
ചിലരെ പീഡിപ്പിക്കയും ചെയ്യും.
൫൦ ലോകാരംഭം മുതൽ [35] ആ
ബെലിന്റെ രക്തം തുടങ്ങി, ബ
ലിപീഠത്തിനും ദൈവാലയത്തി
നും നടുവിൽവെച്ചു നശിച്ചുപോ
യ [36] സഖറിയായുടെ രക്തം വ
രെയും,
൫൧ സകല ദീൎഘദൎശിമാരുടെ
യും ചിന്നപ്പെട്ട രക്തം ഈ സ
ന്തതിയോട ചോദിക്കപ്പെടെണ്ടു
ന്നതിന ആകുന്നു; അത ഈ സ
ന്തതിയോട തന്നെ ചോദിക്കപ്പെ
ടും എന്ന ഞാൻ സത്യമായിട്ട നി
ങ്ങളോട പറയുന്നു.
൫൨ [37] ന്യായശാസ്ത്രികളായ നി
ങ്ങൾക്ക ഹാ കഷ്ടം! എന്തുകൊ
ണ്ടെന്നാൽ നിങ്ങൾ അറിവി
ന്റെ താക്കോൽ എടുത്തുകളഞ്ഞു:
നിങ്ങൾ തന്നെ അകത്ത പ്രവെ
ശിച്ചിട്ടില്ല അകത്ത പ്രവെശിക്കു
ന്നവരെ നിങ്ങൾ വിരോധിക്ക
യും ചെയ്തു.
൫൩ അവൻ ഈ കാൎയ്യങ്ങളെ
അവരോട പറയുമ്പോൾ ഉപാ

30. മത്താ. ൨൩: ൨൭. 31. സങ്കി. ൫: ൯. 32. മത്താ. ൨൩: ൪. 33. മത്താ. ൨൩: ൨൯. 34. മത്താ. ൨൩: ൩൪. 35. ആദ്യ. ൪: ൮. 36. ൨ നാള. ൨൪: ൨൦, ൨൧. 37. മത്താ. ൨൩: ൧൩.

ധ്യായന്മാരും പറിശന്മാരും അ
വനെ കുററപ്പെടുത്തേണ്ടുന്നതി
നായി അവനെ ഒററുനോക്കി
കൊണ്ടും, [53] അവന്റെ വായ്മൊ
ഴികളിൽ വല്ലതും പിടിപ്പാൻ അ
ന്വേഷിച്ചുകൊണ്ടും,
൫൪ അവർ അവനെ വളരെ
നിർബന്ധിക്കയും, അവൻ ബഹു
കാൎയ്യങ്ങളെ കുറിച്ച സംസാരി
പ്പാൻ അവനെ ഉത്സാഹിപ്പിക്ക
യും ചെയ്തു തുടങ്ങി.

## ൧൨ അദ്ധ്യായം.

൧ കപടഭക്തിയും തന്നെ അറിയിക്കുന്നതിന മനുഷ്യഭയവും അരുത എന്ന ക്രിസ്തു തന്റെ ശിഷ്യന്മാരെ ഓൎമ്മപ്പെടുത്തുന്നത. ൧൩ ദ്രവ്യാഗ്രഹവും വ്യാകുലവിചാരവും ഒഴിഞ്ഞിരിക്കേണ്ടുന്നത. ൪൧ വിശ്വാസവും ബുദ്ധിയുമുള്ള കലവറക്കാരന്റെ സംഗതി.

[1] ഇതിനിടയിൽ എണ്ണമില്ലാത്ത
പുരുഷാരം തമ്മിൽ ചവിട്ടുവാൻ
തക്കവണ്ണം വന്ന കൂടിയപ്പോൾ,
അവൻ തന്റെ ശിഷ്യന്മാരോട
പറഞ്ഞു തുടങ്ങി, മുമ്പെ [2] നിങ്ങൾ
പറിശന്മാരുടെ കപടഭക്തിയാ
കുന്ന പുളിച്ചമാവിൽനിന്ന സൂ
ക്ഷിപ്പിൻ.
൨ [3] വെളിപ്പെടുകയില്ലാത്ത മറ
ഞ്ഞിരിക്കുന്നതൊന്നുമില്ല; അറി
യപ്പെടുകയില്ലാത്ത രഹസ്യവും
ഇല്ല.
൩ അതുകൊണ്ട നിങ്ങൾ ഇരു
ട്ടത്ത വെച്ച എന്തെല്ലാം സംസാ
രിച്ചിട്ടുണ്ടോ, അത വെളിച്ച
ത്തിൽ കേൾക്കപ്പെടും; നിങ്ങൾ
അറകളിൽ ചെവിയിൽ സംസാ
രിച്ചിട്ടുള്ളതും വീടുകളുടെ മേൽ
പ്രസിദ്ധപ്പെടും.
൪ ¶ വിശേഷിച്ചും [4] എന്റെ
സ്നേഹിതന്മാരാകുന്ന നിങ്ങളോട
[5] ഞാൻ പറയുന്നത, ശരീരത്തെ
കൊന്ന, അതിന്റെ ശേഷം
അധികം ഒന്നും ചെയ്വാൻ കഴി
യാത്തവരെ ഭയപ്പെടേണ്ടാ.
൫ നിങ്ങൾ ആരെ ഭയപ്പെടേ
ണമെന്ന ഞാൻ നിങ്ങൾക്ക
കാണിച്ചുതരാം, കൊന്നതിന്റെ
ശേഷം നരകത്തിലേക്ക തള്ളിക്ക
ളുവാൻ അധികാരമുള്ളവനെ ഭ
യപ്പെടുവിൻ; അതെ, അവനെ
ഭയപ്പെടുവിൻ, എന്ന ഞാൻ
നിങ്ങളോട പറയുന്നു.
൬ അഞ്ച കുരികിലുകൾ രണ്ട
കാശിന വില്ക്കപ്പെടുന്നില്ലയൊ?
അവയിൽ ഒന്നും ദൈവത്തി
ന്റെ മുമ്പാകെ മറക്കപ്പെടുന്നില്ല:
൭ അത്രയുമല്ല നിങ്ങളുടെ തല
യിലെ രോമങ്ങൾ പോലും എ
ല്ലാം എണ്ണപ്പെട്ടിരിക്കുന്നു, അതു
കൊണ്ട നിങ്ങൾ ഭയപ്പെടരുത;
അനേകം കുരികിലുകളെക്കാളും
നിങ്ങൾ വിശേഷപ്പെട്ടിരിക്കു
ന്നു.
൮ പിന്നെയും [6] ഞാൻ നിങ്ങ
ളോട പറയുന്നു, ആരെങ്കിലും
മനുഷ്യരുടെ മുമ്പാകെ എന്നെ ഏ
ററുപറഞ്ഞാൽ, അവനെ മനുഷ്യ
ന്റെ പുത്രനും ദൈവത്തിന്റെ

38. മൎക്കോ. ൧൨: ൧൩.
1. മത്താ. ൧൬: ൬. മൎക്കോ. ൮: ൧൫. 2. മത്താ. ൧൬: ൧൨. 3. മത്താ. ൧൦: ൨൬. മൎക്കോ. ൪: ൨൨. ലൂ. ൮: ൧൭. 4. യോഹ. ൧൫: ൧൪, ൧൫. 5. യശാ. ൫൧: ൭. ൮, ൧൨, ൧൩. യറമി. ൧: ൮. മത്താ. ൧൦: ൨൮. 6. മത്താ. ൧൦: ൩൨. മൎക്കോ. ൮: ൩൮. ൨ തീമൊ. ൨: ൧൨. ൧ യോഹ. ൨: ൨൩.

ദൂതന്മാരുടെ മുമ്പാകെ അറിയി
ക്കും.
൯ എന്നാൽ മനുഷ്യരുടെ മുമ്പാ
കെ എന്നെ തള്ളിപ്പറയുന്നവൻ
ദൈവത്തിന്റെ ദൂതന്മാരുടെ മു
മ്പാകെ വെറുക്കപ്പെടും.
൧൦ പിന്നെ [7] ആരെങ്കിലും മനു
ഷ്യന്റെ പുത്രന വിരോധമായി
ഒരു വാക്ക പറഞ്ഞാൽ, അത അ
വനോട ക്ഷമിക്കപ്പെടും: പരിശു
ദ്ധാത്മാവിന്ന വിരോധമായി ദൂ
ഷണം പറയുന്നവനോട അത
ക്ഷമിക്കപ്പെടുകയില്ല താനും.
൧൧ [8] പിന്നെയും അവർ നി
ങ്ങളെ സഭകൾക്കും ആധിപത്യ
ങ്ങൾക്കും അധികാരങ്ങൾക്കും
മുമ്പാകെ കൊണ്ടുപോകുമ്പോൾ,
എങ്ങിനെയൊ, എന്തൊ പ്രതി
വാദിക്കെണമെന്നെങ്കിലും എന്ത
പറയെണം എന്നെങ്കിലും നി
ങ്ങൾ വിചാരപ്പെടരുത:
൧൨ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ പറയെണ്ടുന്ന കാൎയ്യങ്ങളെ
പരിശുദ്ധാത്മാവ ആ സമയത്ത
തന്നെ നിങ്ങളെ പഠിപ്പിക്കും.
൧൩ അപ്പോൾ ജനക്കൂട്ടത്തിൽ
ഒരുത്തൻ അവനോട, ഗുരൊ, എ
ന്റെ സഹോദരൻ എനിക്കും ത
നിക്കുമുള്ള അവകാശം പകുതി
ചെയ്യാനായിട്ട അവനോട കല്പി
ക്കെണമെന്ന പറഞ്ഞു.
൧൪ എന്നാറെ അവൻ അവ
നോട പറഞ്ഞത, [9] മനുഷ്യാ, എ
ന്നെ നിങ്ങൾക്ക ന്യായാധിപതി
യായിട്ട എങ്കിലും പകുതി ചെയ്യു
ന്നവനായിട്ട എങ്കിലും ആക്കിയ
വൻ ആര? എന്ന പറഞ്ഞു.
൧൫ പിന്നെ അവൻ അവ
രോട, ദ്രവ്യാഗ്രഹത്തിൽനിന്ന [10]
സൂക്ഷിച്ച കരുതിക്കൊൾവിൻ:
ഒരുത്തന പരിപൂൎണ്ണ സമ്പത്തു
കൾ ഉണ്ടായിരുന്നാലും അവ
യാൽ അവന്റെ ജീവനുണ്ടാകു
ന്നതല്ലല്ലൊ എന്ന പറഞ്ഞു
൧൬ അത്രയുമല്ല അവൻ അവ
രോട ഒരു ഉപമ പറഞ്ഞു, ആയ
തെന്തെന്നാൽ, ധനവാനായൊ
രു മനുഷ്യന്റെ നിലം നന്നായി
വിളഞ്ഞു:
൧൭ അപ്പോൾ അവൻ തന്റെ
ഉള്ളിൽ വിചാരിച്ച, പറഞ്ഞു, എ
ന്റെ ധാന്യങ്ങളെ കൂട്ടി ഇടുവാൻ
എനിക്ക സ്ഥലമില്ലായ്കകൊണ്ട,
ഞാൻ എന്ത ചെയ്യെണ്ടു?
൧൮ ഞാൻ ഇത ചെയ്യും, ഞാൻ
എന്റെ കളപ്പുരകളെ പൊളി
ച്ചിട്ട, വലിയവയായിട്ട പണി
ചെയ്യു, അവിടെ എന്റെ ധാന്യ
ങ്ങളെ ഒക്കെയും എന്റെ നല്ല വ
സ്തുക്കളെയും കൂട്ടി ഇടും.
൧൯ പിന്നെ ഞാൻ എന്റെ
ആത്മാവിനോട, [11] ആത്മാവെ,
നിനക്ക ഏറിയ സംവത്സരങ്ങൾ
ക്ക വളരെ നല്ല വസ്തുക്കൾ വെക്ക
പ്പെട്ടിരിക്കുന്നു: ആശ്വസിക്ക,
ഭക്ഷിക്ക, കുടിക്ക, ആനന്ദിച്ച
കൊൾക, എന്ന പറയും, എന്ന
പറഞ്ഞു.
൨൦ എന്നാറെ ദൈവം അവ
നോട, ബുദ്ധിഹീനാ, ൟ രാത്രി

7. മത്താ. ൧൨: ൩൧, ൩൨. മൎക്കൊ. ൩: ൨൮. ൧ യോഹ. ൫: ൧൬. 8. മത്താ. ൧൦. ൧൯. മൎക്കൊ. ൧൩: ൧൧. ലൂ. ൨൧: ൧൪. 9 യോഹ. ൧൮: ൩൬. 10. ൧ തിമൊ: ൬: ൭. 11 പ്രസംഗി. ൧൧: ൯ ൧ കൊരി. ൧൫: ൩൨. യാക്കൊ. ൫: ൫.

യിൽ തന്നെ നിന്റെ [12] ആത്മാവ
നിന്നിൽനിന്ന ചോദിക്കപ്പെട്ടും;
[13] അപ്പോൾ നീ ശേഖരിച്ച
വസ്തുക്കൾ ആരുടെ ആകും? എ
ന്ന പറഞ്ഞു.
൨൧ [14] ദൈവത്തിങ്കൽ സമ്പ
ന്നനായിരിക്കാതെ, തനിക്കായിട്ട
തന്നെ നിക്ഷേപം കൂട്ടി വെക്കു
ന്നവൻ ഇപ്രകാരം ആകുന്നു.
൨൨ ¶ പിന്നെ അവൻ തന്റെ
ശിഷ്യന്മാരോട പറഞ്ഞു, അതു
കൊണ്ട നിങ്ങൾ എന്ത ഭക്ഷി
ക്കേണ്ടു, എന്ന നിങ്ങളുടെ ജീവ
നെ കുറിച്ചും, എന്ത ഉടുക്കേണ്ടു,
എന്ന [15] നിങ്ങളുടെ ശരീരത്തെ
കുറിച്ചും വിചാരപ്പെടരുത, എന്ന
ഞാൻ നിങ്ങളോട പറയുന്നു.
൨൩ ഭക്ഷണത്തെക്കാൾ ജീവ
നും, ഉടുപ്പിനെക്കാൾ ശരീരവും
വലിയതാകുന്നു.
൨൪ മലങ്കാക്കകളെ വിചാരി
പ്പിൻ; അവ വിതെക്കുന്നതുമി
ല്ല, കൊയ്യുന്നതുമില്ല; അവെക്ക
പണ്ടകശാലയും ഇല്ല; കളപ്പുര
യും ഇല്ല; എങ്കിലും [16] ദൈവം അ
വയെ പുലത്തുന്നു: പക്ഷികളെ
ക്കാളും നിങ്ങൾ എത്ര അധികം
വിശേഷതപ്പെട്ടിരിക്കുന്നു?
൨൫ പിന്നെയും വിചാരപ്പെടു
ന്നതിനാൽ തന്റെ ശരീര ആളു
വിൽ ഒരു മുളം കൂടെ കൂട്ടുവാൻ
നിങ്ങളിൽ ആൎക്ക കഴിയും?
൨൬ അതുകൊണ്ട ഏററവും അ
ല്പമായുള്ളത നിങ്ങൾക്ക ചെയ്വാൻ
കഴികയില്ലെങ്കിൽ ശിഷ്ടം കാൎയ്യ
ങ്ങളെ കുറിച്ച നിങ്ങൾ എന്തിന
വിചാരപ്പെടുന്നു?
൨൭ ലിലിപുഷ്പങ്ങൾ എങ്ങിനെ
വളരുന്നു എന്ന അവയെ വിചാ
രിപ്പിൻ: അവ അദ്ധ്വാനപ്പെടു
ന്നതുമില്ല, നൂല്ക്കുന്നതുമില്ല; എ
ന്നാലും ശൊലൊമോൻ തന്നെ
യും തന്റെ സകല മഹത്വത്തി
ലും ഇവയിൽ ഒന്നപോലെ അ
ലങ്കരിക്കപ്പെട്ടില്ല എന്ന ഞാൻ
നിങ്ങളോട പറയുന്നു.
൨൮ എന്നാൽ ഇന്ന വയലി
ലിരിക്കുന്നതും നാളെ അടുപ്പിൽ
ഇടപ്പെടുന്നതുമായുള്ള പുല്ലിനെ
ദൈവം ഇപ്രകാരം ഉടുപ്പിക്കു
ന്നു എങ്കിൽ, അല്പ വിശ്വാസിക
ളേ, നിങ്ങളെ എത്രയും അധികം?
൨൯ വിശേഷിച്ചും നിങ്ങൾ എ
ന്ത ഭക്ഷിക്കേണ്ടു എന്നൊ, എന്ത
കുടിക്കേണ്ടു എന്നോ, അന്വേഷി
ക്കയും വേണ്ടാ, ചഞ്ചലപ്പെടുക
യും വേണ്ടാ.
൩൦ ലോകക്കാർ ഈ വസ്തുക്കൾ
ഒക്കെയും അന്വെഷിക്കുന്നുവ
ല്ലൊ: എന്നാൽ ഇവ നിങ്ങൾക്ക
ആവശ്യമുണ്ട എന്ന നിങ്ങളുടെ
പിതാവ അറിഞ്ഞിരിക്കുന്നു.
൩൧ [17] ദൈവത്തിന്റെ രാജ്യ
ത്തെ തന്നെ അന്വേഷിപ്പിൻ:
അപ്പോൾ ഇവ ഒക്കെയും കൂടെ
നിങ്ങൾക്ക നല്കപ്പെടും.
൩൨ ചെറിയ ആട്ടിൻ കൂട്ടമേ,
ഭയപ്പെടേണ്ടാ എന്തുകൊണ്ടെ

12. യോബ. ൨൦: ൨൨. ൨൭: ൮. സങ്കീ. ൫൨: ൭. യാകോ. ൪: ൧൪. 13. സങ്കീ ൩൯: ൬. യറമി. ൧൭: ൧൧. 14. ലൂ. ൧൨: ൩൩. മത്താ. ൬: ൨൦. ൧ തീമൊ. ൬: ൧൮, ൧൯. യാകോ. ൨: ൫. 15 മത്താ. ൬: ൨൫. 16. യോബ ൩൮: ൪൧. സങ്കീ ൧൪൭: ൯. 17. മത്താ. ൬: ൩൩.

ന്നാൽ [18] നിങ്ങളുടെ പിതാവ
നിങ്ങൾക്ക രാജ്യം നൽകുവാൻ
ഇഷ്ടപ്പെടുന്നു.
൩൩ നിങ്ങൾക്കുള്ള വസ്തുക്കളെ
[19] വിററ, ധൎമ്മം കൊടുപ്പിൻ:
പഴയതായി പോകാത്ത മടിശ്ശീല
കളെയും കുറഞ്ഞുപോകാത്ത നി
ക്ഷേപത്തെയും സ്വൎഗ്ഗത്തിൽ നി
ങ്ങൾക്കായിട്ട [20] ഉണ്ടാക്കികൊൾ
വിൻ: അവിടെ കള്ളൻ അടുക്ക
ന്നതുമില്ല, പുഴ കെടുക്കുന്നതുമില്ല.
൩൪ നിങ്ങളുടെ നിക്ഷേപം എ
വിടെ ഇരിക്കുന്നുവൊ, അവിടെ
നിങ്ങളുടെ ഹൃദയവും ഇരിക്കുമ
ല്ലൊ.
൩൫ ¶ [21] നിങ്ങളുടെ അരകൾ
കെട്ടപ്പെട്ടവയായും, [22] നിങ്ങളുടെ
വിളക്കുകൾ എരിയുന്നവയായും,
൩൬ തങ്ങളുടെ യജമാനൻ
കല്യാണത്തിൽനിന്ന തിരികെ
വന്ന മുട്ടുമ്പോൾ ഉടനെ അവന
തുറപ്പാനായിട്ട, അവൻ വരുന്ന
തിന കാത്തിരിക്കുന്ന മനുഷ്യ
രോട നിങ്ങൾ സദൃശന്മാരായിരി
പ്പിൻ.
൩൭ [23] യജമാനൻ വരുമ്പോൾ
ഉണൎന്നിരിക്കുന്നവരായി കാണ
പ്പെടുന്ന ഭൃത്യന്മാർ ഭാഗ്യവാന്മാർ:
അവൻ അര കെട്ടികൊണ്ട, അ
വരെ ഭക്ഷണത്തിന്ന ഇരുത്തി,
വന്ന, അവൎക്ക ശുശ്രൂഷ ചെയ്യും,
എന്ന ഞാൻ സത്യമായിട്ട നി
ങ്ങളോട പറയുന്നു.
൩൮ അവൻ രണ്ടാം യാമത്തി
ലൊ, മൂന്നാം യാമത്തിലൊ, വ
ന്ന, ഇപ്രകാരം കണ്ടാൽ, ആ ഭൃ
ത്യന്മാർ ഭാഗ്യവാന്മാരാകുന്നു.
൩൯ [24] വിശേഷിച്ചും കള്ളൻ
ഇന്ന സമയത്ത വരുമെന്ന വീ
ട്ടുജമാനൻ അറിഞ്ഞിരുന്നു എ
ങ്കിൽ, അവൻ ഉണൎന്നിരുന്ന
തന്റെ വീട മുറിക്കപ്പെടുവാൻ
സമ്മതിക്കയില്ലായിരുന്നു എന്ന
അറിഞ്ഞുകൊൾവിൻ.
൪൦ [25] ആകയാൽ നിങ്ങൾ നി
രൂപിക്കാത്ത സമയത്ത മനുഷ്യ
ന്റെ പുത്രൻ വരുന്നതുകൊണ്ട,
നിങ്ങളും ഒരുങ്ങിയിരിപ്പിൻ.
൪൧ അപ്പോൾ പത്രോസ അ
വനോട പറഞ്ഞത, കൎത്താവെ,
നീ ഈ ഉപമ ഞങ്ങളോട മാത്ര
മൊ, എല്ലാവരോടുമൊ പറയുന്ന
ത?
൪൨ എന്നാറെ കൎത്താവ പറ
ഞ്ഞു, [26] തൽസമയത്ത ഭക്ഷണ
വീതം കൊടുപ്പാനായിട്ട, യജമാ
നൻ തന്റെ വീട്ടുകാരുടെ മേൽ
ആക്കി വെക്കുന്ന വിശ്വാസവും
ബുദ്ധിയുമുള്ള കലവറക്കാരൻ ആ
രാകുന്നു?
൪൩ തന്റെ കൎത്താവ വരു
മ്പോൾ, അപ്രകാരം ചെയ്യുന്ന
വനായി കാണപ്പെടുന്ന ഭൃത്യൻ
ഭാഗ്യവാൻ.
൪൪ [27] അവൻ തനിക്കുള്ള സ
കല വസ്തുക്കളുടെ മേലും അവ

18. മത്താ. ൧൧: ൨൫, ൨൬. 19. മത്താ. ൧൯: ൨൧. നടപ്പ. ൨: ൪൫, ൪: ൩൪. 20. മത്താ. ൬: ൨൦. ല്ലൂ. ൧൬: ൯. ൧ തിമൊ. ൬: ൧൯. 21. എഫെ. ൬: ൧൪. ൧ പത്രോ. ൧: ൧൩. 22. മത്താ. ൨൫: ൧. 23. മത്താ. ൨൪: ൪൬. 24. മത്താ. ൨൪: ൪൩. ൧ തെസ്സ. ൫: ൨. ൨ പത്രോ. ൩: ൧൦. അറി. ൩: ൩. ൧൬: ൧൫. 25. മത്താ. ൨൪: ൪൪. ൨൫: ൧൩. മൎക്കൊ. ൧൩: ൩൩. ല്ലൂ. ൨൧: ൩൪, ൩൬. ൧ തെസ്സ. ൫: ൬. ൨ പത്രോ. ൩: ൧൪. 26. മത്താ. ൨൪: ൪൫: ൨൫: ൨൧. ൧ കോറി. ൪: ൨. 27. മത്താ. ൨൪: ൪൭.

ന്നെ ആക്കി വെക്കുമെന്ന ഞാൻ
സത്യമായിട്ട നിങ്ങളോട പറയു
ന്നു
൪൫ [28] എന്നാൽ ആ ഭൃത്യൻ എ
ന്റെ യജമാനൻ വരുവാൻ താ
മസിക്കുന്നു എന്ന തന്റെ ഹൃദ
യത്തിൽ പറഞ്ഞു, വേലക്കാരെ
യും വേലക്കാരത്തികളെയും അടി
ക്കയും ഭക്ഷിക്കയും കുടിക്കയും,
മദ്യപാനം ചെയ്കയും ചെയ്തു തു
ടങ്ങിയാൽ;
൪൬ ആ ഭൃത്യൻ നോക്കാത്തതാ
യുള്ള ദിവസത്തിലും, അവൻ അ
റിയാത്തതായുള്ള നാഴികയിലും
അവന്റെ യജമാനൻ വന്ന,
അവനെ വെട്ടിക്കളഞ്ഞ, അവ
ന്റെ ഓഹരി അവിശ്വാസിക
ളോടു കൂടെ കല്പിക്കും.
൪൭ [29] തന്റെ യജമാനന്റെ
ഇഷ്ടം അറിഞ്ഞുംകൊണ്ട ഒരു
ങ്ങാതെയും, അവന്റെ ഇഷ്ടപ്ര
കാരം ചെയ്യാതെയും ഇരുന്ന ഭൃ
ത്യന വളരെ അടികൾ കൊള്ളും.
൪൮ [30] അറിയാതെ, അടികൾ
ക്ക യോഗ്യമുള്ള കാൎയ്യങ്ങളെ ചെ
യ്യുവന കുറെ അടികൾകൊള്ളും:
എന്തുകൊണ്ടെന്നാൽ ആൎക്ക വളു
രെ കൊടുക്കപ്പെടുന്നുവൊ, അവ
നിൽനിന്ന വളരെ അന്വേഷി
ക്കപ്പെടും: അവർ ആൎക്ക വളു
രെ ഏല്പിച്ചിരിക്കുന്നുവൊ അവ
നോട അധികം ചോദിക്കയും
ചെയ്യും.
൪൯ ¶ [31] ഞാൻ അഗ്നിയെ ഭൂ
മിയിൽ ഇടുവാൻ വന്നിരിക്കുന്നു,
അത ഇപ്പോൾ തന്നെ കത്തി
എരിയുന്നുണ്ടെങ്കിൽ, എനിക്ക എ
ന്ത മനസ്സ?
൫൦ എന്നാൽ [32] എനിക്ക ഏല്പാൻ
ഒരു ജ്ഞാനസ്നാനം ഉണ്ട: അത
സാധിക്കുവോളത്തിന ഞാൻ എ
ത്ര ഞെരുങ്ങുന്നു!
൫൧ [33] ഞാൻ ഭൂമിയിൽ സമാ
ധാനം കൊടുപ്പാൻ വന്നു എന്ന
നിങ്ങൾ നിരൂപിക്കുന്നുവൊ?
അത അല്ല, [34] പിരിച്ചിൽ ത
ന്നെ എന്ന ഞാൻ നിങ്ങളോട പ
റയുന്നു.
൫൨ [35] എന്തുകൊണ്ടെന്നാൽ,
ഇത മുതൽ ഒരു വീട്ടിൽ അഞ്ചു
പേർ പിരിയപ്പെട്ടു, ഇരുപേർക്ക
വിരോധമായി മൂവരും, മൂവൎക്ക വി
രോധമായി ഇരുപേരും ഇരിക്കും.
൫൩ അപ്പൻ മകന വിരോധ
മായും, മകൻ അപ്പന വിരോധ
മായും, അമ്മ മകൾക്ക വിരോധ
മായും, മകൾ അമ്മെക്ക വിരോധ
മായും, അമ്മായി തന്റെ മരുമ
കൾക്ക വിരോധമായും, മരുമ
കൾ തന്റെ അമ്മായിക്ക വിരോ
ധമായും പിരിയപ്പെടും.
൫൪ പിന്നെ അവൻ ജനങ്ങ
ളോട പറഞ്ഞു, [36] നിങ്ങൾ ഒരു
മേഘം പടിഞ്ഞാറിൽനിന്ന ഉ
ണ്ടാകുന്നത കാണുമ്പോൾ, ഉട
നെ മഴ വരുന്നു എന്ന നിങ്ങൾ
പറയുന്നു, അപ്രകാരം തന്നെ
ഉണ്ടാകുന്നു.

28. മത്താ. ൨൪: ൪൮ 29. ൪ മോശ. ൰൫: ൩൦. ൫ മോശ. ൨൫: ൨. യോഹ ൻ: ൪൰. ൰൫: ൨൨. നടപ്പ. ൰൭: ൩൦. യാക്കോ. ൪: ൰൭. 30. ലെവി. ൫: ൰൭. ൧ തിമൊ. ൧: ൰൩. 31. ലൂ. ൰൨: ൫൰. 32. മത്താ. ൨൦: ൨൨. മൎക്കൊ. ൰൦: ൩൮. 33. ലൂ. ൰൨: ൪൯ മത്താ. ൰൦: ൩൪. 34. മീഖാ. ൭: ൬. യോഹ. ൭: ൪൩. ൯: ൰൬. ൰൦: ൰൯ 35. മത്താ. ൰൦: ൩൫. 36. മത്താ. ൰൬: ൨.

൫൫ അത്രയുമല്ല തെക്കൻ കാററ അടിക്കുന്നത നിങ്ങൾ കാണുമ്പോൾ ഉഷ്ണമുണ്ടാകുമെന്ന നിങ്ങൾ പറയുന്നു; അപ്രകാരം തന്നെ ഉണ്ടാകുന്നു.

൫൬ കപടഭക്തിക്കാരേ നിങ്ങൾ ഭൂമിയുടെയും ആകാശത്തിന്റെയും ഭാവം വിവരപ്പെടുത്തുവാൻ അറിഞ്ഞിരിക്കുന്നു: എന്നാൽ ഈ കാലം നിങ്ങൾ വിവരമറിയാതെ ഇരിക്കുന്നത എങ്ങിനെ?

൫൭ അത്രയുമല്ല ന്യായം ഇന്നതെന്ന നിങ്ങൾ തന്നെ നിശ്ചയിക്കാതെ ഇരിക്കുന്നത എന്ത?

൫൮ നീ[37] നിന്റെ പ്രതിയോഗിയോടു കൂടെ അധിപതിയുടെ അടുക്കൽ പോകുമ്പോൾ അവന്റെ കയ്യിൽനിന്ന വിടപ്പെടേണ്ടുന്നതിന[38] വഴിയിൽ വെച്ച തന്നെ പ്രയത്നം ചെയ്ക: അല്ലാഞ്ഞാൽ അവൻ ന്യായാധിപതിയുടെ അടുക്കൽ നിന്നെ കൂട്ടികൊണ്ടുപോകും, ന്യായാധിപതി നിന്നെ സേവകനെ ഏല്പിക്കും, സേവകൻ നിന്നെ കാരാഗൃഹത്തിൽ ആക്കികളയും.

൫൯ നീ ഒടുക്കമുള്ള കാശ കൂടെയും കൊടുത്തു തീരുവോളത്തിന, നീ അവിടെനിന്ന പുറപ്പെട്ടു വരികയില്ലെന്ന ഞാൻ നിന്നോട പറയുന്നു.

## ൰൩ അദ്ധ്യായം.

൧ ഗലിലെയക്കാരുടെയും മററുള്ളവരുടെയും ശിക്ഷയെകൊണ്ട ക്രിസ്തു അനുതാപം പ്രസംഗിക്കുന്നത. ൬ കായ്ക്കാത്ത അത്തിവൃക്ഷത്തിന്റെ ഉപമ. ൰൨ ഇടുക്കുവാതിൽ.

പീലാത്തോസ തങ്ങളുടെ ബലിപൂജകളോടു കൂടെ തങ്ങളുടെ രക്തത്തെ കലക്കിയിരുന്ന ചില ഗലിലെയക്കാരെ കുറിച്ച അവനോട അറിയിച്ചവർ ചിലർ ആ സമയത്ത കൂടെ ഉണ്ടായിരുന്നു.

൨ എന്നാറെ യേശു ഉത്തരമായിട്ട അവരോട പറഞ്ഞു, ആ ഗലിലെയക്കാർ അപ്രകാരമുള്ള കാര്യങ്ങൾ ഭവിച്ചതുകൊണ്ട, അവർ സകല ഗലിലെയക്കാരെക്കാളും പാപികളായിരുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ?

൩ അല്ല, എന്ന ഞാൻ നിങ്ങളോട പറയുന്നു, എന്നാൽ നിങ്ങൾ അനുതാപപ്പെടുന്നില്ല എങ്കിൽ, നിങ്ങൾ എല്ലാവരും ഇപ്രകാരം തന്നെ നശിച്ചുപോകും.

൪ അത്രയുമല്ല ശീലോഹാമിലെ ഗോപുരം വീണ പതിനെട്ടു പേരെ കൊന്നുവല്ലൊ, ആ പതിനെട്ടു പേർ യെറുശലേമിൽ കുടിയിരിക്കുന്ന സകല മനുഷ്യരെക്കാളും പാപികളായിരുന്നു എന്ന നിങ്ങൾ നിരൂപിക്കുന്നുവൊ?

൫ അല്ല, എന്ന ഞാൻ നിങ്ങളോട പറയുന്നു: എന്നാൽ നിങ്ങൾ അനുതാപപ്പെടുന്നില്ല എങ്കിൽ, നിങ്ങൾ എല്ലാവരും ഇപ്രകാരം തന്നെ നശിച്ചുപോകും താനും.

൬ പിന്നെ അവൻ ഈ ഉപമയും പറഞ്ഞു[1] ഒരുത്തന തന്റെ മുന്തിരിങ്ങാത്തോട്ടത്തിൽ നടപ്പെട്ടിരുന്ന ഒരു അത്തിവൃക്ഷം ഉണ്ടായിരുന്നു; അവൻ അതിൽ ഫലം

---

37. സുഭാ. ൨൫: ൮. മത്താ. ൫: ൨൫. 38. സങ്കി. ൩൨: ൬. യശാ. ൫൫: ൬.
1. യശാ. ൫: ൨. മത്താ. ൨൧: ൧൯.

അന്വേഷിച്ചുകൊണ്ട വന്നാറെ
ഒന്നും കണ്ടില്ല.
൭ അപ്പോൾ അവൻ തന്റെ
മുന്തിരിങ്ങാത്തോട്ടക്കാരനോട, ക
ണ്ടാലും, ഞാൻ മൂന്ന സംവത്സ
രമായി ഈ അത്തിവൃക്ഷത്തിൽ
ഫലം അന്വേഷിച്ചു വരുന്നു, ഒ
ന്നും കാണുന്നില്ല: അതിനെ
വെട്ടിക്കളക, അത നിലം കൂടെ
എന്തിന നിഷ്ഫലമാക്കുന്നു? എന്ന
പറഞ്ഞു.
൮ അപ്പോൾ അവൻ ഉത്തരമാ
യിട്ട അവനോട, യജമാനനെ,
ഞാൻ അതിന ചുററും കിളെച്ച
വളമിടുവോളത്തിന ഈ സംവ
ത്സരം കൂടെ നില്ക്കട്ടെ:
൯ അത ഫലം തന്നാലൊ കൊ
ള്ളാം; ഇല്ലെങ്കിൽ അതിന്റെ ശേ
ഷം അതിനെ വെട്ടിക്കളഞ്ഞു
കൊള്ളാം എന്ന പറഞ്ഞു.
൧൦ പിന്നെ അവൻ ശാബത
ദിവസത്തിൽ പള്ളികളിൽ ഒ
ന്നിൽ പഠിപ്പിച്ചുകൊണ്ടിരുന്നു.
൧൧ അപ്പോൾ, കണ്ടാലും, പ
തിനെട്ട സംവത്സരമായി ഒരു
രോഗത്തിന്റെ ആത്മാവുള്ള ഒരു
സ്ത്രീ അവിടെ ഉണ്ടായിരുന്നു,
അവൾ തിരെ നിമിരുവാൻ
വഹിയാതെ കൂനിയായിരുന്നു.
൧൨ യേശു അവളെ കണ്ടാറെ,
അടുക്കൽ വിളിച്ചു, അവളോട
സ്ത്രീ, നീ നിന്റെ വ്യാധിയിൽ
നിന്ന വിടപ്പെട്ടിരിക്കുന്നു എന്ന
പറഞ്ഞു.
൧൩ [2] പിന്നെ അവൻ അവ
ളുടെ മേൽ കൈകളെ വെച്ചു:
ഉടനെ അവൾ നിവിൎന്ന ദൈവ
ത്തെ സ്തുതിക്കയും ചെയ്തു.
൧൪ യേശു ശാബത ദിവസ
ത്തിൽ സൌഖ്യമാക്കുന്നതുകൊ
ണ്ട, പള്ളിപ്രമാണി ക്രോധ
പ്പെട്ട, ഉത്തരമായിട്ട ജനങ്ങ
ളോട പറഞ്ഞത, വേല ചെയ്യെ
ണ്ടുന്നതിന [3] ആറ ദിവസമുണ്ട
ല്ലൊ: അതുകൊണ്ട അവയിൽ
വന്ന സൌഖ്യമാക്കപ്പെട്ടുവിൻ,[4]
ശാബത ദിവസത്തിൽ അരുത.
൧൫ അപ്പോൾ കൎത്താവ അവ
നോട ഉത്തരമായിട്ട പറഞ്ഞു,
കപട ഭക്തിക്കാരാ, [5] നിങ്ങളിൽ
ഓരോരുത്തൻ തന്റെ തന്റെ
കാളയെ കഴുതയെ ശാബത
ദിവസത്തിൽ തൊഴുത്തിൽനിന്ന
അഴിച്ചുകൊണ്ടുപോയി, വെള്ളം
കുടിപ്പിക്കുന്നില്ലയൊ?
൧൬ എന്നാൽ [6] അബ്രഹാമി
ന്റെ പുത്രിയായ ഇവൾ ഈ
പതിനെട്ട സംവത്സരമായി സാ
ത്താനാൽ കെട്ടപ്പെട്ടിരുന്ന ഈ
കെട്ടിൽ നിന്ന ശാബതദിവസ
ത്തിൽ അഴിക്കപ്പെടെണ്ടുന്നതല്ല
യൊ? എന്ന പറഞ്ഞു.
൧൭ അവൻ ഈ കാൎയ്യങ്ങളെ
പറഞ്ഞപ്പോൾ അവന്റെ പ്ര
തിയോഗികൾ എല്ലാവരും ലജ്ജ
പ്പെട്ടു: അത്രയുമല്ല ജനങ്ങൾ
എല്ലാം അവനാൽ ചെയ്യപ്പെട്ട
സകല മഹത്വങ്ങളെ കുറിച്ചും
സന്തോഷപ്പെട്ടു.
൧൮ ¶ [7] അപ്പോൾ അവൻ

2. മൎക്കൊ. ൧൬: ൧൮. നടപ്പ. ൯: ൧൭. 3. പുറപ്പാട. ൨൦: ൯. 4 മത്താ. ൧൨: ൧൦. മൎക്കൊ. ൩: ൨. ലൂ. ൬: ൭. ൧൪: ൩. 5. ലൂ. ൧൪: ൫. 6. ലൂ. ൧൯: ൯. 7. മത്താ. ൧൩: ൩൧. മൎക്കൊ. ൪: ൩൦.

പറഞ്ഞു, ദൈവത്തിന്റെ രാജ്യം എന്തിനോട സദൃശമാകുന്നു? ഞാൻ അതിനെ എന്തിനോട സദൃശമാക്കും?

൧൯ അത ഒരു കടുകമണിയോട സദൃശമാകുന്നു, ആയത ഒരു മനുഷ്യൻ എടുത്ത, തന്റെ തോട്ടത്തിൽ ഇട്ടു: അത വളൎന്ന ഒരു വലിയ വൃക്ഷമായി തീൎന്നു: ആകാശത്തിലെ പക്ഷികൾ അതിന്റെ കൊമ്പുകളിൽ കൂടുണ്ടാക്കുകയും ചെയ്തു.

൨൦ പിന്നെയും അവൻ പറഞ്ഞു, ഞാൻ ദൈവത്തിന്റെ രാജ്യം എന്തിനോട സദൃശമാക്കും?

൨൧ അത പുളിച്ച മാവിനോട സദൃശമാകുന്നു, ആയത ഒരുസ്ത്രീ എടുത്ത, [8] മൂന്ന, പറ മാവ ഒക്കെയും പുളിക്കവോളവും അതിൽ അടക്കിവെച്ചു.

൨൨ ¶ [9] പിന്നെ അവൻ നഗരങ്ങളിലും ഗ്രാമങ്ങളിലും കൂടി ഉപദേശിച്ചുകൊണ്ടും; യെറുശലേമിലോട്ട പ്രയാണം ചെയ്തുകൊണ്ടും സഞ്ചരിച്ചു.

൨൩ അപ്പോൾ ഒരുത്തൻ അവനോട പറഞ്ഞത, കൎത്താവെ, രക്ഷിക്കപ്പെടുന്നവർ ചുരുക്കം പേരൊ? എന്നാറെ അവൻ അവരോട പറഞ്ഞു,

൨൪ [10] ഇടുക്ക വാതിലിൽ കൂടി അകത്ത പ്രവേശിപ്പാൻ പൊരുവിൻ: എന്തുകൊണ്ടെന്നാൽ [11] പലരും അകത്ത പ്രവേശിപ്പാൻ അന്വേഷിക്കും, എങ്കിലും അവൎക്ക കഴിവുണ്ടാകയില്ല എന്ന ഞാൻ നിങ്ങളോട പറയുന്നു.

൨൫ [12] വീട്ടെജമാനൻ എഴുനീറ്റ, [13] കതക അടെച്ച ശേഷം, നിങ്ങൾ പുറത്തനിന്ന കതകിന മുട്ടി, [14] കൎത്താവെ, കൎത്താവെ, ഞങ്ങൾക്ക തുറക്കേണമെന്ന പറഞ്ഞു തുടങ്ങുന്ന സമയത്ത അവൻ ഉത്തരമായിട്ട നിങ്ങളോട, [15] നിങ്ങൾ എവിടുത്തുകാർ എന്ന ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന പറയുമ്പോൾ;

൨൬ ഞങ്ങൾ നിന്റെ മുമ്പാകെ ഭക്ഷിക്കയും കുടിക്കയും, നീ ഞങ്ങളുടെ വീഥികളിൽ പഠിപ്പിക്കയും ചെയ്തുവല്ലോ എന്ന നിങ്ങൾ പറഞ്ഞു തുടങ്ങും.

൨൭ [16] എന്നാലും അവൻ, നിങ്ങൾ എവിടുത്തുകാരെന്ന ഞാൻ നിങ്ങളെ അറിയുന്നില്ല, എന്ന ഞാൻ നിങ്ങളോട പറയുന്നു, [17] അക്രമക്കാരാകുന്ന നിങ്ങൾ എല്ലാവരും എന്നെ വിട്ട പോകുവിൻ എന്ന പറയും.

൨൮ [18] അവിടെ അബ്രഹാമും, ഇസഹാക്കും, യാക്കോബും, സകല ദീൎഘദൎശികളും ദൈവത്തിന്റെ രാജ്യത്തിൽ ഇരിക്കുന്നതും, നിങ്ങളൊ പുറത്ത തള്ളപ്പെട്ടതും നിങ്ങൾ കാണുമ്പോൾ, [19] കരച്ചിലും പല്ലുകടിയും ഉണ്ടാകും.

൨൯ വിശേഷിച്ചും അവർ കിഴക്കുനിന്നും, പടിഞ്ഞാറുനിന്നും,

---

8. മത്താ. ൧൩: ൩൩. 9. മത്താ. ൯: ൩൫. മൎക്കോ. ൬: ൬. 10. മത്താ. ൭: ൧൩. 11. യോഹ. ൭: ൩൪. ൮: ൨൧. ൧൩: ൩൩. റോമാ. ൯: ൩൧. 12. സങ്കി. ൩൨: ൬. യെശാ. ൫൫: ൬. 13. മത്താ. ൨൫. ൧൦. 14. ലൂ. ൬: ൪൬. 15. മത്താ. ൭: ൨൩. ൨൫: ൧൨. 16. മത്താ. ൭: ൨൩. ൨൫: ൪൧. ലൂ. ൧൩. ൨൫: 17. സങ്കി. ൬: ൮. മത്താ. ൨൫: ൪൧. 18. മത്താ. ൮: ൧൧. 19. മത്താ. ൮: ൧൨. ൧൩: ൪൨. ൨൪: ൫൧.

വടക്കുനിന്നും, തെക്കുനിന്നും
വന്ന, ദൈവത്തിന്റെ രാജ്യ
ത്തിൽ ഇരിക്കും.
൩൦ [20] കണ്ടാലും മുമ്പന്മാരായി
തീരുന്ന പിമ്പന്മാരുണ്ട, പിമ്പ
ന്മാരായി തീരുന്ന മുമ്പന്മാരുമുണ്ട.
൩൧ ¶ ആ ദിവസത്തിൽ ത
ന്നെ ചില പറിശന്മാർ അടുക്കൽ
വന്നു; അവനോട, ഏറോദേസ
നിന്നെ കൊല്ലുവാൻ ഇച്ശിക്കു
ന്നതുകൊണ്ട നീ പുറപ്പെട്ടു,
ഇവിടെനിന്ന പൊയ്ക്കൊൾക
എന്ന പറഞ്ഞു.
൩൨ എന്നാറെ അവൻ അവ
രോട പറഞ്ഞു, നിങ്ങൾ പോയി,
ആ കുറുനരിയോട, കണ്ടാലും ഇ
ന്നും നാളെയും ഞാൻ പിശാചു
കളെ പുറത്താക്കുകയും, രോഗശാ
ന്തതകൾ വരുത്തുകയും ചെയ്യു
ന്നു, മൂന്നാം നാളിൽ [21] ഞാൻ പൂ
ൎണ്ണനാകും.
൩൩ എന്നാലും ഒരു ദീൎഘദൎശി
യെറുശലെമിന പുറത്ത വെച്ച
നശിച്ചുപോകുന്നത കഴിയുന്ന
തല്ലായ്കകൊണ്ട, ഇന്നും നാളെ
യും മറെറന്നാളും ഞാൻ നടക്കെ
ണ്ടുന്നതാകുന്നു എന്ന പറവിൻ.
൩൪ ദീൎഘദൎശിമാരെ കൊല്ലുക
യും, നിന്റെ അടുക്കലേക്ക അ
യക്കപ്പെട്ടവരെ കല്ലെറികയും
ചെയ്യുന്ന [22] യെറുശലേമെ, യെ
റുശലേമെ, ഒരു പെടക്കോഴി ത
ന്റെ കുഞ്ഞുങ്ങളെ തന്റെ ചിറ
കുകളിൻ കീഴെ ചേൎക്കുന്നപ്രകാ
രം എത്ര പ്രാവശ്യം നിന്റെ
മക്കളെ ചേൎത്തുകൊൾവാൻ
ഞാൻ ആഗ്രഹിച്ചു. എന്നാൽ
നിങ്ങൾക്ക മനസ്സില്ലാഞ്ഞു.
൩൫ കണ്ടാലും [23] നിങ്ങളുടെ
വീട നിങ്ങൾക്ക പാഴായി വിട
പ്പെടുന്നു: അത്രയുമല്ല [24] കൎത്താ
വിന്റെ നാമത്തിൽ വരുന്നവൻ
അനുഗ്രഹിക്കപ്പെട്ടവൻ എന്ന
നിങ്ങൾ ചൊല്ലുന്ന കാലം വരു
വോളം, നിങ്ങൾ എന്നെ കാ
ണാതെ ഇരിക്കുമെന്ന ഞാൻ സ
ത്യമായിട്ട നിങ്ങളോട പറയുന്നു.

## ൧൪ അദ്ധ്യായം

൧ ക്രിസ്തു വിനയം ഉപദേശിക്കുന്നത. ൧൨ ദ
രിദ്രക്കാരെ പോഷിക്കെണമെന്നുള്ളത. ൧൬
മഹത്തായുള്ള വിരുന്നിന്റെ ഉപമ. ൨൫
ഇന്നവൎക്ക ക്രിസ്തുവിന്റെ ശിഷ്യന്മാരാക
വാൻ കഴികയില്ല എന്നുള്ളത.

പിന്നെ ഉണ്ടായത എന്തെ
ന്നാൽ, പ്രധാന പറിശന്മാരിൽ
ഒരുത്തന്റെ വീട്ടിലേക്ക അവൻ
ശാബത ദിവസത്തിൽ അപ്പം
ഭക്ഷിപ്പാൻ ചെന്നപ്പോൾ, അ
വർ അവനെ നന്നായി കാത്തു
കൊണ്ടിരുന്നു.
൨ കണ്ടാലും, മഹോദരമുള്ളോരു
മനുഷ്യൻ അവന്റെ മുമ്പാകെ
ഉണ്ടായിരുന്നു.
൩ അപ്പോൾ യേശു ഉത്തരമാ
യിട്ട ന്യായശാസ്ത്രികളോടും പറി
ശെന്മാരോടും പറഞ്ഞത, [1] ശാ
ബത ദിവസത്തിൽ സൌഖ്യമാ
ക്കുന്നത ന്യായമൊ?

20. മത്താ. ൧൯: ൩൦ ൨൦: ൧൬. മൎക്കൊ, ൧൦: ൩൧. 21. എബ്രാ. ൨: ൧൦. 22. മത്താ· ൨൩: ൩൭ 23. ലേവി. ൨൬: ൩൧, ൩൨. സങ്കീ ൬൯: ൨൫. യെശാ. ൧: ൭. ദാനി. ൯: ൨൭. മീഖാ. ൩: ൧൨. 24. സങ്കീ. ൧൧൮: ൨൬. മത്താ. ൨൧: ൯. മൎക്കോ. ൧൧: ൧൦ ലൂ. ൧൯: ൩൮. യോഹ. ൧൨: ൧൩. 1. മത്താ. ൧൨: ൧൦.

൪ എന്നാറെ അവർ മിണ്ടാതെ
ഇരുന്നു, അപ്പോൾ അവൻ അ
വനെ പിടിച്ചു, സൌഖ്യമാക്കി,
വിട്ടയച്ചു.
൫ പിന്നെ അവൻ അവരോ
ട ഉത്തരമായിട്ട, [2] നിങ്ങളിൽ യാ
തൊരുത്തനെങ്കിലും തന്റെ കഴ
തയൊ കാളയൊ ഒരു കിണററിൽ
വീണാൽ അതിനെ ഉടനെ ശാ
ബത ദിവസത്തിൽ പിടിച്ചു കരെ
ററുകയില്ലയൊ? എന്നു പറഞ്ഞു.
൬ ൟ കാൎയ്യങ്ങൾക്ക അവ
നോട പ്രത്യുത്തരം പറവാൻ
അവൎക്ക കഴിഞ്ഞില്ല.
൭ ¶ പിന്നെ ക്ഷണിക്കപ്പെട്ട
വർ പ്രധാന സ്ഥലങ്ങളെ എ
ങ്ങിനെ തെരിഞ്ഞെടുത്തു എന്ന
അവൻ കണ്ടിട്ട, അവൎക്കായിട്ട
ഒരു ഉപമ അവരോട പറഞ്ഞു.
൮ നീ ഒരുത്തനാൽ കല്യാണ
ത്തിന വിളിക്കപ്പെടുമ്പോൾ, പ്ര
ധാന സ്ഥലത്തിൽ ഇരിക്കരുത:
നിന്നെക്കാൾ അധികം ബഹു
മാനമുള്ള ഒരുത്തൻ അവനാൽ
വിളിക്കപ്പെടുകയും,
൯ നിന്നെയും അവനെയും
വിളിച്ചവൻ വന്നു, നിന്നോട,
ഇവന സ്ഥലം കൊടുക്ക എന്ന
പറകയും അപ്പോൾ നീ ലജ്ജ
യോടെ എല്ലാററിലും താണ സ്ഥ
ലത്ത ഇരിപ്പാൻ തുടങ്ങുകയും
ചെയ്യാതെ ഇരിക്കേണ്ടുന്നതി
നാകുന്നു.
൧൦ എന്നാൽ നീ വിളിക്കപ്പെ
ടുമ്പോൾ, [3] പോയി ഏററവും താ
ണ സ്ഥലത്തിരിക്ക; നിന്നെ
വിളിച്ചവൻ വരുമ്പോൾ, അ
വൻ നിന്നോട, സ്നേഹിതാ, മെ
ലോട്ട പോയിരിക്ക എന്ന പറവാ
നായിട്ട തന്നെ: അപ്പോൾ നി
ന്നോട കൂടെ ഭക്ഷണത്തിന
ഇരിക്കുന്നവരുടെ മുമ്പാകെ നി
നക്ക ബഹുമാനം ഉണ്ടാകും.
൧൧ [4] അതെന്തുകൊണ്ടെന്നാൽ
തന്നെത്താൻ ഉയൎത്തുന്നവ
നെല്ലാം താഴ്ത്തപ്പെടും; തന്നെ
ത്താൻ താഴ്ത്തുന്നവൻ ഉയൎത്ത
പ്പെടുകയും ചെയ്യും.
൧൨ ¶ അപ്പോൾ അവൻ ത
ന്നെ വിളിച്ചവനോടും പറഞ്ഞു,
നീ ഒരു മുത്താഴമൊ അത്താഴമൊ
കഴിക്കുമ്പോൾ, നിന്റെ സ്നേഹി
തന്മാരെ എങ്കിലും; നിന്റെ സ
ഹോദരന്മാരെ എങ്കിലും, നി
ന്റെ ബന്ധുജനങ്ങളെ എങ്കി
ലും സമ്പത്തുള്ള അയല്ക്കാരെ എ
ങ്കിലും, വിളിക്കരുത: അവരും നി
ന്നെ തിരികെ വിളിച്ചു, നിനക്ക
പ്രതിപകരം ചെയ്യപ്പെടാതെ
ഇരിക്കേണ്ടുന്നതിന ആകുന്നു.
൧൩ എന്നാൽ നീ ഒരു വിരുന്ന
കഴിക്കുമ്പോൾ, [5] ദരിദ്രക്കാരെയും
ഊനമുള്ളവരെയും, മുടന്തരെയും,
കുരുടരെയും വിളിക്ക:
൧൪ അപ്പോൾ നീ ഭാഗ്യവാ
നാകും: അതെന്തുകൊണ്ടെന്നാൽ
നിനക്ക പ്രതിപകരം ചെയ്വാൻ
അവൎക്ക ഇല്ല: എന്നാൽ നീതി
മാന്മാരുടെ ഉയിൎപ്പിങ്കൽ നിനക്ക
പ്രതിപകരം ചെയ്യപ്പെടും താനും

2. പുറപ്പാ. ൨൩: ൫. ൫ മോശ. ൨൨: ൪. ലൂ. ൧൩: ൧൫. 3. സുഭാ. ൨൫: ൬, ൭. 4. യോബ. ൨൨: ൨൯. സങ്കീ. ൧൮: ൨൭. സുഭാ. ൨൯: ൨൩. മത്താ. ൨൩: ൧൨. ലൂ. ൧൮: ൧൪. യാക്കോ. ൪: ൬. ൧പത്രൊ. ൫: ൫. 5. നഹെ. ൮: ൧൦, ൧൨.

൧൫ ¶ അവനോട കൂടെ ഭക്ഷ
ണത്തിനിരുന്നവരിൽ ഒരുത്തൻ
ൟ കാൎയ്യങ്ങളെ കേട്ടാറെ, അവ
നോട, [6] ദൈവത്തിന്റെ രാജ്യ
ത്തിൽ അപ്പം ഭക്ഷിക്കുന്നവൻ
ഭാഗ്യവാൻ എന്ന പറഞ്ഞു.
൧൬ [7] അപ്പോൾ അവൻ അ
വനോട പറഞ്ഞു. ഒരു മനുഷ്യൻ
വലിയ അത്താഴം ഒരുക്കി പല
രെയും വിളിച്ചു
൧൭ അത്താഴ സമയത്ത വിളി
ക്കപ്പെട്ടവരോട, ഇപ്പോൾ സക
ലവും ഒരുങ്ങിയിരിക്കകൊണ്ട, [8]
വരുവിൻ എന്ന പറവാനായിട്ട,
അവൻ തന്റെ ഭൃത്യനെ അയച്ചു.
൧൮ എന്നാറെ അവർ എല്ലാവ
രും ഒരുപോലെ ഒഴികഴിവ പറ
ഞ്ഞു തുടങ്ങി. മുമ്പിലവത്തൻ അ
വനോട, ഞാൻ ഒരു നിലം കൊ
ണ്ടിരിക്കുന്നു, അത പോയി കാ
ണ്മാൻ ഇനിക്ക ആവശ്യമുണ്ട:
എന്നെ ഒഴിഞ്ഞുകൊള്ളേണം
എന്ന ഞാൻ നിന്നോട അപേ
ക്ഷിക്കുന്നു എന്ന പറഞ്ഞു.
൧൯ മറ്റൊരുത്തൻ, ഞാൻ,
അഞ്ചേർ കാള കൊണ്ടിരിക്കുന്നു
ഞാൻ അവയെ ശോധന ചെ
യ്യാൻ പോകുന്നു: എന്നെ ഒഴി
ഞ്ഞുകൊള്ളേണമെന്ന ഞാൻ നി
ന്നോട അപേക്ഷിക്കുന്നു, എന്ന
പറഞ്ഞു.
൨൦ മറ്റൊരുത്തൻ, ഞാൻ ഒരു
സ്ത്രീയെ വിവാഹം ചെയ്തിരിക്ക
ന്നു, അതുകൊണ്ട ഇനിക്ക വരു
വാൻ കഴികയില്ല, എന്ന പറ
ഞ്ഞു.

൨൧ പിന്നെ ആ ഭൃത്യൻ വന്ന,
ൟ കാൎയ്യങ്ങളെ തന്റെ യ
ജമാനനോട അറിയിച്ചു. അ
പ്പോൾ വീട്ടെജമാനൻ കോപി
ച്ചു, തന്റെ ഭൃത്യനോട, നീ വേ
ഗത്തിൽ നഗരത്തിന്റെ തെരു
വീഥികളിലേക്കും വീഥികളിലേ
ക്കും പോയി, ദരിദ്രക്കാരെയും,
ഊനമുള്ളവരെയും, മുടന്തരെയും,
കുരുടരെയും ഇവിടെ വിളിച്ചു
കൊണ്ടുവരിക എന്ന പറഞ്ഞു.
൨൨ പിന്നെ ആ ഭൃത്യൻ യജ
മാനനെ, നീ കല്പിച്ച പ്രകാരം
ചെയ്യപ്പെട്ടു, ഇനിയും സ്ഥലമു
ണ്ട എന്ന പറഞ്ഞു.
൨൩ അപ്പോൾ യജമാനൻ ഭൃ
ത്യനോട, നീ പെരുവഴികളിലെ
ക്കും വേലികളുടെ അരികത്തും
പോയി, എന്റെ വീട നിറഞ്ഞി
രിക്കേണ്ടുന്നതിന ജനങ്ങളെ അ
കത്ത വരുവാൻ നിൎബന്ധിക്ക.
൨൪ എന്തുകൊണ്ടെന്നാൽ വിളി
ക്കപ്പെട്ടിട്ടുള്ള ആ മനുഷ്യരിൽ [9] ഒ
രുത്തനും എന്റെ അത്താഴം
ആസ്വദിക്കയില്ല എന്ന ഞാൻ
നിങ്ങളോട പറയുന്നു എന്ന
പറഞ്ഞു.
൨൫ ¶ പിന്നെ ഏറിയ പുരു
ഷാരങ്ങൾ അവനോടു കൂടെ അ
നുയാത്രയായി പോയി: അപ്പോ
ൾ അവൻ തിരിഞ്ഞ, അവരോട
പറഞ്ഞു.
൨൬ [10] യാതൊരുത്തൻ എങ്കിലും
തന്റെ അപ്പനെയും, അമ്മയെ
യും ഭാൎയ്യയെയും, മക്കളെയും, സ
ഹോദരന്മാരെയും, സഹോദരി

6. അറി. ൧൯: ൯ 7. മത്താ. ൨൨: ൨ 8. സുഭാ. ൯: ൨, ൫. 9. മത്താ. ൨൧: ൪൩. ൨൨: ൮. നടപ്പ. ൧൩: ൪൬. 10. ൫ മോശ. ൧൩: ൬ ൩൩: ൯. മത്താ. ൧൦: ൩൭.

മാരെയും, [11] അത്രയുമല്ല തന്റെ സ്വന്തജീവനേയും കൂടെ [13] പകെക്കാതെ എന്റെ അടുക്കൽ വന്നാൽ അവന എന്റെ ശിഷ്യനാകുവാൻ കഴികയില്ല.

൨൭ പിന്നെയും [14] ആരെങ്കിലും തന്റെ കുരിശ ചുമക്കാതെ എന്റെ പിന്നാലെ വരുന്നു എങ്കിൽ അവന എന്റെ ശിഷ്യനാകുവാൻ കഴികയില്ല.

൨൮ എന്തുകൊണ്ടെന്നാൽ [15] നിങ്ങളിൽ ആൎക്ക എങ്കിലും ഒരു ഗോപുരം പണിചെയ്വാൻ മനസ്സുണ്ടായിരുന്നാൽ, താൻ അടിസ്ഥാനം ഇട്ടതിന്റെ ശേഷം തീൎപ്പാൻ പ്രാപ്തിയില്ലാതെ ഇരിക്കുമ്പോൾ,

൨൯ കാണുന്നവർ എല്ലാവരും, ൩൦ ഈ മനുഷ്യൻ പണിചെയ്വാൻ തുടങ്ങി, എന്നാറെ തീൎപ്പാൻ പ്രാപ്തനല്ല എന്ന പറഞ്ഞ തന്നെ പരിഹസിച്ച തുടങ്ങാതെ ഇരിപ്പാനായിട്ട,

൩൦ അവൻ മുമ്പെ ഇരുന്ന, അത തീൎപ്പാൻ തനിക്ക വകയുണ്ടോ എന്ന [അറിവാൻ] ചിലവ കണക്ക നോക്കുന്നില്ലയൊ?

൩൧ അല്ലെങ്കിൽ യാതൊരു രാജാവെങ്കിലും മറ്റൊരു രാജാവിന്റെ നേരെ യുദ്ധത്തിന പൊകുമ്പോൾ, മുമ്പെ ഇരുന്ന, തനിക്ക വിരോധമായി ഇരുപതിനായിരം ആളുകളോട കൂടെ വരുന്നവനോട, താൻ പതിനായിരം ആളുകളോട കൂടെ നേരിടുവാൻ പ്രാപ്തനൊ എന്ന വിചാരിക്കുന്നില്ലയൊ?

൩൨ അല്ലെന്നുവരികിൽ മറ്റവൻ ദൂരെ ഇരിക്കുമ്പോൾ, തന്നെ, അവൻ സ്ഥാനാപത്യം അയച്ച, സമാധാനത്തിനടുത്ത കാൎയ്യങ്ങളെ ചോദിച്ചുകൊള്ളുന്നു.

൩൩ അപ്രകാരം തന്നെ നിങ്ങളിൽ യാതൊരുത്തനെങ്കിലും തനിക്കുള്ള സകലവും ഉപേക്ഷിച്ചുകളയാതെ ഇരുന്നാൽ, അവന എന്റെ ശിഷ്യനാകുവാൻ കഴികയില്ല.

൩൪ [16] ഉപ്പ നല്ലതാകുന്നു: എന്നാൽ ഉപ്പിന രസമില്ലാതെ പോയാൽ, എന്തിനാൽ രസമുണ്ടാക്കപ്പെടും?

൩൫ അത നിലത്തിന എങ്കിലും, വളത്തിന എങ്കിലും കൊള്ളരുത: അവർ അതിനെ പുറത്തുകളയുന്നു. കേൾപ്പാൻ ചെവികളുള്ളവൻ കേൾക്കട്ടെ.

## ൧൫ അദ്ധ്യായം.

൧ കാണാതെ പോയ ആടിന്റെയും. ൮ വെള്ളിക്കാശിന്റെയും. ൧൧ മുടിയനായ പുത്രന്റെയും ഉപമ.

പിന്നെ സകല ചുങ്കക്കാരും പാപികളും അവന്റെ വചനങ്ങളെ കേൾപ്പാനായിട്ട [1] അവന്റെ അരികെ ചെന്ന വന്നു.

൨ അപ്പോൾ പറിശെന്മാരും ഉപാദ്ധ്യായന്മാരും പിറുപിറുത്ത,

11: അറി. ൧൨: ൧൧ 13. റോമ. ൻ: ൧൩. 14. മത്താ ൧൬: ൨൪. മൎക്കാ. ൮: ൩൪. ലൂ. ൯: ൨൩. ൨ തിമൊ. ൩: ൧൨. 15. സുഭാ. ൨൪: ൨൭. 16. മത്താ. ൫: ൧൩. മൎക്കോ. ൯: ൫൦. 17. മത്താ. ൯: ൧൦.

ഇവൻ പാപികളെ കൈക്കൊ
ണ്ട, [2] അവരോട കൂടെ ഭക്ഷിക്കു
ന്നു എന്ന പറഞ്ഞു.
൩ അപ്പോൾ അവൻ അവ
രോട ഈ ഉപമ പറഞ്ഞു.
൪ [3] നിങ്ങളിൽ ഏത മനുഷ്യ
നെങ്കിലും നൂറ ആടുണ്ടായിട്ട, അ
വയിൽ ഒന്ന കാണാതെ പോ
യാൽ, തൊണ്ണൂറെറാമ്പതിനെയും
വനത്തിൽ വിട്ടും വെച്ച, കാണാ
തെ പോയത കണ്ടു കിട്ടുവോളത്തി
ന, അതിനെ അന്വെഷിച്ച പോ
കാതെ ഇരിക്കുമോ?
൫ കണ്ടുകിട്ടുമ്പോൾ അവൻ
സന്തോഷപ്പെട്ട തന്റെ തോളു
കളിൽ വെച്ചുകൊണ്ട,
൬ തന്റെ വീട്ടിലേക്ക വന്ന,
തന്റെ സ്നേഹിതന്മാരെയും അ
യല്ക്കാരെയും കൂട്ടി വിളിച്ച, [4] കാ
ണാതെ പോയിട്ടുള്ള എന്റെ
ആടിനെ കണ്ടു കിട്ടിയതുകൊ
ണ്ട, എന്നോട കൂടെ സന്തോ
ഷപ്പെട്ടുവിൻ എന്ന അവരോട
പറയുന്നു.
൭ അപ്രകാരം തന്നെ അനുതാ
പത്തിന ആവശ്യമില്ലാത്ത [5] തൊ
ണ്ണൂറെറാമ്പത നീതിമാന്മാരെക്കാ
ൾ അനുതാപപ്പെടുന്ന ഒരു പാ
പിയെ കുറിച്ച സ്വൎഗ്ഗത്തിൽ സ
ന്തോഷം ഉണ്ടാകുമെന്ന ഞാൻ
നിങ്ങളോട പറയുന്നു.
൮ ¶ അല്ല, ഏതു സ്ത്രീയെങ്കി
ലും പത്ത വെള്ളിക്കാശ ഉണ്ടായി
ട്ട, ഒരു വെള്ളിക്കാശ കളഞ്ഞുപോ
യാൽ, ഒരു വിളക്ക കൊളുത്തി, വീ
ട അടിച്ചുവാരി, അത കണ്ടുകിട്ടു
വോളത്തിന, വിചാരത്തോട അ
ന്വെഷിക്കാതെ ഇരിക്കുമൊ?
൯ അവൾ അത കണ്ടുകിട്ടുമ്പൊ
ൾ, തന്റെ സ്നേഹിതമാരെയും അ
യല്ക്കാത്തികളെയും വിളിച്ച കൂ
ട്ടി, ഞാൻ കളഞ്ഞുപോയ വെള്ളി
ക്കാശ കണ്ട കിട്ടിയതുകൊണ്ട,
എന്നോട കൂടെ സന്തോഷപ്പെട്ടു
വിൻ എന്ന പറയുന്നു.
൧൦ ഇപ്രകാരം തന്നെ അനു
താപപ്പെടുന്ന ഒരു പാപിയെ കു
റിച്ച ദൈവത്തിന്റെ ദൂതന്മാരു
ടെ മുമ്പാകെ സന്തോഷം ഉണ്ട എ
ന്ന ഞാൻ നിങ്ങളോട പറയുന്നു.
൧൧ ¶ പിന്നെയും അവൻ പ
റഞ്ഞത, ഒരു മനുഷ്യന രണ്ട പു
ത്രന്മാർ ഉണ്ടായിരുന്നു.
൧൨ അവരിൽ ഇളയവൻ ത
ന്റെ അപ്പനോട, അപ്പാ, മുത
ലിൽ ഇനിക്ക വരുവാനുള്ള പ
ങ്ക തരെണം എന്ന പറഞ്ഞു,
അപ്പോൾ അവൻ [6] തന്റെ ഉപ
ജീവനം അവൎക്ക പകുത്ത കൊടു
ത്തു.
൧൩ പിന്നെ ഏറിയ നാളുകൾ
കഴിയാതെ, എളയ മകൻ സക
ലവും സ്വരൂപിച്ചുകൊണ്ട, വീട്ട
വിട്ട ഒരു ദൂരദേശത്തിലേക്ക പോ
യി, അവിടെ ദുൎന്നടപ്പായി പാ
ൎത്തുകൊണ്ട, തന്റെ മുതൽ നാ
നാ വിധമാക്കിക്കളഞ്ഞു.
൧൪ അവൻ സകലവും ചില
വാക്കിയതിന്റെ ശേഷം, ആ ദേ
ശത്തിൽ ഒരു കഠിന ക്ഷാമം ഉ
ണ്ടായി: അപ്പോൾ അവന മുട്ടു
ണ്ടായി തുടങ്ങി.

2. നടപ്പ. ൧൧: ൩. ഗലാ. ൨: ൧൨. 3. മത്താ. ൧൮: ൧൨. 4. ൧ പത്രൊ. ൨: ൧൦, ൨൫. 5. ലൂ. ൫: ൩൨. 6. മക്കോ. ൧൨: ൪൪.

൧൫ എന്നാറെ അവൻ പോ
യി, ആ ദേശത്തിലുള്ള പൌരന്മാ
രിൽ ഒരുത്തനോട ചേൎന്നു: ആ
യവൻ അവനെ തന്റെ വയ
ലുകളിലേക്ക പന്നികളെ മേയി
പ്പാനായിട്ട അയച്ചു.
൧൬ എന്നാറെ പന്നികൾ തി
ന്നുന്ന തവിടുകൾ കൊണ്ട അ
വൻ തന്റെ വയറ നിറച്ചുകൊ
ൾവാൻ ആഗ്രഹിച്ചു: എങ്കിലും
ഒരുത്തനും അവന്ന കൊടുത്തി
ല്ല.
൧൭ അങ്ങിനെ ഇരിക്കുമ്പോൾ
അവൻ ബുദ്ധിയുണ്ടായിട്ട പറ
ഞ്ഞു, എന്റെ അപ്പന്റെ എത്ര
കൂലിക്കാൎക്ക അപ്പം പരിപൂൎണ്ണമാ
യിട്ടുണ്ട, ഞാനൊ വിശപ്പുകൊ
ണ്ട നശിച്ചുപോകുന്നു!
൧൮ ഞാൻ എഴുനീറ്റ, എന്റെ
അപ്പന്റെ അടുക്കലേക്ക പോയി,
അവനോട, അപ്പാ, ഞാൻ സ്വ
ൎഗ്ഗത്തിന നേരെയും, നിന്റെ മു
മ്പാകെയും പാപം ചെയ്തിരിക്കു
ന്നു;
൧൯ ഇനിമേൽ നിന്റെ മകൻ
എന്ന ചൊല്ലപ്പെടുവാൻ യോഗ്യ
നല്ല: നിന്റെ കൂലിക്കാരിൽ ഒരു
ത്തനെ പോലെ എന്നെ ആക്കി
കൊള്ളെണം എന്ന പറയും.
൨൦ പിന്നെ അവൻ എഴുനീറ്റ,
തന്റെ അപ്പന്റെ അടുക്കലേക്ക
പോയി, എന്നാറെ [7] അവൻ ദൂര
ത്തിരിക്കുമ്പോൾ തന്നെ അവ
ന്റെ അപ്പൻ അവനെ കണ്ട,
കനിവുതോന്നി, ഓടി ചെന്ന,
അവന്റെ കഴുത്തേൽ കെട്ടി പി
ടിച്ചു, അവനെ ചുംബനം ചെ
യ്തു.
൨൧ അപ്പോൾ മകൻ അവ
നോട, അപ്പാ, ഞാൻ സ്വൎഗ്ഗത്തി
ന നേരെയും, [8] നിന്റെ മുമ്പാകെ
യും പാപം ചെയ്തു പോയി: ഇ
നിമേൽ നിന്റെ മകൻ എന്ന
ചൊല്ലപ്പെടുവാൻ യോഗ്യനല്ല,
എന്ന പറഞ്ഞു.
൨൨ എന്നാറെ അപ്പൻ തന്റെ
ഭൃത്യന്മാരോട, നിങ്ങൾ പ്രധാന
വസ്ത്രം പുറത്ത കൊണ്ടുവന്ന,
ഇവനെ ഉടുപ്പിച്ചു, ഇവന്റെ
കൈക്ക മോതിരവും, കാലുകൾക്ക
ചെരിപ്പുകളും ഇടുവിപ്പിൻ:
൨൩ തടിച്ച കാളക്കുട്ടിയെയും
കൊണ്ടുവന്ന കൊല്ലുവിൻ; നാം
ഭക്ഷിച്ചു, ആനന്ദപ്പെടേണം:
൨൪ അതെന്തുകൊണ്ടെന്നാൽ [9]
ഇം എന്റെ മകൻ മരിച്ചിരുന്നു;
എന്നാൽ വീണ്ടും ജീവിച്ചിരിക്കു
ന്നു: അവൻ കാണാതെ പോയ
വനായിരുന്നു; ഇപ്പോൾ കണ്ടെ
ത്തപ്പെട്ടിരിക്കുന്നു എന്ന പറ
ഞ്ഞു. അവർ ആനന്ദപ്പെട്ടു തുട
ങ്ങുകയും ചെയ്തു.
൨൫ എന്നാൽ അവന്റെ മൂത്ത
മകൻ വയലിൽ ആയിരുന്നു:
അവൻ തിരിച്ചു വന്ന, വീട്ടിന
സമീപമായപ്പോൾ, വാദ്യഘോ
ഷവും നൃത്തങ്ങളും കേട്ടു;
൨൬ വേലക്കാരിൽ ഒരുത്തനെ
വിളിച്ചു, ഇത എന്ത? എന്ന ചോ
ദിച്ചു.
൨൭ അവൻ അവനോട, നിന്റെ
സഹോദരൻ വന്നു, നിന്റെ

7. നടപ്പു. ൨. ൩൯. എഫെ. ൨: ൧൩, ൧൭. 8. സങ്കീ. ൫൧: ൪. 9. ലൂ ൧൫: ൩൨. എഫെ. ൨: ൧. ൫: ൧൪. അറി. ൩: ൧.

അപ്പൻ അവനെ സൌഖ്യത്തോടെ തനിക്ക ലഭിച്ചതുകൊണ്ട തടിച്ച കാളക്കുട്ടിയെ കൊന്നു എന്ന പറഞ്ഞു.

൨൮ അപ്പോൾ അവൻ കോപപ്പെട്ടു, അകത്ത പോകുവാൻ മനസ്സില്ലാതെ ഇരുന്നു: അതുകൊണ്ട അവന്റെ അപ്പൻ പുറത്ത വന്ന, അവനോട അപേക്ഷിച്ചു.

൨൯ എന്നാറെ അവൻ ഉത്തരമായിട്ട തന്റെ അപ്പനോട, കണ്ടാലും, ഞാൻ ഇത്ര സംവത്സരങ്ങളായിട്ട നിനക്ക ശുശ്രൂഷ ചെയ്യു, നിന്റെ കല്പന ഒരുനാളും ലംഘിച്ചതുമില്ല: എങ്കിലും ഞാൻ എന്റെ സ്നേഹിതന്മാരോടു കൂടെ സന്തോഷപ്പെടെണ്ടുന്നതിന, നീ ഇനിക്ക ഒരു ആട്ടിൻ കുട്ടിയെ ഒരിക്കലും തന്നിട്ടില്ല.

൩൦ എന്നാൽ വേശ്യാസ്ത്രീകളോട കൂടെ നിന്റെ ഉപജീവനം ഭക്ഷിച്ചുകളഞ്ഞിട്ടുള്ള ഈ നിന്റെ മകൻ വന്നപ്പോൾ, നീ തടിച്ച കാളക്കുട്ടി അവനായിട്ട കൊന്നുവല്ലൊ, എന്ന പറഞ്ഞു.

൩൧ അപ്പോൾ അപ്പൻ അവനോട, മകനെ, നീ എല്ലായ്പോഴും എന്നോട കൂടെയിരിക്കുന്നു; അത്രയുമല്ല ഇനിക്കുള്ളത ഒക്കെയും നിന്റെ ആകുന്നു.

൩൨ [10] ഈ നിന്റെ സഹോദരൻ മരിച്ചവനായിരുന്നു, തിരികെ ജീവിച്ചിരിക്കകൊണ്ടും, കാണാതെ പോയവനായിരുന്നു, കണ്ടെത്തപ്പെടുകകൊണ്ടും, നാം ആനന്ദിച്ച്, സന്തോഷപ്പെടേണ്ടുന്നതായിരുന്നുവല്ലൊ, എന്ന പറഞ്ഞു.

## ൧൬ അദ്ധ്യായം.

അന്യായമുള്ള കലവറക്കാരന്റെ സംഗതി. ൧൪ ദ്രവ്യാഗ്രഹമുള്ള പറിശന്മാരുടെ കപടഭക്തിയെ ആക്ഷേപിച്ചത. ൧൯ ധനവാന്റെയും ദരിദ്രനായ ലാസറിന്റെയും സംഗതി.

൧ പിന്നെ അവൻ തന്റെ ശിഷ്യന്മാരോട പറഞ്ഞത എന്തെന്നാൽ, സമ്പന്നനായ ഒരു മനുഷ്യന ഒരു കലവറക്കാരൻ ഉണ്ടായിരുന്നു: ആയവൻ അവന്റെ വസ്തുവകകളെ നാനാവിധമാക്കിക്കളഞ്ഞ പ്രകാരം അവനോട ബോധിപ്പിക്കപ്പെട്ടു.

൨ അപ്പോൾ അവൻ അവനെ വിളിച്ച, അവനോട പറഞ്ഞത, ഞാൻ നിന്നെ കുറിച്ച കേൾക്കുന്നു ഇത എന്താകുന്നു? നിന്റെ കലവറക്കണക്ക തരിക: എന്തെന്നാൽ നീ ഇനിമേൽ കലവറക്കാരനായിരുന്നു കൂടാ.

൩ അപ്പോൾ കലവറക്കാരൻ തന്റെ ഉള്ളിൽ പറഞ്ഞത, എന്റെ യജമാനൻ കലവറവിചാരം എന്നിൽനിന്ന എടുത്തുകൊള്ളുന്നതുകൊണ്ട, ഞാൻ എന്ത ചെയ്യേണ്ടു? കിളെപ്പാൻ ഇനിക്ക ശക്തിയില്ല; ഇരപ്പാൻ ഞാൻ ലജ്ജിക്കുന്നു.

൪ ഞാൻ കലവറവിചാരത്തിൽനിന്ന മാറ്റപ്പെടുമ്പോൾ തങ്ങളുടെ വീടുകളിലേക്ക എന്നെ കൈക്കൊള്ളേണ്ടുന്നതിന, ഞാൻ ഇ

10. ലൂ. ൧൫. ൨൪.

ന്നത ചെയ്യെണമെന്ന അറി
ഞ്ഞിരിക്കുന്നു, എന്ന പറഞ്ഞു.
൫ പിന്നെ അവൻ തന്റെ യ
ജമാനന്റെ കടക്കാരിൽ ഓരോരു
ത്തനെ വരുത്തി, ഒന്നാമത്തവ
നോട പറഞ്ഞത, നീ എന്റെ യ
ജമാനന എന്ത കൊടുപ്പാനുണ്ട?
൬ നൂറ കടം എണ്ണ, എന്ന അ
വൻ പറഞ്ഞു. അപ്പോൾ അവൻ
അവനോട, നിന്റെ ചീട്ട വാ
ങ്ങി, വെഗത്തിൽ ഇരുന്ന, അമ്പ
ത എന്ന എഴുതുക എന്ന പറഞ്ഞു.
൭ പിന്നെ അവൻ മറ്റൊരു
ത്തനോട നീ യജമാനന എന്ത
കൊടുപ്പാനുണ്ട? എന്ന പറഞ്ഞു.
നൂറ പറ കോതമ്പ, എന്ന അവൻ
പറഞ്ഞു. അപ്പോൾ അവൻ അവ
നോട, നിന്റെ ചീട്ട വാങ്ങി,
എണ്പത എന്ന എഴുതുക, എന്ന
പറഞ്ഞു.
൮ അന്യായമുള്ള കലവറക്കാരൻ
ബുദ്ധിയോടെ ചെയ്തുകൊണ്ട,
യജമാനൻ അവനെ സ്തുതിച്ചു:
അതെന്തുകൊണ്ടെന്നാൽ [1] വെളി
ച്ചത്തിന്റെ മക്കളെക്കാളും ഇഹ
ലോകത്തിന്റെ മക്കൾ തങ്ങളുടെ
ജന്മത്തിൽ അധിക ബുദ്ധിയുള്ള
വരാകുന്നു.
൯ വിശേഷിച്ചും ഞാൻ നിങ്ങ
ളോട പറയുന്നു, നിങ്ങൾ ക്ഷയി
ക്കുമ്പോൾ, നിങ്ങളെ നിത്യമായു
ള്ള വാസസ്ഥലങ്ങളിലെക്ക കൈ
ക്കൊള്ളേണ്ടുന്നതിന, [2] അന്യായ
ധനംകൊണ്ട നിങ്ങൾക്ക സ്നേഹി
തന്മാരെ ഉണ്ടാക്കികൊൾവിൻ.
൧൦ [3] അല്പമായുള്ളതിൽ വിശ്വാ
സമുള്ളവൻ അധികമായുള്ളതിലും
വിശ്വാസമുള്ളവനാകുന്നു: അല്പ
മായുള്ളതിൽ അന്യായമുള്ളവൻ
അധികമായുള്ളതിലും അന്യായമു
ള്ളവനാകുന്നു.
൧൧ അതുകൊണ്ട നിങ്ങൾ അ
ന്യായധനത്തിൽ വിശ്വാസമുള്ള
വരായിരുന്നില്ല എങ്കിൽ സത്യധ
നം നിങ്ങളെ ആര വിശ്വാസമാ
യിട്ട ഏല്പിക്കും?
൧൨ അത്രയുമല്ല നിങ്ങൾ മ
റ്റൊരുത്തന്റെതിൽ വിശ്വാസമു
ള്ളവരായിരുന്നില്ല എങ്കിൽ സ്വ
ന്തമുള്ളതിനെ നിങ്ങൾക്ക ആര
തരും?
൧൩ [4] യാതൊരു വെലക്കാരനും
രണ്ടു യജമാനന്മാരെ സെവി
പ്പാൻ കഴികയില്ല: എന്തുകൊണ്ടെ
ന്നാൽ അവൻ ഒരുത്തനെ പക
ച്ച, മറ്റവനെ സ്നെഹിക്കും: അ
ല്ലെങ്കിൽ അവൻ ഒരുത്തനോട
ചെൎന്ന, മറ്റവനെ നിന്ദിക്കും.
നിങ്ങൾക്ക ദൈവത്തെയും ധന
ത്തെയും സെവിപ്പാൻ കഴിക
യില്ല.
൧൪ [5] ദ്രവ്യാഗ്രഹമുള്ള പറിശെ
ന്മാരും ഇക്കാൎയ്യങ്ങൾ ഒക്കെയും
കെട്ടു: അവർ അവനെ പരിഹ
സിച്ചു.
൧൫ അപ്പോൾ അവൻ അവ
രോട പറഞ്ഞു, നിങ്ങൾ [6] മനുഷ്യ
രുടെ മുമ്പാകെ നിങ്ങളെ തന്നെ
നീതിമാന്മാരാക്കുന്നവർ ആകു
ന്നു: [7] എന്നാലും ദൈവം നിങ്ങ

1. യോഹ. ൧൨: ൩൬. എഫെ. ൫: ൮. ൧ തെസ്സ. ൫: ൫. 2. ദാനി. ൪: ൨൭. മത്താ. ൬: ൧൯. ൧൯: ൨൧. ലൂ. ൧൧: ൪൧. ൧ തിമൊ. ൬: ൧൭, ൧൮, ൧൯. 3. മത്താ. ൨൫: ൨൧. ലൂ. ൧൯: ൧൭. 4. മത്താ. ൬: ൨൪. 5. മത്താ. ൨൩: ൧൪. 6. ലൂ. ൧൦: ൨൯. 7 സങ്കീ. ൭: ൯.

ളുടെ ഹൃദയങ്ങളെ അറിയുന്നു: അതെന്തുകൊണ്ടെന്നാൽ [8]മനുഷ്യരുടെ ഇടയിൽ മഹാ ശ്രേഷ്ഠമായി വിചാരിക്കപ്പെട്ടിരിക്കുന്നത ദൈവത്തിന്റെ മുമ്പാകെ മ്ലേച്ഛതയാകുന്നു.

൧൬ [9] വേദപ്രമാണവും ദീൎഘദൎശികളും യോഹന്നാൻവരെക്കും ആയിരുന്നു. അന്നുമുതൽ ദൈവത്തിന്റെ രാജ്യം പ്രസംഗിക്കപ്പെടുന്നു, എല്ലാവരും അതിലേക്ക ബലത്തോടെ ഉൾപ്പെടുന്നു.

൧൭ [10] വിശേഷിച്ച വേദപ്രമാണത്തിൽ ഒരു വിസൎഗ്ഗം വീണുപോകുന്നതിനെക്കാൾ, ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുന്നത എളുപ്പമാകുന്നു.

൧൮ [11] തന്റെ ഭാൎയ്യയെ ഉപേക്ഷിച്ച, മറ്റൊരുത്തിയെ വിവാഹം ചെയ്യുന്നവനെല്ലാം വ്യഭിചാരം ചെയ്യുന്നു: പിന്നെ ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവനെല്ലാം വ്യഭിചാരം ചെയ്യുന്നു.

൧൯ ¶ ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു, അവൻ ധൂമ്രവസ്ത്രവും നേരിയ വസ്ത്രവും ധരിച്ച, ദിവസം പ്രതി കോലാഹലത്തോടെ വാണുകൊണ്ടിരുന്നു.

൨൦ ലാസർ എന്ന പേരുള്ള ഒരു ദരിദ്രനും ഉണ്ടായിരുന്നു, അവൻ വ്രണങ്ങൾകൊണ്ട നിറഞ്ഞവനായി ആ ധനവാന്റെ പടിവാതിലുക്കൽ കിടന്നിരുന്നു.

൨൧ അവന്റെ മേശയിൽ നിന്ന വീണ കഷണങ്ങൾകൊണ്ട തൃപ്തനാകുവാൻ അവൻ ആഗ്രഹിച്ചിരുന്നു, അത്രയുമല്ല നായ്ക്കൾ വന്ന, അവന്റെ വ്രണങ്ങളെ നക്കി.

൨൨ പിന്നെ ഉണ്ടായതു എന്തെന്നാൽ, ആ ദരിദ്രൻ മരിച്ചു, ദൈവദൂതന്മാരാൽ അബ്രഹാമിന്റെ മാൎവ്വിടത്തിലേക്ക കൊണ്ടുപോകപ്പെട്ടു: ധനവാനും മരിച്ചു, അടക്കപ്പെട്ടു;

൨൩ പിന്നെ അവൻ നരകത്തിൽ അതിവേദനകളോട കൂടിയവനായി, തന്റെ കണ്ണുകളെ ഉയൎത്തി, ദൂരത്തുനിന്ന അബ്രഹാമിനെയും, അവന്റെ മാൎവ്വിടത്തിൽ ലാസറിനെയും കാണുന്നു.

൨൪ അപ്പോൾ അവൻ പിതാവായ അബ്രഹാമെ, ഞാൻ [12]ഈ ജ്വാലയിൽ അതിവേദനപ്പെടുന്നതുകൊണ്ട, എന്നോട കരുണ ഉണ്ടായി, ലാസർ തന്റെ വിരലിന്റെ അറ്റം വെള്ളത്തിൽ മുക്കി, [13] എന്റെ നാവിനെ തണുപ്പിപ്പാനായിട്ട, അവനെ അയക്കേണമെന്ന നിലവിളിച്ച പറഞ്ഞു.

൨൫ എന്നാറെ അബ്രഹാം പറഞ്ഞു, മകനേ, [14] നീ നിന്റെ ആയുസ്സകാലത്തിൽ നിന്റെ ഗുണങ്ങളെയും, ലാസർ അപ്രകാരം തന്നെ ദോഷങ്ങളെയും അനുഭവിച്ചു എന്ന ഓൎത്തുകൊൾക;

8. ൧ ശമു. ൧൬: ൭. 9. മത്താ. ൧൧: ൧൩. ൧൨: ൧൨, ൧൫ ലൂ. ൭: ൨൯. 10. സങ്കീ. ൧൦൨: ൨൬, ൨൭. യെശ. ൫൧: ൬. ൪൦: ൮ മത്താ. ൫: ൧൮. ൧ പത്രൊ. ൧: ൨൫. 11. മത്താ. ൫: ൩൨ ൧൯: ൯ മൎക്കൊ. ൧൦: ൧൧. ൧ കൊറി. ൭: ൧൦, ൧൧. 12. യെശ. ൬൬: ൨൪. മൎക്കൊ. ൯: ൪൪. 13. സങ്കീ. ൧൭: ൧൪. 14. യോബ. ൨൧: ൧൩. ലൂ: ൬: ൨൪.

ഇപ്പോൾ ഇവൻ ആശ്വാസ
പ്പെടുന്നു, നീയൊ അതിവെദന
പ്പെടുന്നു.
൨൬ ഇതെല്ലാം കൂടാതെയും, ഇ
വിടെനിന്ന നിങ്ങളുടെ അടുക്ക
ലെക്ക കടന്നുവരുവാൻ എങ്കിലും,
അവിടെനിന്ന ഞങ്ങളുടെ അടു
ക്കലെക്ക കടന്നുവരുവാൻ എങ്കി
ലും മനസ്സുള്ളവൎക്ക കഴിയാത്ത പ്ര
കാരം, ഞങ്ങൾക്കും നിങ്ങൾക്കും
നടുവെ വലുതായൊരു പിളൎപ്പ ഉ
ണ്ടാക്കപ്പെട്ടിരിക്കുന്നു.
൨൭ അപ്പോൾ അവൻ പറഞ്ഞ
തു, പിതാവെ, അപ്രകാരമായാൽ
എനിക്ക അഞ്ച സഹോദരന്മാർ
ഉണ്ട, അവരും ഈ അതിവെദന
യുള്ള സ്ഥലത്തിലെക്ക വരാതെ ഇ
രിപ്പാനായിട്ട അവൎക്ക സാക്ഷി
പ്പെടുത്തെണ്ടുന്നതിന,
൨൮ അവനെ എന്റെ അപ്പ
ന്റെ വീട്ടിലെക്ക അയക്കേണ
മെന്ന ഞാൻ നിന്നോട അപെ
ക്ഷിക്കുന്നു.
൨൯ അബ്രഹാം അവനോട
പറഞ്ഞു, [15] അവൎക്ക മോശയും ദീ
ൎഘദൎശിമാരും ഉണ്ട: അവരെ അ
വർ ചെവിക്കൊള്ളട്ടെ.
൩൦ എന്നാറെ അവൻ പറഞ്ഞു,
അപ്രകാരമല്ല, പിതാവായ അ
ബ്രഹാമെ, മരിച്ചവരിൽനിന്ന
ഒരുത്തൻ അവരുടെ അടുക്കൽ
പോയാൽ, അവർ അനുതാപ
പ്പെടും.
൩൧ അപ്പോൾ അവൻ അവ
നോട പറഞ്ഞു, അവർ മോശ
യെയും ദീൎഘദൎശിമാരെയും ചെ
വിക്കൊള്ളുകയില്ലെങ്കിൽ [16] മരിച്ച
വരിൽനിന്ന ഒരുത്തൻ ഉയിൎത്തെ
ഴുനീറ്റാലും അവർ അനുസരിപ്പെ
ടുകയില്ല.

## ൧൭ അദ്ധ്യായം.

൧ വിരുദ്ധം ഉണ്ടാകരുത എന്നുള്ളത. ൩ തമ്മിൽ തമ്മിൽ ക്ഷമിക്കുന്നത. ൧൧ പത്ത കുഷ്ഠരോഗികളുടെ സംഗതി. ൨൦ ദൈവത്തിന്റെ രാജ്യത്തെയും മനുഷ്യന്റെ പുത്രന്റെ വരവിനെയും സംബന്ധിച്ചത.

പിന്നെ അവൻ ശിഷ്യന്മാരൊ
ട പറഞ്ഞു, [1] വിരുദ്ധങ്ങൾ വ
രാതെ ഇരിപ്പാൻ കഴിയാത്തതാ
കുന്നു: എന്നാലും അവ ആരൊ
രുത്തനാൽ വരുന്നുവൊ [അവ
ന] ഹാ കഷ്ടം!
൨ അവൻ ഈ ചെറിയവരിൽ
ഒരുത്തനെ വിരുദ്ധപ്പെടുത്തുന്ന
തിനെക്കാൾ, ഒരു തിരികല്ല അ
വന്റെ കഴുത്തിൽ തൂക്കപ്പെട്ട,
അവൻ സമുദ്രത്തിലെക്ക തള്ള
പ്പെടുന്നതാകുന്നു അവന്നു നല്ലത.
൩ നിങ്ങൾ സൂക്ഷിച്ചുകൊൾ
വിൻ, [2] നിന്റെ സഹോദരൻ
നിന്റെ നേരെ ദോഷം ചെ
യ്താൽ, [3] അവനെ ശാസിക്ക:
അവൻ അനുതാപപ്പെട്ടാൽ, അ
വനോട ക്ഷമിക്ക.
൪ അവൻ ഒരു ദിവസത്തിൽ
ഏഴ പ്രാവശ്യം നിന്റെ നേരെ
ദോഷം ചെയ്കയും, ഒരു ദിവസ

15. യെശാ. ൮: ൨൦. ൩൪: ൧൬. യോഹ. ൫: ൩൯, ൪൫. നടപ്പ. ൧൫: ൨൧. ൧൭: ൧൧.
16. യോഹ. ൧൨: ൧൦, ൧൧.
1. മത്താ. ൧൮. ൬, ൭. മൎക്കൊ. ൯: ൪൨. ൧ കോറി. ൧൧: ൧൯. 2. മത്താ. ൧൮: ൧൫, ൨൧. 3. ലെവി. ൧൯: ൧൭. സുഭ. ൧൭: ൧൦. യാക്കോ. ൫: ൧൯.

ത്തിൽ ഏഴ പ്രാവശ്യം നിന്റെ
അടുക്കൽ തിരിച്ചുവന്ന, ഞാൻ
അനുതാപപ്പെടുന്നു എന്ന പറ
കയും ചെയ്താൽ, അവനോട ക്ഷ
മിക്ക.
൫ പിന്നെ അപ്പോസ്തൊലന്മാർ
കർത്താവിനോട, ഞങ്ങൾക്ക വി
ശ്വാസം വർദ്ധിപ്പിച്ചു തരെണം
എന്ന പറഞ്ഞു.
൬ [4] എന്നാറെ കർത്താവ പറ
ഞ്ഞു, നിങ്ങൾക്ക ഒരു കടുക മണി
യോളം വിശ്വാസം ഉണ്ടായിരു
ന്നാൽ, ഈ കാട്ടത്തിവൃക്ഷത്തോ
ട, നി വെരോടുകൂടെ പറിഞ്ഞ, സ
മുദ്രത്തിൽ നടപ്പെടുക എന്ന നി
ങ്ങൾക്ക പറയാം: അതും നിങ്ങ
ളെ അനുസരിക്കും.
൭ പിന്നെ നിങ്ങളിൽ ആരുക്കെ
ങ്കിലും ഉഴുകയൊ മേയിക്കയൊ
ചെയ്യുന്ന ഒരു ഭൃത്യൻ ഉണ്ടായിട്ട,
അവൻ വയലിൽനിന്ന വരു
മ്പോൾ, നീ പോയി ഭക്ഷണത്തി
ന്നിരിക്ക എന്ന അവൻ ഉടനെ
അവനോട പറയുമൊ?
൮ നീ ഇനിക്ക അത്താഴത്തിനു
ള്ളത ഒരുക്കി, അരകെട്ടിക്കൊണ്ട
ഞാൻ ഭക്ഷിക്കയും കുടിക്കയും
ചെയ്യോളം [5] ഇനിക്ക ശുശ്രൂഷി
ക്ക, അതിന്റെ ശേഷം നീ ഭക്ഷി
ച്ച കുടിച്ചുകൊള്ളാമെന്ന അവ
നോട പറകയില്ലയൊ?
൯ തന്നോട കല്പിക്കപ്പെട്ട കാ
ര്യങ്ങളെ ആ വേലക്കാരൻ ചെ
യ്തുകൊണ്ട, യജമാനൻ അവ
നെ സ്തുതിക്കുന്നുണ്ടൊ? ഇനിക്ക
തോന്നുന്നില്ല.
൧൦ അപ്രകാരം നിങ്ങളും നി
ങ്ങളോട കല്പിക്കപ്പെട്ട കാര്യങ്ങ
ളെ ഒക്കെയും ചെയ്തതിന്റെ ശേ
ഷം, [6] ഞങ്ങൾ അപ്രയോജന
ഭൃത്യന്മാർ ആകുന്നു: ഞങ്ങൾ ചെ
യ്യുവാൻ ചെയ്യേണ്ടിയിരുന്നത ത
ന്നെ എന്ന പറവിൻ.
൧൧ [7] പിന്നെ ഉണ്ടായത എ
ന്തെന്നാൽ, അവൻ [7]യെറുശലെ
മിലെക്ക പോകുമ്പോൾ അവൻ
ശമറിയായുടെയും ഗലിലെയാ
യുടെയും നടുവിൽ കൂടി പോയി.
൧൨ ഒരു ഗ്രാമത്തിലെക്ക പ്ര
വെശിക്കുമ്പോൾ കുഷ്ഠരോഗിക
ളായ പത്ത മനുഷ്യർ അവന്റെ
നേരെ വന്ന [8] ദൂരത്തുനിന്നു.
൧൩ യേശു, ഗുരോ, ഞങ്ങളോ
ട കരുണയുണ്ടാകണമെന്ന ശ
ബ്ദം ഉയർത്തി പറഞ്ഞു.
൧൪ അവൻ അവരെ കണ്ടാ
റെ അവരോട, നിങ്ങൾ പോ
യി [9] നിങ്ങളെ തന്നെ ആചാര്യ
ന്മാൎക്ക കാണിപ്പിനെന്ന പറഞ്ഞു.
പിന്നെ ഉണ്ടായത എന്തെന്നാൽ,
അവർ പോകുമ്പോൾ, ശുദ്ധരാ
ക്കപ്പെട്ടു.
൧൫ അപ്പോൾ അവരിൽ ഒരു
ത്തൻ താൻ സൌഖ്യപ്പെട്ടു എ
ന്ന കണ്ടിട്ട, മഹാ ശബ്ദത്തോ
ടെ ദൈവത്തെ സ്തുതിച്ചുകൊണ്ട
തിരിച്ചുവന്നു,
൧൬ അവന്റെ പാദങ്ങളിൽ

4. മത്താ. ൧൭: ൨൦. ൨൧: ൨൨. മൎക്കൊ. ൯: ൨൩. ൧൧: ൨൩. 5. ലൂ. ൧൨: ൩൭. 6. യോബ. ൨൨: ൩: ൩൫: ൭. സങ്കി. ൧൬: ൨. മത്താ. ൨൫: ൩൦. റോമാ. ൩: ൧൨. ൧൧: ൩൫. ൧കോറി. ൯: ൧൬, ൧൭. ഫിലെ. ൧൧. 7. ലൂ. ൯: ൫൧, ൫൨. യോഹ. ൪: ൪. 8. ലേവി. ൧൩: ൪൬. 9. ലേവി. ൧൪: ൨. ൧൪; മത്താ. ൮: ൪. ലൂ. ൫: ൧൪.

കവിണ് വീണ, അവന സ്തോത്രം ചെയ്തു: ആയവൻ ശമറിയക്കാരൻ ആയിരുന്നു.

൧൭ അപ്പോൾ യേശു ഉത്തരമായിട്ട, പത്തപേർ ശുദ്ധരാക്കപ്പെട്ടില്ലയൊ? ഒമ്പത പേർ എവിടെ?

൧൮ ദൈവത്തിന്ന സ്തുതി ചെയ്യാനായിട്ട ഈ അന്യ ജാതിക്കാരൻ അല്ലാതെ തിരിച്ചു വന്നവർ കാണപ്പെടുന്നില്ലല്ലൊ എന്ന പറഞ്ഞു.

൧൯ [10] പിന്നെ അവൻ അവനോട നീ എഴുനീറ്റ, പൊയ്ക്കൊൾക; നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു എന്ന പറഞ്ഞു.

൨൦ ¶ പിന്നെ ദൈവത്തിന്റെ രാജ്യം എപ്പോൾ വരുമെന്ന പറിശന്മാർ അവനോട ചോദിച്ചപ്പോൾ, അവൻ അവരോട ഉത്തരമായിട്ട, ദൈവത്തിന്റെ രാജ്യം കാഴ്ചപ്രകാരമായി വരുന്നില്ല.

൨൧ [11] കണ്ടാലും ഇവിടെ എന്നും, കണ്ടാലും, അവിടെ എന്നും, അവർ പറകയുമില്ല: കണ്ടാലും [12] ദൈവത്തിന്റെ രാജ്യം നിങ്ങളിൽ തന്നെ ആകുന്നുവല്ലൊ എന്ന പറഞ്ഞു.

൨൨ പിന്നെ അവൻ ശിഷ്യന്മാരോട പറഞ്ഞു, [13] നിങ്ങൾ മനുഷ്യന്റെ പുത്രന്റെ നാളുകളിൽ ഒന്ന കാണ്മാൻ ആഗ്രഹിക്കുന്ന നാളുകൾ വരും, നിങ്ങൾ അത കാണുകയുമില്ല.

൨൩ [14] വിശേഷിച്ചും അവർ നിങ്ങളോട, കണ്ടാലും, ഇവിടെ; അല്ലെങ്കിൽ കണ്ടാലും, അവിടെ എന്ന പറയും: എങ്കിലും നിങ്ങൾ പുറപ്പെടരുത, പിന്നാലെ ചെല്ലുകയും അരുത.

൨൪ [15] എന്തുകൊണ്ടെന്നാൽ ആകാശത്തിന്റെ കീഴിൽ ഒരു ഭാഗത്തനിന്ന മിന്നുന്ന മിന്നൽ ആകാശത്തിന്റെ കീഴിൽ മറ്റൊരു ഭാഗത്തിലേക്ക ഏതുപ്രകാരം പ്രകാശിക്കുന്നുവൊ, അപ്രകാരം മനുഷ്യന്റെ പുത്രനും തന്റെ നാളിൽ ഇരിക്കും.

൨൫ [16] എന്നാൽ അവൻ മുമ്പെ വളരെ കഷ്ടപ്പെടുകയും, ഈ സന്തതിയാൽ തള്ളിക്കളയപ്പെടുകയും ചെയ്യേണ്ടുന്നതാകുന്നു.

൨൬ [17] നോഹായുടെ നാളുകളിൽ ഉണ്ടായത ഏതുപ്രകാരമൊ അപ്രകാരം തന്നെ മനുഷ്യപുത്രന്റെ നാളുകളിലും ഉണ്ടാകും,

൨൭ നോഹ പെട്ടകത്തിലേക്ക പ്രവേശിച്ച നാൾ വരെയും ജനങ്ങൾ ഭക്ഷിച്ചു, കുടിച്ചു, വിവാഹം ചെയ്തു, വിവാഹം ചെയ്തു കൊടുത്തു അപ്പോൾ ജലപ്രളയം വന്ന അവരെ എല്ലാവരെയും നശിപ്പിക്കയും ചെയ്തു.

൨൮ [18] ലോത്തിന്റെ നാളുകളിൽ ഉണ്ടായതുപോലെയും ജനങ്ങൾ ഭക്ഷിച്ചു, കുടിച്ചു, കൊണ്ടു, വിറ്റു, നട്ടു, പണി ചെയ്തു.

10. മത്താ. ൯: ൨൨. മൎക്കോ ൫: ൩൪. ൧൦: ൫൨. ലൂ. ൭: ൫൦. ൮: ൪൮. ൧൮: ൪൨.
11. ലൂ. ൧൭: ൨൩. 12. റോമാ. ൧൪: ൧൭. 13. മത്താ. ൯: ൧൫. യോഹ. ൧൭: ൧൨.
14. മത്താ. ൨൪: ൨൩. മൎക്കോ. ൧൩: ൨൧. ലൂ. ൨൧: ൮. 15. മത്താ. ൨൪: ൨൭.
16. മൎക്കോ. ൮: ൩൧. ൯: ൩൧. ൧൦: ൩൩. ലൂ. ൯: ൨൨. 17. ആദ്യ. ൭. മത്താ. ൨൪: ൩൭. 18. ആദ്യ. ൧൯.

വൻ എന്നാൽ [19] ലോത്ത സോ
ദൊമിൽനിന്ന പുറപ്പെട്ടുപോയ
നാളിൽ തന്നെ ആകാശത്തിൽ
നിന്ന അഗ്നിയും ഗന്ധകവും
പെയ്തു, എല്ലാവരെയും നശിപ്പി
ച്ചു.
൩൦ [20] മനുഷ്യന്റെ പുത്രൻ
വെളിപ്പെടുന്ന നാളിൽ അപ്ര
കാരം തന്നെ ഉണ്ടാകും.
൩൧ ആ നാളിൽ [21] വീട്ടിന്റെ
മുകളിൽ ഇരിക്കുന്നവൻ തന്റെ
വസ്തുക്കൾ വീട്ടിന്നകത്ത ഇരു
ന്നാൽ, അവയെ എടുത്തുകൊൾ
വാനായിട്ട ഇറങ്ങരുത: വയലിൽ
ഇരിക്കുന്നവനും അപ്രകാരം പി
ന്നൊക്കം തിരികയും അരുത.
൩൨ [22] ലോത്തിന്റെ ഭാൎയ്യയെ
ഓൎത്തുകൊൾവിൻ.
൩൩ [23] ആരെങ്കിലും തന്റെ
ജീവനെ രക്ഷിപ്പാൻ നോക്കി
യാൽ, അതിനെ നശിപ്പിക്കും:
ആരെങ്കിലും തന്റെ ജീവനെ
നശിപ്പിച്ചാൽ, അതിനെ രക്ഷി
ക്കും.
൩൪ ആ [24] രാത്രിയിൽ ഒരു കിട
ക്കയിൽ രണ്ടുപെർ കിടക്കും: ഒരു
ത്തൻ പിടിച്ചുകൊണ്ടുപോകപ്പെ
ടും, മറ്റവൻ വിട്ടുവിക്കപ്പെടും.
൩൫ രണ്ടുപെർ ഒന്നിച്ചു അരെ
ച്ചുകൊണ്ടിരിക്കും; ഒരുത്തി പിടി
ച്ചു കൊണ്ടുപോകപ്പെടും, മറ്റ
വൾ വിട്ടുവിക്കപ്പെടും.
൩൬ രണ്ടുപെർ വയലിൽ ഇരി
ക്കും: ഒരുത്തൻ പിടിച്ചുകൊണ്ടു
പോകപ്പെടും, മറ്റവൻ വിട്ടുവി
ക്കപ്പെടുമെന്ന ഞാൻ നിങ്ങളോട
പറയുന്നു.
൩൭ പിന്നെ അവർ ഉത്തരമാ
യിട്ട അവനോട പറഞ്ഞത, [25]
കൎത്താവെ, എവിടെ? എന്നാറെ
അവൻ അവരോട, ശവം എവി
ടെയൊ അവിടെ കഴുകന്മാർ വ
ന്നുകൂടും എന്ന പറഞ്ഞു.

## ൧൮ അദ്ധ്യായം.

൧ നിരന്തരമായി പ്രാൎത്ഥന ചെയ്യെണമെന്നുള്ളത. ൯ പറിശന്റെയും ചുങ്കക്കാരന്റെയും സംഗതി. ൧൫ ക്രിസ്തുവിന്റെ അരികിലെക്ക പൈതങ്ങളെ കൊണ്ടുവന്നത. ൨൮ ക്രിസ്തുവിന്റെ നിമിത്തം സകലവും ഉപെക്ഷിക്കണമെന്നുള്ളത.

പിന്നെ നിരാശപ്പെട്ടുപോകാ
തെ [1] എല്ലായ്പോഴും പ്രാൎത്ഥിക്കെണ്ടു
ന്നതിനെ കുറിച്ച, അവൻ ഒരു
ഉപമ അവരോട പറഞ്ഞു.
൨ ആയത എന്തെന്നാൽ, ദൈ
വത്തെ ഭയപ്പെടാതെയും, മനു
ഷ്യനെ ശങ്കിക്കാതെയുമുള്ള ഒരു
ന്യായാധിപതി ഒരു പട്ടണത്തിൽ
ഉണ്ടായിരുന്നു.
൩ ആ പട്ടണത്തിൽ ഒരു വി
ധവയും ഉണ്ടായിരുന്നു: അവൾ
അവന്റെ അടുക്കൽ വന്ന, എ
ന്റെ പ്രതിയോഗിയോട എനി
ക്ക പ്രതികാരം ചെയ്തു തരെണ
മെന്ന പറഞ്ഞു.
൪ എന്നാറെ കുറെ കാലത്തേക്ക

19. ആദ്യ. ൧൯: ൧൬: ൨൪. 20. ൨ തെസ്സ. ൧: ൭. 21. മത്താ. ൨൪: ൧൭. മൎക്കൊ. ൧൩: ൧൫. 22. ആദ്യ. ൧൯: ൨൬. 23. മത്താ. ൧൦: ൩൯ ൧൬: ൨൫. മൎക്കൊ. ൮: ൩൫. ലൂ. ൯: ൨൪. യോഹ. ൧൨: ൨൫. 24. മത്താ. ൨൪: ൪൦, ൪൧. ൧ തെസ്സ. ൪: ൧൭. 25. യോബ. ൩൯: ൩൦. മത്താ. ൨൪: ൨൮.

1. ലൂ. ൧൧: ൫. ൨൧: ൩൬ റോമ. ൧൨. ൧൨. എഫെ. ൬: ൧൮. കൊലൊ. ൪: ൨. ൧ തെസ്സ. ൫: ൧൭.

അവന മനസ്സില്ലാതെ ഇരുന്നു പിന്നെ അവൻ തന്റെ ഉള്ളിൽ, ഞാൻ ദൈവത്തെ ഭയപ്പെടാതെയും, മനുഷ്യനെ ശങ്കിക്കാതെയും ഇരിക്കുന്നു.

൫ [2] എങ്കിലും ഈ വിധവ എന്നെ അസഹ്യപ്പെടുത്തുന്നതുകൊണ്ട, അവൾ എല്ലായ്പ്പൊഴും വന്ന, എന്നെ മുഷിപ്പിക്കാതെ ഇരിപ്പാനായിട്ടു, ഞാൻ അവൾക്ക പ്രതിക്രിയ ചെയ്തുകൊടുക്കും എന്ന പറഞ്ഞു.

൬ പിന്നെ കൎത്താവ പറഞ്ഞു, നീതികെട്ട ന്യായാധിപതി പറയുന്നത കേൾപ്പിൻ.

൭ അപ്രകാരം തന്നോട രാവും പകലും നിലവിളിക്കുന്നവരായി, താൻ തെരിഞ്ഞെടുത്തിട്ടുള്ളവരെ കുറിച്ച [3] ദൈവം താമസിക്കുന്നു എങ്കിലും, അവൎക്ക പ്രതിക്രിയ ചെയ്തു കൊടുക്കയില്ലയൊ?

൮ അവൻ [4] വേഗത്തിൽ അവൎക്ക പ്രതിക്രിയ ചെയ്തുകൊടുക്കും എന്ന ഞാൻ നിങ്ങളോട പറയുന്നു, എന്നാലും മനുഷ്യന്റെ പുത്രൻ വരുമ്പോൾ, അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമൊ?

൯ പിന്നെ തങ്ങൾ നീതിമാന്മാരെന്ന [5] തങ്ങളിൽ തന്നെ ഉറെച്ച, ശേഷമുള്ളവരെ നിന്ദിച്ചിരുന്ന ചിലരോട അവൻ ഈ ഉപമ പറഞ്ഞു.

൧൦ രണ്ട മനുഷ്യർ പ്രാൎത്ഥിപ്പാനായിട്ടു ദൈവാലയത്തിലെക്ക പോയി, ഒരുത്തൻ, പറിശൻ, മറ്റവൻ ചുങ്കക്കാരൻ.

൧൧ പറിശൻ [6] നിന്നുകൊണ്ട തങ്കൽ തന്നെ ഇപ്രകാരം പ്രാൎത്ഥിച്ചു, [7] ദൈവമെ, ഞാൻ പിടിച്ചുപറിക്കാരും, അന്യായക്കാരും, വ്യഭിചാരക്കാരുമായി മറ്റുള്ള മനുഷ്യരെ പോലെ എങ്കിലും, ഈ ചുങ്കക്കാരനെ പോലെ എങ്കിലും അല്ലായ്കകൊണ്ട, ഞാൻ നിന്നെ സ്തുതിക്കുന്നു.

൧൨ ഞാൻ ആഴ്ചവട്ടത്തിൽ രണ്ട പ്രാവശ്യം ഉപൊഷിക്കുന്നു, ഞാൻ അനുഭവിക്കുന്ന സകല വസ്തുക്കളിലും പത്തിലൊന്ന കൊടുത്തുവരുന്നു എന്ന പറഞ്ഞു.

൧൩ എന്നാൽ ചുങ്കക്കാരൻ ദൂരത്ത നിന്നുകൊണ്ട, തന്റെ കണ്ണുകളെ പോലും ആകാശത്തിലെക്ക ഉയൎത്തുവാൻ മനസ്സില്ലാതെ, തന്റെ മാറിടത്ത അടിച്ചുകൊണ്ട, ദൈവമെ, പാപിയായിരിക്കുന്ന എന്നോട കരുണ ഉണ്ടാകെണമെ എന്ന പറഞ്ഞു.

൧൪ ഇവൻ മറ്റവനെക്കാളും നീതിമാനാക്കപ്പെട്ടവനായി തന്റെ വീട്ടിലെക്ക പോയി എന്ന ഞാൻ നിങ്ങളോട പറയുന്നു: [8] അതെന്തുകൊണ്ടെന്നാൽ തന്നെ താൻ ഉയൎത്തുന്നവനെല്ലാം താഴ്ത്തപ്പെടും, തന്നെത്താൻ താഴ്ത്തുന്നവനൊ അവൻ ഉയൎത്തപ്പെടും.

2. ലൂ. ൧൧: ൮. 3. അറി. ൬: ൧൦. 4. എബ്രാ. ൧൦: ൩൭. ൨ പെത്രൊ. ൩: ൮, ൯. 5. ലൂ. ൧൦: ൨൯. ൧൬: ൧൫. 6. സങ്കീ. ൧൩൫: ൨. 7. യെശാ. ൧: ൧൫. ൫൮: ൨. അറി. ൩: ൧൭. 8. യോബം ൨൨: ൨൯. മത്താ. ൨൩: ൧൨. ലൂ. ൧൪: ൧൧. യാക്കൊ. ൪: ൬. ൧ പെത്രൊ. ൫: ൫, ൬.

൧൫ ¶ [9] പിന്നെ അവർ, ചെ
റിയ പൈതങ്ങളെ അവൻ തൊ
ടുവാനായിട്ടു, അവന്റെ അടു
ക്കൽ കൊണ്ടുവന്നു: എന്നാൽ ശി
ഷ്യന്മാർ [അത] കണ്ടാറെ അവ
രെ വിലക്കി.
൧൬ അപ്പോൾ യേശു അവ
രെ അടുക്കലേക്ക വിളിച്ചിട്ടു, പൈ
തങ്ങൾ എന്റെ അടുക്കൽ വരു
വാൻ വിടുവിൻ, അവരെ വി
രോധിക്കയുമരുത: [10] എന്തുകൊ
ണ്ടെന്നാൽ ദൈവത്തിന്റെ രാ
ജ്യം ഇപ്രകാരമുള്ളവരുടെ ആകു
ന്നു.
൧൭ [11] ആരെങ്കിലും ഒരു ചെറി
യ പൈതൽ എന്ന പോലെ
ദൈവത്തിന്റെ രാജ്യം കൈക്കൊ
ള്ളുന്നില്ല എങ്കിൽ, അവൻ അതി
ലേക്ക ഒരുപ്രകാരത്തിലും കടക്ക
യില്ല എന്ന ഞാൻ സത്യമായിട്ടു
നിങ്ങളോട പറയുന്നു എന്ന പ
റഞ്ഞു.
൧൮ ¶ [12] പിന്നെ പ്രമാണിയാ
യ ഒരുത്തൻ അവനോട, നല്ല
ഗുരോ, ഞാൻ നിത്യജീവനെ അ
വകാശമായനുഭവിപ്പാനായിട്ടു എ
ന്ത ചെയ്യെണം? എന്ന ചോദി
ച്ചു.
൧൯ എന്നാറെ യേശു അവ
നോട, നീ എന്തുകൊണ്ട എന്നെ
നല്ലവനെന്ന ചൊല്ലുന്നു? ദൈ
വം ഒരുവൻ അല്ലാതെ നല്ലവൻ
ഒരുത്തനും ഇല്ലല്ലൊ.
൨൦ [13] വ്യഭിചാരം ചെയ്യരുത, കു
ല ചെയ്യരുത, മോഷണം ചെ
യ്യരുത, കള്ളസ്സാക്ഷി പറയരുത,
[14] നിന്റെ അപ്പനെയും നിന്റെ
അമ്മയെയും ബഹുമാനിക്ക, എ
ന്നുള്ള കല്പനകളെ നീ അറിയുന്നു
വല്ലൊ, എന്ന പറഞ്ഞു.
൨൧ എന്നാറെ അവൻ, ഇവ
യൊക്കെയും ഞാൻ എന്റെ ബാ
ല്യം മുതൽ പ്രമാണിച്ചിരിക്കുന്നു,
എന്ന പറഞ്ഞു.
൨൨ അപ്പോൾ യേശു ഇം കാ
ൎയ്യങ്ങളെ കേട്ടിട്ടു, അവനോട, ഇ
നി നിനക്ക ഒന്ന കുറവുണ്ടു: [15] നി
നക്കുള്ളതൊക്കെയും വിറ്റ, ദരി
ദ്രൎക്ക പകുത്തു കൊടുക്ക, എന്നാൽ
നിനക്ക സ്വൎഗ്ഗത്തിൽ നിക്ഷേ
പം ഉണ്ടാകും: പിന്നെ വന്ന,
എന്നെ പിന്തുടൎന്നുകൊൾക എ
ന്ന പറഞ്ഞു.
൨൩ അവൻ ഇത കേട്ടാറെ,
മഹാ ദുഃഖിതനായി തീൎന്നു: എ
ന്തെന്നാൽ അവൻ മഹാ ധന
വാനായിരുന്നു.
൨൪ അവൻ മഹാ ദുഃഖിതനാ
യി എന്ന യേശു കണ്ടപ്പോൾ
പറഞ്ഞു, [16] ദ്രവ്യമുള്ളവർ ദൈവ
ത്തിന്റെ രാജ്യത്തിലേക്ക കടക്കു
ന്നത എത്ര പ്രയാസം!
൨൫ ഒരു ധനവാൻ ദൈവ
ത്തിന്റെ രാജ്യത്തിലേക്ക കടക്കു
ന്നതിനെക്കാൾ ഒരു ഒട്ടകം ഒരു
സൂചിയുടെ കുഴയിൽ കൂടി കട

9. മത്താ. ൧൯: ൧൩. മൎക്കൊ. ൧൦: ൧൩: 10. ൧ കോറി. ൧൪: ൨൦. ൧ പത്രൊ. ൨: ൨. 11. മൎക്കൊ. ൧൦: ൧൫. 12. മത്താ. ൧൯: ൧൬. മൎക്കൊ. ൧൦: ൧൭. 13. പുറപ്പാ. ൨൦: ൧൨, ൧൬. ആമൊ. ൫: ൧൬—൨൦. റോമാ. ൧൩: ൯. 14. എഫെ. ൬: ൨. കൊലൊ. ൩: ൨൦. 15. മത്താ. ൬: ൧൯, ൨൦. ൧൯: ൨൧. ൧ തിമൊ. ൬: ൧൯. 16. സുഭാ. ൧൧: ൨൮. മത്താ. ൧൯: ൨൩. മൎക്കൊ. ൧൦: ൨൩.

ന്നപോകുന്നത എളുപ്പമാകുന്നു.

൨൬ ഇത കേട്ടവർ പറഞ്ഞത, അപ്രകാരമായാൽ രക്ഷിക്കപ്പെട്ടുവാൻ ആൎക്ക കഴിയും?

൨൭ എന്നാറെ അവൻ [17] മനുഷ്യരാൽ കഴിയാത്ത കാൎയ്യങ്ങൾ ദൈവത്താൽ കഴിയുന്നവയാകുന്നു എന്ന പറഞ്ഞു.

൨൮ ¶ [18] അപ്പോൾ പത്രോസ, കണ്ടാലും, ഞങ്ങൾ സകലവും ഉപെക്ഷിച്ച, നിന്നെ പിന്തുടൎന്നിരിക്കുന്നു എന്ന പറഞ്ഞു.

൨൯ പിന്നെ അവൻ അവരോട പറഞ്ഞത, [19] ദൈവരാജ്യത്തിന്റെ നിമിത്തമായിട്ട, വീടെങ്കിലും, അമ്മയപ്പന്മാരെ എങ്കിലും, സഹോദരന്മാരെ എങ്കിലും, ഭാൎയ്യയെ എങ്കിലും, മക്കളെ എങ്കിലും, ഉപെക്ഷിച്ചവൻ ഒരുത്തനും,

൩൦ [20] ഈ ലോകത്തിൽ ബഹുമടങ്ങും, വരുവാനുള്ള ലോകത്തിൽ നിത്യജീവനെയും പ്രാപിക്കാതിരിക്കയില്ല എന്ന ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു.

൩൧ ¶ [21] പിന്നെ അവൻ പന്തിരുവരെ കൂട്ടിക്കൊണ്ട അവരോട, കണ്ടാലും, നാം യെറുശലെമിലെക്ക പോകുന്നു, [22] മനുഷ്യന്റെ പുത്രനെ കുറിച്ച ദീൎഘദൎശിമാരാൽ എഴുതപ്പെട്ടിരിക്കുന്ന കാൎയ്യങ്ങൾ ഒക്കെയും നിവൃത്തിയാകും.

൩൨ എന്തുകൊണ്ടെന്നാൽ [23] അവൻ പുറജാതികളുടെ കയ്യിൽ ഏല്പിക്കപ്പെടുകയും, പരിഹസിക്കപ്പെടുകയും, നിന്ദിക്കപ്പെടുകയും, തുപ്പപ്പെടുകയും ചെയ്യും.

൩൩ അത്രയുമല്ല അവർ അവനെ വാറുകൊണ്ട അടിച്ച, കൊല്ലും: പിന്നെ മൂന്നാം ദിവസത്തിൽ അവൻ തിരികെ ഉയിൎത്തെഴുനീല്ക്കും എന്ന പറഞ്ഞു.

൩൪ [24] എന്നാറെ അവർ ഈ കാൎയ്യങ്ങളിൽ ഒന്നും തിരിച്ചറിഞ്ഞില്ല: ഈ വചനവും അവൎക്ക മറപൊരുളായിരുന്നു, ചൊല്ലപ്പെട്ട കാൎയ്യങ്ങളെ അവർ അറിഞ്ഞതുമില്ല.

൩൫ ¶ [25] പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യെറിഹോയിക്ക സമീപിച്ചപ്പോൾ, വഴിയരികെ ഒരു കുരുടൻ ഭിക്ഷ യാചിച്ചുകൊണ്ട ഇരിക്കുന്നുണ്ടായിരുന്നു.

൩൬ അവൻ പുരുഷാരം കടന്നുപോകുന്നത കേട്ടാറെ, ഇത എന്താകുന്നു? എന്ന ചോദിച്ചു.

൩൭ അവർ അവനോട നസറായക്കാരനായ യെശു കടന്നുപോകയാകുന്നു എന്ന അറിയിച്ചു.

൩൮ അപ്പോൾ അവൻ, യെശു, ദാവീദിന്റെ പുത്രാ, എന്നോട കരുണ ഉണ്ടാകേണമെന്ന ഉറക്കെ വിളിച്ച പറഞ്ഞു.

൩൯ അവൻ മിണ്ടാതെ ഇരി

17. യാമി. ൩൨: ൧൭. സെഖ. ൮: ൬. മത്താ. ൧൯: ൨൬. ലൂ. ൧: ൩൭. 18. മത്താ. ൧൯: ൨൭. 19. ദ്വമൊ. ൩൩: ൯. 20. യൊബ ൪൨: ൧൦. 21. മത്താ. ൧൬: ൨൧. ൧൭: ൨൨. ൨൦: ൧൭. മൎക്കൊ. ൧൦: ൩൨. 22. സങ്കി. ൨൨. എശാ. ൫൩. 23. മത്താ. ൨൭: ൨, ലൂ. ൨൩: ൧. യൊഹ. ൧൮: ൨൮. നട. ൩: ൧൩. 24. മൎക്കൊ. ൯: ൩൨. ലൂ. ൨: ൫൦. ൯: ൪൫. യൊഹ. ൧൦: ൬. ൧൨: ൧൬. 25. മത്താ. ൨൦: ൨൯. മൎക്കൊ. ൧൦: ൪൬.

പ്പാനായിട്ട മുമ്പെ പോകുന്നവർ അവനെ വിലക്കി: എന്നാലൊ അവൻ ദാവീദിന്റെ പുത്രാ, എന്നോട കരുണെയുണ്ടാകേണമെന്ന അധികമധികമായി നിലവിളിച്ചു.
൪൦ അപ്പോൾ യെശു നിന്ന, അവനെ തന്റെ അടുക്കൽ കൊണ്ടുവരുവാൻ കല്പിച്ചു; അവൻ അടുത്ത വന്നപ്പോൾ, അവൻ അവനോട,
൪൧ ഞാൻ നിനക്ക എന്ത ചെയ്യേണമെന്ന നീ ആഗ്രഹിക്കുന്നു? എന്ന ചോദിച്ചു. അപ്പോൾ അവൻ കൎത്താവെ, ഞാൻ കാഴ്ച പ്രാപിക്കണമെന്ന ആകുന്നു എന്ന പറഞ്ഞു.
൪൨ അപ്പോൾ യെശു അവനോട, നീ കാഴ്ച പ്രാപിക്ക:[26] നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു എന്ന പറഞ്ഞു.
൪൩ ഉടനെ അവൻ കാഴ്ചപ്രാപിച്ചു,[27] ദൈവത്തെ സ്തുതിച്ചുകൊണ്ട, അവന്റെ പിന്നാലെ പോയി: ജനങ്ങൾ ഒക്കയും കണ്ട ദൈവത്തെ സ്തുതിക്കയും ചെയ്തു.

## ൧൯ അദ്ധ്യായം.

൧ ചുങ്കക്കാരനായ സക്കായി. ൧൧ പത്ത റാത്തൽ ദ്രവ്യം. ൨൮ ക്രിസ്തു യെറുശലേമിലെക്ക വാഹനമേറി പോകുന്നത. ൪൧ യെറുശലേമിനെ കുറിച്ച കരയുന്നത. ദൈവാലയം ശുദ്ധം ചെയ്യുന്നത.

യെശു യെറിഹോയിൽ കേറി കടന്നുപോകയായിരുന്നു.
൨ കണ്ടാലും, സക്കായി എന്ന പെരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു; അവൻ ചുങ്കക്കാരിൽ പ്രമാണിയും ധനവാനും ആയിരുന്നു.
൩ യെശു ഇന്നവനാകുന്നു എന്ന അവനെ കാണ്മാൻ അവൻ ശ്രമിച്ചു; എന്നാറെ ശരീര വളൎച്ചയിൽ ചെറിയവനായിരുന്നതുകൊണ്ട, പുരുഷാരത്തിന്റെ നിമിത്തമായിട്ട അവന കഴിഞ്ഞില്ല.
൪ അപ്പോൾ അവൻ ആ വഴിയെ കടന്ന പോകുവാനിരുന്നതുകൊണ്ട, അവൻ മുമ്പെ ഓടി അവനെ കാണ്മൊനായിട്ട ഒരു കാട്ടത്തി വൃക്ഷത്തേൽ കേറി.
൫ പിന്നെ യെശു ആ സ്ഥലത്ത വന്നപ്പോൾ, മെല്പോട്ട നോക്കി, അവനെ കണ്ട, അവനോട, സക്കായിയെ, ബദ്ധപ്പെട്ട ഇറങ്ങിവരിക: എന്തുകൊണ്ടെന്നാൽ ഇന്ന ഞാൻ നിന്റെ വീട്ടിൽ പാൎക്കേണ്ടുന്നതാകുന്നു എന്ന പറഞ്ഞു.
൬ അപ്പോൾ അവൻ ബദ്ധപ്പെട്ട ഇറങ്ങി, സന്തോഷത്തോടെ അവനെ കൈക്കൊണ്ടു.
൭ എന്നാൽ അവർ അത കണ്ടാറെ അവൻ പാപിയായൊരു മനുഷ്യന്റെ അടുക്കൽ പാൎപ്പാൻ പോയി എന്ന പറഞ്ഞ, എല്ലാവരും പിറുപിറുത്തു.
൮ എന്നാൽ സക്കായി നിന്ന കൎത്താവിനോട, ഇതാ, കൎത്താവെ, ഇനിക്കുള്ളവയിൽ പാതി

26. ൟ. ൧൩: ൧൯. 27. ലൂ. ൭: ൨൨. നടപ്പ. ൪: ൨൧. ൧൧: ൧൮.
1. മത്താ. ൯: ൧൩. ലൂ. ൫: ൩൨.

ഞാൻ ദരിദ്രക്ക കൊടുക്കുന്നു: [2]
അത്രയുമല്ല ഞാൻ യാതൊരുത്ത
നിൽ നിന്നും വല്ലതും അന്യായമാ
യിട്ട എടുത്തിട്ടുണ്ടെങ്കിൽ, [3] നാലി
രട്ടി തിരികെ കൊടുക്കുന്നു എന്ന
പറഞ്ഞു.
൯ അപ്പോൾ യേശു അവനോ
ട, [4] ഇവനും [5] അബ്രഹാമിന്റെ
പുത്രനാകകൊണ്ട, ഇന്ന ഈ വീ
ട്ടിന രക്ഷ ഉണ്ടായി.
൰ [6] എന്തുകൊണ്ടെന്നാൽ കാ
ണാതെ പോയതിനെ അന്വേ
ഷിപ്പാനും, രക്ഷിപ്പാനും മനുഷ്യ
ന്റെ പുത്രൻ വന്നിരിക്കുന്നു എ
ന്ന പറഞ്ഞു.
൰൧ ഈ അവർ ഈ കാൎയ്യങ്ങളെ
കെട്ടുകൊണ്ടിരിക്കുമ്പോൾ, അവ
ൻ യെറുശലേമിന സമീപമാ
യിരുന്നതുകൊണ്ടും, [7] ദൈവത്തി
ന്റെ രാജ്യം ശീഘ്രമായി കാണ
പ്പെടുമെന്ന അവർ നിരൂപിച്ചതു
കൊണ്ടും, ഒരു ഉപമ കൂട്ടിപറഞ്ഞു.
൰൨ [8] എന്നാൽ അവൻ പറ
ഞ്ഞത, കുല ശ്രേഷ്ഠനായ ഒരുത്ത
ൻ ഒരു രാജ്യം തനിക്കായി ഏററു
കൊണ്ട തിരിച്ചുവരുവാനായിട്ട
ഒരു ദൂരദേശത്തിലേക്ക പോയി.
൰൩ എന്നാൽ അവൻ തന്റെ
പത്ത ഭൃത്യന്മാരെ വിളിച്ച അവ
രെ പത്ത റാത്തൽ ദ്രവ്യം ഏല്പിച്ചു,
ഞാൻ വരുവോളത്തിന വ്യാപാ
രം ചെയ്വിൻ എന്ന അവരോട
പറഞ്ഞിരുന്നു.
൰൪ [9] വിശേഷിച്ചും അവന്റെ
നഗരക്കാർ അവനെ പകെച്ചു,
ഇവൻ ഞങ്ങളുടെ മേൽ രാജാവാ
യിരിക്കുന്നതിന ഞങ്ങൾക്ക മന
സ്സില്ലെന്ന പറഞ്ഞു, അവന്റെ
പിന്നാലെ ഒരു സ്ഥാനാപത്യം
അയച്ചു.
൰൫ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, അവൻ രാജ്യം ഏററുകൊ
ണ്ട തിരിച്ചു വന്നപ്പോൾ, താൻ
ദ്രവ്യം കൊടുത്തിരുന്ന ആ ഭൃത്യ
ന്മാർ ഓരോരുത്തൻ വ്യാപാരം
ചെയ്തു എന്ത ലാഭിച്ചു എന്ന അ
റിയേണ്ടുന്നതിനായിട്ട, അവരെ
തന്റെ അടുക്കൽ വിളിപ്പാൻ ക
ല്പിച്ചു.
൰൬ അപ്പോൾ ഒന്നാമത്തവൻ
വന്നു, കൎത്താവേ, നിന്റെ ഒരു
റാത്തൽ ദ്രവ്യം പത്ത റാത്തൽ ലാ
ഭിച്ചു എന്ന പറഞ്ഞു.
൰൭ എന്നാറെ അവൻ അവ
നോട, നന്നായി, ഉത്തമ ഭൃത്യാ,
നീ [10] അല്പമായിട്ടുള്ളതിൽ വിശ്വാ
സമുള്ളവനായിരുന്നതു കൊണ്ട,
നീ പത്ത നഗരങ്ങളുടെ മേൽ
അധികാരിയായിരിക്ക എന്ന പ
റഞ്ഞു.
൰൮ പിന്നെ രണ്ടാമത്തവൻ
വന്നു, കൎത്താവേ, നിന്റെ ഒരു
റാത്തൽ ദ്രവ്യം അഞ്ചു റാത്തൽ ലാ
ഭിച്ചു എന്ന പറഞ്ഞു.
൰൯ അവൻ അവനോടും, നീ
യും അഞ്ചു നഗരങ്ങൾക്ക അധി
കാരിയായിരിക്ക എന്ന പറഞ്ഞു.
൨൰ പിന്നെ മറെറാരുത്തൻ

---

2. ലൂ. ൩: ൰൪. 3. പുറപ്പാ. ൨൨: ൧. ൰൨. ൰൨: ൩. ൨ശമു. ൰൨: ൬. 4. രോമാ. ൪: ൰൧, ൰൨, ൰൬. ഗലാ. ൩: ൭. 5. ലൂ: ൰൩: ൰൬. 6. മത്താ. ൰൮: ൰൰. മത്താ. ൰൦: ൬. ൰൫: ൨൪. 7. നടപ്പ. ൧: ൬. 8. മത്താ. ൨൫: ൰൪. മൎക്കൊ. ൰൩: ൩൪. 9. യോഹ ൧: ൰൰. 10. മത്താ. ൨൫: ൨൧. ലൂ. ൰൬: ൰൦

വന്ന, കൎത്താവെ, ഇതാ, നി
ന്റെ റാത്തൽ ദ്രവ്യം: അത
ഞാൻ ഒരു ശീലയിൽ വെച്ചു
കൊണ്ടിരുന്നു.

൨൧ [11] എന്തെന്നാൽ നീ വെക്കാ
ത്തത എടുക്കയും, വിതെക്കാത്തത
കൊയ്യുകയും ചെയ്യുന്ന ഒരു കഠിന
മനുഷ്യനാകകൊണ്ട, ഞാൻ നി
ന്നെ ഭയപ്പെട്ടു എന്ന പറഞ്ഞു.

൨൨ എന്നാറെ അവൻ അവ
നോട, ദുഷ്ട ഭൃത്യാ, [12] ഞാൻ നി
ന്റെ വായിൽനിന്ന തന്നെ നി
ന്നെ ന്യായം വിധിക്കും. ഞാൻ
വെക്കാത്തത എടുക്കുന്നവനായും,
[13] വിതെക്കാത്തത കൊയ്യുന്നവ
നായുമുള്ള കഠിന മനുഷ്യനാകുന്നു
എന്ന നീ അറിഞ്ഞിരുന്നുവല്ലൊ

൨൩ അപ്രകാരമായാൽ നീ എ
ന്റെ ദ്രവ്യം പൊൻവാണിഭസ്ഥ
ലത്ത ഏല്പിക്കാഞ്ഞത എന്തുകൊ
ണ്ട? എന്നാൽ ഞാൻ തിരിച്ചുവ
രുമ്പോൾ, അതിനെ പലിശയോ
ടും കൂടെ വാങ്ങികൊള്ളുമായിരു
ന്നുവല്ലൊ എന്ന പറഞ്ഞു.

൨൪ പിന്നെ അവൻ അരികെ
നിന്നവരോട, ആ റാത്തൽ ദ്രവ്യം
അവനിൽ നിന്ന എടുത്ത, പത്ത
റാത്തൽ ഉള്ളവന കൊടുപ്പിൻ
എന്ന പറഞ്ഞു.

൨൫ (എന്നാറെ അവർ അവ
നോട, കൎത്താവെ, അവന പത്ത
റാത്തലുണ്ടല്ലൊ എന്ന പറഞ്ഞു.)

൨൬ എന്തുകൊണ്ടെന്നാൽ [14]
ഉള്ളവന എല്ലാവനും കൊടുക്ക
പ്പെടും, എന്നാൽ ഇല്ലാത്തവനി
ൽനിന്ന അവനുള്ളതും അവ
നിൽ നിന്ന എടുക്കപ്പെടും എന്ന,
ഞാൻ നിങ്ങളോട പറയുന്നു.

൨൭ വിശേഷിച്ചും ഞാൻ തങ്ങ
ളുടെ മേൽ രാജാവായിരിപ്പാൻ
മനസ്സില്ലാത്ത എന്റെ ശത്രുക്ക
ളായവരെ ഇവിടെ കൊണ്ടുവ
ന്ന, എന്റെ മുമ്പാകെ വെച്ച
കൊന്നുകളുവിൻ എന്ന പറഞ്ഞു.

൨൮ ¶ അവൻ ഇപ്രകാരം
പറഞ്ഞതിന്റെ ശേഷം [15] യെ
റുശലെമിലെക്ക കരേറികൊണ്ട
മുമ്പോട്ട നടന്നു.

൨൯ [16] പിന്നെ ഉണ്ടായത
എന്തെന്നാൽ, അവൻ ഒലിവു
മല എന്ന പേരുള്ള മലയുടെ
അരികെയുള്ള ബെത്ഫാഗെക്കും
ബെതാനിയായിക്കും സമീപിച്ച
പ്പോൾ, തന്റെ ശിഷ്യന്മാരിൽ
രണ്ടാളുകളെ അയച്ച പറഞ്ഞത,

൩൦ നിങ്ങളുടെ നേരെ ഇരി
ക്കുന്ന ഗ്രാമത്തിലെക്ക പോകു
വിൻ; അതിലെക്ക പ്രവേശിക്കു
മ്പോൾ, മനുഷ്യരിൽ ഒരുത്തനും
ഒരു നാളും കേറീട്ടില്ലാത്ത ഒരു
കഴുതക്കുട്ടി കെട്ടപ്പെട്ടിരിക്കുന്നത
നിങ്ങൾ കാണും: അതിനെ അ
ഴിച്ചുകൊണ്ടുവരുവിൻ.

൩൧ നിങ്ങൾ അതിനെ എന്തു
കൊണ്ട അഴിക്കുന്നു? എന്ന യാ
തൊരുത്തനും നിങ്ങളോട ചോദി
ച്ചാൽ, കൎത്താവിന അതിനെ
കൊണ്ട ആവശ്യമുണ്ട എന്നുള്ള
പ്രകാരം അവനോട പറവിനെ
ന്ന പറഞ്ഞു.

---

**11.** മത്താ. ൨൫: ൨൪. **12.** ൨ശമു. ൧: ൧൬. യോബ. ൧൫: ൬. മത്താ. ൧൨: ൩൭. **13.** മത്താ. ൨൫: ൨൭. **14.** മത്താ. ൧൩: ൧൨. ൨൫: ൨൯. മൎക്കോ. ൪: ൨൫. ലൂ. ൮: ൧൮. **15.** മൎക്കോ. ൧൦: ൩൨. **16.** മത്താ. ൨൧: ൧. മൎക്കോ. ൧൧: ൧.

൩൨ അപ്രകാരം അയക്കപ്പെട്ട
വർ പോയി, അവൻ തങ്ങളോട
പറഞ്ഞ പ്രകാരം തന്നെ കണ്ടു.
൩൩ അവർ ആ കഴുതക്കുട്ടിയെ
അഴിക്കുമ്പോൾ, അതിന്റെ ഉടയ
ക്കാർ അവരോട പറഞ്ഞത, നി
ങ്ങൾ കഴുതക്കുട്ടിയെ എന്തുകൊ
ണ്ട അഴിക്കുന്നു?
൩൪ എന്നാറെ അവർ കൎത്താ
വിന അതിനെക്കൊണ്ട ആവ
ശ്യമുണ്ട എന്ന പറഞ്ഞു.
൩൫ പിന്നെ അവർ അതി
നെ യേശുവിന്റെ അടുക്കൽ
കൊണ്ടുവന്നു: [17] തങ്ങളുടെ വ
സ്ത്രങ്ങളെ കഴുതക്കുട്ടിയുടെ മേൽ
ഇട്ടു, യേശുവിനെ അതിന്മേൽ
കരേററി.
൩൬ [18] അവൻ പോകുമ്പോൾ,
അവർ തങ്ങളുടെ വസ്ത്രങ്ങളെ
വഴിയിൽ വിരിച്ചു.
൩൭ അത്രയുമല്ല അവൻ ഒലി
വ മലയുടെ ഇറക്കത്തിന സ
മീപിച്ചപ്പോൾ തന്നെ, ശിഷ്യ
ന്മാരുടെ കൂട്ടം എല്ലാം തങ്ങൾ ക
ണ്ടിട്ടുള്ള സകല അതിശയങ്ങ
ളെയും കുറിച്ച സന്തോഷപ്പെട്ടു,
ദൈവത്തെ ഒരു മഹാ ശബ്ദ
ത്തോട കൂടെ സ്തുതിച്ചു തുടങ്ങി.
൩൮ [19] കൎത്താവിന്റെ നാമ
ത്തിൽ വരുന്ന രാജാവ അനുഗ്ര
ഹിക്കപ്പെട്ടവൻ; [20] സ്വൎഗ്ഗത്തിൽ
സമാധാനവും, അത്യുന്നതങ്ങളി
ൽ മഹത്വവും എന്ന പറഞ്ഞു.

൩൯ അപ്പോൾ പുരുഷാര
ത്തിൽനിന്ന പറിശന്മാരിൽ ചി
ലർ അവനോട, ഗുരോ, നിന്റെ
ശിഷ്യന്മാരെ വിലക്കുക എന്ന
പറഞ്ഞു.
൪൦ അവൻ ഉത്തരമായിട്ട അ
വരോട, ഇവർ മിണ്ടാതെ ഇരു
ന്നാൽ, [21] കല്ലുകൾ ഉടനെ വിളി
ച്ചു പറയും, എന്ന ഞാൻ നി
ങ്ങളോട പറയുന്നു എന്ന പറ
ഞ്ഞു.
൪൧ ¶ പിന്നെ അവൻ സമീ
പിച്ചപ്പോൾ, നഗരത്തെ നോ
ക്കി, [22] അതിനെ കുറിച്ചു കരഞ്ഞ
പറഞ്ഞു.
൪൨ നിന്റെ ഈ നാളിലെങ്കി
ലും നിന്റെ സമാധാനത്തെ
സംബന്ധിച്ച കാൎയ്യങ്ങളെ നീ
താനും അറിഞ്ഞിരുന്നെങ്കിൽ!
എന്നാൽ ഇപ്പോൾ അവ നി
ന്റെ കണ്ണുകൾക്ക മറഞ്ഞിരിക്കു
ന്നു.
൪൩ [23] എന്തുകൊണ്ടെന്നാൽ
നിന്റെ ദൎശന കാലം നീ അ
റിയാതെ ഇരുന്നതുകൊണ്ട, നി
ന്റെ ശത്രുക്കൾ [24] നിനക്ക ചു
റ്റും കിടങ്ങ ഉണ്ടാക്കി, നിന്നെ
വളഞ്ഞുകൊണ്ട എല്ലാടത്തിലും
നിന്നെ അടച്ചു,
൪൪ [25] നിന്നെയും നി
ന്നിലുള്ള നിന്റെ മക്കളെയും
നിലത്തോട സമമാക്കി തീൎത്ത
നിങ്കൽ കല്ലിന്മേൽ കല്ല ശേഷി

17. ൨ രാജാ. ൯: ൧൩. മത്താ. ൨൧: ൭. മൎക്കൊ. ൧൧: ൭. യോഹ. ൧൨: ൧൪. 18. മത്താ. ൨൧: ൮. 19. സങ്കീ. ൧൧൮: ൨൬. ലൂ. ൧൩: ൩൫. 20. ലൂ. ൨: ൧൪. എഫെ. ൨: ൧൪. 21 ഹബ. ൨: ൧൧. 22. യോഹ. ൧൧: ൩൫. 23. ദാനി. ൯: ൨൪. ലൂ. ൧: ൬൮, ൭൮. ൧ പത്രൊ. ൨: ൧൨. 24. യെശാ. ൨൯: ൩, ൪. യറമി. ൬: ൩, ൬. ലൂ. ൨൧: ൨൦. 25. ൧ രാജാ. ൯: ൭, ൮. മീഖാ. ൩: ൧൨.

പ്പിക്കാതെ ഇരിക്കും നാളുകൾ
നിന്റെ മേൽ വരും.
൪൫ ¶ [27]പിന്നെ അവൻ ദൈ
വാലയത്തിലെക്ക ചെന്ന, അ
തിൽ വില്ക്കുന്നവരോടും കൊള്ളു
ന്നവരോടും,
൪൬ [28]എന്റെ ഭവനം പ്രാൎത്ഥ
നാഭവനം ആകുന്നു എന്ന എ
ഴുതിയിരിക്കുന്നു: [29] എന്നാൽ നി
ങ്ങൾ അതിനെ കള്ളന്മാരുടെ ഗു
ഹയാക്കി തീൎത്തു എന്ന പറഞ്ഞ
അവരെ പുറത്താക്കി തുടങ്ങി.
൪൭ ¶ പിന്നെ അവൻ നാൾ
തോറും ദൈവാലയത്തിൽ പഠി
പ്പിച്ചുകൊണ്ടിരുന്നു; [30] എന്നാറെ
പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യാ
യന്മാരും ജനത്തിൽ പ്രമാണി
കളും അവനെ കൊല്ലുവാനായിട്ട
അന്വേഷിച്ചു.
൪൮ എന്നാൽ ജനങ്ങൾ എ
ല്ലാം അവന്റെ വാക്ക കേൾ
പ്പാൻ വളരെ ജാഗ്രതപ്പെട്ടിരു
ന്നതുകൊണ്ട, അവർ എന്ത ചെ
യ്യേണ്ടു എന്ന കണ്ടെത്തുമില്ല.

## ൨൦ അദ്ധ്യായം.

൧ ക്രിസ്തു തന്റെ അധികാരം പ്രകാശിപ്പിക്കുന്നത. ൯ മുന്തിരിങ്ങാത്തോട്ടത്തിന്റെ ഉപമ. ൧൯ കൈസറിന വരിപ്പണം കൊടുക്കുന്ന സംഗതി. ൨൭ ജീവിച്ചെഴുനീല്പിന്റെ സംഗതി.

പിന്നെ [1]ആ ദിവസങ്ങളിൽ
ഒന്നിൽ ഉണ്ടായത എന്തെന്നാൽ,
അവൻ ദൈവാലയത്തിൽ ജന
ങ്ങളെ പഠിപ്പിച്ചു, എവൻഗേലി
യോനെ പ്രസംഗിക്കുമ്പോൾ, പ്ര
ധാനാചാൎയ്യന്മാരും ഉപാദ്ധ്യായ
ന്മാരും മൂപ്പന്മാരോട കൂടെ അ
വന്റെ നേരെ വന്ന,
൨ അവനോട സംസാരിച്ച
പറഞ്ഞത, [2] നീ എന്തൊരു അ
ധികാരംകൊണ്ട ഈ കാൎയ്യങ്ങ
ളെ ചെയ്യുന്നു? അല്ലെങ്കിൽ നിന
ക്ക ഈ അധികാരം തന്നവൻ
ആര? എന്ന ഞങ്ങളോട പ
റക.
൩ എന്നാറെ അവൻ ഉത്തര
മായിട്ട അവരോട, ഞാനും നി
ങ്ങളോട ഒരു വചനം ചോദിക്കു
ന്നു; അത നിങ്ങൾ എന്നോട പ
റവിൻ.
൪ യോഹന്നാന്റെ ജ്ഞാന
സ്നാനം സ്വൎഗ്ഗത്തിൽനിന്ന ഉ
ണ്ടായൊ? മനുഷ്യരിൽനിന്ന ഉ
ണ്ടായൊ? എന്നോട പറവിൻ
എന്ന പറഞ്ഞു.
൫ അപ്പോൾ അവർ തമ്മിൽ ത
മ്മിൽ ആലോചിച്ച പറഞ്ഞത
സ്വൎഗ്ഗത്തിൽനിന്ന ഉണ്ടായി എ
ന്ന നാം പറഞ്ഞാൽ, അവൻ, എ
ന്നാൽ നിങ്ങൾ അവനെ എന്ത
കൊണ്ട വിശ്വസിക്കാഞ്ഞു? എന്ന
പറയും.
൬ മനുഷ്യരിൽനിന്ന ഉണ്ടായി
എന്ന നാം പറഞ്ഞാൽ, ജന
ങ്ങൾഒക്കെയും നമ്മെ കല്ലെറിയും
[3] എന്തുകൊണ്ടെന്നാൽ യോഹ

---

26. മത്താ. ൨൪: ൨. മൎക്കൊ. ൧൩: ൨. ലൂ. ൨൧: ൬. 27. മത്താ. ൨൧: ൧൨. മൎക്കൊ. ൧൧: ൧൧. ൧൫. യോഹ. ൨: ൧൪, ൧൬. 28. ഏശാ. ൫൬: ൭. 29. യറമി. ൭: ൧൧. 30. മൎക്കൊ. ൧൧: ൧൮. യോഹ. ൭: ൧൯. ൮: ൩൭.

1. മത്താ. ൨൧: ൨൩. 2. നടപ്പ. ൪: ൭. ൭: ൨൭. 3. മത്താ. ൧൪: ൫. ൨൧: ൨൬. ലൂ. ൭: ൨൯.

ന്നാൻ ഒരു ദീൎഘദൎശി ആയിരു
ന്നു എന്ന അവർ ബോധിച്ചി
രിക്കുന്നു.
൭ പിന്നെ അതു എവിടെനി
ന്നു എന്ന ഞങ്ങൾ അറിയുന്നി
ല്ല, എന്ന അവർ ഉത്തരമായിട്ടു
പറഞ്ഞു.
൮ എന്നാറെ യേശു അവരോ
ട, ഞാൻ ഏതോരു അധികാരം
കൊണ്ട ഇവ കാൎയ്യങ്ങളെ ചെയ്യു
ന്നു എന്ന ഞാനും നിങ്ങളോട
പറയുന്നില്ല എന്ന പറഞ്ഞു.
൯ അപ്പോൾ അവൻ ഈ ഉ
പമ ജനങ്ങളോട പറഞ്ഞു തുട
ങ്ങി, [4] ഒരു മനുഷ്യൻ ഒരു മുന്തി
രിങ്ങാത്തോട്ടം ഉണ്ടാക്കി, അതു
തോട്ടക്കാരുടെ പക്കൽ ഏല്പിച്ചും
വെച്ചു വളരെ കാലമായി പരദേ
ശത്തിലേക്ക പോയി.
൧൦ പിന്നെ കാലമായപ്പോൾ
ആ തോട്ടക്കാർ മുന്തിരിങ്ങാത്തോ
ട്ടത്തിലെ ഫലങ്ങളിൽനിന്ന തനി
ക്ക കൊടുക്കേണ്ടുന്നതിന, അവ
ൻ ഒരു ഭൃത്യനെ അവരുടെ അ
ടുക്കൽ അയച്ചു: എന്നാറെ തോ
ട്ടക്കാർ അവനെ അടിച്ചു, വെറു
തെ അയച്ചു.
൧൧ പിന്നെ അവൻ മറ്റൊരു
ഭൃത്യനെ അയച്ചു: അവനെയും
അവർ അടിച്ചു, അവമാനപ്പെടു
ത്തി വെറുതെ അയച്ചു.
൧൨ പിന്നെയും അവൻ മൂന്നാ
മതൊരുത്തനെ അയച്ചു; അവ
നെയും അവർ മുറിവ ഏല്പിച്ചു,
പുറത്താക്കിക്കളഞ്ഞു.
൧൩ അപ്പോൾ മുന്തിരിങ്ങാ
ത്തോട്ടത്തിന്റെ ഉടയക്കാരൻ പ
റഞ്ഞു, ഞാൻ എന്ത ചെയ്യേണ്ടു?
ഞാൻ എന്റെ ഇഷ്ട പുത്രനെ
അയക്കും; അവർ അവനെ കാ
ണുമ്പോൾ ശങ്കിക്കുമായിരിക്കും.
൧൪ എന്നാൽ തോട്ടക്കാർ ഇവ
നെ കണ്ടപ്പോൾ, ഇവൻ അവ
കാശിയാകുന്നു: വരുവിൻ, അവ
കാശം നമ്മുടെ ആകേണ്ടുന്നതി
ന, നാം ഇവനെ കൊല്ലേണം,
എന്ന തമ്മിൽ തമ്മിൽ ആലോ
ചിച്ചു പറഞ്ഞു.
൧൫ അവർ അവനെ മുന്തിരി
ങ്ങാത്തോട്ടത്തിൽനിന്ന പുറത്താ
ക്കി, കൊന്നുകളകയും ചെയ്തു,
ആകയാൽ മുന്തിരിങ്ങാത്തോട്ടത്തി
ന്റെ ഉടയക്കാരൻ അവരോട എ
ന്തുചെയ്യും?
൧൬ അവൻ വന്ന, ആ തോട്ട
ക്കാരെ നശിപ്പിച്ചു, മുന്തിരിങ്ങാ
ത്തോട്ടം മറ്റുള്ളവരുടെ കയ്യിൽ
ഏല്പിക്കും. അവർ അതു കേട്ട
പ്പോൾ അതു വരരുതെ എന്ന
പറഞ്ഞു.
൧൭ പിന്നെ അവൻ അവരെ
നോക്കി പറഞ്ഞതു, [5] എന്നാൽ വീ
ട്ടുപണിക്കാർ കൊള്ളരുത എന്ന
വെച്ചു തള്ളിയ കല്ലു കോണിന
തലക്കല്ലായി തീൎന്നിരിക്കുന്നു എ
ന്ന എഴുതിയിരിക്കുന്നതായ ഇതു
എന്ത?
൧൮ ആ കല്ലിന്മേൽ വീഴുന്ന
വൻ എല്ലാം നുറുങ്ങപ്പെടും [6] എ
ന്നാൽ അതു ആരുടെ മേൽ എങ്കി
ലും വീണാൽ, അതു അവനെ
പൊടിയാക്കും.

4 യെശ. ൫: ൧. മൎക്കൊ. ൧൨: ൧. 5. സങ്കീ ൧൧൮: ൨൨. മത്താ. ൨൧: ൪൨.
6. ദാനി. ൨: ൩൪, ൩൫. മത്താ. ൨൧: ൪൪.

൧൯ ¶ അപ്പോൾ അവൻ തങ്ങളെ കുറിച്ച ഈ ഉപമ പറഞ്ഞു എന്ന പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അറികകൊണ്ട, അവർ ആ സമയത്ത തന്നെ അവന്റെ മേൽ കൈകളെ വെപ്പാൻ നോക്കി: എങ്കിലും അവർ ജനങ്ങളെ ഭയപ്പെട്ടു.

൨൦ [7] പിന്നെ അവർ അവനെ കാത്തിരുന്ന, അവനെ നാടുവാഴിയുടെ ആധിപത്യത്തിലും അധികാരത്തിലും ഏല്പിപ്പാൻ തക്കവണ്ണം അവനെ വാക്കിൽ അകപ്പെടുത്തുവാനായിട്ട, തങ്ങൾ നീതിമാന്മാരെന്ന നടിക്കുന്ന ചാരന്മാരെ അയച്ചു.

൨൧ അവർ അവനോട, [8] ഗുരൊ, നീ നേരായി സംസാരിച്ച ഉപദേശിക്കുന്നു എന്നും, മുഖപക്ഷം പ്രമാണിക്കാതെ, സത്യത്തോടെ ദൈവത്തിന്റെ വഴി ഉപദേശിക്കുന്നു എന്നും ഞങ്ങൾ അറിയുന്നു:

൨൨ കൈസറിന വരിപ്പണം കൊടുക്കുന്നത ഞങ്ങൾക്ക ന്യായമാകുന്നുവൊ, അല്ലയൊ? എന്ന ചോദിച്ചു.

൨൩ അവൻ അവരുടെ കൌശലം ഗ്രഹിച്ച, അവരോട പറഞ്ഞത, നിങ്ങൾ എന്നെ എന്തിന പരീക്ഷിക്കുന്നു?

൨൪ ഒരു പണം ഇനിക്ക കാണിപ്പിൻ, അതിനുള്ള സ്വരൂപവും മേലെഴുത്തും ആരുടെ? എന്ന പറഞ്ഞു. കൈസറിന്റെ എന്ന അവർ ഉത്തരമായിട്ട പറഞ്ഞു.

൨൫ അപ്പോൾ അവൻ അവരോട, അതുകൊണ്ട കൈസറിനുള്ളവ കൈസറിനും, ദൈവത്തിനുള്ളവ ദൈവത്തിനും കൊടുത്തുകൊൾവിൻ എന്ന പറഞ്ഞു.

൨൬ ജനങ്ങളുടെ മുമ്പാകെ അവനെ വാക്കിൽ അകപ്പെടുത്തുവാൻ അവൎക്ക കഴിഞ്ഞില്ല; അവർ അവന്റെ ഉത്തരത്തെ കുറിച്ച ആശ്ചൎയ്യപ്പെട്ടു, മിണ്ടാതെ ഇരുന്നു.

൨൭ ¶ പിന്നെ [9] ഉയിൎപ്പില്ലെന്ന തൎക്കിക്കുന്ന [10] സാദൂക്കായക്കാരിൽ ചിലർ അടുക്കൽ വന്ന, അവനോട ചോദിച്ച, പറഞ്ഞത എന്തെന്നാൽ;

൨൮ ഗുരൊ, [11] ഒരുത്തന്റെ സഹോദരൻ ഭാൎയ്യ ഉണ്ടായി മരിച്ച, അവൻ മക്കളില്ലാതെ മരിച്ചുപോയാൽ, അവന്റെ സഹോദരൻ ആ സ്ത്രീയെ പരിഗ്രഹിച്ച, തന്റെ സഹോദരന സന്തതി ഉണ്ടാക്കെണം എന്ന മോശ ഞങ്ങൾക്ക എഴുതിയിരിക്കുന്നുവല്ലൊ.

൨൯ എന്നാൽ ഏഴ സഹോദരന്മാർ ഉണ്ടായിരുന്നു: മൂത്തവൻ ഒരു സ്ത്രീയെ വിവാഹം ചെയ്തു, മക്കളില്ലാതെ മരിച്ചുപോയി.

൩൦ രണ്ടാമത്തവൻ ആ സ്ത്രീയെ വിവാഹം ചെയ്തു, അവനും മക്കളില്ലാതെ മരിച്ചു.

൩൧ മൂന്നാമത്തവനും അവളെ

7. മത്താ. ൨൨: ൧൫. 8. മത്താ. ൨൨: ൧൬. മൎക്കോ. ൧൨: ൧൩. 9. നടപ്പു. ൨൩: ൮. 10. മത്താ. ൨൨: ൨൩. മൎക്കോ. ൧൨: ൧൮. 11. ൫ മോശ. ൨൫: ൫.

വിവാഹം ചെയ്തു, ഏഴ പേർ
വരെയും അപ്രകാരം തന്നെ
[ചെയ്തു:] അവർ മക്കളെ ശേഷി
പ്പിക്കാതെ മരിച്ചുപോയി.
൩൨ എല്ലാവൎക്കും പിമ്പ ആ
സ്ത്രീയും മരിച്ചുപോയി.
൩൩ ആകയാൽ ഉയിൎപ്പിങ്കൽ
അവൾ അവരിൽ എവന്റെ ഭാ
ൎയ്യയാകും? എന്തുകൊണ്ടെന്നാൽ
അവൾ എഴുപേൎക്കും ഭാൎയ്യയായി
തന്നുവല്ലൊ.
൩൪ എന്നാറെ യേശു ഉത്തര
മായിട്ട അവരോട പറഞ്ഞു, ഈ
ലോകത്തിലെ മക്കൾ വിവാഹം
ചെയ്കയും, വിവാഹമായി കൊ
ടുക്കപ്പെടുകയും ചെയ്യുന്നു.
൩൫ എന്നാൽ ആ ലോകവും
മരിച്ചവരിൽ നിന്നുള്ള ഉയിൎപ്പും
ലഭിപ്പാൻ യോഗ്യരായി എണ്ണ
പ്പെടുന്നവർ വിവാഹം ചെയ്യു
മാറില്ല, വിവാഹമായി കൊടുക്ക
പ്പെടുമാറുമില്ല:
൩൬ അവൎക്ക ഇനി മരിപ്പാൻ
കഴികയുമില്ല: [12] എന്തുകൊണ്ടെ
ന്നാൽ അവർ ദൈവദൂതന്മാരെ
പോലെ ആകുന്നു; [13] അവർ
ഉയിൎപ്പിന്റെ മക്കളാകകൊണ്ട
ദൈവത്തിന്റെ മക്കളാകുന്നു.
൩൭ എന്നാൽ മരിച്ചവർ ഉയി
ൎത്തെഴുനീല്പിക്കപ്പെടുന്നുണ്ട എന്ന
[14] മോശയും കൎത്താവിനെ അബ്ര
ഹാമിന്റെ ദൈവവും, ഇസ്സാക്കി
ന്റെ ദൈവവും യാക്കോബിന്റെ
ദൈവവും എന്ന വിളിച്ചപ്പോൾ,
മുൾപ്പടൎപ്പിൽ വെച്ച കാണിച്ചു.
൩൮ എന്നാൽ അവൻ മരിച്ച
വരുടെ ദൈവമല്ല, ജീവനുള്ളവ
രുടെ അത്രെ ആകുന്നു: [15] എന്തെ
ന്നാൽ എല്ലാവരും അവന ജീവി
ച്ചിരിക്കുന്നു.
൩൯ അപ്പോൾ ഉപാദ്ധ്യായന്മാ
രിൽ ചിലർ ഉത്തരമായിട്ട, ഗുരൊ
നീ പറഞ്ഞത നല്ലത തന്നെ.
൪൦ അതിന്റെ ശേഷം അവർ
ഒന്നും അവനോട ചോദിപ്പാൻ
തുനിഞ്ഞില്ല.
൪൧ ¶ അപ്പോൾ അവൻ
അവരോട പറഞ്ഞു, [16] ക്രിസ്തുവി
നെ ദാവീദിന്റെ പുത്രൻ എന്ന
അവർ എങ്ങിനെ പറയുന്നു?
൪൨ എന്നാൽ ഞാൻ നിന്റെ
ശത്രുക്കളെ നിന്റെ പാദപീഠ
മാക്കുവോളത്തിന,
൪൩ നീ [17] എന്റെ വലത്തുഭാ
ഗത്ത ഇരിക്ക എന്ന കൎത്താവ
എന്റെ കൎത്താവിനോട പറ
ഞ്ഞു, എന്ന ദാവീദ തന്നെ സ
ങ്കീൎത്തനപ്പുസ്തകത്തിൽ ചൊല്ലു
ന്നു.
൪൪ ആകയാൽ ദാവീദ അവ
നെ കൎത്താവെന്ന ചൊല്ലിയി
രിക്കുന്നു, പിന്നെ എങ്ങിനെ അ
വന്റെ പുത്രൻ ആകുന്നു.
൪൫ ¶ [18] അപ്പോൾ ജനങ്ങൾ
കേൾക്കെ അവൻ തന്റെ ശി
ഷ്യന്മാരോട,
൪൬ [19] നീളമുള്ള വസ്ത്രങ്ങളെ
ധരിച്ച നടപ്പാൻ ഇച്ശിക്കയും,

12. ൧കൊറി. ൧൫: ൪൨, ൪൯, ൫൨. ൧യോഹ. ൩: ൨. 13. റോമ. ൮: ൨൩. 14. പുറപ്പാ. ൩: ൬. 15. റോമ. ൬: ൧൦, ൧൧. 16. മത്താ. ൨൨: ൪൨. മൎക്കൊ. ൧൨: ൩൫. 17. സങ്കി. ൧൧൦: ൧. നടപ്പ. ൨: ൩൪. 18. മത്താ. ൨൩: ൧. മൎക്കൊ ൧൨: ൩൮. 19. മത്താ. ൨൩: ൫.

[20] ചന്തകളിൽ സല്ക്കാരങ്ങളെയും,
സഭകളിൽ പ്രധാന ആസന
ങ്ങളെയും, വിരുന്നുകളിൽ പ്രധാ
ന സ്ഥലങ്ങളെയും മോഹിക്കയും,
൪൭ [21] വിധവകളുടെ ഭവനങ്ങ
ളെ ഭക്ഷിക്കയും, കാളെക്ക ദീൎഘ
മായി പ്രാൎത്ഥിക്കയും ചെയ്യുന്ന
ഉപാദ്ധ്യായന്മാരിൽനിന്ന സൂ
ക്ഷിച്ചുകൊൾവിൻ: ആയവൎക്ക
അധികം ശിക്ഷ കിട്ടുമെന്ന പ
റഞ്ഞു.

## ൨൧ അദ്ധ്യായം.

൧ ദൈവാലയത്തിന്റെയും നഗരത്തിന്റെ
യും നാശം മുമ്പുകൂട്ടി അറിയിക്കപ്പെട്ടത.
൨൫ അവസാന നാളിന്റെ അടയാള
ങ്ങൾ

൧ പിന്നെ അവൻ മേല്പോട്ട നോ
ക്കി, [1] ധനവാന്മാർ തങ്ങളുടെ വ
ഴിപാടുകളെ ശ്രീഭണ്ഡാരത്തിൽ
ഇടുന്നതിനെ കണ്ടു.
൨ അവൻ അവിടെ രണ്ടു
കാശ ഇടുന്ന ഒരു ദരിദ്രമുള്ള വി
ധവയെയും കണ്ടു.
൩ അപ്പോൾ അവൻ പറ
ഞ്ഞു. [2] ഈ ദരിദ്രമുള്ള വിധവ എ
ല്ലാവരെക്കാളും അധികം ഇട്ടു എ
ന്ന ഞാൻ സത്യമായിട്ട നിങ്ങ
ളോട പറയുന്നു.
൪ എന്തുകൊണ്ടെന്നാൽ ഇവർ
എല്ലാവരും തങ്ങളുടെ പരിപൂൎണ്ണ
തയിൽനിന്ന ദൈവത്തിന്റെ വ
ഴിപാടുകൾക്ക ഇട്ടു; എന്നാൽ ഇ
വൾ തന്റെ ദരിദ്രതയിൽ നിന്ന
തനിക്കുള്ള ഉപജീവനം ഒക്കെ
യും ഇട്ടു.

൫ ൬ [3] പിന്നെ ചിലർ ദൈ
വാലയത്തെ കുറിച്ച, അത വി
ശേഷപ്പെട്ട കല്ലുകൾകൊണ്ടും വ
ഴിപാടുകൾ കൊണ്ടും അലങ്കരി
ക്കപ്പെട്ടു എന്ന പറഞ്ഞപ്പോൾ,
൬ അവൻ പറഞ്ഞു, നിങ്ങൾ
കാണുന്ന ഈ വസ്തുക്കളിൽ [4] ഇടി
ക്കപ്പെടാത്തതായിട്ട കല്ലിന്മേൽ ക
ല്ല ശേഷിക്കാത്ത നാളുകൾ വരും.
൭ അപ്പോൾ അവർ അവ
നോട, ഗുരോ, എന്നാൽ ഈ കാ
ൎയ്യങ്ങൾ എപ്പോൾ ഉണ്ടാകും എ
ന്നും, ഈ കാൎയ്യങ്ങൾ സംഭവിക്കു
മാറാകുമ്പോൾ ഉള്ള അടയാളം
എന്ത? എന്നും ചോദിച്ചു.
൮ എന്നാറെ അവൻ പറഞ്ഞു,
[5] നിങ്ങൾ വഞ്ചിക്കപ്പെടാതെ
ഇരിപ്പാൻ നോക്കികൊൾവിൻ;
എന്തുകൊണ്ടെന്നാൽ പലരും എ
ന്റെ നാമത്തിൽ വന്ന, പറയും,
ഞാൻ ക്രിസ്തുവാകുന്നു, കാലം സ
മീപിച്ചിരിക്കുന്നു: എന്നാൽ നി
ങ്ങൾ അവരുടെ പിന്നാലെ
പോകരുത.
൯ അത്രയുമല്ല നിങ്ങൾ യുദ്ധ
ങ്ങളെയും കലഹങ്ങളെയും കുറി
ച്ച കേൾക്കുമ്പോൾ പരിഭ്രമപ്പെ
ടരുത: എന്തുകൊണ്ടെന്നാൽ ഈ
കാൎയ്യങ്ങൾ മുമ്പെ ഉണ്ടാകേണ്ടു
ന്നതാകുന്നു; എങ്കിലും അവസാ
നം ഉടനെ വരികയില്ല.
൧൦ [6] അപ്പോൾ അവൻ അവ
രോട പറഞ്ഞു, ജാതിക്ക ജാതി
യും രാജ്യത്തിന രാജ്യവും വിരോ
ധമായി എഴുനീല്ക്കും.

20. ലൂ. ൧൧: ൪൩. 21. മത്താ. ൨൩: ൧൪. 1. മൎക്കോ. ൧൨: ൪൧. 2. ൨ കൊരി: ൮: ൧൨. 3. മത്താ. ൨൪: ൧. മൎക്കോ. ൧൩: ൧. 4. ലൂ: ൧൯: ൪൪. 5. മത്താ. ൨൪: ൪. മൎക്കോ. ൧൩: ൫. എഫെ. ൫: ൬ ൨ തെസ്സ. ൨: ൩. 6. മത്താ. ൨൪: ൭.

൰൧ അവിടവിടെ വലിയ ഭൂകമ്പങ്ങളും, ക്ഷാമങ്ങളും, പകരുന്ന വ്യാധികളും ഉണ്ടാകും; ആകാശത്തിൽ നിന്ന ഭയങ്കരമുള്ള ദൎശനങ്ങളും വലുതായിട്ടുള്ള അടയാളങ്ങളും ഉണ്ടാകും.

൰൨ എന്നാൽ [7] ഇവ കാൎയ്യങ്ങൾക്ക ഒക്കയും മുമ്പെ [8] എന്റെ നാമത്തിന്റെ നിമിത്തമായിട്ട അവർ നിങ്ങളുടെ മേൽ തങ്ങളുടെ കൈകളെ വെച്ച, [നിങ്ങളെ] സഭകളിലും [9] കാരാഗ്രഹങ്ങളിലും ഏല്പിച്ച സങ്കടപ്പെടുത്തുകയും, [10] രാജാക്കന്മാരുടെയും നാടുവാഴികളുടെയും മുമ്പാകെ നിങ്ങൾ കൊണ്ടുപോകപ്പെടുകയും ചെയ്യും.

൰൩ എന്നാൽ [11] ഇത ഒരു സാക്ഷിയായിട്ട നിങ്ങൾക്ക ഭവിക്കും.

൰൪ അതുകൊണ്ട നിങ്ങൾ ഏതുപ്രകാരം ഉത്തരം പറയെണമെന്ന മുമ്പുകൂട്ടി വിചാരപ്പെടാതെ ഇരിപ്പാനായിട്ട, [12] നിങ്ങളുടെ ഹൃദയങ്ങളിൽ ഉറെച്ചുകൊൾവിൻ.

൰൫ എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്ക വായും ജ്ഞാനവും തരും, [13] നിങ്ങളുടെ വിരോധികൾ എല്ലാവരും അതിന വിരോധം പറവാനെങ്കിലും നേരിട്ട നില്പാനെങ്കിലും വഹിയാത്തവരാകും.

൰൬ വിശേഷിച്ചും [14] നിങ്ങൾ അമ്മയപ്പന്മാരാലും, സഹോദരന്മാരാലും, ചാൎച്ചക്കാരാലും, സ്നേഹിതന്മാരാലും ഒറ്റികൊടുക്കപ്പെടും: [15] അവർ നിങ്ങളിൽ ചിലരെ കൊല്ലിക്കയും ചെയ്യും.

൰൭ നിങ്ങൾ [16] എന്റെ നാമത്തിൻ നിമിത്തമായിട്ട എല്ലാവരാലും പകെക്കപ്പെട്ടവരാകും.

൰൮ എങ്കിലും [17] നിങ്ങളുടെ തലയിലെ ഒരു രോമവും നശിച്ചുപോകയില്ല.

൰൯ നിങ്ങളുടെ ക്ഷമയിൽ നിങ്ങളുടെ ആത്മാക്കളെ കാത്തുകൊൾവിൻ.

൨൰ ¶ പിന്നെ [18] യെറുശലേം സേനകളാൽ വളയപ്പെട്ടിരിക്കുന്നത നിങ്ങൾ എപ്പോൾ കാണുമോ, അപ്പോൾ അതിന്റെ നാശം സമീപമായി എന്ന അറിഞ്ഞുകൊൾവിൻ.

൨൧ അപ്പോൾ യെഹൂദിയായിലുള്ളവർ മലകളിലേക്ക ഓടിപ്പോകട്ടെ; അതിന്റെ നടുവിലുള്ളവരും പുറപ്പെട്ട പോകട്ടെ; നാട്ടുപുറങ്ങളിലുള്ളവർ അതിലേക്ക പ്രവേശിക്കയുമരുത.

൨൨ എന്തുകൊണ്ടെന്നാൽ [19] എഴുതിയിരിക്കുന്ന കാൎയ്യങ്ങൾ നിവൃത്തിയാകേണ്ടുന്നതിനായിട്ട, ആ നാളുകൾ പ്രതിക്രിയയുടെ നാളുകൾ ആകും.

൨൩ എന്നാൽ [20] ആ നാളുകളിൽ ഗൎഭിണികൾക്കും മുല കുടി

7. മൎക്കോ. ൧൩: ൯. അറി. ൨: ൧൦. 8. ൧ പെത്രൊ. ൪: ൧൩. 9. നടപ്പ. ൪: ൩. ൫: ൧൮. ൧൨: ൪. ൧൬: ൨൪. 10. നടപ്പ. ൨൫: ൨൩. 11. ഫിലി. ൧: ൨൮. ൨ തെസ്സ. ൧: ൫. 12. മത്താ. ൧൦: ൧൯. മൎക്കോ. ൧൩: ൧൧. ലൂ. ൧൨: ൧൧. 13. നടപ്പ. ൬: ൧൦. 14. മിഖാ. ൭: ൬. മൎക്കോ. ൧൩: ൧൨. 15. നടപ്പ. ൭: ൫൯. ൧൨: ൨. 16. മത്താ. ൧൦: ൨൨. 17. മത്താ. ൧൦: ൩൦. 18. മത്താ. ൨൪: ൧൫. മൎക്കോ. ൧൩: ൧൪. 19. ദാനി. ൯: ൨൬, ൨൭. സെഖ. ൧൧: ൧. 20. മത്താ. ൨൪: ൧൯.

പ്പിക്കുന്നവൎക്കും ഹാ കഷ്ടം! അ
തെന്തുകൊണ്ടെന്നാൽ ഈ നാ
ട്ടിൽ മഹാ ഞെരുക്കവും, ഈ ജ
നത്തിന്മേൽ കോപവും ഉണ്ടാ
കും.
൨൪ അവർ വാളിന്റെ വായ്ത്ത
ലയാൽ വീഴും, സകല ദേശങ്ങ
ളിലേക്കും അടിമയായി കൊണ്ടു
പോകപ്പെടുകയും ചെയ്യും: [21] അ
ത്രയുമല്ല പുറജാതികളുടെ കാല
ങ്ങൾ നിവൃത്തിയാകുവോളം യെ
റുശലേം പുറജാതികളാൽ ചവിട്ട
പ്പെട്ടതാകും.
൨൫ [22] അത്രയുമല്ല സൂൎയ്യനിലും,
ചന്ദ്രനിലും, നക്ഷത്രങ്ങളിലും
അടയാളങ്ങളും, ഭൂമിയിലുള്ള ജാ
തികൾക്കു വ്യാകുലത്തോട കൂടെ
ഞെരുക്കവും ഉണ്ടാകും; സമുദ്ര
വും തിരകളും അലറും:
൨൬ ഭയം കൊണ്ടും, ഭൂലോക
ത്തിന്മേൽ വരുന്ന കാൎയ്യങ്ങളെ
കുറിച്ചു നോക്കിപാൎക്കുന്നതുകൊ
ണ്ടും മനുഷ്യർ നിൎജ്ജീവന്മാരാക
യും ഉണ്ടാകും: [23] എന്തുകൊണ്ടെ
ന്നാൽ ആകാശത്തിലെ ശക്തി
കൾ ഇളകപ്പെടും.
൨൭ അപ്പോൾ [24] മനുഷ്യന്റെ
പുത്രൻ ശക്തിയോടും വളരെ
മഹത്വത്തോടും കൂടെ മേഘത്തിൽ
വരുന്നതിനെ അവർ കാണും.
൨൮ എന്നാൽ ഈ കാൎയ്യങ്ങൾ
ഉണ്ടായി തുടങ്ങുമ്പോൾ, [25] നിങ്ങ
ളുടെ ഉദ്ധാരണം സമീപമായി
വരുന്നതുകൊണ്ട, നിങ്ങൾ നി
വിൎന്ന, നിങ്ങളുടെ തലകളെ ഉയ
ൎത്തുവിൻ.
൨൯ [26] പിന്നെ അവൻ
അവരോട ഒരു ഉപമ പറഞ്ഞു,
അത്തിവൃക്ഷത്തെയും സകല
വൃക്ഷങ്ങളെയും നോക്കുവിൻ.
൩൦ അവ തളിൎക്കുമ്പോൾ ത
ന്നെ വസന്തകാലം സമീപിച്ചി
രിക്കുന്നു എന്ന നിങ്ങൾ തന്നെ
കണ്ടു അറിയുന്നു.
൩൧ അപ്രകാരം തന്നെ
നിങ്ങൾ ഈ കാൎയ്യങ്ങൾ ഉണ്ടാ
കുന്നത കാണുമ്പോൾ, ദൈവ
ത്തിന്റെ രാജ്യം സമീപമായി
രിക്കുന്നു എന്ന അറിഞ്ഞുകൊൾ
വിൻ.
൩൨ സകലവും ഉണ്ടാകുവോളു
ത്തിന്ന, ഈ സന്തതി ഒഴിഞ്ഞു
പോകയില്ല എന്ന ഞാൻ സത്യ
മായിട്ടു നിങ്ങളോട പറയുന്നു.
൩൩ [27] ആകാശവും ഭൂമിയും
ഒഴിഞ്ഞുപോകും; എങ്കിലും എ
ന്റെ വചനങ്ങൾ ഒഴിഞ്ഞുപോ
കയില്ല.
൩൪ [28] വിശേഷിച്ചും നിങ്ങ
ളുടെ ഹൃദയങ്ങൾ യാതൊരു സ
മയത്തും അതിഭക്ഷണംകൊ
ണ്ടും, മദ്യപാനംകൊണ്ടും, ഈ
ജന്മത്തെ വിചാരങ്ങൾകൊണ്ടും
ഭാരപ്പെടാതെ ഇരിപ്പാനായിട്ടും,
ആ നാൾ നിങ്ങളുടെ മേൽ പെ
ട്ടന്ന വരാതെ ഇരിപ്പാനായി
ട്ടും നിങ്ങൾ സൂക്ഷിച്ചുകൊൾ
വിൻ.

21. ദാനി. ൯: ൨൭. ൧൨: ൭. റോമ. ൧൧: ൨൫. 22. മത്താ. ൨൪: ൨൯. മൎക്കോ. ൧൩: ൨൪. ൨ പത്രോ. ൩: ൧൦, ൧൨. 23. മത്താ. ൨൪: ൨൯. 24. മത്താ. ൨൪: ൩൦. അറി. ൧: ൭. ൧൪: ൧൪. 25. റോമ. ൮: ൧൯, ൨൩. 26. മത്താ. ൨൪: ൩൨. മൎക്കോ. ൧൩: ൨൮. 27. മത്താ. ൨൪: ൩൫. 28. റോമ. ൧൩: ൧൩. ൧ തെസ്സ. ൫: ൬. ൧ പത്രോ. ൪: ൭.

൩൫ എന്തെന്നാൽ [29] സകല
ഭൂതലത്തിലും കുടിയിരിക്കുന്നവ
രുടെ എല്ലാവരുടെയും മേൽ അ
നാൾ ഒരു കണിപോലെ വരും.
൩൬ ആകയാൽ ഉണ്ടാകുവാനു
ള്ള ഈ കാൎയ്യങ്ങളിൽനിന്ന നി
ങ്ങൾ ഒഴിഞ്ഞുകൊൾവാനും, [30]
മനുഷ്യപുത്രന്റെ മുമ്പാകെ നി
ല്പാനും യോഗ്യന്മാരായി എണ്ണ
പ്പെടേണ്ടുന്നതിന, [31] സൎവകാല
വും പ്രാൎത്ഥിച്ചുകൊണ്ട, [32] ഉണൎ
ന്നിരിപ്പിൻ.
൩൭ ¶ പിന്നെ [33] അവൻ പക
ൽ നേരത്ത ദൈവാലയത്തി
ൽ പഠിപ്പിച്ചുകൊണ്ടിരുന്നു, എ
ന്നാൽ [34] രാത്രിയിൽ അവൻ പു
റപ്പെട്ടുപോയി, ഒലിവ എന്ന
പേരുള്ള മലയിൽ പാൎത്തുവന്നു.
൩൮ അവങ്കൽനിന്ന കേൾ
പ്പാനായിട്ട ജനങ്ങൾ എല്ലാവ
രും അതികാലത്ത ദൈവാലയ
ത്തിൽ അവന്റെ അടുക്കൽ വ
ന്നു.

## ൨൨ അദ്ധ്യായം.

൧ ക്രിസ്തുവിനെ ഒററികൊടുപ്പാൻ യെഹൂദാ ഉത്സാഹിച്ചത. ൭ പെസഹാ ഒരുങ്ങിയത. ൧൯ കൎത്താവിന്റെ അത്താഴം നിയമിക്കപ്പെട്ടത.

പിന്നെ [1] പെസഹാ എന്ന പ
റയപ്പെടുന്ന പുളിപ്പില്ലാത്ത അ
പ്പങ്ങളുടെ ഉത്സവം സമീപിച്ചു.
൨ അപ്പോൾ [2] പ്രധാനാചാൎയ്യ
ന്മാരും ഉപാദ്ധ്യായന്മാരും അവ
നെ ഏതുപ്രകാരം കൊല്ലേണ്ടു
എന്ന അന്വേഷിച്ചു: എന്തുകൊ
ണ്ടെന്നാൽ അവർ ജനങ്ങളെ
ഭയപ്പെട്ടു.
൩ [3] എന്നാൽ പന്തിരുപേരുടെ
സംഖ്യയിലുള്ളവനായ ഇസ്കൎയ്യോ
ത്ത എന്ന മറുനാമമുള്ള യെ
ഹൂദായിലേക്ക സാത്താൻ പ്രവെ
ശിച്ചു.
൪ പിന്നെ അവൻ പുറപ്പെട്ടു
പോയി, പ്രധാനാചാൎയ്യന്മാൎക്കും
സേനാപതികൾക്കും അവനെ
ഇന്നപ്രകാരം ഒററികൊടുക്കാ
മെന്ന അവരോടുകൂടി സംസാ
രിച്ചു.
൫ എന്നാറെ അവർ സന്തോ
ഷപ്പെട്ടു, [4] അവന ദ്രവ്യം കൊടു
ക്കാമെന്ന ഒത്തു.
൬ അവനും സമ്മതപ്പെട്ടു,
പുരുഷാരമില്ലാത്തപ്പോൾ അവ
നെ അവൎക്ക ഒററിക്കൊടുപ്പാനാ
യിട്ട തക്ക സമയം അന്വേഷി
ച്ചുകൊണ്ടിരുന്നു.
൭ ¶ [5] പിന്നെ പെസഹാ കൊ
ല്ലപ്പെടേണ്ടുന്ന പുളിപ്പില്ലാത്ത
അപ്പങ്ങളുടെ ദിവസം ആയി.
൮ അപ്പോൾ അവൻ പത്രോ
സിനെയും യോഹന്നാനെയും
അയച്ചു, നാം പെസഹാ ഭക്ഷി
പ്പാനായി നിങ്ങൾ പോയി, അ
തിനെ നമുക്കായിട്ട ഒരുക്കുവിൻ
എന്ന പറഞ്ഞു.

29, ൧ തെസ്സ. ൫: ൨. ൨ പത്രൊ. ൩: ൧൦, അറി. ൩: ൩. ൧൬: ൧൫. 30 സങ്കി. ൧: ൫. എഫെ. ൬: ൧൩. 31. ലൂ. ൧൮: ൧. 32. മത്താ. ൨൪: ൪൨. ൨൫: ൧൩. മൎക്കൊ. ൧൩: ൩൩. 33. യോഹ. ൮: ൧, ൨. 34. ലൂ. ൨൨: ൩൯.

1. മത്താ. ൨൬: ൨. മൎക്കൊ. ൧൪: ൧. 2. സങ്കി. ൨: ൨. യോഹ. ൧൧: ൪൭. നടപ്പ. ൪: ൨൭. 3. മത്താ. ൨൬: ൧൪. മൎക്കൊ. ൧൪: ൧൦. യോഹ. ൧൩: ൨, ൨൭. 4. സെഖ. ൧൧: ൧൨. 5. മത്താ. ൨൬: ൧൭. മൎക്കൊ. ൧൪: ൧൨.

ൻ എന്നാറെ, അവർ അവനോട പറഞ്ഞത, ഞങ്ങൾ എവിടെ ഒരുക്കെണമെന്ന നിനക്ക മനസ്സായിരിക്കുന്നു?

൧൦ അവൻ അവരോട, കണ്ടാലും നിങ്ങൾ നഗരത്തിലെക്ക കടക്കുമ്പോൾ, ഒരു കുടം വെള്ളം ചുമന്നുകൊണ്ട ഒരു മനുഷ്യൻ നിങ്ങളുടെ നേരെ വരും; അവൻ പ്രവെശിക്കുന്ന വീട്ടിലെക്ക നിങ്ങൾ അവന്റെ പിന്നാലെ ചെന്ന;

൧൧ ആ വീട്ടിന്റെ യജമാനനോട, ഞാൻ എന്റെ ശിഷ്യന്മാരോട കൂടെ പെസഹാ ഭക്ഷിപ്പാനുള്ള വിരുന്ന മുറി, എവിടെ ആകുന്നു? എന്ന ഗുരു നിന്നോട പറയുന്നു എന്ന പറയെണം.

൧൨ അപ്പോൾ അവൻ അലങ്കരിക്കപ്പെട്ടതായുള്ള ഒരു വലിയ മാളികമുറി നിങ്ങൾക്ക കാണിച്ചുതരും; അവിടെ ഒരുക്കികൊൾവിൻ എന്ന പറഞ്ഞു.

൧൩ പിന്നെ അവർ പോയി, അവൻ തങ്ങളോട പറഞ്ഞപ്രകാരം കണ്ടു; പെസഹായും ഒരുക്കി.

൧൪ ¶ [6] പിന്നെ സമയം ആയപ്പോൾ, അവനും അവനോട കൂടെ പന്ത്രണ്ട അപ്പോസ്തൊലന്മാരും ഇരുന്നു.

൧൫ അപ്പോൾ അവൻ അവരോട, ഞാൻ കഷ്ടപ്പെടുന്നതിന മുമ്പെ ഈ പെസഹാ നിങ്ങളോട കൂടെ ഭക്ഷിപ്പാൻ ഞാൻ ആഗ്രഹിച്ചിരിക്കുന്നു.

൧൬ എന്തുകൊണ്ടെന്നാൽ [7] അത ദൈവത്തിന്റെ രാജ്യത്തിൽ നിവൃത്തിയാകുവോളം, ഞാൻ ഇനിയും അതിൽനിന്ന ഭക്ഷിക്കയില്ല എന്ന ഞാൻ നിങ്ങളോട പറയുന്നു എന്ന പറഞ്ഞു.

൧൭ പിന്നെ അവൻ പാനപാത്രം എടുത്ത, സ്തോത്രം ചെയ്തു, പറഞ്ഞത, ഇത വാങ്ങി, നിങ്ങൾ തമ്മിൽ പങ്കിട്ടുകൊൾവിൻ.

൧൮ എന്തുകൊണ്ടെന്നാൽ [8] ദൈവത്തിന്റെ രാജ്യം വരുവോളം, ഞാൻ മുന്തിരിങ്ങാരസത്തിൽനിന്ന കുടിക്കയില്ല എന്ന ഞാൻ നിങ്ങളോട പറയുന്നു എന്ന പറഞ്ഞു.

൧൯ [9] പിന്നെ അവൻ അപ്പം എടുത്ത, വാഴ്ത്തി, മുറിച്ചു, അവൎക്ക കൊടുത്ത, ഇത നിങ്ങൾക്ക വെണ്ടി കൊടുക്കപ്പെടുന്ന എന്റെ ശരീരം ആകുന്നു; ഇത [10] എന്നെ കുറിച്ചുള്ള ഓൎമ്മെക്കായിട്ട ചെയ്വിൻ.

൨൦ അത്താഴം കഴിഞ്ഞതിന്റെ ശേഷം അവൻ അപ്രകാരം തന്നെ പാനപാത്രവും [കൊടുത്ത,] [11] ഈ പാനപാത്രം നിങ്ങൾക്ക വെണ്ടി ചിന്നപ്പെട്ടതായുള്ള എന്റെ രക്തത്തിൽ പുതിയ നിയമമാകുന്നു എന്ന പറഞ്ഞു.

൨൧ പിന്നെ [12] അവൻ പറഞ്ഞത, ഇതാ, എന്നെ ഒറ്റിക്കൊ

6. മത്താ. ൨൬: ൨൦. മൎക്കൊ. ൧൪: ൧൭. 7. ലൂ. ൧൪: ൧൫. നടപ്പ. ൧൦: ൪൧. അറി ൧൯: ൯. 8. മത്താ. ൨൬: ൨൯. മൎക്കൊ. ൧൪: ൨൫. 9. മത്താ. ൨൬: ൨൬. മൎക്കൊ. ൧൪: ൨൨. 10. ൧ കൊറി. ൧൧: ൨൪. 11. ൧ കൊറി. ൧൦: ൧൬. 12. സങ്കീ ൪൧: ൯. മത്താ. ൨൬: ൨൧, ൨൩. മൎക്കൊ. ൧൪: ൧൮. യോഹ. ൧൩: ൨൧, ൨൬.

ടുക്കുന്നവന്റെ കൈ എന്നോട കൂടെ മേശയിൽ ഇരിക്കുന്നു.

൨൨ [13] നിശ്ചയിക്കപ്പെട്ട പ്രകാരം തന്നെ [14] മനുഷ്യന്റെ പുത്രൻ പോകുന്നു സത്യം: എന്നാലും അവൻ ആരാൽ ഒറ്റികൊടുക്കപ്പെടുന്നുവൊ, ആ മനുഷ്യന ഹാ കഷ്ടം!

൨൩ [15] അപ്പോൾ തങ്ങളിൽ ആര ഇത ചെയ്വാനിരിക്കുന്നവൻ എന്ന അവർ തമ്മിൽ തമ്മിൽ വിചാരിച്ചു തുടങ്ങി.

൨൪ ¶ [16] എന്നാൽ അവരിൽ ആര വലിയവനായി വിചാരിക്കപ്പെടുമെന്ന അവരുടെ ഇടയിൽ ഒരു വിവാദം ഉണ്ടായി.

൨൫ [17] എന്നാറെ അവൻ അവരോട പറഞ്ഞു, ജാതികളുടെ രാജാക്കന്മാർ അവരുടെ മേൽ കൎത്തവ്യം ചെയ്യുന്നു: അത്രയുമല്ല അവരുടെ മേൽ അധികാരം ചെയ്യുന്നവർ ഉപകാരികൾ എന്ന വിളിക്കപ്പെടുന്നു.

൨൬ [18] എന്നാൽ നിങ്ങൾ ഇപ്രകാരം അരുത: [19] നിങ്ങളിൽ വലിയവൻ ഇളയവനെ പോലെയും പ്രമാണി ശുശ്രൂഷക്കാരനെ പോലെയും ഇരിക്കട്ടെ.

൨൭ [20] എന്തുകൊണ്ടെന്നാൽ ആര വലിയവൻ, ഭക്ഷണത്തിനിരിക്കുന്നവനൊ, ശുശ്രൂഷ ചെയ്യുന്നവനൊ? ഭക്ഷണത്തിനിരിക്കുന്നവനല്ലയൊ? എങ്കിലും [21] ഞാൻ നിങ്ങളുടെ നടുവിൽ ശുശ്രൂഷ ചെയ്യുന്നവനെ പോലെ ആകുന്നു.

൨൮ [22] നിങ്ങൾ എന്റെ പരിക്ഷകളിൽ എന്നോട കൂടെ പാൎത്തവർ ആകുന്നു.

൨൯ എന്റെ പിതാവ എനിക്ക ഒരു രാജ്യം നിയമിച്ചത പോലെ തന്നെ;

൩൦ [23] നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിൽ ഭക്ഷിക്കയും കുടിക്കയും, [24] ഇസ്രായേലിന്റെ പന്ത്രണ്ട ഗോത്രങ്ങളെ വിധിക്കുന്നവരായി സിംഹാസനങ്ങളിന്മേൽ ഇരിക്കയും ചെയ്യേണ്ടുന്നതിനായിട്ടു, [25] ഞാൻ നിങ്ങൾക്കും നിയമിക്കുന്നു.

൩൧ ¶ പിന്നെയും കൎത്താവ പറഞ്ഞു, ശിമോനെ, ശിമോനെ, കണ്ടാലും, [26] നിങ്ങളെ കോതമ്പിനെ പോലെ അരിപ്പാനായിട്ട [27] സാത്താൻ ചോദിച്ചു.

൩൨ എന്നാൽ [28] നിന്റെ വിശ്വാസം ക്ഷയിക്കാതെ ഇരിപ്പാൻ ഞാൻ നിനക്ക വേണ്ടി പ്രാൎത്ഥിച്ചിട്ടുണ്ട: പിന്നെ [29] നീ മനസ്സ തിരിയപ്പെട്ടതിന്റെ ശേഷം

13. നടപ്പ. ൨: ൨൩. ൪: ൨൮. 14. മത്താ. ൨൬: ൨൪. 15. മത്താ. ൨൬: ൨൨. യോഹ. ൧൩: ൨൨, ൨൫. 16. മൎക്കൊ. ൯: ൩൪. ലൂ. ൯: ൪൬. 17. മത്താ. ൨൦: ൨൫. മൎക്കൊ. ൧൦: ൪൨. 18 മത്താ. ൨൦: ൨൬. ൧ പത്രോ. ൫: ൩. 19. ലൂ. ൯: ൪൮. 20. ലൂ. ൧൨: ൩൭. 21. മത്താ. ൨൦: ൨൮. യോഹ. ൧൩: ൧൩, ൧൪. ഫിലി. ൨: ൭. 22. എബ്രാ. ൪: ൧൫. 23. മത്താ. ൨൪: ൧൯. ലൂ. ൧൪: ൧൫. അറി. ൧൯: ൯. 24. സങ്കീ. ൪൯: ൧൪. മത്താ. ൧൯: ൨൮. ൧ കോറി. ൬: ൨. അറി. ൩: ൨൧. 25. മത്താ. ൨൪: ൪൭. ലൂ. ൧൨: ൩൨. ൨ കോറി. ൧: ൭. ൨ തിമോ. ൨: ൧൨. 26. ആമൊ. ൯: ൯. 27. ൧ പത്രോ. ൫: ൮. 28. യോഹ. ൧൭: ൯, ൧൧, ൧൫. 29. സങ്കീ. ൫൧: ൧൩. യോഹ. ൨൧: ൧൫, ൧൬, ൧൭.

നിന്റെ സഹോദരന്മാരെ ഉറ
പ്പിച്ചുകൊൾക.
൩൩ എന്നാറെ അവൻ അവ
നോട, കൎത്താവെ, നിന്നോട കൂ
ടെ ഞാൻ കാരാഗ്രഹത്തിലേ
ക്കും, മരണത്തിലേക്കും പോകു
ന്നതിന ഒരുങ്ങിയിരിക്കുന്നു എ
ന്ന പറഞ്ഞു.
൩൪ [30] അവൻ, പത്രോസെ,
എന്നെ അറിയുന്നില്ല എന്ന നീ
മൂന്ന പ്രാവശ്യം തള്ളിപ്പറയുന്ന
തിന മുമ്പെ, ഇന്ന പൂവൻകോഴി
കൂകയില്ല എന്ന ഞാൻ നിന്നോ
ട പറയുന്നു, എന്ന പറഞ്ഞു.
൩൫ ¶ പിന്നെ [31] അവൻ അ
വരോട പറഞ്ഞത, ഞാൻ നിങ്ങ
ളെ മടിശ്ശീലയും, പൊക്കണവും,
ചെരിപ്പുകളും കൂടാതെ അയച്ച
പ്പോൾ നിങ്ങൾക്ക യാതൊന്നെ
ങ്കിലും കുറവുണ്ടായൊ? ഒന്നും
ഉണ്ടായില്ല എന്ന അവർ പ
റഞ്ഞു.
൩൬ അപ്പോൾ അവൻ അവ
രോട, എങ്കിലൊ ഇപ്പോൾ മടി
ശ്ശീലയുള്ളവൻ അതും, അപ്രകാ
രം തന്നെ പൊക്കണവും എടുക്ക
ട്ടെ; വാളില്ലാത്തവനും തന്റെ വ
സ്ത്രം വിററ, ഒന്ന കൊള്ളട്ടെ.
൩൭ എന്തുകൊണ്ടെന്നാൽ [32] അ
വൻ അക്രമക്കാരോട കൂടെ എ
ണ്ണപ്പെടുകയും ചെയ്തു എന്ന എ
ഴുതിയിരിക്കുന്നത ഇനി എങ്കൽ
നിവൃത്തിയാകേണ്ടുന്നതാകുന്നു എ
ന്ന ഞാൻ നിങ്ങളോട പറയുന്നു;
എന്തെന്നാൽ എന്നെ കുറിച്ചുള്ള
കാൎയ്യങ്ങൾക്ക അവസാനം ഉണ്ട
എന്ന പറഞ്ഞു.
൩൮ പിന്നെ അവർ, കൎത്താ
വെ, കണ്ടാലും, രണ്ട വാൾ ഇ
വിടെ ഉണ്ട 'എന്ന പറഞ്ഞു. മ
തി എന്ന അവൻ അവരോട പ
റഞ്ഞു.
൩൯ ¶ പിന്നെ [33] അവൻ പുറ
പ്പെട്ടു, അവന്റെ [34] മൎയ്യാദപ്രകാ
രം ഒലിവു മലയിലേക്ക പോയി;
അവന്റെ ശിഷ്യന്മാരും അവ
ന്റെ പിന്നാലെ ചെന്നു.
൪൦ പിന്നെ [35] അവൻ ആ സ്ഥ
ലത്ത വന്നപ്പോൾ, അവരോട
പറഞ്ഞത, നിങ്ങൾ പരീക്ഷയി
ലേക്ക പ്രവേശിക്കാതെ ഇരിക്കേ
ണ്ടുന്നതിന പ്രാൎത്ഥിപ്പിൻ.
൪൧ പിന്നെ [36] അവൻ ഏക
ദേശം ഒരു കല്ലേർ ദൂരം അവ
രിൽനിന്ന വാങ്ങിപ്പോയി മുട്ടുക
ത്തി,
൪൨ പിതാവെ, ഈ പാനപാ
ത്രം എങ്കൽനിന്ന നീക്കുവാൻ
നിനക്ക മനസ്സുണ്ടെങ്കിൽ; എ
ന്നാലും [37] എന്റെ ഇഷ്ടമല്ല, നി
ന്റെ ഇഷ്ടം തന്നെ ആകട്ടെ എ
ന്ന പറഞ്ഞ പ്രാൎത്ഥിച്ചു.
൪൩ അപ്പോൾ അവനെ ശ
ക്തിപ്പെടുത്തുന്ന ഒരു [38] ദൈവദൂ
തൻ സ്വൎഗ്ഗത്തിൽനിന്ന അവന
പ്രത്യക്ഷനായി.

---

30. മത്താ. ൨൬: ൩൩. മൎക്കൊ. ൧൪: ൨൯. യോഹ. ൧൩: ൩൭. 31 മത്താ. ൧൦: ൯. ലൂ. ൯: ൩. ൧൦: ൪. 32. യശാ. ൫൩: ൧൨. മൎക്കൊ: ൧൫: ൨൮. 33. മത്താ. ൨൬: ൩൬. മൎക്കൊ. ൧൪: ൩൨. യോഹ. ൧൮: ൧. 34. ലൂ. ൨൧: ൩൭. 35. മത്താ. ൬: ൧൩. ൨൬: ൪൧. മൎക്കൊ. ൧൪: ൩൮ ലൂ. ൨൨: ൪൬ 36. മത്താ. ൨൬: ൩൯. മൎക്കൊ. ൧൪: ൩൫. 37. യോഹ. ൫: ൩൦. ൬: ൩൮. 38. മത്താ. ൪: ൧൧.

൪൪ പിന്നെ [33] അവൻ മഹാ
വ്യഥയിൽ ആകകൊണ്ട, ഏററ
വും ശ്രദ്ധയോടെ പ്രാൎത്ഥിച്ചു:
അവന്റെ വിയൎപ്പു വലിയ ര
ക്തത്തുള്ളികൾ പോലെ ആയി
നിലത്ത വീണു.

൪൫ അവൻ പ്രാൎത്ഥനയിൽ
നിന്ന എഴുനീററ, ശിഷ്യന്മാരു
ടെ അടുക്കൽ വന്നാറെ, അവർ
ദുഃഖംകൊണ്ട ഉറങ്ങുന്നത കണ്ട,

൪൬ അവരോട, നിങ്ങൾ ഉറ
ങ്ങുന്നത എന്തുകൊണ്ട? പരീക്ഷ
യിലെക്ക പ്രവേശിക്കാതെ ഇരി
പ്പാനായിട്ട എഴുനീററ, [40] പ്രാൎത്ഥി
പ്പിൻ എന്ന പറഞ്ഞു.

൪൭ അവൻ സംസാരിച്ചുകൊ
ണ്ടിരിക്കുമ്പോൾ തന്നെ, [41] ഒരു പു
രുഷാരം [വന്നു,] പന്തിരുവരിൽ
ഒരുത്തനായ യെഹൂദാ എന്ന പ
റയപ്പെട്ടവനും അവരുടെ മുമ്പെ
വന്ന, യേശുവിനെ ചുംബനം
ചെയ്യാനായിട്ട, അവന്റെ അടു
ക്കൽ ചെന്നു.

൪൮ അപ്പോൾ യേശു അവ
നോട പറഞ്ഞത, യെഹൂദായേ,
നീ ഒരു ചുംബനംകൊണ്ട മനു
ഷ്യന്റെ പുത്രനെ ഒററിക്കൊടു
ക്കുന്നുവൊ?

൪൯ എന്നാൽ അവന്റെ ചു
ററുമിരുന്നവർ ഉണ്ടാകുവാൻ
പോകുന്നത കണ്ടപ്പോൾ, അവ
നോട പറഞ്ഞത, കൎത്താവേ, ഞ
ങ്ങൾ വാളുകൊണ്ട വെട്ടിയാ
ലൊ?

൫൦ അപ്പോൾ [42] അവരിൽ ഒരു
ത്തൻ പ്രധാനാചാൎയ്യന്റെ ഭൃത്യ
നെ വെട്ടി, അവന്റെ വലത്ത
ചെവി മുറിച്ചുകളഞ്ഞു.

൫൧ എന്നാറെ യേശു ഉത്തര
മായിട്ട, ഇത്രടം മതി എന്ന പ
റഞ്ഞു, അവന്റെ ചെവി തൊട്ട
അവനെ സൌഖ്യമാക്കി.

൫൨ പിന്നെ [43] യേശു തന്റെ
നേരെ വന്നിട്ടുള്ള പ്രധാനാചാ
ൎയ്യന്മാരോടും, ദൈവാലയത്തിലെ
പ്രധാനികളോടും, മൂപ്പന്മാരോടും
നിങ്ങൾ ഒരു കള്ളന്റെ നേരെ
എന്നപോലെ വാളുകളോടും വ
ടികളോടും പുറപ്പെട്ടുവന്നിരിക്കു
ന്നുവൊ?

൫൩ ഞാൻ ദിനംപ്രതി ദൈ
വാലയത്തിൽ നിങ്ങളോടു കൂടെ
ഇരുന്നപ്പോൾ, നിങ്ങൾ എന്റെ
മേൽ കൈകളെ നീട്ടിയില്ല: എ
ന്നാൽ [44] നിങ്ങളുടെ സമയവും
അന്ധകാരത്തിന്റെ അധികാര
വും ഇതാകുന്നു.

൫൪ അപ്പോൾ [45] അവർ അ
വനെ പിടിച്ചു, പ്രധാനാചാൎയ്യ
ന്റെ വീട്ടിലെക്ക കൊണ്ടുപോ
യി. [46] പത്രോസും ദൂരത്തായി
പിന്നാലെ ചെന്നു.

൫൫ എന്നാൽ [47] അവർ മുററ
ത്തിന്റെ നടുവിൽ തീ കത്തി
ച്ചിട്ട കൂടിയിരിക്കുമ്പോൾ, പത്രൊ
സ അവരുടെ ഇടയിൽ ഇരുന്നു.

൫൬ അപ്പോൾ ഒരു വേലക്കാ
രത്തി അവൻ തീയുടെ അടുക്കൽ

39. യോഹ. ൧൮: ൨. എബ്രാ. ൫: ൭. 40. ലൂ. ൨൨: ൪൬. 41. മത്താ. ൨൬: ൪൭. മൎക്കൊ. ൧൪: ൪൩. യോഹ. ൧൮: ൩. 42. മത്താ. ൨൬: ൫൧. മൎക്കൊ. ൧൪: ൪൭. യോഹ. ൧൮: ൧൦. 43 മത്താ. ൨൬: ൫൫. മൎക്കൊ. ൧൪: ൪൮. 44. യോഹ. ൧൨: ൨൭. 45. മത്താ. ൨൬: ൫൭. 46. മത്താ. ൨൬: ൫൮. യോഹ. ൧൮: ൧൫. 47. മത്താ. ൨൬: ൬൯. മൎക്കൊ. ൧൪: ൬൬. യോഹ. ൧൮: ൧൭, ൨൫.

ഇരിക്കുന്നത കണ്ട, അവനെ സൂ
ക്ഷിച്ച നോക്കി, ഇവനും അവ
നോട കൂടെ ആയിരുന്നു എന്ന
പറഞ്ഞു.
൫൭ എന്നാറെ അവൻ സ്ത്രീ
യെ, ഞാൻ അവനെ അറിയു
ന്നില്ല എന്ന അവനെ തള്ളിപ്പ
റഞ്ഞു.
൫൮ അല്പം [48] കഴിഞ്ഞശേഷം
മറ്റൊരുത്തൻ അവനെ കണ്ട,
നീയും അവരിൽ ഉള്ളവനാകു
ന്നു എന്ന പറഞ്ഞു. എന്നാറെ
പത്രൊസ, മനുഷ്യാ, ഞാനല്ല എ
ന്ന പറഞ്ഞു.
൫൯ ഏകദേശം [49] ഒരു മണി
നേരത്തെ ഇട കഴിഞ്ഞശേഷം,
മറ്റൊരുത്തൻ, ഇവനും അവ
നോട കൂടെ ആയിരുന്നു സത്യം:
ഇവൻ ഗലിലെയക്കാരനാകുന്നു
വല്ലൊ, എന്ന സ്ഥിരപ്പെടുത്തി
പറഞ്ഞു.
൬൦ എന്നാറെ പത്രൊസ, മനു
ഷ്യാ, നീ പറയുന്നത ഞാൻ അ
റിയുന്നില്ല എന്ന പറഞ്ഞു. ഉട
നെ, അവൻ പറയുമ്പോൾ ത
ന്നെ പൂവൻകോഴി കൂകി.
൬൧ അപ്പോൾ കൎത്താവ തിരി
ഞ്ഞ, പത്രൊസിനെ നോക്കി, ഉ
ടനെ, പത്രൊസ, [50] പൂവൻകോ
ഴി കൂകുന്നതിന മുമ്പെ നീ മൂന്ന
പ്രാവശ്യം എന്നെ തള്ളിപ്പറയും
എന്ന തന്നോട പറഞ്ഞപ്രകാരം
കൎത്താവിന്റെ വചനം [51] ഓൎത്തു.
൬൨ പത്രൊസ പുറത്തെക്ക
പോയിട്ട, ഉഗ്രമായി കരകയും
ചെയ്തു.
൬൩ ¶ [52] പിന്നെ യെശുവി
നെ പിടിച്ചിരുന്ന മനുഷ്യർ അ
വനെ അടിച്ചുകൊണ്ട, പരിഹ
സിച്ചു,
൬൪ അവനെ കണ്ണു കെട്ടി, അ
വന്റെ മുഖത്ത അടിച്ചു, നിന്നെ
അടിച്ചവൻ ആര? എന്ന ജ്ഞാ
നദൃഷ്ടികൊണ്ട പറക, എന്ന അ
വനോട ചോദിച്ചു.
൬൫ അവർ മറ്റ പല കാൎയ്യ
ങ്ങളെയും അവന്റെ നേരെ ദൂ
ഷണമായി പറഞ്ഞു.
൬൬ ¶ പിന്നെ [53] ഉഷഃകാല
മായപ്പോൾ, ജനത്തിന്റെ [54] മൂപ്പ
ന്മാരും പ്രധാനാചാൎയ്യന്മാരും ഉ
പാദ്ധ്യായന്മാരും വന്ന കൂടി, ത
ങ്ങളുടെ വിസ്താരസഭയിൽ അ
വനെ കൂട്ടിക്കൊണ്ടുചെന്ന,
൬൭ നീ [55] ക്രിസ്തു തന്നെയൊ?
ഞങ്ങളോട പറക എന്ന പറ
ഞ്ഞു. എന്നാറെ അവൻ അവ
രോട, ഞാൻ നിങ്ങളോട പറ
ഞ്ഞാൽ, നിങ്ങൾ വിശ്വസിക്ക
യില്ല.
൬൮ നിങ്ങളോട ചോദിച്ചാൽ,
നിങ്ങൾ എന്നോട ഉത്തരം പറ
കയുമില്ല, എന്നെ വിട്ടയക്കയുമി
ല്ല.
൬൯ ഇതുമുതൽ [56] മനുഷ്യന്റെ
പുത്രൻ ദൈവത്തിന്റെ വല്ലഭ

48. മത്താ. ൨൬: ൭൧ മൎക്കൊ. ൧൪: ൬൯. യോഹ. ൧൮: ൨൫. 49. മത്താ. ൨൬: ൭൩. മൎക്കൊ. ൧൪: ൭൦. യോഹ. ൧൮: ൨൬. 50. മത്താ. ൨൬: ൩൪, ൭൫ യോഹ. ൧൩: ൩൮. 51. മത്താ. ൨൬: ൭൫. മൎക്കൊ. ൧൪: ൭൨. 52. മത്താ. ൨൬: ൬൭, ൬൮. മൎക്കൊ: ൧൪: ൬൫ 53. മത്താ. ൨൭: ൧. 54. നടപ്പ. ൪: ൨൬: ൨൨: ൫. 55 മത്താ. ൨൬: ൬൩. മൎക്കൊ. ൧൪: ൬൧ 56. മത്താ. ൨൬: ൬൪. മൎക്കൊ. ൧൪: ൬൨. എബ്രാ. ൧: ൩. ൮: ൧.

ത്വത്തിന്റെ വലത്ത ഭാഗത്ത ഇ
രിക്കുന്നവനാകും എന്ന പറ
ഞ്ഞു.

൭൦ അപ്പോൾ അവർ എല്ലാവ
രും പറഞ്ഞത, എന്നാൽ നീ ദൈ
വത്തിന്റെ പുത്രൻ ആകുന്ന
വൊ? അവൻ അവരോട, [57] ഞാ
ൻ ആകുന്ന എന്ന നിങ്ങൾ പറ
യുന്നുവല്ലൊ എന്ന പറഞ്ഞു.

൭൧ [58] അപ്പോൾ അവർ ഇനി
സാക്ഷിയെകൊണ്ട നമുക്ക എ
ന്ത ആവശ്യം? നാം തന്നെ അ
വന്റെ വായിൽനിന്ന കേട്ടുവ
ല്ലൊ എന്ന പറഞ്ഞു.

## ൨൩ അദ്ധ്യായം.

൧ യേശു പീലാത്തൊസിന്റെ മുമ്പാകെ കുറ്റം ചുമത്തപ്പെടുന്നത. ൧൩ അവൻ അവനെ വിട്ടയപ്പാൻ ആഗ്രഹിക്കുന്നത. ൨൭ യെറുശലേമിന്റെ നാശം മുമ്പുകൂട്ടി ചൊല്ലപ്പെട്ടത. ൩൩ ക്രിസ്തുവിന്റെ മരണം. ൫൦ ശരീരം കല്ലറയിൽ വെക്കപ്പെട്ടതു.

പിന്നെ [1] അവരുടെ കൂട്ടം എല്ലാം
എഴുനീറ്റ, അവനെ പീലാത്തോ
സിന്റെ അടുക്കൽ കൊണ്ടുപോ
യി.

൨ [2] ഇവൻ താൻ തന്നെ രാ
ജാവായ ക്രിസ്തുവാകുന്നു എന്ന
പറഞ്ഞ, ജനത്തെ [3] വിപരീത
പ്പെടുത്തുകയും, [4] കൈസറിന വ
രിപ്പണം കൊടുക്കുന്നതിനെ വി
രോധിക്കയും ചെയ്യുന്നത ഞങ്ങൾ
കണ്ടു എന്ന പറഞ്ഞ അവനെ
കുറ്റം ചുമത്തി തുടങ്ങി.

൩ [5] അപ്പോൾ പീലാത്തോസ
അവനോട, നീ യെഹൂദന്മാരുടെ
രാജാവൊ? എന്ന ചോദിച്ചു. അ
വൻ അവനോട ഉത്തരമായിട്ടു
നീ പറയുന്നുവല്ലൊ എന്ന പറ
ഞ്ഞു.

൪ അപ്പോൾ പീലാത്തോസ
പ്രധാനാചാൎയ്യന്മാരോടും ജന
ങ്ങളോടും [6] ഞാൻ ൟ മനുഷ്യ
നിൽ ഒരു കുറ്റവും കാണുന്നില്ല
എന്ന പറഞ്ഞു.

൫ എന്നാറെ അവർ അധികം
ഉഗ്രതപ്പെട്ടു, ഇവൻ ഗലിലെയാ
യിൽനിന്ന തുടങ്ങി ഇവിടം വ
രെക്കും, യെഹൂദിയായിലൊക്കെ
യും പഠിപ്പിച്ചു, ജനങ്ങളെ ഇള
ക്കുന്നു എന്ന പറഞ്ഞു.

൬ ഗലിലെയ എന്ന പീലാ
ത്തോസ കേട്ടപ്പോൾ, ൟ മനു
ഷ്യൻ ഗലിലെയക്കാരനൊ? എ
ന്ന ചോദിച്ചു.

൭ പിന്നെ അവൻ എറോദെ
സിന്റെ അധികാരത്തിലുള്ളവ
നാകുന്നു എന്ന അറിഞ്ഞപ്പോൾ
ആ നാളുകളിൽ യെറുശലേമിൽ
തന്നെ ഉണ്ടായിരുന്നവനുമായ
എറോദെസിന്റെ അടുക്കൽ അ
വനെ അയച്ചു.

൮ എറോദെസ യേശുവിനെ
കണ്ടപ്പോൾ, വളരെ സന്തോഷ
പ്പെട്ടു: എന്തുകൊണ്ടെന്നാൽ [8]
അവൻ അവനെ കുറിച്ച വളു
രെ കാൎയ്യങ്ങളെ കേട്ടതുകൊണ്ട,

57. മത്താ. ൨൬: ൬൪ മൎക്കൊ. ൧൪: ൬൨. 58. മത്താ. ൨൬: ൬൫ മൎക്കൊ. ൧൪: ൬൩.

1. മത്താ. ൨൭: ൨. മൎക്കൊ. ൧൫: ൧. യോഹ. ൧൮: ൨൮. 2. യോഹ. ൧൯: ൧൨. 3. നടപ്പ. ൧൭: ൭. 4. മത്താ. ൧൭: ൨൭. ൨൨: ൨൧ മൎക്കൊ. ൧൨: ൧൭. 5. മത്താ. ൨൭. ൧൧. ൧ തീമൊ. ൬: ൧൩. 6. ൧ പത്രൊ. ൨: ൨൨. 7. ലൂ. ൩: ൧. 8. മത്താ. ൧൪: ൧. മൎക്കൊ. ൬: ൧൪.

[9]വളരെ കാലമായി അവനെ കാണ്മാൻ ആഗ്രഹിച്ചിരുന്നു; അവനാൽ ചെയ്യപ്പെടുന്ന വല്ലൊരു അത്ഭുതം കാണ്മാം എന്നും വിചാരിച്ചു.

൯ അവൻ അവനോട അനേകം വാക്കുകളായി ചോദിച്ചു; എന്നാൽ അവൻ അവനോട ഒന്നും ഉത്തരം പറഞ്ഞില്ല.

൧൦ പ്രധാനാചാൎയ്യന്മാരും ഉപാദ്ധ്യായന്മാരും അവനെ ഉഗ്രത്തോടെ കുററം ചുമത്തിക്കൊണ്ട നിന്നു.

൧൧ അപ്പോൾ [10] എറോദേസ തന്റെ ആയുധക്കാരോട കൂടെ അവനെ നിസ്സാരനാക്കി, പരിഹസിച്ചു, ശോഭയുള്ള ഒരു വസ്ത്രം അവനെ ഉടുപ്പിച്ചു, അവനെ തിരികെ പീലാത്തോസിന്റെ അടുക്കൽ അയച്ചു.

൧൨ ആ ദിവസത്തിൽ തന്നെ [11] പീലാത്തോസും എറോദേസും തമ്മിൽ സ്നേഹിതന്മാരായി തീൎന്നു; എന്തുകൊണ്ടെന്നാൽ അവർ തമ്മിൽ വൈരത്തോടിരുന്നു.

൧൩ ¶ [12] പിന്നെ പീലാത്തോസ പ്രധാനാചാൎയ്യന്മാരെയും പ്രമാണികളെയും ജനങ്ങളെയും കൂട്ടി വരുത്തി,

൧൪ അവരോട പറഞ്ഞത, ജനങ്ങളെ വിപരീതപ്പെടുത്തുന്നവനെന്ന വെച്ചു, ഈ [13] മനുഷ്യനെ നിങ്ങൾ എന്റെ അടുക്കൽ കൊണ്ടുവന്നുവല്ലൊ; കണ്ടാലും, [14] ഞാൻ നിങ്ങളുടെ മുമ്പാകെ വിസ്തരിച്ചാറെ, നിങ്ങൾ ഈ മനുഷ്യന്റെ മേൽ ചുമത്തുന്ന കുററങ്ങളിൽ ഒന്നും കണ്ടിട്ടില്ല.

൧൫ ¶ എറോദേസും കണ്ടിട്ടില്ല; ഞാൻ നിങ്ങളെ അവന്റെ അടുക്കൽ അയച്ചുവല്ലൊ, കണ്ടാലും, മരണത്തിന യോഗ്യമായിട്ടുള്ളത ഒന്നും അവനോട ചെയ്യപ്പെട്ടില്ല.

൧൬ [15] അതുകൊണ്ട ഞാൻ അവനെ ശിക്ഷിച്ചു, വിട്ടയക്കും എന്ന പറഞ്ഞു.

൧൭ [16] (എന്തുകൊണ്ടെന്നാൽ അവൻ ആ ഉത്സവത്തിൽ അവൎക്ക ഒരുത്തനെ വിട്ടുകൊടുപ്പാൻ ആവശ്യമുണ്ടായിരുന്നു.)

൧൮ അപ്പോൾ [17] പുരുഷാരമെല്ലാം ഒന്നിച്ചു, നിലവിളിച്ചു പറഞ്ഞത, ഇവനെ നീക്കിക്കളക, ബറബ്ബാസിനെ ഞങ്ങൾക്ക വിട്ടുതരിക.

൧൯ (ഇവൻ നഗരത്തിൽ ഉണ്ടായ ഒരു കലഹ സംഗതിക്കായിട്ടും, കുലപാതക സംഗതിക്കായിട്ടും കാരാഗൃഹത്തിൽ ആക്കപ്പെട്ടവനായിരുന്നു.)

൨൦ ആകയാൽ പീലാത്തോസ യേശുവിനെ വിട്ടയപ്പാൻ ആഗ്രഹിച്ചു, പിന്നെയും അവരോട സംസാരിച്ചു.

൨൧ എന്നാറെ അവർ ഇവനെ കുരിശിൽ തറെക്ക, ഇവനെ

9. ലൂ. ൯: ൯. 10. യെശാ. ൫൩: ൭. 11 നടപ്പ. ൪: ൨൭. 12. മത്താ, ൨൭: ൨൩. മാൎക്കൊ. ൧൫: ൧൪. യോഹ. ൧൮: ൩൮, ൧൯ ൪. 13. ലൂ. ൨൩: ൧, ൨. 14 ലൂ. ൨൩: ൪. 15. മത്താ. ൨൭: ൨൬. യോഹ. ൧൯: ൧. 16. മത്താ. ൨൭: ൧൫. മൎക്കൊ ൧൫: ൬. യോഹ. ൧൮: ൩൯. 17. നടപ്പ. ൩: ൧൪.

കുരിശിൽ തറെക്ക, എന്ന നില
വിളിച്ചു പറഞ്ഞു.
൨൨ പിന്നെ അവൻ മൂന്നാം
പ്രാവശ്യം അവരോട, ഇവൻ
എന്ത ദോഷം ചെയ്തു? മരണ
ത്തിന ഒരു ഹേതുവും ഞാൻ ഇ
വനിൽ കണ്ടിട്ടില്ല; അതുകൊണ്ടു
ഞാൻ ഇവനെ ശിക്ഷിച്ചു വിട്ട
യക്കും എന്ന പറഞ്ഞു.
൨൩ എന്നാറെ അവൻ കുരി
ശിൽ തറെക്കപ്പെടണം എന്ന
ചോദിച്ചുകൊണ്ടു, അവർ മഹാ
ശബ്ദങ്ങളോട കൂടെ നിർബന്ധി
ച്ചു അവരുടെയും പ്രധാനാചാൎയ്യ
ന്മാരുടെയും ശബ്ദങ്ങൾ ബല
പ്പെടുകയും ചെയ്തു.
൨൪ അപ്പോൾ പീലാത്തൊസ
അവരുടെ അപേക്ഷ പ്രകാരം
ആകട്ടെ എന്ന വിധിച്ചു.
൨൫ കലഹത്തിന്റെയും കുല
പാതകത്തിന്റെയും നിമിത്തമാ
യിട്ട കാരാഗൃഹത്തിൽ ആക്കപ്പെ
ട്ടിരുന്നവനായി, അവർ അപേ
ക്ഷിച്ചവനെ അവൻ അവൎക്ക
വിട്ടുകൊടുത്തു; എന്നാൽ അവൻ
യേശുവിനെ അവരുടെ ഇഷ്ട
ത്തിന ഏല്പിച്ചു.
൨൬ ¶ [19] പിന്നെ അവർ അവ
നെ കൊണ്ടുപോകുമ്പോൾ, നാട്ടു
പുറത്തിൽനിന്ന വരുന്നവനായി,
കുറെനായക്കാരനായ ശിമോൻ
എന്ന ഒരുത്തനെ അവർ പിടി
ച്ചു, കുരിശ യേശുവിന്റെ പി
ന്നാലെ ചുമക്കേണ്ടുന്നതിന്നാ
യിട്ടു, അത അവന്റെ മേൽ വെ
ച്ചു.
൨൭ ജനങ്ങളുടെയും അവനെ
കുറിച്ചു വിശേഷാൽ കരഞ്ഞു മു
റയിട്ടുകൊണ്ടിരുന്ന സ്ത്രീകളുടെ
യും വളരെ കൂട്ടം അവന്റെ പി
ന്നാലെ ചെന്നു.
൨൮ എന്നാൽ യേശു അവരു
ടെ നേരെ തിരിഞ്ഞു പറഞ്ഞു,
യെറുശലേമിന്റെ പുത്രിമാരെ,
നിങ്ങൾ എന്നെ കുറിച്ചു കരയെ
ണ്ടാ; നിങ്ങളെ കുറിച്ചും നിങ്ങളു
ടെ മക്കളെ കുറിച്ചും തന്നെ കര
വിൻ.
൨൯ [20] എന്തുകൊണ്ടെന്നാൽ
കണ്ടാലും, മച്ചികളും ഉല്പാദിക്കാ
ത്ത ഗൎഭപാത്രങ്ങളും, കുടിപ്പിക്കാ
ത്ത മുലകളും ഭാഗ്യമുള്ളവ എന്ന
അവർ ചൊല്ലും നാളുകൾ വ
രുന്നു.
൩൦ [21] അപ്പോൾ അവർ മല
കളോട, ഞങ്ങളുടെ മേൽ വീഴു
വിൻ എന്നും, കുന്നുകളോട ഞ
ങ്ങളെ മറെപ്പിൻ എന്നും പറ
ഞ്ഞു തുടങ്ങും.
൩൧ [22] അതെന്തുകൊണ്ടെന്നാൽ
അവർ പച്ച വൃക്ഷത്തിൽ ഇവ
കാൎയ്യങ്ങളെ ചെയ്യുന്നു എങ്കിൽ,
ഉണങ്ങിയതിൽ എന്ത ചെയ്യപ്പെ
ടും?
൩൨ [23] കുറ്റക്കാരായ മറ്റ ര
ണ്ടു പേരും അവനോട കൂടെ കൊ
ല്ലപ്പെടുവാനായിട്ട കൊണ്ടുപോക
പ്പെട്ടു.

18. മത്താ. ൨൭: ൨൬. മൎക്കോ. ൧൫: ൧൫. യോഹ. ൧൯: ൧൬. 19. മത്താ. ൨൭: ൩൨. മൎക്കോ ൧൫: ൨൧. യോഹ. ൧൯: ൧൭ 20. മത്താ. ൨൪: ൧൯. ലൂ ൨൧: ൨൩. 21. യെശാ. ൨: ൧൯ ഹോശെ. ൧൦: ൮. അറി. ൬: ൧൬. ൯: ൬. 22 സുഭാ. ൧൧: ൩൧. യറമി. ൨൫: ൨൯. ഹെസ. ൨൦: ൪൭. ൨൧: ൩, ൪. ൧ പത്രോ. ൪: ൧൭. 23. യെശാ. ൫൩: ൧൨. മത്താ. ൨൭: ൩൮.

൩൩ [24] അവർ തലയോടിടം എന്ന പേരുള്ള സ്ഥലത്ത എത്തിയപ്പൊൾ, അവിടെ അവനെയും ആ കുററക്കാരെയും, കുരിശുകളിൽ തറെച്ചു. ഒരുത്തനെ വലത്തുഭാഗത്തും ഒരുത്തനെ ഇടത്തുഭാഗത്തും,

൩൪ അപ്പൊൾ യേശു, പിതാവെ, [25] ഇവർ തങ്ങൾ ചെയ്യുന്നത ഇന്നതെന്ന അറിയായ്കകൊണ്ട, ഇവരോട [26] ക്ഷമിച്ചുകൊള്ളെണമെന്ന പറഞ്ഞു. [27] അവന്റെ വസ്ത്രങ്ങളെ അവർ പകുതി ചെയ്തു ചീട്ടിടുകയും ചെയ്തു.

൩൫ പിന്നെ [28] ജനങ്ങൾ നോക്കിക്കൊണ്ട നിന്നു. അവരോടകൂടെ [29] പ്രമാണികളും അപഹസിച്ചു, ഇവൻ മററുള്ളവരെ രക്ഷിച്ചുവല്ലൊ, ഇവൻ ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ട ക്രിസ്തുവാകുന്നു എങ്കിൽ, തന്നെത്താൻ രക്ഷിക്കട്ടെ എന്ന പറഞ്ഞു.

൩൬ ആയുധക്കാരും കൂടെ അവനെ പരിഹസിച്ചു, അടുക്കൽ ചെന്ന, അവനെ കാടി കാണിച്ചു,

൩൭ നീ യെഹൂദന്മാരുടെ രാജാവ ആകുന്നു എങ്കിൽ, നിന്നെത്തന്നെ രക്ഷിക്ക എന്ന പറഞ്ഞു.

൩൮ [30] വിശേഷിച്ച അവന്നമേലായി, ഇവൻ യെഹൂദന്മാരുടെ രാജാവ ആകുന്നു, എന്ന ഒരു മേലെഴുത്ത ഗ്രേക്ക, ലത്തീൻ, എബ്രായി എന്ന ഭാഷകളിൽ എഴുതപ്പെട്ടിരുന്നു;

൩൯ [31] അത്രയുമല്ല തൂക്കപ്പെട്ട കുററക്കാരിൽ ഒരുത്തൻ അവനെ ദുഷിച്ചു, നീ ക്രിസ്തു ആകുന്നു എങ്കിൽ, നിന്നെത്തന്നെയും ഞങ്ങളെയും കൂടെ രക്ഷിക്ക എന്ന പറഞ്ഞു,

൪൦ എന്നാൽ മററവൻ ഉത്തരമായിട്ട അവനെ ശാസിച്ചു, നീയും ശിക്ഷാവിധിയിൽ തന്നെ അകപ്പെട്ടിരിക്കുമ്പോൾ, നീ ദൈവത്തെ ഭയപ്പെടുന്നില്ലയൊ?

൪൧ നാമൊ, ന്യായപ്രകാരം തന്നെ, നാം ചെയ്തിരിക്കുന്ന ക്രിയകൾക്ക തക്കവണ്ണം നാം അനുഭവിക്കുന്നു: എന്നാൽ ഇവൻ തെററായിട്ടുള്ളത ഒന്നും ചെയ്തിട്ടില്ല എന്ന പറഞ്ഞു.

൪൨ പിന്നെ അവൻ യേശുവിനോട പറഞ്ഞത, കൎത്താവെ, നീ നിന്റെ രാജ്യത്തിലേക്ക വരുമ്പോൾ, എന്നെ ഓൎത്തുകൊള്ളെണമെ.

൪൩ യേശു അവനോട, ഇന്ന നീ എന്നോടു കൂടെ പറദീസായിൽ ഇരിക്കും എന്ന ഞാൻ സത്യമായിട്ട നിന്നോട പറയുന്നു എന്ന പറഞ്ഞു.

൪൪ ¶ [32] എന്നാൽ ഏകദേശം ആറാം മണി നേരമായി, ഒമ്പ

---

24. മത്താ. ൨൭: ൩൩. മൎക്കൊ. ൧൫: ൨൨. യോഹ. ൧൯: ൧൭, ൧൮. 25. നടപ്പ. ൭: ൬൦. 26. മത്താ. ൫: ൪൪ നടപ്പ. ൭: ൬൦. ൧ കോറി. ൪: ൧൨. 27. മത്താ. ൨൭: ൩൫. മൎക്കൊ. ൧൫: ൨൪. യോഹ. ൧൯: ൨൩. 28. സങ്കി. ൨൨: ൧൭. സെഖ. ൧൨: ൧൦. 29. മത്താ. ൨൭: ൩൯. മൎക്കൊ. ൧൫: ൨൯. 30. മത്താ. ൨൭: ൩൭. മൎക്കൊ. ൧൫: ൨൬. യോഹ. ൧൯: ൧൯. 31. മത്താ. ൨൭: ൪൪. മൎക്കൊ. ൧൫: ൩൨. 32. മത്താ. ൨൭: ൪൫. മൎക്കൊ. ൧൫: ൩൩.

താം മണി നേരത്തോളം ആ നാട്ടിൽ എല്ലാടവും അന്ധകാരം ഉണ്ടായി;
൪൫ സൂൎയ്യൻ ഇരുട്ടപ്പെട്ടു, [33] ദൈവാലയത്തിലെ തിരശ്ശീലയും നടുവെ ചീന്തിപ്പോയി.
൪൬ വിശേഷിച്ചും യേശു [34] പിതാവേ, നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ ഏല്പിക്കുന്നു, എന്ന ഒരു മഹാശബ്ദത്തോടെ വിളിച്ചു പറഞ്ഞു. ഇപ്രകാരം പറഞ്ഞിട്ടു [35] അവൻ ജീവനെ വിട്ടു.
൪൭ [36] ഇപ്രകാരം ഉണ്ടായത ശതാധിപൻ കണ്ടാറെ, ഈ മനുഷ്യൻ നീതിമാൻ ആയിരുന്നു സത്യം എന്ന പറഞ്ഞ, ദൈവത്തെ മഹത്വപ്പെടുത്തി.
൪൮ അത്രയുമല്ല ആ സംഗതി കാണ്മാൻ കൂടിയിരുന്ന ജനങ്ങൾ ഒക്കെയും ഉണ്ടായ കാൎയ്യങ്ങളെ കണ്ടിട്ടു, തങ്ങളുടെ നെഞ്ചത്ത അടിച്ചുകൊണ്ട തിരിച്ചുപോയി.
൪൯ [37] വിശേഷിച്ചും അവന്ന മുഖപരിചയമുള്ളവർ എല്ലാവരും ഗലിലെയായിൽനിന്ന അവന്റെ പിന്നാലെ ചെന്ന സ്ത്രീകളും ഈ കാൎയ്യങ്ങളെ നോക്കിക്കൊണ്ട ദൂരത്ത നിന്നു.
൫൦ [38] കണ്ടാലും യെഹൂദന്മാരുടെ ഒരു പട്ടണമായ അറിമത്തിയായിലുള്ളവനായി, ഉത്തമവും നീതിയുമുള്ള പുരുഷനായി താനും ദൈവത്തിന്റെ രാജ്യത്തിന്നായിട്ട കാത്തിരുന്നവനായി,
൫൧ (അവരുടെ ആലോചനെക്കും പ്രവൃത്തിക്കും സമ്മതമല്ലാതെ ഇരുന്നവനായി,) [39] മന്ത്രിയായ യോസേഫ എന്ന പേരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.
൫൨ ഇവൻ പീലാത്തോസിന്റെ അടുക്കൽ ചെന്ന, യേശുവിന്റെ ശരീരം ചോദിച്ചു.
൫൩ [40] പിന്നെ അവൻ അത ഇറക്കി, ഒരു നേൎത്ത ശീലയിൽ ചുററിപൊതിഞ്ഞ, ഒരു കൽമലയിൽ വെട്ടപ്പെട്ടതും, ഒരുനാളും ഒരുത്തനും വെക്കപ്പെട്ടിട്ടില്ലാത്തതുമായ ഒരു ശവക്കല്ലറയിൽ അതിനെ വെക്കയും ചെയ്തു.
൫൪ ആ ദിവസം [41] യത്നദിവസമായിരുന്നു, ശാബത ദിവസവും തുടങ്ങാറായി,
൫൫ വിശേഷിച്ചും [42] ഗലിലെയായിൽനിന്ന അവനോടു കൂടെ വന്നിരുന്ന സ്ത്രീകളും പിന്നാലെ ചെന്ന, [43] ശവക്കല്ലറയും അവന്റെ ശരീരം എങ്ങിനെ വെക്കപ്പെട്ടു എന്നുള്ളതും കണ്ടു.
൫൬ പിന്നെ അവർ തിരിച്ചു വന്ന, [44] സുഗന്ധ വൎഗ്ഗങ്ങളെയും പരിമള തൈലങ്ങളെയും ഒരുക്കി, [45] കല്പന പ്രകാരം ശാബത ദിവസത്തിൽ സ്വസ്ഥമായിരുന്നു.

33. മത്താ. ൨൭: ൪൫. മൎക്കൊ. ൧൫: ൩൩. 34. സങ്കീ. ൩൧: ൫. അപൊ. ൭: ൫൯. 35. മത്താ. ൨൭: ൫൦. മൎക്കൊ. ൧൫: ൩൭. യോഹ. ൧൯: ൩൦. 36. മത്താ. ൨൭: ൫൪. മൎക്കൊ. ൧൫: ൩൯. 37. സങ്കീ. ൩൮: ൧൧. മത്താ. ൨൭: ൫൫. മൎക്കൊ. ൧൫: ൪൦. യോഹ. ൧൯: ൨൫. 38. മൎക്കൊ. ൧൫: ൪൩. ലൂ. ൨: ൨൫. 39. മത്താ. ൨൭: ൫൭. മൎക്കൊ. ൧൫: ൪൨. യോഹ. ൧൯: ൩൮. 40. മത്താ. ൨൭: ൫൯. മൎക്കൊ. ൧൫: ൪൬. 41. മത്താ. ൨൭: ൬൨. 42. ലൂ. ൮: ൨. 43. മൎക്കൊ. ൧൫: ൪൭. 44. മൎക്കൊ. ൧൬: ൧. 45. പുറപ്പാ. ൨൦: ൧൦.

## ൨൪ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പ സ്ത്രീകൾക്ക അറിയിക്കപ്പെടുന്നത. ൧൩ അവൻ പ്രത്യക്ഷനാകുന്നത. ൩൬ അപ്പോസ്തൊലന്മാൎക്ക കല്പന കൊടുക്കുന്നത. ൫൦ സ്വൎഗ്ഗത്തിലേക്ക കരെറുന്നത.

പിന്നെ [1] ആഴ്ചവട്ടത്തിന്റെ
ഒന്നാം ദിവസത്തിൽ ഏറ്റവും
പ്രഭാതകാലത്ത, [2] തങ്ങൾ ഒരു
ക്കിയ സുഗന്ധവൎഗ്ഗങ്ങളെ എടു
ത്തുകൊണ്ട, അവരും അവരോട
കൂടെ മറ്റ ചിലരും ശവക്കല്ലറയു
ടെ അടുക്കൽ വന്നു.
൨ [3] അവർ ശവക്കല്ലറയിൽ
നിന്ന കല്ലും ഉരുട്ടിക്കളയപ്പെട്ടത
കണ്ടു.
൩ [4] പിന്നെ അവർ അകത്ത
കടന്നാറെ, കൎത്താവായ യെശു
വിന്റെ ശരീരം കണ്ടില്ല.
൪ അവർ അതിനെ കുറിച്ച
വ്യാകുലപ്പെട്ടിരിക്കുമ്പോൾ ഉണ്ടാ
യത എന്തെന്നാൽ, [5] കണ്ടാലും
മിന്നുന്ന വസ്ത്രങ്ങളോട കൂടെ
രണ്ടു പുരുഷന്മാർ അവരുടെ അ
രികത്ത നിന്നു:
൫ അവർ ഭയപ്പെട്ട നിലത്തെ
ക്ക ദൃഷ്ടി കുമ്പിട്ടിരിക്കുമ്പോൾ ഇ
വർ അവരോട, ജീവനോടിരി
ക്കുന്നവനെ നിങ്ങൾ മരിച്ചവ
രുടെ ഇടയിൽ എന്തിന അന്വെ
ഷിക്കുന്നു?
൬ അവൻ ഇവിടെ ഇല്ല, അ
വൻ ഉയിൎത്തെഴുനീറ്റു: [6] അവ
ൻ ഗലിലെയായിലിരുന്നപ്പോൾ
തന്നെ,
൭ മനുഷ്യന്റെ പുത്രൻ പാപി
കളായ മനുഷ്യരുടെ കൈകളി
ലെക്ക ഏല്പിക്കപ്പെടുകയും, കുരി
ശിൽ തറെക്കപ്പെടുകയും, മൂന്നാം
ദിവസത്തിൽ പിന്നെയും ഉയി
ൎത്തെഴുനില്ക്കയും ചെയ്യെണ്ടുന്ന
താകുന്നു എന്ന അവൻ നിങ്ങ
ളോട പറഞ്ഞു എന്നുള്ളത ഓ
ൎത്തുകൊൾവിൻ എന്ന പറഞ്ഞു.
൮ [7] അപ്പോൾ അവർ അവ
ന്റെ വചനങ്ങളെ ഓൎത്ത,
൯ [8] ശവക്കല്ലറയെ വിട്ട, തിരി
ച്ചു പോന്നു, ഈ കാൎയ്യങ്ങളെ ഒ
ക്കെയും പതിനൊന്ന പെരായവ
രോടും, ശെഷമെല്ലാവരോടും
അറിയിച്ചു.
൧൦ ഈ കാൎയ്യങ്ങളെ അപ്പോസ്തൊ
ലന്മാരോട പറഞ്ഞവർ മഗ്ദലെ
നെ മറിയയും, [9] യോഹന്നായും,
യാക്കോബിന്റെ അമ്മയായ മ
റിയയും, അവരോട കൂടെ ഉണ്ടാ
യിരുന്ന മറ്റ സ്ത്രീകളും ആയിരു
ന്നു.
൧൧ [10] എന്നാറെ അവരുടെ
വാക്കുകൾ അവൎക്ക കബന്ധം
എന്നപൊലെ കാണപ്പെട്ടു; അ
വർ ഇവരെ വിശ്വസിച്ചതുമില്ല.
൧൨ [11] എന്നാൽ പത്രൊസ എ
ഴുനീറ്റ, ശവക്കല്ലറയുടെ അടുക്ക
ൽ ഓടിച്ചെന്ന നോക്കിയാറെ
ശീലകൾ വേറിട്ട കിടക്കുന്നത

1. മത്താ. ൨൮: ൧. മൎക്കൊ. ൧൬: ൧. യോഹ. ൨൦: ൧. 2. ലൂ. ൨൩: ൫൬. 3. മത്താ. ൨൮: ൨. മൎക്കൊ. ൧൬: ൪. 4. മൎക്കൊ. ൧൬: ൫. ലൂ. ൨൪: ൨൩. 5. യോഹ. ൨൦: ൧൨. നടപ്പ. ൧: ൧൦. 6. മത്താ. ൧൬: ൨൧. ൧൭: ൨൩. മൎക്കൊ. ൮: ൩൧. ൯: ൩൧. ലൂ. ൯: ൨൨. 7. യോഹ. ൨: ൨൨. 8. മത്താ. ൨൮: ൮. മൎക്കൊ. ൧൬: ൧൦. 9. ലൂ. ൮: ൩. 10. മൎക്കൊ. ൧൬: ൧൧. ലൂ. ൨൪: ൨൫. 11. യോഹ. ൨൦: ൩, ൬.

കണ്ടു, ഉണ്ടായതിനെ കുറിച്ച ത
ങ്കൽ ആശ്ചൎയ്യപ്പെട്ടുകൊണ്ടു, പോ
ൎകയും ചെയ്തു.
൧൩ ¶ [12] പിന്നെ, കണ്ടാലും
ആ ദിവസം തന്നെ അവരിൽ
രണ്ടുപേർ യെറുശലേമിൽനിന്ന
അറുപത സ്താദി വഴി ദൂരമായി
രിക്കുന്ന എമ്മയുസ എന്ന പേരു
ള്ളൊരു ഗ്രാമത്തിലെക്ക പോകു
ന്നവരായിരുന്നു.
൧൪ അപ്പോൾ ഈ ഉണ്ടായ
സകല കാൎയ്യങ്ങളെയും കുറിച്ച
അവർ തമ്മിൽ സംസാരിച്ചു.
൧൫ ഇങ്ങിനെ അവർ തമ്മിൽ
സംസാരിക്കയും വ്യവഹരിക്കയും
ചെയ്തുകൊണ്ടിരിക്കുമ്പോൾ ഉ
ണ്ടായത എന്തെന്നാൽ, [13] യെശു
വും അടുത്ത ചെന്ന, അവരോടു
കൂടെ നടന്നു.
൧൬ എന്നാൽ അവർ അവനെ
അറിയാതെ ഇരിപ്പാനായിട്ടു, [14]
അവരുടെ കണ്ണുകൾ അടെക്ക
പ്പെട്ടിരുന്നു.
൧൭ അവൻ അവരോട പറഞ്ഞ
ത, നിങ്ങൾ ദുഃഖഭാവമുള്ളവരാ
യി വഴി നടന്ന, തമ്മിൽ സംസാ
രിക്കുന്ന ഈ കാൎയ്യങ്ങൾ എന്ത?
൧൮ അവരിൽ [15] ക്ലെയോപ്പാ
സ എന്ന പേരുള്ള ഒരുത്തൻ അ
വനോട ഉത്തരമായിട്ടു, നീ മാത്രം
യെറുശലേമിൽ ഒരു പരദേശി
യായി, ഈ നാളുകളിൽ അവിടെ
ഉണ്ടായ കാൎയ്യങ്ങളെ അറിയാ
തെ ഇരിക്കുന്നുവൊ? എന്ന പറ
ഞ്ഞു.
൧൯ അവൻ അവരോട പറ
ഞ്ഞത, ഏത കാൎയ്യങ്ങൾ? അവർ
അവനോട, [16] ദൈവത്തിന്റെ
യും സകല ജനങ്ങളുടെയും മുമ്പാ
കെ പ്രവൃത്തിയിലും വചനത്തി
ലും ശക്തിയുള്ള [17] ദീൎഘദൎശിയാ
യിരുന്ന, നസറായക്കാരനായ
യെശുവിനെ കുറിച്ചുള്ള കാൎയ്യങ്ങ
ളും;
൨൦ [18] നമ്മുടെ പ്രധാനാചാൎയ്യ
ന്മാരും പ്രമാണികളും അവനെ
മരണവിധിയിലെക്ക ഏല്പിച്ചു,
കുരിശിൽ തറെച്ചപ്രകാരവും ത
ന്നെ.
൨൧ [19] എന്നാൽ ഇസ്രായെലി
നെ ഉദ്ധാരണം ചെയ്വാനിരിക്കു
ന്നവൻ അവൻ തന്നെ എന്ന
ഞങ്ങൾ വിശ്വസിച്ചിരുന്നു: ഇ
തൊക്കെയും കൂടാതെ ഈ കാൎയ്യ
ങ്ങൾ ഉണ്ടായിട്ട ഇന്ന മൂന്നാം
ദിവസം ആകുന്നു.
൨൨ [20] അത്രയുമല്ല ഞങ്ങളുടെ
കൂട്ടത്തിൽ ചില സ്ത്രീകളും പ്രഭാ
തകാലത്ത ശവക്കല്ലറയുടെ അടു
ക്കൽ പോയി;
൨൩ അവന്റെ ശരീരം കണ്ടെ
ത്താതെ അവർ വന്ന, അവൻ
ജീവനോടിരിക്കുന്നു എന്ന പറ
ഞ്ഞ ദൈവദൂതന്മാരുടെ ഒരു ദൎശ
നം കണ്ടു എന്ന പറഞ്ഞ, ഞങ്ങ
ളെ ഭ്രമിപ്പിച്ചു.

---

12. മൎക്കൊ. ൧൬: ൧൨. 13. മത്താ. ൧൮: ൨൦. ലൂ. ൨൪: ൩൬. 14 യോഹ. ൨൦: ൧൪. ൨൧: ൪. 15. യോഹ. ൧൯: ൨൫. 16. നടപ്പ. ൭: ൨൨. 17. മത്താ. ൨൧: ൧൧. ലൂ. ൭: ൧൬. യോഹ. ൩: ൨. ൪: ൧൯. ൬: ൧൪. നടപ്പ. ൨: ൨൨. 18. ലൂ. ൨൩: ൧. നടപ്പ. ൧൩: ൨൭, ൨൮. 19. ലൂ. ൧: ൬൮. ൨: ൩൮. നടപ്പ. ൧: ൬. 20. മത്താ. ൨൮: ൮. മൎക്കൊ. ൧൬: ൧൦. ലൂ. ൨൪: ൯, ൧൦. യോഹ. ൨൦: ൧൮.

൨൪ അപ്പോൾ [21] ഞങ്ങളോട
കൂടെ ഉണ്ടായിരുന്നവരിൽ ചിലർ
ശവക്കല്ലറയുടെ അടുക്കൽ പോ
യി, സ്ത്രീകൾ പറഞ്ഞ പ്രകാരം
തന്നെ കണ്ടു: അവർ അവനെ
കണ്ടില്ല താനും എന്ന പറഞ്ഞു.
൨൫ അപ്പോൾ അവൻ അവ
രോട പറഞ്ഞത, ദീൎഘദൎശിമാർ
പറഞ്ഞ കാൎയ്യങ്ങളെ ഒക്കെയും
വിശ്വസിക്കുന്നതിന ബുദ്ധിയി
ല്ലാത്തവരായും മന്ദഹൃദയമുള്ളവ
രായുമുള്ളോരെ,
൨൬ [22] ക്രിസ്തു ഈപ്രകാരം കഷ്ട
മനുഭവിച്ചിട്ട തന്റെ മഹത്വത്തി
ലെക്ക പ്രവെശിക്കെണ്ടുന്നതായി
രുന്നില്ലയൊ?
൨൭ പിന്നെ അവൻ [23] മോശ
യിൽനിന്നും സകല [24] ദീൎഘദൎശി
കളിൽനിന്നും [25] തുടങ്ങി, സകല
വെദവാക്യങ്ങളിലും തന്നെ കുറി
ച്ചുള്ള കാൎയ്യങ്ങളെ അവരോട വി
സ്തരിച്ച പറഞ്ഞു.
൨൮ പിന്നെ അവർ പോകു
ന്ന ഗ്രാമത്തിന സമീപിച്ചു: [26]
അപ്പോൾ അവൻ അപ്പുറം പോ
കുന്നു എന്ന പോലെ ഭാവിച്ചു.
൨൯ എന്നാറെ അവർ, സന്ധ്യാ
കാലമായല്ലോ, നെരവും അസ്തമി
പ്പാറായി, [27] ഞങ്ങളോട കൂടെ പാ
ൎക്കെണം എന്ന പറഞ്ഞ, അവ
നോട വളരെ അപെക്ഷിച്ചു. അ
വൻ അവരോട കൂടെ പാൎപ്പാൻ
അകത്ത ചെല്ലുകയും ചെയ്തു.
൩൦ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, അവൻ അവരോട കൂടെ
ഭക്ഷണത്തിന്നിരിക്കുമ്പോൾ, [28]
അവൻ അപ്പം എടുത്ത, വാഴ്ത്തി,
മുറിച്ച, അവൎക്ക കൊടുത്തു.
൩൧ അപ്പോൾ അവരുടെ ക
ണ്ണുകൾ തുറക്കപ്പെട്ടു, അവർ അ
വനെ അറിഞ്ഞു; എന്നാറെ അ
വൻ അവരിൽനിന്ന അപ്രത്യ
ക്ഷനായി.
൩൨ അപ്പോൾ അവർ തമ്മിൽ
തമ്മിൽ പറഞ്ഞു, അവൻ വഴി
യിൽ വെച്ച നമ്മോട കൂടെ സം
സാരിക്കയും, വെദവാക്യങ്ങളെ ന
മുക്ക തെളിയിച്ച തരികയും ചെയ്ക
പ്പോൾ, നമ്മുടെ ഉള്ളിൽ നമ്മുടെ
ഹൃദയം ജ്വലിച്ചിരുന്നില്ലയൊ?
൩൩ അവർ ആ സമയത്ത ത
ന്നെ എഴുനീറ്റ, യെറുശലമിലെ
ക്ക തിരിച്ച പോയി,
൩൪ കൎത്താവ സത്യമായിട്ട ഉ
യിൎത്തെഴുനീറ്റ, [29] ശിമൊന്ന പ്രത്യ
ക്ഷനായി എന്ന പറഞ്ഞുകൊ
ണ്ട, ഒന്നിച്ച കൂടിയിരുന്ന പതി
നൊന്ന പെരായവരെയും അവ
രോട കൂടെയുള്ളവരെയും കണ്ടു.
൩൫ പിന്നെ വഴിയിൽ ഉണ്ടാ
യ കാൎയ്യങ്ങളെയും, അവൻ അ
പ്പം മുറിക്കുമ്പോൾ തങ്ങൾക്ക അ
റിയപ്പെട്ട പ്രകാരവും അവർ അ
റിയിക്കയും ചെയ്തു.

21. ലൂ. ൨൪: ൧൨. 22. ലൂ. ൨൪: ൨൬. നടപ്പ. ൧൭: ൩. ൧ പത്രൊ. ൧: ൧൧. 23. ആദ്യ. ൩: ൧൫. ൨൨: ൧൮. ൨൬: ൪. ൪൯: ൧൦. ൪ മോ. ൨൧: ൯. ൫ മോ. ൧൮: ൧൫. 24. സങ്കീ. ൧൬: ൯, ൧൦. ൨൨: ൧൬. ൧൩൨: ൧൧. യശാ. ൭: ൧൪. ൯: ൬. ൪൦: ൧൦, ൧൧. ൫൦: ൬. ൫൩: യറമി. ൨൩: ൫. ൩൩: ൧൪, ൧൫. എസെ. ൩൪: ൨൩. ൩൭: ൨൫. ദാനി. ൯: ൨൪. മീഖാ. ൭: ൨൦. മലാ. ൩: ൧. ൪: ൨. യോഹ. ൧: ൪൫. 25. ലൂ. ൨൪: ൪൪. 26. ആദ്യ. ൩൨: ൨൬. ൩൩: ൭. മൎക്കൊ. ൬: ൪൮. 27. ആദ്യ. ൧൯: ൩. നടപ്പ. ൧൬: ൧൫. 28. മത്താ. ൧൪: ൧൯. 29. ൧ കൊറി. ൧൫: ൫.

൩൬ [30] അവർ ഇവ കാൎയ്യങ്ങളെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ, യേശു തന്നെ അവരുടെ നടുവിൽ വന്ന നിന്ന, അവരോട, നിങ്ങൾക്ക സമാധാനം ഉണ്ടാകുമാറാകട്ടെ എന്ന പറഞ്ഞു.

൩൭ എന്നാറെ അവർ വിരണ്ട ഭയപ്പെട്ട, [31] തങ്ങൾ ഒരു ആത്മാവിനെ കണ്ടു എന്ന നിരൂപിച്ചു.

൩൮ അപ്പോൾ അവൻ അവരോട, നിങ്ങൾ എന്തുകൊണ്ട ചഞ്ചലപ്പെടുന്നു? നിങ്ങളുടെ ഹൃദയങ്ങളിൽ എന്തുകൊണ്ട വിചാരങ്ങളും ഉണ്ടാകുന്നു?

൩൯ ഞാൻ തന്നെ ആകുന്നു എന്ന എന്റെ കൈകളെയും എന്റെ കാലുകളെയും നോക്കി അറിവിൻ, എന്നെ [32] തൊട്ട നോക്കുവിൻ: എനിക്ക ഉണ്ട എന്ന നിങ്ങൾ കാണുന്നതു പോലെ, ഒരു ആത്മാവിന മാംസവും അസ്ഥികളും ഇല്ലല്ലൊ എന്ന പറഞ്ഞു.

൪൦ ഇപ്രകാരം പറഞ്ഞതിന്റെ ശേഷം അവൻ [തന്റെ] കൈകളെയും കാലുകളെയും അവരെ കാണിച്ചു.

൪൧ എന്നാലും [33] സന്തോഷം കൊണ്ട അവർ പിന്നെയും വിശ്വസിക്കാതെ, ഭ്രമപ്പെട്ടിരിക്കുമ്പോൾ, അവൻ അവരോട പറഞ്ഞത, [34] ആഹാരം വല്ലതും നിങ്ങൾക്ക ഇവിടെ ഉണ്ടോ?

൪൨ അപ്പോൾ അവർ അവന വറുത്ത മീനിന്റെയും തേൻകട്ടയുടെയും ഓരോ ഖണ്ഡം കൊടുത്തു.

൪൩ [35] അവൻ അത വാങ്ങി, അവരുടെ മുമ്പാകെ ഭക്ഷിച്ചു.

൪൪ പിന്നെ അവൻ അവരോട, മോശെയുടെ വെദപ്രമാണത്തിലും ദീൎഘദൎശികളിലും, സങ്കീൎത്തനങ്ങളിലും എന്നെ കുറിച്ച എഴുതിയിരിക്കുന്ന കാൎയ്യങ്ങൾ ഒക്കെയും നിവൃത്തിയാകെണ്ടുന്നതാകുന്നു, എന്ന [36] ഞാൻ നിങ്ങളോട കൂടെ തന്നെ ഇരുന്നപ്പോൾ, നിങ്ങളോട സംസാരിച്ച വചനങ്ങൾ ഇവ തന്നെ എന്ന പറഞ്ഞു.

൪൫ [37] അപ്പോൾ വെദവാക്യങ്ങളെ തിരിച്ചറിയെണ്ടുന്നതിനായിട്ട, അവൻ അവരുടെ ബുദ്ധിയെ തുറന്നു;

൪൬ അവരോട പറഞ്ഞു, [38] ഇപ്രകാരം എഴുതിയിരിക്കുന്നു, ഇപ്രകാരവും ക്രിസ്തു കഷ്ടമനുഭവിക്കയും, മൂന്നാം ദിവസത്തിൽ മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കയും;

൪൭ യെരുശലെമിൽ തുടങ്ങി, [39] സകല ജാതികളുടെ ഇടയിലും [40] അവന്റെ നാമത്തിൽ അനുതാപവും പാപമോചനവും പ്രസംഗിക്കപ്പെടുകയും ചെയ്യെണ്ടുന്നതായിരുന്നു.

---

30. മൎക്കൊ. ൧൬: ൧൪. യോഹ. ൨൦: ൧൯. ൧ കൊറി. ൧൫: ൫. 31. മൎക്കൊ. ൬: ൪൯.
32. യോഹ. ൨൦: ൨൦, ൨൭. 33. ആദ്യ. ൪൫: ൨൬. 34. യോഹ. ൨൧: ൫. 35. നടപ്പ. ൧൦: ൪൧. 36. മത്താ. ൧൬: ൨൧. ൧൭: ൨൨. ൨൦: ൧൮ മൎക്കൊ ൮: ൩൧. ലൂ. ൯: ൨൨. ൧൮: ൩൧. ൧൮: ൩൧. വ. ൭. 37. നടപ്പ. ൧൬: ൧൪. 38 സങ്കീ. ൨൨. യെശാ. ൫൦: ൬. ൫൩: ൨. ലൂ. ൨൪: ൨൬. നടപ്പ. ൧൭: ൩. 39. ആദ്യ. ൧൨: ൩. സങ്കീ. ൨൨: ൨൭ യെശാ. ൪൯: ൬, ൨൨. യിറ. ൩൧: ൩൪. ഹോശെ. ൨: ൨൩. മീഖാ. ൪: ൨. മലാ. ൧: ൧൧. 40. ദാനി. ൯: ൨൪. നടപ്പ ൧൩: ൩൮, ൪൬. ൧ യോഹ. ൨: ൧൨.

൪൮ വിശേഷിച്ച [41] നിങ്ങൾ
ഇക്കാൎയ്യങ്ങൾക്ക സാക്ഷികൾ
ആകുന്നു.
൪൯ [42] കണ്ടാലും, ഞാൻ എ
ന്റെ പിതാവിന്റെ വാഗ്ദത്തം
നിങ്ങളുടെ മേൽ അയക്കുന്നു; എ
ന്നാൽ നിങ്ങൾ ഉയരത്തിൽനി
ന്ന ശക്തി ധരിക്കപ്പെടുവോളത്തിന,
യെറുശലേം നഗരത്തിൽ പാ
ൎപ്പിൻ.
൫൦ പിന്നെ അവൻ അവ
രെ [43] ബെത്താനിയായോളം പുറ
ത്ത കൂട്ടിക്കൊണ്ടുപോയി, തന്റെ
കൈകളെ ഉയൎത്തി, അവരെ അ
നുഗ്രഹിച്ചു.
൫൧ [44] വിശേഷിച്ചു ഉണ്ടായത
എന്തെന്നാൽ, അവൻ അവരെ
അനുഗ്രഹിക്കുമ്പോൾ, അവരിൽ
നിന്ന പിരിയപ്പെട്ടു, സ്വൎഗ്ഗത്തി
ലേക്ക മേല്പട്ട എടുത്തുകൊള്ളപ്പെ
ട്ടു.
൫൨ [45] അപ്പോൾ അവർ അവ
നെ വന്ദിച്ചുകൊണ്ട, മഹാ സ
ന്തോഷത്തോട കൂടെ യെറുശലേ
മിലേക്ക തിരിച്ചുപോന്നു.
൫൩ ദൈവത്തെ സ്തുതിച്ചു പു
കഴ്ത്തിക്കൊണ്ട എല്ലായ്പോഴും [46] ദൈ
വാലയത്തിൽ ഇരുന്നു. ആമെൻ.

# യോഹന്നാൻ

എഴുതിയ

# സുവിശേഷം.

## ൧ അദ്ധ്യായം.

൧ യേശു ക്രിസ്തുവിന്റെ ദൈവത്വവും മാനുഷത്വവും അധികാരവും. ൧൫ യോഹന്നാന്റെ സാക്ഷി. ൩൫ അന്ത്രയോസ, പത്രോസ മുതലായവർ വിളിക്കപ്പെട്ടത.

ആദിയിൽ [1] വചനം ഉണ്ടായി
രുന്നു, ആ വചനം [2] ദൈവ
ത്തോട കൂടെ ആയിരുന്നു, [3] ആ
വചനം ദൈവവും ആയിരുന്നു.
൨ [4] ആയത ആദിയിൽ ദൈ
വത്തോട കൂടെ ആയിരുന്നു.
൩ [5] സകലവും അവനാൽ ഉ
ണ്ടാക്കപ്പെട്ടു; ഉണ്ടാക്കപ്പെട്ടത
ഒന്നും അവനെ കൂടാതെ ഉണ്ടാ
ക്കപ്പെട്ടതുമില്ല.

41. യോഹ. ൧൫: ൨൭. അപ്പ. ൧: ൮, ൨൨. ൨: ൩൨. ൩: ൧൫. 42. യെശ. ൪൪: ൩. യോവെൽ ൨: ൨൮. യോഹ. ൧൪: ൧൬, ൨൬. ൧൫: ൨൬. ൧൬: ൭. അപ്പ. ൧: ൪. ൨: ൧. 43. അപ്പ. ൧: ൧൨. 44. ൨ രാജാ. ൨: ൧൧. മൎക്കോസ ൧൬: ൧൯. യോഹ. ൨൦: ൧൭. അപ്പ. ൧: ൯. എഫെ. ൪: ൮. 45. മത്താ. ൨൮: ൯, ൧൭. 46. അപ്പ. ൨: ൪൬. ൫: ൪൨.
1. സദൃ. ൮: ൨൨, ൨൩. കൊലൊ. ൧: ൧൭. ൧ യോഹ. ൧: ൧. അറി. ൧: ൨. ൧൯: ൧൩. 2. സദൃ. ൮: ൩൦. യോഹ. ൧൭: ൫. ൧ യോഹ. ൧: ൨. 3. ഫിലി. ൨: ൬. ൧ യോഹ. ൫: ൭. 4. ആദ്യ. ൧: ൧. 5. സങ്കീ. ൩൩: ൬. യോഹ. ൧: ൧൦. എഫെ. ൩: ൯. കൊലൊ. ൧: ൧൬. എബ്രാ. ൧: ൨. അറി. ൪: ൧൧.

൪ [6] അവനിൽ ജീവൻ ഉണ്ടാ
യിരുന്നു, [7] ആ ജീവൻ മനുഷ്യ
രുടെ വെളിച്ചം ആയിരുന്നു.
൫ [8] ആ വെളിച്ചം ഇരുളിൽ
പ്രകാശിക്കുന്നു, ഇരുൾ അതി
നെ പരിഗ്രഹിച്ചതുമില്ല.
൬ ¶ [9] ദൈവത്തിൽനിന്ന അ
യക്കപ്പെട്ട ഒരു മനുഷ്യൻ ഉണ്ടാ
യിരുന്നു, അവന്റെ നാമം യോ
ഹന്നാൻ എന്ന [ആയിരുന്നു.]
൭ [10] ആയവൻ താൻ മൂലം എ
ല്ലാവരും വിശ്വസിക്കേണ്ടുന്നതി
ന, ആ വെളിച്ചത്തെ കുറിച്ച
സാക്ഷിപ്പെടുത്തുവനായിട്ട സാ
ക്ഷിയായി വന്നു.
൮ അവൻ ആ വെളിച്ചം ആ
യിരുന്നില്ല, ആ വെളിച്ചത്തെ
കുറിച്ച സാക്ഷിപ്പെടുത്തുവാനാ
യിട്ട [അയക്കപ്പെട്ടവൻ] അത്രെ.
൯ [11] ലോകത്തിലേക്ക വരുന്ന
മനുഷ്യനെ ഒക്കെയും പ്രകാശി
പ്പിക്കുന്നത സത്യമുള്ള വെളിച്ചം
ആയിരുന്നു.
൧൦ അവൻ ലോകത്തിൽ ആ
യിരുന്നു, [12] ലോകം അവനാൽ
ഉണ്ടാക്കപ്പെട്ടു, ലോകം അവ
നെ അറിഞ്ഞതുമില്ല.
൧൧ [13] അവൻ തന്റെ സ്വന്ത
ത്തിലേക്ക വന്നു, അവന്റെ സ്വ
ന്തക്കാർ അവനെ കൈക്കൊണ്ടി
ല്ല.
൧൨ [14] എന്നാൽ അവന്റെ
നാമത്തിൽ വിശ്വസിക്കുന്നവരാ
യി അവനെ കൈക്കൊണ്ടവരാ
യവൎക്ക ഐശ്വര്യം ദൈവത്തി
ന്റെ മക്കളായി തീരുന്നതിന
അവൻ അധികാരം കൊടുത്തു.
൧൩ [15] അവർ രക്തത്തിൽ നി
ന്ന എങ്കിലും, ജഡത്തിന്റെ ഇ
ഷ്ടത്തിൽനിന്ന എങ്കിലും, മനു
ഷ്യരുടെ ഇഷ്ടത്തിൽനിന്ന എ
ങ്കിലും അല്ല, ദൈവത്തിൽനിന്ന
തന്നെ ജനിച്ചു.
൧൪ [16] ആ വചനം [17] ജഡമാ
യി [18] തീരുകയും, കൃപകൊണ്ടും [19]
സത്യംകൊണ്ടും നിറഞ്ഞതായി,
നമ്മുടെ ഇടയിൽ വസിക്കയും
ചെയ്തു, പിതാവിന്റെ ഏകജാത
നായവന്റെ മഹത്വത്തെ പോ
ലെ [20] അവന്റെ മഹത്വം ഞ
ങ്ങൾ കാണുകയും ചെയ്തു.
൧൫ ¶ [21] യോഹന്നാൻ അവ
നെ കുറിച്ച സാക്ഷിപ്പെടുത്തി,
വിളിച്ച പറഞ്ഞത, [22] എന്റെ പി
ന്നാലെ വരുന്നവൻ എന്റെ മു
മ്പായി തീൎന്നിരിക്കുന്നു, എന്ന

6. യോഹ. ൫: ൨൬. ൧ യോഹ. ൫: ൧൧. 7. യോഹ. ൮: ൧൨. ൯: ൫. ൧൨: ൩൫, ൪൬. 8. യോഹ. ൩: ൧൯. 9. മലാ. ൩: ൧. മത്താ. ൩: ൧. ലൂ. ൩: ൨. യോഹ. ൧: ൩൩. 10 നട. ൧൯: ൪. 11. യെശ. ൪൯: ൬. യോഹ. ൧: ൪. ൧ യോഹ. ൨: ൮. 12. യോഹ. ൧: ൩. എബ്രാ. ൧: ൨. ൧൧: ൩. 13. ലൂ. ൧൯: ൧൪. നടപ്പ. ൩: ൨൬. ൧൩: ൪൬. 14. യെശ. ൫൬: ൫. റോമ. ൮: ൧൫. ഗലാ. ൩: ൨൬. ൨ പത്രോ. ൧: ൪. ൧ യോഹ. ൩: ൧. 15. യോഹ. ൩: ൫. യാക്കോ. ൧: ൧൮. ൧ പത്രോ. ൧: ൨൩. 16. മത്താ. ൧: ൧൬, ൨൦. ലൂ. ൧: ൩൧, ൩൫. ൨: ൭. ൧ തിമോ. ൩: ൧൬. 17. എബ്രാ. ൨: ൧൧, ൧൪, ൧൬, ൧൭. 18. റോമ. ൧: ൩. ഗലാ. ൪: ൪. 19. കൊലൊ. ൧: ൧൯. ൨: ൩, ൯. 20. യെശ. ൪൦: ൫. മത്താ. ൧൭: ൨. യോഹ. ൨: ൧൧. ൨ പത്രോ. ൧: ൧൭. 21. യോഹ. ൧: ൩൨. ൩: ൩൨. ൫: ൩൩. 22. മത്താ. ൩: ൧൧. മൎക്കൊ. ൧: ൭. ലൂക്കൊ. ൩: ൧൬. യോഹ. ൧: ൨൭, ൩൦. ൩: ൩൧.

ഞാൻ ആരെ കുറിച്ച ചൊല്ലി
യൊ, അവൻ ഇവൻ ആയിരു
ന്നു: [28] അതെന്തുകൊണ്ടെന്നാൽ
അവൻ എന്റെ മുമ്പനായിരു
ന്നു.

൧൬ അവന്റെ [24] പരിപൂർണ്ണ
തയിൽനിന്ന നമുക്ക എല്ലാവ
ൎക്കും കൃപെക്ക കൃപയും ലഭിച്ചിരി
ക്കുന്നു.

൧൭ എന്തുകൊണ്ടെന്നാൽ [25]
വേദപ്രമാണം മോശയാൽ അ
യക്കപ്പെട്ടു, [26] കൃപയും [27] സത്യവും
യേശു ക്രിസ്തുവിനാൽ ഉണ്ടായി.

൧൮ [21] ഒരുത്തനും ദൈവത്തെ
ഒരുനാളും കണ്ടിട്ടില്ല: പിതാവി
ന്റെ [29] മാൎവ്വിടത്തിലിരിക്കുന്ന
ഏകജാതനായുള്ള പുത്രൻ, അ
വൻ അവനെ അറിയിച്ചു.

൧൯ നീ ആരാകുന്നു ? എന്ന
യോഹന്നാനോട ചോദിക്കേണ്ടു
ന്നതിനായിട്ട, യെഹൂദന്മാർ യെ
രുശലേമിൽനിന്ന ആചാൎയ്യന്മാ
രെയും ലേവിയക്കാരെയും അയ
ച്ചപ്പോൾ, [30] അവന്റെ സാക്ഷി
ഇത ആകുന്നു.

൨൦ [31] അവൻ തള്ളിപ്പറയാതെ,
അനുസരിച്ചു: ഞാൻ ക്രിസ്തുവല്ല
എന്ന അനുസരിച്ചു.

൨൧ അപ്പോൾ അവർ അവ
നോട, പിന്നെ എന്ത ? നീ [32] ഏ
ലിയായൊ ? എന്ന ചോദിച്ചു.
ഞാൻ അല്ല എന്ന അവൻ പറ
യുന്നു. നീ [33] ആ ദീൎഘദൎശിയൊ ?
അല്ല, എന്ന അവൻ ഉത്തരം പ
റഞ്ഞു.

൨൨ അപ്പോൾ അവർ അവ
നോട, ഞങ്ങൾ ഞങ്ങളെ അയ
ച്ചവരോട ഉത്തരം പറയേണ്ടു
ന്നതിന, നീ ആരാകുന്നു ? നി
ന്നെ കുറിച്ച തന്നെ നീ എന്ത
പറയുന്നു ? എന്ന പറഞ്ഞു.

൨൩ ഞാൻ [34] എശായ ദീൎഘദ
ൎശി പറഞ്ഞ പ്രകാരം, കൎത്താവി
ന്റെ വഴി നേരെ ആക്കുവിൻ,
എന്ന വനത്തിൽ വിളിച്ച പറ
യുന്നവന്റെ [35] ശബ്ദമാകുന്നു
എന്ന അവൻ പറഞ്ഞു.

൨൪ അയക്കപ്പെട്ടവർ പറിശെ
ന്മാരിൽനിന്നുള്ളവർ ആയിരുന്നു.

൨൫ പിന്നെ അവർ അവനൊ
ട ചോദിച്ചു: നീ ക്രിസ്തുവെങ്കി
ലും, ഏലിയാ എങ്കിലും, ആ ദീ
ൎഘദൎശി എങ്കിലും അല്ല എങ്കിൽ,
പിന്നെ നീ എന്തുകൊണ്ട ജ്ഞാ
നസ്നാനം ചെയ്യുന്നു എന്ന അ
വനോട പറഞ്ഞു.

൨൬ യോഹന്നാൻ അവരോട
ഉത്തരമായിട്ട [36] ഞാൻ വെള്ളം
കൊണ്ട ജ്ഞാനസ്നാനം ചെയ്യു
ന്നു: [37] എന്നാൽ നിങ്ങൾ അറി

23. യോഹ. ൬: ൪൬. കോലൊ. ൧: ൧൯. 24. യോഹ. ൩: ൩൪. എഫെ. ൧: ൭, ൯, ൪. കോലൊ. ൧: ൧൯. ൨: ൯, ൧൦. 25 പുറപ്പാ. ൨൦: ൧. ൫ മോശ. ൪: ൪൪. ൫: ൧. ൩൩: ൪. 26. റോമ. ൩: ൨൪. ൫: ൨൧. ൬: ൧൪. 27. യോഹ ൪: ൨൩, ൧൪: ൬. 28. പുറപ്പാ. ൩൩: ൨൦. ൫ മോശ. ൪: ൧൨. മത്താ. ൧൧: ൨൭. ലൂ. ൧൦: ൨൨. യോഹ ൬: ൪൬. ൧ തിമോ ൧: ൧൭. ൬: ൧൬. ൧ യോഹ. ൪: ൧൨, ൨൦. 29. യോഹ. ൧: ൧൮. ൩: ൧൬, ൧൮. ൧ യോഹ. ൪: ൯. 30. യോഹ. ൫: ൩൩. 31. ലൂ. ൩: ൧൫. യോഹ ൩. ൨൮. അപ്പൊ. ൧൩: ൨൫. 32. മലാ. ൪: ൫. മത്താ. ൧൭: ൧൦. 33. ൫ മോശ. ൧൮: ൧൫, ൧൮. 34. യെശാ. ൪൦: ൩. 35. മത്താ. ൩: ൩. മൎക്കൊ. ൧: ൩. ലൂ. ൩: ൪. യോഹ. ൩: ൨൮. 36. മത്താ. ൩: ൧൧.
37. മലാ. ൩: ൧.

യാതെ ഇരിക്കുന്ന ഒരുത്തൻ നി
ങ്ങളുടെ ഇടയിൽ നില്ക്കുന്നുണ്ടു.
൨൭ [38] അവൻ എന്റെ പിന്നാ
ലെ വന്നിട്ടു, എന്റെ മുമ്പായി
തീൎന്നിരിക്കുന്നവൻ ആകുന്നു,
അവന്റെ ചെരിപ്പുകളുടെ വാറ
അഴിപ്പാൻ ഞാൻ യോഗ്യനല്ല
എന്നു പറഞ്ഞു.
൨൮ ഈ കാൎയ്യങ്ങൾ യോൎദ്ദാ
ന്റെ അക്കരെ യോഹന്നാൻ
ജ്ഞാനസ്നാനം ചെയ്തുകൊണ്ടിരു
ന്ന [39] ബെതബാറയിൽ വെച്ചു
ഉണ്ടായി.
൨൯ ¶ പിറെറ ദിവസം യോ
ഹന്നാൻ യേശു തന്റെ അടുക്ക
ൽ വരുന്നതിനെ കണ്ടിട്ടു, കണ്ടാ
ലും, [40] ലോകത്തിന്റെ പാപത്തെ
നീക്കിക്കളയുന്നവനായി ദൈവ
ത്തിന്റെ [41] കുഞ്ഞാടായുള്ളവൻ.
൩൦ [42] എന്റെ മുമ്പായി തീൎന്നി
രിക്കുന്ന ഒരു പുരുഷൻ എന്റെ
പിന്നാലെ വരുന്നു എന്നു ഞാൻ
ആരെ കുറിച്ചു ചൊല്ലിയൊ, അ
വൻ ഇവൻ ആകുന്നു: എന്തു
കൊണ്ടെന്നാൽ അവൻ എന്റെ
മുമ്പനായിരുന്നു.
൩൧ ഞാനൊ അവനെ അറി
ഞ്ഞില്ല: എങ്കിലും അവൻ ഇസ്രാ
യേലിന വെളിപ്പെട്ടു തീരേണ്ടു
ന്നതിനായിട്ടു തന്നെ, [43] ഞാൻ
വെള്ളംകൊണ്ടു ജ്ഞാനസ്നാനം
ചെയ്തുകൊണ്ടു വന്നു എന്നു പ
റഞ്ഞു.
൩൨ [44] പിന്നെയും യോഹ
ന്നാൻ സാക്ഷിപ്പെടുത്തി പറ
ഞ്ഞതു, ആത്മാവു ഒരു പ്രാവു
പോലെ സ്വൎഗ്ഗത്തിൽ നിന്നു ഇ
റങ്ങുന്നതിനെ ഞാൻ കണ്ടു, അ
തു അവന്റെ മേൽ ഇരുന്നു.
൩൩ ഞാനൊ അവനെ അറി
ഞ്ഞില്ല; എന്നാലും വെള്ളംകൊ
ണ്ടു ജ്ഞാനസ്നാനം ചെയ്വാൻ
എന്നെ അയച്ചവൻ തന്നെ എ
ന്നോടു, നീ യാതൊരുത്തന്റെ
മേൽ ആത്മാവു ഇറങ്ങി, അവ
ന്റെ മേൽ ഇരിക്കുന്നതിനെ
കാണുമൊ, [45] ആയവൻ പരിശു
ദ്ധാത്മാവുകൊണ്ടു ജ്ഞാനസ്നാ
നം ചെയ്യുന്നവൻ ആകുന്നു എ
ന്നു പറഞ്ഞു.
൩൪ ഞാൻ കണ്ടു, ഇവൻ
ദൈവത്തിന്റെ പുത്രൻ ആകു
ന്നു എന്നു സാക്ഷിപ്പെടുത്തുകയും
ചെയ്തു.
൩൫ ¶ പിന്നെയും പിറെറ
ദിവസം യോഹന്നാനും അവ
ന്റെ ശിഷ്യന്മാരിൽ രണ്ടുപേരും
നിന്നിരുന്നു.
൩൬ അവൻ നടക്കുന്ന യേ
ശുവിനെ നോക്കിക്കൊണ്ടു [46] ക
ണ്ടാലും ദൈവത്തിന്റെ കുഞ്ഞാ
ടു എന്നു പറഞ്ഞു.

38. യോഹ. ൧: ൧൫, ൩൦. നടപ്പ. ൧൩: ൨൫. 39. ന്യായാ. ൭: ൨൪. യോഹ. ൧൦: ൪൦. 40. യെശ. ൫൩: ൭. ൧ കോരി. ൧൫: ൩. ഗലാ. ൧: ൪. എബ്രാ. ൧: ൩. ൨: ൧൭. ൯: ൨൮. ൧ പേത്രൊ. ൨: ൨൪. ൩: ൧൮. ൧ യോഹ. ൨: ൨. ൩: ൫. ൪: ൧൦. അറി. ൧: ൫. 41. പുറപ്പാ. ൧൨: ൩. യെശാ. ൫൩: ൭. യോഹ. ൧: ൩൬. നടപ്പ. ൮: ൩൨. ൧ പേത്രൊ. ൧: ൧൯. അറി. ൫: ൬. 42. യോഹ. ൧: ൧൫, ൨൭. 43. മലാ. ൩: ൧. മത്താ. ൩: ൬. ലൂ. ൧: ൧൭, ൭൬, ൭൭. ൩: ൩, ൪. 44. മത്താ. ൩: ൧൬. മൎക്കോ. ൧: ൧൦. ലൂ. ൩: ൨൨. യോഹ. ൫: ൩൨. 45. മത്താ. ൩: ൧൧. നടപ്പ. ൧: ൫. ൨: ൪. ൧൦: ൪൪. ൧൯: ൬. 46. യോഹ. ൧: ൨൯.

൩൭ അവൻ പറഞ്ഞതിനെ
ആ രണ്ടു ശിഷ്യന്മാർ കേട്ടു, യേ
ശുവിന്റെ പിന്നാലെ ചെന്നു.
൩൮ എന്നാറെ യേശു തിരി
ഞ്ഞു, അവർ പിന്നാലെ വരുന്ന
തിനെ കണ്ടു, അവരോടു,
൩൯ നിങ്ങൾ എന്തു അന്വേ
ഷിക്കുന്നു? എന്നു പറയുന്നു. അ
വർ അവനോടു, (ഗുരോ എന്നു
അർത്ഥമാകുന്ന) റബ്ബീ, നീ എവി
ടെ പാൎക്കുന്നു എന്നു പറഞ്ഞു.
൪൦ അവൻ അവരോടു, വന്നു
നോക്കുവിൻ എന്നു പറയുന്നു.
അവർ വന്നു, അവൻ പാൎത്ത
ഇടം കണ്ടു; ഏകദേശം പത്താം
മണി നേരമായിരുന്നതുകൊണ്ടു,
ആ ദിവസം അവനോടു കൂടെ
പാൎക്കയും ചെയ്തു.
൪൧ യോഹന്നാനിൽനിന്നു കേ
ട്ടു, അവനെ പിന്തുടൎന്ന രണ്ടു ആ
ളുകളിൽ ഒരുത്തൻ ശിമോന്റെ
സഹോദരനായ [47] അന്ത്രയോസ
ആയിരുന്നു.
൪൨ അവൻ മുമ്പെ തന്റെ
സ്വന്ത സഹോദരനായ ശിമോ
നെ കണ്ടു, അവനോടു, ക്രിസ്തു
എന്നു അർത്ഥമാകുന്ന മശിഹാ
യെ ഞങ്ങൾ കണ്ടെത്തിയിരിക്കു
ന്നു എന്നു പറയുന്നു.
൪൩ പിന്നെ അവൻ അവ
നെ യേശുവിന്റെ അടുക്കൽ
കൊണ്ടുവന്നു. എന്നാറെ യേശു
അവനെ കണ്ടിട്ടു, നീ യോനാ
യുടെ പുത്രനായ ശിമോൻ ആ
കുന്നു: [48] നിനക്കു കേഫാ എന്നു
പേർ വിളിക്കപ്പെടും എന്നു പറ
ഞ്ഞു, അതിന്റെ അൎത്ഥം ഒരു ക
ല്ലു എന്നു ആകുന്നു.
൪൪ പിറ്റെ ദിവസം യേശു ഗ
ലിലെയായിലേക്കു പോകുവാൻ
മനസ്സുവെച്ചു, ഫിലിപ്പോസിനെ
കണ്ടു, അവനോടു, എന്റെ പി
ന്നാലെ വരിക എന്നു പറയുന്നു.
൪൫ എന്നാൽ [49] ഫിലിപ്പോസ
അന്ത്രയോസിന്റെയും പത്രോ
സിന്റെയും നഗരമായ ബെത്ഥ
സൈദായിൽ നിന്നുള്ളവൻ ആ
യിരുന്നു.
൪൬ ഫിലിപ്പോസ [50] നതാനി
യേലിനെ കണ്ടു, അവനോടു, വേ
ദപ്രമാണത്തിൽ [51] മോശയും[52] ദീ
ൎഘദൎശിമാരും ആരെ കുറിച്ചു എഴു
തിയൊ, അവനെ ഞങ്ങൾ കണ്ടു,
യോസേഫിന്റെ പുത്രനായി [53] ന
സറേത്തിൽനിന്നുള്ള യേശുവി
നെ തന്നെ, എന്നു പറഞ്ഞു.
൪൭ നതാനിയേൽ അവനോടു,
[54] നസറേത്തിൽനിന്നു യാതൊ
രു നന്മയും ഉണ്ടാകുവാൻ കഴിയു
മൊ? എന്നു പറഞ്ഞു. ഫിലിപ്പോ
സ അവനോടു, നീ വന്നു, നോ
ക്ക എന്നു പറഞ്ഞു.
൪൮ യേശു തന്റെ അടുക്കൽ
നതാനിയേൽ വരുന്നതിനെ ക
ണ്ടു, അവനെ കുറിച്ചു, കണ്ടാലും,
സാക്ഷാൽ [55] ഒരു ഇസ്രായേല്ക്കാ

47. മത്താ. ൪: ൧൮. 48: മത്താ. ൧൬: ൧൮. 49. യോഹ. ൧൨: ൨൧. 50. യോഹ. ൨൧: ൨. 51. ആദ്യ. ൩: ൧൫. ൪൯: ൧൦. ൫ മോശ. ൧൮: ൧൮. ... 52. യെശാ. ൪: ൨. ൭: ൧൪. ൯: ൬. ൫൩: ൨. മീഖാ. ൫: ൨. സെഖ. ൬: ൧൨. ൯: ൯. ... 53. മത്താ. ൨: ൨൩. ... 54. യോഹ. ൭: ൪൧, ൪൨. ... 55. സങ്കീ. ൩൨: ൨. ... യോഹ. ... റോമാ. ൨: ൨൯, ... ൯: ൬.

രൻ, അവനിൽ ഒരു വഞ്ചനയും
ഇല്ല, എന്ന പറയുന്നു.
൪൮ നതാനിയേൽ അവനൊ
ട, നീ എന്നെ എവിടെനിന്ന
അറിയുന്നു? എന്ന പറയുന്നു.
യേശു ഉത്തരമായിട്ട അവനൊ
ട, ഫീലിപ്പോസ നിന്നെ വിളി
ക്കുന്നതിന മുമ്പെ നീ അത്തിവൃ
ക്ഷത്തിൻകീഴിൽ ഇരിക്കുമ്പോൾ
ഞാൻ നിന്നെ കണ്ടു, എന്ന പ
റഞ്ഞു.
൪൯ നതാനിയേൽ ഉത്തരമായി
ട്ട അവനോട, റബ്ബീ, [56] നീ ദൈ
വത്തിന്റെ പുത്രൻ ആകുന്നു,
[57] നീ ഇസ്രായേലിന്റെ രാജാവ
ആകുന്നു എന്ന പറയുന്നു.
൫൦ യേശു ഉത്തരമായിട്ട അ
വനോട, ഞാൻ നിന്നെ അത്തി
വൃക്ഷത്തിൻ കീഴിൽ കണ്ടു, എ
ന്ന ഞാൻ നിന്നോട പറഞ്ഞതു
കൊണ്ടൊ, നീ വിശ്വസിക്കുന്ന
ത? നീ ഇവയെക്കാളും വലുതായി
ട്ടുള്ള കാൎയ്യങ്ങളെ കാണും എന്ന
പറഞ്ഞു.
൫൧ പിന്നെയും അവൻ അ
വനോട, [58] ഇനി നിങ്ങൾ സ്വ
ൎഗ്ഗം തുറന്നിരിക്കുന്നതും, ദൈവ
ദൂതന്മാർ മനുഷ്യപുത്രന്റെ മേൽ
കയറുകയും ഇറങ്ങുകയും ചെയ്യു
ന്നതിനെയും കാണും, എന്ന
ഞാൻ സത്യമായിട്ട സത്യമായിട്ട
നിങ്ങളോട പറയുന്നു എന്ന പ
റഞ്ഞു.

## ൨ അദ്ധ്യായം.

൧ ക്രിസ്തു വെള്ളം വീഞ്ഞാക്കി തീൎക്കയും ൧൨ ക
പ്പൎന്നഹൂമിലേക്കും ൧൩ യെരുശലേമിലേ
ക്കും പ്രയാണം ചെയ്കയും ദൈവാലയം
ശുദ്ധം ചെയ്കയും ചെയ്യുന്നത.

൧ പിന്നെ മൂന്നാം ദിവസത്തിൽ
ഗലിലെയായിലെ [1] കാനായിൽ
ഒരു വിവാഹവിരുന്ന ഉണ്ടായി
രുന്നു; യേശുവിന്റെ അമ്മയും
അവിടെ ഉണ്ടായിരുന്നു:
൨ വിശേഷിച്ചും യേശുവും അ
വന്റെ ശിഷ്യന്മാരും കല്യാണ
ത്തിന വിളിക്കപ്പെട്ടിരുന്നു.
൩ എന്നാറെ വീഞ്ഞ കുറവായ
പ്പോൾ, യേശുവിന്റെ അമ്മ അ
വനോട, അവൎക്ക വീഞ്ഞില്ല എ
ന്ന പറയുന്നു.
൪ യേശു അവളോട, [2] സ്ത്രീയെ,
[3] ഞാനും നീയും തമ്മിൽ എന്ത?
[4] എന്റെ സമയം ഇതുവരെയും
വന്നിട്ടില്ല എന്ന പറയുന്നു.
൫ അവന്റെ അമ്മ ശുശ്രൂഷ
ക്കാരോട, അവൻ നിങ്ങളോട
പറയുന്നപ്രകാരം ചെയ്വിൻ എ
ന്ന പറയുന്നു.
൬ അവിടെ യെഹൂദന്മാരുടെ [5]
ശുദ്ധീകരണത്തിന്റെ മൎയ്യാദപ്ര
കാരം, ഒരോന്നിൽ രണ്ടും മൂന്നും
കുടം കൊള്ളുന്ന ആറ കല്പാത്ര
ങ്ങൾ വെക്കപ്പെട്ടിരുന്നു.
൭ യേശു അവരോട, കല്പാത്ര
ങ്ങളെ വെള്ളംകൊണ്ട നിറെ
പ്പിൻ എന്ന പറഞ്ഞു. അവർ
അവയെ വക്കോളം നിറെക്കയും
ചെയ്തു.

56 മത്താ. ൧൪: ൩൩. 57 മത്താ. ൨൧: ൯. ൨൭: ൧൧, ൪൨. യോഹ. ൧൮: ൩൭.
58. ആദ്യ. ൨൮: ൧൨. മത്താ. ൪: ൧൧. ലൂ. ൨: ൯, ൧൩. ൨൨: ൪൩. ൨൪: ൪. നടപ്പ. ൧: ൧൦.
1. യോശു. ൧൯: ൨൮. 2. യോഹ. ൧൯: ൨൬. 3. ൨ ശമു. ൧൬: ൧൦. ൧൯: ൨൨.
4. യോഹ. ൭: ൬. 5. മൎക്കൊ. ൭: ൩.

൮ പിന്നെ അവൻ അവരോ
ട, കോരി, വിരുന്നുപ്രമാണിയു
ടെ അടുക്കലേക്ക കൊണ്ടുപോകു
വിൻ, എന്ന പറഞ്ഞു: അവർ
കൊണ്ടുപോയി.
൯ എന്നാറെ [6] വീഞ്ഞാക്കപ്പെട്ട
വെള്ളത്തെ വിരുന്നുപ്രമാണി
രുചിനോക്കീട്ട, അത എവിടെ
നിന്ന ഉണ്ടായി എന്ന അറിയാ
തെ ഇരിക്കുമ്പോൾ, (എന്നാൽ
വെള്ളം കോരിയ ശുശ്രൂഷക്കാർ
അറിഞ്ഞിരുന്നു;) വിരുന്നുപ്രമാ
ണി മണവാളനെ വിളിച്ച,
൧൦ അവനോട, എല്ലാവനും മു
മ്പെ നല്ല വീഞ്ഞും, ജനങ്ങൾ ന
ല്ലവണ്ണം കുടിച്ചതിന്റെ ശേഷം
പിന്നെ ഇളപ്പമായുള്ളതും വെ
ക്കുന്നു: എങ്കിലും നീ നല്ല വീഞ്ഞ
ഇതു വരെയും സംഗ്രഹിച്ചുവ
ല്ലൊ എന്ന പറയുന്നു.
൧൧ അത്ഭുതങ്ങളുടെ ഈ ആ
രംഭം യേശു ഗലീലെയായിലെ
കാനായിൽവെച്ച ചെയ്തു, [7] തന്റെ
മഹത്വം വെളിപ്പെടുത്തി: അവ
ന്റെ ശിഷ്യന്മാർ അവനിൽ വി
ശ്വസിക്കയും ചെയ്തു.
൧൨ ഇതിന്റെശേഷം അവനും,
അവന്റെ അമ്മയും, [8] അവന്റെ
സഹോദരന്മാരും, അവന്റെ ശി
ഷ്യന്മാരും കൂടെ കപ്പൎന്നഹോമി
ലേക്ക പോയി: അവിടെ അവർ
ഏറെ ദിവസങ്ങൾ പാൎത്തില്ല.
൧൩ ൟ [9] പിന്നെ യെഹൂദന്മാ
രുടെ പെസഹാ സമീപമായി,
അപ്പോൾ യേശു യെറുശലേമി
ലേക്ക പോയി.
൧൪ [10] അവൻ ദൈവാലയ
ത്തിൽ മാടുകളെയും ആടുകളെയും
പ്രാവുകളെയും വില്ക്കുന്നവരും
പൊൻവാണിഭക്കാരും ഇരിക്കു
ന്നതിനെ കണ്ടു.
൧൫ പിന്നെ ചരടുകൾകൊണ്ടു
ഒരു ചമ്മട്ടിയുണ്ടാക്കീട്ട, അവൻ
എല്ലാവരെയും, ആടുകളെയും, മാ
ടുകളെയും ദൈവാലയത്തിൽനി
ന്ന പുറത്താക്കി; പൊൻവാണി
ഭക്കാരുടെ കാശ തൂകിക്കളഞ്ഞു,
പീഠങ്ങളെ മറിച്ചിട്ടു:
൧൬ പ്രാവുകളെ വില്ക്കുന്നവ
രോടും, നിങ്ങൾ ഇവയെ ഇവി
ടെനിന്ന എടുത്തുകൊണ്ടുപോകു
വിൻ, [11] എന്റെ പിതാവിന്റെ
ഭവനത്തെ ഒരു വ്യാപാരവീടാക്ക
രുത എന്ന പറഞ്ഞു.
൧൭ അപ്പോൾ അവന്റെ ശി
ഷ്യന്മാർ, [12] നിന്റെ ഭവനത്തെ
കുറിച്ചുള്ള ശുഷ്കാന്തി എന്നെ ഭ
ക്ഷിച്ചുകളഞ്ഞു, എന്ന എഴുതി
യിരിക്കുന്നത ഓൎത്തു.
൧൮ അപ്പോൾ യെഹൂദന്മാർ
ഉത്തരമായിട്ട അവനോട, നീ
ഈ കാൎയ്യങ്ങളെ ചെയ്യുന്നതിന്ന
[13] നീ ഞങ്ങൾക്ക എന്തൊരു അട
യാളം കാണിക്കുന്നു എന്ന പറ
ഞ്ഞു.
൧൯ യേശു ഉത്തരമായിട്ട അ
വരോട, [14] ഈ ദൈവാലയത്തെ
നശിപ്പിപ്പിൻ, ഞാൻ മൂന്ന ദിവ

6. യോഹ. ൪: ൪൬. 7. യോഹ. ൧: ൧൪. 8. മത്താ. ൧൨: ൪൬. 9. പുറപ്പാ. ൧൨:
൧൪. ൫ മോശ. ൧൬: ൧. ൧൬. യോഹ. ൨: ൨൩. ൫: ൧ ൬: ൪. ൧൧: ൫൫. 10. മത്താ.
൨൧: ൧൨. മൎക്കൊ. ൧൧: ൧൫. ലൂ. ൧൯: ൪൫. 11. ലൂ. ൨: ൪൯. 12. സങ്കീ. ൬൯: ൯.
13. മത്താ. ൧൨: ൩൮. യോഹ. ൬: ൩൦. 14. മത്താ. ൨൬: ൬൧. ൨൭: ൪൦. മൎക്കൊ.
൧൪: ൫൮. ൧൫: ൨൯.

സത്തിനകം അതിനെ ഉയൎത്തും
എന്ന പറഞ്ഞു.
൨൦ അപ്പോൾ യെഹൂദന്മാർ,
നാല്പത്താറ സംവത്സരംകൊണ്ട
ഈ ദൈവാലയം തീൎക്കപ്പെട്ടു;
നീ മൂന്ന ദിവസത്തിനകം അ
തിനെ ഉയൎത്തുമൊ? എന്ന പറ
ഞ്ഞു.
൨൧ എന്നാൽ അവൻ പറഞ്ഞ
ത തന്റെ [15] ശരീരമെന്ന ദൈ
വാലയത്തെ കുറിച്ച ആയിരു
ന്നു.
൨൨ ആകയാൽ അവൻ മരിച്ച
വരിൽനിന്ന ഉയിൎത്തെഴുനീറ്റ
തിന്റെ ശേഷം, അവൻ ഇത
അവരോട പറഞ്ഞിരുന്നു എന്ന
[16] അവന്റെ ശിഷ്യന്മാർ ഓൎത്തു;
വേദവാക്യത്തെയും യെശു പറ
ഞ്ഞ വചനത്തെയും വിശ്വസി
ക്കയും ചെയ്തു.
൨൩ പിന്നെ അവൻ പെസ
ഹാ എന്ന ഉത്സവത്തിൽ യെറുശ
ലേമിൽ ഇരിക്കുമ്പോൾ, അവൻ
ചെയ്ത അത്ഭുതങ്ങളെ പലരും
കണ്ടിട്ട, അവന്റെ നാമത്തിൽ
വിശ്വസിച്ചു.
൨൪ എന്നാൽ യെശു എല്ലാവ
രെയും അറിഞ്ഞിരുന്നതുകൊണ്ട,
തന്നെതാൻ അവൎക്ക വിശ്വാസ
മായെല്പിച്ചില്ല.
൨൫ [17] മനുഷ്യങ്കൽ എന്തുള്ളു
എന്ന അവൻ അറിഞ്ഞിരിക്ക
കൊണ്ട, ഒരുത്തനും മനുഷ്യനെ
കുറിച്ച സാക്ഷി പറവാൻ അവ
ന ആവശ്യം ഉണ്ടായിരുന്നില്ല.

## ൩ അദ്ധ്യായം.

൧ ക്രിസ്തു നിക്കോദിമുസിന പുനൎജ്ജനനത്തിന്റെ ആവശ്യം ഉപദേശിക്കുന്നത. ൨൨ യോഹന്നാന്റെ ജ്ഞാനസ്നാനവും, ക്രിസ്തുവിനെ കുറിച്ച അവന്റെ സാക്ഷിയും ഉപദേശവും.

എന്നാൽ യെഹൂദന്മാരുടെ ഒരു
പ്രമാണിയായി, നിക്കോദിമുസ
എന്ന പേരുള്ളവനായി, പറിശ
ന്മാരിൽ ഒരു മനുഷ്യൻ ഉണ്ടായി
രുന്നു.
൨ [1] അവൻ രാത്രിയിൽ യെശു
വിന്റെ അടുക്കൽ വന്നു, അവ
നോട, റബ്ബീ, നീ ദൈവത്തി
ങ്കൽനിന്ന വന്നിട്ടുള്ളൊരു ഉപ
ദേഷ്ടാവാകുന്നു എന്ന ഞങ്ങൾ
അറിയുന്നു: എന്തുകൊണ്ടെന്നാ
ൽ, [2] ഒരുത്തനും [3] ദൈവം അ
വനോട കൂടെ ഇല്ലാതെ ഇരു
ന്നാൽ, നീ ചെയ്യുന്ന അതിശയ
ങ്ങളെ ചെയ്വാൻ കഴികയില്ല എ
ന്ന പറഞ്ഞു.
൩ യെശു ഉത്തരമായിട്ട അവ
നോട, [4] ഒരുത്തൻ വീണ്ടും ജ
നിക്കാതെ ഇരുന്നാൽ, അവന
ദൈവത്തിന്റെ രാജ്യം കാണ്മാൻ
കഴികയില്ല എന്ന ഞാൻ സത്യ
മായിട്ട, സത്യമായിട്ട നിന്നോട
പറയുന്നു എന്ന പറഞ്ഞു.
൪ നിക്കോദിമുസ അവനോട,

15. ൧ കോറി. ൩: ൧൬. ൬: ൧൯. ൨ കോറി. ൬: ൧൬. കോലൊ. ൨: ൯ എബ്രാ. ൮: ൨. 16. ലൂ. ൨൪: ൮. 17. ൧ ശമു. ൧൬: ൭. ൧ രാജാ. ൮: ൩൯. മത്താ. ൯: ൪. മൎക്കൊ. ൨: ൮. യോഹ. ൬: ൬൪. ൧൬: ൩൦. അപ്പൊ. ൧: ൨൪. അറി. ൨: ൨൩.

1. യോഹ. ൭: ൫൦. ൧൨: ൪൨. 2. യോഹ. ൯: ൧൬, ൩൩. അപ്പൊ. ൨: ൨൨. 3. അപ്പൊ. ൧൦: ൩൮. 4. യോഹ. ൧: ൧൩. ഗലാ. ൬: ൧൫. തീത്തു. ൩: ൫. യാക്കോ. ൧: ൧൮. ൧ പെത്രൊ. ൧: ൨൩. ൧ യോഹ. ൩: ൯.

വൃദ്ധനായിട്ട, ഒരു മനുഷ്യന എ
ങ്ങിനെ ജനിപ്പാൻ കഴിയും?
അവന രണ്ടാം പ്രാവശ്യം ത
ന്റെ അമ്മയുടെ ഗൎഭത്തിലെക്ക
കടന്ന, ജനിപ്പാൻ കഴിയുമൊ?
എന്ന പറയുന്നു.
൫ യേശു ഉത്തരമായിട്ട [5] വെ
ള്ളത്തിൽനിന്നും ആത്മാവിൽനി
ന്നും ജനിക്കുന്നില്ല എങ്കിൽ, ഒരു
ത്തനും ദൈവത്തിന്റെ രാജ്യ
ത്തിലെക്ക കടപ്പാൻ കഴികയില്ല
എന്ന ഞാൻ സത്യമായിട്ട, സ
ത്യമായിട്ട നിന്നോട പറയുന്നു.
൬ ജഡത്തിൽനിന്ന ജനിച്ചത
ജഡമാകുന്നു; ആത്മാവിൽനി
ന്ന ജനിച്ചത ആത്മാവും ആകു
ന്നു.
൭ നിങ്ങൾ വീണ്ടും ജനിക്കെ
ണമെന്ന ഞാൻ നിന്നോട പറ
ഞ്ഞതകൊണ്ട, ആശ്ചൎയ്യപ്പെടെ
ണ്ടാ.
൮ [6] കാററ ഇഷ്ടിക്കുന്നിടത്ത
ഊതുന്നു; നീ അതിന്റെ ശബ്ദം
കേൾക്കുന്നു, എങ്കിലും അത എ
വിടെനിന്ന വരുന്നു എന്നും എ
വിടേക്ക പോകുന്നു എന്നും നീ
അറിയുന്നില്ല: ആത്മാവിൽനി
ന്ന ജനിക്കുന്നവൻ എല്ലാം ഇ
പ്രകാരമാകുന്നു എന്ന പറഞ്ഞു.
൯ നിക്കോദീമുസ ഉത്തരമായി
ട്ട അവനോട, [7] ഈ കാൎയ്യങ്ങൾ
ഉണ്ടാകുവാൻ കഴിയുന്നത എ
ങ്ങിനെ? എന്ന പറഞ്ഞു.

൧൦ യേശു ഉത്തരമായിട്ട അവ
നോട പറഞ്ഞു, നീ ഇസ്രായേലി
ന്റെ ഒരു ഉപദേഷ്ടാവായിരുന്നി
ട്ട, ഈ കാൎയ്യങ്ങളെ അറിയുന്നില്ല
യൊ?
൧൧ [8] ഞാൻ സത്യമായിട്ട, സ
ത്യമായിട്ട നിന്നോട പറയുന്നു,
ഞങ്ങൾ അറിയുന്നതിനെ ഞ
ങ്ങൾ പറയുന്നു, ഞങ്ങൾ കണ്ടി
ട്ടുള്ളതിനെ സാക്ഷിപ്പെടുത്തുക
യും ചെയ്യുന്നു: എങ്കിലും [9] നി
ങ്ങൾ ഞങ്ങളുടെ സാക്ഷിയെ
കൈക്കൊള്ളുന്നില്ല.
൧൨ ഞാൻ ഭൂമിയെ സംബ
ന്ധിച്ച കാൎയ്യങ്ങളെ നിങ്ങളോട
പറഞ്ഞിട്ട, നിങ്ങൾ വിശ്വസി
ക്കുന്നില്ല എങ്കിൽ, ഞാൻ സ്വൎഗ്ഗ
ത്തെ സംബന്ധിച്ച കാൎയ്യങ്ങളെ
നിങ്ങളോട പറഞ്ഞാൽ നിങ്ങൾ
എങ്ങിനെ വിശ്വസിക്കും?
൧൩ [10] സ്വൎഗ്ഗത്തിൽനിന്ന ഇ
റങ്ങിയവനായി, സ്വൎഗ്ഗത്തിലിരി
ക്കുന്നവനായ മനുഷ്യപുത്രൻ
അല്ലാതെ, ഒരുത്തനും സ്വൎഗ്ഗത്തി
ലെക്ക കരെറീട്ടില്ല.
൧൪ വിശേഷിച്ചും [11] ഏത
പ്രകാരം മോശ വനത്തിൽ സ
ൎപ്പത്തെ ഉയൎത്തിയൊ, അപ്രകാ
രം തന്നെ [12] മനുഷ്യന്റെ പുത്ര
നും,
൧൫ അവനിൽ വിശ്വസിക്കു
ന്നവൻ ഒരുത്തനും നശിച്ചുപോ
കാതെ, [13] നിത്യജീവൻ ഉണ്ടാ

5. മൎക്കൊ. ൧൬: ൧൬. നടപ്പ. ൨: ൩൮. 6. പ്രസം. ൧൧: ൫. ൧കോറി. ൨: ൧൧. 7. യോഹ. ൬: ൫൨, ൬൦. 8. മത്താ. ൧൧: ൨൭. യോഹ. ൧: ൧൮. ൭: ൧൬. ൮: ൨൮. ൧൨: ൪൯. ൧൪: ൨൪. 9. യോഹ. ൩: ൩൨. 10. സുഭാ. ൩൦: ൪. യോഹ. ൬: ൩൩, ൩൮, ൫൧, ൬൨. ൧൬: ൨൮. നടപ്പ. ൨: ൩൪. ൧ കോറി ൧൫: ൪൭. എഫെ. ൪: ൯, ൧൦. 11. ൪ മോശ ൨൧: ൯. 12. യോഹ. ൮: ൨൮. ൧൨: ൩൨, 13. യോഹ. ൩: ൩൬ യോഹ. ൬: ൪൭.

ണ്ടുന്നതിന, ഉയൎത്തപ്പെടേ
ണ്ടുന്നതാകുന്നു.
൧൬ [14] എന്തുകൊണ്ടെന്നാൽ
ദൈവം തന്റെ ഏകജാതനായ
പുത്രനെ, അവനിൽ വിശ്വസി
ക്കുന്നവൻ ഒരുത്തനും നശിച്ചു
പോകാതെ, നിത്യജീവൻ ഉണ്ടാ
കേണ്ടുന്നതിന, തരുവാൻ തക്ക
വണ്ണം എത്രയും ലോകത്തെ സ്നേ
ഹിച്ചു.
൧൭ [15] എന്തെന്നാൽ ദൈവം
തന്റെ പുത്രനെ ലോകത്തിലേ
ക്ക അയച്ചത, ലോകത്തെ കുറ്റം
വിധിപ്പാനായിട്ടല്ല: ലോകം അ
വനാൽ രക്ഷിക്കപ്പെടുവാനായി
ട്ടത്രെ.
൧൮ [16] അവനിൽ വിശ്വസി
ക്കുന്നവൻ കുറ്റം വിധിക്കപ്പെ
ടുന്നില്ല: എന്നാൽ വിശ്വസിക്കാ
ത്തവനൊ അവൻ ദൈവത്തി
ന്റെ ഏകജാതനായ പുത്രന്റെ
നാമത്തിൽ വിശ്വസിച്ചിട്ടില്ലാ
യ്കകൊണ്ട, മുമ്പെ തന്നെ കു
റ്റം വിധിക്കപ്പെട്ടിരിക്കുന്നു.
൧൯ എന്നാൽ കുറ്റ വിധി ഇ
താകുന്നു, [17] വെളിച്ചം ലോക
ത്തിൽ വന്നിട്ടും, മനുഷ്യർ തങ്ങ
ളുടെ പ്രവൃത്തികൾ ദോഷമുള്ള
വയായിരുന്നതുകൊണ്ട വെളി
ച്ചത്തെക്കാൾ ഇരുളിനെ സ്നേഹി
ച്ചു.
൨൦ അതെന്തുകൊണ്ടെന്നാൽ [18]
ദോഷം ചെയ്യുന്നവനെല്ലാം വെ
ളിച്ചത്തെ പകെക്കുന്നു, തന്റെ
പ്രവൃത്തികൾ തെളിയിക്കപ്പെടാ
തെ ഇരിപ്പാനായിട്ട വെളിച്ച
ത്തിന്റെ അടുക്കൽ വരുന്നതു
മില്ല.
൨൧ എന്നാൽ സത്യത്തെ പ്ര
വൃത്തിക്കുന്നവൻ, തന്റെ പ്രവൃ
ത്തികൾ ദൈവത്തിൽ ചെയ്യ
പ്പെട്ടവയാകുന്നു എന്ന വെളി
പ്പെടേണ്ടുന്നതിന, വെളിച്ചത്തി
ന്റെ അടുക്കൽ വരുന്നു.
൨൨ ꣺ ഈ കാൎയ്യങ്ങളുടെ ശേ
ഷം യേശുവും അവന്റെ ശി
ഷ്യന്മാരും യെഹൂദിയാ ദേശത്തി
ലേക്ക വന്നു; അവിടെ അവൻ
അവരോട കൂടെ പാൎത്ത [19] ജ്ഞാ
നസ്നാനം ചെയ്തു.
൨൩ അത്രയുമല്ല യോഹന്നാ
നും, [20] ശാലിമിന്ന സമീപമാകു
ന്ന അയിനോനിൽ വളരെ വെ
ള്ളമുണ്ടായിരുന്നതുകൊണ്ട, അ
വിടെ ജ്ഞാനസ്നാനം ചെയ്തുകൊ
ണ്ടിരുന്നു: [21] ജനങ്ങൾ വന്നജ്ഞാ
നസ്നാനപ്പെടുകയും ചെയ്തു.
൨൪ എന്തുകൊണ്ടെന്നാൽ അത
വരെയും [22] യോഹന്നാൻ കാരാ
ഗ്രഹത്തിൽ ആക്കപ്പെട്ടിട്ടില്ലാഞ്ഞു.
൨൫ അപ്പോൾ യോഹന്നാ
ന്റെ ശിഷ്യന്മാരിൽ ചിലരും
യെഹൂദന്മാരും തമ്മിൽ ശുദ്ധീക
രണത്തെ കുറിച്ച ഒരു തൎക്കം ഉ
ണ്ടായി.
൨൬ പിന്നെ അവർ യോഹ
ന്നാന്റെ അടുക്കൽ വന്ന, അ
വനോട റബ്ബീ, നിന്നോട കൂടെ

14. സംഖ്യാ. ൨൧: ൯. ൧ യോഹ. ൪: ൯. 15. ലൂക്ക. ൯: ൫൬, യോഹ. ൧൨: ൪൭. ൧ യോഹ. ൪: ൧൪. 16. യോഹ. ൬: ൪൦: ൨൭: ൩൫: ൩൭. ൨൦: ൩൧. 17. യോഹ. ൧: ൪, ൯, ൧൦, ൧൧. ൮: ൧൨. 18. എഫെസ്യ. ൫: ൧൩. 19. യോഹ. ൪: ൨. 20. ൧ ശമു. ൯: ൪. 21. മത്താ. ൩: ൫, ൬. 22. മത്താ. ൧൪: ൩.

യോർദാന്റെ അക്കരയിൽ ഇരുന്നവനായി, നീയും [24] അവനെ കുറിച്ച സാക്ഷിപ്പെടുത്തി ഇരിക്കുന്നവൻ, കണ്ടാലും, അവൻ ജ്ഞാനസ്നാനം ചെയ്യുന്നു, എല്ലാവരും അവന്റെ അടുക്കൽ വരുന്നു എന്ന പറഞ്ഞു.

൨൭ യോഹന്നാൻ ഉത്തരമായിട്ട പറഞ്ഞു, [24] തനിക്ക സ്വൎഗ്ഗത്തിൽനിന്ന കൊടുക്കപ്പെട്ടാതിരുന്നാൽ, ഒരു മനുഷ്യന ഒന്നും ലഭിപ്പാൻ കഴികയില്ല.

൨൮ [25] ഞാൻ ക്രിസ്തുവല്ല എന്നും, [26] അവന മുമ്പായിട്ട അയക്കപ്പെട്ടവനത്രെ ആകുന്നു എന്നും ഞാൻ പറഞ്ഞതിന നിങ്ങൾ തന്നെ എനിക്ക സാക്ഷികൾ ആകുന്നു.

൨൯ [27] മണവാട്ടിയുള്ളവൻ മണവാളൻ ആകുന്നു: എന്നാൽ [28] മണവാളന്റെ തോഴൻ നിന്ന അവനിൽനിന്ന കേൾക്കുന്നവനായി, മണവാളന്റെ ശബ്ദം നിമിത്തം സന്തോഷത്തോടെ സന്തോഷപ്പെടുന്നു: അതുകൊണ്ട എന്റെ ഈ സന്തോഷം പരിപൂൎണ്ണമായി.

൩൦ അവൻ വൎദ്ധിക്കയും ഞാൻ കുറകയും ചെയ്യേണ്ടുന്നതാകുന്നു.

൩൧ [29] മേലിൽനിന്ന വരുന്നവൻ [30] എല്ലാവരിലും മേലുള്ളവനാകുന്നു: [31] ഭൂമിയിൽ നിന്നുള്ളവൻ ഭൂമിയെ സംബന്ധിച്ചവൻ ആകുന്നു, ഭൂമിയെ കുറിച്ച സംസാരിക്കയും ചെയ്യുന്നു: എന്നാൽ [32] സ്വൎഗ്ഗത്തിൽനിന്ന വരുന്നവൻ എല്ലാവരിലും മേലുള്ളവനാകുന്നു.

൩൨ [33] അവൻ കണ്ടിട്ടും കേട്ടിട്ടുമുള്ളതിനെ സാക്ഷിപ്പെടുത്തുന്നു; എങ്കിലും അവന്റെ സാക്ഷിയെ ഒരുത്തനും കൈക്കൊള്ളുന്നില്ല.

൩൩ അവന്റെ സാക്ഷിയെ കൈക്കൊണ്ടവൻ [34] ദൈവം സത്യവാൻ ആകുന്നു എന്നുള്ളതിന മുദ്രയിട്ടു.

൩൪ [35] എന്തെന്നാൽ ദൈവം അയച്ചിട്ടുള്ളവൻ ദൈവത്തിന്റെ വചനങ്ങളെ പറയുന്നു: എന്തെന്നാൽ ദൈവം അവന ആത്മാവിനെ കൊടുക്കുന്നത [36] അളവായിട്ട അല്ല.

൩൫ [37] പിതാവ പുത്രനെ സ്നേഹിക്കുന്നു, സകലവും അവന്റെ കയ്യിൽ കൊടുത്തുമിരിക്കുന്നു.

൩൬ [38] പുത്രനിൽ വിശ്വസിക്കുന്നവന നിത്യജീവൻ ഉണ്ട: പുത്രനിൽ വിശ്വസിക്കാത്തവൻ ജീവനെ കാണുകയില്ല: എന്നാ

---

23. യോഹ. ൧: ൭, ൧൫, ൨൭, ൩൪. 24. ൧ കോറി. ൪: ൭. എബ്രാ. ൫: ൪. യാക്കൊ. ൧: ൧൭. 25. യോഹ. ൧: ൨൦, ൨൭. 26. മലാ. ൩: ൧. മർക്കൊ ൧: ൨. ലൂ. ൧: ൧൭. 27. മത്താ. ൨൨: ൨. ൨ കോറി. ൧൧: ൨. എഫെ. ൫: ൨൫, ൨൭. അറി. ൨൧. ൯. 28. ശൊ പാട്ട. ൫: ൧. 29. യോഹ. ൩: ൧൩. ൬: ൨൩. 30. മത്താ. ൨൮: ൧൮. യോഹ. ൧: ൧൫, ൨൭. റോമാ. ൯: ൫. 31. ൧ കോറി. ൧൫: ൪൭ 32. യോഹ. ൮: ൩൬. ൧ കോറി. ൧൫. ൪൭. എഫെ. ൧: ൨൧. ഫിലി. ൨: ൯. 33. യോഹ. ൩: ൧൧. യോഹ. ൮: ൨൬. ൧൫: ൧൫. 34. റോമാ. ൩: ൪. ൧ യോഹ. ൫: ൧൦. 35. യോഹ. ൭: ൧൬. 36. യോഹ. ൧: ൧൬. 37. മത്താ. ൧൧: ൨൭. ൨൮: ൧൮. ലൂ. ൧൦: ൨൨. യോഹ. ൫: ൨൦ ൨൨. ൧൩: ൩. ൧൭: ൨. എബ്രാ. ൨: ൮. 38. ഹബ. ൨: ൪. യോഹ. ൧: ൧൨. ൬: ൪൭. യോഹ. ൩: ൧൫, ൧൬. റോമാ. ൧: ൧൭. ൧ യോഹ. ൫: ൧൦.

ലൊ ദൈവത്തിന്റെ കോപം അവന്റെ മേൽ നില്ക്കുന്നു.

## ൪ അദ്ധ്യായം.

൧ ക്രിസ്തു ഒരു ശമറിയക്കാരത്തിയോട സംസാരിക്കുന്നത. ൩൧ ദൈവത്തിന്റെ മഹത്വത്തെ കുറിച്ച ക്രിസ്തുവിനുള്ള ശ്രദ്ധാന്തി. ൪൩ അവൻ ഗലിലെയായിലെക്ക പോകയും പ്രഭുവായവന്റെ പുത്രനെ സൌഖ്യം വരുത്തുകയും ചെയ്യുന്നത.

൧ എന്നാൽ യെശു യോഹന്നാനെക്കാൾ അധികം ശിഷ്യന്മാരെ ഉണ്ടാക്കി [1] ജ്ഞാനസ്നാനം ചെയ്യു പ്രകാരം പറിശന്മാർ കേട്ടു എന്ന കർത്താവ അറിഞ്ഞപ്പോൾ,

൨ (എങ്കിലും തന്റെ ശിഷ്യന്മാരല്ലാതെ യെശു തന്നെ ജ്ഞാനസ്നാനം ചെയ്തില്ല,)

൩ അവൻ യെഹൂദിയായെ വിട്ടു, പിന്നെയും ഗലിലെയായിലെക്ക പുറപ്പെട്ടു പോയി.

൪ എന്നാൽ അവൻ ശമറിയായിൽ കൂടി പോകേണ്ടുന്നതായിരുന്നു.

൫ അവൻ [2] യാക്കോബ തന്റെ പുത്രനായ യോസേഫിന കൊടുത്ത നിലത്തിന്റെ അരികെ, ശുഖാർ എന്ന പേരായി, ശമറിയായിലുള്ളൊരു നഗരത്തിലെക്ക വരുന്നു.

൬ അവിടെ യാക്കോബിന്റെ കിണറ ഉണ്ടായിരുന്നു. ആകയാൽ യെശു വഴിനടപ്പിനാൽ ക്ഷീണിച്ചവനായി, കിണറിന്റെ അരികെ അങ്ങിനെ ഇരുന്നു: അപ്പോൾ ഏകദേശം ആറാം മണിനേരം ആയിരുന്നു.

൭ ശമറിയായിലുള്ള ഒരു സ്ത്രീ വെള്ളം കോരുവാനായിട്ട വരുന്നു: യെശു അവളോട, എനിക്ക കുടിപ്പാന തരിക, എന്ന പറയുന്നു.

൮ (എന്തെന്നാൽ അവന്റെ ശിഷ്യന്മാർ ഭക്ഷണസാധനങ്ങളെ കൊള്ളുവാനായിട്ട നഗരത്തിലെക്ക പോയിരുന്നു.)

൯ ശമറിയക്കാരത്തിയായ സ്ത്രീ അവനോട, നീ യെഹൂദനായിരിക്കുമ്പോൾ, ശമറിയക്കാരത്തിയാകുന്ന എന്നോട പാനിയം ചോദിക്കുന്നത എങ്ങിനെ? എന്ന പറയുന്നു: എന്തെന്നാൽ [3] യെഹൂദന്മാർ ശമറിയക്കാരോട വ്യാപാരം ചെയ്യുന്നില്ല.

൰ യെശു ഉത്തരമായിട്ട അവളോട, നീ ദൈവത്തിന്റെ ദാനവും, എനിക്ക കുടിപ്പാൻ തരിക എന്ന നിന്നോട പറയുന്നവൻ ആരാകുന്നു എന്നുള്ളതും അറിഞ്ഞിരുന്നു എങ്കിൽ, നീ തന്നെ അവനോട ചോദിക്കയും, അവൻ [4] ജീവനുള്ള വെള്ളം നിനക്ക തരികയും ചെയ്യുമായിരുന്നു എന്ന പറഞ്ഞു.

൰൧ സ്ത്രീ അവനോട, കർത്താവെ, നിനക്ക കോരുന്ന പാത്രമില്ലല്ലൊ, കിണറും ആഴമുള്ളതാകുന്നുവല്ലോ: അതുകൊണ്ട നിനക്ക എവിടെനിന്ന ജീവനുള്ള വെള്ളം ഉള്ളൂ?

1. യോഹ. ൩: ൨൨, ൨൬. 2. ആദ്യ. ൩൩: ൧൯. ൪൮: ൨൨. യോശു. ൨൪: ൩൨. 3. ൨ രാജാ. ൧൭: ൨൪. ലൂ. ൯: ൫൨, ൫൩. നടപ്പ. ൧൦: ൨൮. 4. യെശാ. ൧൨; ൩. ൪൪: ൩. യറ. ൨: ൧൩. സെഖ. ൧൪: ൮.

൧൨ ഈ കിണറ ഞങ്ങൾക്ക തന്നിട്ടുള്ളവനായി ഞങ്ങളുടെ പിതാവായ യാക്കോബിനെക്കാൾ നീ വലിയവൻ ആകുന്നുവൊ? അവൻ തന്നെയും, അവന്റെ മക്കളും, അവന്റെ മൃഗജന്തുക്കളും അതിൽ നിന്ന കുടിച്ചു എന്ന പറയുന്നു.

൧൩ യേശു ഉത്തരമായിട്ട, അവളോട, ഈ വെള്ളത്തിൽനിന്ന കുടിക്കുന്നവന എല്ലാം പിന്നെയും ദാഹിക്കും.

൧൪ എന്നാൽ ഞാൻ കൊടുക്കുന്ന വെള്ളത്തിൽ നിന്ന [5] ആരെങ്കിലും കുടിച്ചാൽ, എന്നന്നേക്കും ദാഹിക്കയില്ല; ഞാൻ അവന കൊടുക്കുന്ന വെള്ളം [6] അവനിൽ നിത്യജീവങ്കലേക്ക പൊങ്ങിവരുന്ന വെള്ളത്തിന്റെ ഉറവയാകും എന്ന പറഞ്ഞു.

൧൫ [7] സ്ത്രീ അവനോട, കൎത്താവെ, എനിക്ക ദാഹിക്കാതെയും, ഞാൻ ഇവിടെ കോരുവാൻ വരാതെയും ഇരിക്കേണ്ടുന്നതിന, ഈ വെള്ളം എനിക്ക തരെണം എന്ന പറഞ്ഞു.

൧൬ യേശു അവളോട, നീ പോയി, നിന്റെ ഭൎത്താവിനെ വിളിച്ചു, ഇവിടെ വരിക എന്ന പറയുന്നു.

൧൭ സ്ത്രീ ഉത്തരമായിട്ട, എനിക്ക ഭൎത്താവില്ല എന്ന പറഞ്ഞു. യേശു അവളോട, നീ എനിക്ക ഭൎത്താവില്ല എന്ന പറഞ്ഞത ശരി:

൧൮ എന്തുകൊണ്ടെന്നാൽ നിനക്ക അഞ്ച ഭൎത്താക്കന്മാരുണ്ടായിട്ടുണ്ട; ഇപ്പോൾ നിനക്കുള്ളവൻ നിന്റെ ഭൎത്താവല്ല: ഇത നീ പറഞ്ഞത സത്യം എന്ന പറഞ്ഞു:

൧൯ സ്ത്രീ അവനോട, കൎത്താവെ, നീ ഒരു ദീൎഘദൎശിയാകുന്നു എന്ന ഞാൻ കാണുന്നു.

൨൦ ഞങ്ങളുടെ പിതാക്കന്മാർ [9] ഈ മലയിൽ വന്ദിച്ചു; എന്നാലൊ വന്ദിക്കേണ്ടുന്ന സ്ഥലം [10] യെറുശലേമിൽ ആകുന്നു എന്ന നിങ്ങൾ പറയുന്നു എന്ന പറഞ്ഞു:

൨൧ യേശു അവളോട; സ്ത്രീയെ, [11] നിങ്ങൾ ഈ മലയിൽ എങ്കിലും, യെറുശലേമിൽ എങ്കിലും, പിതാവിനെ വന്ദിക്കാത്ത സമയം വരുന്നു, എന്നെ വിശ്വസിക്ക.

൨൨ [12] നിങ്ങൾ അറിയാത്തതിനെ വന്ദിക്കുന്നു: [13] രക്ഷ യെഹൂദന്മാരിൽനിന്ന ആകകൊണ്ട ഞങ്ങൾ അറിയുന്നതിനെ വന്ദിക്കുന്നു.

൨൩ എങ്കിലും സത്യവന്ദനക്കാർ പിതാവിനെ [14] ആത്മാവിലും [15] സത്യത്തിലും വന്ദിപ്പാനുള്ള സമയം വരുന്നു, ഇപ്പോൾ തന്നെയും ആകുന്നു: പിതാവ തന്നെ വന്ദിപ്പാൻ ഇപ്രകാരമുള്ളവരെ അന്വെഷിക്കുന്നു:

൨൪ [16] ദൈവം ആത്മാവ [ആകുന്നു;] അവനെ വന്ദിക്കുന്നവർ

5. യോഹ. ൬: ൩൫, ൫൮ 6. യോഹ ൭: ൩൮. 7. യോഹ ൬: ൩൪. ൧൭: ൨, ൩. രോമ. ൬: ൨൩. ൧ യോഹ. ൫. ൨൦. 8. ലൂ. ൭: ൧൬. ൨൪: ൧൯. യോഹ. ൬: ൧൪. ൭: ൪൦. 9 ന്യായ. ൯: ൭ 10. ആവൎത്ത. ൧൨: ൫, ൧൧. ൧ രാജ. ൯: ൩. ൨ നാള. ൭: ൧൨. 11. മലാ ൧: ൧൧. ൧ തിമൊ, ൨: ൮. 12. ൨ രാജ. ൧൭: ൨൯. 13. യെശ. ൨: ൩. ലൂ. ൨൪: ൪൭. രോമ. ൯: ൪, ൫. 14. ഫിലി. ൩: ൩. യോഹ. ൧: ൧൭. 16. ൨ കൊരി. ൩: ൧൭.

ആത്മാവിലും സത്യത്തിലും വന്ദി
ക്കയും വേണം എന്ന പറയുന്നു.
൨൫ സ്ത്രീ അവനോട, (ക്രിസ്തു
എന്ന പറയപ്പെടുന്ന) മശിഹാ
വരുന്നു എന്ന ഞാൻ അറിയു
ന്നു: [17] അവൻ വരുമ്പോൾ, ഞ
ങ്ങൾക്ക സകലവും അറിയിക്കും
എന്ന പറയുന്നു.
൨൬ യേശു അവളോട, [18] നി
ന്നോടസംസാരിക്കുന്ന ഞാൻ അ
വൻ ആകുന്നു എന്ന പറഞ്ഞു.
൨൭ ¶ ഇതിനിടയിൽ അവ
ന്റെ ശിഷ്യന്മാർ വന്നു, അവൻ
സ്ത്രീയോട കൂടെ സംസാരിച്ചതു
കൊണ്ട അവർ ആശ്ചൎയ്യപ്പെട്ടു.
എങ്കിലും നീ എന്ത അന്വേഷി
ക്കുന്നു? അല്ലെങ്കിൽ നീ അവ
ളോടു കൂടെ എന്തിന സംസാരി
ക്കുന്നു? എന്ന ഒരുത്തനും പറ
ഞ്ഞില്ല.
൨൮ അപ്പോൾ സ്ത്രീ തന്റെ
കുടം വെച്ചും കളഞ്ഞ, നഗരത്തി
ലേക്ക പോയി, ജനങ്ങളോട,
൨൯ ഞാൻ ചെയ്തിട്ടുള്ള കാൎയ്യ
ങ്ങളെ ഒക്കെയും എന്നോട [19] പറ
ഞ്ഞ ഒരു മനുഷ്യനെ വന്ന നോ
ക്കുവിൻ: ഇവൻ ക്രിസ്തുവല്ല
യോ? എന്ന പറഞ്ഞു.
൩൦ അപ്പോൾ അവർ നഗര
ത്തിൽനിന്ന പുറപ്പെട്ടു, അവ
ന്റെ അടുക്കൽ വന്നു.
൩൧ ഇതിനിടയിൽ ശിഷ്യന്മാർ
അവനോട, ഗുരോ, ഭക്ഷിക്കേണ
മെന്ന അപേക്ഷിച്ചു.
൩൨ എന്നാറെ അവൻ അവ
രോട, നിങ്ങൾ അറിയാതെ ക
ണ്ടുള്ള ഭക്ഷണം എനിക്ക ഭക്ഷി
പ്പാനുണ്ട എന്ന പറഞ്ഞു.
൩൩ അതുകൊണ്ട ശിഷ്യന്മാർ
തമ്മിൽ തമ്മിൽ, വല്ലവനും അ
വന ഭക്ഷിപ്പാൻ കൊണ്ടുവന്നു
വൊ? എന്ന പറഞ്ഞു.
൩൪ യേശു അവരോട പറയു
ന്നു, [20] ഞാൻ എന്നെ അയച്ചവ
ന്റെ ഇഷ്ടം ചെയ്കയും, അവ
ന്റെ ക്രിയ തികെക്കയും ചെയ്യു
ന്നത ഇനിക്കുള്ള ഭക്ഷണം ആ
കുന്നു.
൩൫ ഇനിയും നാല മാസം ക
ഴിഞ്ഞിട്ടു, കൊയിത്തകാലം വരു
ന്നു എന്ന നിങ്ങൾ പറയുന്നില്ല
യൊ? കണ്ടാലും, [21] നിലങ്ങൾ ഇ
പ്പോൾ തന്നെ കൊയിത്തിന
വെളുത്തിരിക്കുന്നു, എന്ന നിങ്ങ
ളുടെ കണ്ണുകളെ ഉയൎത്തി, നോക്കു
വിൻ എന്ന ഞാൻ നിങ്ങളോട
പറയുന്നു.
൩൬ [22] വിശേഷിച്ച വിതെക്കു
ന്നവനും കൊയ്യുന്നവനും ഒന്നി
ച്ച സന്തോഷപ്പെടുവാനായിട്ടു,
കൊയ്യുന്നവൻ കൂലി വാങ്ങി, നി
ത്യജീവങ്കലേക്ക ഫലം കൂട്ടുന്നു.
൩൭ എന്തുകൊണ്ടെന്നാൽ ഇ
തിൽ, ഒരുത്തൻ വിതെക്കുന്നു,
മറെറാരുത്തൻ കൊയ്യുന്നു എന്നു
ള്ള വചനം സത്യമുള്ളത ആകുന്നു.
൩൮ നിങ്ങൾ പ്രയത്നം ചെ
യ്യാത്തതിനെ കൊയ്യുവാൻ ഞാൻ
നിങ്ങളെ അയച്ചു: മററുള്ളവർ പ്ര
യത്നം ചെയ്തു, നിങ്ങൾ അവരുടെ

---

17. യോഹ. ൧: ൨൯, ൩൯. 18. മത്താ. ൨൬: ൬൩, ൬൪. മൎക്കൊ. ൧൪: ൬൧, ൬൨. യോഹ. ൯: ൩൭. 19. യോഹ. ൪: ൨൫. 20. യോബ. ൨൩: ൧൨. യോഹ. ൬: ൩൮. ൧൭: ൪. ൧൯: ൩൦. 21. മത്താ. ൯: ൩൭. ലൂ. ൧൦: ൨. 22. ദാനി. ൧൨: ൩.

പ്രവൃത്തിയിലേക്ക പ്രവേശിച്ചു
മിരിക്കുന്നു.
൩൯ ¶ എന്നാൽ ഞാൻ ചെ
യ്തിട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും അ
വൻ എന്നോട പറഞ്ഞു, എന്ന
സാക്ഷിപ്പെടുത്തിയ സ്ത്രീയുടെ [23]
വചനം നിമിത്തമായിട്ട ആ ന
ഗരത്തിലുള്ള ശമറിയക്കാരിൽ വെ
ച്ച പലരും അവനിൽ വിശ്വ
സിച്ചു.
൪൦ അതുകൊണ്ട ശമറിയക്കാർ
അവന്റെ അടുക്കൽ വന്നപ്പോ
ൾ, അവൻ തങ്ങളോട കൂടെ പാ
ൎപ്പാനായിട്ട അവനോട അപേ
ക്ഷിച്ചു. അവൻ രണ്ട ദിവസം
അവിടെ പാൎക്കയും ചെയ്തു.
൪൧ പിന്നെ ഏറ്റവും വളരെ
ആളുകൾ അവന്റെ വചനം
നിമിത്തമായിട്ട തന്നെ വിശ്വ
സിച്ചു.
൪൨ പിന്നെ ആ സ്ത്രീയോട, ഇ
നി ഞങ്ങൾ നിന്റെ വാക്ക ഹേ
തുവായിട്ട വിശ്വസിക്കുന്നതല്ല:
എന്തുകൊണ്ടെന്നാൽ [24] ഞങ്ങൾ
തന്നെ അവനിൽനിന്നകേട്ടു, ഇ
വൻ തന്നെ സത്യമായിട്ട ലോക
ത്തിന്റെ രക്ഷിതാവായ ക്രിസ്തു
വാകുന്നു എന്ന ഞങ്ങൾ അറി
ഞ്ഞിരിക്കുന്നു എന്ന പറഞ്ഞു.
൪൩ ¶ പിന്നെ രണ്ട ദിവസം
കഴിഞ്ഞ ശേഷം, അവൻ അവി
ടെനിന്ന പുറപ്പെട്ടു, ഗലിലെയാ
യിലേക്ക പോയി.
൪൪ എന്തുകൊണ്ടെന്നാൽ [25] ഒ
രു ദീൎഘദൎശിക്ക തന്റെ സ്വദേ
ശത്തിൽ മാനമുണ്ടാകുന്നില്ല എ
ന്ന യെശു തന്നെ സാക്ഷിപ്പെ
ടുത്തി.
൪൫ പിന്നെ അവൻ ഗലിലെ
യായിലേക്ക വന്നപ്പോൾ, ഗലി
ലെയക്കാർ [26] യെറുശലെമിൽ ഉത്സ
വത്തിൽ അവൻ ചെയ്തിട്ടുള്ള കാ
ൎയ്യങ്ങളെ ഒക്കെയും തങ്ങൾ കണ്ട
വരാകകൊണ്ട അവനെ കൈ
ക്കൊണ്ടു: [27] എന്തെന്നാൽ അവ
രും ഉത്സവത്തിന പോയിരുന്നു.
൪൬ അപ്പോൾ യെശു [28] താൻ
വെള്ളം വീഞ്ഞാക്കിയ ഇടമായ
ഗലിലെയായിലെ കാനായിലേ
ക്ക പിന്നെയും വന്നു. വിശേഷി
ച്ചും കപ്പൎന്നഹോമിൽ രോഗപ്പെ
ട്ട മകനുള്ള ഒരു പ്രഭു ഉണ്ടായിരു
ന്നു.
൪൭ ഇവൻ യെശു യെഹൂദി
യായിൽനിന്ന ഗലിലെയായി
ലേക്ക വന്നു എന്ന കേട്ടപ്പോൾ,
അവന്റെ അടുക്കൽ ചെന്നു, ത
ന്റെ മകൻ മരിക്കുമാറായിരുന്ന
തുകൊണ്ട, അവൻ വന്ന, അ
വനെ സൌഖ്യമാക്കേണമെന്ന
അവനോട അപേക്ഷിച്ചു.
൪൮ അപ്പോൾ യെശു അവ
നോട, [29] നിങ്ങൾ അടയാളങ്ങ
ളെയും അത്ഭുതങ്ങളെയും കാണാ
തെ ഇരുന്നാൽ, വിശ്വസിക്കയി
ല്ല എന്ന പറഞ്ഞു.
൪൯ പ്രഭുവായവൻ അവനോ
ട, കൎത്താവേ, എന്റെ പൈതൽ
മരിക്കുന്നതിന മുമ്പെ വരേണം
എന്ന പറയുന്നു.

23 യോഹ. ൪: ൨൯. 24. യോഹ. ൧൭: ൮. ൧ യോഹ. ൪: ൧൪. 25. മത്താ. ൧൩: ൫൭. മൎകോ. ൬: ൪. ലൂ. ൪: ൨൪. 26. യോഹ. ൨: ൨൩. ൩: ൨. 27. ആവൎത്ത. ൧൬: ൧൬. 28. യോഹ. ൨: ൧, ൧൧. 29. ൧ കോറി. ൧: ൨൨.

൫൦ യേശു അവനോട, നീ പോക; നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്നു പറയുന്നു. എന്നാറെ ആ മനുഷ്യൻ യേശു തന്നോട പറഞ്ഞ വചനം വിശ്വസിച്ചു, പോകയും ചെയ്തു.

൫൧ അവൻ പോകുമ്പോൾ തന്നെ, അവന്റെ ദാസന്മാർ അവനെ എതിരേറ്റ, നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്ന അറിയിച്ചു.

൫൨ അപ്പോൾ അവൻ അവരോട, ഏതമണിനേരത്ത അവന സൌഖ്യമുണ്ടായി തുടങ്ങി? എന്ന ചോദിച്ചു. അവർ അവനോട, ഇന്നലെ ഏഴാം മണിനേരത്ത ജ്വരം അവനെ വിട്ടുമാറി എന്ന പറഞ്ഞു.

൫൩ അപ്പോൾ ആ നേരം നിന്റെ മകൻ ജീവിച്ചിരിക്കുന്നു എന്ന യേശു തന്നോട പറഞ്ഞ മണിനേരം തന്നെ എന്ന അവൻ അറിഞ്ഞു. പിന്നെ അവനും അവന്റെ കുഡുംബം ഒക്കെയും വിശ്വസിച്ചു.

൫൪ യേശു യെഹൂദിയായിൽനിന്ന ഗലിലെയായിലേക്ക വന്നപ്പോൾ, ഇത അവൻ പിന്നെയും ചെയ്ത രണ്ടാമത്തെ അത്ഭുതമാകുന്നു.

## ൫ അദ്ധ്യായം.

൧ മുപ്പത്തെട്ട സംവത്സരമായി രോഗപ്പെട്ടിരുന്നവനെ യേശു ശാബതദിവസത്തിൽ സൌഖ്യപ്പെടുത്തുന്നത. ൧൦ യെഹൂദന്മാർ അതിന്ന ദൂഷ്യം പറഞ്ഞ അവനെ പീഡിപ്പിക്കുന്നത.

[1]ഇവയുടെ ശേഷം യെഹൂദന്മാരുടെ ഒരു ഉത്സവം ഉണ്ടായിരുന്നു; അപ്പോൾ യേശു യെരുശലേമിലേക്ക പോയി.

൨ എന്നാൽ യെരുശലെമിൽ [2] ആട്ടിൻ വാതിലിന അരികെ എബ്രായ ഭാഷയിൽ ബെതെസ്ദാ എന്ന പറയപ്പെടുന്ന ഒരു കുളം ഉണ്ട. അതിന അഞ്ചു മണ്ഡപങ്ങളും ഉണ്ട.

൩ ഇവയിൽ രോഗികളായും, കുരുടന്മാരായും മുടന്തരായും ശോഷിച്ചവരായുമുള്ളവരുടെ ഒരു വലിയ പുരുഷാരം വെള്ളത്തിന്റെ കലക്കത്തിനായിട്ട കാത്തുകൊണ്ട, കിടന്നിരുന്നു.

൪ എന്തെന്നാൽ ചില സമയത്ത ഒരു ദൈവദൂതൻ കുളത്തിൽ ഇറങ്ങി വെള്ളം കലക്കി വന്നു: അപ്പോൾ വെള്ളത്തിന്റെ കലക്കത്തിന്റെ ശേഷം അതിലേക്ക മുമ്പെ ഇറങ്ങുന്നവൻ യാതൊരു വ്യാധിയാൽ ബാധിക്കപ്പെട്ടിരുന്നാലും അവൻ സൌഖ്യവാനായി തീർന്നിരുന്നു.

൫ അവിടെ മുപ്പത്തെട്ട സംവത്സരം വ്യാധിക്കാരനായൊരു മനുഷ്യൻ ഉണ്ടായിരുന്നു.

൬ അവൻ, കിടക്കുന്നതിനെ യേശു കണ്ട, അവൻ ഇപ്രകാരമായിട്ട ഏറിയ കാലം കഴിഞ്ഞു എന്ന അറിഞ്ഞ, അവനോട, നീ സ്വസ്ഥനായി തീരുവാൻ നിനക്ക മനസ്സുണ്ടോ? എന്ന പറയുന്നു.

൭ വ്യാധിക്കാരൻ അവനോട

1. ലേവി. ൨൩: ൨. ആവൊശ. ൧൬: ൧. യോഹ. ൨: ൧൩. 2. നെഹെ. ൩: ൧ ൧൨: ൩൯.

ഉത്തരമായിട്ട, കൎത്താവെ, വെള്ളം
കലക്കപ്പെടുമ്പോൾ എന്നെ കുള
ത്തിൽ കൊണ്ടുപോയാക്കുവാൻ
ഇനിക്ക ആരുമില്ല: എന്നാൽ ഞാ
ൻ തന്നെ പോകുമ്പോൾ മറ്റൊ
രുത്തൻ ഇനിക്ക മുമ്പെ ഇറങ്ങു
ന്നു എന്ന പറഞ്ഞു.
൮ യേശു അവനോട, [3] നി
എഴുനീല്ക്ക, നിന്റെ കിടക്ക എടു
ത്തുകൊണ്ട, നടക്ക എന്ന പറയു
ന്നു.
൯ ഉടനെ ആ മനുഷ്യൻ സു
സ്ഥനായി തീൎന്നു, അവൻ ത
ന്റെ കിടക്ക എടുത്തുകൊണ്ടു
നടന്നു; എന്നാൽ [4] ആ ദിവസം
ശാബത ആയിരുന്നു.
൧൦ അതുകൊണ്ട യെഹൂദന്മാർ
സൌഖ്യമാക്കപ്പെട്ടവനോട, ഇ
ത ശാബത ദിവസം ആകുന്നു;
നിന്റെ കിടക്ക എടുത്തുകൊണ്ടു
[5] പോകുവാൻ നിനക്ക ന്യായമില്ല
എന്ന പറഞ്ഞു.
൧൧ അവൻ അവരോട ഉത്തര
മായിട്ട, എന്നെ സൌഖ്യമാക്കിയ
വൻ തന്നെ, നിന്റെ കിടക്ക
എടുത്തുകൊണ്ട, നടക്ക, എന്ന
എന്നോട പറഞ്ഞു എന്ന പറ
ഞ്ഞു.
൧൨ അപ്പോൾ അവർ അവ
നോട, നിന്റെ കിടക്ക എടുത്തു
കൊണ്ട, നടക്ക, എന്ന നിന്നോ
ട പറഞ്ഞ മനുഷ്യൻ ആരാകു
ന്നു? എന്ന ചോദിച്ചു.
൧൩ എന്നാൽ അവൻ ആരാകു
ന്നു എന്ന സ്വസ്ഥതപ്പെട്ടവൻ
അറിഞ്ഞില്ല: എന്തുകൊണ്ടെന്നാ
ൽ ആ സ്ഥലത്ത ഒരു പുരുഷാരം
ഉണ്ടാകകൊണ്ട, യേശു മാറിയി
രുന്നു.
൧൪ അതിന്റെ ശേഷം യേശു
അവനെ ദൈവാലയത്തിൽ വെ
ച്ചു കണ്ട, അവനോട, കണ്ടാലും,
നീ സ്വസ്ഥനായി തീൎന്നിരിക്കു
ന്നു: [6] അധികം തിന്മയായിട്ടുള്ള
ത നിനക്ക വരാതെ ഇരിപ്പാനാ
യിട്ട, ഇനി പാപം ചെയ്യരുത
എന്ന പറഞ്ഞു.
൧൫ ആ മനുഷ്യൻ പോയി,
തന്നെ സൌഖ്യമാക്കിയവൻ
യേശുവാകുന്നു എന്ന യെഹൂദ
ന്മാരോട അറിയിച്ചു.
൧൬ അത ഹേതുവായിട്ട യെ
ഹൂദന്മാർ യേശുവിനെ പീഡി
പ്പിച്ചു, അവൻ ശാബത ദിവസ
ത്തിൽ ഇവയെ ചെയ്യുകകൊണ്ട
അവനെ കൊല്ലുവാൻ അന്വെ
ഷിക്കയും ചെയ്തു.
൧൭ എന്നാൽ യേശു അവരോ
ട ഉത്തരമായിട്ട, [7] എന്റെ പി
താവ ഇതുവരെയും പ്രവൃത്തിക്കു
ന്നു, ഞാനും പ്രവൃത്തിക്കുന്നു എ
ന്ന പറഞ്ഞു.
൧൮ ഇത ഹേതുവായിട്ട അ
വൻ ശാബത ദിവസത്തെ ലം
ഘിച്ചതുകൊണ്ട മാത്രമല്ല, ദൈ
വം തന്റെ സ്വന്ത പിതാവാകു
ന്നു എന്നും പറഞ്ഞ തന്നെ താൻ
[8] ദൈവത്തോട സമനാക്കിയതു

3. മത്താ. ൯: ൬ മൎക്കൊ. ൨: ൧൧. ലൂക്ക. ൫: ൨൪. 4. യോഹ. ൯: ൧൪. 5. യിറ. ൧൭: ൨൧. നെഹെ. ൧൩: ൧൯. മത്താ. ൧൨: ൨. മൎക്കൊ. ൨: ൨൪. ൩: ൪. ലൂക്ക. ൬: ൨. ൧൩: ൧൪. 6. മത്താ. ൧൨: ൪൫. യോഹ. ൮: ൧൧. 7. യോഹ. ൯: ൪. ൧൭: ൪. 8. യോഹ. ൧൦: ൩൦, ൩൩. ഫിലി. ൨: ൬.

കൊണ്ടും യെഹൂദന്മാർ [9] അവ
നെ കൊല്ലുവാൻ അധികമായി
അന്വേഷിച്ചു.
൧൯ അപ്പോൾ യേശു ഉത്തര
മായിട്ട അവരോട പറഞ്ഞു, ഞാ
ൻ സത്യമായിട്ട സത്യമായിട്ട നി
ങ്ങളോട പറയുന്നു, പിതാവ ചെ
യ്യു കാണുന്നതല്ലാതെ [10] പുത്രന
താനായിട്ട തന്നെ ഒന്നും ചെയ്വാ
ൻ കഴികയില്ല: എന്തുകൊണ്ടെന്നാ
ൽ അവൻ ചെയ്യുന്ന കാൎയ്യങ്ങ
ളെ എല്ലാം പുത്രനും അപ്രകാരം
തന്നെ ചെയ്യുന്നു.
൨൦ എന്തെന്നാൽ [11] പിതാവ
പുത്രനെ സ്നേഹിക്കുന്നു, താൻ
ചെയ്യുന്ന കാൎയ്യങ്ങളെ ഒക്കെയും
അവനെ കാണിക്കയും ചെയ്യു
ന്നു: നിങ്ങൾ ആശ്ചൎയ്യപ്പെടുവാ
നായിട്ട, ഇവയെക്കാളും വലുതാ
യിട്ടുള്ള ക്രിയകളെയും അവനെ
കാണിക്കും.
൨൧ എന്തെന്നാൽ പിതാവ ഏ
തുപ്രകാരം മരിച്ചവരെ എഴുനീ
ല്പിച്ച ജീവിപ്പിക്കുന്നു, [12] അപ്ര
കാരം തന്നെ പുത്രനും താൻ ഇ
ച്ശിക്കുന്നവരെ ജീവിപ്പിക്കുന്നു.
൨൨ എന്തെന്നാൽ എല്ലാവരും
തങ്ങൾ പിതാവിനെ ബഹുമാ
നിക്കുന്നപ്രകാരം പുത്രനെയും
ബഹുമാനിക്കേണ്ടുന്നതിന, പി
താവ ഒരുത്തനെയും വിധിക്കാ
തെ, [13] ന്യായവിധി എല്ലാം പുത്ര
ന കൊടുത്തിരിക്കുന്നു.
൨൩ [14] പുത്രനെ ബഹുമാനി
ക്കാത്തവൻ അവനെ അയച്ച
പിതാവിനെ ബഹുമാനിക്കുന്നി
ല്ല.
൨൪ [15] എന്റെ വചനം കേട്ട,
എന്നെ അയച്ചവനിൽ വിശ്വ
സിക്കുന്നവന നിത്യജീവനുണ്ട,
അവൻ ശിക്ഷാവിധിയിലേക്ക
വരാതെ [16] മരണത്തിൽനിന്ന
ജീവങ്കലേക്ക കടന്നിരിക്കുന്നു,
എന്ന ഞാൻ സത്യമായിട്ട, സത്യ
മായിട്ട നിങ്ങളോട പറയുന്നു.
൨൫ [17] മരിച്ചവർ ദൈവത്തി
ന്റെ പുത്രന്റെ ശബ്ദം കേൾ
പ്പാനുള്ള സമയം വരുന്നു, ഇ
പ്പോഴും ആകുന്നു; അത കേൾക്കു
ന്നവർ ജീവിക്കും എന്ന ഞാൻ
സത്യമായിട്ട, സത്യമായിട്ട, നിങ്ങ
ളോട പറയുന്നു.
൨൬ എന്തെന്നാൽ ഏതുപ്രകാ
രം പിതാവിന തങ്കൽ തന്നെ ജീ
വൻ ഉണ്ടൊ, അപ്രകാരം അ
വൻ പുത്രനും തങ്കൽ തന്നെ ജീ
വൻ ഉണ്ടാകുവാൻ, അവന
കൊടുത്തിരിക്കുന്നു.
൨൭ അത്രയുമല്ല [18] അവൻ മനു
ഷ്യന്റെ പുത്രനാകകൊണ്ട [19] ന്യാ
യവിധിയെ നടത്തുവാനും അവ
ന അധികാരം കൊടുത്തു.

---

9 യോഹ. ൭: ൧൯. 10. യോഹ. ൫: ൩൦. ൮: ൨൮. ൯: ൪. ൧൨: ൪൯. ൧൪: ൧൦. 11. മത്താ. ൩: ൧൭. യോഹ. ൩: ൩൫. ൨ പേത്രൊ. ൧: ൧൭. 12. ലൂ. ൭: ൧൪. ൮: ൫൪. യോഹ. ൧൧: ൨൫, ൪൩. 13. മത്താ. ൧൧: ൨൭. ൨൮: ൧൮. യോഹ. ൩: ൩൫. ൫: ൨൭. ൧൭: ൨. നടപ്പ. ൧൭: ൩൧. ൧ പേത്രൊ. ൪: ൫. 14. ൧ യോഹ. ൨: ൨൩. 15. യോഹ. ൩: ൧൬, ൧൮. ൬: ൪൦, ൪൭. ൮: ൫൧. ൨൦: ൩൧. 16. ൧ യോഹ. ൩: ൧൪. 17. യോഹ. ൫: ൨൮. എഫെ. ൨: ൧, ൫. ൫: ൧൪. കൊലൊ. ൨: ൧൩. 18. ദാനി. ൭: ൧൩, ൧൪. 19. യോഹ. ൫: ൨൨. നടപ്പ. ൧൦: ൪൨. ൧൭: ൩൧.

൨൰൮ ഇതിൽ ആശ്ചൎയ്യപ്പെടേ
ണ്ടാ: അതെന്തുകൊണ്ടെന്നാൽ
ശവക്കല്ലറകളിൽ ഉള്ളവർ എല്ലാ
വരും അവന്റെ ശബ്ദം കേൾ
ക്കേണ്ടുന്ന സമയം വരുന്നു.
൨൰൯ അപ്പോൾ [20] നന്മ ചെയ്തു
വർ ജീവന്റെ ഉയിൎപ്പിങ്കലേക്കും
തിന്മ ചെയ്തുവർ ശിക്ഷാവിധി
യുടെ ഉയിൎപ്പിങ്കലേക്കും [21] പുറ
പ്പെടും.
൩൰ [22] ഇനിക്ക എന്നാൽ തന്നെ
ഒരു കാൎയ്യവും ചെയ്വാൻ കഴിക
യില്ല: ഞാൻ കേൾക്കുന്ന പ്രകാ
രം വിധിക്കുന്നു, [23] ഞാൻ എ
ന്റെ ഇഷ്ടം അല്ല, എന്നെ അയ
ച്ച പിതാവിന്റെ ഇഷ്ടം തന്നെ
അന്വേഷിക്കുന്നത കൊണ്ട എ
ന്റെ വിധി നീതിയുള്ളതാകുന്നു.
൩൰൧ [24] ഞാൻ എന്നെ കുറി
ച്ച തന്നെ സാക്ഷിപ്പെടുത്തി
യാൽ, എന്റെ സാക്ഷി സത്യ
മായിട്ടുള്ളതാകയില്ല.
൩൰൨ [25] എന്നെ കുറിച്ച സാക്ഷി
പ്പെടുത്തുന്നവൻ മറ്റൊരുത്തൻ
ഉണ്ട; അവൻ എന്നെ കുറിച്ച
കൊടുക്കുന്ന സാക്ഷി സത്യമായ
ട്ടുള്ളതാകുന്നു എന്ന ഞാൻ അറി
യുന്നു.
൩൰൩ നിങ്ങൾ യോഹന്നാന്റെ
അടുക്കൽ ആളയച്ചു, [26] അപ്പോൾ
അവൻ സത്യത്തിന സാക്ഷി
കൊടുത്തു.
൩൰൪ എന്നാൽ ഞാൻ മനുഷ്യ
നിൽ നിന്ന സാക്ഷി വാങ്ങുന്നി
ല്ല: എന്നാലും നിങ്ങൾ രക്ഷിക്ക
പ്പെടേണ്ടുന്നതിനായിട്ട, ഞാൻ
ഇവ കാൎയ്യങ്ങളെ പറയുന്നു.
൩൰൫ അവൻ ജ്വലിച്ച[27] പ്രകാ
ശിക്കുന്നതായുള്ള വിളക്കായിരു
ന്നു:[28] നിങ്ങൾക്ക അവന്റെ വെ
ളിച്ചത്തിൽ കുറെ കാലം ആനന്ദി
പ്പാൻ മനസ്സുണ്ടായിരുന്നു.
൩൰൬ എന്നാൽ [29] യോഹന്നാ
ന്റെ സാക്ഷിയെക്കാളും വലി
യ സാക്ഷി ഇനിക്ക ഉണ്ട: എ
ന്തുകൊണ്ടെന്നാൽ [30] ഞാൻ നിവൃ
ത്തിയാക്കുവാനായിട്ട പിതാവ
ഇനിക്ക തന്ന പ്രവൃത്തികളായി,
ഞാൻ ചെയ്യുന്ന പ്രവൃത്തികൾ
തന്നെ പിതാവ എന്നെ അയച്ചു
എന്ന എന്നെ കുറിച്ച സാക്ഷി
പ്പെടുത്തുന്നു.
൩൰൭ അത്രയുമല്ല [31] എന്നെ അ
യച്ച പിതാവ താൻ തന്നെ എ
ന്നെ കുറിച്ച സാക്ഷിപ്പെടുത്തി
യിരിക്കുന്നു. നിങ്ങൾ ഒരുനാളും
അവന്റെ ശബ്ദം കേട്ടിട്ടുമില്ല, [32]
അവന്റെ സ്വരൂപം കണ്ടിട്ടു
മില്ല.
൩൰൮ വിശേഷിച്ചും അവൻ
അയച്ചവനെ നിങ്ങൾ വിശ്വ
സിക്കായ്കകൊണ്ട നിങ്ങൾക്ക അ
വന്റെ വചനം നിങ്ങളിൽ നി
ലയായിരിക്കുന്നില്ല.

---

20. ദാനി. ൧൨: ൨. മത്താ. ൨൫: ൩൰൨, ൩൰൩, ൪൰൬. 21. യശാ. ൨൬: ൧൯. ൧ കോരി. ൧൫: ൫൨. ൧ തെസ്സ. ൪: ൧൬ 22. യോഹ. ൫: ൧൯. 23. മത്താ. ൨൬: ൩൯. യോഹ ൪: ൩൰൪. ൬: ൩൰൮. 24. യോഹ. ൮: ൧൪. അപ്പ. ൩: ൧൪. 25. മത്താ. ൩: ൧൭. ൧൭: ൫. യോഹ. ൮: ൧൮. ൧ യോഹ. ൫: ൬, ൭, ൯. 26. യോഹ. ൧: ൧൫, ൧൯, ൨൭, ൩൨. 27. ൨ പത്രൊ. ൧: ൧൯. 28. മത്താ. ൧൩: ൨൦. ൨൧: ൨൬. മൎക്കൊ. ൬: ൨൦. 29. ൧ യോഹ. ൫: ൯. 30. യോഹ. ൩: ൨. ൧൦: ൨൫. ൧൫: ൨൪. 31. മത്താ. ൩: ൧൭. ൧൭: ൫. യോഹ. ൬: ൨൭. ൮: ൧൮. 32. ൫ മോശ. ൪: ൧൨. യോഹ. ൧: ൧൮. ൧ തിമൊ. ൧: ൧൭. ൧ യോഹ ൪: ൧൨.

൩൯ [33] വേദവാക്യങ്ങളെ ശോ
ധന ചെയ്യിൻ, അവയിൽ നിത്യ
ജീവൻ ഉണ്ടെന്ന നിങ്ങൾ നി
രൂപിക്കുന്നുവല്ലൊ; [34] അവയും
എന്നെ കുറിച്ച സാക്ഷിപ്പെടു
ത്തുന്നവയാകുന്നു.
൪൦ [35] വിശേഷിച്ചും നിങ്ങൾക്ക
ജീവൻ ഉണ്ടാകുവാനായിട്ട എ
ന്റെ അടുക്കൽ വരുവാൻ നി
ങ്ങൾക്ക മനസ്സില്ല.
൪൧ [36] ഞാൻ മനുഷ്യരിൽനി
ന്ന സ്തുതി കൈക്കൊള്ളുന്നില്ല.
൪൨ എന്നാലും നിങ്ങൾക്ക നി
ങ്ങളിൽ ദൈവസ്നേഹമില്ലെന്ന
ഞാൻ നിങ്ങളെ അറിയുന്നു.
൪൩ ഞാൻ എന്റെ പിതാവി
ന്റെ നാമത്തിൽ വന്നു, എങ്കി
ലും നിങ്ങൾ എന്നെ കൈക്കൊ
ള്ളുന്നില്ല: മറ്റൊരുത്തൻ തന്റെ
സ്വന്ത നാമത്തിൽ വന്നാൽ, അ
വനെ നിങ്ങൾ കൈക്കൊള്ളും.
൪൪ [37] ദൈവത്തിൽ നിന്ന മാ
ത്രമുള്ള സ്തുതി അന്വേഷിക്കാതെ
[38] തമ്മിൽ തമ്മിലുള്ള സ്തുതി കൈ
ക്കൊള്ളുന്ന നിങ്ങൾക്ക എങ്ങി
നെ വിശ്വസിപ്പാൻ കഴിയും?
൪൫ ഞാൻ പിതാവിന്റെ പ
ക്കൽ നിങ്ങളെ കുററം ചുമത്തുമെ
ന്ന നിങ്ങൾ നിരൂപിക്കരുത: [39]
നിങ്ങളെ കുററം ചുമത്തുന്നവൻ
ഒരുത്തൻ ഉണ്ട നിങ്ങൾ ആശ്ര
യിച്ചിരിക്കുന്ന മോശ തന്നെ.
൪൬ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ മോശയെ വിശ്വസിച്ചി
രുന്നു എന്നുവരികിൽ; എന്നെ
യും വിശ്വസിക്കുമായിരുന്നു: [40]
അവൻ എന്നെകുറിച്ച എഴു
തിയിരിക്കുന്നുവല്ലൊ.
൪൭ എന്നാൽ നിങ്ങൾ അവ
ന്റെ വാക്യങ്ങളെ വിശ്വസിക്കു
ന്നില്ല എങ്കിൽ, എന്റെ വചന
ങ്ങളെ എങ്ങിനെ വിശ്വസിക്കും?

## ൬ അദ്ധ്യായം.

൧ ക്രിസ്തു അയ്യായിരം ആളുകളെ പോഷിപ്പി
ക്കുന്നത. ൧൫ അവൻ വെള്ളത്തിന്മീതെ ന
ടക്കുന്നത, ൩൨ താൻ ജീവനുള്ള അപ്പമെ
ന്ന കാണിക്കുന്നത. ൬൬ പല ശിഷ്യന്മാർ
അവനെ വിട്ട പിരിയുന്നത.

ഇവയുടെ ശേഷം [1] യേശു
തീബെറിയോസ കടലാകുന്ന
ഗലിലെയാക്കടലിന്റെ അക്കരെ
ക്ക പോയി.
൨ ഒരു വലിയ പുരുഷാരവും
അവൻ രോഗികളിൽ ചെയ്തു
അതിശയങ്ങളെ കണ്ടതുകൊണ്ട,
അവന്റെ പിന്നാലെ ചെന്നു.
൩ എന്നാൽ യേശു ഒരു മലയി
ലേക്ക കരേറി, അവിടെ തന്റെ
ശിഷ്യന്മാരോട കൂടെ ഇരുന്നു.
൪ [2] യെഹൂദന്മാരുടെ ഉത്സവമാ
കുന്ന പെസഹാ അടുത്തിരുന്നു.
൫ [3] അപ്പോൾ യേശു തന്റെ

33. ഏശാ. ൩൪: ൨൦. ൧൬. ലൂക. ൧൬: ൨൯. യോഹ. ൧: ൪൫. നടപ്പ. ൧൭: ൧൧. 34. ൫ മോശ. ൧൮: ൧൫, ൧൮. ലൂക. ൨൪: ൨൭ യോഹ. ൧: ൪൫. 35. യോഹ. ൧: ൧൧ ൩: ൧൯. 36. യോഹ. ൫: ൩൪ ൧ തെസ്സ. ൨: ൬. 37. റോമാ. ൨: ൨൯. 38. യോഹ. ൧൨: ൪൩. 39. റോമാ. ൨: ൧൨. 40. ആദ്യ. ൩: ൧൫. ൧൨: ൩. ൧൮: ൧൮ ൨൨: ൧൮ ൪൯: ൧൦. ൫ മോശ. ൧൮: ൧൫, ൧൮ യോഹ. ൧: ൪൫. നടപ്പ ൩: ൨൨.

1. മത്താ. ൧൪: ൧൫. മൎക്കോ. ൬: ൩൫. ലൂ. ൯: ൧൦, ൧൨. 2. ലേവി. ൨൩. ൫, ൭. ൫ മോശ. ൧൬: ൧. യോഹ. ൨: ൧൩. ൫: ൧. 3. മത്താ. ൧൪: ൧൪. മൎക്കൊ. ൬: ൩൫ ലൂ. ൯: ൧൨.

കണ്ണുകളെ ഉയൎത്തി, വളരെ പുരു
ഷാരം തന്റെ അടുക്കൽ വരു
ന്നതു കണ്ടാറെ, ഫീലിപ്പോസി
നോട, ഇവർ ഭക്ഷിക്കേണ്ടുന്നതി
ന നാം എവിടെനിന്ന അപ്പങ്ങ
ളെ കൊള്ളുന്നു? എന്ന പറഞ്ഞു.
൬ (എന്നാൽ അവൻ അവ
നെ പരീക്ഷിച്ചുകൊണ്ട, ഇതു
പറഞ്ഞു: എന്തുകൊണ്ടെന്നാൽ
താൻ ഇന്നതു ചെയ്വാൻ ഇരി
ക്കുന്നു എന്ന അവൻ അറിഞ്ഞിരു
ന്നു.)
൭ ഫീലിപ്പോസ അവനോട
ഉത്തരമായിട്ട, [4] അവരിൽ ഓരോ
രുത്തന അല്പം അല്പം കിട്ടുവാനാ
യിട്ട ഇരുനൂറ പണത്തിന്റെ
അപ്പങ്ങളും അവൎക്ക മതിയാകയി
ല്ല എന്ന പറഞ്ഞു.
൮ അവന്റെ ശിഷ്യന്മാരിൽ
ശിമോൻ പത്രോസിന്റെ സ
ഹോദരനായ അന്ത്രയോസ എ
ന്ന ഒരുത്തൻ അവനോട,
൯ ഇവിടെ ഒരു ബാല്യക്കാര
ൻ ഉണ്ട, അവന അഞ്ച യവ
അപ്പവും രണ്ട ചെറിയ മീനും
ഉണ്ട: [5] എന്നാലും അവ ഇത്ര
ആളുകൾക്ക എന്തുള്ളു? എന്ന പ
റയുന്നു.
൧൦ അപ്പോൾ ജനങ്ങളെ ഇരു
ത്തുവിൻ എന്ന യേശു പറഞ്ഞു.
എന്നാൽ ആ സ്ഥലത്ത വളരെ
പുല്ല ഉണ്ടായിരുന്നു, അപ്പോൾ
എണ്ണത്തിൽ ഏകദേശം അയ്യാ
യിരം പുരുഷന്മാർ ഇരുന്നു.
൧൧ പിന്നെ യേശു ആ അപ്പ
ങ്ങളെ എടുത്ത, വാഴ്ത്തി, ശിഷ്യന്മാ
ൎക്ക കൊടുത്തു; ശിഷ്യന്മാർ ഇരു
ന്നവൎക്കും കൊടുത്തു: അപ്രകാ
രം തന്നെ മീൻകളിൽനിന്നും അ
വൎക്ക വേണ്ടുന്നെടത്തോളം [കൊ
ടുത്തു.]
൧൨ അവർ തൃപ്തന്മാരായതിന്റെ
ശേഷം, അവൻ തന്റെ ശിഷ്യ
ന്മാരോട, ശേഷിച്ചിരിക്കുന്ന ക
ഷണങ്ങളെ, ഒന്നും നഷ്ടമാകാ
തെ ഒന്നിച്ച കൂട്ടുവിൻ എന്ന പ
റഞ്ഞു.
൧൩ ആകയാൽ അവർ അവ
യെ ഒന്നിച്ച കൂട്ടി, അഞ്ച യവ
അപ്പങ്ങളിൽനിന്ന ഭക്ഷിച്ചവ
ൎക്ക ശേഷിപ്പായ കഷണങ്ങൾ
കൊണ്ട പന്ത്രണ്ട കൊട്ട നിറെ
ച്ചു.
൧൪ അപ്പോൾ യേശു ചെയ്തു
അതിശയം ആ മനുഷ്യർ കണ്ടാ
റെ, [6] ഇവൻ ലോകത്തിലേക്ക
വരുവാനുള്ള ദീൎഘദൎശിയാകുന്നു
സത്യം എന്ന അവർ പറഞ്ഞു.
൧൫ ആകയാൽ അവർ വന്ന,
തന്നെ രാജാവാക്കുവാനായിട്ട,
തന്നെ ബലത്തോട പിടിപ്പാൻ
ഭാവിക്കുന്നു എന്ന യേശു അറി
ഞ്ഞിട്ട, അവൻ പിന്നെയും ഏ
കനായിട്ട ഒരു മലയിലേക്ക പോ
യി.
൧൬ [7] പിന്നെ സന്ധ്യയായ
പ്പോൾ, അവന്റെ ശിഷ്യന്മാർ
കടലിന്റെ അരികെ ഇറങ്ങി.
൧൭ ഒരു പടവിൽ കയറി, കട
ലിന്റെ അക്കരെ കപ്പൎന്നഹോ

4. ൪ മോശ. ൧൧: ൨൧, ൨൨. 5. ൨ രാജാ. ൪: ൪൩. 6. ആദ്യ. ൪൯: ൧൦. ൫ മോശ. ൧൮: ൧൫, ൧൮. മത്താ. ൧൧: ൩. യോഹ. ൧: ൨൧. ൪: ൧൯, ൨൫. ൭: ൪൦. 7. മത്താ. ൧൪: ൨൩. മൎക്കോ. ൬: ൪൭.

മിലേക്ക പോകുവാൻ പുറപ്പെട്ടു.
അപ്പോൾ ഇരുട്ടായിരുന്നു, യേ
ശു അവരുടെ അടുക്കൽ വന്നതു
മില്ല.
൧൮ അത്രയുമല്ല ഒരു കൊടുങ്കാ
റററ അടിക്കകൊണ്ട കടൽ ഉയൎന്നു.
൧൯ അവർ ഏകദേശം ഇരു
പത്തഞ്ചൊ മുപ്പതൊ സ്ഥാദിദൂ
രം വലിച്ചപ്പോൾ, യേശു കട
ലിന്മേൽ കൂടെ നടന്നു; പടവി
ന്റെ സമീപെ വരുന്നതിനെ
അവർ കണ്ട, ഭയപ്പെട്ടു.
൨൦ എന്നാറെ അവൻ അവ
രോട, ഞാൻ തന്നെ ആകുന്നു;
ഭയപ്പെടേണ്ടാ എന്ന പറയുന്നു.
൨൧ അപ്പോൾ അവർ അവ
നെ സന്തോഷത്തോടെ പടവി
ലേക്ക കൈക്കൊണ്ടു; ഉടനെ പ
ടവ അവർ പോകുന്ന കരെക്ക
എത്തുകയും ചെയ്തു.
൨൨ ¶ പിറെറ ദിവസം കട
ലിന്റെ അക്കരയിൽനിന്ന ജന
ങ്ങൾ അവന്റെ ശിഷ്യന്മാർ ക
യറീട്ടുള്ള ആ ഒരു പടവല്ലാതെ
അവിടെ മറെറാരു പടവില്ലെ
ന്നും, യേശു തന്റെ ശിഷ്യന്മാ
രോട കൂടെ പടവിൽ കയറാതെ,
അവന്റെ ശിഷ്യന്മാർ മാത്രം
പോയി എന്നും കണ്ടു:
൨൩ (എങ്കിലും കൎത്താവ സ്തോ
ത്രം ചെയ്തതിന്റെ ശേഷം, അ
വർ അപ്പം ഭക്ഷിച്ച സ്ഥലത്തി
ന സമീപത്ത മററ പടവുകൾ തി
ബെറിയോസിൽനിന്ന വന്നു.)
൨൪ അതുകൊണ്ട യേശുവാക
ട്ടെ അവന്റെ ശിഷ്യന്മാരാകട്ടെ
അവിടെ ഇല്ലെന്ന ജനങ്ങൾ ക
ണ്ടപ്പോൾ, തങ്ങളും പടവുകളിൽ
കയറി, കപ്പൎന്നഹോമിലേക്ക യേ
ശുവിനെ അന്വേഷിച്ചുകൊണ്ട
വന്നു.
൨൫ പിന്നെ അവർ കടലി
ന്റെ അക്കരയിൽ അവനെ കണ്ട
പ്പോൾ, അവനോട, റബ്ബി, നീ
എപ്പോൾ ഇവിടെ വന്നു? എന്ന
പറഞ്ഞു.
൨൬ യേശു അവരോട ഉത്തര
മായിട്ട പറഞ്ഞു, നിങ്ങൾ അതി
ശയങ്ങളെ കണ്ടതുകൊണ്ടല്ല, നി
ങ്ങൾ അപ്പം ഭക്ഷിച്ച, തൃപ്തന്മാ
രായതുകൊണ്ട അത്രെ, എന്നെ
അന്വേഷിക്കുന്നു എന്ന ഞാൻ
സത്യമായിട്ട, സത്യമായിട്ട നി
ങ്ങളോട പറയുന്നു.
൨൭ നശിച്ചുപോകുന്ന ആഹാ
രത്തിനായിട്ടല്ല, [8] നിത്യജീവങ്ക
ലേക്ക നിലനില്ക്കുന്നതായുള്ള ആ
ഹാരത്തിന്നായിട്ട തന്നെ അ
ദ്ധ്വാനം ചെയ്യിൻ; ആയത മ
നുഷ്യന്റെ പുത്രൻ നിങ്ങൾക്ക
തരും: [9] എന്തുകൊണ്ടെന്നാൽ
ദൈവമാകുന്ന പിതാവ അവ
നെ മുദ്രയിട്ടിരിക്കുന്നു.
൨൮ അപ്പോൾ അവർ അവ
നോട, ഞങ്ങൾ ദൈവത്തിന്റെ
പ്രവൃത്തികളെ പ്രവൃത്തിക്കേണ്ടു
ന്നതിനായിട്ട, എന്ത ചെയ്യേണം
എന്ന പറഞ്ഞു.
൨൯ യേശു ഉത്തരമായിട്ട അ
വരോട, [10] അവൻ അയച്ചിട്ടുള്ള

8. യോഹ. ൪: ൧൪. ൬: ൫൪. 9. മത്താ. ൩: ൧൭. ൧൭: ൫. മൎക്കോ. ൧: ൧൧. ൯: ൭. ലൂക്കാ. ൩: ൨൨. ൯: ൩൫. യോഹ ൧: ൩൩. ൫: ൩൭. ൮: ൧൮. അപ്പ. ൨: ൨൨. ൨ പത്രോ. ൧: ൧൭. 10. ൧ യോഹ. ൩: ൨൩.

വനിൽ നിങ്ങൾ വിശ്വസിക്കെ
ണമെന്നുള്ളത തന്നെ ദൈവത്തി
ന്റെ പ്രവൃത്തിയാകുന്നു എന്ന പ
റഞ്ഞു.
൩൦ അപ്പോൾ അവർ അവ
നോട, ആകയാൽ [11] ഞങ്ങൾ ക
ണ്ടു, നിന്നെ വിശ്വസിപ്പാനായി
ട്ട നീ എന്തൊരു അത്ഭുതം ചെയ്യു
ന്നു? നീ എന്ത പ്രവൃത്തിക്കുന്നു?
൩൧ [12] അവൻ ആകാശത്തിൽ
നിന്ന അപ്പം അവൎക്ക ഭക്ഷിപ്പാ
ൻ കൊടുത്തു എന്ന എഴുതിയിരി
ക്കുന്ന പ്രകാരം [13] ഞങ്ങളുടെ പി
താക്കന്മാർ വനത്തിൽ മന്നാ ഭ
ക്ഷിച്ചു എന്ന പറഞ്ഞു.
൩൨ അപ്പോൾ യേശു അവ
രോട, മോശ ആകാശത്തിൽനി
ന്ന നിങ്ങൾക്ക ആ അപ്പം തന്നി
ല്ല, എന്നാൽ എന്റെ പിതാവ
ആകാശത്തിൽനിന്ന സത്യമുള്ള
അപ്പം നിങ്ങൾക്ക തരുന്നു എന്ന,
ഞാൻ സത്യമായിട്ട സത്യമായി
ട്ട നിങ്ങളോട പറയുന്നു.
൩൩ എന്തെന്നാൽ ആകാശത്തി
ൽനിന്ന ഇറങ്ങി വന്ന, ലോക
ത്തിന ജീവനെ കൊടുക്കുന്നവൻ
ദൈവത്തിന്റെ അപ്പം ആകുന്നു
എന്ന പറഞ്ഞു.
൩൪ അപ്പോൾ [14] അവർ അവ
നോട, കൎത്താവെ, ഈ അപ്പം ഞ
ങ്ങൾക്ക എല്ലായ്പോഴും തരേണം എ
ന്ന പറഞ്ഞു.
൩൫ എന്നാറെ യേശു അവ
രോട, [15] ഞാൻ ജീവന്റെ അപ്പം
ആകുന്നു; [16] എന്റെ അടുക്കൽ
വരുന്നവന ഒരിക്കലും വിശക്ക
യുമില്ല; എന്നിൽ വിശ്വസിക്കു
ന്നവന ഒരു നാളും ദാഹിക്കയു
മില്ല.
൩൬ [17] എന്നാലൊ നിങ്ങളും എ
ന്നെ കണ്ടു, എങ്കിലും വിശ്വസി
ക്കുന്നില്ല എന്ന ഞാൻ നിങ്ങളോ
ട പറഞ്ഞുവല്ലൊ.
൩൭ [18] പിതാവ എനിക്ക തരുന്ന
ത ഒക്കെയും എന്റെ അടുക്കൽ
വരും, [19] എന്റെ അടുക്കൽ വരു
ന്നവനെ ഞാൻ ഒരുപ്രകാരത്തി
ലും തള്ളിക്കളകയില്ല.
൩൮ അതെന്തുകൊണ്ടെന്നാൽ
[20] എന്റെ ഇഷ്ടം അല്ല, [21] എന്നെ
അയച്ചവന്റെ ഇഷ്ടം അത്രെ
ചെയ്യാൻ ഞാൻ സ്വൎഗ്ഗത്തിൽ നി
ന്ന ഇറങ്ങിവന്നത.
൩൯ [22] എന്നാൽ അവൻ എനി
ക്ക തന്നിട്ടുള്ളതിൽ ഒക്കെയും ഒ
ന്നിനെയും ഞാൻ നഷ്ടമാക്കാതെ,
ഒടുക്കത്തെ ദിവസത്തിൽ അതി
നെ ഉയിൎത്തെഴുനീല്പിക്കേണമെ
ന്നുള്ളത, എന്നെ അയച്ച പിതാ
വിന്റെ ഇഷ്ടമാകുന്നു.
൪൦ [23] പുത്രനെ കണ്ടു; അവനി
ൽ വിശ്വസിക്കുന്നവന എല്ലാവ
നും നിത്യജീവൻ ഉണ്ടാകേണ
മെന്നുള്ളത എന്നെ അയച്ചവ

11. മത്താ. ൧൨: ൩൮. ൧൬: ൧. മൎക്കോ. ൮: ൧൧. ൧ കോറി. ൧: ൨൨. 12. സങ്കീ. ൭൮: ൨൪, ൨൫. 13. പുറപ്പാട. ൧൬: ൧൫. ൪ മോശ. ൧൧: ൭. നഹെ. ൯: ൧൫. ൧ കോറി. ൧൦: ൩. 14. യോഹ. ൪: ൧൫. 15. യോഹ. ൬: ൪൮, ൫൮. 16. യോഹ. ൪: ൧൪. ൭: ൩൭. 17. യോഹ. ൬: ൨൬, ൬൪. 18. യോഹ. ൬: ൪൫. 19. മത്താ. ൨൪: ൨൪. യോഹ. ൧൦: ൨൮, ൨൯. ൨ തീമൊ. ൨: ൧൯. ൧ യോഹ. ൨: ൧൯. 20. മത്താ. ൨൬: ൩൯. യോഹ. ൫: ൩൦. 21. യോഹ. ൪: ൩൪. 22. യോഹ. ൧൦: ൨൮. ൧൭: ൧൨. ൧൮. ൯. 23. യോഹ. ൩: ൧൫, ൧൬. ൪: ൧൪. ൬: ൨൭, ൫൪. ൬൪.

ന്റെ ഇഷ്ടം ആകുന്നു: ഞാൻ
ഒടുക്കത്തെ ദിവസത്തിൽ അവ
നെ ഉയിൎപ്പിക്കയും ചെയ്യും എന്ന
പറഞ്ഞു.

൪൧ [23] അപ്പോൾ ഞാൻ സ്വ
ൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന അ
പ്പം ആകുന്നു എന്ന അവൻ പ
റഞ്ഞതുകൊണ്ട, യെഹൂദന്മാർ അ
വനെ കുറിച്ച പിറുപിറുത്തു.

൪൨ [24] ഇവൻ യോസേഫിന്റെ
പുത്രനായ യേശുവല്ലയൊ? ഇ
വന്റെ അപ്പനെയും അമ്മയെ
യും നാം അറിഞ്ഞിരിക്കുന്നുവ
ല്ലൊ: അതുകൊണ്ട ഞാൻ സ്വ
ൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്നു എ
ന്ന ഇവൻ എങ്ങിനെ പറയുന്നു?
എന്ന പറഞ്ഞു.

൪൩ അതുകൊണ്ട യേശു ഉത്ത
രമായിട്ട അവരോട പറഞ്ഞു, നി
ങ്ങൾ തമ്മിൽ തമ്മിൽ പിറുപിറു
ക്കരുത.

൪൪ [25] എന്നെ അയച്ചിട്ടുള്ള പി
താവ അവനെ ആകൎഷിക്കുന്നി
ല്ല എങ്കിൽ, ആൎക്കും എന്റെ അ
ടുക്കൽ വരുവാൻ കഴികയില്ല:
ഞാൻ ഒടുക്കത്തെ ദിവസത്തിങ്ക
ൽ അവനെ ഉയിൎപ്പിക്കയും ചെ
യ്യും.

൪൫ [26] അവർ എല്ലാവരും ദൈ
വത്താൽ ഉപദേശിക്കപ്പെട്ടവരാ
കും എന്ന ദീൎഘദൎശികളിൽ എഴു
തിയിരിക്കുന്നുവല്ലൊ: [27] അതു
കൊണ്ട പിതാവിൽനിന്ന കേട്ടു,
പഠിച്ചവനെല്ലാം എന്റെ അടു
ക്കൽ വരുന്നു.

൪൬ [28] ദൈവത്തിൽനിന്നുള്ളവ
നല്ലാതെ [29] ഒരുത്തനും പിതാവി
നെ കണ്ടിട്ടുണ്ട എന്ന അല്ല: അ
വൻ പിതാവിനെ കണ്ടിട്ടുണ്ട.

൪൭ [30] എന്നിൽ വിശ്വസിക്കു
ന്നവന നിത്യജീവനുണ്ട എന്ന
ഞാൻ സത്യമായിട്ട, സത്യമായിട്ട
നിങ്ങളോട പറയുന്നു,

൪൮ [31] ഞാൻ ജീവന്റെ അ
പ്പം ആകുന്നു.

൪൯ [32] നിങ്ങളുടെ പിതാക്കന്മാർ
വനത്തിൽ മന്നാ ഭക്ഷിച്ചു, പി
ന്നെ മരിച്ചു.

൫൦ [33] ഒരുത്തൻ ഭക്ഷിക്കയും, മരി
ക്കാതെ ഇരിക്കയും ചെയ്യേണ്ടുന്ന
തിന, സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങി
വന്നിട്ടുള്ള അപ്പം ഇതാകുന്നു.

൫൧ [34] ഞാൻ സ്വൎഗ്ഗത്തിൽനി
ന്ന ഇറങ്ങിവന്ന ജീവനുള്ള അ
പ്പം ആകുന്നു; ഒരുത്തൻ ഈ അ
പ്പത്തിൽനിന്ന ഭക്ഷിച്ചാൽ, അ
വൻ എന്നേക്കും ജീവിക്കും: [35] എ
ന്നാൽ ഞാൻ കൊടുപ്പാനിരിക്കു
ന്ന അപ്പം എന്റെ മാംസം ആ
കുന്നു അത ഞാൻ ലോകത്തി
ന്റെ ജീവന വേണ്ടി കൊടുക്കും.

൫൨ അതുകൊണ്ട യെഹൂദന്മാർ
[36] തമ്മിൽ തമ്മിൽ വിവാദിച്ചു,
ഇവന നമുക്ക തന്റെ മാംസ

24. മത്താ. ൧൩: ൫൫. മൎക്കോ. ൬: ൩. ലൂ ൪: ൨൨. 25. ശൊലാട്ട. ൧: ൪. യോഹ ൬: ൬൫. 26. എശാ. ൫൪: ൧൩. യറമി. ൩൧: ൩൪. മീഖാ. ൪: ൨. എബ്രാ. ൮: ൧൦. ൧൦: ൧൬. 27. യോഹ. ൬: ൩൭. 28. മത്താ. ൧൧: ൨൭. ലൂ. ൧൦: ൨൨. യോഹ. ൧: ൧൮. ൭: ൨൯. ൮: ൧൯. 29. യോഹ ൧: ൧൮. ൫: ൩൭. 30. യോഹ. ൩: ൧൬, ൧൮, ൩൬. ൬: ൪൦. 31. യോഹ. ൬: ൩൩, ൩൫. 32. യോഹ. ൬: ൩൧. 33. യോഹ. ൬: ൫൧, ൫൮. 34. യോഹ. ൩: ൧൩. 35. എബ്രാ. ൧൦: ൫, ൧൦. 36. യോഹ. ൭: ൪൩. ൯: ൧൬. ൧൦: ൧൯.

ത്തെ ഭക്ഷിപ്പാൻ [37] എങ്ങിനെ ത
രുവാൻ കഴിയും? എന്ന പറഞ്ഞു.
൫൩ അപ്പോൾ യേശു അവ
രോട പറഞ്ഞു, [38] നിങ്ങൾ മനു
ഷ്യന്റെ പുത്രന്റെ മാംസത്തെ
ഭക്ഷിക്കാതെയും, അവന്റെ ര
ക്തത്തെ കുടിക്കാതെയും ഇരുന്നാ
ൽ, നിങ്ങൾക്ക നിങ്ങളിൽ ജീവനി
ല്ല എന്ന ഞാൻ സത്യമായിട്ട, സ
ത്യമായിട്ട നിങ്ങളോട പറയുന്നു.
൫൪ [39] എന്റെ മാംസത്തെ ഭ
ക്ഷിക്കയും, എന്റെ രക്തത്തെ കു
ടിക്കയും ചെയ്യുന്നവന്ന നിത്യജീ
വനുണ്ട ഞാൻ അവനെ ഒടുക്ക
ത്തെ ദിവസത്തിൽ ഉയിൎപ്പിക്ക
യും ചെയ്യും.
൫൫ എന്തുകൊണ്ടെന്നാൽ എ
ന്റെമാംസം ഭക്ഷണം ആകുന്നു
സത്യം എന്റെ രക്തം പാനീയ
വും ആകുന്നു സത്യം.
൫൬ [40] എന്റെ മാംസത്തെ ഭ
ക്ഷിക്കയും, എന്റെ രക്തത്തെ കു
ടിക്കയും ചെയ്യുന്നവൻ എന്നിലും
ഞാൻ അവനിലും വസിക്കുന്നു.
൫൭ ജീവനുള്ള പിതാവ എന്നെ
അയച്ചത പോലെയും, ഞാൻ
പിതാവിനാൽ ജീവിക്കുന്നത
പോലെയും എന്നെ ഭക്ഷിക്കുന്ന
വനായവനും എന്നാൽ ജീവിക്കും.
൫൮ [41] ഇത സ്വൎഗ്ഗത്തിൽനി
ന്ന ഇറങ്ങി വന്ന അപ്പം ആകു
ന്നു: നിങ്ങളുടെ പിതാക്കന്മാർ
മന്നാ ഭക്ഷിച്ച മരിച്ചതുപോലെ
അല്ല: ഈ അപ്പം ഭക്ഷിക്കു
ന്നവൻ എന്നേക്കും ജീവിക്കും.
൫൯ അവൻ കപ്പൎന്നഹോമിൽ
പഠിപ്പിക്കുമ്പോൾ, ഈ കാൎയ്യങ്ങ
ളെ പള്ളിയിൽ പറഞ്ഞു.
൬൰ ¶ [42] ആകയാൽ അവന്റെ
ശിഷ്യന്മാരിൽ പലരും ഇത കേ
ട്ടാറെ, ഈ വാക്ക കഠിനമുള്ളതാകു
ന്നു: ആൎക്ക അത കേൾപ്പാൻ ക
ഴിയും? എന്ന പറഞ്ഞു.
൬൧ എന്നാറെ തന്റെ ശിഷ്യ
ന്മാർ അതിനെ കുറിച്ച പിറുപി
റുത്തു എന്ന യേശു തങ്കൽ അറി
ഞ്ഞിട്ട, അവരോട, ഇത നിങ്ങ
ളെ വിരുദ്ധപ്പെടുത്തുന്നുവൊ?
൬൨ [43] എന്നാൽ മനുഷ്യന്റെ
പുത്രൻ അവൻ മുമ്പെ ഇരുന്ന
സ്ഥലത്തിലേക്ക കരേറുന്നതിനെ
നിങ്ങൾ കണ്ടെങ്കിലൊ?
൬൩ [44] ജീവിപ്പിക്കുന്നത, ആത്മാ
വ ആകുന്നു: മാംസം ഒന്നിനും
പ്രയോജനമാകുന്നില്ല: ഞാൻ നി
ങ്ങളോട പറയുന്ന വചനങ്ങൾ
തന്നെ ആത്മാവ ആകുന്നു, ജീവ
നും ആകുന്നു.
൬൪ [45] എന്നാൽ നിങ്ങളിൽവെ
ച്ച വിശ്വസിക്കാത്തവർ ചിലർ
ഉണ്ട എന്ന പറഞ്ഞു. [46] എന്തെ
ന്നാൽ വിശ്വസിക്കാത്തവർ ഇ
ന്നവരെന്നും, തന്നെ ഒറ്റികൊടു
ക്കുന്നവൻ ഇന്നവനെന്നും, യേ
ശു ആദിമുതൽ തന്നെ അറിഞ്ഞി
രുന്നു.

---

37. യോഹ. ൩: ൯. 38. മത്താ. ൨൬: ൨൬, ൨൭. 39. യോഹ. ൪: ൧൪. ൬: ൨൭, ൪൰, ൫൪. 40. ൧ യോഹ. ൩: ൨൪. ൪: ൧൫, ൧൬. 41. യോഹ. ൬: ൪൯, ൫൰, ൫൮. 42. മത്താ. ൧൧: ൬. യോഹ. ൬: ൬൬. 43. മൎക്കൊ. ൧൬: ൧൯. യോഹ. ൩: ൧൩. നടപ്പ. ൧: ൯. എഫെ. ൪: ൮. 44. ൨ കോറി. ൩: ൬. 45. യോഹ. ൬: ൩൬. 46. യോഹ. ൨: ൨൪, ൨൫. ൧൩: ൧൧.

൬൫ പിന്നെയും അവൻ പറ
ഞ്ഞു, [47] എന്റെ പിതാവിനാൽ
തനിക്ക നല്കപ്പെടാതെ ഇരുന്നാ
ൽ, ആൎക്കും എന്റെ അടുക്കൽ വ
രുവാൻ കഴികയില്ല; എന്ന ഇതു
കൊണ്ട ഞാൻ നിങ്ങളോട പറ
ഞ്ഞു.

൬൬ ¶ [48] അതുമുതൽ അവന്റെ
ശിഷ്യന്മാരിൽ പലരും പിന്നൊ
ക്കം പോയി, പിന്നെ അവനോ
ട കൂടെ സഞ്ചരിച്ചതുമില്ല.

൬൭ അപ്പോൾ യേശു പന്തിരു
വരോട, നിങ്ങളും പൊയ്ക്കളുവാൻ
ഇച്ശിക്കുന്നുവൊ? എന്ന പറഞ്ഞു.

൬൮ അപ്പോൾ ശിമോൻ പ
ത്രോസ അവനോട ഉത്തരമായി
ട്ട, കൎത്താവെ, ഞങ്ങൾ ആരുടെ
അടുക്കൽ പോകേണ്ടു? [49] നിനക്ക
നിത്യജീവന്റെ വചനങ്ങൾ ഉ
ണ്ട.

൬൯ [50] അത്രയുമല്ല നീ ജീവനു
ള്ള ദൈവത്തിന്റെ പുത്രനായ
ക്രിസ്തുവാകുന്നു എന്ന ഞങ്ങൾ
വിശ്വസിച്ചും, അറിഞ്ഞും ഇരി
ക്കുന്നു എന്ന പറഞ്ഞു.

൭൦ യേശു അവരോട ഉത്തരമാ
യിട്ട, [51] ഞാൻ നിങ്ങളെ പന്ത്രണ്ടു
പേരെ തെരിഞ്ഞെടുത്തിട്ടില്ലയൊ?
[52] എന്നാൽ നിങ്ങളിൽ ഒരുത്തൻ
ഒരു പിശാചാകുന്നു എന്ന പ
റഞ്ഞു.

൭൧ അവൻ പറഞ്ഞത ശിമോ
ന്റെ പുത്രനായ യെഹൂദ ഇസ്ക
റിയോത്തിനെ കുറിച്ച് ആയിരു
ന്നു: എന്തെന്നാൽ ഇവൻ പന്തി
രുവരിൽ ഒരുത്തനായി അവ
നെ ഒറ്റിക്കൊടുപ്പാനിരുന്നവൻ
ആയിരുന്നു.

## ൭ അദ്ധ്യായം.

൧ യേശു തന്റെ ചാൎച്ചക്കാരെ ശാസിച്ചു പോകയും ൧൦ കൂടാര ഉത്സവത്തിന ചെല്ലുകയും. ൧൪ ദൈവാലയത്തിൽ ഉപദേശിക്കയും ചെയ്യുന്നത. ൪൦ ക്രിസ്തുവിനെ കുറിച്ച പല അഭിപ്രായങ്ങൾ. ൪൫ പറിശെന്മാർ തങ്ങളുടെ ഉദ്യോഗസ്ഥന്മാരോടും നിക്കോദീമുസിനോടും കോപപ്പെടുന്നത.

പിന്നെ ൧൦൦ കാൎയ്യങ്ങളുടെ ശേ
ഷം യേശു ഗലിലെയായിൽ സ
ഞ്ചരിച്ചു: [1] എന്തെന്നാൽ യെഹൂദ
ന്മാർ അവനെ കൊല്ലുവാൻ അ
ന്വേഷിച്ചതുകൊണ്ട, യെഹൂദി
യായിൽ സഞ്ചരിപ്പാൻ അവന
മനസ്സില്ലാഞ്ഞു.

൨ [2] എന്നാൽ യെഹൂദന്മാരുടെ
കൂടാര ഉത്സവം സമീപിച്ചിരുന്നു.

൩ അതുകൊണ്ട [3] അവന്റെ സ
ഹോദരന്മാർ അവനോട, നീ ചെ
യ്യുന്ന പ്രവൃത്തികളെ നിന്റെ
ശിഷ്യന്മാരും കാണെണ്ടുന്നതിന,
ഇവിടെനിന്ന പുറപ്പെട്ട, യെഹൂ
ദിയായിലേക്ക പോക.

൪ എന്തുകൊണ്ടെന്നാൽ രഹ
സ്യത്തിൽ വല്ലതും ചെയ്കയും പ്ര
സിദ്ധനാകുവാൻ ആഗ്രഹിക്ക
യും ചെയ്യുന്ന ഒരുത്തനുമില്ല:

47. യോഹ. ൩: ൪൪, ൪൫. 48, യോഹ. ൩: ൩൬. 49. നടപ്പ. ൫: ൨൦. 50. മത്താ. ൧൬: ൧൬. മൎക്കോ. ൮: ൨൯. ലൂ. ൯: ൨൦. യോഹ. ൧: ൪൯. ൧൧: ൨൭. 51. ലൂ. ൬: ൧൩. 52. യോഹ. ൧൩: ൨൭.

1. യോഹ. ൫: ൧൬, ൧൮. 2. ലേവി. ൨൩: ൩൪. 3. മത്താ. ൧൨: ൪൬. മൎക്കോ. ൩: ൩൧. നടപ്പ. ൧: ൧൪.

ന്നി ൟ കാൎയ്യങ്ങളെ ചെയ്യുന്നു
എങ്കിൽ, നിന്നെത്തന്നെ ലോക
ത്തിന്ന വെളിപ്പെടുത്തുക എന്ന
പറഞ്ഞു.
൫ എന്തെന്നാൽ [4] അവന്റെ
സഹോദരന്മാരും അവനിൽ വി
ശ്വസിച്ചില്ല.
൬ അപ്പോൾ യേശു അവ
രോട [5] എന്റെ സമയം ഇതു വ
രെയും ആയിട്ടില്ല : എങ്കിലൊ നി
ങ്ങളുടെ സമയം എല്ലായ്പോഴും യ
ത്നമായിരിക്കുന്നു.
൭ [6] ലോകത്തിന്ന നിങ്ങളെ
ദ്വേഷിപ്പാൻ കഴിയുന്നതല്ല. എ
ന്നാൽ [7] അതിന്റെ പ്രവൃത്തി
കൾ ദോഷമുള്ളവയാകുന്നു എ
ന്ന ഞാൻ അതിനെ കുറിച്ച
സാക്ഷിപ്പെടുത്തുന്നതുകൊണ്ടഅ
ത എന്നെ ദ്വേഷിക്കുന്നു.
൮ നിങ്ങൾ ൟ ഉത്സവത്തിന്ന
പോകുവിൻ : [8] എന്റെ സമയം
ഇതുവരെയും നിവൃത്തി വന്നി
ട്ടില്ലായ്കകൊണ്ട, ഞാൻ ൟ ഉ
ത്സവത്തിന്ന ഇപ്പോൾ പോകു
ന്നില്ല എന്ന പറഞ്ഞു.
൯ ൟ കാൎയ്യങ്ങളെ അവരോട
പറഞ്ഞിട്ട അവൻ ഗലിലയാ
യിൽ തന്നെ പാൎത്തു.
൰ എന്നാൽ അവന്റെ സ
ഹോദരന്മാർ പോയതിന്റെ ശേ
ഷം, അവനും പരസ്യമായിട്ടല്ല,
രഹസ്യമായിട്ട എന്ന പോലെ,
ഉത്സവത്തിന്ന പോയി.
൰൧ അപ്പോൾ [9] യെഹൂദന്മാർ
ഉത്സവത്തിൽ അവനെ അന്വേ
ഷിച്ചു, അവൻ എവിടെ ആകു
ന്നു? എന്ന പറഞ്ഞു.
൰൨ അത്രയുമല്ല, [10] ജനങ്ങളുടെ
ഇടയിൽ അവനെ കുറിച്ച വളു
രെ പിറുപിറുപ്പ ഉണ്ടായി: എ
ന്തെന്നാൽ [11] ചിലർ, അവൻ
നല്ലവൻ ആകുന്നു എന്ന പറ
ഞ്ഞു: അല്ല അവൻ ജനങ്ങളെ
വഞ്ചിക്ക അത്രെ ആകുന്നു എന്ന
മറ്റ ചിലർ പറഞ്ഞു.
൰൩ എങ്കിലും [12] യെഹൂദന്മാരെ
ഭയപ്പെട്ടിട്ട ഒരുത്തനും അവനെ
കുറിച്ച പ്രസിദ്ധമായിട്ട സംസാ
രിച്ചില്ല.
൰൪ ¶ പിന്നെ ഉത്സവം ഏക
ദേശം പാതിയായപ്പോൾ യേശു
ദൈവാലയത്തിലേക്ക കയറി
ചെന്ന, പഠിപ്പിച്ചു.
൰൫ [13] അപ്പോൾ യെഹൂദ
ന്മാർ, ഇവൻ പഠിച്ചിട്ടില്ലാതിരി
ക്കുമ്പോൾ, അക്ഷരങ്ങളെ എങ്ങി
നെ അറിയുന്നു? എന്ന പറഞ്ഞ,
ആശ്ചൎയ്യപ്പെട്ടു.
൰൬ യേശു അവരോട ഉത്തര
മായിട്ട, [14] എന്റെ ഉപദേശം എ
ന്റേതല്ല, എന്നെ അയച്ചവ
ന്റേത അത്രെ ആകുന്നു.
൰൭ [15] ഒരുത്തൻ അവന്റെ ഇ
ഷ്ടം ചെയ്വാൻ ഇച്ഛിക്കുന്നു എ
ങ്കിൽ, അവൻ ൟ ഉപദേശം
ദൈവത്തിൽനിന്ന ഉണ്ടായതൊ,

---

4. മൎക്കൊ. ൩: ൨൧. 5. യോഹ. ൨: ൪. ൭: ൮, ൩൦. ൮: ൨൦. 6. യോഹ. ൰൫: ൰൯. 7. യോഹ. ൩: ൰൯: 8. യോഹ. ൭: ൬. ൮: ൨൦. 9. യോഹ. ൰൧: ൫൬. 10. യോഹ. ൯: ൰൬. ൰൦: ൰൯. 11. മത്താ. ൨൧: ൪൬. ലൂക്കൊ. ൭: ൰൬. യോഹ. ൬: ൰൪. ൭: ൪൦. 12. യോഹ. ൯: ൨൨. ൰൨: ൪൨. ൰൯: ൩൮. 13. മത്താ. ൰൩: ൫൪. മൎക്കൊ. ൬: ൨. ലൂക്കൊ. ൪: ൨൨. അപ്പ. ൨: ൭. 14. യോഹ. ൩: ൰൧. ൮: ൨൮. ൰൨: ൪൯. ൰൪: ൰൦. ൨൪. 15. യോഹ. ൮: ൪൭.

ഞാൻ എന്നാൽ തന്നെ പറയുന്ന
തൊ, എന്ന അതിനെ അറിയും.
൧൮ [16] താനായിട്ടു തന്നെ പറ
യുന്നവൻ തന്റെ സ്വന്ത മഹ
ത്വം അന്വേഷിക്കുന്നു: എന്നാൽ
തന്നെ അയച്ചവന്റെ മഹത്വം
അന്വേഷിക്കുന്നവനൊ, അവ
ൻ സത്യമുള്ളവൻ ആകുന്നു, അ
വനിൽ ഒരു നീതികേടും ഇല്ല.
൧൯ [17] മോശ ന്യായപ്രമാണം
നിങ്ങൾക്ക തന്നിട്ടില്ലയൊ? എ
ങ്കിലും നിങ്ങളിൽ ഒരുത്തനും ആ
ന്യായപ്രമാണത്തെ കാക്കുന്നില്ല.
[18] നിങ്ങൾ എന്തിന എന്നെ
കൊല്ലുവാൻ അന്വേഷിക്കുന്നു?
എന്ന പറഞ്ഞു.
൨൦ പുരുഷാരം ഉത്തരമായിട്ടു, [19]
നിനക്ക ഒരു പിശാചു ഉണ്ട:
ആര നിന്നെ കൊല്ലുവാൻ അ
ന്വേഷിക്കുന്നു? എന്ന പറഞ്ഞു.
൨൧ യേശു ഉത്തരമായിട്ട അവ
രോട, ഞാൻ ഒരു പ്രവൃത്തി ചെ
യ്തു, നിങ്ങൾ എല്ലാവരും ആശ്ച
ൎയ്യപ്പെടുന്നു.
൨൨ ഇതുകൊണ്ട [20] മോശ നി
ങ്ങൾക്ക ചേലാകൎമ്മം തന്നു; (അ
ത മോശയിൽനിന്ന ഉണ്ടായി
എന്നല്ല, [21] പിതാക്കന്മാരിൽനിന്ന
ത്രെ:) നിങ്ങളും ശാബത ദിവസ
ത്തിൽ ഒരു മനുഷ്യനെ ചേല
ചെയ്യുന്നുവല്ലൊ.
൨൩ മോശയുടെ ന്യായപ്രമാ
ണം ലംഘിക്കപ്പെടാതെ ഇരി
ക്കേണ്ടുന്നതിന, ഒരു മനുഷ്യൻ
ശാബത ദിവസത്തിൽ ചേലാ
കൎമ്മം കൈക്കൊള്ളുന്നു എങ്കിൽ,
[22] ഞാൻ ശാബത ദിവസത്തിൽ
ഒരു മനുഷ്യനെ മുഴുവനും സൌ
ഖ്യമാക്കിയതുകൊണ്ട, നിങ്ങൾ
എന്നോട ക്രോധപ്പെടുന്നുവൊ?
൨൪ [23] കാഴ്ചപ്രകാരം വിധിക്ക
രുത, എങ്കിലൊ നീതിയായുള്ള
വിധി വിധിപ്പിൻ എന്ന പറ
ഞ്ഞു.
൨൫ അപ്പോൾ യെരുശലെംകാ
രിൽ ചിലർ പറഞ്ഞു, ഇവൻ
അവർ കൊല്ലുവാൻ അന്വേഷി
ക്കുന്നവനല്ലയൊ?
൨൬ കണ്ടാലും, അവൻ സ്പഷ്ട
മായിട്ട പറയുന്നു, എങ്കിലും അ
വർ അവനോട ഒന്നും പറയുന്നി
ല്ല. [24] ഇവൻ സത്യമായിട്ട ക്രിസ്തു
വാകുന്നു എന്ന പ്രമാണികൾ
സത്യമായി അറിയുന്നുവൊ?
൨൭ [25] എങ്കിലും ഇവൻ എവി
ടെനിന്ന ആകുന്നു എന്ന നാം
ഇവനെ അറിയുന്നു: എന്നാൽ
ക്രിസ്തു വരുമ്പോൾ, അവൻ എ
വിടെനിന്ന ആകുന്നു എന്ന ഒരു
ത്തനും അറിയുന്നില്ല.
൨൮ അപ്പോൾ യേശു ദൈവാ
ലയത്തിൽ ഉപദേശിച്ചുകൊണ്ട
ഉറക്കെ വിളിച്ചു പറഞ്ഞു, [26] നി
ങ്ങൾ എന്നെയും അറിയുന്നു,

16. യോഹ. ൫: ൪൧. ൮: ൫൦. 17. പുറപ്പു. ൨൪: ൩. ൧ മോശ. ൩൩: ൪. യോഹ. ൧: ൧൭. നടപ്പ. ൭: ൩൮. 18 മത്താ. ൧൨: ൧൪. മൎക്കൊ. ൩: ൬. യോഹ ൫: ൧൬, ൧൮. ൧൦: ൩൧, ൩൯: ൧൧: ൫൩. 19 യോഹ. ൮: ൪൮, ൫൨. ൧൦: ൨൦. 20 ലെവി. ൧൨: ൩. 21. ഉല്പ. ൧൭: ൧൦. 22. യോഹ. ൫: ൮, ൯, ൧൬. 23. ൫ മോശ. ൧: ൧൬, ൧൭. സു ഭാ. ൨൪: ൨൩. യോഹ. ൮: ൧൫. യാക്കോ. ൨: ൧. 24. യോഹ. ൭: ൪൮. 25. മത്താ. ൧൩: ൫൫. മൎക്കൊ. ൬: ൩. ലൂ. ൪: ൨൨. 26. യോഹ. ൮: ൧൪.

ഞാൻ എവിടെനിന്ന ആകുന്നു
എന്നും അറിയുന്നു : [27] ഞാൻ എ
ന്റെ സ്വന്തമായിട്ട വന്നിട്ടില്ല,
[28] എങ്കിലും എന്നെ അയച്ചവൻ
സത്യമുള്ളവൻ ആകുന്നു, [29] അവ
നെ നിങ്ങൾ അറിയുന്നില്ല.
൨൰൯ എന്നാൽ ഞാൻ അവ
നിൽനിന്ന ആകകൊണ്ടും, അവ
ൻ എന്നെ അയച്ചതകൊണ്ടും
[30] ഞാൻ അവനെ അറിയുന്നു.
൩൰ അപ്പോൾ [31] അവർ അവ
നെ പിടിപ്പാനായിട്ട അന്വേ
ഷിച്ചു: എന്നാറെ അവന്റെ
സമയം അത്രത്തോളം [32] വ
ന്നിട്ടില്ലായ്കകൊണ്ട, ഒരുത്തനും
അവന്റെ മേൽ കൈകളെ വെ
ച്ചില്ല.
൩൰൧ എന്നാൽ [33] പുരുഷാര
ത്തിൽ പലരും അവനിൽ വിശ്വ
സിച്ചു, ക്രിസ്തു വരുമ്പോൾ ഇ
വൻ ചെയ്തിട്ടുള്ള ഇവയെക്കാൾ
അധികം അതിശയങ്ങളെ ചെ
യ്യുമൊ ? എന്ന പറഞ്ഞു.
൩൰൨ പുരുഷാരം അവനെ കുറി
ച്ച ഇപ്രകാരം പിറുപിറുക്കുന്നത
പറിശന്മാർ കേട്ടു ; അപ്പോൾ പ
റിശന്മാരും പ്രധാനാചാൎയ്യന്മാരും
അവനെ പിടിപ്പാനായിട്ട സേ
വകന്മാരെ അയച്ചു.
൩൰൩ അപ്പോൾ യേശു അവ
രോട, [34] ഇനി അല്പനേരം ഞാൻ
നിങ്ങളോടുകൂടെ ഇരിക്കുന്നു, പി
ന്നെ എന്നെ അയച്ചവന്റെ
അടുക്കൽ പോകുന്നു.
൩൰൪ [35] നിങ്ങൾ എന്നെ അ
ന്വേഷിക്കും, കാണുകയില്ല താ
നും : ഞാൻ ഇരിക്കുന്നിടത്തേക്ക
നിങ്ങൾക്ക വരുവാൻ കഴികയു
മില്ല എന്ന പറഞ്ഞു.
൩൰൫ അപ്പോൾ യെഹൂദന്മാർ
തമ്മിൽ തമ്മിൽ, അവനെ നാം
കാണാതെ ഇരിക്കത്തക്കവണ്ണം
അവൻ എവിടേക്ക പോകുവാ
നിരിക്കുന്നു ? [36] അവൻ പുറജാതി
ക്കാരുടെ ഇടയിൽ ചിതറിയി
രിക്കുന്നവരുടെ അടുക്കൽ പോ
യി, പുറജാതിക്കാരെ പഠിപ്പി
പ്പാൻ ഇരിക്കുന്നുവൊ ?
൩൰൬ നിങ്ങൾ എന്നെ അന്വേ
ഷിക്കും, കാണുകയില്ല താനും,
ഞാൻ ഇരിക്കുന്നിടത്തേക്ക നി
ങ്ങൾക്ക വരുവാൻ കഴികയുമില്ല
എന്ന അവൻ പറഞ്ഞ ഈ വ
ചനം എന്താകുന്നു എന്ന പറ
ഞ്ഞു.
൩൰൭ ¶ എന്നാൽ [37] ഉത്സവ
ത്തിൽ പ്രധാന ദിവസമായ ഒ
ടുക്കത്തെ ദിവസത്തിൽ യേശു
നിന്ന, വിളിച്ച പറഞ്ഞു, [38] ഒരു
ത്തന ദാഹിക്കുന്നു എങ്കിൽ, അ
വൻ എന്റെ അടുക്കൽ വന്ന
കുടിക്കട്ടെ.
൩൰൮ വേദവാക്യം പറഞ്ഞ പ്ര
കാരം [39] എന്നിൽ വിശ്വസിക്കു

27. യോഹ. ൮: ൧൰൪. ൧൬: ൧൰൨. 28. യോഹ. ൫: ൩൰൨. ൮: ൨൰൬. രോമാ. ൩: ൪. 29. യോഹ. ൧: ൧൰൮. ൮: ൫൫. 30. മത്താ. ൧൧: ൨൭. യോഹ. ൧൦: ൧൫. 31. മൎക്കൊ. ൧൧: ൧൮. ലൂ ൨൦: ൧൯. ൨൨: ൨൦. യോഹ. ൮: ൨൦. ൮: ൩൭. 32. യോഹ. ൭: ൧൬. ൮: ൨൰. 33. മത്താ. ൧൨: ൨൩. യോഹ. ൩: ൨. ൮: ൩൰. 34. യോഹ. ൧൩: ൩൩. ൧൬: ൧൬. 35. ഹോശെയാ. ൫: ൬ യോഹ. ൮: ൨൧. ൧൩: ൩൩. 36. യെശാ. ൧൧: ൧൨. യാക്കോ. ൧: ൧. ൧ പത്രോ. ൧: ൧. 37. ലേവി. ൨൩: ൩൬. 38. യെശാ. ൫൫: ൧. യോഹ ൬: ൩൫. അറി. ൨൨: ൧൭. 39. ൫മോശ. ൧൮: ൧൫.

ന്നവനൊ, [40] അവൻെറ വയററിൽനിന്ന ജീവനുള്ള വെള്ളത്തിൻെറ നദികൾ ഒഴുകും.

൩൯ [41] [എന്നാൽ ഇത അവൻ തന്നിൽ വിശ്വസിക്കുന്നവൎക്ക കിട്ടുവാനിരുന്ന ആത്മാവിനെ കുറിച്ച പറഞ്ഞു: എന്തെന്നാൽ [42] യേശു അതുവരെയും മഹത്വപ്പെട്ടിട്ടില്ലായ്കകൊണ്ട പരിശുദ്ധാത്മാവ അതുവരെയും കൊടുക്കപ്പെട്ടിരുന്നില്ല.]

൪൦ അതുകൊണ്ട പുരുഷാരത്തിൽ പലരും ഈ വചനം കേട്ടാറെ, ഇവൻ [43] ആ ദീൎഘദൎശിയാകുന്നു സത്യം, എന്ന പറഞ്ഞു.

൪൧ മററ ചിലർ, [44] ഇവൻ ക്രിസ്തുവാകുന്നു, എന്ന പറഞ്ഞു. എന്നാൽ മററ ചിലർ, ക്രിസ്തു [45] ഗലിലെയായിൽനിന്ന വരുമൊ?

൪൨ ദാവീദിൻെറ സന്തതിയിൽനിന്നും [46] ദാവീദ ഇരുന്ന ബെതലഹേമെന്ന ഗ്രാമത്തിൽനിന്നും ക്രിസ്തു വരുന്നു എന്ന [47] വേദവാക്യം പറഞ്ഞിട്ടില്ലയൊ? എന്ന പറഞ്ഞു.

൪൩ [48] അങ്ങിനെ അവൻെറ നിമിത്തമായിട്ട ജനങ്ങളിൽ ഒരു പിരിച്ചിൽ ഉണ്ടായി.

൪൪ [49] അവരിൽ ചിലർ അവനെ പിടിപ്പാൻ ആഗ്രഹിച്ചു; എങ്കിലും ഒരുത്തനും അവൻെറമേൽ കൈകളെ വെച്ചില്ല.

൪൫ അപ്പോൾ ആ സേവകന്മാർ പ്രധാനാചാൎയ്യന്മാരുടെയും പറിശന്മാരുടെയും അടുക്കൽ വന്നു; എന്നാറെ അവർ അവരോട, എന്തുകൊണ്ട നിങ്ങൾ അവനെ കൊണ്ടുവരാഞ്ഞു? എന്ന പറഞ്ഞു.

൪൬ സേവകന്മാർ ഉത്തരമായിട്ട, [50] ഈ മനുഷ്യനെന്ന പോലെ മനുഷ്യൻ ഒരുനാളും സംസാരിച്ചിട്ടില്ല എന്ന പറഞ്ഞു.

൪൭ അപ്പോൾ പറിശന്മാർ അവരോട ഉത്തരമായിട്ട, നിങ്ങളും വഞ്ചിക്കപ്പെട്ടിരിക്കുന്നുവൊ?

൪൮ [51] പ്രമാണികളിൽ ആകട്ടെ, പറിശന്മാരിൽ ആകട്ടെ; ഒരുത്തനെങ്കിലും അവനിൽ വിശ്വസിച്ചിട്ടുണ്ടൊ?

൪൯ എന്നാലും ന്യായപ്രമാണം അറിയാത്ത ഈ ജനങ്ങൾ ശപിക്കപ്പെട്ടവർ ആകുന്നു എന്ന പറഞ്ഞു.

൫൦ [52] (രാത്രിയിൽ യേശുവിൻെറ അടുക്കൽ വന്നവനായി, അവരിൽ ഒരുത്തനായുള്ള) നിക്കോദിമുസ അവരോട,

൫൧ [53] ഒരു മനുഷ്യനിൽനിന്ന മുമ്പെ കേൾക്കയും, അവൻ ഇന്നത ചെയ്യുന്നു എന്ന അറികയും ചെയ്യാതെ കണ്ട, നമ്മുടെ ന്യായപ്രമാണം അവനെ വിധിക്കുന്നുവൊ? എന്ന പറയുന്നു.

---

40. സുഭാ. ൧൮: ൪. യെശാ. ൧൨: ൩. ൪൪: ൩. യോഹ. ൪: ൧൪. 41. യെശാ. ൪൪: ൩. യോവെൽ. ൨: ൨൮. യോഹ. ൧൬: ൭. നടപ്പ. ൨: ൧൭. ൩൩: ൩൮. 42. യോഹ. ൧൨: ൧൬. ൧൬: ൭. 43. ൫മോശ. ൧൮: ൧൫, ൧൮. യോഹ. ൧: ൨൧. ൬: ൧൪. 44. യോഹ. ൪: ൪൨. ൬: ൬൯. 45. യോഹ. ൧: ൪൬. ൭: ൫൨. 46. ൧ശമു. ൧൬: ൧, ൪. 47. സങ്കീ. ൧൩൨: ൧൧. യിറ. ൨൩: ൫. മീഖാ. ൫: ൨. മത്താ. ൨: ൫. ലൂ. ൨: ൪, ൫. 48. യോഹ. ൯: ൧൬. ൧൦: ൧൯. 49. യോഹ. ൭: ൩൦. 50. മത്താ. ൭: ൨൯. 51. യോഹ. ൧൨: ൪൨. നടപ്പ. ൬: ൭. ൧ കൊരി. ൧: ൨൦, ൨൬. ൨: ൮. 52. യോഹ. ൩: ൨. 53. ൫മോശ. ൧: ൧൭. ൧൭: ൮. ൧൯: ൧൫.

൫൨ അവർ ഉത്തരമായിട്ട അവനോട, നീയും ഗലിലെയായിൽനിന്ന ആകുന്നുവൊ? തിരക്കിനോക്ക: [54] എന്തുകൊണ്ടെന്നാൽ ഒരു ദീൎഘദൎശിയും ഗലിലെയായിൽനിന്ന ഉണ്ടായിട്ടില്ല എന്ന പറഞ്ഞു.

൫൩ പിന്നെ ഓരോരുത്തൻ അവനവന്റെ വീട്ടിലേക്ക പോയി.

## ൮ അദ്ധ്യായം.

൧ വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയെ ക്രിസ്തു വിടിയിക്കയും ൧൨ അവൻ ലോകത്തിന്റെ വെളിച്ചം താൻ തന്നെ എന്ന പ്രസംഗിക്കയും തന്റെ ഉപദേശം നീതിയുള്ളതെന്ന തെളിയിക്കയും ചെയ്യുന്നത.

പിന്നെ യേശു ഒലിവുമലെക്ക പോയി.

൨ പ്രഭാതകാലത്ത അവൻ പിന്നെയും ദൈവാലയത്തിലേക്ക വന്നു, എന്നാറെ ജനങ്ങൾ എല്ലാവരും അവന്റെ അടുക്കൽ വന്നു: അവൻ ഇരുന്നിട്ട, അവരെ പഠിപ്പിച്ചു.

൩ അപ്പോൾ വ്യഭിചാരത്തിൽ കണ്ടുപിടിക്കപ്പെട്ട ഒരു സ്ത്രീയെ ഉപാദ്ധ്യായന്മാരും പറിശന്മാരും അവന്റെ അടുക്കൽ കൊണ്ടുവന്നു, അവളെ നടുവിൽ നിറുത്തീട്ട,

൪ അവനോട, ഗുരൊ, ഈ സ്ത്രീ വ്യഭിചാരം ചെയ്യുന്നവളായി ആ ക്രിയയിൽ തന്നെ കണ്ടുപിടിക്കപ്പെട്ടു.

൫ [1] എന്നാൽ ഇപ്രകാരമുള്ളവർ കല്ലെറിയപ്പെടെണമെന്ന മോശ ന്യായപ്രമാണത്തിൽ ഞങ്ങളോട കല്പിച്ചുവല്ലൊ: എന്നാൽ നീ എന്ത പറയുന്നു? എന്ന പറഞ്ഞു.

൬ അവനെ കുറ്റപ്പെടുത്തുവാൻ ഹേതുവുണ്ടാകേണ്ടുന്നതിന, അവർ ഇത അവനെ പരിക്ഷിച്ചുകൊണ്ട പറഞ്ഞു, എന്നാൽ യേശു താഴെ കുനിഞ്ഞിട്ട, വിരൽകൊണ്ട നിലത്തിൽ എഴുതി.

൭ എന്നാൽ അവർ അവനോട ചോദിച്ചു കൊണ്ടിരിക്കുമ്പോൾ, അവൻ നിമിർന്ന, അവരോട, [2] നിങ്ങളിൽ പാപമില്ലാത്തവൻ മുമ്പെ അവളിൽ ഒരു കല്ല എറിയട്ടെ എന്ന പറഞ്ഞു.

൮ അവൻ പിന്നെയും താഴെ കുനിഞ്ഞു, നിലത്തിൽ എഴുതി.

൯ എന്നാൽ അവർ ഇത കേട്ടിട്ട, [3] തങ്ങളുടെ മനസ്സാക്ഷിയാൽ കുറ്റം ചുമത്തപ്പെടുകകൊണ്ട, മൂപ്പന്മാർ മുതൽ ഇളയവർ വരെയും ഓരോരുത്തനായി പുറപ്പെട്ടുപോയി, യേശു ഒരുവനായും സ്ത്രീ നടുവിൽ നില്ക്കുന്നവളായും ശേഷിച്ചു.

൧൦ എന്നാറെ യേശു നിമിർന്ന, സ്ത്രീയെ അല്ലാതെ ഒരുത്തനെയും കാണാഞ്ഞിട്ട, അവളോട, സ്ത്രീയെ, നിന്നെ കുറ്റപ്പെടുത്തിയവർ എവിടെയാകുന്നു? ഒരുത്തനും നിന്നെ ശിക്ഷെക്ക

---

54. യശാ. ൯: ൧, ൨. മത്താ. ൪: ൧൫. യോഹ. ൧: ൪൬. ൭: ൪൧.
1. ലേവി. ൨൦: ൧൦. ൫ മോശ. ൨൨: ൨൨. 2. ൫ മോശ. ൧൭: ൭. രോമാ. ൨: ൧.
3. രോമാ. ൨: ൨൨.

വിധിച്ചിട്ടില്ലയൊ? എന്ന പറ
ഞ്ഞു.
൰൧ അവൾ, കൎത്താവെ, ഒരുത്ത
നും ഇല്ല, എന്നപറഞ്ഞു. അപ്പോ
ൾ യെശു അവളോട, [4]ഞാനും നി
ന്നെ ശിക്ഷെക്ക വിധിക്കുന്നില്ല:
നീ പോക, [5] ഇനിയും പാപം
ചെയ്യുകയുമരുത എന്ന പറഞ്ഞു.
൰൨ ¶ അപ്പോൾ പിന്നെയും
യെശു അവരോട, [6] ഞാൻ ലോ
കത്തിന്റെ വെളിച്ചം ആകുന്നു:
എന്നെ പിന്തുടരുന്നവൻ ഇരു
ളിൽ നടക്കയില്ല, എന്നാൽ അവ
ന ജീവന്റെ വെളിച്ചം ഉണ്ടാ
കും എന്ന പറഞ്ഞു.
൰൩ അതുകൊണ്ട പറിശന്മാർ
അവനോട, [7] നിന്നെ കുറിച്ച
തന്നെ നീ സാക്ഷിപ്പെടുത്തുന്നു:
നിന്റെ സാക്ഷി സത്യമുള്ളതല്ല
എന്ന പറഞ്ഞു.
൰൪ യെശു ഉത്തരമായിട്ട അ
വരോട പറഞ്ഞു, ഞാൻ എന്നെ
കുറിച്ച തന്നെ സാക്ഷിപ്പെടു
ത്തുന്നു എങ്കിലും, എന്റെ സാ
ക്ഷി സത്യമുള്ളതാകുന്നു: അതെ
ന്തുകൊണ്ടെന്നാൽ ഞാൻ എവി
ടെനിന്ന വന്നു എന്നും, എവി
ടേക്ക പോകുന്നു എന്നും ഞാൻ
അറിയുന്നു: എന്നാൽ [8] നിങ്ങൾ
ഞാൻ എവിടെനിന്ന വരുന്നു
എന്നും, എവിടേക്ക പോകുന്നു
എന്നും അറിയുന്നില്ല.
൰൫ [9] നിങ്ങൾ ജഡപ്രകാരം
വിധിക്കുന്നു: [10] ഞാൻ ഒരുത്ത
നെയും വിധിക്കുന്നില്ല.
൰൬ എന്നാൽ ഞാൻ വിധിക്കു
ന്നു എങ്കിൽ, എന്റെ വിധി സ
ത്യമുള്ളതാകുന്നു: അതെന്തുകൊ
ണ്ടെന്നാൽ [11] ഞാൻ ഏകനല്ല,
ഞാനും എന്നെ അയച്ച പിതാ
വും കൂടെ ഇരിക്കുന്നു.
൰൭ [12] രണ്ട മനുഷ്യരുടെ സാ
ക്ഷി സത്യമുള്ളതാകുന്നു, എന്ന
നിങ്ങളുടെ ന്യായപ്രമാണത്തിലും
എഴുതിയിരിക്കുന്നുവല്ലൊ.
൰൮ ഞാൻ എന്നെ കുറിച്ച ത
ന്നെ സാക്ഷിപ്പെടുത്തുന്നവനാ
കുന്നു, [13] എന്നെ അയച്ച പി
താവും എന്നെ കുറിച്ച സാക്ഷി
പ്പെടുത്തുന്നു.
൰൯ അപ്പോൾ അവർ അവ
നോട, നിന്റെ പിതാവ എവി
ടെ ആകുന്നു? എന്ന പറഞ്ഞു.
യെശു ഉത്തരമായിട്ട, [14] നിങ്ങൾ
എന്നെ എങ്കിലും എന്റെ പി
താവിനെ എങ്കിലും അറിയുന്നി
ല്ല: [15] നിങ്ങൾ എന്നെ അറി
ഞ്ഞിരുന്നു എന്നുവരികിൽ, എ
ന്റെ പിതാവിനെയും അറിയുമാ
യിരുന്നു എന്ന പറഞ്ഞു.
൨൰ യെശു താൻ ദൈവാലയ
ത്തിൽ ഉപദെശിക്കുമ്പോൾ, [16]
ശ്രീഭണ്ഡാരസ്ഥലത്തിൽ വെച്ച
ഈ വചനങ്ങളെ പറഞ്ഞു: [17] അ

4. ലൂ. ൯: ൫൬. ൰൨: ൰൪. യോഹ. ൩: ൰൭. 5. യോഹ. ൫: ൰൪. 6. യോഹ. ൧: ൪, ൫, ൯. ൩: ൰൯. ൯: ൫. ൰൨: ൩൫, ൩൬, ൪൬. 7. യോഹ. ൫: ൩൧. 8. യോഹ. ൭: ൨൮. ൯: ൨൯. 9. യോഹ. ൭: ൨൪. 10. യോഹ. ൩: ൰൭. ൰൨: ൪൭. ൰൮: ൩൬: 11. യോഹ. ൮: ൨൯. ൰൬: ൩൨. 12. ൫മോശ. ൰൭: ൬. ൰൯: ൰൫. മത്താ. ൰൮: ൰൬. ൨ കോറി. ൰൩: ൧. എബ്രാ. ൰൦: ൨൮. 13. യോഹ. ൫: ൩൭. 14. യോഹ. ൮: ൫൫. ൰൬: ൩. 15. യോഹ. ൰൪: ൭. 16. മൎക്കൊ. ൰൨: ൪൧. 17. യോഹ. ൭: ൮.

വന്റെ സമയം അതുവരെയും
വന്നിട്ടില്ലായ്കകൊണ്ടു, [18] ഒരുത്ത
നും അവനെ പിടിച്ചില്ല.
൨൧ അപ്പോൾ യേശു പി
ന്നെയും അവരോട, ഞാൻ പോ
കുന്നു, [19]നിങ്ങൾ എന്നെ അന്വേ
ഷിക്കും, എങ്കിലും [20] നിങ്ങൾ നി
ങ്ങളുടെ പാപത്തിൽ മരിക്കും:
ഞാൻ പോകുന്നിടത്തെക്ക നി
ങ്ങൾക്ക വരുവാൻ കഴികയില്ല
എന്ന പറഞ്ഞു.
൨൨ അപ്പോൾ യെഹൂദന്മാർ
ഞാൻ പോകുന്നിടത്തെക്ക നി
ങ്ങൾക്ക വരുവാൻ കഴികയില്ല,
എന്ന അവൻ പറയുന്നതുകൊ
ണ്ടു, തന്നെത്താൻ കൊല്ലുമൊ?
എന്ന പറഞ്ഞു.
൨൩ പിന്നെ അവൻ അവ
രോട, [21] നിങ്ങൾ താഴത്തനിന്ന
ആകുന്നു; ഞാൻ മെലിൽനിന്ന
ആകുന്നു; [22]നിങ്ങൾ ഇഹലോക
ത്തിൽനിന്ന ആകുന്നു; ഞാൻ
ഇഹലോകത്തിൽനിന്നല്ല.
൨൪ അതുകൊണ്ടു [23] ഞാൻ, നി
ങ്ങൾ നിങ്ങളുടെ പാപങ്ങളിൽ
മരിക്കും എന്ന നിങ്ങളോട പറ
ഞ്ഞു; [24] എന്തെന്നാൽ ഞാൻ
[അവൻ] ആകുന്നു എന്ന നി
ങ്ങൾ വിശ്വസിക്കാഞ്ഞാൽ, നി
ങ്ങൾ നിങ്ങളുടെ പാപങ്ങളിൽ
മരിക്കും എന്ന പറഞ്ഞു.
൨൫ അപ്പോൾ അവർ അവ
നോട, നീ ആരാകുന്നു? എന്ന
പറഞ്ഞു. യേശു അവരോട,
ഞാൻ ആദി തുടങ്ങി നിങ്ങളോട
പറഞ്ഞവൻ തന്നെ.
൨൬ ഇനിക്ക നിങ്ങളെ കുറിച്ച
സംസാരിപ്പാനും വിധിപ്പാനും
അനേകം കാൎയ്യങ്ങൾ ഉണ്ടു: എ
ന്നാൽ [25] എന്നെ അയച്ചവൻ
സത്യമുള്ളവൻ ആകുന്നു: അത്ര
യുമല്ല [26] ഞാൻ അവനിൽനിന്ന
കേട്ടിട്ടുള്ള കാൎയ്യങ്ങളെ തന്നെ
ഞാൻ ലോകത്തോട പറയുന്നു
എന്ന പറഞ്ഞു.
൨൭ അവൻ പിതാവിനെ കുറി
ച്ച തങ്ങളോട പറഞ്ഞു എന്ന അ
വർ അറിഞ്ഞില്ല.
൨൮ അപ്പോൾ യേശു അവ
രോട, നിങ്ങൾ മനുഷ്യന്റെ പു
ത്രനെ എപ്പോൾ [27] ഉയൎത്തിയിരി
ക്കുമൊ, [28] അപ്പോൾ ഞാൻ ത
ന്നെ [അവൻ] ആകുന്നു എ
ന്നും, [29] ഞാനായിട്ട തന്നെ ഒരു
കാൎയ്യവും ചെയ്യാതെ, [30] എന്റെ
പിതാവ ഇനിക്ക ഉപദേശിച്ച
പ്രകാരം ഞാൻ ഒരം കാൎയ്യങ്ങളെ
പറയുന്നു എന്നും നിങ്ങൾ അറി
യും.
൨൯ വിശേഷിച്ചും [31] എന്നെ
അയച്ചവൻ എന്നോട കൂടെ ഉ
ണ്ടു: [32] പിതാവിന ഇഷ്ടമായിട്ടുള്ള
കാൎയ്യങ്ങളെ ഞാൻ എല്ലായ്പോഴും
ചെയ്യുന്നതുകൊണ്ടു, [33] അവൻ
എന്നെ ഏകനായിട്ട വിട്ടിട്ടില്ല
എന്ന പറഞ്ഞു.

18. യോഹ. ൭: ൩൦. 19. യോഹ. ൭: ൩൪. ൧൩: ൩൩. 20. യോഹ. ൮: ൨൪. 21. യോഹ. ൩: ൩൧. 22. യോഹ. ൧൫: ൧൯. ൧൭: ൧൬. ൧ യോഹ. ൪: ൫. 23. യോഹ. ൮: ൨൧. 24. മൎക്കൊ. ൧൬: ൧൬. 25. യോഹ. ൭: ൨൮. 26. യോഹ. ൩: ൩൨. ൧൫: ൧൫. 27. യോഹ, ൩: ൧൪. ൧൨: ൩൨. 28. റോമ. ൧: ൪. 29. യോഹ. ൫: ൧൯, ൩൦. 30. യോഹ. ൩: ൧൧. 31. യോഹ. ൧൪: ൧൦, ൧൧. 32. യോഹ. ൪: ൩൪. ൫: ൩൦. ൬: ൩൮. 33. യോഹ. ൮: ൧൬.

൩൦ ഈ തരം കാൎയ്യങ്ങളെ അ
വൻ പറഞ്ഞുകൊണ്ടിരിക്കുമ്പോ
ൾ, [34] പലരും അവനിൽ വിശ്വ
സിച്ചു.
൩൧ അപ്പോൾ യേശു തന്നി
ൽ വിശ്വസിച്ചിട്ടുള്ള യെഹൂദന്മാ
രോട, നിങ്ങൾ എന്റെ വചന
ത്തിൽ നിലനില്ക്കുന്നു എങ്കിൽ,
നിങ്ങൾ എന്റെ ശിഷ്യന്മാരാകു
ന്നു സത്യം:
൩൨ അത്രയുമല്ല നിങ്ങൾ സ
ത്യത്തെ അറിയും, [35]സത്യം നിങ്ങ
ളെ സ്വാതന്ത്ര്യമുള്ളവരാക്കുകയും
ചെയ്യും എന്ന പറഞ്ഞു.
൩൩ അവർ അവനോട ഉത്ത
രമായിട്ട, [36] ഞങ്ങൾ അബ്രഹാ
മിന്റെ സന്തതിയാകുന്നു, ഒരു
നാളും ഒരുത്തനും അടിമപ്പെട്ടി
ട്ടില്ല: നിങ്ങൾ സ്വാതന്ത്ര്യമുള്ളവ
രാകും എന്ന നീ എങ്ങിനെ പറ
യുന്നു? എന്ന പറഞ്ഞു.
൩൪ യേശു അവരോട ഉത്തര
മായിട്ട പറഞ്ഞു, [37] പാപം ചെ
യ്യുന്നവൻ ഒക്കെയും പാപത്തി
ന്റെ അടിയാൻ ആകുന്നു എന്ന
ഞാൻ സത്യമായിട്ട, സത്യമായിട്ട
നിങ്ങളോട പറയുന്നു.
൩൫ എന്നാൽ [38] അടിയാൻ
എന്നേക്കും വീട്ടിൽ പാൎക്കുന്നില്ല:
പുത്രൻ എന്നേക്കും പാൎക്കുന്ന
താനും.
൩൬ അതുകൊണ്ട [39] പുത്രൻ
നിങ്ങളെ സ്വാതന്ത്ര്യപ്പെടുത്തുമെ
ങ്കിൽ, നിങ്ങൾ സ്വാതന്ത്ര്യമുള്ളവ
രാകും സത്യം.
൩൭ നിങ്ങൾ അബ്രഹാമി
ന്റെ സന്തതിയാകുന്നു എന്ന
ഞാൻ അറിയുന്നു: എന്നാലും എ
ന്റെ വചനത്തിന നിങ്ങളിൽ
സ്ഥലമില്ലായ്കകൊണ്ട, [40] നിങ്ങ
ൾ എന്നെ കൊല്ലുവാൻ അന്വേ
ഷിക്കുന്നു.
൩൮ ഞാൻ [41] എന്റെ പിതാ
വിന്റെ അടുക്കൽ കണ്ടിട്ടുള്ളത
പറയുന്നു; നിങ്ങളും നിങ്ങളുടെ
പിതാവിന്റെ അടുക്കൽ കണ്ടിട്ടു
ള്ളത ചെയ്യുന്നു.
൩൯ അവർ ഉത്തരമായിട്ട അ
വനോട, [42] അബ്രഹാം ഞങ്ങളു
ടെ പിതാവാകുന്നു എന്ന പറ
ഞ്ഞു. യേശു അവരോട, [43] നി
ങ്ങൾ അബ്രഹാമിന്റെ മക്കൾ
ആയിരുന്നു എങ്കിൽ, നിങ്ങൾ
അബ്രഹാമിന്റെ ക്രിയകളെ
ചെയ്യുമായിരുന്നു.
൪൦ എന്നാൽ [44] ദൈവത്തിൽ
നിന്ന കേട്ടിട്ടുള്ള സത്യത്തെ നി
ങ്ങളോട പറഞ്ഞ മനുഷ്യനായ
[45] എന്നെ നിങ്ങൾ ഇപ്പോൾ
കൊല്ലുവാൻ അന്വേഷിക്കുന്നു;
ഇത അബ്രഹാം ചെയ്തില്ലല്ലൊ.
൪൧ നിങ്ങൾ നിങ്ങളുടെ പിതാ
വിന്റെ ക്രിയകളെ ചെയ്യുന്നു
എന്ന പറഞ്ഞു. അപ്പോൾ അ
വർ അവനോട, ഞങ്ങൾ വേ
ശ്യാദോഷത്തിൽനിന്ന ജനിച്ചി

34. യോഹ. ൭: ൩൧. ൧൦: ൪൨. ൧൧: ൪൫. 35. റോമ ൬: ൧൪, ൧൮, ൨൨. ൮: ൨. യാക്കോ. ൧: ൨൫. ൨: ൧൨. 36. ലെവി. ൨൫: ൪൨. മത്താ. ൩: ൯. യോഹ. ൮: ൩൯. 37. റോമ. ൬: ൧൬, ൨൦. ൨പെത്രൊ. ൨: ൧൯. 38. ഗലാ. ൪: ൩൦. 39. റോമ. ൮: ൨. ഗലാ. ൫: ൧. 40. യോഹ. ൭: ൧൯. ൮: ൪൦. 41. യോഹ. ൩: ൩൨. ൫: ൧൯, ൩൦. ൧൪: ൧൦, ൨൪. 42. മത്താ. ൩: ൯. യോഹ. ൮: ൩൩. 43. റോമ. ൨: ൨൮. ൯: ൭. ഗലാ. ൩: ൭, ൨൯. 44. യോഹ. ൮: ൨൬. 45. യോഹ. ൮: ൩൭.

ട്ടില്ല; [46] ഒരു പിതാവു ഞങ്ങൾക്ക
ഉണ്ടു, ദൈവം തന്നെ എന്ന പ
റഞ്ഞു.

൪൨ അപ്പോൾ യേശു അവ
രോട പറഞ്ഞു, [47] ദൈവം നിങ്ങ
ളുടെ പിതാവായിരുന്നു എന്നുവ
രികിൽ, നിങ്ങൾ എന്നെ സ്നേ
ഹിക്കുമായിരുന്നു: [48] എന്തുകൊ
ണ്ടെന്നാൽ ഞാൻ ദൈവത്തിൽ
നിന്ന പുറപ്പെട്ടു വന്നു; [49] ഞാ
നായിട്ടു തന്നെ വന്നില്ല, എ
ന്നാൽ അവൻ എന്നെ അയച്ചു
തത്രെ.

൪൩ [50] നിങ്ങൾ എന്തുകൊണ്ടു
എന്റെ വാക്ക തിരിച്ചറിയാത്ത
ത? നിങ്ങൾക്ക എന്റെ വചനം
കേൾപ്പാൻ കഴിയായ്കകൊണ്ടു
ആകുന്നു.

൪൪ [51] നിങ്ങൾ പിശാചാകുന്ന
(നിങ്ങളുടെ) പിതാവിൽനിന്ന
ആകുന്നു, നിങ്ങൾ നിങ്ങളുടെ
പിതാവിന്റെ മോഹങ്ങളെ ചെ
യ്വാനും ഇച്ശിക്കുന്നു: അവൻ ആ
ദി മുതൽ തുടങ്ങി കുലപാതകനാ
യിരുന്നു, അവനിൽ സത്യമില്ലാ
യ്കകൊണ്ടു, [52] അവൻ സത്യത്തി
ൽ നിലനിന്നില്ല. അവൻ അസ
ത്യവാദിയും, അതിന്റെ പിതാവും
ആകകൊണ്ടു, അവൻ അസത്യം
പറയുമ്പോൾ, തന്റെ സ്വന്തമു
ള്ളതിൽനിന്ന പറയുന്നു.

൪൫ എന്നാൽ ഞാൻ സത്യം
പറകകൊണ്ടു, നിങ്ങൾ എന്നെ
വിശ്വസിക്കുന്നില്ല.

൪൬ നിങ്ങളിൽ ആര എന്നെ
പാപത്തെ കുറിച്ചു ബോധം വ
രുത്തുന്നു? എന്നാൽ ഞാൻ സ
ത്യം പറയുന്നു എങ്കിൽ, നിങ്ങൾ
എന്തുകൊണ്ടു എന്നെ വിശ്വസി
ക്കാത്തത?

൪൭ [53] ദൈവത്തിൽനിന്നുള്ള
വൻ ദൈവത്തിന്റെ വചനങ്ങ
ളെ കേൾക്കുന്നു: ഇത ഹേതുവാ
യിട്ടു നിങ്ങൾ ദൈവത്തിൽനി
ന്നല്ലായ്കകൊണ്ടു, അവയെ കേ
ൾക്കുന്നില്ല.

൪൮ അപ്പോൾ യെഹൂദന്മാർ
ഉത്തരമായിട്ടു അവനോട, നീ ഒ
രു ശമറിയക്കാരൻ ആകുന്നു എ
ന്നും, [54] നിനക്ക ഒരു പിശാച ഉ
ണ്ടെന്നും ഞങ്ങൾ പറയുന്നത
ശരിയല്ലയൊ? എന്ന പറഞ്ഞു.

൪൯ യേശു ഉത്തരമായിട്ടു, ഇ
നിക്ക പിശാചില്ല; ഞാൻ എ
ന്റെ പിതാവിനെ ബഹുമാനിക്ക
അത്രെ ചെയ്യുന്നത: നിങ്ങളൊ
എന്നെ അവമാനിക്കുന്നു.

൫൦ എന്നാൽ [55] ഞാൻ എന്റെ
മഹത്വത്തെ തന്നെ അന്വേഷി
ക്കുന്നില്ല; അന്വേഷിച്ചു, വിധി
ക്കുന്നവൻ ഒരുത്തൻ ഉണ്ടു.

൫൧ ഞാൻ സത്യമായിട്ടു, സത്യ
മായിട്ടു നിങ്ങളോട പറയുന്നു, [56]
ഒരുത്തൻ എന്റെ വചനം കാ
ത്തുകൊണ്ടാൽ, അവൻ എന്നെ
ന്നേക്കും മരണം കാണുകയില്ല
എന്ന പറഞ്ഞു.

൫൨ അപ്പോൾ യെഹൂദന്മാർ

46. ഏശാ. ൬൩: ൧൬. ൬൪: ൮. മലാ. ൧: ൬. 47. ൧ യോഹ. ൫: ൧. 48. ൩ യോഹ. ൧൩: ൩. ൧൬: ൨൮, ൨൭. 49. യോഹ. ൫: ൪൩. ൭: ൨൮, ൨൯. 50. യോഹ. ൭: ൧൭. 51. മത്താ. ൧൩: ൩൮. ൧ യോഹ. ൩: ൮. 52. യൂദാ. ൬. 53. ൧ യോഹ. ൧൦: ൨൬, ൨൭. ൧ യോഹ. ൪: ൬. 54. യോഹ. ൭: ൨൦. ൧൦: ൨൦. ൮: ൫൨. 55. യോഹ. ൫: ൪൧. ൭: ൧൮. 56. യോഹ ൫: ൨൪: ൧൧: ൨൬.

അവനോട, നിനക്ക ഒരു പിശാച ഉണ്ട എന്ന ഇപ്പോൾ ഞങ്ങൾ അറിയുന്നു. [57] അബ്രഹാമും ദീൎഘദൎശിമാരും മരിച്ചു, എങ്കിലും ഒരുത്തൻ എന്റെ വചനം കാത്തുകൊണ്ടാൽ അവൻ എന്നെന്നേക്കും മരണം ആസ്വദിക്കയില്ല എന്ന നീ പറയുന്നു.

൫൩ ഞങ്ങളുടെ പിതാവായ അബ്രഹാമിനെക്കാൾ നീ വലിയവൻ ആകുന്നുവൊ? അവൻ മരിച്ചു, ദീൎഘദൎശിമാരും മരിച്ചു: നിന്നെ നീ ആരാക്കി തീൎക്കുന്നു? എന്ന പറഞ്ഞു.

൫൪ യേശു ഉത്തരമായിട്ട, [58] എന്നെതന്നെ ഞാൻ മഹത്വപ്പെടുത്തുന്നു എങ്കിൽ, എന്റെ മഹത്വം ഏതുമില്ല: [59] എന്നെ മഹത്വപ്പെടുത്തുന്നവൻ എന്റെ പിതാവാകുന്നു; അവൻ നിങ്ങളുടെ ദൈവമാകുന്നു എന്ന അവനെ കുറിച്ച നിങ്ങൾ പറയുന്നവല്ലൊ:

൫൫ എങ്കിലും [60] നിങ്ങൾ അവനെ അറിഞ്ഞിട്ടില്ല; ഞാൻ അവനെ അറിയുന്നു താനും: വിശേഷിച്ചും ഞാൻ അവനെ അറിയുന്നില്ല എന്ന പറഞ്ഞാൽ, ഞാൻ നിങ്ങളെ പോലെ ഒരു അസത്യവാദിയാകും: എങ്കിലൊ ഞാൻ അവനെ അറിഞ്ഞ അവന്റെ വചനം കാത്തുകൊണ്ടിരിക്കുന്നു.

൫൬ നിങ്ങളുടെ പിതാവായ അബ്രഹാം എന്റെ ദിവസം കാണ്മാൻ [61] ആനന്ദിച്ചു; [62] അവൻ കണ്ട, സന്തോഷപ്പെടുകയും ചെയ്തു എന്ന പറഞ്ഞു.

൫൭ അപ്പോൾ യെഹൂദന്മാർ അവനോട, നിനക്ക ഇതുവരെയും അമ്പത വയസ്സായിട്ടില്ല, നീ അബ്രഹാമിനെയും കണ്ടിട്ടുണ്ടൊ? എന്ന പറഞ്ഞു.

൫൮ യേശു അവരോട, അബ്രഹാം ഉണ്ടായതിന മുമ്പെ [63] ഞാൻ ആകുന്നു, എന്ന ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളോട പറയുന്നു എന്ന പറഞ്ഞു.

൫൯ അപ്പോൾ [64] അവനെ എറിവാൻ അവർ കല്ലുകളെ എടുത്തു: എന്നാൽ യേശു മറഞ്ഞ, ദൈവാലയത്തിൽനിന്ന പുറപ്പെട്ടു, [65] അവരുടെ നടുവിൽ കൂടി പോയി, ഇപ്രകാരം കടന്ന പോകയും ചെയ്തു.

## ൯ അദ്ധ്യായം.

൧ കാഴ്ചയില്ലാത്തവനായി ജനിച്ചവൻ കാഴ്ച പ്രാപിക്കുന്നത. ൧൩ അവൻ പറിശന്മാരുടെ അടുക്കലേക്ക കൊണ്ടുപോകപ്പെടുന്നത. ൩൪ അവർ അവനെ ഭ്രഷ്ടനാക്കിക്കളയുന്നത. ൩൫ ക്രിസ്തു അവനെ കൈക്കൊൾകയും അവൻ ക്രിസ്തുവിനെ അനുസരിച്ചുപറകയും ചെയ്യുന്നത.

അവൻ കടന്ന പോകുമ്പോൾ ജനനം മുതൽ കുരുടനായ ഒരു മനുഷ്യനെ കണ്ടു.

57. സെഖ. ൧: ൫. എബ്രാ. ൧൧: ൧൩. 58. യോഹ. ൫: ൩൧. 59. യോഹ. ൫: ൪൧ ൧൬: ൧൪. ൧൭: ൧. നടപ്പ ൩: ൧൩. 60. യോഹ: ൭: ൨൮, ൨൯. 61 ലൂ. ൧൦: ൨൪. 62. എബ്രാ. ൧൧: ൧൩. 63. പുറ. ൩: ൧൪. യെശ. ൪൩: ൧൩. യോഹ. ൧൭: ൫. കൊലൊ. ൧: ൧൭. അറി. ൧: ൮. 64. യോഹ. ൧൦: ൩൧, ൩൯. ൧൧: ൮. 65. ലൂ. ൪: ൩൦.

൨ അപ്പോൾ അവന്റെ ശിഷ്യന്മാർ അവനോട, ഗുരോ, ഇവൻ [1] കുരുടനായി ജനിപ്പാനായിട്ട, ആര പാപം ചെയ്തു; ഇവനൊ, ഇവന്റെ അമ്മയപ്പന്മാരൊ? എന്ന ചോദിച്ചു.

൩ യേശു ഉത്തരമായിട്ട ഇവൻ എങ്കിലും, ഇവന്റെ അമ്മയപ്പന്മാർ എങ്കിലും പാപം ചെയ്തതല്ല: [2] ദൈവത്തിന്റെ പ്രവൃത്തികൾ ഇവനിൽ വെളിപ്പെടേണ്ടുന്നതിനായിട്ട തന്നെ ആകുന്നു.

൪ പകൽ ഉള്ളപ്പോൾ ഞാൻ എന്നെ അയച്ചവന്റെ പ്രവൃത്തികളെ [3] പ്രവൃത്തിക്കേണ്ടുന്നതാകുന്നു. രാവ വരുന്നു, അപ്പോൾ ഒരുത്തനും പ്രവൃത്തിപ്പാൻ കഴികയില്ല.

൫ ഞാൻ ലോകത്തിലുള്ളപ്പോൾ [4] ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു എന്ന പറഞ്ഞു.

൬ ഇപ്രകാരം പറഞ്ഞിട്ട, [5] അവൻ നിലത്തിൽ തുപ്പി, തുപ്പൽ കൊണ്ട ചേറുണ്ടാക്കി, ആ ചേറുകൊണ്ട കുരുടന്റെ കണ്ണുകളിൽ എഴുതി.

൭ പിന്നെ അവനോട, നീ പോയി (അയക്കപ്പെട്ടവനെന്ന അൎത്ഥമുള്ള) ശീലോഹാമെന്ന കുളത്തിൽ [6] കഴുകുക, എന്ന പറഞ്ഞു. എന്നാറെ [7] അവൻ പോയി, കഴുകി, കാഴ്ചപ്രാപിച്ചവനായി വരികയും ചെയ്തു.

൮ ആകയാൽ ഇരുന്നുംകൊണ്ടു ഭിക്ഷയാചിച്ചവൻ ഇവൻ അല്ലയൊ? എന്ന അയല്ക്കാരും, അവൻ കുരുടനായിരുന്നു എന്ന മുമ്പെ അവനെ കണ്ടിട്ടുള്ളവരും പറഞ്ഞു.

൯ ഇവൻ തന്നെ ആകുന്നു എന്ന ചിലർ പറഞ്ഞു: ഇവൻ അവനോട സദൃശൻ ആകുന്നു എന്ന മറ്റ ചിലർ പറഞ്ഞു: എന്നാൽ ഞാൻ തന്നെ ആകുന്നു എന്ന അവൻ പറഞ്ഞു.

൰ ആകയാൽ അവർ അവനൊട, നിന്റെ കണ്ണുകൾ എങ്ങിനെ തുറക്കപ്പെട്ടു എന്ന പറഞ്ഞു.

൰൧ അവൻ ഉത്തരമായിട്ട, യേശു എന്ന പേരുള്ള [8] ഒരു മനുഷ്യൻ ചേറുണ്ടാക്കി, എന്റെ കണ്ണുകളിൽ എഴുതി, എന്നോട, നീ ശീലോഹാമെന്ന കുളത്തിൽ പോയി, കഴുകുക, എന്ന പറഞ്ഞു; ഞാൻ പോയി, കഴുകി, കാഴ്ചപ്രാപിക്കയും ചെയ്തു എന്ന പറഞ്ഞു.

൰൨ അപ്പോൾ അവർ അവനോട, അവൻ എവിടെയാകുന്നു എന്ന പറഞ്ഞു. ഞാൻ അറിയുന്നില്ല, എന്ന അവൻ പറഞ്ഞു.

൰൩ അവർ മുമ്പെ കുരുടനായിരുന്നവനെ പറിശന്മാരുടെ അടുക്കൽ കൊണ്ടുവന്നു.

൰൪ വിശേഷിച്ച യേശു ചേറുണ്ടാക്കി, അവന്റെ കണ്ണുകളെ തുറന്നപ്പോൾ ശാബത ദിവസം ആയിരുന്നു.

1. യോഹ. ൯: ൩൪. 2. യോഹ. ൰൧: ൪. 3. യോഹ. ൪: ൩൪. ൫: ൰൯, ൩൬ ൰: ൯. ൰൨: ൨൫. ൰൭: ൪. 4. യോഹ. ൧: ൫, ൯. ൩: ൰൯. ൮: ൰൨. ൰൨: ൩൫ ൪൬. 5. മൎക്കോ. ൭: ൩൩. ൮: ൨൩. 6. നെഹെ. ൩: ൰൫. 7. ൨രാജാ. ൫: ൰൪. 8. യോഹ. ൯: ൬, ൭.

൧൬ അതുകൊണ്ട പിന്നെയും
പറിശന്മാരും, അവൻ എങ്ങി
നെ കാഴ്ചപ്രാപിച്ചു എന്ന അവ
നോട ചോദിച്ചു. അവൻ അവ
രോട അവൻ ചേറ എന്റെ ക
ണ്ണുകളിന്മേൽ വെച്ചു, പിന്നെ
ഞാൻ കഴുകി, ഇപ്പോൾ കാണു
ന്നു എന്ന പറഞ്ഞു.
൧൭ അപ്പോൾ പറിശന്മാരിൽ
ചിലർ, ഈ മനുഷ്യൻ ശാബത
ദിവസം പ്രമാണിക്കുന്നില്ലായ്ക
കൊണ്ട, അവൻ ദൈവത്തിൽ
നിന്നല്ല എന്ന പറഞ്ഞു. മററചി
ലർ പാപിയായൊരു മനുഷ്യന
ഇപ്രകാരമുള്ള അതിശയങ്ങളെ
ചെയ്യാൻ [9] എങ്ങിനെ കഴിയും?
എന്ന പറഞ്ഞു ഇങ്ങിനെ [10] അ
വരിൽ ഒരു പിരിച്ചിൽ ഉണ്ടായി.
൧൮ അവർ പിന്നെയും കുരുട
നോട, നിന്റെ കണ്ണുകളെ തുറ
ന്നതുകൊണ്ട, അവനെ കുറിച്ച
നീ എന്ത പറയുന്നു? എന്ന പ
റഞ്ഞു. [11]അവൻ ഒരു ദീഘദശി
യാകുന്നു എന്ന അവൻ പറഞ്ഞു.
൧൯ അപ്പോൾ യെഹൂദന്മാർ
അവൻ കുരുടനായിരുന്നു എ
ന്നും, പിന്നെ കാഴ്ചപ്രാപിച്ചു എ
ന്നും, തങ്ങൾ കാഴ്ച പ്രാപിച്ചവ
ന്റെ അമ്മയപ്പന്മാരെ വിളിക്ക
വോളത്തിന അവനെ കുറിച്ച
വിശ്വസിച്ചില്ല.
൨൦ പിന്നെ അവർ അവ
രോട, കുരുടനായി ജനിച്ചു എ
ന്ന നിങ്ങൾ പറയുന്ന നിങ്ങളു
ടെ പുത്രൻ ഇവൻ തന്നെ ആ
കുന്നുവൊ? അപ്രകാരമായാൽ,
ഇവൻ ഇപ്പോൾ എങ്ങിനെ കാ
ണുന്നു? എന്ന ചോദിച്ചു.
൨൦ അവന്റെ അമ്മയപ്പന്മാർ
ഉത്തരമായിട്ട, ഇവൻ ഞങ്ങളുടെ
പുത്രൻ ആകുന്നു എന്നും, ഇവൻ
കുരുടനായി ജനിച്ചു എന്നും ഞ
ങ്ങൾ അറിയുന്നു.
൨൧ എന്നാൽ ഇവൻ ഇപ്പൊ
ൾ എങ്ങിനെ കാണുന്നു എന്ന,
ഞങ്ങൾ അറിയുന്നില്ല: അവ
ന്റെ കണ്ണുകളെ ആര തുറന്നു
എന്നും ഞങ്ങൾ അറിയുന്നില്ല
ഇവൻ പ്രായമുള്ളവൻ ആകു
ന്നു; ഇവനോട ചോദിപ്പിൻ: ഇ
വൻ തനിക്കുവേണ്ടിത്തന്നെ പ
റയും, എന്ന പറഞ്ഞു.
൨൨ [12] അവന്റെ അമ്മയപ്പ
ന്മാർ യെഹൂദന്മാരെ ഭയപ്പെട്ട
തുകൊണ്ട, ഇപ്രകാരം പറഞ്ഞു:
അതെന്തുകൊണ്ടെന്നാൽ ആരെ
ങ്കിലും അവനെ ക്രിസ്തുവെന്ന
അനുസരിച്ച പറഞ്ഞാൽ, അവ
ൻ [13]സഭയിൽ നിന്ന പുറത്താക്കി
കളയപ്പെടെണം എന്ന യെഹൂ
ദന്മാർ അതിന മുമ്പെ നിശ്ച
യിച്ചിട്ടുണ്ടായിരുന്നു.
൨൩ ഇതുകൊണ്ട ഇവൻ പ്രാ
യമുള്ളവനാകുന്നു; ഇവനോട
ചോദിപ്പിൻ, എന്ന അവന്റെ
അമ്മയപ്പന്മാർ പറഞ്ഞു.
൨൪ അപ്പോൾ അവർ കുരുട
നായിരുന്ന മനുഷ്യനെ രണ്ടാം
പ്രാവശ്യം വിളിച്ച അവനോട
ദൈവത്തിന [14] മഹത്വം കൊട്ട

9. യോഹ. ൩: ൨. ൯: ൩൩. 10. യോഹ. ൭: ൧൨, ൪൩. ൧൦: ൧൯. 11. യോഹ. ൪: ൧൯. ൬: ൧൪. 12. യോഹ ൭: ൧൩. ൧൨: ൪൨. ൧൯: ൩൮. അ: ൧൩. 13. യോഹ. ൯: ൩൪. ൧൬: ൨. 14. യോശുവാ. ൭: ൧൯. ൧ശമു ൬: ൫.

ക്ക: ഈ മനുഷ്യൻ പാപിയാകുന്നു എന്ന [15] ഞങ്ങൾ അറിയുന്നു, എന്ന പറഞ്ഞു.

൨൫ അപ്പോൾ അവൻ ഉത്തരമായിട്ട, അവൻ പാപിയാകുന്നുവൊ ഞാൻ അറിയുന്നില്ല: ഞാൻ ഒന്ന അറിയുന്നു, ഞാൻ കുരുടനായിരുന്നു, ഇപ്പോൾ കാണുന്നു എന്ന പറഞ്ഞു.

൨൬ അപ്പോൾ അവർ പിന്നെയും അവനോട, അവൻ നിനക്ക എന്ത ചെയ്തു? നിന്റെ കണ്ണുകളെ എങ്ങിനെ തുറന്നു? എന്ന പറഞ്ഞു.

൨൭ അവൻ അവരോട ഉത്തരമായിട്ട, ഞാൻ മുമ്പെ നിങ്ങളോട പറഞ്ഞുവല്ലൊ, എന്നാൽ നിങ്ങൾ കേട്ടില്ല: നിങ്ങൾ പിന്നെയും കേൾപ്പാൻ എന്തിന ഇച്ശിക്കുന്നു? നിങ്ങൾക്കും അവന്റെ ശിഷ്യന്മാരാകുവാൻ മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൨൮ അപ്പോൾ അവർ അവനെ നിന്ദിച്ചു, നീ അവന്റെ ശിഷ്യൻ ആകുന്നു: എന്നാൽ ഞങ്ങൾ മോശയുടെ ശിഷ്യന്മാർ ആകുന്നു.

൨൯ ദൈവം മോശയോട സംസാരിച്ചു, എന്ന ഞങ്ങൾ അറിയുന്നു: എന്നാൽ ഇവനൊ, എവിടെനിന്ന ആകുന്നു എന്ന [16] ഞങ്ങൾ അറിയുന്നില്ല, എന്ന പറഞ്ഞു.

൩൦ ആ മനുഷ്യൻ ഉത്തരമായിട്ട അവരോട, അവൻ എന്റെ കണ്ണുകളെ തുറന്നിട്ടും, അവൻ എവിടെ നിന്ന ആകുന്നു എന്ന നിങ്ങൾ അറിയാത്തതിൽ [17] ആശ്ചര്യം തന്നെ ആകുന്നു.

൩൧ അത്രയുമല്ല [18] ദൈവം പാപികളെ ചെവിക്കൊള്ളുന്നില്ല എന്നും, ഒരുത്തൻ ദൈവഭക്തനായിരുന്ന, അവന്റെ ഇഷ്ടം ചെയ്താൽ, അവൻ അവനെ ചെവിക്കൊള്ളുന്നു എന്നും നാം അറിയുന്നു.

൩൨ കുരുടനായി ജനിച്ചവന്റെ കണ്ണുകളെ ഒരുത്തൻ തുറന്നു എന്നുള്ളത ലോകം ഉണ്ടായതുമുതൽ കേൾക്കപ്പെട്ടിട്ടില്ലല്ലൊ.

൩൩ [19] ഇവൻ ദൈവത്തിൽ നിന്ന അല്ലാഞ്ഞു എന്നുവരികിൽ, അവന ഒന്നും ചെയ്വാൻ കഴികയില്ലല്ലൊ എന്ന പറഞ്ഞു.

൩൪ അവർ ഉത്തരമായിട്ട അവനോട, [20] നീ മുഴുവനും പാപങ്ങളിൽ ജനിച്ചു, നീ ഞങ്ങൾക്ക ഉപദേശിക്കുന്നുവൊ? എന്ന പറഞ്ഞു, അവനെ ഭ്രഷ്ടനാക്കി കളഞ്ഞു.

൩൫ അവർ അവനെ ഭ്രഷ്ടനാക്കി കളഞ്ഞു എന്ന യേശു കേട്ടു; പിന്നെ അവൻ അവനെ കണ്ടാറെ, [21] അവനോട, നീ ദൈവത്തിന്റെ പുത്രനിൽ വിശ്വസിക്കുന്നുവൊ? എന്ന പറഞ്ഞു.

---

15. യോഹ. ൯: ൧൬. 16. യോഹ. ൮: ൧൪. 17. യോഹ. ൩: ൧൦. 18. യോബ. ൨൭: ൯. ൩൫: ൧൨. സങ്കീ. ൬൬: ൧൮. ൩൪: ൧൫. സുഭാ. ൧൫: ൨൯. ൨൮: ൯. യെശ. ൧: ൧൫. യിറ. ൧൧: ൧൧. ൧൪: ൧൨. ഹെസ. ൮: ൧൮. മീഖ. ൩: ൪. സെഖ. ൭: ൧൩. 19 യോഹ. ൯: ൧൬. 20. യോഹ. ൯: ൨. 21. മത്താ. ൧൪: ൩൩. ൧൬: ൧൬. മൎക്കൊ. ൧: ൧. യോഹ. ൧൦: ൩൬. ൧ യോഹ. ൫: ൧൩.

൩൬ അവൻ ഉത്തരമായിട്ട, ഞാൻ അവനിൽ വിശ്വസിപ്പാനായിട്ടു; അവൻ ആരാകുന്നു, കൎത്താവെ ? എന്ന പറഞ്ഞു.

൩൭ യെശു അവനോട, നീ അവനെ കണ്ടിട്ടുമുണ്ട, നിന്നോട സംസാരിക്കുന്നവനും [22] അവൻ തന്നെ ആകുന്നു എന്ന പറഞ്ഞു.

൩൮ എന്നാറെ അവൻ, കൎത്താവെ, ഞാൻ വിശ്വസിക്കുന്നു എന്ന പറഞ്ഞു, അവനെ വന്ദിച്ചു.

൩൯ ¶ പിന്നെ യെശു പറഞ്ഞു, [23] കാണാത്തവർ കാണ്മാനായിട്ടും, കാണുന്നവർ കുരുടരാകുവാനായിട്ടും ന്യായവിധിക്കായി [24] ഞാൻ ഇഹലോകത്തിലേക്ക വന്നിരിക്കുന്നു.

൪൦ അപ്പോൾ പറിശന്മാരിൽ വെച്ച അവനോട കൂടെ ഉണ്ടായിരുന്നവർ ചിലർ ഈ കാൎയ്യങ്ങളെ കേട്ടാറെ, അവനോട, [25] ഞങ്ങളും കുരുടർ ആകുന്നുവൊ ? എന്ന പറഞ്ഞു.

൪൧ യെശു അവരോട നിങ്ങൾ കുരുടർ ആയിരുന്നു എങ്കിൽ [26] നിങ്ങൾക്ക പാപം ഇല്ലാഞ്ഞേനെ : എന്നാൽ ഞങ്ങൾ കാണുന്നു, എന്ന നിങ്ങൾ ഇപ്പോൾ പറയുന്നു, അതുകൊണ്ട നിങ്ങളുടെ പാപം നില്ക്കുന്നു എന്ന പറഞ്ഞു.

## ൧൦ അദ്ധ്യായം.

൧ ക്രിസ്തു വാതിലും, നല്ല ഇടയനും ആകുന്നു എന്നുള്ളത. ൧൯ അവനെ കുറിച്ച പല അഭിപ്രായങ്ങൾ. ൨൨ അവൻ താൻ ക്രിസ്തുവാകുന്നു എന്ന തന്റെ പ്രവൃത്തികൾകൊണ്ട ബോധം വരുത്തുന്നത.

ഞാൻ സത്യമായിട്ടു, സത്യമായിട്ടു നിങ്ങളോട പറയുന്നു, ആട്ടിൻ തൊഴുത്തിലെക്ക വാതിലിൽ കൂടി കടക്കാതെ, മറെറാരു വഴിയായി കരെറുന്നവൻ ആയവൻ ഒരു കള്ളനും മോഷ്ടാവും ആകുന്നു.

൨ എന്നാൽ വാതിലിൽ കൂടി കടക്കുന്നവൻ ആടുകളുടെ ഇടയൻ ആകുന്നു.

൩ അവന വാതിൽ കാവല്ക്കാരൻ തുറക്കുന്നു ; ആടുകളും അവന്റെ ശബ്ദം കേൾക്കുന്നു : അവനും തന്റെ സ്വന്ത ആടുകളെ പേർ പറഞ്ഞ വിളിച്ചു, അവയെ വെളിയിൽ നടത്തിക്കൊണ്ടുപോകുന്നു.

൪ പിന്നെ അവൻ തന്റെ ആടുകളെ വെളിയിൽ നടത്തിക്കൊണ്ടുപോകുമ്പോൾ അവയുടെ മുമ്പെ നടക്കുന്നു, ആടുകളും അവന്റെ ശബ്ദം അറിയുന്നതുകൊണ്ട അവ അവന്റെ പിന്നാലെ ചെല്ലുന്നു.

൫ എന്നാൽ അവ അന്യന്മാരുടെ ശബ്ദം അറിയായ്കകൊണ്ട അവ ഒരു അന്യനെ പിന്തുടരാതെ അവനിൽനിന്ന ഓടിപ്പോകും.

൬ ഈ ഉപമ യെശു അവരോട പറഞ്ഞു: എന്നാൽ അവൻ തങ്ങളോട പറഞ്ഞ കാൎയ്യങ്ങൾ ഇന്നവ എന്ന അവർ അറിഞ്ഞില്ല.

22. യോഹ. ൪: ൨൬. 23. മത്താ. ൧൩: ൧൩. 24. യോഹ. ൩: ൧൭ ൫: ൨൨, ൨൭. ൧൨: ൪൭. 25. റോമാ. ൨: ൧൯. 26. യോഹ. ൧൫: ൨൨, ൨൪.

൭ അപ്പോൾ യെശു പിന്നെ
യും അവരോട പറഞ്ഞു, ഞാൻ
ആടുകൾക്കുള്ള വാതിൽ ആകു
ന്നു എന്ന ഞാൻ സത്യമായിട്ട
സത്യമായിട്ട നിങ്ങളോട പറയു
ന്നു.
൮ ഇനിക്ക മുമ്പെ വന്നവർ
എല്ലാവരും കള്ളന്മാരും മോഷ്ടാ
ക്കളും ആകുന്നു; എന്നാലൊ ആ
ടുകൾ അവരെ ചെവിക്കൊണ്ടി
ല്ല.
൯ ഞാൻ തന്നെ [1] വാതിൽ
ആകുന്നു: ഒരുത്തൻ എന്നാൽ
അകത്ത കടക്കുന്നു എങ്കിൽ, അ
വൻ രക്ഷപെടും, അത്രയുമല്ല
അവൻ അകത്ത വരികയും പു
റത്ത പോകയും മേച്ചിൽ കണ്ടെ
ത്തുകയും ചെയ്യും.
൧൦ കള്ളൻ മോഷ്ടിപ്പാനായിട്ടും,
കൊല്ലുവാനായിട്ടും, നശിപ്പിപ്പാ
നായിട്ടും അല്ലാതെ കണ്ട വരു
ന്നില്ല: ഞാൻ അവക്ക ജീവൻ
ഉണ്ടാകുവാനായിട്ടും പരിപൂൎണ്ണ
മായി ഉണ്ടാകുവാനായിട്ടും വ
ന്നു.
൧൧ ഞാൻ [2] നല്ല ഇടയൻ
ആകുന്നു: നല്ല ഇടയൻ തന്റെ
ജീവനെ ആടുകൾക്ക വേണ്ടി
നല്കുന്നു.
൧൨ എന്നാൽ ഇടയനല്ലാതെ
യും ആടുകൾ തനിക്ക സ്വന്ത
മല്ലാതെയും ഇരിക്കുന്ന കൂലിക്കാ
രൻ ഓനായ വരുന്നതിനെ ക
ണ്ട, ആടുകളെ വിട്ട [3] ഓടിപ്പോ
കുന്നു, അപ്പോൾ ഓനായ ആടു
കളെ പിടിച്ച അവയെ ചിന്നി
ക്കയും ചെയ്യുന്നു.
൧൩ എന്നാൽ കൂലിക്കാരൻ, അ
വൻ കൂലിക്കാരനാകകൊണ്ടും,
ആടുകൾക്ക വേണ്ടി വിചാരപ്പെ
ടായ്കകൊണ്ടും, ഓടിപ്പോകുന്നു.
൧൪ ഞാൻ നല്ല ഇടയൻ ആ
കുന്നു: [4] പിതാവ എന്നെ അറിയു
ന്നത പോലെയും, ഞാൻ പിതാ
വിനെ അറിയുന്നത പോലെയും,
ഞാൻ ഇനിക്കുള്ള ആടുകളെ [5]
അറിയുന്നവനും, ഇനിക്കുള്ളവ
യാൽ അറിയപ്പെട്ടവനും ആകു
ന്നു.
൧൫ [6] ഞാൻ എന്റെ ജീവനെ
ആടുകൾക്ക വേണ്ടി വെക്കുന്നു.
൧൬ വിശേഷിച്ചും ഈ തൊഴു
ത്തിലുള്ളവയല്ലാതെ [7]മറ്റ ആടു
കൾ ഇനിക്ക ഉണ്ട; അവയെയും
ഞാൻ കൊണ്ടുവരേണ്ടുന്നത ആ
കുന്നു, അവയും എന്റെ ശബ്ദം
കേൾക്കും. [8] ഒരു ആട്ടിൻ കൂട്ടവും
ഒരു ഇടയനും ആകും.
൧൭ ഇത നിമിത്തമായിട്ട ഞാ
ൻ എന്റെ ജീവനെ പിന്നെയും
എടുത്തുകൊൾവാനായിട്ട, [9] അ
തിനെ വെക്കുന്നതുകൊണ്ട, എ
ന്റെ പിതാവ എന്നെ സ്നേഹി
ക്കുന്നു.
൧൮ ഒരുത്തനും അതിനെ എ
ന്നിൽനിന്ന എടുക്കുന്നില്ല, ഞാ

1. യോഹ. ൧൪: ൬. എഫെ. ൨: ൧൮. 2. യെശാ. ൪൦: ൧൧. ഹെസ. ൩൪: ൧൨, ൨൩. ൩൭: ൨൪. എബ്രാ. ൧൩: ൨൦. ൧പെത്രോ. ൨: ൨൫. ൫: ൪. 3. സെഖ. ൧൧: ൧൬, ൧൭. 4. മത്താ. ൧൧: ൨൭. 5. ൨തിമോ. ൨: ൧൯. 6. യോഹ. ൧൫: ൧൩. 7. യെശാ. ൫൬: ൮. 8. ഹെസ. ൩൭: ൨൨. എഫെ. ൨: ൧൪. ൧പെത്രോ. ൨: ൨൫. 9. യെശാ. ൫൩: ൭, ൮, ൧൨. എബ്രാ. ൨: ൯.

നായിട്ടു തന്നെ അതു വെക്കുന്നു:
അതു വെപ്പാൻ [10] എനിക്കു അ
ധികാരം ഉണ്ടു, അതു പിന്നെയും
എടുത്തുകൊൾവാനും എനിക്കു
അധികാരം ഉണ്ടു: [11] ഈ അധി
കാരം എനിക്കു എന്റെ പിതാ
വിൽനിന്നു ലഭിച്ചു.
൧൯ അപ്പോൾ ഈ വചന
ങ്ങൾ ഹേതുവായിട്ടു യെഹൂദന്മാ
രിൽ പിന്നെയും [12] ഒരു പിരി
ച്ചിൽ ഉണ്ടായി.
൨൦ അവരിൽ പലരും [13] അവ
ന്നു ഒരു പിശാചു ഉണ്ടു, ഭ്രാന്തനാ
കുന്നു: നിങ്ങൾ അവനെ എന്തി
ന്നു ചെവിക്കൊള്ളുന്നു? എന്നു
പറഞ്ഞു.
൨൧ മറ്റു ചിലർ ഇവ പിശാ
ചുള്ളവന്റെ വചനങ്ങളല്ല, ഒരു
പിശാചിന്നു കുരുടരുടെ കണ്ണുക
ളെ [14] തുറപ്പാൻ [15] കഴിയുമൊ? എ
ന്നു പറഞ്ഞു.
൨൨ ¶ പിന്നെ യെരുശലേമിൽ
ദൈവാലയ പ്രതിഷ്ഠയുടെ ഉത്സ
വം ആയിരുന്നു, വൎഷകാലവും
ആയിരുന്നു.
൨൩ വിശേഷിച്ചു യേശു ദൈ
വാലയത്തിൽ ശൊലോമോന്റെ
[16] മണ്ഡപത്തിൽ നടന്നുകൊ
ണ്ടിരുന്നു.
൨൪ അപ്പോൾ യെഹൂദന്മാർ
അവനെ വളഞ്ഞു, അവനോടു,
നീ എത്രത്തോളം ഞങ്ങളെ സം
ശയിപ്പിക്കുന്നു? നീ ക്രിസ്തുവാകു
ന്നു എങ്കിൽ, ഞങ്ങളോടു സ്പഷ്ട
മായിട്ടു പറക, എന്നു പറഞ്ഞു.
൨൫ യേശു അവരോടു ഉത്തര
മായിട്ടു, ഞാൻ നിങ്ങളോടു പറ
ഞ്ഞു എങ്കിലും നിങ്ങൾ വിശ്വ
സിച്ചില്ല: [17] ഞാൻ എന്റെ പി
താവിന്റെ നാമത്തിൽ ചെയ്യുന്ന
പ്രവൃത്തികളായവ തന്നെ എന്നെ
കുറിച്ചു സാക്ഷിപ്പെടുത്തുന്നു.
൨൬ എങ്കിലും [18] നിങ്ങൾ വി
ശ്വസിക്കുന്നില്ല, എന്തുകൊണ്ടെ
ന്നാൽ ഞാൻ നിങ്ങളോടു പറ
ഞ്ഞപ്രകാരം നിങ്ങൾ എന്റെ
ആടുകളിലുള്ളവരല്ല,
൨൭ [19] എന്റെ ആടുകൾ എ
ന്റെ ശബ്ദം കേൾക്കുന്നു, ഞാൻ
അവയെ അറിയുന്നു, അവ എ
ന്നെ പിന്തുടരുകയും ചെയ്യുന്നു.
൨൮ ഞാൻ അവെക്കു നിത്യജീ
വനെ കൊടുക്കുന്നു; [20] അവ ഒരു
നാളും നശിച്ചുപോകയുമില്ല, ഒരു
ത്തനും അവയെ എന്റെ കയ്യിൽ
നിന്നു പറിച്ചുകളകയുമില്ല.
൨൯ അവയെ എനിക്കു [21] ത
ന്നിട്ടുള്ള [22] എന്റെ പിതാവു എ
ല്ലാവരെക്കാളും വലിയവനാകു
ന്നു; ഒരുത്തനും അവയെ എ
ന്റെ പിതാവിന്റെ കയ്യിൽനി
ന്നു പറിച്ചു കളവാൻ കഴികയില്ല.
൩൦ [23] ഞാനും പിതാവും ഒന്നാ
കുന്നു എന്നു പറഞ്ഞു.

10. യോഹ. ൨: ൧൯. 11. യോഹ. ൩: ൩൫. ൧൭: ൧ നടപ്പ. ൨: ൨൪, ൩൨. 12. യോഹ. ൭: ൪൩. ൯: ൧൬. 13. യോഹ. ൭: ൨൦. ൮: ൪൮, ൫൨. 14. യോഹ. ൯: ൬, ൭, ൩൨, ൩൩. 15. പുറ. ൪: ൧൧. സങ്കീ. ൯൪: ൯. ൧൪൬: ൮. 16. നടപ്പ. ൩: ൧൧. ൫: ൧൨. 17. യോഹ. ൩: ൨. ൫: ൩൬. ൧൦: ൩൮. 18. യോഹ. ൮: ൪൭. ൧ യോഹ. ൪: ൬. 19. യോഹ. ൧൦: ൪, ൧൪. 20. യോഹ. ൬: ൩൭. ൧൭: ൧൧, ൧൨. ൧൮: ൯. 21. യോഹ. ൧൭: ൨, ൬. 22. യോഹ. ൧൪: ൨൮. 23. യോഹ. ൧൭: ൧൧, ൨൨.

൩൧ അപ്പോൾ [24] യെഹൂദന്മാർ
അവനെ എറിവാനായിട്ട പി
ന്നെയും കല്ലുകളെ എടുത്തു.
൩൨ യെശു അവരോട ഉത്തര
മായിട്ട, ഞാൻ എന്റെ പിതാവി
ൽനിന്ന അനേകം നല്ല പ്രവൃ
ത്തികൾ നിങ്ങളെ കാണിച്ചിട്ടു
ണ്ട: അവയിൽ ഏത പ്രവൃത്തി
യുടെ നിമിത്തം നിങ്ങൾ എന്നെ
കല്ലെറിയുന്നു? എന്ന പറഞ്ഞു.
൩൩ യെഹൂദന്മാർ അവനോട
ഉത്തരമായിട്ട ഒരു നല്ല പ്രവൃ
ത്തി നിമിത്തം ഞങ്ങൾ നിന്നെ
കല്ലെറിയുന്നില്ല: ദൈവദൂഷണ
ത്തിൻ നിമിത്തവും, മനുഷ്യനാ
കുന്ന നീ [25] നിന്നെ തന്നെ ദൈ
വമാക്കുന്നതുകൊണ്ടും അത്രെ എ
ന്ന പറഞ്ഞു.
൩൪ യെശു അവരോട ഉത്തര
മായിട്ട, നിങ്ങൾ ദൈവങ്ങൾ
ആകുന്നു എന്ന ഞാൻ പറഞ്ഞു,
എന്ന നിങ്ങളുടെ വെദത്തിൽ [26]
എഴുതിയിരിക്കുന്നില്ലയൊ?
൩൫ ദൈവത്തിന്റെ വചനം
[27] ആർക്ക ഉണ്ടായൊ, അവരെ
ദൈവങ്ങളെന്ന അവൻ ചൊ
ല്ലുന്നു എങ്കിൽ, (വെദവാക്യമൊ
ലംഘിക്കപ്പെട്ടുവാൻ കഴികയില്ല
ല്ലൊ.)
൩൬ [28] പിതാവ ശുദ്ധമാക്കി, [29]
ലോകത്തിലെക്ക അയച്ചിട്ടുള്ളവ
നെ കുറിച്ച [30] ഞാൻ ദൈവത്തി
ന്റെ പുത്രനാകുന്നു എന്ന [31] നി
ങ്ങളോട പറഞ്ഞതുകൊണ്ട, നീ
ദൈവദൂഷണം പറയുന്നു എന്ന
നിങ്ങൾ പറയുന്നുവൊ?
൩൭ ഞാൻ എന്റെ പിതാവി
ന്റെ പ്രവൃത്തികളെ ചെയ്യുന്നി
ല്ല [32] എങ്കിൽ, നിങ്ങൾ എന്നെ
വിശ്വസിക്കേണ്ടാ;
൩൮ എന്നാൽ ഞാൻ ചെയ്യു
ന്നു എങ്കിൽ, നിങ്ങൾ എന്നെ വി
ശ്വസിക്കുന്നില്ല എങ്കിലും [33] പി
താവ എന്നിലും ഞാൻ അവനി
ലും ആകുന്നു എന്ന നിങ്ങൾ അ
റിഞ്ഞ, വിശ്വസിക്കേണ്ടുന്നതി
ന, ആ [34] പ്രവൃത്തികളെ വിശ്വ
സിപ്പിൻ.
൩൯ [35] അതുകൊണ്ട അവർ
പിന്നെയും അവനെ പിടിപ്പാൻ
ശ്രമിച്ചു: എന്നാൽ അവൻ അ
വരുടെ കയ്യിൽനിന്ന പുറപ്പെട്ടു,
൪൦ യോർദാന്റെ അക്കരയിൽ [36]
യോഹന്നാൻ മുമ്പെ ജ്ഞാനസ്നാ
നം ചെയ്ത സ്ഥലത്തിലെക്ക പൊ
യി, അവിടെ പാർത്തു.
൪൧ പലരും അവന്റെ അടു
ക്കൽ വന്ന, യോഹന്നാൻ ഒരു
അത്ഭുതവും ചെയ്തിട്ടില്ല: [37] എ
ന്നാൽ ഇവനെ കുറിച്ച യോഹ
ന്നാൻ പറഞ്ഞത ഒക്കെയും സ
ത്യമായിരുന്നു എന്ന പറഞ്ഞു.
൪൨ അവിടെ [38] പലരും അവ
നിൽ വിശ്വസിക്കയും ചെയ്തു

24. യോഹ. ൮: ൫൯. 25. യോഹ. ൫: ൧൮. 26. സങ്കീ ൮൨. ൬ 27. റോമ. ൧൩: ൧. 28. യോഹ. ൬: ൨൭ 29. യോഹ. ൩: ൧൭. ൫: ൩൬, ൩൭. ൮: ൪൨. 30. ലൂ. ൧: ൩൫. യോഹ ൧൯: ൭, ൩൭. 31. യോഹ. ൫: ൧൭, ൧൮. ൧൦, ൩൦. 32. യോഹ. ൧൫: ൨൪. 33. യോഹ ൧൪: ൧൦, ൧൧. ൧൭: ൨൧ 34. യോഹ. ൫: ൩൬, ൧൪: ൧൦, ൧൧. 35. യോഹ. ൭: ൩൦, ൪൪. ൮: ൫൯. 36. യോഹ. ൧: ൨൮. 37. യോഹ. ൩: ൩൦. 38. യോഹ ൮: ൩൦. ൧൧: ൪൫.

## ൧൧ അദ്ധ്യായം.

൧ ക്രിസ്തു ലാസറസിനെ ജീവിപ്പിക്കുന്നത. ൪൭ അവന്ന വിരോധമായി ആചാൎയ്യന്മാരും പറിശന്മാരും ഒരു വിസ്താരസംഘം കൂട്ടുന്നത.

പിന്നെ [1] മറിയയുടെയും അവളുടെ സഹോദരിയായ മാൎത്തായുടെയും ഗ്രാമമായ ബെതാനിയായിലുള്ള ലാസറസ എന്ന ഒരുത്തൻ രോഗിയായിരുന്നു.

൨ ([2]ആ മറിയ കൎത്താവിനെ പരിമളതൈലംകൊണ്ട പൂശി അവളുടെ തലമുടികൊണ്ട അവന്റെ പാദങ്ങളെ തുവൎത്തിയവൾ തന്നെ ആയിരുന്നു.)

൩ ആകയാൽ അവന്റെ സഹോദരിമാർ, കൎത്താവെ, കണ്ടാലും, നീ സ്നേഹിക്കുന്നവൻ രോഗിയായിരിക്കുന്നു എന്ന അവന്റെ അടുക്കൽ പറഞ്ഞയച്ചു.

൪ യേശു അത കേട്ടാറെ, ഈ രോഗം മരണത്തിലേക്ക അല്ല, ദൈവത്തിന്റെ പുത്രൻ അതിനാൽ മഹത്വപ്പെടേണ്ടുന്നതിന, ദൈവത്തിന്റെ [3] മഹത്വത്തിനായിട്ട തന്നെ ആകുന്നു എന്ന പറഞ്ഞു.

൫ യേശു മാൎത്തായെയും അവളുടെ സഹോദരിയെയും ലാസറസിനെയും സ്നേഹിച്ചു.

൬ ആകയാൽ അവൻ രോഗിയായിരിക്കുന്നു എന്ന അവൻ കേട്ടാറെ അവൻ ഇരുന്ന സ്ഥലത്തിൽ തന്നെ പിന്നെ രണ്ട ദിവസം കൂടെ [4]താമസിച്ചു.

൭ അതിന്റെ ശേഷം അവൻ തന്റെ ശിഷ്യന്മാരോട, നാം വീണ്ടും യെഹൂദിയായിലേക്ക പോക എന്ന പറയുന്നു.

൮ ശിഷ്യന്മാർ അവനോട ഗുരോ [5] ഈ ഇടയിൽ യെഹൂദന്മാർ നിന്നെ കല്ലെറിവാൻ അന്വേഷിച്ചുവല്ലൊ, നീ വീണ്ടും അവിടെക്ക പോകുന്നുവൊ? എന്ന പറയുന്നു.

൯ യേശു ഉത്തരമായിട്ട പകലിന പന്ത്രണ്ട മണിനേരമില്ലയൊ? [6] ഒരുത്തൻ പകലിൽ നടക്കുന്നു എങ്കിൽ, അവൻ ഈ ലോകത്തിന്റെ വെളിച്ചം കാണുന്നതുകൊണ്ട, ഇടറുന്നില്ല.

൰ എന്നാൽ[7] ഒരുത്തൻ രാത്രിയിൽ നടക്കുന്നു എങ്കിൽ, വെളിച്ചം അവനിൽ ഇല്ലായ്കകൊണ്ട, അവൻ ഇടറുന്നു എന്ന പറഞ്ഞു.

൧൧ അവൻ ഈ കാൎയ്യങ്ങളെ പറഞ്ഞു: അതിന്റെ ശേഷം അവൻ അവരോട, നമ്മുടെ സ്നേഹിതനായ ലാസറസ [8] ഉറങ്ങുന്നു: എന്നാലും ഞാൻ അവനെ ഉണൎത്തുവാനായിട്ട പോകുന്നു, എന്ന പറഞ്ഞു.

൧൨ അപ്പോൾ അവന്റെ ശിഷ്യന്മാർ, കൎത്താവെ, അവൻ ഉറങ്ങുന്നു, എങ്കിൽ, അവൻ സൌഖ്യപ്പെടും എന്ന പറഞ്ഞു.

൧൩ എന്നാൽ യേശു അവ

1. ലൂ. ൧൦: ൩൮, ൩൯. 2. മത്താ. ൨൬: ൭. മൎകോ. ൧൪: ൩. യോഹ ൧൨: ൩. 3 യോഹ. ൧൧: ൪൦. ൯: ൩. 4. യോഹ. ൧൦: ൪൦. 5. യോഹ. ൧൦: ൩൧. 6 യോഹ ൯: ൪. 7. യോഹ. ൧൨: ൩൫. 8. റോമ. ൩൧: ൧൩ ദാനി. ൧൨: ൨. മത്താ. ൯: ൨൪. നടപ്പ. ൭: ൬൦ ൧കോരി. ൧൫: ൧൮, ൫൧.

ന്റെ മരണത്തെ കുറിച്ച പറഞ്ഞു; എന്നാലൊ അവൻ നിദ്രാശയനത്തെ കുറിച്ച പറഞ്ഞു എന്ന അവർ നിരൂപിച്ചു.

൧൪ അപ്പോൾ യേശു അവരോട സ്പഷ്ടമായിട്ട പറഞ്ഞു, ലാസറസ മരിച്ചിരിക്കുന്നു.

൧൫ നിങ്ങൾ വിശ്വസിക്കേണ്ടുന്നതിന, ഞാൻ അവിടെ ഇല്ലാതെയിരുന്നതുകൊണ്ട നിങ്ങളുടെ നിമിത്തമായിട്ട ഞാൻ സന്തോഷപ്പെടുന്നു; എങ്കിലും നാം അവന്റെ അടുക്കൽ പോക.

൧൬ അപ്പോൾ ദിദിമുസ എന്ന ചൊല്ലപ്പെടുന്ന തോമാസ തന്റെ സമശിഷ്യന്മാരോട, അവനോട കൂടെ മരിക്കേണ്ടുന്നതിനായിട്ട നാമും പോക എന്ന പറഞ്ഞു.

൧൭ ¶ യേശു വന്നാറെ, അവൻ ശവക്കല്ലറയിൽ വെക്കപ്പെട്ടിട്ട നാല ദിവസമായി എന്ന കണ്ടു.

൧൮ എന്നാൽ ബെത്താനിയാ യെറുശലേമിന്ന സമീപെ ഏകദേശം പതിനഞ്ച സ്ഥാദി ദൂരമായിരുന്നു.

൧൯ യെഹൂദന്മാരിൽ പലരും മാൎത്തായുടെയും മറിയയുടെയും അടുക്കൽ, അവരുടെ സഹോദരനെ കുറിച്ച അവരെ ആശ്വസിപ്പിപ്പാൻ വന്നിരുന്നു.

൨൦ യേശു വരുന്നു എന്ന മാൎത്താ കേട്ടപ്പോൾ, അവൾ അവനെ എതിരേല്പാൻ പോയി: എന്നാൽ മറിയ വീട്ടിൽ തന്നെ ഇരുന്നു.

൨൧ അപ്പോൾ മാൎത്താ യേശുവിനോട, കൎത്താവെ, നീ ഇവിടെ ഉണ്ടായിരുന്നു എങ്കിൽ, എന്റെ സഹോദരൻ മരിക്കയില്ലയായിരുന്നു.

൨൨ എന്നാലും ഇപ്പോൾ തന്നെയും [9] നീ ദൈവത്തോട എന്തെങ്കിലും ചോദിച്ചാൽ, അത ദൈവം നിനക്ക തരുമെന്ന ഞാൻ അറിയുന്നു, എന്ന പറഞ്ഞു.

൨൩ യേശു അവളോട, നിന്റെ സഹോദരൻ ഉയിൎത്തെഴുനീല്ക്കും എന്ന പറയുന്നു.

൨൪ മാൎത്താ അവനോട, [10] ഒടുക്കത്തെ ദിവസത്തിൽ ഉയിൎപ്പിങ്കൽ അവൻ പിന്നെയും ഉയിൎത്തെഴുനീല്ക്കുമെന്ന ഞാൻ അറിയുന്നു എന്ന പറഞ്ഞു.

൨൫ യേശു അവളോട പറഞ്ഞു, ഞാൻ തന്നെ [11] ഉയിൎപ്പും; [12] ജീവനും ആകുന്നു: [13] എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും:

൨൬ ജീവിക്കയും എന്നിൽ വിശ്വസിക്കയും ചെയ്യുന്നവൻ എല്ലാം ഒരുനാളും മരിക്കയില്ല, ഇത നീ വിശ്വസിക്കുന്നുവൊ?

൨൭ അവൾ അവനോട, ഉവ്വ, കൎത്താവെ, [14]നീ ലോകത്തിലേക്ക വരുവാനുള്ള ദൈവപുത്രനായ ക്രിസ്തുവാകുന്നു എന്ന ഞാൻ

9. യോഹ. ൯: ൩൧. 10. ലൂ. ൧൪: ൧൪. യോഹ. ൫: ൨൯. 11. യോഹ. ൬: ൩൯. ൪൦, ൪൪. 12. യോഹ. ൧: ൪. ൬: ൩൫. ൧൪: ൬. കൊലൊ. ൩: ൪. ൧ യോഹ. ൧: ൧, ൨. ൫: ൧൧. 13. യോഹ. ൩: ൩൬. ൧ യോഹ. ൫: ൧൦. 14. മത്താ. ൧൬: ൧൬. യോഹ. ൪: ൪൨. ൬: ൧൪, ൬൯.

വിശ്വസിച്ചിരിക്കുന്നു എന്ന പ
റയുന്നു:
൨൮ ഇപ്രകാരം പറഞ്ഞതി
ന്റെ ശേഷം അവൾ പോയി,
തന്റെ സഹോദരിയായ മറിയ
യെ രഹസ്യമായി വിളിച്ചു, ഗുരു
വന്നു, നിന്നെ വിളിക്കുന്നു എ
ന്ന പറഞ്ഞു.
൨൯ അവൾ ഇത കേട്ടപ്പോൾ,
വേഗം എഴുനീററ, അവന്റെ അ
ടുക്കൽ വന്നു.
൩൦ എന്നാൽ യേശു ഇതുവരെ
യും ഗ്രാമത്തിലേക്ക വരാതെ,
മാൎത്താ അവനെ എതിരേററ
സ്ഥലത്തിൽ തന്നെ ആയിരുന്നു.
൩൧ അപ്പോൾ [15] അവളോടു
കൂടെ വീട്ടിലിരുന്ന, അവളെ ആ
ശ്വസിപ്പിച്ച യെഹൂദന്മാർ മറി
യ വേഗം എഴുനീററ, പുറപ്പെട്ടു
പോകുന്നത കണ്ടിട്ട, അവൾ
ശവക്കല്ലറയുടെ അടുക്കൽ അവി
ടെ വിലാപിപ്പാനായിട്ട പോ
കുന്നു എന്ന പറഞ്ഞ, അവളുടെ
പിന്നാലെ ചെന്നു.
൩൨ പിന്നെ മറിയ യേശു ഇ
രിക്കുന്നെടത്തേക്ക വന്ന, അവ
നെ കണ്ടപ്പോൾ, അവന്റെ
പാദങ്ങളിൽ വീണ, അവനോട,
[16] കൎത്താവെ, നീ ഇവിടെ ഉണ്ടാ
യിരുന്നു എങ്കിൽ, എന്റെ സ
ഹോദരൻ മരിക്കയില്ലയായിരു
ന്നു എന്ന പറഞ്ഞു.
൩൩ എന്നാറെ അവൾ കരയു
ന്നതിനെയും, അവളോട കൂടെ വ
ന്ന യെഹൂദന്മാർ കരയുന്നതിനെ
യും യേശു കണ്ടിട്ട, അവൻ ആ
ത്മാവിൽ ഞരങ്ങി, വ്യാകുലപ്പെട്ടു:
൩൪ നിങ്ങൾ അവനെ എവി
ടെ വെച്ചു? എന്നും പറഞ്ഞു. അ
വർ അവനോട, കൎത്താവെ, വ
ന്ന നോക്ക, എന്ന പറഞ്ഞു.
൩൫ [17] യേശു കണ്ണുനീർ ഒഴുക്കി
൩൬ അപ്പോൾ യെഹൂദന്മാർ,
കണ്ടാലും, അവൻ അവനെ എ
ത്ര സ്നേഹിച്ചു, എന്ന പറഞ്ഞു.
൩൭ എന്നാൽ അവരിൽ ചിലർ,
[18] കുരുടന്റെ കണ്ണുകളെ തുറന്നി
ട്ടുള്ള ഇവന ഇവനെയും മരിക്കാ
തെ ആക്കുവാൻ കഴികയില്ലയാ
യിരുന്നുവൊ? എന്ന പറഞ്ഞു.
൩൮ ആകയാൽ യേശു പിന്നെ
യും തങ്കൽ ഞരങ്ങികൊണ്ട, ശവ
ക്കല്ലറയുടെ അരികെ വന്നു. അത
ഒരു ഗുഹ ആയിരുന്നു, അതിന്മേൽ
ഒരു കല്ലും വെക്കപ്പെട്ടിരുന്നു.
൩൯ യേശു കല്ല നീക്കിക്കള
വിൻ എന്ന പറഞ്ഞു. മരിച്ചവ
ന്റെ സഹോദരിയായ മാൎത്താ
അവനോട, കൎത്താവെ, ഇപ്പോൾ
അവന നാററം പിടിച്ചിരിക്കും;
എന്തുകൊണ്ടെന്നാൽ ഇന്ന നാ
ലാം ദിവസം ആകുന്നു എന്ന
പറയുന്നു.
൪൦ യേശു അവളോട, നീ വി
ശ്വസിച്ചാൽ, [19] നീ ദൈവത്തി
ന്റെ മഹത്വം കാണുമെന്ന ഞാ
ൻ നിന്നോട പറഞ്ഞിട്ടില്ലയൊ?
എന്ന പറയുന്നു.
൪൧ അപ്പോൾ അവർ മരിച്ച
വൻ വെക്കപ്പെട്ട സ്ഥലത്തിൽ
നിന്ന കല്ല നീക്കിക്കളഞ്ഞു. എ
ന്നാറെ യേശു തന്റെ കണ്ണു

15. യോഹ. ൧൧: ൧൯. 16. യോഹ. ൧൧: ൨൧. 17. ലൂ. ൧൯: ൪൧. 18. യോഹ ൯: ൬. 19. യോഹ. ൧൧: ൪, ൨൩.

കളെ ഉയൎത്തി, പിതാവെ, നീ
എന്നെ ചെവിക്കൊണ്ടതുകൊ
ണ്ട, ഞാൻ നിനക്ക വന്ദനം
ചെയ്യുന്നു.
൪൨ നീ എപ്പോഴും എന്നെ ചെ
വിക്കൊള്ളുന്നു എന്ന ഞാൻ അ
റിഞ്ഞിരിക്കുന്നു; എന്നാലും നീ
എന്നെ അയച്ചു എന്ന [20] ചുറ്റും
നില്ക്കുന്ന ജനങ്ങൾ വിശ്വസി
ക്കേണ്ടുന്നതിന, അവരുടെ നിമി
ത്തമായിട്ട ഞാൻ പറഞ്ഞു എന്ന
പറഞ്ഞു.
൪൩ ഇപ്രകാരം പറഞ്ഞിട്ട
അവൻ, ലാസറസെ, പുറത്ത
വരിക എന്ന ഒരു മഹാ ശബ്ദ
ത്തോടെ വിളിച്ചു.
൪൪ അപ്പോൾ മരിച്ചവൻ
കൈകളും കാലുകളും ശവശീല
കൾകൊണ്ട കെട്ടപ്പെട്ടവനായി,
പുറത്ത വന്നു: [21] അവന്റെ മുഖ
വും ഒരു ശീലകൊണ്ട ചുറ്റും
കെട്ടപ്പെട്ടിരുന്നു: യെശു അവ
രോട, അവനെ കെട്ടഴിച്ചു പോ
കുവാൻ വിടുവിൻ, എന്ന പറ
യുന്നു.
൪൫ ആകയാൽ മറിയയുടെ
അടുക്കൽ വന്ന, [22] യെശു ചെയ്ത
കാൎയ്യങ്ങളെ കണ്ടിട്ടുള്ള യെഹൂദ
ന്മാരിൽ വെച്ച പലരും അവ
നിൽ വിശ്വസിച്ചു.
൪൬ എന്നാൽ അവരിൽ ചി
ലർ പറിശന്മാരുടെ അടുക്കൽ
പോയി, യെശു ചെയ്ത കാൎയ്യങ്ങ
ളെ അവരോട അറിയിച്ചു.
൪൭ ആകയാൽ [23] പ്രധാനാ
ചാൎയ്യന്മാരും പറിശന്മാരും ഒരു
വിസ്താര സംഘം, കൂട്ടി, [24] നാം
എന്ത ചെയ്യുന്നു? ഈ മനുഷ്യൻ
അനെകം അത്ഭുതങ്ങളെ ചെയ്യു
ന്നുവല്ലൊ.
൪൮ നാം അവനെ ഇപ്രകാ
രം വിട്ടെച്ചാൽ, എല്ലാവരും അ
വനിൽ വിശ്വസിക്കും: അത്രയു
മല്ല റോമാക്കാർ വന്ന, നമ്മുടെ
സ്ഥലവും ജാതിയും എടുത്തുകൊ
ള്ളും എന്ന പറഞ്ഞു.
൪൯ എന്നാറെ അവരിൽ ഒരു
ത്തനായി ആ വത്സരത്തിലെ
പ്രധാനാചാൎയ്യനായ [25] കയ്യാഫ
അവരോട, നിങ്ങൾ ഒന്നും അറി
യുന്നില്ല,
൫൦ ജാതി ഒക്കെയും നശിച്ചു
പോകാതെ, [26] ഒരു മനുഷ്യൻ ജ
നത്തിന വേണ്ടി മരിക്കുന്നത
നമുക്ക യോഗ്യമാകുന്നു എന്ന
നിങ്ങൾ വിചാരിക്കുന്നതുമില്ല
എന്ന പറഞ്ഞു.
൫൧ ഇത അവൻ താനായി
ട്ട പറഞ്ഞതല്ല, എന്നാൽ അ
വൻ ആ വത്സരത്തിലെ പ്രധാ
നാചാൎയ്യനാകകൊണ്ട, യെശു
ആ ജാതിക്ക വേണ്ടി മരിക്കും എ
ന്ന ദീൎഘദൎശനമായിട്ട പറഞ്ഞ
തത്രെ.
൫൨ [27] ആ ജാതിക്ക വേണ്ടി
മാത്രവുമല്ല, [28] ചിന്നപ്പെട്ടിരിക്കു
ന്നവരായി ദൈവത്തിന്റെ മക്ക
ളായവരെ അവൻ ഒന്നായിട്ട

20. യോഹ. ൧൨: ൩൦. 21. യോഹ ൨൦: ൭. 22. യോഹ. ൨: ൨൩. ൧൦: ൪൨. ൧൨: ൧൧, ൪൫. 23. സങ്കീ. ൨: ൨. മത്താ. ൨൬: ൩. മൎക്കൊ. ൧൪: ൧. ലൂ. ൨൨: ൨. 24. യോഹ. ൧൨: ൧൯. നടപ്പ. ൪: ൧൬. 25. ലൂ. ൩: ൨. യോഹ, ൧൮: ൧൪. നടപ്പ. ൪: ൬. 26. യോഹ ൧൮: ൧൪. 27. യെശാ. ൪൯: ൬. ൧ യോഹ. ൨: ൨. 28. യോഹ. ൧൦: ൧൬. എഫെ. ൨: ൧൪, ൧൫, ൧൬, ൧൭.

കൂട്ടേണ്ടുന്നതിനും കൂടെ ആകുന്നു.
൫൩ ആകയാൽ ആ ദിവസം
മുതൽ അവർ അവനെ കൊല്ലു
വാനായിട്ട കൂടി ആലോചന
ചെയ്തു.
൫൪ അതുകൊണ്ട [29] യേശു
പിന്നെ യെഹൂദന്മാരുടെ ഇട
യിൽ പരസ്യമായി സഞ്ചരിക്കാ
തെ, അവിടെനിന്ന വനത്തിന
സമീപത്തുള്ള ഒരു ദേശത്തിൽ,
[30] എഫ്രായിമെന്ന ചൊല്ലപ്പെട്ടന
ഗരത്തിലേക്ക പോയി, അവിടെ
തന്റെ ശിഷ്യന്മാരോട കൂടെ പാ
ൎത്തു.
൫൫ [31] യെഹൂദന്മാരുടെ പെ
സഹാ സമീപിച്ചിരുന്നു: പെ
സഹായിക്ക മുമ്പ തങ്ങളെ ശുദ്ധം
ചെയ്യേണ്ടുന്നതിന, ആ നാട്ടിൻ
പുറത്തിൽനിന്ന പലരും യെരു
ശലേമിലേക്ക പോയി.
൫൬ അപ്പോൾ [32] അവർ യേ
ശുവിനെ അന്വേഷിച്ചു, ദൈവാ
ലയത്തിൽ നില്ക്കുമ്പോൾ, തമ്മിൽ
തമ്മിൽ നിങ്ങൾക്ക എങ്ങിനെ
തോന്നുന്നു? അവൻ ഉത്സവത്തി
ന വരികയില്ല എന്നൊ? എന്ന
പറഞ്ഞു.
൫൭ എന്നാൽ പ്രധാനാചാൎയ്യ
ന്മാരും പറിശന്മാരും അവനെ
പിടിപ്പാനായിട്ട, അവൻ ഇരി
ക്കുന്നെടം യാതൊരുത്തനും അ
റിഞ്ഞാൽ, അത അറിയിക്കെണം
എന്ന അവർ കല്പന കൊടുത്തി
രുന്നു.

## ൧൨ അദ്ധ്യായം.

൧ മറിയ യേശുവിന്റെ പാദങ്ങളിൽ തൈലം തേക്കുന്നത. ൧൨ അവൻ യെറുശലേമിലേക്ക കരേറുന്നത. ൪൨ പ്രമാണികളിൽ പലർ രഹസ്യമായിട്ട വിശ്വസിക്കുന്നത.

൧ പെസഹായിക്ക ആറ ദിവസം
മുമ്പെ യേശു ബെതാനിയായിക്ക
വന്നു, [1] അവിടെ മരിച്ചിരുന്നവ
നായി, അവൻ മരിച്ചവരിൽനി
ന്ന ഉയിൎപ്പിച്ചവനായ ലാസറ
സ ഉണ്ടായിരുന്നു.
൨ [2] അവിടെ അവർ അവന
ഒരു അത്താഴം ഉണ്ടാക്കി, മാൎത്താ
ശുശ്രൂഷ ചെയ്തു, ലാസറസ അ
വനോട കൂടെ ഭക്ഷണത്തിന്നിരു
ന്നവരിൽ ഒരുത്തൻ ആയിരുന്നു
താനും.
൩ അപ്പോൾ [3] മറിയ ഒരു റാ
ത്തൽ നറദ എന്ന വിലയേറിയ
തൈലം കൊണ്ടുവന്ന, യേശുവി
ന്റെ പാദങ്ങളിൽ തേച്ചു, തന്റെ
തലമുടികൊണ്ട അവന്റെ പാ
ദങ്ങളെ തുവൎത്തി, ആ തൈല
ത്തിന്റെ പരിമളത്താൽ വീട നി
റയപ്പെട്ടു.
൪ ആകയാൽ അവന്റെ ശി
ഷ്യന്മാരിൽ ഒരുത്തനായി, അവ
നെ ഒറ്റുവാനിരുന്നവനായി,
ശിമോന്റെ പുത്രനായ യെഹൂദ
ഇസ്കറിയോത്ത,
൫ ൟ തൈലം മുന്നൂറ പണ
ത്തിന വിറ്റ, ദരിദ്രക്കാൎക്ക കൊടു
ക്കപ്പെടാഞ്ഞത എന്തുകൊണ്ട? എ
ന്ന പറഞ്ഞു.

29· യോഹ. ൪: ൧, ൩. ൭: ൧. 30. ൨ നാളാ. ൧൩: ൧൯. 31. യോഹ. ൨: ൧൩. ൫: ൧. ൬: ൪. 32. യോഹ. ൧൧: ൫൬.
1. യോഹ. ൧൧: ൧, ൪൩. 2. മത്താ. ൨൬: ൬. മൎക്കോ. ൧൪: ൩. 3. ലൂ. ൧൦: ൩൮, ൩൯. യോഹ. ൧൧: ൨.

൬ അവൻ ദരിദ്രക്കാരെ കുറിച്ച
വിചാരപ്പെട്ടതുകൊണ്ടല്ല, അവ
ൻ കള്ളനാകകൊണ്ടും തന്റെ പ
ക്കൽ [4] മടിശ്ശീല ഉണ്ടാകകൊണ്ടും
അതിൽ ഇടപ്പെട്ടത ചുമന്നത
കൊണ്ടും അത്രെ, ഇത പറഞ്ഞത.
൭ ആകയാൽ യേശു, അവളെ
വിട, എന്നെ കല്ലറയിൽ അടക്കു
ന്ന ദിവസത്തിനായിട്ട അവൾ
ഇത സംഗ്രഹിച്ചു.
൮ എന്തുകൊണ്ടെന്നാൽ [5] നി
ങ്ങൾക്ക ദരിദ്രക്കാർ എപ്പോഴും
നിങ്ങളോട കൂടെ ഉണ്ട; നിങ്ങൾ
ക്ക ഞാൻ എപ്പോഴും ഇരിക്കുന്നി
ല്ല താനും എന്ന പറഞ്ഞു.
൯ ആകയാൽ യെഹൂദന്മാരിൽ
വളരെ ജനങ്ങൾ അവൻ അവി
ടെ ഉണ്ട എന്ന അറിഞ്ഞു: യെ
ശുവിന്റെ നിമിത്തമായിട്ട മാത്ര
മല്ല, [6] അവൻ മരിച്ചവരിൽനി
ന്ന ഉയൎപ്പിച്ചിട്ടുള്ള ലാസറസി
നെ കാണ്മാനായിട്ടും വന്നു.
൰ [7] എന്നാൽ പ്രധാനാചാൎയ്യ
ന്മാർ ലാസറസിനെയും കൂടെ
കൊല്ലുവാനായിട്ട ആലോചന
ചെയ്തു.
൰൧ [8] അതെന്തുകൊണ്ടെന്നാൽ
അവൻ ഹേതുവായിട്ട യെഹൂദ
ന്മാരിൽ പലരും തിരിഞ്ഞ, യേ
ശുവിൽ വിശ്വസിച്ചു.
൰൨ [9] പിറ്റെ ദിവസം ഉത്സവ
ത്തിന്ന വന്നവരിൽ വളരെ ജന
ങ്ങൾ യേശു യെറുശലേമിലേക്ക
വരുന്നുണ്ട എന്ന കേട്ടിട്ട,
൰൩ കുരുത്തോലകളെ എടുത്ത,
അവനെ എതിരേല്ക്കുന്നതിനാ
യിട്ട പുറപ്പെട്ടുപോയി, [10] ഹോശാ
ന, കൎത്താവിന്റെ നാമത്തിൽ വ
രുന്ന ഇസ്രായേലിൻ രാജാവ
സ്തോത്രം ചെയ്യപ്പെട്ടവനാകു
ന്നു, എന്ന ആൎത്തുവിളിച്ചു.
൰൪ [11] യേശു ഒരു കഴുതക്കുട്ടിയെ
കണ്ടാറെ, അതിന്മേൽ കേറി.
൰൫ [12]സീയോന്റെ പുത്രീ, ഭയ
പ്പെടരുത: കണ്ടാലും നിന്റെ
രാജാവ ഒരു ആൺകഴുതക്കുട്ടി
യിന്മേൽ ഇരുന്നുകൊണ്ട വരു
ന്നു, എന്ന എഴുതിയിരിക്കുന്ന
പ്രകാരം തന്നെ.
൰൬ എന്നാൽ ഈ കാൎയ്യങ്ങളെ
അവന്റെ ശിഷ്യന്മാർ ആദി
യിൽ [13] തിരിച്ചറിഞ്ഞില്ല: എന്നാ
ലും [14] യേശു മഹത്വപ്പെട്ടതിന്റെ
ശേഷം, [15] ഇക്കാൎയ്യങ്ങൾ അവ
നെ കുറിച്ച എഴുതിയിരിക്കുന്നു എ
ന്നും, അപ്പോൾ ഇക്കാൎയ്യങ്ങളെ
അവർ അവനോട ചെയ്തു എ
ന്നും അവർ ഓൎത്തു.
൰൭ ആകയാൽ അവൻ ലാസ
റസിനെ ശവക്കല്ലറയിൽ നിന്ന
വിളിച്ച അവനെ മരിച്ചവരിൽ
നിന്ന ഉയൎപ്പിച്ചപ്പോൾ, അവ
നോട കൂടെ ഉണ്ടായിരുന്ന ജന
ങ്ങൾ സാക്ഷിപ്പെടുത്തി.
൰൮ [16] ഇത ഹേതുവായിട്ട അ
വൻ ഈ അത്ഭുതം ചെയ്തു എ
ന്ന ജനങ്ങൾ കേട്ടതുകൊണ്ട,
അവരും അവനെ എതിരേറ്റു.

4. യോഹ. ൰൩: ൨൯. 5. മത്താ. ൨൬: ൰൰. മൎക്കൊ. ൰൪: ൭. 6. യോഹ. ൰൰. ൪൩, ൪൪. 7. ലൂ. ൰൬: ൩൰. 8. യോഹ. ൰൰: ൪൫. ൰൨: ൰൮. 9. മത്താ. ൨൰: ൮ മൎക്കൊ. ൰൰: ൮. ലൂ. ൰൯: ൩൫, ൩൬. 10. സങ്കീ. ൰൰൮: ൨൫, ൨൬. 11. മത്താ. ൨൰: ൭. 12. സെഖ. ൯: ൯. 13. ലൂ. ൰൮: ൩൪. 14. യോഹ. ൭: ൩൯. 15. യോഹ. ൰൪: ൨൬. 16. യോഹ. ൰൨: ൰൰.

൧൯ അതുകൊണ്ട പറിശന്മാർ തമ്മിൽ തമ്മിൽ [17] നിങ്ങൾ ഒന്നും പ്രയോജനം വരുത്തുന്നില്ല എന്ന കാണുന്നുവൊ? കണ്ടാലും, ലോകം അവന്റെ പിന്നാലെ ചെന്നുപോയി, എന്ന പറഞ്ഞു.

൨൦ ¶ [18] ആ ഉത്സവത്തിൽ വന്ദനം ചെയ്വാനായിട്ട വന്നവരിൽ [16] ചില ഗ്രെക്കന്മാർ ഉണ്ടായിരുന്നു.

൨൧ ആകയാൽ ആയവർ[20] ഗലിലെയായിലെ ബെതസൈദായിൽനിന്നുള്ള ഫീലിപ്പോസിന്റെ അടുക്കൽ വന്ന, ഗുരോ, യേശുവിനെ കാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു എന്ന അവനോട അപേക്ഷിച്ച പറഞ്ഞു.

൨൨ ഫീലിപ്പോസ വന്ന, അന്ത്രയോസിനോട പറയുന്നു; പിന്നെ അന്ത്രയോസും ഫീലിപ്പോസും യേശുവിനോട പറഞ്ഞു.

൨൩ അപ്പോൾ യേശു അവരോട ഉത്തരമായിട്ട, മനുഷ്യന്റെ പുത്രൻ മഹത്വപ്പെടെണ്ടുന്ന [21] സമയം വന്നിരിക്കുന്നു.

൨൪ ഞാൻ സത്യമായിട്ട, സത്യമായിട്ട നിങ്ങളോട പറയുന്നു, [22] ഒരു കോതമ്പുമണി നിലത്തിൽ വീണ, ചാകുന്നില്ല എങ്കിൽ, അത തനിച്ചിരിക്കുന്നു: എന്നാൽ അത ചാകുന്നു എങ്കിൽ, വളരെ ഫലം തരുന്നു.

൨൫ [23] തന്റെ ജീവനെ സ്നേഹിക്കുന്നവൻ അതിനെ നഷ്ടപ്പെടുത്തും; ഇഹലോകത്തിൽ തന്റെ ജീവനെ പകെക്കുന്നവൻ അതിനെ നിത്യജീവനിലേക്ക കാത്തുകൊള്ളും.

൨൬ ഒരുത്തൻ എനിക്ക ശുശ്രൂഷ ചെയ്യുന്നു എങ്കിൽ, അവൻ എന്റെ പിന്നാലെ വരട്ടെ,[24] ഞാൻ എവിടെ ഇരിക്കുന്നുവൊ, അവിടെ എന്റെ ശുശ്രൂഷക്കാരനും ഇരിക്കും; അത്രയുമല്ല ഒരുത്തൻ എനിക്ക ശുശ്രൂഷ ചെയ്താൽ, എന്റെ പിതാവ അവനെ ബഹുമാനിക്കും.

൨൭ [25] ഇപ്പോൾ എന്റെ ആത്മാവ വ്യാകുലപ്പെട്ടിരിക്കുന്നു; എന്നാൽ ഞാൻ എന്ത പറയെണ്ടു? പിതാവെ, ഈ സമയത്തിൽനിന്ന എന്നെ രക്ഷിക്കേണമെ, [26] എന്നാൽ ഇത ഹേതുവായിട്ട ഞാൻ ഈ സമയത്തിന വന്നിരിക്കുന്നു.

൨൮ പിതാവേ, നിന്റെ നാമം മഹത്വപ്പെടുത്തേണമെ എന്ന പറഞ്ഞു. അപ്പോൾ ഞാൻ അത മഹത്വപ്പെടുത്തി എന്നും, പിന്നെയും മഹത്വപ്പെടുത്തുമെന്നും, [27] ഒരു ശബ്ദം സ്വർഗ്ഗത്തിൽനിന്ന വന്നു.

൨൯ ആകയാൽ അരികെ നിന്ന കേട്ട ജനങ്ങൾ ഇടിമുഴക്കം ഉണ്ടായി എന്ന പറഞ്ഞു: മറ്റ ചി

17. യോഹ. ൧൧: ൪൭, ൪൮. 18. ൧ രാജാ. ൮: ൪൧, ൪൨. നടപ്പ. ൮: ൨൭.
19. നടപ്പ. ൭: ൪. 20. യോഹ. ൧: ൪൪. 21. യോഹ. ൧൩: ൩൨. ൧൭: ൧.
22. ൧ കോറി. ൧൫: ൩൬. 23. മത്താ. ൧൦: ൩൯. ൧൬: ൨൫. മക്കോ. ൮: ൩൫. ലൂ. ൯: ൨൪.
൧൭: ൩൩. 24. യോഹ. ൧൪: ൩. ൧൭: ൨൪. ൧ തെസ്സ. ൪: ൧൭. 25. മത്താ. ൨൬: ൩൮, ൩൯. ലൂ. ൧൨: ൫൦. യോഹ. ൧൩: ൨൧. 26. ലൂ. ൨൨: ൫൩. യോഹ. ൧൮: ൩൭.
27. മത്താ. ൩: ൧൭.

ലർ, ഒരു ദൈവദൂതൻ അവനോ
ട സംസാരിച്ചു, എന്ന പറഞ്ഞു,
൩൦ യേശു ഉത്തരമായിട്ട,
[28] ഈ ശബ്ദം ഉണ്ടായത എന്റെ
നിമിത്തമല്ല, നിങ്ങളുടെ നിമി
ത്തം തന്നെ.
൩൧ ഇപ്പോൾ ഈ ഹലോക
ത്തിന്റെ ന്യായവിധി ആകുന്നു:
ഇപ്പോൾ [29] ഇഹലോകത്തിന്റെ
പ്രഭു പുറത്ത തള്ളപ്പെടും.
൩൨ അത്രയുമല്ല [30] ഞാൻ ഭൂമി
യിൽനിന്ന ഉയൎത്തപ്പെട്ടുമെങ്കിൽ
[31] ഞാൻ എല്ലാവരെയും എന്റെ
അടുക്കൽ ആകൎഷിക്കും എന്ന
പറഞ്ഞു.
൩൩ [32] താൻ ഏതുപ്രകാരമുള്ള
മരണമായി മരിപ്പാനിരിക്കുന്നു
എന്ന അവൻ അടയാളമായി
ഇതിനെ പറഞ്ഞു.
൩൪ ജനങ്ങൾ അവനോട ഉ
ത്തരമായിട്ട, [33]ക്രിസ്തു എന്നെന്നേ
ക്കും ഇരിക്കുന്നു എന്ന ഞങ്ങൾ
വേദപ്രമാണത്തിൽനിന്ന കേട്ടി
രിക്കുന്നുവല്ലൊ; എന്നാൽ നീ മ
നുഷ്യന്റെ പുത്രൻ ഉയൎത്തപ്പെ
ടേണ്ടുന്നതാകുന്നു എന്ന എങ്ങി
നെ പറയുന്നു? ഈ മനുഷ്യ
ന്റെ പുത്രൻ ആരാകുന്നു? എ
ന്ന പറഞ്ഞു.
൩൫ അപ്പോൾ യേശു അവ
രോട, ഇനിയും കുറഞ്ഞോരു കാ
ലം [34] വെളിച്ചം നിങ്ങളോട കൂ
ടെ ഉണ്ട: ഇരുൾ നിങ്ങളുടെ
മേൽ വരാതെ ഇരിക്കേണ്ടുന്നതി
ന, [35] വെളിച്ചം നിങ്ങൾക്ക ഇരി
ക്കുന്നെടത്തോളം നടന്നുകൊൾ
വിൻ: [36] ഇരുളിൽ നടക്കുന്നവൻ
താൻ എവിടേക്ക പോകുന്നു എ
ന്ന അറിയുന്നില്ലല്ലൊ.
൩൬ വെളിച്ചം നിങ്ങൾക്ക ഇ
രിക്കുന്നെടത്തോളം [37] നിങ്ങൾ
വെളിച്ചത്തിന്റെ മക്കൾ ആകേ
ണ്ടുന്നതിന, വെളിച്ചത്തിൽ വി
ശ്വസിപ്പിൻ, എന്ന പറഞ്ഞു.
യേശു ഈ കാൎയ്യങ്ങളെ പറഞ്ഞു,
പിന്നെ പുറപ്പെട്ട, [38] അവരിൽ
നിന്ന മറഞ്ഞു.
൩൭ ¶ എന്നാൽ അവൻ ഇത്ര
വളരെ അത്ഭുതങ്ങളെ അവരുടെ
മുമ്പാകെ ചെയ്തിട്ടും, അവർ അവ
നിൽ വിശ്വസിച്ചില്ല.
൩൮ [39] കൎത്താവേ, ഞങ്ങളുടെ
പ്രസംഗത്തെ വിശ്വസിച്ചവൻ
ആര? കൎത്താവിന്റെ ഭുജം ആ
ൎക്ക വെളിപ്പെട്ടിരിക്കുന്നു? എന്ന
എശായാ ദീൎഘദൎശി പറഞ്ഞ വ
ചനം നിവൃത്തിയാകേണ്ടുന്നതി
ന തന്നെ.
൩൯ ആയതുകൊണ്ട അവൎക്ക
വിശ്വസിപ്പാൻ കഴിഞ്ഞില്ല, അ
തെന്തുകൊണ്ടെന്നാൽ എശായ
പിന്നെയും പറഞ്ഞു,

28. യോഹ. ൧൭: ൪൨. 29. മത്താ. ൧൨: ൨൯. ലൂ. ൧൦: ൧൮. യോഹ. ൧൪: ൩൦. ൧൬: ൧൧. നട്ടപ്പ. ൨൬: ൧൮. ൨ കോറി. ൪: ൪. എഫെ. ൨: ൨. ൬: ൧൨. 30. യോഹ. ൩: ൧൪. ൮: ൨൮. 31. റോമാ. ൫: ൧൮. എബ്രാ. ൨: ൯. 32. യോഹ. ൧൮: ൩൨. 33. സങ്കീ. ൮൯: ൩൬, ൩൭. ൧൧൦: ൪. എശാ. ൯: ൭. ൫൩: ൮. ഹെസ. ൩൭: ൨൫. ദാനി. ൨: ൪൪. ൭: ൧൪, ൨൭. മീഖാ. ൪: ൭. 34. യോഹ. ൧: ൯. ൮: ൧൨. ൯: ൫. 35. യറ. ൧൩: ൧൬. എഫെ. ൫: ൮. 36. യോഹ. ൧൧: ൧൦. ൧ യോഹ. ൨: ൧൧. 37. ലൂ. ൧൬: ൮. എഫെ. ൫: ൮. ൧ തെസ്സ. ൫: ൫. ൧ യോഹ. ൨: ൯, ൧൦, ൧൧. 38. യോഹ. ൮: ൫൯. ൧൧: ൫൪. 39. എശാ. ൫൩: ൧. റോമ. ൧൦: ൧൬.

൪൦ അവർ കണ്ണുകൾകൊണ്ട കാണുകയും, ഹൃദയംകൊണ്ട തിരിച്ചറികയും, മനസ്സ തിരിയപ്പെട്ടുകയും, ഞാൻ അവരെ സ്വസ്ഥതപ്പെടുത്തുകയും ചെയ്യാതെ ഇരിപ്പാനായിട്ട, [40] അവൻ അവരുടെ കണ്ണുകളെ കുരുടാക്കി, അവരുടെ ഹൃദയത്തെയും കഠിനമാക്കിയിരിക്കുന്നു.

൪൧ [41] യെശായ ഇതു കാൎയ്യങ്ങളെ പറഞ്ഞത, അവന്റെ മഹത്വം കാണുകയും അവനെ കുറിച്ച സംസാരിക്കയും ചെയ്യപ്പോൾ ആയിരുന്നു.

൪൨ എങ്കിലും പ്രമാണികളിൽ വെച്ച പലരും അവനിൽ വിശ്വസിച്ചു; എന്നാൽ അവർ തങ്ങൾ സഭയിൽനിന്ന പുറത്താക്കപ്പെടാതെ ഇരിപ്പാനായിട്ട, [42] പറിശന്മാരുടെ നിമിത്തം [അവനെ] അനുസരിച്ച പറഞ്ഞില്ല

൪൩ എന്തുകൊണ്ടെന്നാൽ [43] അവർ ദൈവത്തിന്റെ സ്തുതിയെക്കാൾ മനുഷ്യരുടെ സ്തുതിയെ സ്നേഹിച്ചു.

൪൪ ¶ പിന്നെ യേശു ഉറക്കെ വിളിച്ച പറഞ്ഞു, [44] എന്നിൽ വിശ്വസിക്കുന്നവൻ എന്നിൽ അല്ല എന്നെ അയച്ചവനിൽ വിശ്വസിക്കുന്നു.

൪൫ അത്രയുമല്ല [45] എന്നെ കാണുന്നവൻ എന്നെ അയച്ചവനെ കാണുന്നു.

൪൬ എന്നിൽ വിശ്വസിക്കുന്നവൻ ഒരുത്തനും ഇരുളിൽ പാൎക്കാതെ ഇരിപ്പാനായിട്ട, [46] ഞാൻ ലോകത്തിലേക്ക വെളിച്ചമായിട്ട വന്നിരിക്കുന്നു.

൪൭ [47] ഞാൻ ലോകത്തെ വിധിപ്പാനായിട്ടല്ല, ലോകത്തെ രക്ഷിപ്പാനായിട്ട തന്നെ വന്നതുകൊണ്ട, ഒരുത്തൻ എന്റെ വചനങ്ങളെ കേട്ട, വിശ്വസിക്കാതെ ഇരുന്നാൽ, [48] ഞാൻ അവനെ വിധിക്കുന്നില്ല.

൪൮ [49] എന്നെ നിരസിച്ച, എന്റെ വചനങ്ങളെ കൈക്കൊള്ളാതെ ഇരിക്കുന്നവനെ തന്നെ വിധിക്കുന്നവൻ ഒരുത്തൻ ഉണ്ട: [50] ഞാൻ പറഞ്ഞിട്ടുള്ള വചനം തന്നെ ഒടുക്കത്തെ ദിവസത്തിൽ അവനെ വിധിക്കും.

൪൯ അതെന്തുകൊണ്ടെന്നാൽ [51] ഞാൻ ഞാനായിട്ട പറഞ്ഞിട്ടില്ല: എന്നെ അയച്ച പിതാവ അവൻ തന്നെ [52] ഞാൻ ഇന്നത പറയെണമെന്നും, ഇന്നത സംസാരിക്കെണമെന്നും ഇനിക്ക കല്പന തന്നിരിക്കുന്നു.

൫൦ അവന്റെ കല്പന നിത്യജീവൻ ആകുന്നു എന്നും ഞാൻ അറിയുന്നു: അതുകൊണ്ട ഞാൻ സംസാരിക്കുന്ന കാൎയ്യങ്ങളെ പിതാവ എന്നോട പറഞ്ഞപ്രകാരം തന്നെ ഞാൻ സംസാരിക്കുന്നു.

---

40. യശാ. ൬: ൯, ൧൦. മത്താ. ൧൩: ൧൪. 41. യശാ. ൬: ൧. 42. യോഹ. ൭: ൧൩. ൯: ൨൨. 43. യോഹ. ൫: ൪൪. 44. മക്കോ. ൯: ൩൭. ൧ പത്രോ. ൧: ൨൧. 45. യോഹ. ൧൪: ൯. 46. യോഹ. ൩: ൧൯. ൮: ൧൨. ൯: ൫, ൩൯. ൧൨: ൩൫, ൩൬. 47. യോഹ. ൩: ൧൭. 48. യോഹ. ൫: ൪൫. ൮: ൧൫. ൨൬. 49. ൮. ൧൦: ൧൬. 50. ൫ മോ. ൧൮: ൧൯. മക്കോ. ൧൬: ൧൬. 51. യോഹ. ൮: ൩൮. ൧൪: ൧൦. 52. ൫ മോ. ൧൮: ൧൮.

## ൰൩ അദ്ധ്യായം.

൧ യേശു തന്റെ ശിഷ്യന്മാരുടെ പാദങ്ങളെ കഴുകി വിനയത്തിനും സ്നേഹത്തിനും അവരെ ഉത്സാഹിപ്പിക്കുന്നത. ൰൮ യെഹൂദാ അവനെ ഒററിക്കൊടുക്കും എന്നും ൩൰൬ പത്രൊസ അവനെ തള്ളിപ്പറയും എന്നും

[1] പെസഹാ ഉത്സവത്തിന മു
മ്പെ യേശു ഈഹലോകം വിട്ടു,
പിതാവിന്റെ അടുക്കൽ പോ
കേണ്ടുന്നതിന [2] തന്റെ സമയം
വന്നിരിക്കുന്നു എന്ന അറിഞ്ഞുംകൊണ്ട,
ലോകത്തിൽ തനിക്കുള്ള
വരെ സ്നേഹിച്ചിട്ടു, അവൻ അ
വരെ അവസാനത്തോളം സ്നേ
ഹിച്ചു.
൨ അത്താഴം ആയപ്പോൾ, അ
വനെ ഒററിക്കൊടുപ്പാനായിട്ടു, [3]
പിശാച ശിമോന്റെ പുത്രനായ
യെഹൂദാ ഇസ്കറിയോത്തിന്റെ
ഹൃദയത്തിൽ തോന്നിച്ചിട്ടു,
൩ യേശു [4] തന്റെ കൈകളിൽ
പിതാവ സകലവും ഏല്പിച്ചിരി
ക്കുന്നു എന്നും, [5] താൻ ദൈവ
ത്തിൽനിന്ന പുറപ്പെട്ടുവന്നിരി
ക്കുന്നു എന്നും, ദൈവത്തിന്റെ
അടുക്കൽ പോകുന്നു എന്നും അ
റിഞ്ഞിട്ടു,
൪ [6] അവൻ അത്താഴത്തിൽനി
ന്ന എഴുനീററ, തന്റെ വസ്ത്രങ്ങ
ളെ ഊരി വെച്ചു, ഒരു ശീല എടു
ത്ത തന്നെത്താൻ അരകെട്ടി.
൫ അവൻ ഒരു പാത്രത്തിൽ
വെള്ളം ഒഴിച്ചു, ശിഷ്യന്മാരുടെ
പാദങ്ങളെ കഴുകുവാനും താൻ
അരയിൽ കെട്ടിയിരുന്ന ശീല
കൊണ്ടു തുവർത്തുവാനും ആരംഭി
ച്ചുതുടങ്ങി.
൬ അപ്പോൾ അവൻ ശിമോ
ൻ പത്രോസിന്റെ അടുക്കൽ വ
ന്നു, എന്നാറെ പത്രോസ അ
വനോട, കർത്താവേ, [7] നീ എ
ന്റെ പാദങ്ങളെ കഴുകുന്നുവൊ?
എന്ന പറഞ്ഞു.
൭ യേശു ഉത്തരമായിട്ടു അവ
നോട, ഞാൻ ചെയ്യുന്നത ഇന്ന
തെന്ന നീ ഇപ്പോൾ അറിയുന്നി
ല്ല; [8] നീ പിന്നെ അറിയും താ
നും എന്ന പറഞ്ഞു.
൮ പത്രോസ അവനോട, നീ
ഒരുനാളും എന്റെ പാദങ്ങളെ ക
ഴുകേണ്ടാ എന്ന പറയുന്നു. യേ
ശു അവനോട ഉത്തരമായിട്ടു, [9]
ഞാൻ നിന്നെ കഴുകുന്നില്ല എ
ങ്കിൽ, നിനക്ക എന്നോട കൂടെ
പങ്കില്ല എന്ന പറഞ്ഞു.
൯ ശിമോൻ പത്രോസ അവ
നോട, കർത്താവേ, എന്റെ പാദ
ങ്ങളെ മാത്രമല്ല, [എന്റെ കൈ
കളെയും എന്റെ] തലയേയും
കൂടെ എന്ന പറയുന്നു.
൰ യേശു അവനോട, കഴുക
പ്പെട്ടിരിക്കുന്നവന പാദങ്ങളെ
മാത്രമല്ലാതെ കഴുകുവാൻ ആവ
ശ്യമില്ല: അവൻ മുഴുവനും ശുദ്ധി
യുള്ളവൻ തന്നെ ആകുന്നു. [10] നി
ങ്ങളും ശുദ്ധിയുള്ളവരാകുന്നു; എല്ലാ
വരുമല്ല താനും എന്ന പറയുന്നു

1. മത്താ. ൨൬: ൨. 2. യോഹ. ൰൨: ൨൩. ൰൭: ൧, ൰൧. 3. ലൂ. ൨൨: ൩. യോഹ. ൰൩: ൨൭. 4. മത്താ. ൰൧: ൨൭. ൨൮: ൰൮. യോഹ. ൩: ൩൫. ൰൭: ൨. നടപ്പ. ൨: ൩൬. ൧ കോറി. ൰൫: ൨൭. എബ്രാ. ൨: ൮. 5. യോഹ. ൮: ൪൨. ൰൬: ൨൮. 6. ലൂ. ൨൨: ൨൭. ഫിലി. ൨: ൭, ൮. 7. മത്താ. ൩: ൰൪. 8. യോഹ. ൰൩: ൰൨. 9. യോഹ. ൩: ൫. ൧ കോറി. ൬: ൰൧. എഫെ. ൫: ൨൬. തീത്തു. ൩: ൫. എബ്രാ. ൰ം: ൨൨. 10. യോഹ ൰൫: ൩.

൧൧ എന്തെന്നാൽ [11] അവൻ
തന്നെ ഒററിക്കൊടുക്കുന്നവനെ
അറിഞ്ഞു ; ആയതുകൊണ്ട നി
ങ്ങൾ എല്ലാവരും ശുദ്ധിയുള്ളവ
രല്ല എന്ന അവൻ പറഞ്ഞു.

൧൨ പിന്നെ അവൻ അവ
രുടെ പാദങ്ങളെ കഴുകി, തന്റെ
വസ്ത്രങ്ങളെ എടുത്തതിന്റെ ശേ
ഷം അവൻ പിന്നെയും ഇരു
ന്ന, അവരോട പറഞ്ഞു, ഞാൻ
നിങ്ങളോട ചെയ്തത ഇന്നതെന്ന
നിങ്ങൾ അറിയുന്നുവൊ ?

൧൩ [12] നിങ്ങൾ എന്നെ ഗുരുവെ
ന്നും കൎത്താവെന്നും വിളിക്കുന്നു :
നിങ്ങൾ പറയുന്നത ശരിതന്നെ ;
ഞാൻ അങ്ങിനെയാകുന്നുവല്ലൊ.

൧൪ ആകയാൽ [13] നിങ്ങളുടെ
കൎത്താവും ഗുരുവുമായ ഞാൻ നി
ങ്ങളുടെ പാദങ്ങളെ കഴുകി എങ്കി
ൽ, [14] നിങ്ങളും തമ്മിൽ തമ്മിൽ പാ
ദങ്ങളെ കഴുകേണ്ടുന്നതാകുന്നു.

൧൫ എന്തുകൊണ്ടെന്നാൽ ഞാ
ൻ നിങ്ങളോട ചെയ്തുപോലെ
തന്നെ നിങ്ങളും ചെയ്വാനായിട്ട
[15] ഞാൻ നിങ്ങൾക്ക ഒരു ദൃഷ്ടാ
ന്തം തന്നിരിക്കുന്നു.

൧൬ [16] ഞാൻ സത്യമായിട്ട,
സത്യമായിട്ട നിങ്ങളോട പറയു
ന്നു, ഭൃത്യൻ തന്റെ യജമാന
നെക്കാൾ വലിയവനല്ല : അയ
ക്കപ്പെട്ടവൻ തന്നെ അയച്ചവ
നെക്കാൾ വലിയവനുമല്ല.

൧൭ [17] ഈ കാൎയ്യങ്ങളെ നിങ്ങൾ
അറിയുന്നു എങ്കിൽ, അവയെ
പ്രമാണിച്ചാൽ നിങ്ങൾ ഭാഗ്യമു
ള്ളവർ ആകുന്നു.

൧൮ ¶ ഞാൻ നിങ്ങളെ എല്ലാ
വരെയും കുറിച്ച പറയുന്നില്ല :
ഞാൻ തെരിഞ്ഞെടുത്തിട്ടുള്ളവരെ
അറിയുന്നു. എന്നാൽ വേദവാക്യം
നിവൃത്തിയാകേണ്ടുന്നതിനായിട്ട
[18] എന്നോട കൂടെ അപ്പം ഭക്ഷി
ക്കുന്നവൻ തന്റെ കുതികാൽ എ
ന്റെ നേരെ ഉയൎത്തിയിരിക്കുന്നു.

൧൯ ഇത ഉണ്ടാകുമ്പോൾ
ഞാൻ [അവൻ] ആകുന്നു എന്ന
നിങ്ങൾ വിശ്വസിക്കേണ്ടുന്നതി
നായിട്ട, [19] അത ഉണ്ടാകുന്നതി
ന മുമ്പെ ഇപ്പോൾ ഞാൻ നി
ങ്ങളോട പറയുന്നു.

൨൦ [20] ഞാൻ അയക്കുന്ന ഏവ
നെ എങ്കിലും കൈക്കൊള്ളുന്ന
വൻ എന്നെ കൈക്കൊള്ളുന്നു,
എന്നെ കൈക്കൊള്ളുന്നവൻ എ
ന്നെ അയച്ചവനെ കൈക്കൊള്ളു
ന്നു,എന്ന ഞാൻ സത്യമായിട്ട, സ
ത്യമായിട്ട നിങ്ങളോട പറയുന്നു.

൨൧ [21] ഇവയെ പറഞ്ഞിട്ട, [22]
യേശു ആത്മാവിൽ വ്യാകുലപ്പെ
ട്ട, [23] നിങ്ങളിൽ ഒരുത്തൻ എ
ന്നെ ഒററിക്കൊടുക്കും എന്ന ഞാ
ൻ സത്യമായിട്ട, സത്യമായിട്ട നി
ങ്ങളോട പറയുന്നു എന്ന സാ
ക്ഷിപ്പെടുത്തി പറഞ്ഞു.

---

11. യോഹ. ൬: ൬൪. 12. മത്താ. ൨൩: ൮, ൧൦. ലൂ. ൬: ൪൬. ൧ കോറി. ൮: ൬. ൧൨: ൩. ഫിലി. ൨: ൧൧. 13. ലൂ ൨൨: ൨൭. 14. റോമാ. ൧൨: ൧൦. ഗലാ. ൬: ൧, ൨. ൧ പത്രോ. ൫: ൫. 15. മത്താ. ൧൧: ൨൯. ഫിലി. ൨: ൫. ൧ പത്രോ. ൨: ൨൧. ൧ യോഹ. ൨: ൬. 16. മത്താ. ൧൦: ൨൪. ലൂ. ൬: ൪൦. യോഹ. ൧൫: ൨൦. 17. യാക്കോ. ൧: ൨൫. 18. സങ്കീ. ൪൧: ൯. മത്താ. ൨൬: ൨൩. യോഹ. ൧൩: ൨൧. 19. യോഹ. ൧൪: ൨൯. ൧൬: ൪. 20. മത്താ. ൧൦: ൪൦. ൨൫: ൪൦. ലൂ. ൧൦: ൧൬. 21. മത്താ. ൨൬: ൨൧. മൎക്കൊ. ൧൪: ൧൮. ലൂ. ൨൨: ൨൧. 22. യോഹ. ൧൨: ൨൭. 23. നടപ്പ. ൧: ൧൭. ൧ യോഹ. ൨: ൧൯.

൨൨ അപ്പോൾ ശിഷ്യന്മാർ അവൻ ആരെ കുറിച്ച പറഞ്ഞു എന്ന സംശയിച്ചുകൊണ്ട, തമ്മിൽ തമ്മിൽ നോക്കി.

൨൩ എന്നാൽ അവന്റെ ശിഷ്യന്മാരിൽ വെച്ച യേശു സ്നേഹിച്ചിട്ടുള്ളവനായ [24] ഒരുത്തൻ യേശുവിന്റെ മാൎവ്വിടത്തിൽ ചാരിക്കൊണ്ടിരുന്നു,

൨൪ അതുകൊണ്ട ആരെക്കുറിച്ച അവൻ പറഞ്ഞു എന്ന ചോദിപ്പാനായിട്ട, ശിമോൻ പത്രോസ അവനോട ആംഗികം കാണിച്ചു.

൨൫ അപ്പോൾ അവൻ യേശുവിന്റെ മാൎവ്വിടത്തിൽ ചരിഞ്ഞുകൊണ്ട അവനോട, കൎത്താവേ, അവൻ ആരാകുന്നു? എന്ന പറഞ്ഞു.

൨൬ യേശു ഉത്തരമായിട്ട, ഞാൻ അപ്പ ഖണ്ഡം മുക്കി, ആൎക്ക കൊടുക്കുമൊ, അവൻ തന്നെ ആകുന്നു എന്ന പറഞ്ഞു. അവൻ ഖണ്ഡം മുക്കിയതിന്റെ ശേഷം ശിമോന്റെ പുത്രനായ യെഹൂദാ ഇസ്കറിയൊത്തായിക്ക കൊടുത്തു.

൨൭ [25] ഖണ്ഡം [കൊടുത്ത] ശേഷം സാത്താൻ അവനിലേക്ക പ്രവേശിച്ചു. അപ്പോൾ യേശു അവനോട, നീ ചെയ്യുന്നത ശീഘ്രം ചെയ്ക, എന്ന പറഞ്ഞു.

൨൮ എന്നാൽ ഇത അവൻ അവനോട എന്തിനായിട്ട പറഞ്ഞു എന്ന മേശയിൽ ഇരുന്നവരിൽ ഒരുത്തനും അറിഞ്ഞില്ല.

൨൯ എന്തെന്നാൽ ചിലർ, [26] യെഹൂദാ മടിശ്ശീലയുണ്ടാക കൊണ്ട, ഉത്സവത്തിന നമുക്ക ആവശ്യമുള്ള വസ്തുക്കളെ കൊള്ളേണം എന്നൊ ദരിദ്രന്മാൎക്ക എതാനും കൊടുക്കെണം എന്നൊ യേശു അവനോട പറഞ്ഞു എന്ന നിരൂപിച്ചു.

൩൦ അവൻ ആ ഖണ്ഡം വാങ്ങിച്ച ഉടനെ പുറപ്പെട്ടുപോയി: അപ്പോൾ രാത്രിയായിരുന്നു,

൩൧ ¶ ആകയാൽ അവൻ പുറപ്പെട്ടുപോയതിന്റെ ശേഷം യേശു പറഞ്ഞു, [27] ഇപ്പോൾ മനുഷ്യന്റെ പുത്രൻ മഹത്വപ്പെട്ടിരിക്കുന്നു, [28] ദൈവം അവനിൽ മഹത്വപ്പെട്ടും ഇരിക്കുന്നു.

൩൨ [29] ദൈവം അവനിൽ മഹത്വപ്പെട്ടിരിക്കുന്നു എങ്കിൽ, ദൈവം അവനെ തന്നിൽ തന്നെ മഹത്വപ്പെടുത്തും, [30] ഉടനെ അവനെ മഹത്വപ്പെടുത്തുകയും ചെയ്യും.

൩൩ മക്കളേ ഇനി കുറഞ്ഞൊരു കാലം ഞാൻ നിങ്ങളോട കൂടെ ഇരിക്കുന്നു. നിങ്ങൾ എന്നെ അന്വേഷിക്കും, അത്രയുമല്ല ഞാൻ പോകുന്നെടത്തേക്ക നിങ്ങൾക്ക വരുവാൻ കഴികയില്ല എന്ന [31] ഞാൻ യെഹൂദന്മാരോട പറഞ്ഞപ്രകാരം തന്നെ ഇപ്പോൾ നിങ്ങളോടും പറയുന്നു.

---

24. യോഹ. ൧൯: ൨൬. ൨൦: ൨. ൨൧: ൭, ൨൦. ൨൪. 25. ലൂ. ൨൨: ൩. യോഹ. ൬: ൭൦. 26. യോഹ. ൧൨: ൬. 27. യോഹ. ൧൨: ൨൩. 28. യോഹ. ൧൪: ൧൩. ൧ പത്രോ. ൪: ൧൧. 29. യോഹ. ൧൭: ൧. ൪: ൫, ൬. 30. യോഹ. ൧൨: ൨൩. 31. യോഹ. ൭: ൩൪. ൮: ൨൧.

൩൰൪ നിങ്ങൾ തമ്മിൽ തമ്മിൽ
സ്നേഹിക്കെണം ഞാൻ നിങ്ങളെ
സ്നേഹിച്ചതുപോലെ നിങ്ങളും
തമ്മിൽ തമ്മിൽ സ്നേഹിക്കെണം
എന്നുള്ള [32] ഒരു പുതിയ കല്പന
ഞാൻ നിങ്ങൾക്ക തരുന്നു.
൩൰൫ നിങ്ങൾക്ക തമ്മിൽ തമ്മി
ൽ സ്നേഹമുണ്ടെ എങ്കിൽ, [33] അതി
നാൽ നിങ്ങൾ എന്റെ ശിഷ്യ
ന്മാരാകുന്നു എന്ന എല്ലാവരും
അറിയും.
൩൰൬ ശിമോൻ പത്രോസ അ
വനോട പറഞ്ഞത, കൎത്താവെ,
നീ എവിടെക്ക പോകുന്നു? യെ
ശു അവനോട ഉത്തരമായിട്ട ഞാ
ൻ പോകുന്നെടത്തെക്ക നിനക്ക
ഇപ്പോൾ എന്റെ പിന്നാലെ വ
രുവാൻ കഴികയില്ല; എന്നാൽ
പിന്നത്തേതിൽ [34] നീ എന്റെ
പിന്നാലെ വരും എന്ന പറഞ്ഞു.
൩൰൭ പത്രോസ അവനോട ഇ
നിക്ക ഇപ്പോൾ നിന്റെ പി
ന്നാലെ വരുവാൻ കഴിയാത്തത
എന്തുകൊണ്ടെ? ഞാൻ നിനക്ക
വെണ്ടി [35] എന്റെ ജീവനെ വെ
ച്ചുകളയും എന്ന പറഞ്ഞു.
൩൰൮ യേശു അവനോട ഉത്ത
രമായിട്ട, നീ ഇനിക്ക വേണ്ടി
നിന്റെ ജീവനെ വെച്ചുകളയു
മൊ? നീ എന്നെ മൂന്ന പ്രാവ
ശ്യം തള്ളിപ്പറയുവോളത്തിന്ന പൂ
വൻ കോഴി കൂകയില്ല, എന്ന ഞാ
ൻ സത്യമായിട്ട, സത്യമായിട്ട നി
നോട പറയുന്നു എന്ന പറഞ്ഞു.

## ൧൪ അദ്ധ്യായം.

൧ യേശു തന്റെ ശിഷ്യന്മാരെ ആശ്വസി
പ്പിക്കുകയും. ൧൬ പരിശുദ്ധാത്മാവിനെ
കൊടുക്കും എന്ന വാഗ്ദത്തം ചെയ്യുകയും
ചെയ്യുന്നത.

[1] നിങ്ങളുടെ ഹൃദയം വ്യാകുലപ്പെ
ടരുത: നിങ്ങൾ ദൈവത്തിൽ വി
ശ്വസിക്കുന്നു, എന്നിലും വിശ്വ
സിപ്പിൻ.
൨ എന്റെ പിതാവിന്റെ ഭവ
നത്തിൽ അനേകം വാസസ്ഥ
ലങ്ങൾ ഉണ്ടു അല്ലെങ്കിൽ ഞാൻ
നിങ്ങളോട പറയുമായിരുന്നു [2]
ഞാൻ നിങ്ങൾക്ക ഒരു സ്ഥലം
ഒരുക്കുവാൻ പോകുന്നു.
൩ ഞാൻ പോയി നിങ്ങൾക്ക
സ്ഥലം ഒരുക്കുന്നു എന്നുവരി
കിൽ ഞാൻ [3] ഇരിക്കുന്നെടത്ത
നിങ്ങളും ഇരിക്കേണ്ടുന്നതിന്ന [4]
ഞാൻ പിന്നെയും വന്ന നിങ്ങ
ളെ എന്റെ അടുക്കലേക്ക കൈ
ക്കൊള്ളും.
൪ വിശേഷിച്ചും ഞാൻ എവി
ടെ പോകുന്നു എന്ന നിങ്ങൾ
അറിയുന്നു, വഴിയും അറിയുന്നു.
൫ തോമാസ അവനോട പറ
യുന്നു, കൎത്താവെ, നി എവിടെ
പോകുന്നു എന്ന ഞങ്ങൾ അറി
യുന്നില്ല പിന്നെ ഞങ്ങൾക്ക വഴി
എങ്ങിനെ അറിവാൻ കഴിയും?
൬ യേശു അവനോട [5] ഞാൻ
വഴിയും, [6] സത്യവും, [7] ജീവനും,

32 ലെവി ൧൯: ൧൮. യോഹ. ൧൫: ൧൨, ൧൭. എഫേ. ൫: ൨. ൧ തെസ്സ. ൪: ൯. യാക്കോ. ൨: ൮. ൧ പത്രോ ൧: ൨൨. ൧ യോഹ. ൨: ൭, ൮. ൩: ൧൧, ൨൩. ൪: ൨൧. 33 ൧ യോഹ. ൨: ൫. ൪: ൨൦. 34. യോഹ. ൨൧: ൧൮. ൨ പത്രോ. ൧: ൧൪. 35. മത്താ ൨൬: ൩൩, ൩൪, ൩൫. മൎക്കൊ. ൧൪: ൨൯, ൩൦, ൩൧. ലൂ. ൨൨: ൩൩, ൩൪. 1. യോഹ. ൧൪: ൨൭. ൧൬: ൬, ൨൨. 2 യോഹ. ൧൩: ൩൩, ൩൬. 3. യോഹ ൧൨: ൨൬. ൧൭: ൨൪. ൧ തെസ്സ. ൪: ൧൭ 4. യോഹ. ൧൮: ൨൮. നടപ്പ. ൧: ൧൧. 5. എബ്രാ. ൯: ൮ 6. യോഹ. ൧: ൧൭. ൮: ൩൨. 7. യോഹ. ൧: ൪. ൧൧: ൨൫.

ആകുന്നു: [8] ഒരുത്തനും എന്നാൽ
അല്ലാതെ പിതാവിന്റെ അടു
ക്കൽ വരുന്നില്ല.
൭ നിങ്ങൾ എന്നെ അറിഞ്ഞി
രുന്നു എങ്കിൽ, എന്റെ പിതാവി
നെയും അറിയുമായിരുന്നു: വി
ശേഷിച്ചും ഇതുമുതൽ നിങ്ങൾ
അവനെ അറിയുന്നു, അവനെ ക
ണ്ടുമിരിക്കുന്നു എന്നു പറയുന്നു.
൮ ഫീലിപ്പോസ അവനോട
കൎത്താവേ, പിതാവിനെ ഞങ്ങ
ൾക്ക കാണിച്ചുതരണം, എന്നാൽ
അത ഞങ്ങൾക്ക മതി എന്നു പ
റയുന്നു.
൯ യേശു അവനോട പറയു
ന്നു, ഫീലിപ്പോസേ, ഞാൻ ഇത്ര
കാലമായി നിങ്ങളോട കൂടെ ഇ
രുന്നിട്ടും നീ എന്നെ അറിഞ്ഞി
ട്ടില്ലയൊ? എന്നെ കണ്ടിട്ടുള്ളവൻ
[10] പിതാവിനെ കണ്ടിട്ടുണ്ട: പി
ന്നെ പിതാവിനെ ഞങ്ങൾക്ക
കാണിച്ചു തരെണമെന്നു നീ
എങ്ങിനെ പറയുന്നു?
൧൦ [11] ഞാൻ പിതാവിലും പി
താവ എന്നിലും ആകുന്നു എന്നു
നീ വിശ്വസിക്കുന്നില്ലയൊ?
ഞാൻനിങ്ങളോട പറയുന്ന വച
നങ്ങളെ [12] ഞാൻ സ്വയമായിട്ടു
പറയുന്നതല്ല: എന്നാൽ എന്നിൽ
വസിക്കുന്ന പിതാവായവൻ
പ്രവൃത്തികളെ ചെയ്യുന്നു.
൧൧ ഞാൻ പിതാവിലും പിതാ
വ എന്നിലും ആകുന്നു എന്നു
എന്നെ വിശ്വസിപ്പിൻ: [13] ആ
യതല്ലെങ്കിൽ പ്രവൃത്തികളുടെ നി
മിത്തമായിട്ടു തന്നെ എന്നെ വി
ശ്വസിപ്പിൻ.
൧൨ [14] ഞാൻ സത്യമായിട്ട, സ
ത്യമായിട്ടു നിങ്ങളോട പറയുന്നു,
എന്നിൽ വിശ്വസിക്കുന്നവൻ
ഞാൻ ചെയ്യുന്ന പ്രവൃത്തികളെ
അവനും ചെയ്യും: ഇവറ്റയക്കാൾ
വലുതായുള്ള പ്രവൃത്തികളെയും
അവൻ ചെയ്യും; അതെന്തുകൊ
ണ്ടെന്നാൽ ഞാൻ എന്റെ പി
താവിന്റെ അടുക്കൽ പോകുന്നു.
൧൩ പിന്നെയും നിങ്ങൾ എ
ന്റെ നാമത്തിൽ [15] എന്തെങ്കിലും
ചോദിച്ചാൽ, അത പിതാവ പു
ത്രനിൽ മഹത്വപ്പെടേണ്ടുന്നതി
നായിട്ട, ഞാൻ അതിനെ ചെ
യ്യും.
൧൪ നിങ്ങൾ എന്റെ നാമത്തിൽ
വല്ലതും ചോദിച്ചാൽ ഞാൻ അ
തിനെ ചെയ്യും.
൧൫ ¶ [16] നിങ്ങൾ എന്നെ സ്നേ
ഹിക്കുന്നു എങ്കിൽ, എന്റെ കല്പ
നകളെ പ്രമാണിപ്പിൻ.
൧൬ ഞാൻ എന്റെ പിതാവി
നോട അപേക്ഷിക്കും, [17] അവൻ
നിങ്ങൾക്ക സത്യാത്മാവായ മ
റ്റൊരു ആശ്വാസപ്രദനെ നി
ങ്ങളോട കൂടെ എന്നേക്കും വ
സിക്കേണ്ടുന്നതിന്ന തരും.

8. യോഹ ൧൦: ൯. 9. യോഹ ൮: ൧൯. 10. യോഹ. ൧൨: ൪൫. കൊലൊ ൧: ൧൫. എബ്രാ. ൧: ൩ 11. യോഹ ൧൦: ൩൮ ൧൭: ൨൦. ൧൭: ൨൧, ൨൩. 12. യോഹ. ൫ ൧൯. ൭ ൧൬ ൮: ൨൮ ൧൨: ൪൯. 13. യോഹ. ൫: ൩൬ ൧൦: ൩൮ 14. മത്താ. ൨൧: ൨൧. മൎക്കൊ. ൧൬: ൧൭ ലൂ. ൧൦: ൧൭. 15. മത്താ. ൭: ൭. ൨൧: ൨൨. മൎക്കൊ. ൧൧: ൨൪. ലൂ. ൧൧: ൯. യോഹ. ൧൫: ൭, ൧൬. ൧൬: ൨൩, ൨൪. യാക്കോ. ൧: ൫. ൧ യോഹ ൩: ൨൨, ൫: ൧൪. 16. യോഹ. ൧൪: ൨൧, ൨൩. ൧൫: ൧൦, ൧൪. ൧ യോഹ. ൫: ൩. 17. യോഹ. ൧൫: ൨൬. ൧൬: ൭. റോമ. ൮: ൧൫, ൨൬.

൧൭ [18] അവനെ [19] ലോകത്തിന കൈക്കൊൾവാൻ കഴികയില്ല; അതെന്തുകൊണ്ടെന്നാൽ അത അവനെ കാണുന്നില്ല, അറിയുന്നതുമില്ല: എന്നാലും നിങ്ങൾ അവനെ അറിയുന്നു: എന്നാൽ [19] അവൻ നിങ്ങളോട കൂടെ വസിച്ച [20] നിങ്ങളിൽ ഇരിക്കുന്നതുകൊണ്ട നിങ്ങൾ അവനെ അറിയുന്നു.

൧൮ [21] ഞാൻ നിങ്ങളെ ഉടയവനില്ലാത്തവരായി വിടുകയില്ല: [22] ഞാൻ നിങ്ങളുടെ അടുക്കൽ വരും.

൧൯ ഇനി കുറഞ്ഞോരു നേരം കഴിഞ്ഞിട്ട ലോകം പിന്നെ എന്നെ കാണുകയില്ല: എന്നാൽ [23] നിങ്ങൾ എന്നെ കാണുന്നു: ഞാൻ [24] ജീവിക്കുന്നതുകൊണ്ട നിങ്ങളും ജീവിക്കും.

൨൦ ഞാൻ [25] എന്റെ പിതാവിലും, നിങ്ങൾ എന്നിലും, ഞാൻ നിങ്ങളിലും ആകുന്നു എന്ന ആ ദിവസത്തിൽ നിങ്ങൾ അറിയും.

൨൧ [26] എന്റെ കല്പനകൾ ലഭിച്ചിട്ട അവയെ പ്രമാണിക്കുന്നവനായവൻ എന്നെ സ്നേഹിക്കുന്നവനാകുന്നു: എന്നാൽ എന്നെ സ്നേഹിക്കുന്നവൻ എന്റെ പിതാവിനാൽ സ്നേഹിക്കപ്പെട്ടവനാകും, ഞാനും അവനെ സ്നേഹിച്ച, അവന എന്നെത്തന്നെ വെളിപ്പെടുത്തും.

൨൨ [27] ഇസ്കറിയോത്ത അല്ലാത്ത യെഹൂദാ അവനോട, കൎത്താവേ, ലോകത്തിന്നല്ല, ഞങ്ങൾക്ക നിന്നെ നീ വെളിപ്പെടുത്തുവാനിരിക്കുന്നത എങ്ങിനെ? എന്ന അവനോട പറഞ്ഞു.

൨൩ യേശു ഉത്തരമായിട്ട അവനോട പറഞ്ഞു, [28] ഒരുത്തൻ എന്നെ സ്നേഹിക്കുന്നു എങ്കിൽ, അവൻ എന്റെ വചനങ്ങളെ പ്രമാണിക്കും: എന്റെ പിതാവും അവനെ സ്നേഹിക്കും, അത്രയുമല്ല [29] ഞങ്ങൾ അവന്റെ അടുക്കൽ വന്ന, അവനോട കൂടെ വസിക്കയും ചെയ്യും.

൨൪ എന്നെ സ്നേഹിക്കാത്തവൻ എന്റെ വചനങ്ങളെ പ്രമാണിക്കുന്നില്ല: വിശേഷിച്ചും നിങ്ങൾ [30] കേൾക്കുന്ന വചനം എന്റേതല്ല, എന്നെ അയച്ച പിതാവിന്റെ അത്രെ ആകുന്നു.

൨൫ ഞാൻ നിങ്ങളോട കൂടെ ഇരിക്കകൊണ്ട, ഈ കാൎയ്യങ്ങളെ നിങ്ങളോട പറഞ്ഞു.

൨൬ എന്നാൽ പിതാവ എന്റെ നാമത്തിൽ അയപ്പാനിരിക്കുന്ന പരിശുദ്ധാത്മാവായ [31] ആശ്വാസപ്രദനോ, [32] അവൻ നിങ്ങൾക്ക സകലവും ഉപദേശിക്കും, ഞാൻ നിങ്ങളോട പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ ഒക്കയും നിങ്ങൾക്ക ഓൎമ്മവരുത്തുകയും ചെയ്യും.

18. യോഹ. ൧൫: ൨൬. ൧൬: ൧൩. ൧ യോഹ. ൪: ൬. 19. ൧ കോറി. ൨: ൧൪. 20. ൧ യോഹ. ൨: ൨൭. 21. മത്താ. ൨൮: ൨൦. 22. യോഹ. ൧൪: ൩, ൨൮. 23. യോഹ. ൧൬, ൧൬. 24. ൧ കോറി ൧൫: ൨൦. 25. യോഹ. ൧൦: ൩൮. ൧൪: ൧൦. ൧൭: ൨൧, ൨൩. ൨൬. 26. യോഹ. ൧൪: ൧൫, ൨൩. ൧ യോഹ. ൨: ൫. ൫: ൩. 27. ലൂ. ൬: ൧൬. 28. യോഹ. ൧൪: ൧൫. 29. ൧ യോഹ. ൨: ൨൪. വെളി. ൩: ൨൦. 30 യോഹ. ൫: ൧൯, ൩൮. ൭: ൧൬. ൮: ൨൮. ൧൨: ൪൯. ൧൪: ൧൦. 31. ലൂ. ൨൪: ൪൯. യോഹ. ൧൪: ൧൬, ൫: ൨൬. ൧൬: ൭. 32. യോഹ. ൨: ൨൨. ൧൨: ൧൬ ൧൬: ൧൩. ൧ യോഹ. ൨: ൨൦, ൨൭.

൨൭ ഞാൻ [33] സമാധാനം നി
ങ്ങൾക്ക അവകാശമാക്കുന്നു: ഇ
നിക്കുള്ള സമാധാനം ഞാൻ നി
ങ്ങൾക്ക തരുന്നു: ലൊകം തരുന്ന
തുപോലെ അല്ല ഞാൻ നിങ്ങൾ
ക്ക തരുന്നത: നിങ്ങളുടെ [34] ഹൃദ
യം വ്യാകുലപ്പെടെണ്ടാ, അത ഭ
യപ്പെടുകയും വേണ്ടാ.
൨൮ ഞാൻ പോകുന്നു, പിന്നെ
നിങ്ങളുടെ അടുക്കൽ [തിരികെ] വ
രുന്നു എന്ന ഞാൻ [35] നിങ്ങളോട
പറഞ്ഞ പ്രകാരം നിങ്ങൾ കേട്ടു
വല്ലൊ: നിങ്ങൾ [36] എന്നെ സ്നേ
ഹിച്ചു എങ്കിൽ, ഞാൻ പിതാവി
ന്റെ അടുക്കൽ പോകുന്നു എന്ന
പറഞ്ഞതിനാൽ നിങ്ങൾ സന്തോ
ഷപ്പെടുമായിരുന്നു. എന്തുകൊ
ണ്ടെന്നാൽ [37] എന്റെ പിതാവ
എന്നെക്കാൾ വലിയവനാകുന്നു.
൨൯ എന്നാൽ അത ഉണ്ടാകു
മ്പോൾ, നിങ്ങൾ വിശ്വസിക്കേ
ണ്ടുന്നതിനായിട്ടു, അത ഉണ്ടാകു
ന്നതിനമുമ്പെ [38] ഞാൻ ഇപ്പോൾ
നിങ്ങളോട പറഞ്ഞിരിക്കുന്നു.
൩൰ ഇനിമേൽ ഞാൻ നിങ്ങ
ളോട കൂടെ വളരെ സംസാരിക്ക
യില്ല: എന്തെന്നാൽ ഇഹലോക
ത്തിന്റെ [39] പ്രഭു വരുന്നു, അവന
എന്നിൽ ഒരു കാൎയ്യവുമില്ല.
൩൧ എന്നാൽ ഞാൻ പിതാവി
നെ സ്നേഹിക്കുന്നു എന്നും [40] പി
താവ എന്നോട കല്പിച്ചു പ്രകാരം
തന്നെ ഞാൻ ചെയ്യുന്നു എന്നും
ലോകം അറിയെണ്ടുന്നതിനാകു
ന്നു. എഴുനീല്പിൻ, നാം ഇവിടെ
നിന്ന പോക.

## ൧൫ അദ്ധ്യായം.

൧ മുന്തിരിയുടെ ഉപമ ൨൭ പരിശുദ്ധാത്മാവിന്റെയും അപ്പോസ്തലന്മാരുടെയും സ്ഥാനം.

ഞാൻ സത്യ മുന്തിരിങ്ങാവള്ളി
യാകുന്നു എന്റെ പിതാവ തോ
ട്ടക്കാരനും ആകുന്നു.
൨ [1] എന്നിലുള്ള കായിക്കാത്ത
കൊമ്പ ഒക്കെയും അവൻ എടു
ത്തുകളയുന്നു: ഫലം തരുന്ന
കൊമ്പ ഒക്കെയും അത അധികം
ഫലം തരേണ്ടുന്നതിനായിട്ടു അ
വൻ വെടിപ്പാക്കുന്നു.
൩ ഞാൻ നിങ്ങളോട പറഞ്ഞിട്ടു
ള്ള വചനം കൊണ്ടു [2] നിങ്ങൾ ഇ
പ്പോൾ ശുദ്ധിയുള്ളവർ ആകുന്നു.
൪ [3] എന്നിൽ വസിപ്പിൻ, ഞാ
നും നിങ്ങളിൽ [വസിക്കും.] കൊ
മ്പ മുന്തിരിയിൽ വസിക്കാതെ ത
നിച്ചു ഫലം തരുവാൻ കഴിയാത്ത
പ്രകാരം തന്നെ, എന്നിൽ വസി
ക്കാതെ നിങ്ങൾക്കും കഴികയില്ല.
൫ ഞാൻ മുന്തിരിങ്ങാവള്ളിയാ
കുന്നു, നിങ്ങൾ കൊമ്പുകൾ ആ
കുന്നു, ഒരുത്തൻ എന്നിലും
ഞാൻ അവനിലും വസിച്ചാൽ
അവൻ [4] വളരെ ഫലം തരുന്നു:
അതെന്തുകൊണ്ടെന്നാൽ എന്നെ
കൂടാതെ നിങ്ങൾക്ക ഒന്നും ചെ
യ്വാൻ കഴികയില്ല.

---

33. ഫീലി. ൪: ൭. കോലോ. ൩: ൧൫. 34. യോഹ. ൧൪: ൧. 35. യോഹ. ൧൪: ൩, ൧൮. 36. യോഹ. ൧൪: ൧൨. ൧൬: ൧൬. ൨൦: ൧൭. 37. യോഹ. ൧൦: ൧൮. ൧൦: ൩൦. ഫീലി ൨: ൬. 38. യോഹ ൧൩: ൧൯. ൧൬: ൪. 39. യോഹ. ൧൨: ൩൧. ൧൬: ൧൧. 40. യോഹ. ൧൦: ൧൮. ഫീലി ൨: ൮. എബ്രാ. ൫: ൮.
1. മത്താ ൧൫: ൧൩. 2. യോഹ. ൧൩: ൧൦. ൧൭: ൧൭. എഫേ. ൫: ൨൬. ൧ പത്രോ. ൧: ൨൨. 3. കൊലോ. ൧: ൨൩. ൧ യോഹ. ൨: ൬. 4. ഹോശെ. ൧൪: ൮. ഫീലി. ൧: ൧൧. ൪: ൧൩.

൬ ഒരുത്തൻ എന്നിൽ വസി
ക്കുന്നില്ല എങ്കിൽ, [5] അവൻ ഒരു
കൊമ്പ പോലെ പുറത്ത കളയ
പ്പെട്ട, ഉണങ്ങിപ്പോകുന്നു; പി
ന്നെ അവർ അവ കൂട്ടി അഗ്നി
യിൽ ഇടുന്നു, അവ വെന്തുപോ
കയും ചെയ്യുന്നു.
൭ നിങ്ങൾ എന്നിലും എന്റെ
വചനങ്ങൾ നിങ്ങളിലും വസി
ക്കുമെങ്കിൽ, [6] നിങ്ങൾ ഇച്ശിക്കു
ന്നത എന്തെങ്കിലും ചോദിച്ചാൽ,
അത നിങ്ങൾക്ക ചെയ്യപ്പെടും.
൮ നിങ്ങൾ വളരെ ഫലം തരു
ന്നതിൽ തന്നെ [7] എന്റെ പി
താവ മഹത്വപ്പെടുന്നു: അങ്ങി
നെ നിങ്ങൾ എന്റെ ശിഷ്യന്മാർ
ആകും.
൯ പിതാവ എന്നെ സ്നേഹി
ച്ചിരിക്കുന്നത പോലെ തന്നെ
ഞാനും നിങ്ങളെ സ്നേഹിച്ചിരിക്കു
ന്നു: എന്റെ സ്നേഹത്തിൽ സ്ഥി
രമായിരിപ്പിൻ.
൧൦ ഞാൻ എന്റെ പിതാവി
ന്റെ കല്പനകളെ പ്രമാണിച്ച
അവന്റെ സ്നേഹത്തിൽ സ്ഥിര
മായിരിക്കുന്ന പ്രകാരം തന്നെ,
[9] നിങ്ങൾ എന്റെ കല്പനകളെ
പ്രമാണിക്കുന്നു എങ്കിൽ, നിങ്ങ
ളും എന്റെ സ്നേഹത്തിൽ സ്ഥിര
മായിരിക്കും.
൧൧ എന്റെ സന്തോഷം നി
ങ്ങളിൽ സ്ഥിരമായിരിക്കേണ്ടുന്ന
തിനും, [10] നിങ്ങളുടെ സന്തോഷം
പരിപൂൎണ്ണമാകേണ്ടുന്നതിനും
ഞാൻ ൟ കാൎയ്യങ്ങളെ നിങ്ങളോ
ട പറഞ്ഞിരിക്കുന്നു.
൧൨ ¶ ഞാൻ നിങ്ങളെ സ്നേഹി
ച്ചിരിക്കുന്ന പ്രകാരം; നിങ്ങളും ത
മ്മിൽ തമ്മിൽ സ്നേഹിക്കേണമെ
ന്നുള്ളത [11] എന്റെ കല്പനയാകുന്നു.
൧൩ ഒരുത്തൻ തന്റെ സ്നേ
ഹിതന്മാൎക്ക വേണ്ടി തന്റെ ജീ
വനെ വെക്കുന്നതിനെക്കാൾ [12]
അധികമുള്ള സ്നേഹം ആൎക്കുമില്ല.
൧൪ ഞാൻ നിങ്ങളോട കല്പി
ച്ചത ഒക്കെയും നിങ്ങൾ ചെയ്യു
ന്നു എങ്കിൽ, [13] നിങ്ങൾ എന്റെ
സ്നേഹിതന്മാർ ആകുന്നു.
൧൫ ഇനിമേൽ ഞാൻ നിങ്ങ
ളെ ദാസന്മാരെന്ന വിളിക്കുന്നി
ല്ല: ദാസൻ തന്റെ യജമാനൻ
ചെയ്യുന്നത അറിയുന്നില്ലല്ലൊ.
ഞാൻ എന്റെ പിതാവിൽനിന്ന
കേട്ടിട്ടുള്ള [14] കാൎയ്യങ്ങളെ ഒക്കെയും
നിങ്ങളോട അറിയിച്ചതുകൊണ്ട,
ഞാൻ നിങ്ങളെ സ്നേഹിതന്മാരെ
ന്ന വിളിച്ചിരിക്കുന്നു.
൧൬ [15] നിങ്ങൾ എന്നെ തെരി
ഞ്ഞെടുത്തില്ല, എന്നാൽ നിങ്ങൾ
[16] എന്റെ നാമത്തിൽ പിതാവി
നോട എന്തെങ്കിലും ചോദിച്ചാൽ,
അത അവൻ നിങ്ങൾക്ക തരേ
ണ്ടുന്നതിന, നിങ്ങൾ പോയി
ഫലം തരുവാനായിട്ടും നിങ്ങളു

---

5. മത്താ. ൩: ൧൦. ൭: ൧൯. 6. യോഹ. ൧൪: ൧൩, ൧൪. ൧൫: ൧൬. ൧൬: ൨൩. 7. മത്താ. ൫: ൧൬. ഫീലി. ൧: ൧൧. 8. യോഹ. ൮: ൨൯. ൧൦: ൧൭. 9. യോഹ. ൧൪: ൧൫, ൨൧, ൨൩. 10. യോഹ. ൧൬: ൨൪. ൧൭: ൧൩. ൧ യോഹ. ൧: ൪. 11. യോഹ. ൧൩: ൩൪. ൧ തെസ്സ. ൪: ൯. ൧ പത്രൊ. ൪: ൮. ൧ യോഹ. ൩: ൧൧. ൪: ൨൧. 12. യോഹ. ൧൦: ൧൧, ൧൫. റോമാ. ൫: ൭, ൮. എഫെ. ൫: ൨. ൧ യോഹ. ൩: ൧൬. 13. മത്താ. ൧൨: ൫൦. യോഹ. ൧൪: ൧൫. ൨൩. 14. ഉല്പ. ൧൮: ൧൭. യോഹ. ൧൭: ൨൬. നടപ്പ. ൨൦: ൨൭. 15. യോഹ. ൬: ൭൦. ൧൩: ൧൮. ൧ യോഹ. ൪: ൧൦, ൧൯. 16. യോഹ. ൧൪: ൧൩, ൧൪.

ടെ ഫലം സ്ഥിരമായിരിപ്പാനാ
യിട്ടും ഞാൻ നിങ്ങളെ തെരി
ഞ്ഞെടുത്ത നിങ്ങളെ [17] കല്പിച്ചാ
ക്കിയിരിക്കുന്നു.
൧൭ ¶ നിങ്ങൾ തമ്മിൽ തമ്മിൽ
സ്നേഹിക്കേണ്ടുന്നതിന ഞാൻ
[18] ൟ കാൎയ്യങ്ങളെ നിങ്ങളോട
കല്പിക്കുന്നു.
൧൮ [19] ലോകം നിങ്ങളെ ദ്വേ
ഷിക്കുന്നു എങ്കിൽ, അത നിങ്ങ
ൾക്ക മുമ്പെ എന്നെ ദ്വേഷിച്ചു
എന്ന നിങ്ങൾ അറിയുന്നു.
൧൯ [20] നിങ്ങൾ ലോകത്തിൽ
ഉള്ളവരായിരുന്നു എങ്കിൽ ലോ
കം തനിക്ക സ്വന്തമുള്ളത സ്നേ
ഹിക്കുമായിരുന്നു എന്നാൽ [21] നി
ങ്ങൾ ലോകത്തിലുള്ളവരല്ല ഞാ
ൻ ലോകത്തിൽനിന്ന നിങ്ങളെ
തെരിഞ്ഞെടുത്തതുകൊണ്ട ഇത
ഹേതുവായിട്ട ലോകം നിങ്ങളെ
ദ്വേഷിക്കുന്നു.
൨൦ [22] ഒരു ദാസൻ തന്റെ യ
ജമാനനെക്കാൾ വലിയവനല്ല,
എന്ന ഞാൻ നിങ്ങളോട പറ
ഞ്ഞ വചനം ഓൎത്തുകൊൾവിൻ.
അവർ എന്നെ സങ്കടപ്പെടുത്തി
എങ്കിൽ, നിങ്ങളെയും സങ്കടപ്പെ
ടുത്തും; [23] അവർ എന്റെ വച
നം പ്രമാണിച്ചിട്ടുണ്ടെങ്കിൽ, നി
ങ്ങളുടേതും പ്രമാണിക്കും.
൨൧ എന്നാൽ എന്നെ അയച്ചു
വനെ അറിയായ്കകൊണ്ട, അ
വർ എന്റെ നാമം നിമിത്തമാ
യിട്ട [24] ൟ കാൎയ്യങ്ങളെ ഒക്കെ
യും നിങ്ങൾക്ക ചെയ്യും.
൨൨ [25] ഞാൻ വന്ന, അവരോട
പറഞ്ഞിട്ടില്ലെങ്കിൽ, അവൎക്ക പാ
പം ഇല്ലാഞ്ഞെനെ: എന്നാൽ
[26] ഇപ്പോൾ അവൎക്ക തങ്ങളുടെ
പാപത്തിന ഒരു ഒഴികഴിവില്ല.
൨൩ എന്നെ [27] ദ്വേഷിക്കുന്ന
വൻ എന്റെ പിതാവിനെയും
ദ്വേഷിക്കുന്നു.
൨൪ മറ്റൊരുത്തനും [28] ചെയ്യാത്ത
പ്രവൃത്തികളെ ഞാൻ അവരുടെ
ഇടയിൽ ചെയ്തില്ല എങ്കിൽ, അവ
ൎക്ക പാപം ഇല്ലായിരുന്നു: ഇപ്പോ
ൾ അവർ കാണുകയും, എന്നെ
യും, എന്റെ പിതാവിനെയും ദ്വേ
ഷിക്കയും ചെയ്തിരിക്കുന്നു.
൨൫ എന്നാൽ ഒരു ഹേതു കൂടാ
തെ [29] അവർ എന്നെ ദ്വേഷിച്ചു,
എന്ന അവരുടെ വേദപ്രമാണ
ത്തിൽ എഴുതിയിരിക്കുന്ന വച
നം നിവൃത്തിയാകേണ്ടുന്നതിനാ
യിട്ട, [ഇത ഉണ്ടാകുന്നു.]
൨൬ എന്നാൽ ഞാൻ പിതാവിൽ
നിന്ന നിങ്ങൾക്ക അയപ്പാനിരി
ക്കുന്നവനായി, പിതാവിൽനി
ന്ന പുറപ്പെടുന്നവനായ സത്യാ
ത്മാവ എന്ന [30] ആശ്വാസപ്രദൻ
വരുമ്പോൾ അവൻ [31] എന്നെ
കുറിച്ച സാക്ഷിപ്പെടുത്തും.
൨൭ നിങ്ങൾ [32] ആദിമുതലായി

17. മത്താ. ൨൯: ൧൮. മക്കോ. ൧൬: ൧൫. കോലൊ. ൧: ൬. 18. യോഹ. ൧൫: ൧൨. 19. ൧ യോഹ. ൩: ൧, ൧൩. 20. ൧ യോഹ. ൪: ൫. 21. യോഹ. ൧൭: ൧൪. 22. മത്താ. ൧൦: ൨൪. ലൂ. ൬: ൪൦. യോഹ. ൧൩: ൧൬. 23. ഹെസ. ൩: ൭. 24. മത്താ. ൧൦: ൨൨. ൨൪: ൯. യോഹ. ൧൬: ൩. 25. യോഹ. ൯: ൪൧. 26. റോമ. ൧: ൨൦. യാക്കോ. ൪: ൧൭. 27. ൧ യോഹ. ൨: ൨൩. 28. യോഹ. ൩: ൨. ൭: ൩൧. ൯: ൩൨. 29. സങ്കീ. ൩൫: ൧൯. ൬൯: ൪. 30. ലൂ. ൨൪: ൪൯. യോഹ. ൧൪: ൧൭, ൨൬. ൧൬: ൭, ൧൩. നടപ്പ. ൨: ൩൩. 31. ൧ യോഹ. ൫: ൬. 32. ലൂ. ൧: ൨. ൧ യോഹ. ൧: ൧, ൨.

എന്നോട കൂടെ ഇരുന്നതുകൊണ്ടു,
[33] നിങ്ങളും സാക്ഷിപ്പെടുത്തും.

## ൧൬ അദ്ധ്യായം.

ക്രിസ്തു തന്റെ ശിഷ്യന്മാരെ സങ്കടത്തിന പ്രതിയായി പരിശുദ്ധാത്മാവിന്റെ വാഗ്ദത്തത്താൽ ആശ്വസിപ്പിക്കുന്നത.

നിങ്ങൾ [1] വിരുദ്ധപ്പെടാതെ ഇ
രിപ്പാനായിട്ടു, ഞാൻ ൟ കാൎയ്യ
ങ്ങളെ നിങ്ങളോട പറഞ്ഞു.
൨ [2] അവർ നിങ്ങളെ സഭയിൽ
നിന്ന പുറത്താക്കും, അത്രയുമല്ല
നിങ്ങളെ [3] കൊല്ലുന്നവനെല്ലാം
താൻ ദൈവത്തെ സേവിക്കുന്നു
എന്ന വിചാരിക്കുന്ന സമയം
വരുന്നു.
൩ അവർ പിതാവിനെ എങ്കി
ലും, എന്നെ എങ്കിലും അറിയായ്ക
കൊണ്ടു, [4] ൟ കാൎയ്യങ്ങളെ നിങ്ങ
ളോട ചെയ്യും.
൪ എന്നാൽ ആ സമയം വരു
മ്പോൾ, ഞാൻ [5] ൟ കാൎയ്യങ്ങളെ
നിങ്ങളോട പറഞ്ഞിട്ടുണ്ടു എന്ന
നിങ്ങൾ ഓൎക്കേണ്ടുന്നതിന, ഇവ
യെ ഞാൻ നിങ്ങളോട പറഞ്ഞി
രിക്കുന്നു. എന്നാൽ ഞാൻ നിങ്ങ
ളോട കൂടെ ഉണ്ടായിരുന്നതുകൊ
ണ്ടു, ആദിമുതൽ [6] ൟ കാൎയ്യങ്ങളെ
ഞാൻ നിങ്ങളോട പറഞ്ഞിട്ടില്ല.
൫ ഇപ്പോൾ [7] ഞാൻ എന്നെ
അയച്ചവന്റെ അടുക്കൽ പോ
കുന്നു; എങ്കിലും നീ എവിടേക്ക
പോകുന്നു? എന്ന നിങ്ങളിൽ ഒ
രുത്തനും എന്നോട ചോദിക്കു
ന്നില്ല.
൬ എന്നാൽ ഞാൻ ൟ കാൎയ്യ
ങ്ങളെ നിങ്ങളോട പറഞ്ഞതുകൊ
ണ്ടു [8] ദുഃഖം നിങ്ങളുടെ ഹൃദയ
ത്തിൽ നിറഞ്ഞിരിക്കുന്നു.
൭ എങ്കിലും ഞാൻ സത്യം നി
ങ്ങളോട പറയുന്നു; ഞാൻ പോ
കുന്നത നിങ്ങൾക്ക പ്രയോജന
മാകുന്നു; എന്തുകൊണ്ടെന്നാൽ
ഞാൻ പോകുന്നില്ലെങ്കിൽ, [9] ആ
ശ്വാസപ്രദൻ നിങ്ങളുടെ അടു
ക്കൽ വരികയില്ല: എന്നാൽ [10]
ഞാൻ പോയാൽ, ഞാൻ അവ
നെ നിങ്ങളുടെ അടുക്കൽ അയ
ക്കും.
൮ അവൻ വരുമ്പോൾ, ലോക
ത്തെ പാപത്തെ കുറിച്ചും, നീതി
യെ കുറിച്ചും, ന്യായവിധിയെ
കുറിച്ചും ബോധം വരുത്തും.
൯ അവർ എന്നിൽ വിശ്വസി
ക്കായ്കകൊണ്ടു, [11] പാപത്തെ കു
റിച്ചും;
൧൦ [12] ഞാൻ എന്റെ പിതാവി
ന്റെ അടുക്കൽപോയി, നിങ്ങൾ
ഇനി മേൽ എന്നെ കാണാതെ
ഇരിക്കുന്നതുകൊണ്ടു, [13] നീതി
യെ കുറിച്ചും;
൧൧ ഇഹലോകത്തിന്റെ [14] പ്ര

33. ലൂ. ൨൪: ൪൮. നടപ്പ. ൧: ൮, ൨൧, ൨൨. ൨: ൩൨. ൩: ൧൫. ൪: ൨൦, ൩൩. ൫: ൩൨. ൧൦: ൩൯. ൧൩: ൩൧. ൧ പത്രോ. ൫: ൧. ൨ പത്രോ. ൧: ൧൬.

1. മത്താ. ൧൧: ൬. ൨൪: ൧൦. ൨൬: ൩൧. 2. യോഹ. ൯: ൨൨, ൩൪. ൧൨: ൪൨. 3. നടപ്പ. ൮: ൧. ൯: ൧. ൨൬: ൯, ൧൦, ൧൧. 4. യോഹ. ൧൫: ൨൧. റോമാ. ൧൦: ൨. ൧ കോറി. ൨: ൮. ൧ തിമൊ. ൧: ൧൩. 5. യോഹ. ൧൩: ൧൯. ൧൪: ൨൯. 6. മത്താ. ൯: ൧൫. 7. യോഹ. ൭: ൩൩. ൧൩: ൩. ൧൪: ൨൮. ൧൬: ൧൦, ൧൬. 8. യോഹ. ൧൪: ൧. ൧൬: ൨൨. 9. യോഹ. ൭: ൩൯. ൧൪: ൧൬, ൨൬. ൧൫: ൨൬. 10. നടപ്പ. ൨: ൩൩. എഫെ. ൪: ൮. 11. നടപ്പ. ൨: ൨൨—൩൭. 12. യോഹ. ൫: ൧൪. ൧൫: ൩൨. 13. നടപ്പ. ൨: ൩൨. 14. ലൂ. ൧൦: ൧൮. യോഹ. ൧൨: ൩൧. എഫെ. ൨: ൨. കോലൊ. ൨: ൧൫. എബ്രാ. ൨: ൧൪.

ള വിധിക്കപ്പെട്ടവനാകകൊണ്ടു,
[15] ന്യായവിധിയെ കുറിച്ചും.
൧൨ ഇനിയും എനിക്ക അനേ
കം കാൎയ്യങ്ങളെ നിങ്ങളോട പറ
വാനുണ്ടു, [16] എന്നാൽ നിങ്ങൾക്ക
അവയെ ഇപ്പോൾ വഹിപ്പാൻ
കഴികയില്ല.
൧൩ എന്നാൽ [17] സത്യാത്മാവാ
യവൻ വരുമ്പോൾ, [18] അവൻ
നിങ്ങളെ സത്യത്തിൽ ഒക്കെയും
നടത്തും. എന്തുകൊണ്ടെന്നാൽ
അവൻ തന്റെ സ്വന്തമായിട്ട
പറയാതെ, താൻ ഏതു കാൎയ്യങ്ങ
ളെ കേൾക്കുന്നുവൊ, അവയെ
പറയും: വരുവാനുള്ള കാൎയ്യങ്ങളെ
യും നിങ്ങളോട അറിയിക്കും,
൧൪ അവൻ എന്നെ മഹത്വപ്പെ
ടുത്തും: അതെന്തുകൊണ്ടെന്നാൽ
അവൻ എനിക്കുള്ളതിൽ നിന്ന
എടുത്ത നിങ്ങൾക്ക അറിയിക്കും.
൧൫ പിതാവിനുള്ളവ [19] സകല
വും എനിക്കുള്ളവയാകുന്നു: ആയ
തുകൊണ്ടു അവൻ എനിക്കുള്ളതി
ൽനിന്ന എടുത്ത, നിങ്ങൾക്ക അ
റിയിക്കും എന്ന ഞാൻ പറഞ്ഞു.
൧൬ ശ്രീ [20] കുറഞ്ഞൊരു നേരം
കഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാ
ണുകയില്ല: [21] പിന്നെ ഞാൻ
പിതാവിന്റെ അടുക്കൽ പോകു
ന്നതുകൊണ്ടു, കുറഞ്ഞൊരു നേ
രം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ
കാണും.
൧൭ അപ്പോൾ അവന്റെ ശി
ഷ്യന്മാരിൽ ചിലർ തമ്മിൽ ത
മ്മിൽ പറഞ്ഞത, കുറഞ്ഞൊരു നേ
രം കഴിഞ്ഞിട്ട, നിങ്ങൾ എന്നെ
കാണുകയില്ല: പിന്നെ കുറഞ്ഞൊ
രു നേരം കഴിഞ്ഞിട്ട നിങ്ങൾ എ
ന്നെ കാണുമെന്നും, ഞാൻ പി
താവിന്റെ അടുക്കൽ പോകുന്ന
തുകൊണ്ടു എന്നും, അവൻ ന
മ്മോട പറയുന്ന ഇത എന്താകു
ന്നു?
൧൮ അതുകൊണ്ടു അവർ പ
റഞ്ഞു, കുറഞ്ഞൊരു നേരം എന്ന
അവൻ പറയുന്ന ഇത എന്താ
കുന്നു? അവൻ എന്ത പറയുന്നു
എന്ന നാം അറിയുന്നില്ല.
൧൯ ആകയാൽ തന്നോട ചോ
ദിപ്പാൻ അവർ ആഗ്രഹിച്ചു, എ
ന്ന യേശു അറിഞ്ഞ അവരോട
പറഞ്ഞു, കുറഞ്ഞൊരു നേരം ക
ഴിഞ്ഞിട്ട, നിങ്ങൾ എന്നെ കാ
ണുകയില്ല എന്നും: പിന്നെയും
കുറഞ്ഞൊരു നേരം കഴിഞ്ഞിട്ട,
എന്നെ കാണുമെന്നും ഞാൻ നി
ങ്ങളോട പറഞ്ഞതിനെ കുറിച്ച
നിങ്ങൾ തമ്മിൽ തമ്മിൽ തിരക്കു
ന്നുവൊ?
൨൦ നിങ്ങൾ കരഞ്ഞ പ്രലാപി
ക്കും, എന്നാൽ ലോകം സന്തോ
ഷപ്പെടുമെന്നും; നിങ്ങൾ ദുഃഖി
ക്കും, എന്നാലും നിങ്ങളുടെ ദുഃഖം
സന്തോഷമായി തീരുമെന്നും,
ഞാൻ സത്യമായിട്ട, സത്യമായി
ട്ട നിങ്ങളോട പറയുന്നു.
൨൧ [22] ഒരു സ്ത്രീ പ്രസവവേ
ദനയോടിരിക്കുമ്പോൾ, അവളു

15. നടപ്പ. ൨൩: ൧൮. 16. മൎക്കൊ. ൪: ൩൩. ൧കോരി. ൩: ൨. എബ്രാ ൫: ൧൨. 17. യോഹ. ൧൪: ൧൭. ൧൫: ൨൬. 18. യോഹ. ൧൪: ൨൬. ൧ യോഹ. ൨: ൨൦, ൨൭. 19. മത്താ. ൧൧: ൨൭. യോഹ ൩: ൩൫. ൧൩: ൩. ൧൭: ൧൦. 20. യോഹ ൭: ൩൩. ൧൩: ൩൩. ൧൪: ൧൯. ൧൬: ൧൦ 21 യോഹ. ൧൩: ൩. ൧൬: ൨൮. 22, യെശാ. ൨൬: ൧൭.

ടെ സമയം വന്നതുകൊണ്ട, അ
വൾക്ക ദുഃഖം ഉണ്ട: എന്നാൽ
അവൾ പൈതലിനെ പ്രസവി
ച്ചതിന്റെ ശേഷം, ലോകത്തി
ലേക്ക ഒരു മനുഷ്യൻ ജനിച്ചു
എന്നുള്ള സന്തോഷംകൊണ്ട അ
വൾ പിന്നെ ആ വേദന ഓൎക്കു
ന്നില്ല.

൨൨ [23] ആകയാൽ നിങ്ങൾക്കും
ഇപ്പോൾ ദുഃഖം ഉണ്ട: എന്നാൽ
ഞാൻ പിന്നെയും നിങ്ങളെ കാ
ണും, അപ്പോൾ [42] നിങ്ങളുടെ ഹൃ
ദയം സന്തോഷപ്പെടും, അത്രയു
മല്ല നിങ്ങളുടെ സന്തോഷം ഒരു
ത്തനും നിങ്ങളിൽനിന്ന എടുത്തു
കളകയില്ല.

൨൩ ആ ദിവസത്തിൽ നി
ങ്ങൾ ഒന്നും എന്നോട ചോദിക്ക
യില്ല, നിങ്ങൾ എന്റെ നാമ
ത്തിൽ പിതാവിനോട ഏത കാ
ൎയ്യങ്ങളെ എങ്കിലും ചോദിച്ചാൽ,
അവൻ നിങ്ങൾക്ക തരുമെന്ന [25]
ഞാൻ സത്യമായിട്ട, സത്യമായി
ട്ട നിങ്ങളോട പറയുന്നു.

൨൪ ഇത്രത്തോളം നിങ്ങൾ എ
ന്റെ നാമത്തിൽ ഒന്നും ചോദി
ച്ചിട്ടില്ല: ചോദിപ്പിൻ, അപ്പോൾ
[26] നിങ്ങളുടെ സന്തോഷം പരിപൂ
ൎണ്ണമായിരിക്കേണ്ടുന്നതിന, നി
ങ്ങൾക്ക ലഭിക്കും.

൨൫ ഞാൻ ഈ കാൎയ്യങ്ങളെ
ഉപമകളായി നിങ്ങളോട പറ
ഞ്ഞിരിക്കുന്നു: എന്നാൽ ഞാൻ
പിന്നെ ഉപമകളായി ഒന്നും നി
ങ്ങളോട പറയാതെ, സ്പഷ്ടമാ
യിട്ട പിതാവിനെ കുറിച്ച നിങ്ങ
ളോട അറിയിക്കുന്ന സമയം വ
രുന്നു.

൨൬ [27] ആ നാളിൽ നിങ്ങൾ
എന്റെ നാമത്തിൽ ചോദിക്കും:
ഞാൻ നിങ്ങൾക്ക വേണ്ടി പിതാ
വിനോട അപേക്ഷിക്കും എന്ന
നിങ്ങളോട പറയുന്നതുമില്ല.

൨൭ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ എന്നെ സ്നേഹിച്ചതുകൊ
ണ്ടും, [28] ഞാൻ ദൈവത്തിൽനി
ന്ന പുറപ്പെട്ടു വന്നു എന്ന വി
ശ്വസിച്ചതുകൊണ്ടും, [29] പിതാവ
തന്നെയും നിങ്ങളെ സ്നേഹിക്കു
ന്നു.

൨൮ [30] ഞാൻ പിതാവിൽനി
ന്ന പുറപ്പെട്ടു, ലോകത്തിലേക്ക
വന്നു: പിന്നെയും ഞാൻ ലോ
കത്തെ വിട്ട, പിതാവിന്റെ അടു
ക്കൽ പോകുന്നു.

൨൯ അവന്റെ ശിഷ്യന്മാർ
അവനോട, കണ്ടാലും, ഇപ്പോൾ
നീ ഒരു ഉപമയും പറയാതെ,
സ്പഷ്ടമായിട്ട പറയുന്നു.

൩൦ നീ [31] സകല കാൎയ്യങ്ങളെ
യും അറിയുന്നു എന്നും, ഒരുത്ത
നും നിന്നോട ചോദിപ്പാൻ നി
നക്ക ആവശ്യമില്ലെന്നും ഇപ്പോ
ൾ ഞങ്ങൾ അറിയുന്നു: ഇതിനാ
ൽ നീ ദൈവത്തിൽനിന്നപുറപ്പെ
ട്ട വന്നു എന്ന [32] ഞങ്ങൾ വിശ്വ
സിക്കുന്നു എന്ന പറഞ്ഞു.

൩൧ യേശു അവരോട ഉത്തര

---

23. യോഹ. ൧൭: ൬. 24. ലൂ. ൨൪: ൪൧, ൫൨. യോഹ. ൧൪: ൧, ൨൭. ൨൦: ൨൦. ൩൬ടപ്പ. ൨: ൪൬. ൧൬: ൫൨. ൧ പത്രോ. ൧: ൮. 25. മത്താ. ൭: ൭. യോഹ. ൧൪: ൧൩. ൧൫: ൧൬. 26. യോഹ. ൧൫: ൧൧. 27. യോഹ. ൧൬: ൨൩. 28. യോഹ. ൩. ൧൩. ൧൬: ൩൦. ൧൭: ൮. 29. യോഹ. ൧൪: ൨൧, ൨൩. 30. യോഹ. ൧൩: ൩. 31. യോഹ. ൨൧: ൧൭. 32. യോഹ. ൧൬: ൨൭. ൧൭: ൮.

മായിട്ട, നിങ്ങൾ ഇപ്പോൾ വി
ശ്വസിക്കുന്നുവൊ?
൩൨ [33] കണ്ടാലും നിങ്ങളിൽ [34]
ഓരോരുത്തൻ അവനവന്റെ
സ്ഥലത്തെക്ക ചിന്നപ്പെട്ട, എ
ന്നെ ഏകനായി വിടുന്ന സമ
യം വരുന്നു, ഇപ്പോൾ വന്നിരി
ക്കുന്നു: [35] എന്നാലും പിതാവ ഇ
ന്നോട കൂടെ ഉണ്ടാകകൊണ്ട
ഞാൻ ഏകനായിരിക്കുന്നില്ല.
൩൩ [36] എന്നിൽ നിങ്ങൾക്ക സ
മാധാനം ഉണ്ടാകെണ്ടുന്നതിന,
ഞാൻ ഇവ കാൎയ്യങ്ങളെ നിങ്ങളോ
ട പറഞ്ഞിരിക്കുന്നു [37] ലോകത്തി
ൽ നിങ്ങൾക്ക ഉപദ്രവമുണ്ടാകും:
[38] എങ്കിലും ധൈൎയ്യമായിരിപ്പിൻ;
[39] ഞാൻ ലോകത്തെ ജയിച്ചിരി
ക്കുന്നു എന്ന പറഞ്ഞു.

## ൧൭ അദ്ധ്യായം.

൧ ക്രിസ്തു തന്നെ മഹത്വപ്പെടുത്തേണമെന്നും. ൬ തന്റെ അപ്പോസ്തലന്മാരെ ഒരുമയിലും സത്യത്തിലും കാത്ത രക്ഷിക്കേണമെന്നും തന്റെ പിതാവിനോട പ്രാൎത്ഥിക്കുന്നത.

യേശു ഇവ കാൎയ്യങ്ങളെ പറഞ്ഞി
ട്ട തന്റെ കണ്ണുകളെ സ്വൎഗ്ഗത്തി
ലേക്ക ഉയൎത്തി, പറഞ്ഞു, പിതാ
വെ, [1] സമയം വന്നിരിക്കുന്നു,
നിന്റെ പുത്രനും നിന്നെ മഹ
ത്വപ്പെടുത്തേണ്ടുന്നതിന, നീ നി
ന്റെ പുത്രനെ മഹത്വപ്പെടു
ത്തേണമെ.
൨ [2] നീ അവന കൊടുത്തിട്ടുള്ള
വൎക്ക എല്ലാവൎക്കും അവൻ നിത്യ
ജീവനെ കൊടുക്കേണ്ടുന്നതിന,
നീ അവന സകല ജഡത്തി
ന്മേലും അധികാരം [3] നല്കിയ
പ്രകാരം തന്നെ.
൩ സത്യമായ [4] ഏകദൈവമാ
കുന്ന നിന്നെയും, നീ [5] അയച്ചി
ട്ടുള്ള യേശു ക്രിസ്തുവിനെയും അ
വർ അറിഞ്ഞുകൊള്ളുന്നത ത
ന്നെ [6] നിത്യ ജീവൻ ആകുന്നു.
൪ [7] ഞാൻ ഭൂമിയിൽ നിന്നെ
മഹത്വപ്പെടുത്തി: [8] നീ എനിക്ക
ചെയ്വാൻ തന്നിട്ടുള്ള പ്രവൃത്തി
യെ [9] ഞാൻ തീൎത്തിരിക്കുന്നു.
൫ ഇപ്പോൾ പിതാവെ ലോ
കം ഉണ്ടാകുന്നതിന മുമ്പെ [10] എ
നിക്ക നിന്നോടകൂടെ ഉണ്ടായി
ട്ടുള്ള മഹത്വത്താൽ നിന്നോട കൂ
ടെ തന്നെ എന്നെ മഹത്വപ്പെടു
ത്തേണമെ.
൬ ¶ നീ [11] ലോകത്തിൽനിന്ന
എനിക്ക തന്നിട്ടുള്ള മനുഷ്യരോട
ഞാൻ [12] നിന്റെ നാമം വെളിപ്പെ
ടുത്തി: അവർ നിനക്കുള്ളവരാ

33. മത്താ. ൨൬: ൩൧. മൎക്കൊ. ൧൪: ൨൭. 34. യോഹ. ൨൦: ൧൦. 35. യോഹ. ൮: ൨൯. ൧൪: ൧൦, ൧൧. 36. എശാ. ൯: ൬. യോഹ. ൧൪: ൨൭. റോമാ. ൫: ൧. എഫെ: ൨: ൧൪. കോലൊ. ൧: ൨൦. 37. യോഹ. ൧൫: ൧൯, ൨൦, ൨൧. ൨ തീമൊ. ൩: ൧൨. 38. യോഹ. ൧൪: ൧. 39. റോമാ. ൮. ൩൭. ൧ യോഹ. ൪: ൪. ൫: ൪.

1. യോഹ. ൧൨: ൨൩. ൧൩. ൩൨: 2. ദാനി. ൭: ൧൪. മത്താ. ൧൧: ൨൭. ൨൮: ൧൮. യോഹ. ൩: ൩൫, ൫: ൨൭. ൧ കോറി. ൧൫: ൨൫, ൨൭. ഫിലി. ൨: ൧൦. എബ്രാ. ൨: ൮. 3. യോഹ. ൬: ൩൭. ൧൭: ൬, ൯, ൨൪. 4. ൧ കോറി. ൮: ൪. ൧ തെസ്സ. ൧: ൯. 5. യോഹ. ൩: ൩൪. ൫: ൩൬, ൩൭. ൬: ൨൯, ൫൭. ൭: ൨൯. ൧൦: ൩൬. ൧൧: ൪൨. 6. എശാ. ൫൩: ൧൧. യറ. ൯: ൨൪. 7. യോഹ. ൧൩: ൩൧. ൧൪: ൧൩. 8. യോഹ. ൧൪: ൩൧. ൧൫: ൧൦. 9. യോഹ. ൪: ൩൪. ൫: ൩൬. ൧൯: ൩൦. 10. യോഹ. ൧: ൧, ൨. ൧൦: ൩൦. ൧൪: ൯. ഫിലി. ൨: ൬. കൊലൊ, ൧: ൧൫, ൧൭. എബ്രാ. ൧: ൩, ൧൦. 11. യോഹ. ൬: ൩൭. ൨൯. ൧൦: ൨൯. ൧൫:൧൯. ൧൭: ൨, ൯. ൧൧. 12. സങ്കി. ൨൨: ൨൨. യോഹ. ൧൭: ൨൬.

യിരുന്നു നീ അവരെ ഇനിക്ക
തന്നിരിക്കുന്നു: അവർ നിന്റെ
വചനം പ്രമാണിച്ചിരിക്കുന്നു.
൭ നീ ഇനിക്ക തന്നിട്ടുള്ളവ
ഒക്കെയും നിന്നിൽനിന്നാകുന്നു
എന്ന ഇപ്പോൾ അവർ അറി
ഞ്ഞിരിക്കുന്നു.
൮ അതെന്തുകൊണ്ടെന്നാൽ [13]
നീ ഇനിക്ക തന്നിട്ടുള്ള വചന
ങ്ങളെ ഞാൻ അവൎക്ക കൊടുത്തി
രിക്കുന്നു: [അവർ] അവ കൈ
ക്കൊണ്ടു, ഞാൻ നിന്നിൽനിന്ന
പുറപ്പെട്ടുവന്നു എന്ന [14] സത്യ
മായിട്ട അറികയും നീ എന്നെ
അയച്ചു എന്ന വിശ്വസിക്കയും
ചെയ്തിരിക്കുന്നു;
൯ ഞാൻ അവൎക്ക വേണ്ടി
പ്രാൎത്ഥിക്കുന്നു: [15] ലോകത്തിന
വേണ്ടി അല്ല, നീ ഇനിക്ക ത
ന്നിട്ടുള്ളവർ നിനക്കുള്ളവരാക
കൊണ്ടു, അവൎക്ക വേണ്ടി തന്നെ
ഞാൻ പ്രാൎത്ഥിക്കുന്നു.
൧൦ ഇനിക്കുള്ളവ ഒക്കെയും നി
നക്കുള്ളവയും, [16] നിനക്കുള്ളവ
ഇനിക്കുള്ളവയും ആകുന്നു: ഞാ
ൻ അവയിൽ മഹത്വപ്പെട്ടുമിരി
ക്കുന്നു.
൧൧ വിശേഷിച്ചും [17] ഇനി
മേൽ ഞാൻ ലോകത്തിലിരിക്കു
ന്നില്ല, എന്നാൽ ഇവർ ലോക
ത്തിലിരിക്കുന്നു, ഞാനോ നി
ന്റെ അടുക്കൽ വരുന്നു. പരിശു
ദ്ധമുള്ള പിതാവെ, നീ ഇനിക്ക
തന്നിട്ടുള്ളവർ [18] നാം ഇരിക്കുന്ന
തുപോലെ [19] ഒന്നായിരിക്കേണ്ടു
ന്നതിന [20] അവരെ നിന്റെ
നാമത്താൽ കാത്തുകൊള്ളേണമെ.
൧൨ ഞാൻ ലോകത്തിൽ അവ
രോട കൂടെ ഇരുന്നപ്പോൾ, [21]
ഞാൻ അവരെ നിന്റെ നാമ
ത്തിൽ കാത്തു: നീ ഇനിക്ക തന്നി
ട്ടുള്ളവരെ ഞാൻ ജാഗ്രതയായിട്ട
കാത്തു. [23] വേദവാക്യം നിവൃത്തി
യാകേണ്ടുന്നതിന, [22] നാശത്തി
ന്റെ പുത്രനല്ലാതെ [24] അവരിൽ
ഒരുത്തനും നശിച്ചുപോയതുമില്ല.
൧൩ എന്നാൽ ഞാൻ ഇപ്പോൾ
നിന്റെ അടുക്കൽ വരുന്നു: അ
വൎക്ക എന്റെ സന്തോഷം അവ
രിൽ പൂൎണ്ണതപ്പെട്ടിരിക്കേണ്ടുന്ന
തിന ഞാൻ ഈ കാൎയ്യങ്ങളെയും
ലോകത്തിൽ വെച്ച പറയുന്നു.
൧൪ [25] ഞാൻ നിന്റെ വച
നം അവൎക്ക കൊടുത്തിരിക്കുന്നു;
വിശേഷിച്ച [26] ഞാൻ ലോകത്തി
ലുള്ളവനല്ല എന്നപോലെ ത
ന്നെ, അവർ ലോകത്തിലുള്ളവര
ല്ലായ്കകൊണ്ടു, [27] ലോകം അവ
രെ ദ്വേഷിച്ചിരിക്കുന്നു.
൧൫ നീ അവരെ ലോകത്തിൽ
നിന്ന എടുക്കേണമെന്നല്ല, നീ
[28] അവരെ ദോഷത്തിൽ നിന്ന
രക്ഷിക്കേണം എന്ന അത്രെ
ഞാൻ പ്രാൎത്ഥിക്കുന്നത.

13. യോഹ. ൮: ൨൮. ൧൬: ൨൭. ൧൭: ൧൦ 14. യോഹ. ൧൬: ൨൭, ൩൦. ൧൭: ൨൫. 15. ൧ യോഹ. ൫: ൧൯. 16. യോഹ. ൧൬: ൧൫. 17. യോഹ. ൧൩: ൧ ൧൬: ൨൮. 18. യോഹ. ൧: ൩൦. 19. യോഹ. ൧൭: ൨൧. 20. ൧ പത്രൊ. ൧: ൫. യഹൂദ. ൧. 21. യോഹ. ൬: ൩൯. യോഹ. ൧൦: ൨൮. എബ്രാ. ൨: ൧൩. 22. സങ്കീ. ൧൦൯: ൮. നടപ്പ. ൧: ൨൦. 23. യോഹ. ൬: ൭൦. ൧൩: ൧൮. 24. യോഹ. ൧൮: ൯ ൧ യോഹ. ൨: ൧൯. 25. യോഹ. ൧൫: ൧൧. 26. യോഹ. ൮: ൨൩. ൧൫: ൧൯. 27. യോഹ. ൧൫: ൧൮, ൧൯. ൧ യോഹ. ൩: ൧൩. 28. മത്താ. ൬: ൧൩. ഗലാ. ൧: ൪. ൨ തെസ്സ. ൩: ൩. ൧ യോഹ. ൫: ൧൮.

൧൬ ഞാൻ ലോകത്തിലുള്ളവനല്ല എന്നപോലെ തന്നെ, [29] അവർ ലോകത്തിലുള്ളവരല്ല.

൧൭ അവരെ നിന്റെ [30] സത്യം കൊണ്ട ശുദ്ധീകരിക്കേണമെ: നിന്റെ വചനം [31] സത്യം ആകുന്നു.

൧൮ നീ [32] എന്നെ ലോകത്തിലേക്ക അയച്ചപ്രകാരം തന്നെ, ഞാൻ അവരെ ലോകത്തിലേക്ക അയച്ചിരിക്കുന്നു.

൧൯ അത്രയുമല്ല അവരും സത്യത്താൽ ശുദ്ധീകരിക്കപ്പെട്ടവരാകേണ്ടുന്നതിന, [33] ഞാൻ അവൎക്ക വേണ്ടി എന്നെ തന്നെ ശുദ്ധീകരിക്കുന്നു.

൨൦ ¶ ഞാൻ ഇവൎക്ക വേണ്ടി മാത്രമല്ല, ഇവരുടെ വചനംകൊണ്ട എന്നിൽ വിശ്വസിപ്പാനിരിക്കുന്നവൎക്ക വേണ്ടിയും കൂടെ പ്രാൎത്ഥിക്കുന്നു.

൨൧ [34] അവർ എല്ലാവരും ഒന്നായിരിക്കേണ്ടുന്നതിന, [35] പിതാവേ, നീ എന്നിലും ഞാൻ നിന്നിലും എന്നപോലെ, ഇവരും നമ്മിൽ ഒന്നായിരിക്കേണ്ടുന്നതിനും, നീ എന്നെ അയച്ചു എന്ന ലോകം വിശ്വസിക്കേണ്ടുന്നതിനും ആകുന്നു.

൨൨ അത്രയുമല്ല നാം ഒന്നായിരിക്കുന്നപ്രകാരം തന്നെ, [36] അവർ ഒന്നായിരിക്കേണ്ടുന്നതിന, നീ എനിക്ക തന്നിട്ടുള്ള മഹത്വം ഞാൻ അവൎക്ക കൊടുത്തിരിക്കുന്നു

൨൩ ഞാൻ അവരിലും നീ എന്നിലുമായിട്ട, [37] അവർ ഒന്നിൽ പൂൎണ്ണതപ്പെടേണ്ടുന്നതിനും നീ എന്നെ അയച്ചു എന്നും, നീ എന്നെ സ്നേഹിച്ചപ്രകാരം അവരെയും സ്നേഹിച്ചിരിക്കുന്നു എന്നും ലോകം അറിയേണ്ടുന്നതിനും ആകുന്നു.

൨൪ [38] പിതാവേ ലോകം ഉണ്ടായതിന മുമ്പെ നീ [39] എന്നെ സ്നേഹിച്ചതുകൊണ്ട, നീ എനിക്ക തന്നിട്ടുള്ളവരും നീ എനിക്ക തന്നിട്ടുള്ള എന്റെ മഹത്വം കാണേണ്ടുന്നതിന, ഞാൻ ഇരിക്കുന്നെടത്ത എന്നോട കൂടെ ഇരിക്കേണമെന്ന ഞാൻ ആഗ്രഹിക്കുന്നു.

൨൫ നീതിയുള്ള പിതാവേ, [40] ലോകം നിന്നെ അറിഞ്ഞിട്ടില്ല: എങ്കിലും [41] ഞാൻ നിന്നെ അറിഞ്ഞിരിക്കുന്നു. [42] ഇവരും നീ എന്നെ അയച്ചു എന്ന അറിഞ്ഞിരിക്കുന്നു.

൨൬ നീ എന്നെ സ്നേഹിച്ചിട്ടുള്ള സ്നേഹം [43] അവരിലും ഞാൻ അവരിലും ഇരിക്കേണ്ടുന്നതിനായിട്ട, ഞാൻ [44] അവൎക്ക നിന്റെ നാമത്തെ അറിയിച്ചു, പിന്നെയും അത അറിയിക്കും.

29. യോഹ. ൧൫: ൧൯. 30. യോഹ. ൧൫: ൩. നടപ്പ. ൧൫: ൯. എഫെ. ൫: ൨൬. ൧ പത്രോ. ൧: ൨൨. 31. ൨ ശമു. ൭: ൨൮. സങ്കീ. ൧൧൯: ൧൪൨, ൧൫൧. യോഹ. ൮: ൪൦. 32. യോഹ ൨൦: ൨൧. 33. ൧ കോറി. ൧: ൨, ൩൦. ൧ തെസ്സ ൪: ൭. എബ്രാ. ൧൦: ൧൦. 34. യോഹ. ൧൦: ൧൬. ൧൭: ൧൧, ൨൧, ൨൩. റോമ. ൧൨: ൫. ഗലാ ൩: ൨൮. 35. യോഹ. ൧൦. ൩൮. ൧൪: ൧൧. 36. യോഹ. ൧൪: ൨൦. ൧ യോഹ. ൧: ൩. ൩: ൨൪. 37. കൊലൊ. ൩: ൧൪. 38. യോഹ. ൧൨: ൨൬. ൧൪: ൩. ൧ തെസ്സ. ൪: ൧൭. 39. യോഹ. ൧൭: ൫. 40. യോഹ. ൧൫: ൨൧. ൧൬: ൩. 41. യോഹ. ൭: ൨൯. ൮: ൫൫. ൧൦: ൧൫. 42. യോഹ. ൧൬: ൨൭ ൧൭: ൮. 43. യോഹ. ൧൫: ൯. 44. യോഹ. ൧൫: ൧൫. ൧൭: ൬.

## ൧൮ അദ്ധ്യായം.

൧ യെഹൂദാ ക്രിസ്തുവിനെ ഒററികൊടുക്കുന്നത. ൧൫ പെത്രൊസ ആയാളെ തള്ളിപ്പറയുന്നത. ൨൮ ക്രിസ്തു പീലാത്തൊസിൻറ മുമ്പാകെ നില്ക്കുന്നത.

യേശു ഇവ കാൎയ്യങ്ങളെ പറഞ്ഞ
തിൻെറ ശേഷം,[1] അവൻ ത
ൻെറ ശിഷ്യന്മാരോട കൂടെ [2] കെ
ദ്രോൻ എന്ന തോട്ടിന അക്കരെ
ക്ക പുറപ്പെട്ടുപോയി, അവിടെ
ഒരു തോട്ടം ഉണ്ടായിരുന്നു, അ
തിൽ അവനും അവൻെറ ശി
ഷ്യന്മാരും പ്രവെശിച്ചു.
൨ വിശേഷിച്ച യേശു തൻെറ
ശിഷ്യന്മാരോട കൂടെ [3] പലപ്പൊ
ഴും അവിടേക്ക പോയിരുന്നതു
കൊണ്ട, അവനെ ഒററിക്കൊടു
ത്തിട്ടുള്ള യെഹൂദായും ആ സ്ഥ
ലം അറിഞ്ഞിരുന്നു.
൩ അതുകൊണ്ട [4] യെഹൂദാ
ഒരു ആയുധക്കൂട്ടത്തെയും പ്രധാ
നാചാൎയ്യന്മാരിൽനിന്നും പറിശ
ന്മാരിൽനിന്നും, സേവകന്മാരെ
യും കൂട്ടിക്കൊണ്ട, ദീപട്ടികളോടും
പന്തങ്ങളോടും ആയുധങ്ങളോടും
കൂടെ അവിടെ വരുന്നു.
൪ അപ്പോൾ യേശു തൻെറ
മേൽ വരുവാനുള്ള കാൎയ്യങ്ങളെ
ഒക്കെയും അറിഞ്ഞിരിക്കകൊണ്ട,
പുറപ്പെട്ട, അവരോട പറഞ്ഞു,
നിങ്ങൾ ആരെ അന്വേഷിക്കു
ന്നു?
൫ അവർ നസറായക്കാരനാ
യ യേശുവിനെ, എന്ന അവ
നോട ഉത്തരമായിട്ട പറഞ്ഞു.
യേശു അവരോട, ഞാൻ തന്നെ
അവൻ ആകുന്നു എന്ന പറയു
ന്നു. അവനെ ഒററിക്കൊടുത്തിട്ടു
ള്ള യെഹൂദായും അവരോട കൂടെ
നിന്നു.
൬ അതുകൊണ്ട ഞാൻ തന്നെ
അവൻ ആകുന്നു എന്ന അവൻ
അവരോട പറഞ്ഞപ്പോൾ ത
ന്നെ, അവർ പിന്നോക്കം വാ
ങ്ങി, നിലത്ത വീണു.
൭ അപ്പോൾ അവൻ പിന്നെ
യും, നിങ്ങൾ ആരെ അന്വേഷി
ക്കുന്നു, എന്ന അവരോട ചോദി
ച്ചു, നസറായക്കാരനായ യേശു
വിനെ, എന്ന അവർ പറഞ്ഞു.
൮ യേശു ഉത്തരമായിട്ട, ഞാൻ
തന്നെ അവൻ ആകുന്നു എന്ന
ഞാൻ നിങ്ങളോട പറഞ്ഞുവ
ല്ലൊ: അതുകൊണ്ട നിങ്ങൾ എ
ന്നെ അന്വേഷിക്കുന്നു എങ്കിൽ,
ഇവരെ പോകുവാൻ വിടുവിൻ.
൯ നീ ഇനിക്ക [5] തന്നിട്ടുള്ളവ
രിൽ ഒരുത്തനെയും ഞാൻ നഷ്ട
മാക്കീട്ടില്ല, എന്ന അവൻ പറ
ഞ്ഞിട്ടുള്ള വചനം നിവൃത്തിക്കേ
ണ്ടുന്നതിനായിരുന്നു.
൧൦ [6] അപ്പോൾ ശിമോൻ പ
ത്രൊസ തൻെറപക്കൽ ഒരു വാൾ
ഉണ്ടായിട്ട, അത ഊരി, പ്രധാ
നാചാൎയ്യൻെറ വേലക്കാരനെ വെ
ട്ടി, അവൻെറ വലത്തെ ചെവി
മുറിച്ചുകളഞ്ഞു. ആ വേലക്കാര
ൻെറ പേർ മല്ക്കൂസ എന്ന ആ
യിരുന്നു.
൧൧ അപ്പോൾ യേശു പത്രൊ

1. മത്താ. ൨൬: ൩൬. മൎക്കൊ. ൧൪: ൩൨. ലൂ. ൨൨: ൩൯. 2. ൨ ശമു. ൧൫: ൨൩. 3. ലൂ. ൨൧: ൩൭. ൨൨: ൩൯. 4. മത്താ. ൨൬: ൪൭. മൎക്കൊ. ൧൪: ൪൩. ലൂ. ൨൨: ൪൭. നടപ്പ. ൧: ൧൬. 5. യോഹ. ൧൭: ൧൨. 6. മത്താ. ൨൬: ൫൧. മൎക്കൊ. ൧൪: ൪൭. ലൂ ൨൨: ൪൯, ൫൦.

സിനോട, നീ നിന്റെ വാൾ ഉ
റയിൽ ഇടുക: എന്റെ പിതാവ
ഇനിക്ക തന്നിട്ടുള്ള [7]പാത്രം ഞാൻ
പാനം ചെയ്യാതെ ഇരിക്കുമൊ?
എന്ന പറഞ്ഞു.
൧൨ അപ്പോൾ ആയുധക്കൂട്ട
വും സേനാപതിയും യെഹൂദന്മാ
രുടെ ഉദ്യോഗസ്ഥന്മാരും യേശു
വിനെ പിടിച്ചു, അവനെ കെട്ടി;
൧൩ പിന്നെ അവർ അവനെ
ആദ്യം [8] അന്നാസിന്റെ അടു
ക്കൽ [9] കൊണ്ടുപോയി; എന്തെ
ന്നാൽ അവൻ ആ വത്സരത്തെ
പ്രധാനാചാൎയ്യനായ കയ്യാഫാ
യുടെ അമ്മാമൻ ആയിരുന്നു.
൧൪ ജനത്തിന വേണ്ടി ഒരു മ
നുഷ്യൻ മരിക്കുന്നത യോഗ്യമാ
കുന്നു എന്ന യെഹൂദന്മാരോട
ആലോചന പറഞ്ഞവൻ [10] ക
യ്യാഫ തന്നെ ആയിരുന്നു.
൧൫ ¶ പിന്നെ [11] ശിമോൻ
പത്രോസും, മറ്റൊരു ശിഷ്യനും
യേശുവിന്റെ പിന്നാലെ ചെ
ന്നു: വിശേഷിച്ച ആ ശിഷ്യൻ
പ്രധാനാചാൎയ്യന മുഖപരിചയ
മുള്ളവനായിരുന്നു, അവൻ യേ
ശുവിനോട കൂടെ പ്രധാനാചാ
ൎയ്യന്റെ അരമനയിലേക്ക ചെ
ന്നു.
൧൬ [12] എന്നാലേ പത്രോസ
വാതില്ക്കൽ പുറത്ത നിന്നു, അ
പ്പോൾ പ്രധാനാചാൎയ്യന്ന മുഖ
പരിചയമുള്ളവനായ ആ മറ്റെ
ശിഷ്യൻ പുറത്തചെന്ന, വാതിൽ
കാവല്ക്കാരത്തിയോട പറഞ്ഞ,
പത്രോസിനെ അകത്ത കൂട്ടി
കൊണ്ടുവന്നു.
൧൭ അപ്പോൾ വാതിൽ കാവ
ല്ക്കാരത്തിയായ വേലക്കാരത്തി
ശിമോനോട, നീയും ഈ മനു
ഷ്യന്റെ ശിഷ്യന്മാരിൽ ഒരുത്ത
നല്ലയൊ? എന്ന പറയുന്നു. അ
വൻ ഞാൻ അല്ല എന്ന പറയു
ന്നു.
൧൮ അപ്പോൾ കുളിരായിരുന്ന
തുകൊണ്ട, വേലക്കാരും ഉദ്യോഗ
സ്ഥന്മാരും തീയുണ്ടാക്കി, തീകാ
ഞ്ഞുകൊണ്ട, നിന്നിരുന്നു: പ
ത്രോസും അവരോട കൂടെ തീകാ
ഞ്ഞുകൊണ്ട നിന്നിരുന്നു.
൧൯ ¶ അപ്പോൾ പ്രധാനാ
ചാൎയ്യൻ യേശുവിനോട, അവ
ന്റെ ശിഷ്യന്മാരെ കുറിച്ചും, അ
വന്റെ ഉപദേശത്തെ കുറിച്ചും
ചോദിച്ചു.
൨൦ യേശു അവനോട ഉത്തര
മായിട്ട, [13] ഞാൻ സ്പഷ്ടമായിട്ട
ലോകത്തോട പറഞ്ഞു: ഞാൻ
യെഹൂദന്മാർ വന്ന കൂടുന്ന സഭ
യിലും ദൈവാലയത്തിലും എല്ലാ
യ്പോഴും ഉപദേശിച്ചു; ഞാൻ ര
ഹസ്യത്തിൽ ഒരു കാൎയ്യവും പറ
ഞ്ഞിട്ടില്ല.
൨൧ നീ എന്നോട എന്തുകൊ
ണ്ട ചോദിക്കുന്നു? എന്നിൽനി
ന്ന കേട്ടിട്ടുള്ളവരോട ഞാൻ എ
ന്ത പറഞ്ഞു, എന്ന അവരോട
ചോദിക്ക; കണ്ടാലും ഞാൻ
പറഞ്ഞിട്ടുള്ള കാൎയ്യങ്ങളെ അവർ
അറിയുന്നു എന്ന പറഞ്ഞു.

7. മത്താ. ൨൦: ൨൨. ൨൬: ൩൯, ൪൨. 8. മത്താ. ൨൬: ൫൭. 9. ലൂ. ൩: ൨. 10. യോഹ. ൧൧: ൫൦. 11. മത്താ. ൨൬: ൫൮. മൎക്കൊ. ൧൪: ൫൪. ലൂ. ൨൨. ൫൪. 12. മത്താ. ൨൬: ൬൯. മൎക്കൊ. ൧൪: ൬൬. ലൂ. ൨൨: ൫൫. 13. മത്താ. ൨൬: ൫൫. ലൂ: ൪ ൧൫. യോഹ. ൭: ൧൪, ൨൮, ൮: ൨.

൨൨ എന്നാറെ അവൻ ഇപ്രകാരം പറഞ്ഞതിന്റെ ശേഷം സേവകന്മാരിൽ അരികെ നിന്ന ഒരുത്തൻ, നീ ഇപ്രകാരം പ്രധാനാചാൎയ്യനോട ഉത്തരം പറയുന്നുവൊ? എന്ന പറഞ്ഞ,[14] യേശുവിന ഒരു അടി കൊടുത്തു.

൨൩ യേശു അവനോട ഉത്തരമായിട്ട, ഞാൻ ദോഷമായിട്ട പറഞ്ഞു എങ്കിൽ, ദോഷത്തെ കുറിച്ച സാക്ഷിപ്പെടുത്തുക: നല്ലവണ്ണം അത്രെ എന്നുവരികിൽ, നീ എന്തുകൊണ്ട എന്നെ അടിക്കുന്നു? എന്ന പറഞ്ഞു.

൨൪ [15] എന്നാൽ അന്നാസ അവനെ കെട്ടപ്പെട്ടവനായി പ്രധാനാചാൎയ്യനായ കയ്യാഫായുടെ അടുക്കൽ അയച്ചിരുന്നു.

൨൫ എന്നാറെ ശിമോൻ പത്രോസ തീകാഞ്ഞുകൊണ്ട നിന്നിരുന്നു. ആകയാൽ [16] അവർ അവനോട, നീയും അവന്റെ ശിഷ്യന്മാരിൽ ഒരുത്തനല്ലയൊ? എന്ന പറഞ്ഞു. അവൻ ഞാൻ അല്ല എന്ന തള്ളിപ്പറഞ്ഞു.

൨൬ പ്രധാനാചാൎയ്യന്റെ വേലക്കാരിൽ വെച്ച പത്രോസ ചെവി വെട്ടിക്കളഞ്ഞവന്റെ ചാൎച്ചക്കാരനായ ഒരുത്തൻ, ഞാൻ തോട്ടത്തിൽ നിന്നെ അവനോടകൂടെ കണ്ടില്ലയൊ? എന്ന പറഞ്ഞു.

൨൭ അപ്പോൾ പത്രോസ പിന്നെയും തള്ളിപ്പറഞ്ഞു: [17] ഉടനെ പൂവൻകോഴി കൂകി.

൨൮ ¶ പിന്നെ അവർ യേശുവിനെ [18] കയ്യാഫായുടെ അടുക്കൽനിന്ന ന്യായസ്ഥലത്തേക്ക കൂട്ടികൊണ്ടുപോയി: അപ്പോൾ ഉഷഃകാലമായിരുന്നു; എന്നാൽ അവർ അശുദ്ധപ്പെടാതെ പെസഹായെ ഭക്ഷിപ്പാനായിട്ട, [19] തങ്ങൾ തന്നെ ന്യായസ്ഥലത്തിലേക്ക ചെന്നില്ല.

൨൯ ആകയാൽ പീലാത്തോസ അവരുടെ അടുക്കൽ പുറത്ത വന്ന പറഞ്ഞത, നിങ്ങൾ ഈ മനുഷ്യന്റെ നേരെ എന്തൊരു കുറ്റം ബോധിപ്പിക്കുന്നു?

൩൦ അവർ ഉത്തരമായിട്ട അവനോട, അവൻ കുറ്റക്കാരനല്ല എങ്കിൽ, ഞങ്ങൾ അവനെ നിനക്ക ഏല്പിക്കയില്ലയായിരുന്നു എന്ന പറഞ്ഞു.

൩൧ അപ്പോൾ പീലാത്തോസ അവരോട, നിങ്ങൾ തന്നെ അവനെ കൊണ്ടുപോയി, നിങ്ങളുടെ ന്യായപ്രമാണപ്രകാരം അവനെ ന്യായം വിധിപ്പിൻ എന്ന പറഞ്ഞു. അതുകൊണ്ട യെഹൂദന്മാർ അവനോട, ഒരുത്തനെയും കൊല്ലുന്നതിന ഞങ്ങൾക്ക ന്യായമില്ല, എന്ന പറഞ്ഞു.

൩൨ [20] യേശു താൻ ഏതുപ്രകാരമുള്ള മരണം മരിക്കുമെന്ന അടയാളമായിട്ട പറഞ്ഞിട്ടുള്ള വചനം നിവൃത്തിയാകേണ്ടുന്നതിന തന്നെ.

൩൩ [21] അപ്പോൾ പീലാത്തോസ

14. യറ. ൨൦: ൨. നടപ്പ. ൨൩: ൨. 15. മത്താ. ൨൬: ൫൭. 16. മത്താ. ൨൬: ൬൯, ൭൦. മൎക്കൊ. ൧൪: ൬൬. ലൂ. ൨൨: ൫൪ 17. മത്താ. ൨൬: ൭൪. മൎക്കൊ. ൧൪: ൭൨. ലൂ. ൨൨: ൬൦. യോഹ. ൧൩: ൩൮. 18. മത്താ. ൨൭: ൨. മൎക്കൊ. ൧൫: ൧. ലൂ. ൨൩: ൧. നടപ്പ. ൩: ൧൩. 19. നടപ്പ. ൧൦: ൨൮. ൧൧: ൩. 20. മത്താ. ൨൦: ൧൯. യോഹ. ൧൨: ൩൨, ൩൩. 21. മത്താ. ൨൭: ൧൧.

പിന്നെയും ന്യായസ്ഥലത്തിലേക്ക കടന്നു, യേശുവിനെ വിളിച്ച അവനോട, നീ യെഹൂദന്മാരുടെ രാജാവാകുന്നുവൊ? എന്ന പറഞ്ഞു.

൩൪ യേശു അവനോട ഉത്തരമായിട്ട പറഞ്ഞത, ഇത നീ സ്വയമായിട്ട പറയുന്നുവൊ, മറ്റുള്ളവർ ഇത എന്നെ കുറിച്ച നിന്നോട പറഞ്ഞുവൊ?

൩൫ പീലാത്തൊസ ഉത്തരമായിട്ട, ഞാൻ ഒരു യെഹൂദൻ ആകുന്നുവൊ? നിന്റെ സ്വജാതിയും പ്രധാനാചാൎയ്യന്മാരും നിന്നെ എന്റെ കയ്യിൽ ഏല്പിച്ചു നീ എന്ത ചെയ്തു? എന്ന പറഞ്ഞു.

൩൬ [22] യേശു ഉത്തരമായിട്ട, [23] എന്റെ രാജ്യം ഇഹലോകത്തിൽ നിന്നുള്ളതല്ല: എന്റെ രാജ്യം ഇഹലോകത്തിൽ നിന്നുള്ളതായിരുന്നു എങ്കിൽ, ഞാൻ യെഹൂദന്മാരുടെ കയ്യിൽ ഏല്പിക്കപ്പെടാതെ ഇരിപ്പാനായിട്ട, എന്റെ ഭൃത്യന്മാർ യുദ്ധം ചെയ്യുമായിരുന്നു: എന്നാൽ ഇപ്പോൾ എന്റെ രാജ്യം ഇവിടെനിന്ന അല്ല, എന്ന പറഞ്ഞു.

൩൭ അതുകൊണ്ട പീലാത്തോസ അവനോട, എന്നാൽ നീ ഒരു രാജാവ ആകുന്നുവൊ? എന്ന പറഞ്ഞു. യേശു ഉത്തരമായിട്ട, ഞാൻ ഒരു രാജാവ ആകുന്നു എന്ന നീ തന്നെ പറയുന്നുവല്ലൊ. ഇതിനായിട്ട ഞാൻ ജനിച്ചു, ഇതിനായിട്ട സത്യത്തിന സാക്ഷിപ്പെടുത്തേണ്ടുന്നതിന, ഞാൻ ഇഹലോകത്തിലേക്ക വന്നിരിക്കുന്നു. [24] സത്യത്തിൽ നിന്നുള്ളവൻ എല്ലാം എന്റെ ശബ്ദം കേൾക്കുന്നു എന്ന പറഞ്ഞു.

൩൮ പീലാത്തോസ അവനോട, സത്യം എന്താകുന്നു? എന്ന പറയുന്നു. അവൻ ഇത പറഞ്ഞിട്ട, പിന്നെയും യെഹൂദന്മാരുടെ അടുക്കൽ പുറത്തപോയി, അവരോട [25] ഞാൻ അവനിൽ ഒരു കുററവും കാണുന്നില്ല.

൩൯ എന്നാൽ പെസഹായിൽ ഞാൻ നിങ്ങൾക്ക ഒരുത്തനെ വിടീക്കേണമെന്ന [26] നിങ്ങൾക്ക ഒരു മൎയ്യാദയുണ്ടല്ലൊ: അതുകൊണ്ട ഞാൻ യെഹൂദന്മാരുടെ രാജാവിനെ നിങ്ങൾക്കായിട്ട വിടീക്കേണമെന്ന നിങ്ങൾക്ക മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൪൦ അപ്പോൾ പിന്നെയും എല്ലാവരും ഇവനെ അല്ല, [27] ബറബ്ബാസിനെ തന്നെ എന്ന [28] ഉറക്കെ വിളിച്ചു പറഞ്ഞു. എന്നാൽ ബറബ്ബാസ ഒരു കള്ളൻ ആയിരുന്നു.

## ൧൯ അദ്ധ്യായം

൧ യേശു ഖണ്ഡിക്കപ്പെട്ട കുരിശിൽ തറെക്കപ്പെട്ട ശവക്കല്ലറയിൽ അടക്കപ്പെടുന്നത.

ആകയാൽ അപ്പോൾ [1] പീലാത്തോസ യേശുവിനെ വരുത്തി,

22. ൧ തീമൊ. ൬: ൧൩. 23. ദാനി. ൨: ൪൪. ൭: ൧൪. ല്യ. ൧൨: ൧൪. യോഹ. ൬: ൧൫. വ്യ: ൧൫. 24. യോഹ. വ്യ: ൪൭. ൧യോഹ. ൩: ൧൯. ൪: ൬. 25. മത്ഥാ. ൨൭: ൨൪. ല്യ. ൨൩: ൪. യോഹ. ൧൯: ൪, ൬. 26. മത്ഥാ. ൨൭: ൧൫. മൎക്കൊ. ൧൫: ൬. ല്യ. ൨൩: ൧൭. 27. നടപ്പ. ൩: ൧൪. 28. ല്യ. ൨൩: ൧൯.
1. മത്ഥാ. ൨൭: ൨൬. ൨൭. മൎക്കൊ. ൧൫: ൧൫. ല്യ. ൧൮: ൩൨.

ചമ്മട്ടികൾകൊണ്ട അടിപ്പിച്ചു.
൨ ആയുധക്കാരും മുള്ളുകൾ
കൊണ്ട ഒരു കിരീടം മടഞ്ഞിട്ടു,
അത അവന്റെ തലയിന്മേൽ
വെക്കയും, ഒരു ചുവന്ന കുപ്പായം
അവനെ ഉടുപ്പിക്കകയും,
൩ യെഹൂദന്മാരുടെ രാജാവേ,
വാഴുക, എന്ന പറഞ്ഞ, അവന
അടികൾ കൊടുക്കയും ചെയ്തു.
൪ അപ്പോൾ പീലാത്തോസ
പിന്നെയും പുറത്ത വന്ന, അവ
രോട, കണ്ടാലും ഞാൻ [2] അവ
നിൽ ഒരു കുററവും കാണുന്നില്ല,
എന്ന നിങ്ങൾ അറിയേണ്ടുന്ന
തിന, ഞാൻ അവനെ നിങ്ങളു
ടെ അടുക്കൽ പുറത്ത കൊണ്ടുവ
രുന്നു എന്ന പറയുന്നു.
൫ അപ്പോൾ യേശു മുള്ളുകൾ
കൊണ്ടുള്ള കിരീടവും ചുവന്ന ക
പ്പായവും ധരിച്ചവനായി പുറ
ത്ത വന്നു. അപ്പോൾ പീലാത്തോ
സ അവരോട, ആ മനുഷ്യൻ
ഇതാ, എന്ന പറയുന്നു.
൬ അതുകൊണ്ട [3] പ്രധാനാചാ
ൎയ്യന്മാരും സേവകന്മാരും അവ
നെ കണ്ടപ്പോൾ, [അവനെ]
കുരിശിൽ തറെക്ക, കുരിശിൽ ത
റെക്ക, എന്ന ഉറക്കെ വിളിച്ചു
പറഞ്ഞു. പീലാത്തോസ അവ
രോട, നിങ്ങൾ അവനെ കൊ
ണ്ടുപോയി, കുരിശിൽ തറെപ്പിൻ:
എന്തുകൊണ്ടെന്നാൽ ഞാൻ അ
വനിൽ ഒരു കുററവും കാണുന്നി
ല്ല, എന്ന പറയുന്നു.
൭ യെഹൂദന്മാർ അവനോട,
ഉത്തരമായിട്ട, [4] ഞങ്ങൾക്ക ഒരു
ന്യായപ്രമാണം ഉണ്ട, [5] അവൻ
തന്നെത്താൻ ദൈവത്തിന്റെ
പുത്രനാക്കിയതുകൊണ്ട, ഞങ്ങളു
ടെ ന്യായപ്രമാണപ്രകാരം അ
വൻ മരിപ്പാൻ യോഗ്യനാകുന്നു
എന്ന പറഞ്ഞു.
൮ അതുകൊണ്ട പീലാത്തോ
സ ഈ വചനം കേട്ടപ്പോൾ,
ഏററവും ഭയപ്പെട്ടു.
൯ അവൻ പിന്നെയും ന്യായ
സ്ഥലത്തിലേക്ക ചെന്ന, യേശു
വിനോട, നീ എവിടെനിന്നാകു
ന്നു? എന്ന പറയുന്നു. [6] എന്നാ
റെ യേശു അവന ഉത്തരം കൊ
ടുത്തില്ല.
൧൦ അപ്പോൾ പീലാത്തോസ
അവനോട, നീ എന്നോട പറ
യുന്നില്ലയൊ? നിന്നെ കുരിശിൽ
തറെപ്പാൻ ഇനിക്ക അധികാരമു
ണ്ടെന്നും, നിന്നെ വിടീപ്പാനു
അധികാരമുണ്ടെന്നും നീ അറി
യുന്നില്ലയൊ? എന്ന പറയുന്നു.
൧൧ യേശു ഉത്തരമായിട്ട, മേ
ലിൽനിന്ന നിനക്ക തരപ്പെട്ടിരു
ന്നില്ല എങ്കിൽ, [7] ഇനിക്ക വിരോ
ധമായി ഒരു അധികാരവും നി
നക്ക ഉണ്ടാകയില്ല അതുകൊണ്ട
എന്നെ നിന്റെ കയ്യിൽ ഏല്പി
ച്ചവന അധികം പാപം ഉണ്ട
എന്ന പറഞ്ഞു.
൧൨ ഇതു മുതൽ പീലാത്തോസ
അവനെ വിടീപ്പാൻ അന്വേഷി
ച്ചു: എന്നാറെ യെഹൂദന്മാർ, [8]
നീ ഇവനെ വിടീച്ചാൽ നീ കൈ

2. യോഹ ൧൮: ൩൮. ൧൯: ൬. 3. നടപ്പ. ൩: ൧൩. 4. ലേവി. ൨൪: ൧൬. 5. മത്താ. ൨൬: ൬൫. യോഹ. ൫: ൧൮. ൧൦: ൩൩. 6. യെശാ. ൫൩: ൭. മത്താ. ൨൭: ൧൨, ൧൪. 7. ലൂ. ൨൨: ൫൩. യോഹ. ൭: ൩൦. 8. ലൂ ൨൩: ൨.

സറിന്റെ സ്നേഹിതനല്ല, [9] ത
ന്നെത്താൻ രാജാവാക്കുന്നവൻ
എല്ലാം കൈസറിന വിരോധമാ
യി പറയുന്നു എന്ന ഉറക്കെ വി
ളിച്ചു പറഞ്ഞു.
൧൩ ഇതുകൊണ്ട പീലാത്തോ
സ ഈ വചനം കേട്ടപ്പോൾ
യേശുവിനെ പുറത്ത കൊണ്ടുവ
ന്ന, കല്ത്തളം എന്നും എബ്രായ ഭാ
ഷയിൽ ഗാബ്ബത്താ എന്നും പ
റയപ്പെടുന്ന സ്ഥലത്ത ന്യായാ
സനത്തിൽ ഇരുന്നു.
൧൪ എന്നാൽ [10]പെസഹായിക്ക
പ്രാരംഭവും, ഏകദേശം ആറാം
മണിനേരവും ആയിരുന്നു: വി
ശേഷിച്ച അവൻ യെഹൂദന്മാ
രോട, നിങ്ങളുടെ രാജാവ ഇതാ,
എന്ന പറയുന്നു.
൧൫ എന്നാറെ [അവനെ]
നീക്കിക്കളക, [അവനെ] നീക്കിക്ക
ളക അവനെ കുരിശിൽ തറെക്ക,
എന്ന അവർ ഉറക്കെ വിളിച്ചു
പറഞ്ഞു. പീലാത്തോസ അവ
രോട, ഞാൻ നിങ്ങളുടെ രാജാ
വിനെ കുരിശിൽ തറെക്കേണ
മൊ? എന്ന പറയുന്നു. പ്രധാനാ
ചാൎയ്യന്മാർ ഉത്തരമായിട്ട, കൈ
സർ അല്ലാതെ [11] ഞങ്ങൾക്ക മ
റ്റൊരു രാജാവില്ല, എന്ന പറ
ഞ്ഞു.
൧൬ ആകയാൽ [12] അപ്പോൾ
കുരിശിൽ തറെക്കപ്പെടുവാനാ
യിട്ട, അവൻ അവനെ അവരു
ടെ കയ്യിൽ ഏല്പിച്ചു. പിന്നെ
അവർ യേശുവിനെ പിടിച്ചു
കൊണ്ടുപോയി.
൧൭ വിശേഷിച്ചും [13] അവൻ
തന്റെ കുരിശ ചുമന്നുകൊണ്ട
എബ്രായ ഭാഷയിൽ ഗോൽ
ഗോത്താ എന്ന പറയപ്പെടുന്ന
[14] തലയോടിടമെന്ന പേരുള്ള
സ്ഥലത്തിന പുറപ്പെട്ടുപോയി:
൧൮ അവിടെ അവർ അവ
നെയും, അവനോട കൂടെ മറ്റ
രണ്ടാളുകളെയും, ഓരോരുത്തനെ
ഓരോ ഭാഗത്തായിട്ടും, യേശുവി
നെ നടുവിലായിട്ടും, കുരിശുക
ളിൽ തറെച്ചു.
൧൯ ¶ അത്രയുമല്ല [15] പീലാ
ത്തോസ ഒരു സ്ഥാനപ്പേർ എഴു
തി കുരിശിന്മേൽ പതിച്ചു. നസ
റായക്കാരനായ യേശു യെഹൂദ
ന്മാരുടെ രാജാവ, എന്ന എഴുത
പ്പെട്ടിരുന്നു.
൨൦ ആകയാൽ യേശു കുരിശിൽ
തറെക്കപ്പെട്ട സ്ഥലം നഗരത്തി
ന സമീപമായിരുന്നതുകൊണ്ട,
യെഹൂദന്മാരിൽ പലരും ഈ
സ്ഥാനപ്പേർ വായിച്ചു: അത
എബ്രായിലും, ഗ്രേക്കിലും, ലത്തീ
നിലും എഴുതപ്പെട്ടിരുന്നു.
൨൧ അപ്പോൾ യെഹൂദന്മാരു
ടെ പ്രധാനാചാൎയ്യന്മാർ പീലാ
ത്തോസിനോട, യെഹൂദന്മാരു
ടെ രാജാവ, എന്നല്ല, ഞാൻ യെ
ഹൂദന്മാരുടെ രാജാവാകുന്നു, എ
ന്ന അവൻ പറഞ്ഞപ്രകാരം
തന്നെ എഴുതുക, എന്ന പറഞ്ഞു.

9. നടപ്പ. ൧൭: ൭. 10. മത്താ ൨൭: ൬൨. 11. ആല്പ. ൪൯: ൧൦. 12. മത്താ. ൨൭: ൨൬. ൩൧. മൎക്കൊ. ൧൫: ൧൫. ലൂ. ൨൩: ൨൪. 13. മത്താ. ൨൭: ൩൧, ൩൩. മൎക്കൊ. ൧൫: ൨൧, ൨൨. ലൂ ൨൩: ൨൬, ൩൩. 14. ൪ മോ. ൧൫: ൩൬. എബ്രാ. ൧൩: ൧൨. 15. മത്താ. ൨൭: ൩൭. മൎക്കൊ. ൧൫: ൨൬. ലൂ. ൨൩: ൩൮.

൨൨ പീലാത്തോസ ഉത്തരമായിട്ടു, ഞാൻ എഴുതിയത എഴുതി എന്ന പറഞ്ഞു.

൨൩ പിന്നെ [16] ആയുധക്കാർ യേശുവിനെ കുരിശിൽ തറെച്ചതിന്റെ ശേഷം, അവർ അവന്റെ വസ്ത്രങ്ങളെ എടുത്ത, ഓരോരു ആയുധക്കാരന്ന ഓരോരൊ പങ്കായി നാലു പങ്കാക്കി: [അവന്റെ] അങ്കിയെയും [എടുത്തു:] എന്നാൽ അങ്കി തൈപ്പു കൂടാതെ മേലിൽനിന്ന തുടങ്ങി, മുഴുവനും നെയ്യപ്പെട്ടതായിരുന്നു.

൨൪ അതുകൊണ്ട അവർ തമ്മിൽ തമ്മിൽ, നാം അത കീറരുത, ആൎക്ക വരുമെന്ന അതിനായിട്ടു ചിട്ടിയിടെണം എന്ന പറഞ്ഞു: [17] അവർ എന്റെ വസ്ത്രങ്ങളെ തങ്ങളുടെ ഇടയിൽ പങ്കിട്ടു : എന്റെ കുപ്പായത്തിനായിട്ടു ചിട്ടിയിട്ടു, എന്ന പറയുന്ന വേദവാക്യം നിവൃത്തിയാകേണ്ടുന്നതിനായിരുന്നു. ആകയാൽ ആയുധക്കാർ ഇവ കാൎയ്യങ്ങൾ ചെയ്തു.

൨൫ ¶ [18] അത്രയുമല്ല യേശുവിന്റെ കുരിശിന്റെ അരികെ അവന്റെ അമ്മയും, അവന്റെ അമ്മയുടെ സഹോദരിയായി [19] ക്ലെയോപ്പാസിന്റെ ഭാൎയ്യ മറിയയും, മഗ്ദലെനെ മറിയയും നിന്നിരുന്നു.

൨൬ അതുകൊണ്ട യേശു തന്റെ അമ്മയും, [20] താൻ സ്നേഹിച്ചിട്ടുള്ള ശിഷ്യനും അരികെ നില്ക്കുന്നത കണ്ടാറെ, അവൻ തന്റെ അമ്മയോട, [21] സ്ത്രീയെ, ഇതാ നിന്റെ മകൻ! എന്ന പറയുന്നു.

൨൭ പിന്നെ അവൻ ശിഷ്യനോട ഇതാ നിന്റെ അമ്മ! എന്ന പറയുന്നു. അന്നേരം മുതൽ ആ ശിഷ്യൻ അവളെ [22] തന്റെ വീട്ടിലേക്ക കൈക്കൊള്ളുകയും ചെയ്തു.

൨൮ ¶ ഇതിന്റെ ശേഷം യേശു സകലവും ഇപ്പോൾ നിവൃത്തിയായി എന്ന അറിഞ്ഞിട്ടു, [23] വേദവാക്യം നിവൃത്തിയാകേണ്ടുന്നതിനായിട്ടു, എനിക്ക ദാഹിക്കുന്നു എന്ന പറയുന്നു.

൨൯ എന്നാൽ അവിടെ കാടി കൊണ്ട നിറഞ്ഞൊരു പാത്രം വെക്കപ്പെട്ടിരുന്നു: അവർ [24] ഒരു സ്പോംഗിനെ കാടി കൊണ്ട നിറെച്ചു, ഇസോപ്പിൽ കെട്ടി, അവന്റെ വായുടെ അടുക്കൽ നീട്ടി വെച്ചു.

൩൦ അതുകൊണ്ട യേശു കാടി വാങ്ങിയപ്പോൾ, [25] നിവൃത്തിയായി, എന്ന പറഞ്ഞു: തന്റെ തല ചായിച്ചു ആത്മാവിനെ ഏല്പിക്കയും ചെയ്തു.

൩൧ ആകയാൽ അന്ന [26] യത്നസമയമാകകൊണ്ട, [27] ശരീരങ്ങൾ ശാബത ദിവസം, (ആ ശാബത ദിവസം വലിയ ദിവ

---

16. മത്താ. ൨൭: ൩൫. മൎക്കൊ. ൧൫: ൨൪. ലൂ. ൨൩: ൩൪. 17. സങ്കി ൨൨: ൧൮. 18. മത്താ. ൨൭: ൫൫. മൎക്കോ. ൧൫: ൪൦. ലൂ. ൨൩: ൪൯. 19. ലൂ. ൨൪: ൧൮. 20. യോഹ. ൧൩: ൨൩. ൨൦: ൨. ൨൧: ൭, ൨൦, ൨൪. 21. യോഹ. ൨: ൪. 22. യോഹ. ൧൬: ൩൨. 23. സങ്കി. ൬൯: ൨൧. 24. മത്താ. ൨൭: ൪൮. 25. യോഹ. ൧൭: ൪. 26. മൎക്കൊ. ൧൫: ൪൨. യോഹ. ൧൯: ൪൨. 27. ൫ മോ. ൨൧: ൨൩.

സമായിരുന്നതുകൊണ്ട,) കുരി
ശിന്മേൽ ഇരിക്കരുത എന്നുവെ
ച്ച, അവരുടെ കാലുകൾ ഒടിക്ക
പ്പെടെണമെന്നും, അവർ എടുത്തു
കൊണ്ടുപോകപ്പെടെണമെന്നും,
യെഹൂദന്മാർ പീലാത്തോസി
നോട അപേക്ഷിച്ചു.
൩൨ അപ്പോൾ ആയുധക്കാർ
വന്ന, ഒന്നാമത്തവന്റെയും,
അവനോട കൂടെ കുരിശിൽ തറെ
ക്കപ്പെട്ട മറ്റവന്റെയും കാലുക
ളെ ഒടിച്ചു.
൩൩ പിന്നെ അവർ യേശു
വിന്റെ അടുക്കൽ വന്ന അവൻ
മരിച്ചു കഴിഞ്ഞു എന്ന കണ്ട
പ്പോൾ, അവന്റെ കാലുകളെ
ഒടിച്ചില്ല:
൩൪ എന്നാലും ആയുധക്കാ
രിൽ ഒരുത്തൻ ഒരു കുന്തം കൊ
ണ്ട അവന്റെ വിലാപ്പുറത്ത കു
ത്തി, [28] ഉടനെ രക്തവും വെള്ള
വും പുറപ്പെട്ടു.
൩൫ വിശേഷിച്ചും [അതിനെ]
കണ്ടവൻ സാക്ഷിപ്പെടുത്തി,
അവന്റെ സാക്ഷിയും സത്യമു
ള്ളതാകുന്നു: നിങ്ങൾ വിശ്വസി
ക്കേണ്ടുന്നതിന, അവൻ സത്യം
പറയുന്നു എന്നും അവൻ അറി
യുന്നു.
൩൬ എന്നാൽ ഇവ കാൎയ്യങ്ങൾ
ഉണ്ടായത, അവന്റെ ഒരു അ
സ്ഥിപോലും ഒടിക്കപ്പെടുകയില്ല,
[29] എന്നുള്ള വേദവാക്യം നിവൃത്തി
യാകേണ്ടുന്നതിന, ആയിരുന്നു.
൩൭ പിന്നെയും [30] അവർ ത
ങ്ങൾ കുത്തിയവനിൽ നോക്കും,
എന്നും മറ്റൊരു വേദവാക്യം
പറയുന്നു.
൩൮ ൟ ഇതിന്റെ ശേഷം
അറിമതിയായിൽ നിന്നുള്ള [31]
യോസേഫ, [32] യെഹൂദന്മാരോ
ടുള്ള ഭയംകൊണ്ട (രഹസ്യത്തിൽ
ആയിരുന്നു എങ്കിലും യേശുവി
ന്റെ ഒരു ശിഷ്യനായിരുന്നതി
നാൽ,) താൻ യേശുവിന്റെ ശ
രീരം എടുത്തുകൊണ്ടുപോകേണ്ടു
ന്നതിനായിട്ട, പീലാത്തോസി
നോട അപേക്ഷിച്ചു: പീലാ
ത്തോസ [അവന] അനുവാദം
കൊടുക്കയും ചെയ്തു. അതുകൊ
ണ്ട അവൻ വന്ന, യേശുവി
ന്റെ ശരീരം എടുത്തു കൊണ്ടു
പോയി.
൩൯ (ആദ്യം രാത്രിയിൽ യേ
ശുവിന്റെ അടുക്കൽ വന്നവ
നായ) [33] നിക്കോദീമൂസും വന്നു;
മൂരും ചെന്നിനായകവും ചേൎന്ന
ഒരു കൂട്ടിൽ നൂറുറാത്തൽ കൊണ്ടു
വന്നു.
൪൰ അപ്പോൾ അവർ യേശു
വിന്റെ ശരീരം എടുത്തുകൊണ്ട,
യെഹൂദന്മാൎക്ക ശവം അടക്കുവാ
നുള്ള മൎയ്യാദപ്രകാരം, [34] അതു
സുഗന്ധവൎഗ്ഗങ്ങളോട കൂടെ നേ
ൎത്ത ശീലകളിൽ കെട്ടി.
൪൧ വിശേഷിച്ചും അവൻ കു
രിശിൽ തറെക്കപ്പെട്ട സ്ഥല
ത്തിൽ ഒരു തോട്ടവും, ആ തോട്ട
ത്തിൽ, ഒരുനാളും ഒരുത്തനും വെ
ക്കപ്പെട്ടിട്ടില്ലാത്ത ഒരു പുതിയ

28. ൧ യോഹ. ൫: ൬, ൮. 29. പുറപ്പാ. ൧൨: ൪൬. ൪ മോ. ൯: ൧൨. സങ്കീ. ൩൪: ൨൰. 30. സങ്കീ. ൨൨: ൧൬, ൧൭. സെഖ. ൧൨: ൧൰. അറി. ൧: ൭. 31. മത്താ. ൨൭: ൫൭. മൎക്കൊ. ൧൫: ൪൨. ലൂ. ൨൩: ൫൰. 32. യോഹ. ൯: ൨൨. ൧൨: ൪൨. 33. യോഹ. ൩: ൧, ൨. ൭: ൫൰. 34. നടപ്പ. ൫: ൬.

ശവക്കല്ലറയും ഉണ്ടായിരുന്നു.
൪൨ അതുകൊണ്ട [35] യെഹൂദ
ന്മാരുടെ യത്നസമയം ഹേതുവാ
യിട്ടും, ശവക്കല്ലറ സമീപമാക
കൊണ്ടും [36] അവർ യേശുവിനെ
അവിടെ വെച്ചു.

## ൨൰ം അദ്ധ്യായം.

൧ യേശു മറിയെക്കും. ൧൯ തന്റെ ശിഷ്യന്മാൎക്കും പ്രത്യക്ഷനാകുന്നത. ൨൪ തോമാസിന്റെ അവിശ്വാസവും. ൩൦ അനുസരണവാക്കും.

പിന്നെ [1] ആഴ്ചവട്ടത്തിന്റെ ഒ
ന്നാം ദിവസത്തിൽ പ്രഭാതകാല
ത്ത ഇരുട്ടുള്ളപ്പോൾ തന്നെ, മഗ്ദ
ലെനെ മറിയ ശവക്കല്ലറയുടെ
അടുക്കൽ വന്ന, ശവക്കല്ലറയിൽ
നിന്ന കല്ല നീക്കിക്കളയപ്പെട്ടത
കാണുന്നു.
൨ അപ്പോൾ അവൾ ഓടി, ശി
മോൻ പത്രോസിന്റെ അടുക്ക
ലും, യേശു സ്നേഹിച്ചിട്ടുള്ള [2] മ
റ്റെ ശിഷ്യന്റെ അടുക്കലും പോ
യി, അവരോട, അവർ കൎത്താവി
നെ ശവക്കല്ലറയിൽനിന്ന എടു
ത്തുകൊണ്ടുപോയി, അവനെ
എവിടെ വെച്ചു എന്ന ഞങ്ങൾ
അറിയുന്നില്ല എന്ന പറയുന്നു.
൩ [3] ആകയാൽ പത്രോസും, മ
റ്റെ ശിഷ്യനും പുറപ്പെട്ടു, കല്ലറ
യുടെ അടുക്കൽ പോയി.
൪ ഇരുവരും ഒന്നിച്ച ഓടി:
ആ മറ്റെ ശിഷ്യൻ പത്രോസി
നേക്കാൾ ശീഘ്രമായി ഓടി, മു
മ്പെ കല്ലറയുടെ അടുക്കൽ വ
ന്നു.
൫ പിന്നെ അവൻ കുനിഞ്ഞ
[അകത്തോട്ട നോക്കി, [4] ശീലകൾ
കിടക്കുന്നത കണ്ടു; എങ്കിലും അ
കത്ത പോയില്ല.
൬ അപ്പോൾ ശിമോൻ പത്രോ
സും അവന്റെ പിന്നാലെ വന്ന
എത്തി, ശവക്കല്ലറയിലേക്ക കട
ന്ന, വസ്ത്രങ്ങൾ കിടക്കുന്നതും,
൭ അവന്റെ തലയിൽ ഉണ്ടാ
യിരുന്ന [5] ശീല വസ്ത്രങ്ങളോട
കൂടെ കിടക്കാതെ, വേറിട്ട ഒരു
സ്ഥലത്ത ചുരുട്ടി വെച്ചിരിക്കുന്ന
തും കാണുന്നു.
൮ അപ്പോൾ ശവക്കല്ലറയുടെ
അടുക്കൽ മുമ്പെ വന്ന ആ മറ്റെ
ശിഷ്യനും അകത്ത ചെന്നു, അ
വനും കണ്ട, വിശ്വസിച്ചു.
൯ എന്തെന്നാൽ അവൻ മരി
ച്ചവരിൽനിന്ന ഉയിൎത്തെഴുനീ
ല്ക്കേണ്ടുന്നതാകുന്നു, എന്നുള്ള [6]
വേദവാക്യം അവർ അതുവരെ
യും അറിഞ്ഞില്ല.
൰ അപ്പോൾ ആ ശിഷ്യന്മാർ
പിന്നെയും തങ്ങളുടെ സ്ഥലത്തേ
ക്ക പോയി.
൰൧ ¶ എന്നാൽ [7] മറിയ ശവ
ക്കല്ലറയുടെ അരികെ പുറത്ത ക
രഞ്ഞുകൊണ്ട നിന്നു അവൾ ക
രയുമ്പോൾ, ശവക്കല്ലറയിലേക്ക
കുനിഞ്ഞു നോക്കി·
൰൨ യേശുവിന്റെ ശരീരം
വെക്കപ്പെട്ടിരുന്ന സ്ഥലത്ത
വെണ്മയുടുപ്പുകളോടെ രണ്ട ദൈ
വദൂതന്മാർ, തലയുടെ അടുക്കൽ
ഒരുത്തനും കാലുകളുടെ അടുക്കൽ

35: ഏശാ. ൫൩: ൯. 36. യോഹ. ൧൯: ൩൧.
1. മത്താ. ൨൮: ൧. മൎക്കൊ. ൧൬: ൧. ലൂ. ൨൪: ൧. 2. യോഹ. ൧൩: ൨൩. ൧൯: ൨൬. ൨൧: ൭. ൨൦. 3. ലൂ. ൨൪: ൧൨. 4. യോഹ. ൧൯: ൪൦. 5. യോഹ. ൧൧: ൪൪. 6. സങ്കീ. ൧൬: ൧൦. നടപ്പ. ൨: ൨൭—൩൧. ൧൩: ൩൪, ൩൫. 7. മൎക്കൊ. ൧൬: ൫.

ഒരുത്തനും, ഇരിക്കുന്നതിനെ കാണുന്നു.

൧൩ എന്നാറെ അവർ അവളോട, സ്ത്രീയെ, നീ എന്തിന കരയുന്നു? എന്ന പറയുന്നു. അവൾ അവരോട, അവർ എന്റെ കൎത്താവിനെ എടുത്തുകൊണ്ടുപോയി, അവനെ എവിടെ വെച്ചു എന്ന ഞാൻ അറിയായ്കകൊണ്ടാകുന്നു എന്ന പറയുന്നു.

൧൪ [7] ഇപ്രകാരം പറഞ്ഞിട്ട അവൾ പിന്നോക്കം തിരിഞ്ഞു, യേശു നില്ക്കുന്നത കണ്ടു, എന്നാൽ [8] യേശുവാകുന്നു എന്ന അവൾ അറിഞ്ഞില്ല.

൧൫ യേശു അവളോട പറയുന്നു, സ്ത്രീയെ നീ എന്തിന കരയുന്നു നീ ആരെ അന്വേഷിക്കുന്നു? അവൻ തോട്ടക്കാരൻ ആകുന്നു എന്ന അവൾ നിരൂപിച്ചിട്ട, അവനോട, യജമാനനെ, നീ അവനെ എടുത്തുകൊണ്ടുപോയിട്ടുണ്ടെങ്കിൽ, അവനെ എവിടെ വെച്ചു എന്ന എന്നോട പറക, അപ്പോൾ ഞാൻ അവനെ എടുത്ത കൊണ്ടുപോകും എന്ന പറയുന്നു.

൧൬ യേശു അവളോട, മറിയയെ, എന്ന പറയുന്നു. അവൾ തിരിഞ്ഞു, അവനോട, റബ്ബോനി എന്ന പറയുന്നു: അതിന്റെ അൎത്ഥം ഗുരു എന്നാകുന്നു.

൧൭ യേശു അവളോട, എന്നെ തൊടരുത; എന്തുകൊണ്ടെന്നാൽ ഞാൻ എന്റെ പിതാവിന്റെ അടുക്കലേക്ക ഇതുവരെയും കരേറി പോയിട്ടില്ല: എന്നാൽ [9] നീ എന്റെ സഹോദരന്മാരുടെ അടുക്കൽ പോയിട്ട, അവരോട [10] ഞാൻ എന്റെ പിതാവിന്റെയും നിങ്ങളുടെ പിതാവിന്റെയും, [11] എന്റെ ദൈവത്തിന്റെയും നിങ്ങളുടെ ദൈവത്തിന്റെയും അടുക്കൽ, കരേറിപ്പോകുന്നു എന്ന പറക.

൧൮ [12] മഗ്ദലെനെ മറിയ വന്നു, താൻ കൎത്താവിനെ കണ്ടു എന്നും, അവൻ ഈ കാൎയ്യങ്ങളെ തന്നോട പറഞ്ഞു എന്നും ശിഷ്യന്മാരോട അറിയിക്കയും ചെയ്തു.

൧൯ പിന്നെ [13] ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായ, ആ ദിവസം തന്നെ സന്ധ്യനേരത്ത ശിഷ്യന്മാർ കൂടിയിരുന്ന സ്ഥലത്തിൽ, യഹൂദന്മാരെ കുറിച്ചുള്ള ഭയം കൊണ്ട വാതിലുകൾ അടച്ചിരിക്കുമ്പോൾ, യേശു വന്നു, നടുവിൽനിന്നുംകൊണ്ട, അവരോട നിങ്ങൾക്ക സമാധാനം, എന്ന പറയുന്നു.

൨൦ ഇത പറഞ്ഞിട്ട, അവൻ അവരെ തന്റെ കൈകളെയും വിലാപ്പുറത്തെയും കാണിച്ചു. [14] അപ്പോൾ ശിഷ്യന്മാർ കൎത്താവിനെ കണ്ടതുകൊണ്ട സന്തോഷപ്പെട്ടു.

൨൧ അപ്പോൾ യേശു പിന്നെയും അവരോട, നിങ്ങൾക്ക സമാ

---

7. മത്താ. ൨൮: ൯. മൎക്കൊ. ൧൬: ൯. 8. ലൂ. ൨൪: ൧൬, ൩൧. യോഹ. ൨൧: ൪. 9. സങ്കി. ൨൨: ൨൨. മത്താ. ൨൮: ൧൦. റോമാ. ൮: ൨൯. എബ്രാ. ൨: ൧൧. 10. യോഹ. ൧൬: ൨൮. 11. എഫെ. ൧: ൧൭. 12. മത്താ. ൨൮: ൧൦. ലൂ. ൨൪: ൧൦. 13. മൎക്കൊ. ൧൬: ൧൪. ലൂ. ൨൪: ൩൬. ൧ കോറി. ൧൫: ൫. 14. യോഹ. ൧൬: ൨൨.

ധാനം; [15]പിതാവ എന്നെ അയ
ച്ച പ്രകാരം തന്നെ, ഞാനും
നിങ്ങളെ അയക്കുന്നു എന്ന
പറഞ്ഞു.
൨൨ ഇത പറഞ്ഞിട്ടു, അവൻ
അവരുടെ മെൽ ഊതി, അവ
രൊട പരിശുദ്ധാത്മാവിനെ കൈ
ക്കൊൾവിൻ.
൨൩ [16] നിങ്ങൾ ആരുടെ പാപ
ങ്ങളെ മോചിക്കുന്നുവൊ, അവ
അവരിൽനിന്ന മോചിക്കപ്പെടു
ന്നു: നിങ്ങൾ ആരുടെ [പാപങ്ങ
ളെ] പിടിക്കുന്നുവൊ, അവ പിടി
ക്കപ്പെടുന്നു എന്ന പറയുന്നു.
൨൪ എന്നാൽ പന്തിരുവരിൽ
ഒരുത്തനായി, [17] ദിദിമൂസ എന്ന
തോമാസ, യെശു വന്നപ്പൊൾ,
അവരോട കൂടെ ഉണ്ടായിരുന്നി
ല്ല.
൨൫ ആകയാൽ മറ്റെ ശിഷ്യ
ന്മാർ അവനോട, ഞങ്ങൾ ക
ൎത്താവിനെ കണ്ടു, എന്ന പറഞ്ഞു.
എന്നാറെ അവൻ അവരോട.
ഞാൻ അവന്റെ കൈകളിൽ
ആണികളുടെ പഴുത കണ്ട, ആ
ണികളുടെ പഴുതിൽ എന്റെ വി
രലിട്ടു, അവന്റെ വിലാപ്പുറത്തെ
ക്കു എന്റെ കൈ ഇടാഞ്ഞാൽ,
ഞാൻ വിശ്വസിക്കയില്ല എന്ന
പറഞ്ഞു.
൨൬ പിന്നെ എട്ടു ദിവസം ക
ഴിഞ്ഞശെഷം അവന്റെ ശിഷ്യ
ന്മാർ വീണ്ടും അകത്തിരിക്കു
മ്പൊൾ, തോമാസും അവരോട
കൂടെ ഉണ്ടായിരുന്നു. വാതിലു
കൾ അടച്ചിരിക്കുമ്പൊൾ, യെശു
വന്ന, നടുവിൽനിന്നുംകൊണ്ട,
അവരോട, നിങ്ങൾക്ക സമാധാ
നം എന്ന പറഞ്ഞു.
൨൭ അപ്പൊൾ അവൻ തോമാ
സിനോട, നീ നിന്റെ വിരൽ
ഇങ്ങോട്ടു നീട്ടി, എന്റെ കൈക
ളെ നോക്ക: നിന്റെ കൈ നീട്ടി
എന്റെ [18] വിലാപ്പുറത്തിലെക്ക
ഇടുക: നീ അവിശ്വാസിയായി
രിക്കാതെ, വിശ്വാസിയായിരിക്ക,
എന്ന പറഞ്ഞു.
൨൮ എന്നാറെ തോമാസ അ
വനോട, എന്റെ കൎത്താവും
എന്റെ ദൈവവുമായുള്ളൊവെ,
എന്ന ഉത്തരമായിട്ടു പറഞ്ഞു.
൨൯ യെശു അവനോട, തോ
മാസെ, നീ എന്നെ കണ്ടതുകൊ
ണ്ട നീ വിശ്വസിച്ചു: [19] കാണാ
തെ വിശ്വസിച്ചവർ ഭാഗ്യവാ
ന്മാർ ആകുന്നു എന്ന പറയുന്നു.
൩൦ വിശെഷിച്ചു ഈ പുസ്തക
ത്തിൽ എഴുതപ്പെടാത്ത [20] മറ്റെ
അനെകം അടയാളങ്ങളെയും
യെശു തന്റെ ശിഷ്യന്മാരുടെ
മുമ്പാകെ ചെയ്തു:
൩൧ എന്നാലും യെശു ദൈവ
ത്തിന്റെ പുത്രനായ ക്രിസ്തുവാ
കുന്നു എന്ന [21] നിങ്ങൾ വിശ്വ
സിക്കെണ്ടുന്നതിനും, വിശ്വസി
ച്ചിട്ടു നിങ്ങൾക്ക അവന്റെ നാ
മത്താൽ ജീവനുണ്ടാകെണ്ടുന്നതി
നും [22] ഇവ എഴുതപ്പെട്ടിരിക്കുന്നു.

---

15. മത്താ. ൨൮: ൧൮. യോഹ. ൧൭: ൧൮, ൧൯. ൨ തിമൊ. ൨: ൨. എബ്രാ. ൩: ൧.
16. മത്താ ൧൬: ൧൯. ൧൮: ൧൮. 17. യോഹ. ൧൧: ൧൬. 18. ൧ യോഹ. ൧: ൧.
19. ൨ കൊരി. ൫: ൭. ൧ പെത്രു. ൧: ൮. 20. യോഹ. ൨൧: ൨൫. 21. യോഹ. ൩:
൧൫, ൧൬. ൫. ൨൪. ൧ പെത്രു. ൧: ൮, ൯. 22. ൧. ൧. ൪.

## ൨൧ അദ്ധ്യായം.

ക്രിസ്തു പിന്നെയും പ്രത്യക്ഷനാകുന്നത. ൧൫ അവൻ പത്രൊസിനൊട ഒരു കല്പന കൊടുക്കയും, ൨൨ അവന്റെ മരണത്തെ കുറിച്ച പറകയും ചെയ്യുന്നത.

ഇക്കാര്യങ്ങൾക്കു ശേഷം യേശു
പിന്നെയും തിബെറിയോസ എ
ന്ന കടൽ കരയിൽ വെച്ച ശി
ഷ്യന്മാൎക്ക തന്നെത്താൻ പ്രത്യ
ക്ഷപ്പെടുത്തി; അവൻ പ്രത്യക്ഷ
പ്പെടുത്തിയത ഇപ്രകാരമായിരു
ന്നു.
൨ ശിമോൻ പത്രൊസും, ദിദി
മുസ എന്ന പറയപ്പെട്ട തോമാ
സും ഗലിലെയായിലെ കാനാ
യിൽനിന്നുള്ളവനായ [1] നത്താനി
യേലും, [2] സെബദിയുടെ പുത്ര
ന്മാരും, അവന്റെ ശിഷ്യന്മാരിൽ
വെറെ രണ്ടാളും കൂടിയിരുന്നു.
൩ ശിമോൻ പത്രൊസ അവ
രോട, ഞാൻ മീൻ പിടിപ്പാൻ
പോകുന്നു എന്ന പറയുന്നു. അ
വർ അവനോട, ഞങ്ങളും നി
ന്നോട കൂടെ പോരുന്നു എന്ന
പറയുന്നു. അവർ പുറപ്പെട്ട പോ
യി, ഉടനെ ഒരു പടവിൽ കയറി:
എന്നാലും അവർ ആ രാത്രിയിൽ
ഒന്നും പിടിച്ചില്ല.
൪ പിന്നെ ഉദയകാലമായ
പ്പോൾ, യേശു കരയിൽ നിന്നി
രുന്നു: എങ്കിലും [3] അത യേശുവാ
കുന്നു എന്ന ശിഷ്യന്മാർ അറി
ഞ്ഞില്ല.
൫ [4] അപ്പോൾ യേശു അവരൊ
ട, പൈതങ്ങളെ, നിങ്ങൾക്ക വല്ല
ആഹാരവുമുണ്ടൊ? എന്ന പറ
യുന്നു. അവർ അവനോട, ഇല്ല,
എന്ന ഉത്തരമായിട്ട പറഞ്ഞു.
൬ പിന്നെ അവൻ അവരോ
ട, [5] പടവിന്റെ വലത്തു ഭാഗത്ത
വല വീശുവിൻ; അപ്പോൾ നി
ങ്ങൾക്ക കിട്ടും എന്ന പറഞ്ഞു. അ
തുകൊണ്ട അവർ വീശി, ഇ
പ്പോൾ മീൻകൂട്ടം കൊണ്ട അത
വലിപ്പാൻ കഴിഞ്ഞില്ല.
൭ അതുകൊണ്ട [6] യേശു സ്നേഹി
ച്ചിട്ടുള്ള ആ ശിഷ്യൻ പത്രൊസി
നോട, അത കൎത്താവാകുന്നു,
എന്ന പറയുന്നു. കൎത്താവാകു
ന്നു എന്ന ശിമോൻ പത്രൊസ
കേട്ടപ്പോൾ, (താൻ നഗ്നനായിരു
ന്നതുകൊണ്ട,) തന്റെ മാത്സിക
വസ്ത്രം ചുററിക്കെട്ടി കടലിലേക്ക
ചാടി.
൮ എന്നാൽ മററെ ശിഷ്യന്മാർ
(കരയിൽനിന്ന ഏകദേശം ഇ
രുനൂറ മുളം മാത്രമല്ലാതെ ദൂരമി
ല്ലായ്കകൊണ്ട,) മീനുകളോടെ വ
ല വലിച്ചുകൊണ്ട ചെറിയ പട
വിൽ വന്നു.
൯ പിന്നെ അവർ കരയിൽ
ഇറങ്ങിയപ്പോൾ, അവിടെ തീ
ക്കനലുകൾ കത്തിയതും, അവ
യുടെ മേൽ മീൻ വെക്കപ്പെട്ടിരി
ക്കുന്നതും അപ്പവും കണ്ടു.
൧൦ യേശു അവരോട, നിങ്ങൾ
ഇപ്പോൾ പിടിച്ച മീനുകളിൽ
ചിലത കൊണ്ടുവരുവിൻ, എന്ന
പറയുന്നു.
൧൧ ശിമോൻ പത്രൊസ കയറി
പ്പോയി, നൂററമ്പത്തമൂന്നവലിയ
മീനുകൾകൊണ്ട നിറഞ്ഞ വല
കരയിലേക്ക വലിച്ചു: അത്ര

---

1. യോഹ. ൧: ൪൫. 2. മത്താ. ൪: ൨൧. 3. യോഹ. ൨൦: ൧൪. 4. ലൂ. ൨൪: ൪൧.
5. ലൂ. ൫: ൪, ൬, ൭. 6. യോഹ. ൧൩: ൨൩. ൨൦: ൨.

വളരെ ഉണ്ടായിട്ടും വല കീറി
യില്ല.
൧൨ യേശു അവരോട, നിങ്ങൾ
വന്ന, [7] ഭക്ഷണം കഴിച്ചുകൊൾ
വിൻ, എന്ന പറയുന്നു. എന്നാൽ
അവൻ കൎത്താവാകുന്നു എന്ന
അറിഞ്ഞിട്ടു, ശിഷ്യന്മാരിൽ ഒരു
ത്തനും നീ ആരാകുന്നു? എന്ന
ചോദിപ്പാൻ തുനിഞ്ഞില്ല.
൧൩ അപ്പോൾ യേശു വന്ന,
അപ്പം എടുത്ത, അവൎക്ക കൊടു
ത്തു, അപ്രകാരം തന്നെ മീനും
[കൊടുത്തു.]
൧൪ യേശു മരിച്ചവരിൽനിന്ന
ഉയിൎത്തെഴുനീററതിന്റെ ശേ
ഷം, തന്റെ ശിഷ്യന്മാൎക്ക പ്രത്യ
ക്ഷനായത ഇപ്പോൾ [8] മൂന്നാം
പ്രാവശ്യം ആകുന്നു.
൧൫ ¶ പിന്നെ അവർ ഭക്ഷ
ണം കഴിച്ചതിന്റെ ശേഷം യേ
ശു ശിമോൻ പത്രോസിനോട
പറയുന്നു, യോനായുടെ പുത്രനാ
യ ശിമോനെ, ഇവരെക്കാൾ നീ
എന്നെ അധികം സ്നേഹിക്കുന്നു
വോ? അവൻ അവനോട, ഉവ്വ,
കൎത്താവേ; ഞാൻ നിന്നെ സ്നേ
ഹിക്കുന്നു എന്ന നീ അറിയുന്നു
എന്ന പറയുന്നു. അവൻ അവ
നോട, [9] എന്റെ ആട്ടിൻ കുട്ടിക
ളെ മേയിക്ക.
൧൬ പിന്നെ രണ്ടാം പ്രാവശ്യം
അവൻ അവനോട പറയുന്നു,
യോനായുടെ പുത്രനായ ശിമോ
നേ, നീ എന്നെ സ്നേഹിക്കുന്നു
വോ? അവൻ അവനോട, ഉവ്വ,
കൎത്താവേ, ഞാൻ നിന്നെ സ്നേ
ഹിക്കുന്നു എന്ന നീ അറിയുന്നു,
എന്ന പറയുന്നു. അവൻ അവ
നോട, എന്റെ ആടുകളെ മേയി
ക്ക, എന്ന പറയുന്നു.
൧൭ മൂന്നാം പ്രാവശ്യം അവൻ
അവനോട പറയുന്നു, യോനാ
യുടെ പുത്രനായ ശിമോനേ, നീ
എന്നെ സ്നേഹിക്കുന്നുവൊ? അ
വൻ മൂന്നാം പ്രാവശ്യം നീ എ
ന്നെ സ്നേഹിക്കുന്നുവൊ? എന്ന
തന്നോട പറകകൊണ്ട പത്രോ
സ ദുഃഖിച്ചു. പിന്നെ അവൻ
അവനോട, [10] കൎത്താവേ, നീ
സകല കാൎയ്യങ്ങളെയും അറിയു
ന്നു, ഞാൻ നിന്നെ സ്നേഹിക്കു
ന്നു എന്ന നീ തന്നെ അറിയുന്നു
എന്ന പറഞ്ഞു. യേശു അവ
നോട എന്റെ ആടുകളെ മേയി
ക്ക എന്ന പറയുന്നു.
൧൮ ബാല്യക്കാരനായിരുന്ന
പ്പോൾ, നീ നിന്നെത്തന്നെ അ
രകെട്ടിക്കൊണ്ട നീ ഇച്ഛിച്ചിട
ത്ത എല്ലാം സഞ്ചരിച്ചുവല്ലൊ;
എന്നാൽ നീ വയസ്സനായി
തീരുമ്പോൾ, നീ നിന്റെ കൈക
ളെ നീട്ടുകയും, മറെറാരുത്തൻ
നിന്നെ കെട്ടുകയും, നീ ഇച്ഛിക്കാ
ത്ത ഇടത്ത നിന്നെ കൊണ്ടു
പോകയും ചെയ്യും, എന്ന ഞാൻ
സത്യമായിട്ട, സത്യമായിട്ട നി
ന്നോട പറയുന്നു.
൧൯ എന്നാൽ [12] അവൻ ഏതു
പ്രകാരമുള്ള മരണം കൊണ്ടു
ദൈവത്തെ മഹത്വപ്പെടുത്തുമെ

7. നടപ്പ. ൨൦: ൧൯. 8. യോഹ. ൨൦: ൧൯, ൨൬. 9. നടപ്പ; ൨൦: ൨൮. എബ്രാ. ൧൩: ൨൦. ൧ പത്രൊ. ൨: ൨൫. ൫: ൨, ൪. 10. യോഹ ൨: ൨൪, ൨൫. ൧൬: ൩൦. 11. യോഹ. ൧൩: ൩൬. നടപ്പ. ൧൨: ൩, ൪. 12. ൨ പത്രൊ ൧: ൧൪

ന്ന അവൻ ഇത അടയാളമായി പറഞ്ഞു. അവൻ ഇത പറഞ്ഞാറെ അവനോട, എന്റെ പിന്നാലെ വരിക എന്ന പറഞ്ഞു.

൨൦ പിന്നെ പത്രോസ തിരിഞ്ഞിട്ട [13] യേശു സ്നേഹിച്ചവനും, രാത്രിഭക്ഷണത്തിൽ അവന്റെ മാൎവ്വിടത്തിൽ ചാരിയവനും, കൎത്താവെ, നിന്നെ ഒറ്റിക്കൊടുക്കുന്നവൻ ആരാകുന്നു? എന്ന പറഞ്ഞവനുമായുള്ള ശിഷ്യൻ പിന്നാലെ വരുന്നതിനെ കാണുന്നു.

൨൧ പത്രോസ അവനെ കണ്ട, യേശുവിനോട, കൎത്താവെ, എന്നാൽ ഇവൻ എന്ത ചെയ്യും? എന്ന പറഞ്ഞു.

൨൨ യേശു അവനോട, [14] ഞാൻ വരുവോളത്തിന ഇവൻ ഇരിപ്പാൻ എനിക്ക ഇഷ്ടമുണ്ടെങ്കിൽ, അത നിനക്ക എന്ത? നീ എന്റെ പിന്നാലെ വരിക, എന്ന പറഞ്ഞു.

൨൩ അതുകൊണ്ട ആ ശിഷ്യൻ മരിക്കയില്ല എന്നുള്ള ൟ വചനം സഹോദരന്മാരിൽ പരന്നു: എന്നാലും അവൻ മരിക്കയില്ല എന്ന യേശു അവനോട പറഞ്ഞില്ല; ഞാൻ വരുവോളത്തിന അവൻ ഇരിപ്പാൻ എനിക്ക ഇഷ്ടമുണ്ടെങ്കിൽ അത നിനക്ക എന്ത എന്ന മാത്രമെ പറഞ്ഞിട്ടുള്ളു.

൨൪ ൟ ശിഷ്യൻ ൟ കാൎയ്യങ്ങളെ കുറിച്ച സാക്ഷിപ്പെടുത്തുന്നവനും, ൟ കാൎയ്യങ്ങളെ എഴുതിയവനും ആകുന്നു: [15] അവന്റെ സാക്ഷി സത്യമുള്ളതാകുന്നു എന്ന ഞങ്ങൾ അറികയും ചെയ്യുന്നു.

൨൫ വിശേഷിച്ചും [16] യേശു ചെയ്ത മറ്റ പല കാൎയ്യങ്ങളും ഉണ്ട. [17] അവ ഓരോന്നായി എഴുതപ്പെട്ടാൽ, എഴുതപ്പെടേണ്ടും പുസ്തകങ്ങൾ ഭൂലോകത്തിൽ കൂടെ കൊള്ളുകയില്ല എന്ന ഞാൻ നിരൂപിക്കുന്നു. ആമെൻ.



# അപ്പോസ്തോലന്മാരുടെ

# നടപ്പുകൾ.

## ൧ അദ്ധ്യായം.

൧ ക്രിസ്തു ഉയിൎത്തെഴുനീറ്റ ശേഷം ശിഷ്യന്മാരോട സംസാരിച്ചതും സ്വൎഗ്ഗത്തിലേക്ക കരേറിയതും, ൧൫ മത്തിയാസ അപ്പോസ്തോലനായി നിയമിക്കപ്പെടുന്നത.

[1] തെയോഫിലോസെ, യേശു താൻ തെരിഞ്ഞെടുത്ത അപ്പോസ്തോലന്മാൎക്ക പരിശുദ്ധാത്മാവ മൂലം [2] കല്പന കൊടുത്തിട്ട, [3] മേലോട്ട

13. യോഹ. ൧൩: ൨൩, ൨൫. ൨൦: ൨. 14. മത്താ. ൧൬: ൨൭, ൨൮. ൨൫: ൩൧. ൧ കോരി. ൪: ൫. ൧൧: ൨൬. അറി. ൨: ൨൫. ൩: ൧൧. ൨൨: ൭, ൨൦. 15. യോഹ. ൧൯: ൩൫. ൩ യോഹ. ൧൨. 16. യോഹ. ൨൦: ൩൦. 17. ആമൊസ. ൭: ൧൦.

1. ലൂ. ൧: ൩. 2. മത്താ. ൨൮: ൧൯. മൎക്കൊ. ൧൬: ൧൫. യോഹ. ൨൦: ൨൧. നടപ്പ. ൧൦: ൪൧, ൪൨. 3. മൎക്കൊ. ൧൬: ൧൯. ലൂ. ൯: ൫൧. ൨൪: ൫൧. ൧ തിമൊ. ൩: ൧൬.

എടുക്കപ്പെട്ട നാൾവരെ,
൨ ചെയ്യും പഠിപ്പിച്ചും തുടങ്ങി
യ സകല കാൎയ്യങ്ങളെയും കുറി
ച്ചു ഞാൻ ഒന്നാമത പ്രകരണം
ഉണ്ടാക്കീട്ടുണ്ടല്ലൊ:
൩ അവൻ കഷ്ടാനുഭവപ്പെട്ട
തിന്റെ ശേഷം നാല്പത നാളോ
ളം അവൎക്ക കാണപ്പെട്ടവനായും,
ദൈവത്തിന്റെ രാജ്യത്തെ കുറി
ച്ചുള്ള കാൎയ്യങ്ങളെ സംസാരിക്ക
ന്നവനായും, അപ്രകാരം അനേ
കം സ്പഷ്ടമായുള്ള സാക്ഷികൾ
കൊണ്ട [4] താൻ ജീവനോടിരിക്ക
ന്നു എന്ന കാണിച്ചു.
൪ [5] അവൻ അവരെ ഒന്നിച്ചു
കൂട്ടീട്ട, അവരോട, യെറുശലേ
മിൽനിന്ന പോകരുതെന്നും, നി
ങ്ങൾ [6] എന്നിൽനിന്ന കേട്ടിട്ടുള്ള
പിതാവിൻ വാഗ്ദത്തത്തിനായിട്ട
കാത്തിരിക്കെണം എന്നും കല്പി
ച്ചു.
൫ [7] എന്തെന്നാൽ യോഹന്നാൻ
വെള്ളം കൊണ്ട ജ്ഞാനസ്നാനം
ചെയ്തു നിശ്ചയം; [8] എന്നാൽ
നിങ്ങൾ ഇനി വളരെ നാളുകൾ
ചെല്ലാതെ പരിശുദ്ധാത്മാവകൊ
ണ്ട ബപ്തിസ്മപ്പെടും, [എന്ന അ
വൻ പറഞ്ഞിരുന്നു.]
൬ അവർ ഒന്നിച്ചു കൂടിയിരി
ക്കുമ്പോൾ അവർ അവനോട, [9]
കൎത്താവെ, നീ ഈ കാലത്തിൽ
[10] രാജ്യം ഇസ്രായെലിന യഥാ
സ്ഥാനപ്പെടുത്തി കൊടുക്കുമൊ?
എന്ന ചോദിച്ചു.
൭ അവൻ അവരോട, [11] പിതാ
വ തന്റെ സ്വന്ത അധികാര
ത്തിൽ വെച്ചിരിക്കുന്ന കാലങ്ങ
ളെ എങ്കിലും സമയങ്ങളെ എ
ങ്കിലും അറിയുന്നത നിങ്ങൾക്കു
ള്ളതല്ല.
൮ എന്നാൽ [12] പരിശുദ്ധാത്മാ
വ നിങ്ങളുടെ മേൽ വരുമ്പോൾ
[13] നിങ്ങൾ ശക്തി പ്രാപിക്കും,
നിങ്ങൾ യെറുശലേമിലും, യെ
ഹൂദിയായിൽ എല്ലാടത്തും, ശമ
റിയായിലും, ഭൂമിയുടെ അവസാ
നത്തോളം ഇനിക്ക [14] സാക്ഷി
കൾ ആകയും ചെയ്യും എന്ന
പറഞ്ഞു.
൯ [15] അവൻ ഈ കാൎയ്യങ്ങളെ
പറഞ്ഞതിന്റെ ശേഷം, അവർ
നോക്കിക്കൊണ്ടിരിക്കുമ്പോൾ, [16]
അവൻ മേല്പോട്ട എടുക്കപ്പെട്ടു,
അവരുടെ കാഴ്ചയിൽനിന്ന മറ
വായി ഒരു മേഘം അവനെ
കൈക്കൊൾകയും ചെയ്തു.
൧൦ അവൻ പോകുന്ന സമയ
ത്ത അവർ ആകാശത്തിലേക്ക
സൂക്ഷിച്ചു നോക്കികൊണ്ടിരിക്കു
മ്പോൾ, കണ്ടാലും, [17] വെള്ളവ
സ്ത്രത്തോട രണ്ട പുരുഷന്മാർ
അവരുടെ അരികെ നിന്നു.

4. മൎക്കൊ. ൧൬: ൧൪. ലൂ. ൨൪: ൩൬. യോഹ. ൨൦: ൧൯, ൨൬. ൨൧: ൧, ൧൪. ൧ കൊറി. ൧൫: ൫. 5. ലൂ. ൨൪: ൪൯, ൪൯. 6. ലൂ. ൨൪: ൪൯. യോഹ ൧൪: ൧൬, ൨൬. ൧൫: ൨൬ ൧൬: ൭ നടപ്പ. ൨: ൩൩. 7. മത്താ. ൩: ൧൧. നടപ്പ. ൧൧: ൧൬. ൧൯: ൪. 8. യോവെൽ. ൩: ൧൮ നടപ്പ. ൨: ൪ ൧൧: ൧൫. 9. മത്താ. ൨൪: ൩. 10. യെശാ ൧: ൨൬. ദാനി. ൭: ൨൭ ആമൊ. ൯: ൧൧. 11. മത്താ ൨൪: ൩൬. മൎക്കൊ ൧൩: ൩൨. ൧ തെസ്സ ൫: ൧. 12. ലൂ. ൨൪: ൪൯. 13. നടപ്പ. ൨: ൧, ൪. 14. ലൂ. ൨൪: ൪൮. യോഹ. ൧൫: ൨൭. നടപ്പ. ൧: ൨൨. ൨: ൩൨. 15. ലൂ. ൨൪: ൫൧. യോഹ. ൬: ൬൨. 16. നടപ്പ. ൧: ൨. 17. മത്താ. ൨൮: ൩. മൎക്കൊ. ൧൬: ൫. ലൂ. ൨൪: ൪. യോഹ. ൨൦: ൧൨. നടപ്പ. ൧൦: ൩, ൩൦.

൰൧ [18] ഗലിലെയാ മനുഷ്യരെ,
നിങ്ങൾ എന്തിന ആകാശത്തി
ലെക്ക നോക്കിക്കൊണ്ടു നില്ക്കുന്നു?
നിങ്ങളിൽനിന്ന സ്വൎഗ്ഗത്തിലെ
ക്ക മെല്പോട്ട എടുക്കപ്പെട്ട ഈ യെ
ശു സ്വൎഗ്ഗത്തിലെക്ക പോകുന്ന
തിനെ നിങ്ങൾ [19] കണ്ട പ്രകാ
രം തന്നെ അവൻ വരും, എന്ന
പറഞ്ഞു.
൰൨ അപ്പോൾ അവർ ഒലിവ
എന്ന പെരുള്ള [20] മലയിൽനിന്ന
യെറുശലെമിലെക്ക തിരിച്ചു പൊ
ന്നു. അത ഒരു ശാബത ദിവസ
ത്തെ വഴി ദൂരമായി യെറുശലെ
മിന സമീപമാകുന്നു.
൰൩ പിന്നെ അവർ അകത്ത
വന്നപ്പോൾ, [21] ഒരു മാളികയിലെ
ക്ക കരെറി പോയി, അവിടെ [22]
പത്രൊസും, യാക്കോബും, യോഹ
ന്നാനും, അന്ത്രെയാസും, ഫീലി
പ്പൊസും, തോമാസും, ബൎത്തൊ
ലോമായും, മത്തായിയും, അല്പാ
യിയുടെ പുത്രനായ യാക്കോബും,
[23] ശെലൊത്തെസായ ശിമൊനും,
യാക്കോബിന്റെ സഹോദരനാ
യ [24] യെഹൂദായും പാൎത്തു.
൰൪ [25] ഇവർ എല്ലാവരും [26] സ്ത്രീ
കളോടും, യെശുവിന്റെ അമ്മയാ
യ മറിയയോടും, അവന്റെ [27] സ
ഹോദരന്മാരോടും കൂടി, ഏകമന
സ്സോടെ പ്രാൎത്ഥനയിലും അപെ
ക്ഷയിലും സ്ഥിരപ്പെട്ടിരുന്നു.
൰൫ ¶ എന്നാൽ (ഒന്നിച്ചു കൂ
ടിയ [28] പെരുകളുടെ സംഖ്യ ഏക
ദെശം നൂറ്റിരുപത ആയിരുന്നു,)
ആ നാളുകളിൽ പത്രൊസ ശി
ഷ്യന്മാരുടെ നടുവിൽ എഴുനീറ്റ
നിന്ന, പറഞ്ഞു.
൰൬ സഹോദരന്മാരായ പുരു
ഷന്മാരെ, യെശുവിനെ പിടിച്ച
വൎക്ക [29] വഴി കാണിച്ചവനായ
യെഹൂദായെ കുറിച്ച പരിശുദ്ധാ
ത്മാവ [30]ദാവീദിന്റെ വായ മൂ
ലം മുമ്പെ പറഞ്ഞതായുള്ള ഈ
വെദവാക്യം നിവൃത്തിയാകെണ്ടു
ന്നതായിരുന്നു.
൰൭ എന്തുകൊണ്ടെന്നാൽ [31] അ
വൻ ഞങ്ങളോടു കൂടി എണ്ണപ്പെ
ട്ട, [32] ഈ ശുശ്രൂഷയിൽ പങ്ക
പ്രാപിച്ചിരുന്നു.
൰൮ [33] എന്നാൽ ഇവൻ അന്യാ
യത്തിന്റെ കൂലികൊണ്ട [34] ഒരു
നിലം സമ്പാദിച്ചു; പിന്നെ അ
വൻ കവിണ്ണു വീണ, നടുവെ
പിളൎന്നു: അവന്റെ കുടലുകൾ
ഒക്കെയും തുറിച്ചുപോയി.
൰൯ ഇത യെറുശലെമിൽ കുടി
യിരിക്കുന്നവൎക്ക എല്ലാവൎക്കും അ
റിയപ്പെട്ടതായിരുന്നു; എന്നതു
കൊണ്ട ആ നിലം അവരുടെ
സ്വന്ത ഭാഷയിൽ രക്തനിലമെ
ന്ന അൎത്ഥമാകുന്ന അകെൽദമാ

18. നടപ്പ. ൨: ൭ ൰൩: ൩൰. 19. ദാനി. ൭: ൰൩. മത്താ. ൨൪: ൩൰. മൎക്കൊ. ൰൩: ൨൬. ലൂ. ൨൧: ൨൭. യൊഹ. ൰൪: ൩. ൧ തെസ്സ. ൧: ൰. ൪: ൰൬. ൨ തെസ്സ. ൧: ൰. അറി. ൧: ൭. 20 ലൂ ൨൪: ൫൰. 21. നടപ്പ ൯: ൩൭, ൩൯. ൨൰: ൮ 22. മത്താ ൰: ൨, ൩, ൪. 23. ലൂ ൬ ൰൫ 24 യഹൂദ. ൧. 25. നടപ്പ. ൨: ൧, ൪൬. 26. ലൂ. ൨൩: ൪൯, ൫൫. ൨൪: ൰. 27. മത്താ. ൰൩: ൫൫. 28. അറി. ൩: ൪. 29. ലൂ. ൨൨. ൪൭ യൊഹ. ൰൮: ൩. 30. സങ്കീ. ൪൧: ൯ യൊഹ. ൰൩: ൰൮. 31. മത്താ. ൰: ൪. ലൂ. ൬: ൰൬. 32. നടപ്പ ൧: ൨൫. ൰൨: ൨൫ ൨൧: ൱൯. ൨൧: ൰൯. 33. മത്താ ൨൭: ൫, ൭, ൮. 34. മത്താ. ൨൬: ൰൫. ൨ പത്രൊ. ൨: ൰൫.

എന്ന ചൊല്ലപ്പെട്ടിരിക്കുന്നു.
൨൦ എന്തുകൊണ്ടെന്നാൽ സ
ങ്കീൎത്തന പുസ്തകത്തിൽ ഇങ്ങി
നെ എഴുതപ്പെട്ടിരിക്കുന്നു, [35] അ
വന്റെ വാസസ്ഥലം പാഴായി
തീരട്ടെ, അതിൽ ആരും വസിക്കാ
തെയും ഇരിക്കട്ടെ: [36] അവന്റെ
എപ്പിസ്കൊപ്പാസ്ഥാനം മറെറാരു
ത്തൻ എടുക്കട്ടെ.
൨൧ ആകയാൽ കൎത്താവായ
യെശു [37] യോഹന്നാന്റെ ബ
പ്തിസ്മ മുതൽ തുടങ്ങി, [38] താൻ
നമ്മിൽനിന്ന എടുത്തുകൊള്ള
പ്പെട്ട ആ ദിവസം വരെയും, ന
മ്മുടെ ഇടയിൽ അകത്തും പുറ
ത്തും സഞ്ചരിച്ച കാലത്തെല്ലാം,
൨൨ നമ്മോട കൂടെ നടന്നിട്ടുള്ള
ൟ പുരുഷന്മാരിൽ ഒരുത്തൻ
അവന്റെ ഉയിൎപ്പിന നമ്മോട
കൂടെ [39] ഒരു സാക്ഷിയായിരിപ്പാ
ൻ നിയമിക്കപ്പെടെണം.
൨൩ അപ്പോൾ അവർ [40] യുസ്തു
സ എന്ന മറുനാമമുള്ളവനായി
ബൎസബാസ എന്ന ചൊല്ല
പ്പെട്ട യോസെഫിനെയും, മത്തി
യാസിനെയും ൟ രണ്ട പേരെ
നിൎത്തി.
൨൪ പിന്നെ അവർ പ്രാൎത്ഥിച്ച
പറഞ്ഞത എന്തെന്നാൽ, [41] എല്ലാ
വരുടെയും ഹൃദയങ്ങളെ അറി
ഞ്ഞിരിക്കുന്ന കൎത്താവെ, യെഹു
ദാ തന്റെ സ്ഥലത്തെക്ക തന്നെ
പോകുവാനായിട്ട, ലംഘനം
കൊണ്ട ഏതിൽനിന്ന വീണു
പോയൊ, [42] ആ ശുശ്രൂഷയിലും
അപ്പോസ്തലസ്ഥാനത്തിലും പ
ങ്ക എടുക്കെണ്ടുന്നതിന
൨൫ നീ ഇവരിരുവരിൽ ഏവ
നെ തെരിഞ്ഞെടുത്തിരിക്കുന്നു എ
ന്ന കാണിച്ചു തരെണമെ.
൨൬ പിന്നെ അവർ അവരു
ടെ ചീട്ടുകളെ ഇട്ടു; ചീട്ട മത്തി
യാസിന്റെ പെക്ക വീണു; അ
വൻ പതിനൊന്ന അപ്പോസ്തല
ന്മാരോടു കൂടെ എണ്ണപ്പെടുകയും
ചെയ്തു.

## ൨. അദ്ധ്യായം.

൧ അപ്പോസ്തോലന്മാർ പരിശുദ്ധാത്മാവ കൊണ്ട നിറഞ്ഞവരായി പല വിധ ഭാഷകളിൽ സംസാരിക്കുന്നത.

പിന്നെ [1] പെന്തെകൊസ്ത എന്ന
ദിവസം തികവു വന്നപ്പോൾ,
[2] അവർ എല്ലാവരും ഏക മന
സ്സോടെ ഒരു സ്ഥലത്തിൽ ഇരു
ന്നു.
൨ അപ്പോൾ ശക്തിയുള്ള ഒരു
കാററോട്ടം പോലെ ആകാശത്തി
ൽനിന്ന ഒരു മുഴക്കം പെട്ടന്ന
ഉണ്ടായി, [3] അത അവർ ഇരു
ന്നിരുന്ന വീട മുഴുവനും നിറെച്ചു.
൩ അത്രയുമല്ല അവൎക്ക അ
ഗ്നിയുടെ എന്നപോലെ വിടൎന്ന
നാവുകൾ കാണപ്പെട്ടു, അത അ
വരിൽ ഓരോരുത്തന്റെ മേൽ
ആവസിച്ചു.

---

35. സങ്കീ. ൬൯: ൨൫. 36. സങ്കീ. ൧൦൯: ൮. 37. മൎക്കൊ. ൧: ൧. 38. നടപ്പു. ൧: ൯. 39. യോഹ. ൧൫: ൨൭. നടപ്പു. ൧: ൮. ൪: ൩൩. 40. നടപ്പു. ൧൫: ൨൨. 41. ൧ശമു. ൧൬: ൭. ൧നാളാ. ൨൮: ൯. ൨൯: ൧൭. യറമി. ൧൧: ൨൦. ൧൭: ൧൦. നടപ്പു. ൧൫: ൮. വെളി. ൨: ൨൩. 42. നടപ്പു. ൧: ൧൭.

1. ലേവി. ൨൩: ൧൫. ആവൊ. ൧൬: ൯. നടപ്പു. ൨൦: ൧൬. 2. നടപ്പു. ൧: ൧൪. 3. നടപ്പു. ൪: ൩൧.

൪ [4] അവർ എല്ലാവരും പരി
ശുദ്ധാത്മാവ കൊണ്ട നിറഞ്ഞ
വരായി, ആത്മാവ അവൎക്ക
ഉച്ചാരണം ചെയ്വാൻ കൊടുത്ത
പ്രകാരം [5] അവർ മറുഭാഷക
ളിൽ സംസാരിച്ച തുടങ്ങുകയും
ചെയ്തു.
൫ അന്ന ആകാശത്തിൻ കീഴി
ലുള്ള സകല ദേശത്തിൽനിന്നും
വന്ന ദൈവഭക്തിയുള്ള മനുഷ്യ
രായ യെഹൂദന്മാർ യെറുശലേ
മിൽ പാൎക്കുന്നുണ്ടായിരുന്നു.
൬ ഈ ശബ്ദം ഉണ്ടായപ്പോൾ,
പുരുഷാരം വന്ന കൂടി, ചഞ്ച
ലപ്പെട്ടു, എന്തുകൊണ്ടെന്നാൽ
എല്ലാവനും അവനവന്റെ സ്വ
ന്ത ഭാഷയിൽ അവർ സംസാ
രിക്കുന്നതിനെ കേട്ടു.
൭ അവർ എല്ലാവരും ഭ്രമിച്ച
ആശ്ചൎയ്യപ്പെട്ട, തമ്മിൽ തമ്മിൽ
കണ്ടാലും, പറയുന്ന ഇവർ എല്ലാ
വരും [6] ഗലിലെയക്കാരല്ലയൊ?
൮ പിന്നെ എങ്ങിനെ നാം
ഓരോരുത്തൻ ജനിച്ചിട്ടുള്ളതിൽ
നമ്മുടെ സ്വന്ത ഭാഷയിൽ
കേൾക്കുന്നു?
൯ പാൎത്തക്കാരും, മേദക്കാരും,
ഏലാമിക്കാരും, മെസോപൊത്താ
മിയായിലും, യെഹൂദിയായിലും,
കപ്പദോക്കിയായിലും, പൊന്തു
സിലും, ആസിയായിലും,
൧൦ പ്രിഗിയായിലും, പംഫുലി
യായിലും, എജിപ്തിലും, കുറെ
നെക്ക ചേൎന്ന ലിബിയായുടെ
പ്രദേശങ്ങളിലും പാൎക്കുന്നവരും,
റോമായിലെ പരദേശികളും, യെ
ഹൂദന്മാരും, യെഹൂദമാൎഗ്ഗം അ
നുസരിച്ചവരും,
൧൧ ക്രേത്തന്മാരും, അറബി
ക്കാരുമാകുന്ന നാം നമ്മുടെ ഭാ
ഷകളിൽ അവർ ദൈവത്തി
ന്റെ മഹത്വമുള്ള കാൎയ്യങ്ങളെ
പറയുന്നതിനെ കേൾക്കുന്നു,
എന്ന പറഞ്ഞു.
൧൨ പിന്നെ അവർ എല്ലാവരും
ഭ്രമപ്പെട്ടു, ഇതിന്റെ പൊരുൾ
എന്താകുന്നു? എന്ന തമ്മിൽ
തമ്മിൽ പറഞ്ഞ, സംശയപ്പെട്ടി
രുന്നു.
൧൩ മറ്റുള്ളവർ പരിഹസിച്ച
കൊണ്ട, ഇവർ പുതുവീഞ്ഞ
കൊണ്ട നിറഞ്ഞവർ ആകുന്നു,
എന്ന പറഞ്ഞു.
൧൪ ¶ അപ്പോൾ പത്രോസ
പതിനൊന്ന പേരോട കൂടെ എ
ഴുനീറ്റ നിന്ന, തന്റെ ശബ്ദം
ഉയൎത്തി, അവരോട പറഞ്ഞു,
യെഹൂദമനുഷ്യരും, യെറുശല
മിൽ പാൎക്കുന്നവർ എല്ലാവരുമാ
യുള്ളോരെ, ഇത നിങ്ങൾക്ക അ
റിഞ്ഞിരിക്കട്ടെ, എന്റെ വചന
ങ്ങളെ ചെവിക്കൊൾവിൻ:
൧൫ എന്തുകൊണ്ടെന്നാൽ ഇ
വർ നിങ്ങൾ ഊഹിക്കുന്ന പ്രകാ
രം മദ്യപാനം ചെയ്യുവരല്ല, [7] പ
കലിൽ മൂന്നാം മണി നേരമെ
ആയിട്ടുള്ളുവല്ലൊ,
൧൬ ഇത യോവേൽ ദീൎഘദ
ൎശിയാൽ ചൊല്ലപ്പെട്ടത അത്രെ
ആകുന്നത;

4. നടപ്പ. ൧: ൮. 5. മൎക്കോ. ൧൬: ൧൭. നടപ്പ. ൧൦: ൪൬. ൧൯: ൬. ൧കോറി. ൧൨: ൧൦, ൨൮, ൩൦. ൧൩: ൧. ൧൪: ൨. 6. നടപ്പ. ൧: ൧൧. 7. ൧തെസ്സ. ൫: ൭.

൧൭ [8] ദൈവം പറയുന്നു, ഒടുക്ക
ത്തെ നാളുകളിൽ ഇപ്രകാരം ഉ
ണ്ടാകും, [9] ഞാൻ സകല ജഡ
ത്തിന്മേലും എന്റെ ആത്മാവിൽ
നിന്നു പകരും: അപ്പോൾ നി
ങ്ങളുടെ പുത്രന്മാരും [10] പുത്രിമാരും
ദീർഘദർശനം പറയും, നിങ്ങളുടെ
ബാലന്മാർ ദർശനങ്ങളെ കാണും,
നിങ്ങളുടെ മൂപ്പന്മാരും സ്വപ്നങ്ങ
ളെ കാണും:
൧൮ പിന്നെയും എന്റെ ദാസ
ന്മാരുടെ മേലും ദാസിമാരുടെ
മേലും ഞാൻ ആ നാളുകളിൽ
എന്റെ ആത്മാവിൽ നിന്നു പക
രും: അപ്പോൾ [11] അവർ ദീർഘദ
ർശനം പറയും:
൧൯ [12] അത്രയുമല്ല മീതെ ആകാ
ശത്തിൽ അത്ഭുതങ്ങളെയും, താഴെ
ഭൂമിയിൽ രക്തവും, അഗ്നിയും,
പുകയാവിയും ആകുന്ന അത്ഭു
തങ്ങളെയും ഞാൻ കാണിക്കും:
൨൦ കർത്താവിന്റെ മഹത്തായും
പ്രകാശമായുമുള്ള ദിവസം വരും
മുമ്പെ, [13] സൂര്യൻ ഇരുളായിട്ടും ച
ന്ദ്രൻ രക്തമായിട്ടും മാററപ്പെടും:
൨൧ [14] കർത്താവിന്റെ നാമത്തിൽ
വിളിക്കുന്നവൻ എല്ലാം രക്ഷിക്ക
പ്പെടും എന്നുള്ളത ഉണ്ടാകും.
൨൨ ഇസ്രായേൽ മനുഷ്യരേ ഈ
വചനങ്ങളെ കേട്ടുകൊൾവിൻ;
നിങ്ങൾ തന്നെ അറിയുന്ന
പ്രകാരം നസറായക്കാരനായ
യേശു, അവൻ മൂലമായി ദൈ
വം നിങ്ങളുടെ നടുവിൽ ചെയ്തു
[15] അതിശയങ്ങളും അത്ഭുതങ്ങളും
അടയാളങ്ങളും കൊണ്ട, നിങ്ങ
ളിൽ ദൈവത്താൽ സമ്മതനായ
മനുഷ്യനായവൻ,
൨൩ [16] ദൈവത്തിന്റെ നിശ്ച
യ ആലോചനയാലും മുന്നറിവി
നാലും ഏല്പിക്കപ്പെട്ടുകൊണ്ട
[17] നിങ്ങൾ അവനെ പിടിച്ചു, ദു
ഷ്ട കൈകൾ കൊണ്ട കുരിശിൽ
തറച്ചു കൊന്നു.
൨൪ [18] അവനെ ദൈവം, മരണ
വേദനകളെ അഴിച്ചു, ഉയിർപ്പി
ച്ചു: എന്തുകൊണ്ടെന്നാൽ അവൻ
അതിനാൽ അടക്കപ്പെടുന്നത ക
ഴിയാത്തതായിരുന്നു.
൨൫ എന്തെന്നാൽ ദാവീദ അ
വനെ കുറിച്ചു പറയുന്നു, ഞാൻ
ചഞ്ചലപ്പെടാതെ ഇരിക്കേണ്ടുന്ന
തിന, [19] കർത്താവ എന്റെ വലത്ത
ഭാഗത്തിരിക്കകൊണ്ട, ഞാൻ എ
ല്ലായ്പോഴും അവനെ എന്റെ
മുമ്പാകെ കണ്ടുകൊണ്ടിരുന്നു:
൨൬ അതുകൊണ്ട എന്റെ ഹൃ
ദയം ആനന്ദിച്ചു, എന്റെ നാ
വും പ്രസാദിച്ചു; അത്രയുമല്ല
എന്റെ ജഡവും ആശ്രയത്തോ
ടെ വസിക്കും:
൨൭ എന്തെന്നാൽ നീ എന്റെ

---

8. യെശാ. ൪൪: ൩. ഹെസ. ൧൧: ൧൯. ൩൬: ൨൭. യോവേൽ ൨: ൨൮, ൨൯. സെഖ. ൧൨: ൧൦. യോഹ. ൭: ൩൮. 9. നടപ്പ. ൧൦: ൪൫. 10. നടപ്പ. ൨൧: ൯. 11. നടപ്പ. ൨൧: ൪, ൯, ൧൦. ൧ കോറി. ൧൨: ൧൦, ൨൮. ൧൪: ൧. 12. യോവേൽ ൨: ൩൦, ൩൧. 13. മത്താ. ൨൪: ൨൯. മർക്കോ. ൧൩: ൨൪. ലൂ. ൨൧: ൨൫. 14. റോമാ. ൧൦: ൧൩. 15. യോഹ. ൩: ൨. ൧൪: ൧൦, ൧൧. നടപ്പ. ൧൦: ൩൮. എബ്രാ. ൨: ൪. 16. മത്താ. ൨൬: ൨൪. ലൂ. ൨൨: ൨൨. ൨൪: ൪൪. നടപ്പ. ൩: ൧൮. ൪: ൨൮. 17. നടപ്പ. ൫: ൩൦. 18. നടപ്പ. ൨: ൩൨. ൩: ൧൫. ൪: ൧൦. ൧൦: ൪൦. ൧൩: ൩൦, ൩൪. ൧൭: ൩൧. റോമാ. ൪: ൨൪. ൮: ൧൧. ൧ കോറി. ൬: ൧൪. ൧൫: ൧൫. ൨ കോറി. ൪: ൧൪. ഗലാ. ൧: ൧. എഫെ. ൧: ൨൦. കോലൊ. ൨: ൧൨. ൧ തെസ്സ. ൧: ൧൦. എബ്രാ ൧൩: ൨൦. ൧ പേത്രൊ. ൧: ൨൧. 19. സങ്കി. ൧൬: ൮.

ആത്മാവിനെ പാതാളത്തിൽ
കൈവിടുകയുമില്ല, നിന്റെ പ
രിശുദ്ധനായവൻ നാശം കാ
ണ്മാൻ സമ്മതിക്കയുമില്ല.
൨൮ നീ ജീവന്റെ വഴികളെ
എന്നോട അറിയിച്ചിട്ടുണ്ട: നി
ന്റെ മുഖഭാവം കൊണ്ട എന്നെ
സന്തോഷത്താൽ നിറെക്കയും
ചെയ്യും.
൨൯ സഹോദരന്മാരായ മനു
ഷ്യരേ, [20] ഗോത്രപിതാവായ ദാ
വീദിനെ കുറിച്ച ഞാൻ നിങ്ങ
ളോട ധൈൎയ്യമായി പറയട്ടെ,
അവൻ മരിച്ച അടക്കപ്പെട്ടു, അ
വന്റെ പ്രേതക്കല്ലറയും ഇന്നേ
വരെയും നമ്മുടെ ഇടയിൽ ഉണ്ട.
൩൦ ആകയാൽ അവൻ ഒരു
ദീൎഘദൎശിയാകകൊണ്ടും, തന്റെ
സിംഹാസനത്തിന്മേൽ ഇരിപ്പാ
നായിട്ടു, ജഡപ്രകാരം തന്റെ
കടിപ്രദേശത്തിലെ ഫലത്തിൽ
നിന്ന ക്രിസ്തുവിനെ എഴുനീല്പി
ക്കും എന്ന [21] ദൈവം തന്നോട
സത്യമായി ആണ ഇട്ടിട്ടുണ്ട എ
ന്ന അറികകൊണ്ടും,
൩൧ അവൻ ഇത മുമ്പെ ത
ന്നെ കണ്ടിട്ടു; [22] അവന്റെ ആ
ത്മാവ പാതാളത്തിൽ കൈവിട
പ്പെട്ടില്ല എന്നും, അവന്റെ ജ
ഡം നാശം കണ്ടില്ല എന്നും ക്രി
സ്തുവിന്റെ ഉയിൎപ്പിനെ കുറിച്ച
സംസാരിച്ചു.
൩൨ [23] ഈ യേശുവിനെ ദൈവം
ഉയിൎപ്പിച്ചിരിക്കുന്നു, [24] അതിനു
ഞങ്ങൾ എല്ലാവരും സാക്ഷിക
ളാകുന്നു.
൩൩ ആകയാൽ [25] അവൻ ദൈ
വത്തിന്റെ വലത്ത കയ്യാൽ
ഉന്നതപ്പെട്ടതുകൊണ്ടും, [26] പരി
ശുദ്ധാത്മാവിന്റെ വാഗ്ദത്തം
ദൈവത്തിൽ നിന്ന ലഭിച്ചതു
കൊണ്ടും [27] നിങ്ങൾ ഇപ്പോൾ
കണ്ട കേൾക്കുന്നതായുള്ള ഇത
പകൎന്നിരിക്കുന്നു.
൩൪ ദാവീദ സ്വൎഗ്ഗത്തിലേക്ക
കരേറിട്ടില്ലല്ലൊ, എന്നാൽ അ
വൻ പറയുന്നു, [28] ഞാൻ നിന്റെ
ശത്രുക്കളെ നിന്റെ പാദപീഠമാ
ക്കുവോളത്തിന,
൩൫ നീ എന്റെ വലത്ത ഭാഗ
ത്തിൽ ഇരിക്ക, എന്ന കൎത്താവ
എന്റെ കൎത്താവിനോട പറഞ്ഞു.
൩൬ ആകയാൽ നിങ്ങൾ കുരി
ശിൽ തറച്ച [29] ഈ യേശുവിനെ
ദൈവം കൎത്താവായും ക്രിസ്തുവാ
യും ആക്കിയിരിക്കുന്നു, എന്ന
ഇസ്രായേലിലെ കുഡുംബം ഒ
ക്കെയും നിശ്ചയമായി അറിയട്ടെ.
൩൭ ¶ അവർ ഇത കേട്ടാറെ,
[30] അവരുടെ ഹൃദയത്തിൽ കുത്തു
കൊണ്ട, പത്രോസിനോടും ശേ
ഷം അപ്പോസ്തോലന്മാരോടും,
സഹോദരന്മാരായ പുരുഷന്മാ
രേ, ഞങ്ങൾ എന്ത ചെയ്യേണ്ടു?
എന്ന പറഞ്ഞു.
൩൮ അപ്പോൾ പത്രോസ

20. ൧ രാജാ. ൨: ൧൦. നടപ്പ. ൧൩: ൩൬. 21. ൨ശമു. ൭: ൧൨, ൧൩. സങ്കീ. ൧൩൨: ൧൧. ലൂ. ൧: ൩൨, ൬൯. റോമാ. ൧: ൩. ൨തിമോ. ൨: ൮. 22. സങ്കീ. ൧൬: ൧൦. നടപ്പ. ൧൩: ൩൫. 23. നടപ്പ. ൨: ൨൪. 24. നടപ്പ. ൧: ൮. 25. നടപ്പ. ൫: ൩൧. ഫീലി ൨: ൯. എബ്രാ. ൧൦: ൧൨. 26. യോഹ. ൧൪: ൨൬. ൧൫: ൨൬. ൧൬: ൭, ൧൩. നടപ്പ. ൧: ൪. 27. നടപ്പ. ൧൦: ൪൫. എഫെ. ൪: ൮. 28. സങ്കീ. ൧൧൦: ൧. മത്താ. ൨൨: ൪൪. ൧കോറി. ൧൫: ൨൫. എഫേ. ൧: ൨൦. എബ്രാ. ൧: ൧൩. 29. നടപ്പ. ൫: ൩൧. 30. സെഖ. ൧൨: ൧൦. ലൂ ൩: ൧൦. നടപ്പ. ൯: ൬. ൧൬: ൩൦.

അവരോട പറഞ്ഞു, [31] അനുതാ
പപ്പെട്ടു, നിങ്ങൾ ഓരോരു
ത്തൻ പാപമോചനത്തിനായിട്ട
യേശുക്രിസ്തുവിന്റെ നാമത്തിൽ
ബപ്തിസ്മപ്പെടുവിൻ. അപ്പോൾ
നിങ്ങൾക്ക പരിശുദ്ധാത്മാവി
ന്റെ ദാനം ലഭിക്കും.
൩൯ എന്തുകൊണ്ടെന്നാൽ വാ
ഗ്ദത്തം നിങ്ങൾക്കും, [32] നിങ്ങളുടെ
മക്കൾക്കും, [33] ദൂരത്തുള്ളവൎക്ക എല്ലാ
വൎക്കും, നമ്മുടെ ദൈവമായ ക
ൎത്താവ വിളിക്കുന്നവൎക്ക അത്രയും
ഉള്ളതാകുന്നു.
൪൦ അവൻ മറ്റും അനേകം
വാക്കുകൾ കൊണ്ടും സാക്ഷി
പ്പെടുത്തി, ഈ വിപരീതസന്ത
തിയിൽനിന്ന നിങ്ങളെ തന്നെ
രക്ഷിച്ചുകൊൾവിൻ എന്ന ബു
ദ്ധി പറഞ്ഞു.
൪൧ ആകയാൽ അവന്റെ വാ
ക്ക സന്തോഷത്തോടെ കൈ
ക്കൊണ്ടവർ ബപ്തിസ്മപ്പെട്ടു: ആ
ദിവസത്തിൽ തന്നെ ഏകദേശം
മൂവായിരം ആത്മാക്കൾ ചേൎത്തു
കൊള്ളപ്പെട്ടു.
൪൨ ¶ [34] പിന്നെ അവർ അപ്പൊ
സ്തോലന്മാരുടെ ഉപദേശത്തി
ലും അന്യോന്യതയിലും, അപ്പം
മുറിക്കുന്നതിലും, പ്രാൎത്ഥനകളിലും
സ്ഥിരപ്പെട്ടിരുന്നു.
൪൩ സകല ആത്മാവിലും ഭയ
മുണ്ടായി: [35] ഏറിയ അത്ഭുതങ്ങളും
അതിശയങ്ങളും അപ്പോസ്തോല
ന്മാരാൽ ചെയ്യപ്പെട്ടു.
൪൪ വിശേഷിച്ച വിശ്വാസി
കൾ എല്ലാവരും ഒന്നിച്ചിരുന്നു, [36]
സകല വസ്തുക്കളെയും പൊതു
വിൽ അനുഭവിച്ചു:
൪൫ തങ്ങളുടെ അവകാശങ്ങ
ളെയും സമ്പത്തുകളെയും വിറ്റ,
അവ ഓരോരുത്തന ആവശ്യമു
ള്ളത പോലെ [37] എല്ലാവൎക്കും പ
ങ്കിട്ടു കൊടുക്കയും ചെയ്തു.
൪൬ [38] അത്രയുമല്ല അവർ ദിനം
പ്രതി ഏകമനസ്സോടെ [39] ദൈവാ
ലയത്തിൽ സ്ഥിരപ്പെട്ടു, വീടുകൾ
തോറും [40] അപ്പം മുറിച്ചു, ആനന്ദ
ത്തോടും ഹൃദയപരമാൎത്ഥതയോ
ടും, തങ്ങളുടെ ആഹാരം ഭക്ഷിച്ചും
കൊണ്ടു,
൪൭ ദൈവത്തെ സ്തുതിച്ചു, [41] സ
കല ജനത്തോടും കൃപയുണ്ടാക
യും ചെയ്തു. [42] വിശേഷിച്ചും ര
ക്ഷിക്കപ്പെടുന്നവരെ കൎത്താവ ദി
നംപ്രതി സഭയോട ചേൎത്തു.

## ൩ അദ്ധ്യായം.

൧ പത്രോസും യോഹന്നാനും ഒരു മുടന്ത
നെ സൌഖ്യമാക്കുന്നത. ൧൨ അനുതാപ
ത്തിന ബുദ്ധി ഉപദേശിക്കയും ചെയ്യുന്നത.

[1] ഒമ്പതാം മണിയിലെ പ്രാൎത്ഥന
സമയത്ത പത്രോസും യോഹ
ന്നാനും ഒന്നിച്ച [2] ദൈവാലയ
ത്തിലേക്ക പോയി.

31. ലൂ. ൨൪: ൪൭ നടപ്പ. ൩: ൧൯. 32. യോവേൽ. ൨: ൨൮. നടപ്പ. ൩: ൨൫. 33. നടപ്പ. ൧൦: ൪൫. ൧൧: ൧൫, ൧൮. ൧൪: ൨൭. ൧൫: ൩, ൭, ൧൪. എഫെ. ൨: ൧൩, ൧൭. 34. നടപ്പ. ൧: ൧൪. ൨: ൪൬. റോമാ. ൧൨: ൧൨. എഫെ. ൬: ൧൮. കൊലൊ. ൪: ൨. എബ്രാ. ൧൦: ൨൫. 35. മൎക്കൊ. ൧൬: ൧൭. നടപ്പ. ൪: ൩൩. ൫: ൧൨. 36. നടപ്പ. ൪: ൩൨, ൩൪. 37. എശാ. ൫൮: ൭. 38. നടപ്പ. ൧: ൧൪. 39. ലൂ. ൨൪: ൫൩. നടപ്പ. ൫: ൪൨. 40. നടപ്പ. ൨൦: ൭. 41. ലൂ. ൨: ൫൨. നടപ്പ. ൪: ൩൩. റോമാ. ൧൪: ൧൮. 42. നടപ്പ. ൫: ൧൪. ൧൧: ൨൪.
1. സങ്കീ. ൫൫: ൧൭. 2. നടപ്പ. ൨: ൪൬ 2 നടപ്പ: ൧൪: ൮

൨ അപ്പോൾ [3] തന്റെ അമ്മ
യുടെ ഗൎഭത്തിൽനിന്ന തന്നെ
മുടന്തനായ ഒരു മനുഷ്യൻ കൊ
ണ്ടുവരപ്പെട്ടു, [4] ദൈവാലയത്തി
ലേക്ക ചെല്ലുന്നവരോട ഭിക്ഷ
ചോദിപ്പാനായിട്ടു, അവനെ സു
ന്ദരമെന്ന ചൊല്ലപ്പെട്ട ദൈവാ
ലയവാതില്ക്കൽ ദിവസം പ്രതി
ആക്കുമാറായിരുന്നു:
൩ അവൻ ദൈവാലയത്തി
ലേക്ക പോകുവാൻ ഭാവിക്കുന്ന
പത്രോസിനെയും യോഹന്നാ
നെയും കണ്ടാറെ ഭിക്ഷ ചോദി
ച്ചു.
൪ എന്നാറെ യോഹന്നാനോ
ട കൂടെ പത്രോസ അവനെ സൂ
ക്ഷിച്ചു നോക്കീട്ടു, ഞങ്ങളുടെ നേ
രെ നോക്ക, എന്ന പറഞ്ഞു.
൫ അവൻ അവരിൽനിന്ന വ
ല്ലതും ലഭിക്കുമെന്ന വിചാരിച്ചു,
അവരുടെ അടുക്കലേക്ക ശ്രദ്ധ
കൊടുത്തു.
൬ അപ്പോൾ പത്രോസ ഇനി
ക്ക വെള്ളിയുംപൊന്നും ഒന്നുമില്ല;
എന്നാൽ ഇനിക്കുള്ളത ഞാൻ നി
നക്ക തരുന്നു: [5] നസറായക്കാര
നായ യേശു ക്രിസ്തുവിന്റെ നാ
മത്തിൽ നീ എഴുനീറ്റ നടക്ക,
എന്ന പറഞ്ഞു.
൭ അവൻ അവനെ വലത്ത
കൈക്ക പിടിച്ചു, എഴുനീല്പിച്ചു:
ഉടനെ അവന്റെ പാദങ്ങളും
നരിയാണികളും ശക്തിപ്പെട്ടു.
൮ അവൻ [6] മേല്പോട്ടു ചാടി
നിന്ന, നടന്നു, അവൻ നടന്ന,
നൃത്തം ചെയ്തു, ദൈവത്തെ സ്തുതി
ച്ചുകൊണ്ടു, അവരോടു കൂടെ ദൈ
വാലയത്തിലേക്ക കടന്നു.
൯ [7] അവൻ നടക്കുന്നതിനെയും
ദൈവത്തെ സ്തുതിക്കുന്നതിനെ
യും ജനങ്ങൾ എല്ലാവരും കണ്ടു.
൧൦ [8] അത്രയുമല്ല ദൈവാലയ
ത്തിലെ സുന്ദര വാതിലിന്റെ
അരികെ ഭിക്ഷെക്കായിട്ടു ഇരു
ന്നവൻ ഇവൻ തന്നെ ആകു
ന്നു എന്ന അവർ അറിഞ്ഞു,
അവന സംഭവിച്ചിട്ടുള്ളതിനെ
കുറിച്ചു ഭ്രമംകൊണ്ടും വിസ്മയം
കൊണ്ടും നിറയപ്പെട്ടു.
൧൧ പിന്നെ സൌഖ്യമാക്കപ്പെട്ട
മുടന്തൻ പത്രോസിനെയും യോ
ഹന്നാനെയും പിടിച്ചുകൊണ്ടിരി
ക്കുമ്പോൾ, ജനങ്ങൾ എല്ലാവരും
ഏററവും ഭ്രമമുള്ളവരായി, [9] ശൊ
ലോമോന്റെത എന്ന ചൊല്ല
പ്പെട്ട മണ്ഡപത്തിൽ അവരുടെ
അടുക്കലേക്ക ഒന്നിച്ചു ഓടിവന്നു.
൧൨ എന്നാൽ പത്രോസ ക
ണ്ടിട്ടു, ജനങ്ങളോട ഉത്തരമായിട്ടു
പറഞ്ഞു, ഇസ്രായേൽ മനുഷ്യ
രേ, നിങ്ങൾ ഇതിനെ കുറിച്ചു
എന്തിന ആശ്ചൎയ്യപ്പെടുന്നു? അ
ല്ലെങ്കിൽ ഞങ്ങൾ ഞങ്ങളുടെ സ്വ
ശക്തികൊണ്ടെങ്കിലും, ഭക്തികൊ
ണ്ടെങ്കിലും ഇവനെ നടക്കുമാറാ
ക്കി എന്നുള്ളപ്രകാരം നിങ്ങൾ ഞ
ങ്ങളെ എന്തിന സൂക്ഷിച്ചു നോ
ക്കുന്നു?
൧൩ [10] അബ്രഹാമിന്റെയും,
ഇസ്സ്ഹാക്കിന്റെയും, യാക്കോബി
ന്റെയും ദൈവമായി, നമ്മുടെ
പിതാക്കന്മാരുടെ ദൈവമായവൻ

4. യോഹ. ൯: ൮. 5. നടപ്പ. ൪: ൧൦. 6. യെശ. ൩൫: ൬. 7. നടപ്പ. ൪: ൧൬. 8. യോഹ. ൯: ൮. 9. യോഹ. ൧൦: ൨൩. നടപ്പ. ൫: ൧൨. 10. നടപ്പ. ൫: ൩൦.

[11] തന്റെ പുത്രനായ യേശുവി
നെ മഹത്വപ്പെടുത്തി: അവ
നെ നിങ്ങൾ [12] ഏല്പിച്ചു, പീലാ
ത്തോസ അവനെ വിടീപ്പാൻ
നിശ്ചയിച്ചപ്പോൾ, [13] അവന്റെ
മുമ്പാകെ നിങ്ങൾ അവനെ ഉ
പേക്ഷിച്ചുകളഞ്ഞു.

൧൪ എന്നാൽ നിങ്ങൾ [14] വി
ശുദ്ധനും [15] നീതിമാനുമായവനെ
ഉപേക്ഷിച്ചുകളഞ്ഞ, കുലപാത
കനായ മനുഷ്യനെ നിങ്ങൾക്കാ
യിട്ട തരെണം എന്ന ചോദിച്ചു:

൧൫ ജീവന്റെ പ്രഭുവിനെ
കൊല്ലുകയും ചെയ്തു: [16] അവനെ
ദൈവം മരിച്ചവരിൽനിന്ന ഉ
യിൎത്തെഴുനീല്പിച്ചു: [17] ആയതിന
ഞങ്ങൾ സാക്ഷികൾ ആകുന്നു.

൧൬ [18] അവന്റെ നാമത്തിലുള്ള
വിശ്വാസത്താൽ നിങ്ങൾ കണ്ട
റിയുന്ന ഇവനെ അവന്റെ നാ
മം ബലപ്പെടുത്തി; അവനാലു
ള്ള വിശ്വാസം തന്നെ ഞങ്ങളു
ടെ എല്ലാവരുടെയും മുമ്പാകെ ഈ
പൂൎണ്ണ സൌഖ്യം ഇവന നല്കി
യിരിക്കുന്നു.

൧൭ ഇപ്പോഴും, സഹോദരന്മാ
രെ, നിങ്ങളുടെ പ്രമാണികൾ
ചെയ്തത പോലെ തന്നെ നിങ്ങ
ളും അത [19] അറിയായ്മകൊണ്ട
ചെയ്തു, എന്ന ഞാൻ അറിയുന്നു.

൧൮ എന്നാൽ ക്രിസ്തു കഷ്ടപ്പെ
ടും എന്ന ദൈവം തന്റെ [20] സ
കല ദീൎഘദൎശിമാരുടെ വായകൊ
ണ്ടും മുമ്പെ അറിയിച്ചിട്ടുള്ള [21]
കാൎയ്യങ്ങളെ അവൻ ഇപ്രകാരം
നിവൃത്തിച്ചു.

൧൯ ആകയാൽ കൎത്താവിന്റെ
മുമ്പിൽനിന്ന ആശ്വാസമുണ്ടാ
കുന്ന കാലങ്ങൾ വരികയും മു
മ്പെ തന്നെ നിങ്ങൾക്ക പ്രസം
ഗിക്കപ്പെട്ടവനായ യേശു ക്രിസ്തു
വിനെ അവൻ അയക്കയും ചെ
യ്വാൻ തക്കവണ്ണം,

൨൦ നിങ്ങളുടെ പാപങ്ങൾ മോ
ചിക്കപ്പെടേണ്ടുന്നതിന, നിങ്ങ
ൾ [22] അനുതാപപ്പെട്ട മനസ്സ
തിരിഞ്ഞുകൊൾവിൻ:

൨൧ ലോകം ഉണ്ടായത മുതൽ
[23] ദൈവം തന്റെ വിശുദ്ധ ദീൎഘ
ദൎശിമാരുടെ എല്ലാവരുടെയും വാ
യകൊണ്ട [24] അരുളിച്ചെയ്ത കാൎയ്യ
ങ്ങൾ എല്ലാം യഥാസ്ഥാനപ്പെടു
ന്ന കാലം വരുവോളം, [25] ആയ
വനെ സ്വൎഗ്ഗം കൈക്കൊള്ളേണ്ടു
ന്നതാകുന്നു.

൨൨ എന്തെന്നാൽ മോശ സ
ത്യമായി പിതാക്കന്മാരോട, [26] നി
ങ്ങളുടെ ദൈവമായ കൎത്താവ എ
ന്നെ പോലെ ഒരു ദീൎഘദൎശിയെ
നിങ്ങളുടെ സഹോദരന്മാരിൽനി
ന്ന നിങ്ങൾക്കായിട്ട എഴുനീല്പി
ക്കും എന്നും, അവൻ നിങ്ങളോട

11. യോഹ ൭: ൩൯. ൧൨: ൧൬. ൧൭: ൧. 12. മത്താ. ൨൭: ൨. 13. മത്താ. ൨൭: ൨൦. മൎക്കോ. ൧൫: ൧൧. ലൂ. ൨൩: ൧൮, ൨൦, ൨൧. യോഹ. ൧൮: ൪൦. ൧൯: ൧൫. നടപ്പ. ൧൩: ൨൮. 14. സങ്കീ. ൧൬: ൧൦. മൎക്കോ. ൧: ൨൪. ലൂ. ൧: ൩൫. നടപ്പ. ൨: ൨൭. ൪: ൨൭. 15. നടപ്പ. ൭: ൫൨. ൨൨: ൧൪. എബ്രാ ൨: ൧൦. ൫: ൯. ൧യോഹ. ൫: ൧൧. 16. നടപ്പ. ൨: ൨൪. 17. നടപ്പ ൨: ൩൨. 18. മത്താ ൯: ൨൨. നടപ്പ. ൪: ൧൦. ൧൪: ൯. 19. ലൂ. ൨൩: ൩൪. യോഹ ൧൬: ൩. നടപ്പ. ൧൩: ൨൭. ൧കോറി. ൨: ൮. ൧തിമോ. ൧: ൧൩. 20 സങ്കീ ൨൨: ഏശാ. ൫൦: ൬. ൫൩: ൫. ദാനി. ൯: ൨൬. ൧പേത്രോ. ൧: ൧൦, ൧൧. 21. ലൂ. ൨൪: ൪൪. നടപ്പ. ൨൬: ൨൨. 22. നടപ്പ. ൨: ൩൮. 23. ലൂ. ൧: ൭൦. 24. മത്താ, ൧൭: ൧൧. 25. നടപ്പ. ൧: ൧൧. 26. ആവ. ൧൮: ൧൫. ൧൮: ൧൮. നടപ്പ. ൭: ൩൭.

ഏതു കാൎയ്യങ്ങളെ പറയുമൊ അ
വയിൽ എല്ലാററിലും നിങ്ങൾ അ
വനെ ചെവിക്കൊള്ളെണമെന്നും,
൨൩ ആ ദീൎഘദൎശിയെ ചെ
വിക്കൊള്ളാത്ത ആത്മാവ എല്ലാം
ജനങ്ങളുടെ ഇടയിൽനിന്ന മൂല
നാശം ചെയ്യപ്പെടുക ഉണ്ടാകുമെ
ന്നും പറഞ്ഞു.
൨൪ അത്രയുമല്ല ശമുയേൽ മു
തൽ തുടങ്ങിയുള്ള ദീൎഘദൎശിമാരും,
പിൻ വന്ന സംസാരിച്ചവർ എ
ല്ലാവരും ഈ നാളുകളെ മുൻ അ
റിയിച്ചിരിക്കുന്നു.
൨൫ നിങ്ങൾ ആ ദീൎഘദൎശിമാ
രുടെയും, [27] നിന്റെ സന്തതിയി
ലും ഭൂമിയിലുള്ള സകല വംശ
ങ്ങളും അനുഗ്രഹിക്കപ്പെടും എ
ന്ന അബ്രഹാമിനോട ദൈവം
പറഞ്ഞ, നമ്മുടെ പിതാക്കന്മാ
രോട ചെയ്ത ഉടമ്പടിയുടെയും [28]
മക്കൾ ആകുന്നു.
൨൬ [29] ആദ്യം നിങ്ങളുടെ അടു
ക്കലേക്ക ദൈവം തന്റെ പുത്ര
നായ യേശുവിനെ എഴുനീല്പിച്ചു,
നിങ്ങളുടെ ദോഷങ്ങളിൽ നിന്ന
[30] ഓരോരുത്തൻ തിരിഞ്ഞുകൊ
ണ്ട, നിങ്ങളെ അനുഗ്രഹിപ്പാനാ
യിട്ട [31] അവനെ അയച്ചു.

## ൪ അദ്ധ്യായം.

൧ പത്രോസും യോഹന്നാനും കാരാഗ്രഹ
ത്തിൽ ആക്കപ്പെടുന്നത ൫ അവരുടെ ഉ
ത്തരം ൧൩ അവർ ശാസിക്കപ്പെടുന്നത
൨൩ ശിഷ്യന്മാരുടെ പ്രാൎത്ഥന ൩൧ അവ
രുടെ ഐകമത്യം.

ഇങ്ങിനെ അവർ ജനങ്ങളോട
സംസാരിച്ചു കൊണ്ടിരിക്കുമ്പോ
ൾ അവർ ജനങ്ങളെ പഠിപ്പിച്ച
തുകൊണ്ടും, മരിച്ചവരിൽ നിന്ന
ള്ള ഉയിൎപ്പിനെ യേശു മൂലം പ്ര
സംഗിച്ചതുകൊണ്ടും,
൨ ആചാൎയ്യന്മാരും, ദൈവാല
യത്തിലെ പ്രമാണിയും, സാദോ
ക്കായക്കാരും ഈൎഷ്യപ്പെട്ട, അവ
രുടെ നേരെ വന്നു:
൩ അവരുടെ മെൽ കൈകളെ
വെച്ചു, അപ്പോൾ വൈകുന്നേര
മാകകൊണ്ട, അവരെ പിറെറദി
വസത്തോളം കാരാഗ്രഹത്തിൽ
ആക്കുകയും ചെയ്തു.
൪ എന്നാൽ വചനം കേട്ട
വരിൽ പലരും വിശ്വസിച്ചു:
ആ പുരുഷന്മാരുടെ എണ്ണം ഏ
കദേശം അയ്യായിരം ആയിരു
ന്നു.
൫ പിറെറ ദിവസത്തിൽ ഉ
ണ്ടായത എന്തെന്നാൽ, അവരു
ടെ പ്രമാണികളും, മൂപ്പന്മാരും,
ഉപാദ്ധ്യായന്മാരും,
൬ [2] പ്രധാനാചാൎയ്യനായ അ
ന്നാസും, കയ്യാഫായും, യോഹ
ന്നാനും, അലക്സന്തരും, പ്രധാ
നാചാൎയ്യന്റെ വംശത്തിലുള്ളവ
വർ എല്ലാവരും യെറുശലേമിൽ
ഒന്നിച്ചു കൂടി.
൭ പിന്നെ അവർ അവരെ ന
ടുവിൽ നിറുത്തിട്ട, [2] നിങ്ങൾ എ
ന്ത അധികാരംകൊണ്ട, അല്ലെ

27. നടപ്പ. ൨: ൩൯. റോമാ. ൯: ൪, ൮. ൧൫: ൮. ഗലാ. ൩: ൨൬. 28. ആദ്യ. ൧൨: ൩. ൧൮: ൧൮. ൨൨: ൧൮. ൨൬: ൪. ൨൮: ൧൪. ഗലാ. ൩: ൮. 29. മത്താ. ൧൦: ൫. ൧൫: ൨൪. ലൂ. ൨൪: ൪൭. നടപ്പ. ൧൩: ൩൨, ൩൩, ൪൬. 30. മത്താ. ൧: ൨൧. 31. നടപ്പ. ൩: ൨.
1. മത്താ. ൨൨: ൨൩. നടപ്പ. ൨൩ ൮. 2. ലൂ. ൩: ൨. യോഹ. ൧൧: ൪൯ ൧൮: ൧൩. 3. പുറ. ൨: ൧൪, മത്താ. ൨൧ ൨൩. നടപ്പ. ൭: ൨൭. 4. ലൂ. ൧൨: ൧൧, ൧൨:

ക്കിൽ എന്ത നാമം കൊണ്ട ഇത
ചെയ്തു? എന്ന ചോദിച്ചു.
൮ [4] അപ്പോൾ പത്രോസ പ
രിശുദ്ധാത്മാവകൊണ്ട നിറഞ്ഞ
വനായി, അവരൊട പറഞ്ഞു,
ജനത്തിന്റെ പ്രമാണികളും ഇ
സ്രായെലിന്റെ മൂപ്പന്മാരുമായു
ള്ളോരേ,
൯ രോഗിയായിരുന്ന ഒരു മനു
ഷ്യനിൽ ചെയ്യപ്പെട്ട സൽക്രിയ
യെ കുറിച്ച, അവൻ ഏത പ്രകാ
രത്താൽ സൌഖ്യമാക്കപ്പെട്ടു, എ
ന്ന ഞങ്ങൾ ഇന്ന വിസ്തരിക്ക
പ്പെടുന്നു എങ്കിൽ,
൰ നിങ്ങൾ കുരിശിൽ തറെച്ച
വനായി, [5] മരിച്ചവരിൽനിന്ന
ദൈവം ഉയിൎപ്പിച്ചവനായി, [6] ന
സറായക്കാരനായ യേശു ക്രി
സ്തുവിന്റെ നാമത്താൽ, അവ
നാൽ തന്നെ, ഇവൻ നിങ്ങളുടെ
മുമ്പാകെ സൌഖ്യമായി നില്ക്കു
ന്നു എന്ന നിങ്ങൾക്ക ഒക്കെയും
ഇസ്രായേൽ ജനം എല്ലാത്തിനും
അറിയപ്പെട്ടതാകട്ടെ.
൰൧ [7] വീടുപണിക്കാരായ നി
ങ്ങളാൽ നിസ്സാരമാക്കപ്പെട്ട കല്ലു
ഇതാകുന്നു, അത കോണിന്റെ
തലക്കല്ലായി തീൎന്നിരിക്കുന്നു.
൰൨ അത്രയുമല്ല [8] മറ്റൊരുത്ത
നിലും രക്ഷ ഇല്ല: എന്തെന്നാൽ
നാം രക്ഷിക്കപ്പെടേണ്ടുന്നതിന
മൂലമായി സ്വൎഗ്ഗത്തിൻ കീഴിൽ മ
നുഷ്യരുടെ ഇടയിൽ മറ്റൊരു
നാമവും നല്കപ്പെട്ടില്ല.

൰൩ എന്നാറെ അവർ പത്രൊ
സിന്റെയും യോഹന്നാന്റെ
യും ധൈൎയ്യം കാണുകകൊണ്ടും,
[9] അവർ പഠിത്വമില്ലാത്തവരും
താണവരുമായുള്ള മനുഷ്യർ എ
ന്ന അറികകൊണ്ടും ആശ്ചൎയ്യ
പ്പെട്ടു; അവർ യേശുവിനോടു
കൂടെ ആയിരുന്നവരെന്നും അ
വരെ അറിഞ്ഞു.
൰൪ വിശേഷിച്ചും സൌഖ്യ
മാക്കപ്പെട്ട മനുഷ്യൻ [10] അവ
രോടു കൂടെ നില്ക്കുന്നത കാണുക
കൊണ്ട, വിരോധം പറവാൻ
അവൎക്ക ഒന്നും ഉണ്ടായില്ല.
൰൫ പിന്നെ ആലോചനസഭ
യിൽനിന്ന പുറത്ത പോകുവാൻ
അവരോട കല്പിച്ചിട്ടു, അവർ ത
മ്മിൽ തമ്മിൽ വിചാരിച്ചു,
൰൬ [11] നാം ഈ മനുഷ്യരോട
എന്ത ചെയ്യേണ്ടു? എന്തെന്നാൽ
പരസ്യമുള്ളൊരു അത്ഭുതം അവ
രാൽ ചെയ്യപ്പെട്ടു എന്ന യെരുശ
ലേമിൽ പാൎക്കുന്നവൎക്ക എല്ലാവ
ൎക്കും [12] സ്പഷ്ടമായിരിക്കുന്നുവ
ല്ലോ, ഇല്ലെന്ന പറവാൻ നമുക്ക
കഴിയുന്നതുമല്ല.
൰൭ എങ്കിലും അത ജനങ്ങളിൽ
അധികമായി പ്രസിദ്ധമാകാതെ
ഇരിപ്പാനായിട്ടു, ഇനിമേൽ അ
വർ ഈ നാമത്തിൽ ഒരു മനുഷ്യ
നോടും സംസാരിക്കരുത എന്ന
നാം അവരോട ഉഗ്രമായി ശാ
സിക്കേണം എന്ന പറഞ്ഞു.
൰൮ [13] പിന്നെ അവർ അവരെ

5. നടപ്പ. ൨: ൨൪ 6. നടപ്പ. ൩: ൧൫, ൰൬. 7. സങ്കി. ൱൰൮: ൨൨. യെശാ. ൨൮: ൰൬. മത്താ. ൨൧: ൪൨. 8. മത്താ. ൧: ൨൧. നടപ്പ. ൰: ൪൩. ൧ തിമോ. ൨: ൫, ൬ 9. മത്താ. ൰൧: ൨൫. ൧ കൊരി. ൧: ൨൭. 10. നടപ്പ. ൩: ൰൧. 11. യോഹ. ൰൧: ൪൭. 12. നടപ്പ. ൩: ൯, ൰. 13. നടപ്പ. ൫: ൪൦.

വിളിച്ചു, യെശുവിന്റെ നാമ
ത്തിൽ ഒട്ടും സംസാരിക്കയുമരുത
ഉപദെശിക്കയുമരുത എന്ന അവ
രോട കല്പിച്ചു.
൧൯ അപ്പോൾ പത്രോസും
യോഹന്നാനും അവരോട ഉത്ത
രമായിട്ടു, ഞങ്ങൾ ദൈവത്തെ
ക്കാളും അധികമായി നിങ്ങളെ
അനുസരിക്കുന്നത [14] ദൈവത്തി
ന്റെ മുമ്പാകെ ന്യായമാകുന്നു
വൊ നിങ്ങൾ വിധിപ്പിൻ.
൨൦ എന്തുകൊണ്ടെന്നാൽ [15] ഞ
ങ്ങൾ കണ്ടിട്ടുംകെട്ടിട്ടുമുള്ള കാൎയ്യങ്ങ
ളെ [16] പറയാതെയിരിപ്പാൻഞങ്ങൾ
ക്ക കഴികയില്ല എന്ന പറഞ്ഞു.
൨൧ എന്നാറെ [17] ചെയ്യപ്പെട്ടതി
നെ കുറിച്ച ജനങ്ങൾ എല്ലാവരും
ദൈവത്തെ സ്തുതിച്ചതുകൊണ്ട,
അവരെ എങ്ങിനെ ശിക്ഷിക്കെ
ണ്ടു എന്ന അവർ [18] ജനങ്ങളുടെ
നിമിത്തമായിട്ട ഒരു വകയും കാ
ണായ്കകൊണ്ട, അവരെ പിന്നെ
യും ശാസിച്ച, വിട്ടയച്ചു.
൨൨ എന്തെന്നാൽ സ്വസ്ഥമാ
ക്കുന്ന ഈ അത്ഭുതം ആരിൽ
ചെയ്യപ്പെട്ടുവൊ ആ മനുഷ്യൻ
നാല്പതിൽ അധികം വയസ്സുള്ള
വനായിരുന്നു.
൨൩ പിന്നെ വിട്ടയക്കപ്പെട്ടു, [19]
അവർ തങ്ങളുടെ കൂട്ടുകാരുടെ അ
ടുക്കലെക്ക പോയി, പ്രധാനാചാ
ൎയ്യന്മാരും മൂപ്പന്മാരും തങ്ങളോട
പറഞ്ഞത ഒക്കെയും അറിയിച്ചു.
൨൪ എന്നാൽ അവർ കെട്ടാറെ,
ഏക മനസ്സോടെ ദൈവത്തിങ്ക
ലെക്ക തങ്ങളുടെ ശബ്ദം ഉയൎത്തി,
കൎത്താവെ, [20] നീ ആകാശവും
ഭൂമിയും സമുദ്രവും അവയിലുള്ള
സകല വസ്തുക്കളും ഉണ്ടാക്കിയ
ദൈവം ആകുന്നു:
൨൫ [21] ജാതികൾ കോപിച്ചതും,
ജനങ്ങൾ വ്യൎത്ഥകാൎയ്യങ്ങളെ ചി
ന്തിച്ചതും എന്തിന? എന്നും,
൨൬ ഭൂമിയുടെ രാജാക്കന്മാർ എ
ഴുനീല്ക്കയും, അധിപതിമാർ ക
ൎത്താവിന വിരോധമായും, അവ
ന്റെ ക്രിസ്തുവിന വിരോധമാ
യും ഒന്നിച്ച കൂടുകയും ചെയ്യു
എന്നും നിന്റെ ദാസനായ ദാ
വീദിന്റെ വാകൊണ്ട പറയിച്ച
വൻ ആകുന്നു.
൨൭ എന്തെന്നാൽ [22] നീ അഭി
ഷെകം ചെയ്യുവനായി, [23] നി
ന്റെ പരിശുദ്ധ പുത്രനായ യെ
ശുവിന വിരോധമായി ഹെരൊ
ദെസും പൊന്തിയുസ പീലാ
ത്തൊസും, പുറജാതികളോടും, ഇ
സ്രായെൽ ജനങ്ങളോടും കൂടെ,
൨൮ സംഭവിക്കെണമെന്ന [24]
നിന്റെ കൈയ്യും നിന്റെ ആലൊ
ചനയും മുൻ നിശ്ചയിച്ചത ഒ
ക്കെയും ചെയ്യാനായിട്ട ഒന്നിച്ച
കൂടി [25] സത്യം.
൨൯ ഇപ്പോഴും, കൎത്താവെ,
അവരുടെ ശാസനകളെ നോക്കി
ക്കൊണ്ട,

14. നടപ്പ. ൫: ൨൯. 15. നടപ്പ ൨൨: ൧൫. ൧ യോഹ ൧: ൧, ൩, 16. നടപ്പ. ൧: ൮. ൨: ൩൨. 17. നടപ്പ. ൩: ൭, ൮. 18. മത്താ. ൨൧: ൨൬. ലൂ. ൨൦: ൬, ൧൯. ൨൨: ൨. നടപ്പ. ൫: ൨൬ 19. നടപ്പ. ൧൨: ൧൨. 20. ൨ രാജാ. ൧൯: ൧൫. 21. സങ്കി. ൨: ൧ 22. ലൂ ൪: ൧൮. യോഹ. ൧൦: ൩൬. 23. ലൂ. ൧: ൩൫. 24. നടപ്പ. ൨: ൨൩. ൩: ൧൮. 25. മത്താ. ൨൬: ൩. ലൂ. ൨൨: ൨. ൨൩: ൧, ൮.

൩൦ സൌഖ്യമാക്കുന്നതിന നി
ന്റെ കൈ നീട്ടുന്നതിനാലും, [26]
അതിശയങ്ങളും അത്ഭുതങ്ങളും [27]
നിന്റെ പരിശുദ്ധ പുത്രനായ
യെശുവിന്റെ [28] നാമത്താൽ ചെ
യ്യപ്പെടുന്നതിനാലും, നിന്റെ ശു
ശ്രൂഷക്കാർ [29] നിന്റെ വചനം
സകല ധൈൎയ്യത്തോടും കൂടി ചൊ
ല്ലേണ്ടുന്നതിന കൃപ ചെയ്യേണ
മെ എന്ന പറഞ്ഞു.

൩൧ പിന്നെ അവർ പ്രാൎത്ഥി
ച്ചപ്പോൾ [30] അവർ കൂടിയിരുന്ന
സ്ഥലം ഇളകപ്പെട്ടു; വിശെഷി
ച്ച അവർ എല്ലാവരും പരിശു
ദ്ധാത്മാവുകൊണ്ട നിറഞ്ഞവരാ
യി [31] ദൈവത്തിന്റെ വചനം
ധൈൎയ്യത്തോടെ പറഞ്ഞു.

൩൨ പിന്നെ വിശ്വസിച്ചവരു
ടെ കൂട്ടം [32] ഏക ഹൃദയത്തോടും
ഏകാത്മാവോടും കൂടിയിരുന്നു: [33]
അവരിൽ ഒരുത്തനും തനിക്കുള്ള
വസ്തുക്കളിൽ ഒന്നും തനിക്ക സ്വ
ന്തമാകുന്നു എന്ന പറഞ്ഞില്ല:
സകലവും അവൎക്ക പൊതുവിൽ
തന്നെ ആയിരുന്നു.

൩൩ വിശെഷിച്ച [34] മഹാ ശക്തി
യോടെ അപ്പോസ്തോലന്മാർ [35]
കൎത്താവായ യെശുവിന്റെ ഉയി
ൎപ്പിന സാക്ഷി കൊടുത്തു: [36] മഹാ
കൃപയും അവരിൽ എല്ലാവരിലും
ഉണ്ടായിരുന്നു.

൩൪ അവരിൽ മുട്ടുള്ളവൻ ഒരു
ത്തനും ഉണ്ടായിരുന്നില്ല: [37] എ
ന്തുകൊണ്ടെന്നാൽ നിലങ്ങളുടെ
ആകട്ടെ വീടുകളുടെ ആകട്ടെ അ
വകാശികളായുള്ളവർ എല്ലാവരും
അവയെ വിറ്റ, വില്ക്കപ്പെട്ടവ
യുടെ വിലകളെ കൊണ്ടുവന്ന,

൩൫ [38] അപ്പോസ്തോലന്മാരുടെ
പാദങ്ങളുടെ അരികെ വെച്ചു: [39]
ഓരോരുത്തന്ന അവനവന്ന ആ
വശ്യമുള്ളപ്രകാരം പങ്കിടപ്പെടുക
യും ചെയ്തു.

൩൬ വിശെഷിച്ച ലേവിയ
നായി, കുപ്രിയ ദേശക്കാരനായി,
അപ്പോസ്തോലന്മാരാൽ [ശാന്ത
തയുടെ പുത്രൻ എന്ന അൎത്ഥമുള്ള]
ബൎന്നബാസ എന്ന മറുനാമം
വിളിക്കപ്പെട്ടവനായ യോശെ
യും,

൩൭ [40] തനിക്ക നിലം ഉണ്ടായിട്ട,
അത വിറ്റ, ദ്രവ്യം കൊണ്ടു വന്ന,
അപ്പോസ്തോലന്മാരുടെ പാദങ്ങ
ളുടെ അരികെ വെച്ചു.

## ൫ അദ്ധ്യായം.

൧ അനനിയാസിന്റെയും സഫീറായുടെയും വെട്ടന്നുള്ള മരണം. ൧൭ അപ്പോസ്തോലന്മാർ പിന്നെയും കാരാഗൃഹത്തിൽ ആക്കപ്പെടുകയും ദൈവദൂതനാൽ വിട്ടയക്കപ്പെടുകയും ചെയ്യുന്നത ൨൭ പ്രമാണികൾ അവരെ പിടിപ്പിച്ച വരുത്തുകയും ൩൪ ഗമാലിയെലിന്റെ ഗുണദോഷത്താൽ വിട്ടയക്കയും ചെയ്യുന്നത

എന്നാറെ അനനിയാസ എന്ന
നാമമുള്ള പുരുഷൻ, അവന്റെ

26. നടപ്പ. ൨: ൪൩ ൫: ൧൨. 27. നടപ്പ. ൪: ൨൭. 28 നടപ്പ ൩: ൬, ൧൬.
29. നടപ്പ. ൯: ൧൩, ൩൧. ൧൩: ൨൭ ൧൪: ൪൬. ൧൯: ൮. ൧൬: ൫ ൨൬: ൨൬, ൨൮: ൩൧. എഫെ. ൬: ൧൯. 30. നടപ്പ ൨: ൨, ൪ ൧൬: ൨൬. 31. നടപ്പ. ൪: ൨൯. 32. നടപ്പ. ൫: ൧൨. റോമ. ൧൫: ൫, ൬. ൨ കൊറി. ൧൩: ൧൧. ഫിലി. ൧: ൨൭. ൨: ൨. ൧ പത്രൊ. ൩: ൮. 33. നടപ്പ. ൨: ൪൪. 34. നടപ്പ. ൧: ൮. 35. നടപ്പ. ൧: ൨൨. 36, നടപ്പ. ൨: ൪൭. 37. നടപ്പ. ൨: ൪൫. 38. നടപ്പ. ൪: ൩൭. ൫: ൨.
39. നടപ്പ. ൨: ൪൫. ൬: ൧ 40. നടപ്പ. ൪: ൩൪, ൩൫. ൫: ൧, ൨.

ഭാൎയ്യയായ സഫീറായോടു കൂടെ
ഒരു അവകാശം വിറ്റു;
൨ പിന്നെ അവന്റെ ഭാൎയ്യയും
കൂടെ ബോധിച്ചു, ആ വിലയിൽ
നിന്ന ഏതാനും വഞ്ചിച്ചെടുത്തും
കൊണ്ടു, [1] ഒരു പങ്കു കൊണ്ടുവന്ന,
അപ്പോസ്തോലന്മാരുടെ അരികെ
വെച്ചു.
൩ [2] എന്നാൽ പത്രോസ പറ
ഞ്ഞു, അനനിയാസെ, നീ പരി
ശുദ്ധാത്മാവിനോട അസത്യം
പറവാനും, നിലത്തിന്റെ വില
യിൽനിന്ന ഏതാനും വഞ്ചിച്ചു
വെപ്പാനും [3] സാത്താൻ നിന്റെ
ഹൃദയത്തെ നിറച്ചത എന്തിന?
൪ അത ഇരുന്നപ്പോൾ, അത
നിനക്ക തന്നെ ഇരുന്നില്ലയോ?
അത വില്ക്കപ്പെട്ടതിന്റെ ശേഷ
വും നിന്റെ അധികാരത്തിൽ
തന്നെ ആയിരുന്നില്ലയോ? നീ
ഈ കാൎയ്യം നിന്റെ ഹൃദയത്തിൽ
വെച്ചത എന്ത? നീ മനുഷ്യരോ
ടല്ല ദൈവത്തോടത്രെ അസത്യം
പറഞ്ഞത.
൫ എന്നാൽ അനനിയാസ ഈ
വചനങ്ങളെ കേട്ടാറെ, [4] വീണു,
ജീവനെ വിട്ടു: ഈ കാൎയ്യങ്ങളെ
കേട്ടവൎക്ക എല്ലാവൎക്കും മഹാ ഭയ
വും ഉണ്ടായി.
൬ പിന്നെ ബാല്യക്കാർ എഴുനീ
റ്റു, [5] അവനെ മൂടിക്കെട്ടി, അവ
നെ പുറത്ത കൊണ്ടുപോയി, കു
ഴിച്ചിട്ടുകയും ചെയ്തു.
൭ പിന്നെ ഏകദേശം മൂന്ന
മണി നേരത്തിന്റെ ഇട കഴി
ഞ്ഞതിന്റെ ശേഷം, അവന്റെ
ഭാൎയ്യ ഉണ്ടായത അറിയാതെ, അ
കത്ത വന്നു.
൮ എന്നാറെ പത്രോസ അവ
ളോട ഉത്തരമായിട്ട, നിങ്ങൾ നി
ലം ഇത്രെക്കൊ വിറ്റത? എ
ന്നോട പറക എന്ന പറഞ്ഞു.
അതെ, ഇത്രെക്ക തന്നെ എന്ന
അവൾ പറഞ്ഞു.
൯ അപ്പോൾ പത്രോസ അവ
ളോട, [6] കൎത്താവിന്റെ ആത്മാ
വിനെ പരീക്ഷിപ്പാനായിട്ട നി
ങ്ങൾ തമ്മിൽ ഒത്തത എങ്ങിനെ?
കണ്ടാലും നിന്റെ പുരുഷനെ
കുഴിച്ചിട്ടവരുടെ കാലുകൾ വാതു
ക്കൽ ഇരിക്കുന്നു, അവർ നി
ന്നെയും പുറത്ത കൊണ്ടുപോകും
എന്ന പറഞ്ഞു.
൧൦ [7] ഉടനെ അവൾ അവ
ന്റെ പാദത്തുങ്കൽ വീണു, ജീവ
നെ വിട്ടു: അപ്പോൾ ബാല്യക്കാർ
അകത്ത വന്നു, അവളെ മരിച്ച
വളായി കണ്ടു, പുറത്ത കൊണ്ടു
പോയി, അവളുടെ പുരുഷന്റെ
അരികെ കുഴിച്ചിട്ടുകയും ചെയ്തു.
൧൧ [8] പിന്നെ സഭെക്ക ഒക്കെ
യും, ഈ വസ്തുത കേട്ടവൎക്ക എല്ലാ
വൎക്കും വലിയ ഭയം ഉണ്ടായി.
൧൨ ¶ പിന്നെയും [9] അപ്പോ
സ്തോലന്മാരുടെ കൈകളാൽ വ
ളരെ അതിശയങ്ങളും അത്ഭുതങ്ങ
ളും ജനങ്ങളുടെ ഇടയിൽ ചെയ്യ
പ്പെട്ടു: [10] (അവർ എല്ലാവരും

---

1. നടപ്പ. ൪: ൩൭. 2. ൪മോ. ൩൦: ൨. ൫മോ. ൨൩: ൨൧. പ്രസം. ൫: ൪. 3. ലൂ. ൨൨: ൩. 4. നടപ്പ. ൫: ൧൦, ൧൧. 5. യോഹ. ൧൯: ൪൦. 6. മത്താ. ൪: ൭. നടപ്പ. ൫: ൩. 7. നടപ്പ. ൫: ൫. 8. നടപ്പ. ൨: ൪൩. ൫: ൫. ൧൯: ൧൭ 9. നടപ്പ. ൨: ൪൩. ൧൪: ൩. ൧൯: ൧൧. റോമാ. ൧൫: ൧൯. ൨കോറി. ൧൨: ൧൨. എബ്രാ. ൨: ൪. 10. നടപ്പ. ൩: ൧൧, ൪: ൩൨.

ഏക മനസ്സോടെ ശെലോമോ
ന്റെ മണ്ഡപത്തിൽ ആയി
രുന്നു.
൰൩ [11] മറ്റുള്ളവരിൽ ഒരുത്ത
നും അവരോടു കൂടെ ചേരുവാൻ
തുനിഞ്ഞില്ല: [12] എന്നാലും ജന
ങ്ങൾ അവരെ പുകഴ്ത്തി:
൰൪ അത്രയുമല്ല വിശ്വസിച്ചു
വരായി പുരുഷന്മാരുടെയും സ്ത്രീ
കളുടെയും പുരുഷാരങ്ങൾ കൎത്താ
വിൽ ചേൎക്കപ്പെട്ടു.)
൰൫ എന്നതുകൊണ്ട അവർ
തെരുവീഥികളിലേക്ക രോഗിക
ളെ കൊണ്ടുവന്നു, [13] കടന്നുപോ
കുന്ന പത്രോസിന്റെ നിഴൽ
എങ്കിലും അവരിൽ ചിലരുടെ
മേൽ നിഴലിടേണ്ടുന്നതിനായി
ട്ടു, അവരെ വിരിപ്പുകൾ മേലും
കട്ടിലുകൾ മേലും കിടത്തി.
൰൬ ചുറ്റുമുള്ള നഗരങ്ങളിൽ
നിന്ന പുരുഷാരവും [14] രോഗിക
ളെയും ദുരാത്മാക്കളാൽ ബാധി
ക്കപ്പെട്ടവരെയും കൂട്ടിക്കൊണ്ട,
യെറുശലേമിലേക്ക വന്നു; അവ
ർ എല്ലാവരും സൌഖ്യമാക്കപ്പെട്ടു.
൰൭ ¶ [15] അപ്പോൾ പ്രധാനാ
ചാൎയ്യനും സദൂക്കായക്കാരുടെ മത
ക്കൂട്ടമായി അവനോടു കൂടി ഉണ്ടാ
യിരുന്നവർ എല്ലാവരും എഴുനീ
റ്റ, ശംഷ്യകൊണ്ട നിറയപ്പെട്ടു,
൰൮ [16] തങ്ങളുടെ കൈകളെ അ
പ്പോസ്തോലന്മാരുടെ മേൽ വെ
ച്ചു, അവരെ പൊതുവിലുള്ള കാരാ
ഗ്രഹത്തിൽ ആക്കുകയും ചെയ്തു.
൰൯ എങ്കിലും [17] കൎത്താവിന്റെ
ദൂതൻ രാത്രിയിൽ കാരാഗ്രഹത്തി
ന്റെ വാതിലുകളെ തുറന്ന, അ
വരെ പുറത്ത കൊണ്ടുവന്നു,
൨൰ നിങ്ങൾ പോയി, ദൈവാ
ലയത്തിൽനിന്നുകൊണ്ട, [18] ഈ
ജീവന്റെ വാക്കുകളെ ഒക്കെയും
ജനങ്ങളോട പറവിൻ എന്ന
പറഞ്ഞു.
൨൰൧ എന്നാറെ അവർ അത
കേട്ടപ്പോൾ, അതികാലത്ത ദൈ
വാലയത്തിലേക്ക പോയി, പഠി
പ്പിച്ചു. [19] എന്നാലും പ്രധാനാ
ചാൎയ്യനും അവനോട കൂടെയുള്ള
വരും വന്നു, ആലോചനസംഘ
ത്തെയും, ഇസ്രായേൽ പുത്രന്മാരു
ടെ സഭയെ ഒക്കെയും കൂടെ വരു
ത്തി, അവരെ കൂട്ടിക്കൊണ്ടുവരു
വാനായിട്ടു കാരാഗ്രഹത്തിലേക്ക
ആളയച്ചു.
൨൰൨ എന്നാൽ സേവകന്മാർ
ചെന്നപ്പോൾ, അവരെ കാരാഗ്ര
ഹത്തിൽ കണ്ടില്ല, അതുകൊണ്ട
അവർ തിരിച്ചുപോന്നു,
൨൰൩ കാരാഗ്രഹം സകല സൂ
ക്ഷത്തോടും പൂട്ടിയിരിക്കുന്നതും,
കാവല്ക്കാർ പുറത്ത വാതിലുകൾ
ക്ക മുമ്പാകെ നില്ക്കുന്നതും ഞ
ങ്ങൾ സത്യമായി കണ്ടു: ഞങ്ങൾ
തുറന്നാറെ, അകത്ത ഒരുത്തനെ
യും കണ്ടില്ല താനും എന്ന അറി
യിച്ചു.
൨൰൪ ഈ കാൎയ്യങ്ങളെ ആചാ
ൎയ്യനും [20] ദൈവാലയത്തിലെ പ്ര

11. യോഹ. ൰൩: ൨൨ ൰൨: ൪൨. ൰൯: ൩൪. 12 നടപ്പ. ൨: ൪൩. ൪: ൨൰. 13. മത്താ. ൰൯: ൨൰. ൰൪: ൩൬ നടപ്പ. ൰൯: ൰൨. 14. മൎക്കൊ. ൰൬: ൰൭, ൰൮. യോഹ. ൰൪: ൰൨. 15. നടപ്പ. ൪: ൧, ൨, ൬. 16. ലൂ ൨൰: ൰൨. 17. നടപ്പ. ൰൨: ൭. ൰൬: ൨൬. 18 യോഹ, ൬: ൬൮. ൰൭: ൩. ൰യോഹ. ൪: ൰൰. 19. നടപ്പ. ൪: ൫, ൬. 20. ലൂ. ൨൨: ൪. നടപ്പ. ൪: ൧.

മാണിയും പ്രധാനാചാൎയ്യന്മാരും
കേട്ടപ്പോൾ, അവർ ഇത എന്താ
യിരിക്കുമെന്ന അവരെ കുറിച്ച
സംശയിച്ചു.
൨൫ അപ്പോൾ ഒരുത്തൻ വ
ന്ന, അവരോട, കണ്ടാലും, നി
ങ്ങൾ കാരാഗ്രഹത്തിൽ ആക്കിയ
മനുഷ്യർ ദൈവാലയത്തിൽ നി
ന്ന, ജനങ്ങളെ പഠിപ്പിക്കുന്നു എ
ന്ന അറിയിച്ചു.
൨൬ അപ്പോൾ സേനാപതി
സേവകന്മാരോടു കൂടെ ചെന്ന,
അവരെ ബലാല്ക്കാരം കൂടാതെ കൂ
ട്ടിക്കൊണ്ടുവന്നു: എന്തെന്നാൽ അ
വർ [21] കല്ലെറിയപ്പെടുമെന്ന വെ
ച്ച ജനങ്ങളെ ഭയപ്പെട്ടിരുന്നു.
൨൭ പിന്നെ അവർ അവരെ
കൊണ്ടുവന്ന, ആലോചനസം
ഘത്തിന മുമ്പാകെ നിറുത്തി:
എന്നാറെ പ്രധാനാചാൎയ്യൻ അ
വരോട ചോദിച്ചു,
൨൮ [22] നിങ്ങൾ ഈ നാമത്തിൽ
ഉപദേശിക്കരുത എന്ന ഞങ്ങൾ
നിങ്ങളോട ഉറപ്പായി കല്പിച്ചി
ട്ടില്ലയൊ? കണ്ടാലും, നിങ്ങൾ
യെറുശലേമിനെ നിങ്ങളുടെ ഉ
പദേശം കൊണ്ട നിറെച്ചിരിക്കു
ന്നു, [23] ഈ മനുഷ്യന്റെ രക്തം
[24] ഞങ്ങളുടെ മേൽ വരുത്തുവാൻ
ഭാവിക്കുന്നു എന്ന പറഞ്ഞു.
൨൯ അപ്പോൾ പത്രൊസും
ശേഷം അപ്പൊസ്തൊലന്മാരും
ഉത്തരമായിട്ട, [25] ഞങ്ങൾ മനുഷ്യ
രെക്കാൾ ദൈവത്തെ അനുസരി
ക്കേണ്ടുന്നതാകുന്നു.
൩൦ നിങ്ങൾ [26] ഒരു മരത്തിൽ
തൂക്കിക്കൊന്ന യെശുവിനെ [27] ന
മ്മുടെ പിതാക്കന്മാരുടെ ദൈവം
ഉയിൎപ്പിച്ചു.
൩൧ [28] ഇസ്രായേലിന അനുതാ
പവും പാപമോചനവും നൽകു
വാനായിട്ട, [29] അവനെ പ്രഭുവാ
യും [30] രക്ഷിതാവായും [31] ദൈവം
തന്റെ വലത്ത കയ്യാൽ ഉന്നത
പ്പെടുത്തിയിരിക്കുന്നു.
൩൨ [32] ഈ കാൎയ്യങ്ങൾക്ക ഞ
ങ്ങളും, [33] ദൈവം തന്നെ അനു
സരിക്കുന്നവൎക്ക നല്കിയ പരി
ശുദ്ധാത്മാവും അവന്റെ സാ
ക്ഷികൾ ആകുന്നു എന്ന പറ
ഞ്ഞു.
൩൩ എന്നാൽ [34] അവർ അത
കേട്ടാറെ, മഹാ ക്രോധപ്പെട്ട,
അവരെ കുല ചെയ്യാനായിട്ട
ആലോചന ചെയ്തു.
൩൪ അപ്പോൾ സകല ജന
ങ്ങളിലും ബഹുമാനമുള്ളവനായി,
ന്യായപ്രമാണ ശാസ്ത്രിയായ [35]
ഗമാലിയെൽ എന്ന നാമമുള്ള
ഒരു പറിശൻ ആലോചനസം
ഘത്തിൽ എഴുനീറ്റ നിന്ന, കുറ
ഞ്ഞൊരു നേരത്തേക്ക അപ്പൊ
സ്തൊലന്മാരെ പുറത്താക്കുവാൻ
കല്പിച്ചു.
൩൫ പിന്നെ അവൻ അവ
രോട, ഇസ്രായേൽ മനുഷ്യരെ,

---

21. മത്താ. ൨൧: ൨൬. 22. നടപ്പു. ൪: ൧൮. 23. മത്താ. ൨൩: ൩൫. ൨൭: ൨൫ 24. നടപ്പു. ൨: ൨൩, ൩൬. ൩: ൧൫. ൭: ൫൨. 25. നടപ്പു. ൪: ൧൯. 26. നടപ്പു ൧൦: ൩൯. ൧൩: ൨൯. ഗലാ. ൩: ൧൩. ൧ പെത്രൊ. ൨: ൨൪. 27. നടപ്പു. ൩: ൧൩. ൧൫. ൨൨: ൧൪. 28. ലൂ. ൨൪: ൪൭. നടപ്പു. ൩: ൨൬. ൧൩: ൩൮. എഫെ. ൧: ൭. കൊലൊ. ൧: ൧൪. 29. നടപ്പു. ൩: ൧൫. 30. മത്താ. ൧: ൨൧. 31. നടപ്പു. ൨: ൩൩, ൩൬. ഫിലി. ൨: ൯. എബ്രാ. ൨: ൧൦. ൧൨: ൨. 32. നടപ്പു. ൨: ൪. ൧൦: ൪൪. 33. യോഹ. ൧൫: ൨൬. ൨൭. 34. നടപ്പു. ൨: ൩൭. ൭: ൫൪. 35. നടപ്പു. ൨൨: ൩.

നിങ്ങൾ ഈ മനുഷ്യരെ സംബ
ന്ധിച്ച എന്ത ചെയ്വാൻ ഭാവിക്കു
ന്നു എന്ന നിങ്ങൾ തന്നെ സൂ
ക്ഷിച്ചുകൊൾവിൻ.
൩൬ എന്തുകൊണ്ടെന്നാൽ ഈ
നാളുകൾക്ക മുമ്പെ തുദാസ എന്ന
വൻ എഴുനീററ, താൻ വലിയവ
നാകുന്നു എന്ന പറഞ്ഞു, ഒരു ജ
നക്കൂട്ടം ഏകദേശം നാനൂറ
പേർ അവനോട ചേൎന്നുകൂടി:
ആയവൻ കൊല്ലപ്പെട്ടു; അവ
നെ അനുസരിച്ചിരുന്നവർ എ
ല്ലാം ചിന്നപ്പെട്ടു, ഒന്നുമില്ലാതെ
ആകയും ചെയ്തു.
൩൭ ഇവന്റെ ശേഷം ഗലി
ലെയക്കാരനായ യെഹൂദാ പേ
ൎവഴി പതിയുന്ന നാളുകളിൽ ഉ
ണ്ടായി, തന്റെ പിന്നാലെ വളു
രെ ജനങ്ങളെ വലിച്ചു കൂട്ടി: അ
വനും നശിച്ചുപോയി; അവ
നെ അനുസരിച്ചിരുന്നവർ എ
ല്ലാം ചിന്നിക്കപ്പെടുകയും ചെയ്തു.
൩൮ ഇപ്പോൾ ഞാൻ നിങ്ങ
ളോട പറയുന്നു, [36] ഈ വിചാര
മൊ ഈ പ്രവൃത്തിയൊ മനുഷ്യ
തിൽനിന്ന ഉണ്ടാകുന്നു എങ്കിൽ,
അത ഇല്ലായ്മയായി തീരും:
൩൯ [37] എന്നാൽ അത ദൈവ
ത്തിൽനിന്ന ഉണ്ടാകുന്നു എങ്കിൽ,
അതിനെ ഇല്ലായ്മ ചെയ്വാൻ നി
ങ്ങൾക്ക കഴികയില്ലായ്കകൊണ്ട, [38]
നിങ്ങൾ ദൈവത്തോടും യുദ്ധം
ചെയ്യുന്നവരായി കാണപ്പെടാ
തിരിപ്പാനായിട്ട, ഈ മനുഷ്യരിൽ
നിന്ന വാങ്ങി അവരെ വിടു
വിൻ എന്ന പറഞ്ഞു.
൪൦ അപ്പോൾ അവർ അവനെ
അനുസരിച്ചു: [39] പിന്നെ അവർ
അപ്പോസ്തോലന്മാരെ വരുത്തി,
[40] അടിച്ചു, അവർ യേശുവിന്റെ
നാമത്തിൽ സംസാരിക്കരുത എ
ന്ന കല്പിച്ചു, അവരെ വിട്ടയക്ക
യും ചെയ്തു.
൪൧ അപ്പോൾ അവർ അവ
ന്റെ നാമത്തിന വേണ്ടി അവ
മാനം അനുഭവിപ്പാൻ തങ്ങൾ
യോഗ്യന്മാരായി എണ്ണപ്പെട്ടു എ
ന്ന വെച്ച [41] സന്തോഷിച്ചുകൊ
ണ്ട, ആലോചന സംഘത്തിന്റെ
മുമ്പിൽനിന്ന പുറപ്പെട്ടുപോയി.
൪൨ പിന്നെ അവർ ദിനംപ്ര
തി മുടക്കംകൂടാതെ [42] ദൈവാലയ
ത്തിലും, വീടുകൾതോറും, [43] പഠി
പ്പിക്കയും യേശുക്രിസ്തുവിനെ പ്ര
സംഗിക്കയും ചെയ്തുകൊണ്ടിരു
ന്നു.

## ൬ അദ്ധ്യായം.

൧ ദരിദ്രന്മാരെ വിചാരിക്കുന്നതിന ഏഴ ശു
ശ്രൂഷക്കാർ നിയമിക്കപ്പെടുന്നത. ൯ സ്തേ
ഫാനോസിന്മേൽ ദൈവദൂഷണമെന്ന ക
ററം വ്യാജമായി ചുമത്തപ്പെടുന്നത.

പിന്നെ ആ നാളുകളിൽ [1] ശി
ഷ്യന്മാർ പെരുകിയപ്പോൾ, ഗ്രെ
ക്കന്മാർ തങ്ങളുടെ വിധവമാർ
[2] ദിനംപ്രതിയുള്ള ശുശ്രൂഷയിൽ

36. സുഭാ. ൨൧: ൩൦. ഏശാ. ൮: ൧൦. മത്താ. ൧൫: ൧൩. 37. ലൂ. ൨൧: ൧൫. ൧കോ
റി. ൧: ൨൫. 38. നടപ്പ ൭: ൫൧ ൯: ൫. ൨൩: ൯. 39. നടപ്പ. ൪: ൧൮. 40. മ
ത്താ. ൧൦: ൧൭. ൨൩: ൩൪. മൎക്കാ. ൧൩: ൯ 41. മത്താ. ൫: ൧൨. റോമാ. ൫: ൩.
൨കോറി. ൧൨: ൧൦. ഫിലി. ൧: ൨൯. എബ്രാ. ൧൦: ൩൪. യാക്കോ. ൧: ൨. ൧പത്രൊ. ൪:
൧൩, ൧൬. 42. നടപ്പ. ൨: ൪൬. 43. നടപ്പ. ൪: ൨൦, ൨൯.
1. നടപ്പ. ൨: ൪൧. ൪: ൪. ൫: ൧൪. ൬: ൭. 2. നടപ്പ. ൪: ൩൫.

ഉദാസീനമായി വിചാരപ്പെട്ടതു
കൊണ്ടു, [3] എബ്രായക്കാരുടെ നേ
രെ ഒരു പിറുപിറുപ്പ ഉണ്ടായിത്തീ
ൎന്നു.
൨ അപ്പോൾ പന്തിരുപേർ ശി
ഷ്യന്മാരുടെ കൂട്ടത്തെ വിളിച്ച, [4]
ഞങ്ങൾ ദൈവത്തിന്റെ വച
നം വിട്ടുംകളഞ്ഞു, മേശകളെ
ശുശ്രൂഷ ചെയ്യുന്നത യോഗ്യ
മല്ല.
൩ അതുകൊണ്ടു, സഹോദര
ന്മാരെ, പരിശുദ്ധാത്മാവ കൊ
ണ്ടും ജ്ഞാനംകൊണ്ടും നിറഞ്ഞി
രിക്കുന്നവരായി, നല്ല സാക്ഷി
പ്പെട്ടിരിക്കുന്ന [5] എഴ പേരെ നി
ങ്ങളിൽനിന്ന തെരിഞ്ഞെടുപ്പിൻ,
അവരെ ഈ കാൎയ്യത്തിനായിട്ടു
ഞങ്ങൾ ആക്കിവെക്കും.
൪ എന്നാൽ [6] ഞങ്ങൾ പ്രാൎത്ഥ
നയിലും, വചനത്തിന്റെ ശുശ്രൂ
ഷയിലും ഇടവിടാതെ സ്ഥിരപ്പെ
ട്ടിരിക്കും എന്ന പറഞ്ഞു.
൫ എന്നാറെ ഈ വചനം കൂട്ട
ത്തിന്ന എല്ലാറ്റിനും പ്രസാദമാ
യി: അപ്പോൾ അവർ [7] വിശ്വാ
സം കൊണ്ടും പരിശുദ്ധാത്മാവ
കൊണ്ടും നിറഞ്ഞ പുരുഷനായ
സ്തെഫാനോസിനെയും, [8] ഫീലി
പ്പോസിനെയും, പ്രൊക്കോറോ
സിനെയും, നീക്കാനോറിനെയും,
തിമോനെയും, പൎമ്മെനാസിനെ
യും, [9] അന്തിയോക്കിയക്കാരനായി
യെഹൂദമാൎഗ്ഗം അനുസരിച്ചവ
നായി നിക്കൊലെയോസിനെയും
തെരിഞ്ഞെടുത്തു.
൬ അവരെ അവർ അപ്പോ
സ്തോലന്മാരുടെ മുമ്പാകെ നിറു
ത്തി: [10] ഇവർ പ്രാൎത്ഥിച്ച, [11] അ
വരുടെ മേൽ തങ്ങളുടെ കൈക
ളെ വെച്ചു.
൭ പിന്നെ [12] ദൈവത്തിന്റെ
വചനം വളൎന്നു; ശിഷ്യന്മാരു
ടെ എണ്ണം യെറുശലേമിൽ ഏ
റ്റവും പെരുകി; [13] ആചാൎയ്യന്മാ
രിൽ ബഹു കൂട്ടവും വിശ്വാസത്തി
ന്ന അനുസരപ്പെട്ടു.
൮ സ്തെഫാനോസ വിശ്വാ
സംകൊണ്ടും ശക്തികൊണ്ടും നി
റഞ്ഞവനായി, ജനങ്ങളുടെ ഇ
ടയിൽ വലിയ അത്ഭുതങ്ങളെയും
അതിശയങ്ങളെയും ചെയ്തു.
൯ അപ്പോൾ ലിബിൎത്തിനരു
ടെ സഭയെന്ന പറയപ്പെടുന്ന
വരിലും, കുറെനായക്കാരിലും, അ
ലക്സന്ത്രിയക്കാരിലും കിലിക്കിയാ
യിൽനിന്നും ആസിയായിൽ നി
ന്നുമുള്ളവരിലും ചിലർ എഴുനീ
റ്റ, സ്തെഫാനോസിനോട തൎക്കി
ച്ചു.
൧൦ എന്നാറെ [14] അവൻ പറ
ഞ്ഞ ജ്ഞാനത്തോടും ആത്മാവോ
ടും നേരിട്ടു നില്പാൻ അവൎക്ക ക
ഴിഞ്ഞില്ല.
൧൧ അപ്പോൾ അവർ അവൻ
മോശെക്കും ദൈവത്തിനും വി
രോധമായി ദൂഷണവാക്കുകളെ

3. നടപ്പ. ൯: ൨൯. ൧൧: ൨൦. 4, പുറ. ൧൮: ൧൭. 5. ൧ തിമോ. ൩: ൧൩. നടപ്പ. ൧൬: ൨. ൧ തിമോ. ൩: ൭. 6. നടപ്പ. ൨: ൪൨. 7. നടപ്പ. ൧൧: ൨൪. 8. നടപ്പ. ൮: ൫, ൨൬. ൨൧: ൮. 9. അറി ൨: ൭, ൧൫. 10. നടപ്പ. ൧: ൨൪. 11, നടപ്പ. ൮: ൧൭. ൯: ൧൭. ൧൩: ൩. ൧ തിമോ. ൪: ൧൪. ൫: ൨൨. ൨ തിമോ. ൧: ൬. 12. നടപ്പ ൧൨: ൨൪. ൧൯: ൨൦. കൊലൊ: ൧: ൬. 13 യോഹ. ൧൨: ൪൨. 14. പുറ. ൪: ൧൨. യെശ. ൫൪: ൧൭. ലൂ. ൨൧: ൧൫. നടപ്പ. ൭: ൫൧.

പറഞ്ഞതിനെ ഞങ്ങൾ കേട്ടു എന്ന [15] പറയുന്ന മനുഷ്യരെ വശീകരിച്ചു.

൧൨ പിന്നെ അവർ ജനങ്ങളെയും, മൂപ്പന്മാരെയും, ഉപാധ്യായന്മാരെയും ഇളക്കി, അവന്റെ നേരെ വന്നു, അവനെ പിടിച്ചു, വിസ്താരസഭയിലേക്ക കൊണ്ടുപോയി.

൧൩ ഈ മനുഷ്യൻ ഈ വിശുദ്ധ സ്ഥലത്തിനും വേദപ്രമാണത്തിനും വിരോധമായി ദൂഷണവാക്കുകളെ മാറാതെ സംസാരിക്കുന്നു എന്നും,

൧൪ നസറായക്കാരനായ ഈ യേശു [16] ഈ സ്ഥലം നശിപ്പിച്ചു, മോശ നമുക്ക ഏല്പിച്ചിട്ടുള്ള മൎയ്യാദകളെ ഭേദം വരുത്തുമെന്ന ഇവൻ [17] പറഞ്ഞതു ഞങ്ങൾ കേട്ടു എന്നും പറയുന്ന കള്ളസ്സാക്ഷിക്കാരെ നിറുത്തുകയും ചെയ്തു.

൧൫ അപ്പോൾ വിസ്താരസംഘത്തിൽ ഇരുന്നവർ എല്ലാവരും അവനെ സൂക്ഷിച്ചു നോക്കി, അവന്റെ മുഖം ഒരു ദൈവദൂതന്റെ മുഖം എന്ന പോലെ കണ്ടു.

## ൭ അദ്ധ്യായം.

൧ സ്തേഫാനോസ തന്റെ കുറ്റച്ചുമത്തലെക്കു ഉത്തരം പറയുന്നത. ൫൮ അവനെ കല്ലെറിഞ്ഞ കൊല്ലുന്നത.

അപ്പോൾ പ്രധാനാചാൎയ്യൻ പറഞ്ഞതു, ഈ കാൎയ്യങ്ങൾ ഇപ്രകാരം തന്നെ ആകുന്നുവൊ?

൨ എന്നാറെ അവൻ പറഞ്ഞു, സഹോദരന്മാരായും പിതാക്കന്മാരായുമുള്ള [1] മനുഷ്യരേ, കേട്ടുകൊൾവിൻ; നമ്മുടെ പിതാവായ അബ്രഹാം ഖാറാനിൽ കുടിയിരിക്കുന്നതിന മുമ്പെ, അവൻ മെസോപൊതാമിയായിലിരിക്കുമ്പോൾ, മഹത്വത്തിന്റെ ദൈവം അവന പ്രത്യക്ഷനായി,

൩ [2] നീ നിന്റെ ദേശത്തുനിന്നും, നിന്റെ സ്വജനത്തിൽനിന്നും, പുറപ്പെട്ടു, ഞാൻ നിന്നെ കാണിപ്പാനിരിക്കുന്ന ദേശത്തെക്ക പോക എന്ന അവനോട പറഞ്ഞു.

൪ അപ്പോൾ [3] അവൻ കൽദായക്കാരുടെ ദേശത്തുനിന്ന പുറപ്പെട്ടു, ഖാറാനിൽ കുടിയിരുന്നു: പിന്നെ അവിടെനിന്ന അവന്റെ പിതാവ മരിച്ചതിന്റെ ശേഷം, അവൻ നിങ്ങൾ ഇപ്പോൾ കുടിയിരിക്കുന്ന ഈ നാട്ടിലേക്ക അവനെ കുടി നീക്കി.

൫ എന്നാൽ അവൻ അതിൽ ഒരു കാലടിനിലം പോലും അവകാശം അവന കൊടുത്തില്ല: എങ്കിലും അവന പൈതലില്ലാതെ ഇരിക്കുമ്പോൾ തന്നെ, [4] അതു അവന്നും അവന്റെ ശേഷം അവന്റെ സന്തതിക്കും അവകാശമാക്കി കൊടുക്കുമെന്ന അവൻ വാഗ്ദത്തം ചെയ്തു.

൬ പിന്നെയും ദൈവം ഇപ്രകാരം പറഞ്ഞു, [5] അവന്റെ സന്തതി ഒരു അന്യദേശത്തിൽ

15. ൧ രാജാ. ൨൧ ൧൦: ൧൩, ൧൯. മത്താ: ൨൬ ൫൯, ൬൦. 16. ദാനി. ൯: ൨൬. 17. നടപ്പ ൨൫: ൮.

1. നടപ്പ ൨൨: ൧. 2. ആദ്യ. ൧൨: ൧. 3. ആദ്യ ൧൧: ൩൧. ൧൫: ൭. 4. ആദ്യ. ൧൨: ൭. ൧൩. ൧൫. ൧൫: ൩. ൧൭: ൮. ൨൬: ൩. 5. ആദ്യ. ൧൫: ൧൩, ൧൬.

കുടിയിരിക്കും; അവർ അവരെ
അടിമകളാക്കി, [6] നാനൂറ സംവ
ത്സരം അവരെ ഉപദ്രവിക്കും.
൭. അവർ അടിമപ്പെടുന്നത ആ
രാക്കൊ ആ ജാതിയെ ഞാൻ വി
ധിക്കും എന്നും, അതിന്റെ ശേ
ഷം അവർ പുറപ്പെട്ടുവന്ന, [7] ഈ
സ്ഥലത്തിൽ എന്നെ സേവിക്കും
എന്നും ദൈവം പറയുന്നു.
൮ [8] വിശേഷിച്ചും അവൻ അ
വന ചേലാകൎമ്മം എന്നുള്ള ഉട
മ്പടി കൊടുത്തു: [9] ഇപ്രകാരം അ
ബ്രഹാം ഇസ്സാക്കിനെ ജനിപ്പി
ച്ചു, എട്ടാം ദിവസത്തിൽ അവ
നെ ചേല ചെയ്തു; [10] ഇസ്സാക്ക
യാക്കോബിനെയും, [11] യാക്കോബ
പന്ത്രണ്ട ഗോത്രപിതാക്കന്മാരെ
യും ജനിപ്പിച്ചു.
൯ പിന്നെ [12] ഗോത്രപിതാക്ക
ന്മാർ അസൂയപ്പെട്ടു, യോസേ
ഫിനെ എജിപ്തിലേക്ക വിററുക
ളഞ്ഞു: [13] എങ്കിലും ദൈവം അവ
നോടു കൂടെ ഉണ്ടായിരുന്നു;
൧൦ അവനെ അവന്റെ സക
ല ഉപദ്രവങ്ങളിൽനിന്നും വിടീ
ച്ചു, എജിപ്തിലെ രാജാവായ ഫ
റവൊവിന്റെ മുമ്പാകെ [14] അവന
കൃപയും ജ്ഞാനവും കൊടുക്കയും
ചെയ്തു: അവൻ അവനെ എജി
പ്തിനും തന്റെ കുഡുംബത്തിന
എല്ലാററിനും അധിപതിയാക്കി.
൧൧ [15] പിന്നെ എജിപ്തനാട്ടിലും
കനാനിലും എല്ലാം ഒരു ക്ഷാമവും
വലിയ ഞെരുക്കവും ഉണ്ടായി:
നമ്മുടെ പിതാക്കന്മാൎക്കും ആഹാ
രം കിട്ടിയില്ല.
൧൨ [16] എന്നാൽ എജിപ്തിൽ ധാ
ന്യം ഉണ്ട എന്ന യാക്കോബ
കേൾക്കകൊണ്ട, നമ്മുടെ പിതാ
ക്കന്മാരെ ഒന്നാമത അയച്ചു.
൧൩ [17] രണ്ടാം പ്രാവശ്യത്തി
ങ്കൽ യോസേഫ തന്റെ സ
ഹോദരന്മാൎക്ക അറിയപ്പെട്ടവനാ
യി, യോസേഫിന്റെ വംശവും
ഫറവൊവിനോട അറിയിക്കപ്പെട്ടു.
൧൪ [18] വിശേഷിച്ചും യോസേ
ഫ ആളയച്ചു, തന്റെ പിതാവാ
യ യാക്കോബിനെയും, [19] തന്റെ
വംശം എല്ലാം കൂടി എഴുപത്തഞ്ച
ജീവാത്മാക്കളെയും വരുത്തി.
൧൫ [20] അപ്രകാരം യാക്കോബ
എജിപ്തിലേക്ക പുറപ്പെട്ട ചെന്നു,
അവിടെ വെച്ച [21] അവനും ന
മ്മുടെ പിതാക്കന്മാരും മരിച്ചു,
൧൬ അവിടെനിന്ന [22] ശികെ
മിലേക്ക കൊണ്ടുവരപ്പെട്ടു, [23] അ
ബ്രഹാം ശികെമിന്റെ പിതാ
വായ എമ്മോറിന്റെ പുത്രന്മാ
രോട വിലെക്ക വാങ്ങിയ ശവ
ക്കല്ലറയിൽ അടക്കപ്പെട്ടു.
൧൭ പിന്നെ ദൈവം അബ്ര
ഹാമിനോട സത്യം ചെയ്തു [24] വാ
ഗ്ദത്തത്തിന്റെ കാലം സമീപി
ച്ചപ്പോൾ,

6. പുറ. ൧൨: ൪൦. ഗലാ. ൩: ൧൭. 7. പുറ. ൩: ൧൨. 8. ആദ്യ. ൧൭: ൯, ൧൦, ൧൧. 9. ആദ്യ. ൨൧: ൨, ൩, ൪. 10. ആദ്യ. ൨൫: ൨൬. 11. ആദ്യ. ൨൯: ൩൧. ൩൦: ൫. ൩൫: ൧൮, ൨൩. 12. ആദ്യ. ൩൭: ൪, ൧൧, ൨൮. സങ്കീ. ൧൦൫: ൧൭. 13. ആദ്യ. ൩൯: ൨, ൨൧, ൨൩. 14. ആദ്യ. ൪൧: ൩൭. ൪൨: ൬. 15. ആദ്യ. ൪൧: ൫൪. 16. ആദ്യ. ൪൨: ൧. 17. ആദ്യ. ൪൫: ൪, ൧൬. 18. ആദ്യ. ൪൫: ൯, ൨൭. 19. ആദ്യ. ൪൬: ൨൭. ൫ മോ. ൧൦: ൨൨. 20. ആദ്യ. ൪൬: ൫. 21. ആദ്യ. ൪൯: ൩൩. പുറ. ൧: ൬. 22. പുറ. ൧൩: ൧൯. യോശു. ൨൪: ൩൨. 23. ആദ്യ. ൨൩: ൧൬. ൩൩: ൧൯. 24. ആദ്യ. ൧൫: ൧൩. നടപ്പ. ൭: ൬.

൧൮ യോസേഫിനെ അറിയാത്ത മറെറാരു രാജാവ ഉണ്ടായതവരെ, [25] ജനങ്ങൾ എജിപ്തിൽ വളൎന്ന പെരുകി.

൧൯ അവൻ ആയവൻ നമ്മുടെ ജാതിയോട കൃത്രിമം ചെയ്തു, നമ്മുടെ പിതാക്കന്മാരുടെ പൈതങ്ങൾ ജീവിക്കാതെ ഇരിക്കേണ്ടുന്നതിനായിട്ട, [26] അവരെ പുറത്തുകളവാൻ തക്കവണ്ണം അവരെ ഉപദ്രവിച്ചു.

൨൦ [27] ആ കാലത്തിൽ മോശ ജനിച്ചു, [28] അതിസുന്ദരനായിരുന്നു, അവൻ മൂന്ന മാസം തന്റെ പിതാവിന്റെ വീട്ടിൽ വളൎത്തപ്പെട്ടു.

൨൧ പിന്നെ [29] അവൻ പുറത്താക്കപ്പെട്ടപ്പോൾ, ഫറവോവിന്റെ പുത്രി അവനെ എടുത്തു, തന്റെ പുത്രനായിട്ട വളൎത്തി.

൨൨ പിന്നെ മോശ എജിപ്തിക്കാരുടെ സകല ജ്ഞാനത്തിലും ശീലിച്ചു, [30] വാക്കുകളിലും ക്രിയകളിലും സമൎത്ഥനായി.

൨൩ [31] പിന്നെ അവന നാല്പത വയസ്സ തികഞ്ഞപ്പോൾ, തന്റെ സഹോദരന്മാരായ ഇസ്രായേൽ പുത്രന്മാരെ ചെന്ന കാണെണം എന്ന അവന്റെ ഹൃദയത്തിൽ തോന്നി.

൨൪ അവൻ അന്യായം അനുഭവിക്കുന്ന ഒരുത്തനെ കണ്ടാറെ, അവനെ രക്ഷിച്ചു, എജിപ്തുകാരനെ കൊന്ന, ഉപദ്രവപ്പെട്ടവനവേണ്ടി പ്രതിക്രിയ ചെയ്തു.

൨൫ വിശേഷിച്ച ദൈവം അവന്റെ കൈകൊണ്ട തങ്ങൾക്ക രക്ഷ തരുമെന്ന അവന്റെ സഹോദരന്മാർ അറിയും എന്ന അവൻ വിചാരിച്ചു: എന്നാൽ അവർ അറിഞ്ഞില്ല.

൨൬ [32] പിറെറ ദിവസത്തിലും അവർ കലഹിക്കുമ്പോൾ, അവൎക്ക അവൻ തന്നെത്താൻ കാണിച്ചു, മനുഷ്യരെ, നിങ്ങൾ സഹോദരന്മാരാകുന്നു, നിങ്ങൾ തമ്മിൽ തമ്മിൽ എന്തിന അന്യായം ചെയ്യുന്നു? എന്ന പറഞ്ഞു, അവരെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചു.

൨൭ എന്നാറെ തന്റെ അയല്ക്കാരനോട അന്യായം ചെയ്തവൻ അവനെ തള്ളിക്കളഞ്ഞു, [33] നിന്നെ ഞങ്ങളുടെ മേൽ പ്രമാണിയായും ന്യായാധിപതിയായും ആക്കിവെച്ചവൻ ആര?

൨൮ നീ ഇന്നലെ എജിപ്തുകാരനെ കൊന്നപ്രകാരം തന്നെ, എന്നെയും കൊല്ലുവാൻ ഭാവിക്കുന്നുവൊ? എന്ന പറഞ്ഞു.

൨൯ [34] അപ്പോൾ ൟ വാക്കിങ്കൽ മോശ ഓടിപ്പോയി, മിദിയാൻ എന്ന ദേശത്തിൽ ഒരു പരദേശിയായി തീൎന്നു, അവിടെ രണ്ടു പുത്രന്മാരെ ജനിപ്പിച്ചു.

൩൦ [35] പിന്നെ നാല്പത സംവത്സരം കഴിഞ്ഞതിന്റെ ശേഷം, സീനാപൎവ്വതത്തിലെ വനത്തിൽ

25. പുറ. ൧: ൭, ൮, ൯. സങ്കീ. ൧൦൫: ൨൪, ൨൫. 26. പുറ. ൧: ൨൨. 27. പുറ. ൨: ൨. 28. എബ്രാ. ൧൧: ൨൩. 29. പുറ. ൨: ൩—൧൦. 30. ലൂ. ൨൪: ൧൯. 31. പുറ. ൨: ൧൧, ൧൨. 32. പുറ. ൨: ൧൩. 33. ലൂ. ൧൨: ൧൪. നടപ്പ. ൪: ൭. 34. പുറ. ൨: ൧൫, ൨൨. ൪: ൨൦. ൧൮: ൩, ൪. 35. പുറ. ൩: ൨.

വെച്ച കൎത്താവിന്റെ ദൂതൻ ഒരു
മുൾപടൎപ്പിൽ അഗ്നിജ്വാലയിൽ
അവന പ്രത്യക്ഷനായി.
൩൧ മോശ കണ്ടാറെ ആ കാ
ഴ്ചയിൽ ആശ്ചൎയ്യപ്പെട്ടു: അവൻ
അത സൂക്ഷിച്ചുനോക്കുവാനായി
ട്ട അടുത്തുവരുമ്പോൾ, അവനോ
ട കൎത്താവിന്റെ ശബ്ദം ഉണ്ടാ
യി,
൩൨ [36] ഞാൻ നിന്റെ പിതാ
ക്കന്മാരുടെ ദൈവമായി, അബ്ര
ഹാമിന്റെ ദൈവവും ഇസ്സാക്കി
ന്റെ ദൈവവും, യാക്കോബി
ന്റെ ദൈവവും ആകുന്നു എന്ന
[പറഞ്ഞു.] അപ്പോൾ മോശ
വിറച്ചു, സൂക്ഷിച്ചുനോക്കുവാൻ
തുനിഞ്ഞില്ല.
൩൩ [37] പിന്നെയും കൎത്താവ
അവനോട, നീ നില്ക്കുന്ന സ്ഥ
ലം ശുദ്ധമുള്ള നിലമാകകൊണ്ട,
നിന്റെ പാദങ്ങളിൽനിന്ന നി
ന്റെ ചെരിപ്പുകളെ ഊരുക.
൩൪ [38] എജിപ്തിലുള്ള എന്റെ
ജനങ്ങൾക്കുള്ള ഉപദ്രവം ഞാൻ
കണ്ടു, ഞാൻ കണ്ടു, അവരുടെ
ഞെരുക്കവും കേട്ടു, ഞാൻ അ
വരെ വിടീപ്പാനായിട്ട ഇറങ്ങി
വന്നു. ഇപ്പോൾ നീ വരിക,
ഞാൻ നിന്നെ എജിപ്തിലേക്ക
അയക്കും, എന്ന പറഞ്ഞു.
൩൫ നിന്നെ പ്രമാണിയായും
ന്യായാധിപതിയായും ആക്കി
വെച്ചവൻ ആര? എന്ന അവർ
പറഞ്ഞ ഉപേക്ഷിച്ച ഈ മോശ
യെ തന്നെ, [39] ദൈവം മുൾപട
ൎപ്പിൽ അവന പ്രത്യക്ഷനായ
ദൈവദൂതന്റെ കൈകൊണ്ട പ്ര
മാണിയായും രക്ഷിതാവായും ആ
ക്കി അയച്ചു.
൩൬ ഇവൻ എജിപ്തു ദേശത്തി
ലും, [40] ചെങ്കടലിലും, [41] നാല്പത
സംവത്സരം വനപ്രദേശത്തി
ലും, [42] അത്ഭുതങ്ങളെയും അതിശ
യങ്ങളെയും ചെയ്തുകൊണ്ട, [43] അ
വരെ പുറത്ത കൊണ്ടുവന്നു.
൩൭ [44] നിങ്ങളുടെ ദൈവമായ
കൎത്താവ എന്നെപ്പോലെ ഒരു ദീ
ൎഘദൎശിയെ നിങ്ങളുടെ സഹോ
ദരന്മാരിൽനിന്ന നിങ്ങൾക്കാ
യിട്ട നിറുത്തും; [45] അവനെ നി
ങ്ങൾ ചെവിക്കൊള്ളേണമെന്ന
ഇസ്രായേൽ പുത്രന്മാരോട പറ
ഞ്ഞിട്ടുള്ള മോശ ഇവൻ തന്നെ
ആകുന്നു.
൩൮ സീനാ പൎവതത്തിൽ ത
ന്നോട കൂടെ സംസാരിച്ചിട്ടുള്ള
[46] ദൈവദൂതനോടും, നമ്മുടെ പി
താക്കന്മാരോടും കൂടെ വനപ്രദേ
ശത്തിലെ സഭയിൽ ഇരുന്നവ
നും, നമുക്ക [47] തരുവാനായിട്ട ജീ
വനുള്ള വാക്യങ്ങളെ [48] കൈക്കൊ
ണ്ടവനും [49] ഇവൻ ആകുന്നു.
൩൯ നമ്മുടെ പിതാക്കന്മാർ അ
വനോട അനുസരിച്ചിരിപ്പാൻ

36. മത്താ. ൨൨: ൩൨. എബ്രാ. ൧൧: ൧൬. 37. പുറ. ൩: ൫. യോശു. ൫: ൧൫.
38. പുറ. ൩: ൭. 39. പുറ. ൧൪: ൧൯. സംഖ്യാ. ൨൦: ൧൬. 40. പുറ. ൭, ൮,
൯, ൧൦, ൧൧. 41. പുറ. ൧൪: ൨൧, ൩൯. 42. പുറ. ൧൬: ൧, ൩൫. സംഖ്യാ. ൧൪: ൩൩. 43. പുറ. ൧൨: ൪൧. 44. ൫ മോ. ൧൮: ൧൫.
നടപ്പു. ൩: ൨൨. 45. മത്താ. ൧൭: ൫. 46. യെശാ. ൬൩: ൯. ഗലാ. ൩: ൧൯.
എബ്രാ. ൨: ൨. 47. റോമാ. ൩: ൨. 48. പുറ. ൨൧: ൧. ൫ മോ. ൫: ൨൭, ൩൧.
൩൩: ൪. യോഹ. ൧: ൧൭. 49. പുറ. ൧൯: ൩, ൧൭.

മനസ്സില്ലാതെ, അവനെ തങ്ങളിൽനിന്ന തള്ളിക്കളഞ്ഞു, തങ്ങളുടെ ഹൃദയങ്ങളിൽ എജിപ്തിലേക്ക തിരിച്ചുപോയി.

൪൦ [50] അഹറോനോട, ഞങ്ങളെ എജിപ്തു ദേശത്തിൽനിന്ന കൂട്ടികൊണ്ടുപോന്നിട്ടുള്ള ൟ മോശെക്കൊ, അവന എന്തു വന്നു എന്ന ഞങ്ങൾ അറിയായ്കകൊണ്ട, ഞങ്ങളുടെ മുമ്പിൽ നടപ്പാനായിട്ട, ഞങ്ങൾക്ക ദൈവങ്ങളെ നീ ഉണ്ടാക്കുക എന്ന പറഞ്ഞു.

൪൧ പിന്നെ ആ ദിവസങ്ങളിൽ [51] അവർ ഒരു കാളക്കുട്ടി ഉണ്ടാക്കി, ആ വിഗ്രഹത്തിന്ന ബലി നല്കി, തങ്ങളുടെ കൈവേലകളിൽ തന്നെ സന്തോഷപ്പെട്ടു.

൪൨ [52] അപ്പോൾ ദൈവം തിരിഞ്ഞു [53] ആകാശത്തിലെ സൈന്യത്തെ സേവിപ്പാനായിട്ട അവരെ കൈവിട്ടു; ദീൎഘദൎശിമാരുടെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ, [54] ഇസ്രായേൽ കുഡുംബക്കാരെ നിങ്ങൾ വനത്തിൽ നാല്പത സംവത്സരം എനിക്ക മൃഗവധങ്ങളെയും ബലികളെയും നല്കീട്ടുണ്ടൊ?

൪൩ വന്ദിപ്പാനായിട്ട നിങ്ങൾ ഉണ്ടാക്കിയ രൂപങ്ങളാകുന്ന മോലോക്കിന്റെ കൂടാരവും, നിങ്ങളുടെ ദേവനാകുന്ന റെംഫാന്റെ നക്ഷത്രവും നിങ്ങൾ എടുത്തുകൊണ്ടു പോന്നുവല്ലൊ. ഞാൻ നിങ്ങളെ ബാബിലോന്ന അപ്പുറം കുടിനീക്കുകയും ചെയ്യും.

൪൪ [55] നീ കണ്ട മാതൃകപ്രകാരം തന്നെ അത ഉണ്ടാക്കെണം എന്ന മോശയോട പറഞ്ഞവൻ കല്പിച്ചപ്രകാരം സാക്ഷിയിൻ കൂടാരം വനപ്രദേശത്തിൽ വെച്ച നമ്മുടെ പിതാക്കന്മാരുടെ ഇടയിൽ ഉണ്ടായിരുന്നു.

൪൫ [56] ആയതിനെ നമ്മുടെ പിന്നത്തെ പിതാക്കന്മാർ യേശുവിനോടു കൂടെ നമ്മുടെ പിതാക്കന്മാരുടെ മുഖത്തിൽനിന്ന [57] ദൈവം പുറത്താക്കി കളഞ്ഞ പുറജാതിക്കാരുടെ അവകാശത്തിലേക്ക ദാവീദിന്റെ നാളുകൾവരെയും കൊണ്ടുവന്നു.

൪൬ [58] ഇവൻ ദൈവത്തിന്റെ മുമ്പാകെ കൃപ കണ്ടെത്തി, [59] യാക്കോബിന്റെ ദൈവത്തിനായി ഒരു വാസസ്ഥലം കാണെണമെന്ന ആഗ്രഹിച്ചു.

൪൭ [60] എന്നാൽ ശൊലോമോൻ അവനായിട്ട ഒരു ആലയം പണിതു.

൪൮ എങ്കിലും [61] അത്യുന്നതനായവൻ കൈകൾകൊണ്ട തീൎക്കപ്പെട്ട ആലയങ്ങളിൽ വസിക്കുന്നില്ല.

50. പുറ. ൩൨: ൧. 51. ൫ മോ. ൯: ൧൬. സങ്കീ ൱൬: ൧൯. 52. സങ്കീ. ൮൧: ൧൨. ഹെസ. ൨൦: ൨൫, ൩൯. റോമാ. ൧: ൨൪. ൨ തെസ്സ. ൨: ൧൧. 53. ൫ മോ. ൪: ൧൯. ൧൭: ൩. ൨ രാജാ. ൧൭: ൧൬. ൨൧: ൩. യറമി. ൮: ൨. 54. ആമോ. ൫: ൨൫, ൨൬. 55. പുറ. ൨൫: ൪൦. ൨൬: ൩൦. എബ്രാ. ൮: ൫. 56. യോശു. ൩: ൧൪. 57. ൨ നെഹെ. ൯: ൨൪. സങ്കീ. ൪൪: ൨. ൭൮: ൫൫. നടപ്പ. ൧൩: ൧൯. 58. ൧ ശമു. ൧൬: ൧. ൨ ശമു. ൭: ൧. സങ്കീ. ൮൯: ൧൯. നടപ്പ. ൧൩: ൨൨. 59. ൧ രാജാ. ൮: ൧൭. ൧ നാളാ. ൨൨: ൭. സങ്കീ. ൧൩൨: ൪, ൫. 60. ൧ രാജാ. ൬: ൧. ൮: ൨൦. ൧ നാളാ. ൧൭: ൧൨. ൨ നാളാ. ൩: ൧. 61. ൧ രാജാ. ൮: ൨൭. ൨ നാളാ. ൨: ൬. ൬: ൧൮. നടപ്പ. ൧൭: ൨൪.

൪൯ അപ്രകാരം ദീൎഘദൎശി പ
റയുന്നു:[62] സ്വൎഗ്ഗം എന്റെ സിം
ഹാസനവും ഭൂമി എന്റെ പാദ
പീഠവും ആകുന്നു: നിങ്ങൾ ഏതു
പ്രകാരമുള്ള ആലയം എനിക്ക
തീൎക്കും? അല്ലെങ്കിൽ എന്റെ അ
ധിവാസസ്ഥലം ഏതാകുന്നു?
൫൦ എന്റെ കയ്യല്ലയൊ ഈ
വസ്തുക്കളെ ഒക്കെയും ഉണ്ടാക്കി
യതി? എന്നു കൎത്താവ പറയുന്നു.
൫൧ [63] കഠിന കഴുത്തുകാരും,[64]
ഹൃദയത്തിലും ചെവികളിലും ചേ
ലാകൎമ്മം ചെയ്യപ്പെടാത്തവരുമാ
യുള്ളോരേ, നിങ്ങൾ എല്ലായ്പോഴും
പരിശുദ്ധാത്മാവിനോട മറുക്കു
ന്നു: നിങ്ങളുടെ പിതാക്കന്മാർ
ചെയ്തപ്രകാരം തന്നെ നിങ്ങളും
ചെയ്യുന്നു.
൫൨ [65] ദീൎഘദൎശിമാരിൽ ഏവ
നെ നിങ്ങളുടെ പിതാക്കന്മാർ
പീഡിപ്പിക്കാതെ ഇരുന്നിട്ടുള്ളു? [66]
നീതിമാനായവന്റെ വരവിനെ
കുറിച്ച മുൻ അറിയിച്ചവരെ അ
വർ കൊന്നു, ആയവന നിങ്ങൾ
ഇപ്പോൾ ദ്രോഹികളായും കുല
പാതകന്മാരായും തീൎന്നിരിക്കുന്നു:
൫൩ [67] നിങ്ങൾക്ക ദൈവദൂത
ന്മാരുടെ നിരകളിൽ ന്യായപ്രമാ
ണം ലഭിച്ചു, നിങ്ങൾ അതിനെ
പ്രമാണിച്ചിട്ടുമില്ല.
൫൪ ¶ [68] അവർ ഈ കാൎയ്യ
ങ്ങളെ കേട്ടാറെ, അവരുടെ ഹൃദ
യങ്ങളിൽ അറുക്കപ്പെട്ടു, അവ
ന്റെ നേരെ പല്ലുകടിച്ചു.
൫൫ എങ്കിലും [69] അവൻ പരി
ശുദ്ധാത്മാവിനാൽ നിറഞ്ഞവ
നായി, സ്വൎഗ്ഗത്തിലേക്കു മേല്പോട്ടു
സൂക്ഷിച്ചു നോക്കി, ദൈവത്തി
ന്റെ മഹത്വവും, ദൈവത്തി
ന്റെ വലത്തു ഭാഗത്തിൽ യേ
ശു നില്ക്കുന്നതും കണ്ടു,
൫൬ [70] കണ്ടാലും, സ്വൎഗ്ഗങ്ങൾ
തുറന്നിരിക്കുന്നതും, [71] മനുഷ്യ
ന്റെ പുത്രൻ ദൈവത്തിന്റെ
വലത്തു ഭാഗത്ത നില്ക്കുന്നതും
ഞാൻ കാണുന്നു, എന്നു പറഞ്ഞു.
൫൭ അപ്പോൾ അവർ ഒരു മ
ഹാ ശബ്ദത്തോടെ നിലവിളിച്ചു,
തങ്ങളുടെ ചെവികളെ പൊത്തി
കൊണ്ട, ഏക മനസ്സോടെ അ
വന്റെ മേൽ പാഞ്ഞു ചെന്നു;
൫൮ [72] അവനെ നഗരത്തിന പു
റത്തു തള്ളികളഞ്ഞു, [73] അവനെ ക
ല്ലെറികയും ചെയ്തു: [74] സാക്ഷിക്കാ
രും തങ്ങളുടെ വസ്ത്രങ്ങളെ ശൌൽ
എന്നു പേരുള്ള ഒരു ബാലന്റെ
പാദങ്ങളുടെ അരികെ വെച്ചു.
൫൯ [75] കൎത്താവായ യേശുവേ,
എന്റെ ആത്മാവിനെ കൈക്കൊ
ള്ളേണമെ എന്നു [76] പറഞ്ഞു
പ്രാൎത്ഥിക്കുന്ന സ്തേഫാനോസി
നെ തന്നെ അവർ കല്ലെറിഞ്ഞു.

62. യശാ. ൬൬: ൧, ൨. മത്താ. ൫: ൩൪, ൩൫. ൨൩: ൨൨. 63. പുറ. ൩൨: ൯. ൩൩: ൩. യശാ. ൪൮: ൪. 64. ലേവി. ൨൬: ൪൧. ൫ മോ. ൧൦: ൧൬. യിറമി. ൪: ൪. ൬: ൧൦. ൯: ൨൬. ഹെസ. ൪൪: ൯. 65. ൨ നാളാ. ൩൬: ൧൬. മത്താ. ൨൧: ൩൫. ൨൩: ൩൪, ൩൭. ൧ തെസ്സ. ൨: ൧൫. 66. നടപ്പ. ൩: ൧൪. 67. പുറ. ൨൦: ൧. ഗലാ. ൩: ൧൯. എബ്രാ. ൨: ൨. 68. നടപ്പ. ൫: ൩൩. 69. നടപ്പ. ൬: ൫. 70. ഹെസ. ൧: ൧. മത്താ. ൩: ൧൬. നടപ്പ. ൧൦: ൧൧. 71. ദാനി. ൭: ൧൩. 72. ൧ രാജാ. ൨൧: ൧൩. ലൂ. ൪: ൨൯. എബ്രാ. ൧൩: ൧൨. 73. ലേവി. ൨൪: ൧൬. 74. ൫ മോ. ൧൩: ൯, ൧൭: ൭. നടപ്പ. ൨൨: ൨൦. 75. സങ്കി. ൩൧: ൫. ലൂക്ക ൨൩: ൪൬. 76. നടപ്പ. ൯: ൧൪.

൬൦ [77] അവൻ മുട്ടുകുത്തി, [78] കൎത്താവെ, ഈ പാപം അവരുടെ മേൽ നിറുത്തരുതെ എന്ന മഹാ ശബ്ദത്തോടെ വിളിച്ച പറഞ്ഞു. ഇത പറഞ്ഞിട്ടു, അവൻ ഉറങ്ങിപ്പോയി.

## ൮ അദ്ധ്യായം.

൧ ശമറിയായിൽ സഭ ഉണ്ടായത. ൧൪ അത പത്രൊസിനാലും യോഹന്നാനാലും ഉറപ്പിക്കപ്പെടുന്നത. ൧൮ ക്ഷുദ്രക്കാരനായ ശിമോനെ കുറിച്ച, ൨൬ ഫീലിപ്പോസ ഒരു ഷണ്ഡനെ ജ്ഞാനസ്നാനം ചെയ്യുന്നത

എന്നാൽ [1] ശൌൽ അവനെ കുല ചെയ്യുന്നതിന സമ്മതിച്ചുകൊണ്ടിരുന്നു. ആ കാലത്തിൽ യെറുശലേമിലുള്ള സഭയുടെ നേരെ ഒരു മഹാ ഉപദ്രവം ഉണ്ടായി: അപ്പോസ്തോലന്മാർ ഒഴികെ, [2] എല്ലാവരും യെഹൂദിയായുടെയും ശമറിയായുടെയും ദേശങ്ങളിൽ എല്ലാടവും ചിന്നപ്പെട്ടു.

൨ ദൈവഭക്തിയുള്ള മനുഷ്യർ സ്തെഫാനോസിനെ കുഴിച്ചിടുവാൻ കൊണ്ടുപോയി, [3] അവനെ കുറിച്ച വളരെ പ്രലാപം ചെയ്തു.

൩ എന്നാലൊ ശൌൽ [4] സഭയെ ക്ഷയിപ്പിച്ചു, വീടുകൾ തോറും കടന്ന, പുരുഷന്മാരെയും സ്ത്രീകളെയും പിടിച്ച കാരാഗ്രഹത്തിലേക്ക ഏല്പിച്ചു.

൪ ആകയാൽ [5] ചിന്നപ്പെട്ടവർ വചനം പ്രസംഗിച്ചുകൊണ്ട എല്ലാടവും സഞ്ചരിച്ചു.

൫ അപ്പോൾ [6] ഫീലിപ്പോസ ശമറിയ നഗരത്തിലേക്ക വന്ന, അവൎക്ക ക്രിസ്തുവിനെ പ്രസംഗിച്ചു.

൬ വിശേഷിച്ചും ഫീലിപ്പോസ ചെയ്ത അതിശയങ്ങളെ ജനങ്ങൾ കേൾക്കയും കാണുകയും ചെയ്തുകൊണ്ട, അവനാൽ പറയപ്പെട്ട കാൎയ്യങ്ങളിൽ ഏകമനസ്സോടെ താല്പൎയ്യപ്പെട്ടിരുന്നു.

൭ പലരിൽ ഉണ്ടായിരുന്ന [7] മ്ലെച്ഛാത്മാക്കൾ, മഹാ ശബ്ദത്തോട നിലവിളിച്ചുകൊണ്ട അവരിൽ നിന്ന പുറപ്പെട്ടുപോയി: അനേകം പക്ഷവാതക്കാരും മുടന്തന്മാരും സൌഖ്യമാക്കപ്പെട്ടു.

൮ ആ നഗരത്തിൽ മഹാ സന്തോഷം ഉണ്ടാകയും ചെയ്തു.

൯ എന്നാൽ ശിമോൻ എന്ന പേരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു, അവൻ മുമ്പെ തന്നെ ആ നഗരത്തിൽ [8] ക്ഷുദ്രം ചെയ്തു, [9] താൻ ഒരു വലിയവൻ എന്ന പറഞ്ഞ, ശമറിയാ ജാതിയെ ഭ്രമിപ്പിച്ചു വന്നു:

൧൦ ഇവൻ ദൈവത്തിന്റെ മഹാ ശക്തി ആകുന്നു എന്ന പറഞ്ഞ, അവർ ചെറിയവർ മുതൽ വലിയവർ വരെ എല്ലാവരും അവന ശ്രദ്ധ കൊടുത്തു.

൧൧ അനേകം കാലമായി അവൻ തന്റെ ക്ഷുദ്രങ്ങൾ കൊണ്ട അവരെ ഭ്രമിപ്പിച്ചതിനാൽ, അ

77. നടപ്പ. ൯: ൫൦. ൨൦: ൩൬ ൨൧: ൫. 78. മത്താ. ൫: ൪൪. ലൂ. ൬: ൨൮. ൨൩: ൩൪.
1. നടപ്പ ൭: ൫൮. ൨൨: ൨൦. 2. നടപ്പ ൧൧: ൧൯. 3. ആല്പ ൨൩: ൨. ൫൦: ൧൦. ൨ ശമു. ൩: ൩൧. 4. നടപ്പ. ൭: ൫൮. ൯: ൧, ൧൩, ൨൧. ൨൨: ൪, ൨൬: ൧൦. ൧൧. ൧ കോരി. ൧൫: ൯. ഗലാ. ൧: ൧൩. ഫീലി. ൩: ൬. ൧ തീമോ. ൧: ൧൩. 5. മത്താ. ൧൦: ൨൩. നടപ്പ. ൧൧: ൧൯. 6. നടപ്പ. ൬: ൫. 7. മൎക്കൊ. ൧൬: ൧൭. 8. നടപ്പ. ൧൩: ൬ 9. നടപ്പ. ൫: ൩൬.

വർ അവന ശ്രദ്ധകൊടുക്കയും
ചെയ്തു.
൧൨ എന്നാറെ [10] ദൈവത്തി
ന്റെ രാജ്യത്തെയും യെശുക്രിസ്തു
വിന്റെ നാമത്തെയും സംബ
ന്ധിച്ചുള്ള കാൎയ്യങ്ങളെ പ്രസംഗി
ക്കുന്ന ഫീലിപ്പോസിനെ അവർ
വിശ്വസിച്ചപ്പോൾ, തങ്ങൾ പു
രുഷന്മാരും സ്ത്രീകളും ജ്ഞാനസ്നാ
നം ഏറ്റു.
൧൩ അപ്പോൾ ശിമോൻ താ
നും വിശ്വസിച്ചു: അവൻ ജ്ഞാ
നസ്നാനപ്പെട്ടാറെ, ഫീലിപ്പോ
സിനോട കൂടെ സ്ഥിരപ്പെട്ടു, ചെ
യ്യപ്പെട്ട അതിശയങ്ങളെയും വ
ലിയ അടയാളങ്ങളെയും കണ്ട
വിസ്മയിച്ചു.
൧൪ എന്നാൽ യെറുശലെമിലു
ള്ള അപ്പോസ്തോലന്മാർ ശമറിയ
ദൈവത്തിന്റെ വചനം കൈ
ക്കൊണ്ടു എന്ന കേട്ടപ്പോൾ, അ
വർ പത്രോസിനെയും യോഹ
ന്നാനെയും അവരുടെ അടുക്ക
ലേക്ക അയച്ചു.
൧൫ ആയവർ വന്നാറെ [11] അ
വർ പരിശുദ്ധാത്മാവിനെ പ്രാ
പിക്കേണ്ടുന്നതിന അവൎക്ക വെ
ണ്ടി പ്രാൎത്ഥിച്ചു.
൧൬ ([12] എന്തെന്നാൽ അതു
വരെ അവരിൽ ഒരുത്തന്റെ മേ
ലും അവൻ ഇറങ്ങീട്ടില്ലാഞ്ഞു: [13]
അവർ കൎത്താവായ യെശുവി
ന്റെ നാമത്തിൽ [14] ജ്ഞാനസ്നാന
പ്പെട്ടിരുന്നതെ ഉള്ളു.)
൧൭ അപ്പോൾ [15] അവർ അവ
രുടെ മേൽ തങ്ങളുടെ കൈകളെ
വെച്ചു, അവർ പരിശുദ്ധാത്മാ
വിനെ പ്രാപിക്കയും ചെയ്തു.
൧൮ എന്നാൽ അപ്പോസ്തോല
ന്മാരുടെ കൈകൾ വെക്കുന്നതി
നാൽ പരിശുദ്ധാത്മാവ നല്കപ്പെ
ട്ടു എന്ന ശിമോൻ കണ്ടാറെ, അ
വൻ അവൎക്കദ്രവ്യം കൊണ്ടുവന്നു,
൧൯ ഞാൻ ഒരുത്തന്റെ മേൽ
കൈകളെ വെച്ചാൽ, അവൻ പ
രിശുദ്ധാത്മാവിനെ പ്രാപിക്കേ
ണ്ടുന്നതിന, നിങ്ങൾ ഈ അധി
കാരം എനിക്കും തരെണം എന്ന
പറഞ്ഞു.
൨൦ അപ്പോൾ പത്രോസ അവ
നോട പറഞ്ഞത, നിന്റെ ദ്രവ്യം
നിന്നോടു കൂടെ നശിച്ചു പോക
ട്ടെ: എന്തെന്നാൽ [16] ദൈവത്തി
ന്റെ ദാനം ദ്രവ്യം കൊണ്ട സ
മ്പാദിക്കാമെന്ന [17] നീ വിചാരിച്ചു
വല്ലൊ.
൨൧ നിന്റെ ഹൃദയം ദൈവ
ത്തിന്റെ മുമ്പാകെ നേരായിരി
ക്കുന്നില്ലായ്കകൊണ്ട, ഈ കാൎയ്യ
ത്തിൽ നിനക്ക ഒരു പങ്കും ഓഹ
രിയും ഇല്ല.
൨൨ ആകയാൽ നിന്റെ ഈ ദു
ഷ്ടതയിൽനിന്ന അനുതാപപ്പെട്ടു,
[18] നിന്റെ ഹൃദയത്തിലെ നിരൂപ
ണം നിന്നോട ക്ഷമിക്കപ്പെട്ടുമൊ
എന്ന ദൈവത്തോട പ്രാൎത്ഥിക്ക.
൨൩ എന്തുകൊണ്ടെന്നാൽ നീ
[19] കൈപ്പുള്ള പിത്തത്തിലും, അവനീ

10. നടപ്പ ൧: ൩. 11. നടപ്പ. ൨: ൩൮. 12. നടപ്പ. ൧൯: ൨. 13. നടപ്പ. ൧൦: ൪൪. ൧൯: ൫. 14. മത്താ. ൨൮: ൧൯. നടപ്പ. ൨: ൩൮. 15. നടപ്പ. ൬: ൬. ൧൯: ൬. എബ്രാ. ൬: ൨. 16. നടപ്പ. ൨: ൩൮. ൧൦: ൪൫. ൧൧: ൧൭. 17. ൨ രാജാ. ൫: ൧൬. മത്താ. ൧൦: ൮. 18. ദാനി. ൪: ൨൭. ൨ തിമൊ. ൨: ൨൫. 19. എബ്രാ. ൧൨: ൧൫.

തിയുടെ കെട്ടിലും ഇരിക്കുന്നു എന്ന ഞാൻ കാണുന്നു എന്ന് പറഞ്ഞു.

൨൪ അപ്പോൾ ശിമോൻ ഉത്തരമായിട്ട, നിങ്ങൾ പറഞ്ഞ കാൎയ്യങ്ങളിൽ ഒന്നും എന്റെ മേൽ വരാതിരിപ്പാനായിട്ട, [20] നിങ്ങൾ ഇനിക്ക വേണ്ടി കൎത്താവിനോട പ്രാൎത്ഥിപ്പിൻ എന്ന പറഞ്ഞു.

൨൫ പിന്നെ അവർ കൎത്താവിന്റെ വചനം സാക്ഷിപ്പെടുത്തി, പറഞ്ഞതിന്റെ ശേഷം, യെറുശലേമിലേക്ക തിരിച്ചുപോയി, ശമറിയക്കാരുടെ പല ഗ്രാമങ്ങളിലും പ്രസംഗിച്ചു.

൨൬ പിന്നെ കൎത്താവിന്റെ ദൂതൻ ഫീലിപ്പോസിനോട സംസാരിച്ചു, നീ എഴുനീറ്റ തെക്കോട്ട യെറുശലേമിൽനിന്ന ഗാശായിക്ക പോകുന്ന വനമായുള്ള വഴിയിലേക്ക പോക എന്ന പറഞ്ഞു.

൨൭ അപ്രകാരം അവൻ എഴുനീറ്റ പോയി: അപ്പോൾ കണ്ടാലും, എഥിയോപ്പിയക്കാരുടെ രാജ്ഞിയായ കാന്താക്കിയുടെ കീഴിൽ അധികാരിയായൊരു ഷണ്ഡനായി, അവളുടെ സകല ഭണ്ഡാരത്തിൻ മേലും വിചാരമുള്ളവനായി [21] വന്ദിപ്പാനായിട്ട യെറുശലേമിലേക്ക വന്നിരുന്നവനായുള്ള ഒരു [22] എഥിയോപ്പിയക്കാരൻ,

൨൮ തിരിച്ചുപോകയും തന്റെ രഥത്തിൽ ഇരുന്നുകൊണ്ട ഏശായാ ദീൎഘദൎശിയുടെ പുസ്തകം വായിക്കയും ആയിരുന്നു.

൨൯ അപ്പോൾ ആത്മാവ ഫീലിപ്പോസിനോട, നീ അരികെ ചെന്ന ഈ രഥത്തോട ചേരുക എന്ന പറഞ്ഞു.

൩൦ അപ്പോൾ ഫീലിപ്പോസ അവിടേക്ക ഓടി, അവൻ ഏശായാ ദീൎഘദൎശിയുടെ പുസ്തകം വായിക്കുന്നതിനെ കേട്ട, നീ വായിക്കുന്നത ഇന്നതെന്ന നീ തിരിച്ചറിയുന്നുവൊ? എന്ന പറഞ്ഞു.

൩൧ എന്നാറെ അവൻ, ഒരുത്തൻ ഇനിക്ക കാട്ടിത്തരാതെ, ഇനിക്ക എങ്ങിനെ കഴിയും? എന്ന പറഞ്ഞ, ഫീലിപ്പോസ കയറിവന്ന, തന്നോട കൂടെ ഇരിക്കെണം എന്ന അപേക്ഷിച്ചു.

൩൨ അവൻ വേദവാക്യത്തിൽ വായിച്ചിരുന്ന സ്ഥലം ഇത ആയിരുന്നു, [23] അവൻ ഒരു ആട എന്ന പോലെ കുലെക്ക കൊണ്ടുപോകപ്പെട്ടു; കത്രികക്കാരന്റെ മുമ്പാകെ ശബ്ദിക്കാത്ത ആട്ടിൻകുട്ടി എന്ന പോലെ അവൻ തന്റെ വായ തുറന്നില്ല:

൩൩ അവന്റെ താഴ്മയിൽ അവന്റെ വിധി എടുത്തുകളയപ്പെട്ടു: എന്നാൽ അവന്റെ ജീവൻ ഭൂമിയിൽനിന്ന എടുത്തുകളയപ്പെട്ടതുകൊണ്ട, അവന്റെ തലമുറയെ ആര വിവരം പറയും?

൩൪ എന്നാറെ ഷണ്ഡൻ ഫീലിപ്പോസിനോട ഉത്തരമായിട്ട, ദീൎഘദൎശി ആരെ കുറിച്ച ഇത പറയുന്നു? തന്നെ കുറിച്ച തന്നെയൊ, മറെറാരുത്തനെ കു

20. ആദ്യ. ൨൦: ൭, ൧൭. പുറ. ൮: ൮. ൧ ശമോ. ൨൧: ൭. ൧ രാജാ. ൧൩: ൬. യോബ. ൪൨: ൮. യാക്കോ. ൫: ൧൬. 21 യോഹ. ൧൨: ൨൦. 22. സെഫ. ൩: ൧൦. 23. ഏശാ. ൫൩: ൭, ൮.

റിച്ചോ? എന്ന ഞാൻ നിന്നോ
ട അപേക്ഷിക്കുന്നു എന്ന പറ
ഞ്ഞു.
൩൫ അപ്പോൾ ഫീലിപ്പോസ
തന്റെ വായെ തുറന്ന, [24] ൫൩ാം
വേദവാക്യത്തിൽനിന്ന തുടങ്ങി,
അവനോട യേശുവിനെ പ്രസം
ഗിച്ചു.
൩൬ പിന്നെ അവർ വഴിയെ
പോകുമ്പോൾ, വെള്ളമുള്ള ഒരു
സ്ഥലത്തേക്ക വന്നു: അപ്പോൾ
ഷണ്ഡൻ, കണ്ടാലും, ഇവിടെ
വെള്ളം ഉണ്ട, [25] ഞാൻ ജ്ഞാന
സ്നാനപ്പെടുന്നതിന എന്ത വി
രോധമിരിക്കുന്നു? എന്ന പറ
ഞ്ഞു.
൩൭ അപ്പോൾ ഫീലിപ്പോസ,
[26] നീ പൂൎണ്ണഹൃദയത്തോടെ വി
ശ്വസിക്കുന്നു എങ്കിൽ, ന്യായമു
ണ്ട എന്ന പറഞ്ഞു. എന്നാറെ
അവൻ ഉത്തരമായിട്ട, [27] യേശു
ക്രിസ്തു ദൈവത്തിന്റെ പുത്രൻ
ആകുന്നു എന്ന ഞാൻ വിശ്വ
സിക്കുന്നു, എന്ന പറഞ്ഞു.
൩൮ പിന്നെ അവൻ രഥം നി
റുത്തുവാൻ കല്പിച്ചു: അപ്പോൾ
ഫീലിപ്പോസും ഷണ്ഡനും ഇരു
പേരും വെള്ളത്തിൽ ഇറങ്ങി:
അവൻ അവനെ ജ്ഞാനസ്നാന
പ്പെടുത്തുകയും ചെയ്തു.
൩൯ അവർ വെള്ളത്തിൽനി
ന്ന കേറിയപ്പോൾ, [28] കൎത്താവി
ന്റെ ആത്മാവ ഫീലിപ്പോസി
നെ എടുത്തുകൊണ്ടുപോയി, പി
ന്നെ ഷണ്ഡൻ ഒരിക്കലും അവ
നെ കണ്ടില്ല: അവൻ സന്തോ
ഷിച്ചുകൊണ്ട തന്റെ വഴിക്ക
പോകയും ചെയ്തു.
൪൰ എന്നാൽ ഫീലിപ്പോസ അ
സോത്തുസിൽ കണ്ടെത്തപ്പെട്ടു:
പിന്നെ അവൻ സഞ്ചരിച്ചുകൊ
ണ്ട, കൈസറിയായിലേക്ക വരു
വോളം, സകല നഗരങ്ങളിലും
എവൻഗേലിയോൻ അറിയിച്ചു.

## ൯ അദ്ധ്യായം.

൧ ശൌൽ ദമസ്കൊസിലേക്ക പോകുന്നത. ൧൦. അപ്പൊസ്തോലസ്ഥാനത്തിന വിളിക്കപ്പെടുന്നത ൨൩ യെഹൂദന്മാർ അവനെ കുറിച്ച പതിയിരിക്കുന്നത. ൩൬. തബിതാ ജീവിപ്പിക്കപ്പെടുന്നത.

അനന്തരം [1] ശൌൽ പിന്നെയും
കൎത്താവിന്റെ ശിഷ്യന്മാരുടെ
നേരെ ഭീഷണിവാക്കുകളും കു
ലയും നിശ്വസിച്ചുകൊണ്ട, പ്ര
ധാനാചാൎയ്യന്റെ അടുക്കൽ ചെ
ന്ന,
൨ താൻ ൟ മാൎഗ്ഗത്തിൽ ഉള്ള
വരെ വല്ലവരെയും പുരുഷന്മാ
രെ ആകട്ടെ സ്ത്രീകളെ ആകട്ടെ,
കണ്ടെത്തിയാൽ, അവരെ കെട്ട
പ്പെട്ടവരായി യെരുശലേമിലേ
ക്ക കൊണ്ടുവരുവാൻ തക്കവ
ണ്ണം ദമസ്കൊസിലെ സഭകൾ
ക്ക അവനോട എഴുത്തുകളെ ചോ
ദിച്ചു.
൩ പിന്നെ [2] അവൻ പ്രയാ

24. ലൂ. ൨൪: ൨൭. നടപ്പ. ൧൮: ൨൮. 25. നടപ്പ. ൧൦: ൪൭. 26. മത്താ. ൨൮: ൧൯. മൎക്കൊ. ൧൬: ൧൬. 27. മത്താ. ൧൬: ൧൬. യോഹ. ൬: ൬൯. ൯: ൩൫, ൩൮. ൧൧: ൨൭. നടപ്പ. ൯: ൨൦. ൧ യോഹ. ൪: ൧൫. ൫: ൫, ൧൩. 28. ൧ രാജാ. ൧൮: ൧൨. ൨ രാജാ. ൨: ൧൬. ഹെസ. ൩: ൧൨, ൧൪.

1. നടപ്പ. ൮: ൩. ഗലാ. ൧: ൧൩. ൧ തിമൊ. ൧: ൧൩. 2. നടപ്പ. ൨൨: ൫. ൨൬: ൧൦. ൨ കോറി. ൧൧: ൩൨

ണം ചെയ്തു, ദമസ്കൊസിന
സമീപിച്ചു: അപ്പോൾ പെട്ടെ
ന്ന ആകാശത്തിൽനിന്ന ഒരു
പ്രകാശം അവന്റെ ചുറ്റും പ്ര
കാശിച്ചു:
൪ അപ്പോൾ അവൻ നിലു
ത്ത വീണു, ശൌലെ, ശൌലെ,
[3] നീ എന്തുകൊണ്ട എന്നെ ഉപദ്ര
വിക്കുന്നു? എന്ന തന്നോട പറ
യുന്ന ഒരു ശബ്ദം കേട്ടു.
൫ നീ ആരാകുന്നു, കൎത്താവെ?
എന്ന അവൻ പറഞ്ഞു. എന്നാ
റെ കൎത്താവ പറഞ്ഞു, ഞാൻ നീ
ഉപദ്രവിക്കുന്ന യെശു ആകുന്നു:
[4] മുള്ളുകളുടെ നേരെ ഉതെക്കുന്ന
ത നിനക്ക വിഷമമാകുന്നു.
൬ അപ്പോൾ അവൻ വിറച്ചും
പരിഭ്രമിച്ചുംകൊണ്ട, കൎത്താവെ,
[5] ഞാൻ എന്ത ചെയ്യാൻ നിന
ക്ക മനസ്സാകുന്നു: എന്ന പറ
ഞ്ഞു. എന്നാറെ കൎത്താവ അവ
നോട, നീ എഴുനീറ്റ നഗര
ത്തിലേക്ക പോക, അപ്പോൾ നീ
എന്ത ചെയ്യെണം എന്ന നി
ന്നോട പറയപ്പെടും എന്ന പ
റഞ്ഞു.
൭ [6] അവനോടു കൂടെ പ്രയാ
ണം ചെയ്ത മനുഷ്യരും ഒരു ശ
ബ്ദം കേട്ടുകൊണ്ടും എങ്കിലും, ഒരു
ത്തനെയും കാണാതെയും, സം
സാരിപ്പാൻ വഹിയാതെ നിന്നു.
൮ അപ്പോൾ ശൌൽ നിലത്ത
നിന്ന എഴുനീറ്റു; അവന്റെ ക
ണ്ണുകൾ തുറന്നപ്പോൾ അവൻ
ഒരുത്തനെയും കണ്ടില്ല: പിന്നെ
അവർ അവനെ കൈ താങ്ങി
ദമസ്കൊസിലേക്ക കൂട്ടിക്കൊണ്ടു
പോയി.
൯ പിന്നെ അവൻ മൂന്ന ദി
വസം കണ്ണുകാണാതെ ഇരു
ന്നു, ഭക്ഷിക്കാതെയും കുടിക്കാ
തെയും ഇരുന്നു.
൧൦ ദമസ്കൊസിൽ [7] അനനി
യാസ എന്ന നാമമുള്ള ഒരു ശി
ഷ്യൻ ഉണ്ടായിരുന്നു: വിശേഷി
ച്ച കൎത്താവ ഒരു ദൎശനത്തിൽ
അവനോട, അനനിയാസെ, എ
ന്ന പറഞ്ഞു, എന്നാറെ അവൻ;
കൎത്താവെ, ഇതാ, ഞാൻ എന്ന
പറഞ്ഞു.
൧൧ അപ്പോൾ കൎത്താവ അവ
നോട, നീ എഴുനീറ്റ ചൊവ്വെ
ന്ന ചൊല്ലപ്പെട്ട വീഥിയിൽ ചെ
ന്ന, യെഹൂദായുടെ വീട്ടിൽ [8] തൎ
സൂസ്സുകാരൻ ശൌൽ എന്ന നാമ
മുള്ളവനെ അന്വേഷിക്ക: എന്തു
കൊണ്ടെന്നാൽ, ഇതാ, അവൻ
പ്രാൎത്ഥിക്കുന്നു.
൧൨ അത്രയുമല്ല അവൻ ഒരു
ദൎശനത്തിൽ അനനിയാസ എ
ന്ന നാമമുള്ള ഒരു മനുഷ്യൻ അ
കത്ത വരുന്നതിനെയും, തനിക്ക
കാഴ്ച ലഭിപ്പാനായിട്ട തന്റെ
മെൽ കൈ വെക്കുന്നതിനെയും
കണ്ടിരിക്കുന്നു എന്ന പറഞ്ഞു.
൧൩ അപ്പോൾ അനനിയാസ
ഉത്തരമായിട്ട, കൎത്താവെ, [9] ഈ
മനുഷ്യൻ യെരുശലെമിൽ നി
ന്റെ ശുദ്ധിമാന്മാൎക്ക എത്ര വളരെ
ദോഷങ്ങളെ ചെയ്തിരിക്കുന്നു
എന്ന ഞാൻ അവനെ കുറിച്ച
പലരിൽനിന്ന കേട്ടിരിക്കുന്നു:

3. മത്താ. ൨൭: ൫൩ 4. നടപ്പ. ൫; ൩൯ 5. ല്യ. ൩: ൧൦. നടപ്പ. ൨: ൩൭. ൧൬: ൩൦. 6. ദാനി. ൧൦: ൭. നടപ്പ. ൨൨: ൯ ൨൬: ൧൩. 7. നടപ്പ. ൨൨: ൧൨. 8. നടപ്പ. ൨൧: ൩൯. ൨൨: ൩. 9. നടപ്പ. ൯: ൧.

൧൪ [10] നിന്റെ നാമത്തെ വ
ന്ദിക്കുന്നവരെ എല്ലാവരെയും ബ
ന്ധിപ്പാനായിട്ട, ഇവിടെയും അ
വന പ്രധാനാചാൎയ്യന്മാരിൽ നി
ന്ന അധികാരം ലഭിച്ചിരിക്കുന്നു
എന്ന പറഞ്ഞു.
൧൫ എന്നാറെ കൎത്താവ അ
വനോട, നീ പോക:എന്തെന്നാൽ
എന്റെ നാമം [11] പുറജാതികളുടെ
യും, [12] രാജാക്കന്മാരുടെയും, ഇ
സ്രായേൽ പുത്രന്മാരുടെയും മുമ്പാ
കെ വഹിപ്പാൻ [13] ഇവൻ ഇനി
ക്ക തെരിഞ്ഞെടുക്കപ്പെട്ട പാത്രമാ
കുന്നു.
൧൬ എന്തെന്നാൽ [14] അവൻ
എന്റെ നാമത്തിന വേണ്ടി എ
ന്തെല്ലാം സഹിക്കേണ്ടുന്നതാകു
ന്നു എന്ന ഞാൻ അവനെ കാ
ണിക്കും എന്ന പറഞ്ഞു.
൧൭ [15] അപ്പോൾ അനനിയാസ
പോയി, വീട്ടിലേക്ക കടന്നു:
[16] അവന്റെ മേൽ തന്റെ കൈ
കളെ വെച്ചു, സഹോദരനായ
ശൌലെ, (നീ വന്ന വഴിയിൽ
നിനക്ക പ്രത്യക്ഷനായ യേശു
വാകുന്ന) കൎത്താവ നീ കാഴ്ച
പ്രാപിച്ചു, [17] പരിശുദ്ധാത്മാവ
കൊണ്ട നിറയപ്പെടേണ്ടുന്നതി
നായിട്ട എന്നെ അയച്ചിരിക്കു
ന്നു എന്ന പറഞ്ഞു.
൧൮ ഉടനെ അവന്റെ കണ്ണു
കളിൽനിന്ന ചെതുമ്പലുകൾ എ
ന്ന പോലെ വീണു: അപ്പോൾ
തന്നെ അവൻ കാഴ്ച പ്രാപിച്ചു,
എഴുനീറ്റ, ജ്ഞാനസ്നാനപ്പെടുക
യും ചെയ്തു.
൧൯ പിന്നെ അവൻ ആഹാ
രം കൈക്കൊണ്ട ആരോഗ്യപ്പെ
ട്ടു. [18] പിന്നെ ശൌൽ ദമസ്കോ
സിലുള്ള ശിഷ്യന്മാരോട കൂടെ ക
റെ ദിവസങ്ങൾ ഇരുന്നു.
൨൦ അത്രയുമല്ല [19] ക്രിസ്തു തന്നെ
ദൈവത്തിന്റെ പുത്രൻ ആകു
ന്നു എന്ന അവൻ ഉടനെ പള്ളി
കളിൽ പ്രസംഗിച്ചു.
൨൧ എന്നാൽ കേട്ടവർ എല്ലാ
വരും ആശ്ചൎയ്യപ്പെട്ട, [20] യെരുശ
ലേമിൽ ഈ നാമത്തെ വന്ദിക്കു
ന്നവരെ ക്ഷയിപ്പിച്ചു, ഇവിടെ
യും അതിനായിട്ട തന്നെ അവ
രെ കെട്ടപ്പെട്ടവരായി പ്രധാനാ
ചാൎയ്യന്മാരുടെ അടുക്കലേക്ക കൊ
ണ്ടുപോകേണ്ടുന്നതിന വന്നവ
ൻ ഇവനല്ലയൊ? എന്നപറഞ്ഞു.
൨൨ എന്നാറെ ശൌൽ ഏറെ
വും അധികമായി ശക്തിപ്പെട്ട,
ഇവൻ ക്രിസ്തു തന്നെ ആകുന്നു
എന്ന ദൃഷ്ടാന്തപ്പെടുത്തികൊണ്ട,
ദമസ്കോസിൽ കുടിയിരുന്ന [21]
യെഹൂദന്മാരെ പറഞ്ഞുമടക്കി.
൨൩ പിന്നെ വളരെ നാളുകൾ
കഴിഞ്ഞതിന്റെ ശേഷം, [22] യെ

---

**10.** നടപ്പ. ൮: ൩൯. ൩: ൨൧. ൨൨: ൧൯. ൧ കോറി. ൧: ൨ ൨ തിമോ. ൨: ൨൨. **11.** റോമാ. ൧: ൫ ൧൧: ൧൩. ഗലാ. ൨: ൭, ൮. **12** നടപ്പ. ൨൫: ൨൨, ൨൩. ൨൬: ൧. **13.** നടപ്പ. ൧൩: ൨. ൨൨: ൨൧. ൨൬: ൧൭. റോമാ: ൧: ൧. ൧ കോറി. ൧൫. ൧൦. ഗലാ. ൧: ൧൫. എഫെ: ൩: ൭, ൮. ൧ തിമോ. ൨: ൭. ൨ തിമോ ൧: ൧൧. **14.** നടപ്പ. ൨൦: ൨൩. ൨൧: ൧൧. ൨ കോറി ൧൧: ൨൩. **15.** നടപ്പ ൨൨: ൧൨, ൧൩. **16.** നടപ്പ. ൮: ൧൭. **17.** നടപ്പ. ൨: ൪ ൪: ൩൧ ൮: ൧൭. ൧൩: ൫൨ **18.** നടപ്പ. ൨൬: ൨൦. **19.** നടപ്പ. ൮: ൩൭. **20** നടപ്പ. ൮: ൩. ൬: ൧. ഗലാ. ൧: ൧൩, ൨൩. **21.** നടപ്പ. ൧൮: ൨൮. **22.** നടപ്പ. ൨൩: ൧൨. ൨൫: ൩. ൨ കോറി. ൧൧: ൨൬.

ഹൂദന്മാർ അവനെ കൊല്ലുവാൻ ആലോചന ചെയ്തു:

൨൪ [23] എന്നാറെ അവരുടെ കൂട്ടുകെട്ട ശൌലിന്ന അറിയപ്പെട്ടു. അവർ അവനെ കൊല്ലുവാനായിട്ട, രാവും പകലും കോട്ടവാതിലുകളിൽ കാത്തുകൊണ്ടിരുന്നു.

൨൫ അപ്പോൾ ശിഷ്യന്മാർ അവനെ രാത്രിയിൽ എടുത്ത, ഒരു കൊട്ടയിലാക്കി മതിൽ വഴിയായി [24] ഇറക്കി വിട്ടു.

൨൬ പിന്നെ [25] ശൌൽ യെറുശലെമിലേക്ക വന്നപ്പോൾ, അവൻ ശിഷ്യന്മാരോട കൂടെ ചേരുവാൻ ശ്രമിച്ചു: എന്നാറെ അവർ എല്ലാവരും അവൻ ഒരു ശിഷ്യനാകുന്നു എന്ന വിശ്വസിക്കാതെ, അവനെ ഭയപ്പെട്ടു.

൨൭ എന്നാൽ [26] ബർന്നബാസ അവനെ കൈക്കൊണ്ട, അപ്പോസ്തോലന്മാരുടെ അടുക്കൽ കൊണ്ടുവന്ന, അവൻ വഴിയിൽ കൎത്താവിനെ കണ്ട പ്രകാരവും, അവൻ അവനോട സംസാരിച്ചു എന്നും, [27] അവൻ ദമസ്കോസിൽ യേശുവിന്റെ നാമത്തിൽ ധൈൎയ്യത്തോടെ പ്രസംഗം ചെയ്ത പ്രകാരവും അവരോട വിവരം പറഞ്ഞു.

൨൮ പിന്നെ [28] അവൻ അവരൊട്ട കൂടെ യെറുശലേമിൽ വരത്തുപോക്കുള്ളവനും, കൎത്താവായ യേശുവിന്റെ നാമത്തിൽ ധൈൎയ്യത്തോടെ പ്രസംഗം ചെയ്യുന്നവനും ആയിരുന്നു.

൨൯ വിശേഷിച്ചും അവൻ [30] ഗ്രെക്കന്മാരോട സംസാരിച്ചു തൎക്കിച്ചു: എന്നാൽ അവർ അവനെ കുല ചെയ്വാൻ ശ്രമിച്ചു.

൩൦ ആയത സഹോദരന്മാർ അറിഞ്ഞ, അവനെ കൈസറിയായിലേക്ക കൂട്ടിക്കൊണ്ടുപോയി, പിന്നെ അവനെ തർസുസിലേക്ക അയച്ചു.

൩൧ [31] അപ്പോൾ യെഹൂദിയായിലൊക്കെയും ഗലിലെയായിലും ശമറിയായിലും ഉള്ള സഭകൾക്ക സമാധാനം ഉണ്ടായി; അവ ഉറപ്പിക്കപ്പെട്ട, കൎത്താവിന്റെ ഭയത്തോടും പരിശുദ്ധാത്മാവിന്റെ ആശ്വാസത്തോടും കൂടെ നടന്ന, പെരുകുകയും ചെയ്തു.

൩൨ പിന്നെ ഉണ്ടായത എന്തെന്നാൽ, പത്രോസ [32] എല്ലാടവും സഞ്ചരിക്കുമ്പോൾ, അവൻ ലുദയിൽ കുടിയിരുന്ന ശുദ്ധിമാന്മാരുടെ അടുക്കലും വന്നു.

൩൩ അവിടെ പക്ഷവാതമുള്ളവനായി, എട്ട സംവത്സരം കട്ടിലിൽ കിടന്നവനായി, ഐനയാസ എന്ന നാമമുള്ള ഒരുത്തനെ അവൻ കണ്ടു.

൩൪ അപ്പോൾ പത്രോസ അവനോട, ഐനയാസെ, [33] യേശു ക്രിസ്തു നിന്നെ സൌഖ്യമാക്കുന്നു: നീ എഴുനീറ്റ, നിന്റെ കിടക്ക വിരിക്ക എന്ന പറഞ്ഞു. അവൻ ഉടനെ എഴുനീല്ക്കയും ചെയ്തു.

23. ൨. കൊറി. ൧൧: ൩൨. 24. യോശു. ൨: ൧൫. ൧ ശമു. ൧൯: ൧൨. 25. നടപ്പ ൨൨: ൧൭ ഗല. ൧: ൧൭, ൧൮. 26. നടപ്പ. ൪: ൩൬. ൧൩: ൨. 27. നടപ്പ. ൯: ൨൦, ൨൨. 28. ഗല. ൧: ൧൮. 29. നടപ്പ. ൬: ൧. ൧൧: ൨൦. 30. നടപ്പ. ൯: ൨൩. ൨കൊറി. ൧൧: ൨൬. 31. നടപ്പ. ൮: ൧. 32. നടപ്പ ൮: ൧൪. 33. നടപ്പ. ൩: ൬, ൧൬. ൪: ൧൦.

൩൫ പിന്നെ ലുദയിലും [34] സാരോനിലും പാൎത്തവർ എല്ലാവരും അവനെ കണ്ടു, [35] കൎത്താവിങ്കലേക്ക തിരിഞ്ഞു.

൩൬ വിശേഷിച്ചും യോപ്പായിൽ ദോൎക്കസ എന്ന അൎത്ഥമായി, തബിതാ എന്ന നാമമുള്ള ഒരു ശിഷ്യസ്ത്രീ ഉണ്ടായിരുന്നു, ഇവൾ താൻ ചെയ്ത [36] സൽക്രിയകളാലും ധൎമ്മങ്ങളാലും നിറഞ്ഞവളായിരുന്നു.

൩൭ ആ നാളുകളിൽ ഉണ്ടായത എന്തെന്നാൽ, അവൾ രോഗപ്പെട്ട മരിച്ചു: അവർ അവളെ കുളിപ്പിച്ചാറെ, [37] ഒരു മാളിക മുറിയിൽ കിടത്തി.

൩൮ പിന്നെ ലുദ യോപ്പായിക്ക സമീപമാകകൊണ്ട, പത്രോസ അവിടെ ഉണ്ടെന്ന ശിഷ്യന്മാർ കേട്ട, അവൻ തങ്ങളുടെ അടുക്കൽ താമസിക്കാതെ വരെണം എന്ന അപേക്ഷിപ്പാൻ അവർ രണ്ട മനുഷ്യരെ അവന്റെ അടുക്കൽ അയച്ചു.

൩൯ അപ്പോൾ പത്രോസ എഴുനീറ്റ അവരോട കൂടെ ചെന്നു. അവൻ എത്തിയപ്പോൾ, അവർ അവനെ മാളിക മുറിയിലേക്ക കൂട്ടികൊണ്ടുപോയി: അപ്പോൾ വിധവമാർ എല്ലാവരും അവന്റെ അരികെ കരഞ്ഞുകൊണ്ടും, ദോൎക്കസ തങ്ങളോട കൂടെ ഉണ്ടായിരുന്നപ്പോൾ, അവൾ ഉണ്ടാക്കിയ കുപ്പായങ്ങളെയും വസ്ത്രങ്ങളെയും കാണിച്ചുകൊണ്ടും നിന്നു.

൪൦ എന്നാലൊ പത്രോസ [38] അവരെ എല്ലാവരെയും പുറത്താക്കി, [39] മുട്ടുകുത്തി, പ്രാൎത്ഥിച്ചു; പിന്നെ ശവത്തിന്റെ അടുക്കലേക്ക തിരിഞ്ഞു, [40] തബിതായെ, എഴുനീല്ക്ക എന്ന പറഞ്ഞു: അപ്പോൾ അവൾ തന്റെ കണ്ണുകളെ തുറന്നു: പത്രോസിനെ കണ്ടിട്ട, അവൾ എഴുനീറ്റിരുന്നു.

൪൧ അവൻ അവൾക്ക തന്റെ കൈ കൊടുത്ത, അവളെ എഴുനീല്പിച്ചു: ശുദ്ധിമാന്മാരെയും വിധവമാരെയും വിളിച്ചു, അവളെ ജീവനോടെ അവരുടെ മുമ്പാകെ നിറുത്തുകയും ചെയ്തു.

൪൨ ഇത യോപ്പായിൽ എല്ലാടവും അറിയപ്പെട്ടു: [41] പലരും കൎത്താവിൽ വിശ്വസിച്ചു.

൪൩ പിന്നെ ഉണ്ടായത എന്തെന്നാൽ, അവൻ യോപ്പായിൽ [42] തോല്പണിക്കാരനായ ശിമോനെന്ന ഒരുത്തനോട കൂടെ അനേകം ദിവസങ്ങൾ പാൎത്തു.

## ൧൰ അദ്ധ്യായം.

൧ കൊൎന്നെലിയുസ പത്രോസിന ആളയക്കുന്നത. ൯ പത്രോസിന ഉണ്ടായ ദൎശനം. ൩൪ അവൻ പ്രസംഗിക്കുന്നത. ൪൪ കേൾക്കുന്നവരുടെ മേൽ പരിശുദ്ധാത്മാവ ഇറങ്ങുന്നത.

കൈസറിയായിൽ ഇത്താലിയ സൈന്യം എന്ന ചൊല്ലപ്പെടുന്നതിൽ ശതാധിപനായ കൊൎന്നെലിയുസ എന്ന നാമമുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു.

൨ അവൻ [1] ദൈവഭക്തനും,

34. ൧ നാളാ. ൫: ൧൬. 35. നടപ്പ് ൧൧: ൨൧ 36: ൧ തിമോ. ൨: ൧൦. തീത്തു. ൩: ൮. 37. നടപ്പ. ൧: ൧൩. 38. മത്താ. ൯: ൨൫. 39. നടപ്പ ൭: ൬൦. 40. മൎക്കോ: ൫: ൪൧, ൪൨. യോഹ. ൧൧: ൪൩. 41. യോഹ. ൧൧: ൪൫. ൧൨: ൧൧. 42. നടപ്പ. ൧൦: ൬.
1. നടപ്പ. ൮: ൨. ൧൦: ൨൨. ൨൨: ൧൨.

തന്റെ സകല കുഡുംബത്തോ
ടും കൂടെ [2] ദൈവത്തെ ഭയപ്പെട്ടു
ന്നവനും, ജനങ്ങൾക്ക വളരെ
ധൎമ്മങ്ങളെ ചെയ്തു, എല്ലായ്പോഴും
ദൈവത്തോട പ്രാൎത്ഥിച്ചുകൊണ്ടു
വരുന്നവനും ആയിരുന്നു.
൩ അവൻ ഏകദേശം പകല
ത്തെ ഒമ്പതാം മണി സമയത്ത
തന്റെ അടുക്കലേക്ക [3] ദൈവ
ത്തിന്റെ ഒരു ദൂതൻ അകത്ത
വരുന്നതിനെയും, തന്നോട, കൊ
ൎന്നേലിയുസേ, എന്ന പറയുന്ന
തിനെയും സ്പഷ്ടമായി ഒരു ദൎശ
നത്തിൽ കണ്ടു.
൪ അവൻ അവനെ സൂക്ഷി
ച്ചുനോക്കിയപ്പോൾ, അവൻ ഭ
യപ്പെട്ടു, കൎത്താവെ, എന്താകുന്നു
എന്ന പറഞ്ഞു. അപ്പോൾ അ
വൻ അവനോട, നിന്റെ പ്രാ
ൎത്ഥനകളും നിന്റെ ധൎമ്മങ്ങളും
ദൈവത്തിന്റെ മുമ്പാകെ ഓൎമ്മെ
ക്കായിട്ട എത്തിയിരിക്കുന്നു.
൫ ഇപ്പോൾ തന്നെ നീ യോ
പ്പായിലേക്ക മനുഷ്യരെ അയച്ച,
പത്രോസ എന്ന മറുനാമമുള്ള
ശിമോനെ വരുത്തുക:
൬ അവൻ കടലിന്റെ അരി
കത്ത വീടുള്ള [4] ശിമോൻ എന്ന
ഒരു തോല്ക്കൊല്ലനോട കൂടെ
പാൎക്കുന്നു: നീ ചെയ്യേണ്ടുന്നത
അവൻ നിന്നോട പറയും എ
ന്ന പറഞ്ഞു.
൭ കൊൎന്നേലിയുസിനോട സം
സാരിച്ച ദൈവദൂതൻ പോയതി
ന്റെ ശേഷം, അവൻ തന്റെ
വീട്ടുകാരിൽ രണ്ടാളുകളെയും, ത
ന്റെ അടുക്കൽ കാത്തിരിക്കുന്ന
വരിൽ ദൈവഭക്തിയുള്ള ഒരു
ആയുധക്കാരനെയും വിളിച്ചു;
൮ അവരോട ഈ കാൎയ്യങ്ങളെ
ഒക്കെയും വിവരം പറഞ്ഞ, അ
വരെ യോപ്പായിലേക്ക അയച്ചു.
൯ [5] പിറ്റെ ദിവസത്തിൽ
അവർ യാത്രയായി നടന്ന, ആ
നഗരത്തിന സമീപിച്ചപ്പോൾ,
[6] പത്രോസ ഏകദേശം ആറാം മ
ണി സമയത്ത പ്രാൎത്ഥിപ്പാനാ
യിട്ട, വീട്ടിന്മേൽ കയറിപ്പോയി:
൧൦ അപ്പോൾ അവൻ വളരെ
വിശപ്പുള്ളവനായി, ഭക്ഷിപ്പാൻ
ആഗ്രഹിച്ചു: എന്നാറെ അവർ
ഒരുക്കുമ്പോളത്തേക്ക അവന ഒരു
വിവശത ഉണ്ടായി,
൧൧ അവൻ [7] ആകാശം വിട
ൎന്നിരിക്കുന്നതും, നാലു കോണും
കെട്ടപ്പെട്ട, ഭൂമിയിലേക്ക ഇറക്കി
വിടപ്പെട്ട ഒരു വലിയ തുപ്പട്ടി
പോലെ ഒരു പാത്രം തന്റെ അ
രികത്തേക്ക ഇറങ്ങുന്നതും കണ്ടു:
൧൨ അതിൽ ഭൂമിയിലെ സക
ല വിധമായുള്ള നാല്ക്കാലി മൃഗ
ങ്ങളും, കാട്ടുമൃഗങ്ങളും, ഇഴയുന്ന
ജന്തുക്കളും, ആകാശത്തിലെ പ
ക്ഷികളും ഉണ്ടായിരുന്നു.
൧൩ അത്രയുമല്ല, പത്രോസെ,
നീ എഴുനീറ്റ, കൊന്ന ഭക്ഷിക്ക
എന്ന ഒരു ശബ്ദം അവനോട
ഉണ്ടായി.
൧൪ എന്നാൽ പത്രോസ, അ
പ്രകാരമല്ല, കൎത്താവെ, [8] നിന്ദ്യ

2. നടപ്പ. ൧൦: ൩൫. 3. നടപ്പ. ൧൧: ൧൩. ൧൨: ൧൩. 4. നടപ്പ. ൯: ൪൩.
5. നടപ്പ. ൧൧: ൫. 6. നടപ്പ. ൧൧: ൫. 7. നടപ്പ. ൭: ൫൬. അറി. ൧൯: ൧൧.
8. ലേവി. ൧൧: ൪. ൨൦: ൨൫. ൫ മോ. ൧൪: ൩, ൭. ഹെസ. ൪: ൧൪.

മായിട്ട എങ്കിലും അശുദ്ധമായിട്ട എങ്കിലും ഉള്ളത ഒന്നും ഞാൻ ഒരിക്കലും ഭക്ഷിച്ചിട്ടില്ലല്ലൊ എന്ന പറഞ്ഞു.

൧൫ പിന്നെ രണ്ടാം പ്രാവശ്യവും ആ ശബ്ദം അവനോട, [9] ദൈവം ശുദ്ധമാക്കീട്ടുള്ളവ നീ നിന്ദ്യമെന്ന പറയരുത, എന്ന പറഞ്ഞു.

൧൬ ഇത മൂന്ന പ്രാവശ്യം ഉണ്ടായി; പിന്നെ ആ പാത്രം സ്വൎഗ്ഗത്തിലേക്ക തിരിച്ച എടുത്തുകൊള്ളപ്പെട്ടു.

൧൭ എന്നാൽ താൻ കണ്ടിട്ടുള്ള ദൎശനം എന്താകുന്നു എന്ന പത്രോസ തന്റെ ഉള്ളിൽ സംശയിച്ചുകൊണ്ടിരിക്കുമ്പോൾ, കൊൎന്നേലിയുസിങ്കൽനിന്ന അയക്കപ്പെട്ട മനുഷ്യർ ശിമോന്റെ വീട ചോദിച്ചുകൊണ്ട പടിവാതില്ക്കൽ നിന്നു.

൧൮ പത്രോസ എന്ന മറുനാമമുള്ള ശിമോൻ അവിടെ പാൎക്കുന്നുണ്ടൊ? എന്ന അവർ വിളിച്ച ചോദിച്ചു.

൧൯ എന്നാൽ പത്രോസ ആ ദൎശനത്തെ കുറിച്ച ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ, [10] ആത്മാവ അവനോട, കണ്ടാലും, മൂന്ന മനുഷ്യർ നിന്നെ അന്വേഷിക്കുന്നു.

൨൦ [11] ആകയാൽ എഴുനീറ്റ, താഴത്ത ഇറങ്ങി, ഒന്നും സംശയിക്കാതെ, അവരോട കൂടെ പോക: എന്തുകൊണ്ടെന്നാൽ ഞാൻ അവരെ അയച്ചിരിക്കുന്നു എന്ന പറഞ്ഞു.

൨൧ അപ്പോൾ പത്രോസ തന്റെ അടുക്കലേക്ക കൊൎന്നേലിയുസിൽനിന്ന അയക്കപ്പെട്ട മനുഷ്യരുടെ അടുക്കൽ ഇറങ്ങി ചെന്ന, കണ്ടാലും, നിങ്ങൾ അന്വേഷിക്കുന്നവൻ ഞാൻ തന്നെ ആകുന്നു: നിങ്ങൾ വന്നിരിക്കുന്ന സംഗതി എന്ത? എന്ന പറഞ്ഞു.

൨൨ അപ്പോൾ അവർ നീതിമാനായും, ദൈവത്തെ ഭയപ്പെടുന്നവനായും, [12] യെഹൂദന്മാരുടെ ജാതിയാൽ മുഴുവനും നല്ല സാക്ഷിപ്പെട്ടവനായും ഉള്ള [13] കൊൎന്നേലിയുസ എന്ന ശതാധിപൻ നിന്നെ തന്റെ വീട്ടിലേക്ക വരുത്തുവാനും, നിന്നിൽനിന്ന വചനങ്ങളെ കേൾപ്പാനും വിശുദ്ധ ദൂതനാൽ ദൈവനിയോഗപ്പെട്ടു എന്ന പറഞ്ഞു.

൨൩ അപ്പോൾ അവൻ അവരെ അകത്ത വിളിച്ച, പാൎപ്പിച്ചു. പിന്നെ പിറ്റെ ദിവസം പത്രോസ അവരോട കൂടെ പുറപ്പെട്ടു, [14] യോപ്പായിലുള്ള സഹോദരന്മാരിൽ ചിലരും അവനോട കൂടെ പോയി.

൨൪ അനന്തരം പിറ്റെ ദിവസം അവർ കൈസറിയായിൽ പ്രവേശിച്ചു. എന്നാൽ കൊൎന്നേലിയുസ തന്റെ ചാൎച്ചക്കാരെയും വിശേഷ സ്നേഹിതന്മാരെയും കൂട്ടിക്കൊണ്ട, അവൎക്കായിട്ട കാത്തുകൊണ്ടിരുന്നു.

൨൫ പത്രോസ അകത്ത വരുമ്പോൾ, കൊൎന്നേലിയുസ

9. മത്താ. ൧൫: ൧൧. നടപ്പ. ൧൦: ൨൮. റോമാ. ൧൪: ൧൪, ൧൭, ൨൦. ൧ കോറി. ൧൦: ൨൫. ൧ തീമൊ. ൪: ൪. തീത്തു. ൧: ൧൫. 10. നടപ്പ. ൧൧: ൧൨. 11. നടപ്പ. ൧൫: ൭. 12. നടപ്പ. ൨൨: ൧൨. 13. നടപ്പ ൧൦: ൧, ൨. 14. നടപ്പ. ൧൦: ൪൫. ൧൧: ൧൨.

അവനെ എതിരേറ്റ, അവന്റെ പാദങ്ങളിൽ വീണു

൨൬ എന്നാൽ പത്രോസ അവനെ എഴുനീല്പിച്ചു, [15] എഴുനീല്ക്ക, ഞാനും ഒരു മനുഷ്യൻ ആകുന്നു എന്ന പറഞ്ഞു.

൨൭ അവൻ അവനോട സംഭാഷണം ചെയ്തുകൊണ്ട, അകത്തേക്ക പോയി, പലരും വന്നു കൂടിയിരിക്കുന്നതിനെ കണ്ടു.

൨൮ അപ്പോൾ അവൻ അവരോട, അന്യജാതിക്കാരനോട ചേൎന്നുകൊള്ളുന്നത എങ്കിലും, അടുക്കൽ വരുന്നത എങ്കിലും, [16] യെഹൂദനായ ഒരു മനുഷ്യന ന്യായമല്ല എന്ന നിങ്ങൾ അറിയുന്നുവല്ലൊ: എങ്കിലും ഞാൻ [17] ഒരു മനുഷ്യനെയും നിന്ദ്യൻ എന്നെങ്കിലും, അശുദ്ധൻ എന്നെങ്കിലും പറയരുത എന്ന ദൈവം എന്നെ കാണിച്ചു.

൨൯ ഇത ഹേതുവായിട്ട വിളിക്കപ്പെട്ടപ്പോൾ ഞാൻ വിരോധം പറയാതെ വന്നു: ആകയാൽ എന്ത കാൎയ്യത്തിനായിട്ട നിങ്ങൾ എന്നെ വരുത്തി എന്ന ഞാൻ ചോദിക്കുന്നു എന്ന പറഞ്ഞു.

൩൦ എന്നാറെ കൊൎന്നേലിയുസ പറഞ്ഞു, നാല ദിവസം മുമ്പെ ൯-ാം സമയത്തോളം ഞാൻ ഉപോഷിക്കയും; ഒമ്പതാം മണി നേരത്ത എന്റെ വീട്ടിൽ പ്രാൎത്ഥിക്കയും ചെയ്തുകൊണ്ടിരുന്നു, അപ്പോൾ കണ്ടാലും [18] പ്രകാശമുള്ള ഉടുപ്പോട കൂടെ [19] ഒരു മനുഷ്യൻ എന്റെ മുമ്പാകെ നിന്നു,

൩൧ കൊൎന്നേലിയുസെ, [20] നിന്റെ പ്രാൎത്ഥന കേൾക്കപ്പെട്ടു, [21] നിന്റെ ധൎമ്മങ്ങളും ദൈവത്തിന്റെ മുമ്പാകെ ഓൎക്കപ്പെട്ടിരിക്കുന്നു.

൩൨ ആകയാൽ നീ യോപ്പായിലേക്ക ആളയച്ചു, പത്രോസ എന്ന മറുനാമമുള്ള ശിമോനെ വരുത്തുക; അവൻ കടലിന്റെ അരികെ തോല്ക്കൊല്ലനായ ശിമോന്റെ വീട്ടിൽ പാൎക്കുന്നു: അവൻ വരുമ്പോൾ നിന്നോട സംസാരിക്കും എന്ന പറഞ്ഞു.

൩൩ അതുകൊണ്ട ഞാൻ ഉടനെ നിന്റെ അടുക്കലേക്ക ആളയച്ചു: നീ വന്നതുകൊണ്ട നീ ചെയ്തത നന്നായി. അതുകൊണ്ട ഇപ്പോൾ ദൈവത്തിനാൽ നിന്നോട കല്പിക്കപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും കേൾപ്പാനായിട്ട ഞങ്ങൾ എല്ലാവരും ഇവിടെ ദൈവത്തിന്റെ മുമ്പാകെ ഇരിക്കുന്നു.

൩൪ അപ്പോൾ പത്രോസ തന്റെ വായ തുറന്ന, പറഞ്ഞു, ദൈവം [22] പക്ഷഭേദമുള്ളവനല്ല എന്ന ഞാൻ സത്യമായിട്ട ഗ്രഹിക്കുന്നു.

൩൫ എന്നാലൊ [23] സകല ജാ

---

15. നടപ്പു. ൧൪: ൧൪, ൧൫. അറി. ൧൯: ൧൦. ൨൨: ൯ 16. യോഹ. ൪: ൯. ൧൮: ൨൮ നടപ്പു. ൧൧: ൩. ഗലാ. ൨: ൧൨, ൧൪. 17. നടപ്പു. ൧൫: ൮, ൯. എഫെ. ൩: ൬. 18. മത്താ. ൨൮: ൩. മാൎക്കാ. ൧൬: ൫. ലൂ. ൨൪: ൪. 19. നടപ്പു. ൧: ൧൦. 20. ദാനി. ൧൦: ൧൨. നടപ്പു. ൧൦: ൪. 21. എബ്രാ. ൬: ൧൦. 22. ൫ മോ. ൧൦: ൧൭. ൨ നാളാ. ൧൯: ൭. യോബ. ൩൪: ൧൯. റോമാ. ൨: ൧൧. ഗലാ. ൨: ൬. എഫെ. ൬: ൯. കൊലൊ. ൩: ൨൫. ൧ പത്രൊ. ൧: ൧൭. 23. നടപ്പു. ൧൫: ൯. റോമാ. ൨: ൧൩, ൨൭. ൩: ൨൨, ൨൯. ൧൦: ൧൨, ൧൩. ൧ കോറി. ൧൨: ൧൩. ഗലാ. ൩: ൨൮. എഫെ. ൨: ൧൩, ൧൮. ൩: ൬.

ത്തിയിലും തന്നെ ഭയപ്പെടുകയും,
നീതിയെ പ്രവൃത്തിക്കയും ചെ
യ്യുന്നവൻ അവനാൽ കൈക്കൊ
ള്ളപ്പെട്ടവൻ ആകുന്നു.
൩൬ [24] എല്ലാവരുടെയും കൎത്താ
വായവനാകുന്ന യേശു ക്രിസ്തു
മൂലമായി [25] സമാധാനം നല്ല
വൎത്തമാനമായി പ്രസംഗിച്ചു
കൊണ്ടു, [ദൈവം] ഇസ്രായേൽ
പുത്രന്മാൎക്ക അയച്ച വചനം,
൩൭ യോഹന്നാൻ പ്രസംഗി
ച്ച ജ്ഞാനസ്നാനത്തിന്റെ ശേ
ഷം [26] ഗലിലെയായിൽനിന്ന
തുടങ്ങി, യെഹൂദിയായിൽ ഒക്കെ
യും ഉണ്ടായ വൎത്തമാനം നി
ങ്ങൾ അറിയുന്നു.
൩൮ [27] നസറായക്കാരനായ യേ
ശുവിനെ ദൈവം പരിശുദ്ധാ
ത്മാവകൊണ്ടും ശക്തികൊണ്ടും
അഭിഷേകം ചെയ്തപ്രകാരം ത
ന്നെ: [28] ദൈവം അവനോട കൂടെ
ഉണ്ടായിരുന്നതുകൊണ്ടു, അവൻ
നന്മ ചെയ്തുകൊണ്ടും, പിശാ
ചിനാൽ ബാധിക്കപ്പെട്ടവരെ എ
ല്ലാവരെയും സ്വസ്ഥമാക്കികൊ
ണ്ടും സഞ്ചരിച്ചു.
൩൯ അവൻ യെഹൂദന്മാരു
ടെ ദേശത്തിലും യെറുശലേമിലും
ചെയ്തിട്ടുള്ള കാൎയ്യങ്ങൾക്കെല്ലാം
ഞങ്ങൾ [29] സാക്ഷികളാകുന്നു:
അവനെ [30] അവർ ഒരു മരത്തി
ന്മേൽ തൂക്കി കൊന്നു.
൪൦ അവനെ [31] ദൈവം മൂന്നാം
ദിവസത്തിൽ ഉയിൎത്തെഴുനീല്പി
ക്കയും,
൪൧ [32] സകല ജനത്തിനുമല്ല,
ദൈവത്താൽ മുൻ നിയമിക്കപ്പെ
ട്ട സാക്ഷികളായി, അവൻ മരി
ച്ചവരിൽനിന്ന ഉയിൎത്തെഴുനീ
റ്റതിന്റെ ശേഷം [33] അവനോ
ട കൂടെ ഭക്ഷിക്കയും കുടിക്കയും
ചെയ്തവരായ ഞങ്ങൾക്ക തന്നെ
അവനെ പ്രത്യക്ഷമായി കാട്ടി
ത്തരികയും ചെയ്തു.
൪൨ വിശേഷിച്ചും [34] അവൻ
ജീവനുള്ളവരുടെയും മരിച്ചവരു
ടെയും [35] ന്യായാധിപതിയായിരി
പ്പാൻ ദൈവത്താൽ നിയമിക്ക
പ്പെട്ടവൻ ആകുന്നു എന്ന [36] ജ
നങ്ങളോട പ്രസംഗിച്ചു, സാ
ക്ഷിപ്പെടുത്തേണമെന്ന അവൻ
ഞങ്ങളോട കല്പിച്ചു.
൪൩ [37] അവനിൽ വിശ്വസി
ക്കുന്നവന എല്ലാം അവന്റെ
നാമം മൂലമായി പാപങ്ങളുടെ
മോചനം ലഭിക്കും എന്ന [38] സ
കല ദീൎഘദൎശിമാരും അവനെ
കുറിച്ച സാക്ഷിപ്പെടുത്തുന്നു,
൪൪ ¶ പത്രോസ ഈ വാക്കുക
ളെ സംസാരിക്കുമ്പോൾ തന്നെ,

24. മത്താ. ൨൮: ൧൮. റോമാ. ൧൦: ൧൨. ൧ കോറി. ൧൫: ൨൭. എഫെ. ൧: ൨൦, ൨൨. ൧ പത്രോ. ൩: ൨൨. അറി. ൧൭: ൧൪. ൧൯: ൧൬. 25 ഏശാ. ൫൭: ൧൯. എഫെ. ൨: ൧൪, ൧൬, ൧൭. കോലോ. ൧: ൨൦. 26. ലൂ. ൪: ൧൪. 27. ലൂ. ൪: ൧൮. നടപ്പ. ൨: ൨൨. ൪: ൨൭. എബ്രാ. ൧: ൯. 28 യോഹ. ൩: ൨. 29. നടപ്പ ൨: ൩൨. 30 നടപ്പ. ൫: ൩൦. 31. നടപ്പ. ൨: ൨൪. 32. യോഹ. ൧൪: ൧൭, ൨൨. നടപ്പ. ൧൩: ൩൧. 33. ലൂ ൨൪: ൩൦, ൪൩. യോഹ. ൨൧: ൧൩. 34. റോമാ ൧൪: ൯, ൧൦. ൨ കോറി. ൫: ൧൦. ൨ തിമോ. ൪: ൧. ൧ പത്രോ. ൪: ൫. 35. യോഹ. ൫: ൨൨, ൨൭. നടപ്പ. ൧൭: ൩൧. 36. മത്താ. ൨൮: ൧൯, ൨൦. നടപ്പ. ൧: ൮ 37. നടപ്പ. ൧൫: ൯, ൨൬: ൧൮. റോമാ. ൧൦: ൧൧. ഗലാ. ൩: ൨൨. 38 ഏശാ. ൫൩: ൧൧. യറമി. ൩൧: ൩൪. ദാനി. ൯: ൨൪. മീഖാ. ൭: ൧൮. സെഖ. ൧൩: ൧. ൧ യോ. ൨: ൨ നടപ്പ. ൨൬: ൨൨.

[39] വചനം കേട്ടവരുടെ എല്ലാവരു
ടെയും മേൽ പരിശുദ്ധാത്മാവ
ഇറങ്ങി.
൪൫ [40] എന്നാറെ ചേലയുള്ള
വിശ്വാസികളായി പത്രോസി
നോട കൂടെ വന്നവർ എല്ലാവ
രും [41] പരിശുദ്ധാത്മാവിന്റെ ദാ
നം പുറജാതികളിന്മേലും പകര
പ്പെട്ടതുകൊണ്ട വിസ്മയിച്ചു.
൪൬ എന്തുകൊണ്ടെന്നാൽ അ
വർ ഭാഷകളിൽ പറയുന്നതി
നെയും, ദൈവത്തെ മഹത്വപ്പെ
ടുത്തുന്നതിനെയും അവർ കേട്ടു.
അപ്പോൾ പത്രോസ ഉത്തരമാ
യിട്ട,
൪൭ [42] നമ്മെ പോലെ പരിശു
ദ്ധാത്മാവിനെ ലഭിച്ച ഇവർ
ജ്ഞാനസ്നാനപ്പെടാതെ ഇരിപ്പാ
നായിട്ട, വെള്ളം വിരോധിപ്പാൻ
യാതൊരുത്തനും കഴിയുമൊ ? എ
ന്ന പറഞ്ഞു.
൪൮ പിന്നെ [43] അവർ കർത്താവി
ന്റെ നാമത്തിൽ ജ്ഞാനസ്നാന
പ്പെടുവാൻ [44] അവൻ കല്പിച്ചു.
അപ്പോൾ അവൻ ചില ദിവസ
ങ്ങൾ അവിടെ പാർക്കെണമെന്ന
അവർ അവനോട അപേക്ഷിച്ചു.

## ൧൧ അദ്ധ്യായം.

൧ പത്രോസ കുററം ചുമത്തപ്പെടുന്നത. ൪. അ
വൻ ഉത്തരം പറയുന്നത. ൧൯. എവൻ
ഗെലിയോൻ പരക്കുന്നത. ൨൭. അഗബു
സിന്റെ ദീർഘദർശനം.

൧ പിന്നെ പുറജാതികളും ദൈവ
ത്തിന്റെ വചനം കൈക്കൊണ്ടു
എന്ന യെഹൂദിയായിലുള്ള അ
പ്പോസ്തോലന്മാരും സഹോദര
ന്മാരും കേട്ടു.
൨ പിന്നെ പത്രോസ യെറുശ
ലേമിലേക്ക വന്നപ്പോൾ [1] ചേല
യുള്ളവർ അവനോട,
൩ [2] നീ ചേലയില്ലാത്ത മനു
ഷ്യരുടെ അടുക്കൽ പോയി, [3] അ
വരോട കൂടെ ഭക്ഷിച്ചു എന്ന
പറഞ്ഞ, വിവാദിച്ചു.
൪ എന്നാറെ പത്രോസ ആദി
തുടങ്ങി [4] ക്രമമായി അവരോട
വിസ്തരിച്ചു പറഞ്ഞു,
൫ [5] ഞാൻ യോപ്പാ നഗര
ത്തിൽ പ്രാർത്ഥിച്ചു കൊണ്ടിരുന്നു:
ഒരു വിവശതയിൽ ഞാൻ സ്വ
ൎഗ്ഗത്തിൽനിന്ന നാല കോണാ
യി വിടപ്പെട്ട ഒരു വലിയ തുപ്പട്ടി
എന്നപോലെ ഒരു പാത്രം ഇറങ്ങി
എന്റെ അരികത്തോളം തന്നെ
വരുന്നതായി ഒരു ദർശനം കണ്ടു:
൬ അതിൽ ഞാൻ സൂക്ഷിച്ചു
നോക്കി, വിചാരിച്ചപ്പോൾ, ഭൂമി
യിലെ നാല്ക്കാലിമൃഗങ്ങളെയും,
കാട്ടുമൃഗങ്ങളെയും, ഇഴയുന്ന ജ
ന്തുക്കളെയും, ആകാശത്തിലെ പ
ക്ഷികളെയും കണ്ടു.
൭ അപ്പോൾ പത്രോസ, എഴു
നീററ, കൊന്ന, ഭക്ഷിക്ക, എന്ന
എന്നോട പറയുന്ന ഒരു ശബ്ദം
ഞാൻ കേട്ടു.
൮ എന്നാൽ ഞാൻ അപ്രകാര
മല്ല കർത്താവെ, നിന്ദ്യമായിട്ട എ
ങ്കിലും, അശുദ്ധമായിട്ട എങ്കിലും

39. നടപ്പ. ൪: ൩൪. ലൂ: ൧൫, ൧൭, ൧൭. ൧൨: ൧൫. 40. നടപ്പ. ൧൦: ൨൩.
41. നടപ്പ. ൧൫: ൧൮. ഗലാ. ൩: ൧൪. 42. നടപ്പ. ൧൫: ൭. ൧൫: ൮, ൯. രോമാ.
൧൦: ൧൨. 43. നടപ്പ. ൨: ൩൮. ലൂ: ൧൭. 44. ൧ കോറി. ൧: ൧൭.
1. നടപ്പ. ൧൦: ൪൫. ഗലാ. ൨: ൧൨. 2. നടപ്പ. ൧൦: ൨൮. 3. ഗലാ. ൨: ൧൨.
4. ലൂ. ൧: ൩. 5. നടപ്പ. ൧൦: ൯.

ഉള്ളത ഒന്നും ഒരിക്കലും എന്റെ വായിക്കകത്ത ചെന്നിട്ടില്ലല്ലൊ, എന്ന പറഞ്ഞു.

൯ ആ ശബ്ദം രണ്ടാം പ്രാവശ്യം സ്വൎഗ്ഗത്തിൽനിന്ന എന്നോട ഉത്തരമായിട്ട, ദൈവം ശുദ്ധമാക്കിയ വസ്തുക്കളെ നീ നിന്ദ്യമെന്ന പറയരുത എന്ന പറഞ്ഞു.

൰ ഇപ്രകാരം മൂന്ന പ്രാവശ്യം ഉണ്ടായി: പിന്നെ എല്ലാം സ്വൎഗ്ഗത്തിലേക്ക തിരിച്ച വലിക്കപ്പെട്ടു.

൰൧ അപ്പോൾ, കണ്ടാലും, ഉടനെ കൈസറിയായിൽനിന്ന എന്റെ അടുക്കൽ അയക്കപ്പെട്ട മൂന്ന മനുഷ്യർ ഞാൻ പാൎത്ത വീട്ടിന്റെ മുമ്പാകെ വന്നിരുന്നു.

൰൨ അപ്പോൾ [6] ആത്മാവ എന്നോട, ഒന്നും സംശയിക്കാതെ, അവരോട കൂടെ പോകുവാൻ കല്പിച്ചു: [7] ഈ ആറ സഹോദരന്മാരും എന്നോട കൂടെ പോന്നു, ഞങ്ങൾ ആ മനുഷ്യന്റെ വീട്ടിലേക്ക ചെന്നു.

൰൩ അപ്പോൾ അവൻ താൻ [8] തന്റെ വീട്ടിൽ ഒരു ദൈവദൂതൻ നില്ക്കുന്നതിനെയും, നീ യോപ്പായിലേക്ക മനുഷ്യരെ അയച്ച, പത്രോസ എന്ന മറുനാമമുള്ള ശിമോനെ വരുത്തുക:

൰൪ നീയും നിന്റെ കുഡുംബമൊക്കെയും രക്ഷിക്കപ്പെടുവാനുള്ള വചനങ്ങളെ അവൻ നിന്നോട പറയുമെന്ന തന്നോട പറയുന്നതിനെയും കണ്ടപ്രകാരം ഞങ്ങളോട അറിയിച്ചു.

൰൫ പിന്നെ ഞാൻ സംസാരിച്ചുതുടങ്ങിയപ്പോൾ, പരിശുദ്ധാത്മാവ [9] ആദിയിൽ നമ്മുടെ മേൽ എന്ന പോലെ തന്നെ അവരുടെ മേലും ഇറങ്ങി.

൰൬ അപ്പോൾ [10] യോഹന്നാൻ വെള്ളം കൊണ്ട ജ്ഞാനസ്നാനപ്പെടുത്തി നിശ്ചയം; [11] എന്നാൽ നിങ്ങൾ പരിശുദ്ധാത്മാവ കൊണ്ട ജ്ഞാനസ്നാനപ്പെടും, എന്ന കൎത്താവ പറഞ്ഞപ്രകാരം അവന്റെ വചനം ഞാൻ ഓൎത്തു.

൰൭ [12] ആകയാൽ കൎത്താവായ യേശുക്രിസ്തുവിൽ വിശ്വസിച്ചവരായ നമുക്ക ദൈവം തന്നിട്ടുള്ളതിന സമമായുള്ള ദാനം അവൎക്കും കൊടുത്തപ്പോൾ, ദൈവത്തെ വിരോധിപ്പാൻ കഴിയുന്നവനായിട്ട [13] ഞാൻ ആര?

൰൮ അവർ ഈ കാൎയ്യങ്ങളെ കേട്ടപ്പോൾ, മിണ്ടാതെ ഇരുന്നു, [14] അപ്രകാരമായാൽ ദൈവം പുറജാതികൾക്കും ജീവങ്കലേക്ക അനുതാപം നല്കിയിരിക്കുന്നുവല്ലൊ എന്ന പറഞ്ഞ, ദൈവത്തെ സ്തുതിക്കയും ചെയ്തു.

൰൯ ¶ [15] എന്നാൽ സ്തെഫാനോസിന്റെ ഹേതുവായിട്ട ഉണ്ടായ ഉപദ്രവത്താൽ ചിന്നപ്പെട്ടവർ ഫൊനിക്കിയും, കുപ്രൊസും, അന്തിയോഖിയായും വരെ യെഹൂദ

6. യോഹ. ൰൬: ൰൩. നടപ്പ. ൰: ൰൯ ൰൫: ൭. 7. നടപ്പ: ൰: ൨൩.
8. നടപ്പ ൰: ൩൦. 9. നടപ്പ. ൨: ൪. 10. മത്താ. ൩: ൰൰ യോഹ. ൧: ൨൬, ൩൩. നടപ്പ ൧: ൫. ൰൯: ൪. 11. യെശാ. ൪൪: ൩. യോവേൽ. ൨: ൨൮. ൩: ൰൮.
12. നടപ്പ. ൰൫: ൮, ൯ 13. നടപ്പ. ൰: ൪൭. 14. റോമാ. ൰: ൨൯; ൰൫. ൰൬: ൯, ൰൰. 15. നടപ്പ. ൮: ൧.

രോടു മാത്രമല്ലാതെ മറെറാരുത്ത
ക്കും വചനം പ്രസംഗിക്കാതെ
സഞ്ചരിച്ചു.
൨൦ എന്നാൽ അവരിൽ ചിലർ
കുപ്രോസിക്കാരും കുറെനേയക്കാ
രും ആയിരുന്നു, അവർ അന്തി
യോഖിയായിലേക്കു വന്നാറെ, [16]
ഗ്രേക്കന്മാരോടു സംസാരിച്ചു, ക
ൎത്താവായ യേശുവിനെ പ്രസം
ഗിച്ചു.
൨൧ വിശേഷിച്ചു [17] കൎത്താവി
ന്റെ കൈ അവരോടു കൂടെ
ഉണ്ടായിരുന്നു: വളരെ എണ്ണം
വിശ്വസിച്ചു, [18] കൎത്താവിങ്കലേക്കു
മനസ്സുതിരിഞ്ഞു.
൨൨ പിന്നെ ഇവയെ കുറിച്ചു
വൎത്തമാനം യേറുശലേമിലുള്ള
സഭയുടെ ചെവികളിൽ എത്തി:
അപ്പോൾ [19] അവർ ബൎന്നബാ
സിനെ അന്തിയോഖിയാ വരെ
ക്കും പോകുവാൻ പറഞ്ഞയച്ചു.
൨൩ അവൻ വന്നെത്തി, ദൈ
വത്തിന്റെ കൃപയെ കണ്ട
പ്പോൾ, സന്തോഷപ്പെട്ടു, ഹൃദയ
സ്ഥിരതയോടെ കൎത്താവിനോടു
ചേൎന്നു നില്ക്കേണമെന്നു [20] എല്ലാ
വൎക്കും ബുദ്ധി പറകയും ചെയ്തു.
൨൪ എന്തുകൊണ്ടെന്നാൽ അ
വൻ നല്ല മനുഷ്യനും, [21] പരിശു
ദ്ധാത്മാവിനാലും വിശ്വാസത്താ
ലും നിറഞ്ഞവനും ആയിരുന്നു.
[22] വളരെ പുരുഷാരം കൎത്താവിൽ
ചേൎക്കപ്പെട്ടു.
൨൫ പിന്നെ ബൎന്നബാസ
ശൌലിനെ അന്വേഷിപ്പാനാ
യിട്ടു [23] തൎസുസിലേക്കു പുറപ്പെട്ടു
പോയി:
൨൬ അവൻ അവനെ കണ്ടാ
റെ, അവനെ അന്തിയോഖിയാ
യിലേക്കു കൂട്ടി കൊണ്ടുവന്നു. പി
ന്നെ ഉണ്ടായതു എന്തെന്നാൽ
അവർ ഒരു സംവത്സരം മുഴുവ
നും സഭയോടു കൂടുകയും, വളരെ
ജനങ്ങളെ പഠിപ്പിക്കയും ചെയ്തു.
വിശേഷിച്ചും ആദ്യം അന്തിയോ
ഖിയായിൽ വെച്ചു ശിഷ്യന്മാർ
ക്രിസ്ത്യാനികൾ എന്നു വിളിക്ക
പ്പെട്ടു.
൨൭ ആ നാളുകളിൽ [24] ദീൎഘദ
ൎശിമാർ യെറുശലേമിൽനിന്നു അ
ന്തിയോഖിയായിലേക്കു വന്നു.
൨൮ അവരിൽ [25] അഗബുസ് എ
ന്ന നാമമുള്ള ഒരുത്തൻ എഴുന്നീ
റ്റു, ഭൂലോകത്തിൽ ഒക്കെയും ഒരു
മഹാ ക്ഷാമം ഉണ്ടാകും എന്നു
ആത്മാവിനാൽ ലക്ഷ്യപ്പെടുത്തി:
ആയതു ക്ലൌദിയുസ കൈസറി
ന്റെ നാളിൽ ഉണ്ടായി.
൨൯ അപ്പോൾ ശിഷ്യന്മാർ അ
വനവനു കഴിയുന്നെടത്തോളം
യെഹൂദിയായിൽ പാൎക്കുന്ന സ
ഹോദരന്മാൎക്കു [26] ധൎമ്മോപകാരം
എത്തിപ്പാൻ നിശ്ചയിച്ചു:
൩൦ [27] അപ്രകാരം അവർ ചെ
യ്തു, അതു മൂപ്പന്മാൎക്കു ബൎന്ന
ബാസിന്റെയും ശൌലിന്റെ

---

16. നടപ്പ. ൮: ൧. ൯: ൨൦. 17. ലൂ. ൧: ൬൬. നടപ്പ. ൨: ൪൭. 18. നടപ്പ. ൯: ൩൫. 19. നടപ്പ ൯: ൨൭. 20. നടപ്പ ൧൩: ൪൩. ൧൪: ൨൨. 21. നടപ്പ. ൬: ൫. 22. നടപ്പ ൫: ൧൪. ൧൧: ൨൧. 23. നടപ്പ. ൯: ൩൦. 24. നടപ്പ. ൨: ൧൭. ൧൩: ൧. ൧൫: ൩൨. ൨൧: ൯. ൧ കോറി. ൧൨: ൨൮. എഫെ ൪: ൧൧. 25. നടപ്പ ൨൧: ൧൦. 26. റോമാ. ൧൫. ൨൬. ൧ കോറി. ൧൬: ൧. ൨ കോറി. ൯: ൧. 27. നടപ്പ. ൧൨: ൨൫.

യും കൈകളിൽ കൊടുത്തയക്കയും ചെയ്തു.

## ൧൨ അദ്ധ്യായം.

൧ ഏറോദേസ ക്രിസ്ത്യാനികളെ പീഡിപ്പിക്കയും യാക്കോബിനെ കൊല്ലുകയും, പത്രോസിനെ കാരാഗൃഹത്തിൽ ആക്കുകയും ചെയ്യുന്നത. ൭ പത്രോസ ദൈവദൂതനാൽ വിട്ടയക്കപ്പെടുന്നത. ൨൦. ഏറോദേസിന്റെ ഡംഭവും മരണവും.

ആ കാലത്തിൽ ഏറോദേസ രാജാവ സഭയിൽ ഉള്ളവരിൽ ചിലരെ ഉപദ്രവിപ്പാനായിട്ട തന്റെ കൈകളെ നീട്ടി.

൨ യോഹന്നാന്റെ [1] സഹോദരനായ യാക്കോബിനെ അവൻ വാളുകൊണ്ട കുല ചെയ്തു.

൩ പിന്നെ ഇത യെഹൂദന്മാൎക്ക ഇഷ്ടമാകുന്നു എന്ന കണ്ടിട്ട, അവൻ പത്രോസിനെയും കൂടെ പിടിപ്പാൻ ഉദ്യോഗിച്ചു. (അപ്പോൾ [2] പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ ആയിരുന്നു.)

൪ [3] അവൻ അവനെ പിടിച്ചു, കാരാഗൃഹത്തിൽ ആക്കി, പെസഹായുടെ ശേഷം അവനെ ജനങ്ങളുടെ മുമ്പാകെ കൊണ്ടുവരുവാൻ വിചാരിച്ചുകൊണ്ട, അവനെ സൂക്ഷിപ്പാനായിട്ട, ആയുധക്കാരിൽ നന്നാല പേരുടെ കയ്യിൽ ഏല്പിച്ചു.

൫ ആകയാൽ പത്രോസ കാരാഗൃഹത്തിൽ പാൎപ്പിക്കപ്പെട്ടു: എന്നാൽ അവന വേണ്ടി ഇടവിടാതെയുള്ള പ്രാൎത്ഥന ദൈവത്തോട സഭയാൽ ചെയ്യപ്പെട്ടു.

൬ പിന്നെ ഏറോദേസ അവനെ പുറത്ത കൊണ്ടുവരുവാൻ വിചാരിച്ചിരിക്കുമ്പോൾ അന്ന രാത്രിയിൽ തന്നെ പത്രോസ രണ്ട ചങ്ങലകളാൽ കെട്ടപ്പെട്ടവനായി, രണ്ട ആയുധക്കാരുടെ നടുവിൽ ഉറങ്ങുകയായിരുന്നു: വാതിലിന്റെ മുമ്പാകെ കാവല്ക്കാരും കാരാഗൃഹം കാത്തുകൊണ്ടിരുന്നു.

൭ അപ്പോൾ, കണ്ടാലും, [4] കൎത്താവിന്റെ ഒരു ദൂതൻ അരികെ വന്നു, കാരാഗൃഹത്തിൽ ഒരു വെളിച്ചവും പ്രകാശിച്ചു: വിശേഷിച്ചും അവൻ പത്രോസിന്റെ വിലാപ്പുറത്തിൽ തട്ടി, അവനെ ഉണൎത്തി, നീ വേഗം എഴുനീല്ക്ക, എന്ന പറഞ്ഞു. അപ്പോൾ ചങ്ങലകൾ അവന്റെ കൈകളിൽ നിന്ന വീണു.

൮ പിന്നെ ദൈവദൂതൻ അവനോട, നീ അരകെട്ടി, നിന്റെ ചെരിപ്പുകളെ ഇട്ട മുറുക്ക എന്ന പറഞ്ഞു. അവൻ അപ്രകാരം ചെയ്തു. പിന്നെയും അവൻ അവനോട, നിന്റെ വസ്ത്രം ചുററി പുതെച്ചു, എന്റെ പിന്നാലെ വരിക എന്ന പറയുന്നു.

൯ പിന്നെ അവൻ പുറപ്പെട്ട, അവന്റെ പിന്നാലെ ചെന്നു: [5] ദൈവദൂതനാൽ ചെയ്യപ്പെട്ടത സത്യമുള്ളതാകുന്നു എന്ന അവൻ അറിഞ്ഞില്ല [6] താൻ ഒരു ദൎശനം കണ്ടു എന്നത്രെ വിചാരിച്ചത.

൰ ഒന്നാമത്തെയും രണ്ടാമത്തെയും കാവൽ കടന്നതിന്റെ ശേഷം അവൻ നഗരത്തിലേക്ക പോകുന്ന ഇരിമ്പ വാതില്ക്കൽ

1. മത്താ. ൪: ൨൧. ൨൦: ൨൩. 2. പുറ. ൧൨: ൧൫, ൧൭. ൨൩: ൧൫ 3. യോഹ ൨൧: ൧൮. 4. നടപ്പ. ൫:൧൯. 5. സങ്കി. ൧൨൬: ൧. 6. നടപ്പ. ൧൦: ൩, ൧൭. ൧൧: ൫.

വന്നു; [7] അത താനേ തന്നെ അ
വൎക്ക തുറന്നു: അവർ പുറപ്പെട്ട
ഒരു വീഥിയിൽ കൂടി കടന്നു; ഉ
ടനെ ദൂതൻ അവനെ വിട്ടു പോ
കയും ചെയ്തു.
൧൧ പിന്നെ പത്രൊസ തനി
ക്ക സുബോധം ഉണ്ടായപ്പോൾ,
[8] കൎത്താവ തന്റെ ദൂതനെ അയ
ച്ചു എന്നും, എരോദേസിന്റെ
[9] കൈയിൽനിന്നും യെഹൂദന്മാ
രായ ജനങ്ങളുടെ സകല ഇച്ഛ
യിൽനിന്നും എന്നെ രക്ഷിച്ചു
എന്നും ഇപ്പോൾ ഞാൻ സത്യമാ
യിട്ട അറിയുന്നു എന്ന പറഞ്ഞു.
൧൨ പിന്നെ അവൻ ഇങ്ങി
നെ വിചാരിച്ചുംകൊണ്ട, മൎക്കോ
സ എന്ന മറുനാമമുള്ള [10] യോ
ഹന്നാന്റെ [11] അമ്മയായ മറിയ
യുടെ വീട്ടിലെക്ക വന്നു; അവി
ടെ പലരും [12] പ്രാൎത്ഥിച്ചുകൊണ്ട
കൂടിയിരുന്നു.
൧൩ വിശേഷിച്ചും പത്രൊസ
വീഥിവാതിലിൽ മുട്ടുമ്പോൾ, രോ
ദാ എന്ന നാമമുള്ള ഒരു വേല
ക്കാരത്തി കേൾപ്പാൻ വന്നു.
൧൪ അവൾ പത്രൊസിന്റെ
ശബ്ദം അറിഞ്ഞിട്ട, പ്രസാദം
കൊണ്ട വാതിൽ തുറക്കാതെ, അ
കത്ത ഓടി ചെന്ന, പത്രൊസ
വാതില്ക്കൽ നില്ക്കുന്നു എന്ന അ
റിയിച്ചു.
൧൫ എന്നാറെ അവർ അവ
ളോട, നീ ഭ്രാന്തുള്ളവളാകുന്നു എ
ന്ന പറഞ്ഞു. എന്നാൽ അവൾ
അത ഉള്ളത തന്നെ എന്ന ഉറ
പ്പായിട്ട പറഞ്ഞു. അപ്പോൾ
അവർ [13] അത അവന്റെ ദൂത
നാകുന്നു എന്ന പറഞ്ഞു.
൧൬ എന്നാറെ പത്രൊസ പി
ന്നെയും മുട്ടിക്കൊണ്ടിരുന്നു: അ
വർ [വാതിൽ] തുറന്നപ്പോൾ അ
വനെ കണ്ടു, ഭ്രമിക്കയും ചെയ്തു.
൧൭ അപ്പോൾ [14] അവർ മിണ്ടാ
തെയിരിപ്പാനായിട്ട അവൻ അ
വരോട കൈകൊണ്ട ആംഗികം
കാട്ടി, കൎത്താവ തന്നെ കാരാഗൃഹ
ത്തിൽനിന്ന കൂട്ടിക്കൊണ്ടുവന്നത
എങ്ങിനെയെന്ന അവരോട വി
വരമറിയിച്ചു. പിന്നെ അവൻ
ഈ കാൎയ്യങ്ങളെ യാക്കോബി
നോടും സഹോദരന്മാരോടും പോ
യി അറിയിപ്പിൻ എന്ന പറഞ്ഞു.
പിന്നെ അവൻ മറെറാരു സ്ഥല
ത്തെക്ക പുറപ്പെട്ട പോയി.
൧൮ നേരം പുലൎന്നപ്പോൾ
പത്രൊസിന എന്തായി എന്ന
ആയുധക്കാരിൽ ഉണ്ടായ ഇളക്കം
അല്പമല്ലായിരുന്നു.
൧൯ പിന്നെ എരോദേസ അ
വനെ അന്വെഷിച്ചിട്ട കാണാ
യ്കകൊണ്ട, അവൻ കാവല്ക്കാ
രോട ശോധന ചെയ്തു, അവരെ
കൊല്ലുവാൻ കല്പിച്ചു. പിന്നെ
അവൻ യെഹൂദിയായിൽനിന്ന
കൈസറിയായിലെക്ക പുറപ്പെട്ട
പോയി, അവിടെ പാൎത്തു.
൨൦ പിന്നെ എരോദേസ തൂറ
യക്കാരോടെയും, സിദോനിക്കാരു

7. നടപ്പു. ൧൬: ൧൬. 8. സങ്കീ ൩൪: ൭. ദാനി. ൩: ൨൮. ൬. ൨൨ എബ്രാ. ൧: ൧൪. 9. യോബ. ൫: ൧൯. സങ്കീ. ൩൩: ൧൮, ൧൯. ൩൪: ൨൨. ൪൧: ൨. ൯൭: ൧൦. ൨ കൊറി. ൧: ൧൦. ൨ പത്രൊ. ൨: ൯. 10 നടപ്പു ൧൫: ൩൭. 11. നടപ്പു. ൪: ൩൧. 12. നടപ്പു. ൧൨: ൫. 13. മത്താ. ൧൮: ൧൦. 14. നടപ്പു. ൧൩: ൧൬. ൧൯: ൩൩. ൨൧: ൪൦.

ടെയും നേരെ വളരെ കോപിച്ചു: എന്നാറെ അവർ ഏകമനസ്സോടെ അവന്റെ അടുക്കൽ വന്ന, രാജാവിന്റെ പള്ളിയറക്കാരനായ ബ്ലസ്തൂസിനെ വശമാക്കി [15]തങ്ങളുടെ ദേശം രാജാവിന്റെ ദേശത്താൽ സംരക്ഷണപ്പെട്ടുക കൊണ്ട, സമാധാനം ചോദിച്ചു.

൨൧ പിന്നെ നിശ്ചയിക്കപ്പെട്ട ഒരു ദിവസത്തിൽ ഏറോദെസ രാജവസ്ത്രം ധരിച്ചുകൊണ്ട, ന്യായാസനത്തിൽ ഇരുന്ന, അവരോട പ്രസംഗിച്ചു.

൨൨ എന്നാറെ ജനങ്ങൾ, ഇത ഒരു ദേവന്റെ ശബ്ദമാകുന്നു, മനുഷ്യന്റെ അല്ല, എന്ന ഉറക്കെ വിളിച്ചു പറഞ്ഞു.

൨൩ അപ്പോൾ [16] അവൻ ദൈവത്തിന മഹത്വം കൊടുക്കായ്ക കൊണ്ട, ഉടനെ കൎത്താവിന്റെ ദൂതൻ [17] അവനെ ശിക്ഷിച്ചു: അവൻ കൃമിച്ച പ്രാണനെ വിടുകയും ചെയ്തു.

൨൪ ¶ എന്നാൽ [18] ദൈവത്തിന്റെ വചനം വളൎന്ന വൎദ്ധിച്ചു.

൨൫ പിന്നെ ബൎന്നബാസും ശൌലും ശുശ്രൂഷ നിവൃത്തിയാക്കിയതിന്റെ ശേഷം, അവർ മൎക്കൊസ എന്ന മറുനാമമുള്ള [19]യോഹന്നാനെ [20] കൂട്ടിക്കൊണ്ട, യെറുശലേമിൽനിന്ന തിരിച്ചു പോന്നു.

## ൧൩ അദ്ധ്യായം.

൧ ശൌലും ബൎന്നബാസും പുറജാതിക്കാരുടെ അടുക്കലേക്ക പോകുന്നത. ൪൨. പുറജാതിക്കാർ വിശ്വസിക്കുന്നത. ൪൫ യെഹൂദന്മാർ ദുഷിക്കുന്നത.

എന്നാൽ [1] അന്തിയോഖിയായിലെ സഭയിൽ [2] ബൎന്നബാസും, നീഗർ എന്ന വിളിക്കപ്പെട്ട ശിമയോനും, [3] കുറെനായക്കാരനായ ലൂക്കിയുസും, തെത്രാൎക്കായ ഏറോദെസിനോട കൂടെ വളൎന്ന മനായെനും, ശൌലും ആയ ചില ദീൎഘദൎശിമാരും, ഉപദേഷ്ടാക്കന്മാരും ഉണ്ടായിരുന്നു.

൨ അവർ കൎത്താവിനെ ശുശ്രൂഷിച്ചു, ഉപോഷിച്ചുകൊണ്ടിരിക്കുമ്പോൾ, പരിശുദ്ധാത്മാവ പറഞ്ഞു, ഞാൻ ബൎന്നബാസിനെയും ശൌലിനെയും [4] വിളിച്ചിട്ടുള്ള പ്രവൃത്തിക്ക അവരെ എനിക്കായിട്ട [5] വേറുതിരിപ്പിൻ

൩ അപ്പോൾ [6] അവർ ഉപോഷിച്ചു, പ്രാൎത്ഥിച്ചു, അവരുടെ മേൽ കൈകളെ വെച്ചിട്ട, അവരെ പറഞ്ഞയച്ചു.

൪ അപ്രകാരം അവർ പരിശുദ്ധാത്മാവിനാൽ അയക്കപ്പെട്ടിട്ട, സെലൂക്കിയായിലേക്ക പുറപ്പെട്ടുപോയി, അവിടെനിന്ന അവർ [7] കുപ്രോസിലേക്ക കപ്പൽ കയറിപ്പോയി.

൫ പിന്നെ അവർ സലമീ

15. ൧ രാജാ ൫: ൯, ൧൧. യെഹെസ. ൨൭: ൧൭. 16, സങ്കീ. ൧൧൫: ൧. 17. ൧ശമു. ൨൫: ൩൮. ൨ ശമു. ൨൪: ൧൭. 18. യെശാ. ൫൫: ൧൧. നടപ്പു. ൬: ൭. ൧൯: ൨൦. കൊലൊ. ൧: ൬. 19. നടപ്പു. ൧൨: ൧൨. 20 നടപ്പു. ൧൫: ൩൭, ൩൮. ൧൫: ൩൯.
1. നടപ്പു. ൧൧ ൨൭. ൧൪: ൨൬. ൧൫: ൩൫. 2. നടപ്പു. ൧൧: ൨൨, ൨൬. 3. റോമാ ൧൬: ൨൧. 4. മത്താ. ൯: ൩൮. നടപ്പു. ൧൪: ൨൬. റോമാ. ൧൦: ൧൫. എഫെ. ൩: ൭, ൮. ൧തിമൊ. ൨: ൭ ൨ തിമൊ. ൧: ൧൧. എബ്രാ, ൫: ൪ 5. ൧൫ മൊ. ൮: ൧൪. നടപ്പു ൯: ൧൫. ൨൨: ൨൧. റോമാ ൧: ൧. ഗലാ. ൧: ൧൫. ൨: ൯. 6. നടപ്പു. ൬: ൬. 7 നടപ്പു. ൪: ൩൬.

സിൽ ആയപ്പോൾ, അവർ [8] യെഹൂദന്മാരുടെ പള്ളികളിൽ ദൈവത്തിന്റെ വചനം പ്രസംഗിച്ചു. വിശേഷിച്ചു [9] യോഹന്നാനും അവക്കു ശുശ്രൂഷക്കാരനായിട്ടു ഉണ്ടായിരുന്നു.

൬ ¶ പിന്നെ അവർ ആ ദ്വീപിൽ കൂടി പാഫോസ വരെ സഞ്ചരിച്ചപ്പോൾ, ഒരു കള്ള ദീഘദശിയായി, യെഹൂദനായി, ബാർയേശു എന്ന നാമമുള്ളോരു [10] മന്ത്രവാദിയെ കണ്ടു:

൭ അവൻ വിവേകമുള്ള മനുഷ്യനായി സെൎഗ്ഗിയുസ പൌലുസ എന്ന നാടുവാഴിയോടു കൂടെ ആയിരുന്നു: ഇവൻ ബൎന്നബാസിനെയും ശൌലിനെയും വരുത്തി, ദൈവത്തിന്റെ വചനം കേൾപ്പാൻ ആഗ്രഹിച്ചു.

൮ എന്നാൽ മന്ത്രവാദി (എന്ന ഇപ്രകാരം അൎത്ഥം ധരിക്കുന്ന നാമമുള്ള) [11] എലുമാസ നാടുവാഴിയെ വിശ്വാസത്തിൽനിന്ന മാററിക്കളവാൻ ശ്രമിച്ചുകൊണ്ട അവരോട മറുത്ത നിന്നു.

൯ അപ്പോൾ (പൌലുസ എന്നും ചൊല്ലപ്പെടുന്ന) ശൌൽ, [12] പരിശുദ്ധാത്മാവിനാൽ നിറഞ്ഞവനായി, അവനിൽ സൂക്ഷിച്ചുനോക്കി,

൧൦ സകല വഞ്ചന കൊണ്ടും, സകല വഷളത്വം കൊണ്ടും നിറഞ്ഞവനെ, [13] പിശാചിന്റെ മകനേ, സകല നീതിയുടെയും ശത്രു, നീ കൎത്താവിന്റെ നേരുള്ള വഴികളെ മറിച്ചുകളയുന്നത വിടുകയില്ലയൊ?

൧൧ എന്നാൽ ഇപ്പോൾ, കണ്ടാലും, [14] കൎത്താവിന്റെ കൈ നിന്റെ മേൽ [ഇരിക്കുന്നു,] നീ കുറയ കാലത്തേക്ക ആദിത്യനെ കാണാതെ കുരുടനായിരിക്കും എന്ന പറഞ്ഞു. പിന്നെ ഉടനെ ഒരു മഞ്ഞലും ഇരുട്ടും അവന്റെ മേൽ വീണു; അവൻ തന്നെ കൈപിടിച്ചു കൂട്ടിക്കൊണ്ടുപോകുന്നവരെ അന്വേഷിച്ചുകൊണ്ട ചുററി നടന്നു.

൧൨ അപ്പോൾ നാടുവാഴി, ഉണ്ടായതു കണ്ടാറെ, കൎത്താവിന്റെ ഉപദേശത്തിൽ അത്ഭുതപ്പെട്ടുകൊണ്ട, വിശ്വസിച്ചു.

൧൩ ¶ പിന്നെ പൌലുസും അവനോട കൂടെയുള്ളവരും പാഫോസിൽനിന്ന നീക്കി, പംഫുലിയായിലുള്ള പെൎഗ്ഗായിക്ക വന്നു: എന്നാലൊ [15] യോഹന്നാൻ അവരിൽനിന്ന പിരിഞ്ഞ യെരുശലേമിന്ന തിരിച്ചുപോയി.

൧൪ പിന്നെ അവർ പെൎഗ്ഗായിൽനിന്ന പുറപ്പെട്ടു പിസിദിയായിലെ അന്തിയോഖിയായിലേക്ക വന്നു, [16] ശാബത ദിവസത്തിൽ പള്ളിയിലേക്ക പ്രവേശിച്ചു, ഇരുന്നു.

൧൫ അപ്പോൾ [17] ന്യായപ്രമാണവും ദീഘദശികളും വായിക്കപ്പെട്ടതിന്റെ ശേഷം, പള്ളിയി

8. നടപ്പ ൧൩: ൪൬ 9. നടപ്പ. ൧൫: ൩൭ ൧൬: ൩൭. 10. നടപ്പ. ൮: ൯. 11. ൨ തിമൊ. ൩: ൮. 12. നടപ്പ. ൪: ൮. 13. മത്താ. ൧൩: ൩൮. യോഹ ൮: ൪൪. ൧ യോഹ. ൩: ൮. 14. പുറ ൯: ൩. ൧ ശമു. ൫: ൬ 15. നടപ്പ. ൧൫: ൩൮. 16. നടപ്പ. ൧൬: ൧൩. ൧൭: ൨. ൧൮: ൪. 17. ലൂ. ൪: ൧൬. നടപ്പ. ൧൫: ൨൧.

ലെ പ്രമാണികൾ അവരുടെ അ
ടുക്കൽ ആളയച്ചു, സഹോദരന്മാ
രായ മനുഷ്യരെ, [18] ജനങ്ങളോട
ഉപദേശവാക്ക നിങ്ങൾക്ക ഉ
ണ്ടെങ്കിൽ, പറവിൻ എന്ന പറ
യിച്ചു.
൧൬ അപ്പോൾ പൌലുസ എ
ഴുനീറ്റ, [19] കൈകൊണ്ട ആംഗി
കം കാട്ടി, പറഞ്ഞു, ഇസ്രായെൽ
പുരുഷന്മാരായും [20] ദൈവത്തെ
ഭയപ്പെടുന്നവരായുമുള്ളോരെ, കേ
ട്ടുകൊൾവിൻ.
൧൭ ഈ ഇസ്രായെൽ ജനത്തി
ന്റെ ദൈവം, [21] നമ്മുടെ പിതാ
ക്കന്മാരെ തെരിഞ്ഞെടുത്തു, [22] ജനം
എജിപ്തു ദേശത്തിൽ പരദേശിക
ളായിരിക്കുമ്പോൾ, അവരെ ഉയ
ൎത്തി, [23] ഉന്നതമായുള്ള ഭുജം കൊ
ണ്ട അതിൽനിന്ന അവരെ പുറ
ത്ത കൊണ്ടുവന്നു.
൧൮ പിന്നെ [24] ഏകദേശം നാ
ല്പത സംവത്സരക്കാലം അവൻ
വനത്തിൽ അവരുടെ നടപ്പുക
ളെ സഹിച്ചു.
൧൯ പിന്നെ അവൻ കനാൻ
ദേശത്തിൽ [25] ഏഴ ജാതികളെ ന
ശിപ്പിച്ചു, [26] അവരുടെ ദേശം ഇ
വൎക്ക അവകാശമായിട്ട പങ്കിട്ട
കൊടുത്തു.
൨൦ അതിന്റെ ശേഷം അ
വൻ ഏകദേശം നാനൂറ്റമ്പത
സംവത്സരം [27] ശമുവേൽ ദീൎഘദ
ൎശി വരെക്കും, [28] അവൎക്ക ന്യായാ
ധിപതിമാരെ കൊടുത്തു.
൨൧ [29] പിന്നത്തേതിൽ അവർ
ഒരു രാജാവിനെ ചോദിച്ചു: അ
പ്പോൾ ദൈവം അവൎക്ക ബെന്യാ
മിന്റെ ഗോത്രത്തിലുള്ള പുരുഷ
നാകുന്ന കീശിന്റെ പുത്രനായ
ശൌലിനെ നാല്പത സംവത്സര
ത്തേക്ക കൊടുത്തു.
൨൨ പിന്നെ [30] അവൻ അവ
നെ നീക്കിക്കളഞ്ഞതിന്റെ ശേ
ഷം, [31] അവൻ ദാവീദിനെ അ
വൎക്ക രാജാവായിട്ട ഉയൎത്തി: [32]
ഞാൻ യെശായുടെ പുത്രനായ
ദാവീദിനെ [33] എന്റെ ഹൃദയപ്ര
കാരമുള്ള മനുഷ്യനായി കണ്ടു, ഇ
വൻ എന്റെ ഇഷ്ടം ഒക്കെയും
ചെയ്യും എന്ന അവനെ കുറിച്ച
സാക്ഷിപ്പെടുത്തി പറഞ്ഞു.
൨൩ ഇവന്റെ [34] സന്തതിയിൽ
നിന്ന ദൈവം [35] തന്റെ വാഗ്ദത്ത
പ്രകാരം ഇസ്രായെലിന [36] യെശു
വാകുന്ന രക്ഷിതാവിനെ ഉയൎത്തി:
൨൪ ഇവന്റെ വരവിന മുമ്പെ
[37] യോഹന്നാൻ ഇസ്രായെൽ
ജനങ്ങൾക്ക എല്ലാവൎക്കും അനു
താപത്തിന്റെ ജ്ഞാനസ്നാനത്തെ
മുൻ പ്രസംഗിച്ചിരുന്നു.

18. എബ്രാ. [illegible] 19. [illegible] 20. [illegible] 21. [illegible] 22. [illegible] 23. [illegible] 24. [illegible] 25. [illegible] 26. [illegible] 27. [illegible] 28. [illegible] 29. [illegible] 30. [illegible] 31. [illegible] 32. [illegible] 33. [illegible] 34. [illegible] റോമാ. [illegible] 35. [illegible] 36. മത്താ. [illegible] റോമാ. [illegible] 37. മത്താ. [illegible]

൨൫ വിശേഷിച്ചു യോഹന്നാൻ തന്റെ പ്രയാണം നിവൃത്തിക്കുമ്പോൾ, അവൻ പറഞ്ഞു, [38] ഞാൻ ആരെന്ന നിങ്ങൾ വിചാരിക്കുന്നു? ഞാൻ അവനല്ല, എങ്കിലും, കണ്ടാലും, എന്റെ പിന്നാലെ ഒരുത്തൻ വരുന്നു, അവന്റെ പാദങ്ങളുടെ ചെരിപ്പുകളെ അഴിപ്പാൻ ഞാൻ യോഗ്യനല്ല.

൨൬ അബ്രഹാമിന്റെ വംശത്തിലുള്ള പുത്രന്മാരായും, നിങ്ങളിൽ ദൈവത്തെ ഭയപ്പെടുന്നവരായുമുള്ള സഹോദരന്മാരായ മനുഷ്യരേ, [39] നിങ്ങൾക്ക ഈ രക്ഷയുടെ വചനം അയക്കപ്പെട്ടിരിക്കുന്നു.

൨൭ എന്തുകൊണ്ടെന്നാൽ യെറുശലേമിൽ പാക്കുന്നവരും അവരുടെ പ്രധാനന്മാരും [40] അവനെ എങ്കിലും, [41] ശാബത ദിവസം തോറും വായിക്കപ്പെടുന്ന ദീഘദശിമാരുടെ വാക്യങ്ങളെ എങ്കിലും അറിയായ്കകൊണ്ടു, [42] അവനെ ശിക്ഷെക്ക വിധിക്കയാൽ [അവയെ] നിവൃത്തിച്ചു.

൨൮ [43] അവർ മരണത്തിന ഒരു ഹേതുപോലും [അവനിൽ] കണ്ടില്ല, [44] എങ്കിലും അവൻ കൊല്ലപ്പെടേണമെന്ന പീലാത്തോസിനോട അപേക്ഷിച്ചു.

൨൯ [45] പിന്നെ അവനെ കുറിച്ച എഴുതപ്പെട്ട കാൎയ്യങ്ങളെ ഒക്കെയും അവർ നിവൃത്തിച്ചതിന്റെ ശേഷം, [46] അവനെ മരത്തിൽനിന്ന ഇറക്കി, ഒരു ശവക്കല്ലറയിൽ വെച്ചു.

൩൦ [47] എന്നാറെ ദൈവം അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചു:

൩൧ പിന്നെ അവൻ തന്നോടകൂടെ [48] ഗലിലെയായിൽനിന്ന യെറുശലേമിലേക്ക വന്നിട്ടുള്ളവൎക്ക [49] ഏറിയ ദിവസങ്ങൾ പ്രത്യക്ഷനായി; [50] ആയവർ ജനങ്ങൾക്ക അവന്റെ സാക്ഷികൾ ആകുന്നു.

൩൨ [51] നീ എന്റെ പുത്രൻ ആകുന്നു, ഇന്ന ഞാൻ നിന്നെ ജനിപ്പിച്ചു എന്ന രണ്ടാം സങ്കീൎത്തനത്തിലും എഴുതപ്പെട്ടിരിക്കുന്ന പ്രകാരം,

൩൩ യേശുവിനെ ഉയിൎപ്പിച്ചതിനാൽ ദൈവം [52] നമ്മുടെ പിതാക്കന്മാരോട ചെയ്യപ്പെട്ട ആശ്വാസത്തെ അവരുടെ മക്കൾ ആകുന്ന നമുക്ക നിവൃത്തിച്ചു എന്ന ഞങ്ങളും നിങ്ങളോട നല്ല വൎത്തമാനമായിട്ട അറിയിക്കുന്നു.

൩൪ വിശെഷിച്ചും ഇനി മേ

38. മത്താ. ൩: ൧൧. മൎക്കൊ. ൧: ൭. ലൂ. ൩: ൧൬. യോഹ. ൧: ൨൦, ൨൭
39. മത്താ. ൧൦: ൬. ലൂ. ൨൪: ൪൭. നടപ്പ. ൩: ൨൬. ൧൩: ൪൬. 40, ലൂ. ൨൩. ൩൪. നടപ്പ. ൩: ൧൭ ൧ കോറി. ൨: ൮. 41. നടപ്പ. ൧൩: ൧൪, ൧൫. ൧൫: ൨൧.
42. ലൂ. ൨൪: ൨൦, ൪൪. നടപ്പ. ൨൬: ൨൨. ൨൮: ൨൩. 43. മത്താ. ൨൭: ൨൨. മൎക്കൊ. ൧൫: ൧൩, ൧൪. ലൂ ൨൩: ൨൧, ൨൨. യോഹ. ൧൯: ൬, ൧൫. 44. നടപ്പ ൩: ൧൩, ൧൪. 45. ലൂ. ൧൮: ൩൧. ൨൪: ൪൪. യോഹ. ൧൯: ൨൮, ൩൦. ൩൬, ൩൭.
46. മത്താ. ൨൭: ൫൯. മൎക്കൊ. ൧൫: ൪൬. ലൂ. ൨൩: ൫൩. യോഹ. ൧൯: ൩൮.
47. മത്താ. ൨൮: ൬. നടപ്പ ൨: ൨൪. ൩: ൧൩, ൧൫, ൨൬. ൫: ൩൦. 48 നടപ്പ. ൧: ൧൧. 49. മത്താ. ൨൮: ൧൬. നടപ്പ. ൧: ൩. ൧ കോറി. ൧൫: ൫, ൬, ൭. 50. നടപ്പ. ൧: ൮. ൨: ൩൨. ൩: ൧൫. ൫: ൩൨. 51. സങ്കീ. ൨: ൭. എബ്രാ. ൧: ൫. ൫: ൫. 52. ആദ്യ ൩: ൧൫. ൧൨: ൩. ൨൨: ൧൮. നടപ്പ. ൨൬: ൬. റോമാ. ൪: ൧൩. ഗലാ. ൩: ൧൬.

ലാൽ നാശത്തിലേക്ക തിരിച്ചുവ
രാതെ ഇരിപ്പാനായിട്ടു, അവൻ
അവനെ മരിച്ചവരിൽനിന്ന ഉ
യിർപ്പിച്ചതുകൊണ്ടു, ഞാൻ നി
ങ്ങൾക്ക [53] ദാവീദിന്റെ സത്യമു
ള്ള കരുണകളെ തരുമെന്നുള്ള പ്ര
കാരം അവൻ പറഞ്ഞിരിക്കുന്നു.
൩൫ ആയതുകൊണ്ടു അവൻ
മറെറാരു [സങ്കീൎത്തനത്തിലും]
[54] നീ നിന്റെ പരിശുദ്ധനായവ
നെ നാശം കാണ്മാൻ സമ്മതി
ക്കയില്ല എന്ന പറയുന്നു.
൩൬ എന്തുകൊണ്ടെന്നാൽ ദാ
വീദ തന്റെ തലമുറയിൽ ദൈവ
ത്തിന്റെ ഇഷ്ടപ്രകാരം ശുശ്രൂ
ഷ ചെയ്തതിന്റെ ശേഷം, [55] ഉറ
ങ്ങിപ്പോയി, തന്റെ പിതാക്കന്മാ
രുടെ അടുക്കൽ ചേൎക്കപ്പെട്ടു, നാ
ശം കാണുകയും ചെയ്തു:
൩൭ എന്നാൽ ദൈവം ഉയിർപ്പി
ച്ചവൻ നാശം കണ്ടില്ല.
൩൮ ആകയാൽ സഹോദരന്മാ
രായ മനുഷ്യരെ, [56] ഇവൻ മൂലമാ
യിട്ടു നിങ്ങൾക്ക പാപങ്ങളുടെ
മോചനം പ്രസംഗിക്കപ്പെടുന്നു
എന്നുള്ളത നിങ്ങൾക്ക അറിയ
പ്പെട്ടിരിക്കട്ടെ.
൩൯ അത്രയുമല്ല നിങ്ങൾ മോ
ശയുടെ ന്യായപ്രമാണത്താൽ
നീതിമാന്മാരാക്കപ്പെടുവാൻ കഴി
യാതിരുന്ന സകല കാൎയ്യങ്ങളിൽ
നിന്നും, [57] വിശ്വസിക്കുന്നവൻ
എല്ലാം ഇവനാൽ നീതിമാനാക്ക
പ്പെടുന്നു.

൪൦ ആകയാൽ [58] ദീൎഘദൎശിക
ളിൽ ചൊല്ലപ്പെട്ടത നിങ്ങളുടെ
മേൽ വരാതിരിപ്പാനായിട്ടു സൂ
ക്ഷിപ്പിൻ;
൪൧ [അതായത] നിന്ദക്കാരെ
നിങ്ങൾ നോക്കുകയും, ഭ്രമപ്പെടു
കയും, നശിച്ചു പോകയും ചെ
യ്യിൻ. എന്തുകൊണ്ടെന്നാൽ ഞാ
ൻ ഒരു പ്രവൃത്തിയെ നിങ്ങളു
ടെ നാളുകളിൽ പ്രവൃത്തിക്കുന്നു,
ആ പ്രവൃത്തിയെ ഒരുത്തൻ നി
ങ്ങളോട അറിയിച്ചാലും, നിങ്ങൾ
ഒരു പ്രകാരത്തിലും വിശ്വസിക്ക
യില്ല.
൪൨ പിന്നെ യെഹൂദന്മാർ പ
ള്ളിയിൽനിന്ന പുറത്ത പോയ
പ്പോൾ, പിറെറ ശാബത ദി
വസത്തിൽ ഈ വചനങ്ങൾ ത
ങ്ങളോട ചൊല്ലപ്പെടേണമെന്ന
പുറജാതിക്കാർ അപേക്ഷിച്ചു.
൪൩ പിന്നെ സഭ പിരിഞ്ഞതി
ന്റെ ശേഷം, യെഹൂദന്മാരിലും
യെഹൂദമാൎഗ്ഗം അനുസരിച്ച ഭ
ക്തിയുള്ളവരിലും പലരും പൌ
ലുസിന്റെയും ബൎന്നബാസി
ന്റെയും പിന്നാലെ ചെന്നു: ഇ
വർ അവരോട സംസാരിച്ചു,
[59] ദൈവത്തിന്റെ കൃപയിൽ
[60] സ്ഥിരപ്പെട്ടിരിപ്പാൻ അവരോട
ബുദ്ധി ഉപദേശിച്ചു.
൪൪ പിറെറ ശാബത ദിവസ
ത്തിൽ നഗരം മിക്കവാറും ദൈ
വത്തിന്റെ വചനം കേൾപ്പാൻ
വന്നു കൂടി.

---

53. യെശാ. ൫൫: ൩. 54. സങ്കീ. ൧൬: ൧൦. നടപ്പു. ൨: ൩൧. 55. ൧ രാജാ. ൨: ൧൦. നടപ്പു. ൨: ൨൯. 56. യറമി. ൩൧: ൩൪. ദാനി. ൯: ൨൪. ലൂ. ൨൪: ൪൭. ൧ യോഹ. ൨: ൧൨. 57. യെശാ. ൫൩: ൧൧. റോമാ. ൩: ൨൮. ൮: ൩. എബ്രാ. ൭: ൧൯. 58. യെശാ. ൨൯: ൧൪. ഹബ. ൧: ൫. 59. തീത്തു. ൨: ൧൧. എബ്രാ. ൧൨: ൧൫. ൧ പത്രോ. ൫: ൧൨. 60. നടപ്പു. ൧൧: ൨൩. ൧൪: ൨൨.

൪൫ എന്നാൽ യെഹൂദന്മാർ പുരുഷാരങ്ങളെ കണ്ടാറെ, അവർ അസൂയകൊണ്ട നിറഞ്ഞവരായി, [61] പൌലുസിനാൽ പറയപ്പെട്ട കാൎയ്യങ്ങൾക്ക പ്രതിവാദിച്ചും ദുഷിച്ചുംകൊണ്ട, വിരോധമായി സംസാരിച്ചു.

൪൬ അപ്പോൾ പൌലുസും ബൎന്നബാസും ധൈൎയ്യപ്പെട്ട പറഞ്ഞു, [62] മുമ്പെ നിങ്ങളോട ദൈവത്തിന്റെ വചനം ചൊല്ലപ്പെടുന്നത ആവശ്യമായിരുന്നു: [63] എന്നാലൊ നിങ്ങൾ അതിനെ തള്ളിക്കളഞ്ഞ, നിങ്ങളെ തന്നെ നിത്യജീവന്ന യോഗ്യമില്ലാത്തവരെന്ന വിധിക്കുന്നതുകൊണ്ട, കണ്ടാലും, [64] ഞങ്ങൾ പുറജാതിക്കാരുടെ അടുക്കലെക്ക തിരിയുന്നു.

൪൭ അതെന്തുകൊണ്ടെന്നാൽ നീ ഭൂമിയുടെ അവസാനത്തോളം രക്ഷെക്കായിട്ട ഇരിക്കെണ്ടുന്നതിന, [65] ഞാൻ നിന്നെ പുറജാതിക്കാൎക്ക വെളിച്ചമായി ആക്കി വെച്ചിരിക്കുന്നു എന്നുള്ളപ്രകാരം കൎത്താവ ഞങ്ങളോട കല്പിച്ചിട്ടുണ്ട.

൪൮ എന്നാൽ പുറജാതിക്കാർ അത കേട്ടാറെ, സന്തോഷപ്പെട്ട, കൎത്താവിന്റെ വചനം മഹത്വപ്പെടുത്തി; [66] നിത്യജീവന്ന നിശ്ചയിക്കപ്പെട്ടിരുന്നവർ അത്രെയും വിശ്വസിക്കയും ചെയ്തു.

൪൯ പിന്നെ കൎത്താവിന്റെ വചനം ആ ദേശത്തിൽ ഒക്കെയും പ്രസിദ്ധമായി.

൫൦ എന്നാൽ യെഹൂദന്മാർ ഭക്തിയും മാനവുമുള്ള സ്ത്രീകളെയും നഗരത്തിലെ പ്രധാനന്മാരെയും ഒരുമ്പെടുത്തി, [67] പൌലുസിന്റെയും ബൎന്നബാസിന്റെയും നേരെ ഉപദ്രവം ഉണ്ടാക്കി, അവരെ തങ്ങളുടെ അതിൎത്തികളിൽനിന്ന പുറത്താക്കികളഞ്ഞു.

൫൧ [68] എന്നാറെ അവർ തങ്ങളുടെ പാദങ്ങളിലുള്ള പൊടി അവരുടെ നേരെ കുടഞ്ഞുകളഞ്ഞിട്ട, ഇക്കോനിയുമിലെക്ക വന്നു.

൫൨ എന്നാൽ [69] ശിഷ്യന്മാർ സന്തോഷംകൊണ്ടും പരിശുദ്ധാത്മാവ കൊണ്ടും നിറഞ്ഞവരായി തീൎന്നു.

## ൧൪ അദ്ധ്യായം.

൧ പൌലുസും ബൎന്നബാസും പീഡിപ്പിക്കപ്പെടുന്നത. ൮ പൌലുസ ഒരു മുടന്തനെ ശീലം പൊറുപ്പിക്കകൊണ്ട അവർ ദേവന്മാർ എന്ന ശ്രുതിപ്പെടുന്നത. ൧൯ പൌലുസ കല്ലേറുകൊള്ളുന്നത. ൨൧ അവർ പല സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ട അന്തിയോഖിയായിൽ തിരിച്ച വരുന്നത.

ഇക്കോനിയുമിൽ ഉണ്ടായത എന്തെന്നാൽ അവർ ഇരുവരും ഒന്നിച്ച യെഹൂദന്മാരുടെ പള്ളിയിൽ ചെന്ന സംസാരിക്കയാൽ, യെഹൂദന്മാരിലും ഗ്രെക്കന്മാരിലും വളരെ പുരുഷാരം വിശ്വസിച്ചു.

൨ എന്നാൽ വിശ്വസിക്കാത്ത

61. നടപ്പ. ൧൮: ൬. ൧ പത്രോ. ൪: ൪. യഹൂ. ൧൦. 62. മത്താ. ൧൦: ൬. നടപ്പ. ൩: ൨൬. ൧൩: ൨൬. റോമ. ൧: ൧൬. 63. പുറ. ൩൨: ൧൦. ആമോ. ൩൨: ൨൧. യെശ. ൫൫: ൫. മത്താ. ൨൧: ൪൩. റോമ. ൧൦: ൧൯. 64. നടപ്പ. ൧൮: ൬. ൨൮: ൨൮. 65. യെശ. ൪൨: ൬. ൪൯: ൬. ലൂക്ക. ൨: ൩൨. 66. നടപ്പ. ൨: ൪൭. 67. ൨ തിമൊ. ൩: ൧൧. 68. മത്താ. ൧൦: ൧൪. മൎക്കൊ. ൬: ൧൧. ലൂക്ക. ൯: ൫. നടപ്പ. ൧൮: ൬. 69. മത്താ. ൫: ൧൨. യോഹ. ൧൬: ൨൨. നടപ്പ. ൨: ൪൬.

യെഹൂദന്മാർ സഹോദരന്മാൎക്ക
വിരോധമായി പുറജാതിക്കാരുടെ
മനസ്സുകളെ ചഞ്ചലപ്പെടുത്തി,
പകപ്പിച്ചു.
൩ ആകയാൽ അവർ അവി
ടെ വളരെ കാലം പാൎത്ത, കൎത്താ
വിൽ ധൈൎയ്യത്തോടെ സംസാരി
ച്ചുകൊണ്ടിരുന്നു, [1] അവൻ ത
ന്റെ കൃപയുടെ വചനത്തിന
സാക്ഷി കൊടുത്തു, അടയാളങ്ങ
ളും അത്ഭുതങ്ങളും അവരുടെ
കൈകളാൽ ചെയ്യപ്പെടുവാൻ
നല്കുകയും ചെയ്തു.
൪ എന്നാറെ നഗരത്തിലെ പു
രുഷാരം ഭിന്നിച്ചു: ചിലർ യെ
ഹൂദന്മാരോടും, ചിലർ [2] അപ്പൊ
സ്തോലന്മാരോടും ചേൎന്നു.
൫ പിന്നെ [3] അവരെ ഉപദ്ര
വിപ്പാനും, കല്ലെറിവാനും പുറജാ
തിക്കാരാലും യെഹൂദന്മാരാലും
അവരുടെ പ്രധാനന്മാരോടും
കൂടെ ഒരു കലഹം ഉണ്ടായ
പ്പോൾ,
൬ അത അറിഞ്ഞിട്ടു, അവർ [4] ലു
ക്കയൊനിയായിലെ നഗരങ്ങ
ളാകുന്ന ലുസ്ത്രായിലേക്കും ദെ
ൎബയിലേക്കും ചുററുമുള്ള പ്രദേ
ശങ്ങളിലേക്കും ഓടിപ്പോയി:
൭ അവിടെയും അവർ എവൻ
ഗേലിയൊൻ പ്രസംഗിച്ചുകൊ
ണ്ടിരുന്നു.
൮ ¶ [5] വിശേഷിച്ചും ലുസ്ത്രാ
യിൽ തന്റെ അമ്മയുടെ ഗൎഭം
മുതൽ മുടന്തനായി, ഒരിക്കലും
നടക്കാതെ, പാദങ്ങളിൽ ബല
ഹീനനായ ഒരു മനുഷ്യൻ ഇരു
ന്നിരുന്നു:
൯ ആയവൻ പൌലുസ പ
റയുന്നതിനെ കേട്ടു: അവൻ
അവന്റെ മേൽ സൂക്ഷിച്ചുനൊ
ക്കി, [6] സൌഖ്യപ്പെടുവാൻ അ
വന വിശ്വാസമുണ്ടെന്ന ക
ണ്ടിട്ടു,
൧൦ [7] നീ നിന്റെ കാലുകളി
ന്മേൽ നേരെ എഴുനീററു നില്ക്ക,
എന്ന ഒരു മഹാ ശബ്ദത്തോടെ
പറഞ്ഞു. എന്നാറെ അവൻ
ചാടി നടന്നു.
൧൧ അപ്പോൾ പൌലുസ ചെ
യ്തത ജനങ്ങൾ കണ്ടിട്ടു, [8] ദേവ
ന്മാർ മനുഷ്യരോട സദൃശമുള്ളവ
രായി നമ്മുടെ അടുക്കൽ ഇറങ്ങി
വന്നിരിക്കുന്നു, എന്ന ലുക്കയോ
നിയ ഭാഷയിൽ തങ്ങളുടെ ശ
ബ്ദം ഉയൎത്തി പറഞ്ഞു.
൧൨ അവർ ബൎന്നബാസിനെ
വ്യാഴം എന്നും, പൌലുസ ഏററ
വും വാചാലനാകകൊണ്ട, അ
വനെ ബുധൻ എന്നും വിളിക്ക
യും ചെയ്തു.
൧൩ അത്രയുമല്ല അവരുടെ ന
ഗരത്തിന്റെ മുൻ ഭാഗത്തിലുള്ള
വ്യാഴത്തിന്റെ പുരോഹിതൻ കാ
ളകളെയും പൂമാലകളെയും വാതി
ലിന്റെ അരികെ കൊണ്ടുവന്നി
ട്ടു, [9] ജനങ്ങളോടു കൂടെ ബലികഴി
പ്പാൻ ഭാവിച്ചു.
൧൪ എന്നാൽ അപ്പോസ്തോല
ന്മാരായ ബൎന്നബാസും പൌ
ലുസും ഇതു കേട്ടപ്പോൾ, [10] തങ്ങ

1. മൎക്കൊ. ൧൬: ൨൦. എബ്രാ. ൨: ൪. 2. നടപ്പ. ൧൩: ൩. 3. ൨ തിമൊ. ൩: ൧൧.
4. മത്താ. ൧൦: ൨൩. 5. നടപ്പ. ൩: ൨. 6. മത്താ. ൮: ൧൦. ൯: ൨൮, ൨൯.
7. ഏശാ. ൩൫: ൬. 8. നടപ്പ. ൮: ൧൦. ൨൮: ൬. 9. ദാനി. ൨: ൪൬. 10. മത്താ.
൨൬: ൬൫.

ളുടെ വസ്ത്രങ്ങളെ കീറി, ജനക്കൂട്ടത്തിന്റെ ഇടയിലേക്ക ഓടി ചെന്ന, ഉറക്കെ വിളിച്ച പറഞ്ഞു.

൧൫ മനുഷ്യരേ,[11] നിങ്ങൾ എന്തിന ഇം കാൎയ്യങ്ങളെ ചെയ്യുന്നു? [12]ഞങ്ങളും നിങ്ങളെ പോലെ സമവികാരമുള്ള മനുഷ്യർ ആകുന്നു, നിങ്ങൾ ഇം [13]വ്യൎത്ഥ കാൎയ്യങ്ങളെ വിട്ട, [14]ആകാശത്തെയും, ഭൂമിയെയും, സമുദ്രത്തെയും, അവയിലുള്ള സകല വസ്തുക്കളെയും ഉണ്ടാക്കിയ [15]ജീവനുള്ള ദൈവത്തിങ്കലേക്ക തിരിഞ്ഞുകൊള്ളേണമെന്ന നിങ്ങളോട പ്രസംഗിക്കുന്നു:

൧൬ [16]അവൻ കഴിഞ്ഞ കാലങ്ങളിൽ സകല ജാതികളെയും തങ്ങളുടെ സ്വന്ത വഴികളിൽ നടപ്പാൻ സമ്മതിച്ചു;

൧൭ എങ്കിലും അവൻ നന്മ ചെയ്കയും,[17] നമുക്ക ആകാശത്തിൽനിന്ന മഴയെയും ഫലപുഷ്ടിയുള്ള കാലങ്ങളെയും തരികയും, ആഹാരംകൊണ്ടും സന്തോഷംകൊണ്ടും നമ്മുടെ ഹൃദയങ്ങളെ തൃപ്തിയാക്കുകയും ചെയ്തുകൊണ്ട [18]തന്നെത്താൻ സാക്ഷികൂടാതെ വിട്ടിട്ടില്ല.

൧൮ അവർ ഇം കാൎയ്യങ്ങളെ പറഞ്ഞ, തങ്ങൾക്ക ജനങ്ങൾ ബലി കഴിക്കാതെ ഇരിപ്പാനായിട്ട പ്രയാസത്തോടെ നിറുത്തി.

൧൯ [19]പിന്നെ അന്തിയോഖിയായിൽനിന്നും ഇക്കൊനിയുമിൽനിന്നും യെഹൂദന്മാർ അവിടെ വന്നു, ജനങ്ങളെ സ്വാധീനമാക്കി, [20]പൌലുസിനെ കല്ലെറിഞ്ഞ, അവൻ മരിച്ചു എന്ന വിചാരിച്ചിട്ട, അവനെ നഗരത്തിൽനിന്ന പുറത്ത വലിച്ചുകളഞ്ഞു.

൨൦ എന്നാൽ ശിഷ്യന്മാർ അവനെ ചുററിനില്ക്കുമ്പോൾ, അവൻ എഴുനീററ, നഗരത്തിലേക്ക വന്നു: പിറെറ ദിവസം അവൻ ബൎന്നബാസിനോട കൂടെ ദെൎബെക്ക പോയി.

൨൧ പിന്നെ അവർ ആ നഗരത്തോട ഏവൻഗേലിയോൻ പ്രസംഗിച്ചു,[21] പലരെ ശിഷ്യന്മാരാക്കിയതിന്റെ ശേഷം, അവർ ലുസ്ത്രായിലേക്കും, ഇക്കോനിയുമിലേക്കും, അന്തിയോഖിയായിലേക്കും തിരിച്ചു,

൨൨ ശിഷ്യന്മാരുടെ ആത്മാക്കളെ ധൈൎയ്യപ്പെടുത്തി, [22]വിശ്വാസത്തിൽ സ്ഥിരപ്പെട്ടിരിക്കേണമെന്നും, [23]നാം അനേകം സങ്കടങ്ങളാൽ ദൈവത്തിന്റെ രാജ്യത്തിലേക്ക കടക്കേണ്ടുന്നതാകുന്നു എന്നും, അവരെ ബോധപ്പെടുത്തിയുംകൊണ്ട വന്നു.

൨൩ വിശേഷിച്ചും അവർ സ

11. നടപ്പ. ൧൦: ൨൬. 12. യാക്കോ. ൫: ൧൭. അറി. ൧൯: ൧൦. 13. ൧ ശമു. ൧൨: ൨൧. ൧ രാജാ. ൧൬: ൧൩. യറമി. ൧൪: ൨൨. ആമോ. ൨: ൪. ൧ കോറി. ൮: ൪. 14. ആദ്യ. ൧: ൧. സങ്കീ. ൩൩: ൬. ൧൪൬: ൬. അറി. ൧൪: ൭. 15. ൧ തെസ്സ. ൧: ൯. 16. സങ്കീ. ൮൧: ൧൨. നടപ്പ. ൧൭: ൩൦. ൧ പത്രൊ. ൪: ൩. 17. ലെവി. ൨൬: ൪. ൫ മോ. ൧൧: ൧൪. ൨൮: ൧൨. യോബ. ൫: ൧൦. സങ്കീ. ൬൫: ൯. ൬൮: ൯. ൧൪൭: ൮. യറമി ൧൪: ൨൨. മത്താ. ൫: ൪൫. 18. നടപ്പ. ൧൭: ൨൭. റോമാ. ൧: ൨൦. 19. നടപ്പ. ൧൩: ൪൫. 20. ൨ കോറി. ൧൧: ൨൫. ൨ തിമോ. ൩: ൧൧. 21. മത്താ. ൨൮: ൧൯. 22. നടപ്പ. ൧൧: ൨൩. ൧൩: ൪൩. 23. മത്താ. ൧൦: ൩൮. ൧൬: ൨൪. ലൂ. ൨൨: ൨൮, ൨൯. റോമാ. ൮: ൧൭. ൨ തിമോ. ൨: ൧൧, ൧൨. ൩: ൧൨.

ഭകൾ തോറും അവൎക്കായിട്ട [24] മൂപ്പ
ന്മാരെ കല്പിച്ചാക്കി, ഉപവാസ
ത്തോടെ പ്രാൎത്ഥിച്ചതിന്റെ ശേ
ഷം, അവർ വിശ്വസിച്ചിട്ടുള്ള ക
ൎത്താവിങ്കൽ അവരെ ഭരമേല്പിച്ചു.
൨൪ പിന്നെ അവർ പിസിദി
യായിൽ കൂടി സഞ്ചരിച്ചു കഴി
ഞ്ഞിട്ട, പംഫുലിയായിലേക്ക വ
ന്നു.
൨൫ പിന്നെ പേൎഗ്ഗയിൽ വച
നത്തെ പ്രസംഗിച്ചുംവെച്ച അ
വർ അത്താലിയായിക്ക പോയി:
൨൬ അവർ [25] അവിടെനിന്നും
കപ്പൽ കയറി, അന്തിയോഖി
യായിക്ക വന്നു, അവർ അ
വിടെനിന്ന തങ്ങൾ നിവൃത്തി
ച്ചിട്ടുള്ള ക്രിയെക്കായിട്ട [26] ദൈവ
ത്തിന്റെ കൃപെക്ക ഏല്പിക്കപ്പെ
ട്ടിരുന്നു.
൨൭ അവർ വന്ന, സഭയെ
ഒന്നിച്ചു കൂട്ടിയതിന്റെ ശേഷം,
[27]ദൈവം തങ്ങളോട ചെയ്ത കാൎയ്യ
ങ്ങളെ ഒക്കെയും, അവൻ പുറജാ
തിക്കാൎക്ക [28] വിശ്വാസത്തിന്റെ
വാതിൽ തുറന്നു എന്നുള്ളതും അ
റിയിച്ചു.
൨൮ പിന്നെ അവിടെ അവർ
ശിഷ്യന്മാരോട കൂടെ വളരെ നാ
ൾ പാൎത്തു.

## ൧൫ അദ്ധ്യായം.

൧ ചേലാകൎമ്മത്തെ കുറിച്ചുള്ള വിവാദം. ൬ അപ്പോസ്തോലന്മാർ അതിനെ കുറിച്ച ആലോചിച്ചു. ൨൨ അവരുടെ വിധിയെ സഭകളിലേക്ക അയക്കുന്നത. ൩൬ പൌലുസും ബൎന്നബാസും പിണങ്ങി പിരിയുന്നത.

൧ പിന്നെ [1] യെഹൂദിയായിൽനി
ന്ന വന്ന ചിലർ [2] നിങ്ങൾ മോ
ശയുടെ ചട്ടപ്രകാരം [3] ചേലാ
കൎമ്മം ചെയ്യപ്പെടാഞ്ഞാൽ നി
ങ്ങൾക്ക രക്ഷിക്കപ്പെടുവാൻ കഴി
കയില്ല എന്ന സഹോദരന്മാരെ
പഠിപ്പിച്ചു.
൨ ആകയാൽ [4] പൌലുസിനും
ബൎന്നബാസിനും അവരോട കൂ
ടെ അല്പമല്ലാത്ത വാഗ്വാദവും ത
ൎക്കവും ഉണ്ടായപ്പോൾ, പൌലു
സും ബൎന്നബാസും, അവരിൽ
മറ്റ ചിലരും ഈ തൎക്കത്തെ കു
റിച്ച യെറുശലേമിലേക്ക അപ്പോ
സ്തോലന്മാരുടെയും മൂപ്പന്മാരുടെ
യും അടുക്കലേക്ക പോകേണമെ
ന്ന അവർ നിശ്ചയിച്ചു.
൩ അതുകൊണ്ട [5] സഭയാൽ
യാത്ര അയക്കപ്പെട്ടിട്ട, [6] അവർ
പുറജാതിക്കാരുടെ മനസ്സുതിരിവി
നെ അറിയിച്ചുകൊണ്ട, ഫെനി
ക്കയിലും ശമറിയായിലും കൂടി ക
ടന്ന പോയി: സഹോദരന്മാൎക്ക
എല്ലാവൎക്കും മഹാ സന്തോഷം
ഉണ്ടാക്കുകയും ചെയ്തു.
൪ പിന്നെ അവർ യെറുശലേമി
ലേക്ക എത്തി, സഭയാലും അപ്പോ
സ്തോലന്മാരാലും മൂപ്പന്മാരാലും
അംഗീകരിക്കപ്പെട്ടു; [7] ദൈവം

---

24. തീത്തു. ൧: ൫. 25. നടപ്പ. ൧൩: ൧, ൩. 26. നടപ്പ. ൧൫: ൪൦. 27. നടപ്പ. ൧൫: ൪, ൧൨. ൨൧: ൧൯ 28. ൧ കോറി. ൧൬: ൯. ൨ കോറി. ൨: ൧൨. കോലൊ. ൪: ൩. അറി. ൩: ൮.

1. ഗലാ. ൨: ൧൨. 2. ആദ്യ. ൧൭: ൧൦. ലേവി. ൧൨: ൩. 3. യോഹ. ൭: ൨൨. നടപ്പ. ൧൫: ൫. ഗലാ. ൫: ൨ ഫിലി. ൩: ൨. കോലൊ. ൨: ൮, ൧൧, ൧൬. 4. ഗലാ. ൨: ൧. 5. റോമാ. ൧൫: ൨൪. ൧ കോറി. ൧൬: ൬, ൧൧. 6. നടപ്പ. ൧൪: ൨൭. 7. നടപ്പ. ൧൪: ൨൭. ൧൫: ൧൨. ൨൧: ൧൯.

തങ്ങളോടു കൂടെ ചെയ്തിട്ടുള്ള കാ
ൎയ്യങ്ങളെ ഒക്കെയും അവർ അറി
യിച്ചു.

൫ എന്നാൽ പറിശന്മാരുടെ മത
ക്കൂട്ടത്തിലുള്ള വിശ്വാസികൾ ചി
ലർ എഴുനീറ്റ, [8] അവരെ ഛേദ
ചെയ്കയും മോശയുടെ ന്യായപ്രമാണം
കാത്തുകൊൾവാൻ കല്പി
ക്കയും ചെയ്യേണ്ടുന്നതാകുന്നു എ
ന്ന പറഞ്ഞു.

൬ പിന്നെ അപ്പോസ്തോലന്മാ
രും മൂപ്പന്മാരും ഈ സംഗതിയെ
കുറിച്ച വിചാരിപ്പാനായിട്ട വ
ന്നു കൂടി.

൭ എന്നാറെ വളരെ തൎക്കം ഉ
ണ്ടായതിന്റെ ശേഷം, പത്രൊ
സ എഴുനീറ്റുനിന്ന, അവരോട,
[9] സഹോദരന്മാരായ മനുഷ്യരെ,
വളരെ കാലം മുമ്പെ ദൈവം ന
മ്മിൽ വെച്ച എന്റെ വായ മൂലം
പുറജാതിക്കാർ സുവിശേഷവച
നം കേട്ട, വിശ്വസിക്കെണം എ
ന്ന നിശ്ചയിച്ചു, എന്ന നിങ്ങൾ
അറിയുന്നുവല്ലൊ.

൮ വിശേഷിച്ചും [10] ഹൃദയങ്ങ
ളെ അറിയുന്ന ദൈവം നമുക്ക
തന്നത പോലെ തന്നെ [11] അവ
ൎക്കും പരിശുദ്ധാത്മാവിനെ കൊ
ടുത്ത, അവൎക്ക സാക്ഷി നിന്നു.

൯ [12] വിശ്വാസം മൂലം അവരു
ടെ ഹൃദയങ്ങളെ ശുദ്ധമാക്കിയതു
കൊണ്ട, അവൻ [13] നമ്മെയും അ
വരെയും തമ്മിൽ ഒട്ടും വ്യത്യാസ
പ്പെടുത്തീട്ടില്ല.

൧൦ ആകയാൽ നമ്മുടെ പിതാ
ക്കന്മാൎക്ക എങ്കിലും നമുക്ക എങ്കി
ലും ചുമപ്പാൻ കഴിയാത്ത ഒരു
നുകം [14] ശിഷ്യന്മാരുടെ കഴു
ത്തിൽ വെക്കുന്നതിനാൽ, നി
ങ്ങൾ ഇപ്പോൾ എന്തിന ദൈവ
ത്തെ പരീക്ഷിക്കുന്നു?

൧൧ എന്നാൽ അവർ ഏതുപ്ര
കാരമൊ അപ്രകാരം നാമും [15] ക
ൎത്താവായ യേശുക്രിസ്തുവിന്റെ
കൃപയാൽ രക്ഷിക്കപ്പെടും എന്ന
നാം വിശ്വസിക്കുന്നു എന്ന പ
റഞ്ഞു.

൧൨ അപ്പോൾ പുരുഷാരം ഒ
ക്കെയും മിണ്ടാതെ ഇരുന്നു; [16] പു
റജാതിക്കാരുടെ ഇടയിൽ ദൈവം
തങ്ങളെ കൊണ്ട ചെയ്യിച്ചിട്ടുള്ള
അടയാളങ്ങളെയും അത്ഭുതങ്ങളെ
യും എല്ലാം ബൎന്നബാസും പൌ
ലൂസും വിസ്തരിച്ച പറയുന്നതി
ന ചെവികൊടുത്തു.

൧൩ എന്നാറെ അവർ സംസാ
രിച്ച കഴിഞ്ഞതിന്റെ ശേഷം, [17]
യാക്കോബ ഉത്തരമായിട്ട പറ
ഞ്ഞു, സഹോദരന്മാരായ മനുഷ്യ
രെ, എന്നെ ചെവിക്കൊൾവിൻ:

൧൪ ദൈവം തന്റെ നാമത്തി
നായിട്ട [18] പുറജാതികളിൽനിന്ന
ഒരു ജനത്തെ എടുത്തുകൊൾവാ
നായിട്ട ആദ്യം അവരെ ദൎശിച്ച
പ്രകാരം ശിമോൻ അറിയിച്ചുവ
ല്ലൊ.

൧൫ ദീൎഘദൎശിമാരുടെ വചന
ങ്ങളും ഇതിനോട ഒത്തിരിക്കുന്നു:

8. നടപ്പ. ൧൦: ൧. 9. നടപ്പ. ൧൦: ൨൦. ൧൧: ൧൨. 10. ൧നാള്ളാ. ൨൮: ൯. നടപ്പ. ൧: ൨൪. 11. നടപ്പ. ൧൦: ൪൪. 12. നടപ്പ. ൧൦: ൧൩, ൨൮, ൪൩. ൧കൊറി. ൧: ൨. ൧ പെത്രാ. ൧: ൨൨. 13. റോമാ. ൧൦: ൧൨. 14. മത്താ. ൨൩: ൪. ഗലാ. ൫: ൧. 15. റോമാ. ൩: ൨൪. എഫെ. ൨: ൮. തീത്തൂ. ൨: ൧൧. ൩: ൪, ൫. 16. നടപ്പ. ൧൪: ൨൭. 17. നടപ്പ. ൧൨: ൧൭. 18 നടപ്പ. ൧൫: ൭.

൧൬ ഇതിന്റെ ശേഷം ഞാൻ തിരിച്ചു വന്നു, മനുഷ്യരിൽ ശേഷമുള്ളവരും, എന്റെ നാമം തങ്ങളുടെ മേൽ വിളിക്കപ്പെടുന്ന സകല ജാതികളും കൎത്താവിനെ അന്വേഷിക്കേണ്ടുന്നതിനായിട്ടു,

൧൭ [19] ദാവീദിന്റെ വീണു പോയ കൂടാരം ഞാൻ പിന്നെയും പണി ചെയ്യും, അതിന്റെ കേടുകളെ വീണ്ടും തീൎത്തു, അതിനെ നേരെ നിൎത്തും, എന്നു ൟ കാൎയ്യങ്ങളെ ഒക്കെയും ചെയ്യുന്ന കൎത്താവ പറയുന്നു, എന്നു എഴുതിയിരിക്കുന്നു.

൧൮ അനാദികാലം മുതൽ ദൈവത്തിന തന്റെ സകല പ്രവൃത്തികളും അറിയപ്പെട്ടിരിക്കുന്നു.

൧൯ അതുകൊണ്ട [20]ഞാൻ വിധിക്കുന്നത, പുറജാതിക്കാരിൽനിന്നു [21] ദൈവത്തിലേക്ക മനസ്സു തിരിഞ്ഞവരെ നാം ചഞ്ചലപ്പെടുത്താതെ,

൨൦ അവർ [22] വിഗ്രഹങ്ങളുടെ അശുദ്ധികളിൽനിന്നും, [23] വേശ്യാദോഷത്തിൽനിന്നും, ഞെക്കിക്കൊല്ലപ്പെട്ടവയിൽനിന്നും. [24] രക്തത്തിൽനിന്നും, നീങ്ങിയിരിപ്പാൻ നാം അവൎക്ക എഴുതെണമെന്നു ആകുന്നു.

൨൧ എന്തെന്നാൽ പൂൎവകാലം മുതൽ [25] ശാബത ദിവസന്തോറും പള്ളികളിൽ വായിക്കപ്പെടുന്ന മോശെക്ക നഗരം തോറും പ്രസംഗിക്കുന്നവർ ഉണ്ടല്ലൊ.

൨൨ അപ്പോൾ തങ്ങളിൽനിന്നു തെരിഞ്ഞെടുക്കപ്പെട്ട മനുഷ്യരായി, സഹോദരന്മാരിൽ പ്രമാണികളായുള്ള മനുഷ്യരായി, [26] ബൎസബാസ എന്നു മറുനാമമുള്ള യെഹൂദായെയും, ശീലാസിനെയും, പൌലുസിനൊടും, ബൎന്നബാസിനോടും കൂടെ അന്ത്യൊഖിയായിലേക്ക അയക്കുന്നതിന എല്ലാ സഭയോടും കൂടെ അപ്പോസ്തോലന്മാൎക്കും മൂപ്പന്മാൎക്കും ബോധിച്ചു.

൨൩ അവർ അവരുടെ കയ്യിൽ ഇപ്രകാരം എഴുതികൊടുത്തയച്ചു; അപ്പോസ്തോലന്മാരും മൂപ്പന്മാരും സഹോദരന്മാരും അന്ത്യൊഖിയായിലും സുറിയായിലും കിലിക്കിയായിലും പുറജാതിക്കാരിൽനിന്നുള്ള സഹോദരന്മാൎക്ക വന്ദനം:

൨൪ [27] ചിലർ ഞങ്ങളിൽനിന്നു പുറപ്പെട്ടിട്ടു, ഞങ്ങൾ അവൎക്ക കല്പന കൊടുക്കാതെ, നിങ്ങൾ ചേലാകൎമ്മം ചെയ്യപ്പെടെണമെന്നും, വേദപ്രമാണം കാത്തുകൊള്ളെണമെന്നും പറഞ്ഞു, വാക്കുകൾകൊണ്ട നിങ്ങളെ ചഞ്ചലപ്പെടുത്തി, നിങ്ങളുടെ ആത്മാക്കളെ അലസലാക്കിയിരിക്കുന്നു എന്നു ഞങ്ങൾ കേട്ടതുകൊണ്ട;

൨൫ നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ നാമത്തിന വേണ്ടി [28] തങ്ങളുടെ പ്രാണങ്ങളെ അ

19. ആമോ. ൯: ൧൧, ൧൨. 20. നടപ്പ. ൧൩: ൧൯. 21. ൧ തെസ്സ. ൧: ൯. 22. ആദ്യ. ൩൫: ൨ പുറ. ൨൦: ൩, ൨൩ ഹെസ. ൨൦: ൩൦. ൧ കോറി. ൮: ൧. അറി. ൨: ൧൪, ൨൦. ൯: ൨൦, ൨൧. 23. ൧ കോറി. ൬: ൯, ൧൮. ഗലാ. ൫: ൧൯. എഫേ ൫: ൩. കോലൊ. ൩: ൫. ൧ തെസ്സ ൪: ൩. ൧ പേത്രൊ. ൪: ൩. 24. ആദ്യ ൯: ൪. ലേവി. ൩: ൧൭ ആമോ. ൧൨: ൧൬, ൨൩. 25. നടപ്പ. ൧൩: ൧൫, ൨൭ 26. നടപ്പ ൧: ൨൩ 27. നടപ്പ. ൧൫: ൧ ഗലാ. ൨: ൪. ൫: ൧൨. തീത്തു ൧: ൧൦, ൧൧. 28. നടപ്പ. ൧൩: ൫൦. ൧൪: ൧൯. ൧ കോറി ൧൫: ൩൦. ൨ കോറി. ൧൧: ൨൩, ൨൬.

പകടപ്പെടുത്തിയ മനുഷ്യരായി,
൨൫ ഞങ്ങൾക്ക പ്രീതിയുള്ളവരായ ബൎന്നബാസിനോടും പൌലൂസിനോടും കൂടെ തെരിഞ്ഞെടുക്കപ്പെട്ട പുരുഷന്മാരെ നിങ്ങളുടെ അടുക്കൽ അയപ്പാനായിട്ട, ഏകമനസ്സോടെ കൂടിയ ഞങ്ങൾക്ക നന്നായി ബോധിച്ചു.
൨൬ ആകയാൽ ഞങ്ങൾ യെഹൂദായെയും ശിലാസിനെയും അയച്ചിരിക്കുന്നു, അവരും വാക്കമൂലം ഒരും കാൎയ്യങ്ങളെ ബോധിപ്പിക്കും.
൨൭ എന്തുകൊണ്ടെന്നാൽ [29]വിഗ്രഹങ്ങൾക്ക നല്കപ്പെട്ട വസ്തുക്കളിൽനിന്നും, [30] രക്തത്തിൽനിന്നും, ഞെക്കിക്കൊല്ലപ്പെട്ടവയിൽ നിന്നും, വേശ്യാദോഷത്തിൽനിന്നും നിങ്ങൾ നീങ്ങിയിരിക്കേണമെന്നുള്ള ഒരും ആവശ്യ കാൎയ്യങ്ങൾ അല്ലാതെ അധികം ഒരു ഭാരവും നിങ്ങളുടെ മേൽ വെക്കാതെ ഇരിപ്പാൻ, പരിശുദ്ധാത്മാവിനും ഞങ്ങൾക്കും ബോധിച്ചിരിക്കുന്നു.
൨൮ ഇവയിൽ നിന്ന നിങ്ങൾ നിങ്ങളെ നീക്കി കാത്താൽ, നിങ്ങൾ നല്ലവണ്ണം ചെയ്യും. സുഖമായിരിപ്പിൻ.
൨൯ അപ്രകാരം യാത്ര അയക്കപ്പെട്ട, അവർ അന്തിയോഖിയായിലേക്ക വന്നു: പിന്നെ ജനക്കൂട്ടം ഒന്നിച്ച കൂടിയാറെ, അവർ ലേഖനം കൊടുത്തു:
൩൦ അവർ അത വായിച്ചതിന്റെ ശേഷം, ആശ്വാസത്തെ കുറിച്ച സന്തോഷപ്പെട്ടു.
൩൧ പിന്നെ യെഹൂദായും ശീലാസും തങ്ങളും ദീൎഘദൎശിമാരാകകൊണ്ട, [31] വളരെ വാക്കിനാൽ സഹോദരന്മാൎക്ക ബുദ്ധി ചൊല്ലി ഉറപ്പിച്ചു.
൩൨ പിന്നെ കുറഞ്ഞൊരു കാലം അവിടെ പാൎത്തതിന്റെ ശേഷം, [32] അവർ സഹോദരന്മാരിൽ നിന്ന സമാധാനത്തോടെ അപ്പോസ്തോലന്മാരുടെ അടുക്കൽ അയക്കപ്പെട്ടു.
൩൩ എന്നാൽ അവിടെ പാൎക്കുന്നത നന്നെന്ന ശീലാസിന തോന്നി.
൩൪ വിശേഷിച്ച[33] പൌലൂസും ബൎന്നബാസും, മററ പലരോടും കൂടെ കൎത്താവിന്റെ വചനം പഠിപ്പിച്ച പ്രസംഗിച്ചു കൊണ്ട, അന്തിയോഖിയായിൽ പാൎത്തു.
൩൫ പിന്നെയും കുറെ ദിവസം കഴിഞ്ഞ ശേഷം, പൌലൂസ ബൎന്നബാസിനോട, നാം തിരിച്ചു പോയി, നാം [34] കൎത്താവിന്റെ വചനം പ്രസംഗിച്ച സകല നഗരങ്ങളിലും, നമ്മുടെ സഹോദരന്മാർ എങ്ങിനെ ഇരിക്കുന്നു എന്ന അവരെ ചെന്ന കാണെണമെന്ന പറഞ്ഞു.
൩൬ അപ്പോൾ ബൎന്നബാസ മൎക്കസ എന്ന മറുനാമമുള്ള [35] യോഹന്നാനെ കൂടെ കൂട്ടികൊണ്ടു പോകുവാൻ നിശ്ചയിച്ചു.

29. നടപ്പ. ൧൫: ൨൦. ൨൧: ൨൫. അറി. ൨: ൧൪, ൨൦. 30. ലേവി. ൧൭: ൧൪ 31 നടപ്പ. ൧൪: ൨൨. ൧൮: ൨൩: 32. ൧ കോറി. ൧൬: ൧൧. എബ്രാ. ൧൧: ൩൧. 33 നടപ്പ. ൧൩: ൧. 34. നടപ്പ ൧൩: ൪, ൧൩, ൧൪, ൫൧. ൧൪: ൧, ൬ ൨൪, ൨൫ 35. നടപ്പ, ൧൨: ൧൨, ൨൫ ൧൩: ൫ കോലോ. ൪: ൧൦. ൨ തീമൊ. ൪: ൧൧. ഫീലെ. ൨൪.

൩൮ എന്നാൽ [36] പംഫുലിയായിൽനിന്ന തങ്ങളെ വിട്ടുപിരിഞ്ഞ, തങ്ങളോടു കൂടെ പ്രവൃത്തിക്കവരാതിരുന്നവനെ കൂട്ടികൊണ്ടു പോകാതെ ഇരിക്കുന്നത യോഗ്യം എന്ന പൌലുസ വിചാരിച്ചു.

൩൯ അപ്പോൾ ഉഗ്രമായുള്ള വാദവാദം ഉണ്ടായി, എന്നതുകൊണ്ടു അവർ തമ്മിൽ വേറിട്ടുപിരിഞ്ഞു: ഇങ്ങിനെ ബൎന്നബാസ മൎക്കുസിനെ കൂട്ടിക്കൊണ്ടു കപ്രോസിലേക്ക കപ്പൽ കയറിപ്പോയി;

൪൦ എന്നാൽ പൌലുസ ശീലാസിനെ തെരിഞ്ഞെടുത്ത, [37] സഹോദരന്മാരാൽ ദൈവത്തിന്റെ കൃപയിൽ ഭരമേല്പിക്കപ്പെട്ട, പുറപ്പെട്ടു.

൪൧ സുറിയായിൽ കൂടിയും കിലിക്കിയായിൽ കൂടിയും [38] സഭകളെ ഉറപ്പിച്ചുകൊണ്ടു സഞ്ചരിക്കയും ചെയ്തു.

## ൧൬ അദ്ധ്യായം.

൧ പൌലുസ തിമോഥെയുസിനെ ചേലാകൎമ്മം ചെയ്യുന്നത. ൯ അവൻ ലിദിയായെ മനസ്സുതിരിക്കുന്നത. ൧൬ മന്ത്രവാദത്തിന്റെ ആത്മാവിനെ പുറത്താക്കികളയുന്നത. ൧൯ അവൻ ശീലാസിനോടു കൂടി കാരാഗൃഹത്തിൽ ആക്കപ്പെടുകയും. ൨൯ കാരാഗൃഹ വിചാരക്കാരൻ മനസ്സു തിരികയും. ൩൯ അവൻ വിടപ്പെടുകയും ചെയ്യുന്നത.

പിന്നെ അവൻ [1] ദെൎബ്ബെയിലേക്കും ലുസ്ത്രായിലേക്കും വന്നു: എന്നാറെ, കണ്ടാലും, അവിടെ [2] തിമോഥെയുസ എന്ന നാമമുള്ളവനായി, വിശ്വാസമുള്ളൊരു [3] യെഹൂദസ്ത്രീയുടെ പുത്രനായ ഒരു ശിഷ്യൻ ഉണ്ടായിരുന്നു: എന്നാൽ അവന്റെ അപ്പൻ ഗ്രേക്കൻ ആയിരുന്നു:

൨ അവൻ ലുസ്ത്രായിലും ഇക്കോനിയുമിലും ഉള്ള [4] സഹോദരന്മാരാൽ നല്ല സാക്ഷിപ്പെട്ടവനായിരുന്നു.

൩ ഇവൻ തന്നോടു കൂടെ പുറപ്പെട്ടു പോരേണമെന്ന പൌലുസ ആഗ്രഹിച്ചു: പിന്നെ അവൻ അവനെ കൂട്ടിക്കൊണ്ടു, [5] ആ സ്ഥലങ്ങളിലുള്ള യെഹൂദന്മാരുടെ നിമിത്തമായിട്ടു ചേലാകൎമ്മം ചെയ്തു: എന്തുകൊണ്ടെന്നാൽ അവന്റെ അപ്പൻ ഗ്രേക്കനായിരുന്നു എന്ന എല്ലാവരും അറിഞ്ഞിരുന്നു.

൪ പിന്നെ അവർ നഗരങ്ങളിൽ കൂടി സഞ്ചരിക്കുമ്പോൾ, [6] യെറുശലേമിലുള്ള അപ്പോസ്തോലന്മാരാലും മൂപ്പന്മാരാലും നിശ്ചയിക്കപ്പെട്ട ചട്ടങ്ങളെ പ്രമാണിപ്പാൻ അവരുടെ കയ്യിൽ അവർ ഏല്പിച്ചു.

൫ ആകയാൽ [7] സഭകൾ വിശ്വാസത്തിൽ സ്ഥിരപ്പെട്ട, ദിനംപ്രതി എണ്ണത്തിൽ പെരുകി.

൬ പിന്നെ അവർ പ്രിഗിയായിൽ കൂടിയും ഗലാത്തിയാ ദേ

36. നടപ്പ. ൧൩: ൧൩. 37. നടപ്പ. ൧൪: ൨൬. 38. നടപ്പ. ൧൫: ൪൧.
1. നടപ്പ. ൧൪: ൬. 2. നടപ്പ. ൧൯: ൨൨. റോമാ. ൧൬: ൨൧. ൧ കോറി ൪: ൧൭. ഫിലി. ൨: ൧൯. ൧ തെസ്സ. ൩: ൨. ൧ തിമോ. ൧: ൨. ൨ തിമോ. ൧: ൨. 3. ൨ തിമോ. ൧: ൫. 4. നടപ്പ. ൬: ൩. 5. ൧ കോറി. ൯: ൨൦. ഗലാ. ൨: ൩. 6. നടപ്പ. ൧൫: ൨൮, ൨൯. 7. നടപ്പ. ൧൫: ൪൧.

ശത്തിൽ കൂടിയും സഞ്ചരിച്ചു ക
ഴിഞ്ഞ, ആസിയായിൽ വചനം
പ്രസംഗിപ്പാൻ അവർ പരിശു
ദ്ധാത്മാവിനാൽ വിരോധിക്കപ്പെ
ട്ടിട്ടു,
൭ അവർ മുസിയായിലേക്ക
വന്ന, ബിതിനിയായിലേക്ക
പോകുവാൻ ശ്രമിച്ചു എങ്കിലും
ആത്മാവ അവരെ സമ്മതിച്ചില്ല.
൮ അപ്പോൾ അവർ മുസിയാ
യെ കടന്ന [8] ത്രോവാസിലേക്ക
വന്നു.
൯ വിശേഷിച്ച രാത്രിയിൽ
പൌലൂസിന ഒരു ദൎശനം കാണ
പ്പെട്ടു. [9] മക്കെദോനിയക്കാരനാ
യ ഒരു മനുഷ്യൻ, നീ മക്കെദൊ
നിയായിലേക്ക കടന്നു വന്ന, ഞ
ങ്ങൾക്ക സഹായിക്കെണം എ
ന്ന അവനോട അപേക്ഷിച്ച
പറഞ്ഞുകൊണ്ട, നിന്നു.
൰ അവൻ ആ ദൎശനം കണ്ട
പ്പോൾ, അവൎക്ക എവൻഗേലി
യോനെ പ്രസംഗിപ്പാൻ കൎത്താ
വ ഞങ്ങളെ വിളിച്ചു എന്ന ഞ
ങ്ങൾ നല്ലവണ്ണം നിശ്ചയിച്ചിട്ടു,
ഉടനെ [10] മക്കെദോനിയായിലേ
ക്ക പുറപ്പെട്ടു പോകുവാൻ ശ്രമി
ച്ചു.
൰൧ ആകയാൽ ത്രോവാസിൽ
നിന്ന കപ്പൽ നീക്കി, ഞങ്ങൾ
നേർവഴിയായി സമൊത്രാക്കി
യായിക്കും, പിറെറ ദിവസം നെ
യപ്പോലിസിന്നും,
൰൨ അവിടെനിന്ന മക്കദോനി
യായിലെ ആ പ്രദേശത്തിൽ
പ്രധാന നഗരമായും, കൊലോ
നിയായിലും ഉള്ള [11] ഫീലിപ്പിയാ
യിക്കും എത്തി; എന്നാറെ ഞങ്ങൾ
ആ നഗരത്തിൽ ചില ദിവസ
ങ്ങൾ പാൎത്തു.
൰൩ പിന്നെ ഞങ്ങൾ ശാബ
ത ദിവസത്തിൽ നഗരത്തിന
പുറത്ത ഒരു ആററിൻ അരികെ
പോയി, അവിടെ പ്രാൎത്ഥന ചെ
യ്യപ്പെടുന്നത നടപ്പായിരുന്നു;
ഞങ്ങൾ ഇരുന്ന, അവിടെ വന്നു
കൂടിയ സ്ത്രീകളോട സംസാരി
ച്ചു.
൰൪ അപ്പോൾ രക്താംബരം
വില്ക്കുന്നവളായി, തീയത്തിറാ
നഗരക്കാരത്തിയായി ദൈവ
ത്തെ സേവിക്കുന്നവളായി, ലുദി
യ എന്ന പേരുള്ള ഒരു സ്ത്രീ കേട്ടു
കൊണ്ടിരുന്നു: പൌലൂസിനാൽ
ചൊല്ലപ്പെട്ട കാൎയ്യങ്ങൾക്ക ശ്രദ്ധ
കൊടുപ്പാനായിട്ടു, [12] കൎത്താവ അ
വളുടെ ഹൃദയം തുറന്നു.
൰൫ പിന്നെ അവളും അവളു
ടെ കുഡുംബവും ജ്ഞാനസ്നാന
പ്പെട്ടതിന്റെ ശേഷം, അവൾ,
നിങ്ങൾ എന്നെ കൎത്താവിൽ വി
ശ്വാസമുള്ളവളാകുന്നു എന്ന നി
ശ്ചയിച്ചു എങ്കിൽ, എന്റെ വീട്ടി
ലേക്ക വന്ന പാൎപ്പിൻ, എന്ന ഞ
ങ്ങളോട അപേക്ഷിച്ചു, [13] അവൾ
ഞങ്ങളെ നിൎബന്ധിക്കയും ചെ
യ്തു.
൰൬ പിന്നെ ഉണ്ടായത എന്തെ
ന്നാൽ, ഞങ്ങൾ പ്രാൎത്ഥനെക്ക
പോകുമ്പോൾ [14] മന്ത്രവാദത്തി

8. ൨കോറി. ൨: ൰൨. ൨ തീമോ. ൪: ൰൩. 9. നടപ്പ. ൰: ൩൦. 10. ൨. കോറി. ൨: ൰൨. 11. ഫീലി. ൧: ൧. 12 ലൂ. ൨൪: ൪൫. 13. ആദ്യ. ൰൮: ൩. ൩൩: ൰൧. ന്യായാ. ൰൯: ൨൧. ലൂ. ൨൪: ൨൯. എബ്രാ. ൰൩: ൨. 14. ൧ ശമു. ൨൮: ൭.

ന്റെ ആത്മാവുള്ളവളായി, [15] ല
ക്ഷണം പറയുന്നതിനാൽ ത
ന്റെ ഉടയക്കാൎക്ക വളരെ ലാഭം
ഉണ്ടാക്കിയവളായി, ഒരു ദാസി
ഞങ്ങളെ എതിരേററു:
൰൭ ഇവൾ പൌലുസിന്റെ
യും ഞങ്ങളുടെയും പിന്നാലെ വ
ന്ന, ഈ മനുഷ്യർ നമുക്ക രക്ഷ
യുടെ വഴി അറിയിക്കുന്നവരാ
യി അത്യുന്നതനായ ദൈവത്തി
ന്റെ ശുശ്രൂഷക്കാരാകുന്നു എ
ന്ന ഉറക്കെ വിളിച്ച പറഞ്ഞു.
൰൮ ഇത അവൾ വളരെ നാളു
കൾ ചെയ്തു. എന്നാറെ പൌലു
സ [16] അസഹ്യപ്പെട്ട, പിന്തിരി
ഞ്ഞ, ആത്മാവിനോട, നീ അവ
ളിൽ നിന്ന പുറത്ത പോകുവാനാ
യിട്ട ഞാൻ യേശു ക്രിസ്തുവിന്റെ
നാമത്തിൽ നിന്നോട കല്പിക്കുന്നു
എന്ന പറഞ്ഞു. [17] ആ നേരത്ത
തന്നെ അത പുറപ്പെട്ട പോകയും
ചെയ്തു.
൰൯ എന്നാറെ [18] അവളുടെ ഉട
യക്കാർ തങ്ങളുടെ ലാഭത്തിന്റെ
ആശ്രയം പൊയ്പോയി എന്ന ക
ണ്ടിട്ട [19] പൌലുസിനെയും ശീലാ
സിനെയും പിടിച്ച, [20] ചന്തസ്ഥ
ലത്തിൽ പ്രമാണികളുടെ അടു
ക്കലേക്ക വലിച്ചുകൊണ്ടുപോയി.
൨൰ അവർ അവരെ അധികാ
രികളുടെ അടുക്കൽ കൊണ്ടുവന്ന,
യെഹൂദന്മാരായുള്ള ഈ മനുഷ്യർ
[21] ഞങ്ങളുടെ നഗരം കലഹപ്പെ
ടുത്തി,
൨൰൧ രോമാക്കാരാകുന്ന ഞങ്ങൾ
ക്ക കൈക്കൊൾവാൻ എങ്കിലും
ചെയ്യാൻ എങ്കിലും ന്യായമില്ലാ
ത്ത മൎയ്യാദകളെ അറിയിക്കുന്നു
എന്ന പറഞ്ഞു.
൨൰൨ അപ്പോൾ പുരുഷാരം അ
വരുടെ നേരെ ഒന്നിച്ച എഴുനീ
റ്റു; അധികാരികളും അവരുടെ വ
സ്ത്രങ്ങളെ കീറിക്കളഞ്ഞ [22] അവ
രെ അടിപ്പാൻ കല്പിച്ചു.
൨൰൩ പിന്നെ അവൎക്ക വളരെ
അടികൾ കൊടുത്തതിന്റെ ശേ
ഷം, അവരെ കാരാഗ്രഹത്തിൽ
ആക്കി, അവരെ നല്ലവണ്ണം
സൂക്ഷിപ്പാൻ കാരാഗ്രഹവിചാ
രക്കാരനോട കല്പിച്ചു:
൨൰൪ അവൻ അപ്രകാരമുള്ള ക
ല്പന ലഭിച്ചിട്ട, അവരെ ഉൾകാ
രാഗ്രഹത്തിൽ ആക്കി, അവരുടെ
കാലുകളെ ആമത്തിൽ ഇട്ടുപൂട്ടി.
൨൰൫ പിന്നെ പാതിരാത്രിയിൽ
പൌലുസും ശീലാസും പ്രാൎത്ഥി
ച്ച, ദൈവത്തിന കീൎത്തനങ്ങളെ
പാടി, കാവൽക്കാർ അവരെ
കേൾക്കയും ചെയ്തു.
൨൰൬ [23] എന്നാൽ പെട്ടെന്ന കാ
രാഗ്രഹത്തിന്റെ അടിസ്ഥാന
ങ്ങൾ ഇളകുവാൻ തക്കവണ്ണം
ഒരു മഹാ ഭൂകമ്പം ഉണ്ടായി: ഉട
നെ [24] വാതിലുകൾ ഒക്കെയും തുറ
ക്കപ്പെട്ടു, എല്ലാവരുടെയും കെട്ടു
കൾ അഴിഞ്ഞുപോകയും ചെയ്തു.
൨൰൭ എന്നാറെ കാരാഗ്രഹവി
ചാരക്കാരൻ ഉറക്കം ഉണൎന്ന, കാ
രാഗ്രഹത്തിന്റെ വാതിൽ തുറ
ന്നിരിക്കുന്നത കണ്ട, കാവൽപ്പെ

15. നടപ്പ. ൰൯: ൨൰൪. 19. മകോ. ൰: ൨൰൫, ൩൰൪. 17. മകോ. ൰൩: ൰൭. 18. ന
ടപ്പ. ൰൯: ൨൰൫, ൨൰൩. 19. ൨ കോറി. ൩: ൫. 20. മത്താ. ൰൦: ൰൮. 21. ൧ രാജാ.
൰൮: ൰൭. നടപ്പ. ൰൭: ൬. 22. ൨ കോറി. ൩: ൯. ൰൧ ൨൰൩, ൨൫. ൧ തെസ്സ. ൨:
൨. 23. നടപ്പ. ൪: ൩൰. 24. നടപ്പ. ൫: ൰൯. ൰൨: ൭, ൰൦.

ട്ടവർ ഓടിപോയി എന്നു വിചാരിച്ചുകൊണ്ട, തന്റെ വാള ഊരി തന്നെത്താൻ കൊല്ലുവാൻ ഭാവിച്ചു.

൨൮ എന്നാൽ പൌലുസ, നിന്നോടു തന്നെ നീ ഒരു ദോഷവും ചെയ്യരുത; എന്തെന്നാൽ ഞങ്ങൾ എല്ലാവരും ഇവിടെയുണ്ട എന്ന മഹാ ശബ്ദത്തോടെ വിളിച്ചു പറഞ്ഞു.

൨൯ അപ്പോൾ അവൻ വെളിച്ചം വരുത്തി, അകത്തെക്ക ഓടി ചെന്ന, വിറച്ചുകൊണ്ട, പൌലുസിന്റെയും ശീലാസിന്റെയും മുമ്പിൽ വീണു;

൩൦ പിന്നെ അവരെ പുറത്തു കൊണ്ടുവന്ന, [25] യജമാനന്മാരെ, രക്ഷിക്കപ്പെടെണ്ടുന്നതിന ഞാൻ എന്ത ചെയ്യണം? എന്ന പറഞ്ഞു.

൩൧ എന്നാറെ അവർ,[26] കൎത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്ക, എന്നാൽ നീയും നിന്റെ കുഡുംബവും രക്ഷിക്കപ്പെടും എന്ന പറഞ്ഞു.

൩൨ പിന്നെ അവർ കൎത്താവിന്റെ വചനം അവനോടും അവന്റെ വീട്ടിലുള്ളവരോട എല്ലാവരോടും പറഞ്ഞു.

൩൩ വിശേഷിച്ച അവൻ അവരെ ആ രാത്രിയിൽ ആ നേരത്തു തന്നെ കൂട്ടികൊണ്ടുപോയി അവരുടെ അടിപാടുകളെ കഴുകി: അവനും അവനുള്ളവർ എല്ലാവരും ഉടനെ ജ്ഞാനസ്നാനം ഏറ്റു.

൩൪ പിന്നെ അവൻ അവരെ തന്റെ വീട്ടിലെക്ക കൊണ്ടുവന്ന, [27] അവരുടെ മുമ്പാകെ ഭക്ഷണം വെച്ചു, തന്റെ വീട്ടുകാരോട എല്ലാവരോടും കൂടെ ദൈവത്തിൽ വിശ്വസിച്ചു, ആനന്ദിക്കയും ചെയ്തു.

൩൫ പിന്നെ നേരം പുലൎന്നപ്പോൾ, അധികാരികൾ സേവകരെ അയച്ച ആ മനുഷ്യരെ വിട്ടയക്കണം എന്ന പറയിച്ചു.

൩൬ അപ്പോൾ കാരാഗ്രഹവിചാരക്കാരൻ ഈ വചനങ്ങളെ പൌലുസിനോട അറിയിച്ചു, നിങ്ങളെ വിട്ടയപ്പാനായിട്ട അധികാരികൾ കല്പിച്ചയച്ചിരിക്കുന്നു: ആകയാൽ നിങ്ങൾ ഇപ്പോൾ പുറപ്പെട്ട സമാധാനത്തോടെ പോകുവിൻ എന്ന പറഞ്ഞു.

൩൭ എന്നാറെ പൌലുസ അവരോട, കുറ്റം വിധിക്കപ്പെടാതെ [28] റോമാക്കാരാകുന്ന ഞങ്ങളെ അവർ പരസ്യമായി അടിപ്പിച്ചു, കാരാഗ്രഹത്തിൽ ആക്കി; ഇപ്പോൾ ഞങ്ങളെ രഹസ്യമായിട്ട പുറത്താക്കുന്നുവൊ? അപ്രകാരമല്ല, അവർ തന്നെ വന്ന, ഞങ്ങളെ പുറത്ത കൊണ്ടുപോകട്ടെ, എന്ന പറഞ്ഞു.

൩൮ അപ്പോൾ സേവകർ ഈ വചനങ്ങളെ അധികാരികളോട അറിയിച്ചു: എന്നാറെ അവർ റോമാക്കാർ ആകുന്നു എന്ന കേട്ടപ്പോൾ ഭയപ്പെട്ടു.

൩൯ പിന്നെ അവർ വന്ന, അവരോട അപേക്ഷിച്ചു, അവരെ പുറത്ത കൊണ്ടുവന്ന, [29] ന

25. ലൂ. ൩: ൧൦ നടപ്പ. ൨: ൩൭. ൯: ൬. 26. യോഹ. ൩: ൧൬, ൩൬. ൬: ൪൭ ൧ യോഹ. ൫: ൧൦. 27. ലൂക. ൫: ൨൯. ൧൯: ൬. 28. നടപ്പ. ൨൨: ൨൫. 29. മത്താ ൮: ൩൪.

ഗരത്തിൽനിന്ന പുറപ്പെട്ട പോ
കുവാൻ അവരോട യാചിച്ചു.
൪൦ അപ്പോൾ അവർ കാരാഗൃ
ഹത്തിൽനിന്ന പുറപ്പെട്ട, [30] ലുദി
യായുടെ അടുക്കൽ ചെന്നു: സ
ഹോദരന്മാരെ കണ്ട, അവരെ
ആശ്വസിപ്പിച്ചും വെച്ചു, പുറ
പ്പെട്ട പോകയും ചെയ്തു.

## ൧൭ അദ്ധ്യായം.

൧ പൌലുസ തെസ്സലൊനിക്കായിലും, ൧൦ ബെ
റൊയായിലും ൧൬ അതെനായിലും പ്ര
സംഗിക്കുന്നത. ൩൪ ചിലർ മനസ്സുതിരി
യപ്പെടുന്നത.

പിന്നെ അവർ അംഫിപോലി
സിലും അപ്പൊലോനിയായി
ലും കൂടി കടന്നു പോയതിന്റെ
ശേഷം, തെസ്സലോനിക്കായിലേ
ക്ക വന്നു, അവിടെ യെഹൂദന്മാ
രുടെ ഒരു പള്ളി ഉണ്ടായിരുന്നു.
൨ എന്നാറെ പൌലുസ തന്റെ
പതിവിൻപ്രകാരം, [1] അവരുടെ
അടുക്കൽ ചെന്ന, മൂന്ന ശാബത
ദിവസങ്ങളിൽ അവരോട വേദ
വാക്യങ്ങളിൽനിന്ന വ്യവഹരിച്ചു,
൩ [2] ക്രിസ്തു കഷ്ടപ്പെടുകയും,
മരിച്ചവരിൽനിന്ന ഉയിർത്തെഴു
നീല്ക്കയും ചെയ്യേണ്ടുന്നതാകുന്നു
എന്നും, ഞാൻ നിങ്ങളോട അറി
യിക്കുന്ന ഈ യേശു തന്നെ
ക്രിസ്തു ആകുന്നു എന്ന തുറന്നു
കാട്ടി ദൃഷ്ടാന്തപ്പെടുത്തി.
൪ [3] അവരിൽ ചിലരും, ഭക്തി
യുള്ള ഗ്രെക്കന്മാരിൽ ബഹു പുരു
ഷാരവും, പ്രധാന സ്ത്രീകളിൽ
അനല്പം ജനവും വിശ്വസിച്ചു,
പൌലുസിനോടും [4] ശീലാസി
നോടും കൂടെ ചേൎന്നു.
൫ എന്നാൽ വിശ്വസിക്കാത്ത
യെഹൂദന്മാർ അസൂയപ്പെട്ട,
ആഭാസന്മാരിൽ ചില ദുഷ്ടന്മാ
രെ കൂട്ടിക്കൊണ്ട, കൂട്ടം കൂടി, നഗ
രം കലഹിപ്പിച്ചു: [5] യാസോന്റെ
വീട്ടിനെ വളഞ്ഞു, അവരെ ജന
ത്തിന്റെ മുമ്പാകെ കൊണ്ടുവരു
വാൻ ശ്രമിച്ചു.
൬ എന്നാറെ അവരെ കാണായ്ക
കൊണ്ട, അവർ യാസോനെയും
ചില സഹോദരന്മാരെയും നഗ
രത്തിലെ പ്രമാണികളുടെ അടു
ക്കൽ വലിച്ചു കൊണ്ടുപോയി,
[6] ലോകത്തെ കലഹപ്പെടുത്തിയ
ഇവർ ഇവിടെക്കും വന്നിരിക്കു
ന്നു;
൭ യാസോൻ ഇവരെ കൈ
ക്കൊണ്ടിരിക്കുന്നു: അത്രയുമല്ല
ഇവർ എല്ലാവരും [7] യേശു എ
ന്ന മറ്റൊരു രാജാവ ഉണ്ട എ
ന്ന പറഞ്ഞു, കൈസറിന്റെ കല്പ
നകൾക്ക വിരോധമായി ചെയ്യു
ന്നു എന്ന നിലവിളിച്ചു.
൮ ഈ കാൎയ്യങ്ങളെ കേട്ട ജന
ങ്ങളെയും നഗരത്തിലെ പ്രമാ
ണികളെയും അവർ ചഞ്ചലപ്പെ
ടുത്തി,
൯ പിന്നെ അവർ യാസൊ
നോടും, മറ്റവരോടും ജാമ്യം വാ
ങ്ങീട്ട, അവരെ വിട്ടയച്ചു.
൧൦ പിന്നെ [8] സഹോദരന്മാർ

30. നടപ്പ. ൧൬: ൧൪.
1. ലൂ. ൪: ൧൬. നടപ്പ. ൯: ൨൦. ൧൩: ൫, ൧൪. ൧൪: ൧. ൧൬: ൧൩. ൧൯: ൮.
2. ലൂ. ൨൪: ൨൬, ൪൬. നടപ്പ. ൧൮: ൨൮. ഗലാ. ൩: ൧. 3. നടപ്പ. ൨൮: ൨൪.
4. നടപ്പ. ൧൫: ൨൨, ൨൭, ൩൨, ൪൦. 5. റോമാ. ൧൬: ൨൧ 6. നടപ്പ. ൧൬: ൨൦.
7 ലൂ. ൨൩: ൨. യോഹ. ൧൯: ൧൨. ൧ പത്രൊ. ൨: ൧൩. 8. നടപ്പ. ൯: ൨൫ ൧൭: ൧൪.

ഉടനെ രാത്രിയിൽ പൌലുസിനെയും ശീലാസിനെയും അവിടെനിന്ന ബെറോയായിലെക്ക അയച്ചു: അവർ അവിടെ വന്നാറെ യെഹൂദന്മാരുടെ പള്ളിയിലെക്ക പോയി.

൧൧ ഇവർ തെസ്സലോനിക്കയിലുള്ളവരെക്കാളും ഏററവും സജ്ജനങ്ങളായിരുന്നു, ൟ കാൎയ്യങ്ങൾ ഇപ്രകാരം തന്നെയൊ എന്ന [9] ദിനംപ്രതി വെദവാക്യങ്ങളെ ശോധന ചെയ്തുകൊണ്ട, ഏററവും മനഃപൂൎവ്വത്തോടെ വചനം കൈക്കൊണ്ടു.

൧൨ ആകയാൽ അവരിൽ പലരും, ബഹുമാനമുള്ള ഗ്രെക്കസ്ത്രീകളിലും പുരുഷന്മാരിലും അനെല്ല ജനവും വിശ്വസിച്ചു.

൧൩ പിന്നെ ബെറൊയായിലും ദൈവത്തിന്റെ വചനം പൌലുസിനാൽ പ്രസംഗിക്കപ്പെട്ടു എന്ന തെസ്സലൊനിക്കയിലുള്ള യെഹൂദന്മാർ അറിഞ്ഞപ്പോൾ, അവർ അവിടെയും വന്ന, ജനങ്ങളെ കലഹിപ്പിച്ചു.

൧൪ [10] അപ്പോൾ ഉടനെ സഹോദരന്മാർ പൌലുസിനെ സമുദ്രത്തിൻ വഴിയായി പോകുവാൻ എന്ന പോലെ അയച്ചു: എന്നാൽ ശീലാസും തീമോഥെയുസും അവിടെ തന്നെ പാൎത്തു.

൧൫ വിശെഷിച്ച പൌലുസിനെ കൂട്ടിക്കൊണ്ടുപോയവർ അവനെ അഥെനയോളം കൊണ്ടുവന്നു: പിന്നെ [11] അതിവേഗത്തിൽ അവന്റെ അടുക്കൽ വരെണമെന്ന ശീലാസിനും തീമോഥെയുസിനും കല്പന വാങ്ങിക്കൊണ്ട, അവർ പുറപ്പെട്ടു പോയി.

൧൬ പിന്നെ പൌലുസ അഥെനയിൽ അവൎക്കായിട്ട കാത്തിരിക്കുമ്പോൾ നഗരം വിഗ്രഹങ്ങളാൽ നിറഞ്ഞിരിക്കുന്നത കണ്ടാറെ, [12] അവന്റെ ആത്മാവ അവന്റെ ഉള്ളിൽ വ്യാകുലപ്പെട്ടു.

൧൭ ആകയാൽ അവൻ പള്ളിയിൽ യെഹൂദന്മാരോടും ഭക്തിയുള്ളവരോടും ചന്ത സ്ഥലത്തിൽ ദിനം പ്രതി വന്നു കൂടിയവരോടും തൎക്കിച്ചു.

൧൮ അപ്പോൾ എപ്പിക്കുറിയന്മാരിലും സ്തോയിക്കന്മാരിലും ഉള്ള ജ്ഞാനികളിൽ ചിലർ അവനോട എതിൎത്തു. ചിലർ ൟ ജല്പാകൻ എന്ത പറവാൻ ഭാവിക്കുന്നു? എന്ന പറഞ്ഞു: അവൻ യെശുവിനെയും ജീവിച്ചെഴുനീല്പിനെയും അവരോട പ്രസംഗിച്ചതുകൊണ്ട, ചിലർ അവൻ അന്യദെവന്മാരെ അറിയിക്കുന്നവനായി കാണപ്പെടുന്നു എന്നും പറഞ്ഞു.

൧൯ പിന്നെ അവർ അവനെ കൂട്ടി, അറിയോപ്പാഗുസിലെക്ക കൊണ്ടുപോയി, നിന്നാൽ ചൊല്ലപ്പെടുന്ന ൟ പുതിയ ഉപദെശം ഇന്നതെന്ന ഞങ്ങൾക്ക അറിയാമൊ?

൨൦ നീ ചില അപൂൎവകാൎയ്യങ്ങളെ ഞങ്ങളുടെ ചെവികളിൽ കേൾപ്പിക്കുന്നുവല്ലൊ; ആകയാൽ

---

9. യെശാ. ൩൪: ൧൬. ലൂ. ൧൬: ൨൯. യോഹ. ൫: ൩൯. 10. മത്താ. ൧൦: ൨൩.
11. നടപ്പു. ൧൮: ൫. 12. ൨ പത്രൊ. ൨: ൮.

രം കാൎയ്യങ്ങൾ ഇന്നതെന്ന അ
റിവാൻ ഞങ്ങൾ ഇച്ശിക്കുന്നു
എന്ന പറഞ്ഞു.
൨൧ (എന്തെന്നാൽ അതേനയ
ന്മാർ എല്ലാവരും അവിടെ പാ
ൎക്കുന്ന പരദേശികളും വല്ല പുതു
മയും പറകയൊ കേൾക്കയൊ
ചെയ്യുന്നതിൽ അല്ലാതെ മറ്റൊ
ന്നിലും കാലം പോക്കിയില്ല.)
൨൨ അപ്പോൾ പൌലുസ അറി
യൊപ്പഗ്രസിന്റെ നടുവിൽ നി
ന്ന, പറഞ്ഞു, അതേനയാമനുഷ്യ
രെ, നിങ്ങൾ എല്ലാ പ്രകാരത്തി
ലും ഏറ്റവും ദേവതാഭക്തന്മാരാ
കുന്നു എന്ന ഞാൻ കാണുന്നു.
൨൩ എന്തുകൊണ്ടെന്നാൽ ഞാൻ
നടന്ന വന്ന, നിങ്ങളുടെ ആരാ
ധനകളെ സൂക്ഷിച്ചുനോക്കിയ
പ്പോൾ, അറിയപ്പെടാത്ത ദൈവ
ത്തിന എന്ന മേലെഴുത്തുള്ള ഒരു
ബലിപീഠം ഞാൻ കണ്ടു. ആക
യാൽ നിങ്ങൾ അറിയാതെ വന്ദി
ക്കുന്നത ആരെയൊ അവനെ
ഞാൻ നിങ്ങളോട അറിയിക്കുന്നു.
൨൪ [13] ലോകത്തെയും അതിലു
ള്ള സകല വസ്തുക്കളെയും ഉണ്ടാ
ക്കിയ ദൈവം, [14] താൻ തന്നെ
ആകാശത്തിന്റെയും ഭൂമിയുടെ
യും കൎത്താവാകകൊണ്ട, [15] കൈ
കൾകൊണ്ട തീൎക്കപ്പെട്ട ആലയ
ങ്ങളിൽ വസിക്കുന്നില്ല.
൨൫ [16] അവൻ എല്ലാവൎക്കും ജീ
വനെയും ശ്വാസത്തെയും സക
ലത്തെയും നല്കുന്നവനാകകൊ
ണ്ട, [17] തനിക്ക വല്ലതും ആവശ്യ
മുള്ള പ്രകാരം മനുഷ്യരുടെ കൈ
കൾകൊണ്ട സേവിക്കപ്പെടുന്ന
തുമില്ല;
൨൬ അത്രയുമല്ല ഭൂതലത്തിൽ
എല്ലാടവും കുടിയിരിപ്പാനായിട്ട
അവൻ ഒരു രക്തത്തിൽനിന്ന
മനുഷ്യരുടെ സകല ജാതികളെ
യും ഉണ്ടാക്കി, [18] കൎത്താവ നമ്മിൽ
ഒരുത്തനിൽ നിന്നും ദൂരമായിരി
ക്കുന്നില്ല എങ്കിലും, [19] അവർ ത
പ്പി നോക്കി അവനെ കണ്ടെ
ത്തുമാറാകുമൊ എന്ന വെച്ച അ
വനെ അന്വേഷിക്കേണ്ടുന്നതിന്ന
൨൭ മുമ്പെ നിയമിക്കപ്പെട്ട കാ
ലങ്ങളെയും [20] അവരുടെ കുടിയി
രിപ്പിന്റെ അതിരുകളെയും നി
ശ്ചയിച്ചു:
൨൮ [21] നാം ജീവിക്കയും ചരി
ക്കയും ഇരിക്കയും ചെയ്യുന്നത
അവനിൽ ആല്ലൊ ആകുന്നത:
[22] അപ്രകാരം നിങ്ങളുടെ കവിക
ളിൽ ചിലർ, നാം അവന്റെ സ
ന്തതി തന്നെ ആകുന്നുവല്ലൊ,
എന്ന പറഞ്ഞിരിക്കുന്നു.
൨൯ ആകയാൽ നാം, ദൈവ
ത്തിന്റെ സന്തതിയാകകൊണ്ട,
[23] ദൈവത്വം മനുഷ്യന്റെ ശില്പ
വേലയാലും, കൌശലത്താലും
കൊത്തിയുണ്ടാക്കപ്പെട്ട പൊന്നി
നോട എങ്കിലും, വെള്ളിയോട എ
ങ്കിലും, കല്ലിനോട എങ്കിലും സ
മമാകുന്നു എന്ന നമുക്ക നിരൂപി
ച്ചു കൂടാ.

13. നടപ്പ. ൧൪: ൧൫. 14. മത്താ. ൧൧: ൨൫. 15. നടപ്പ. ൭: ൪൮. 16. ആദ്യ. ൨: ൭. ൪ മോ. ൧൬: ൨൨. യോബ. ൧൨: ൰. ൨൭: ൩. ൩൩: ൪. ഏശ. ൪൨: ൫. ൫൭: ൧൬. സെഖ. ൧൨: ൧. 17. സങ്കീ. ൫൦: ൮. 18. നടപ്പ. ൧൪: ൧൭. 19. റോമാ. ൧: ൨൦. 20. ൫ മോ. ൩൨: ൮. 21. കൊലോ. ൧: ൧൭. എബ്രാ. ൧: ൩. 22. തീത്തു. ൧: ൧൨. 23. ഏശാ. ൪൦: ൧൮.

൩൦ എന്നാൽ [24] ഈ അറിയാഴ്മയുടെ കാലങ്ങളെ ദൈവം കണ്ടില്ലാത്തതു പോലെ ഇരുന്നു എങ്കിലും, [25] ഇപ്പോൾ അനുതാപപ്പെടെണമെന്ന എല്ലാവിടത്തിലുമുള്ള സകല മനുഷ്യരോടും കല്പിക്കുന്നു:

൩൧ അത എന്തുകൊണ്ടെന്നാൽ [26] അവൻ താൻ നിയമിച്ചിട്ടുള്ള പുരുഷനെ കൊണ്ട ലോകത്തെ നീതിയോടെ വിധിപ്പാനുള്ള ഒരു ദിവസം നിശ്ചയിച്ചിരിക്കുന്നു: [27] അവൻ അവനെ മരിച്ചവരിൽനിന്ന ഉയിർപ്പിച്ചതിനാൽ ഇതിന്റെ നിശ്ചയം എല്ലാവൎക്കും കൊടുത്തുമിരിക്കുന്നു.

൩൨ എന്നാൽ അവർ മരിച്ചവരുടെ ഉയിൎപ്പിനെ കുറിച്ച കേട്ടപ്പോൾ ചിലർ പരിഹസിച്ചു: മറ്റുചിലർ ഞങ്ങൾ പിന്നെയും ഇതിനെ കുറിച്ച നിന്നിൽനിന്ന കേൾക്കാം എന്ന പറഞ്ഞു.

൩൩ പിന്നെ ഇങ്ങിനെ പൌലുസ അവരുടെ ഇടയിൽനിന്ന പുറപ്പെട്ടു പോയി.

൩൪ എങ്കിലും ചില മനുഷ്യർ അവനോടു കൂടെ ചേൎന്ന വിശ്വസിച്ചു: അവരിൽ അറിയോപ്പഗ്രസകാരനായ ദിയൊന്നിസിയുസും, ദമറിസ എന്ന പേരുള്ള ഒരു സ്ത്രീയും, അവരോട കൂടെ മറ്റ ചിലരും ഉണ്ടായിരുന്നു.

## ൧൮ അദ്ധ്യായം.

൧ പൌലുസ തന്റെ കൈകൾ കൊണ്ടു വേല ചെയ്കയും കൊറിന്തുവിൽ പ്രസംഗിക്കയും ചെയ്യുന്നത. ൯ അവൻ ഒരു ദൎശനത്തിൽ ധൈൎയ്യപ്പെടുന്നത. ൧൨ അവൻ നാടുവാഴിയുടെ മുമ്പാകെ അപവാദപ്പെട്ടാരെയും വിളയപ്പെടുന്നത. ൨൪ അപ്പൊല്ലൊസിന്റെ വസ്തുത.

ഇവയുടെ ശേഷം പൌലുസ അത്തേനയിൽനിന്ന പുറപ്പെട്ട, കൊറിന്തുവിലേക്ക വന്നു.

൨ യെഹൂദന്മാരെല്ലാവരും റോമായിൽനിന്ന പോകെണമെന്ന ക്ലൌദിയുസ കല്പിച്ചതുകൊണ്ട ഇത്താലിയായിൽനിന്ന കുറെ മുമ്പെ വന്നവനായി പൊന്തുസിൽ ജനിച്ചവനായി, [1] ആക്കിലാ എന്ന പേരുള്ള ഒരു യെഹൂദനെയും, അവന്റെ ഭാൎയ്യയായ പ്രിസ്കില്ലായെയും കണ്ടു: അവരുടെ അടുക്കൽ ചെന്നു.

൩ താൻ അവൎക്ക സമപണിക്കാരനാകകൊണ്ട അവൻ അവരോടു കൂടെ പാൎത്ത, [2] വേല ചെയ്തു: എന്തെന്നാൽ അവർ കൂടാരം ഉണ്ടാക്കുന്ന പണിക്കാരായിരുന്നു.

൪ പിന്നെ [3] അവൻ ശാബത ദിവസം തോറും പള്ളിയിൽ വിവാദിച്ചു, യെഹൂദന്മാരെയും ഗ്രെക്കന്മാരെയും അനുസരിപ്പിച്ചു.

൫ പിന്നെ [4] ശീലാസും തീമോഥെയുസും മക്കെദോനിയായിൽനിന്ന വന്നപ്പോൾ, [5] പൌലുസ ആത്മാവിൽ ഞെരുക്കപ്പെട്ട, യെശു തന്നെ ക്രിസ്തു ആകുന്നു എന്ന യെഹൂദന്മാൎക്ക സാക്ഷിപ്പെടുത്തി.

---

24. നടപ്പ. ൧൪: ൧൬ റോമ. ൩: ൨൫. 25. ലൂ. ൨൪: ൪൭. തീത്തു. ൨: ൧൧, ൧൨. ൧ പത്രൊ. ൧: ൧൪. ൪: ൩. 26. നടപ്പ. ൧൦: ൪൨. റോമാ. ൨: ൧൬. ൧൪: ൧൦. 27. നടപ്പ. ൨: ൨൪.

1. റോമാ. ൧൬: ൩. ൧ കോറി. ൧൬: ൧൯. ൨ തീമൊ. ൪: ൧൯. 2. നടപ്പ. ൨൦: ൩൪. ൧ കോറി. ൪: ൧൨. ൧ തെസ്സ. ൨: ൯. ൨ തെസ്സ. ൩: ൮. 3. നടപ്പ. ൧൭: ൨. 4. നടപ്പ. ൧൭: ൧൪, ൧൫. 5. യോബ. ൩൨: ൧൮. നടപ്പ. ൧൭: ൩.

൬ എന്നാൽ [6] അവർ പ്രതിയായി നിന്ന, ദൈവദൂഷണം പറഞ്ഞപ്പോൾ, [7] അവൻ [തന്റെ] വസ്ത്രങ്ങളെ കുടഞ്ഞ, അവരോട, [8] നിങ്ങളുടെ രക്തം നിങ്ങളുടെ തലകളിന്മേൽ തന്നെ ഇരിക്കട്ടെ, [9] ഞാൻ ശുദ്ധമാകുന്നു: [10] ഇന്നു മുതൽ ഞാൻ പുറജാതികളുടെ അടുക്കൽ പോകും എന്ന പറഞ്ഞു.

൭ അനന്തരം അവൻ അവിടെനിന്ന പുറപ്പെട്ടു, ദൈവത്തെ വന്ദിക്കുന്നവനായ യുസ്തുസ എന്ന നാമമുള്ള ഒരുത്തന്റെ വീട്ടിലെക്ക വന്നു: അവന്റെ വീട പള്ളിക്ക സമീപമായിരുന്നു.

൮ പിന്നെ [11] പള്ളിപ്രമാണിയായ ക്രിസ്പൊസ തന്റെ കുഡുംബത്തോട എല്ലാററിനോടും കൂടെ കൎത്താവിൽ വിശ്വസിച്ചു; കൊറിന്തയക്കാരിൽ പലരും കെട്ടിട്ട വിശ്വസിച്ചു, ജ്ഞാനസ്നാനപ്പെടുകയും ചെയ്തു.

൯ അപ്പോൾ [12] രാത്രിയിൽ കൎത്താവ ഒരു ദൎശനത്തിൽ പൌലുസിനോട, ഈ നഗരത്തിൽ ഇനിക്ക വളരെ ജനം ഉണ്ടാകകൊണ്ട, നീ ഭയപ്പെടാതെ, പറക, മിണ്ടാതെ ഇരിക്കയുമരുത.

൧൦ [13] അതെന്തുകൊണ്ടെന്നാൽ ഞാൻ നിന്നോടു കൂടെ ഉണ്ട, ഒരുത്തനും നിന്നെ ഉപദ്രവിപ്പാനായിട്ട നിന്നെ കയ്യേററം ചെയ്കയില്ല എന്ന പറഞ്ഞു.

൧൧ പിന്നെ അവൻ ഒരു സംവത്സരവും ആറ മാസവും അവിടെ കൎത്താവിന്റെ വചനം അവരുടെ ഇടയിൽ പഠിപ്പിച്ചു കൊണ്ട പാൎത്തു.

൧൨ ഗല്ലിയോൻ എന്നവൻ അഖായായിൽ നാടുവാഴിയായിരിക്കുമ്പോൾ, യെഹൂദന്മാർ ഏകമനസ്സോടെ പൌലുസിന്റെ നേരെ മത്സരിച്ചു, അവനെ ന്യായാസനത്തിന മുമ്പാകെ കൊണ്ടുവന്ന,

൧൩ ഇവൻ വേദപ്രമാണത്തിന വിരോധമായി ദൈവത്തെ സേവിപ്പാൻ മനുഷ്യരെ അനുസരിപ്പിക്കുന്നു എന്ന പറഞ്ഞു.

൧൪ എന്നാൽ പൌലുസ [തന്റെ] വായെ തുറപ്പാൻ ഭാവിക്കുമ്പോൾ, ഗല്ലിയോൻ യെഹൂദന്മാരോട, [14] ഇത ഒരു അക്രമമെങ്കിലും ദുഷ്കരമായുള്ള വഷളത്വമെങ്കിലും ആയിരുന്നു എങ്കിൽ, യെഹൂദന്മാരെ ഞാൻ നിങ്ങളെ സഹിപ്പാൻ ന്യായമുണ്ട.

൧൫ ഇത വചനത്തെയും നാമങ്ങളെയും, നിങ്ങൾക്കുള്ള ന്യായപ്രമാണത്തെയും കുറിച്ചുള്ള ഒരു തൎക്കമത്രെ ആകുന്നു എങ്കിൽ [അതിന] നിങ്ങൾ തന്നെ നോക്കുവിൻ എന്തുകൊണ്ടെന്നാൽ, ഈ കാൎയ്യങ്ങൾക്ക ന്യായാധിപതിയായിരിപ്പാൻ ഇനിക്ക മനസ്സില്ല എന്ന പറഞ്ഞു;

൧൬ അവൻ അവരെ ന്യായാസ

6. നടപ്പ. ൧൩: ൫൧. ൧ പത്രൊ. ൪: ൫. 7. നഹെ. ൫: ൧൩. മത്താ. ൧൦: ൧൪ നടപ്പ. ൨൦: ൨൬. 8. ലെവി. ൨൦: ൯, ൧൧, ൧൨. ൨ ശമു. ൧: ൧൬. ഹെസ. ൧൮. ൧൩. ൩൩: ൪. 9. ഹെസ. ൩: ൧൮, ൧൯. ൩൩: ൯. നടപ്പ. ൨൦: ൨൬. 10. നടപ്പ. ൧൩: ൪൬. ൨൮: ൨൮. 11. ൧ കൊറി. ൧: ൧൪. 12. നടപ്പ ൨൩: ൧൧. 13. യറമി. ൧: ൧൮, ൧൯. മത്താ. ൨൮: ൨൦. 14. നടപ്പ. ൨൩: ൨൯. ൨൫: ൧൧, ൧൯,

നത്തിങ്കൽനിന്ന ആട്ടിക്കളഞ്ഞു.

൧൭ അപ്പോൾ ഗ്രേക്കന്മാർ എല്ലാവരും [15] പള്ളിപ്രമാണിയായ സോസ്ഥനീസിനെ പിടിച്ചു, ന്യായാസനത്തിന മുമ്പാകെ വെച്ച അടിച്ചു. ഈ കാൎയ്യങ്ങളിൽ ഒന്നും ഗല്ലിയോൻ വിചാരിച്ചതുമില്ല.

൧൮ ആ പൌലുസ പിന്നെയും വളരെ ദിവസങ്ങൾ അവിടെ പാൎത്തതിന്റെ ശേഷം, സഹോദരന്മാരോട യാത്ര പറഞ്ഞ, തനിക്ക ഒരു നേൎച്ചയുണ്ടായിരുന്നതുകൊണ്ട, [16] കെങ്ക്രിയായിൽ [തന്റെ] [17] തല ക്ഷൌരം ചെയ്തിട്ട, അവിടെ നിന്ന സുറിയായിലേക്ക കപ്പൽ കയറിപ്പോയി; പ്രിസ്കില്ലായും അക്വിലായും അവനോടുകൂടെ പോയി.

൧൯ അവൻ എഫെസുസിലേക്ക എത്തിയപ്പോൾ, അവരെ അവിടെ വിട്ടു: പിന്നെ അവൻ തന്നെ പള്ളിയിലേക്ക ചെന്ന യെഹൂദന്മാരോട വ്യവഹരിച്ചു.

൨൦ പിന്നെ അവൻ വളരെ നാൾ തങ്ങളോടുകൂടെ പാൎക്കേണമെന്ന അവർ അപേക്ഷിച്ചപ്പോൾ, അവൻ അനുസരിക്കാതെ,

൨൧ [18] ഞാൻ ഈ വരുന്ന ഉത്സവത്തിനെ വല്ല പ്രകാരത്തിലും യെറുശലേമിൽ കഴിക്കേണ്ടുന്നതാകുന്നു: എന്നാൽ [19] ദൈവത്തിന ഇഷ്ടമുണ്ടായാൽ, ഞാൻ പിന്നെയും നിങ്ങളുടെ അടുക്കൽ തിരിച്ചുവരും, എന്ന പറഞ്ഞ, അവരോട യാത്ര പറഞ്ഞു. അവൻ എഫെസുസിൽ നിന്ന കപ്പൽ കയറി പോയി.

൨൨ പിന്നെ അവൻ കൈസറിയായിൽ കരെക്കിറങ്ങി, പിന്നെ ചെന്ന, സഭയെ വന്ദനം ചെയ്തു, അന്ത്യോഖിയായിലേക്ക പോയി.

൨൩ അവിടെയും കുറഞ്ഞോരു കാലം കഴിച്ചതിന്റെ ശേഷം, അവൻ പുറപ്പെട്ട, [20] ക്രമേണ ഗലാത്തിയാ ദേശത്തിൽ കൂടിയും ഫ്രിഗിയായിൽ കൂടിയും [21] ശിഷ്യന്മാരെ എല്ലാവരെയും സ്ഥിരപ്പെടുത്തികൊണ്ട ചുററി സഞ്ചരിച്ചു.

൨൪ വിശേഷിച്ചും അലെക്സന്ത്രിയായിൽ ജനിച്ചവനായി, വാഗ്വൈഭവമുള്ള മനുഷ്യനായി, വേദവാക്യങ്ങളിൽ ശക്തനായി, [22] അപ്പൊല്ലോസ എന്ന നാമമുള്ള ഒരു യെഹൂദൻ എഫെസുസിലേക്ക വന്നു.

൨൫ ഇവൻ കൎത്താവിന്റെ വഴിയിൽ ഉപദേശിക്കപ്പെട്ടവനായിരുന്നു; അവൻ [23] യോഹന്നാന്റെ ജ്ഞാനസ്നാനം മാത്രം അറിഞ്ഞിട്ട, [24] ആത്മാവിൽ ശുഷ്കാന്തിയുള്ളവനാകകൊണ്ട, കൎത്താവിനെ കുറിച്ചുള്ള കാൎയ്യങ്ങളെ താല്പൎയ്യത്തോടെ സംസാരിച്ച പഠിപ്പിച്ചു.

൨൬ അത്രയുമല്ല ഇവൻ പള്ളിയിൽ ധൈൎയ്യത്തോടെ പറഞ്ഞു

15. ൧ കോറി. ൧: ൧. 16. റോമാ. ൧൬: ൧. 17. ൪ മോ. ൬: ൧൮. നടപ്പ. ൨൧: ൨൪. 18. നടപ്പ. ൧൯: ൨൧. ൨൦: ൧൬. 19. ൧ കോറി. ൪: ൧൯. എബ്രാ. ൬: ൩. യാകോ ൪: ൧൫. 20. ഗലാ. ൧: ൨. ൪: ൧൪. 21. നടപ്പ. ൧൪: ൨൨. ൧൫: ൩൨, ൪൧. 22. ൧ കോറി. ൧: ൧൨. ൩: ൫, ൬. ൪: ൬. തീത്തു. ൩: ൧൩. 23. നടപ്പ. ൧൯: ൩. 24. റോമാ. ൧൨: ൧൧.

തുടങ്ങി: എന്നാറെ അക്വിലായും
പ്രിസ്കില്ലായും അവൻ പറയു
ന്നതിനെ കേട്ടപ്പൊൾ, അവർ
അവനെ ചേൎത്തുകൊണ്ട, അവ
ന ദൈവത്തിന്റെ വഴി അധി
കം സ്പഷ്ടമായി അറിയിച്ചു.
൨൭ പിന്നെ അവൻ അഖായാ
യിലെക്ക കടപ്പാൻ ഇച്ശിച്ചിരി
ക്കുമ്പോൾ, ശിഷ്യന്മാർ അവനെ
കൈക്കൊള്ളെണമെന്ന സഹോ
ദരന്മാർ അവൎക്ക അപെക്ഷിച്ച
എഴുതി: അവൻ അവിടെ വന്ന
തിന്റെ ശെഷം, [25] കൃപയാൽ
വിശ്വസിച്ചവൎക്ക എറ്റവും സ
ഹായിച്ചു.
൨൮ എന്തുകൊണ്ടെന്നാൽ അ
വൻ പരസ്യത്തിൽ യെഹൂദന്മാ
രോട ബലമായി തൎക്കിച്ചു, [26] യെ
ശു തന്നെ ക്രിസ്തു ആകുന്നു എ
ന്ന വേദവാക്യങ്ങളാൽ കാണിച്ചു
കൊണ്ടിരുന്നു.

## ൧൯ അദ്ധ്യായം.

൧ പൌലുസിന്റെ കൈകളാൽ പരിശുദ്ധാ
ത്മാവ കൊടുക്കപ്പെടുന്നത. ൧൩ ചില യെ
ഹൂദന്മാർ മ്ലെച്ശാത്മാക്കളെ പുറത്താക്കുവാൻ
ശ്രമിച്ചിട്ട ഓടിക്കപ്പെടുന്നത. ൨൩ ദെമെ
ത്രെയുസ പൌലുസിന്റെ നേരെ കലഹം
ഉണ്ടാക്കുന്നത.

[1] അപ്പല്ലോസ കോറിന്തിലിരിക്കു
മ്പോൾ ഉണ്ടായത എന്തെന്നാൽ,
പൌലുസ മേൽ ദേശങ്ങളിൽ കൂ
ടി ചുററി സഞ്ചരിച്ചിട്ട എഫെ
സുസിലെക്ക വന്നു: ചില ശി
ഷ്യന്മാരെ കണ്ടിട്ട,
൨ അവരോട, നിങ്ങൾ വിശ്വ
സിച്ചതിൽ പിന്നെ പരിശുദ്ധാ
ത്മാവിനെ കൈക്കൊണ്ടിട്ടുണ്ടൊ?
എന്ന പറഞ്ഞു. എന്നാറെ [2] അ
വർ അവനോട, പരിശുദ്ധാത്മാ
വ ഉണ്ടെന്നുള്ളത ഞങ്ങൾ കേട്ടി
ട്ടില്ല എന്ന പറഞ്ഞു.
൩ അപ്പോൾ അവൻ അവ
രോട, പിന്നെ നിങ്ങൾ എതി
ലെക്ക ജ്ഞാനസ്നാനപ്പെട്ടു? എ
ന്ന പറഞ്ഞു. അവർ [3] യോഹ
ന്നാന്റെ ജ്ഞാനസ്നാനത്തിലെ
ക്ക എന്ന പറഞ്ഞു.
൪ അപ്പോൾ പൌലുസ യോ
ഹന്നാൻ തന്റെ പിന്നാലെ
വരുന്നവനായ ക്രിസ്തു യേശു
വിൽ വിശ്വസിക്കേണം എന്ന
ജനങ്ങളോട പറഞ്ഞ [4] അനുതാ
പത്തിന്നുള്ള ജ്ഞാനസ്നാനംകൊ
ണ്ട ജ്ഞാനസ്നാനപ്പെടുത്തി എ
ന്ന പറഞ്ഞു.
൫ അവർ [ഇത] കേട്ടാറെ, [5] ക
ൎത്താവായ യേശുവിന്റെ നാമ
ത്തിൽ ജ്ഞാനസ്നാനപ്പെട്ടു.
൬ പിന്നെ പൌലുസ [6] അവ
രുടെ മേൽ കൈകളെ വെച്ച
പ്പോൾ, പരിശുദ്ധാത്മാവ അവ
രുടെ മേൽ വന്നു: പിന്നെ [7] അ
വർ [മറു] ഭാഷകളായി സംസാ
രിക്കയും ദീൎഘദൎശനം പറകയും
ചെയ്തു.
൭ ആ മനുഷ്യർ എല്ലാം എകദെ
ശം പന്ത്രണ്ടപേർ ഉണ്ടായിരുന്നു.
൮ പിന്നെ [8] അവൻ പള്ളി

25. ൧ കോറി. ൩: ൬. 26. നടപ്പ. ൯: ൨൨. ൧൭: ൩. ൧൮: ൫.
1. ൧ കോറി. ൧: ൧൨. ൩: ൫, ൬. 2. ൧ ശമു. ൩: ൭. നടപ്പ. ൮: ൧൬. 3. നടപ്പ. ൧൮: ൨൫. 4. മത്താ. ൩: ൧൧. യോഹ. ൧: ൧൫, ൨൭, ൩൦. നടപ്പ. ൧: ൫. ൧൧: ൧൬. ൧൩: ൨൪, ൨൫. 5. നടപ്പ. ൮: ൧൬. 6. നടപ്പ. ൬: ൬. ൮: ൧൭. 7. നടപ്പ. ൨: ൪. ൧൦: ൪൬. 8. നടപ്പ. ൧൭: ൨. ൧൮: ൪.

യിലെക്ക ചെന്ന മൂന്ന മാസക്കാലം വിവാദിച്ചും, [9] ദൈവത്തിന്റെ രാജ്യത്തെ കുറിച്ചുള്ള കാൎയ്യങ്ങളെ തെളിയിച്ചുംകൊണ്ട, ധൈൎയ്യത്തോടെ സംസാരിച്ചു.

൯ എന്നാൽ [10] ചിലർ കഠിനപ്പെട്ട വിശ്വസിക്കാതെ, [11] പുരുഷാരത്തിന്റെ മുമ്പാകെ ഈ മാൎഗ്ഗം ദുഷിച്ചപ്പോൾ, അവൻ അവരെ വിട്ട, ശിഷ്യന്മാരെ വേറതിരിച്ചു, തിറന്നുസ എന്ന ഒരുത്തന്റെ പള്ളിക്കൂടത്തിൽ ദിനംപ്രതിയും വിവാദിച്ചുകൊണ്ടിരുന്നു.

൧൦ [12] ഇത രണ്ട സംവത്സരക്കാലം നടന്നു, അതുകൊണ്ട ആസിയായിൽ കുടിയിരുന്ന യെഹൂദന്മാരും ഗ്രേക്കന്മാരും എല്ലാവരും കൎത്താവായ യേശുവിന്റെ വചനം കേട്ടു.

൧൧ അത്രയുമല്ല [13] ദൈവം പൌലുസിന്റെ കൈകളെക്കൊണ്ട വിശേഷപ്പെട്ട അതിശയങ്ങളെ ചെയ്യിച്ചു.

൧൨ [14] എന്നതുകൊണ്ട അവന്റെ ശരീരത്തിൽനിന്ന ഉറുമാലുകളും നടുക്കെട്ടു ശീലകളും രോഗികളുടെ മേൽ കൊണ്ടുവന്നിടപ്പെട്ടു, അപ്പോൾ വ്യാധികൾ അവരെ വിട്ടുമാറി, ദുഷ്ടാത്മാക്കളും, അവരിൽനിന്ന പുറപ്പെട്ടു.

൧൩ [15] അപ്പോൾ ദേശദേശാന്തിരികളായി സഞ്ചരിച്ച മന്ത്രവാദികളായ യെഹൂദന്മാരിൽ ചിലർ [16] ദുഷ്ടാത്മാക്കൾ ബാധിച്ചവരുടെ മേൽ കൎത്താവായ യേശുവിന്റെ നാമം ചൊല്ലി, പൌലുസ പ്രസംഗിക്കുന്ന യേശുവിനെ കൊണ്ട ഞങ്ങൾ നിങ്ങളോട ആണയിടുന്നു എന്ന പറഞ്ഞു തുടങ്ങി.

൧൪ പ്രധാനാചാൎയ്യനായ സ്കെവാ എന്ന ഒരു യെഹൂദന്റെ ഏഴ പുത്രന്മാർ ഇത ചെയ്തു.

൧൫ എന്നാൽ ദുഷ്ടാത്മാവ ഉത്തരമായിട്ട, യേശുവിനെ ഞാൻ അറിയുന്നു, പൌലുസിനെയും അറിയുന്നു; എന്നാൽ നിങ്ങൾ ആരാകുന്നു? എന്ന പറഞ്ഞു.

൧൬ അനന്തരം ദുഷ്ടാത്മാവ ഉണ്ടായിരുന്ന മനുഷ്യൻ അവരുടെ മേൽ ചാടി, അവരെ കീഴടക്കി, അവരെ ജയിച്ചു: എന്നതുകൊണ്ട അവർ നഗ്നന്മാരായും മുറിവേറ്റവരായും ആ വീട്ടിൽനിന്ന ഓടിപ്പോയി.

൧൭ ഇതും എഫെസുസിൽ കുടിയിരുന്ന സകല യെഹൂദന്മാൎക്കും, അപ്രകാരം തന്നെ ഗ്രേക്കന്മാൎക്കും അറിയപ്പെട്ടു: പിന്നെ [17] അവൎക്ക എല്ലാവൎക്കും ഭയം പിടിച്ചു, അത്രയുമല്ല കൎത്താവായ യേശുവിന്റെ നാമം മഹത്വപ്പെട്ടു.

൧൮ വിശേഷിച്ചും വിശ്വസിച്ചവരിൽ പലർ വന്ന, [18] അനുസരിച്ചു, തങ്ങളുടെ ക്രിയകളെ പ്രസിദ്ധപ്പെടുത്തി.

൧൯ ക്ഷുദ്രകൎമ്മങ്ങളെ ചെയ്തവ

9. നടപ്പ. ൧: ൩. ൨൮: ൨൩. 10. ൨ തിമൊ. ൧: ൧൫. ൨ പത്രൊ. ൨: ൨. യഹൂദ. ൧൦. 11. നടപ്പ. ൯: ൨. ൧൯: ൨൩. ൨൨: ൪. ൨൪: ൧൪. 12. നടപ്പ. ൨൦: ൩൧. 13. മൎക്കൊ. ൧൬: ൨൦. നടപ്പ. ൧൪: ൩. 14. ൨ രാജാ. ൪: ൨൯. നടപ്പ. ൫: ൧൫. 15. മത്താ. ൧൨: ൨൭. 16. മൎക്കൊ. ൯: ൩൮. ലൂക്ക. ൯: ൪൯. 17. ലൂക്ക. ൧: ൬൫. ൭: ൧൬. നടപ്പ. ൨. ൪൩. ൫: ൫, ൧൧. 18. മത്താ. ൩: ൬.

ത്തിൽ പലരും തങ്ങളുടെ പുസ്തകങ്ങളെ കൊണ്ടുവന്ന കൂട്ടി, എല്ലാവരുടെയും മുമ്പാകെ ചുട്ടുകളഞ്ഞു: അവയുടെ വില കണക്ക കൂട്ടിയാറെ, അമ്പതിനായിരം വെള്ളിക്കാശ എന്ന കണ്ടു.

൨൦ [19] ഇത്ര ശക്തിയോടെ കൎത്താവിന്റെ വചനം വളൎന്ന പ്രബലപ്പെട്ടു.

൨൧ ¶ [20] ൟ കാൎയ്യങ്ങൾ കഴിഞ്ഞതിന്റെ ശേഷം, പൌലുസ മക്കെദോനിയായിൽ കൂടിയും അഖായായിൽ കൂടിയും കടന്ന, യെറുശലേമിലേക്ക പോകെണമെന്ന [21] ആത്മാവിൽ നിശ്ചയിച്ച, ഞാൻ അവിടെ ആയതിന്റെ ശേഷം [22] ഇനിക്ക റോമായെയും കാണെണ്ടുന്നതാകുന്നു എന്ന പറഞ്ഞു.

൨൨ പിന്നെ [23] അവൻ തനിക്ക ശുശ്രൂഷ ചെയ്യുവരിൽ തിമോഥെയുസ എന്നും [24] എറസ്തുസ എന്നും രണ്ടു പേരെ മക്കെദോനിയായിലെക്ക അയച്ചും വെച്ച, താൻ കുറെ കാലത്തേക്ക ആസിയായിൽ പാൎത്തു.

൨൩ [25] അനന്തരം ആ കാലത്തിൽ [26] ൟ മാൎഗ്ഗത്തെ കുറിച്ച ഉണ്ടായ കലഹം അല്പമല്ല.

൨൪ എന്തുകൊണ്ടെന്നാൽ ദെമെത്രിയുസ എന്ന നാമമുള്ള ഒരു തട്ടാൻ അൎത്ഥെമീസെന്ന ദേവിക്ക വെള്ളികൊണ്ടുള്ള ശ്രീകോവിലുകളെ തീൎത്ത [27] കൌശല പണിക്കാൎക്ക അല്പമല്ലാത്ത ലാഭം വരുത്തി വന്നു.

൨൫ അവൻ അവരെയും, ഈ പ്രകാരമുള്ള പണികൾക്ക ചേൎന്ന പണിക്കാരെയും കൂടെ വരുത്തി, മനുഷ്യരേ, നമുക്ക ൟ പണിയിൽനിന്ന നമ്മുടെ വൃത്തി ഉണ്ടാകുന്നു എന്ന നിങ്ങൾ അറിയുന്നുവല്ലൊ

൨൬ [28] കൈകളാൽ ഉണ്ടാക്കപ്പെട്ടവ ദേവന്മാരല്ല എന്ന ൟ പൌലുസ പറഞ്ഞ, എഫെസുസിൽ മാത്രമല്ല, മിക്കവാറും ആസിയായിൽ ഒക്കെയും വളരെ ജനങ്ങളെ അനുസരിപ്പിച്ച മറുപക്ഷമാക്കി, എന്ന നിങ്ങൾ കണ്ടും കേട്ടുമിരിക്കുന്നുവല്ലൊ.

൨൭ അതുകൊണ്ടു ൟ നമ്മുടെ കൌശലപ്പണി ഹീനമായി പോകുന്നതിന അപകടമായിരിക്കുന്നത മാത്രമല്ല, മഹാ ദേവിയായ അൎത്ഥെമീസിന്റെ ക്ഷേത്രം നിന്ദിക്കപ്പെടുന്നതിനും, ആസിയാ ഒക്കെയും ഭൂലോകവും സേവിക്കുന്നവളുടെ മഹത്വം നശിച്ച പോകുന്നതിനും കൂടെ അപകടമായിരിക്കുന്നു എന്ന പറഞ്ഞു.

൨൮ അവർ ൟ വാക്കുകളെ കേട്ടാറെ കോപം കൊണ്ട നിറഞ്ഞവരായി, എഫെസിയക്കാരുടെ അൎത്ഥെമീസ മഹത്വമുള്ളവളാകുന്നു എന്ന നിലവിളിച്ച പറഞ്ഞു.

൨൯ പിന്നെ നഗരം മുഴുവനും

19. നടപ്പ. ൬: ൭. ൧൨: ൨൪. 20. റോമാ. ൧൫: ൨൫. ഗലാ ൨: ൧. 21. നടപ്പ. ൨൦: ൨൨. 22. നടപ്പ. ൧൮: ൨൧. ൨൩: ൧൧. റോമാ. ൧൫: ൨൪—൨൮: 23. നടപ്പ. ൧൬: ൧. 24. റോമാ. ൧൬: ൨൩. ൨ തിമോ. ൪: ൨൦. 25. ൨ കൊറി. ൧: ൮. 26. നടപ്പ. ൯: ൨. 27. നടപ്പ. ൧൬: ൧൬, ൧൯. 28. സങ്കി. ൧൧൫: ൪. യെശാ. ൪൪: ൧൦—൨൦. യറമി. ൧൦: ൩.

കലശൽകൊണ്ട നിറഞ്ഞു: വിശേഷിച്ചും അവർ പൌലുസിന്റെ കൂടെ സഞ്ചാരികളായി മക്കെദോനിയക്കാരായ [29] ഗായുസിനെയും [30] അറിസ്താൎക്കുസിനെയും പിടിച്ചുകൊണ്ട, ഏകമനസ്സോടെ രംഗസ്ഥലത്തിലെക്ക പാഞ്ഞ ചെന്നു.

൩൦ പിന്നെ ജനത്തിന്റെ അടുക്കലെക്ക ചെല്ലുവാൻ പൌലുസ ഭാവിച്ചാറെ, ശിഷ്യന്മാർ അവനെ സമ്മതിച്ചില്ല.

൩൧ അത്രയുമല്ല രംഗസ്ഥലത്തിലെക്ക അവൻ ചെല്ലരുത എന്ന അപെക്ഷിപ്പാൻ ആസിയായിലെ പ്രധാനന്മാരിൽ അവന്റെ സ്നേഹിതന്മാരായ ചിലരും അവന്റെ അടുക്കൽ ആളയച്ചു.

൩൨ അതുകൊണ്ട ചിലർ അപ്രകാരവും ചിലർ ഇപ്രകാരവും നിലവിളിച്ചു: എന്തുകൊണ്ടെന്നാൽ കൂട്ടം കലഹപ്പെട്ടു; അധികം ജനങ്ങൾ തങ്ങൾ എന്ത സംഗതിക്കായിട്ടു വന്ന കൂടി എന്ന അറിഞ്ഞില്ല.

൩൩ പിന്നെ അവർ അലെക്കുന്തറിനെ, യെഹൂദന്മാർ അവനെ മുമ്പിൽ നിൎത്തുകയാൽ, പുരുഷാരത്തിൽനിന്ന വലിച്ചു. അപ്പോൾ [31] അലെക്കുന്തർ [32] കൈകൊണ്ട ആംഗികം കാട്ടി, ജനങ്ങളോട ഉത്തരം പറവാൻ ആഗ്രഹിച്ചു.

൩൪ എന്നാൽ അവൻ ഒരു യെഹൂദൻ ആകുന്നു എന്ന അവർ അറിഞ്ഞപ്പോൾ, എല്ലാവരും എഫെസിയക്കാരുടെ അൎത്തെമീസ മഹത്വമുള്ളവളാകുന്നു എന്ന ഏകദെശം രണ്ട മണിനെരത്തെക്ക ഏക ശബ്ദത്തോടെ നിലവിളിച്ചുകൊണ്ടിരുന്നു.

൩൫ പിന്നെ നഗരസമ്പ്രതിക്കാരൻ ജനങ്ങളെ അമൎത്തിയതിന്റെ ശെഷം, എഫെസിയ മനുഷ്യരെ, എഫെസിയക്കാരുടെ നഗരം മഹാ ദെവിയായ അൎത്തെമീസിന്റെയും, വ്യാഴത്തിൽനിന്ന വീണ ബിംബത്തിന്റെയും പരിചാരകമാകുന്നു എന്ന അറിയാത്ത മനുഷ്യൻ ആരാകുന്നു?

൩൬ ആകയാൽ ഇവ മറുത്ത പറയപ്പെടാത്ത കാൎയ്യങ്ങളാക കൊണ്ട, നിങ്ങൾ ഒന്നും സാഹസത്തോടെ ചെയ്യാതെ, അമൎന്നിരിക്കുന്നത നിങ്ങൾക്ക ആവശ്യമാകുന്നു.

൩൭ ക്ഷെത്ര കവൎച്ചക്കാരും, നിങ്ങളുടെ ദെവിയെ ദൂഷിക്കുന്നവരുമല്ലാതെയുള്ള ൟ മനുഷ്യരെ നിങ്ങൾ ഇവിടെ കൊണ്ടു വന്നിരിക്കുന്നുവല്ലൊ.

൩൮ ആകയാൽ ദെമെത്രിയുസിന്നും അവനോടു കൂടിയ പണിക്കാൎക്കും യാതൊരുത്തന്റെയും നെരെ ഒരു കാൎയ്യം ഉണ്ടെങ്കിൽ, വിധിസ്ഥലങ്ങൾ ഉണ്ട, കാൎയ്യക്കാരന്മാരും ഉണ്ട: ഒരുത്തനെ ഒരുത്തൻ വ്യവഹാരത്തിന വിളിക്കട്ടെ.

൩൯ എന്നാൽ നിങ്ങൾ മറ്റു

29. രോമാ. ൧൬: ൨൩. ൧ കോറി. ൧: ൧൪. 30 നടപ്പ. ൨൦: ൪. ൨൭: ൨. കൊലൊ. ൪: ൧൦. ഫിലെ. ൨൪. 31. ൧ തിമൊ. ൧: ൨൦. ൨ തിമൊ. ൪: ൧൪. 32. നടപ്പ. ൧൨: ൧൭.

ഈ സംഗതികളെ കുറിച്ച വല്ലതും വിചാരിക്കുന്നു എങ്കിൽ, അത ന്യായസമൂഹത്തിൽ തീൎക്കപ്പെട്ടും.
൪൰ എന്തുകൊണ്ടെന്നാൽ നാം ഇന്നത്തെ കലശലിനെ കുറിച്ച വിസ്താരത്തിനായിട്ട വിളിക്കപ്പെടുവാൻ അപകടത്തിലാകുന്നു: ഈ പുരുഷാരം കൂടുന്നതിന ഒരു കാരണവുമില്ലായ്കകൊണ്ട അതിനെ കുറിച്ച ഉത്തരം പറവാൻ നമുക്ക കഴിയാതിരിക്കുന്നു എന്ന പറഞ്ഞു.
൪൧ ഇപ്രകാരം പറഞ്ഞതിന്റെ ശേഷം, അവൻ ജനക്കൂട്ടത്തെ പറഞ്ഞയച്ചു.

## ൨൰ം അദ്ധ്യായം.

൧ പൌലുസ മക്കെദോനിയായിലേക്ക പോകുന്നത. ൭. ത്രോവാസിൽ പൌലുസ പ്രസംഗിക്കുമ്പോൾ കിളിവാതിലിൽനിന്ന വീണ മരിച്ച എവുത്തിക്കസിനെ ജീവിപ്പിക്കുന്നത. ൧൭. മിലെത്തുസിൽ പൌലുസ സഭയെ മൂപ്പന്മാൎക്ക ഏല്പിക്കുന്നത.

പിന്നെ കലഹം അമൎന്നതിന്റെ ശേഷം, പൌലുസ ശിഷ്യന്മാരെ തന്റെ അടുക്കൽ വിളിച്ച ആലിംഗനം ചെയ്തും വെച്ച [1] മക്കെദോനിയായിലേക്ക പോകുവാൻ പുറപ്പെട്ടു.
൨ അവൻ ആ പ്രദേശങ്ങളിൽ കൂടി സഞ്ചരിച്ച അവൎക്ക വളരെ വാക്കുകൊണ്ട ബുദ്ധി ചൊല്ലീട്ട, ഗ്രെക്കിൽ വന്നു:
൩ അവിടെ മൂന്ന മാസം താമസിച്ചതിന്റെ ശേഷം, സുറിയായിലേക്ക കപ്പൽ കയറി പോകുവാൻ ഭാവിക്കുമ്പോൾ, അവനായിട്ട [2] യെഹൂദന്മാരാൽ ഒരു കൂട്ടുകെട്ടു ഉണ്ടായതുകൊണ്ട, അവൻ മക്കെദോനിയായിൽ കൂടി തിരിച്ച വരുവാൻ നിശ്ചയിച്ചു.
൪ ബെറോയക്കാരനായ സോപത്രോസും, തെസ്സലോനിയക്കാരിൽ [3] അറിസ്തൎക്കുസും, സക്കുന്തുസും, [4] ദെൎബ്ബായക്കാരനായ ഗായുസും, [5] തീമോഥെയുസും, [6] ആസിയക്കാരനായ തുക്കിക്കൊസും, [7] ത്രോഫിമുസും ആസിയാ വരെ അവനോട കൂടെ പോയി.
൫ ഇവർ മുമ്പെ പോയിട്ട ത്രോവാസിൽ ഞങ്ങൾക്കായിട്ട പാൎത്തു.
൬ എന്നാൽ [8] പുളിപ്പില്ലാത്ത അപ്പങ്ങളുടെ ദിവസങ്ങൾ കഴിഞ്ഞ ശേഷം, ഞങ്ങൾ ഫീലിപ്പായിൽനിന്ന കപ്പൽ കയറി, [9] അഞ്ചാം ദിവസത്തിൽ ത്രോവാസിൽ അവരുടെ അടുക്കൽ വന്നു; അവിടെ ഞങ്ങൾ ഏഴ ദിവസം താമസിച്ചു.
൭ [10] ആഴ്ചവട്ടത്തിൽ ഒന്നാം ദിവസത്തിൽ ശിഷ്യന്മാർ [11] അപ്പം മുറിപ്പാനായിട്ട വന്നുകൂടിയപ്പോൾ, പൌലുസ പിറെറ ദിവസം പുറപ്പെടുവാൻ ഭാവിച്ചുകൊണ്ട, അവരോട പ്രസംഗിച്ചു; അവൻ പാതിരാത്രിയോളവും പ്രസംഗിച്ചുകൊണ്ടിരുന്നു.

1. ൧ കോറി. ൧൬: ൫. ൧ തീമോ ൧: ൩. 2. നടപ്പു. ൯: ൨൩. ൨൩: ൧൨. ൨൫: ൩. ൨ കോറി. ൧൧: ൨൬. 3. നടപ്പു. ൧൯: ൨൯. ൨൭: ൨. കോലോ. ൪: ൧൦. 4. നടപ്പു. ൧൯: ൨൯. 5. നടപ്പു ൧൬: ൧. 6. എഫെ. ൬: ൨൧. കോലോ ൪: ൭. ൨ തിമോ. ൪: ൧൨. തീത്തു. ൩: ൧൨ 7. നടപ്പു ൨൧: ൨൯ ൨ തീമോ. ൪: ൨൦. 8. പുറപ്പാ. ൧൨: ൧൪, ൧൫. ൨൩: ൧൫. 9. നടപ്പു ൧൬: ൮. ൨ കോറി. ൨: ൧൨. ൨ തീമോ. ൪: ൧൩. 10. ൧ കോറി. ൧൬: ൨. അറി ൧: ൧൦ 11. നടപ്പു. ൨: ൪൨, ൪൬. ൧ കോറി. ൧൦: ൧൬ ൧൧: ൨൦.

൮ അവർ കൂടിയിരുന്ന [12] മാളികമുറിയിൽ അനേകം വിളക്കുകളും ഉണ്ടായിരുന്നു.

൯ അപ്പോൾ എവിത്തിക്കൂസ എന്ന നാമമുള്ള ഒരു ബാല്യക്കാരൻ ഒരു കിളിവാതുക്കൽ ഇരുന്ന, ഗാഢനിദ്ര പിടിച്ചു, പൌലൂസ വളരെ നേരം പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ ഉറക്കം കൊണ്ട മയങ്ങി, മൂന്നാമത്തെ തട്ടിൽനിന്ന താഴെ വീണു, മരിച്ചവനായി എടുക്കപ്പെട്ടു.

൰ എന്നാൽ പൌലൂസ ഇറങ്ങി ചെന്ന, [13] അവന്റെ മേൽ വീണു, അവനെ ആലിംഗനം ചെയ്തുകൊണ്ട, [14] നിങ്ങൾ അമളിക്കരുത; എന്തുകൊണ്ടെന്നാൽ അവന്റെ പ്രാണൻ അവനിൽ ഉണ്ട എന്ന പറഞ്ഞു.

൰൧ പിന്നെ അവൻ മേലെ ചെന്ന, അപ്പം മുറിച്ചു, ഭക്ഷിച്ചു, വളരെ നേരം പുലരുവോളത്തിന സംസാരിച്ചുകൊണ്ടിരുന്നു, ഇങ്ങിനെ അവൻ പുറപ്പെട്ടു പോയി.

൰൨ പിന്നെ അവർ ആ ബാല്യക്കാരനെ ജീവനോട കൊണ്ടുവന്ന, ആശ്വാസപ്പെട്ടത അല്പമല്ലാഞ്ഞു.

൰൩ പിന്നെ ഞങ്ങൾ മുമ്പെ കപ്പലിൽ പോയി, പൌലൂസിനെ അസ്സൊസിൽ കയറ്റിക്കൊൾവാൻ വിചാരിച്ചു കൊണ്ട, അവിടേക്ക ഓടി: എന്തുകൊണ്ടെന്നാൽ അവൻ കാൽനടയായി പോകുവാൻ ഇച്ശിച്ചുകൊണ്ട, ഇപ്രകാരം ചട്ടം കെട്ടിയിരുന്നു.

൰൪ പിന്നെ അവൻ അസ്സൊസിൽ ഞങ്ങളോട ചേൎന്നപ്പോൾ, ഞങ്ങൾ അവനെ കയറ്റി, മിതുലെനെയിൽ വന്നു.

൰൫ പിന്നെ ഞങ്ങൾ അവിടെനിന്ന ഓടി, പിറ്റെ ദിവസം ഖിയുസിന്റെ നേരെ വന്നു, പിറേറ ദിവസം സാമോസിൽ എത്തീട്ടു, ത്രോഗില്ലിയോനിൽ പാൎത്തു; പിറ്റെ ദിവസം മിലെതുസിൽ വന്നു.

൰൬ എന്തെന്നാൽ പൌലൂസ ആസിയായിൽ കാലം പോക്കുവാൻ തനിക്ക സംഗതി വരാതെ ഇരിപ്പാനായിട്ടു, എഫേസൂസിനെ കടന്നു പോകുവാൻ നിശ്ചയിച്ചു. എന്തുകൊണ്ടെന്നാൽ തനിക്ക കഴിയുമെങ്കിൽ [15] പെന്തിക്കോസ്ത ദിവസത്തിൽ [16] യെറുശലേമിൽ എത്തുവാൻ [17] അവൻ ബദ്ധപ്പെട്ടു.

൰൭ പിന്നെ അവൻ മിലെതുസിൽനിന്ന എഫേസൂസിലേക്ക ആളയച്ചു, സഭയിലെ മൂപ്പന്മാരെ വരുത്തി.

൰൮ അവർ അവന്റെ അടുക്കൽ വന്നപ്പോൾ അവൻ അവരോട പറഞ്ഞു, [18] ഞാൻ ആസിയായിലേക്ക വന്ന ഒന്നാം ദിവസം മുതൽ എല്ലാ സമയങ്ങളിലും ഞാൻ എങ്ങിനെ നിങ്ങളോട കൂടെ പാൎത്തു,

൰൯ സകല മനോവിനയ

12. നടപ്പ. ൧: ൰൩. 13. ൧ രാജാ ൰൭: ൨൧. ൨ രാജാ ൪: ൩൪. 14. മത്താ, ൯ ൨൪. 15. നടപ്പ. ൨: ൧. ൧ കോറി. ൰൬: ൮. 16. നടപ്പ ൨൪: ൰൭. 17. നടപ്പ. ൮: ൨൧. ൰൯: ൨൧. ൨൧: ൪, ൰൨. 18. നടപ്പ. ൰൮: ൰൯. ൰൯: ൧, ൰.

ത്തോടും, ബഹു കണ്ണുനീരുക
ളോടും, [19] യെഹൂദന്മാരുടെ കൂട്ടുകെ
ട്ടുകളാൽ ഇനിക്കുണ്ടായ പരീക്ഷ
കളോടും കൂടെ കൎത്താവിനെ സേ
വിച്ചുകൊണ്ടിരുന്നു എന്നും,

൨൦ [20] പ്രയോജനമായിട്ടുള്ളത
ഒന്നും മറച്ചുവെക്കാതെ, ഞാൻ
നിങ്ങൾക്കു പരസ്യമായും വീടുക
ൾതോറും ഏതുപ്രകാരം പ്രസം
ഗിക്കയും, നിങ്ങളെ പഠിപ്പിക്കയും

൨൧ [21] യെഹൂദന്മാൎക്കും, അപ്ര
കാരം ഗ്രെക്കന്മാൎക്കും, [22] ദൈവ
ത്തിങ്കലേക്കു അനുതാപവും, ന
മ്മുടെ കൎത്താവാകുന്ന യേശു ക്രി
സ്തുവിങ്കലേക്കു വിശ്വാസവും
സാക്ഷിപ്പെടുത്തുകയും ചെയ്തു
കൊണ്ടു ഇരുന്നു എന്നും, നിങ്ങൾ
അറിയുന്നുവല്ലൊ.

൨൨ കണ്ടാലും കെട്ടുകളും ഉപ
ദ്രവങ്ങളും എന്നെ കാത്തിരിക്കു
ന്നു എന്നു [23] പരിശുദ്ധാത്മാവു
നഗരങ്ങൾതോറും സാക്ഷിപ്പെടു
ത്തുന്നു എന്നുള്ളതല്ലാതെ, യെരുശ
ലേമിൽ ഇനിക്കു സംഭവിപ്പാനി
രിക്കുന്ന കാൎയ്യങ്ങളെ അറിയാതെ,

൨൩ [24] ഞാൻ ആത്മാവിൽ കെ
ട്ടപ്പെട്ടവനായി ഇപ്പോൾ അവി
ടേക്കു പോകുന്നു.

൨൪ എങ്കിലും [25] ഞാൻ ഒരു കാ
ൎയ്യങ്ങളിൽ ഒന്നും കണക്കു നോക്കു
ന്നില്ല, [26] സന്തോഷത്തോടെ എ
ന്റെ ഓട്ടവും, ദൈവത്തിന്റെ
കൃപയുടെ എവൻഗെലിയോനെ
സാക്ഷിപ്പെടുത്തുവാനായിട്ടു, [27]
ഞാൻ കൎത്താവായ യേശുവിൽ
നിന്നു കൈക്കൊണ്ടിരിക്കുന്ന [28]
ശുശ്രൂഷയും തികെക്കേണ്ടുന്നതി
ന, എന്റെ ജീവനും ഇനിക്കു
വിലയുള്ളതായി വിചാരിക്കുന്ന
തുമില്ല.

൨൫ ഇപ്പോൾ, കണ്ടാലും, ആ
രുടെ ഇടയിൽ ഞാൻ ദൈവ
ത്തിന്റെ രാജ്യം പ്രസംഗിച്ചു
കൊണ്ടു സഞ്ചരിച്ചുവൊ, [29] ആ
യവരായ നിങ്ങൾ എല്ലാവരും
ഇനിമേൽ എന്റെ മുഖം കാണു
കയില്ല എന്നു ഞാൻ അറിയുന്നു.

൨൬ അതുകൊണ്ടു [30] എല്ലാവരു
ടെയും രക്തത്തിൽനിന്നു ഞാൻ
ശുദ്ധമാകുന്നു എന്നു ഇന്നത്തെ
ദിവസത്തിൽ ഞാൻ നിങ്ങളോടു
സാക്ഷിയായി അറിയിക്കുന്നു.

൨൭ എന്തുകൊണ്ടെന്നാൽ ഞാൻ
[31] ദൈവത്തിന്റെ സകല ആലോ
ചനയും [32] നിങ്ങളോടു അറിയി
പ്പാൻ ഉപേക്ഷ ചെയ്തിട്ടില്ല.

൨൮ ആകയാൽ നിങ്ങൾ നി
ങ്ങളെ തന്നെയും, [33] ദൈവം ത
ന്റെ സ്വന്ത രക്തംകൊണ്ടു [34] സ
മ്പാദിച്ചിരിക്കുന്ന തന്റെ സഭ
യെ മേയ്പാനായിട്ടു പരിശുദ്ധാ
ത്മാവു നിങ്ങളെ [35] മേൽവിചാ

19. നടപ്പ. ൨൦: ൩. 20. നടപ്പ ൨൦: ൨൭. 21. നടപ്പ. ൧൮: ൫. 22. മാൎക്കൊ. ൧: ൧൫. ലൂ. ൨൪: ൪൭. നടപ്പ. ൨: ൩൮. 23. നടപ്പ. ൧൯: ൨൧. 24. നടപ്പ. ൨൧: ൪, ൧൧. ൧ തെസ്സ. ൩: ൩. 25. നടപ്പ. ൨൧: ൧൩. റോമ. ൮: ൩൫. ൨ കോറി. ൪: ൧൬. 26. ൨ തിമൊ. ൪: ൭. 27. ഗലാ. ൧: ൧. തീത്തു. ൧: ൩. 28. നടപ്പ. ൧: ൧൭. ൨ കോറി. ൪: ൧. 29. നടപ്പ. ൨൦: ൩൮. റോമ. ൧൫: ൨൩. 30. നടപ്പ. ൧൮: ൬. ൨ കോറി ൭: ൨. 31. ലൂ. ൭: ൩൦. യോഹ. ൧൫: ൧൫. എഫെ. ൧: ൧൧. 32. നടപ്പ. ൨൦: ൨൦. 33. എബ്രാ. ൧൩: ൧൭. 34. എഫെ. ൧: ൭, ൧൪. കൊലൊ. ൧: ൧൪. എബ്രാ. ൯: ൧൨. ൧ പേത്രൊ. ൧: ൧൯. അറി. ൧: ൫. 35. ൧ കോറി. ൧൨, ൨൮.

രക്ഷാരാക്കി വെച്ചിരിക്കുന്ന ആട്ടിൻ കൂട്ടത്തെ എല്ലാററിനെയും [36] സൂക്ഷിച്ചുകൊൾവിൻ.

൨൯ എന്തുകൊണ്ടെന്നാൽ ഞാൻ പോയതിന്റെ ശേഷം, [37] ആട്ടിൻ കൂട്ടത്തോട കനിവില്ലാത്ത ബലഭക്ഷയുള്ള ഓനായ്ക്കൾ നിങ്ങളുടെ ഇടയിൽ പ്രവേശിക്കുമെന്ന ഞാൻ അറിയുന്നു.

൩൦ അത്രയുമല്ല [38] നിങ്ങളിൽ നിന്നും മനുഷ്യർ എഴുനീററ, തങ്ങളുടെ പിന്നാലെ ശിഷ്യന്മാരെ വലിച്ചുകൊള്ളേണ്ടുന്നതിന, വിപരീതങ്ങളെ സംസാരിക്കുന്നവരാകും.

൩൧ ആകയാൽ നിങ്ങൾ ഉണൎന്നുകൊണ്ട, [39] ഞാൻ മൂന്ന സംവത്സരക്കാലമായി രാവും പകലും ഓരോരുത്തനെ കണ്ണുനീരുകളോട്ടു കൂടെ ബുദ്ധി ചൊല്ലുവാൻ ഉപേക്ഷ വെച്ചിട്ടില്ല എന്ന ഓൎത്തുകൊണ്ട ജാഗരണം ചെയ്വിൻ.

൩൨ ഇപ്പോഴും, സഹോദരന്മാരെ ദൈവത്തിങ്കലും [40] നിങ്ങളെ സ്ഥിരപ്പെടുത്തുവാനും, [41] ശുദ്ധമാക്കപ്പെട്ടവരുടെ എല്ലാവരുടെയും ഇടയിൽ നിങ്ങൾക്ക അവകാശം തരുവാനും ശക്തിയുള്ളതാകുന്ന [42] അവന്റെ കൃപയുടെ വചനത്തിലും ഞാൻ നിങ്ങളെ ഭരമേല്പിക്കുന്നു.

൩൩ [43] ഞാൻ ഒരുത്തന്റെയും വെള്ളി എങ്കിലും, പൊന്ന എങ്കിലും,വസ്ത്രമെങ്കിലും മോഹിച്ചിട്ടില്ല.

൩൪ ഇനിക്കുള്ള ആവശ്യങ്ങൾക്കും എന്നോട കൂടിയിരുന്നവൎക്കും, [44] ഈ കൈകൾ ശുശ്രൂഷ ചെയ്തു എന്ന നിങ്ങൾ തന്നെ അറിയുന്നു.

൩൫ [45] നിങ്ങൾ ഇപ്രകാരം വേല ചെയ്തു ബലഹീനന്മാൎക്ക സഹായിക്കയും, വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നത ഭാഗ്യം എന്ന പറഞ്ഞിട്ടുള്ള കൎത്താവായ യെശുവിന്റെ വചനങ്ങളെ ഓൎത്തുകൊൾകയും ചെയ്യേണ്ടുന്നതാകുന്നു എന്ന ഞാൻ സകലവും നിങ്ങൾക്ക കാണിച്ചു.

൩൬ ¶ പിന്നെ ഇപ്രകാരം പറഞ്ഞതിന്റെ ശേഷം, അവൻ [46] മുട്ടുകുത്തി അവരോട എല്ലാവരോടും കൂടെ പ്രാൎത്ഥിച്ചു:

൩൭ എന്നാറെ എല്ലാവരും വളരെ കരഞ്ഞു.

൩൮ അവർ ഇനിമേൽ അവന്റെ മുഖം കാണുകയില്ല എന്ന [47] അവൻ പറഞ്ഞ വചനത്തിനായിട്ട പ്രത്യേകം ദുഃഖിച്ചുകൊണ്ട, [48] പൌലുസിന്റെ കഴുത്തിൽ കെട്ടിപിടിച്ചു, അവനെ ചുംബിച്ചു: പിന്നെ അവർ കപ്പലോളം അവനോട്ടു കൂടെ പോയി.

36. ൧ തിമോ. ൪: ൧൬. ൧ പത്രോ. ൫: ൨. 37. മത്താ. ൭: ൧൫. ൨ പത്രോ. ൨: ൧. 38. ൧ തിമോ. ൧: ൨൦. ൧ യോഹ. ൨: ൧൯. 39. നടപ്പ. ൧൯: ൧൦. 40. നടപ്പ. ൯: ൩൧. 41. നടപ്പ. ൨൬: ൧൮. എഫെ. ൧: ൧൮. കൊലൊ. ൧: ൧൨. ൩: ൨൪. എബ്രാ ൯: ൧൫. ൧ പത്രോ. ൧: ൪; 42 എബ്രാ. ൧൩: ൯. 43. ൧ ശമു. ൧൨: ൩. ൧ കോറി. ൯: ൧൨. ൨ കോറി. ൭: ൨. ൧൧: ൯. ൧൨: ൧൭ 44 നടപ്പ. ൧൮: ൩. ൧ കോറി. ൪: ൧൨. ൧ തെസ്സ. ൨: ൯. ൨ തെസ്സ. ൩: ൮. 45. രോമാ. ൧൫: ൧. ൧ കോറി. ൯: ൧൨. ൨ കോറി. ൧൧: ൯. ൧൨: ൧൩. എഫെ. ൪: ൨൮. ൧ തെസ്സ. ൪: ൧൧. ൫: ൧൪. ൨ തെസ്സ. ൩: ൮ 46. നടപ്പ ൭: ൬൦. ൨൧: ൫. 47. നടപ്പ. ൨൦: ൨൫. 48. ആദ്യ. ൪൫: ൧൪. ൪൬: ൨൯.

## ൨൧ അദ്ധ്യായം

൧ യെരുശലേമിൽ പൌലുസിന വരുവാനിരിക്കുന്ന അപകടത്തെ അഗബുസ മുൻ അറിയിക്കുന്നത. ൯ ഫീലിപ്പോസിന്റെ ദീഷ്ഷദർശിനികളായി പുത്രിമാരെ കുറിച്ച. ൧൧. പൌലുസ യെരുശലേമിൽ പിടിക്കപ്പെടുന്നത. ൩൧ എങ്കിലും സഹസ്രാധിപനാൽ വിടപ്പെടുന്നത.

പിന്നെ ഉണ്ടായത എന്തെന്നാൽ അവരിൽനിന്ന പിരിഞ്ഞ നീക്കിയതിന്റെ ശേഷം, ഞങ്ങൾ കോസിനും പിറെറ ദിവസം റോദേസിനും, അവിടെനിന്ന പത്താറായ്ക്കും നേരെ ഓടിച്ച വന്നു:

൨ പിന്നെ ഫെനിക്കിയായിലേക്ക പോകുന്ന ഒരു കപ്പൽ കണ്ടിട്ട, ഞങ്ങൾ അതിൽ കയറി, പുറപ്പെട്ടു പോയി.

൩ പിന്നെ ഞങ്ങൾ കുപ്രൊസിനെ കണ്ടപ്പോൾ, അത ഇടത്തുപുറമായി ഒഴിച്ച, സുറിയായിലേക്ക ഓടിച്ചു, തൂറിൽ വന്ന ഇറങ്ങി: എന്തെന്നാൽ കപ്പൽ അവിടെ ചരക്ക ഇറക്കുവാനുള്ളതായിരുന്നു.

൪ പിന്നെ ഞങ്ങൾ ശിഷ്യന്മാരെ കണ്ടിട്ട അവിടെ ഏഴ ദിവസം പാൎത്തു: യെരുശലേമിലേക്ക പോകേണ്ടാ എന്ന [1] അവർ പൌലുസിനോട ആത്മാവ മൂലമായി പറഞ്ഞു.

൫ പിന്നെ ആ ദിവസങ്ങളെ കഴിച്ചതിന്റെ ശേഷം, ഞങ്ങൾ പുറപ്പെട്ടുപോയി: അവർ എല്ലാവരും ഭാൎയ്യമാരോടും മക്കളോടും ഞങ്ങൾ നഗരത്തിൽനിന്ന പുറത്താകുവോളം ഞങ്ങളോടു കൂടെ വന്നു: അപ്പോൾ [2] ഞങ്ങൾ കടൽതീരത്തിൽ മുട്ടുകുത്തി പ്രാൎത്ഥിച്ചു.

൬ പിന്നെ തമ്മിൽ തമ്മിൽ യാത്ര പറഞ്ഞതിന്റെ ശേഷം, ഞങ്ങൾ കപ്പൽ കയറി, അവർ തങ്ങളുടെ [3] വീടുകളിലേക്ക തിരിച്ചു പോകയും ചെയ്തു.

൭ ഞങ്ങൾ ഞങ്ങളുടെ കപ്പലോട്ടം നിവൃത്തിച്ചിട്ട, തൂറിൽ നിന്ന പ്തൊലെമായിലേക്ക വന്നു, പിന്നെ ഞങ്ങൾ സഹോദരന്മാരെ സല്ക്കരിച്ചു, അവരുടെ അടുക്കൽ ഒരു ദിവസം പാൎത്തു.

൮ പിറേറ ദിവസം പൌലുസിന്റെ കൂട്ടുകാരായ ഞങ്ങൾ പുറപ്പെട്ട, കൈസറിയായിലേക്ക വന്നു: [4] ഏഴ ആളുകളിൽ ഒരുത്തനായി [5] ഏവൻഗെലിസ്തനായ ഫീലിപ്പോസിന്റെ വീട്ടിലേക്ക ചെന്നു: അവനോടു കൂടെ പാൎത്തു.

൯ വിശേഷിച്ച [6] ദീൎഘദൎശനം പറയുന്നവരായി കന്യാസ്ത്രീകളായ നാല പുത്രിമാർ അവന ഉണ്ടായിരുന്നു.

൧൦ ഞങ്ങൾ വളരെ ദിവസം അവിടെ പാൎത്തിരിക്കുമ്പോൾ, [7] അഗബുസ എന്ന നാമമുള്ള ഒരു ദീൎഘദൎശി യെഹൂദിയായിൽനിന്ന വന്നു.

൧൧ അവൻ ഞങ്ങളുടെ അടുക്കൽ വന്ന, പൌലുസിന്റെ കച്ചവാറ എടുത്ത, തന്റെ കൈകളെയും കാലുകളെയും കെട്ടിക്കൊണ്ട, ഈ കച്ചവാറിന്റെ ഉടയക്കാരനെ [8] യെരുശലേമിൽ യെഹൂദന്മാർ ഇപ്രകാരം കെട്ടി, പു

1. നടപ്പ. ൨൦: ൨൩. ൨൧: ൧൧. 2. നടപ്പ. ൨൦: ൩൬. 3. യോഹ ൧: ൧൧. 4. നടപ്പ. ൬: ൫. ൮: ൨൬, ൪൦. 5. എഫെ. ൪: ൧൧. ൨ തിമൊ. ൪: ൫. 6. യോവേൽ. ൨: ൨൮. നടപ്പ. ൨: ൧൭. 7. നടപ്പ. ൧൧: ൨൮. 8. നടപ്പ. ൨൦: ൨൩. ൨൧: ൩൩.

റജാതികളുടെ കൈകളിൽ ഏല്പി
ക്കും എന്നിപ്രകാരം പരിശുദ്ധാ
ത്മാവ പറയുന്നു എന്ന പറഞ്ഞു.
൧൨ ഈ കാൎയ്യങ്ങളെ ഞങ്ങൾ
കേട്ടപ്പോൾ, അവൻ യെറുശലേ
മിലേക്ക പോകരുത എന്ന ഞങ്ങ
ളും ആ സ്ഥലത്തുള്ളവരും അവ
നോട അപേക്ഷിച്ചു.
൧൩ എന്നാൽ പൌലുസ ഉത്ത
രമായിട്ട, [9] നിങ്ങൾ കരകയും എ
ന്റെ ഹൃദയം പൊടിക്കയും ചെ
യ്യുന്നത എന്ത? ഞാൻ യെറുശ
ലേമിൽ കൎത്താവായ യേശുവി
ന്റെ നാമത്തിന വേണ്ടി കെട്ട
പ്പെടുവാൻ മാത്രമല്ല, മരിപ്പാനും
ഒരുങ്ങിയിരിക്കുന്നു എന്ന പറ
ഞ്ഞു.
൧൪ പിന്നെ അവൻ അനുസ
രിക്കായ്കയാൽ, [10] ഞങ്ങൾ കൎത്താ
വിന്റെ ഇഷ്ടം ചെയ്യപ്പെടട്ടെ
എന്ന പറഞ്ഞ, മിണ്ടടങ്ങി.
൧൫ പിന്നെ ആ ദിവസങ്ങൾ
കഴിഞ്ഞശേഷം, ഞങ്ങൾ ഞ
ങ്ങളുടെ യാത്ര സാമാനങ്ങളെ എ
ടുത്തുകൊണ്ട, യെറുശലേമിലേ
ക്ക പോയി.
൧൬ കൈസറിയായിലുള്ള ശി
ഷ്യന്മാരിൽ ചിലരും ഞങ്ങളോട
കൂടെ വന്നു, കുപ്രായക്കാരനായ
മ്നെസൊൻ എന്ന ഒരുപഴയ ശി
ഷ്യന്റെ അടുക്കൽ [ഞങ്ങളെ]
കൊണ്ടുവന്നു, അവനോടു കൂടെ
ഞങ്ങൾ പാൎപ്പാനിരുന്നു.
൧൭ എന്നാൽ [11] ഞങ്ങൾ യെറു
ശലേമിലേക്ക വന്നപ്പോൾ; സ
ഹോദരന്മാർ ഞങ്ങളെ സന്തോ
ഷത്തോട കൂടെ കൈക്കൊണ്ടു.
൧൮ പിന്നെ പിറ്റെ ദിവസം
പൌലുസ ഞങ്ങളോട കൂടെ [12]
യാക്കോബിന്റെ അടുക്കൽ പോ
യി; അവിടെ മൂപ്പന്മാർ എല്ലാവ
രും ഉണ്ടായിരുന്നു.
൧൯ വിശേഷിച്ചു അവൻ അ
വരെ സല്ക്കരിച്ചതിന്റെ ശേ
ഷം, [13] ദൈവം തന്റെ ശുശ്രൂ
ഷകൊണ്ട പുറജാതികളുടെ ഇട
യിൽ ചെയ്യിച്ചു കാൎയ്യങ്ങളെ [14] വി
വരമായിട്ട അറിയിച്ചു.
൨൦ അവർ കേട്ടാറെ, കൎത്താവി
നെ മഹത്വപ്പെടുത്തി, പിന്നെ
അവനോട പറഞ്ഞു, സഹോദ
രാ, വിശ്വസിക്കുന്നവരായ എത്ര
ആയിരം യെഹൂദന്മാർ ഉണ്ടെ
ന്ന നീ കാണുന്നു; അവർ എ
ല്ലാവരും [15] ന്യായപ്രമാണത്തെ
കുറിച്ചു ഭക്തിവൈരാഗ്യം ഉള്ളവ
രാകുന്നു:
൨൧ എന്നാൽ നീ പുറജാതിക
ളുടെ ഇടയിലുള്ള യെഹൂദന്മാർ
എല്ലാവരും തങ്ങളുടെ മക്കളെ ഛേ
ദ ചെയ്കയുമരുത, ചട്ടങ്ങളിൻ
പ്രകാരം നടക്കയുമരുത എന്ന
പറഞ്ഞ, മോശയെ വിട്ട ഒഴി
ഞ്ഞിരിപ്പാൻ അവരെ പഠിപ്പി
ക്കുന്നു, എന്ന അവർ നിന്നെ കു
റിച്ചു കേട്ടിരിക്കുന്നു.
൨൨ അതുകൊണ്ട എങ്ങിനെ?
പുരുഷാരംവന്നു കൂടും നിശ്ചയം:
എന്തുകൊണ്ടെന്നാൽ നീ വന്നി
ട്ടുണ്ടെന്ന അവർ കേൾക്കും.

9. നടപ്പ. ൨൦: ൨൪. 10. മത്താ. ൬: ൧൦. ൨൬: ൩൯. ലൂ. ൧൧: ൨. ൨൨: ൪൨.
11. നടപ്പ. ൧൫: ൪. 12. നടപ്പ. ൧൫: ൧൩. ഗലാ. ൧: ൧൯. ൨: ൯. 13. നടപ്പ.
൧: ൧൭. ൨൦: ൨൪. 14. നടപ്പ. ൧൫: ൪, ൧൨. രോമ. ൧൫: ൧൮, ൧൯. 15. നടപ്പ.
൨൨: ൩. രോമ. ൧൦: ൨. ഗലാ. ൧: ൧൪.

൨൩ ആകയാൽ ഞങ്ങൾ നി
ന്നോട, ൟ പറയുന്നത ചെയ്ക:
ഒരു നേൎച്ചയുള്ളവർ നാല പുരുഷ
ന്മാർ ഞങ്ങളുടെ അടുക്കൽ ഉണ്ട.
൨൪ അവരെ നീ കൂട്ടിക്കൊണ്ടു
ചെന്ന, അവരോടുകൂടെ നിന്നെ
നീ ശുദ്ധം ചെയ്ക, അവർ [16] ത
ങ്ങളുടെ തലകളെ ക്ഷൌരം ചെ
യ്യേണ്ടുന്നതിന, അവരോടു കൂടെ
ചിലവിടുക അപ്പോൾ എല്ലാവ
രും നിന്നെ കുറിച്ച കേട്ടിരിക്കു
ന്ന കാൎയ്യങ്ങൾ ഏതുമില്ല എന്നും,
നീ തന്നെ ന്യായപ്രമാണം ആ
ചരിച്ച ക്രമമായിട്ട നടന്നു എ
ന്നും അറിയും.
൨൫ വിശ്വസിച്ചിരിക്കുന്ന പു
റജാതിക്കാരെ സംബന്ധിച്ചൊ,
അവർ വിഗ്രഹങ്ങൾക്ക നല്ക
പ്പെട്ട വസ്തുക്കളിൽനിന്നും, രക്ത
ത്തിൽനിന്നും, ഞെക്കിക്കൊല്ലപ്പെ
ട്ടവയിൽനിന്നും, വേശ്യാദോഷ
ത്തിൽനിന്നും, ഒഴിഞ്ഞിരിക്കേണ
മെന്നല്ലാതെ, [17] ഇപ്രകാരമുള്ളത
ഒന്നും പ്രമാണിക്കരുത എന്ന
ഞങ്ങൾ നിശ്ചയിച്ച അവൎക്ക
എഴുതീട്ടുണ്ടല്ലൊ.
൨൬ അപ്പോൾ പൌലുസ ആ
മനുഷ്യരെ കൂട്ടിക്കൊണ്ട, പിറെറ
ദിവസം അവരോട കൂടെ തന്നെ
ശുദ്ധം ചെയ്ത, അവരിൽ ഓരോ
രുത്തന വേണ്ടി കാഴ്ച വെക്ക
പ്പെടുവോളത്തിന, [18] ശുദ്ധീകര
ണത്തിന്റെ ദിവസങ്ങളുടെ നി
വൃത്തിയെ അറിയിപ്പാനായിട്ട
[19] ദൈവാലയത്തിലേക്ക ചെന്നു.

൨൭ പിന്നെ ആ ഏഴ ദിവസം
കഴിയാറായപ്പോൾ, [20] ആസി
യായിൽനിന്നുള്ള യെഹൂദന്മാർ
അവനെ ദൈവാലയത്തിൽ ക
ണ്ടാറെ, ജനക്കൂട്ടത്തെ ഒക്കെയും
ഇളക്കി, [21] അവന്റെ മേൽ കൈ
കളെ വെച്ച,
൨൮ ഇസ്രായേൽ മനുഷ്യരെ,
സഹായിപ്പിൻ: ജനത്തിനും, ന്യാ
യപ്രമാണത്തിനും, ൟ സ്ഥല
ത്തിനും വിരോധമായി എല്ലാട
വും [22] എല്ലാവരെയും പഠിപ്പിക്കു
ന്ന മനുഷ്യൻ ഇവൻ തന്നെ ആ
കുന്നു: അത്രയുമല്ല അവൻ ഗ്രെ
ക്കന്മാരെ കൂടെ ദൈവാലയത്തിൽ
കൂട്ടിക്കൊണ്ടുവന്ന, ൟ വിശുദ്ധ
സ്ഥലം അശുദ്ധമാക്കിയിരിക്കു
ന്നു എന്ന വിളിച്ചുപറഞ്ഞു.
൨൯ എന്തുകൊണ്ടെന്നാൽ അ
വർ എഫെസിയക്കാരനായ [23]
ത്രോഫിമുസിനെ നഗരത്തിൽ അ
വനോട കൂടെ മുമ്പെ കണ്ടിരുന്നു:
അവനെ പൌലുസ ദൈവാല
യത്തിലേക്ക കൂട്ടിക്കൊണ്ടുവന്നു
എന്ന അവർ വിചാരിച്ചു.
൩൦ വിശേഷിച്ച [24] നഗരം മുഴ
വനും കലഹപ്പെട്ടു, ജനങ്ങളും കൂ
ട്ടമായി ഓടി വന്നു: പിന്നെ അ
വർ പൌലുസിനെ പിടിച്ച, അ
വനെ ദൈവാലയത്തിൽനിന്ന
പുറത്തേക്ക വലിച്ചു: ഉടനെ വാ
തിലുകൾ അടെക്കപ്പെട്ടു.
൩൧ പിന്നെ അവർ അവ
നെ കൊല്ലുവാൻ അന്വേഷിക്കു
മ്പോൾ യെറുശലേം മുഴുവനും

---

16. ൪ മോ. ൬: ൨, ൧൩, ൧൮. നടപ്പ. ൧൮: ൧൮. 17. നടപ്പ. ൧൫: ൨൦, ൨൯. 18. ൪ മോ. ൬: ൧൩. 19. നടപ്പ. ൨൪: ൧൮. 20. നടപ്പ. ൨൪: ൧൮. 21. നടപ്പ. ൨൬: ൨൧. 22. നടപ്പ. ൨൪: ൫, ൬. 23. നടപ്പ. ൨൦: ൪. 24. നടപ്പ. ൨൬: ൨൧.

കലഹപ്പെട്ടിരിക്കുന്നു എന്നുള്ള വൎത്തമാനം സഹസ്രാധിപന കേൾപ്പിക്കപ്പെട്ടു.

൩൨ [25] അവൻ ഉടനെ ആയുധക്കാരെയും ശതാധിപന്മാരെയും കൂട്ടിക്കൊണ്ട, അവരുടെ അടുക്കൽ ഓടിച്ചെന്നു: പിന്നെ അവർ സഹസ്രാധിപനെയും ആയുധക്കാരെയും കണ്ടപ്പോൾ, പൌലുസിനെ അടിക്കുന്നത നിറുത്തി.

൩൩ അപ്പോൾ വലിയ സഹസ്രാധിപൻ അടുത്തുവന്ന, അവനെ പിടിച്ച, [26] രണ്ട ചങ്ങലകൾ കൊണ്ട കെട്ടുവാൻ കല്പിച്ചു: ഇവൻ ആര എന്നും, എന്ത ചെയ്തു എന്നും ചോദിച്ചു.

൩൪ അപ്പോൾ പുരുഷാരത്തിൽ ചിലർ ഒരു പ്രകാരത്തിലും ചിലർ മറ്റൊരു പ്രകാരത്തിലും വിളിച്ചു പറഞ്ഞു: പിന്നെ കലശൽ ഹേതുവായിട്ട അവന നിശ്ചയം അറിവാൻ കഴിയായ്കകൊണ്ട, അവനെ കോട്ടയിലേക്ക കൊണ്ടുപോകുവാൻ അവൻ കല്പിച്ചു:

൩൫ അവൻ പടികെട്ടിന്മേൽ വന്നപ്പോൾ, ജനത്തിന്റെ ബലാല്ക്കാരം കൊണ്ട അവൻ ആയുധക്കാരാൽ വഹിക്കപ്പെടുകയുണ്ടായി.

൩൬ എന്തുകൊണ്ടെന്നാൽ പുരുഷാരം പിന്നാലെ ചെന്ന, [27] അവനെ നീക്കിക്കളയേണമെന്ന നിലവിളിച്ചു.

൩൭ പിന്നെ പൌലുസിനെ കോട്ടയ്ക്കകത്ത കൊണ്ടുപോകുവാൻ ഇരിക്കുമ്പോൾ, അവൻ സഹസ്രാധിപനോട, ഇനിക്ക നിന്നോട സംസാരിപ്പാൻ അനുവാദം ഉണ്ടോ? എന്ന പറഞ്ഞു. എന്നാറെ അവൻ, നിനക്ക ഗ്രെക്ക ഭാഷ അറിയാമൊ?

൩൮ ഈ നാളുകൾക്ക മുമ്പെ കലഹമുണ്ടാക്കി, നാലായിരം കുലപാതകന്മാരെ വനത്തിലേക്ക കൊണ്ടുപോയ [28] ആ എജിപ്തുകാരൻ നീ അല്ലയൊ എന്ന പറഞ്ഞു.

൩൯ എന്നാറെ പൌലുസ പറഞ്ഞു, [29] ഞാൻ കിലിക്കിയായിലുള്ള തൎസുസ എന്ന ഒട്ടും ഹീനതയില്ലാത്ത പട്ടണത്തിൽ പൌരനായ ഒരു യെഹൂദ മനുഷ്യൻ ആകുന്നു: ജനങ്ങളോട പറവാൻ ഇനിക്ക അനുവാദം തരെണം എന്ന ഞാൻ നിന്നോട അപേക്ഷിക്കുന്നു.

൪൦ അവൻ അനുവാദം കൊടുത്തപ്പോൾ, പൌലുസ പടികെട്ടിന്മേൽനിന്ന, ജനങ്ങൾക്ക [30] കൈകൊണ്ട ആംഗികം കാട്ടി, വളരെ സാവധാനമായപ്പോൾ; അവൻ എബ്രായ ഭാഷയിൽ സംസാരിച്ച പറഞ്ഞു.

## ൨൨ അദ്ധ്യായം.

൧ പൌലുസ തന്റെ മനസ്സ തിരിവിന്റെ വിവരം പറയുന്നത. ൨൫ അവൻ ഒരു രോമാക്കാരൻ എന്നുള്ള അവകാശം കൊണ്ട അടികൊള്ളാതിരിക്കുന്നത.

[1] സഹോദരന്മാരും, പിതാക്കന്മാരു

25. നടപ്പ. ൨൩: ൨൭. ൨൪: ൭ 26. നടപ്പ. ൨൰: ൩൩. ൨൧: ൧൧. 27. ലൂ. ൨൩: ൧൮. യോഹ. ൧൯: ൧൫. നടപ്പ. ൨൨: ൨൨. 28. നടപ്പ. ൫: ൩൬. 29. നടപ്പ. ൯: ൧൧. ൨൨: ൩. 30. നടപ്പ. ൧൨: ൧൭.

1. നടപ്പ. ൭: ൨.

മായുള്ള മനുഷ്യരെ; ഇപ്പോൾ നി
ങ്ങളോടുള്ള എന്റെ ഉത്തരം കേ
ൾപ്പിൻ.
൨ എന്നാറെ അവൻ എബ്രാ
യ ഭാഷയിൽ നങ്ങളോട സംസാ
രിച്ചു എന്ന അവർ കേട്ടപ്പോ
ൾ, അവർ അധികം മൌനമാ
യിരുന്നു. അവൻ പറഞ്ഞത എ
ന്തെന്നാൽ,
൩ [2] ഞാൻ ഒരു യഹൂദമനുഷ്യ
നും, കിലിക്കിയായിലുള്ള തർസൂ
സിൽ ജനിച്ചവനും, ഈ നഗര
ത്തിൽ [3]ഗമാലിയേലിന്റ [4]പാദത്തി
ങ്കൽ അഭ്യസിപ്പിക്കപ്പെട്ടവനും,
[5] പിതാക്കന്മാരുടെ ന്യായപ്രമാണ
ത്തിൻ പ്രകാരം തികവായിട്ട ഉ
പദേശിക്കപ്പെട്ടവനും, [6] നിങ്ങൾ
എല്ലാവരും ഇന്ന ഇരിക്കുന്ന പ്ര
കാരം [7] ദൈവത്തിൽ ഭക്തിവൈ
രാഗ്യമുണ്ടായിരുന്ന വനുമാകുന്നു
സത്യം.
൪ [8] ഞാൻ പുരുഷന്മാരെയും
സ്ത്രീകളെയും ബന്ധിച്ച്, കാരാ
ഗൃഹങ്ങളിൽ ഏല്പിച്ചു കൊണ്ട,
ഈ മാൎഗ്ഗം മരണംവരെ ഉപദ്ര
വിച്ചു.
൫ അപ്രകാരവും പ്രധാനാചാ
ൎയ്യനും [9] മൂപ്പന്മാരുടെ സഭ ഒക്കെ
യും ഇനിക്ക സാക്ഷിയാകുന്നു;
[10]അവരിൽനിന്നും ഞാൻ സഹോ
ദരന്മാൎക്ക എഴുത്തുകളെ വാങ്ങി
കൊണ്ട, ദമസ്കോസിൽ ഇരിക്കു
ന്നവർ ശിക്ഷിക്കപ്പെടുവാനാ
യിട്ട അവരെ കെട്ടപ്പെട്ടവരായി,
യെറുശലേമിലേക്ക കൊണ്ടുവരേ
ണ്ടുന്നതിന അവിടെ പോയി.
൬ [11] പിന്നെ ഉണ്ടായത എ
ന്തെന്നാൽ, ഞാൻ പ്രയാണം
ചെയ്തു, ദമസ്കോസിന്ന സമീപ
ത്ത എത്തിയപ്പോൾ, ഉച്ച സമ
യത്ത ആകാശത്തിൽനിന്ന പെ
ട്ടന്ന വലുതായിട്ട ഒരു വെളിച്ചം
എന്നെ ചുററി പ്രകാശിച്ചു.
൭ അപ്പോൾ ഞാൻ നിലത്ത
വീണു, ശൌലെ, ശൌലേ, നീ
എന്ത എന്നെ ഉപദ്രവിക്കുന്നു?
എന്ന എന്നോട പറയുന്ന ഒരു
ശബ്ദം കേട്ടു.
൮ എന്നാറെ ഞാൻ ഉത്തരമാ
യിട്ട, നീ ആരാകുന്നു, കൎത്താവേ?
എന്ന പറഞ്ഞു. അവൻ എന്നോ
ട, നീ ഉപദ്രവിക്കുന്ന നസറായ
ക്കാരനായ യേശുവാകുന്നു ഞാൻ
എന്ന പറകയും ചെയ്തു.
൯ വിശേഷിച്ച [12] എന്നോട
കൂടെ ഉണ്ടായിരുന്നവർ ആ വെ
ളിച്ചം കണ്ടു, ഭയപ്പെടുകയും ചെ
യ്തു: എങ്കിലും എന്നോട സംസാ
രിച്ചവന്റെ ശബ്ദം അവർ കേ
ട്ടില്ല.
൧൦ പിന്നെ, കൎത്താവെ, ഞാൻ
എന്ത ചെയ്യണം? എന്ന ഞാൻ
ഉത്തരമായിട്ട പറഞ്ഞു. അപ്പോൾ
കൎത്താവ എന്നോട, നീ എഴുനീ
ററ, ദമസ്കോസിലേക്ക പോക: നി
നക്ക ചെയ്വാൻ കല്പിക്കപ്പെട്ടിരി

2. നടപ്പ. ൨൧: ൩൯. ൨ കോറി. ൧൧: ൨൨. ഫിലി. ൩: ൫. 3. നടപ്പ. ൫: ൩൪. 4. ൫ മോ. ൩൩: ൩. ൨ രാജാ. ൪: ൩൮. ലൂ. ൧൦: ൩൯. 5. നടപ്പ. ൨൬: ൫. നടപ്പ. ൨൪: ൫. 6. ഗലാ. ൧: ൧൪. 7. റോമാ. ൧൦: ൨. 8. നടപ്പ. ൮: ൩. ൨൬: ൯, ൧൦. ഫിലി. ൩: ൬. ൧ തിമൊ. ൧: ൧൩. 9. ലൂ. ൨൨: ൬൬. നടപ്പ. ൪: ൫. 10. നടപ്പ. ൯: ൨. ൨൬: ൧൦, ൧൨ 11. നടപ്പ. ൯: ൩. ൨൬: ൧൨, ൧൩. 12. ദാ നി. ൧൦: ൭. നടപ്പ. ൯: ൭.

ക്കുന്നത ഒക്കെയും അവിടെ നി
ന്നോട ചൊല്ലപ്പെടും എന്ന പ
റഞ്ഞു.
൧൧ പിന്നെ ആ വെളിച്ചത്തി
ന്റെ മഹത്വത്താൽ ഞാൻ കണ്ണു
കാണാതായപ്പോൾ, എന്നോട കൂ
ടെ ഉണ്ടായിരുന്നവരാൽ കൈ
താങ്ങപ്പെട്ട, ഞാൻ ദമസ്കൊസി
ലേക്ക വന്നു.
൧൨ പിന്നെ ന്യായപ്രമാണ
പ്രകാരം ഭക്തിയുള്ളവനും, [13] അ
വിടെ പാൎക്കുന്ന സകല യെഹൂ
ദന്മാരാലും [14] നല്ല സാക്ഷിപ്പെട്ട
വനുമായ [15] അനനിയാസ എന്ന
ഒരുത്തൻ,
൧൩ എന്റെ അടുക്കൽ വന്ന, നി
ന്ന എന്നോട, സഹോദരനായ
ശൌലേ, കാഴ്ച പ്രാപിക്ക എന്ന
പറഞ്ഞു. ആ സമയത്ത തന്നെ
ഞാൻ അവങ്കൽ മേല്പോട്ടുനോക്കി.
൧൪ പിന്നെ അവൻ പറഞ്ഞു,
[16] നമ്മുടെ പിതാക്കന്മാരുടെ ദൈ
വം, നീ തന്റെ ഇഷ്ടം അറി
വാനായിട്ടും, [17] ആ നീതിമാനെ
[18] കാണ്മാനായിട്ടും, [19] അവന്റെ
വായിൽനിന്ന ശബ്ദം കേൾപ്പാ
നായിട്ടും [20] നിന്നെ നിയമിച്ചു.
൧൫ അതെന്തുകൊണ്ടെന്നാൽ [21]
നീ കണ്ടിട്ടും കേട്ടിട്ടുമുള്ള കാൎയ്യങ്ങ
ളെ കുറിച്ച [22] സകല മനുഷ്യൎക്കും
നീ അവന്റെ സാക്ഷിയാകും.
൧൬ ഇപ്പോൾ നീ എന്തുകൊണ്ട
താമസിക്കുന്നു? നീ എഴുനീറ്റ
[23] കൎത്താവിന്റെ നാമം വിളിച്ചു
കൊണ്ട ജ്ഞാനസ്നാനം ഏറ്റ
[24] നിന്റെ പാപങ്ങളെ കഴുകിക
ളക.
൧൭ [25] പിന്നെ ഉണ്ടായത എന്തെ
ന്നാൽ ഞാൻ യെറുശലേമിലേക്ക
തിരിച്ചുവന്ന ദൈവാലയത്തിൽ
പ്രാൎത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ ത
ന്നെ, ഞാൻ ഒരു വിവശതയിൽ
ആയി:
൧൮ നീ ഇനിക്ക വേണ്ടി പറ
യുന്ന സാക്ഷിയെ ഇവർ കൈ
ക്കൊൾകയില്ലായ്കകൊണ്ട, [26] നീ
ബദ്ധപ്പെട്ട, ശീഘ്രമായി യെറുശ
ലേമിൽനിന്ന പുറപ്പെട്ട പോക,
എന്ന [27] അവൻ എന്നോട പറ
യുന്നതിനെ ഞാൻ കണ്ടു.
൧൯ അപ്പോൾ ഞാൻ കൎത്താ
വേ നിന്നിൽ വിശ്വസിച്ചവരെ
ഞാൻ [28] കാരാഗൃഹങ്ങളിൽ ആ
ക്കുകയും [29] പള്ളികൾതോറും അ
ടിക്കയും ചെയ്തുവന്നു എന്നും.
൨൦ [30] നിന്റെ രക്തസാക്ഷിക്കാ
രനായ സ്തെഫാനോസിന്റെ
രക്തം ചിന്നപ്പെട്ടപ്പോൾ ഞാനും
അരികെനിന്ന [31] അവനെ കുല
ചെയ്യുന്നതിന സമ്മതിച്ചു അവ
നെ കുല ചെയ്യുവരുടെ വസ്ത്ര
ങ്ങളെ സൂക്ഷിച്ചുകൊണ്ടിരുന്നു
എന്നും അവർ അറിഞ്ഞിരിക്കുന്നു
എന്ന പറഞ്ഞു.

---

13. ൧ തിമൊ ൩: ൭. 14. നടപ്പ ൧൦: ൨൨. 15. നടപ്പ. ൯: ൧൭. 16. നടപ്പ. ൩: ൧൩. ൫: ൩൦. 17. നടപ്പ. ൯: ൧൫. ൨൬: ൧൬. 18. ൧ കൊറി. ൯: ൧. ൧൫: ൮. 19. നടപ്പ. ൩: ൧൪. ൭: ൫൨. 20. ൧ കൊറി. ൧൧: ൨൩. ഗലാ. ൧: ൧൨. 21. നടപ്പ. ൨൩: ൧൧. 22. നടപ്പ. ൪: ൨൦. ൨൬: ൧൬. 23. നടപ്പ. ൯: ൧൪. റോമാ. ൧൦: ൧൩. 24. നടപ്പ. ൨: ൩൮ എബ്രാ. ൧൦: ൨൨. 25. നടപ്പ. ൯: ൨൬. ൨ കൊറി ൧൨: ൨. 26. മത്താ. ൧൦: ൧൪. 27. നടപ്പ. ൨൨: ൧൪. 28. നടപ്പ. ൮: ൩. ൨൨: ൪. 29. മത്താ. ൧൦: ൧൭. 30. നടപ്പ. ൭: ൫൮. 31. ലൂ. ൧൧: ൪൮. നടപ്പ. ൮: ൧ റോമാ ൧: ൩൨.

൨൧ എന്നാറെ അവൻ എന്നോ
ട നീ പോക; എന്തുകൊണ്ടെ
ന്നാൽ [32] ഞാൻ നിന്നെ ദൂര
ത്തിൽ പുറജാതികളുടെ അടുക്കൽ
അയക്കും എന്ന പറഞ്ഞു.

൨൨ ആ അവർ ഈ വാക്കോളം
അവനിൽനിന്ന കേട്ടു, പിന്നെ
തങ്ങളുടെ ശബ്ദങ്ങളെ ഉയൎത്തി
[33] ഇപ്രകാരമുള്ളവനെ ഭൂമിയിൽ
നിന്ന നീക്കികളയെണം: എ
ന്തെന്നാൽ [34] ഇവൻ ജീവനോ
ട ഇരിക്കുന്നത യോഗ്യമല്ല എ
ന്ന പറഞ്ഞു.

൨൩ പിന്നെ അവർ നിലവിളിച്ച
തങ്ങളുടെ വസ്ത്രങ്ങളെ എറിഞ്ഞ
കളഞ്ഞ, ആകാശത്തിലേക്ക പൂഴി
എറിഞ്ഞുകൊണ്ടിരിക്കുമ്പോൾ,

൨൪ സഹസ്രാധിപൻ അവ
നെ കോട്ടയിലേക്ക കൊണ്ടു വ
രെണം എന്ന കല്പിച്ചു. പിന്നെ
എന്ത സംഗതികൊണ്ട അവർ
അവന്റെ നേരെ ഇപ്രകാരം
നിലവിളിച്ചു എന്ന താൻ അറി
വാനായിട്ട അവനെ കൊരടാവു
കൊണ്ട ചോദ്യം ചെയ്യെണം എ
ന്ന പറഞ്ഞു.

൨൫ എന്നാറെ അവർ അവ
നെ തോൽവാറുകൾകൊണ്ട കെ
ട്ടുമ്പോൾ, പൌലുസ അരികത്ത
നില്ക്കുന്ന ശതാധിപനോട, റോ
മാക്കാരനും കുറ്റം വിധിക്കപ്പെ
ട്ടിട്ടില്ലാത്തവനുമായുള്ള മനുഷ്യ
നെ കൊരടാവുകൊണ്ട അടിക്കു
ന്നത നിങ്ങൾക്ക ന്യായമൊ? എ
ന്ന പറഞ്ഞു.

൨൬ ശതാധിപൻ ഇതു കേട്ട
പ്പോൾ പോയി സഹസ്രാധിപ
നോട നീ എന്ത ചെയ്യുന്നു കരു
തികൊൾക: എന്തെന്നാൽ ഈ
മനുഷ്യൻ ഒരു റോമ്മാക്കാരൻ
ആകുന്നു എന്ന അറിയിച്ചു.

൨൭ അപ്പോൾ സഹസ്രാധി
പൻ വന്ന അവനോട നീ റോ
മ്മാക്കാരനൊ? എന്നോട പറക
എന്ന പറഞ്ഞു. അവൻ അതെ
എന്ന പറഞ്ഞു.

൨൮ എന്നാറെ സഹസ്രാധി
പൻ ഉത്തരമായിട്ട ഞാൻ ബഹു
ദ്രവ്യം കൊണ്ട ഈ നഗരാവകാ
ശം സമ്പാദിച്ചു. അപ്പോൾ പൌ
ലൂസ ഞാനൊ അപ്രകാരമുള്ളവ
നായി ജനിച്ചു എന്ന പറഞ്ഞു.

൨൯ അപ്പോൾ അവനെ വി
സ്തരിപ്പാൻ ഭാവിച്ചവർ ഉടനെ
അവനെ വിട്ട നീങ്ങി; അത്രയു
മല്ല സഹസ്രാധിപനും, അ
വൻ റൊമാക്കാരനെന്ന അറി
ഞ്ഞപ്പോൾ, അവനെ കെട്ടിച്ച
തുകൊണ്ടും ഭയപ്പെട്ടു.

൩൦ പിന്നെ പിറ്റെ ദിവസം
അവൻ യെഹൂദന്മാരാൽ എന്തു
കൊണ്ട കുറ്റം ചുമത്തപ്പെട്ടു എ
ന്ന നിശ്ചയം അറിവാൻ ആ
ഗ്രഹിച്ച അവൻ അവനെ കെട്ടു
കളിൽനിന്ന അഴിച്ച പ്രധാനാ
ചാൎയ്യന്മാരും പ്രധാന സംഘം ഒ
ക്കെയും വരുവാൻ കല്പിച്ചു: പി
ന്നെ അവൻ പൌലുസിനെ താ
ഴെകൊണ്ടുവന്ന അവരുടെ മു
മ്പാകെ നിറുത്തി.

32. നടപ്പ. ൯: ൧൫. ൧൩: ൨, ൪൬, ൪൭. ൧൮: ൬. ൨൬: ൧൭. റോമാ ൧: ൫. ൧൧: ൧൩. ൧൫: ൧൬. ഗലാ. ൧: ൧൬, ൨: ൭, ൮. എഫെ. ൩: ൭, ൮. ൧തിമൊ. ൨: ൭. ൨തിമൊ. ൧: ൧൧. 33. നടപ്പ. ൨൧: ൩൬. 34. നടപ്പ. ൨൫: ൨൪.
35. നടപ്പ. ൧൬: ൩൭.

## ൨൩ അദ്ധ്യായം.

൧ പൌലുസിന്റെ പ്രതിവാദം. ൭ അവന്റെ അപവാദക്കാരുടെ ഇടയിലുള്ള പിണക്കം. ൨൩ അവൻ ഫെലിക്സിന്റെ അടുക്കൽ അയക്കപ്പെട്ടതു.

അപ്പോൾ പൌലുസ വിസ്താര
സഭയെ സൂക്ഷിച്ചുനോക്കി സ
ഹോദരന്മാരായ മനുഷ്യരേ,
[1]ഞാൻ ഇന്നെവരെക്കും സകല
നല്ല മനസ്സാക്ഷിയോടും ദൈവ
ത്തിന്റെ മുമ്പാകെ നടന്നിരിക്കു
ന്നു എന്ന പറഞ്ഞു.
൨ എന്നാറെ പ്രധാനാചാൎയ്യ
നായ അനനിയാസ അവന്റെ
അടുക്കൽ നില്ക്കുന്നവരോട [2] അ
വനെ വായിക്കു അടിപ്പാൻ ക
ല്പിച്ചു.
൩ അപ്പോൾ പൌലുസ അവ
നോട ദൈവം നിന്നെ അടിക്കും
വെള്ളതേക്കപ്പെട്ട ചുമരേ: എ
ന്തെന്നാൽ [3] നീ ന്യായപ്രമാണ
ത്തിൻ പ്രകാരം എന്നെ വിസ്തു
രിപ്പാൻ ഇരിക്കയും ന്യായപ്രമാ
ണത്തിന വിരോധമായി എന്നെ
അടിപ്പാൻ കല്പിക്കയും ചെയ്യുന്നു
വൊ? എന്ന പറഞ്ഞു.
൪ എന്നാറെ അരികെ നിന്ന
വർ നീ ദൈവത്തിന്റെ പ്രധാ
നാചാൎയ്യനെ ദൂഷിക്കുന്നുവൊ?
എന്ന പറഞ്ഞു.
൫ അപ്പോൾ പൌലുസ, സ
ഹോദരന്മാരേ, [4] അവൻ പ്രധാ
നാചാൎയ്യനാകുന്നു എന്ന ഞാൻ
അറിഞ്ഞില്ല, എന്തുകൊണ്ടെ
ന്നാൽ [5] നിന്റെ ജനത്തിന്റെ
പ്രമാണിയെ കുറിച്ച നീ ദോ
ഷം പറയരുത എന്ന എഴുതിയി
രിക്കുന്നു എന്ന പറഞ്ഞു.
൬ പിന്നെ സാദോക്കായക്കാർ
ഒരു ഭാഗവും പറിശന്മാർ ഒരു ഭാ
ഗവും ആയിരുന്നു എന്ന പൌലു
സ അറിഞ്ഞിട്ട സഹോദരന്മാരാ
യ മനുഷ്യരേ [6] ഞാൻ ഒരു പറി
ശൻ പറിശന്റെ പുത്രൻ ആകു
ന്നു: [7] മരിച്ചവരുടെ ആശയെയും
ഉയിൎപ്പിനെയും കുറിച്ച ഞാൻ
വിസ്തരിക്കപ്പെടുന്നു എന്ന വി
സ്താരസഭയിൽ വിളിച്ച പറഞ്ഞു.
൭ എന്നാൽ അവൻ ഇത പറ
ഞ്ഞപ്പോൾ പറിശന്മാൎക്കും സാ
ദോക്കായക്കാൎക്കും തമ്മിൽ വിവാ
ദമുണ്ടായി: പുരുഷാരവും പിരി
ഞ്ഞു.
൮ എന്തുകൊണ്ടെന്നാൽ [8] സാ
ദോക്കായക്കാർ ഉയിൎപ്പ ഇല്ലെ
ന്നും, ദൈവദൂതൻ എങ്കിലും, ആ
ത്മാവ എങ്കിലും ഇല്ലെന്നും പറ
യുന്നു: എന്നാൽ പറിശെന്മാർ
രണ്ടും ഉണ്ടെന്ന അനുസരിക്കു
ന്നു.
൯ അനന്തരം ഒരു മഹാ നില
വിളിയുണ്ടായി: അപ്പോൾ പറി
ശന്മാരുടെ ഭാഗത്തിലുള്ള ഉപാ
ദ്ധ്യായന്മാർ എഴുനീറ്റ [9] ഒരു മനു
ഷ്യനിൽ ഒരു ദോഷവും ഞങ്ങ
ൾ കാണുന്നില്ല, [10] ഒരു ആത്മാ

1. നടപ്പ. ൨൪: ൧൬. ൧കോരി. ൪: ൪ ൨കോരി. ൧: ൧൨. ൪: ൨. ൨ തിമോ· ൧: ൩. എബ്രാ. ൧൩: ൧൮. 2. ൧ രാജാ. ൨൨: ൨൪. യറമി. ൨൦: ൨. യോഹ. ൧൮: ൨൨. 3. ലേവി. ൧൯: ൩൫. ൫ മോ. ൨൫: ൧, ൨. യോഹ. ൭: ൫൧ 4. നടപ്പ. ൨൪: ൧൭. 5. പുറപ്പാ. ൨൨: ൨൮. പ്രസംഗ. ൧൦: ൨൦. ൨ പത്രൊ. ൨: ൧൦. യഹൂദ. ൮ 6. നടപ്പ. ൨൬: ൫. ഫിലി. ൩: . ൫. 7. നടപ്പ. ൨൪: ൧൫, ൨൧. ൨൬: ൬: ൨൮: ൨൦. 8. മത്താ. ൨൨: ൨൩. മൎക്കൊ. ൧൨: ൧൮. ലൂ. ൨൦: ൨൭. 9. നടപ്പ. ൨൫: ൨൫. ൨൬: ൩൧. 10. നടപ്പ. ൨൨: ൭, ൧൭, ൧൮.

വൊ ഒരു ദൈവദൂതനൊ അവനോട സംസാരിച്ചിട്ടുണ്ടെങ്കിൽ [11] നാം ദൈവത്തോട യുദ്ധം ചെയ്യരുത എന്ന പറഞ്ഞ വിവാദിച്ചു.

൧൦ പിന്നെ ബഹു കലഹം ഉണ്ടായപ്പോൾ പൌലുസ അവരാൽ ചീന്തിക്കളയപ്പെടുമെന്ന സഹസ്രാധിപൻ ഭയപ്പെട്ടിട്ട ആയുധക്കാരോട ഇറങ്ങി ചെന്ന അവനെ അവരുടെ നടുവിൽനിന്ന ബലത്തോടെ പിടിപ്പാനും കോട്ടയിലേക്ക കൊണ്ടു പോകുവാനും കല്പിച്ചു.

൧൧ പിന്നെ [12] പിറെറ രാത്രിയിൽ കൎത്താവ അവന്റെ അടുക്കൽ നിന്ന പൌലുസേ, ധൈൎയ്യപ്പെട്ടുകൊൾക: എന്തുകൊണ്ടെന്നാൽ നീ എന്നെ കുറിച്ച യെറുശലേമിൽ ഏതപ്രകാരം സാക്ഷിപ്പെടുത്തിയൊ, അപ്രകാരം തന്നെ റോമായിലും സാക്ഷിപ്പെടുത്തെണ്ടുന്നതാകുന്നു എന്ന പറഞ്ഞു.

൧൨ ¶ പിന്നെ നേരം പുലൎന്നപ്പോൾ [13] യെഹൂദന്മാരിൽ ചിലർ കൂട്ടുകെട്ടായി കൂടി പൌലുസിനെ കൊന്നുകളയുന്നതുവരെ ഭക്ഷിക്കയുമില്ല കുടിക്കയുമില്ല എന്ന തങ്ങളായിട്ട ശപഥം ചെയ്തു.

൧൩ ൪൦ ആണയോടുള്ള കൂട്ടുകെട്ട ചെയ്തുവർ നാല്പത പേരിൽ അധികം ഉണ്ടായിരുന്നു.

൧൪ പിന്നെ അവർ പ്രധാനാചാൎയ്യന്മാരുടെയും മൂപ്പന്മാരുടെയും അടുക്കൽ ചെന്ന ഞങ്ങൾ പൌലുസിനെ കൊന്നുകളയുന്നതുവരെ ഒന്നും ഭക്ഷിക്കയില്ല എന്ന ഞങ്ങൾ തന്നെ കഠിനമായുള്ള ശപഥം ചെയ്തിരിക്കുന്നു.

൧൫ ആകയാൽ ഇപ്പോൾ നിങ്ങൾ വിസ്താരസഭയോടു കൂടെ അവനെ കുറിച്ച അധികം നിശ്ചയമായി വിചാരിച്ചറിവാൻ ഭാവിക്കുന്നതുപോലെ സഹസ്രാധിപനോട അവനെ നാളെ നിങ്ങളുടെ അടുക്കൽ ഇറക്കികൊണ്ടുവരുവാൻ തക്കവണ്ണം അറിയിപ്പിൻ: എന്നാൽ അവൻ സമീപത്ത വരുന്നതിനെ മുമ്പെ ഞങ്ങൾ അവനെ കൊല്ലുവാൻ ഒരുങ്ങിയിരിക്കുന്നു എന്ന പറഞ്ഞു.

൧൬ എന്നാറെ പൌലുസിന്റെ സഹോദരിയുടെ പുത്രൻ അവരുടെ കൂട്ടുകെട്ടിനെ കുറിച്ച കേട്ടിട്ട ചെന്ന, കോട്ടയിലേക്ക കടന്ന പൌലുസിനോട അറിയിച്ചു.

൧൭ അപ്പോൾ പൌലുസ ശതാധിപന്മാരിൽ ഒരുത്തനെ വിളിച്ച, ൟ ബാല്യക്കാരനെ സഹസ്രാധിപന്റെ അടുക്കൽ കൊണ്ടുപോക: എന്തുകൊണ്ടെന്നാൽ ഇവന അവനോട ഒരു കാൎയ്യം അറിയിപ്പാനുണ്ട എന്ന പറഞ്ഞു.

൧൮ അപ്പോൾ അവൻ അവനെ കൂട്ടിക്കൊണ്ട, സഹസ്രാധിപന്റെ അടുക്കൽ കൊണ്ടുപോയി, കാവൽപ്പെട്ടവനായ പൌലുസ എന്നെ വിളിച്ച, നിന്നോ

11. നടപ്പ. ൫: ൩൯. 12. നടപ്പ. ൧൮: ൯ ൨൭: ൨൩, ൨൪. 13. നടപ്പ. ൨൩ ൨൧, ൨൫: ൩.

ട ഒരു കാൎയ്യം പറവാനുള്ള ൟ ബാല്യക്കാരനെ നിന്റെ അടുക്കൽ കൊണ്ടുപോകുവാൻ എന്നോട അപേക്ഷിച്ചു എന്ന പറഞ്ഞു.

൧൯ അപ്പോൾ സഹസ്രാധിപൻ അവന്റെ കൈ മേൽ പിടിച്ചു വേറിട്ട കൂട്ടി കൊണ്ടുപോയി നിനക്ക എന്നോട അറിയിപ്പാനുള്ളത എന്താകുന്നു? എന്ന ചോദിച്ചു.

൨൦ എന്നാറെ അവൻ പറഞ്ഞു [14] യെഹൂദന്മാർ പൌലുസിനെ കുറിച്ചു ഇനി അധികം നിശ്ചയമായി വല്ലതും ചോദിപ്പാൻ ഭാവിക്കുന്നതുപോലെ നീ നാളെ അവനെ വിസ്താരസഭയിൽ കൊണ്ടുവരേണ്ടുന്നതിന നിന്നോട അപേക്ഷിപ്പാൻ നിശ്ചയിച്ചിരിക്കുന്നു.

൨൧ എന്നാൽ നീ അവൎക്ക സമ്മതിക്കരുത: എന്തുകൊണ്ടെന്നാൽ അവനെ കൊന്നുകളയുന്നതുവരെ തങ്ങൾ ഭക്ഷിക്കയുമില്ല കുടിക്കയുമില്ല എന്ന തങ്ങളായി ശപഥം ചെയ്യുവർ അവരിൽ നാല്പതിൽ അധികം മനുഷ്യർ അവനായിട്ട പതിയിരിക്കുന്നു: ഇപ്പോൾ നിന്നിൽനിന്ന ഒരു വാഗ്ദത്തത്തിനായിട്ട നോക്കിക്കൊണ്ട അവർ ഒരുങ്ങിയിരിക്കുന്നു.

൨൨ അപ്പോൾ സഹസ്രാധിപൻ നീ ൟ കാൎയ്യങ്ങളെ എന്നോട അറിയിച്ചു എന്ന ആരോടും അറിയിക്കരുത എന്ന കല്പിച്ചു ആ ബാല്യക്കാരനെ അയച്ചു.

൨൩ പിന്നെ അവൻ ശതാധിപന്മാരിൽ രണ്ടാളുകളെ അടുക്കൽ വിളിച്ചു കൈസറിയായോളം പോകുവാനായിട്ട ഇരുനൂറ ആയുധക്കാരെയും എഴുപത കുതിരപ്പടയാളികളെയും ഇരുനൂറ കുന്തക്കാരെയും രാത്രിയിലെ മൂന്നാം മണി സമയത്തേക്ക ചട്ടം കെട്ടുവിൻ.

൨൪ പൌലുസിനെ കയററി നാടുവാഴിയായ ഫെലിക്സിന്റെ അടുക്കൽ സൂക്ഷിച്ചു കൊണ്ടുപോകേണ്ടുന്നതിന, മൃഗവാഹനങ്ങളെ സംഭരിക്കയും ചെയ്യിൻ എന്ന പറഞ്ഞു.

൨൫ പിന്നെ അവൻ ഇപ്രകാരം ഒരു ലേഖനം എഴുതി:

൨൬ ക്ലൌദിയുസ ലുസിയുസ മഹാ ശ്രേഷ്ഠനായുള്ള നാടുവാഴിയായ ഫെലിക്സിന വന്ദനം.

൨൭ [15] ൟ മനുഷ്യൻ യെഹൂദന്മാരാൽ പിടിക്കപ്പെട്ട, അവരാൽ കൊല്ലപ്പെടുവാനിരുന്നപ്പോൾ, അവൻ റോമാക്കാരനെന്ന അറിഞ്ഞ, ഞാൻ സൈന്യത്തോടകൂടെ ചെന്ന, അവനെ വിടീച്ചു.

൨൮ പിന്നെ [16] അവർ അവനെ കുററപ്പെടുത്തിയത ഇന്ന സംഗതികൊണ്ട എന്ന അറിവാൻ ആഗ്രഹിച്ചിട്ട ഞാൻ അവനെ അവരുടെ വിസ്താര സഭയിലേക്ക കൊണ്ടുവന്നു:

൨൯ അപ്പോൾ [17] അവരുടെ വേദത്തിന്റെ ചോദ്യങ്ങളെ കുറിച്ചു അവൻ കുററം ചുമത്തപ്പെടുന്നു എന്നല്ലാതെ [18] മരണ

14 നടപ്പ. ൨൩: ൧൨. 15. നടപ്പ ൨൧: ൩൩. ൨൪: ൭. 16. നടപ്പ. ൨൨: ൩൦. 17. നടപ്പ. ൧൮: ൧൫. ൨൫: ൧൯. 18 നടപ്പ. ൨൬: ൩൧.

ത്തിന എങ്കിലും കെട്ടുകൾക്ക എങ്കിലും യോഗ്യമായുള്ള കുററം ഒന്നും അവനിൽ ഇല്ല എന്നറ കണ്ടറിഞ്ഞു.

൩൦ പിന്നെ ഈ മനുഷ്യന്നായിട്ട യെഹൂദന്മാരാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്ന കൂട്ടുകെട്ട [19] എന്നോട അറിയിക്കപ്പെട്ടപ്പോൾ ഞാൻ ഉടനെ നിന്റെ അടുക്കൽ അയച്ചു, [20] കുററം ചുമത്തുന്നവരോടും തങ്ങൾ അവന്റെ നേരെയുള്ള കാൎയ്യങ്ങളെ നിന്റെ മുമ്പാകെ പറവാൻ കല്പിച്ചുമിരിക്കുന്നു ശുഭം.

൩൧ ¶ പിന്നെ ആയുധക്കാർ തങ്ങളോട കല്പിക്കപ്പെട്ട പ്രകാരം പൌലുസിനെ കൂട്ടിക്കൊണ്ട രാത്രിയിൽ അന്തിപത്രിസിലേക്ക കൊണ്ടുവന്നു.

൩൨ പിറെറ ദിവസം അവർ കുതിരപ്പടയാളികളെ അവനോട്ടുകൂടെ പോകുവാൻ വിട്ടിട്ട കോട്ടയിലേക്ക തിരിച്ചു പോന്നു:

൩൩ അവർ കൈസറിയായിൽ എത്തി ലേഖനം നാടുവാഴിക്ക കൊടുത്തു. പൌലുസിനെയും അവന്റെ മുമ്പാകെ നിറുത്തി.

൩൪ പിന്നെ നാടുവാഴി ലേഖനം വായിച്ചു അവൻ ഏത ദേശത്ത നിന്നുള്ളവൻ എന്ന അറിഞ്ഞപ്പോൾ,

൩൫ നിന്നെ കുററപ്പെടുത്തുന്നവരും വരുമ്പോൾ, [22] ഞാൻ നിന്നിൽ നിന്ന കേൾക്കാം എന്ന പറഞ്ഞു. [23] ഏറോദേസിന്റെ ന്യായസ്ഥലത്തിൽ അവനെ കാത്തുകൊൾവാൻ കല്പിക്കയും ചെയ്തു.

## ൨൪ അദ്ധ്യായം.

൧ പൌലുസ തെൎത്തുല്ലൂസിനാൽ കുററം ചുമത്തപ്പെടുന്നത. ൧൦ തനിക്കു വേണ്ടി തന്നെ ഉത്തരം പറയുന്നത. ൨൪ അവൻ ക്രിസ്തുവിനെ നാടുവാഴിയോടും, അവന്റെ ഭാൎയ്യയോടും പ്രസംഗിക്കുന്നത. ൨൭ നാടുവാഴി തന്റെ സ്ഥാനം വിട്ടുപോകയും പൌലുസിനെ കാരാഗൃഹത്തിൽ പാൎപ്പിക്കയും ചെയ്യുന്നത.

പിന്നെ [1] അഞ്ചു ദിവസം കഴിഞ്ഞ ശേഷം, [2] പ്രധാനാചാൎയ്യനായ അനനിയാസ മൂപ്പന്മാരോടും, തെൎത്തുല്ലൂസ എന്ന ഒരു വാചാലനോടും കൂടെ വന്ന, പൌലുസിന വിരോധമായി നാടുവാഴിയുടെ മുമ്പാകെ ബോധിപ്പിച്ചു.

൨ പിന്നെ അവൻ വിളിക്കപ്പെട്ടപ്പോൾ, തെൎത്തുല്ലൂസ കുററം ചുമത്തി തുടങ്ങി പറഞ്ഞു മഹാ ശ്രേഷ്ഠനായ ഫെലിക്സെ, ഞങ്ങൾ നിന്നാൽ ബഹു സമാധാനം അനുഭവിക്കുന്നതുകൊണ്ടും നിന്റെ പരിപാലനത്താൽ ഈ ജാതിക്ക മഹാ യോഗ്യമായുള്ള ക്രിയകൾ ചെയ്യപ്പെടുന്നതകൊണ്ടും,

൩ ഞങ്ങൾ എല്ലായ്പോഴും എല്ലാടവും സകല നന്ദിയോടും അത കൈക്കൊള്ളുന്നു.

൪ എന്നാൽ ഞാൻ നിന്നെ അധികം അസഹ്യപ്പെടുത്താതെ ഇരിക്കേണ്ടുന്നതിന ഞങ്ങൾ ചുരുക്കമായി പറയുന്നത നിന്റെ

19. നടപ്പ. ൨൩: ൨൦. 20. നടപ്പ. ൨൪: ൮. ൨൫: ൬. 21. നടപ്പ. ൨൧: ൩൯. 22. നടപ്പ. ൨൪: ൧, ൧൦. ൨൫: ൧൬. 23. മത്താ. ൨൭: ൨൭.
1. നടപ്പ. ൨൧: ൨൭. 2. നടപ്പ. ൨൩: ൨, ൩൦, ൩൫. ൨൫: ൨.

ദയകൊണ്ട കേൾക്കേണമെന്ന ഞാൻ നിന്നോട അപേക്ഷിക്കുന്നു.

൫ [3] എന്തുകൊണ്ടെന്നാൽ ഈ മനുഷ്യനെ ഒരു വഷളനും, ഭൂലോകത്തിലുള്ള സകല യെഹൂദന്മാരുടെയും ഇടയിൽ കലഹമുണ്ടാക്കുന്നവനും, നസറായക്കാരുടെ മതത്തിന പ്രമാണിയുമായി ഞങ്ങൾ കണ്ടിരിക്കുന്നു:

൬ [4] ഇവൻ ദേവാലയത്തെ അശുദ്ധമാക്കുവാനും ശ്രമിച്ചു: ഇവനെ ഞങ്ങൾ പിടിച്ചു [5] ഞങ്ങളുടെ ന്യായപ്രമാണപ്രകാരം വിധിപ്പാൻ ഭാവിച്ചു.

൭ [6] എന്നാൽ സഹസ്രാധിപനായ ലൂസിയാസ വന്ന അതിബലാല്ക്കാരത്തോടു കൂടെ ഇവനെ ഞങ്ങളുടെ കൈകളിൽനിന്ന പിടിച്ചു കൊണ്ടുപോയി.

൮ [7] നിന്റെ അടുക്കൽ വരുവാനായിട്ട ഇവനെ കുററം ചുമത്തുന്നവരോട കല്പിച്ചു: ഇവനോട നീ തന്നെ വിസ്തരിച്ചാൽ ഞങ്ങൾ ഇവന്റെ മേൽ കുററം ചുമത്തുന്ന കാൎയ്യങ്ങളെ ഒക്കെയും നീ തന്നെ അറിയും.

൯ യെഹൂദന്മാരും ഈ കാൎയ്യങ്ങൾ ഇപ്രകാരം തന്നെ ആകുന്നു എന്ന പറഞ്ഞ, സമ്മതിച്ചു.

൧൦ അപ്പോൾ പറയേണ്ടതിന നാടുവാഴി പൌലുസിന ആംഗികം കാട്ടിയപ്പോൾ അവൻ ഉത്തരമായിട്ട പറഞ്ഞു; നീ അനേകം സംവത്സരങ്ങളായിട്ട ഈ ജാതിക്ക ന്യായാധിപതിയായി ഇരിക്കുന്നവനാകുന്നു എന്ന അറികകൊണ്ട ഞാൻ അധികം സന്തോഷത്തോടെ ഇനിക്കായിട്ട ഉത്തരം പറഞ്ഞു.

൧൧ എന്തെന്നാൽ ഞാൻ [8] വന്ദിപ്പാനായിട്ട യെരുശലേമിലേക്ക പോയിട്ട പന്ത്രണ്ട ദിവസങ്ങളിൽ അധികമായില്ല എന്ന നീ അറിയെണം.

൧൨ [9] വിശേഷിച്ചു ദേവാലയത്തിൽ ഞാൻ യാതൊരുത്തനോടും തൎക്കിക്കുന്നതും പള്ളികളിൽ വെച്ചു ആകട്ടെ നഗരത്തിൽ വെച്ചു ആകട്ടെ ജനങ്ങളുടെ ഇടയിൽ കലഹം ഉണ്ടാക്കുന്നതും ഇവർ കണ്ടിട്ടില്ല.

൧൩ ഇവർ ഇപ്പോൾ എന്നെ കുററം ചുമത്തുന്ന കാൎയ്യങ്ങളെ തെളിയിപ്പാൻ ഇവൎക്ക കഴികയുമില്ല.

൧൪ എന്നാൽ [10] മതവിപരീതമെന്ന ഇവർ പറയുന്ന മാൎഗ്ഗപ്രകാരം ഞാൻ [11] എന്റെ പിതാക്കന്മാരുടെ ദൈവത്തെ, [12] ന്യായപ്രമാണത്തിലും ദീൎഘദൎശികളിലും എഴുതിയിരിക്കുന്ന സകല കാൎയ്യങ്ങളെയും വിശ്വസിച്ചു, സെവിക്കുന്നു എന്നും;

൧൫ നീതിയുള്ളവരും നീതിയില്ലാത്തവരുമായ [13] മരിച്ചവരുടെ ജീവിച്ചെഴുനീല്പ ഉണ്ടാകുമെന്ന ഇവരും കൂടി അനുസരിക്കുന്ന

3. ല്യ. ൨൩: ൨ നടപ്പ. ൩: ൧൩. ൧൩: ൨൦. ൧൪: ൩. ൨൧: ൨൮. ൧ പത്രോ. ൨: ൧൨, ൧൫. 4. നടപ്പ. ൨൧: ൨൮. 5. യോഹ. ൧൮: ൩൧. 6. നടപ്പ. ൨൧: ൩൩. 7. നടപ്പ. ൨൩: ൩൦. 8. നടപ്പ. ൨൧: ൨൭. ൨൪: ൧൭. 9. നടപ്പ. ൨൫: ൮. ൨൮: ൧൭. 10. ആമോ, ൮: ൧൪. നടപ്പ. ൯: ൨. 11. ൨ തിമോ. ൧: ൩. 12. നടപ്പ. ൨൬: ൨൨. ൨൮: ൨൩. 13. ദാനി. ൧൨: ൨. യോഹ ൫: ൨൮, ൨൯.

തായുള്ള [14] ആശാബന്ധം ഇനിക്ക ദൈവത്തിങ്കൽ ഉണ്ട എന്നും ഞാൻ നിന്നോട അറിയിക്കുന്നു.

൰൬ [15] ഇതിൽ ഞാൻ ദൈവത്തോടും, മനുഷ്യരോടും കുററമില്ലാത്ത മനസ്സാക്ഷി എപ്പോഴും ഉണ്ടാകുവാനായിട്ട പ്രയത്നപ്പെടുന്നു.

൰൭ അനേകം സംവത്സരങ്ങൾ കഴിഞ്ഞിട്ട ഇപ്പോൾ [16] ഞാൻ എന്റെ ജാതിക്കാൎക്ക ധൎമ്മങ്ങളെയും വഴിപാടുകളെയും കൊണ്ടുവരുവാൻ വന്നു.

൰൮ [17] ഇതിങ്കൽ ആസിയായിൽനിന്നുള്ള ചില യെഹൂദന്മാർ ദേവാലയത്തിൽ എന്നെ ശുദ്ധം ചെയ്യപ്പെട്ടവനായി കണ്ടു, ജനക്കൂട്ടത്തോട കൂടിയുമല്ല, കലഹത്തോട കൂടിയുമല്ല.

൰൯ അവൎക്ക എന്റെ നേരെ വല്ലതും ഉണ്ടെങ്കിൽ [18] അവർ ഇവിടെ നിന്റെ മുമ്പാകെ വന്ന, കുററം ചുമത്തേണ്ടുന്നതായിരുന്നു.

൨൰ അല്ലെങ്കിൽ ഞാൻ അവരുടെ ഇടയിൽ നിന്നപ്പോൾ, [19] മരിച്ചവരുടെ ജീവിച്ചെഴുനീല്പിനെ കുറിച്ച ഞാൻ ഇന്ന നിങ്ങളാൽ വിസ്തരിക്കപ്പെടുന്നു എന്ന ഞാൻ വിളിച്ച പറഞ്ഞിട്ടുള്ള ൟ ഒരു വാക്കിനെ കുറിച്ചല്ലാതെ,

൨൰൧ ഞാൻ വിസ്താരസഭയുടെ മുമ്പാകെ നിന്നപ്പോൾ, ഇവർ യാതൊരു അന്ന്യായവും എന്നിൽ കണ്ടെങ്കിൽ ഇവർ തന്നെ പറയട്ടെ.

൨൰൨ ൟ ഫെലിക്സ ൟ കാൎയ്യങ്ങളെ കേട്ടപ്പോൾ, ൟ മാൎഗ്ഗത്തെകുറിച്ച കുറെ കൂടെ വിവരമായി അറിഞ്ഞിട്ട, [20] സഹസ്രാധിപനായ ലുസിയാസ വരുമ്പോൾ, ഞാൻ നിങ്ങളുടെ കാൎയ്യം നല്ലവണ്ണം വിചാരിക്കാമെന്ന പറഞ്ഞ, അവരെ അയച്ചു.

൨൰൩ പിന്നെ പൌലുസിനെ സൂക്ഷിപ്പാനും സ്വാധീനതയോടിരുത്തുവാനും അവന ശുശ്രൂഷ ചെയ്യുന്നതിന എങ്കിലും അവന്റെ അടുക്കൽ വരുന്നതിന എങ്കിലും [21] അവന്റെ സ്നേഹിതന്മാരിൽ ഒരുത്തനോടും വിരോധിക്കാതെ ഇരിപ്പാനും അവൻ ശതാധിപനോട കല്പിച്ചു.

൨൰൪ ൟ പിന്നെ കുറെ ദിവസങ്ങൾ കഴിഞ്ഞ ശേഷം ഫെലിക്സ യെഹൂദസ്ത്രീയായ തന്റെ ഭാൎയ്യ ദ്രോസില്ലായോട കൂടെ വന്ന, പൌലുസിനെ വരുത്തി, ക്രിസ്തുവിലുള്ള വിശ്വാസത്തെ കുറിച്ച അവനിൽനിന്ന കേട്ടു.

൨൰൫ എന്നാറെ അവൻ നീതിയെയും, പരിപാകത്തെയും, വരുവാനുള്ള ന്യായവിധിയെയും കുറിച്ച വ്യവഹരിക്കുമ്പോൾ ഫെലിക്സ ഭയപ്പെട്ട, നീ ഇപ്പോൾ പോക; ഇനിക്ക നല്ല സമയമുള്ളപ്പോൾ ഞാൻ നിന്നെ വിളിപ്പിക്കാമെന്ന ഉത്തരമായിട്ട പറഞ്ഞു.

---

14. നടപ്പ. ൨൰൩: ൬. ൨൰൬: ൬, ൭. ൨൰൮: ൨൰. 15. നടപ്പ. ൨൰൩: ൧. 16. നടപ്പ. ൰൭: ൨൧. ൩൰. ൨൰: ൰൬. റോമാ. ൰൫: ൨൫ ൨ കോറി. ൮: ൪. ഗലാ. ൨: ൰. 17. നടപ്പ ൨൰൧: ൨൬, ൨൭. ൨൰൬: ൨൧. 18. നടപ്പ. ൨൰൩: ൩൰. ൨൰൫: ൰൬. 19. നടപ്പ. ൨൰൩: ൬. ൨൰൮: ൨൰. 20. നടപ്പ. ൨൰൨: ൨. 21. നടപ്പ. ൨൰൭: ൩. ൨൰൮: ൰൬.

൨൬ വിശേഷിച്ചും അവൻ പൌലുസിനെ വിട്ടയപ്പാനായിട്ട, [22] തനിക്ക അവനാൽ ദ്രവ്യം കൊടുക്കപ്പെട്ടുമെന്ന അവൻ നിരൂപിച്ചു: അതുകൊണ്ട അവൻ പലപ്പോഴും അവനെ വിളിപ്പിച്ചു, അവനോട സംസാരിച്ചു.

൨൭ പിന്നെ രണ്ട സംവത്സരം കഴിഞ്ഞതിന്റെ ശേഷം, ഫെലിക്സിന്റെ സ്ഥാനത്തിൽ പോൎക്കിയുസ ഫെസ്തൂസ വന്നു: അപ്പോൾ ഫെലിക്സ [23] യെഹൂദന്മാൎക്ക ദയ കാട്ടുവാൻ ഇച്ശിച്ചു, പൌലുസിനെ കാവലപ്പെട്ടവനായി വിട്ടുംവെച്ചു പോയി.

## ൨൫ അദ്ധ്യായം.

൧ പൌലുസ ഫെസ്തൂസിന്റെ മുമ്പാകെ യെഹൂദന്മാരാൽ കുററം ചുമത്തപ്പെടുന്നത കൈസറിന്നലേക്ക അഭയം ചൊല്ലുന്നത.

പിന്നെ ഫെസ്തൂസ ആ അധികാരത്തിൽ വന്നിട്ട മൂന്ന ദിവസം കഴിഞ്ഞതിന്റെ ശേഷം, അവൻ കൈസറിയായിൽ നിന്ന യെറുശലേമിലേക്ക പോയി.

൨ [1] അപ്പോൾ പ്രധാനാചാൎയ്യനും യെഹൂദന്മാരിൽ പ്രധാനന്മാരും പൌലുസിന വിരോധമായി അവനെ ബോധിപ്പിച്ചു,

൩ [2] വഴിയിൽ അവനെ കൊന്നുകളവാൻ പതി ഇരുന്നുകൊണ്ട അവനെ യെറുശലേമിലേക്ക വിളിപ്പിപ്പാൻ തക്കവണ്ണം അവന വിരോധമായി കൃപ വേണമെന്ന അവനോട അപേക്ഷിച്ചു.

൪ എന്നാറെ ഫെസ്തൂസ ഉത്തരമായിട്ട, പൌലുസ കൈസറിയായിൽ തന്നെ കാക്കപ്പെടെണമെന്നും, താനും ശീഘ്രമായി അവിടെ പോകുമെന്നും പറഞ്ഞു.

൫ ആകയാൽ നിങ്ങളിൽ പ്രാപ്തിയുള്ളവർ കൂടെ പോന്ന, [3] ഈ മനുഷ്യന്റെ പേരിൽ വല്ലതും ഉണ്ടെങ്കിൽ അവനെ കുററം ചുമത്തട്ടെ എന്ന അവൻ പറഞ്ഞു.

൬ പിന്നെ അവൻ അവരുടെ ഇടയിൽ പത്ത ദിവസങ്ങളിൽ അധികം താമസിച്ചതിന്റെ ശേഷം, അവൻ കൈസറിയായിലേക്ക പോയി; പിറെറ ദിവസം ന്യായാസനത്തിൽ ഇരുന്നിട്ട, പൌലുസിനെ കൊണ്ടുവരുവാൻ കല്പിച്ചു.

൭ അവൻ വന്നപ്പോൾ, യെറുശലേമിൽനിന്ന വന്നിട്ടുള്ള യെഹൂദന്മാർ തങ്ങൾക്ക തെളിയിപ്പാൻ കഴിയാത്ത [4] പല ഘനമുള്ള കുററങ്ങളെ പൌലുസിന്റെ മേൽ ചുമത്തിക്കൊണ്ട, ചുററും നിന്നു.

൮ അവൻ [5] ഞാൻ യെഹൂദന്മാരുടെ ന്യായപ്രമാണത്തിന വിരോധമായി എങ്കിലും, ദൈവാലയത്തിന വിരോധമായി എങ്കിലും, കൈസറിന വിരോധമായി എങ്കിലും ഒരു ദോഷവും ചെയ്തിട്ടില്ല എന്ന തനിക്കായിട്ട ഉത്തരം പറഞ്ഞു.

22. പുറപ്പാ. ൨൩: ൮. 23. പുറപ്പാ. ൨൩: ൨. നടപ്പു. ൧൨: ൩. ൨൫: ൯, ൧൪.
1. നടപ്പു. ൨൪: ൧. ൨൫: ൧൫. 2. നടപ്പു. ൨൩: ൧൨, ൧൫. 3. നടപ്പു. ൧൮: ൧൪. ൨൫: ൧൮. 4. മകോ. ൧൫: ൩. ലൂ. ൨൩: ൨, ൧൦. നടപ്പു. ൨൪: ൫, ൧൩. 5. നടപ്പു. ൬: ൧൩. ൨൪: ൧൨. ൨൮: ൧൭.

ൻ എന്നാൽ ഫെസ്തുസ [6] യെഹൂദന്മാൎക്ക ദയ കാട്ടുവാൻ ഇച്ശിച്ചുകൊണ്ട, പൌലുസിനോട ഉത്തരമായിട്ട, [7] നീ യെറുശലേമിലേക്ക പോയി, അവിടെ ൟ സംഗതികളെ കുറിച്ച എന്റെ മുമ്പാകെ വിസ്തരിക്കപ്പെടുവാൻ നിനക്ക മനസ്സുണ്ടൊ? എന്ന പറഞ്ഞു.

൧൦ അപ്പോൾ പൌലുസ, ഞാൻ കൈസറിന്റെ ന്യായാസനത്തിന്റെ മുമ്പാകെ നില്ക്കുന്നു, അവിടെ ഞാൻ വിസ്തരിക്കപ്പെടേണ്ടിയവനാകുന്നു: ഞാൻ യെഹൂദന്മാൎക്ക ഒരു അന്യായവും ചെയ്തിട്ടില്ല, അപ്രകാരം നീയും നല്ലവണ്ണം അറിയുന്നുവല്ലൊ.

൧൧ [8] എന്തുകൊണ്ടെന്നാൽ ഞാൻ അന്യായം ചെയ്യുന്നു എങ്കിലും, മരണത്തിന യോഗ്യമായി വല്ലതും ചെയ്തിട്ടുണ്ട എങ്കിലും, മരിക്കുന്നതിന ഇനിക്ക വിരോധമില്ല: ഇവർ എന്റെ മേൽ ചുമത്തുന്ന കാൎയ്യങ്ങളിൽ ഒന്നും തന്നെ ഇല്ല എന്നുവരികിൽ, എന്നെ അവൎക്ക ഏല്പിപ്പാൻ ഒരുത്തനും കഴികയില്ല, [9] ഞാൻ കൈസറിങ്കലേക്ക അഭയം ചൊല്ലുന്നു എന്ന പറഞ്ഞു.

൧൨ അപ്പോൾ ഫെസ്തുസ താൻ ആലോചന സഭയോട സംസാരിച്ചിട്ട, നീ കൈസറിങ്കലേക്ക അഭയം ചൊല്ലിയൊ? നീ കൈസറിന്റെ അടുക്കലേക്ക പോകെണം എന്ന ഉത്തരമായി പറഞ്ഞു.

൧൩ ¶ പിന്നെ ചില ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷം, അഗ്രിപ്പ രാജാവും ബെൎന്നിക്കയും ഫെസ്തുസിനെ സല്ക്കരിപ്പാൻ കൈസറിയായിലേക്ക വന്നു.

൧൪ അവിടെ അവർ വളരെ ദിവസങ്ങൾ പാൎത്തപ്പോൾ, ഫെസ്തുസ പൌലുസിന്റെ സംഗതി രാജാവിനോട അറിയിച്ച, പറഞ്ഞതെന്തെന്നാൽ [10] ഫെലിക്സ കാവലിൽ വെച്ചുംവെച്ച പോയവനായ ഒരു മനുഷ്യൻ ഉണ്ട.

൧൫ ഞാൻ യെറുശലേമിൽ ഇരുന്നപ്പോൾ, പ്രധാനാചാൎയ്യന്മാരും യെഹൂദന്മാരുടെ മൂപ്പന്മാരും [11] അവനെ കുറിച്ച എന്നെ ബോധിപ്പിച്ച, അവന വിരോധമായി ന്യായവിധി ചോദിച്ചു.

൧൬ [12] അവരോട ഞാൻ ഉത്തരമായി, കുററം ചുമത്തപ്പെടുന്നവൻ കുററം ചുമത്തുന്നവരുടെ മുഖദാവിൽ വെച്ച, [തന്റെ മേൽ ചുമത്തിയിരിക്കുന്ന] കുററത്തെ കുറിച്ച തനിക്കായിട്ട തന്നെ ഉത്തരം പറവാൻ അവന ഇടകിട്ടുന്നതിന മുമ്പെ, ഒരു മനുഷ്യനെ ജീവനാശത്തിന ഏല്പിക്കുന്നത റോമാക്കാൎക്ക മൎയ്യാദയില്ല എന്ന പറഞ്ഞു.

൧൭ അതുകൊണ്ട അവർ ഇവിടെ വന്നുകൂടിയപ്പോൾ, [13] ഞാൻ ഒട്ടും താമസം ചെയ്യാതെ പിറെറ ദിവസം ന്യായാസനത്തിൽ ഇരുന്ന, ആ മനുഷ്യനെ കൊണ്ടുവരുവാൻ കല്പിച്ചു.

---

6. നടപ്പ. ൨൪: ൨൭. 7. നടപ്പ. ൨൩: ൨൦. 8. നടപ്പ. ൧൮: ൧൪. ൨൩: ൨൯. ൨൬: ൩൧. 9 നടപ്പ ൨൬: ൩൨. ൨൮: ൧൯. 10. നടപ്പ. ൨൪: ൨൭. 11. നടപ്പ. ൨൫: ൨, ൩. 12. നടപ്പ. ൨൫: ൪, ൫. 13. നടപ്പ. ൨൫: ൬.

൧൮ അവനെ കുറ്റപ്പെടുത്തിയവർ നിന്നാറെ, അവർ ഞാൻ നിരൂപിച്ചിരുന്ന കുറ്റങ്ങളിൽ ഒന്നും അവന വിരോധമായി ബോധിപ്പിച്ചില്ല.

൧൯ തങ്ങളുടെ സ്വന്ത മതത്തെ കുറിച്ചും, മരിച്ചവനായ യേശു എന്ന ഒരുത്തൻ ജീവനോടിരിക്കുന്നു എന്ന പൌലൂസ പറഞ്ഞതിനെ കുറിച്ചും [14] ചില തൎക്കങ്ങൾ മാത്രം അവൎക്ക ഇവന്റെ നേരെ ഉണ്ടായി.

൨൦ എന്നാൽ ഇപ്രകാരമുള്ള തൎക്കത്തെ കുറിച്ച ഞാൻ സംശയിക്കകൊണ്ട അവൻ യെറുശലേമിലേക്ക ചെന്ന അവിടെ ൟ സംഗതികളെ കുറിച്ച ന്യായം വിധിക്കപ്പെടുവാൻ മനസ്സുണ്ടൊ എന്ന അവനോട ചോദിച്ചു.

൨൧ എന്നാറെ പൌലൂസ താൻ അഗസ്തൂസിന്റെ ന്യായവിധിക്ക കാക്കപ്പെടെണമെന്ന അഭയം ചൊല്ലിയപ്പോൾ, ഞാൻ അവനെ കൈസറിന്റെ അടുക്കൽ അയക്കുന്നത വരെക്കും കാക്കപ്പെടുവാൻ കല്പിച്ചു.

൨൨ അപ്പോൾ [15] അഗ്രിപ്പാ ഫെസ്തൂസിനോട, ഞാനും ആ മനുഷ്യനിൽനിന്ന കേൾപ്പാൻ ഇച്ശിക്കുന്നു എന്ന പറഞ്ഞു. നാളെ നിനക്ക അവനിൽനിന്ന കേൾക്കാം എന്ന അവൻ പറഞ്ഞു.

൨൩ പിന്നെ പിറ്റെ ദിവസം അഗ്രിപ്പായും ബെറ്നിക്കെയും മഹാ കോലാഹലത്തോടെ വന്ന, സഹസ്രാധിപന്മാരോടും നഗരത്തിലെ പ്രധാനികളോടും കൂടെ കേൾവിസ്ഥലത്തിലെക്ക കടന്നപ്പോൾ, ഫെസ്തൂസിന്റെ കല്പന പ്രകാരം പൌലൂസ കൊണ്ടുവരപ്പെട്ടു.

൨൪ അപ്പോൾ ഫെസ്തൂസ പറഞ്ഞു, അഗ്രിപ്പാ രാജാവും, [16] ഞങ്ങളോടു കൂടെ ഇവിടെയുള്ള സകല മനുഷ്യരുമെ, ൟ മനുഷ്യനെ നിങ്ങൾ കാണുന്നുവല്ലൊ, അവനെ കുറിച്ച യെഹൂദന്മാരുടെ സംഘം ഒക്കെയും യെറുശലേമിലും ഇവിടെയും എന്നോട അപെക്ഷിച്ചു, [17] ഇവൻ ഇനി ജീവനോടിരിക്കേണ്ടുന്നവനല്ല എന്ന വിളിച്ച പറഞ്ഞു.

൨൫ എന്നാൽ [18] അവൻ മരണത്തിന യോഗ്യമായി ഒന്നും ചെയ്തിട്ടില്ല എന്ന ഞാൻ അറിഞ്ഞു, [19] എങ്കിലും അവൻ താനായി അഗസ്തൂസിങ്കലേക്ക അഭയം ചൊല്ലിയിരിക്കകൊണ്ട അവനെ അയപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു.

൨൬ അവനെ കുറിച്ച എന്റെ അധിപതിക്ക എഴുതുവാൻ നിശ്ചയമുള്ള കാൎയ്യം ഒന്നുമില്ല: അതുകൊണ്ട വിസ്താരം കഴിഞ്ഞതിന്റെ ശെഷം, എഴുതുവാൻ വല്ലതും എനിക്ക ഉണ്ടാകേണ്ടുന്നതിനായിട്ടു, ഞാൻ ഇവനെ നിങ്ങളുടെ മുമ്പാകെയും, പ്രത്യേകമായി, അഗ്രിപ്പാ രാജാവേ, നിന്റെ

---

14. നടപ്പ. ൧൮: ൧൫. ൨൩: ൨൯. 15. നടപ്പ. ൯: ൧൫. 16. നടപ്പ. ൨൫: ൨, ൩, ൭. 17. നടപ്പ. ൨൨: ൨൨. 18. നടപ്പ. ൨൩: ൯, ൨൬: ൩൧, ൩൨. 19 നടപ്പ. ൨൫: ൧൧, ൧൨.

മുമ്പാകെയും കൊണ്ടുവന്നിരിക്കുന്നു.

൨൭ എന്തെന്നാൽ കാവലപ്പെട്ട ഒരുത്തനെ അയക്കയും, അവന്റെ മേൽ [ചുമത്തപ്പെട്ട] കുററങ്ങളെ അറിയിക്കാതെ ഇരിക്കയും ചെയ്യുന്നത, അകാൎയ്യം എന്ന ഇനിക്ക തോന്നുന്നു.

## ൨൬ അദ്ധ്യായം.

൧ പൌലൂസ അഗ്രിപ്പയുടെ മുമ്പാകെ തന്റെ നടപ്പിന്റെ അവസ്ഥയും൰ ൧൨ തന്റെ മനസ്സുതിരിവും അറിയിക്കുന്നത. ൨൮ അഗ്രിപ്പ ക്രിസ്തിയാനി ആകുവാൻ മിക്കവാറും സമ്മതപ്പെടുന്നത.

അപ്പോൾ അഗ്രിപ്പ പൌലൂസിനോട, നിനക്ക വേണ്ടി തന്നെ പറവാൻ നിനക്ക അനുവാദം ഉണ്ട എന്ന പറഞ്ഞു. അപ്പോൾ പൌലൂസ തന്റെ കൈ നീട്ടി, ഉത്തരം പറഞ്ഞത, എന്തെന്നാൽ,

൨ അഗ്രിപ്പ രാജാവെ, ഞാൻ യെഹൂദന്മാരാൽ ചുമത്തപ്പെട്ടിരിക്കുന്ന സകല കാൎയ്യങ്ങളെ കുറിച്ചും നിന്റെ മുമ്പാകെ ഞാൻ ഇന്ന ഉത്തരം പറവാൻ പോകുന്നതുകൊണ്ട, എന്നെ ഭാഗ്യവാനെന്ന ഞാൻ വിചാരിക്കുന്നു.

൩ പ്രത്യേകമായിട്ട നീ യെഹൂദന്മാൎക്കുള്ള സകല മൎയ്യാദകളെയും തൎക്കങ്ങളെയും അറിയുന്നവനാകുന്നുവല്ലൊ: ആകയാൽ ക്ഷമയോടെ ഇനിക്ക ചെവി തരെണമെന്ന ഞാൻ നിന്നോട അപേക്ഷിക്കുന്നു.

൪ എന്റെ ബാല്യം മുതൽ എന്റെ നടപ്പിന്റെ അവസ്ഥ, ആദിമുതൽ യെറുശലെമിൽ എന്റെ സ്വജാതിക്കാരുടെ ഇടയിൽ ഉണ്ടായത, യെഹൂദന്മാർ എല്ലാവരും അറിഞ്ഞിരിക്കുന്നു:

൫ സാക്ഷിപ്പെടുത്തുവാൻ അവൎക്ക മനസ്സുണ്ടെങ്കിൽ,[1] ഞങ്ങളുടെ വേദത്തിൽ മഹാ കടുപ്പമുള്ള പകുപ്പിൻ പ്രകാരം, ഞാൻ പറിശനായി ജീവനം ചെയ്തു എന്ന അവർ ആദിമുതൽ എന്നെ അറിഞ്ഞിരിക്കുന്നു.

൬ ഇപ്പോഴും[2] ഞങ്ങളുടെ പിതാക്കന്മാരോട ദൈവത്താൽ ചെയ്യപ്പെട്ട വാഗ്ദത്തത്തിൻ[3] ആശാബന്ധത്തിന്റെ നിമിത്തം ഞാൻ ന്യായം വിധിക്കപ്പെടുന്നവനായി നില്ക്കുന്നു:

൭ [4] ഞങ്ങളുടെ പന്ത്രണ്ട ഗോത്രങ്ങളും ഇടവിടാതെ[5] രാവും പകലും ദൈവത്തെ സേവിച്ചുകൊണ്ട,[6] ആ വാഗ്ദത്തത്തിലെക്ക എത്താം എന്ന ആശപ്പെടുന്നു. അഗ്രിപ്പ രാജാവെ, ഈ ആശാബന്ധം നിമിത്തമായിട്ട ഞാൻ യെഹൂദന്മാരാൽ കുററം ചുമത്തപ്പെടുന്നു.

൮ ദൈവം മരിച്ചവരെ ഉയി

1. നടപ്പ. ൨൨: ൩. ൨൩: ൬. ൨൪: ൧൪, ൨൧. ഫീലി. ൩: ൫. 2. ആദ്യ: ൩. ൧൫. ൨൨: ൧൭. ൨൩: ൪. ൪൯: ൧൦. ൫ മോ. ൧൮: ൧൫. ൨ ശമു. ൭: ൧൨. സങ്കീ. ൧൩൨: ൧൧. ഏശാ. ൪: ൨. ൭: ൧൪. ൯: ൬. ൪൦: ൧൦. യറമി. ൨൩: ൫. ൩൩: ൧൪, ൧൫, ൧൬. യെഹസ. ൩൪: ൨൩. ൩൭: ൨൪. ദാനി. ൯: ൨൪. മീഖാ. ൭: ൨൦. നടപ്പ. ൧൩: ൩൨. റോമാ. ൧൫: ൮. തീത്തു. ൨: ൧൩. 3. നടപ്പ. ൨൩: ൬. 4. യാക്കോ. ൧: ൧. 5. ലൂ. ൨: ൩൭. ൧ തെസ്സ. ൩: ൧൦. ൧ തിമോ. ൫: ൫. 6. ഫീലി. ൩: ൧൧.

പ്പിക്കുന്നത വിശ്വസിപ്പാൻ കഴി
യാത്ത കാൎയ്യം എന്ന നിങ്ങളാൽ
എന്തിന വിചാരിക്കപ്പെടുന്നു?
൯ ഞാനും നസറായക്കാരനാ
യ യേശുവിന്റെ നാമത്തിന
വിരോധമായി പല കാൎയ്യങ്ങളെ
യും ചെയ്യേണ്ടുന്നതാകുന്നു എ
ന്ന [7] എന്റെ ഉള്ളിൽ ഞാൻ നി
രൂപിച്ചു സത്യം.
൧൦ [8] അപ്രകാരം ഞാൻ യെറു
ശലേമിൽ ചെയ്തിട്ടും ഉണ്ട: ഞാൻ
[9] പ്രധാനാചാൎയ്യന്മാരിൽ നിന്ന
അധികാരം പ്രാപിച്ചിട്ട, വിശു
ദ്ധമുള്ളവരിൽ പലരെയും കാരാ
ഗൃഹങ്ങളിൽ ഇട്ടടെച്ചു; അവർ
കൊല്ലപ്പെട്ടപ്പോഴും ഞാൻ അവ
ൎക്ക വിരോധമായിട്ട എന്റെ വാ
ക്ക കൊടുത്തു.
൧൧ [10] ഞാൻ പലപ്പോഴും സ
കല പള്ളികളിലും അവരെ ഉപ
ദ്രവിച്ചു ദൈവദൂഷണം പറവാ
നായിട്ട അവരെ ഹേമിച്ചു; ഞാൻ
അവൎക്ക വിരോധമായി മഹാ വെ
റിയനായിരുന്ന, അന്യ നഗര
ങ്ങൾ വരെക്കും അവരെ പീഡി
പ്പിക്കയും ചെയ്തു.
൧൨ [11] ഇതിനായിട്ട ഞാൻ പ്ര
ധാനാചാൎയ്യന്മാരിൽനിന്ന പ്രാ
പിച്ച അധികാരത്തോടും ഉത്തര
വോടും കൂടെ ദമസ്കൊസിലേക്ക
പോകുമ്പോൾ,
൧൩ രാജാവെ, മദ്ധ്യാഹ്നത്തിൽ
ഞാൻ വഴിയിൽ വെച്ച ആകാ
ശത്തിൽനിന്ന സൂൎയ്യന്റെ ശോ
ഭയെക്കാൾ അധികമായുള്ള ഒരു
പ്രകാശം എന്നെയും എന്നോട
കൂടെ പ്രയാണം ചെയ്യുവരെയും
ചുററിപ്രകാശിക്കുന്നത കണ്ടു.
൧൪ പിന്നെ ഞങ്ങൾ എല്ലാവ
രും നിലത്ത വീണപ്പോൾ, എ
ന്നോട സംസാരിച്ച ശൌലെ,
ശൌലെ, നീ എന്തുകൊണ്ട എ
ന്നെ ഉപദ്രവിക്കുന്നു? മുള്ളുകളു
ടെ നേരെ ഉതെക്കുന്നത നിന
ക്ക വിഷമമാകുന്നു എന്ന എ
ബ്രായ ഭാഷയിൽ പറയുന്ന ഒ
രു ശബ്ദം ഞാൻ കേട്ടു.
൧൫ അപ്പോൾ ഞാൻ, നീ ആ
രാകുന്നു, കൎത്താവെ? എന്ന പറ
ഞ്ഞു. എന്നാറെ അവൻ, ഞാൻ നീ
ഉപദ്രവിക്കുന്ന യേശുവാകുന്നു.
൧൬ എന്നാൽ നീ എഴുനീററ
കാലൂന്നിച്ച നില്ക്ക: എന്തുകൊ
ണ്ടെന്നാൽ നീ കണ്ടിരിക്കുന്ന
കാൎയ്യങ്ങളെയും ഞാൻ നിനക്ക കാ
ണിപ്പാനിരിക്കുന്ന കാൎയ്യങ്ങളെ
യും കുറിച്ച [12] ഞാൻ നിന്നെ ഒരു
ശുശ്രൂഷക്കാരനായും സാക്ഷി
യായും നിയമിപ്പാൻ എന്നുള്ള
തും കാൎയ്യത്തിന തന്നെ ഞാൻ
നിനക്ക പ്രത്യക്ഷമായിരിക്കുന്നു;
൧൭ ജനത്തിൽനിന്നും, പുറജാ
തികളിൽനിന്നും ഞാൻ നിന്നെ
രക്ഷിക്കും.
൧൮ അവൎക്ക എന്നിലുള്ള വി
ശ്വാസംകൊണ്ട [13] പാപമോച
നവും [14] ശുദ്ധീകരിക്കപ്പെട്ടവരു
ടെ ഇടയിൽ [15] അവകാശവും

7. യോഹ. ൧൬: ൨. ൧ തിമോ. ൧: ൧൩. 8. നടപ്പ. ൮: ൩. ഗലാ. ൧: ൧൩. 9. നടപ്പ. ൯: ൧൪, ൨൧. ൨൨: ൫. 10. നടപ്പ. ൨൨: ൧൯. 11. നടപ്പ. ൯: ൩. ൨൨: ൬. 12. നടപ്പ. ൨൨: ൧൫. 13. ലൂ. ൧: ൭൯. 14. നടപ്പ. ൨൦: ൩൨. 15. എഫെ. ൧: ൧൧. കൊലൊ. ൧: ൧൨.

ലഭിക്കേണ്ടുന്നതിന, അവരുടെ
[19] കണ്ണുകളെ തുറപ്പാനായിട്ടും അ
വരെ ¹⁷ ഇരുളിൽനിന്ന വെളി
ച്ചത്തിങ്കലെക്കും, സാത്താന്റെ
ശക്തിയിൽനിന്ന ദൈവത്തിങ്ക
ലെക്കും തിരിപ്പാനായിട്ടും, [18] ഞാ
ൻ ഇപ്പോൾ നിന്നെ അവരു
ടെ അടുക്കൽ അയക്കുന്നു, എ
ന്ന പറഞ്ഞു.

൧൯ ആയതുകൊണ്ട, അഗ്രി
പ്പ രാജാവെ, ഞാൻ ആ പരമ
ദശനത്തിന അനുസരണമില്ലാ
ത്തവനായിരുന്നില്ല:

൨൦ എങ്കിലൊ [19] ഒന്നാമത ദമ
സ്കൊസിലും, പിന്നെ യെറുശ
ലെമിലും, യെഹൂദിയായിലും സ
കല ദേശങ്ങളിലും ഉള്ളവൎക്കും,
പിന്നെ പുറജാതിക്കാൎക്കും, അ
വർ അനുതാപപ്പെട്ട ദൈവത്തി
ങ്കലെക്ക മനസ്സുതിരിഞ്ഞ, [20] അ
നുതാപത്തിന യോഗ്യമുള്ള പ്ര
വൃത്തികളെ ചെയ്യെണം എന്ന
അറിയിച്ചു.

൨൧ ഈ കാൎയ്യങ്ങൾ നിമിത്തം
[21] യെഹൂദന്മാർ ദൈവാലയ
ത്തിൽ വെച്ച എന്നെ പിടിച്ചു,
കൊല്ലുവാൻ ശ്രമിച്ചു.

൨൨ എന്നാൽ ദൈവത്തിൽനി
ന്ന സഹായം ലഭിക്കകൊണ്ട,
ഞാൻ ഇന്നുവരെയും ചെറിയ
വൎക്കും വലിയവൎക്കും സാക്ഷി
പ്പെട്ടുത്തിക്കൊണ്ട നില്ക്കുന്നു, [22] ദീ
ൎഘദൎശിമാരും [23] മോശയും സംഭ
വിക്കുമെന്ന പറഞ്ഞ കാൎയ്യങ്ങൾ,

൨൩ [24] ക്രിസ്തു കഷ്ടപ്പെടെണ
മെന്നും, [25] മരിച്ചവരുടെ ഉയി
ൎപ്പിൽ അവൻ മുമ്പനായി തീൎന്ന,
[26] ജനത്തിനും പുറജാതികൾക്കും
വെളിച്ചം അറിയിക്കെണമെന്നും
ഉള്ളവയല്ലാതെ മറ്റൊന്നും ചെ
യ്യുന്നില്ല.

൨൪ ¶ അവൻ ഇപ്രകാരം ത
നിക്ക വേണ്ടി ഉത്തരം പറഞ്ഞു
കൊണ്ടിരിക്കുമ്പോൾ, ഫെസ്തൂസ
മഹാ ശബ്ദത്തോടുകൂടെ, പൌലു
സേ, [27] നീ ഭ്രാന്തനാകുന്നു;
ഏറിയ വിദ്യ നിന്നെ ഭ്രാന്ത പി
ടിപ്പിക്കുന്നു, എന്ന പറഞ്ഞു.

൨൫ എന്നാറെ അവൻ, മഹാ
ശ്രേഷ്ഠനായ ഫെസ്തൂസേ, ഞാൻ
ഭ്രാന്തനല്ല; സത്യവും സുബുദ്ധി
യുമുള്ള വചനങ്ങളെ അത്രെ പ
റയുന്നത.

൨൬ എന്തെന്നാൽ ഈ വസ്തുതക
ളെ കുറിച്ച രാജാവ അറിയുന്നു. അ
തുകൊണ്ട അവന്റെ മുമ്പാകെ
യും ഞാൻ ധൈൎയ്യത്തോടെ പറയു
ന്നു: എന്തെന്നാൽ ഇത ഒരു കോ
ണിൽ നടന്ന കാൎയ്യമല്ലായ്കകൊ
ണ്ട ഈ കാൎയ്യങ്ങളിൽ ഒന്നും അവ
നിൽനിന്ന മറഞ്ഞിരിക്കുന്നില്ല.
എന്ന ഞാൻ ഗ്രഹിച്ചിരിക്കുന്നു

---

16. യെശ. ൩൫: ൫. ൪൨: ൭ യോഹ. ൮: ൧൨. ൨ കോറി. ൪: ൪. എഫെ. ൧: ൧൮ ൧ തെസ്സ ൫: ൫. 17. ലൂ. ൧: ൭൭. ൨ കോറി ൫: ൧൮. എഫെ. ൪: ൧൮. ൫: ൮. കൊലൊ. ൧: ൧൩. ൧ പത്രൊ ൨: ൯, ൨൫. 18. നടപ്പ. ൨൨: ൨൧. 19. നടപ്പ. ൯: ൨൦, ൨൨, ൨൯. ൧൧: ൨൬. ൧൩: ൧൪: ൧൬: ൧൭: ൧൮: ൧൯: ൨൦. ൨൧. 20. മത്താ ൩: ൮ 21. നടപ്പ. ൨൧: ൩൦, ൩൧. 22. ലൂ. ൨൪: ൨൭, ൪൪. നടപ്പ. ൨൪: ൧൪. ൨൮: ൨൩. റോമാ. ൩: ൨൧ 23. യോഹ. ൫: ൪൬. 24. ലൂ. ൨൪: ൨൬, ൪൬. 25. ൧ കോറി. ൧൫: ൨൦. കൊലൊ. ൧: ൧൮ അറി. ൧: ൫. 26. ലൂ. ൨: ൩൨. 27. ൨ രാജാ. ൯: ൧൧. യോഹ. ൧൦: ൨൦ ൧ കോറി. ൧: ൨൩. ൨: ൧൩, ൧൪. ൪: ൧൦.

൨൭ അഗ്രിപ്പ രാജാവെ, നീ ദീൎഘദൎശികളെ വിശ്വസിക്കുന്നു വൊ? നീ വിശ്വസിക്കുന്നു എന്ന ഞാൻ അറിയുന്നു എന്ന പറഞ്ഞു.

൨൮ അപ്പോൾ അഗ്രിപ്പ പൌലുസിനോട, ഞാൻ ക്രിസ്ത്യാനി ആയി തീരുവാൻ മിക്കവാറും നീ എന്നെ സമ്മതപ്പെടുത്തുന്നു എന്ന പറഞ്ഞു.

൨൯ അപ്പോൾ പൌലുസ, നീ മാത്രമല്ല, ഇന്ന എന്നിൽനിന്ന കേൾക്കുന്നവർ എല്ലാവരും മിക്കവാറും അല്ല, ഈ കെട്ടുകൾ ഒഴികെ മുഴുവനും എന്നെ പോലെ ആകേണമെന്ന [28] ദൈവത്തോട ഞാൻ അപേക്ഷിക്കുന്നു എന്ന പറഞ്ഞു.

൩൦ ¶ പിന്നെ ഈ കാൎയ്യങ്ങളെ അവൻ പറഞ്ഞപ്പോൾ, രാജാവും, നാടുവാഴിയും, ബെൎന്നിക്കെയും, അവരോട കൂടെ ഇരുന്നവരും എഴുനീറ്റു:

൩൧ പിന്നെ അവർ വേറിട്ട പോയി, [29] ഈ മനുഷ്യൻ മരണത്തിന എങ്കിലും, കെട്ടുകൾക്ക എങ്കിലും യോഗ്യമായിട്ടുള്ളത ഒന്നും ചെയ്യുന്നില്ല എന്ന പറഞ്ഞ തമ്മിൽ തമ്മിൽ സംസാരിച്ചു.

൩൨ അപ്പോൾ അഗ്രിപ്പ ഫെസ്തുസിനോട, [30] ഈ മനുഷ്യൻ കൈസറിങ്കലേക്ക അഭയം ചൊല്ലിയില്ല എങ്കിൽ, വിട്ടയക്കപ്പെടുവാൻ കഴിയുമായിരുന്നു എന്ന പറഞ്ഞു.

## ൨൭ അദ്ധ്യായം.

൧ പൌലുസ രോമായിലേക്ക കപ്പൽ കയറി. ൭ യാത്രയുടെ അപകടം മുന്നുക്കൂട്ടി പറയുന്നത. ൧൧ എങ്കിലും വിശ്വസിക്കപ്പെടാത്തത. ൧൪ അവർ ഒരു കൊടുങ്കാറ്റുകൊണ്ട മറിയുന്നത. ൪൧ കപ്പൽ ചേതപ്പെടുന്നത. ൪൪ എങ്കിലും എല്ലാവരും യഥാസുഖത്തോടെ കരെക്കെത്തുന്നത.

പിന്നെ [1] ഞങ്ങൾ ഇത്താലിയായിലേക്ക കപ്പൽ കയറി പോകുന്നതിന നിശ്ചയിക്കപ്പെട്ടപ്പോൾ, അവർ പൌലുസിനെയും കാവലുപ്പെട്ട മറ്റു ചിലെരയും അഗുസ്തുസിന്റെ സൈന്യത്തിൽ ശതാധിപനായ യൂലിയുസ എന്ന നാമമുള്ള ഒരുത്തനെ ഏല്പിച്ചു.

൨ പിന്നെ ഞങ്ങൾ ഒരു അദ്രമുത്തിയക്കപ്പലിൽ കയറി, ആസിയാക്കരകൾക്ക അരികെ കൂടി ഓടുവാൻ വിചാരിച്ചുകൊണ്ട; നീക്കി: തെസ്സലോനിക്കായിലുള്ള മക്കദോനിയക്കാരനായ [2] അരിസ്തൎക്കുസ ഞങ്ങളോടു കൂടി ഉണ്ടായിരുന്നു.

൩ ഞങ്ങൾ പിറ്റെ ദിവസം സിദോനിൽ അടുത്തു, വിശേഷിച്ച യൂലിയുസ [3] പൌലുസിനെ വളരെ പ്രീതിയോടെ വിചാരിച്ചു, അവന്റെ സ്നേഹിതന്മാരുടെ അടുക്കൽ ആശ്വാസപ്പെടുവാനായിട്ട പൊയ്ക്കൊൾവാൻ അവന അനുവാദം കൊടുത്തു.

൪ പിന്നെ ഞങ്ങൾ അവിടെനിന്ന നീക്കി പുറപ്പെട്ട, കാറ്റുകൾ വിപരീതമായിരുന്നതുകൊണ്ട, കുപ്രോസിന താഴെ കൂടി ഓടി.

൫ കിലിക്കിയായിലെയും പമ്പൂലിയായിലേയും കടലിൽ കൂടി

28. ൧ കോറി. ൭: ൭. 29. നടപ്പ. ൨൩: ൯, ൨൮. ൨൫: ൨൫. 30. നടപ്പ. ൨൫: ൧൧.
1. നടപ്പ. ൨൫: ൧൨, ൨൫. 2. നടപ്പ. ൧൯: ൨൯. 3. നടപ്പ. ൨൪: ൨൩. ൨൮: ൧൬.

ഓടിയാറെ ഞങ്ങൾ ലിക്കിയായിലുള്ള മീറായിക്ക വന്നു.

൬ വിശേഷിച്ച അവിടെ ഇത്താലിയായിലേക്ക പോകുന്ന ഒരു അലക്സന്ത്രിയ കപ്പലിനെ ശതാധിപൻ കണ്ടു; ഞങ്ങളെ അതിൽ കയററി.

൭ പിന്നെ കാററ ഞങ്ങളെ സമ്മതിക്കായ്കകൊണ്ടു, ഞങ്ങൾ വളരെ ദിവസങ്ങൾ പതുക്കെ ഓടി ക്നിദൂസിന്റെ നേരെ വളരെ പ്രയാസത്തോടെ വന്നശേഷം ഞങ്ങൾ ക്രെത്തിക്ക താഴെ കൂടി സാല്മൊനെക്ക നേരെ ഓടി.

൮ പിന്നെ അതിനെ പ്രയാസത്തോടെ കടന്നു, നല്ല തുറമുഖങ്ങൾ എന്ന ചൊല്ലപ്പെടുന്ന ഒരു സ്ഥലത്തേക്ക വന്നു; ലസെയാ എന്ന നഗരം അതിന സമീപമായിരുന്നു.

൯ പിന്നെ വളരെ ദിവസം ചെന്നിട്ട [4] നോമ്പ [സമയം] കഴിഞ്ഞുപോയതുകൊണ്ട പിന്നെയും കപ്പലോട്ടം അപകടമായി തീരുകയാൽ പൌലുസ [അവരെ] ഓൎമ്മപ്പെടുത്തി,

൧൦ അവരോട, പുരുഷന്മാരെ, ഈ യാത്ര ചരക്കിനും കപ്പലിനും മാത്രമല്ല, നമ്മുടെ ജീവങ്ങൾക്കും കൂടെ ഉപദ്രവത്തോടും വളരെ ചേതത്തോടും കൂടിയിരിക്കുമെന്ന ഞാൻ കാണുന്നു എന്ന പറഞ്ഞു.

൧൧ എന്നാറെ ശതാധിപൻ പൌലുസിനാൽ ചൊല്ലപ്പെട്ട കാൎയ്യങ്ങളെക്കാൾ, മാലുമിയേയും കപ്പലിന്റെ ഉടയക്കാരനെയും അധികമായി വിശ്വസിച്ചു.

൧൨ എന്നാൽ ആ തുറമുഖം വൎഷകാലത്തിൽ പാൎപ്പാൻ സുഖമുള്ളതല്ലായ്കകൊണ്ടു, അവിടെ നിന്ന പുറപ്പെട്ട ഫെനിക്കിയായിൽ ഏതുപ്രകാരമെങ്കിലും എത്തുവാൻ കഴിയുമെങ്കിൽ അവിടെ വൎഷകാലത്തിൽ പാൎക്കെണമെന്ന അധികം പേർ ആലോചന പറഞ്ഞു: അത തെക്ക പടിഞ്ഞാറായും വടക്ക പടിഞ്ഞാറായും നോക്കുന്നതായി ക്രേത്തിലെ ഒരു തുറമുഖം ആകുന്നു.

൧൩ പിന്നെ തെക്കൻ കാററ സാവധാനമായി അടിച്ചപ്പോൾ, തങ്ങളുടെ ആലോചനപ്രകാരം സിദ്ധിച്ചു എന്ന അവർ വിചാരിച്ചിട്ട, [അവിടെനിന്ന] പുറപ്പെട്ടു, ക്രെത്തിക്ക സമീപമായി ഓടി.

൧൪ എങ്കിലും ഏറ നേരം കഴിയാതെ അതിന വിരോധമായി യുരൊക്ലിദൊൻ എന്ന ചൊല്ലപ്പെടുന്ന കൊടുങ്കാററ ഉണ്ടായി.

൧൫ പിന്നെ കപ്പൽ അകപ്പെട്ടു, കാററിന നേരെ ചെല്ലുവാൻ വഹിയാതായപ്പോൾ ഞങ്ങൾ കൈവിട്ട കൊണ്ടുപോകപ്പെട്ടു.

൧൬ പിന്നെ ക്ലൌദയെന്ന പേരുള്ളൊരു ദ്വീപിന താഴെ ഓടീട്ട, തോണിയെ പിടികൂടുവാൻ ഞങ്ങൾക്ക പ്രയാസത്തോടെ കഴിഞ്ഞു.

൧൭ അതിനെ വലിച്ചു കയററിയപ്പോൾ, അവർ സമ്പ്രദായങ്ങൾ ചെയ്തു, കപ്പലിനെ ചുററി

4. ലേവി. ൨൩: ൨൭, ൨൮

കെട്ടി: പിന്നെ ചുഴിമണലിൽ വീഴുമെന്ന ഭയപ്പെട്ടിട്ട, അവർ പായ്യുകളെ ഇറക്കി, ഇപ്രകാരം തന്നെ കൊണ്ടുപോകപ്പെട്ടു.

൧൮ പിന്നെ ഞങ്ങൾ കൊടുങ്കാററിനാൽ ഏററവും കീഴ്മേൽ മറിക്കപ്പെട്ടതുകൊണ്ട, പിറെറ ദിവസം അവർ കപ്പലിന ഭാരമില്ലാതാക്കി.

൧൯ മൂന്നാം ദിവസം [5] ഞങ്ങൾ കപ്പലിന്റെ കോപ്പ ഞങ്ങളുടെ കൈകൾ കൊണ്ട തന്നെ പുറത്ത കളഞ്ഞു.

൨൦ പിന്നെ വളരെ ദിവസങ്ങളായിട്ട സൂര്യനാകട്ടെ നക്ഷത്രങ്ങളാകട്ടെ കാണപ്പെടായ്ക കൊണ്ടും, മഹാ കൊടുങ്കാററ ഞങ്ങളുടെ മേൽ വരികകൊണ്ടും, ഞങ്ങൾ രക്ഷിക്കപ്പെടും എന്നുള്ള വിശ്വാസം എല്ലാം തീരെ തള്ളപ്പെട്ടുപോയി.

൨൧ എന്നാൽ അവർ വളരെ നാൾ ഭക്ഷണം കഴിക്കാതെ ഇരുന്നപ്പോൾ, പൌലുസ അവരുടെ നടുവിൽ നിന്നുംകൊണ്ട, പറഞ്ഞു, പുരുഷന്മാരെ, നിങ്ങൾ എന്റെ വാക്ക കേട്ട ക്രേത്തിൽ നിന്ന പുറപ്പെടാതെയും ഈ ഉപദ്രവവും ചേതവും വരുത്താതെയും ഇരിക്കേണ്ടുന്നതായിരുന്നു.

൨൨ ഇപ്പോഴും ധൈര്യപ്പെടെണം എന്ന ഞാൻ നിങ്ങളോട അപേക്ഷിക്കുന്നു: എന്തുകൊണ്ടെന്നാൽ കപ്പലിന മാത്രമല്ലാതെ നിങ്ങളിൽ ഒരുത്തന്റെയും ജീവന്ന ചേതം വരികയില്ല.

൨൩ എന്തുകൊണ്ടെന്നാൽ [6] ഞാൻ ആധീനമായിരുന്ന, സേവിക്കുന്ന [7] ദൈവത്തിന്റെ ദൂതൻ ഈ രാത്രിയിൽ എന്റെ അരികെ നിന്ന,

൨൪ പൌലുസെ, ഭയപ്പെടെണ്ടാ; നീ കൈസറിന്റെ മുമ്പാകെ നില്ക്കേണ്ടുന്നതാകുന്നു; അത്രയുമല്ല, നിന്നോട കൂടെ ഓടുന്നവരെ എല്ലാവരെയും ദൈവം നിനക്ക നല്കിയിരിക്കുന്നു എന്ന പറഞ്ഞു.

൨൫ ആയതുകൊണ്ട, പുരുഷന്മാരെ, ധൈര്യപ്പെട്ടുകൊൾവിൻ എന്തുകൊണ്ടെന്നാൽ എന്നോട ചൊല്ലപ്പെട്ട പ്രകാരം തന്നെ സംഭവിക്കുമെന്ന [8] ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു.

൨൬ എന്നാലൊ [9] നാം ഒരു ദ്വീപിൽ വീഴേണ്ടുന്നതാകുന്നു.

൨൭ പിന്നെ പതിന്നാലാം രാത്രിയായപ്പോൾ ഞങ്ങൾ ആദ്രിയയിൽ വലഞ്ഞ തിരിയുമ്പോൾ, ഏകദേശം പാതിരാത്രിയിൽ ഒരു കരയ്ക്ക സമീപിച്ചു എന്ന കപ്പല്ക്കാൎക്ക തോന്നി:

൨൮ അപ്പോൾ അവർ ആഴം നോക്കി, ഇരുപത മാറ എന്ന കണ്ടു: പിന്നെ അസാരം അപ്പുറം പോയാറെ അവർ പിന്നെയും ആഴം നോക്കി പതിനഞ്ച മാറ എന്ന കണ്ടു.

൨൯ അപ്പോൾ ഞങ്ങൾ പാറസ്ഥലങ്ങളിൽ വീഴുമെന്ന ഭയ

5. യോനാ. ൧: ൫. 6. ദാനി. ൬: ൧൬. റോമാ. ൧: ൯. ൨ തിമോ. ൧: ൩. 7. നടപ്പ. ൨൩: ൧൧. 8. ലൂ. ൧: ൪൫. റോമാ. ൪: ൨൦, ൨൧. ൨ തിമോ. ൧: ൧൨. 9. നടപ്പ. ൨൮: ൧.

പ്പെട്ടിട്ട, അമരത്തിൽനിന്ന നാ
ല നങ്കൂരങ്ങളെ ഇട്ടു, ഉദയം വ
രെണമെന്നും ആഗ്രഹിച്ചു.
൩൦ പിന്നെ കപ്പല്ക്കാർ കപ്പ
ലിൽനിന്ന പൊയ്ക്കളവാൻ ശ്ര
മിച്ചിട്ട, അവർ കപ്പലിന്റെ
മുൻ തലെക്കൽനിന്ന നങ്കൂരങ്ങ
ളെ ഇടുവാൻ ഭാവിക്കുന്നു എന്ന
പോലെ തോണി കടലിലെക്ക
ഇറക്കിയപ്പോൾ,
൩൧ പൌലുസ ശതാധിപ
നോടും, ആയുധക്കാരോടും, ഇവർ
കപ്പലിൽ ഇരിക്കുന്നില്ല എങ്കിൽ,
നിങ്ങൾക്ക രക്ഷിക്കപ്പെടുവാൻ
കഴികയില്ല എന്ന പറഞ്ഞു.
൩൨ അപ്പോൾ ആയുധക്കാർ
തോണിയുടെ കയറുകളെ വെട്ടി;
അത താഴെ വീഴുവാൻ വിട്ടു.
൩൩ പിന്നെ നേരം പുലരുമാ
റായപ്പോൾ ഭക്ഷണം കഴിക്കേ
ണമെന്ന പൌലുസ എല്ലാവ
രോടും അപേക്ഷിച്ചു, നിങ്ങൾ
ഒന്നും ഭക്ഷിക്കാതെ, പട്ടിണിയാ
യി കാത്തിരുന്നിട്ട ഇന്ന പതി
നാലാം ദിവസം ആകുന്നു.
൩൪ അതുകൊണ്ട അസാരം
ഭക്ഷണം കഴിക്കേണമെന്ന ഞാ
ൻ നിങ്ങളോട അപേക്ഷിക്കു
ന്നു: ഇത നിങ്ങളുടെ രക്ഷെക്ക
ല്ലൊ ആകുന്നത എന്തെന്നാൽ
[10] നിങ്ങളിൽ ഒരുത്തന്റെയും ത
ലയിൽനിന്ന ഒരു രോമവും വീ
ഴുകയില്ല എന്ന പറഞ്ഞു.
൩൫ ഇപ്രകാരം പറഞ്ഞിട്ട,
അവൻ അപ്പം എടുത്തുകൊണ്ട,
[11] എല്ലാവരുടെയും മുമ്പാകെ ദൈ
വത്തിന സ്തോത്രം ചെയ്തു, അത
മുറിച്ചു ഭക്ഷിച്ചു തുടങ്ങി.
൩൬ അപ്പോൾ എല്ലാവരും
ധൈൎയ്യമനസ്സുള്ളവരായി തങ്ങളും
ഭക്ഷണം കഴിച്ചു.
൩൭ എന്നാൽ കപ്പലിൽ ഞ
ങ്ങൾ എല്ലാവരും കൂടെ ഇരുനൂ
റ്റെഴുപത്താറ [12] ജീവാത്മാക്കൾ
ഉണ്ടായിരുന്നു.
൩൮ അവർ ഭക്ഷിച്ചു തൃപ്തന്മാ
രായപ്പോൾ, അവർ കോതമ്പ
കടലിൽ കളഞ്ഞു, കപ്പലിലെ ഭാ
രം കുറെച്ചു.
൩൯ പിന്നെ നേരം പുലൎന്ന
പ്പോൾ, അവർ ആ ദേശത്തെ
അറിഞ്ഞില്ല: എന്നാൽ കരയുള്ള
ഒരു കൈവഴി അവർ കണ്ടു,
കഴിയുമെങ്കിൽ, കപ്പൽ അതി
ലേക്ക കടത്തെണം എന്ന വി
ചാരിച്ചു.
൪൦ അവർ നങ്കൂരങ്ങളെ മുറിച്ചു
കടലിൽ വിട്ടുകളെഞ്ഞു, ചുക്കാ
ന്റെ കെട്ടുകളെയും അഴിച്ചു, വ
ലിയ പായും കാറ്റിന കയററി ക
രയുടെ നേരെ ഓടി.
൪൧ പിന്നെ രണ്ടു പുറവും ക
ടൽ കൂടിയ ഒരു സ്ഥലത്തിൽ വീ
ഴുകകൊണ്ട [13] അവർ കപ്പൽ ക
രെക്ക മുട്ടിച്ചു. അപ്പോൾ അണി
യം ഉറച്ചു, ഇളകാതെ ഇരുന്നു,
എങ്കിലും അമരം ഓളങ്ങളുടെ ശ
ക്തികൊണ്ട ഉടഞ്ഞുപോയി.
൪൨ അപ്പോൾ കാവല്പ്പെട്ട
വരിൽ ഒരുത്തനും നീന്തി, ഓടി

10. ൧ രാജാ. ൧: ൫൨. മത്താ. ൧൦: ൩൦. ലൂ. ൧൨: ൭ ൨൧: ൧൮ 11. ൧ ശമു. ൯: ൧൩. മത്താ. ൧൫: ൩൬. മൎക്കോ. ൮: ൬ യോഹ. ൬: ൧൧. ൧ തീമോ. ൪: ൩ ൪. 12. നടപ്പ. ൨: ൪൧: ൭: ൧൪. റോമ. ൧൩: ൧. ൧ പെത്രൊ. ൩: ൨൦. 13 ൨ കൊറി. ൧൧: ൨൫.

പോകാതെ ഇരിപ്പാനായിട്ട, അവരെ കൊല്ലെണമെന്ന ആയുധക്കാരുടെ വിചാരം ആയിരുന്നു.

൪൩ എന്നാൽ ശതാധിപൻ പൌലൂസിനെ രക്ഷിപ്പാൻ ഇച്ശിക്കകൊണ്ട, അവരുടെ വിചാരം വിരോധിച്ചു: നീന്തുവാൻ കഴിയുന്നവർ മുമ്പെ [കടലിൽ] ചാടി കരയിൽ എത്തുവാനും,

൪൪ ശേഷമുള്ളവർ ചിലർ പലകകളുടെ മേലും, ചിലർ കപ്പലിന്റെ ഖണ്ഡങ്ങളുടെ മേലും [കരയിൽ] എത്തുവാനും കല്പിച്ചു. ഇപ്രകാരം [14] എല്ലാവരും കരയിൽ ചെന്ന രക്ഷിക്കപ്പെടുവാൻ സംഗതി വന്നു.

## ൨൮ അദ്ധ്യായം.

൧ പൌലൂസ ബർബറായക്കാരാൽ സല്ക്കരിക്കപ്പെട്ടന്നത. ൮ അവൻ ആ ദ്വീപിൽ പലരെയും രോഗശാന്തി വരുത്തുന്നത. ൧൧ അവൻ റോമായിലോട്ട പുറപ്പെടുന്നത. ൩൦ അവൻ അവിടെ രണ്ട സംവത്സരം പ്രസംഗിക്കുന്നത.

പിന്നെ അവർ രക്ഷപ്പെട്ടതിന്റെ ശേഷം, [1] ആ ദ്വീപിന്റെ പേർ മെലിത്തെ എന്ന അറിഞ്ഞു.

൨ എന്നാൽ [2] ബർബറായക്കാർ ഞങ്ങൾക്ക ചെയ്ത ഉപകാരം അല്പമല്ല: എന്തകൊണ്ടെന്നാൽ അപ്പോഴത്തെ മഴകൊണ്ടും കുളിർകൊണ്ടും, അവർ തീ കത്തിച്ച, ഞങ്ങളെ എല്ലാവരെയും ചേൎത്തുകൊണ്ടു.

൩ അപ്പോൾ പൌലൂസ ഒരു കെട്ട വിറക പെറുക്കി, തീയിന്മേൽ ഇട്ടാറെ, ഒരു അണലി ചൂടിൽനിന്ന പുറപ്പെട്ട, അവന്റെ കൈമേൽ പിടിച്ചു.

൪ എന്നാറെ ബർബറായക്കാർ ആ ജന്തു അവന്റെ കൈമേൽ തൂങ്ങുന്നത കണ്ടപ്പോൾ, ഈ മനുഷ്യൻ ഒരു കുലപാതകൻ ആകുന്നു നിശ്ചയം, അവൻ സമുദ്രത്തിൽനിന്ന രക്ഷപെട്ടവനായി എങ്കിലും, നീതി അവനെ ജീവിച്ചിരിപ്പാൻ സമ്മതിക്കുന്നില്ല എന്ന തമ്മിൽ തമ്മിൽ പറഞ്ഞു.

൫ എന്നാറെ അവൻ ആ ജന്തുവിനെ തീയിൽ കുടഞ്ഞുകളഞ്ഞു, [3] ഒരു ദോഷവും അനുഭവിച്ചില്ല.

൬ എന്നാൽ അവർ അവൻ വീക്കയൊ, ക്ഷണത്തിൽ മരിച്ചവനായി വീഴുകയൊ ചെയ്യും എന്നവെച്ച അവർ നോക്കികൊണ്ടിരുന്നു. പിന്നെ അവർ വളരെ നേരം നോക്കി അവന ഒരു ദോഷവും വന്നില്ല എന്ന കണ്ടപ്പോൾ, അവർ മറുവിധമായി നിരൂപിച്ചു, [4] അവൻ ഒരു ദേവനാകുന്നു എന്ന പറഞ്ഞു.

൭ ആ സ്ഥലത്തിന സമീപമായി ആ ദ്വീപിന്റെ പ്രമാണിയായ പുബ്ലിയുസ എന്ന പേരുള്ളവന്റെ അവകാശ ഭൂമി ഉണ്ടായിരുന്നു; അവൻ ഞങ്ങളെ കൈക്കൊണ്ട, ഞങ്ങളെ മൂന്ന ദിവസം നല്ല പ്രീതിയോടെ പരിചാരിച്ചു.

൮ പിന്നെ ഉണ്ടായത എന്തെ

14. നടപ്പ. ൨൭: ൨൨. 1. നടപ്പ. ൨൭: ൨൬. 2. രോമ. ൧: ൧൪. ൧ കോറി. ൧൪: ൧൧. കോലൊ. ൩: ൧൧. 3. മർക്കൊ. ൧൬: ൧൮. ലൂ. ൧൦: ൧൯. 4. നടപ്പ. ൧൪: ൧൧.

ന്നാൽ പുബ്ലിയുസിന്റെ അപ്പൻ ജ്വരംകൊണ്ടും രക്താതിസാരം കൊണ്ടും ദീനമായിട്ട കിടന്നു: പൌലുസ അവന്റെ അടുക്കൽ ചെന്ന, [5] പ്രാൎത്ഥിച്ച, [6] അവന്റെ മേൽ കൈകളെ വെച്ച, അവനെ സൌഖ്യമാക്കി.

൯ ഇത ചെയ്യപ്പെട്ടപ്പോൾ ദ്വീപിൽ ഉണ്ടായിരുന്ന മറെറുള്ള രോഗികളും വന്ന, സ്വസ്ഥമാക്കപ്പെട്ടു.

൰ ഇവരും ഞങ്ങളെ [7] വളരെ ബഹുമാനങ്ങളോടെ ബഹുമാനിച്ചു: ഞങ്ങൾ കപ്പൽ കയറിയപ്പോൾ, ഞങ്ങൾക്ക ആവശ്യമുള്ളവ തരികയും ചെയ്തു.

൰൧ പിന്നെ മൂന്ന മാസം കഴിഞ്ഞതിന്റെ ശേഷം, ദ്വീപിൽ വൎഷകാലത്തിൽ കിടന്നിരുന്ന മിഥുനം എന്ന അടയാളമുള്ള ഒരു അലെക്സന്ത്രിയ കപ്പലിൽ ഞങ്ങൾ പുറപ്പെട്ടു.

൰൨ പിന്നെ സുറക്കുസിൽ കരെയിറങ്ങി ഞങ്ങൾ മൂന്ന ദിവസം പാൎത്തു.

൰൩ അവിടെനിന്ന പുറപ്പെട്ട, ചുററി ഓടി, റെഗിയോനിലേക്ക വന്നു; ഒരു ദിവസം കഴിഞ്ഞ ശേഷം തെക്കൻ കാററ ഉണ്ടായി, പിന്നെ രണ്ടാം ദിവസത്തിൽ ഞങ്ങൾ പുത്തെയൊലിയിൽ വന്നു:

൰൪ അവിടെ ഞങ്ങൾ സഹോദരന്മാരെ കണ്ട, അവരോട കൂടെ ഏഴ ദിവസം പാൎക്കേണമെന്ന അപേക്ഷിക്കപ്പെട്ടു: ഇപ്രകാരം ഞങ്ങൾ റോമായിലേക്ക എത്തുകയും ചെയ്തു.

൰൫ വിശേഷിച്ച അവിടെനിന്ന സഹോദരന്മാർ ഞങ്ങളുടെ വസ്തുതകളെ കേട്ടാറെ, അവർ അപ്പിയുപൊരം വരെയും മൂന്ന മഠപങ്ങൾ വരെയും ഞങ്ങളെ എതിരേല്ക്കുന്നതിന വന്നു: അവരെ പൌലുസ കണ്ടപ്പോൾ, ദൈവത്തിന സ്തോത്രം ചെയ്തു ധൈൎയ്യം പ്രാപിച്ചു.

൰൬ പിന്നെ ഞങ്ങൾ റോമായിലേക്ക വന്നപ്പോൾ ശതാധിപൻ കാവൽപ്പെട്ടവരെ സേനാപതിവശം ഏല്പിച്ചു: എന്നാൽ [8] പൌലുസിന തന്നെ കാത്തിരുന്ന ആയുധക്കാരനോടു കൂടെ വേറിട്ട പാൎത്തുകൊൾവാൻ അനുവാദം ഉണ്ടായി.

൰൭ പിന്നെ ഉണ്ടായത എന്തെന്നാൽ, മൂന്ന ദിവസം കഴിഞ്ഞ ശേഷം, പൌലുസ യെഹൂദന്മാരിൽ പ്രധാനന്മാരെ ഒന്നിച്ചു വരുത്തി: അവർ വന്ന കൂടിയപ്പോൾ, അവൻ അവരോട സഹോദരന്മാരായ മനുഷ്യരേ, [9] ജനത്തിന എങ്കിലും പിതാക്കന്മാരുടെ മൎയ്യാദകൾക്ക എങ്കിലും വിരോധമായി ഞാൻ ഒന്നും ചെയ്യാതിരിക്കുമ്പോൾ, [10] ഞാൻ കാവലിൽ ആക്കപ്പെട്ടവനായി യെറുശലേമിൽനിന്ന റോമാക്കാരുടെ കൈകളിൽ ഏല്പിക്കപ്പെട്ടു.

൰൮ ഇവർ [11] എന്നോട ന്യായം

5. യാക്കോ: ൫: ൰൪, ൰൫. 6. മക്കോ. ൫: ൨൩. ൭: ൩൨. ൰൬: ൰൮. ലൂ. ൪: ൪൰. നടപ്പ. ൰൯: ൰൧, ൰൨. ൧ കൊറി. ൰൨: ൯, ൨൮. 7. മത്താ. ൰൫: ൬. ൧ തിമൊ. ൫: ൰൭. 8. നടപ്പ. ൨൪: ൨൩. ൨൭: ൩. 9 നടപ്പ. ൨൪: ൰൨, ൰൩. ൨൫: ൮. 10. നടപ്പ. ൨൬: ൩൨. 11. നടപ്പ. ൨൨: ൨൪. ൨൪: ൰. ൨൫: ൨൫. ൨൬: ൩൧.

വിസ്തരിച്ചാറെ, എന്നിൽ മരണത്തിന ഒരു ഹേതുവുമില്ലായ്കകൊണ്ട, എന്നെ വിട്ടയപ്പാൻ മനസ്സായിരുന്നു.

൧൯ എന്നാൽ യെഹൂദന്മാർ അതിന വിരോധമായി പറഞ്ഞപ്പോൾ, [12] ഞാൻ കൈസറിങ്കലെക്ക അഭയം ചൊല്ലുവാൻ സംഗതി വന്നു: എങ്കിലും എന്റെ ജാതിയുടെ മേൽ കുറ്റം ചുമത്തുവാൻ എനിക്ക ഒന്നും ഉണ്ടായിട്ടില്ല.

൨൦ ഇത ഹേതുവായിട്ട നിങ്ങളെ കാണ്മാനും നിങ്ങളോട സംസാരിപ്പാനും ഞാൻ നിങ്ങളെ വരുത്തി: എന്തുകൊണ്ടെന്നാൽ [13] ഇസ്രായേലിന്റെ ആശാബന്ധത്തിന വേണ്ടി [14] ഈ ചങ്ങലകൊണ്ട ഞാൻ കെട്ടപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു.

൨൧ എന്നാറെ അവർ അവനോട, യെഹൂദിയായിൽനിന്ന നിന്നെ കുറിച്ച ഞങ്ങൾക്ക എഴുത്തുകൾ വന്നിട്ടുമില്ല, സഹോദരന്മാരിൽ വന്നവൻ ഒരുത്തനും നിന്നെ കൊണ്ട ഒരു ദോഷവും അറിയിക്കയൊ പറകയൊ ചെയ്തിട്ടുമില്ല.

൨൨ എന്നാൽ ഈ മതത്തെ കുറിച്ചൊ, [15] അത എല്ലാടവും വിരോധമായി പറയപ്പെട്ടിരിക്കുന്നു എന്ന ഞങ്ങൾ അറിഞ്ഞിരിക്കകൊണ്ട നീ വിചാരിക്കുന്നവ നിന്നിൽനിന്ന കേൾപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു എന്ന പറഞ്ഞു.

൨൩ പിന്നെ അവർ അവന ഒരു ദിവസം നിശ്ചയിച്ചിട്ട, പലരും അവന്റെ അടുക്കൽ അവന്റെ വിടുതിസ്ഥലത്ത വന്നു: അപ്പോൾ അവരോട അവൻ രാവിലെ തുടങ്ങി വൈകുന്നേരം വരെക്കും [16] ദൈവത്തിന്റെ രാജ്യം സാക്ഷിപ്പെടുത്തുകയും, [17] മോശയുടെ ന്യായപ്രമാണത്തിൽനിന്നും, ദീർഘദർശികളിൽനിന്നും യേശുവിനെ സംബന്ധിച്ച കാര്യങ്ങളെ തെളിയിച്ച പറഞ്ഞ, അവൎക്ക ബോധം വരുത്തുകയും ചെയ്തു.

൨൪ എന്നാറെ [18] ചൊല്ലപ്പെട്ട, കാര്യങ്ങളെ ചിലർ വിശ്വസിച്ചു. ചിലർ വിശ്വസിച്ചില്ല

൨൫ ഇങ്ങിനെ അവർ തമ്മിൽ യോജിക്കാതെ ഇരുന്നപ്പോൾ, പൌലുസ ഒരു വാക്ക പറഞ്ഞതിന്റെ ശേഷം അവർ പിരിഞ്ഞുപോയി.

൨൬ അതായത നിങ്ങൾ ചെവികൊണ്ട കേൾക്കും, തിരിച്ചറിയാതെയും; നിങ്ങൾ കണ്ടിട്ടും കാണും, അറിയാതെയും ഇരിക്കും.

൨൭ എന്തുകൊണ്ടെന്നാൽ ഈ ജനം കണ്ണുകൾ കൊണ്ട കാണുകയും, ചെവികൾ കൊണ്ട കേൾക്കയും, ഹൃദയം കൊണ്ട തിരിച്ചറികയും, മനസ്സുതിരിയ

12. നടപ്പ. ൨൫: ൧൧. 13. നടപ്പ. ൨൬: ൬, ൭. 14. നടപ്പ ൨൬: ൨൯ എഫെ: ൩: ൧. ൪: ൧. ൬: ൨൦. ൨ തിമൊ. ൧: ൧൬. ൨: ൯. ഫിലെമൊൻ. ൧൦. ൧൩. 15. ലൂ. ൨: ൩൪. നടപ്പ. ൨൪: ൫, ൧൪. ൧ പത്രൊ. ൨: ൧൨. ൪: ൧൪. 16. ലൂ. ൨൪: ൨൭. നടപ്പ. ൧൭: ൩. ൧൯: ൮. 17. നടപ്പ. ൨൬: ൬, ൨൨. 18. നടപ്പ. ൧൩: ൪൬. ൧൮: ൬. ൧൯: ൯.

പ്പെടുകയും, ഞാൻ അവരെ സ്വസ്ഥതപ്പെടുത്തുകയും ചെയ്യാതെ ഇരിപ്പാനായിട്ടു, അവരുടെ ഹൃദയം തടിച്ചിരിക്കുന്നു, അവർ ചെവികൾകൊണ്ടു അസഹ്യമായി കേൾക്കുന്നു, അവർ തങ്ങളുടെ കണ്ണുകളെ അടെക്കയും ചെയ്തിരിക്കുന്നു എന്നു [19] ഈ ജനത്തിന്റെ അടുക്കൽ പോയി പറക എന്നുള്ളത പരിശുദ്ധാത്മാവ എശായ ദീൎഘദൎശി മൂലം പറഞ്ഞത ശരി തന്നെ.

൨൮ ആകയാൽ ദൈവത്തിന്റെ രക്ഷ [20] പുറജാതിക്കാൎക്ക അറിയപ്പെടുന്നു എന്ന നിങ്ങൾക്ക അറിയപ്പെട്ടിരിക്കട്ടെ, അവർ അതിന ചെവി കൊടുക്കും.

൨൯ അവൻ ഈ വാക്കുകളെ പറഞ്ഞതിന്റെ ശേഷം, യെഹൂദന്മാർ തങ്ങളിൽ ഏററവും വിവാദം ഉണ്ടായിട്ടു പുറപ്പെട്ടു പോയി.

൩൦ ¶ പിന്നെ പൌലൂസ രണ്ടു സംവത്സരം മുഴുവനും താൻ കൂലിക്ക വാങ്ങിയ വീട്ടിൽ പാൎത്തു, തന്റെ അടുക്കൽ വന്നവരെ എല്ലാവരെയും കൈക്കൊണ്ടു,

൩൧ വിരോധം കൂടാതെ സകല ധൈൎയ്യത്തോടും കൂടെ [21] ദൈവത്തിന്റെ രാജ്യം പ്രസംഗിച്ചും, കൎത്താവായ യേശു ക്രിസ്തുവിനെ കുറിച്ചുള്ള കാൎയ്യങ്ങളെ പഠിപ്പിച്ചും കൊണ്ടു ഇരുന്നു.

19. എശാ. ൬: ൯. യറമി. ൫: ൨൧. യെഹെസ. ൧൨: ൨ മത്താ. ൧൩: ൧൪, ൧൫. മൎക്കൊ. ൪: ൧൨. ലൂ. ൮: ൧൦. യോഹ. ൧൨: ൪൦. റോമാ. ൧൧: ൮. 20. മത്താ. ൨൧: ൪൧, ൪൩. നടപ്പു. ൧൩: ൪൬, ൪൭. ൧൮: ൬. ൨൨: ൨൧. ൨൬: ൧൭, ൧൮. റോമ. ൧൧: ൧൧. 21. നടപ്പു. ൪: ൩൧. എഫെ. ൬: ൧൯.



## അപ്പോസ്തോലനായ പൌലൂസ

# റോമാക്കാൎക്ക

## എഴുതിയ ലേഖനം.

### ൧ അദ്ധ്യായം.

൧ പൌലുസിന്റെ സ്ഥാനം പ്രശംസിക്കപ്പെടുന്നത് ൧൬ സുവിശേഷം ഇന്നതെന്നുള്ളത്, ൧൮ പാപത്തിങ്കൽ ദൈവത്തിന്റെ കോപം.

ദൈവം തന്റെ പുത്രനും നമ്മു
ടെ കൎത്താവുമായ യേശു ക്രിസ്തു
വിനെ സംബന്ധിച്ച,
൨ ശുദ്ധമുള്ള വേദവാക്യങ്ങളിൽ
[1] തന്റെ ദീൎഘദൎശിമാരെ കൊ
ണ്ട [2] മുമ്പെ വാഗ്ദത്തം ചെയ്ത
സുവിശേഷത്തിനായി,
൩ [3] വേൎതിരിച്ച വിളിക്കപ്പെ
ട്ട [4] അപ്പോസ്തോലനും യേശുക്രി
സ്തുവിന്റെ ദാസനുമായ പൌ
ലുസ റോമായിൽ ദൈവത്തിന
പ്രിയമുള്ളവരും [5] വിളിക്കപ്പെട്ട
ശുദ്ധിമാന്മാരുമായ എല്ലാവൎക്കും
[എഴുതുന്നത.]
൪ [6] നമ്മുടെ പിതാവായ ദൈ
വത്തിൽനിന്നും, കൎത്താവായ
യേശു ക്രിസ്തുവിൽനിന്നും നി
ങ്ങൾക്ക കൃപയും സമാധാനവും
[ഉണ്ടാകട്ടെ.]
൫ [7] ജഡപ്രകാരം ദാവീദിന്റെ
സന്തതിയിൽനിന്ന [8] ഉണ്ടായവ
നായി, [9] വിശുദ്ധിയുടെ ആത്മാ
വിൻ പ്രകാരം [10] ദൈവത്തി
ന്റെ പുത്രൻ എന്ന മരിച്ചവരി
ൽനിന്നുള്ള ഉയിൎപ്പിനാൽ ശക്തി
യോടെ അറിയിക്കപ്പെട്ടവനാൽ,
൬ ഞങ്ങൾ അവന്റെ [11] നാമ
ത്തിനായിട്ട എല്ലാ ജാതികളുടെ
യും ഇടയിൽ വിശ്വാസത്തിന [12]
അനുസരണത്തിനായി [13] കൃപ
യെയും അപ്പോസ്തോലസ്ഥാന
ത്തെയും പ്രാപിച്ചിരിക്കുന്നു.
൭ ആയവരിൽ നിങ്ങളും യേ
ശുക്രിസ്തുവിനാൽ വിളിക്കപ്പെട്ട
വരാകുന്നുവല്ലൊ.
൮ ഒന്നാമത, [14] നിങ്ങളുടെ വി
ശ്വാസം ഭൂലോകത്തിൽ ഒക്കെയും
പ്രസ്ഥാപിക്കപ്പെട്ടിരിക്കയാൽ, [15]
ഞാൻ നിങ്ങൾക്ക എല്ലാവൎക്കും

1. റോമാ. ൩: ൨൧. ൧൬: ൨൬. ഗലാ. ൩: ൮. 2. നടപ്പ. ൨൬: ൬. തീത്തു. ൧: ൨. 3. നടപ്പ. ൯: ൧൫. ൧൩: ൨. ഗലാ. ൧: ൧൫. 4. നടപ്പ. ൨൨: ൨൧. ൧ കോറി. ൧: ൧. ഗലാ. ൧: ൧. ൧ തിമൊ. ൧: ൧൧. ൨: ൭. ൨ തിമോ. ൧: ൧൧. 5. റോമ. ൯: ൨൪. ൧ കോറി. ൧: ൨. ൧ തെസ്സ. ൪: ൭. 6. ൧ കോറി. ൧: ൩. ൨ കോറി. ൧: ൨. ഗലാ. ൧: ൩. 7. യോഹ. ൧: ൧൪. ഗലാ. ൪: ൪. 8. മത്താ. ൧: ൬, ൧൬. ലൂ. ൧: ൩൨. നടപ്പ. ൨: ൩൦. ൨ തിമോ. ൨: ൮. 9. ഹെബ്രാ. ൯: ൧൪. 10. നടപ്പ. ൧൩: ൩൩. 11. ലൂ. ൧: ൧൧. നടപ്പ. ൯: ൧൫. 12. നടപ്പ. ൬: ൭. റോമാ. ൧൬: ൨൬. 13. റോമ. ൧൨: ൩. ൧൫: ൧൫. ൧ കോറി. ൧൫: ൧൦. ഗലാ. ൧: ൧൫. ൨: ൯. എഫെ. ൩: ൮. 14. റോമ. ൧൬: ൧൯. ൧ തെസ്സ. ൧: ൮. 15. ൧ കോറി. ൧: ൪. ഫിലി. ൧: ൩. കൊലൊ. ൧: ൩: ൪. ൧ തെസ്സ. ൧: ൨. ഫിലെ. ൪.

ൻവേണ്ടി യേശു ക്രിസ്തു മൂലം എ
ൻെറ ദൈവത്തെ സ്തുതിക്കുന്നു.
൯ എന്തെന്നാൽ ഞാൻ എ
ൻെറ പ്രാൎത്ഥനകളിൽ നിങ്ങളെ [16]
ഇടവിടാതെ ഓൎക്കുന്നു എന്നു ത
ൻെറ പുത്രൻെറ സുവിശേഷ
ത്തിൽ ഞാൻ എൻെറ ആത്മാ
വോടെ [17] സേവിക്കുന്ന ദൈവം
[18] എനിക്കു സാക്ഷിയാകുന്നു.
൧൦ [19] ദൈവത്തിൻെറ ഇഷ്ടം
കൊണ്ടു നിങ്ങളുടെ അടുക്കൽ ഇ
പ്പോൾ വല്ലപ്രകാരത്തിലും വരു
വാൻ തക്കവണ്ണം എനിക്കു നല്ല
യാത്ര ലഭിക്കേണമെന്നു ഞാൻ
എപ്പോഴും [20] അപേക്ഷിക്കുന്നു
എന്നുള്ളതിനു തന്നെ.
൧൧ എന്തെന്നാൽ നിങ്ങൾ
സ്ഥിരപ്പെടേണ്ടുന്നതിനു ഞാൻ
[21] നിങ്ങൾക്കു ആത്മസംബന്ധ
മായുള്ള വരം വല്ലതിനെയും തരു
വാനായിട്ടു നിങ്ങളെ കാണ്മാൻ
വാഞ്ഛിക്കുന്നു.
൧൨ ആയതു നിങ്ങളുടെയും എ
ൻെറയും [22] അന്യോന്യ വിശ്വാ
സം കൊണ്ടു ഞാൻ നിങ്ങളോടു
കൂടെ ആശ്വാസപ്പെടേണ്ടുന്ന
തിനു ആകുന്നു.
൧൩ സഹോദരന്മാരേ, മറ്റുള്ള
പുറജാതിക്കാരുടെ ഇടയിൽ എ
ന്നപോലെ തന്നെ, നിങ്ങളുടെ
ഇടയിലും എനിക്കു [23] ഏതാനും ഫ
ലം ഉണ്ടാകുവാനായിട്ടു, [24] ഞാൻ
നിങ്ങളുടെ അടുക്കൽ വരുവാൻ
പലപ്പോഴും നിശ്ചയിച്ചു: (എങ്കി
ലും ഇതുവരെയും [25] വിഘ്നപ്പെട്ടു,)
എന്നു നിങ്ങൾ അറിയാതെ ഇരി
പ്പാൻ എനിക്കു മനസ്സില്ല.
൧൪ ഞാൻ ഗ്രേക്കന്മാൎക്കും ബാ
ൎബറായക്കാൎക്കും അറിവുള്ളവൎക്കും
അറിവില്ലാത്തവൎക്കും [26] കടക്കാരൻ
ആകുന്നു.
൧൫ അപ്രകാരം ഞാൻ എ
ന്നാൽ ആകുന്നിടത്തോളം റോമാ
യിലുള്ള നിങ്ങളോടും സുവിശേ
ഷത്തെ പ്രസംഗിപ്പാൻ ഒരുങ്ങി
യിരിക്കുന്നു.
൧൬ എന്തെന്നാൽ [27] ഞാൻ ക്രി
സ്തുവിൻെറ സുവിശേഷത്തെ കു
റിച്ചു ലജ്ജിക്കുന്നില്ല; എന്തുകൊ
ണ്ടെന്നാൽ [28] വിശ്വസിക്കുന്ന എ
ല്ലാവനും [29] ഒന്നാമതു യെഹൂദ
നും പിന്നെ ഗ്രേക്കനും രക്ഷെ
ക്കായിട്ടു അതു ദൈവത്തിൻെറ
ശക്തി ആകുന്നു.
൧൭ എന്തെന്നാൽ [30] അതിൽ
ദൈവത്തിൻെറ നീതി വിശ്വാ
സത്തിൽനിന്നു വിശ്വാസത്തി
ലേക്കു വെളിപ്പെടുന്നു: [31] നീതി
മാൻ വിശ്വാസത്താൽ ജീവിക്കും
എന്നു എഴുതപ്പെട്ടിരിക്കുന്ന പ്ര
കാരം തന്നെ.
൧൮ ¶ എന്തെന്നാൽ സത്യത്തെ

---

16. ൧ തെസ്സ. ൩: ൧൦. 17. നടപ്പ. ൨൭ ൨൩. ൨ തിമൊ. ൧: ൩. 18. റോമാ. ൯. ൧. ൨ കോറി. ൧: ൨൩. ഫിലി. ൧: ൮. ൧ തെസ്സ. ൨: ൫. 19. യാകോ. ൪: ൧൫. 20. റോമാ. ൧൫: ൨൩: ൩൨. ൧ തെസ്സ. ൩: ൧൦. 21. റോമാ. ൧൫: ൨൯. 22. തീത്തു. ൧: ൪. ൨ പേത്രൊ. ൧: ൧. 23. ഫിലി. ൪: ൧൭. 24. റോമാ. ൧൫: ൨൩. 25. നടപ്പ. ൧൬: ൭. ൧ തെസ്സ. ൨: ൧൮. 26. ൧ കോറി. ൯: ൧൬. 27. സങ്കീ. ൪൦: ൯, ൧൦. മൎക്കൊ. ൮: ൩൮. ൨ തിമൊ. ൧: ൮. 28. ൧ കോറി. ൧: ൧൮ ൧൫: ൨. 29. ലൂ. ൨: ൩൦, ൩൧, ൩൨. ൨൪: ൪൭. നടപ്പ. ൩: ൨൬. ൧൩: ൩൬, ൪൬. റോമാ. ൨: ൯. 30. റോമാ ൩: ൨൧. 31. ഹബ. ൨: ൪. യോഹ. ൩: ൩൬. ഗലാ. ൩: ൧൧ ഫിലി. ൩: ൯. എബ്രാ. ൧൦: ൩൮.

നീതികേടിൽ അടക്കികൊള്ളുന്ന മനുഷ്യരുടെ [32] സകല ഭക്തികേടിനും നീതികേടിനും വിരോധമായി ദൈവത്തിന്റെ കോപം സ്വൎഗ്ഗത്തിൽനിന്ന വെളിപ്പെടുന്നു.

൧൯ എന്തുകൊണ്ടെന്നാൽ [33] ദൈവത്തെ കുറിച്ച അറിയപ്പെടാകുന്നത അവരിൽ സ്പഷ്ടമായിരിക്കുന്നു; [34] ദൈവം അതിനെ അവൎക്ക സ്പഷ്ടമാക്കിയല്ലൊ.

൨൦ എന്തെന്നാൽ അവനിൽ ഉള്ള [35] അപ്രത്യക്ഷങ്ങളായി അവന്റെ നിത്യശക്തിയും ദൈവത്വവുമായവ ഉണ്ടാക്കപ്പെട്ട വസ്തുക്കളാൽ തിരിച്ചറിയപ്പെടുകകൊണ്ട ലോകത്തിന്റെ സൃഷ്ടിപ്പ മുതൽ സ്പഷ്ടമായി കാണപ്പെടുന്നു; അതുകൊണ്ട അവർ ഒഴികഴിവില്ലാത്തവർ ആകുന്നു.

൨൧ അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ അറിഞ്ഞൊറെ [അവനെ] ദൈവം എന്ന വെച്ച മഹത്വപ്പെടുത്തിയില്ല, നന്ദിയുള്ളവരായിരുന്നതുമില്ല; എന്നാലൊ തങ്ങളുടെ ചിന്തകളിൽ [36] വ്യൎത്ഥന്മാരായി തീരുകയും, തങ്ങളുടെ ബുദ്ധിയില്ലാത്ത ഹൃദയം ഇരുളാകയും ചെയ്തു.

൨൨ അവർ [37] തങ്ങൾ ജ്ഞാനികൾ ആകുന്നു എന്ന പറഞ്ഞ മൂഢന്മാരായി തീൎന്നു;

൨൩ [38] നാശമില്ലാത്ത ദൈവത്തിന്റെ മഹത്വത്തെ നാശമുള്ള മനുഷ്യന്റെയും പക്ഷികളുടെയും, നാല്ക്കാലി മൃഗങ്ങളുടെയും ഇഴജന്തുക്കളുടെയും സ്വരൂപസാദൃശമായി മറിച്ചുകളകയും ചെയ്തു

൨൪ അതുകൊണ്ട [39] അവർ തങ്ങളുടെ ഹൃദയങ്ങളിലെ മോഹങ്ങളാൽ [40] തങ്ങളുടെ ശരീരങ്ങളെ [41] തങ്ങളിൽ തന്നെ അവമാനിപ്പാൻ ദൈവം അവരെ അശുദ്ധിയിലെക്ക ഏല്പിച്ചു.

൨൫ ഇവർ [42] ദൈവത്തിന്റെ സത്യത്തെ [43] അസത്യമായി മറിച്ചുകളഞ്ഞ സൃഷ്ടാവിനെക്കാൾ അധികം സൃഷ്ടിയെ വന്ദിച്ച സെവിച്ചു, അവൻ എന്നേക്കും സ്തുതിക്കപ്പെട്ടവൻ ആകുന്നു. ആമെൻ.

൨൬ ഇത ഹേതുവായിട്ട ദൈവം അവരെ [44] ദുൎമ്മോഹങ്ങളിലെക്ക ഏല്പിച്ചു; എന്തെന്നാൽ അവരുടെ സ്ത്രീകളും സ്വഭാവപ്രകാരമുള്ള അനുഭോഗത്തെ സ്വഭാവത്തിന വിരോധമുള്ളതായിട്ട മാററി.

൨൭ അങ്ങിനെ തന്നെ പുരുഷന്മാരും സ്ത്രീയുടെ സ്വഭാവാനുഭോഗത്തെ വിട്ട തങ്ങളുടെ കാമത്തിൽ തമ്മിൽ തമ്മിൽ ജ്വലിച്ച പുരുഷന്മാരോട പുരുഷന്മാർ അവ

32. നടപ്പ. ൧൭: ൩൦. എഫെ ൫: ൬. കൊലൊ. ൩: ൬. 33. നടപ്പ. ൧൪: ൧൭. 34. യോഹ. ൧: ൯. 35. സങ്കീ. ൧൯: ൧. നടപ്പ ൧൪: ൧൭. ൧൭: ൨൭. 36. ൨ രാജാ ൧൭: ൧൫ യറമി ൨: ൫. എഫെ. ൪: ൧൭, ൧൮. 37 യറമി. ൧൦: ൧൪. 38. ൫ മോശ. ൪: ൧൬ സങ്കീ ൧൦൬: ൨൦. ഏശാ. ൪൦: ൧൮, ൨൫. യറമി. ൨: ൧൧. ഹെസ. ൮: ൧൦ നടപ്പ. ൧൭: ൨൯. 39. സങ്കീ. ൮൧: ൧൨ നടപ്പ ൭: ൪൨. എഫെ. ൪: ൧൮, ൧൯. ൨ തെസ്സ. ൨: ൧൧, ൧൨. 40 ൧ കോറി. ൬: ൧൮. ൧ തെസ്സ. ൪: ൪. ൧ പത്രോ. ൪: ൩. 41. ലെവി ൧൮: ൨൨. 42. ൧ തെസ്സ. ൧: ൯. ൧ യോഹ. ൫: ൨൦. 43. ഏശാ ൪൪: ൨൦. യറമി: ൧൦: ൧൪. ൧൬: ൨൦ ആമൊ. ൨: ൪. 44. ലെവി. ൧൮: ൨൨, ൨൩. എഫെ ൫: ൧൨ യഹൂദ. ൧൦

ലക്ഷണമായുള്ളതിനെ പ്രവൃത്തി
ച്ചു, തങ്ങളുടെ പിഴെക്ക തക്കവ
ണ്ണമുള്ള പ്രതിഫലത്തെ തങ്ങളിൽ
തന്നെ പ്രാപിച്ചു.
൨൮ വിശേഷിച്ചും അവർ
ദൈവത്തെ മനസ്സിൽ ധരിപ്പാൻ
ഇഷ്ടമില്ലായ്കയാൽ ദൈവവും
അവരെ [45] യോഗ്യമല്ലാത്ത കാ
ൎയ്യങ്ങളെ ചെയ്വാൻ ഒരു കൊള്ളരു
താത്ത മനസ്സിന്ന ഏല്പിച്ചു.
൨൯ അവർ സകല അന്യാ
യത്താലും, വേശ്യാസംഗത്താലും,
ദുഷ്ടതയാലും, ദ്രവ്യാഗ്രഹത്താലും
വേണ്ടാസനത്താലും നിറഞ്ഞവ
രായി, അസൂയ, കുലപാതകം,
വിവാദം, ചതിവ, ശംഖ്യ, ഇവ
യാൽ തിങ്ങിയവരായി,
൩൦ ദൂഷണക്കാരായി, ഏഷ
ണിക്കാരായി, ദൈവദ്വേഷിക
ളായി, ധിക്കാരികളായി, അഹങ്കാ
രികളായി, ആത്മപ്രശംസക്കാരാ
യി, ദോഷങ്ങളെ നിൎമ്മിക്കുന്നവ
രായി, മാതാപിതാക്കന്മാരെ അ
നുസരിക്കാത്തവരായി,
൩൧ ബുദ്ധിഹീനന്മാരായി, ഉട
മ്പടി ലംഘനക്കാരായി, സ്വഭാവ
സ്നേഹമില്ലാത്തവരായി, ഇണെ
ങ്ങാത്ത വൈരികളായി, കനിവി
ല്ലാത്തവരായി ഇരിക്കുന്നു.
൩൨ ഇപ്രകാരമുള്ള കാൎയ്യങ്ങളെ
ചെയ്യുന്നവർ [46] മരണത്തിന
യോഗ്യന്മാർ ആകുന്നു എന്നുള്ള
[47] ദൈവത്തിൻ ന്യായവിധിയെ
അവർ അറിഞ്ഞിട്ടും, തങ്ങൾ
തന്നെ അവയെ ചെയ്യുന്നത
മാത്രമല്ല, [48] അവയെ ചെയ്യു
ന്നവരിൽ രസിക്കയും കൂടെ ചെ
യ്യുന്നു.

## ൨ അദ്ധ്യായം.

൧ മറ്റുള്ളവരെ കുറ്റം വിധിക്കയും തങ്ങൾ തന്നെ പാപം ചെയ്കയും ചെയ്യുന്നവർ ഒഴികഴിവില്ലാത്തവർ ആകുന്നു എന്നുള്ളത.

൧ ആകയാൽ ന്യായം വിധിക്കു
ന്ന ഏതു മനുഷ്യനും ആയുള്ളോ
വേ നീ, [1] ഒഴികഴിവില്ലാത്തവ
നാകുന്നു എന്തെന്നാൽ [2] നീ മ
റ്റൊരുത്തനെ വിധിക്കുന്നതിൽ
നീ നിന്നെ തന്നെ കുറ്റം വി
ധിക്കുന്നു: വിധിക്കുന്ന നീ ആ
കാൎയ്യങ്ങളെ തന്നെ പ്രവൃത്തിക്കു
ന്നുവല്ലൊ.
൨ എന്നാൽ ഇപ്രകാരമുള്ളവ
യെ പ്രവൃത്തിക്കുന്നവരുടെ നേ
രെ ദൈവത്തിന്റെ വിധി സ
ത്യത്തിൻ പ്രകാരമാകുന്നു എന്ന
നാം അറിയുന്നു.
൩ എന്നാൽ ഇപ്രകാരമുള്ളവ
യെ പ്രവൃത്തിക്കുന്നവരെ വിധി
ക്കയും അവയെ തന്നെ പ്രവൃ
ത്തിക്കയും ചെയ്യുന്ന മനുഷ്യാ,
നീ ദൈവത്തിന്റെ ന്യായവി
ധിയിൽനിന്ന തെറ്റി ഒഴിയും
എന്ന നിരൂപിക്കുന്നുവൊ?
൪ അല്ലെങ്കിൽ ദൈവത്തി
ന്റെ ദയ നിന്നെ അനുതാപ
ത്തിങ്കലേക്ക നടത്തുന്നു എന്ന [3]
അറിയാതെ നീ അവന്റെ ദയ
യുടെയും[4] ക്ഷമയുടെയും[5] ദീൎഘശാ

45. എഫെ ൫: ൪. 46. റോമാ. ൬: ൨൧. 47. റോമാ. ൨: ൨. 48. സങ്കി. ൫൦: ൧൮. ഹോശെ. ൭: ൩.
1. റോമാ. ൧: ൨൦. 2. ൨ ശമു. ൧൨: ൫, ൬, ൭. മത്താ. ൭: ൧, ൨. യോഹ. ൮: ൯.
3. യെശ. ൩൦: ൧൮. ൨ പേത്രൊ. ൩: ൯, ൧൫. 4. റോമാ. ൩: ൨൪. 5. പുറ. ൩൪: ൬.

ന്നതയുടെയും [6] സമ്പത്തിനെ
നിന്ദിക്കുന്നുവൊ?
൫ എന്നാലൊ നീ നിന്റെ
കഠിനത കൊണ്ടും അനുതാപമി
ല്ലാത്ത ഹൃദയംകൊണ്ടും കോപ
ത്തിന്റെയും ദൈവത്തിന്റെ
നീതിയായുള്ള വിധിയുടെ വെ
ളിപാടിന്റെയും ദിവസത്തേക്ക
നിനക്കായിട്ടു തന്നെ [7] കോപ
ത്തെ നിക്ഷേപിക്കുന്നു.
൬ [8] അവൻ ഓരോരുത്തന്ന അ
വനവന്റെ പ്രവൃത്തികൾക്ക ത
ക്കവണ്ണം പ്രതിഫലം കൊടു
ക്കും.
൭ നന്മ ചെയ്യുകയിൽ ക്ഷമയോ
ടെ മഹത്വത്തെയും ബഹുമാന
ത്തെയും നാശമില്ലായ്മയെയും
അന്വേഷിക്കുന്നവൎക്ക നിത്യജീ
വനെ തന്നെ.
൮ എന്നാൽ കലഹക്കാരായി;
[9] സത്യത്തെ അനുസരിക്കാതെ
അന്യായത്തെ അനുസരിക്കുന്ന
വരായുള്ളവൎക്ക ക്രോധവും കോപ
വും ആകുന്നു.
൯ ദോഷം ചെയ്യുന്ന സകല
മനുഷ്യാത്മാവിന്നും വേദനയും
വിമ്മിഷ്ടവും, [10] ഒന്നാമത യെഹൂദ
നും പിന്നെ പുറജാതിക്കാരനും.
൧൦ എന്നാൽ നന്മ ചെയ്യുന്ന എ
ല്ലാവനും, [11] മഹത്വവും ബഹുമാ
നവും, സമാധാനവും, ഒന്നാമത
യെഹൂദനും പിന്നെ പുറജാതി
ക്കാരനും.
൧൧ [12] ദൈവത്തിന്ന പക്ഷ
ഭേദമില്ലല്ലൊ.
൧൨ എന്തെന്നാൽ ന്യായപ്രമാ
ണം കൂടാതെ പാപം ചെയ്യുവർ
എല്ലാവരും ന്യായപ്രമാണം കൂ
ടാതെ തന്നെ നശിച്ചുപോകും:
ന്യായപ്രമാണത്തിൻ കീഴിൽ പാ
പം ചെയ്യുവർ എല്ലാവരും ന്യാ
യപ്രമാണത്താൽ വിധിക്കപ്പെടു
കയും ചെയ്യും.
൧൩ [13] ന്യായപ്രമാണത്തിന്റെ
കേൾവിക്കാരല്ല, ദൈവത്തിന്റെ
മുമ്പാകെ നീതിമാന്മാർ ന്യായ
പ്രമാണത്തെ പ്രമാണിക്കുന്ന
വർ തന്നെ നീതീകരിക്കപ്പെടും.
൧൪ എന്തുകൊണ്ടെന്നാൽ ന്യാ
യപ്രമാണമില്ലാത്ത പുറജാതി
ക്കാർ ന്യായപ്രമാണത്തിലുള്ള കാ
ൎയ്യങ്ങളെ സ്വഭാവമായി ചെയ്യു
മ്പോൾ ന്യായപ്രമാണമില്ലാത്ത
ഇവർ തങ്ങൾക്ക തങ്ങൾ തന്നെ
ന്യായപ്രമാണം ആകുന്നു.
൧൫ അവരുടെ മനസ്സു കൂടെ
സാക്ഷി നില്ക്കുന്നതിനാലും, അ
വരുടെ നിനവുകൾ തമ്മിൽ ത
മ്മിൽ കുററപ്പെടുത്തുകയൊ പ്ര
തിവാദം ചെയ്കയൊ ചെയ്യുന്ന
തിനാലും, അവർ തങ്ങളുടെ ഹൃദ
യങ്ങളിൽ എഴുതപ്പെട്ട ന്യായപ്ര

---

6. റോമാ. ൯: ൨൩. എഫെ. ൧: ൭. ൨: ൪, ൭. 7. ൫ മോ. ൩൨: ൩൪. യാക്കോ. ൫: ൩. 8. യോബ ൩൪: ൧൧ സങ്കീ. ൬൨: ൧൨. സുഭാ. ൨൪: ൧൨. യറമി. ൧൭: ൧൦. ൩൨: ൧൯. മത്താ. ൧൬: ൨൭ റോമാ ൧൪: ൧൨. ൧ കോറി. ൩: ൮. ൨ കോറി. ൫: ൧൦. ഗല. ൬: ൭, ൮. വെളി. ൨: ൨൩. ൨൦: ൧൨. ൨൨: ൧൨. 9. യോബ. ൨൪: ൧൩. റോമാ. ൧: ൧൮. ൨ തെസ്സ. ൧: ൮. 10. ആമോ. ൩: ൨. ലൂ. ൧൨: ൪൭, ൪൮. ൧ പത്രോ ൪: ൧൭. 11. ൧ പത്രോ. ൧: ൭. 12. ൫ മോ. ൧൦: ൧൭. ൨ നാള. ൧൯: ൭. യോബ. ൩൪: ൧൯. നടപ്പ. ൧൦: ൩൪. ഗലാ. ൨: ൬. എഫെ. ൬: ൯. കോലൊ. ൩: ൨൫. ൧ പത്രോ. ൧: ൧൭. 13. മത്താ. ൭: ൨൧. യാക്കോ. ൧: ൨൨, ൨൩, ൨൫. ൧ യോഹ. ൩: ൭.

മാണത്തിലെ പ്രവൃത്തിയെ കാ
ണിക്കുന്നു.
൧൬ ദൈവം [14] എന്റെ സുവി
ശേഷത്തിൻപ്രകാരം [15] യേശു
ക്രിസ്തു മൂലം [16] മനുഷ്യരുടെ രഹ
സ്യങ്ങളെ ന്യായം വിധിക്കുന്ന
ദിവസത്തിൽ തന്നെ.
൧൭ കണ്ടാലും, [17] നീ ഒരു യെ
ഹൂദൻ എന്ന പേർ ധരിക്കയും,
[18] ന്യായപ്രമാണത്തിൽ ആശ്ര
യിക്കയും, [19] ദൈവത്തിൽ പ്രശം
സ പറകയും,
൧൮ [20] അവന്റെ ഇഷ്ടത്തെ
അറികയും, ന്യായപ്രമാണത്തിൽ
നിന്നു ഉപദേശിക്കപ്പെട്ടവനാ
യി, [21] ഭേദാഭേദങ്ങളെ നിശ്ച
യിക്കയും;
൧൯ ന്യായപ്രമാണത്തിലുള്ള
അറിവിന്റെയും സത്യത്തിന്റെ
യും [22] ആകൃതിയുള്ളവനായ നീ
കുരുടൎക്കു വഴി കാണിക്കുന്നവൻ
എന്നും, അന്ധകാരത്തിലുള്ളവൎക്കു
വെളിച്ചം എന്നും,
൨൦ ബുദ്ധിഹീനന്മാൎക്കു ഗുരു
എന്നും, ശിശുക്കളെ പഠിപ്പിക്കു
ന്നവൻ എന്നും, [23] നിശ്ചയി
ക്കയും ചെയ്യുന്നവല്ലൊ.
൨൧ [24] ആകയാൽ മറെറാരുത്ത
നെ പഠിപ്പിക്കുന്ന നീ നിന്നെ
തന്നെ പഠിപ്പിക്കുന്നില്ലയൊ?
മോഷ്ടിക്കരുതെന്നു പ്രസംഗിക്കു
ന്ന നീ മോഷ്ടിക്കുന്നുവൊ?
൨൨ വ്യഭിചാരം ചെയ്യരുതെ
ന്നു പറയുന്ന നീ വ്യഭിചാരം
ചെയ്യുന്നുവൊ? വിഗ്രഹങ്ങളെ
വെറുക്കുന്ന നീ [25] ദൈവവക
യെ കവൎച്ച ചെയ്യുന്നുവൊ?
൨൩ [26] ന്യായപ്രമാണത്തെ കു
റിച്ചു പ്രശംസിക്കുന്ന നീ ന്യാ
യപ്രമാണ ലംഘനത്താൽ ദൈ
വത്തെ അവമാനിക്കുന്നുവൊ?
൨൪ എന്തുകൊണ്ടെന്നാൽ [27]
എഴുതപ്പെട്ടിരിക്കുന്നപ്രകാരം ത
ന്നെ, ദൈവത്തിന്റെ നാമം പു
റജാതിക്കാരുടെ ഇടയിൽ നിങ്ങ
ളുടെ നിമിത്തം ദുഷിക്കപ്പെടുന്നു.
൨൫ [28] എന്തെന്നാൽ നീ ന്യാ
യപ്രമാണത്തെ പ്രമാണിക്കു
ന്നു എങ്കിൽ, ചേല ഉപകരിക്കു
ന്നു സത്യം: എന്നാൽ നീ ന്യായ
പ്രമാണ ലംഘനക്കാരൻ ആകു
ന്നു എങ്കിൽ നിന്റെ ചേല ചേ
ലയില്ലായ്മയായി തീൎന്നിരിക്കുന്നു.
൨൬ ആകയാൽ [29] ചേലയില്ലാ
യ്മ ന്യായപ്രമാണത്തിലെ നീതി
യെ പ്രമാണിച്ചാൽ, അവന്റെ
ചേലയില്ലായ്മ ചേലയായിട്ടു എ
ണ്ണപ്പെടുകയില്ലയൊ?
൨൭ പിന്നെ സ്വഭാവത്താലുള്ള
ചേലയില്ലായ്മ ന്യായപ്രമാണ

---

14 റോമാ. ൧൬: ൨൫. ൧ തിമോ ൧: ൧൧. ൨ തിമോ. ൨: ൮. 15. യോഹ. ൫: ൨൨. നടപ്പ. ൧൦: ൪൨ ൧൭: ൩൧ ൨ തിമോ. ൪: ൧ ൮ ൧ പേത്രാ. ൪: ൫. 16. പ്രസം ൧൨: ൧൪ മത്താ: ൨൫: ൩൧. യോഹ. ൧൨: ൪൮ റോമാ. ൩: ൬. ൧ കോറി. ൪: ൫. അറി. ൨൦: ൧൨ 17. മത്താ. ൩: ൯ യോഹ. ൮: ൩൩ റോമാ. ൯: ൬ ൭. ൨ കോറി. ൧൧: ൨൨ 18. മീഖാ. ൩: ൧൧. റോമാ ൯: ൪ 19. യെശാ. ൪൮: ൨൫. ൮: ൨ യോഹ. ൮ ൪൧. 20 ൫ മോ. ൪: ൮. സങ്കീ ൧൪൭: ൧൯, ൨൦, 21. ഫിലി. ൧: ൧൦. 22. റോമാ ൬: ൧൭ ൨ തിമോ. ൧: ൧൩. ൩: ൫. 23. മത്താ. ൧൫: ൧൪. ൨൩: ൧൬, ൧൭, ൧൯, ൨൪ യോഹ. ൯: ൩൪, ൪൦, ൪൧ 24. സങ്കീ. ൫൦: ൧൬, മത്താ. ൨൩: ൩. 25. മലാ. ൩: ൮. 26. റോമാ ൨: ൧൭. 27 ൨ ശമു. ൧൨: ൧൪. യെശാ. ൫൨: ൫. യെസ. ൩൬: ൨൦, ൨൩. 28. ഗലാ. ൫: ൩, 29. നടപ്പ ൧൦: ൩൪, ൩൫,

ത്തെ നിവൃത്തിക്കുന്നു എങ്കിൽ, അ
ക്ഷരംകൊണ്ടും ചേല കൊണ്ടും
ന്യായപ്രമാണ ലംഘനക്കാരനാ
യി[30] നിന്നെ വിധിക്കയില്ലയൊ?
൨൮ എന്തുകൊണ്ടെന്നാൽ പുറ
മെ യെഹൂദനായവൻ [31] യെ
ഹൂദൻ അല്ല; പുറമെ ജഡത്തിൽ
ഉള്ളത ചേലയും അല്ല.
൨൯ എന്നാൽ [32] ഉള്ളിൽ യെ
ഹൂദൻ ആയിരിക്കുന്നവൻ അ
ത്രെ യെഹൂദൻ; [33] ഹൃദയത്തി
ലെ ചേല [34] ആത്മാവിലാകുന്നു:
അക്ഷരത്തിലല്ല: [35] ഇവന്റെ
പുകഴ്ച മനുഷ്യരിൽനിന്നല്ല, ദൈ
വത്തിൽനിന്ന തന്നെ ആകുന്നു.

## ൩ അദ്ധ്യായം.

യെഹൂദന്മാരുടെ അവകാശം ൨൦. ആരെങ്കിലും നീതീകരിക്കപ്പെടുന്നത ന്യായപ്രമാണത്താൽ അല്ല, വിശ്വാസത്താൽ അത്രെ.

ആകയാൽ യെഹൂദന്റെ വി
ശേഷം എന്ത? അല്ലെങ്കിൽ ചേ
ലയുടെ പ്രയോജനം എന്ത?
൨ സകല വിധത്തിലും വളു
രെയാകുന്നു: വിശേഷാൽ [1] ദൈ
വത്തിന്റെ വാക്യങ്ങൾ അവരു
ടെ കയ്യിൽ ഏല്പിക്കപ്പെട്ടതുകൊ
ണ്ട തന്നെ.
൩ എന്തെന്നാൽ [2] ചിലർ വി
ശ്വസിച്ചില്ല എങ്കിൽ എന്ത? [3] അ
വരുടെ അവിശ്വാസം ദൈവ
ത്തിന്റെ വിശ്വാസത്തെ നിഷ്ഫ
ലമാക്കുമെന്നൊ?
൪ [4] അത അരുതെ: [5] ദൈവം
സത്യവാനും [6] എല്ലാ മനുഷ്യനും
അസത്യവാദിയും ആകട്ടെ; [7] നീ
നിന്റെ വചനങ്ങളിൽ നീതീക
രിക്കപ്പെടുവാനായിട്ടും നീ ന്യാ
യം വിധിക്കപ്പെടുമ്പോൾ ജയി
പ്പാനായിട്ടും, എന്ന എഴുതപ്പെട്ടി
രിക്കുന്നപ്രകാരം തന്നെ.
൫ പിന്നെയും നമ്മുടെ നീതി
കേട ദൈവത്തിന്റെ നീതിയെ
നിലനിർത്തുന്നു എങ്കിൽ, നാം എ
ന്ത പറയും? ക്രോധത്തെ നട
ത്തുന്ന ദൈവം നീതിയില്ലാത്ത
വൻ എന്നൊ? ([8] ഞാൻ മനുഷ്യ
പ്രകാരമായി പറയുന്നു,)
൬ അത അരുതേ: അപ്രകാര
മായാൽ [9] ദൈവം എങ്ങിനെ
ലോകത്തെ വിധിക്കും?
൭ എന്നാൽ ദൈവത്തിന്റെ
സത്യം എന്റെ അസത്യത്താൽ
അവന്റെ മഹത്വത്തിനായിട്ട
വർദ്ധിച്ചു എങ്കിൽ, പിന്നെ ഞാൻ
പാപിയായി വിധിക്കപ്പെടുന്ന
ത എന്തുകൊണ്ട?
൮ നന്മകൾ വരുവാനായിട്ട [10]
നാം തിന്മകളെ ചെയ്ക എന്നും
അരുതൊ? ഞങ്ങൾ അപ്രകാരം
ദുഷിക്കപ്പെടുന്നു, ഞങ്ങൾ അ

30. മത്താ. ൧൫: ൨൧, ൪൨. 31. മത്താ. ൩: ൯. യോഹ. ൮: ൩൯. രോമാ. ൯: ൭, ൭ ഗലാ. ൬: ൧൫. അറി. ൨: ൯. 32. ൧ പത്രൊ ൩: ൪. 33. ഫിലി. ൩: ൩. കൊലൊ ൨: ൧൧. 34. രോമാ. ൭: ൬. ൨ കോറി. ൩: ൬. 35. ൧ കോറി. ൪: ൫. ൨ കോറി. ൧൦: ൧൮. ൧ തെസ്സ. ൨: ൪.

1. ൫ മോശ. ൪: ൭, ൮. സങ്കീ. ൧൪൭: ൧൯, ൨൦. രോമാ. ൨: ൧൮. ൯: ൪. 2. രോമാ. ൧൦: ൧൬. എബ്രാ. ൪: ൨. 3. ൪ മോശ. ൨൩: ൧൯. രോമാ. ൯: ൬. ൨ തിമൊ. ൨: ൧൩. 4. യോബ. ൪൦: ൮. 5. യോഹ. ൩: ൩൩. 6. സങ്കീ. ൬൨: ൯. ൧൧൬: ൧൧. 7. സങ്കീ. ൫൧: ൪. 8. രോമാ. ൬: ൧൯. ഗലാ. ൩: ൧൫. 9. ആദ്യ. ൧൮: ൨൫. യോബ. ൮: ൩. ൩൪: ൧൭. 10. രോമാ. ൫: ൨൦. ൬: ൧, ൧൫.

പ്രകാരം പറയുന്നു എന്നും ചി
ലർ ചൊല്ലുന്നു, ഇവരുടെ ശി
ക്ഷാവിധി ന്യായമുള്ളത ആകു
ന്നു.
൯ പിന്നെ എന്ത? നാം വിശേ
ഷതപ്പെട്ടിരിക്കുന്നുവൊ? ഇല്ല,
ഒരു പ്രകാരത്തിലും ഇല്ല: എന്തു
കൊണ്ടെന്നാൽ യെഹൂദന്മാരും
പുറജാതിക്കാരുമായുള്ളവർ [11] എ
ല്ലാവരും പാപത്തിൻ കീഴാകുന്നു
എന്ന [12] മുമ്പെ തെളിയിച്ചിട്ടു
ണ്ടു;
൧൦ എഴുതപ്പെട്ടിരിക്കുന്ന പ്രകാ
രം, [13] നീതിമാൻ ആരുമില്ല, ഒരു
ത്തൻ പോലും ഇല്ല:
൧൧ തിരിച്ചറിയുന്നവൻ ആ
രുമില്ല, ദൈവത്തെ അന്വേഷി
ക്കുന്നവൻ ഒരുത്തനുമില്ല.
൧൨ എല്ലാവരും വഴി തെറ്റി,
ഒരുപോലെ നിസ്സാരന്മാരായി
തീൎന്നു; ഗുണംചെയ്യുന്നവൻ ആ
രുമില്ല, ഒരുത്തൻ പോലുമില്ല.
൧൩ [14] അവരുടെ തൊണ്ട തുറ
ന്ന ശവക്കുഴി [ആകുന്നു;] തങ്ങ
ളുടെ നാവുകൾകൊണ്ടു അവർ
വഞ്ചിച്ചിരിക്കുന്നു; [15] അണലിക
ളുടെ വിഷം അവരുടെ അധര
ങ്ങൾക്ക കീഴെ [ഉണ്ടു.]
൧൪ അവരുടെ [16] വാ ശാപം
കൊണ്ടും കയ്പുകൊണ്ടും നിറഞ്ഞി
രിക്കുന്നു.
൧൫ [17] അവരുടെ കാലുകൾ
രക്തം ചിന്തുവാൻ ബദ്ധപ്പെടു
ന്നു.
൧൬ നാശവും അരിഷ്ടതയും
അവരുടെ വഴികളിൽ [ഉണ്ടു.]
൧൭ സമാധാന വഴിയെ അ
വർ അറിഞ്ഞതുമില്ല.
൧൮ [18] അവരുടെ കണ്ണുകൾക്കു
മുമ്പാകെ ദൈവഭയം ഇല്ല.
൧൯ [19] പിന്നെ സകല വായും
അടെക്കപ്പെടുവാനായിട്ടും, ദൈ
വത്തിന്റെ മുമ്പാകെ [20] ലോകം
ഒക്കെയും കുറ്റമുള്ളതായി തീരു
വാനായിട്ടും, [21] ന്യായപ്രമാണം
പറയുന്നത ഒക്കെയും ന്യായപ്ര
മാണത്തിൻ കീഴുള്ളവരോട പ
റയുന്നു എന്ന നാം അറിയു
ന്നു.
൨൦ എന്നതുകൊണ്ടു [22] ന്യായ
പ്രമാണത്തിലെ പ്രവൃത്തികളാ
ൽ ഒരു ജഡവും അവന്റെ മു
മ്പാകെ നീതീകരിക്കപ്പെടുകയി
ല്ല: എന്തുകൊണ്ടെന്നാൽ [23] ന്യാ
യപ്രമാണംകൊണ്ടു പാപത്തി
ന്റെ അറിവ [ഉണ്ടാകുന്നു.]
൨൧ ¶ എന്നാൽ ഇപ്പോൾ ന്യാ
യപ്രമാണം കൂടാതെ [24] ദൈവ
ത്തിന്റെ നീതി വെളിപ്പെട്ടിരി
ക്കുന്നു, അത [25] ന്യായപ്രമാണ
ത്താലും [26] ദീൎഘദൎശികളാലും സാ
ക്ഷീകരിക്കപ്പെടുന്നു:

---

11. റോമാ ൩: ൨൩. ഗലാ. ൩: ൨൨. 12. റോമാ. ൧. ൨൮ ൨: ൧. 13. സങ്കി. ൧൪: ൧, ൨, ൩. ൫൩: ൧. 14. സങ്കി. ൫: ൯. യാ. ൩: ൧൫. 15. സങ്കി ൧൪൦: ൩. 16 സങ്കി ൧൦: ൭ 17. സുഭാ. ൧: ൧൬. യെശാ. ൫൯: ൭, ൮. 18. സങ്കി. ൩൬: ൧. 19. യോബ. ൫: ൧൬. സങ്കി. ൧൦൭: ൪൨. യെസ ൧൬: ൧൩. റോമാ. ൨: ൨൦ ൨: ൧. 20. റോമാ. ൨: ൨. ൩: ൯, ൨൩. 21. യോഹ. ൧൦: ൩൪. ൧൫: ൨൫. 22. സങ്കി. ൧൪൩: ൨. നടപ്പ. ൧൩: ൩൯. ഗലാ. ൨: ൧൬. ൩: ൧൧. എഫെ. ൨: ൮, ൯. തീത്തു ൩: ൫. 23. റോമാ. ൭: ൭. 24. നടപ്പ. ൧൫: ൧൧. റോമാ. ൧: ൧൭. ഫിലി. ൩: ൯. എബ്രാ: ൧൧: ൪. 25. യോഹ. ൫: ൪൬. നടപ്പ. ൨൬: ൨൨. 26. റോമാ. ൧: ൨. ൧ പേത്രാ. ൧: ൧൦.

൨൨ വിശ്വസിക്കുന്ന എല്ലാവ
രിലും എല്ലാവരുടെ മേലും [27] യേ
ശു ക്രിസ്തുവിങ്കലെ വിശ്വാസ
ത്താലുള്ള ദൈവനീതി തന്നെ;
എന്തെന്നാൽ [28] വ്യത്യാസമില്ല.
൨൩ എന്തുകൊണ്ടെന്നാൽ എ
ല്ലാവരും [29] പാപം ചെയ്തു, ദൈ
വത്തിന്റെ മഹത്വത്തിന കുറവു
ള്ളവരായി തീൎന്നു;
൨൪ [30] അവന്റെ കൃപയാൽ
യേശുക്രിസ്തുവിലുള്ള [31] വീണ്ടെടു
പ്പു മൂലം സൌജന്യമായി നീതീ
കരിക്കപ്പെട്ടിരിക്കുന്നു;
൨൫ ദൈവത്തിന്റെ ക്ഷമകൊ
ണ്ടു [32] മുൻ കഴിഞ്ഞ പാപങ്ങളു
ടെ [33] മോചനത്തിൽ ദൈവം ത
ന്റെ നീതിയെ കാണിപ്പാനാ
യിട്ടു [34] ഇവന്റെ രക്തത്തിലുള്ള
വിശ്വാസം മൂലം ഇവനെ [35] പ
രിഹാരമായിട്ടു പരസ്യമാക്കി വെ
ച്ചു.
൨൬ അവൻ നീതിമാനും, യേ
ശുവിൽ വിശ്വാസമുള്ളവനെ
നീതീകരിക്കുന്നവനും ആകേണ്ടു
ന്നതിന, ഈ കാലത്തിൽ അവ
ന്റെ നീതിയെ കാണിപ്പാനായി
ട്ടു തന്നെ.
൨൭ ആകയാൽ [36] പ്രശംസ
എവിടെ? അത തള്ളപ്പെട്ടിരിക്കു
ന്നു. ഏത പ്രമാണത്താൽ? പ്രവൃ
ത്തികളുടെയൊ? അല്ല; വിശ്വാസ
ത്തിന്റെ പ്രമാണത്താൽ അത്രെ.
൨൮ ആകയാൽ മനുഷ്യൻ ന്യാ
യപ്രമാണത്തിന്റെ പ്രവൃത്തിക
ളെ കൂടാതെ [37] വിശ്വാസത്താൽ
തന്നെ നീതീകരിക്കപ്പെടുന്നു എ
ന്ന നാം സങ്കല്പിക്കുന്നു.
൨൯ അവൻ യെഹൂദന്മാരുടെ
ദൈവം മാത്രമൊ? പുറജാതിക്കാ
രുടെയും കൂടെ അല്ലയൊ? അ
തെ, പുറജാതിക്കാരുടെയും കൂടെ
തന്നെ.
൩൦ അതെന്തുകൊണ്ടെന്നാൽ
ചേലയെ വിശ്വാസം കൊണ്ടും,
ചേലയില്ലായ്മയെ വിശ്വാസത്താ
ലും നീതീകരിക്കുന്ന [38] ദൈവം
ഒരുവൻ തന്നെ.
൩൧ ആകയാൽ നാം വിശ്വാ
സത്താൽ ന്യായപ്രമാണത്തെ
നിഷ്ഫലമാക്കുന്നുവൊ? അത അ
രുതെ: നാം ന്യായപ്രമാണത്തെ
സ്ഥിരപ്പെടുത്തുന്നതെയുള്ളു.

## ൪ അദ്ധ്യായം.

൧ ആകയാൽ അബ്രഹാമിന്റെ വിശ്വാസം അവന നീതിയായി കണക്കിടപ്പെട്ടത ൨൦ നമ്മുടെയും അങ്ങിനെ തന്നെ ആകും എന്നുള്ളത.

ആകയാൽ ജഡപ്രകാരം നമ്മു
ടെ പിതാവായ [1] അബ്രഹാം
പ്രാപിച്ചത എന്ത എന്ന നാം
പറയും?

27. റോമാ. ൨: 28. റോമാ. ൧൦: ൧൨. ഗലാ. ൩: ൨൮. കൊലൊ. ൩: ൧൧. 29. റോമ. ൩: ൯ ൧൯: ൩൨. ഗലാ. ൩: ൨൨. 30. റോമാ. ൪: ൧൬. എഫെ. ൨: ൮ തിത്തു. ൩: ൫, ൭. 31. മത്താ. ൨൦: ൨൮. എഫെ. ൧: ൭. കൊലോ. ൧: ൧൪ ൧ തിമൊ. ൨: ൬. എബ്രാ. ൯: ൧൨. ൧ പത്രൊ. ൧: ൧൮, ൧൯. 32. നടപ്പ. ൧൭: ൩൦. എബ്രാ. ൯: ൧൫. 33. നടപ്പ. ൧൩: ൩൮, ൩൯. ൧ തിമൊ. ൧: ൧൫. 34. കൊലൊ. ൧ ൨൦. 35. ലെവി. ൧൬: ൧൫. ൧ യോഹ. ൨: ൨. ൪: ൧൦. 36. നടപ്പ. ൨. ൧൭, ൨൩. ൩: ൨. ൧ കൊറി. ൧: ൨൯, ൩൧. എഫെ. ൨: ൯. 37. നടപ്പ ൧൩: ൩൮, ൩൯. റോമാ. ൩: ൨൦, ൨൧, ൨൨. ൮: ൩. ഗലാ ൨: ൧൬. 38. റോമാ. ൧൦ ൧൨, ൧൩. ഗലാ. ൩: ൮. ൨൦. ൨൮.
1. യെശാ. ൫൧: ൨. മത്താ. ൩: ൯. യോഹ ൮: ൩൩, ൩൯. ൨ കൊറി. ൧൧: ൨൨.

൨ എന്തെന്നാൽ അബ്രഹാം [2] പ്രവൃത്തികളാൽ നീതീകരിക്കപ്പെട്ടു എങ്കിൽ, അവന പുകഴ്ചയുണ്ടു; എന്നാൽ ദൈവത്തിന്റെ മുമ്പാകെ അല്ല.

൩ എന്തെന്നാൽ വേദവാക്യം എന്ത പറയുന്നു? [3] അബ്രഹാം ദൈവത്തെ വിശ്വസിച്ചു, അത അവന നീതിക്കായി എണ്ണപ്പെടുകയും ചെയ്തു.

൪ എന്നാൽ [4] പ്രവൃത്തിക്കുന്നവന കൂലി കൃപയായിട്ടല്ല, കടമായിട്ടത്രെ എണ്ണപ്പെടുന്നത.

൫ എന്നാൽ [5] ഭക്തിഹീനനെ നീതികരിക്കുന്നവനിൽ വിശ്വസിക്കുന്നവന താൻ പ്രവൃത്തിക്കാത്തവൻ എങ്കിലും, തന്റെ വിശ്വാസം നീതിക്കായി എണ്ണപ്പെടുന്നു.

൬ അപ്രകാരം തന്നെ ദൈവം പ്രവൃത്തികളെ കൂടാതെ നീതിയെ എണ്ണുന്ന മനുഷ്യന്റെ ഭാഗ്യത്തെ കുറിച്ച ദാവീദും പറയുന്നു.

൭ [എന്തെന്നാൽ] [6] അകൃത്യങ്ങൾ മോചിക്കപ്പെട്ടും പാപങ്ങൾ മറെക്കപ്പെട്ടും ഇരിക്കുന്നവർ ഭാഗ്യവാന്മാർ

൮ കർത്താവ പാപത്തെ എണ്ണാതെ ഇരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ.

൯ എന്നാൽ ഈ ഭാഗ്യം ചേലെക്ക മാത്രമൊ ചേലയില്ലായ്മെക്ക കൂടെയൊ? എന്തെന്നാൽ വിശ്വാസം അബ്രഹാമിന നീതിക്കായിട്ട എണ്ണപ്പെട്ടു എന്ന നാം പറയുന്നു.

൧൦ എന്നാൽ അത എങ്ങിനെ എണ്ണപ്പെട്ടു? അവൻ ചേലയോടെ ഇരുന്നപ്പോഴൊ ചേലയില്ലായ്മയോടെ ഇരുന്നപ്പോഴൊ? ചേലയോടിരുന്നപ്പോളല്ല, ചേലയില്ലായ്മയോടിരുന്നപ്പോൾ തന്നെ.

൧൧ വിശ്വസിക്കുന്നവർ എല്ലാവരും ചേല ചെയ്യപ്പെടുന്നില്ല, എങ്കിലും അവൎക്ക കൂടെ നീതി എണ്ണപ്പെടുവാനായിട്ട, [7] അവൻ അവരുടെ പിതാവായും;

൧൨ ചേലയുള്ളവൎക്ക മാത്രമല്ല, നമ്മുടെ പിതാവായ അബ്രഹാം ചേലയില്ലായ്മയോടിരുന്നപ്പോൾ അവന ഉണ്ടായിരുന്ന വിശ്വാസത്തിന്റെ കാലടികളിൽ നടക്കുന്നവൎക്കും കൂടെ ചേലയുടെ പിതാവായും ഇരിക്കേണ്ടുന്നതിന അവൻ ചേലയില്ലായ്മയോടിരുന്നപ്പോൾ അവന [ഉണ്ടായിരുന്ന] വിശ്വാസത്തിൻ നീതിക്ക മുദ്രയായിട്ട [8] ചേല എന്ന അടയാളത്തെ പ്രാപിച്ചു.

൧൩ എന്തുകൊണ്ടെന്നാൽ അവൻ [9] ലോകത്തിന അവകാശിയാകും, എന്നുള്ള വാഗ്ദത്തം അബ്രഹാമിന എങ്കിലും, അവന്റെ സന്തതിക്ക എങ്കിലും ഉണ്ടായത ന്യായപ്രമാണത്താൽ അല്ല, വിശ്വാസത്തിന്റെ നീതിയാൽ അത്രെ.

൧൪ എന്തുകൊണ്ടെന്നാൽ [10] ന്യാ

2. രോമാ. ൩: ൨൦, ൨൭, ൨൮. 3. ആദ്യ. ൧൫: ൬. ഗലാ. ൩: ൬. യാക്കോ. ൨: ൨൩. 4. രോമാ. ൧൧: ൬. 5. യോശു. ൨൪: ൨. 6. സങ്കീ. ൩൨: ൧, ൨. 7. ലൂക്കോ. ൧൯: ൯. രോമാ. ൪: ൧൨, ൧൬. ഗലാ. ൩: ൭. 8. ആദ്യ. ൧൭: ൧൦. 9 ആദ്യ. ൧൭: ൪. ഗലാ. ൩: ൨൯. 10. ഗലാ. ൩: ൧൮.

യപ്രമാണത്തിലുള്ളവർ അവകാശികൾ എങ്കിൽ വിശ്വാസം വ്യൎത്ഥമായും വാഗ്ദത്തം നിഷ്ഫലമായും തീൎന്നിരിക്കുന്നു:

൧൫ എന്തെന്നാൽ [11] ന്യായപ്രമാണം ക്രോധത്തെ ഉണ്ടാക്കുന്നു: ന്യായപ്രമാണം ഇല്ലാത്ത ഇടത്ത ലംഘനം ഇല്ലല്ലൊ.

൧൬ അതുകൊണ്ട അത [12] കൃപയാൽ ആകെണ്ടുന്നതിന, വിശ്വാസം മൂലം ആകുന്നു; [13] വാഗ്ദത്തം സന്തതിക്ക ഒക്കെയും നിശ്ചയമാകെണ്ടുന്നതിന തന്നെ; ന്യായപ്രമാണത്തിലുള്ളതിന മാത്രമല്ല, അബ്രഹാമിന്റെ വിശ്വാസത്തിലുള്ളതിനും കൂടെ.

൧൭ അബ്രഹാം വിശ്വസിച്ചവനായി, [14] മരിച്ചവരെ ജീവിപ്പിക്കുന്നവനായി, [15] ഇല്ലാത്തവയെ ഉള്ളവയെ പോലെ വിളിക്കുന്നവനായുള്ള ദൈവത്തിന്റെ മുമ്പാകെ, അവൻ [16] (ഞാൻ നിന്നെ അനേകം ജാതികൾക്ക പിതാവാക്കി എന്ന എഴുതപ്പെട്ട പ്രകാരം) [17] നമ്മുടെ എല്ലാവരുടെയും പിതാവാകുന്നു.

൧൮ [18] നിന്റെ സന്തതി ഇപ്രകാരം ആകും, എന്ന പറയപ്പെട്ടപ്രകാരം, അവൻ അനേകം ജാതികൾക്ക പിതാവാകുവാനായിട്ട, ആശെക്ക വിരോധമായി ആശയോടെ അവൻ വിശ്വസിച്ചു.

൧൯ അത്രയുമല്ല, അവൻ വിശ്വാസത്തിൽ ക്ഷീണനല്ലായ്കകൊണ്ട, ഏകദേശം നൂറ വയസ്സായാറെ, അപ്പോൾ [19] നിൎജ്ജീവമായ തന്റെ ശരീരത്തെയും സാറായുടെ ഗൎഭത്തിന്റെ ജീവനില്ലായ്മയെയും വിചാരിച്ചില്ല:

൨൦ അവൻ ദൈവത്തിന്റെ വാഗ്ദത്തത്തെ കുറിച്ച അവിശ്വാസത്താൽ സംശയിക്കാതെ, ദൈവത്തെ മഹത്വപ്പെടുത്തിയും,

൨൧ അവൻ വാഗ്ദത്തം ചെയ്തതിനെ [20] നടത്തുവാനും പ്രാപ്തനെന്ന പൂൎണ്ണമായി നിശ്ചയിച്ചുംകൊണ്ട, വിശ്വാസത്തിൽ ശക്തിപ്പെട്ടിരുന്നതെയുള്ളു.

൨൨ ആയതകൊണ്ടതന്നെ അത അവന നീതിക്കായി എണ്ണപ്പെട്ടു.

൨൩ എന്നാൽ അത അവന എണ്ണപ്പെട്ടു എന്ന [21] അവന്റെ നിമിത്തമായിട്ട മാത്രമല്ല, നമ്മുടെ നിമിത്തമായിട്ടും കൂടെ എഴുതപ്പെട്ടിരിക്കുന്നു.

൨൪ [22] നമ്മുടെ കുറ്റങ്ങൾക്കായിട്ട ഏല്പിക്കപ്പെട്ടവനും, [23] നമ്മുടെ നീതികരണത്തിനായിട്ട ഉയിൎപ്പിക്കപ്പെട്ടവനുമായി,

൨൫ [24] നമ്മുടെ കൎത്താവായ

11. റോമ. ൩: ൨൦. ൭: ൮. ൨൦: ൭, ൮, ൧൦, ൧൧. ൧ കോറി. ൧൫: ൫൬. ൨ കോറി. ൩: ൭, ൯. ഗലാ. ൩: ൧൦. ൧൯, ൧ യോഹ. ൩: ൪. 12. റോമ. ൩: ൨൪. 13. ഗലാ. ൩: ൨൨. 14. റോമ. ൮: ൧൧. എഫെ. ൨: ൧, ൫. 15 റോമ. ൯: ൨൬. ൧ കോറി ൧: ൨൮. ൧ പത്രൊ. ൨: ൧൦. 16. ആദ്യ. ൧൭: ൫. 17. യെശാ. ൫൧: ൨. റോമ. ൯: ൮. 18. ആദ്യ. ൧൫: ൫. 19. ആദ്യ. ൧൭: ൧൭. ൧൮: ൧൧. എബ്രാ. ൧൧: ൧൧. ൧൨. 20. സങ്കീ. ൧൧൫: ൩. ലൂ. ൧: ൩൭, ൪൫. 21. റോമ. ൧൫: ൪. ൧ കോറി. ൧൦: ൬, ൧൧. 22. യെശാ. ൫൩: ൫, ൬. റോമ. ൩: ൨൫. ൫: ൬. ൮: ൩൨. ൨ കോറി. ൫: ൨൧. ഗലാ. ൧: ൪. എബ്രാ. ൯: ൨൮. ൧ പത്രൊ. ൨: ൨൪. ൩: ൧൮. 23. ൧ കോറി. ൧൫: ൧൭. ൧ പത്രൊ. ൧: ൨൧. 24. നടപ്പ. ൨: ൨൪. ൧൩: ൩൦.

യേശുവിനെ മരിച്ചവരിൽനിന്ന
ഉയിൎപ്പിച്ചവനിൽ വിശ്വസിക്കു
ന്ന നമുക്കും കൂടെ അത എണ്ണ
പ്പെടും.

## ൫ അദ്ധ്യായം.

൧ നീതീകരണത്തിന്റെ ഫലങ്ങൾ ൧൨ പാ
പവും മരണവും ആദാമിനാലും. ൧൭ നീ
തീകരണവും ജീവനും ക്രിസ്തുവിനാലും വ
ന്നു എന്നുള്ളത

ആകയാൽ [1] നാം വിശ്വാസ
ത്താൽ നീതീകരിക്കപ്പെട്ടിരിക്ക
യാൽ, [2]നമ്മുടെ കൎത്താവായ യേ
ശു ക്രിസ്തു മൂലം നമുക്ക ദൈവ
ത്തോട സമാധാനം ഉണ്ട:
൨ [3] നാം നില്ക്കുന്ന ഈ കൃപ
യിലേക്ക [4] അവൻ മൂലം തന്നെ
വിശ്വാസത്താൽ നമുക്ക പ്രവേ
ശനം ലഭിച്ചിരിക്കുന്നു, [5] ദൈ
വത്തിന്റെ മഹത്വത്തെ കുറിച്ചു
ള്ള ആശയിൽ നാം ആനന്ദിക്ക
യും ചെയ്യുന്നു.
൩ അത്രയുമല്ല, [6] കഷ്ടത ക്ഷമ
യെയും; [7] ക്ഷമ പരിജ്ഞാനത്തെ
യും; പരിജ്ഞാനം ആശയെയും
ഉണ്ടാക്കുന്നു എന്ന അറിഞ്ഞ,
൪ [8] നാം കഷ്ടതകളിലും ആന
ന്ദിക്കുന്നു.
൫ എന്നാൽ [9] ആശ ലജ്ജിപ്പി
ക്കുന്നില്ല: എന്തുകൊണ്ടെന്നാൽ [10]
ദൈവത്തിന്റെ സ്നേഹം നമുക്ക
നല്കപ്പെട്ട പരിശുദ്ധാത്മാവിനാ
ൽ നമ്മുടെ ഹൃദയങ്ങളിൽ പകര
പ്പെട്ടിരിക്കുന്നു.
൬ ബലഹീനന്മാരായിരുന്ന
പ്പോൾ തന്നെ തത്സമയത്ത [11] ക്രി
സ്തു ഭക്തിഹീനന്മാൎക്ക വേണ്ടി മ
രിച്ചു.
൭ എന്നാൽ ഒരു നീതിമാന
വേണ്ടി ഒരുത്തൻ മരിക്കുന്നത
ദുൎല്ലഭം ആകുന്നു: ഉത്തമന വേ
ണ്ടി പക്ഷെ ഒരുത്തൻ മരിപ്പാൻ
തുനിയുമായിരിക്കും.
൮ എങ്കിലൊ നാം പാപികളാ
യിരുന്നപ്പോൾ തന്നെ, ക്രിസ്തു
നമുക്ക വേണ്ടി മരിച്ചതിനാൽ [12]
ദൈവം തനിക്ക നമ്മോടുള്ള സ്നേ
ഹത്തെ കാണിച്ചിരിക്കുന്നു.
൯ ആകയാൽ നാം ഇപ്പോൾ
[13]അവന്റെ രക്തത്താൽ നീതി
കരിക്കപ്പെട്ടിരിക്കയാൽ, [14] നാം
ക്രോധത്തിൽനിന്ന അവനാൽ
എത്ര അധികമായി രക്ഷിക്കപ്പെ
ടും.
൰ എന്തുകൊണ്ടെന്നാൽ [15]നാം
ശത്രുക്കളായിരുന്നപ്പോൾ നാം
ദൈവത്തോട അവന്റെ പുത്ര
ന്റെ [16]മരണത്താൽ യോജിപ്പിക്ക
പ്പെട്ടു എങ്കിൽ, യോജിപ്പിക്കപ്പെ
ട്ട ശേഷം നാം [17] അവന്റെ ജീവ

---

1. യെശാ. ൩൨: ൧൭. യോഹ ൧൬: ൩൩. റോമാ ൩: ൨൮, ൩൦. 2. എഫെ. ൨: ൧൪. കൊലൊ. ൧: ൨൦. 3. ൧ കോറി. ൧൫: ൧. 4. യോഹ. ൧൦: ൯. ൧൪: ൬. എഫെ. ൨: ൧൮. ൩: ൧൨. എബ്രാ. ൧൦: ൧൯. 5. എബ്രാ. ൩: ൬. 6. യാക്കോ. ൧: ൩. 7. യാക്കോ. ൧: ൧൨. 8. മത്താ ൫: ൧൧, ൧൨. നടപ്പ. ൫: ൪൧. ൨ കോറി. ൧൨: ൧൦. ഫിലി. ൨: ൧൭. യാക്കൊ. ൧: ൨, ൧൨. ൧ പത്രൊ ൩: ൧൪. 9. ഫിലി. ൧: ൨൦. 10. ൨ കോറി. ൧: ൨൨. ഗലാ. ൪: ൬. എഫെ. ൧: ൧൩, ൧൪. 11. റോമാ. ൪: ൨൫. ൫. ൮. 12. യോഹ. ൧൫: ൧൩. ൧ പത്രൊ. ൩: ൧൮. ൧ യോഹ. ൩: ൧൬. ൪: ൯, ൧൦. 13 റോമാ. ൩: ൨൫. എഫെ. ൨: ൧൩. എബ്രാ. ൯: ൧൪. ൧ യോഹ. ൧: ൭. 14. റോമാ. ൧: ൧൮. ൧ തെസ്സ. ൧: ൧൦. 15. റോമാ. ൮: ൩൨. 16. ൨ കോറി. ൫: ൧൮, ൧൯. എഫെ: ൨: ൧൬. കൊലൊ. ൧: ൨൦, ൨൧. 17. യോഹ. ൫; ൨൬. ൧൪: ൧൯. ൨ കോറി. ൪: ൧൦, ൧൧.

നാൽ എത്ര അധികമായി രക്ഷി
ക്കപ്പെട്ടും.
൧൧ അത്രയുമല്ല, നമുക്ക ഇപ്പോ
ൾ യോജിപ്പ ലഭിച്ചിരിക്കുന്നതി
ന കാരണമായി, നമ്മുടെ കൎത്താ
വായ യേശുക്രിസ്തു മൂലം നാം [18]
ദൈവത്തിൽ പുകഴുകയും കൂടെ
ചെയ്യുന്നു.
൧൨ അതുകൊണ്ടു ഏത പ്രകാ
രം [19] ഒരു മനുഷ്യനാൽ പാപ
വും, [20] പാപത്താൽ മരണവും
ലോകത്തിലേക്ക കടന്നുവൊ, അ
പ്രകാരം തന്നെ, എല്ലാവരും പാ
പം ചെയ്തിരിക്കകൊണ്ടു, മരണം
സകല മനുഷ്യരിലേക്കും കടന്നി
രിക്കുന്നു:
൧൩ (എന്തെന്നാൽ ന്യായപ്രമാ
ണം വരെ പാപം ലോകത്തിൽ
ഉണ്ടായിരുന്നു; ന്യായപ്രമാണം
ഇല്ലാഞ്ഞിട്ട [21] പാപം എണ്ണപ്പെ
ടുന്നില്ല താനും:
൧൪ എങ്കിലും മരണം ആദാം
മുതൽ മോശ വരെക്കും ഭരിച്ചു, [22]
വരുവാനിരുന്നവന്റെ സ്വരൂപ
മായുള്ള ആദാമിന്റെ ലംഘന
ത്തിന സദൃശമായി പാപം ചെ
യ്യാത്തവരുടെ മേലും കൂടെ.
൧൫ എന്നാൽ പിഴ ഏത പ്രകാ
രമൊ വരം അപ്രകാരം തന്നെ
അല്ല. എന്തെന്നാൽ ഒരുത്തന്റെ
പിഴയാൽ പലരും മരിച്ചു എ
ങ്കിൽ, എത്ര അധികമായി ദൈ
വത്തിന്റെ കൃപയും, യേശു ക്രി
സ്തു എന്ന ഒരു മനുഷ്യൻ മൂലം
കൃപയാലുള്ള ദാനവും [23] പലൎക്കും
വൎദ്ധിച്ചിരിക്കുന്നു.
൧൬ പിന്നെയും പാപം ചെയ്തു
ഒരുത്തനാൽ ഉണ്ടായപ്രകാരം ദാ
നം ആകുന്നില്ല: എന്തെന്നാൽ
വിധി ഒന്നുകൊണ്ടു ശിക്ഷയി
ലേക്ക [ആയിരുന്നു,] എന്നാൽ വ
രം അനേകം പിഴകളിൽനിന്നും
നീതീകരണത്തിന [ആകുന്നു]
൧൭ അത്രയുമല്ല ഒരുത്തന്റെ
പിഴകൊണ്ടു മരണം ഒരുത്തൻ
മൂലം ഭരിച്ചു എങ്കിൽ, കൃപയുടെ
യും നീതിയാകുന്ന ദാനത്തിന്റെ
യും പരിപൂൎണ്ണതയെ ലഭിക്കുന്ന
വർ യേശുക്രിസ്തു എന്ന ഒരുത്ത
നാൽ എത്ര അധികമായി ജീവ
നിൽ ഭരിക്കും.
൧൮ ആകയാൽ ഒരുത്തന്റെ
പിഴയാൽ സകല മനുഷ്യൎക്കും
ശിക്ഷാ വിധി വന്നപോലെ; ഒ
രുത്തന്റെ നീതിയാൽ [24] സകല
മനുഷ്യൎക്കും ജീവന്റെ നീതീകര
ണത്തിന [വരവും] ഉണ്ടായി.
൧൯ എന്തെന്നാൽ ഏതുപ്രകാ
രം ഒരു മനുഷ്യന്റെ അനുസര
ണക്കേടിനാൽ പലരും പാപിക
ളായി തീൎന്നുവൊ, അപ്രകാരം ത
ന്നെ ഒരുത്തന്റെ അനുസരണ
ത്താൽ പലരും നീതിമാന്മാരായി
തീരും.
൨൦ വിശേഷിച്ചും പിഴ വൎദ്ധി
പ്പാനായിട്ട [25] ന്യായപ്രമാണം

18. റോമാ. ൨: ൧൭ ൩: ൨൫, ൨൬. ഗലാ. ൪: ൫. 19 ആദ്യ ൩: ൬. ൧ കോറി. ൧൫: ൨൧. 20. അപ്ര. ൨: ൧൭. റോമാ, ൬: ൨൩. ൧ കോറി. ൧൫: ൨൧. 21. റോമാ. ൪: ൧൫. ൧ യോഹ. ൩: ൪. 22. ൧ കോറി. ൧൫: ൨൧, ൨൨, ൪൫. 23. എശാ. ൫൩: ൧൧. മത്താ. ൨൦: ൨൮. ൨൬: ൨൮ 24. യോഹ. ൧൨: ൩൨. എബ്രാ. ൨: ൯. 25. യോഹ, ൧൫: ൨൨. റോമാ. ൩: ൨൦. ൭: ൮. ൭: ൧൩. ഗലാ. ൩: ൧൯, ൨൩.

പ്രവേശിച്ചു പാപം വൎദ്ധിച്ചു
ഇടത്ത കൃപ [26] ഏററം അധിക
മായിവൎദ്ധിച്ചു താനും.
൨൧ പാപം മരണത്തിലേക്ക
വാണിരിക്കുന്ന പ്രകാരം തന്നെ,
നമ്മുടെ കൎത്താവായ യേശു ക്രി
സ്തു മൂലം കൃപയും നീതിയാൽ
നിത്യജീവങ്കലേക്ക വാഴേണ്ടുന്ന
തിന ആകുന്നു.

## ൬ അദ്ധ്യായം.

൧ നാം പാപത്തിൽ ഇരിക്കയും ൧൨ നമ്മിൽ ഭരിക്കയും അരുത. ൨൩ മരണം പാപത്തിന്റെ കൂലി എന്നുള്ളത.

ആകയാൽ നാം എന്ത പറയും?
കൃപ വൎദ്ധിക്കേണ്ടുന്നതിന [1] നാം
പാപത്തിൽ വസിക്ക എന്നൊ?
൨ അത അരുതെ; [2] പാപത്തി
ന മരിച്ചു നാം ഇനി എങ്ങിനെ
അതിൽ ജീവിക്കും?
൩ [3] യേശുക്രിസ്തുവിന ജ്ഞാന
സ്നാനപ്പെട്ട നാം എല്ലാവരും
[4] അവന്റെ മരണത്തിന ജ്ഞാ
നസ്നാനപ്പെട്ടു എന്ന നിങ്ങൾ
അറിയുന്നില്ലയൊ?
൪ ആകയാൽ ക്രിസ്തു [5] പിതാ
വിന്റെ മഹത്വത്താൽ [6] മരിച്ച
വരിൽനിന്ന ഉയിൎപ്പിക്കപ്പെട്ട
പ്രകാരം തന്നെ, [7] നാമും ജീവ
ന്റെ പുതുക്കത്തിൽ നടക്കേണ്ടു
ന്നതിന, നാം മരണത്തിന ജ്ഞാ
നസ്നാനത്താൽ [8] അവനോട കൂ
ടെ അടക്കപ്പെട്ടു.
൫ എന്തുകൊണ്ടെന്നാൽ [9] നാം
അവന്റെ മരണത്തിന്റെ സ
ദൃശത്തിൽ അനുരൂപപ്പെട്ടവർ
ആയിരിക്കുന്നു എങ്കിൽ, അവ
ന്റെ ഉയിൎപ്പിന്റെ [സദൃശത്തി
ലും] ആകും:
൬ [10] നാം ഇനിമേൽ പാപ
ത്തെ സേവിക്കാതെ ഇരിപ്പാനാ
യിട്ട, പാപശരീരം നശിച്ചുപോ
കേണ്ടുന്നതിന, [11] നമ്മുടെ പഴയ
മനുഷ്യൻ [അവനോട] കൂടെ
കുരിശിൽ തറെക്കപ്പെട്ടു എന്ന
നാം അറിയുന്നു.
൭ [12] എന്തെന്നാൽ മരിച്ചവൻ
പാപത്തിൽനിന്ന നീതികരിക്ക
പ്പെട്ടിരിക്കുന്നു.
൮ പിന്നെ [13] നാം ക്രിസ്തുവി
നോട കൂടെ മരിച്ചു എങ്കിൽ, അ
വനോട കൂടെ ജീവിച്ചിരിക്കും എ
ന്നും നാം വിശ്വസിച്ചിരിക്കുന്നു.
൯ എന്തെന്നാൽ [14] ക്രിസ്തു മരി
ച്ചവരിൽനിന്ന ഉയിൎത്തെഴുനീ
ററിരിക്കയാൽ, ഇനി മരിക്കയില്ല;
മരണം ഇനി അവനെ കൎത്തവ്യ
പ്പെടുത്തുകയുമില്ല എന്ന നാം അ
റിയുന്നു.
൧൦ എന്തെന്നാൽ അവൻ
മരിച്ചതൊ, [15] പാപത്തിന ഒരി
ക്കൽ മരിച്ചു: അവൻ ജീവി

---

26. ലൂ. ൭: ൪൭. ൧ തിമോ. ൧: ൧൪.
1. റോമാ. ൩: ൮. ൬: ൧൫. 2. റോമാ. ൬: ൧൧. ൭: ൪. ഗലാ. ൨: ൧൯. ൬: ൧൪. കോലോ. ൩: ൩. ൧ പത്രോ. ൨: ൨൪. 3. ഗലാ. ൩: ൨൭. 4. ൧ കോറി. ൧൫: ൨൯. 5. യോഹ. ൨: ൧൧. ൧൧: ൪൦. 6. റോമാ. ൮: ൧൧. ൧ കോറി. ൬: ൧൪. ൨ കോറി. ൧൩: ൪. 7. ഗലാ. ൬: ൧൫. എഫെ. ൪: ൨൨, ൨൩, ൨൪. കോലോ. ൩: ൧൦. 8. കോലോ. ൨: ൧൨. 9. ഫിലി. ൩: ൧൦. ൧൧. 10. കോലോ. ൨: ൧൧. 11. ഗലാ. ൨: ൨൦. ൫: ൨൪. ൬: ൧൪. എഫെ. ൪: ൨൨. കോലോ. ൩: ൫, ൯. 12. ൧ പത്രോ. ൪: ൧. 13. ൨ തിമോ. ൨: ൧൧. 14. അറി. ൧: ൧൮. 15. എബ്രാ. ൯: ൨൭, ൨൮.

ക്കുന്നതൊ, [16] ദൈവത്തിലേക്ക
ജീവിക്കുന്നു.
൧൧ അപ്രകാരം [17] നിങ്ങളും
പാപത്തിന മരിച്ചവരെന്നും,
നമ്മുടെ കൎത്താവായ യേശു
ക്രിസ്തുവിനാൽ [18] ദൈവത്തിന
ജീവിക്കുന്നവരെന്നും, നിങ്ങളെ
തന്നെ എണ്ണുവിൻ.
൧൨ ആകയാൽ [19] പാപം നി
ങ്ങളുടെ മരണമുള്ള ശരീരത്തിൽ
അതിന്റെ മോഹങ്ങളിൽ നി
ങ്ങൾ അതിന അനുസരിപ്പാൻ
തക്കവണ്ണം വാഴരുത.
൧൩ നിങ്ങൾ നിങ്ങളുടെ [20] അ
വയവങ്ങളെ അന്യായത്തിന്റെ
ആയുധങ്ങളായി പാപത്തിന
ഏല്പിക്കയുമരുത: എന്നാൽ [21] ദൈ
വത്തിന നിങ്ങളെ തന്നെ മരിച്ച
വരിൽനിന്ന ജീവിച്ചിരിക്കുന്ന
വരായും, നിങ്ങളുടെ അവയ
വങ്ങളെ ദൈവത്തിന നീതി
യുടെ ആയുധങ്ങളായും ഏല്പി
പ്പിൻ.
൧൪ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ ന്യായപ്രമാണത്തിൻ കീ
ഴല്ല, കൃപയിൻ കീഴ തന്നെ ആ
കകൊണ്ട, [22] പാപം നിങ്ങളെ ക
ൎത്തവ്യപ്പെടുത്തുകയില്ല.
൧൫ പിന്നെ എന്തു? [23] നാം
ന്യായപ്രമാണത്തിൻ കീഴല്ല, കൃ
പയിൻ കീഴ തന്നെ ആകകൊ
ണ്ട, നമുക്ക പാപം ചെയ്യാമൊ?
അത അരുതെ.
൧൬ എന്ന് [24] നിങ്ങൾ അനുസരിപ്പാ
നായിട്ട യാതൊരുത്തന എങ്കി
ലും നിങ്ങളെ ദാസന്മാരായി ഏ
ല്പിച്ചാൽ, നിങ്ങൾ അനുസരിക്കു
ന്ന ആയവന നിങ്ങൾ ദാസ
ന്മാരാകുന്നു എന്ന അറിയുന്നി
ല്ലയൊ? ഒന്നുകിൽ മരണത്തിന
പാപത്തിന്റെ [ദാസർ,] അല്ലെ
ങ്കിൽ നീതിക്ക അനുസരണത്തി
ന്റെ.
൧൭ എന്നാൽ നിങ്ങൾ പാപ
ത്തിന ദാസന്മാർ ആയിരുന്നു,
എങ്കിലും നിങ്ങൾക്ക ഏല്പിക്ക
പ്പെട്ട [25] ഉപദേശത്തിന്റെ മാതൃ
കയെ നിങ്ങൾ മനഃപൂൎവ്വത്തോ
ടെ അനുസരിച്ചതകൊണ്ട ദൈ
വത്തിന സ്തോത്രം.
൧൮ എന്നാൽ [26] നിങ്ങൾ പാ
പത്തിൽനിന്ന വിടുവിക്കപ്പെട്ടിട്ട,
നീതിക്ക ദാസ്യപ്പെട്ടിരിക്കുന്നു.
൧൯ നിങ്ങളുടെ ജഡത്തിന്റെ
ബലഹീനത നിമിത്തം ഞാൻ മ
നുഷ്യ പ്രകാരമായി പറയുന്നു:
നിങ്ങൾ ഏതുപ്രകാരം നിങ്ങളുടെ
അവയവങ്ങളെ അശുദ്ധിക്കും
അക്രമത്തിലേക്ക അക്രമത്തിനും
ദാസന്മാരായി ഏല്പിച്ചുവോ; അ
പ്രകാരം തന്നെ ഇപ്പോൾ നി
ങ്ങളുടെ അവയവങ്ങളെ ശുദ്ധി
യിലേക്ക നീതിക്കും ദാസന്മാരാ
യി ഏല്പിപ്പിൻ.
൨൦ എന്തെന്നാൽ നിങ്ങൾ [27]
പാപത്തിന ദാസന്മാർ ആയി

16. ലൂ. ൨൦: ൩൮. 17. റോമാ. ൬: ൨. 18. ഗലാ. ൨: ൧൯. 19. സങ്കി. ൧൯: ൧൩. ൧൧൯: ൧൩൩. 20. റോമാ. ൭: ൫. കൊലൊ. ൩: ൫. യാക്കോ. ൪: ൧. 21. റോമാ: ൧൨: ൧. ൧ പത്രോ. ൨: ൨൪. ൪: ൨. 22. റോമാ. ൭: ൪, ൬ ൮: ൨. ഗലാ. ൫: ൧൮. 23. ൧ കൊറി. ൯: ൨൧. 24. [illegible] ൬: ൨൪. യോഹ. ൮: ൩൪. ൨ പത്രോ. ൨. ൧൯. 25. ൨ തിമൊ. ൧: ൧൩. 26. യോഹ. ൮: ൩൨. ൧ കൊറി. ൭. ൨൨. ഗലാ. ൫: ൧. ൧ പത്രോ. ൨: ൧൬. 27. യോഹ. ൮: ൩൪.

രുന്നപ്പോൾ, നിങ്ങൾ നീതിക്ക
ഒഴിയപ്പെട്ടവരായിരുന്നു.
൨൧ ആകയാൽ നിങ്ങൾ ഇ
പ്പോൾ ലജ്ജിക്കുന്ന കാൎയ്യങ്ങളി
ൽ അന്ന നിങ്ങൾക്ക എന്ത ഫ
ലം ഉണ്ടായി? എന്തെന്നാൽ ആ
കാൎയ്യങ്ങളുടെ അവസാനം മര
ണം [ആകുന്നു.]
൨൨ എന്നാൽ ഇപ്പോൾ നി
ങ്ങൾ [30] പാപത്തിൽനിന്ന വിടു
വിക്കപ്പെട്ടു, ദൈവത്തിന ദാസ
ന്മാരായി തീൎന്നിട്ടു, നിങ്ങൾക്ക വി
ശുദ്ധിക്ക നിങ്ങളുടെ ഫലവും അ
വസാനം നിത്യജീവനും ഉണ്ട.
൨൩ എന്തെന്നാൽ [31] പാപ
ത്തിന്റെ കൂലി മരണം [ആകു
ന്നു:] എന്നാൽ [32] ദൈവത്തി
ന്റെ ദാനം നമ്മുടെ കൎത്താവാ
യ യേശു ക്രിസ്തു മൂലം നിത്യജീ
വൻ [ആകുന്നു.]

## ൭ അദ്ധ്യായം.

൧ വിശ്വസിക്കുന്നവന്റെ മേൽ ന്യായപ്രമാ
ണത്തിന അധികാരം ഇല്ല. ൭ ന്യായപ്രമാ
ണം നല്ലത തന്നെ എന്നു.

സഹോദരന്മാരേ, [ഞാൻ ന്യായ
പ്രമാണത്തെ അറിയുന്നവരോട
പറയുന്നു,] ഒരു മനുഷ്യൻ ജീവി
ച്ചിരിക്കുമ്പോൾ ഒക്കെയും ന്യായ
പ്രമാണത്തിന അവന്റെ മേൽ
അധികാരം ഉണ്ട എന്ന നിങ്ങൾ
അറിയുന്നില്ലയൊ?
൨ എന്തെന്നാൽ [1] ഭൎത്താവുള്ള
സ്ത്രീ അവളുടെ ഭൎത്താവ ജീവി
ച്ചിരിക്കുന്നിടത്തോളം ന്യായപ്ര
മാണത്താൽ അവനോട കെട്ട
പ്പെട്ടിരിക്കുന്നു; എന്നാൽ ഭൎത്താ
വ മരിച്ചാൽ, അവൾ ഭൎത്താവി
ന്റെ ന്യായപ്രമാണത്തിൽനി
ന്ന വിടപ്പെട്ടിരിക്കുന്നു.
൩ ആകയാൽ [2] അവളുടെ ഭ
ൎത്താവ ജീവനോടിരിക്കുമ്പോൾ,
അവൾ മറ്റൊരു പുരുഷന ആ
യാൽ, അവൾ വ്യഭിചാരിണി
എന്ന വിളിക്കപ്പെടും: എന്നാലൊ
അവളുടെ ഭൎത്താവ മരിച്ചാൽ
അവൾ ആ ന്യായപ്രമാണത്തി
ൽനിന്ന വിടപ്പെട്ടവൾ ആകു
ന്നു: അവൾ മറ്റൊരു പുരുഷ
ന ആയിരുന്നാലും വ്യഭിചാരി
ണി ആകയില്ല.
൪ അപ്രകാരം തന്നെ, സഹോ
ദരന്മാരേ, നിങ്ങളും [3] ക്രിസ്തുവി
ന്റെ ശരീരത്താൽ ന്യായപ്രമാ
ണത്തിന മരിച്ചവരായി തീൎന്നു;
[അത] നാം [4] ദൈവത്തിന ഫലം
കായിപ്പാനായിട്ടു നിങ്ങൾ മരി
ച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്ക
പ്പെട്ടവനായ മറ്റൊരുത്തന ആ
കേണ്ടുന്നതിന [ആകുന്നു.]
൫ എന്തുകൊണ്ടെന്നാൽ നാം ജ
ഡത്തിൽ ആയിരുന്നപ്പോൾ, ന്യാ
യപ്രമാണത്താൽ ഉണ്ടായ പാപ
വികാരങ്ങൾ, [5] മരണത്തിന ഫലം
കായിക്കത്തക്കവണ്ണം, [6] നമ്മുടെ
അവയവങ്ങളിൽ വ്യാപരിച്ചു.
൬ എന്നാൽ നാം ഉൾപ്പെട്ടിരു

28. റോമാ. ൭: ൫. 29. റോമാ. ൧: ൩൨. 30. യോഹ. ൮: ൩൨. 31. ആദ്യ. ൨: ൧൭. റോമാ. ൫: ൧൨. യാക്കൊ. ൧: ൧൫. 32. റോമാ. ൨: ൭. ൫: ൧൭, ൨൧. ൧ പത്രോ. ൧: ൪.

1. ൧ കോറി. ൭: ൩൯. 2. മത്താ. ൫: ൩൨. 3. റോമാ. ൮: ൨. ഗലാ. ൨: ൧൯. ൫: ൧൮. എഫെ. ൨: ൧൫. കോലൊ. ൨: ൧൪. 4. ഗലാ. ൫: ൨൨. 5. റോമാ. ൬: ൨൧. ഗലാ. ൫: ൧൯. യാക്കൊ. ൧: ൧൫. 6. റോമാ: ൬: ൧൩.

ന്ന് ന്യായപ്രമാണത്തിന നാം
മരിച്ചിരിക്കകൊണ്ടു, ഇപ്പോൾ
നാം അതിൽനിന്ന വിടുവിക്ക
പ്പെട്ടിരിക്കുന്നു; [ആയത] നാം
അക്ഷരത്തിന്റെ പഴക്കത്തിൽ
അല്ല, [7] ആത്മാവിന്റെ പുതുക്ക
ത്തിൽ തന്നെ സേവിക്കേണ്ടുന്ന
തിന [ആകുന്നു.]
൭ ആകയാൽ നാം എന്ത പറ
യും? ന്യായപ്രമാണം പാപം
എന്നൊ? അത അരുതെ: എങ്കി
ലും ന്യായപ്രമാണത്താൽ അ
ല്ലെങ്കിൽ [8] ഞാൻ പാപത്തെ
അറികയില്ലായിരുന്നു: എന്തെ
ന്നാൽ [9] നീ മോഹിക്കരുത, എന്ന
ന്യായപ്രമാണം ചൊല്ലാതിരു
ന്നാൽ, ഞാൻ മോഹത്തെ അറി
യാതിരുന്നേനെ.
൮ എന്നാൽ [10] പാപം, കല്പന
യാൽ അവസരം ലഭിച്ചിട്ടു, സ
കല വിധ മോഹത്തെയും എ
ന്നിൽ പ്രവൃത്തിച്ചു. എന്തെന്നാ
ൽ [11] ന്യായപ്രമാണം കൂടാതെ
പാപം ചത്തതാകുന്നു.
൯ ഞാൻ മുമ്പെ ന്യായപ്രമാ
ണം കൂടാതെ ജീവിച്ചിരുന്നു: എ
ന്നാലൊ കല്പന വന്നപ്പോൾ,
പാപം പിന്നെയും ഉയിർത്തു, ഞാ
ൻ മരിക്കയും ചെയ്തു.
൧൦ [12] ജീവന്നായുള്ള കല്പന മ
രണത്തിന്നായുള്ളത എന്ന ഞാ
ൻ കണ്ടറികയും ചെയ്തു.
൧൧ എന്തെന്നാൽ പാപം, ക
ല്പനയാൽ അവസരം ലഭിച്ചിട്ടു,
എന്നെ വഞ്ചിച്ചു, അതിനാൽ
[എന്നെ] കൊന്നു.
൧൨ ആകയാൽ [13] ന്യായപ്രമാ
ണം ശുദ്ധമുള്ളതും കല്പന ശുദ്ധ
വും നീതിയുമുള്ളതും നല്ലതും [ആ
കുന്നു.]
൧൩ അതകൊണ്ടു നന്മയായു
ള്ളത ഇനിക്ക മരണമായി തീ
ൎന്നുവൊ? അത അരുതേ: എ
ന്നാലും പാപം കല്പനയാൽ ഏ
റ്റവും പാപമുള്ളതായി തീരുവാ
നായിട്ടു, പാപം നന്മയായുള്ളതി
നാൽ എന്നിൽ മരണം ഉണ്ടാ
ക്കി, പാപമെന്ന കാണപ്പെടേ
ണ്ടുന്നതിന തന്നെ.
൧൪ എന്തുകൊണ്ടെന്നാൽ ന്യാ
യപ്രമാണം ആത്മമയമായുള്ള
താകുന്നു: ഞാനൊ [14] പാപ
ത്തിൻ കീഴ വില്ക്കപ്പെട്ട ജഡമ
യൻ ആകുന്നു.
൧൫ എന്തെന്നാൽ ഞാൻ പ്ര
വൃത്തിക്കുന്നത ഇനിക്ക ബോധി
ക്കുന്നില്ല; [15] ഞാൻ ഇച്ഛിക്കുന്ന
തിനെ ഞാൻ ചെയ്യുന്നില്ല: ഞാ
ൻ വെറുക്കുന്നതൊ അതിനെ
ഞാൻ ചെയ്യുന്നു.
൧൬ പിന്നെ ഞാൻ ഇച്ഛിക്കാ
ത്തതിനെ ചെയ്യുന്നു എങ്കിൽ,
ന്യായപ്രമാണം നല്ലത എന്ന
ഞാൻ സമ്മതിക്കുന്നു.
൧൭ ആകയാൽ ഞാനല്ല, എ
ന്നിൽ വസിക്കുന്ന പാപം അ

---

7. റോമ. ൬: ൪൬ ൨ കോറി. ൩: ൬. 8. റോമ. ൩: ൨൦. 9. പുറ. ൨൦: ൧൭. ൫ മോ. ൫: ൨൧. നടപ്പ. ൨൦: ൩൩. റോമ. ൧൩: ൯. 10. റോമ. ൪: ൧൫. ൫: ൨൦. 11. ൧ കോറി. ൧൫: ൫൬. 12. ലേവി. ൧൮: ൫. ഹെബ. ൧൦: ൧൧, ൧൩. ൨൦. ൨ കോറി. ൩: ൭. 13, സങ്കീ. ൧൯: ൮ ൧൧൯: ൩൮, ൧൩൭. ൧ തിമോ. ൧: ൮. 14. ൧ രാജാ. ൨൧: ൨൦, ൨൫. ൨ രാജാ. ൧൭: ൧൭. 15 ഗലാ. ൫: ൧൭.

ത്രെ അതിനെ പ്രവൃത്തിക്കുന്നത.

൧൮ എന്തുകൊണ്ടെന്നാൽ [16] എന്നിൽ (അതായത എന്റെ ജഡത്തിൽ,) ഗുണം വസിക്കുന്നില്ല എന്ന ഞാൻ അറിയുന്നു: എന്തെന്നാൽ ഇച്ശിക്കുക എന്നത എന്നോടുകൂടെ ഉണ്ട, എങ്കിലും ഗുണം പ്രവൃത്തിക്കുക എന്നത ഞാൻ കാണുന്നില്ല.

൧൯ എന്തെന്നാൽ ഞാൻ ഇച്ശിക്കുന്ന ഗുണത്തെ ഞാൻ ചെയ്യുന്നില്ല: ഞാൻ ഇച്ശിക്കാത്ത ദോഷത്തെ അതിനെ തന്നെ ഞാൻ പ്രവൃത്തിക്കുന്നു താനും.

൨൦ അങ്ങിനെ ഞാൻ ഇച്ശിക്കാത്തതിനെ ചെയ്യുന്നു എങ്കിൽ, ഞാൻ അല്ല, എന്നിൽ വസിക്കുന്ന പാപം അത്രെ അതിനെ പ്രവൃത്തിക്കുന്നത.

൨൧ എന്നതുകൊണ്ട ഞാൻ ഗുണം ചെയ്വാൻ ഇച്ശിക്കുമ്പോൾ, ദോഷം എന്നോടുകൂടെ വസിക്കുന്നു എന്ന ഒരു പ്രമാണത്തെ ഞാൻ കാണുന്നു.

൨൨ എന്തെന്നാൽ [17] ഉള്ളിലെ മനുഷ്യപ്രകാരം [18] ഞാൻ ദൈവത്തിന്റെ ന്യായപ്രമാണത്തിൽ ഇഷ്ടപ്പെടുന്നു.

൨൩ എന്നാലൊ [19] എന്റെ അവയവങ്ങളിൽ എന്റെ മനസ്സിന്റെ പ്രമാണത്തിന നേരെ പൊരുകയും, എന്റെ അവയവങ്ങളിൽ ഉള്ള പാപത്തിന്റെ പ്രമാണത്തിന എന്നെ അടിമപ്പെടുത്തുകയും ചെയ്യുന്ന [20] മറെറാരു പ്രമാണത്തെ ഞാൻ കാണുന്നു.

൨൪ ഹാ അരിഷ്ടനായ മനുഷ്യൻ ഞാൻ! ഈ മരണശരീരത്തിൽനിന്ന എന്നെ ആര രക്ഷിക്കും?

൨൫ [21] നമ്മുടെ കൎത്താവായ യേശു ക്രിസ്തു മൂലമായി ഞാൻ ദൈവത്തിന സ്തോത്രം ചെയ്യുന്നു. ആകയാൽ ഞാൻ മനസ്സുകൊണ്ട ദൈവത്തിന്റെ ന്യായപ്രമാണത്തെയും, ജഡംകൊണ്ട പാപത്തിന്റെ പ്രമാണത്തെയും സേവിക്കുന്നു.

## ൮ അദ്ധ്യായം.

൧ ക്രിസ്തുവിലുള്ളവർ ശിക്ഷാവിധിയിൽനിന്ന ഒഴിയപ്പെട്ടു. ൫ ജഡത്തിൽനിന്നുള്ള തിന്മ. ൯ ആത്മാവിൽനിന്നുള്ള നന്മ. ൧൭ ദൈവത്തിന്റെ പുത്രന്മാരുടെ ഭാഗ്യം.

ആകയാൽ ഇപ്പോൾ [1] ജഡപ്രകാരമല്ല, ആത്മപ്രകാരം തന്നെ നടക്കുന്നവരായി ക്രിസ്തു യേശുവിലുള്ളവരായവൎക്ക ഒരു ശിക്ഷാവിധിയുമില്ല.

൨ എന്തുകൊണ്ടെന്നാൽ ക്രിസ്തു യേശുവിൽ [2] ജീവന്റെ ആത്മാവിന്റെ [3] ന്യായപ്രമാണം എന്നെ [4] പാപത്തിന്റെയും മരണത്തിന്റെയും ന്യായപ്രമാണത്തിൽനിന്ന വിടുവിച്ചിരിക്കുന്നു.

---

16. ആദ്യ. ൬: ൫ ൮: ൨൧. 17. ൨ കോറി. ൪: ൧൬. എഫെ. ൩: ൧൬. കോലോ. ൩: ൯, ൧൦
18. സങ്കി. ൧: ൨. 19. റോമാ. ൬: ൧൩, ൧൯. 20. ഗലാ. ൫: ൧൭. 21. ൧ കോറി. ൧൫: ൫൭.
1. റോമാ. ൮: ൪. ഗലാ. ൫: ൧൬, ൨൫. 2. ൧ കോറി. ൧൫: ൪൫. ൨ കോറി. ൩: ൬.
3. യോഹ. ൮: ൩൬. റോമാ. ൬: ൧൮, ൨൨. ഗലാ. ൨: ൧൯. ൫: ൧. 4. റോമാ. ൭: ൨൪, ൨൫.

൩ എന്തെന്നാൽ ജഡം നിമിത്തം ക്ഷീണമായിരുന്ന [5] ന്യായപ്രമാണത്തിന്ന കഴിയാഞ്ഞതിനെ, [സാധിപ്പാൻ] [6] ദൈവം തന്റെ സ്വന്ത പുത്രനെ പാപജഡത്തിന്റെ സദൃശത്തിലും, പാപത്തിന്റെ നിമിത്തമായിട്ടും അയച്ചു, ജഡത്തിൽ പാപത്തെ ശിക്ഷെക്ക വിധിച്ചു.

൪ [7] ജഡപ്രകാരമല്ല, ആത്മപ്രകാരം തന്നെ നടക്കുന്നവരായ നമ്മിൽ ന്യായപ്രമാണത്തിന്റെ നീതി നിവൃത്തിയാകേണ്ടുന്നതിന തന്നെ.

൫ എന്തെന്നാൽ [8] ജഡപ്രകാരമുള്ളവർ ജഡത്തിന്റെ കാൎയ്യങ്ങളെയും, ആത്മപ്രകാരമുള്ളവർ [9] ആത്മാവിന്റെ കാൎയ്യങ്ങളെയും ചിന്തിക്കുന്നു.

൬ എന്തെന്നാൽ [10] ജഡസ്വഭാവം മരണം: ആത്മസ്വഭാവം ജീവനും സമാധാനവും ആകുന്നു.

൭ എന്തെന്നാൽ [11] ജഡസ്വഭാവം ദൈവത്തോട ശത്രുത [ആകുന്നു:] അത ദൈവത്തിന്റെ ന്യായപ്രമാണത്തിന കീഴ്പെടുന്നതുമില്ല, [12] [കീഴ്പെടുവാൻ] കഴിയുന്നതുമല്ല.

൮ ആകയാൽ ജഡത്തിലുള്ളവൎക്ക ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല.

൯ എന്നാലോ [13] ദൈവത്തിന്റെ ആത്മാവ നിങ്ങളിൽ വസിക്കുന്നു എങ്കിൽ, നിങ്ങൾ ജഡത്തിലല്ല, ആത്മാവിൽ അത്രെ ആകുന്നത. യാതൊരുത്തന്ന എങ്കിലും [14] ക്രിസ്തുവിന്റെ ആത്മാവ ഇല്ലെങ്കിൽ, അവൻ അവന്നുള്ളവനല്ല.

൰ എന്നാൽ ക്രിസ്തു നിങ്ങളിൽ ഇരിക്കുന്നു എങ്കിൽ, ശരീരം പാപത്തിൻ നിമിത്തം മരിച്ചത തന്നെ: എങ്കിലും ആത്മാവ നീതിയുടെ നിമിത്തം ജീവൻ ആകുന്നു.

൰൧ എന്നാൽ [15] യേശുവിനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവന്റെ ആത്മാവ നിങ്ങളിൽ വസിക്കുന്നു എങ്കിൽ, [16] ക്രിസ്തുവിനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ചവൻ നിങ്ങളിൽ വസിക്കുന്ന തൻ ആത്മാവിനെ കൊണ്ട, നിങ്ങളുടെ മരണശരീരങ്ങളെയും ജീവിപ്പിക്കും.

൰൨ [17] ആകയാൽ സഹോദരന്മാരേ, നാം കടക്കാർ ആകുന്നു, ജഡപ്രകാരം ജീവിപ്പാൻ ജഡത്തിന്നല്ല.

൰൩ എന്തെന്നാൽ [18] നിങ്ങൾ ജഡപ്രകാരം ജീവിക്കുന്നു എങ്കിൽ, നിങ്ങൾ മരിക്കും: എന്നാൽ [19] നിങ്ങൾ ആത്മാവിനെ

---

5. നടപ്പ. ൧൩: ൩൯. റോമാ. ൩: ൨൦. എബ്രാ. ൭: ൧൮, ൧൯. ൧൦: ൧, ൨, ൧൪. 6. ൨ കോറി. ൫: ൨൧. ഗലാ. ൩: ൧൩. 7. റോമാ. ൮: ൧. 8 യോഹ. ൩: ൬. ൧ കോറി. ൨: ൧൪. 9. ഗലാ. ൫: ൨൨, ൨൫. 10. റോമാ ൬: ൨൧. ൮: ൧൩. ഗലാ. ൬: ൮. 11. യാക്കോ. ൪: ൪. 12 ൧ കോറി. ൨: ൧൪. 13 ൧ കോറി. ൩: ൧൬. ൬: ൧൯. 14. യോഹ. ൩: ൩൪. ഗലാ. ൪: ൬. ഫിലി. ൧: ൧൯. ൧ പത്രോ. ൧: ൧൧. 15. നടപ്പ. ൨: ൨൪. 16. റോമാ ൬: ൪, ൫ ൧ കോറി. ൬: ൧൪. ൨ കോറി. ൪: ൧൪. എഫേ. ൨: ൫. 17 റോമാ. ൬: ൭, ൧൪. 18. റോമാ. ൮: ൬. ഗലാ. ൬: ൮. 19. എഫേ. ൪: ൨൨. കൊലൊ. ൩: ൫.

കൊണ്ടു ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നു എങ്കിൽ, നിങ്ങൾ ജീവിക്കും.

൧൪ എന്തുകൊണ്ടെന്നാൽ [20] ദൈവത്തിന്റെ ആത്മാവിനാൽ നടത്തപ്പെടുന്നവർ ആരെല്ലാമൊ, ആയവർ ദൈവത്തിന്റെ പുത്രന്മാർ ആകുന്നു.

൧൫ എന്തെന്നാൽ, നിങ്ങൾ വീണ്ടും [21] ഭയപ്പെടുന്നതിന [22] ദാസ്യത്തിന്റെ ആത്മാവിനെ പ്രാപിച്ചില്ല; [23] അബ്ബാ, പിതാവെ, എന്ന നാം വിളിക്കുന്ന [24] പുത്രസ്വീകാരത്തിന്റെ ആത്മാവിനെ അത്രെ പ്രാപിച്ചത.

൧൬ നാം ദൈവത്തിന്റെ മക്കൾ ആകുന്നു എന്ന [25] ആത്മാവ താനും നമ്മുടെ ആത്മാവിനോട കൂടെ സാക്ഷീകരിക്കുന്നു.

൧൭ നാം മക്കൾ ആകുന്നു എങ്കിൽ, അവകാശികളും; [26] ദൈവത്തിന്റെ അവകാശികളും, ക്രിസ്തുവിന്റെ കൂട്ടവകാശികളും, [ആകുന്നു.] നാം അവനോട കൂടെ മഹത്വപ്പെടുവാനായിട്ട [അവനോട] [27] കൂടെ കഷ്ടപ്പെടുന്നു എങ്കിൽ തന്നെ.

൧൮ എന്തെന്നാൽ [28] ഈ കാലത്തെ കഷ്ടാനുഭവങ്ങൾ നമ്മിൽ വെളിപ്പെടുവാനിരിക്കുന്ന മഹത്വത്തോട [ഉപമിക്കപ്പെടുവാൻ] യോഗ്യമുള്ളവയല്ല എന്ന ഞാൻ മതിക്കുന്നു.

൧൯ എന്തെന്നാൽ [29] സൃഷ്ടിയുടെ പ്രതീക്ഷ [30] ദൈവത്തിന്റെ പുത്രന്മാരുടെ വെളിപാടിനായിട്ട കാത്തിരിക്കുന്നു.

൨൦ എന്തെന്നാൽ [31] സൃഷ്ടി മനസ്സോടെ അല്ല, അതിനെ ആശയിൽ കീഴാക്കിയവൻ നിമിത്തം അത്രെ മായെക്ക കീഴാക്കപ്പെട്ടത.

൨൧ എന്തുകൊണ്ടെന്നാൽ സൃഷ്ടി തന്നെ ദൈവത്തിന്റെ മക്കളുടെ മഹത്വമുള്ള സ്വാതന്ത്ര്യത്തിലേക്ക നാശത്തിന്റെ അടിമയിൽനിന്ന സ്വാതന്ത്ര്യപ്പെടും.

൨൨ എന്തെന്നാൽ സൎവ്വസൃഷ്ടിയും ഇതുവരെ ഞരങ്ങി, ഒന്നിച്ച [32] ഈററനോവോടിരിക്കുന്നു എന്ന നാം അറിയുന്നു.

൨൩ അത്രയുമല്ല, [33] ആത്മാവിന്റെ ആദ്യഫലങ്ങൾ ഉള്ളവരായ നാമും കൂടെ, [34] നമ്മുടെ ശരീരത്തിന്റെ വീണ്ടെടുപ്പായ [35] പുത്രസ്വീകാരത്തിന കാത്തുകൊണ്ടു, [36] നമ്മുടെ ഉള്ളിൽ ഞരങ്ങുന്നു.

൨൪ എന്തെന്നാൽ നാം ആശയാൽ രക്ഷിക്കപ്പെടുന്നു: എന്നാൽ [37] കാണപ്പെടുന്ന ആശ ആശയല്ല: എന്തെന്നാൽ ഒരുത്തൻ കാണുന്നതിന എന്തിന ആശപ്പെടുന്നു.

---

20. ഗലാ. ൫: ൧൮. 21. ൨ തിമോ. ൧: ൭. ൧ യോഹ. ൪: ൧൮. 22. ൧ കോറി. ൨: ൧൨. എബ്രാ. ൨: ൧൫. 23. മൎക്കോ. ൧൪: ൩൬. 24. യെശാ. ൬൩: ൧൬. ഗലാ. ൪: ൬, ൭. 25. ൨ കോറി. ൧: ൨൨. ൫: ൫. എഫെ. ൧: ൧൩. ൪: ൩൦. 26. നടപ്പ. ൨൬: ൧൮. ഗലാ. ൪: ൭. 27. നടപ്പ. ൧൪: ൨൨. ഫിലി. ൧: ൨൯. ൨ തിമോ. ൨. ൧൧, ൧൨. 28. ൨ കോറി. ൪: ൧൭. ൧ പെത്രോ. ൧: ൬, ൭. ൪: ൧൩. 29. ൨ പെത്രോ. ൩: ൧൩. 30. ൧ യോഹ. ൩: ൨. 31. ആദ്യ. ൩: ൧൯. റോമാ. ൮: ൨൨. 32. യറ; ൧൨: ൧൧. 33. ൨ കോറി. ൫: ൫. എഫെ. ൧: ൧൪. 34. ലൂ. ൨൧: ൨൮. എഫെ ൪: ൩൦. 35. ലൂ. ൨൦: ൩൬. 36. ൨ കോറി. ൫: ൨, ൪. 37. ൨ കോറി. ൫: ൭. എബ്രാ. ൧൧: ൧

൨൫ എന്നാൽ നാം കാണാത്ത
തിന ആശപ്പെടുന്നു എങ്കിൽ, അ
തിനായിട്ട നാം ക്ഷമയോടെ കാ
ത്തിരിക്കുന്നു.

൨൬ അപ്രകാരം ആത്മാവും ന
മ്മുടെ ബലഹീനതകൾക്ക തുണെ
ക്കുന്നു: എന്തെന്നാൽ [38] നാം വെ
ണ്ടുംപ്രകാരം പ്രാൎത്ഥിക്കേണ്ടുന്നാ
ത ഇന്നത എന്ന നാം അറിയുന്നി
ല്ല; എന്നാലും [39] ആത്മാവ തന്നെ
ചൊല്ലികൂടാത്ത ഞെരക്കങ്ങളോടെ
നമുക്ക വേണ്ടി പ്രാൎത്ഥിക്കുന്നു.

൨൭ [40] അവൻ ദൈവത്തിന്റെ
[ഇഷ്ട] പ്രകാരം ശുദ്ധമുള്ളവൎക്ക
വേണ്ടി പ്രാൎത്ഥിക്കുന്നതുകൊണ്ട,
[41] ഹൃദയങ്ങളെ ശോധന ചെയ്യു
ന്നവൻ ആത്മാവിന്റെ വിചാ
രം ഇന്നത എന്ന അറിയുന്നു.

൨൮ വിശെഷിച്ചും ദൈവ
ത്തെ സ്നേഹിക്കുന്നവരും [42] അ
വന്റെ മുൻ നിശ്ചയപ്രകാരം
വിളിക്കപ്പെട്ടവരും ആയുള്ളവൎക്ക
എല്ലാ കാൎയ്യങ്ങളും നന്മെക്കായിട്ട
ഒരുമിച്ച വ്യാപരിക്കുന്നു എന്ന
നാം അറിയുന്നു.

൨൯ എന്തുകൊണ്ടെന്നാൽ അ
വൻ [43] മുന്നറിഞ്ഞവരെ, തന്റെ
പുത്രൻ [44] അനേകം സഹോദര
ന്മാരിൽ ആദ്യജാതനായിരിക്കേ
ണ്ടുന്നതിന, [45] അവന്റെ സ്വരൂ
പത്തോട അനുരൂപപ്പെടുവാനാ
യിട്ട [46] മുൻ നിശ്ചയിച്ചു.

൩൦ അവൻ ഏവരെ മുൻ നി
യമിച്ചുവൊ അവരെ തന്നെ അ
വൻ [47] വിളിച്ചു; ഏവരെ അവ
ൻ വിളിച്ചുവൊ അവരെ തന്നെ
അവൻ [48] നീതികരിച്ചു; ഏവരെ
അവൻ നീതികരിച്ചുവൊ അ
വരെ തന്നെ അവൻ [49] മഹത്വ
പ്പെടുത്തി.

൩൧ ആകയാൽ നാം ഇവ കാ
ൎയ്യങ്ങളെ കുറിച്ച എന്ത പറയും? [50]
ദൈവം നമുക്ക വേണ്ടി ആയാൽ,
നമുക്ക വിരോധമായിട്ട ആര?

൩൨ [51] തന്റെ സ്വന്ത പുത്ര
നോട കരുണ ചെയ്യാതെ, [52] ന
മുക്ക എല്ലാവൎക്കും വേണ്ടി അവ
നെ ഏല്പിച്ചവൻ ഇവനോട കൂ
ടെ സകല കാൎയ്യങ്ങളെയും നമുക്ക
സൌജന്യമായി തരാതെ ഇരിക്കു
ന്നത എങ്ങിനെ?

൩൩ ദൈവം തെരിഞ്ഞെടുത്ത
വരെ ആര കുററം ചുമത്തും?
[53] നീതികരിക്കുന്നവൻ ദൈവം
[ആകുന്നു.]

൩൪ [54] ശിക്ഷെക്ക വിധിക്കു
ന്നവൻ ആര? മരിക്കയും എന്ന
തന്നെയല്ല ഉയിൎത്തെഴുനീല്ക്കയും,

38. മത്താ. ൨൦: ൨൨. യാക്കോ. ൪: ൩. 39. സെഖ. ൧൨: ൧൦. എഫെ. ൬: ൧൮. 40. ൧ യോഹ. ൫: ൧൪. 41. ൧ നാളാ. ൨൮: ൯. സങ്കീ. ൭: ൯. സദൃ. ൧൭: ൩. യറ. ൧൧: ൨൦. ൧൭: ൧൦. ൨൦: ൧൨. നടപ്പ. ൧: ൨൪. ൧ തെസ്സ. ൨: ൪. അറി. ൨: ൨൩. 42. റോമാ. ൯: ൧൧, ൨൩, ൨൪. ൨ തിമൊ. ൧: ൯. 43. പുറ. ൩൩: ൧൨, ൧൭. സങ്കീ. ൧: ൬. യറ. ൧: ൫. മത്താ. ൭: ൨൩. റോമാ. ൧൧: ൨. ൨ തിമൊ. ൨: ൧൯. ൧ പെത്രൊ. ൧: ൨. 44. കൊലൊ. ൧: ൧൫, ൧൮. എബ്രാ. ൧: ൬. അറി. ൧: ൫. 45. യോഹ. ൧൭: ൨൨. ൨ കോറി. ൩: ൧൮. ഫിലി. ൩: ൨൧. ൧ യോഹ. ൩: ൨. 46. എഫെ. ൧: ൫, ൧൧. 47. റോമാ. ൧: ൬. ൯: ൨൪. എഫെ. ൪: ൪. എബ്രാ. ൯: ൧൫. ൧ പെത്രൊ. ൨: ൯. 48. ൧ കോറി. ൬: ൧൧. 49. യോഹ. ൧൭: ൨൨. എ ഫെ. ൨: ൬. 50. ൪ മോശ. ൧൪: ൯. സങ്കീ. ൧൧൮: ൬. 51. റോമാ. ൫: ൬, ൧൦. 52. റോ മാ. ൪: ൨൫. 53. യശാ. ൫൦: ൮, ൯. അറി. ൧൨: ൧൦, ൧൧. 54. യോബ. ൩൪: ൨൯.

[55] ദൈവത്തിന്റെ വലത്ത ഭാഗത്ത ഇരിക്കയും, [56] നമുക്ക വേണ്ടി പ്രാൎത്ഥിക്കയും ചെയ്യുന്നവൻ ക്രിസ്തു ആകുന്നു.

൩൫ ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്ന ആര നമ്മെ വേൎപിരിക്കും? സങ്കടമൊ, വ്യാകുലമൊ, പീഡയൊ, ക്ഷാമമൊ, നഗ്നതയൊ, ആപത്തൊ, വാളൊ?

൩൬ [57] നിന്റെ നിമിത്തമായിട്ട ഞങ്ങൾ നാൾ മുഴുവനും കൊല്ലപ്പെട്ടും, കുലെക്കുള്ള ആടുകൾ പോലെ കണക്കിടപ്പെട്ടും ഇരിക്കുന്നു, എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ.

൩൭ [58] എങ്കിലും ഇവയിൽ ഒക്കെയും നാം നമ്മെ സ്നേഹിച്ചവൻ മൂലം ജയക്കാരെക്കാൾ ജയിക്കുന്നു.

൩൮ എന്തുകൊണ്ടെന്നാൽ മരണം എങ്കിലും, ജീവൻ എങ്കിലും, ദൂതന്മാർ എങ്കിലും, [59] പ്രഭുത്വങ്ങൾ എങ്കിലും, അധികാരങ്ങൾ എങ്കിലും, ഇപ്പോഴുള്ളവ എങ്കിലും, വരുവാനുള്ളവ എങ്കിലും,

൩൯ ഉയരം എങ്കിലും, ആഴം എങ്കിലും, മററ യാതൊരു സൃഷ്ടി എങ്കിലും, നമ്മെ നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിലുള്ള ദൈവസ്നേഹത്തിൽനിന്ന വേൎപിരിപ്പാൻ പ്രാപ്തിയാകയില്ല എന്ന എനിക്ക നിശ്ചയം ഉണ്ട.

## ൯ അദ്ധ്യായം.

൧ യെഹൂദന്മാരെ കുറിച്ച പൌലുസിന്റെ ദുഃഖം. ൭ വിശ്വസിക്കുന്നവർ മാത്രം അബ്രഹാമിന്റെ മക്കൾ. ൧൧ തെരിഞ്ഞെടുപ്പ.

ഞാൻ [1] ക്രിസ്തുവിൽ സത്യം പറയുന്നു, അസത്യം പറകയില്ല, [2] എനിക്ക മഹാ ദുഃഖവും എന്റെ ഹൃദയത്തിൽ ഇടവിടാതെ വേദനയും ഉണ്ട എന്ന,

൨ എന്റെ മനസ്സ കൂടെ പരിശുദ്ധാത്മാവിൽ എനിക്ക സാക്ഷി നില്ക്കുന്നു.

൩ എന്തുകൊണ്ടെന്നാൽ എന്റെ സഹോദരന്മാരായി, ജഡപ്രകാരം എന്റെ ബന്ധുക്കളായുള്ളവൎക്ക വേണ്ടി ഞാൻ തന്നെ ക്രിസ്തുവിൽനിന്ന ഒരു ശാപമാകുവാൻ [3] എനിക്ക ആഗ്രഹിക്കാം:

൪ [4] അവർ ഇസ്രായെല്ക്കാർ ആകുന്നു, [5] പുത്രസ്വീകാരവും, [6] മഹത്വവും, [7] നിയമങ്ങളും, [8] വേദപ്രമാണദാനവും, [6] ദൈവശുശ്രൂഷയും, [10] വാഗ്ദത്തങ്ങളും അവൎക്കുള്ളവ ആകുന്നു:

൫ [11] പിതാക്കന്മാർ അവരുടെ

---

55. മൎക്കൊ. ൧൬: ൧൯. കൊലൊ. ൩: ൧. എബ്രാ. ൧: ൩. ൮: ൧. ൧൦: ൧൨. ൧ പത്രൊ. ൩: ൨൨. 56. എബ്രാ. ൭: ൨൫. ൯: ൨൪. ൧ യോഹ. ൨: ൧. 57. സങ്കീ. ൪൪: ൨൨. ൧ കോറി. ൧൫: ൩൦, ൩൧. ൨ കോറി. ൪: ൧൧. 58. ൧ കോറി. ൧൫: ൫൭. ൨ കോറി. ൨: ൧൪. ൧ യോഹ. ൪: ൪. ൫: ൪, ൫. അറി. ൧൨: ൧൧. 59. എഫെ. ൧: ൨൧. ൬: ൧൨. കൊലൊ. ൧: ൧൬. ൨: ൧൫. ൧ പത്രൊ. ൩: ൨൨.

1. റോമാ. ൧: ൯. ൨ കോറി. ൧: ൨൩. ൧൧: ൩൧. ൧൨: ൧൯. ഗലാ. ൧: ൨൦. ഫീലി. ൧: ൮. ൧ തീമൊ. ൨: ൭. 2. റോമാ. ൧൦: ൧. 3. പുറ. ൩൨: ൩൨. 4. ൫ മോശ ൭: ൬. 5. പുറ. ൪: ൨൨. ൫ മോശ. ൧൪: ൧. യറ. ൩൧: ൯. 6. ൧ ശമു. ൪: ൨൧. ൧ രാജാ. ൮: ൧൧. സങ്കീ. ൬൩: ൨. ൭൮: ൬൧. 7. നടപ്പ. ൩: ൨൫. എബ്രാ. ൮: ൮, ൯, ൧൦. 8. സങ്കീ. ൧൪൭: ൧൯. 9. എബ്രാ. ൯: ൧. 10. നടപ്പ. ൧൩: ൩൨. റോമാ. ൩: ൨. എഫെ. ൨: ൧൨. 11. ൫ മോശ. ൧൦: ൧൫. റോമാ. ൧൧: ൨൮.

ആകുന്നു, [12] അവരിൽനിന്നു ജ
ഡപ്രകാരം ക്രിസ്തുവും ഉണ്ടായി,
[13] അവൻ സകലത്തിനും മീതെ
എന്നേക്കും സ്തുതിക്കപ്പെട്ട ദൈ
വം ആകുന്നു. ആമെൻ.
൬ [14] ദൈവത്തിന്റെ വചനം
നിഷ്ഫലമായി തീൎന്നു എന്ന പോ
ലെ അല്ല; എന്തുകൊണ്ടെന്നാൽ
[15] ഇസ്രായെലിൽ ഉള്ളവർ എല്ലാ
വരും ഇസ്രായെൽക്കാരല്ല.
൭ [16] അവർ അബ്രാഹാമിന്റെ
സന്തതി ആകകൊണ്ട, എല്ലാവ
രും മക്കൾ എന്നും വരികയില്ല;
[17] ഇസ്ഹാക്കിൽ നിനക്ക സന്തതി
വിളിക്കപ്പെടും എന്നത്രെ,
൮ അതായത, ജഡത്തിന്റെ
മക്കൾ ദൈവത്തിന്റെ മക്കൾ
അല്ല;[18] വാഗ്ദത്തത്തിന്റെ മക്കൾ
അത്രെ സന്തതിയായി എണ്ണ
പ്പെടുന്നു.
൯ എന്തെന്നാൽ വാഗ്ദത്തത്തി
ന്റെ വചനം ഇതാകുന്നു, [19] ഈ
കാലത്തിൻ പ്രകാരം ഞാൻ വ
രും, സറായിക്ക ഒരു പുത്രൻ
ഉണ്ടാകയും ചെയ്യും.
൧൦ അത്രയുമല്ല; [20] റെബെക്കാ
യും നമ്മുടെ പിതാവായ ഇസ്ഹാ
ക്ക എന്ന ഒരുത്തനാൽ ഗൎഭം ധ
രിച്ചതിന്റെ ശേഷം;
൧൧ (മക്കൾ ജനിക്കാതെയും,
ഗുണം എങ്കിലും ദോഷം എ
ങ്കിലും ചെയ്യാതെയും ഇരിക്കു
മ്പോൾ തന്നെ, തെരിഞ്ഞെടു
പ്പിൻപ്രകാരം ദൈവത്തിന്റെ
നിൎണ്ണയം ക്രിയകളിൽനിന്നല്ല,
[21] വിളിക്കുന്നവനിൽനിന്നു ത
ന്നെ സ്ഥിരപ്പെടേണ്ടുന്നതിന്നു,)
൧൨ മൂത്തവൻ ഇളയവനെ
സേവിക്കും [22] എന്നു അവളോട
ചൊല്ലപ്പെട്ടു.
൧൩ [23] ഞാൻ യാക്കോബിനെ
സ്നേഹിച്ചു, ഏശാവിനെ പകെ
ക്കും എന്നു എഴുതപ്പെട്ടിരിക്കുന്ന
പ്രകാരം.
൧൪ ആകയാൽ നാം എന്ത പറ
യും? [24] ദൈവത്തിന്റെ പക്കൽനീ
തികേട ഉണ്ടെന്നൊ? അത അരു
തെ;
൧൫ എന്തെന്നാൽ അവൻ
മോശെയോട പറയുന്നത, [25] കരു
ണ ചെയ്വാൻ എനിക്ക മനസ്സു
ള്ളവനോട ഞാൻ കരുണ ചെ
യ്യും, കനിവ തോന്നുവാൻ എനി
ക്ക മനസ്സുള്ളവനോട കനിവ
തോന്നുകയും ചെയ്യും.
൧൬ ആകയാൽ ഇച്ഛിക്കുന്നവനാ
ലുമല്ല, ഓടുന്നവനാലുമല്ല, കരുണ
ചെയ്യുന്ന ദൈവത്താൽ അത്രെ.
൧൭ എന്തെന്നാൽ [26] വേദവാക്യം
ഫറവോവിനോട പറയുന്നു, ഞാൻ
[27] നിന്നെ നിറുത്തിയിരിക്കുന്നത
ഇതിനായിട്ട [ആകുന്നു;] ഞാൻ

12. ലൂ. ൩: ൨൩. റോമാ. ൧: ൩. 13. യിറ. ൨൩: ൬. യോഹ. ൧: ൧. നടപ്പ. ൨൦: ൨൮. എബ്രാ. ൧: ൮. ൧ യോഹ. ൫: ൨൦. 14. ൪ മോശ. ൨൩: ൧൯. റോമാ. ൩: ൩. 15. യോഹ. ൮: ൩൯. റോമാ. ൨: ൨൮, ൨൯. ൪: ൧൨, ൧൬. ഗലാ. ൬: ൧൬. 16. ഗലാ. ൪: ൨൩. 17. ആദ്യ. ൨൧: ൧൨. എബ്രാ. ൧൧: ൧൮. 18. ഗലാ. ൪: ൨൮. 19 ആദ്യാ. ൧൮: ൧൦, ൧൪. 20. ആദ്യ. ൨൫: ൨൧. 21. റോമാ. ൪: ൧൭. ൮; ൨൮. 22. ആദ്യ. ൨൫: ൨൩. 23. ൫ മോശ. ൨൧: ൧൫. സദൃ. ൧൩: ൨൪. മലാ. ൧: ൨, ൩. മത്താ. ൧൦: ൩൭. ലൂക്ക. ൧൪: ൨൬. യോഹ. ൧൨: ൨൫. 24. ൫ മോശ. ൩൨: ൪. ൨ നാളാ. ൧൯: ൭. യോബ. ൮: ൩. ൩൪: ൧൦ സങ്കീ. ൯൨: ൧൫. 25. പുറ. ൩൩: ൧൯. 26. ഗലാ. ൩: ൮, ൨൨. 27. പുറ. ൯: ൧൬.

നിന്നിൽ എന്റെ ശക്തിയെ കാ
ണിക്കേണ്ടുന്നതിനും, എന്റെ
നാമം ഭൂമിയിൽ ഒക്കെയും പ്രസി
ദ്ധപ്പെടേണ്ടുന്നതിനും തന്നെ.
൧൮ ആകയാൽ അവൻ തനി
ക്കമനസ്സുള്ളവനോട കരുണചെ
യ്യുയും, തനിക്ക മനസ്സുള്ളവനെ
കഠിനപ്പെടുത്തുകയും ചെയ്യുന്നു.
൧൯ എന്നാൽ നീ എന്നോട
പറയും, അവൻ പിന്നെ കുററം
ചുമത്തുന്നത എന്തുകൊണ്ട? എ
ന്തെന്നാൽ [28] ആര അവന്റെ
ഹിതത്തോട മറുത്ത നിന്നിട്ടുള്ളു.
൨൦ അല്ലയൊ മനുഷ്യാ, ദൈവ
ത്തോട പ്രത്യുത്തരം പറയുന്ന
നീ ആര? [29] മനയപ്പെട്ടത മനെ
ഞ്ഞവനോട, നീ എന്നെ ഇപ്ര
കാരം ഉണ്ടാക്കിയത എന്തുകൊ
ണ്ട എന്ന പറയുമൊ?
൨൧ ഒരു പിണ്ഡത്തിൽ നിന്ന
തന്നെ [30] ഒരു പാത്രത്തെ മാന
ത്തിനും, മറെറാരു പാത്രത്തെ അ
വമാനത്തിനുമായി ഉണ്ടാക്കു
വാൻ [31] കുശവന കളിമണ്ണി
ന്മേൽ അധികാരമില്ലയൊ?
൨൨ പിന്നെ ദൈവം [തന്റെ]
ക്രോധത്തെ കാണിപ്പാനും, ത
ന്റെ ശക്തിയെ അറിയിപ്പാനും
ഇഷ്ടപ്പെട്ട, [32] നാശത്തിന യോ
ഗ്യമായുള്ള [33] ക്രോധപാത്രങ്ങളെ
വളരെ ദീഘശാന്തതയോടും സ
ഹിച്ചു എങ്കിൽ എന്ത?
൨൩ [34] താൻ മഹത്വത്തിന മു
മ്പിൽ ഒരുക്കിയ കാരുണ്യപാത്ര
ങ്ങളിൽ തന്റെ [35] മഹത്വത്തി
ന്റെ ഐശ്വൎയ്യത്തെ അറിയി
പ്പാനും [ഇഷ്ടപ്പെട്ടു] എങ്കിൽ എ
ന്ത?
൨൪ [36] യെഹൂദന്മാരിൽ നിന്ന
മാത്രമല്ല, പുറജാതിക്കാരിൽനി
ന്നും കൂടെ അവൻ വിളിച്ചിരിക്കു
ന്നവരായ നമ്മിൽ തന്നെ.
൨൫ ഇനിക്ക ജനങ്ങളല്ലാതെ
ഇരുന്നവരെ [37] എന്റെ ജന
ങ്ങളെന്നും, പ്രിയപ്പെടാതെ ഇരു
ന്നവളെ പ്രിയപ്പെട്ടവളെന്നും
ഞാൻ വിളിക്കും.
൨൬ [38] പിന്നെ ഉണ്ടാകുവാനി
രിക്കുന്നത എന്തെന്നാൽ, നിങ്ങ
ൾ എന്റെ ജനങ്ങളല്ല, എന്ന ഏ
ത സ്ഥലത്തിൽ അവരോട ചൊ
ല്ലപ്പെട്ടുവോ, അവിടെ അവർ
ജീവനുള്ള ദൈവത്തിന്റെ മക്ക
ൾ എന്ന വിളിക്കപ്പെടും, എന്ന
അവൻ ഹോശെയിൽ പറയുന്ന
പ്രകാരം തന്നെ
൨൭ എശായായും ഇസ്രായേലി
നെ കുറിച്ച വിളിച്ച പറയുന്നു,
[39] ഇസ്രായേൽ പുത്രന്മാരുടെ സം
ഖ്യ സമുദ്രത്തിലേ മണൽ പോ
ലെ ഇരുന്നാലും, [40] ഒരു ശേഷി
പ്പ രക്ഷിക്കപ്പെടും.
൨൮ എന്തെന്നാൽ അവൻ നീ
തിയിൽ കാൎയ്യത്തെ നിവൃത്തിച്ച

---

28· ൮ നാളാ. ൨൦: ൬. യോബ. ൯: ൧൨. ൨൩: ൧൩. ദാനി. ൪: ൩൫. 29. ഏശാ. ൨൯: ൧൬. ൪൫: ൯. ൬൪: ൮. 30. ൨ തിമോ. ൨: ൨൦. 31. സുഭാ. ൧൬: ൪. യിറ. ൧൮: ൬. 32. ൧ പത്രൊ. ൨: ൮. യഹൂ. ൪. 33. ൧ തെസ്സ. ൫: ൯. 34. റോമാ. ൮: ൨൮, ൨൯, ൩൦. 35. റോമാ. ൨: ൪. എഫേ. ൧: ൭. കോലോ. ൧: ൨൭. 36. റോമാ. ൩: ൨൯. 37. ഹോശെ. ൨: ൨൩. ൧ പത്രോ. ൨: ൧൦. 38· ഹോശെ. ൧: ൧൦. 39. ഏശാ. ൧൦: ൨൨, ൨൩. 40. റോമാ. ൧൧: ൫.

ചുരുക്കും; [41] എന്തുകൊണ്ടെന്നാൽ കർത്താവ ഭൂമിയിൽ കാൎയ്യത്തെ ചുരുക്കി തീൎക്കും.

൨൯ അത്രയുമല്ല യെശായായും മുൻ പറഞ്ഞപ്രകാരം, [42] സൈന്യങ്ങളുടെ കൎത്താവ നമുക്ക ഒരു സന്തതിയെ ശെഷിപ്പിക്കാതെ ഇരുന്നു എങ്കിൽ, [43] നാം സൊദൊമിനെ പോലെയായി ഗൊമോറായൊട സദൃശപ്പെട്ടുമായിരുന്നു.

൩൦ ആകയാൽ നാം എന്ത പറയും? [44] നീതിയെ പിന്തുടരാത്ത പുറജാതിക്കാർ നീതിയെ, [45] വിശ്വാസത്താലുള്ള നീതിയെ തന്നെ പ്രാപിച്ചു.

൩൧ എന്നാൽ [46] നീതിയുടെ ന്യായപ്രമാണത്തെ പിന്തുടൎന്ന ഇസ്രായെൽ [47] നീതിയുടെ ന്യായപ്രമാണത്തിങ്കൽ എത്തിയില്ല

൩൨ അത എന്തുകൊണ്ട? അവർ വിശ്വാസത്താലല്ല, ന്യായപ്രമാണത്തിന്റെ പ്രവൃത്തികളാൽ എന്ന പോലെ [അതിനെ] അന്വെഷിച്ചതുകൊണ്ട തന്നെ: എന്തെന്നാൽ [48] അവർ ആ ഇടൎച്ചക്കല്ലിന്മേൽ ഇടറി.

൩൩ [49] കണ്ടാലും ഞാൻ സീയൊനിൽ ഒരു ഇടൎച്ചക്കല്ലിനെയും, ഒരു വിരൊധപ്പാറയെയും വെക്കുന്നു: [50] അവനിൽ വിശ്വസിക്കുന്ന ഒരുത്തനും ലജ്ജിക്കപ്പെടുകയുമില്ല എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ.

## ൧൦ അദ്ധ്യായം.

൧ ന്യായപ്രമാണത്തിന്റെയും വിശ്വാസത്തിന്റെയും നീതിവ്യത്യാസം. ൧൧. വിശ്വസിക്കുന്നവൻ ആരായാലും ലജ്ജിക്കപ്പെടുകയില്ല.

സഹോദരന്മാരെ, എന്റെ ഹൃദയത്തിന്റെ ആഗ്രഹവും ഇസ്രായെലിന വെണ്ടി ദൈവത്തൊടുള്ള പ്രാൎത്ഥനയും [അവരുടെ] രക്ഷക്കായിട്ട ആകുന്നു.

൨ എന്തെന്നാൽ [1] ദൈവത്തെ കുറിച്ച അവൎക്ക ശുഷ്കാന്തി ഉണ്ട എന്ന ഞാൻ അവൎക്ക സാക്ഷിക്കുന്നു, എന്നാൽ [ആ ശുഷ്കാന്തി] അറിവിൻപ്രകാരമല്ല.

൩ എന്തെന്നാൽ അവർ [2] ദൈവത്തിന്റെ നീതിയെ അറിയാതെ, തങ്ങളുടെ സ്വന്ത [3] നീതിയെ സ്ഥിരമാക്കുവാൻ അന്വെഷിച്ചുംകൊണ്ട, ദൈവത്തിന്റെ നീതിക്ക അനുസരിച്ചിട്ടില്ല.

൪ എന്തെന്നാൽ വിശ്വസിക്കുന്നവന എല്ലാവനും നീതിക്കായിട്ട [4] ക്രിസ്തു ന്യായപ്രമാണത്തിന്റെ അന്തം [ആകുന്നു.]

൫ എന്തെന്നാൽ ന്യായപ്രമാണത്തിലുള്ള നീതിയെ കുറിച്ച [5] അവയെ ചെയ്യുന്ന മനുഷ്യൻ അവയാൽ ജീവിക്കും, എന്ന മോശ എഴുതുന്നു.

41. യെശാ. ൨൮: ൨൨. 42. യെശാ. ൧: ൯. വിലാ. ൩: ൨൨. 43. യെശാ. ൧൩: ൧൯. യറ. ൫൰: ൪൰. 44. റോമാ. ൪: ൧൧. ൧൰: ൨൰. 45. റോമാ. ൧: ൧൭. 46. റോമാ. ൧൰: ൨. ൧൯: ൭. 47. ഗലാ. ൫: ൪. 48. ലൂ. ൨: ൩൪. ൧കൊറി. ൧: ൨൩. 49. സങ്കീ. ൧൧൮: ൨൨. യെശാ. ൮: ൧൪. ൨൮: ൧൬. മത്താ. ൨൧: ൪൨. ൧പത്രൊ. ൨: ൬, ൭, ൮. 50. റോമാ. ൧൰: ൧൧.

1. നടപ്പ. ൨൧: ൨൰. ൨൨: ൩. റോമാ. ൯: ൩൧. ഗലാ. ൧: ൧൪. ൪ ൧൭.
2. റോമാ. ൧: ൧൭. ൯: ൩൰. 3. ഫീലി. ൩: ൯. 4. മത്താ. ൫: ൧൭. ഗലാ. ൩: ൨൪.
5. ലെവി. ൧൮: ൫. നഹെ. ൯: ൨൯. യെസ. ൨൦: ൧൧, ൧൩, ൨൧. ഗലാ. ൩: ൧൨.

൬ എന്നാലൊ വിശ്വാസത്താ
ലുള്ള നീതി ഇപ്രകാരം പറ
യുന്നു, (ക്രിസ്തുവിനെ ഇറക്കുന്ന
തിന എന്ന അൎത്ഥമായി) ആര
സ്വൎഗ്ഗത്തിലേക്ക കരേറും? എ
ന്നെങ്കിലും;
൭ (ക്രിസ്തുവിനെ മരിച്ചവരിൽ
നിന്ന ഉയൎത്തുന്നതിന എന്ന അ
ൎത്ഥമായി) ആര പാതാളത്തിലേ
ക്ക ഇറങ്ങും? എന്നെങ്കിലും [6] നി
ന്റെ ഹൃദയത്തിൽ പറയരുത.
൮ പിന്നെ അത എന്ത പറയു
ന്നു; [7] ആ വാക്ക നിനക്ക സമീ
പമായി, നിന്റെ വായിലും, നി
ന്റെ ഹൃദയത്തിലും ഉണ്ട; അത
ഞങ്ങൾ പ്രസംഗിക്കുന്ന വി
ശ്വാസത്തിൻ വാക്ക ആകുന്നു.
൯ അതെന്തെന്നാൽ [8] നീ നി
ന്റെ വാ കൊണ്ട കൎത്താവായ
യെശുവിനെ അനുസരിക്കയും,
ദൈവം അവനെ മരിച്ചവരിൽ
നിന്ന ഉയിൎപ്പിച്ചു എന്ന നിന്റെ
ഹൃദയം കൊണ്ട വിശ്വസിക്ക
യും ചെയ്താൽ, നീ രക്ഷിക്ക
പ്പെടും.
൰ എന്തെന്നാൽ [മനുഷ്യൻ]
ഹൃദയം കൊണ്ട നീതിക്കായിട്ട
വിശ്വസിക്കയും, വാ കൊണ്ട ര
ക്ഷെക്കായിട്ട അനുസരിക്കയും
ചെയ്യുന്നു.
൰൧ എന്തുകൊണ്ടെന്നാൽ [9] അ
വനിൽ വിശ്വസിക്കുന്നവൻ
ഒരുത്തനും ലജ്ജിക്കപ്പെടുകയില്ല
എന്ന വേദവാക്യം പറയുന്നു.
൰൨ എന്തെന്നാൽ [10] യെഹൂ
ദനും ഗ്രെക്കനും വ്യത്യാസമില്ല:
എന്തുകൊണ്ടെന്നാൽ [11] എല്ലാവ
രുടെയും കൎത്താവായവൻ തന്നെ
വിളിക്കുന്ന എല്ലാവൎക്കും [12] ഐ
ശ്വൎയ്യവാൻ ആകുന്നു.
൰൩ ആകയാൽ [13] കൎത്താവി
ന്റെ നാമത്തിൽ [14] വിളിക്കുന്ന
വൻ എല്ലാം രക്ഷിക്കപ്പെടും.
൰൪ എന്നാൽ തങ്ങൾ വിശ്വ
സിച്ചിട്ടില്ലാത്തവനോട അവർ
എങ്ങിനെ വിളിക്കും? തങ്ങൾ
കേട്ടിട്ടില്ലാത്തവനിൽ അവർ എ
ങ്ങിനെ വിശ്വസിക്കും? [15] പ്ര
സംഗക്കാരൻ ഇല്ലാതെ അവർ
എങ്ങിനെ കേൾക്കും?
൰൫ അവർ അയക്കപ്പെടാ
ഞ്ഞാൽ എങ്ങിനെ പ്രസംഗി
ക്കും? എഴുതപ്പെട്ട പ്രകാരം, [16] സ
മാധാനത്തിന്റെ സുവിശേഷ
ത്തെ പ്രസംഗിച്ച, നന്മകളുടെ
സുവിശേഷത്തെ അറിയിക്കുന്ന
വരുടെ പാദങ്ങൾ എത്ര സൌ
ന്ദൎയ്യമുള്ളവയാകുന്നു.
൰൬ എങ്കിലും [17] എല്ലാവരും സു
വിശേഷത്തെ അനുസരിച്ചില്ല.
എന്തെന്നാൽ, [18] കൎത്താവെ, ഞങ്ങ
ളുടെ പ്രസംഗത്തെ ആര വി
ശ്വസിച്ചു? എന്ന എശായ പറ
യുന്നു.

---

6. ൫ മോശ. ൩൦: ൧൨, ൧൩. 7. ൫ മോശ. ൩൦: ൧൪. 8. മത്താ. ൧൦: ൩൨. ലൂ. ൧൨: ൮. നടപ്പ. ൮: ൩൭. 9. യെശാ. ൨൮. ൧൬. ൪൯: ൨൩. യറ. ൧൭: ൭. രോമാ. ൯: ൩൩. 10. നടപ്പ. ൧൫: ൯. രോമാ. ൩: ൨൨. ഗലാ ൩: ൨൮. 11. നടപ്പ. ൧൦: ൩൬. രോമാ ൩: ൨൯. ൧ തിമോ. ൨: ൫. 12. എഫെ. ൧: ൭. ൨: ൪, ൭. 13. നടപ്പ. ൯: ൧൪. 14. യോവേൽ. ൨: ൩൨. നടപ്പ. ൨: ൨൧. 15. തീത്തു. ൧: ൩. 16. യെശാ. ൫൨: ൭. നാഹും. ൧: ൧൫. 17. രോമാ. ൩: ൩. എബ്രാ. ൪: ൨. 18. യെശാ. ൫൩: ൧. യോഹ. ൧൨: ൩൮.

൧൭ ആകയാൽ വിശ്വാസം
കേൾവിയാലും, കേൾവി ദൈ
വത്തിന്റെ വചനത്താലും [ആ
കുന്നു.]
൧൮ എന്നാൽ ഞാൻ പറ
യുന്നു, അവർ കേട്ടിട്ടില്ലയൊ? [19]
അവരുടെ ശബ്ദം ഭൂമിയിൽ
എല്ലാടത്തേക്കും, [20] അവരുടെ വ
ചനങ്ങൾ ഭൂലോകത്തിന്റെ അ
തിരുകളിലേക്കും പുറപ്പെട്ടു സ
ത്യം.
൧൯ എന്നാലും ഞാൻ പറ
യുന്നു, ഇസ്രായേൽ അറിഞ്ഞി
ല്ലയൊ? ആദ്യം മോശ പറ
യുന്നു, [21] ഞാൻ ജനമല്ലാത്തവ
രെ കൊണ്ട നിങ്ങളെ വൈരാ
ഗ്യപ്പെടുത്തും, ഒരു [22] മൂഢജാതി
യെ കൊണ്ട നിങ്ങളെ കോപി
പ്പിക്കയും ചെയ്യും.
൨൦ പിന്നെയും [23] എന്നെ അ
ന്വേഷിക്കാത്തവരാൽ ഞാൻ ക
ണ്ടെത്തപ്പെട്ടു; എന്നെ കുറിച്ച
ചോദിക്കാത്തവൎക്ക ഞാൻ വെളി
പ്പെട്ടവനായി എന്ന ഏശായ
ധൈൎയ്യപ്പെട്ട പറയുന്നു.
൨൧ എന്നാൽ അവൻ ഇസ്രാ
യേലിനെ കുറിച്ച പറയുന്നു,
അനുസരിക്കാത്തതും എതൃത്ത
പറയുന്നതുമായുള്ള ജനത്തിന്റെ
അടുക്കലേക്ക [24] ഞാൻ ദിവസം
മുഴുവനും എന്റെ കൈകളെ
നീട്ടി.

## ൧൧ അദ്ധ്യായം.

൧ ഇസ്രായേലിനെ ഒക്കെയും ദൈവം തള്ളിക്കളഞ്ഞിട്ടില്ല. ൭. ചിലർ അന്ധതപ്പെട്ടാലും ചിലർ തെരിഞ്ഞെടുക്കപ്പെട്ടു. ൧൮ പുറജാതികൾ പ്രശംസ പറയരുത്

എന്നാൽ ഞാൻ പറയുന്നു,
[1] ദൈവം തന്റെ ജനങ്ങളെ ത
ള്ളിക്കളഞ്ഞിരിക്കുന്നു എന്നൊ?
അത അരുതെ; ഞാനും അബ്രാ
ഹാമിന്റെ സന്തതിയിൽ, ബെ
ന്യാമിന്റെ ഗോത്രത്തിലുള്ള [2]
ഒരു ഇസ്രായേല്ക്കാരൻ ആകുന്നു
വല്ലൊ.
൨ ദൈവം [3] താൻ മുന്നറിഞ്ഞ
തന്റെ ജനങ്ങളെ തള്ളിക്കളഞ്ഞി
ട്ടില്ല. ഏലിയായെ കുറിച്ച വേദ
വാക്യം എന്ത ചൊല്ലുന്നു എന്ന
നിങ്ങൾ അറിയുന്നില്ലയൊ? അ
വൻ ദൈവത്തോട ഇസ്രായേ
ലിന വിരോധമായിട്ട വാദിച്ച
പറയുന്നത,
൩ [4] കൎത്താവേ, അവർ നിന്റെ
ദീൎഘദൎശിമാരെ കൊന്നു, ബലി
പീഠങ്ങളെയും പൊളിച്ച കളഞ്ഞു;
ഞാൻ ഏകനായി ശേഷിച്ചിരി
ക്കുന്നു, അവർ എന്റെ പ്രാണ
നെയും അന്വേഷിക്കുന്നു.
൪ എന്നാൽ അരുളപ്പാട അവ
നോട എന്ത പറയുന്നു? ബാ
ലിന മുട്ടുകുത്തീട്ടില്ലാത്ത, [5] ഏഴാ
യിരം പുരുഷന്മാരെ ഞാൻ ഇ
നിക്കായിട്ട ശേഷിപ്പിച്ചിട്ടുണ്ട.
൫ അപ്രകാരം തന്നെ ഒരം

19. സങ്കീ ൧൯: ൪. മത്താ. ൨൪: ൧൪. ൨൮: ൧൯. മൎക്കൊ. ൧൬: ൧൫. കൊലൊ. ൧: ൬, ൨൩.
20. ൧ രാജാ. ൧൮: ൧൦. മത്താ. ൪: ൮. 21. ൫ മോശ ൩൨: ൨൧. റോമാ. ൧൧: ൧൧.
22. തീത്തൂ. ൩: ൩. 23. ഏശാ: ൬൫: ൧. റോമാ. ൯: ൩൦. 24. ഏശാ. ൬൫: ൨.
1. ൧ ശമു. ൧൨: ൨൨. യറ. ൩൧: ൩൭. 2. ൨ കോറി. ൧൧: ൨൨. ഫീലി. ൩: ൫.
3. റോമാ. ൮: ൨൯. 4. ൧ രാജാ. ൧൯: ൧൦, ൧൪. 5. ൧ രാജാ. ൧൯: ൧൮

കാലത്തിലും കൃപയാലുള്ള തെരി
ഞ്ഞെടുപ്പിൻ പ്രകാരം [6] ഒരു ശേ
ഷിപ്പ ഉണ്ടു.
൬ [7] അത കൃപയാൽ എങ്കിൽ,
പ്രവൃത്തികളാലല്ല: അല്ലെങ്കിൽ
കൃപ കൃപയല്ല. എന്നാൽ പ്രവൃ
ത്തികളാൽ എങ്കിൽ കൃപയല്ല,
അല്ലെങ്കിൽ പ്രവൃത്തി ക്രിയയല്ല.
൭ ആകയാൽ എന്ത? [8] ഇസ്രാ
യേൽ താൻ അന്വേഷിക്കുന്ന
തിനെ പ്രാപിച്ചില്ല ; തെരിഞ്ഞെ
ടുപ്പ അതിനെ പ്രാപിച്ചു താനും,
ശേഷമുള്ളവർ ഇന്നേ ദിവസം
വരെയും അന്ധതപ്പെട്ടിരിക്കുന്നു.
൮ [9] ദൈവം അവൎക്ക നിദ്രാമ
യക്കമുള്ള ആത്മാവിനെയും, [10] കാ
ണാത്ത കണ്ണുകളെയും, കേൾക്കാ
ത്ത ചെവികളെയും കൊടുത്തു,
എന്ന എഴുതപ്പെട്ടിരിക്കുന്ന പ്ര
കാരം തന്നെ.
൯ ദാവീദും പറയുന്നു, [11] അവ
രുടെ മേശ അവൎക്ക കണിയും,
കുടുക്കും, ഇടൎച്ചയും, പ്രതിഫല
വും ആയി തീരട്ടെ.
൧൦ അവർ കാണാതെ ഇരി
പ്പാനായിട്ട [12] അവരുടെ കണ്ണു
കൾ ഇരുണ്ടുപോകട്ടെ, അവരു
ടെ മുതുകിനെ എല്ലായ്പോഴും ക
നിപ്പിക്കുകയും ചെയ്യ.
൧൧ എന്നാൽ ഞാൻ പറയു
ന്നു, അവർ വീഴേണ്ടുന്നതിന
ഇടറി എന്നോ? അത അരുതെ:
എന്നാൽ അവരെ വൈരാഗ്യ
പ്പെടുത്തേണ്ടുന്നതിന, [13] അവരു
ടെ വീഴ്ചയാൽ പുറജാതിക്കാൎക്ക
രക്ഷ [ഉണ്ടായി.]
൧൨ എന്നാൽ അവരുടെ വീഴ്ച
ലോകത്തിന ഐശ്വൎയ്യവും അവ
രുടെ നഷ്ടം പുറജാതിക്കാൎക്ക ഐ
ശ്വൎയ്യവും ആയി എങ്കിൽ, അവരു
ടെ തികവ എത്ര അധികം?
൧൩ എന്തെന്നാൽ പുറജാതി
ക്കാരായ നിങ്ങളോട ഞാൻ പ
റയുന്നു, [14] ഞാൻ പുറജാതിക്കാൎക്ക
അപ്പോസ്തലനാകകൊണ്ടു, എ
ന്റെ സ്ഥാനത്തെ പ്രശംസി
ക്കുന്നു.
൧൪ [ആയത] ഞാൻ വല്ലപ്ര
കാരത്തിലും എന്റെ ജഡമാകു
ന്നവരെ വൈരാഗ്യപ്പെടുത്തി,
അവരിൽ [15] ചിലരെ രക്ഷിക്കേ
ണ്ടുന്നതിന ആകുന്നു.
൧൫ എന്തെന്നാൽ അവരെ
തള്ളിക്കളയുന്നത ലോകത്തിന
യോജിപ്പ ആയി എങ്കിൽ, അവ
രെ കൈക്കൊള്ളുന്നത മരിച്ചവ
രിൽ നിന്നുള്ള ജീവൻ അല്ലാതെ
എന്ത?
൧൬ പിന്നെ [16] ആദ്യഫലം ശു
ദ്ധമാകുന്നു എങ്കിൽ, പിണ്ഡവും
ആകുന്നു. വേര ശുദ്ധമാകുന്നു
എങ്കിൽ കൊമ്പുകളും ആകുന്നു.

---

6. റോമാ. ൯: ൨൭. 7. ൫ മോശ. ൯: ൪, ൫. റോമാ. ൪: ൫. ഗലാ. ൫: ൪. 8. റോമാ. ൯: ൩൧. ൧൦: ൩. 9. യെശാ. ൨൯: ൧൦. 10. ൫ മോശ. ൨൯: ൪. യെശാ. ൬: ൯. യെറ. ൫: ൨൧. ഹെസ. ൧൨: ൨. മത്താ. ൧൩: ൧൪. യോഹ. ൧൨: ൪൦. നടപ്പ. ൨൮: ൨൬, ൨൭. 11. സങ്കീ. ൬൯: ൨൨. 12. സങ്കീ ൬൯: ൨൩. 13. നടപ്പ. ൧൩: ൪൬. ൧൮: ൬. ൨൨: ൧൮, ൨൧. ൨൮: ൨൪, ൨൮. റോമാ. ൧൦: ൧൯. 14. നടപ്പ. ൯: ൧൫. ൧൩: ൨. ൨൨: ൨൧. റോമാ. ൧൫: ൧൬. ഗലാ. ൧: ൧൬. ൨: ൨, ൭, ൮, ൯. എഫെ. ൩: ൮. ൧ തിമോ ൨: ൭. ൨ തിമോ. ൧: ൧൧. 15. ൧ കൊറി. ൭: ൧൬. ൯: ൨൨. ൧ തിമോ. ൪. ൧൬. യാക്കോ ൫: ൨൦. 16. ലേവി. ൨൩: ൧൦. ൪ മോശ. ൧൫: ൧൮, ൧൯, ൨൦, ൨൧.

൧൭ എന്നാലൊ [17] കൊമ്പുക
ളിൽ ചിലത ഒടിക്കപ്പെട്ടിട്ടു, കാ
ട്ടൊലിവ വൃക്ഷമായി [18] നീ അ
വയുടെ ഇടയിൽ ഒട്ടിച്ചു ചേൎക്ക
പ്പെട്ടു, അവയോടു കൂടെ ഒലിവ
വൃക്ഷത്തിന്റെ വേരിനും സാര
ത്തിനും അംശക്കാരൻ ആയി തീ
ൎന്നിരിക്കുന്നു എങ്കിൽ;
൧൮ [19] കൊമ്പുകളുടെ നേരെ
പ്രശംസിക്കരുത: എന്നാൽ നീ
പ്രശംസിക്കുന്നു എങ്കിൽ, നീ
വേരിനെ അല്ല, വേര നിന്നെ
അത്രെ ചുമക്കുന്നത.
൧൯ എന്നാൽ ഞാൻ ഒട്ടിച്ചു
ചേൎക്കപ്പെടേണ്ടുന്നതിന, കൊമ്പു
കൾ ഒടിച്ചുകളയപ്പെട്ടു എന്ന
നീ പറയും.
൨൦ കൊള്ളാം; അവിശ്വാസ
ത്താൽ അവ ഒടിച്ചു കളയപ്പെട്ടു;
എന്നാൽ നീ വിശ്വാസത്താൽ
നില്ക്കുന്നു. [20] അഹങ്കരിക്കാതെ,
[21] ഭയപ്പെട്ടുകൊൾക.
൨൧ എന്തെന്നാൽ ദൈവം സ്വ
ഭാവപ്രകാരമുള്ള കൊമ്പുകളോട
കരുണ ചെയ്തില്ല എങ്കിൽ, നി
ന്നോടും കരുണ ചെയ്കയില്ലായി
രിക്കും.
൨൨ ആകയാൽ ദൈവത്തി
ന്റെ ദയയെയും കഠിനതയെ
യും നോക്കുക; വീണവരുടെ
നേരെ കഠിനതയും; നിന്റെ
നേരെ ദയയും, [22] നീ ആ ദയ
യിൽ നിലനില്ക്കുന്നു എങ്കിൽ
തന്നെ; അല്ലെങ്കിൽ [23] നീയും വെ
ട്ടിക്കളയപ്പെടും.
൨൩ [24] അവർ അവിശ്വാസ
ത്തിൽ പാൎക്കാഞ്ഞാൽ, അവരും ഒ
ട്ടിച്ചു ചേൎക്കപ്പെടും: എന്തുകൊണ്ടെ
ന്നാൽ അവരെ പിന്നെയും ഒ
ട്ടിച്ചു ചേൎപ്പാൻ ദൈവം ശക്തൻ
ആകുന്നു.
൨൪ എന്തെന്നാൽ നീ സ്വഭാവ
പ്രകാരം കാട്ടൊലിവ വൃക്ഷത്തി
ൽനിന്ന വെട്ടപ്പെട്ടു, സ്വഭാവ
ത്തിന വിരോധമായി നല്ല ഒലി
വവൃക്ഷത്തിലേക്ക ഒട്ടിച്ചു ചേൎക്ക
പ്പെട്ടു എങ്കിൽ, സ്വഭാവ കൊമ്പു
കളായ ഇവർ തങ്ങളുടെ സ്വന്ത
ഒലിവവൃക്ഷത്തിലേക്ക എത്ര അ
ധികമായി ഒട്ടിച്ചു ചേൎക്കപ്പെടും?
൨൫ എന്തെന്നാൽ സഹോദര
ന്മാരേ, [25] നിങ്ങൾ ബുദ്ധിമാന്മാ
രെന്ന നിങ്ങൾ തന്നെ വിചാ
രിക്കാതെ ഇരിപ്പാനായിട്ട നി
ങ്ങൾ ൟ രഹസ്യത്തെ അറി
യാതെ ഇരിപ്പാൻ എനിക്ക മന
സ്സില്ല; ആയത [26] പുറജാതിക്കാ
രുടെ തികവ പ്രവേശിക്കുവോ
ളവും [27] ഇസ്രായേലിൽ ഒരു അം
ശത്തിന അന്ധത ഉണ്ടായി എ
ന്നുള്ളത തന്നെ.
൨൬ ഇപ്രകാരം ഇസ്രായേൽ
ഒക്കെയും രക്ഷിക്കപ്പെടും: [28] സീ
യോനിൽനിന്ന രക്ഷിക്കുന്നവ
ൻ വന്ന, യാക്കോബിൽനിന്ന
ഭക്തികേടിനെ ഒഴിപ്പിക്കും:

17. യറ. ൧൧: ൧൬. 18. നടപ്പ. ൨: ൩൯. എഫെ. ൨: ൧൨, ൧൩. 19. ൧ കോറി. ൧൦: ൧൨. 20. റോമാ. ൧൨: ൧൬. 21. സുഭാ. ൨൮: ൧൪. യശാ. ൬൬: ൨. ഫിലി. ൨: ൧൨. 22. ൧ കോറി. ൧൫: ൨. എബ്രാ. ൩: ൬, ൧൪. 23 യോഹ. ൧൫: ൨. 24. ൨ കോറി. ൩: ൧൬. 25. റോമാ. ൧൨: ൧൬. 26. ലൂ. ൨൧: ൨൪. അറി. ൭: ൯. 27. റോമാ. ൧൧: ൭. ൨ കോറി. ൩: ൧൪. 28. സങ്കീ. ൧൪: ൭. യശാ. ൫൯: ൨൦.

൨൭ ഞാൻ അവരുടെ പാപ
ങ്ങളെ നീക്കിക്കളയുമ്പോൾ അവ
രോടുള്ള [29] എന്റെ നിയമം ഇത
[തന്നെ] എന്ന എഴുതപ്പെട്ട പ്ര
കാരം.
൨൮ സുവിശേഷത്തെ സംബ
ന്ധിച്ച, അവർ നിങ്ങളുടെ നി
മിത്തം ശത്രുക്കൾ [ആകുന്നു:]
എന്നാലൊ തെരിഞ്ഞെടുപ്പിനെ
സംബന്ധിച്ച, [30]അവർ പിതാക്ക
ന്മാരുടെ നിമിത്തം പ്രിയപ്പെട്ട
വർ ആകുന്നു.
൨൯ എന്തെന്നാൽ ദൈവത്തി
ന്റെ ദാനങ്ങളും വിളിയും [31] അ
നുതാപം വരാത്തവ ആകുന്നു.
൩൦ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ [32] മുൻകാലത്തിൽ ദൈവ
ത്തെ അനുസരിക്കാതെ ഇരിക്ക
യും, എന്നാൽ ഇപ്പോൾ അവരുടെ
അനുസരണക്കേടിനാൽ കരുണ
ലഭിക്കയും ചെയ്തപ്രകാരം തന്നെ.
൩൧ അവരും നിങ്ങൾക്കുള്ള ക
രുണയാൽ തങ്ങൾക്കും കരുണ
ലഭിക്കേണ്ടുന്നതിന, ഇപ്പോൾ
അനുസരിച്ചിട്ടില്ല.
൩൨ എന്തെന്നാൽ ദൈവം എ
ല്ലാവരോടും കരുണ ചെയ്വാനാ
യിട്ട, [33] എല്ലാവരെയും ഒന്നിച്ച
അവിശ്വാസത്തിൽ അടച്ചു
൩൩ ഹാ ദൈവത്തിന്റെ ജ്ഞാ
നം, അറിവ, എന്നവയുടെ ഐ
ശ്വൎയ്യത്തിന്റെ ആഴമെ! [34] അവ
ന്റെ ന്യായവിധികൾ എത്ര ഗുപ്ത
മായും, [35] അവന്റെ വഴികൾ എ
ത്ര അഗോചരമായും ഇരിക്കുന്നു!
൩൪ എന്തെന്നാൽ [36] കൎത്താവി
ന്റെ മനസ്സിനെ അറിഞ്ഞവൻ
ആര? അല്ലെങ്കിൽ [37] അവന്റെ
ആലോചനക്കാരൻ ആര?
൩൫ അല്ലെങ്കിൽ [38] അവന
മുമ്പെ കൊടുത്തിട്ട, തനിക്ക തിരി
ച്ച കിട്ടുവാനുള്ളവൻ ആര?
൩൬ എന്തെന്നാൽ സകലവും
[39] അവനിൽനിന്നും, അവനാലും,
അവങ്കലേക്കും [ആകുന്നു:] [40] അ
വന എന്നേക്കും മഹത്വം ഉണ്ടാ
കട്ടെ. ആമെൻ.

## ൧൨ അദ്ധ്യായം.

൩ ഡംഭം വിരോധിക്കപ്പെടുന്നത. ൬ പല കൃത്യങ്ങളും കല്പിക്കപ്പെടുന്നത. ൧൯ പ്രതിക്രിയ വിശേഷാൽ വിരോധിക്കപ്പെടുന്നത.

ആകയാൽ സഹോദരന്മാരെ,
[1] നിങ്ങൾ നിങ്ങളുടെ [2] ശരീരങ്ങ
ളെ [3] ജീവനും, ശുദ്ധവും, ദൈവ
ത്തിന ഇഷ്ടവും ഉള്ള ഒരു ബ
ലിയായിട്ട കൊടുക്കേണമെന്ന
ഞാൻ ദൈവത്തിന്റെ മനസ്സ
ലിവുകളാൽ [4] നിങ്ങളോട അപേ
ക്ഷിക്കുന്നു, ഇത നിങ്ങളുടെ ന്യാ
യമുള്ള ശുശ്രൂഷ [ആകുന്നു.]

---

29. ഏശാ. ൨൭: ൯. യറ. ൩൧: ൩൧. എബ്രാ. ൮: ൮ ൧൦: ൧൬. 30. ൫ മോശ. ൭: ൮. ൯: ൫. ൧൦: ൧൫. 31 ൪ മോശ. ൨൩: ൧൯. 32 എഫെ. ൨: ൨. കോലൊ. ൩: ൭. 33. റോമാ. ൩: ൯. ഗലാ. ൩: ൨൨. 34. സങ്കീ. ൩൬: ൬. 35. യോബ. ൧൧: ൭. സങ്കീ. ൯൨: ൫. 36 യോബ. ൧൫: ൮. ഏശാ. ൪൦: ൧൩. യറ. ൨൩: ൧൮. ൧ കോറി. ൨: ൧൬. 37. യോബ. ൩൬: ൨൨. 38. യോബ. ൩൫: ൭. ൪൧: ൧൧. 39. ൧ കോറി ൮: ൬. കോലൊ. ൧: ൧൬. 40. ഗലാ ൧: ൫. ൧ തീമൊ. ൧: ൧൭. ൨ തീമൊ. ൪: ൧൮. എബ്രാ. ൧൩: ൨൧. ൧ പത്രൊ. ൫: ൧൧. ൨ പത്രൊ. ൩: ൧൮. യെഹൂ. ൨൫. അറി. ൧: ൬.

1. ൧ പത്രൊ. ൨: ൫. 2. റോമാ. ൬: ൧൩, ൧൬, ൧൯. ൧ കോറി. ൬: ൧൩, ൨൦. 3. എബ്രാ. ൧൦: ൨൦. 4. ൨ കോറി. ൧൦: ൧.

൨ നിങ്ങൾ [5] ഈ ലോകത്തിന അനുരൂപപ്പെടാതെ, ദൈവത്തിന്റെ [6] നന്മയും, ഇഷ്ടവും, പൂൎണ്ണതയുമുള്ള ഹിതം ഇന്നതാകുന്നു എന്ന തിട്ടപ്പെടുത്തേണ്ടുന്നതിന, [7] നിങ്ങളുടെ മനസ്സിന്റെ പുതുക്കത്താൽ മറുരൂപപ്പെടുവിൻ.

൩ എന്തെന്നാൽ [8] ഓരോരുത്തൻ താൻ തന്നെ കുറിച്ച വിചാരിക്കേണ്ടുന്നതിനെക്കാൾ അധികം വിചാരിക്കാതെ, [9] അവനവന വിശ്വാസത്തിന്റെ അളവിനെ ദൈവം പങ്കിട്ടപ്രകാരം സുബോധത്തോടെ വിചാരിക്കേണമെന്ന, നിങ്ങളിൽ ഓരോരുത്തനോട ഞാൻ, [10] ഇനിക്ക നല്കപ്പെട്ട കൃപയാൽ, പറയുന്നു.

൪ എന്തെന്നാൽ [11] നമുക്ക ഒരു ശരീരത്തിൽ അനേകം അവയവങ്ങൾ ഉണ്ടായിരിക്കയും, എല്ലാ അവയവങ്ങൾക്കും പ്രവൃത്തി ഒന്നല്ലാതെ ഇരിക്കയും ചെയ്യുന്ന പ്രകാരം തന്നെ;

൫ [12] പലരായ നാമും ക്രിസ്തുവിൽ ഏക ശരീരവും, തമ്മിൽ തമ്മിൽ അവയവങ്ങളും ആകുന്നു.

൬ ആകയാൽ [13] നമുക്ക നല്കപ്പെട്ട കൃപയിൻപ്രകാരം, നമുക്ക [14] പലവിധ വരങ്ങൾ ഉണ്ടാകകൊണ്ട, അത [15] ദീൎഘദൎശനം എങ്കിൽ, വിശ്വാസത്തിന്റെ അളവുപ്രകാരം [ആകട്ടെ:]

൭ ശുശ്രൂഷ എങ്കിൽ, ശുശ്രൂഷയിലും: [16] പഠിപ്പിക്കുന്നവൻ എങ്കിൽ, പഠിപ്പിക്കുന്നതിലും;

൮ [17] ബുദ്ധി ഉപദേശിക്കുന്നവൻ എങ്കിൽ, ബുദ്ധി ഉപദേശത്തിലും: [18] ദാനം ചെയ്യുന്നവൻ പരമാൎത്ഥതയോടും, [19] അധികാരം ചെയ്യുന്നവൻ ജാഗ്രതയോടും, കരുണ ചെയ്യുന്നവൻ [20] സന്തോഷത്തോടും, [ആകട്ടെ.]

൯ [21] സ്നേഹം കപടമില്ലാത്തതാകട്ടെ. [22] ദോഷമായുള്ളതിനെ വെറുത്ത, ഗുണമുള്ളതിനോട ചേരുവിൻ.

൧൦ സഹോദരസ്നേഹത്തിൽ [23] തമ്മിൽ തമ്മിൽ നല്ല പ്രിയമുള്ളവരായിരിപ്പിൻ; [24] ബഹുമാനിക്കുന്നതിൽ തമ്മിൽ തമ്മിൽ മുമ്പിടുന്നവരായി;

൧൧ പ്രവൃത്തിയിൽ മടിയില്ലാത്തവരായി; ആത്മാവിൽ ശുഷ്കാ

---

5. ൧ പത്രൊ. ൧: ൧൪. ൧ യോഹ. ൨: ൧൫. 6. എഫെ. ൪: ൨൩, ൨൪. ൧ തെസ്സ. ൪: ൩. 7. എഫെ. ൫: ൧൭ ൪: ൨൩. കൊലൊ. ൧: ൨൧, ൨൨. ൩: ൧൦. 8. സുഭാ. ൨൫: ൨൭. പ്രസം ൭: ൧൬ റോമാ. ൧൧: ൨൦. 9. ൧ കോരി. ൧൨: ൭, ൧൧. എഫെ. ൪: ൭. 10. റോമാ. ൧: ൫. ൧൫: ൧൫. ൧ കോരി. ൩: ൧൦. ൧൫: ൧൦. ഗലാ. ൨: ൯. എഫെ. ൩: ൨, ൭, ൮. 11. ൧ കോരി. ൧൨: ൧൨. എഫെ ൪: ൧൬. 12. ൧ കോരി. ൧൦: ൧൭. ൧൨: ൨൦, ൨൭. എഫെ. ൧: ൨൩. ൪: ൨൫. 13. റോമാ. ൧൨: ൩. 14. ൧ കോരി. ൧൨: ൪. ൧ പത്രൊ. ൪: ൧൦, ൧൧. 15. നടപ്പ ൧൧: ൨൭ ൧ കോരി. ൧൨: ൧൦. ൨൮ ൧൩: ൨. ൧൪: ൧, ൬, ൨൯, ൩൧. 16. നടപ്പ. ൧൩: ൧. ഗലാ. ൬: ൬. എഫെ. ൪: ൧൧. ൧ തിമൊ. ൫: ൧൭. 17. നടപ്പ. ൧൫: ൩൨. ൧ കോരി. ൧൪: ൩. 18. മത്താ. ൬: ൧, ൨, ൩. 19. നടപ്പ. ൨൦: ൨൮. ൧ തിമൊ. ൫: ൧൭. എബ്രാ. ൧൩: ൭, ൨൪. ൧ പത്രൊ. ൫: ൨. 20. ൨ കോരി. ൯: ൭. 21. ൧ തിമൊ. ൧: ൫. ൧ പത്രൊ. ൧: ൨൨. 22. സങ്കീ. ൩൪: ൧൪. ൩൬: ൪. ൯൭: ൧൦. ആമോസ ൫: ൧൫. 23. എബ്രാ. ൧൩: ൧. ൧ പത്രൊ. ൧: ൨൨. ൨: ൧൭. ൩: ൮. ൨ പത്രൊ. ൧ ൭. 24. ഫീലി. ൨: ൩. ൧ പത്രൊ. ൫: ൫.

ന്തിയുള്ളവരായി, കൎത്താവിനെ
സേവിക്കുന്നവരായി;
൧൨ [25] ആശയിൽ സന്തോഷി
ക്കുന്നവരായി; [26] ഉപദ്രവത്തിൽ
സഹിക്കുന്നവരായി; [27] പ്രാ
ൎത്ഥനയിൽ സ്ഥിരപ്പെട്ടുന്നവ
രായി;
൧൩ [28] വിശുദ്ധിമാന്മാരുടെ
ആവശ്യങ്ങൾക്കു സഹായിക്കുന്ന
വരായി; [29] അതിഥിസല്ക്കാരം
ചെയ്യുന്നവരായി ഇരിപ്പിൻ.
൧൪ [30] നിങ്ങളെ പീഡിപ്പിക്കു
ന്നവരെ അനുഗ്രഹിപ്പിൻ: അ
നുഗ്രഹിപ്പിൻ, ശപിക്കയുമരുത.
൧൫ [31] സന്തോഷിക്കുന്നവരോ
ട കൂടെ സന്തോഷിപ്പിൻ, കരയു
ന്നവരോട കൂടെ കരകയും ചെ
യ്യിൻ.
൧൬ [32] തമ്മിൽ തമ്മിൽ ഐകമ
ത്യമുള്ളവരായിരിപ്പിൻ. [33] ഉയൎന്ന
കാൎയ്യങ്ങളെ നിരൂപിക്കാതെ, താ
ണവരോട അനുകൂലപ്പെട്ടുവിൻ.
[34] നിങ്ങൾ ബുദ്ധിമാന്മാരെന്ന
നിങ്ങൾ തന്നെ വിചാരിക്കരുത.
൧൭ [35] ഒരുത്തനോടും ദോഷ
ത്തിന പകരം ദോഷം ചെയ്യരു
ത. [36] സകല മനുഷ്യരുടെയും മു
മ്പാകെ യോഗ്യമായുള്ള [കാൎയ്യ
ങ്ങളെ] കരുതുവിൻ.
൧൮ കഴിയുമെങ്കിൽ, നിങ്ങളാൽ
ആകുന്നെടത്തോളം, [37] സകല മ
നുഷ്യരോടും സമാധാനമായിരി
പ്പിൻ.
൧൯ എൻ പ്രിയമുള്ളവരേ, [38] നിങ്ങൾ
തന്നെ പ്രതികാരം ചെയ്യാതെ,
കോപത്തിന സ്ഥലം കൊടുപ്പിൻ.
എന്തുകൊണ്ടെന്നാൽ [39] പ്രതി
കാരം എനിക്കുള്ളതാകുന്നു, ഞാൻ
പകരം വീട്ടും എന്ന കൎത്താവ പ
റയുന്നു എന്ന എഴുതപ്പെട്ടിരിക്കു
ന്നു.
൨൦ [40] ആകയാൽ നിന്റെ ശ
ത്രുവിന വിശക്കുന്നു എങ്കിൽ, അ
വനെ പോഷിക്ക; അവന ദാഹി
ക്കുന്നു എങ്കിൽ, അവനെ കുടി
പ്പിക്ക: എന്തുകൊണ്ടെന്നാൽ നീ
ഇപ്രകാരം ചെയ്യുന്നതിനാൽ അ
വന്റെ തലമേൽ തീക്കനലുക
ളെ കൂട്ടും.
൨൧ ദോഷത്താൽ ജയിക്കപ്പെ
ടാതെ ഗുണംകൊണ്ട ദോഷ
ത്തെ ജയിക്ക.

25. ലൂ ൧൦: ൨൦. റോമാ. ൫: ൨. ൧൫: ൧൩. ഫിലി. ൩: ൧. ൪: ൪. ൧ തെസ്സ. ൫: ൧൬. എബ്രാ. ൩: ൬. ൧ പത്രൊ. ൪: ൧൩. 26. ലൂ. ൨൧: ൧൯. ൧ തിമൊ. ൬: ൧൧. എബ്രാ. ൧൦: ൩൬. ൧൨: ൧. യാക്കോ. ൧: ൪. ൫: ൭. ൧ പത്രൊ. ൨: ൧൯, ൨൦. 27 ലൂ. ൧൮: ൧. നടപ്പ. ൨: ൪൨. ൧൨: ൫. എഫെ ൬: ൧൮ കൊലൊ. ൪: ൨. ൧ തെസ്സ. ൫: ൧൭. 28. ൧ കോറി. ൧൬: ൧. ൨ കോറി. ൯: ൧, ൧൨. എബ്രാ. ൬: ൧൦. ൧൩: ൧൬ ൧ യോഹ. ൩: ൧൭. 29. ൧ തിമൊ. ൩: ൨. തീത്തു ൧: ൮. എബ്രാ. ൧൩: ൨. ൧ പത്രൊ. ൪: ൯. 30. മത്താ. ൫: ൪൪. ലൂ. ൬: ൨൮. ൨൩: ൩൪. നടപ്പ. ൭: ൬൦. ൧ കോറി. ൪: ൧൨. ൧ പത്രൊ. ൨: ൨൩. ൩: ൯. 31. ൧ കോറി. ൧൨: ൨൬. 32. റോമാ. ൧൫: ൫. ൧ കോറി. ൧: ൧൦. ഫിലി. ൨: ൨. ൩: ൧൬. ൧ പത്രൊ. ൩: ൮ 33. സങ്കീ. ൧൩൧: ൧, ൨. യറ. ൪൫: ൫. 34 സുഭാ. ൩: ൭. ൨൬: ൧൨. യെശാ. ൫: ൨൧. റോമാ. ൧൧: ൨൫ 35 സുഭാ. ൨൦: ൨൨. മത്താ. ൫: ൩൯. ൧ തെസ്സ. ൫: ൧൫. ൧ പത്രൊ. ൩: ൯. 36. റോമാ. ൧൪: ൧൬. ൨ കോറി ൮: ൨൧. 37. മൎക്കൊ. ൯: ൫൦. റോമാ. ൧൪: ൧൯. എബ്രാ. ൧൨: ൧൪. 38. ലെവി. ൧൯: ൧൮. സുഭാ. ൨൪: ൨൯. റോമാ. ൧൨: ൧൭. 39. ൫ മോശ. ൩൨: ൩൫. എബ്രാ. ൧൦: ൩൦ 40. പുറപ്പാ. ൨൩: ൪, ൫. സുഭാ. ൨൫: ൨൧, ൨൨. മത്താ. ൫: ൪൪.

## ൧൩ അദ്ധ്യായം.

൧ കോയ്മെക്കു കീഴ്പെടുന്നതിനെയും, ൮ സ്നേഹത്തെയും പരിപാകത്തെയും കുറിച്ചു.

സകല ദേഹിയും [1] മേലധികാരങ്ങൾക്കു കീഴ്പെട്ടിരിക്കെണം. എന്തുകൊണ്ടെന്നാൽ [2] ദൈവത്തിൽനിന്നല്ലാതെ ഒരു അധികാരവും ഇല്ല; ഉള്ള അധികാരങ്ങൾ ദൈവത്താൽ നിയമിക്കപ്പെട്ടവയാകുന്നു.

൨ ആകയാൽ [3] അധികാരത്തോടു മറുക്കുന്നവൻ ദൈവത്തിന്റെ നിയമത്തോടു മറുക്കുന്നു: മറുക്കുന്നവർ തങ്ങൾക്കു തന്നെ ശിക്ഷാവിധി പ്രാപിക്കയും ചെയ്യും.

൩ എന്തെന്നാൽ അധികാരികൾ നല്ല പ്രവൃത്തികൾക്കു അല്ല, ദുഷ്പ്രവൃത്തിക്കത്രെ ഭയങ്കരം ആകുന്നു. ആകയാൽ അധികാരത്തെ ഭയപ്പെടാതെ ഇരിപ്പാൻ നീ ഇച്ഛിക്കുന്നുവൊ? നല്ലതിനെ ചെയ്ക, എന്നാൽ അതിൽനിന്നു നിനക്കു പുകഴ്ചയുണ്ടാകും.

൪ നിനക്കു നന്മെക്കായിട്ടു അവൻ ദൈവത്തിന്റെ ശുശ്രൂഷക്കാരൻ ആകുന്നു. എന്നാൽ നീ ദോഷം ചെയ്യുന്നു എങ്കിൽ, ഭയപ്പെടുക; എന്തെന്നാൽ അവൻ വെറുതെ അല്ലല്ലൊ വാളിനെ വഹിക്കുന്നതു: എന്തെന്നാൽ അവൻ ദോഷം ചെയ്യുന്നവന്റെ മേൽ പകവീട്ടുന്ന ദൈവശുശ്രൂഷക്കാരൻ ആകുന്നു.

൫ ആകയാൽ കോപത്തിൻ നിമിത്തം മാത്രമല്ല, [5] മനസ്സാക്ഷിയിൻ നിമിത്തം കൂടെ [6] കീഴ്പെടുവാൻ ആവശ്യം ആകുന്നു.

൬ ഇതുകൊണ്ടു തന്നെ നിങ്ങൾ കരവും കൊടുക്കുന്നു: എന്തുകൊണ്ടെന്നാൽ അവർ ഈ കാൎയ്യത്തെ തന്നെ ഇടവിടാതെ വിചാരിക്കുന്ന ദൈവശുശ്രൂഷക്കാർ ആകുന്നു.

൭ ആകയാൽ [7] എല്ലാവൎക്കും കൊടുക്കേണ്ടുന്നതിനെ കൊടുപ്പിൻ: ആൎക്കു കരമോ, അവനു കരത്തെയും, ആൎക്കു ചുങ്കമോ, അവനു ചുങ്കത്തെയും; ആൎക്കു ഭയമോ, അവനു ഭയത്തെയും; ആൎക്കു ബഹുമാനമൊ, അവനു ബഹുമാനത്തെയും തന്നെ.

൮ തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതല്ലാതെ മറ്റൊന്നും ആരോടും കടംപെടരുതു: എന്തെന്നാൽ [8] മറ്റൊരുത്തനെ സ്നേഹിക്കുന്നവൻ ന്യായപ്രമാണത്തെ നിവൃത്തിച്ചിരിക്കുന്നു.

൯ എന്തെന്നാൽ [9] വ്യഭിചാരം ചെയ്യരുതു, കുല ചെയ്യരുതു, മോഷ്ടിക്കരുതു, കള്ളസ്സാക്ഷി പറയരുതു, മോഹിക്കരുതു എന്നുള്ളതും; മറ്റ വല്ല കല്പനയും ഉണ്ടെങ്കിൽ അതും [10] നിന്റെ അയല്ക്കാരനെ

1. തീത്തു. ൩: ൧. ൧ പത്രോ. ൨: ൧൩. 2. സുഭാ. ൮: ൧൫, ൧൬. ദാനി. ൨; ൨൧ ൪; ൩൨. യോഹ. ൧൯: ൧൧. 3. തീത്തു. ൩: ൧. 4. ൧ പത്രോ ൨: ൧൪ ൩: ൧൩. 5. ൧ പത്രോ. ൨: ൧൯. 6. പ്രസം. ൮: ൨. 7. മത്താ. ൨൨: ൨൧. മാൎക്കോ ൧൨. ൧൭. ലൂ. ൨൦: ൨൫. 8. റോമാ. ൧൩: ൧൦ ഗലാ. ൫: ൧൪. കൊലൊ. ൩: ൧൪. ൧ തിമൊ ൧: ൫. യാക്കോ. ൨: ൮. 9. പുറ. ൨൦: ൧൩. ൫ മോശ. ൫: ൧൭. മത്താ. ൧൯: ൧൮. 10. ലേവി. ൧൯: ൧൮. മത്താ. ൨൨: ൩൯. മാൎക്കൊ. ൧൨: ൩൧. ഗലാ. ൫: ൧൪. യാക്കോ. ൨: ൮.

ന്നിന്നെപ്പോലെ തന്നെ സ്നേ
ഹിക്കെണമെന്നുള്ള ൟ വചന
ത്തിൽ അടങ്ങിയിരിക്കുന്നു.
൰ സ്നേഹം അയല്ക്കാരന ഒരു
ദോഷവും ചെയ്യുന്നില്ല: അതു
കൊണ്ടു [11] സ്നേഹം ന്യായപ്രമാ
ണത്തിന്റെ നിവൃത്തിയാകുന്നു.
൰൧ വിശേഷിച്ചും ഇതു, [12] നിദ്ര
യിൽനിന്ന ഉണരുവാൻ ഇ
പ്പോൾ സമയം [ആകുന്നു] എ
ന്ന നാം കാലത്തെ അറിഞ്ഞവ
രാകുന്നു: എന്തുകൊണ്ടെന്നാൽ
നാം വിശ്വസിച്ച സമയത്തെ
ക്കാൾ ഇപ്പോൾ നമ്മുടെ രക്ഷ
സമീപിച്ചിരിക്കുന്നു.
൰൨ രാത്രി മിക്കവാറും കഴിഞ്ഞു,
പകൽ സമീപിച്ചിരിക്കുന്നു: ആ
കയാൽ നാം [13] അന്ധകാരപ്രവൃ
ത്തികളെ ഉപേക്ഷിച്ച, [14] വെളി
ച്ചത്തിന്റെ ആയുധവൎഗ്ഗത്തെ
ധരിച്ചുകൊള്ളെണം.
൰൩ പകലിൽ എന്നപോലെ
[15] നാം മൎയ്യാദയായി നടക്കെണം;
[16] വെറിയോടും മദ്യപാനത്തോടും
അരുത, [17] ശയനമോഹങ്ങളോടും
കാമവികാരങ്ങളോടും അരുത; [18]
കലഹത്തോടും അസൂയയോടും
അരുത.
൰൪ എന്നാൽ [19] കൎത്താവായ
യെശു ക്രിസ്തുവിനെ ധരിച്ചു
കൊൾവിൻ; [20] ജഡത്തിന മോ
ഹങ്ങൾക്കായിട്ടു സമ്പാദ്യം ഉണ്ടാ
ക്കയും അരുത.

## ൰൪ അദ്ധ്യായം.

ഭക്ഷണം മുതലായവയെ സംബന്ധിച്ച ചില്ലറ
കളെ കുറിച്ചു തൎക്കങ്ങൾ ഉണ്ടാകരുത.

[1] വിശ്വാസത്തിൽ ബലഹീനനാ
യവനെ കൈക്കൊൾവിൻ, സം
ശയതൎക്കങ്ങൾക്കായിട്ടല്ല താനും.
൨ എന്തുകൊണ്ടെന്നാൽ [2] എ
ല്ലാ വസ്തുക്കളെയും ഭക്ഷിക്കാം
എന്ന ഒരുത്തൻ വിശ്വസിക്കു
ന്നു: ബലഹീനനായ മറ്റൊരു
ത്തൻ സസ്യങ്ങളെ ഭക്ഷിക്കുന്നു.
൩ [3] ഭക്ഷിക്കുന്നവൻ ഭക്ഷി
ക്കാത്തവനെ നിന്ദിക്കരുത; ഭക്ഷി
ക്കാത്തവൻ ഭക്ഷിക്കുന്നവനെ
കുററം വിധിക്കയും അരുത: എന്തു
കൊണ്ടെന്നാൽ ദൈവം അവ
നെ കൈക്കൊണ്ടിരിക്കുന്നു.
൪ [4] മറ്റൊരുത്തന്റെ ഭൃത്യനെ
കുററം വിധിക്കുന്ന നീ ആരാകു
ന്നു? അവൻ തന്റെ സ്വന്ത
യജമാനന്ന നില്ക്കയൊ വീഴുക
യൊ ചെയ്യുന്നു, അവൻ നില
നിറുത്തപ്പെടും താനും: എന്തെ
ന്നാൽ ദൈവം അവനെ നില
നിറുത്തുവാൻ ശക്തൻ ആകുന്നു.
൫ [5] ഒരുത്തൻ ഒരു ദിവസ
ത്തെ മറ്റൊരു ദിവസത്തെക്കാൾ
പ്രമാണിക്കുന്നു: മറ്റൊരുത്തൻ

---

11. മത്താ. ൨൨: ൩൯. റോമാ. ൰൩: ൯. 12. ൧ കോറി. ൰൫: ൩൪. എഫെ. ൫: ൰൪. ൧ തെസ്സ. ൫: ൫, ൬. 13. എഫെ. ൫: ൰൧. കൊലൊ. ൩: ൮. 14. എഫെ. ൬: ൰൩. ൧ തെസ്സ. ൫: ൮. 15. ഫിലി. ൪: ൮. ൧ തെസ്സ. ൪: ൰൨. ൧ പത്രൊ. ൨: ൰൨. 16. സുഭാ. ൨൩: ൨൦. ലൂ. ൨൧: ൩൪. ൧ പത്രൊ. ൪: ൩. 17. ൧ കോറി. ൬: ൯. എഫെ. ൫: ൫. 18. യാക്കോ. ൩: ൰൪. 19. ഗലാ. ൩: ൨൭. എഫെ. ൪: ൨൪. കൊലൊ. ൩: ൰൦. 20. ഗലാ. ൫: ൰൬. ൧ പത്രൊ. ൨: ൰൧.

1. റോമാ. ൰൫: ൧, ൭. ൧ കോറി. ൮: ൯, ൰൧. ൯: ൨൨. 2. റോമാ. ൰൪: ൰൪. ൧ കോറി. ൰൦: ൨൫. ൧ തിമൊ. ൪: ൪. തീത്തു. ൧: ൰൫. 3. കൊലൊ. ൨: ൰൬. 4. യാക്കോ. ൪: ൰൨. 5. ഗലാ. ൪: ൰൦. കൊലൊ. ൨: ൰൬.

എല്ലാ ദിവസത്തെയും ഒരു പോ
ലെ പ്രമാണിക്കുന്നു. അവനവൻ
തന്റെ തന്റെ സ്വന്ത മനസ്സിൽ
പൂൎണ്ണനിശ്ചയത്തോടിരിക്കട്ടെ.
൬ [6] ദിവസത്തെ ആചരിക്കു
ന്നവൻ കൎത്താവിന്നായിട്ടു ആ
ചരിക്കുന്നു; ദിവസത്തെ ആച
രിക്കാത്തവനും അതിനെ കൎത്താ
വിന്നായി ആചരിക്കുന്നില്ല:
ഭക്ഷിക്കുന്നവൻ കൎത്താവിന്നാ
യി ഭക്ഷിക്കുന്നു, എന്തുകൊണ്ടെ
ന്നാൽ [7] അവൻ ദൈവത്തിന്ന
സ്തോത്രം ചെയ്യുന്നു; ഭക്ഷിക്കാ
ത്തവനും കൎത്താവിന്നായി ഭക്ഷി
ക്കാതെ, ദൈവത്തിന്ന സ്തോത്രം
ചെയ്യുന്നു.
൭ എന്തുകൊണ്ടെന്നാൽ [8] ന
മ്മിൽ ഒരുത്തനും തനിക്കു തന്നെ
ജീവിക്കുന്നതുമില്ല, ഒരുത്തനും
തനിക്കു തന്നെ മരിക്കുന്നതുമില്ല.
൮ എന്തെന്നാൽ നാം ജീവിക്കു
ന്നു എങ്കിൽ, കൎത്താവിന്ന ജീവി
ക്കുന്നു; നാം മരിക്കുന്നു എങ്കിൽ
കൎത്താവിന്ന മരിക്കുന്നു: ആകയാ
ൽ നാം ജീവിക്കുന്നു എങ്കിലും, മ
രിക്കുന്നു എങ്കിലും, നാം കൎത്താ
വിനുള്ളവർ ആകുന്നു.
൯ എന്തെന്നാൽ [9] ക്രിസ്തു ഇ
തിന്നായിട്ടു [10] താൻ മരിച്ചവരു
ടെയും ജീവിക്കുന്നവരുടെയും ക
ൎത്താവു ആകേണ്ടുന്നതിന്നായിട്ടു ത
ന്നെ മരിക്കയും, ഉയിൎത്തെഴുനീല്ക്ക
യും, തിരികെ ജീവിക്കയും ചെയ്തു.
൧൦ എന്നാൽ നീ നിന്റെ സ
ഹോദരനെ വിധിക്കുന്നത എന്തു?
അല്ലെങ്കിൽ നീ നിന്റെ സഹോ
ദരനെ നിന്ദിക്കുന്നത എന്തു? എ
ന്തുകൊണ്ടെന്നാൽ [11] നാം എല്ലാവ
രും ക്രിസ്തുവിന്റെ ന്യായാസന
ത്തിന മുമ്പാകെ നില്ക്കേണ്ടിവരും.
൧൧ എന്തെന്നാൽ [12] ഞാൻ
ജീവിക്കുന്നു, സകല മുഴങ്കാലും
എങ്കൽ മടങ്ങും, സകല നാവും
ദൈവത്തോടു അനുസരിച്ചു പറ
കയും ചെയ്യുമെന്ന കൎത്താവു അ
രുളി ചെയ്യുന്നു എന്ന എഴുതപ്പെ
ട്ടിരിക്കുന്നു.
൧൨ ആകയാൽ [13] നമ്മിൽ ഓ
രോരുത്തൻ തന്നെ കുറിച്ചു ത
ന്നെ ദൈവത്തോടു കണക്കു
ബോധിപ്പിക്കേണ്ടിവരും,
൧൩ ആകയാൽ ഇനിമേൽ നാം
തമ്മിൽ തമ്മിൽ വിധിക്കരുത ത
ന്റെ സഹോദരന മുമ്പാകെ ഒരു
[14] ഇടൎച്ചയെ എങ്കിലും, ഒരു വിരു
ദ്ധതയെ എങ്കിലും വെക്കരുത എ
ന്നുള്ളതിനെ തന്നെ വിധിപ്പിൻ.
൧൪ [15] സ്വഭാവേന ഒന്നും അശു
ദ്ധമുള്ളതല്ല എന്ന ഞാൻ കൎത്താ
വായ യേശുവിനാൽ അറിഞ്ഞും
സമ്മതപ്പെട്ടുമിരിക്കുന്നു: എന്നാ
ൽ വല്ലതും [16] അശുദ്ധമുള്ളത എന്ന
വിചാരിക്കുന്നവനൊ, [അത] അ
വന അശുദ്ധമുള്ളത [ആകുന്നു:]

6. ഗലാ. ൪: ൧൦. 7. ൧ കോരി. ൧൦: ൩൧. ൧ തീമോ. ൪: ൩. 8. ൧ കോരി. ൬: ൧൯, ൨൦. ഗലാ. ൨: ൨൦. ൧ തെസ്സ. ൫: ൧൦. ൧ പേത്രോ. ൪: ൨. 9. ൨ കോരി. ൫: ൧൫. 10. നടപ്പു. ൧൦: ൩൬. 11. മത്താ. ൨൫: ൩൧, ൩൨. നടപ്പു. ൧൭: ൩൧. ൨ കോരി. ൫: ൧൦. യൂദാ. ൧൪, ൧൫. 12. യെശാ. ൪൫: ൨൩. ഫിലി. ൨: ൧൦. 13. മത്താ. ൧൨: ൩൬. ഗലാ. ൬: ൫. ൧ പേത്രോ. ൪: ൫. 14. ൧ കോരി. ൮: ൯, ൧൩. 15. നടപ്പു. ൧൦: ൧൫. റോമാ. ൧൪: ൨, ൨൦. ൧ കോരി. ൧൦: ൨൫. ൧ തീമോ. ൪: ൪. തീത്തു. ൧: ൧൫. 16. ൧ കോരി. ൮: ൭, ൧൦.

൧൫ എന്നാൽ ഭക്ഷണത്താൽ
നിന്റെ സഹോദരൻ ദുഃഖിക്ക
പ്പെടുന്നു എങ്കിൽ, നീ സ്നേഹ
ത്തിൻ പ്രകാരം നടക്കുന്നില്ല,
ആൎക്കു വേണ്ടി ക്രിസ്തു മരിച്ചു
വൊ, [17] അവനെ നിന്റെ ഭക്ഷ
ണംകൊണ്ടു നശിപ്പിക്കരുത.
൧൬ ആകയാൽ [18] നിങ്ങളുടെ
നന്മ ദുഷിക്കപ്പെടരുത.
൧൭ എന്തെന്നാൽ [19] ദൈവ
ത്തിന്റെ രാജ്യം ഭക്ഷണവും
പാനവും അല്ല; നീതിയും സമാ
ധാനവും പരിശുദ്ധാത്മാവിലുള്ള
സന്തോഷവും അത്രെ ആകുന്നു.
൧൮ ഇവയിൽ ക്രിസ്തുവിനെ
സേവിക്കുന്നവൻ [20] ദൈവത്തി
ന ഇഷ്ടനായും, മനുഷ്യൎക്ക സമ്മ
തനായും ഇരിക്കുന്നു.
൧൯ ആയതുകൊണ്ടു [21] സമാ
ധാനത്തിനുള്ള കാൎയ്യങ്ങളെയും [22]
തമ്മിൽ തമ്മിൽ ഉറെപ്പിക്കുന്നതി
നുള്ള കാൎയ്യങ്ങളെയും നാം പിന്തുട
രെണം.
൨൦ [23] ഭക്ഷണം നിമിത്തമായി
ട്ടു ദൈവത്തിന്റെ പ്രവൃത്തിയെ
നശിപ്പിക്കരുത [24] എല്ലാ വസ്തുക്ക
ളും ശുദ്ധമുള്ളവ തന്നെ; [25] എ
ന്നാൽ വിരുദ്ധതയോടെ ഭക്ഷി
ക്കുന്ന മനുഷ്യന അത ദോഷം.
൨൧ നിന്റെ സഹോദരൻ ഇ
ടറുകയൊ, വിരുദ്ധപ്പെടുകയൊ,
ക്ഷീണനപ്പെടുകയൊ ചെയ്യുന്ന
തിന ഹേതുവായ [26] മാംസത്തെ ഭ
ക്ഷിക്കാതെയും, വീഞ്ഞിനെ കുടി
ക്കാതെയും, മറ്റ യാതൊന്നും ചെ
യ്യാതെയും ഇരിക്കുന്നത നന്ന.
൨൨ നിനക്ക വിശ്വാസം ഉ
ണ്ടൊ? അത നിനക്ക തന്നെ ദൈ
വത്തിന്റെ മുമ്പാകെ ഇരിക്കട്ടെ.
താൻ സമ്മതിക്കുന്നതിൽ [27] ത
ന്നെത്താൻ കുറ്റം വിധിക്കാത്ത
വൻ ഭാഗ്യവാൻ.
൨൩ എന്നാൽ സംശയിക്കുന്ന
വൻ ഭക്ഷിച്ചാൽ; അവൻ [ഭക്ഷി
ക്കുന്നത] വിശ്വാസത്തിൽനിന്ന
അല്ലായ്കകൊണ്ടു കുറ്റം വിധിക്ക
പ്പെടുന്നു. [28] വിശ്വാസത്തിൽനി
ന്നല്ലാത്തത എല്ലാം പാപം തന്നെ.

## ൧൫ അദ്ധ്യായം.

൧ ക്ഷീണന്മാരെ സഹിക്കെണം. ൫ ഐകമത്യം വേണം. ൭ ക്രിസ്തു നമ്മെ എല്ലാവരെയും കൈക്കൊണ്ടത പോലെ നാം ഒരുത്തനെ ഒരുത്തൻ കൈക്കൊള്ളെണം എന്നുള്ളത.

എന്നാൽ [1] ശക്തിയുള്ളവരായ
നാം നമ്മെ തന്നെ പ്രസാദിപ്പി
ക്കാതെ, [2] ശക്തിയില്ലാത്തവരുടെ
ബലഹീനതകളെ സഹിക്കേണ്ടു
ന്നതാകുന്നു.
൨ [3] നമ്മിൽ ഓരോരുത്തൻ അ
യല്ക്കാരന്റെ [4] ഉറെപ്പിന വേ
ണ്ടി നന്മെക്കായിട്ടു അവനെ പ്ര
സാദിപ്പിക്കെണം.
൩ [5] എന്തുകൊണ്ടെന്നാൽ ക്രി

17. ൧ കോരി. ൮: ൧൧. 18. റോമാ. ൧൨: ൧൭. 19. ൧ കോരി. ൮: ൮. 20. ൨ കോരി. ൮: ൨൧. 21. സങ്കീ. ൩൪: ൧൪. റോമാ. ൧൨: ൧൮. 22. റോമാ. ൧൫: ൨. ൧ കോരി. ൧൪: ൧൨. ൧ തെസ്സ. ൫: ൧൧. 23. റോമാ. ൧൪: ൧൫. 24. മത്താ. ൧൫: ൧൧. നടപ്പ. ൧൦: ൧൫. റോമാ. ൧൪: ൧൪. തീത്തു. ൧: ൧൫. 25. ൧ കോരി. ൮: ൯, ൧൦, ൧൧, ൧൨. 26. ൧ കോരി. ൮: ൧൩. 27. ൧ യോഹ. ൩: ൨൧. 28. തീത്തു. ൧: ൧൫.
1. ഗലാ. ൬: ൧. 2. റോമാ. ൧൪: ൧. 3. ൧ കോരി. ൯: ൧൯, ൨൨. ൧൦: ൨൪, ൩൩. ൧൩: ൫. ഫിലി. ൨: ൪, ൫. 4. റോമാ. ൧൪: ൧൯. 5. മത്താ. ൨൬: ൩൯. യോഹ. ൫: ൩൦. ൬: ൩൮.

സ്തുവും തന്നെത്താൻ പ്രസാദി
പ്പിച്ചില്ല: എന്നാൽ [6] നിന്നെ ധി
ക്കരിച്ചവരുടെ ധിക്കാരങ്ങൾ എ
ന്റെ മേൽ വീണു എന്ന എഴു
തപ്പെട്ടിരിക്കുന്നപ്രകാരം തന്നെ
ഉണ്ടായി.
൪ എന്തെന്നാൽ വേദവാക്യ
ങ്ങളുടെ ക്ഷമയാലും ആശ്വാസ
ത്താലും നമുക്ക ആശ ഉണ്ടാകേ
ണ്ടുന്നതിന, [7] മുന്നെഴുതപ്പെട്ടവ
ഒക്കെയും നമ്മുടെ ഉപദേശത്തി
നായിട്ട എഴുതപ്പെട്ടു.
൫ എന്നാൽ ക്രിസ്തു യേശുവിൻ
പ്രകാരം നിങ്ങൾ തമ്മിൽ തമ്മിൽ
ഏകമനസ്സായിരിപ്പാൻ [8] ക്ഷമ
യുടെയും ആശ്വാസത്തിന്റെയും
ദൈവം നിങ്ങൾക്ക കൃപ നല്കു
ട്ടെ.
൬ നിങ്ങൾ ഏക മനസ്സോടെ
ഒരു വായാൽ നമ്മുടെ [9] കൎത്താ
വാകുന്ന യേശു ക്രിസ്തുവിന്റെ
പിതാവായ ദൈവത്തെ മഹത്വ
പ്പെടുത്തേണ്ടുന്നതിന തന്നെ.
൭ ആകയാൽ ദൈവത്തിന്റെ
മഹത്വത്തിന്നായിട്ട, [10] ക്രിസ്തു ന
മ്മെ കൈക്കൊണ്ടതു പോലെ നി
ങ്ങളും [11] തമ്മിൽ തമ്മിൽ കൈ
ക്കൊൾവിൻ.
൮ പിന്നെ ഞാൻ പറയുന്നു,
[12] യേശുക്രിസ്തു ദൈവത്തിന്റെ
സത്യത്തിൻ നിമിത്തംചേലാകൎമ്മ
ത്തിന ഒരു ശുശ്രൂഷക്കാരനായി
തീൎന്നത [13] പിതാക്കന്മാരോടുള്ള
വാഗ്ദത്തങ്ങളെ സ്ഥിരപ്പെടുത്തേ
ണ്ടുന്നതിനും, [14] പുറജാതിക്കാർ
ദൈവത്തെ [അവന്റെ] കരു
ണെക്കായിട്ട പുകഴ്ത്തുവാനായിട്ടും
കൂടെ ആയിരുന്നു.
൯ [15] ഇത ഹേതുവായിട്ട ഞാൻ
പുറജാതിക്കാരുടെ ഇടയിൽ നി
ന്നെ അറിയിച്ചു, നിന്റെ നാമ
ത്തിന് പാടും എന്ന എഴുതപ്പെട്ടി
രിക്കുന്ന പ്രകാരം തന്നെ.
൧൦ പിന്നെയും [16] പുറജാതിക്കാ
രെ, അവന്റെ ജനത്തോട കൂടെ
സന്തോഷിപ്പിൻ എന്നും;
൧൧ പിന്നെയും [17] സകല ജാ
തിക്കാരുമായുള്ളോരെ, കൎത്താവി
നെ സ്തുതിപ്പിൻ എന്നും, സകല
ജനങ്ങളുമായുള്ളോരെ, അവനെ
പുകഴ്ത്തുവിൻ എന്നും അവൻ പ
റയുന്നു.
൧൨ പിന്നെയും [18] എശായായുടെ
വേരും, പുറജാതിക്കാരെ ഭരിപ്പാ
നായിട്ട എഴുനീല്ക്കുന്നവനും ഉ
ണ്ടാകും: അവനിൽ പുറജാതി
ക്കാർ ആശ്രയിക്കയും ചെയ്യും
എന്ന എശായാ പറയുന്നു.
൧൩ വിശേഷിച്ചും ആശയുടെ
ദൈവം, നിങ്ങൾ പരിശുദ്ധാത്മാ
വിന്റെ ശക്തിയാൽ ആശയിൽ
ഏറ്റവും വൎദ്ധിക്കേണ്ടുന്നതിന,
വിശ്വസിക്കുന്നതിൽ [19] സകല
സന്തോഷം കൊണ്ടും സമാധാ

---

6. സങ്കീ. ൬൯: ൯. 7. റോമാ. ൪: ൨൩, ൨൪. ൧ കോറി. ൯: ൯, ൧൦. ൧൦: ൧൧. ൨ തിമൊ. ൩: ൧൬, ൧൭. 8. റോമാ. ൧൨: ൧൬. ൧ കോറി. ൧: ൧൦. ഫിലി. ൩: ൧൬. 9. നടപ്പ. ൪: ൨൪, ൩൨. 10. റോമാ. ൫: ൨. 11. റോമാ. ൧൪: ൧, ൩. 12. മത്താ. ൧൫: ൨൪. യോഹ. ൧: ൧൧. നടപ്പ. ൩: ൨൫, ൨൬. ൧൩: ൪൬. 13. റോമാ. ൩: ൩. ൨ കോറി. ൧: ൨൦. 14. യോഹ. ൧൦: ൧൬. റോമാ. ൯: ൨൩. 15. സങ്കീ. ൧൮: ൪൯. 16. ആവൎത്ത. ൩൨: ൪൩. 17. സങ്കീ. ൧൧൭: ൧. 18. എശാ. ൧൧: ൧, ൧൦. അറി. ൫: ൫. ൨൨: ൧൬. 19. റോമാ. ൧൪: ൧൭. ൧൨: ൧൨.

നം കൊണ്ടും നിങ്ങളെ നിറെക്കമാറാകട്ടെ.

൧൪ പിന്നെ എന്റെ സഹോദരന്മാരെ, നിങ്ങളും തന്നെ നന്മകൊണ്ട പൂൎണ്ണന്മാരായി, [20] സകല അറിവ കൊണ്ടും നിറഞ്ഞവരായി, തമ്മിൽ തമ്മിൽ ബുദ്ധി ഉപദേശിപ്പാൻ കൂടെ പ്രാപ്തന്മാരായിരിക്കുന്നു [21] എന്ന, ഞാൻ തന്നെയും നിങ്ങളെകുറിച്ച നിശ്ചയപ്പെട്ടിരിക്കുന്നു.

൧൬ എന്നാൽ സഹോദരന്മാരെ, [22] പുറജാതിക്കാരാകുന്ന ബലി പരിശുദ്ധാത്മാവിനാൽ ശുദ്ധമാക്കപ്പെട്ട, ഇഷ്ടമുള്ളതായി തീരുവാനായിട്ട, ഞാൻ ദൈവത്തിന്റെ സുവിശേഷത്തെ നടത്തിക്കൊണ്ട, [23] പുറജാതിക്കാൎക്ക യേശു ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനാകേണ്ടുന്നതിന,

൧൫ [24] ദൈവത്തിൽനിന്ന എനിക്ക നല്കപ്പെട്ട കൃപ നിമിത്തം ഞാൻ നിങ്ങളെ ഓൎമ്മപ്പെടുത്തുന്നതിൻവണ്ണം ഒരു വിധത്തിൽ നിങ്ങൾക്ക ഏററം ധൈൎയ്യത്തോടെ എഴുതിയിരിക്കുന്നു.

൧൭ ആകയാൽ യേശു ക്രിസ്തു മൂലം [25] ദൈവത്തെ സംബന്ധിച്ചിട്ടുള്ളവയിൽ എനിക്ക പുകഴ്ച ഉണ്ട.

൧൮ എന്തുകൊണ്ടെന്നാൽ ക്രിസ്തു [26] പുറജാതിക്കാരുടെ അനുസരണത്തിന വേണ്ടി വാക്കിനാലും ക്രിയയാലും [27] അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തികൊണ്ട ദൈവത്തിന്റെ ആത്മാവിന്റെ ശക്തിയാൽ തന്നെ [28] ഞാൻ മൂലം പ്രവൃത്തിച്ചിട്ടില്ലാത്ത കാൎയ്യങ്ങളിൽ ഒന്നിനെ കുറിച്ചും പറവാൻ ഞാൻ തുനികയില്ല.

൧൯ അതുകൊണ്ട യെറുശലെമിലും ചുററിലും മുതൽ ഇല്ലിറിക്കം വരെക്കും, ഞാൻ ക്രിസ്തുവിന്റെ സുവിശേഷത്തെ പൂൎണ്ണമായി പ്രസംഗിച്ചു.

൨൦ എന്നാൽ ഞാൻ [29] മറെറാരുത്തന്റെ അടിസ്ഥാനത്തിന്മേൽ പണിയാതെ ഇരിപ്പാനായിട്ട, ക്രിസ്തുവിന്റെ പേർ ചൊല്ലപ്പെട്ട ഇടത്തല്ല:

൨൧ [30] ആൎക്ക അവന്റെ വസ്തുത അറിയപ്പെടാതെയിരുന്നുവൊ, അവർ കാണുമെന്നും: കേൾക്കാതെ ഇരുന്നവർ തിരിച്ചറിയുമെന്നും എഴുതപ്പെട്ടിരിക്കുന്ന പ്രകാരമത്രെ ഞാൻ ഇങ്ങിനെ സുവിശേഷത്തെ പ്രസംഗിപ്പാൻ അധികം ഉത്സാഹിച്ചത.

൨൨ ഇതുകൊണ്ട തന്നെ ഞാൻ നിങ്ങളുടെ അടുക്കൽ വരുന്നതിന [31] പലപ്പോഴും വിഘ്നപ്പെട്ടു.

൨൩ എന്നാൽ ഇപ്പോൾ ഈ പ്രദേശങ്ങളിൽ എനിക്ക ഇനി

20. ൧ കോറി. ൮: ൧, ൭, ൧൦. 21. ൨ പത്രോ. ൧: ൧൨. ൧ യോഹ. ൨: ൨൧. 22. ഏശാ. ൬൬: ൨൦ ഫീലി. ൨: ൧൭. 23. റോമാ. ൧൧: ൧൩. ഗലാ. ൨: ൭, ൮, ൯. ൧ തീമോ. ൨: ൭. ൨ തീമൊ. ൧: ൧൧. 24. റോമ. ൧: ൫. ൧൨: ൩. ഗലാ. ൧: ൧൫. എഫെ. ൩: ൭, ൮. 25. എബ്രാ. ൫: ൧. 26. റോമാ. ൧: ൫. ൧൬: ൨൬. 27. നടപ്പ. ൧൫: ൧൨. ൨ കോറി. ൧൨: ൧൨. 28. നടപ്പ. ൨൧: ൧൯. ഗലാ. ൨: ൮. 29. ൨ കോറി. ൧൦: ൧൩, ൧൫, ൧൬. 30. ഏശാ. ൫൨: ൧൫. 31. റോമാ. ൧: ൧൩. ൧ തെസ്സ. ൨: ൧൭, ൧൮.

സ്ഥലമില്ലായ്കകൊണ്ടും, [32] നിങ്ങ
ളുടെ അടുക്കൽ വരുവാൻ ഏറി
യ സംവത്സരങ്ങളായി വളരെ
ആഗ്രഹം ഉണ്ടാകകൊണ്ടും:
൨൪ ഞാൻ എപ്പോഴെങ്കിലും
സ്പാനിയായിലെക്ക പോകുമ്പോ
ൾ, നിങ്ങളുടെ അടുക്കൽ വരും: എ
ന്തുകൊണ്ടെന്നാൽ ഞാൻ പോകു
ന്ന വഴിക്ക നിങ്ങളെ കാണ്മൊന്നും,
ഞാൻ മുമ്പെ നിങ്ങളോട കൂടെ അ
സാരം തൃപ്തനായാൽ, അവിടേക്ക
[33] നിങ്ങളാൽ യാത്ര അയക്കപ്പെട്ടു
വാനും ഞാൻ ആശപ്പെടുന്നു.
൨൫ എന്നാൽ ഇപ്പോൾ
[34] ഞാൻ ശുദ്ധിമാന്മാൎക്ക ശുശ്രൂ
ഷിപ്പാനായിട്ട യെറുശലേമിലേ
ക്ക പോകുന്നു.
൨൬ എന്തെന്നാൽ യെറുശലേ
മിൽ ഇരിക്കുന്ന ശുദ്ധിമാന്മാരി
ലുള്ള ദരിദ്രന്മാൎക്ക കുറെ ധൎമ്മങ്ങ
ളെ ചെയ്വാൻ [35] മക്കെദോനിയാ
യിലും അഖായായിലും [ഉള്ളവ
ൎക്ക] ഇഷ്ടം തോന്നി.
൨൭ അവൎക്ക ഇഷ്ടം തോന്നി
സത്യം; അവർ അവരുടെ കട
ക്കാരും ആകുന്നു. എന്തുകൊണ്ടെ
ന്നാൽ [36] പുറജാതിക്കാർ അവരു
ടെ ആത്മകാൎയ്യങ്ങളിൽ ഓഹരി
ക്കാരായി എങ്കിൽ, [37] അവർ ശരീ
രകാൎയ്യങ്ങളിൽ അവൎക്കും ശുശ്രൂ
ഷിക്കേണ്ടുന്നതാകുന്നു.
൨൮ ആകയാൽ ഇതിനെ
ഞാൻ നിവൃത്തിച്ചു; അവൎക്ക
[38] ഈ ഫലത്തെ മുദ്രയിട്ടതിന്റെ
ശേഷം ഞാൻ സ്പാനിയായിലെ
ക്ക നിങ്ങളുടെ [വഴിയായി] വരും
൨൯ ഞാൻ നിങ്ങളുടെ അടു
ക്കൽ വരുമ്പോൾ ഞാൻ ക്രിസ്തു
വിന്റെ [39] സുവിശേഷത്തിലെ
അനുഗ്രഹത്തിന്റെ സമ്പൂൎണ്ണത
യോടെ വരും എന്ന ഞാൻ അ
റിയുന്നു.
൩൦ എന്നാൽ സഹോദരന്മാരേ,
നിങ്ങൾ എനിക്ക വേണ്ടി ദൈ
വത്തോടുള്ള പ്രാൎത്ഥനകളിൽ [40] എ
ന്നോട കൂടെ പോരാടെണമെന്ന
ഞാൻ നമ്മുടെ കൎത്താവായ യേ
ശുക്രിസ്തുനിമിത്തമായും [41] ആത്മാ
വിന്റെ സ്നേഹം നിമിത്തമായും
നിങ്ങളോട അപേക്ഷിക്കുന്നു.
൩൧ യെഹൂദായിലുള്ള അവി
ശ്വാസികളിൽനിന്ന [42] ഞാൻ വി
ടുവിക്കപ്പെടുവാനായിട്ടും, [43] യെറു
ശലേമിനായുള്ള എന്റെ ശുശ്രൂ
ഷ ശുദ്ധിമാന്മാൎക്ക ഇഷ്ടമായി
ആകുവാനായിട്ടും,
൩൨ ഞാൻ [44] ദൈവത്തിന്റെ ഇ
ഷ്ടംകൊണ്ട [45] സന്തോഷത്തോട
കൂടെ നിങ്ങളുടെ അടുക്കൽ വന്ന,
നിങ്ങളോട കൂടെ [46] ആശ്വാസ
പ്പെടുവാനായിട്ടും [ആകുന്നു.]
൩൩ എന്നാൽ [47] സമാധാന

32. നടപ്പ. ൧൯: ൨൧. റോമാ. ൧: ൧൧. ൧൫: ൩൨. 33. നടപ്പ. ൧൫: ൩. 34. നടപ്പ. ൧൯: ൨൧. ൨൦: ൨൨. ൨൪: ൧൭ 35. ൧ കോറി. ൧൬: ൧, ൨. ൨ കോറി: ൮: ൧. ൯: ൨, ൧൨. 36. റോമാ. ൧൧: ൧൭ 37. ൧ കോറി. ൯: ൧൧. ഗലാ. ൬: ൬. 38. ഫിലി. ൪: ൧൭. 39. റോമാ. ൧: ൧൧. 40. ൨ കോറി. ൧: ൧൧. കൊലൊ. ൪: ൧൨. 41. ഫിലി. ൨: ൧. 42. ൨ തെസ്സ. ൩: ൨. 43. ൨ കോറി. ൮: ൪. 44. നടപ്പ. ൧൮: ൨൧. ൧ കോറി. ൪: ൧൯. യാകോ. ൪: ൧൫. 45. റോമാ. ൧: ൧൨. 46. ൧ കോറി. ൧൬: ൧൮. ൨ കോറി. ൭: ൧൩. ൨ തിമൊ. ൧: ൧൬. ഫിലെ. ൭, ൨൦. 47. റോമാ. ൧൬: ൨൦. ൧ കോറി. ൧൪: ൩൩. ൨ കോറി. ൧൩: ൧൧. ഫിലി. ൪: ൯. ൧ തെസ്സ. ൫: ൨൩. ൨ തെസ്സ. ൩: ൧൬. എബ്രാ. ൧൩: ൨൦.

ത്തിന്റെ ദൈവം നിങ്ങളോട
എല്ലാവരോടും കൂടെ ഇരിക്കട്ടെ.
ആമെൻ.

## ൧൬ അദ്ധ്യായം.

൧ പൌലൂസ പലരെയും സല്ക്കരിക്കുന്നത.
൨൫ ദൈവത്തിന സ്തോത്രത്തോടും വന്ദന
യോടും അവസാനിക്കുന്നത.

൧ എന്നാൽ [1] കെങ്ക്രിയായിലുള്ള
സഭയിലെ ശുശ്രൂഷക്കാരിയായി,
നമ്മുടെ സഹോദരിയായ ഫേ
ബയെ ഞാൻ നിങ്ങളുടെ പ
ക്കൽ ഭരമേല്പിക്കുന്നു.
൨ ശുദ്ധിമാന്മാൎക്ക യോഗ്യമാ
കുംവണ്ണം [2] നിങ്ങൾ അവളെ
കൎത്താവിൽ കൈക്കൊണ്ട, അവ
ൾക്ക നിങ്ങളെ കൊണ്ട ആവ
ശ്യമുള്ള ഏത കാൎയ്യത്തിലും അവ
ൾക്ക സഹായിക്കേണ്ടുന്നതിനാ
കുന്നു. എന്തുകൊണ്ടെന്നാൽ അ
വൾ പലൎക്കും ഇനിക്കും കൂടെ
ഉപകാരിയായി തീൎന്നു.
൩ ക്രിസ്തു യേശുവിൽ എന്റെ
കൂട്ടുവേലക്കാരായ [3] പ്രിസ്കില്ലാ
യെയും അകില്ലായെയും സല്ക്ക
രിപ്പിൻ.
൪ അവർ എന്റെ ജീവന വേ
ണ്ടി തങ്ങളുടെ കഴുത്തുകളെ വെ
ച്ചു: അവൎക്ക ഞാൻ മാത്രമല്ല പുറ
ജാതിക്കാരുടെ സകല സഭകളും
കൂടെ നന്ദി ചൊല്ലുന്നു.
൫ [4] അവരുടെ ഭവനത്തിലുള്ള
സഭയെയും [സല്ക്കരിപ്പിൻ.] ക്രി
സ്തുവിന [5] അഖായായിലെ ആദ്യ
ഫലമായി, എന്റെ സ്നേഹിതനാ
യ എപ്പെനെത്തുസിനെ സല്ക്ക
രിപ്പിൻ.
൬ ഞങ്ങൾക്കായിട്ട വളരെ അ
ദ്ധ്വാനപ്പെട്ട മറിയയെ സല്ക്കരി
പ്പിൻ.
൭ എന്റെ കുട്ടുബന്ധന്മാരും
എന്നോട കൂടെ കാവലിൽ ആക്ക
പ്പെട്ടവരുമായ അന്ത്രോനിക്കസി
നെയും യൂനിയായെയും സല്ക്ക
രിപ്പിൻ. അവർ അപ്പോസ്തോല
ന്മാരുടെ ഇടയിൽ കീൎത്തിയുള്ളവർ
ആകുന്നു, അവർ [6] ഇനിക്ക മുമ്പെ
ക്രിസ്തുവിൽ ഉള്ളവരുമായിരുന്നു.
൮ കൎത്താവിൽ എന്റെ സ്നേ
ഹിതനായ അംപ്ലിയാസിനെ സ
ല്ക്കരിപ്പിൻ.
൯ ക്രിസ്തുവിൽ ഞങ്ങളുടെ കൂട്ടു
വേലക്കാരായ ഉൎബ്ബാനുസിനെ
യും, എന്റെ സ്നേഹിതനായ സ്താ
ക്കീസിനെയും സല്ക്കരിപ്പിൻ.
൧൦ ക്രിസ്തുവിൽ സമ്മതനായ
അപ്പെല്ലേസിനെ സല്ക്കരിപ്പിൻ
അറിസ്തൊബുലുസിനുള്ളവരെ
സല്ക്കരിപ്പിൻ.
൧൧ എന്റെ ചാൎച്ചക്കാരനായ
ഏറോദിയോനെ സല്ക്കരിപ്പിൻ.
കൎത്താവിലുള്ളവരായ നൎക്കിസ്സു
സ്സിനുള്ളവരെ സല്ക്കരിപ്പിൻ.
൧൨ കൎത്താവിൽ അദ്ധ്വാന
പ്പെടുന്നവരായ ത്രിഫൈനായെ
യും ത്രിഫോസായെയും സല്ക്കരി
പ്പിൻ. കൎത്താവിൽ ഏററവും അ
ദ്ധ്വാനപ്പെട്ടവളായി, സ്നേഹിത
യായ പെൎസിസിനെ സല്ക്ക
രിപ്പിൻ.

---

1. നടപ്പ. ൧൮: ൧൮. 2. ഫിലി. ൨: ൨൯. ൩ യോഹ. ൫, ൬. 3. നടപ്പ. ൧൮: ൨, ൧൮, ൨൬. ൨ തിമോ. ൪: ൧൯. 4. ൧ കോറി. ൧൬: ൧൯. കൊലോ. ൪: ൧൫. ഫിലെ. ൨. 5. ൧ കോറി. ൧൬: ൧൫ 6. ഗലാ. ൧: ൨൨.

൧൩ കത്താവിൽ തെരിഞ്ഞെടു
ക്കപ്പെട്ട രൂഫുസിനെയും, [7] അ
വൻെറയും എൻെറയും മാതാവി
നെയും സല്ക്കരിപ്പിൻ.
൧൪ അസിങ്ക്രിത്തുസിനെയും,
പ്ലെഗോനെയും, എമ്മാസിനെ
യും, പത്രോബാസിനെയും, എ
മ്മേസിനെയും, അവരോട കൂടെ
യുള്ള സഹോദരന്മാരെയും സ
ല്ക്കരിപ്പിൻ.
൧൫ ഫിലൊലൊഗുസിനെയും,
യൂലിയായെയും, നെരെയുസി
നെയും, അവൻെറ സഹോദര
നെയും, ഒലിമ്പാസിനെയും, അ
വരോട കൂടെയുള്ള സകല ശു
ദ്ധിമാന്മാരെയും, സല്ക്കരിപ്പിൻ.
൧൬ [8] തമ്മിൽ തമ്മിൽ ശുദ്ധമുള്ള
ചുംബനം കൊണ്ട സല്ക്കരിപ്പി
ൻ. ക്രിസ്തുവിൻെറ സഭകൾ നി
ങ്ങളെ സല്ക്കരിക്കുന്നു.
൧൭ വിശേഷിച്ചും സഹോദര
ന്മാരെ, നിങ്ങൾ പഠിച്ചിട്ടുള്ള ഉപ
ദേശത്തിന [9] വിപരീതമായുള്ള
ഭിന്നതകളെയും, വിരുദ്ധങ്ങളെ
യും ഉണ്ടാക്കുന്നവരെ [10] സൂക്ഷി
പ്പാൻ ഞാൻ നിങ്ങളോട അ
പേക്ഷിക്കുന്നു.
൧൮ എന്തെന്നാൽ അവരിൽ
നിന്ന ഒഴിഞ്ഞിരിപ്പിൻ, അപ്ര
കാരമുള്ളവർ നമ്മുടെ കത്താവാ
യ യേശു ക്രിസ്തുവിനെ അല്ല,
[11] തങ്ങളുടെ വയററിനെ തന്നെ
സേവിക്കയും, [12] മംഗലവാക്കു
കൊണ്ടും പ്രിയവാക്കുകൊണ്ടും
കപടമില്ലാത്തവരുടെ ഹൃദയങ്ങ
ളെ വഞ്ചിക്കയും ചെയ്യുന്നു.
൧൯ എന്തെന്നാൽ [13] നിങ്ങളു
ടെ അനുസരണം എല്ലാവക്കും
കേൾവിപ്പെട്ടിരിക്കുന്നു. ആക
യാൽ ഞാൻ നിങ്ങളുടെ നിമി
ത്തമായി സന്തോഷിക്കുന്നു: എ
ന്നാൽ [14] നിങ്ങൾ നന്മെക്കു ജ്ഞാ
നികളും ദോഷത്തിന കപടമി
ല്ലാത്തവരും ആയിരിക്കെണം എ
ന്ന ഞാൻ ആഗ്രഹിക്കുന്നു.
൨൦ വിശേഷിച്ചും [15] സമാധാ
നത്തിൻെറ ദൈവം വേഗ
ത്തിൽ [16] സാത്താനെ നിങ്ങളുടെ
പാദങ്ങളിൻ കീഴെ ചതച്ചുകള
യും [17] നമ്മുടെ കത്താവായ യേ
ശു ക്രിസ്തുവിൻെറ കൃപ നിങ്ങ
ളോട കൂടെ [ഇരിക്കുമാറാകട്ടെ.]
ആമെൻ.
൨൧ [18] എൻെറ കൂട്ടുവേലക്കാര
നായ തീമോഥെയുസും, എൻെറ
ചാച്ചക്കാരായ [19] ലൂക്കിയുസും, [20]
യാസൊനും, [21] സൊസിപത്രൊ
സും നിങ്ങളെ സല്ക്കരിക്കുന്നു.
൨൨ ഈ ലേഖനത്തെ എഴുതി
യ നെത്തിയുസായ ഞാൻ നി

7. ൨ യോഹ. ൧. 8. ൧ കോറി. ൧൬: ൨൦. ൨ കോറി. ൧൩: ൧൨. ൧ തെസ്സ. ൫: ൨൬. ൧ പത്രോ. ൫: ൧൪. 9. നടപ്പ. ൧൫: ൧, ൫, ൨൪. ൧ തിമോ. ൬: ൩. 10. ൧ കോറി. ൫: ൯. ൧൧. ൨ തെസ്സ. ൩: ൬, ൧൪. ൨ തിമോ. ൩: ൫. തീത്തു. ൩: ൧൦. ൨ യോഹ. ൧൦. 11. ഫിലി. ൩: ൧൯. ൧ തിമോ. ൬: ൫. 12. കൊലൊ. ൨: ൪. ൨ തിമോ. ൩: ൬. തീത്തു. ൧: ൧൦. ൨ പത്രോ. ൨: ൩. 13. റോമാ ൧: ൮. 14. മത്താ. ൧൦: ൧൬. ൧ കോറി. ൧൪: ൨൦. 15. റോമാ. ൧൫: ൩൩. 16. ആദ്യ. ൩: ൧൫. 17. റോമാ. ൧൬: ൨൪. ൧ കോറി. ൧൬: ൨൩. ൨ കോറി. ൧൩: ൧൪. ഫിലി. ൪: ൨൩. ൧ തെസ്സ ൫: ൨൮. ൨ തെസ്സ. ൩: ൧൮. അറി. ൨൨: ൨൧. 18. നടപ്പ. ൧൬: ൧. ഫിലി. ൨: ൧൯. കൊലൊ. ൧: ൧. ൧ തെസ്സ. ൩: ൨. ൧ തിമോ. ൧: ൨. എബ്രാ. ൧൩: ൨൩. 19. നടപ്പ. ൧൩: ൧. 20. നടപ്പ. ൧൭: ൫. 21. നടപ്പ. ൨൦: ൪.

ങ്ങളെ കൎത്താവിൽ സല്ക്കരിക്കു
ന്നു.
൨൩ ഇനിക്കും സഭെക്ക ഒക്കെ
യും അതിഥിസല്ക്കാരിയായ [22] ഗാ
യുസ നിങ്ങളെ സല്ക്കരിക്കുന്നു.
പട്ടണത്തിലെ വിചാരക്കാരനാ
യ [23] എരസ്തൂസും, സഹോദരനാ
യ ക്വൎത്തുസും നിങ്ങളെ സല്ക്കരി
ക്കുന്നു.
൨൪ [24] നമ്മുടെ കൎത്താവായ യെ
ശു ക്രിസ്തുവിന്റെ കൃപ നിങ്ങ
ളൊട എല്ലാവരോടും കൂടെ [ഉണ്ടാ
കട്ടെ.] ആമെൻ.
൨൫ എന്നാൽ [25] പൂൎവകാലങ്ങ
ളിൽ മറവായിരുന്നതും, അനാദി
യായുള്ള ദൈവത്തിന്റെ കല്പ
നപ്രകാരം ദീൎഘദൎശിമാരുടെ എ
ഴുത്തുകളാൽ [26] ഇപ്പോൾ വെളി
യാക്കപ്പെട്ടതും, [27] വിശ്വാസത്തി
ലെ അനുസരണത്തിന്നായിട്ട
എല്ലാ ജാതിക്കാരോടും അറിയി
ക്കപ്പെട്ടതുമായുള്ള [28] രഹസ്യത്തി
ന്റെ അറിയിപ്പിൻപ്രകാരം,
൨൬ [29] എന്റെ സുവിശെഷത്തി
ൻപ്രകാരവും, യെശു ക്രിസ്തുവി
ന്റെ പ്രസംഗത്തിൻ പ്രകാര
വും [30] നിങ്ങളെ സ്ഥിരപ്പെടുത്തു
വാൻ ശക്തനായി,
൨൭ [31] ഏക ജ്ഞാനിയായുള്ള
ദൈവത്തിന എന്നേക്കും യെശു
ക്രിസ്തു മൂലം മഹത്വം [ഉണ്ടായി
വരട്ടെ.] ആമെൻ.



## അപ്പോസ്തോലനായ പൌലുസ

# കൊരിന്തിയക്കാൎക്ക

## എഴുതിയ ഒന്നാം ലെഖനം.

### ൧ അദ്ധ്യായം.

൧ വന്ദന വാക്കും സ്തോത്രവും ചെയ്ത ശെഷം. ൧൰ പൌലുസ ഐകമത്യത്തിന്നായി ബുദ്ധി ഉപദേശിക്കയും, ൧൨ അവരുടെ ഭിന്നങ്ങളെ ആക്ഷേപിക്കയും ചെയ്യുന്നത. ൧൮ ദൈവം ലോകജ്ഞാനികളുടെ ജ്ഞാനത്തെ നശിപ്പിക്കുന്നു എന്നുള്ളത,

[1] ദൈവത്തിന്റെ ഇഷ്ടത്താൽ
[2] യെശു ക്രിസ്തുവിന്റെ അപ്പോ

22. ൧ കൊരി. ൧: ൧൪. 23. നടപ്പ. ൧൯: ൨൨. ൨ തിമൊ. ൪: ൨൦. 24. റോമാ. ൧൬: ൨൦. ൧ തെസ്സ. ൫: ൨൮. 25. ൧ കൊരി. ൨: ൭. എഫെ. ൩: ൯, ൻ. കൊലൊ. ൧: ൨൬. 26. എഫെ. ൧: ൯. ൨ തിമൊ. ൧: ൧൰ തീത്തു. ൧: ൨, ൩. ൧ പെത്രൊ. ൧: ൨൦. 27. നടപ്പ. ൬: ൭. റോമാ. ൧: ൫. ൧൫: ൧൮. 28. എഫെ. ൧: ൯. ൩: ൩, ൪, ൫. കൊലൊ. ൧: ൨൭. 29. റോമാ. ൨: ൧൬. 30. എഫെ. ൩: ൨൦. ൧ തെസ്സ. ൩: ൧൩. ൨ തെസ്സ. ൨: ൧൭. ൩: ൩. യെഹൂ. ൨൪. 31. ൧ തിമൊ. ൧: ൧൭. ൬: ൧൬. യെഹൂ. ൨൫.
1. ൨ കൊരി. ൧: ൧. എഫെ. ൧: ൧. കൊലൊ. ൧: ൧. 2. റോമാ ൧: ൩.

സ്തോലനായി വിളിക്കപ്പെട്ട പൌ
ലുസും, [3] സഹോദരനായ സൊ
സ്തെനെസും,
൨ കോറിന്തിലുള്ള ദൈവ സഭെ
ക്ക, [4] ക്രിസ്തു യേശുവിൽ [5] ശുദ്ധീ
കരിക്കപ്പെട്ട ശുദ്ധിമാന്മാരായി
[6] വിളിക്കപ്പെട്ടവൎക്കും എല്ലാ ഇ
ടത്തിലും [7] നമ്മുടെ (അവരുടെ
യും ഞങ്ങളുടെയും) കൎത്താവായ
[8] യേശു ക്രിസ്തുവിന്റെ നാമ
ത്തിൽ അപേക്ഷിക്കുന്നവൎക്ക എ
ല്ലാവൎക്കും [എഴുതുന്നത:]
൩ നമ്മുടെ പിതാവായ ദൈവ
ത്തിൽനിന്നും, കൎത്താവായ യേ
ശു ക്രിസ്തുവിൽനിന്നും, [10] നി
ങ്ങൾക്ക കൃപയും സമാധാനവും
ഉണ്ടാകട്ടെ.
൪ നിങ്ങൾക്ക ക്രിസ്തു യേശു
വിൽ നല്കപ്പെട്ട ദൈവ കൃപെ
ക്കായിട്ട [11] ഞാൻ നിങ്ങളെ കുറിച്ച
എപ്പോഴും എന്റെ ദൈവത്തിന
സ്തോത്രം ചെയ്യുന്നു:
൫ എന്തെന്നാൽ അതായവനിൽ
നിങ്ങൾ സകലത്തിലും, [12] സകല
വചനത്തിലും, സകല അറി
വിലും സമ്പന്നരാക്കപ്പെട്ടിരിക്കു
ന്നു:
൬ [13] ക്രിസ്തുവിന്റെ സാക്ഷി
നിങ്ങളിൽ സ്ഥിരപ്പെട്ടിരിക്കുന്ന
പ്രകാരം;
൭ നിങ്ങൾ [14] നമ്മുടെ കൎത്താ
വായ യേശു ക്രിസ്തുവിന്റെ പ്ര
ത്യക്ഷതെക്ക കാത്തിരിക്കുന്നവ
രായി ഒരു വരത്തിലും കുറവില്ലാ
ത്തവരായിരിക്കുന്നു:
൮ അവൻ നമ്മുടെ കൎത്താ
വായ യേശു ക്രിസ്തുവിന്റെ നാ
ളിൽ [15] നിങ്ങളെ കുറ്റമില്ലാത്തവ
രായി [16] അവസാനത്തോളം സ്ഥി
രപ്പെടുത്തുകയും ചെയ്യും.
൯ [17] തന്റെ പുത്രനായി നമ്മു
ടെ കൎത്താവായ യേശു ക്രിസ്തു
വിന്റെ കൂട്ടായ്മയിലേക്ക നമ്മെ
വിളിച്ചിരിക്കുന്ന [18] ദൈവം വി
ശ്വസ്തൻ തന്നെ.
൧൦ പിന്നെ സഹോദരന്മാരേ,
[19] നിങ്ങൾ എല്ലാവരും ഒന്ന തന്നെ
സംസാരിക്കെണം എന്നും, നിങ്ങ
ളുടെ ഇടയിൽ ഭിന്നതകൾ ഉണ്ടാ
കാതെ, നിങ്ങൾ ഏകമനസ്സോടും
ഏക, ചിന്തയോടും സംയോജി
ക്കപ്പെട്ടവരാകെണം എന്നും ന
മ്മുടെ കൎത്താവായ യേശു ക്രി
സ്തുവിന്റെ നാമത്താൽ ഞാൻ
നിങ്ങളോട അപേക്ഷിക്കുന്നു.
൧൧ എന്തെന്നാൽ, എന്റെ സ
ഹോദരന്മാരേ, നിങ്ങളിൽ വി
വാദങ്ങൾ ഉണ്ട എന്ന നിങ്ങളെ
കുറിച്ച ക്ലോവയുടെ കുഡുംബക്കാ
രാൽ എന്നോട അറിയിക്കപ്പെട്ടു.
൧൨ എന്നാൽ ഞാൻ പറയു
ന്നത ഇതാകുന്നു, [20] നിങ്ങളിൽ

---

3. നടപ്പ. ൧൮: ൧൭. 4. യെഹ്രു. ൧. 5. യോഹ. ൧൭: ൧൯. നടപ്പ. ൧൫: ൯. 6 രോമാ. ൧: ൭. ൨ തിമോ. ൧: ൯. 7. ൧ കോറി. ൮: ൬. 8. രോമ. ൩: ൨൨. ൧൦: ൧൨. 9. നടപ്പ. ൯: ൧൪, ൨൧. ൨൨: ൧൬. ൨ തിമോ. ൨: ൨൨. 10. രോമാ. ൧: ൭. ൨ കോറി. ൧: ൨. എഫെ. ൧: ൨. ൧ പേത്രൊ. ൧: ൨. 11. രോമാ. ൧: ൮. 12. ൧ കോറി. ൧൨: ൮. ൨ കോറി. ൮: ൭. 13. ൧ കോറി. ൨: ൧. ൨ തിമോ. ൧: ൮. അറി. ൧: ൨. 14. ഫിലി. ൩: ൨൦. തീത്തു. ൨: ൧൩. ൨ പേത്രൊ. ൩: ൧൨. 15. കൊലോ. ൧: ൨൨. ൧ തെസ്സ. ൫: ൨൩. 16. ൧ തെസ്സ. ൩: ൧൩. 17. യോഹ. ൧൫: ൪. ൧൭. ൨൧. ൧ യോഹ. ൧: ൩. ൪: ൧൩. 18. യെശാ. ൪൯: ൭. ൧ കോറി. ൧൦: ൧൩. ൧ തെസ്സ. ൫: ൨൪. ൨ തെസ്സ. ൩: ൩. എബ്രാ. ൧൦: ൨൩. 19. രോമാ. ൧൨: ൧൬. ൧൫: ൫. ൨ കോറി. ൧൩: ൧൧. ഫിലി. ൨: ൨. ൩: ൧൬. ൧ പേത്രൊ. ൩: ൮. 20. ൧ കോറി. ൩: ൩.

ഓരോരുത്തൻ ഞാൻ പൌലുസി
നുള്ളവൻ എന്നും, ഞാൻ [21] അ
പ്പൊല്ലോസിനുള്ളവൻ എന്നും,
ഞാൻ [22] കേഫാസിനുള്ളവൻ എ
ന്നും, ഞാൻ ക്രിസ്തുവിനുള്ളവൻ
എന്നും പറയുന്നു.

൧൩ [23] ക്രിസ്തു വിഭാഗിക്കപ്പെട്ടി
രിക്കുന്നുവൊ? പൌലുസ നിങ്ങ
ൾക്ക വേണ്ടി കുരിശിന്മേൽ തറെ
ക്കപ്പെട്ടുവൊ? അല്ലെങ്കിൽ നിങ്ങ
ൾ പൌലുസിന്റെ നാമത്തിൽ
ജ്ഞാനസ്നാനം ഏറ്റുവൊ?

൧൪ ഞാൻ [24] ക്രിസ്പുസിനെ
യും [25] ഗായുസിനെയും അല്ലാ
തെ നിങ്ങളിൽ മറ്റൊരുത്തനെ
യും ജ്ഞാനസ്നാനപ്പെടുത്തായ്ക
കൊണ്ട ഞാൻ ദൈവത്തിന
സ്തോത്രം ചെയ്യുന്നു.

൧൫ ഞാൻ എന്റെ നാമത്തിൽ
ജ്ഞാനസ്നാനപ്പെടുത്തി എന്ന ഒ
രുത്തനും പറയാതെ ഇരിപ്പാനാ
യിട്ട ആകുന്നു.

൧൬ ഞാൻ [26] സ്തെഫാനോസി
ന്റെ കുഡുംബത്തെയും ജ്ഞാന
സ്നാനപ്പെടുത്തി: പിന്നെ ഞാൻ
മറ്റ വല്ലവനെയും ജ്ഞാനസ്നാ
നപ്പെടുത്തീട്ടുണ്ടൊ ഞാൻ അറി
യുന്നില്ല:

൧൭ എന്തെന്നാൽ ക്രിസ്തു എ
ന്നെ അയച്ചത ജ്ഞാനസ്നാന
പ്പെടുത്തുവാനല്ല സുവിശേഷി
പ്പാനത്രെ: ക്രിസ്തുവിന്റെ കുരി
ശ നിഷ്ഫലമായി തീരാതെ ഇരി
പ്പാൻ [27] വാക്കിന്റെ ജ്ഞാന
ത്തോടെ അല്ല:

൧൮ എന്തെന്നാൽ കുരിശിനെ
കുറിച്ചുള്ള പ്രസംഗം [28] നശിച്ചു
പോകുന്നവൎക്ക [29] ഭോഷത്വമാകു
ന്നു; [30] രക്ഷിക്കപ്പെടുന്നവരായ
നമുക്ക അത [31] ദൈവത്തിന്റെ
ശക്തി ആകുന്നു താനും.

൧൯ എന്തെന്നാൽ [32] ഞാൻ
ജ്ഞാനികളുടെ ജ്ഞാനത്തെ നശി
പ്പിക്കയും, ബുദ്ധിമാന്മാരുടെ ബു
ദ്ധിയെ ശൂന്യമാക്കുകയും ചെയ്യും
എന്ന എഴുതപ്പെട്ടിരിക്കുന്നു

൨൦ [33] ജ്ഞാനി എവിടെ? ഉപാ
ദ്ധ്യായൻ എവിടെ? ഈ ലോക
ത്തിൻ താൎക്കികൻ എവിടെ? [34] ദൈ
വം ഈ ലോകജ്ഞാനത്തെ ഭോ
ഷത്വമാക്കിയിരിക്കുന്നില്ലയൊ?

൨൧ എന്തെന്നാൽ [35] ദൈവ
ത്തിന്റെ ജ്ഞാനത്തിൽ ലോകം
ജ്ഞാനത്താൽ ദൈവത്തെ അറി
യായ്ക്കകൊണ്ട, പ്രസംഗം എന്ന
ഭോഷത്വത്താൽ വിശ്വസിക്കുന്ന
വരെ രക്ഷിപ്പാൻ ദൈവത്തിന
ഇഷ്ടമായി.

൨൨ എന്തെന്നാൽ [36] യെഹൂദ
ന്മാർ ഒരു അടയാളത്തെ ചോദി
ക്കുന്നു, ഗ്രെക്കന്മാർ ജ്ഞാനത്തെ
അന്വേഷിക്കയും ചെയ്യുന്നു:

---

21. നടപ്പ. ൧൮: ൨൭. ൧൯: ൧. ൧ കോരി. ൧൬: ൧൨. 22. യോഹ ൧: ൪൨. 23 ൨ കോരി. ൧൧: ൪. എഫെ. ൪: ൫. 24. നടപ്പ. ൧൮: ൮. 25. റോമാ. ൧൬: ൨൩. 26. ൧ കോരി. ൧൬: ൧൫, ൧൭. 27. ൧ കോരി. ൨: ൧, ൪, ൧൩. ൨ പത്രൊ. ൧: ൧൬ 28. ൨ കോരി. ൨: ൧൫. 29. നടപ്പ ൧൭: ൧൮. ൧ കോരി. ൨: ൧൪. 30. ൧ കോരി. ൧൫: ൨. 31 റോമാ. ൧: ൧൬. ൧ കോരി. ൧: ൨൪. 32. യോബ ൫. ൧൨, ൧൩. യെശാ. ൨൯; ൧൪. യറ. ൮ ൯. 33. യെശാ. ൩൩: ൧൮ 34. യോബ: ൧൨: ൧൭, ൨൦, ൨൪. യെശാ. ൪൪: ൨൫. റോമാ. ൧: ൨൨. 35. മത്താ, ൧൧: ൨൫. ലൂ. ൧൦: ൨൧. റോമാ ൧: ൨൦, ൨൧, ൨൮. 36 മത്താ. ൧൨: ൩൮. ൧൬: ൧ മൎക്കൊ. ൮: ൧൧ ലൂ. ൧൧: ൧൬ യോഹ. ൪: ൪൮.

൨൩ എന്നാൽ [37] യെഹൂദന്മാ
ൎക്ക ഇടൎച്ചയും, [38] യവനന്മാൎക്ക
ഭോഷത്വവുമാകുന്ന കുരിശിക്ക
പ്പെട്ട ക്രിസ്തുവിനെ ഞങ്ങൾ പ്ര
സംഗിക്കുന്നു.
൨൪ എന്നാൽ യെഹൂദന്മാരും
യവനന്മാരും ആയി വിളിക്കപ്പെ
ട്ടവരായവൎക്ക, [39] ദൈവത്തിന്റെ
ശക്തിയും, [40] ദൈവത്തിന്റെ
ജ്ഞാനവുമാകുന്ന ക്രിസ്തുവി
നെ തന്നെ.
൨൫ എന്തുകൊണ്ടെന്നാൽ ദൈ
വത്തിന്റെ ഭോഷത്വമായുള്ളത
മനുഷ്യരെക്കാൾ അറിവ ഏറുന്ന
തും; ദൈവത്തിന്റെ ക്ഷീണമാ
യുള്ളത മനുഷ്യരെക്കാൾ ശക്തി
യേറുന്നതും ആകുന്നു.
൨൬ എന്തെന്നാൽ, സഹോദര
ന്മാരേ; നിങ്ങളുടെ വിളിയെ നോ
ക്കുവിൻ, [41] ജഡപ്രകാരം ബു
ദ്ധിമാന്മാർ ഏറെ ഇല്ല, ശക്ത
ന്മാർ ഏറെ ഇല്ല, കുലശ്രേഷ്ഠ
ന്മാർ ഏറെ ഇല്ലല്ലൊ;
൨൭ [42] ബുദ്ധിമാന്മാരെ ലജ്ജി
പ്പിപ്പാനായിട്ട ദൈവം ലോക
ത്തിലെ ഭോഷത്വമുള്ളവയെ തെ
രിഞ്ഞെടുത്തു; ബലമുള്ളവയെ ല
ജ്ജിപ്പിപ്പാൻ ദൈവം ലോകത്തി
ലെ ബലഹീനതയുള്ളവയെ തെ
രിഞ്ഞെടുത്തു;
൨൮ [43] ഉള്ളവയെ ഇല്ലായ്മയാ
ക്കുവാനായിട്ട, ലോകത്തിൽ ഹീ
നമുള്ളവയെയും, നിന്ദിതങ്ങളെ
യും, [44] ഇല്ലാത്തവയെയും ദൈവം
തെരിഞ്ഞെടുത്തു:
൨൯ [45] തന്റെ മുമ്പാകെ ഒരു
ജഡവും പ്രശംസിക്കാതെ ഇരി
പ്പാനായിട്ട ആകുന്നു.
൩൦ എന്നാൽ അവനാൽ നിങ്ങൾ
ക്രിസ്തുയേശുവിൽ ഇരിക്കുന്നു, ഇ
വൻ നമുക്ക ദൈവത്താൽ [46] ജ്ഞാ
നവും, [47] നീതിയും [48] ശുദ്ധീകരണ
വും, [49] വീണ്ടെടുപ്പും ആക്കപ്പെട്ടു.
൩൧ [50] പ്രശംസിക്കുന്നവൻ ക
ൎത്താവിൽ പ്രശംസിക്കട്ടെ എന്ന
എഴുതപ്പെട്ടിരിക്കുന്ന പ്രകാരം ത
ന്നെ.

## ൨ അദ്ധ്യായം.

൧ സുവിശേഷം മൂലം ആത്മമയന്മാൎക്ക എത്തുന്ന ജ്ഞാനം.

സഹോദരന്മാരെ, ഞാൻ നിങ്ങ
ളുടെ അടുക്കൽ വന്നപ്പോൾ, [1]
ദൈവത്തിന്റെ സാക്ഷിയെ നി
ങ്ങൾക്ക അറിയിച്ചുകൊണ്ട, [2] ഞാ
ൻ വചനത്തിന്റെയൊ ജ്ഞാന
ത്തിന്റെയൊ വിശേഷതയോട
കൂടെ അല്ല വന്നത.
൨ എന്തെന്നാൽ കുരിശിക്കപ്പെ
ട്ടവനായ [3] യേശു ക്രിസ്തുവിനെ
അല്ലാതെ യാതൊന്നിനെയും നി
ങ്ങളുടെ ഇടയിൽ അറികയില്ലെ
ന്ന ഞാൻ നിശ്ചയിച്ചു

37. യശാ. ൮: ൧൪. മത്താ. ൧൧: ൬. ൧൩: ൫൭. ലൂ. ൨: ൩൪. യോഹ. ൬: ൬൦, ൬൬. റോമാ. ൯: ൩൨. ഗലാ. ൫: ൧൧. ൧ പത്രൊ. ൨: ൮. 38. ൧ കോറി. ൧: ൧൮. ൨: ൧൪. 39. റോമാ. ൧: ൪, ൧൬. ൧ കോറി. ൧: ൧൮. 40. കൊലൊ. ൨: ൩. 41. യോഹ. ൭: ൪൮. 42. സങ്കീ. ൮: ൨. മത്താ. ൧൧: ൨൫. യാക്കോ. ൨: ൫. 43. ൧ കോറി. ൨: ൬. 44. റോമാ. ൪: ൧൭. 45. റോമാ. ൩: ൨൭. എഫെ. ൨: ൯. 46. ൧ കോറി. ൧: ൨൪. 47. യറ. ൨൩: ൫, ൬. റോമാ. ൪: ൨൫. ൨ കോറി ൫: ൨൧. ഫിലി ൩: ൯. 48. യോഹ. ൧൭: ൧൯. 49. എഫെ. ൧: ൭. 50. യറ. ൯: ൨൩, ൨൪. ൨ കോറി. ൧൦: ൧൭.
1. ൧ കോറി. ൧: ൬. 2. ൧ കോറി. ൧: ൧൭. ൨: ൪, ൧൩. ൨ കോറി. ൧൦: ൧൦. ൧൧: ൬.
3. ഗലാ. ൬: ൧൪. ഫിലി. ൩: ൮.

൩ ഞാൻ [4] ക്ഷീണതയോടും,
ഭയത്തോടും, വളരെ വിറയലോ
ടും [5] നിങ്ങളോട കൂടെ ഇരുന്നു
൪ എന്റെ വചനവും എന്റെ
പ്രസംഗവും [6] മനുഷ്യജ്ഞാനത്തി
ന്റെ വശീകര വചനങ്ങളിൽ
അല്ല, [7] ആത്മാവ കൊണ്ടും ശ
ക്തികൊണ്ടുമുള്ള സാക്ഷിബോ
ധത്തിൽ തന്നെ ആയിരുന്നു:
൫ നിങ്ങളുടെ വിശ്വാസം മനു
ഷ്യജ്ഞാനത്തിൽ അല്ല, [8] ദൈവ
ശക്തിയിൽ തന്നെ നില്പാനായി
ട്ട [ആകുന്നു.]
൬ എന്നാലും [9] പൂൎണ്ണന്മാരുടെ
ഇടയിൽ ഞങ്ങൾ ജ്ഞാനത്തെ
സംസാരിക്കുന്നു താനും: എന്നാ
ൽ ഈ ലോകത്തിന്റെ എങ്കിലും,
[10] നശിച്ചുപോകുന്ന ഈ ലോക
പ്രഭുക്കന്മാരുടെ എങ്കിലും [11] ജ്ഞാ
നത്തെ അല്ല:
൭ മറെക്കപ്പെട്ടിരിക്കുന്നതായി,
[12] ലോകങ്ങൾക്ക മുമ്പെ ദൈവം
നമ്മുടെ മഹത്വത്തിനായിട്ട മുൻ
നിയമിച്ചതായുള്ള ദൈവജ്ഞാന
ത്തെ ഞങ്ങൾ രഹസ്യത്തിൽ സം
സാരിക്കുന്നു:
൮ [13] അതിനെ ഈ ലോകത്തിലെ
പ്രഭുക്കന്മാരിൽ ഒരുത്തനും അറി
ഞ്ഞില്ല. [14] അറിഞ്ഞിരുന്നു എങ്കിൽ
അവർ മഹത്വത്തിന്റെ കൎത്താ
വിനെ ക്രൂശിക്കയില്ലായിരുന്നു.
൯ [15] ദൈവം തന്നെ സ്നേഹി
ക്കുന്നവൎക്ക ഒരുക്കിയിരിക്കുന്ന
കാൎയ്യങ്ങളെ കണ്ണ കണ്ടിട്ടുമില്ല,
ചെവി കേട്ടിട്ടുമില്ല, അവ മനുഷ്യ
ന്റെ ഹൃദയത്തിലേക്ക പ്രവേശി
ച്ചിട്ടുമില്ല എന്ന എഴുതപ്പെട്ടിരിക്കു
ന്ന പ്രകാരം തന്നെ.
൧൦ എന്നാൽ [16] ദൈവം നമുക്ക
അവയെ തന്റെ ആത്മാവിനാൽ
വെളിപ്പെടുത്തി: എന്തെന്നാൽ
ആത്മാവ സകലത്തെയും, ദൈവ
ത്തിന്റെ അഗാധ കാൎയ്യങ്ങളെ ത
ന്നെയും, ശോധന ചെയ്യുന്നു.
൧൧ എന്തെന്നാൽ [17] മനുഷ്യ
നിലുള്ള ആത്മാവ ഒഴികെ, മനു
ഷ്യരിൽ ആര മനുഷ്യനുള്ളവ
യെ അറിയുന്നു? [18] അപ്രകാരം
തന്നെ ദൈവത്തിന്റെ ആത്മാ
വല്ലാതെ, ഒരുത്തനും ദൈവത്തി
നുള്ളവയെ അറിയുന്നില്ല.
൧൨ എന്നാൽ നാം ദൈവത്താ
ൽ നമുക്ക സൌജന്യമായി നൽ
കപ്പെട്ട കാൎയ്യങ്ങളെ അറിവാനാ
യിട്ട ലോകത്തിന്റെ ആത്മാവി
നെ അല്ല, [19] ദൈവത്തിൽനിന്നു
ള്ള ആത്മാവിനെ അത്രെ പ്രാപി
ച്ചിരിക്കുന്നത.
൧൩ [20] അവയെ ഞങ്ങൾ ആത്മ
കാൎയ്യങ്ങളോട ആത്മകാൎയ്യങ്ങളെ

4. ൨ കോറി. ൪: ൭. ൧൦: ൧, ൧൦. ൧൧. ൩൦. ൧൨: ൫, ൯. ഗലാ. ൪: ൧൩.
5. നടപ്പ. ൧൮: ൧, ൬, ൧൨ 6. ൧ കോറി. ൧: ൧൭. ൨: ൧. ൨ പത്രൊ.
൧: ൧൬: 7. റോമാ. ൧൫: ൧൯. ൧ തെസ്സ. ൧: ൫. 8. ൨ കോറി. ൪:
൭. ൬: ൭. 9. ൧ കോറി. ൧൪: ൨൦. എഫെ. ൪: ൧൩. ഫിലി. ൩: ൧൫. എബ്രാ.
൫: ൧൪. 10. ൧ കോറി. ൧: ൨൮. 11. ൧ കോറി. ൧: ൨൦. ൨: ൧, ൧൩. ൩: ൧൯.
൨ കോറി. ൧: ൧൨. യാക്കോ. ൩: ൧൫ 12. റോമാ. ൧൬: ൨൫, ൨൬. എഫെ. ൩: ൫, ൯.
കൊലൊ. ൧: ൨൬. ൨ തീമൊ. ൧: ൯. 13. മത്താ. ൧൧: ൨൫. യോഹ. ൭: ൪൮. നടപ്പ. ൧൩:
൨൭. ൨ കോറി. ൩: ൧൪. 14. ലൂക്ക. ൨൩: ൩൪. യോഹ. ൧൬: ൩. നടപ്പ. ൩: ൧൭.
15. യെശ. ൬൪: ൪. 16. മത്താ. ൧൩: ൧൧. ൧൬: ൧൭. യോഹ. ൧൪: ൨൬. ൧൫: ൧൫,
൧ യോഹ. ൨: ൨൭. 17. സുഭാ. ൨൦: ൨൭. ൨൭: ൧൯. യിറ. ൧൭: ൯. 18. റോമാ. ൧൧:
൩൩, ൩൪. 19. റോമാ. ൮: ൧൫. 20. ൧ കോറി. ൧: ൧൭. ൨: ൪. ൨ പത്രൊ. ൧, ൧൬.

ഉപമിച്ചുകൊണ്ട സംസാരിക്കു
ന്നു. എന്നാൽ മനുഷ്യജ്ഞാനം ഉ
പദേശിക്കുന്ന വചനങ്ങളാലല്ല,
പരിശുദ്ധാത്മാവ ഉപദേശിക്കുന്ന
വയാൽ അത്രെ [ആകുന്നത ]
൧൪ [21] എന്നാൽ പ്രാണമയ
നായ മനുഷ്യൻ ദൈവത്തിന്റെ
ആത്മാവിനുള്ളവയെ കൈക്കൊ
ള്ളുന്നില്ല: [22]എന്തെന്നാൽ അവ
അവന ഭോഷത്വം ആകുന്നു:
[23] അവ ആത്മപ്രകാരമായിവിവെ
ചിക്കപ്പെടുന്നതുകൊണ്ട, അവന
അവയെ അറിവാൻ കഴികയുമില്ല
൧൫ [24]എന്നാലൊ ആത്മമയൻ
സകലത്തെയും വിവെചിക്കുന്നു,
അവൻ താനും ഒരുത്തരാലും
വിവെചിക്കപ്പെടുന്നതുമില്ല.
൧൬ എന്തെന്നാൽ [25]കൎത്താവി
ന്റെ മനസ്സിനെ അറിഞ്ഞു, അ
വനെ പഠിപ്പിക്കുന്നവൻ ആര?
[26] ഞങ്ങൾ ക്രിസ്തുവിന്റെ മനസ്സു
ള്ളവരാകുന്നു താനും.

## ൩ അദ്ധ്യായം.

൧ ക്രിസ്തു ഏക അടിസ്ഥാനവും. ൧൬ ക്രി
സ്ത്യാനികൾ ദൈവാലയങ്ങളും ആകുന്നു
എന്നു.

സഹോദരന്മാരെ, [1]ആത്മമയന്മാ
രോട എന്ന പോലെ, ഞാനിക്കു
നിങ്ങളോട സംസാരിപ്പാൻ ക
ഴിഞ്ഞില്ല: [2] ജഡമയന്മാരോട
[3] ക്രിസ്തുവിൽ ശിശുക്കളോട എന്ന
പോലെ അത്രെ.
൨ ഞാൻ നിങ്ങളെ ആഹാരം
കൊണ്ടല്ല, [4] പാലുകൊണ്ട തന്നെ
പോഷിപ്പിച്ചു: [5] എന്തെന്നാൽ
നിങ്ങൾക്കു ശക്തിയില്ലാഞ്ഞു, ഇ
പ്പോഴും ശക്തി ഇല്ല.
൩ എന്തെന്നാൽ നിങ്ങൾ ഇ
പ്പോഴും ജഡമയന്മാരാകുന്നു:
[6] നിങ്ങളുടെ ഇടയിൽ അസൂയ
യും, വിവാദവും, ഭിന്നതകളും ഇ
രിക്കുമ്പോൾ, നിങ്ങൾ ജഡമയ
ന്മാരായിരിക്കയും, മനുഷ്യപ്രകാ
രം നടക്കയും ചെയ്യുന്നില്ലയൊ?
൪ എന്തെന്നാൽ ഒരുത്തൻ,
[7] ഞാൻ പൌലുസിനുള്ളവൻ
എന്നും, മറ്റൊരുത്തൻ, ഞാൻ
അപ്പൊല്ലോസിനുള്ളവൻ എന്നും,
പറയുമ്പോൾ, നിങ്ങൾ ജഡമയ
ന്മാരല്ലയൊ?
൫ എന്നാൽ പൌലുസ ആര?
അപ്പൊല്ലോസും ആര? [8]കൎത്താ
വ ഓരോരുത്തന നൽകിയത
പോലെ, [9] അവർ നിങ്ങൾ വി
ശ്വസിക്കുന്നതിന ഹേതുവാകു
ന്ന ശുശ്രൂഷക്കാർ അത്രെ.
൬ [10] ഞാൻ നട്ടു, [11] അപ്പൊ
ല്ലോസ നനച്ചു: [12] ദൈവം അ
ത്രെ വൎദ്ധിപ്പിച്ചത.
൭ അതുകൊണ്ട [13] നടുന്നവനും

21. മത്താ. ൧൬: ൨൩. 22. ൧ കോറി. ൧: ൧൮, ൨൩. 23. റോമാ. ൮: ൫, ൬, ൭ യെഹൂ. ൧൯. 24. സുഭാ. ൨൮: ൫. ൧ തെസ്സ ൫: ൨൧. ൧ യോഹ. ൪: ൧. 25. യോബ. ൧൫: ൮. യെശാ. ൪൦: ൧൩. യറ. ൨൩: ൧൮. റോമാ. ൧൧: ൩൪. 26. യോഹ. ൧൫: ൧൫.

1. ൧ കോറി. ൨: ൧൫ 2. ൧ കോറി. ൨: ൧൪. 3. എബ്രാ. ൫: ൧൩. 4. എബ്രാ. ൫: ൧൨, ൧൩. ൧ പെത്രൊ. ൨: ൨. 5. യോഹ ൧൬: ൧൨. 6. ൧ കോറി. ൧: ൧൧. ൧൧: ൧൮. ഗലാ. ൫: ൨൦, ൨൧. യാക്കോ. ൩: ൧൬. 7. ൧ കോറി. ൧: ൧൨. 8. റോമാ. ൧൨: ൩, ൬. ൧ പെത്രൊ. ൪: ൧൧ 9. ൧ കോറി. ൪: ൧. ൨ കോറി. ൩: ൩. 10 നടപ്പ. ൧൮: ൪, ൮. ൧൧. ൧ കോറി. ൪: ൧൫. ൯: ൧. ൧൫: ൧. ൨ കോറി. ൧൦: ൧൪, ൧൫. 11. നടപ്പ. ൧൮: ൨൪, ൨൭. ൧൯: ൧. 12. ൧ കോറി. ൧: ൩൦. ൧൫: ൧൦. ൨ കോറി. ൩: ൫. 13. ൨ കോറി. ൧൨: ൧൧. ഗലാ. ൬: ൩.

ഏതുമില്ല, നനെക്കുന്നവനും ഏ
തുമില്ല; വൎദ്ധിപ്പിക്കുന്ന ദൈവം
അത്രെ.
൮ നടുന്നവനും നനെക്കുന്നവ
നും ഒന്നാകുന്നു: [14] ഓരോരുത്തനു
അവനവൻെറ അദ്ധ്വാനത്തി
ന തക്കവണ്ണം തൻെറ തൻെറ
സ്വന്ത കൂലി കിട്ടുകയും ചെയ്യും.
൯ എന്തെന്നാൽ [15] ഞങ്ങൾ
ദൈവത്തിൻെറ കൂട്ടുവേലക്കാർ
ആകുന്നു: നിങ്ങൾ ദൈവത്തി
ൻെറ കൃഷിയും, ദൈവത്തിൻെറ
[16] ഭവനവും ആകുന്നു.
൧൦ [17] ഇനിക്ക നല്കപ്പെട്ട ദൈ
വകൃപപ്രകാരം, ബുദ്ധിയുള്ള പ്ര
ധാന ശില്പാശാരിയെന്ന പോ
ലെ, [18] ഞാൻ അടിസ്ഥാനത്തെ
ഇട്ടിരിക്കുന്നു, മറെറാരുത്തൻ
അതിന്മേൽ പണിയുന്നു. എ
ന്നാൽ താൻ [19] അതിന്മേൽ എ
ങ്ങിനെ പണിയുന്നു എന്ന ഓ
രോരുത്തൻ സൂക്ഷിക്കട്ടെ.
൧൧ എന്തെന്നാൽ [20] ഇടപ്പെ
ട്ടിരിക്കുന്നതല്ലാതെ മറെറാരു അ
ടിസ്ഥാനത്തെ ഇടുവാൻ ആ
ൎക്കും കഴികയില്ല, [21] അത യേശു
ക്രിസ്തു ആകുന്നു.
൧൨ വല്ലവനും ഠരം അടിസ്ഥാ
നത്തിന്മേൽ പൊന്നൊ, വെള്ളി
യൊ, വിലയേറിയ കല്ലുകളൊ,
മരങ്ങളൊ, പുല്ലൊ, താളടിയൊ,
പണിതാൽ [22] ഓരോരുത്തൻെറ
വേല സ്പഷ്ടമായി തീരും.
൧൩ എന്തെന്നാൽ ആ നാൾ
[23] [അതിനെ] വെളിപ്പെടുത്തും, അ
തെന്തുകൊണ്ടെന്നാൽ [24] അത
അഗ്നിയാൽ തെളിയിക്കപ്പെടും;
ഓരോരുത്തൻെറ വേല ഇന്നി
ന്ന പ്രകാരമുള്ളതെന്ന അഗ്നി
പരീക്ഷിക്കയും ചെയ്യും.
൧൪ അതിന്മേൽ പണിതിട്ടുള്ള വ
ല്ലവൻെറയും പ്രവൃത്തി നില്ക്കുന്നു
എങ്കിൽ, [25] അവന കൂലി കിട്ടും.
൧൫ വല്ലവൻെറയും വേല വെ
ന്തുപോകുന്നു എങ്കിൽ, അവന
ചേതം വരും: എങ്കിലും താൻ ര
ക്ഷിക്കപ്പെടും; [26] അഗ്നിയാൽ എ
ന്ന പോലെ താനും.
൧൬ ¶ [27] നിങ്ങൾ ദൈവത്തി
ൻെറ ആലയം ആകുന്നു എന്നും,
ദൈവത്തിൻെറ ആത്മാവ നി
ങ്ങളിൽ വസിക്കുന്നു എന്നും നി
ങ്ങൾ അറിയുന്നില്ലയൊ?
൧൭ ഒരുത്തൻ ദൈവത്തിൻെറ
ആലയത്തെ അശുദ്ധിയാക്കി
യാൽ, ദൈവം അവനെ നശി
പ്പിക്കും: എന്തെന്നാൽ ദൈവ
ത്തിൻെറ ആലയം ശുദ്ധമുള്ളതാ
കുന്നു, ആ [ആലയം] നിങ്ങൾ
തന്നെ ആകുന്നു.
൧൮ [28] ഒരുത്തനും തന്നെത്താൻ
വഞ്ചിക്കരുത. നിങ്ങളിൽ യാതൊ

14. സങ്കി. ൬൨: ൧൨. റോമാ. ൨: ൬. ൧ കോറി. ൪: ൫. ഗലാ. ൬: ൪, ൫. അറി. ൨: ൨൩. ൨൨: ൧൨. 15. നടപ്പ. ൧൫: ൪. ൨ കോറി. ൬: ൧. 16. എഫെ. ൨: ൨൦. കൊലൊ. ൨: ൭. എബ്രാ. ൩: ൩, ൪. ൧ പേത്രോ. ൨: ൫. 17. റോമാ. ൧: ൫. ൧൨: ൩. 18. റോമാ. ൧൫: ൨൦. ൧ കോറി. ൩: ൬. ൪: ൧൫. അറി. ൨൧: ൧൪. 19. ൧ പേത്രോ. ൪: ൧൧. 20. ഏശാ. ൨൮: ൧൬. മത്താ. ൧൬: ൧൮. ൨ കോറി. ൧൧: ൪. ഗലാ. ൧: ൭. 21. എഫെ. ൨: ൨൦. 22. ൧ കോറി. ൪: ൫. 23. ൧ പേത്രോ. ൧: ൭. ൪: ൧൨. 24. ലൂ. ൨: ൩൫. 25. ൧ കോറി. ൪: ൫. 26. യെഹൂ. ൨൩. 27. ൧ കോറി. ൬: ൧൯. ൨ കോറി. ൬: ൧൬. എഫെ. ൨: ൨൧, ൨൨. എബ്രാ. ൩: ൬. ൧ പേത്രോ. ൨: ൫. 28. സുഭാ. ൩: ൭. ഏശാ. ൫: ൨൧.

ത്തനും ഈ ലോകത്തിൽ താൻ ജ്ഞാനിയാകുന്നു എന്ന തോന്നുന്നു എങ്കിൽ, അവൻ ജ്ഞാനിയാകേണ്ടുന്നതിന, അവൻ ഭോഷനായി തീരട്ടെ.

൧൯ എന്തുകൊണ്ടെന്നാൽ [29] ഈ ലോകത്തിന്റെ ജ്ഞാനം ദൈവത്തിന്റെ മുമ്പാകെ ഭോഷത്വം ആകുന്നു. എന്തെന്നാൽ അവൻ ജ്ഞാനികളെ [30] അവരുടെ കൌശലത്തിൽ പിടിക്കുന്നു എന്നും;

൨൦ പിന്നെയും [31] ജ്ഞാനികളുടെ ചിന്തകൾ മായയുള്ളവ ആകുന്നു എന്ന കൎത്താവ അവയെ അറിയുന്നു എന്നും എഴുതപ്പെട്ടിരിക്കുന്നു.

൨൧ അതുകൊണ്ട [32] ഒരുത്തനും മനുഷ്യരിൽ പ്രശംസിക്കരുത. എന്തെന്നാൽ [33] സകലവും നിങ്ങൾക്കുള്ളവ ആകുന്നു:

൨൨ പൌലൂസ ആകട്ടെ, അപ്പൊല്ലോസ ആകട്ടെ, കേഫാസ ആകട്ടെ, ലോകം ആകട്ടെ, ജീവൻ ആകട്ടെ, മരണം ആകട്ടെ, ഇപ്പോഴുള്ളവയാകട്ടെ, വരുവാനുള്ളവയാകട്ടെ, സകലവും നിങ്ങളുടെ ആകുന്നു;

൨൩ [34] നിങ്ങളൊ ക്രിസ്തുവിനുള്ളവർ: ക്രിസ്തുവൊ ദൈവത്തിനുള്ളവൻ.

## ൪ അദ്ധ്യായം.

൧ ദൈവശുശ്രൂഷക്കാർ കലവറക്കാരാകുന്നു. ൯ അപ്പൊസ്തോലന്മാര സംഭവിച്ച ഉപദ്രവങ്ങൾ.

ഞങ്ങളെ [1] ക്രിസ്തുവിന്റെ ശുശ്രൂഷക്കാരും, [2] ദൈവത്തിന്റെ രഹസ്യങ്ങളുടെ കലവറക്കാരും എന്നിങ്ങിനെ ഒരു മനുഷ്യൻ വിചാരിക്കട്ടെ.

൨ വിശേഷിച്ചും കലവറക്കാരിൽ വേണ്ടുന്നത ഒരുത്തൻ വിശ്വസ്തനായി കാണപ്പെടെണം എന്ന ആകുന്നു.

൩ എന്നാൽ നിങ്ങളാൽ എങ്കിലും, മനുഷ്യവിധിയാൽ എങ്കിലും വിധിക്കപ്പെടുന്നത ഇനിക്ക എത്രയും എളുപ്പം ആകുന്നു: ഞാൻ എന്നെത്തന്നെ വിധിക്കുന്നതുമില്ല.

൪ എന്തെന്നാൽ ഞാൻ എന്നാൽ തന്നെ ഒന്നും അറിയുന്നില്ല; [3] എങ്കിലും ഇതിനാൽ ഞാൻ നീതികരിക്കപ്പെടുന്നില്ല: എന്നെ ന്യായം വിധിക്കുന്നവൻ കൎത്താവ തന്നെ ആകുന്നു.

൫ ആയതുകൊണ്ട [4] കൎത്താവ വരുവോളം, കാലത്തിന മുമ്പെ ഒന്നും വിധിക്കരുത, [5] അവൻ ഇരുളിൽ മറഞ്ഞിരിക്കുന്നവയെ വെളിച്ചത്താക്കി, ഹൃദയങ്ങളുടെ ആലോചനകളെ വെളിപ്പെടുത്തും: [6] അപ്പോൾ ഓരോരുത്തന്ന ദൈവത്തിൽനിന്ന പുകഴ്ച ഉണ്ടാകും.

29. ൧ കോറി. ൧: ൨൦. ൨: ൬. 30. യോബ. ൫: ൧൩. 31. സങ്കീ. ൯൪: ൧൧.
32. ൧ കോറി. ൧: ൧൨. ൩: ൪, ൫, ൬: ൪: ൬. 33. ൨ കോറി. ൪: ൫, ൧൫. 34. റോമാ. ൧൪: ൮. ൧ കോറി. ൧൧: ൩. ൨ കോറി. ൧൦: ൭. ഗലാ. ൩: ൨൯.
1. മത്താ. ൨൪: ൪൫. ൧ കോറി. ൩: ൫. ൯: ൧൭. ൨ കോറി. ൬: ൪. കൊലോ. ൧: ൨൫. 2. ലൂ. ൧൨: ൪൨. തീത്തു. ൧: ൭. ൧ പത്രോ. ൪: ൧൦. 3. യോബ. ൯: ൨. സങ്കീ. ൧൩൦: ൩. ൧൪൩: ൨. സുഭാ. ൨൧: ൨. റോമാ. ൩: ൨൦. ൪: ൨. 4. മത്താ. ൭: ൧. റോമാ. ൨: ൧, ൧൬. ൧൪: ൪, ൧൦, ൧൩. അറി. ൨൦: ൧൨. 5. ൧ കോറി. ൩: ൧൩. 6. റോമാ. ൨; ൨൯. ൨ കോറി. ൫: ൧൦.

൬ സഹോദരന്മാരെ, [7] നിങ്ങളു
ടെ നിമിത്തമായിട്ടു ഞാൻ ഈ
കാൎയ്യങ്ങളെ എന്റെയും അപ്പൊ
ല്ലോസിന്റെയും മേൽ ദൃഷ്ടാ
ന്തമായി ആക്കിയിരിക്കുന്നു. [8] എ
ഴുതിയിരിക്കുന്നതിൽ അധികം
[ആരെ കുറിച്ചും] നിരൂപിക്കാതെ
ഇരിപ്പാൻ നിങ്ങൾ ഞങ്ങളിൽ
നിന്നു പഠിക്കേണ്ടുന്നതിനും; [9] ഒ
രുത്തന വേണ്ടി ഒരുത്തൻ മറ്റൊ
രുത്തന നേരെ ചീൎത്തു പോകാതെ
ഇരിക്കേണ്ടുന്നതിനും തന്നെ.

൭ എന്തുകൊണ്ടെന്നാൽ നി
ന്നെ വ്യത്യാസപ്പെടുത്തുന്നവൻ
ആർ? [10] നീ ലഭിച്ചതല്ലാതെ നി
നക്ക എന്തുള്ളു? ലഭിച്ചതാകുന്നു
എങ്കിൽ, ലഭിച്ചതല്ലാത്തപ്രകാരം
നീ പ്രശംസിക്കുന്നത എന്തിന?

൮ ഇപ്പോൾ തന്നെ നിങ്ങൾ
തൃപ്തന്മാരാകുന്നു, [11] ഇപ്പോൾ ത
ന്നെ നിങ്ങൾ സമ്പന്നന്മാരാകു
ന്നു, ഞങ്ങളെ കൂടാതെ നിങ്ങൾ
വാണു: ഞങ്ങളും നിങ്ങളോട കൂ
ടെ വാഴേണ്ടുന്നതിന, നിങ്ങൾ
വാണാലൊ കൊള്ളായിരുന്നു.

൯ എന്തെന്നാൽ ദൈവം അ
പ്പോസ്തോലന്മാരായ [12] ഞങ്ങളെ
മരണത്തിന നിയമിക്കപ്പെട്ടവ
രെന്ന പോലെ ഒടുക്കത്തവരാ
യി കാണിച്ചിരിക്കുന്നു എന്ന
ഇനിക്ക തോന്നുന്നു: അതെന്തു
കൊണ്ടെന്നാൽ [13] ലോകത്തിനും,
ദൈവദൂതന്മാൎക്കും, മനുഷ്യൎക്കും
ഞങ്ങൾ ഒരു വിനോദ കാഴ്ചയാ
യി തീൎന്നിരിക്കുന്നു.

൧൦ [14] ഞങ്ങൾ [15] ക്രിസ്തുവി
ന്റെ നിമിത്തമായിട്ടു ഭോഷ
ന്മാർ ആകുന്നു, നിങ്ങളൊ ക്രി
സ്തുവിൽ ബുദ്ധിമാന്മാർ ആകു
ന്നു: [16] ഞങ്ങൾ ക്ഷീണന്മാർ ആ
കുന്നു, നിങ്ങളൊ ബലവാന്മാർ
ആകുന്നു; നിങ്ങൾ മഹത്തുകൾ
ആകുന്നു, ഞങ്ങളൊ നിന്ദിത
ന്മാർ ആകുന്നു.

൧൧ [17] ഈ നാഴിക വരെയും,
ഞങ്ങൾക്ക വിശക്കയും, ദാഹിക്ക
യും, ഞങ്ങൾ [18] നഗ്നതയോടിരി
ക്കയും, [19] ഇടികൊൾകയും ഒരു
നിശ്ചയ വാസസ്ഥലമില്ലാതെ
ഇരിക്കയും ചെയ്യുന്നു:

൧൨ സ്വന്ത കൈകൾകൊണ്ടു
തന്നെ ഞങ്ങൾ വേല എടുത്ത, [20]
അദ്ധ്വാനപ്പെടുന്നു: [21] നിന്ദിക്ക
പ്പെട്ടിട്ടു, ഞങ്ങൾ അനുഗ്രഹിക്കു
ന്നു: പീഡിപ്പിക്കപ്പെട്ടിട്ടു, ഞ
ങ്ങൾ സഹിക്കുന്നു:

൧൩ ദുഷിക്കപ്പെട്ടിട്ടു, ഞങ്ങൾ
അപേക്ഷിക്കുന്നു: [22] ഞങ്ങൾ
ലോകത്തിന്റെ കല്മഷം പോ
ലെ, ഇന്നെവരെയും സകല
വസ്തുക്കളുടെയും അഴുക്കായി തീ
ൎന്നിരിക്കുന്നു.

---

7. ൧ കോറി. ൧: ൨൯. ൩: ൨൧. 8. റോമാ. ൧൨: ൩. 9. ൧ കോറി. ൩: ൨൧. ൯: ൨, ൩. 10. യോഹ. ൩: ൨൭ യാക്കോ. ൧: ൧൭. ൧ പേത്രോ. ൪: ൧൦. 11. വെളി. ൩: ൧൭. 12. സങ്കീ. ൪൪: ൨൨. റോമാ. ൮: ൩൬. ൧ കോറി. ൧൫: ൩൦, ൩൧ ൨ കോറി. ൪: ൧൧. ൬: ൯. 13. എബ്രാ. ൧൦: ൩൩. 14. ൧ കോറി. ൨: ൩: 15. നടപ്പ. ൧൭: ൧൮. ൨൬: ൨൪. ൧ കോറി. ൧: ൧൮. ൨: ൧൪. ൩: ൧൮. 16. ൨ കോറി. ൧൩: ൯. 17. ൨ കോറി. ൪: ൮. ൧൧: ൨൩, ൨൭. ഫിലി. ൪: ൧൨. 18. യോബ. ൨൨: ൬. റോമാ. ൮: ൩൫. 19. നടപ്പ. ൨൩: ൨. 20. നടപ്പ: ൧൮: ൩. ൨൦: ൩൪. ൧ തെസ്സ. ൨: ൯. ൨ തെസ്സ. ൩: ൮. ൧ തിമോ. ൪: ൧൦. 21. മത്താ. ൫: ൪൪. ലൂ. ൬: ൨൮. ൨൩: ൩൪. നടപ്പ. ൭: ൬൦. റോമാ. ൧൨: ൧൪, ൨൦. ൧ പേത്രോ. ൨: ൨൩. ൩: ൯. 22. വിലാ. ൩: ൪൫.

൧൪ നിങ്ങളെ ലജ്ജിപ്പിപ്പാനാ
യിട്ട ഞാൻ ഇവയെ എഴുതുന്നി
ല്ല, [23] എന്റെ പ്രിയമുള്ള മക്കളെ
പോലെ ഞാൻ നിങ്ങളെ ഓൎമ്മ
പ്പെടുത്തുകയത്രെ ആകുന്നു.
൧൫ ക്രിസ്തുവിൽ നിങ്ങൾക്ക
പതിനായിരം ഉപദേഷ്ടാക്കൾ ഉ
ണ്ടായാലും, നിങ്ങൾക്ക അനേകം
പിതാക്കന്മാരില്ല: [24] ഞാനല്ലൊ
ക്രിസ്തു യേശുവിൽ സുവിശേഷ
ത്താൽ നിങ്ങളെ ജനിപ്പിച്ചത.
൧൬ ആകയാൽ [25] നിങ്ങൾ എ
ന്റെ പിന്തുടൎച്ചക്കാരാകെണമെ
ന്ന ഞാൻ നിങ്ങളോട അപേ
ക്ഷിക്കുന്നു.
൧൭ ഇത ഹേതുവായിട്ട ഞാൻ
[26] തീമോഥെയുസിനെ നിങ്ങളു
ടെ അടുക്കൽ അയച്ചിരിക്കുന്നു;
[27] അവൻ എന്റെ ഇഷ്ട പുത്രനും
കൎത്താവിൽ വിശ്വസ്തനും ആകു
ന്നു, ഞാൻ [28] എല്ലാടത്തും [29] എല്ലാ
സഭയിലും ഉപദേശിക്കുന്ന പ്ര
കാരം, [30] ക്രിസ്തുവിൽ ഇനിക്കുള്ള
വഴികളെ അവൻ നിങ്ങളെ ഓ
ൎമ്മപ്പെടുത്തും.
൧൮ വിശേഷിച്ചും ഞാൻ നി
ങ്ങളുടെ അടുക്കൽ വരികയില്ലെ
ന്നു വെച്ച, [31] ചിലർ ചീൎത്തിരി
ക്കുന്നു.
൧൯ [32] എന്നാൽ കൎത്താവിന
ഇഷ്ടമുണ്ട എങ്കിൽ, [33] ഞാൻ വേ
ഗത്തിൽ നിങ്ങളുടെ അടുക്കൽ
വരും, ചീൎത്തിരിക്കുന്നവരുടെ
വചനത്തെ അല്ല, ശക്തിയെ
തന്നെ അറികയും ചെയ്യും.
൨൦ എന്തെന്നാൽ [34] ദൈവത്തി
ന്റെ രാജ്യം വചനത്തിലല്ല,
ശക്തിയിലത്രെ ആകുന്നു.
൨൧ നിങ്ങളുടെ മനസ്സ എന്ത?
[35] ഞാൻ നിങ്ങളുടെ അടുക്കൽ
വടിയോട കൂടെയൊ, സ്നേഹ
ത്തോടും, സൌമ്യതയുള്ള ആത്മാ
വിനോടും കൂടെയൊ വരേണ്ടു?

## ൫ അദ്ധ്യായം.

൧ അപമൎയ്യാദക്കാരന്റെ സംഗതി. ൧൧ ദുഷ്ടപ്രകാരരിൽനിന്ന ഒഴിഞ്ഞിരിക്കെണം.

നിങ്ങളുടെ ഇടയിൽ വേശ്യാസം
ഗമുള്ള പ്രകാരം പ്രസിദ്ധമായി
കേൾവിപ്പെട്ടിരിക്കുന്നു; [1] ഒരു
ത്തൻ തന്റെ [2] പിതാവിന്റെ
ഭാൎയ്യയെ പരിഗ്രഹിക്കാമെന്ന,
[3] പുറജാതികളിൽ പോലും ചൊല്ല
പ്പെടാത്ത വേശ്യാസംഗം തന്നെ.
൨ [4] നിങ്ങൾ മദിച്ചിരിക്കുന്നു,
ഈ പ്രവൃത്തി ചെയ്യുവൻ നി
ങ്ങളുടെ ഇടയിൽനിന്ന നീക്കിക്ക
ളയപ്പെടേണ്ടുന്നതിന, [5] നിങ്ങൾ

23. ൧ തെസ്സ. ൨: ൧൧. 24. നടപ്പ. ൧൮: ൧൧. റോമാ. ൧൫: ൨൦. ൧ കോറി. ൩: ൬. ഗലാ ൪: ൧൯. ഫിലെ. ൧൦. യാകോ ൧: ൧൮. 25. ൧ കോറി. ൧൧: ൧. ഫിലി. ൩: ൧൭. ൧ തെസ്സ. ൧: ൬. ൨ തെസ്സ. ൩: ൯. 26. നടപ്പ. ൧൯: ൨൨. ൧ കോറി. ൧൬: ൧൦. ഫിലി. ൨: ൧൯. ൧ തെസ്സ, ൩: ൨. 27. ൧ തിമോ. ൧: ൨. ൨ തിമോ ൧: ൨. 28. ൧ കോറി. ൭: ൧൭. 29. ൧ കോറി. ൧൪: ൩൩. 30. ൧ കോറി. ൧൧: ൨. 31. ൧ കോറി. ൫: ൨. 32. നടപ്പ. ൧൮: ൨൧. റോമാ. ൧൫: ൩൨. എബ്രാ. ൬: ൩. യാകോ. ൪: ൧൫. 33. നടപ്പ. ൧൯: ൨൧. ൨ കോറി. ൧൩: ൨ കോറി. ൧: ൧൫, ൨൩. 34. ൧ കോറി. ൨: ൪. ൧ തെസ്സ. ൧: ൫. 35. ൨ കോറി. ൧൦: ൨. ൧൩: ൧൦.

1. ലേവി ൧൮: ൮. ൫ മോ. ൨൨: ൩൦. ൨൭: ൨൦. 2. ൨ കോറി. ൭: ൧൨. 3. എഫെ. ൫: ൩. 4. ൧ കോറി. ൪: ൧൮. 5. ൨ കോറി. ൭: ൭, ൧൦.

സങ്കടപ്പെടാതെയും ഇരുന്നു.
൩ [6] ഞാൻ ശരീരം കൊണ്ട ദൂ
രസ്ഥൻ എങ്കിലും, ആത്മാവുകൊ
ണ്ട സമീപസ്ഥനായി ഞാൻ കൂ
ടെ ഉണ്ട എന്ന പോലെ, ഇപ്രകാ
രം ഈ ക്രിയയെ ചെയ്തവനെ
കുറിച്ച, വിധിച്ചുകഴിഞ്ഞു സത്യം.
൪ നിങ്ങളും എന്റെ ആത്മാ
വും [7] നമ്മുടെ കൎത്താവായ യേ
ശു ക്രിസ്തുവിന്റെ ശക്തിയോടെ
ഒന്നിച്ച കൂടിയിരിക്കുമ്പോൾ,
൫ [8] ഇപ്രകാരമുള്ളവനെ ആ
ത്മാവ കൎത്താവായ യേശുക്രിസ്തു
വിന്റെ നാളിൽ രക്ഷിക്കപ്പെടേ
ണ്ടുന്നതിന, [9] ജഡത്തിന്റെ നാ
ശത്തിനായിട്ട നമ്മുടെ കൎത്താവാ
യ യേശു ക്രിസ്തുവിന്റെ നാമ
ത്തിൽ സാത്താനെ ഏല്പിക്കെണ
മെന്ന തന്നെ.
൬ [10] നിങ്ങളുടെ പ്രശംസ നന്ന
ല്ല: [11] അസാരം പുളിമാവ പിണ്ഡ
ത്തെ മുഴുവനും പുളിപ്പിക്കുന്നു എ
ന്ന നിങ്ങൾ അറിയുന്നില്ലയൊ?
൭ ആകയാൽ നിങ്ങൾ പുളിപ്പി
ല്ലാത്തവരായിരിക്കകൊണ്ട, നി
ങ്ങൾ ഒരു പുതിയ പിണ്ഡമായി
തീരെണ്ടുന്നതിന, പഴയ പുളിമാ
വിനെ നീക്കിക്കളവിൻ. എന്തുകൊ
ണ്ടെന്നാൽ നമ്മുടെ [12] പെസഹാ
യാകുന്ന [13] ക്രിസ്തുവും നമുക്ക വേ
ണ്ടി ബലി നൽകപ്പെട്ടിരിക്കുന്നു:
൮ ആയതുകൊണ്ട [14] പഴയ
പുളിമാവുകൊണ്ടല്ല, [15] ഈൎഷ്യയും
ദുഷ്ടതയുമാകുന്ന പുളിമാവുകൊ
ണ്ടുമല്ല, പരമാൎത്ഥവും സത്യവുമാ
കുന്ന പുളിപ്പില്ലായ്മകൊണ്ട ത
ന്നെ, [16] നാം ഉത്സവത്തെ ആച
രിക്കെണം.
൯ [17] വേശ്യാസംഗക്കാരോട കൂ
ടെ സംസൎഗ്ഗം ചെയ്യരുത എന്ന
ഞാൻ ലേഖനത്തിൽ നിങ്ങൾക്ക
എഴുതി:
൰ എന്നാൽ [18] ഈ ലോകത്തി
ന്റെ [19] വേശ്യാസംഗക്കാരോട എ
ങ്കിലും, ദ്രവ്യാഗ്രഹികളോട എങ്കി
ലും, അപഹാരികളോട എങ്കിലും,
വിഗ്രഹാരാധനക്കാരോട എങ്കി
ലും എന്നല്ല; അപ്രകാരമായാൽ
നിങ്ങൾ [20] ലോകത്തിൽനിന്ന
പുറപ്പെട്ട പോകേണ്ടിവരുമല്ലൊ.
൧൧ എന്നാൽ ഞാൻ ഇപ്പോൾ
നിങ്ങൾക്ക എഴുതിയത, [21] സഹോ
ദരൻ എന്ന വിളിക്കപ്പെട്ട ഒരു
ത്തൻ വേശ്യാസംഗക്കാരനൊ, ദ്ര
വ്യാഗ്രഹമുള്ളവനൊ, വിഗ്രഹാരാ
ധനക്കാരനൊ, ദുഷ്വാക്കുകാരനൊ,
മദ്യപാനിയൊ, അപഹാരിയൊ
ആകുന്നു എങ്കിൽ, സംസൎഗ്ഗം ചെ
യ്യരുത; അപ്രകാരമുള്ളവനോട
കൂടെ [22] ഭക്ഷിക്ക പോലും അരുത.

---

6. കൊലൊ. ൨: ൫. 7. മത്താ. ൧൮: ൧൯. ൧൬: ൧൯. യോഹ. ൨൦. ൨൩. ൨ കോറി. ൨: ൧൦. ൧൩: ൩, ൧൦. 8. ൧ യോബ. ൨: ൬. സങ്കീ. ൧൦൯: ൬. ൧ തിമൊ. ൧: ൨൦. 9. നടപ്പ. ൨൬: ൧൮. 10. ൧ കോറി. ൩: ൨൧. ൪: ൧൯. ൮: ൨. യാക്കോ. ൪: ൧൬. 11. ൧ കോറി. ൧൫: ൩൩. ഗലാ. ൫: ൯. ൨ തിമൊ. ൨: ൧൭. 12. യോഹ. ൧൯: ൧൪. 13. യെശാ. ൫൩: ൭. യോഹ. ൧: ൨൯. ൧ കോറി. ൧൫: ൩. ൧ പത്രൊ. ൧: ൧൯. അറി ൫: ൬, ൧൨. 14. ൫ മോ. ൧൬: ൩. 15. മത്താ. ൧൬: ൬, ൧൨. മൎക്കോ. ൮: ൧൫. ലൂ. ൧൨: ൧. 16. പുറ. ൧൨: ൧൫. ൧൩: ൬. 17. ൧ കോറി. ൫: ൨, ൭. ൨ കോറി. ൬: ൧൪. എഫെ. ൫: ൧൧. ൨ തെസ്സ. ൩: ൧൪. 18. ൧ കോറി. ൧: ൨൦. 19. ൧ കോറി. ൧൦: ൨൭. 20. യോഹ. ൧൭: ൧൫. ൧ യോഹ. ൫: ൧൯. 21. മത്താ. ൧൮: ൧൭. റോമ. ൧൬: ൧൭. ൨ തെസ്സ. ൩: ൬, ൧൪. ൨ യോഹ. ൧൦. 22. ഗലാ. ൨: ൧൨.

൧൨ എന്തെന്നാൽ [23] പുറത്തുള്ളവരെ കൂടെ വിധിപ്പാൻ ഇനിക്ക എന്ത കാൎയ്യം? [24] അകത്തുള്ളവരെ നിങ്ങൾ വിധിക്കുന്നില്ലയൊ?

൧൩ എന്നാൽ പുറത്തുള്ളവരെ ദൈവം വിധിക്കുന്നു. അതുകൊണ്ട [25] ആ ദുഷ്ടനെ നിങ്ങളുടെ ഇടയിൽനിന്ന പുറത്താക്കിക്കളെവിൻ.

## ൬ അദ്ധ്യായം.

൧ കൊയ്മ വ്യവഹാരങ്ങളെയും, ൧൨ കാമവികാരങ്ങളെയും ആക്ഷേപിക്കുന്നത.

നിങ്ങളിൽ ഒരുത്തന മറ്റൊരുത്തനോട ഒരു കാൎയ്യം ഉണ്ടായാൽ, അവൻ ശുദ്ധിമാന്മാരുടെ മുമ്പാകെ അല്ല, അന്യായക്കാരുടെ മുമ്പാകെ വ്യവഹാരത്തിന പോകുവാൻ തുനിയുന്നുവൊ?

൨ [1] ശുദ്ധിമാന്മാർ ലോകത്തെ വിധിക്കും എന്ന നിങ്ങൾ അറിയുന്നില്ലയൊ? ലോകം നിങ്ങളാൽ വിധിക്കപ്പെടും എങ്കിൽ, ഈ ലോം അല്പകാൎയ്യങ്ങളെ വിധിപ്പാൻ നിങ്ങൾ അയോഗ്യന്മാരാകുന്നുവൊ?

൩ നാം [2] ദൂതന്മാരെ വിധിക്കും എന്ന നിങ്ങൾ അറിയുന്നില്ലയൊ? ഐഹം ആയുസ്സിൻ കാൎയ്യങ്ങളെ എത്ര അധികം?

൪ അതുകൊണ്ട [3] നിങ്ങൾക്ക ഐഹം ആയുസ്സിൻ കാൎയ്യങ്ങളെ കുറിച്ച വ്യവഹാരങ്ങൾ ഉണ്ട എങ്കിൽ, [വിധിപ്പാൻ] സഭയിൽ ഏറ്റവും അല്പന്മാരായി വിചാരിക്കപ്പെട്ടവരെ ഇരുത്തിക്കൊൾവിൻ.

൫ ഞാൻ നിങ്ങൾക്ക ലജ്ജെക്കായിട്ട പറയുന്നു. നിങ്ങളുടെ ഇടയിൽ ഒരു ബുദ്ധിമാനുമില്ല എന്നും, തന്റെ സഹോദരന്മാരുടെ മദ്ധ്യെ വിധിപ്പാൻ പ്രാപ്തിയുള്ളവനായി ഒരുത്തൻ പോലുമില്ല എന്നും, ഇങ്ങിനെ തന്നെ ആകുന്നുവൊ?

൬ എന്നാൽ സഹോദരൻ സഹോദരനോട വ്യവഹാരത്തിന പോകുന്നു, അതും അവിശ്വാസികളുടെ മുമ്പാകെ തന്നെ.

൭ ആകയാൽ നിങ്ങൾക്ക തമ്മിൽ തമ്മിൽ വ്യവഹാരങ്ങൾ ഉണ്ടാകുന്നതുകൊണ്ട, നിങ്ങളുടെ ഇടയിൽ തീരെ ഒരു തെറ്റ ഉണ്ട. [4] നിങ്ങൾ അന്യായം ഏല്ക്ക തന്നെ ചെയ്യാത്തത എന്തുകൊണ്ട? നിങ്ങൾ അപഹാരം സഹിക്ക തന്നെ ചെയ്യാത്തത എന്തുകൊണ്ട?

൮ എങ്കിലൊ, നിങ്ങൾ അന്യായം ചെയ്കയും, അപഹരിക്കയും ചെയ്യുന്നു, [5] അതും സഹോദരന്മാരോട തന്നെ.

൯ അന്യായക്കാർ ദൈവത്തിന്റെ രാജ്യത്തെ അവകാശമാക്കുകയില്ല, എന്ന നിങ്ങൾ അറിയുന്നില്ലയൊ? വഞ്ചനപ്പെടരുത:

23. മക്കോ. ൪: ൧൧. കൊലൊ. ൪: ൫. ൧ തെസ്സ. ൪. ൧൨. ൧ തിമൊ. ൩: ൭. 24. ൧ കോറി. ൬: ൧, ൨, ൩, ൪. 25. ൫ മോ ൧൩: ൫. ൧൭: ൭. ൨൧: ൨൧. ൨൨: ൨൧, ൨൨, ൨൪. 1. സങ്കീ. ൪൯: ൧൪. ദാനി. ൭: ൨൨. മത്താ. ൧൯: ൨൮. ലൂ. ൨൨: ൩൦. അറി. ൨: ൨൬. ൩: ൨൧. 2. ൨ പത്രൊ. ൨: ൪. യെഹൂ. ൬. 3 ൧ കോറി. ൫: ൧൨. 4. സുഭാ. ൨൦: ൨൨ മത്താ. ൫: ൩൯, ൪൦. ലൂ. ൬: ൨൯. രോമാ. ൧൨: ൧൭, ൧൯. ൧ തെസ്സ. ൫: ൧൫. 5. ൧ തെസ്സ. ൪: ൬.

⁶വേശ്യാദോഷക്കാർ എങ്കിലും,
വിഗ്രഹാരാധനക്കാർ എങ്കിലും,
വ്യഭിചാരികൾ എങ്കിലും, സ്ത്രീവെ
ഷധാരികൾ എങ്കിലും, പുരുഷ
സംഗക്കാർ എങ്കിലും,

൧൦ മോഷ്ടാക്കൾ എങ്കിലും, ദ്രവ്യാ
ഗ്രഹികൾ എങ്കിലും, മദ്യപാനി
കൾ എങ്കിലും, ദൂഷണക്കാർ എ
ങ്കിലും, അപഹാരികൾ എങ്കിലും,
ദൈവത്തിന്റെ രാജ്യത്തെ അവ
കാശമാക്കുകയില്ല.

൧൧ [7] നിങ്ങളിലും ചിലർ ഇപ്ര
കാരമുള്ളവരായിരുന്നു: എന്നാൽ
നിങ്ങൾ കൎത്താവായ യേശു
വിന്റെ നാമത്തിലും, നമ്മുടെ
ദൈവത്തിന്റെ ആത്മാവിനാ
ലും [8] കഴുകപ്പെട്ടവരാകുന്നു, അ
ത്രയുമല്ല നിങ്ങൾ ശുദ്ധികരി
ക്കപ്പെട്ടവരാകുന്നു, അത്രയുമല്ല
നിങ്ങൾ നീതീകരിക്കപ്പെട്ടവരാ
കുന്നു.

൧൨ [9] എല്ലാററിന്നും എനിക്ക
അധികാരം ഉണ്ട, എങ്കിലും എ
ല്ലാം ഉപകരിക്കുന്നില്ല: എല്ലാററി
ന്നും എനിക്ക അധികാരം ഉണ്ട,
എങ്കിലും ഞാൻ യാതൊന്നിനാ
ലും കീഴാക്കപ്പെടുകയില്ല.

൧൩ [10] ഭക്ഷണങ്ങൾ വയററി
ന്നായിട്ടും, വയറ ഭക്ഷണങ്ങൾ
ക്കായിട്ടും ആകുന്നു: എന്നാൽ
ദൈവം ഇതിനെയും അവയെ
യും നീക്കിക്കളയും. ശരീരം വേ
ശ്യാദോഷത്തിന്നായിട്ടല്ല, [11] കൎത്താ
വിന്നായിട്ടത്രെ; [12] കൎത്താവ ശരീ
രത്തിന്നായിട്ടും ആകുന്നു.

൧൪ പിന്നെ [13] ദൈവം കൎത്താ
വിനെ ഉയിൎപ്പിച്ചു, നമ്മെയും
[14] തന്റെ ശക്തികൊണ്ട തന്നെ
ഉയിൎപ്പിക്കും.

൧൫ [15] നിങ്ങളുടെ ശരീരങ്ങൾ
ക്രിസ്തുവിന്റെ അവയവങ്ങൾ
ആകുന്നു എന്ന നിങ്ങൾ അറി
യുന്നില്ലയൊ? ആകയാൽ ഞാൻ
ക്രിസ്തുവിന്റെ അവയവങ്ങളെ
എടുത്ത, വേശ്യയുടെ അവയവ
ങ്ങളാക്കുമൊ? അത അരുതെ.

൧൬ എന്ത? വേശ്യയോട ചേ
ൎന്നിരിക്കുന്നവൻ ഏക ശരീരം
ആകുന്നു എന്ന നിങ്ങൾ അറി
യുന്നില്ലയൊ? എന്തുകൊണ്ടെ
ന്നാൽ [16] ഇരുവരും ഒരു ജഡമാ
യി തീരും എന്ന അവൻ പറ
യുന്നു.

൧൭ എന്നാൽ [17] കൎത്താവിനോട
ചേൎന്നിരിക്കുന്നവൻ ഏകാത്മാ
വാകുന്നു.

൧൮ [18] വേശ്യാസംഗത്തെ വിട്ട
ഓടുവിൻ. മനുഷ്യൻ ചെയ്യുന്ന
സകല പാപവും ശരീരത്തിന്ന
പുറത്താകുന്നു; എന്നാൽ വേശ്യാ

---

6. ൧ കോറി. ൧൫: ൫൦. ഗലാ. ൫: ൨൧. എഫെ ൫: ൫. ൧ തിമോ. ൧: ൯. എബ്രാ. ൧൨: ൧൬. ൧൩: ൪. അറി. ൨൨: ൧൫. 7. ൧ കോറി. ൧൨: ൨. എഫെ. ൨: ൨. ൪: ൨൨. ൫: ൮. കൊലൊ. ൩: ൭. തീത്തു ൩: ൩. 8. ൧ കോറി. ൧: ൩൦. എബ്രാ. ൧൦: ൨൨. 9. ൧ കോറി. ൧൦: ൨൩. 10. മത്താ. ൧൫: ൧൭. റോമാ. ൧൪: ൧൭. കൊലൊ. ൨: ൨൨, ൨൩. 11. ൧ കോറി. ൩: ൧൬, ൧൭, ൨൦. ൧ തെസ്സ. ൪. ൩, ൭ 12. എഫെ ൫: ൨൩. 13. റോമാ. ൬: ൫, ൮. ൮: ൧൧. ൨ കോറി. ൪: ൧൪. 14. എഫെ. ൧: ൧൯, ൨൦. 15. റോമാ ൧൨: ൫. ൧ കോറി. ൧൨: ൨൭. എഫെ. ൪: ൧൨, ൧൬. ൫: ൩൦. 16. ആദ്യ. ൨: ൨൪. മത്താ. ൧൯: ൫. എഫെ. ൫: ൩൧. 17 യോഹ. ൧൭: ൨൧, ൨൨, ൨൩. എഫെ. ൪: ൪. ൫: ൩൦. 18. റോമാ. ൬: ൧൨, ൧൩. എബ്രാ. ൧൩: ൪.

സംഗം ചെയ്യുന്നവൻ [19] തന്റെ സ്വന്ത ശരീരത്തിന വിരോധമായി പാപം ചെയ്യുന്നു.

൧൯ എന്തു? നിങ്ങളുടെ ശരീരം [20] ദൈവത്തിൽനിന്ന നിങ്ങൾക്ക കിട്ടുന്നവനായി നിങ്ങളില്ലുള്ള പരിശുദ്ധാത്മാവിന്റെ ആലയമാകുന്നു എന്നും, [21] നിങ്ങൾ നിങ്ങൾക്ക സ്വന്തമുള്ളവരല്ല എന്നും നിങ്ങൾ അറിയുന്നില്ലയൊ?

൨൦ എന്തെന്നാൽ [22] നിങ്ങൾ വിലെക്ക കൊള്ളപ്പെട്ടവരാകുന്നു: ആകയാൽ ദൈവത്തിന്റെ വകയാകുന്ന നിങ്ങളുടെ ശരീരത്തിലും നിങ്ങളുടെ ആത്മാവിലും ദൈവത്തെ മഹത്വപ്പെടുത്തുവിൻ.

## ൭ അദ്ധ്യായം.

൧ വിവാഹ സംഗതി.

നിങ്ങൾ ഇനിക്ക എഴുതിയവയെ കുറിച്ചോ; [1] സ്ത്രീയെ തൊടാതെ ഇരിക്കുന്നത മനുഷ്യന നന്ന.

൨ എങ്കിലും വേശ്യാസംഗം നിമിത്തം ഓരോരുത്തന തന്റെ തന്റെ ഭാൎയ്യ ഉണ്ടാകെണം: ഓരോരുത്തിക്ക തന്റെ തന്റെ സ്വന്ത ഭൎത്താവും ഉണ്ടാകെണം.

൩ [2] ഭൎത്താവ ഭാൎയ്യെക്ക ചെയ്യേണ്ടുന്ന പ്രീതിയെ ചെയ്യെണം: ഭാൎയ്യ ഭൎത്താവിനും അപ്രകാരം തന്നെ ചെയ്യെണം.

൪ ഭാൎയ്യെക്ക തന്റെ സ്വന്ത ശരീരത്തിന്മേൽ അധികാരമില്ല, ഭൎത്താവിന അത്രെ: അപ്രകാരം തന്നെ ഭൎത്താവിനും തന്റെ സ്വന്ത ശരീരത്തിന്മേൽ അധികാരമില്ല, ഭാൎയ്യെക്ക അത്രെ.

൫ ഉപവാസത്തിനും പ്രാൎത്ഥനെക്കും നിങ്ങൾ അവസരപ്പെടേണ്ടുന്നതിന, അസാരം നേരത്തെക്ക സമ്മതത്തോടെ അല്ലാതെ, [3] തമ്മിൽ തമ്മിൽ വേർപിരിയരുത: [4] നിങ്ങളുടെ അജിതേന്ദ്രിയത്വം ഹേതുവായിട്ട സാത്താൻ നിങ്ങളെ പരീക്ഷിക്കാതെ ഇരിപ്പാൻ, വീണ്ടും ചേൎന്നിരിപ്പിൻ.

൬ എന്നാൽ ഇതിനെ ഞാൻ [5] കല്പനയായിട്ടല്ല, അനുവാദമായിട്ട തന്നെ പറയുന്നു.

൭ എന്തുകൊണ്ടെന്നാൽ [6] എല്ലാ മനുഷ്യരും [7] എന്നെപോലെ തന്നെ ഇരിപ്പാൻ ഇനിക്ക മനസ്സുണ്ട. എങ്കിലും [8] ഓരോരുത്തന ദൈവത്തിൽനിന്ന അവനവന്റെ വരം ഉണ്ട, ഒരുത്തന ഇപ്രകാരവും, മറ്റൊരുത്തന അപ്രകാരവും.

൮ എന്നാൽ വിവാഹമില്ലാത്തവരോടും വിധവമാരോടും, [9] അവർ എന്നെപോലെ തന്നെ പാ

19. റോമാ. ൬: ൧൨. ൧ തെസ്സ. ൪: ൪. 20. ൧ കോറി. ൩: ൧൬. ൨ കോറി. ൬: ൧൬. 21. റോമാ. ൧൪: ൭, ൮. 22. നടപ്പ. ൨൦: ൨൮. ൧ കോറി. ൭: ൨൩. ഗലാ. ൩: ൧൩. എബ്രാ. ൯: ൧൨. ൧ പത്രൊ. ൧: ൧൮, ൧൯. ൨ പത്രൊ. ൨: ൧. അറി. ൫: ൯.

1. ൧ കോറി. ൭: ൮, ൨൬. 2. പുറ. ൨൧: ൧൦. ൧ പത്രൊ. ൩: ൭. 3. പുറ. ൧൯: ൧൫. ൧ ശമു. ൨൧: ൪, ൫. യോവേൽ. ൨: ൧൬. സെഖ. ൭: ൩. 4. ൧ തെസ്സ. ൩: ൫. 5. ൧ കോറി. ൭: ൧൨, ൨൫. ൨ കോറി. ൮: ൮. ൧൧: ൧൭. 6. നടപ്പ. ൨൬: ൨൯. 7 ൧ കോറി. ൯: ൫. 8. മത്താ. ൧൯: ൧൨. ൧ കോറി. ൧൨: ൧൧. 9. ൧ കോറി. ൭: ൧, ൨൬.

ത്താൽ അവൎക്ക കൊള്ളാം എന്ന
ഞാൻ പറയുന്നു.
൯ എങ്കിലും [10] അവൎക്ക അട
ക്കുവാൻ കഴികയില്ലെങ്കിൽ, അ
വർ വിവാഹം ചെയ്യട്ടെ: എന്തെ
ന്നാൽ അഴലുന്നതിനെക്കാൾ
നല്ലത വിവാഹം ചെയ്യുന്നതാകു
ന്നു.
൧൦ വിശേഷിച്ചും വിവാഹം
ചെയ്തിട്ടുള്ളവരോട, [11] ഞാനല്ല,
കൎത്താവ തന്നെ കല്പിക്കുന്നത,
[12] ഭാൎയ്യ ഭൎത്താവിനെ വിട്ട പിരി
യരുത:
൧൧ പിരിയുന്നു എങ്കിൽ, അ
വൾ വിവാഹം കൂടാതെ പാൎക്ക
ട്ടെ, അല്ലെങ്കിൽ അവളുടെ ഭൎത്താ
വിനോട ഇണങ്ങട്ടെ, ഭൎത്താ
വ ഭാൎയ്യയെ ഉപേക്ഷിക്കയും അ
രുത.
൧൨ ശേഷമുള്ളവരോടൊ, [13] ക
ൎത്താവല്ല, ഞാൻ തന്നെ പറയു
ന്നു: യാതൊരു സഹോദരനും
അവിശ്വാസിയായ ഒരു ഭാൎയ്യ ഉ
ണ്ടായിരിക്കയും, അവൾ അവ
നോട കൂടെ പാൎപ്പാൻ ഇഷ്ടപ്പെ
ടുകയും ചെയ്യുന്നു എങ്കിൽ, അ
വൻ അവളെ ഉപേക്ഷിക്കരുത.
൧൩ യാതൊരു സ്ത്രീക്കും അ
വിശ്വാസിയായ ഭൎത്താവ ഉണ്ടാ
യിരിക്കയും, അവൻ അവളോട
കൂടെ പാൎപ്പാൻ ഇഷ്ടപ്പെടുകയും
ചെയ്യുന്നു എങ്കിൽ, അവൾ അ
വനെ ഉപേക്ഷിക്കരുത.
൧൪ എന്തുകൊണ്ടെന്നാൽ അവി
ശ്വാസിയായ ഭൎത്താവ ഭാൎയ്യയാൽ
ശുദ്ധീകരിക്കപ്പെടുന്നു; അവി
ശ്വാസിയായ ഭാൎയ്യയും ഭൎത്താവി
നാൽ ശുദ്ധീകരിക്കപ്പെടുന്നു; അ
ല്ലെങ്കിൽ [14] നിങ്ങളുടെ മക്കൾ
അശുദ്ധിയുള്ളവരായിരിക്കുമല്ലൊ;
എന്നാൽ ഇപ്പോൾ അവർ ശു
ദ്ധിയുള്ളവരാകുന്നു.
൧൫ എങ്കിലും അവിശ്വാസി
പിരിയുന്നു എങ്കിൽ, പിരിയട്ടെ.
ഒരു സഹോദരനൊ ഒരു സ
ഹോദരിയൊ ഇപ്രകാരമുള്ള കാ
ൎയ്യങ്ങളിൽ അടിമപ്പെട്ടിരിക്കുന്നി
ല്ല; എന്നാൽ ദൈവം നമ്മെ
[15] സമാധാനത്തിലേക്ക വിളിച്ചി
രിക്കുന്നു.
൧൬ എന്തുകൊണ്ടെന്നാൽ ഭാ
ൎയ്യയായുള്ളോവെ, നീ [16] [നിന്റെ]
ഭൎത്താവിനെ രക്ഷിക്കുമെങ്കിലൊ
നീ എങ്ങിനെ അറിയുന്നു? അ
ല്ല ഭൎത്താവായുള്ളോവെ, നീ [നി
ന്റെ] ഭാൎയ്യയെ രക്ഷിക്കുമെങ്കി
ലൊ നീ എങ്ങിനെ അറിയുന്നു?
൧൭ എങ്കിലൊ ദൈവം ഓരോ
രുത്തന വിഭാഗിച്ച കൊടുത്തിരി
ക്കുന്ന പ്രകാരം, കൎത്താവ ഓ
രോരുത്തനെ വിളിച്ചിരിക്കുന്ന
പ്രകാരം തന്നെ നടക്കട്ടെ. ഇ
പ്രകാരം തന്നെ [17] ഞാൻ സകല
സഭകളിലും ചട്ടപ്പെടുത്തുന്നു.
൧൮ ഒരുത്തൻ ചേല ചെയ്യ
പ്പെട്ടവനായി വിളിക്കപ്പെട്ടിരി
ക്കുന്നുവൊ, അവൻ ചേലയില്ലാ
ത്തവനായി തീരരുത. ഒരുത്തൻ

10. ൧ തിമോ. ൫: ൧൪. 11. ൧ കോറി. ൭: ൧൨, ൨൫, ൪൦. 12. മലാ. ൨: ൧൪, ൧൬. മത്താ. ൫: ൩൨. ൧൯: ൩, ൯. മൎക്കോ. ൧൦: ൧൧, ൧൨. ലൂ. ൧൬: ൧൮. 13. ൧ കോറി. ൭: ൩. 14. മലാ. ൨: ൧൫ 15 റോമാ. ൧൨: ൧൮. ൧൪: ൧൯. ൧ കോറി. ൧൪: ൩൩. എബ്രാ. ൧൨: ൧൪. 16. ൧ പത്രൊ. ൩: ൧. 17. ൧ കോറി. ൪: ൧൭. ൨ കോറി. ൧൧: ൨൮.

ചേലയില്ലായ്മയോടെ വിളിക്ക
പ്പെട്ടിരിക്കുന്നുവൊ, [18] അവൻ
ചേല ചെയ്യപ്പെടാതെ ഇരി
ക്കട്ടെ.
൧൯ [19] ചേല ഒന്നുമില്ല, ചേല
യില്ലായ്മയും ഒന്നുമില്ല, [20] ദൈവ
ത്തിന്റെ കല്പനകളെ പ്രമാണി
ക്കുന്നത തന്നെ കാൎയ്യം.
൨൦ ഓരോരുത്തൻ വിളിക്കപ്പെട്ട
വിളിയിൽ തന്നെ പാൎക്കട്ടെ.
൨൧ ദാസനായി നീ വിളിക്ക
പ്പെട്ടുവൊ, വിചാരപ്പെടേ
ണ്ടാ: എങ്കിലും നീ സ്വാതന്ത്ര്യമു
ള്ളവനാകുവാൻ കഴിയുമെങ്കിൽ,
അതിനെ സാധിച്ചാൽ കൊള്ളാം.
൨൨ എന്തെന്നാൽ ദാസനായി
കൎത്താവിൽ വിളിക്കപ്പെടുന്നവൻ
[21] കൎത്താവിന്റെ സ്വാതന്ത്ര്യപ്പെ
ട്ടവൻ ആകുന്നു: അപ്രകാരം ത
ന്നെ സ്വാതന്ത്ര്യക്കാരനായി വിളി
ക്കപ്പെടുന്നവൻ [22] ക്രിസ്തുവിന്റെ
ദാസനാകുന്നു.
൨൩ [23] നിങ്ങൾ വിലെക്ക വാ
ങ്ങപ്പെട്ടവരാകുന്നു; മനുഷ്യൎക്ക ദാ
സന്മാർ ആകരുത.
൨൪ സഹോദരന്മാരെ, [24] ഓ
രോരുത്തൻ താൻ താൻ ഏതിൽ
വിളിക്കപ്പെടുന്നുവൊ, അതിൽ
ദൈവത്തിന്റെ മുമ്പാകെ പാ
ൎക്കെണം.
൨൫ പിന്നെയും കന്യകമാരെ
കുറിച്ച [25] എനിക്ക കൎത്താവിന്റെ
കല്പന ഇല്ല: എങ്കിലും [26] വിശ്വ
സ്തനാകുവാൻ തക്കവണ്ണം [27] ക
ൎത്താവിൽനിന്ന കരുണ ലഭിച്ച
വനെന്ന പോലെ ഞാൻ എ
ന്റെ അഭിപ്രായം പറയുന്നു.
൨൬ അതുകൊണ്ട ഇപ്പോഴത്തെ
ഞെരുക്കത്തിന്റെ നിമിത്തമായി
ട്ട നല്ലത ഇതാകുന്നു എന്ന എനി
ക്ക തോന്നുന്നു, [28] ഇങ്ങിനെ ത
ന്നെ ഇരിക്കുന്നത മനുഷ്യന്ന
നന്ന.
൨൭ നീ ഭാൎയ്യയോട കെട്ടപ്പെട്ടി
രിക്കുന്നുവൊ? അഴിക്കപ്പെടുവാ
ൻ അന്വേഷിക്കരുത. നീ ഭാൎയ്യ
യിൽനിന്ന അഴിക്കപ്പെട്ടിരിക്കു
ന്നുവൊ? ഭാൎയ്യയെ അന്വേഷി
ക്കരുത.
൨൮ എങ്കിലും നീ വിവാഹം
ചെയ്താൽ, നീ പിഴെച്ചില്ല: ഒരു
കന്യകയും വിവാഹം ചെയ്താൽ,
അവൾ പിഴെച്ചില്ല: എന്നാലും
ഇപ്രകാരമുള്ളവൎക്ക ജഡത്തിൽ
വേദനയുണ്ടാകും; ഞാൻ നിങ്ങ
ളെ സങ്കടപ്പെടുത്തുന്നില്ല.
൨൯ പിന്നെ സഹോദരന്മാരെ,
ഇതിനെ ഞാൻ പറയുന്നു, [29] കാ
ലം കുറഞ്ഞിരിക്കുന്നു; ആകയാ
ൽ വേണ്ടുന്നത, ഭാൎയ്യമാരുള്ളവർ
തങ്ങൾക്ക ഇല്ലാത്തവർ എന്ന
പോലെയും;
൩൦ കരയുന്നവർ കരയാത്ത
വർ എന്ന പോലെയും, സന്തോ

18. നടപ്പ. ൧൫: ൧, ൫, ൧൯, ൨൪, ൨൯. ഗലാ. ൫: ൨ 19. ഗലാ. ൫: ൬. ൬: ൧൫.
20. യോഹ. ൧൫: ൧൪. ൧ യോഹ. ൨: ൩. ൩: ൨൪. 21. യോഹ. ൮: ൩൬ റോമാ. ൬: ൧൮, ൨൨ ഫിലേ. ൧൬. 22. ൧ കോറി. ൯: ൨൧. ഗലാ. ൫: ൧൩. എഫെ. ൬: ൬. ൧ പത്രൊ. ൨: ൧൬. 23. ലേവി. ൨൫: ൪൨. ൧ കോറി. ൬: ൨൦. ൧ പത്രൊ. ൧: ൧൮, ൧൯. 24. ൧ കോറി. ൭: ൨൦. 25. ൧ കോറി. ൭: ൬, ൧൦, ൪൦. ൨ കോറി. ൮: ൮, ൧൦. 26. ൧ കോറി. ൪: ൨. ൧ തിമൊ. ൧: ൧൨. 27. ൧ തിമൊ. ൧: ൧൬ 28. ൧ കോറി. ൭: ൧ ൮. 29. റോമ. ൧൩: ൧൧. ൧ പത്രൊ. ൪: ൭. ൨ പത്രൊ. ൩: ൮, ൯.

ക്ഷപ്പെടുന്നവർ സന്തോഷപ്പെ
ടാത്തവർ എന്ന പോലെയും; വി
ലെക്ക വാങ്ങുന്നവർ അനുഭവി
ക്കാത്തവർ എന്നപോലെയും;
൩൧ ഈ ലോകത്തെ അനുഭ
വിക്കുന്നവർ [30] അതിനെ ദോ
ഷമായി അനുഭവിക്കാത്തവർ
എന്ന പോലെയും ഇരിക്കേണ്ടു
ന്നതാകുന്നു: എന്തെന്നാൽ [31] ഈ
ലോകത്തിന്റെ വേഷം ഒഴി
ഞ്ഞുപോകുന്നു.
൩൨ നിങ്ങൾ മനോവിചാരം
കൂടാത്തവരായിരിക്കെണം എന്ന
ഇനിക്ക മനസ്സുണ്ട. എന്നാൽ
[32] വിവാഹം ചെയ്യാത്തവൻ ക
ൎത്താവിനെ എങ്ങിനെ പ്രസാദി
പ്പിക്കും എന്ന വെച്ച, കൎത്താവി
ന്റെ കാൎയ്യങ്ങളെ കുറിച്ച വിചാ
രപ്പെടുന്നു.
൩൩ എന്നാൽ വിവാഹം ചെ
യ്യുവൻ താൻ ഭാൎയ്യയെ എങ്ങി
നെ പ്രസാദിപ്പിക്കും എന്ന വെ
ച്ച, ലോകകാൎയ്യങ്ങളെ കുറിച്ച
വിചാരപ്പെടുന്നു.
൩൪ അപ്രകാരം തന്നെ വി
വാഹം കഴിഞ്ഞ സ്ത്രീയും കന്യക
യും തമ്മിൽ വ്യത്യാസമുണ്ട. വി
വാഹം കഴിയാത്തവൾ തന്റെ
ശരീരത്തിലും ആത്മാവിലും ശു
ദ്ധമുള്ളവളാകേണ്ടുന്നതിന, [33] ക
ൎത്താവിന്റെ കാൎയ്യങ്ങളെ കുറിച്ച
വിചാരപ്പെടുന്നു: വിവാഹം
ചെയ്യുവളോ തന്റെ ഭൎത്താവി
നെ എങ്ങിനെ പ്രസാദിപ്പി
ക്കും എന്ന വെച്ച ലോകകാൎയ്യ
ങ്ങളെ കുറിച്ച വിചാരപ്പെടുന്നു.
൩൫ വിശേഷിച്ചും ഞാൻ ഇ
തിനെ നിങ്ങളുടെ പ്രയോജന
ത്തിനായിട്ട തന്നെ പറയുന്നു; നി
ങ്ങളുടെ മേൽ ഞാൻ ഒരു കണി
യെ ഇടുവാനായിട്ടല്ല, യോഗ്യമു
ള്ളതിനായിട്ടും, നിങ്ങൾ വ്യാകുലം
കൂടാതെ കൎത്താവിങ്കൽ താല്പൎയ്യ
പ്പെടേണ്ടുന്നതിനായിട്ടും അത്രെ.
൩൬ പിന്നെ ഒരുത്തൻ താൻ
തന്റെ കന്യകയോട അയോഗ്യ
മായി നടക്കുന്നു എന്ന നിരൂപി
ക്കുന്നു എങ്കിൽ, അവൾക്ക വയ
സ്സ അധികം ചെന്നാൽ, അങ്ങി
നെ തന്നെ വേണമെങ്കിൽ, അ
വൻ ഇച്ശിക്കുന്നതിനെ ചെയ്യു
ട്ടെ, അവൻ പാപം ചെയ്യുന്നി
ല്ല, അവർ വിവാഹം ചെയ്യട്ടെ.
൩൭ എന്നാലും ആവശ്യം ഇല്ലാ
തിരിക്കയും, തന്റെ സ്വെച്ശയിൽ
അധികാരം ഉണ്ടായിരിക്കയും, ത
ന്റെ കന്യകയെ കാക്കും എന്നു
ള്ളതിനെ തന്റെ ഹൃദയത്തിൽ
നിശ്ചയിക്കയും ചെയ്യു, തന്റെ
ഹൃദയത്തിൽ സ്ഥിരമായി നില്ക്കു
ന്നവൻ നന്നായി ചെയ്യുന്നു.
൩൮ അതുകൊണ്ട [34] വിവാഹം
ചെയ്തുകൊടുക്കുന്നവൻ നന്നാ
യി ചെയ്യുന്നു; എന്നാൽ വിവാ
ഹം ചെയ്തുകൊടുക്കാത്തവൻ അ
ധികം നന്നായി ചെയ്യുന്നു.
൩൯ [35] ഭാൎയ്യ, തന്റെ ഭൎത്താവ
ജീവനോടിരിക്കുന്ന കാലം ഒ
ക്കെയും ന്യായപ്രമാണത്താൽ
കെട്ടപ്പെട്ടിരിക്കുന്നു: എന്നാൽ

30. ൧ കോറി. ൯: ൧൮. 31. സങ്കീ. ൩൯: ൬. യാക്കോ. ൧: ൧൦. ൪: ൧൪. ൧ പേത്രാ. ൧: ൨൪. ൪: ൭. ൧ യോഹ. ൨: ൧൭. 32. ൧ തീമോ. ൫: ൫. 33. ലൂ. ൧൦: ൪൦. 34. എബ്രാ. ൧൩: ൪. 35. റോമാ. ൭: ൨.

അവളുടെ ഭർത്താവ മരിച്ചു എ
ങ്കിൽ, അവൾ തനിക്ക മനസ്സു
ള്ളവനെ വിവാഹം ചെയ്യപ്പെട്ട
വാൻ സ്വാതന്ത്ര്യമുള്ളവളാകുന്നു:
[36] കർത്താവിൽ മാത്രമെ ആവു.
൪൰ എന്നാൽ അവൾ ഇപ്രകാ
രം തന്നെ ഇരിക്കുന്നു എങ്കിൽ,
[37] എന്റെ അഭിപ്രായപ്രകാരം
അവൾ ഏറെ ഭാഗ്യമുള്ളവൾ
ആകുന്നു: [38] എനിക്ക ദൈവത്തി
ന്റെ ആത്മാവ ഉണ്ട എന്ന
ഞാൻ നിരൂപിക്കയും ചെയ്യുന്നു.

## ൮ അദ്ധ്യായം.

൧ വിഗ്രഹങ്ങൾക്ക നിവേദിക്കപ്പെട്ട ആഹാരങ്ങൾ സംബന്ധിച്ച ബലഹീനരുടെ നിമിത്തം സൂക്ഷിച്ച നടക്കേണം.

[1]വിഗ്രഹങ്ങൾക്ക നിവേദിക്ക
പ്പെട്ടവയെ കുറിച്ചൊ നമുക്ക എ
ല്ലാവൎക്കും [2] അറിവ ഉണ്ട എന്ന
നാം അറിയുന്നു, [3] അറിവ ചീ
ൎപ്പിക്കുന്നു, സ്നേഹം ഉറപ്പിക്കുന്നു
താനും.
൨ എന്നാൽ [4] താൻ വല്ലതും അ
റിയുന്നു എന്ന യാതൊരുത്തനും
വിചാരിക്കുന്നു എങ്കിൽ, അവൻ
അറിയേണ്ടുന്ന പ്രകാരം ഇതുവ
രെയും ഒന്നും അറിഞ്ഞിട്ടില്ല.
൩ എന്നാൽ ഒരുത്തൻ ദൈവ
ത്തെ സ്നേഹിക്കുന്നു എങ്കിൽ,
[5] ആയവൻ അവനാൽ അറിയ
പ്പെട്ടിരിക്കുന്നു.
൪ അതുകൊണ്ട വിഗ്രഹങ്ങൾ
ക്ക നിവേദിക്കപ്പെട്ടവയെ ഭക്ഷി
ക്കുന്ന കാൎയ്യത്തെ കുറിച്ചു, [6] ലോ
കത്തിൽ വിഗ്രഹംഎന്നത ഏതുമി
ല്ലെന്നും, [7]ഒരുവനല്ലാതെ മറ്റൊരു
ദൈവമില്ല എന്നും നാംഅറിയുന്നു
൫ എന്തുകൊണ്ടെന്നാൽ പല
ദേവന്മാരും പല കൎത്താക്കന്മാരും
ഉണ്ട എങ്കിലും, സ്വൎഗ്ഗത്തിൽ ആ
കട്ടെ, ഭൂമിയിൽ ആകട്ടെ, [8] ദൈ
വങ്ങൾ എന്ന വിളിക്കപ്പെട്ടവർ
ഉണ്ട എങ്കിലും,
൬ [9] പിതാവായി ഒരു ദൈവമെ
നമുക്ക ഉള്ളു, [10] അവനിൽനിന്ന
സകലവും, അവന്നായിട്ട നാമും
ആകുന്നു; [11] യേശു ക്രിസ്തു എന്ന
ഏക കൎത്താവുമേയുള്ളു, [12] ആയ
വനാൽ സകലവും, അവനാൽ
നാമും ആകുന്നു.
൭ എന്നാൽ എല്ലാവരിലും ആ
അറിവില്ല: എന്തുകൊണ്ടെന്നാൽ
ചിലർ ഇതുവരെ [13] വിഗ്രഹം
എന്നുള്ള മനസ്സാക്ഷിയോട കൂ
ടെ അതിനെ വിഗ്രഹത്തിന നി
വേദിക്കപ്പെട്ടവ എന്ന വെച്ചു
ഭക്ഷിക്കുന്നു; അവരുടെ മനസ്സാ
ക്ഷി ബലഹീനമുള്ളതാകകൊണ്ട
[14]അശുദ്ധിപ്പെടുകയും ചെയ്യുന്നു.

36. ൨ കോറി. ൬: ൧൪. 37. ൧ കോറി. ൭: ൨൫. 38. ൧ തെസ്സ. ൪: ൮.
1. നടപ്പ. ൧൫: ൨൰, ൨൯. ൧ കോറി. ൧൰: ൧൯. 2. റോമാ. ൧൪: ൧൪, ൨൨. 3. റോമാ. ൧൪: ൩, ൧൰. 4. ൧ കോറി. ൧൩: ൮, ൯, ൧൨. ഗലാ. ൬: ൩. ൧ തീമോ. ൬: ൪. 5. പുറ ൩൩: ൧൨, ൧൭. നാഹൂം. ൧: ൭. മത്താ. ൭: ൨൩. ഗലാ. ൪: ൯. ൨ തീമോ. ൨: ൧൯. 6. യെശാ. ൪൧: ൨൪. ൧ കോറി. ൧൰: ൧൯. 7. ൫ മോശ. ൪: ൩൯. ൬: ൪. യെശാ. ൪൪: ൮. മൎക്കൊ. ൧൨: ൨൯. ൧ കോറി. ൮: ൬. എഫെ. ൪: ൬. ൧ തീമോ. ൨: ൫. 8. യോഹ. ൧൰: ൩൪. 9. മലാ. ൨: ൧൰. എഫെ. ൪: ൬. 10. നടപ്പ. ൧൭: ൨൮. റോമാ. ൧൧: ൩൬. 11. യോഹ. ൧൩: ൧൩. നടപ്പ. ൨: ൩൬. ൧ കോറി. ൧൨: ൩. എഫെ. ൪: ൫. ഫിലി. ൨: ൧൧. 12. യോഹ. ൧: ൩. കൊലൊ. ൧: ൧൬. എബ്രാ. ൧: ൨. 13. ൧ കോറി. ൧൰: ൨൮, ൨൯. 14. റോമാ. ൧൪: ൧൪, ൨൩.

൮ എന്നാൽ 15 ആഹാരം എന്ന
ത നമ്മെ ദൈവത്തിങ്കൽ അടു
പ്പിക്കുന്നില്ല: എന്തുകൊണ്ടെന്നാ
ൽ നാം ഭക്ഷിക്കുന്നു എങ്കിൽ, ന
മുക്ക [വിശേഷത] കൂടുന്നില്ല; ഭ
ക്ഷിക്കുന്നില്ല എങ്കിൽ, നമുക്ക
[വിശേഷത] കുറയുന്നതുമില്ല.
൯ എന്നാൽ 16 നിങ്ങളുടെ ൟ
അധികാരം ബലഹീനന്മാരായു
ള്ളവൎക്ക ഒരു പ്രകാരത്തിലും 17 ത
ടവായി വരാതെ ഇരിപ്പാൻ സൂ
ക്ഷിപ്പിൻ.
൰ എന്തെന്നാൽ അറിവുള്ളവ
നായ നീ വിഗ്രഹാലയത്തിൽ
ഭക്ഷിപ്പാനിരിക്കുന്നതിനെ ഒരു
ത്തൻ കണ്ടാൽ, 18 ആ ബലഹീ
നനായവന്റെ മനസ്സാക്ഷി വി
ഗ്രഹങ്ങൾക്ക നിവേദിക്കപ്പെട്ടവ
യെ ഭക്ഷിപ്പാൻ ധൈൎയ്യപ്പെടുക
യില്ലയൊ?
൰൧ ആൎക്ക വേണ്ടി ക്രിസ്തു മരി
ച്ചുവൊ, 19 ആ ബലഹീന സ
ഹോദരൻ നിന്റെ അറിവിനാ
ൽ നശിച്ചുപോകാമൊ?
൰൨ പിന്നെ 20 നിങ്ങൾ ഇപ്ര
കാരം സഹോദരന്മാൎക്ക വിരോ
ധമായി പാപം ചെയ്തു, അവരു
ടെ ബലഹീന മനസ്സാക്ഷിയെ
ദണ്ഡിപ്പിക്കുമ്പോൾ, നിങ്ങൾ
ക്രിസ്തുവിന വിരോധമായി പാ
പം ചെയ്യുന്നു.
൰൩ ആയതുകൊണ്ടു 21 ആഹാരം
എന്റെ സഹോദരനെ വിരുദ്ധ
പ്പെടുത്തുന്നു എങ്കിൽ, ഞാൻ എ
ന്റെ സഹോദരനെ വിരുദ്ധപ്പെ
ടുത്താതെ ഇരിപ്പാൻ എന്നന്നേ
ക്കും ഇറച്ചിയെ ഭക്ഷിക്കയില്ല.

## ൯ അദ്ധ്യായം.

പൌലുസ തന്റെ സ്വാതന്ത്ര്യത്തെ കാട്ടുന്നത
൭. ദൈവ ശുശ്രൂഷക്കാർ സുവിശേഷത്താൽ
ജീവനം കഴിക്കെണ്ടുന്നതാകുന്നു എന്നുള്ളത.
൨൪. ആയുസ്സ ഒരു ഓട്ടം പോലെ ആകുന്നു
എന്നുള്ളത.

1 ഞാൻ ഒരു അപ്പോസ്തോലനല്ല
യൊ? ഞാൻ സ്വാതന്ത്ര്യമുള്ളവന
ല്ലയൊ? 2 ഞാൻ നമ്മുടെ കൎത്താ
വായ യേശുക്രിസ്തുവിനെ കണ്ടി
ട്ടില്ലയൊ? 3 കൎത്താവിൽ എന്റെ
പ്രവൃത്തി നിങ്ങൾ അല്ലയൊ?
൨ മററുള്ളവൎക്ക ഞാൻ അപ്പോ
സ്തോലനല്ല എങ്കിലും, നിങ്ങൾ
ക്ക ആകുന്നു നിശ്ചയം: എന്തെ
ന്നാൽ 4 കൎത്താവിങ്കൽ നിങ്ങൾ
എന്റെ അപ്പോസ്തോലസ്ഥാന
ത്തിന്റെ മുദ്രയാകുന്നു.
൩ എന്നെ വിസ്തരിക്കുന്നവ
രോട എന്റെ പ്രത്യുത്തരം ഇതാ
കുന്നു.
൪ 5 ഭക്ഷിപ്പാനും കുടിപ്പാനും
ഞങ്ങൾക്ക അധികാരമില്ലയൊ?
൫ മററ അപ്പോസ്തോലന്മാരും,
6 കൎത്താവിന്റെ സഹോദരന്മാ

15. റോമാ. ൧൪: ൧൭. 16. ഗലാ. ൫: ൧൩. 17. റോമാ. ൧൪: ൧൩, ൨൦. 18. ൧ കോറി. ൧൦: ൨൮, ൩൨. 19. റോമാ. ൧൪: ൧൫, ൨൦. 20. മത്താ. ൨൫: ൪൦, ൪൫. 21. റോമാ. ൧൪: ൨൧. ൨ കോറി. ൧൧: ൨൯.

1. നടപ്പ്. ൯: ൧൫. ൧൩: ൨. ൨൬: ൧൭. ൨ കോറി. ൧൨: ൧൨. ഗലാ. ൨: ൭, ൮. ൧ തിമൊ. ൨: ൭. ൨ തിമൊ. ൧: ൧൧. 2. നടപ്പ്. ൯: ൩, ൧൭. ൧൮: ൯. ൨൨: ൧൪, ൧൮. ൨൩: ൧൧. ൧ കോറി. ൧൫: ൮. 3. ൧ കോറി. ൩: ൬. ൪: ൧൫. 4 ൨ കോറി. ൩: ൨. ൧൨: ൧൨. 5. ൧ കോറി. ൯: ൧൪. ൧ തെസ്സ. ൨: ൬. ൨ തെസ്സ. ൩: ൯. 6. മത്താ. ൧൩: ൫൫. മൎക്കൊ. ൬: ൩. ലൂ. ൬: ൧൫. ഗലാ. ൧: ൧൯.

രും, [7] കേപ്പാസും എന്നപോലെ, ഞങ്ങൾക്ക ഒരു സഹോദരിയെ, ഒരു ഭാൎയ്യയെ, കൂട്ടിക്കൊണ്ട സഞ്ചരിപ്പാൻ അധികാരമില്ലയൊ?

൬ അല്ലെങ്കിൽ [8] വേല ചെയ്യാതിരിപ്പാൻ, ഇനിക്കും ബൎന്നബാസിന്നും മാത്രം അധികാരം ഇല്ലയൊ?

൭ ആര [9] തന്റെ സ്വന്ത ചിലവിട്ട എപ്പോഴെങ്കിലും യുദ്ധ സേവ ചെയ്യുന്നു? ആര [10] ഒരു മുന്തിരിങ്ങാതോട്ടമുണ്ടാക്കി, അതിന്റെ ഫലത്തിൽനിന്ന ഭക്ഷിക്കാതെ ഇരിക്കുന്നു? അല്ലെങ്കിൽ ആര [11] ആട്ടിൻകൂട്ടത്തെ മേയിച്ച, ആ കൂട്ടത്തിന്റെ പാലിൽനിന്ന ഉണ്ണാതെ ഇരിക്കുന്നു?

൮ ഞാൻ ഇവയെ മനുഷ്യപ്രകാരമൊ പറയുന്നത? ന്യായപ്രമാണവും ഇവയെ പറയുന്നില്ലയൊ?

൯ എന്തുകൊണ്ടെന്നാൽ [12] നീ ധാന്യം മെതിക്കുന്ന കാളയെ വാ കെട്ടരുത, എന്ന മോശയുടെ ന്യായപ്രമാണത്തിൽ എഴുതപ്പെട്ടിരിക്കുന്നു. ദൈവം കാളകൾക്ക വേണ്ടി വിചാരപ്പെടുന്നുവൊ?

൧൦ അതോ അവൻ നമുക്കായിട്ട തന്നെ ഇതിനെ പറയുന്നുവൊ? നമുക്കായിട്ട എഴുതപ്പെട്ടിരിക്കുന്നു നിശ്ചയം: [13] ഉഴുന്നവൻ ആശയോടെ ഉഴുകയും, ആശയോടെ മെതിക്കുന്നവൻ തന്റെ ആശയിൽ അംശിയായി ഇരിക്കയും ചെയ്യേണ്ടുന്നതിന ആകുന്നു.

൧൧ [14] ഞങ്ങൾ നിങ്ങൾക്ക ആത്മകാൎയ്യങ്ങളെ വിതെച്ചു എങ്കിൽ, ഞങ്ങൾ നിങ്ങളുടെ ജഡകാൎയ്യങ്ങളെ കൊയ്താൽ വലിയ കാൎയ്യമൊ?

൧൨ മററുള്ളവർ നിങ്ങളുടെ മേൽ [ഈ] അധികാരത്തിന ഓഹരിയുള്ളവരാകുന്നു എങ്കിൽ, ഞങ്ങൾ വിശേഷാൽ അല്ലയൊ? എന്നാലും [15] ഞങ്ങൾ ക്രിസ്തുവിന്റെ സുവിശേഷത്തിന യാതൊരു തടവും വരുത്താതെ ഇരിപ്പാൻ, [16] ഞങ്ങൾ ഈ അധികാരത്തെ നടത്താതെ, സകലവും സഹിക്കുന്നു.

൧൩ [17] ശുദ്ധമുള്ള കാൎയ്യങ്ങളിൽ ശുശ്രൂഷിക്കുന്നവർ ദൈവാലയത്തിലെ [വസ്തുക്കൾ കൊണ്ട] ഉപജീവിക്കുന്നു എന്നും, ബലിപീഠത്തിങ്കൽ കാത്തിരിക്കുന്നവർ ബലിപീഠത്തോട കൂടെ ഓഹരിക്കാർ ആകുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ?

൧൪ അപ്രകാരം തന്നെ [18] സുവിശേഷത്തെ പ്രസംഗിക്കുന്നവർ സുവിശേഷത്താൽ ഉപജീവിക്കെണമെന്ന [19] കൎത്താവ നിയമിച്ചിരിക്കുന്നു.

7. മത്താ. ൰: ൧൦. 8. ൨ തെസ്സ. ൩: ൮, ൯. 9. ൨ കോറി. ൧൦; ൪. ൧ തിമൊ ൧: ൧൮. ൬: ൧൨. ൨ തിമോ. ൨: ൩. ൪: ൭. 10. ൫ മോ. ൨൦: ൬. സുഭാ. ൨൭: ൧൮. ൧ കോറി. ൩: ൬, ൮. 11. യോഹ. ൨൧: ൧൫. ൧ പത്രൊ. ൫: ൨. 12. ൫ മോ ൨൫: ൪. ൧ തിമോ. ൫: ൧൮ 13. ൨ തിമോ. ൨: ൬. 14: റോമാ. ൧൫: ൨൭, ഗലാ ൬: ൬. 15. ൨ കോറി. ൧൧: ൧൨. 16. നടപ്പ. ൨൦: ൩൩. ൧ കോറി. ൯: ൧൨, ൧൮ ൨ കോ. റി. ൧൧: ൭, ൯. ൧൨: ൧൩. ൧ തെസ്സ. ൨: ൬. 17. ലേവി. ൬: ൧൬, ൨൬. ൭: ൬. ൪ മോ. ൫: ൯, ൧൦. ൧൮: ൮—൨൦. ൫ മോ. ൧൦: ൯. ൧൮: ൧. 18. ഗലാ. ൬: ൬. ൧ തിമോ ൫: ൧൭. 19. മത്താ. ൧൦: ൧൦. ലൂ. ൧൦: ൭

൧൫ എങ്കിലും [20] ഇവയൊന്നും
ഞാൻ പ്രയോഗിച്ചിട്ടില്ല: ഇവ
യെ ഞാൻ എഴുതിയത ഇപ്രകാ
രം ഇനിക്ക ചെയ്യപ്പെടെണ്ടുന്ന
തിനുമല്ല: എന്തുകൊണ്ടെന്നാൽ
യാതൊരുത്തനും എന്റെ പ്രശം
സയെ വ്യൎത്ഥമാക്കുന്നതിനേക്കാ
ൾ [21]മരിക്കുന്നത ഇനിക്ക നന്ന.
൧൬ എന്തെന്നാൽ ഞാൻ സുവി
ശേഷിക്കുന്നു എങ്കിലും, പ്രശം
സിപ്പാൻ ഇനിക്ക ഒന്നുമില്ല:
എന്തുകൊണ്ടെന്നാൽ [22] ആവശ്യം
എങ്കൽ വെക്കപ്പെട്ടിരിക്കുന്നു; അ
തെ ഞാൻ സുവിശേഷിക്കാതെ
ഇരുന്നാൽ ഇനിക്ക ഹാ കഷ്ടം!
൧൭ എന്തെന്നാൽ ഞാൻ ഇതി
നെ മനസ്സോടെ ചെയ്യുന്നു എ
ങ്കിൽ, ഇനിക്ക [23] പ്രതിഫലമുണ്ട:
എന്നാൽ മനസ്സുകേടോടെ എ
ങ്കിൽ, [24]കലവറസ്ഥാനം എന്റെ
പക്കൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്നു.
൧൮ എന്നാൽ എന്റെ പ്രതി
ഫലം എന്ത? [25] സുവിശേഷി
ക്കുമ്പോൾ, ഞാൻ [26] സുവിശേ
ഷത്തിൽ എന്റെ അധികാര
ത്തെ അയോഗ്യമായി പ്രയോഗി
ക്കാതെ ഇരിക്കേണ്ടുന്നതിന, ക്രി
സ്തുവിന്റെ സുവിശേഷത്തെ
ചിലവ കൂടാതെ ആക്കുന്നത ത
ന്നെ [നിശ്ചയം.]
൧൯ എന്തെന്നാൽ [27] ഞാൻ എ
ല്ലാവരിൽനിന്നും ഒഴിവുള്ളവനാ
യിരുന്നാലും, [28] അധിക ജനങ്ങ
ളെ ആദായപ്പെടുത്തേണ്ടുന്നതി
ന, [29] ഞാൻ എന്നെ തന്നെ
എല്ലാവൎക്കും ദാസനാക്കി.
൨൦ ഞാൻ യെഹൂദന്മാരെ ആദായ
പ്പെടുത്തേണ്ടുന്നതിന, [30]യെഹൂദ
ന്മാൎക്ക ഒരു യെഹൂദൻ എന്നപോ
ലെയും; ന്യായപ്രമാണത്തിൻ കീ
ഴുള്ളവരെ ആദായപ്പെടുത്തേണ്ടു
ന്നതിന ന്യായപ്രമാണത്തിൻ
കീഴുള്ളവൎക്ക ന്യായപ്രമാണത്തിൻ
കീഴുള്ളവൻ എന്ന പോലെയും;
൨൧ [31]ന്യായപ്രമാണമില്ലാത്തവ
രെ ആദായപ്പെടുത്തേണ്ടുന്നതി
ന ന്യായപ്രമാണമില്ലാത്തവൎക്ക
[37]ന്യായപ്രമാണമില്ലാത്തവൻ എ
ന്നപോലെയും ആയിതീൎന്നു. [33] എ
ന്നാൽ ഞാൻ ദൈവത്തിന ന്യാ
യ പ്രമാണമില്ലാത്തവനായിട്ടല്ല,
ക്രിസ്തുവിന്റെ ന്യായപ്രമാണ
ത്തിൽ ഉൾപ്പെട്ടവനായിട്ടത്രെ.
൨൨ പിന്നെയും ബലഹീനന്മാ
രെ ആദായപ്പെടുത്തേണ്ടുന്നതി
ന, [34] ബലഹീനന്മാൎക്ക ഞാൻ
ബലഹീനനെ പോലെ ആയി
തീൎന്നു. [34] ഞാൻ സകല പ്രകാ
രത്തിലും ചിലരെ രക്ഷിക്കേണ്ടു
ന്നതിന, [36] സകലൎക്കും ഞാൻ
സകലവും ആയി തീൎന്നു.
൨൩ ഞാൻ സുവിശേഷത്തി
ന്റെ നിമിത്തമായിട്ട അതിൽ
[നിങ്ങളോട] കൂടെ ഓഹരിക്കാര

20. നടപ്പ. ൧൮: ൩. ൨൦: ൩൪. ൧ കോറി. ൪: ൧൨. ൯: ൧൨. ൧ തെസ്സ. ൨: ൯. ൨ തെസ്സ ൩: ൮. 21. ൨ കോറി. ൧൧: ൧൦. 22 റോമ. ൧: ൧൪. 23. ൧ കോറി. ൩: ൮, ൧൪. 24. ൧ കോറി. ൪: ൧. ഗലാ. ൨: ൭. ഫിലി. ൧: ൧൭: കൊലൊ. ൧: ൨൫. 25. ൧ കോറി. ൧൦: ൩൩. ൨ കോറി. ൪: ൫. ൧൧: ൭ 26. ൧ കോറി. ൭: ൩൧. 27. ൧ കോറി. ൯: ൧. 28. മത്താ. ൧൮: ൧൫. ൧ പത്രോ. ൩: ൧. 29 ഗലാ. ൫: ൧൩. 30. നടപ്പ. ൧൬: ൩. ൧൮: ൧൮. ൨൧: ൨൩. 31. ഗലാ. ൩: ൨. 32. റോമ. ൨: ൧൨, ൧൪. 33. ൧ കോറി. ൭: ൨൨. 34. റോമ. ൧൫: ൧. ൨ കോറി. ൧൧: ൨൯. 35. റോമ. ൧൧: ൧൪. ൧ കോറി. ൭: ൧൬. 36. ൧ കോറി. ൧൦: ൩൩.

നായി തീരേണ്ടുന്നതിന, ഇതി
നെ ചെയ്യുന്നു.
൨൪ ഓട്ടക്കളത്തിൽ ഓടുന്നവർ
എല്ലാവരും ഓടുന്നു, എങ്കിലും ഒ
രുത്തനെ വിരുത കിട്ടുന്നുള്ളു എ
ന്ന നിങ്ങൾ അറിയുന്നില്ലയൊ?
[37] ഇപ്രകാരം നിങ്ങൾക്ക ലഭി
ക്കത്തക്കവണ്ണം ഓടുവിൻ.
൨൫ പിന്നെയും [38] പോരാടുന്ന
വൻ ഒക്കെയും സകലത്തിലും മി
തത്തോടെ ഇരിക്കുന്നു: എന്നാൽ
അവർ അഴിവുള്ളോരു കിരീടവും,
നാമൊ [39] അഴിവില്ലാത്തതും പ്രാ
പിക്കേണ്ടുന്നതിന തന്നെ.
൨൬ ആയതുകൊണ്ട ഞാൻ
ൟവണ്ണം ഓടുന്നു, [40] നിശ്ച
യം കൂടാതെ അല്ല; ൟവണ്ണം
ഞാൻ മുഷ്ടിയുദ്ധം ചെയ്യുന്നു,
ആകാശത്തെ അടിക്കുന്നവൻ
എന്ന പോലെ അല്ല:
൨൭ എങ്കിലൊ മറ്റുള്ളവരോട
പ്രസംഗിച്ചിട്ട, ഞാൻ തന്നെ
ഒരു പ്രകാരത്തിലും [41] ഉപേ
ക്ഷിതനാകാതെ, ഇരിപ്പാനായി
ട്ട, [42] ഞാൻ എന്റെ ശരീരത്തെ
ഒതുക്കി [43] കീഴ്പ്പെടുത്തുന്നു.

## ൧൦ അദ്ധ്യായം.

൧ യെഹൂദന്മാൎക്ക സംഭവിച്ചവ നമുക്ക ഉപദേശത്തിനായിട്ട ആയിരുന്നു. ൨൧ രാത്രിഭക്ഷണത്തെ കുറിച്ച.

വിശേഷിച്ചും, സഹോദരന്മാ
രെ, നമ്മുടെ പിതാക്കന്മാർ എല്ലാ
വരും [1] മേഘത്തിൻ കീഴെ ആയി
രുന്നു എന്നും, എല്ലാവരും [2] സമുദ്ര
ത്തിൽ കൂടികടന്നു പോയി എന്നും;
൨ എല്ലാവരും മോശയിലേക്ക
മേഘത്തിലും സമുദ്രത്തിലും ജ്ഞാ
നസ്നാനപ്പെട്ടു എന്നും;
൩ എല്ലാവരും ഒരു [3] ആത്മഭ
ക്ഷണം തന്നെ ഭക്ഷിച്ചു എന്നും:
൪ എല്ലാവരും ഒരു [4] ആത്മപാ
നീയം തന്നെ കുടിച്ചു എന്നും: എ
ന്തെന്നാൽ അവരെ പിന്തുടൎന്ന
ആത്മപാറയിൽനിന്ന അവർ
കുടിച്ചു: ആ പാറ ക്രിസ്തു തന്നെ
ആയിരുന്നു എന്നും,
൫ എങ്കിലും അവരിൽ മിക്കവ
രോടും ദൈവത്തിന പ്രിയമുണ്ടാ
യിരുന്നില്ല: എന്തെന്നാൽ അവർ
[5] വനത്തിൽ നശിപ്പിക്കപ്പെട്ടു
എന്നും, നിങ്ങൾ അറിയാതെ
ഇരിപ്പാൻ എനിക്ക മനസ്സില്ല.
൬ [6] അവർ മോഹിച്ചതു പോ
ലെ, നാമും ദുഷ്കാര്യങ്ങളെ മോ
ഹിക്കാതെ ഇരിപ്പാനായിട്ട, ൟ
കാര്യങ്ങൾ നമുക്ക ദൃഷ്ടാന്തങ്ങളാ
യിരിക്കുന്നു.
൭ [7] അവരിൽ ചിലർ വിഗ്ര
ഹാരാധനക്കാർ ആയിരുന്നതു
പോലെ നാം ആകയും അരുത;

---

37. ഗലാ. ൨: ൨. ൫: ൭. ഫിലി. ൨: ൧൬. ൩: ൧൪. ൨ തിമൊ. ൪: ൭. എബ്രാ. ൧൨: ൧. 38. എഫെ. ൬: ൧൨. ൧ തിമൊ. ൬: ൧൨. ൨ തിമൊ. ൨: ൫ ൪: ൭. 39. ൨ തിമൊ. ൪: ൮. യാക്കൊ. ൧: ൧൨. ൧ പത്രൊ. ൧: ൪. ൫: ൪. അറി ൨: ൧൦. ൩: ൧൧: 40. ൨ തിമൊ ൨: ൫. 41. യെറ. ൬: ൩൦. ൨ കോറി. ൧൩: ൫, ൬. 42. റോമാ. ൮: ൧൩. കൊലൊ ൩: ൫. 43. റോമാ. ൬: ൧൮, ൧൯.

1. പുറ. ൧൩: ൨൧. ൧൪: ൧൯. ൪ മോശ. ൯: ൧൮. ൧൪: ൧൪. ൫ മോശ. ൧: ൩൩. നെഹെ. ൯: ൧൨, ൧൯. സങ്കീ. ൭൮: ൧൪. ൧൦൫: ൩൯. 2. പുറ. ൧൪: ൨൨. ൪ മോ, ൩൩: ൮. യോശു. ൪: ൨൩. സങ്കീ. ൭൮: ൧൩. 3. പുറ. ൧൬: ൧൫, ൩൫. നെഹെ. ൯: ൧൫. സങ്കീ. ൭൮: ൨൪. 4. പുറ. ൧൭: ൬. ൪ മോശ. ൨൦: ൧൧. സങ്കീ. ൭൮: ൧൫. 5. ൪ മോ. ൧൪: ൨൯, ൩൨, ൩൫. ൨൬: ൬൪, ൬൫. സങ്കീ ൧൦൬: ൨൬. എബ്രാ. ൩: ൧൭. യെഹൂ. ൫. 6. ൪ മോ. ൧൧: ൪, ൩൩, ൩൪. സങ്കീ. ൧൦൬: ൧൪. 7. ൧ കോറി. ൧൦: ൧൪.

[8] ജനങ്ങൾ ഭക്ഷിപ്പാനും കുടിപ്പാ
നും ഇരുന്നു, കളിപ്പാൻ എഴുന്നീ
റ്റു എന്നു എഴുതപ്പെട്ടിരിക്കുന്ന
പ്രകാരം തന്നെ.
൮ അവരിൽ ചിലർ വേശ്യാ
ദോഷം ചെയ്തു, [9] ഒരു ദിവസ
ത്തിൽ തന്നെ ഇരുപത്തുമൂവായി
രം പേർ വീണുപോയി, [10] അപ്ര
കാരം നാം വേശ്യാദോഷം ചെ
യ്കയും അരുത.
൯ [11] അവരിൽ ചിലർ പരീക്ഷി
ച്ചു, [12] സൎപ്പങ്ങളാൽ നശിക്കപ്പെ
ട്ടു, അതു പോലെ നാം ക്രിസ്തുവി
നെ പരീക്ഷിക്കയും അരുത.
൧൦ [13] അവരിൽ ചിലർ പിറു
പിറുത്തു, [14] സംഹാരിയാൽ [15] ന
ശിക്കപ്പെട്ടു, അതു പോലെ നാം
പിറുപിറുക്കയും അരുത;
൧൧ എന്നാൽ ഇവയൊക്കെയും
ദൃഷ്ടാന്തങ്ങളായിട്ടു അവൎക്കു സം
ഭവിച്ചു: [16] ലോകത്തിന്റെ അവ
സാന കാലങ്ങൾ വന്നെത്തിയി
രിക്കുന്ന നമുക്കു ഉപദേശത്തിനാ
യിട്ടു [17] എഴുതപ്പെട്ടുമിരിക്കുന്നു.
൧൨ ആയതുകൊണ്ടു [18] താൻ
നില്ക്കുന്നു എന്നു വിചാരിക്കുന്ന
വൻ വീഴാതെ ഇരിപ്പാൻ നോ
ക്കട്ടെ.
൧൩ മനുഷ്യനു നടപ്പായുള്ളത
അല്ലാതെ ഒരു പരീക്ഷയും നി
ങ്ങളെ പിടിച്ചിട്ടില്ല: [19] ദൈവം
വിശ്വസ്തൻ ആകുന്നു, [20] അവൻ
നിങ്ങൾക്കു വഹിക്കാകുന്നതിനെ
ക്കാൾ അധികം നിങ്ങൾ പരീ
ക്ഷിക്കപ്പെടുവാൻ സമ്മതിക്കയി
ല്ല: അത്രയുമല്ല നിങ്ങൾക്കു
സഹിപ്പാൻ കഴിയേണ്ടുന്നതിനു,
പരീക്ഷയോടും കൂടെ [21] പോക്കു
വഴിയെയും ഉണ്ടാക്കും.
൧൪ അതുകൊണ്ടു, എന്റെ പ്രി
യന്മാരേ, [22] വിഗ്രഹാരാധനയെ
വിട്ടു ഓടുവിൻ.
൧൫ ഞാൻ [23] ബുദ്ധിമാന്മാരോട
എന്നു പോലെ പറയുന്നു, ഞാൻ
പറയുന്നതിനെ നിദാനിച്ചു നോ
ക്കുവിൻ.
൧൬ [24] നാം അനുഗ്രഹിക്കുന്ന
അനുഗ്രഹപാത്രം ക്രിസ്തുവിന്റെ
രക്തത്തിന്റെ കൂട്ടായ്മ അല്ലയൊ?
[25] നാം മുറിക്കുന്ന അപ്പം ക്രിസ്തു
വിന്റെ ശരീരത്തിന്റെ കൂട്ടായ്മ
അല്ലയൊ?
൧൭ എന്തെന്നാൽ [26] പലരായ
നാം ഒരു അപ്പവും, ഒരു ശരീരവും
ആകുന്നു: എന്തുകൊണ്ടെന്നാൽ
നാം എല്ലാവരും ഒരു അപ്പത്തിൽ
ഓഹരിക്കാർ ആകുന്നു.
൧൮ [27] ജഡപ്രകാരമുള്ള [28] ഇ

8. പുറ. ൩൨: ൬. 9. ൪ മോ. ൨൫: ൧, ൯. സങ്കീ. ൧൦൬: ൨൯. 10. ൧ കോറി. ൬: ൧൮. അറി
൧: ൧൪. 11. പുറ. ൧൭: ൨, ൭. ൪ മോ. ൨൧: ൫. ൫ മോ. ൬: ൧൬ സങ്കീ ൭൮: ൧൮, ൫൬.
൯൫: ൯. ൧൦൬: ൧൪. 12 ൪ മോ. ൨൧: ൬. 13. പുറ. ൧൬: ൨. ൧൭: ൨. ൪ മോ. ൧൪: ൨.
൨൯. ൧൬, ൪൧. 14. പുറ. ൧൨: ൨൩. ൨ ശമു. ൨൪: ൧൬. ൧ നാളാ. ൨൧: ൧൫. 15. ൪ മോ.
൧൪: ൩൭. ൧൬: ൪൯. 16. ൧ കോറി. ൭: ൨൯. ഫിലി. ൪: ൫. എബ്രാ. ൧൦: ൨൫, ൩൭.
൧ യോഹ. ൨: ൧൮. 17. റോമാ. ൧൧: ൪. ൧ കോറി. ൯: ൧൦. 18. റോമാ. ൧൧: ൨൦.
19 ൧ കോറി. ൧: ൯. 20. സങ്കീ. ൧൨൫: ൩. ൨ പത്രോ. ൨: ൯ 21. യറ. ൨൯:
൧൧. 22. ൧ കോറി. ൧൦: ൭. ൨ കോറി. ൬: ൧൭. ൧ യോഹ. ൫: ൨൧. 23. ൧ കോറി.
൮: ൧ 24. മത്താ. ൨൬: ൨൬, ൨൭, ൨൮. 25. നടപ്പ. ൨: ൪൨, ൪൬. ൧ കോറി.
൧൧: ൨൩, ൨൪. 26. റോമാ. ൧൨: ൫. ൧ കോറി. ൧൨: ൨൭. 27. റോമാ. ൪: ൧, ൧൨,
൧൬. ൨ കോറി. ൧൧: ൧൮. 28. റോമാ. ൪: ൧൨. ഗലാ. ൬: ൧൬.

സ്രായെലിനെ നൊക്കുവിൻ: [29]
ബലികളെ ഭക്ഷിക്കുന്നവർ ബ
ലിപീഠത്തൊട പങ്കുള്ളവരല്ലയൊ?
൧൯ ആകയാൽ ഞാൻ എന്ത
പറയുന്നു? [30] വിഗ്രഹം വല്ലതും
എന്നൊ, അല്ലെങ്കിൽ വിഗ്രഹ
നിവേദ്യം വല്ലതും എന്നൊ?
൨൦ അജ്ഞാനികൾ [31] നിവേദി
ക്കുന്നവ അവർ ദേവതകൾക്ക
നിവേദിക്കുന്നു, ദൈവത്തിനല്ല
എന്നത്രെ: നിങ്ങൾ ദേവതകളു
ടെ പങ്കുകാരാകുവാൻ ഇനിക്ക
മനസ്സില്ല.
൨൧ [32] നിങ്ങൾക്ക കൎത്താവി
ന്റെ പാനപാത്രത്തെയും, [33] ദേ
വതകളുടെ പാനപാത്രത്തെയും
കുടിപ്പാൻ കഴികയില്ല: നിങ്ങൾ
ക്ക കൎത്താവിന്റെ ഭക്ഷണപീ
ഠത്തിലും, ദേവതകളുടെ ഭക്ഷണ
പീഠത്തിലും ഓഹരിയുള്ളവരായി
രിപ്പാൻ കഴികയില്ല.
൨൨ [34] നാം കൎത്താവിനെ ദ്വേ
ഷ്യപ്പെടുത്തുന്നുവൊ? [35] നാം
അവനെക്കാൾ ബലവാന്മാരാകു
ന്നുവൊ?
൨൩ [36] സകലത്തിന്നും ഇനിക്ക
അധികാരമുണ്ട, എങ്കിലും സക
ലവും ഉപകരിക്കുന്നില്ല; സകല
ത്തിന്നും ഇനിക്ക ന്യായമുണ്ട എ
ങ്കിലും സകലവും ഉറപ്പിക്കുന്നില്ല.
൨൪ [37] ഓരോരുത്തൻ തനിക്കു
ള്ള [പ്രയോജനത്തെ] തന്നെ
യല്ല മറ്റുള്ളവന്റേതിനെയും അ
ന്വേഷിക്കട്ടെ.
൨൫ മനസ്സാക്ഷിയുടെ നിമി
ത്തം [38] ഒന്നും വിചാരിക്കാതെ ക
ടയിൽ വില്ക്കപ്പെടുന്നതിനെ ഒ
ക്കെയും ഭക്ഷിപ്പിൻ.
൨൬ എന്തെന്നാൽ [39] ഭൂമിയും
അതിന്റെ പരിപൂൎണ്ണതയും ക
ൎത്താവിന്റെ ആകുന്നു.
൨൭ പിന്നെയും അവിശ്വാസി
കളിൽ ഒരുത്തൻ നിങ്ങളെ ക്ഷ
ണിച്ചാൽ, നിങ്ങൾക്ക പോകു
വാൻ മനസ്സുണ്ടെങ്കിൽ, മനസ്സാ
ക്ഷിയുടെ നിമിത്തം ഒന്നും വി
ചാരിക്കാതെ, [40] നിങ്ങളുടെ മുമ്പാ
കെ വെക്കപ്പെട്ടതിനെ ഒക്കെയും
ഭക്ഷിപ്പിൻ
൨൮ എന്നാൽ ഇത വിഗ്രഹ
നിവേദ്യം ആകുന്നു എന്ന ഒരു
ത്തൻ നിങ്ങളോട പറഞ്ഞാൽ,
[41] അറിയിച്ചവന്റെയും മനസ്സാ
ക്ഷിയുടെയും നിമിത്തം ഭക്ഷി
ക്കരുത: എന്തെന്നാൽ [42] ഭൂമിയും
അതിന്റെ പരിപൂൎണ്ണതയും ക
ൎത്താവിന്റെ ആകുന്നു.
൨൯ മനസ്സാക്ഷി എന്ന ഞാൻ
പറയുന്നത നിന്റേതല്ല മറ്റ
വന്റേത അത്രെ. എന്തെന്നാൽ
[43] എന്റെ സ്വാതന്ത്ര്യം മറ്റൊരു
ത്തന്റെ മനസ്സാക്ഷിയാൽ വി

---

**29.** ലെവി. ൭: ൬. ൯: ൧൫. **30.** ൧ കൊരി. ൮: ൪. **31.** ലെവി. ൧൭: ൭. ൫ മൊ. ൩൨: ൧൭ സങ്കീ. ൧൦൬: ൩൭. അറി. ൯: ൨൦. **32.** ൨ കൊരി. ൬: ൧൫, ൧൬. **33.** ൫ മൊ. ൩൨: ൩൮. **34.** ൫ മൊ. ൩൨: ൨൧. **35.** ഹെസ. ൨൨: ൧൪. **36.** ൧ കൊരി. ൬: ൧൨. **37.** രൊമാ. ൧൫: ൧, ൨. ൧ കൊരി. ൧൦: ൩൩. ൧൩: ൫. ഫീലി. ൨: ൪, ൨൧. **38.** ൧ തിമൊ. ൪: ൪. **39.** പുറ. ൧൯: ൫. ൫ മൊ. ൧൦: ൧൪. സങ്കീ. ൨൪: ൧. ൫൦: ൧൨. ൧ കൊരി. ൧൦: ൨൬. **40.** ലൂ. ൧൦: ൭. **41.** ൧ കൊരി. ൮: ൧൦, ൧൨. **42.** ൫ മൊ. ൧൦: ൧൪. സങ്കീ. ൨൪: ൧. ൧ കൊരി. ൧൦: ൨൬. **43.** രൊമാ. ൧൪: ൧൬.

ധിക്കപ്പെടുന്നത എന്തുകൊണ്ട?
൩൦ ഞാൻ കൃപയാൽ ഓഹരി
ക്കാരനായി തീൎന്നു എങ്കിൽ, ഞാൻ
[44] സ്തോത്രം ചെയ്യുന്ന വസ്തുവി
നായിട്ട ഞാൻ എന്തിന ദൂഷിക്ക
പ്പെടുന്നു?
൩൧ അതുകൊണ്ട [45] നിങ്ങൾ
ഭക്ഷിച്ചാലും, കുടിച്ചാലും, എന്തെ
ങ്കിലും ചെയ്താലും, സകലവും
ദൈവത്തിന്റെ മഹത്വത്തിനാ
യിട്ട ചെയ്വിൻ.
൩൨ [46] ഞാൻ എന്റെ പ്രയോ
ജനത്തെ അല്ല, പലരും രക്ഷിക്ക
പ്പെടുവാനായിട്ട അവരുടെ പ്ര
യോജനത്തെ അന്വേഷിച്ചുകൊ
ണ്ട, [47] സകലത്തിലും സകലരെ
യും പ്രസാദിപ്പിക്കുന്നത പോ
ലെ തന്നെ;
൩൩ നിങ്ങൾ യെഹൂദന്മാൎക്കും
ഗ്രെക്കന്മാൎക്കും, [48] ദൈവത്തിന്റെ
സഭെക്കും [49] വിരുദ്ധമുണ്ടാക്കാതെ
ഇരിപ്പിൻ.

## ൧൧ അദ്ധ്യായം.

൧ സഭക്കൂട്ടത്തിൽ തലമൂടുന്നതിനെയും, ൨൦ തിരുവത്താഴത്തെയും കുറിച്ചു.

ഞാൻ ക്രിസ്തുവിനെ [പിന്തുടരു
ന്നത] പോലെ തന്നെ, [1] നിങ്ങൾ
എന്നെ പിന്തുടരുന്നവരായിരി
പ്പിൻ.
൨ സഹോദരന്മാരെ, [2] നിങ്ങൾ
സകലത്തിലും എന്നെ ഓൎക്കുന്ന
ത കൊണ്ടും, ഞാൻ നിങ്ങൾക്ക
ഏല്പിച്ചപ്രകാരം, [3] ചട്ടങ്ങളെ പ്ര
മാണിക്കുന്നത കൊണ്ടും ഞാൻ
നിങ്ങളെ പുകഴ്ത്തുന്നു.
൩ എന്നാലും [4] ഓരോരൊ പു
രുഷന്റെ തല ക്രിസ്തു ആകുന്നു
എന്നും, [5] സ്ത്രീക്ക തല പുരുഷ
നെന്നും, [6] ക്രിസ്തുവിന തല ദൈ
വം എന്നും നിങ്ങൾ അറിയെണം
എന്ന ഞാൻ ആഗ്രഹിക്കുന്നു.
൪ തല മൂടിക്കൊണ്ട പ്രാൎത്ഥിക്ക
എങ്കിലും, [7] ദീൎഘദൎശനം പറക
എങ്കിലും ചെയ്യുന്ന ഓരൊ പുരു
ഷൻ തന്റെ തലയെ അവമാ
നപ്പെടുത്തുന്നു.
൫ എന്നാൽ [8] തല മൂടാതെ
പ്രാൎത്ഥിക്ക എങ്കിലും, ദീൎഘദൎശനം
പറക എങ്കിലും ചെയ്യുന്ന ഓരൊ
സ്ത്രീ തന്റെ തലയെ അവമാ
നപ്പെടുത്തുന്നു; എന്തെന്നാൽ അ
ത അവൾ [9] ക്ഷൌരം ചെയ്യ
പ്പെട്ടത പോലെ തന്നെ ആകു
ന്നു.
൬ എന്തെന്നാൽ സ്ത്രീ [തല]
മൂടാതെ ഇരിക്കുന്നു എങ്കിൽ, അ
വൾ തലമുടി കത്രിക്കപ്പെടട്ടെ:
എന്നാലും [10] തലമുടി കത്രിക്ക
പ്പെടുകയൊ, ക്ഷൌരം ചെയ്യ
പ്പെടുകയൊ ചെയ്യുന്നത സ്ത്രീക്ക
ലജ്ജയാകുന്നു എങ്കിൽ, അവൾ
മൂടപ്പെട്ടിരിക്കട്ടെ.

44. റോമാ. ൧൪: ൬. ൧ തിമോ. ൪: ൩, ൪. 45. കോലൊ. ൩: ൧൭. ൧ പത്രോ. ൪: ൧൧. 46. ൧ കോറി. ൧൦: ൨൪. 47. റോമാ. ൧൫: ൨. ൧ കോറി. ൯: ൧൯, ൨൨. 48. നടപ്പ. ൨൦: ൨൮. ൧ കോറി. ൧൧: ൨൨. ൧ തിമോ. ൩: ൫. 49. റോമാ. ൧൪: ൧൩. ൧ കോറി ൮: ൧൩. ൨ കോറി. ൬: ൩.

1. ൧ കോറി. ൪: ൧൬. എഫെ. ൫: ൧. ഫിലി. ൩: ൧൭. ൧ തെസ്സ. ൧: ൬. ൨ തെസ്സ. ൩: ൯. 2. ൧ കോറി. ൪: ൧൭. 3. ൧ കോറി ൭: ൧൭. 4. എഫെ. ൫: ൨൩. 5. ആദ്യ. ൩: ൧൬. ൧ തിമോ. ൨: ൧൧, ൧൨. ൧ പത്രോ. ൩: ൧, ൫, ൬. 6. യോഹ. ൧൪: ൨൮. ൧ കോറി. ൩: ൨൩. ൧൫: ൨൭, ൨൮. ഫിലി. ൨: ൭, ൮, ൯. 7. ൧ കോറി. ൧൨: ൧൦, ൨൮. ൧൪: ൧. 8. നടപ്പ. ൨൧: ൯. 9. ൫ മോശ. ൨൧: ൧൨. 10. ൪ മോശ. ൫: ൧൮. ൫ മോശ. ൨൧: ൧൨.

൭ എന്തെന്നാൽ [11] പുരുഷൻ ദൈവത്തിന്റെ പ്രതിരൂപമായും മഹത്വമായും ഇരിക്കകൊണ്ട, തന്റെ തലയെ മൂടുവാൻ ആവശ്യമില്ല: എന്നാൽ സ്ത്രീ പുരുഷന്റെ മഹത്വം ആകുന്നു.

൮ എന്തെന്നാൽ [12] പുരുഷൻ സ്ത്രീയിൽനിന്നല്ല; സ്ത്രീ പുരുഷനിൽ നിന്നത്രെ ആകുന്നു.

൯ [13] പുരുഷൻ സ്ത്രീക്കായിട്ടല്ല; സ്ത്രീ പുരുഷന്നായിട്ടത്രെ സൃഷ്ടിക്കപ്പെട്ടത.

൧൦ ഇത ഹേതുവായിട്ട [14] ദൈവദൂതന്മാരുടെ നിമിത്തം സ്ത്രീക്ക [15] തന്റെ തലയിന്മേൽ അധികാരമുണ്ടാകേണ്ടുന്നതാകുന്നു.

൧൧ കൎത്താവിൽ [16] പുരുഷൻ സ്ത്രീയെ കൂടാതെ അല്ല, സ്ത്രീ പുരുഷനെ കൂടാതെയുമല്ല.

൧൨ എന്തെന്നാൽ സ്ത്രീ പുരുഷനിൽ നിന്ന ആകുന്ന പ്രകാരം തന്നെ, പുരുഷനും സ്ത്രീയാൽ [ആകുന്നു;] [17] എന്നാൽ സകലവും ദൈവത്തിൽനിന്ന [ആകുന്നു.]

൧൩ നിങ്ങളിൽ തന്നെ വിധിപ്പിൻ: സ്ത്രീ [തല] മൂടാതെ ദൈവത്തോട പ്രാൎത്ഥിക്കുന്നത യോഗ്യമാകുന്നുവൊ?

൧൪ പുരുഷൻ തലമുടി വളൎത്തിയാൽ, അത അവന്ന അവമാനം ആകുന്നു എന്നും,

൧൫ സ്ത്രീക്ക തലമുടി മറവായിട്ട നല്കപ്പെട്ടിരിക്കകൊണ്ട, തലമുടി വളൎത്തിയാൽ, അത അവൾക്ക മഹത്വം ആകുന്നു എന്നും പ്രകൃതി തന്നെ നിങ്ങളെ പഠിപ്പിക്കുന്നില്ലയൊ?

൧൬ [18] ഒരുത്തൻ തൎക്കപ്രിയനായിരിപ്പാൻ ഭാവിക്കുന്നു എങ്കിൽ, ഞങ്ങൾക്ക ഇപ്രകാരമുള്ള മൎയ്യാദയില്ല, [19] ദൈവത്തിന്റെ സഭകൾക്കുമില്ല.

൧൭ പിന്നെ നിങ്ങൾ ഒന്നിച്ച കൂടുന്നത ഏറെ നന്മെക്കായിട്ടല്ല, ഏറെ തിന്മക്കായിട്ടത്രെ എന്ന ഞാൻ അറിയിക്കുന്ന ഈ കാൎയ്യത്തിൽ [നിങ്ങളെ] പുകഴ്ത്തുന്നില്ല.

൧൮ എന്തെന്നാൽ ആദ്യം നിങ്ങൾ പള്ളിയിൽവന്ന കൂടുമ്പോൾ, [20] നിങ്ങളിൽ ഭിന്നതകൾ ഉണ്ട എന്ന ഞാൻ കേൾക്കുന്നു; ഒട്ട വിശ്വസിക്കയും ചെയ്യുന്നു.

൧൯ എന്തെന്നാൽ [21] നിങ്ങളിൽ ഉത്തമന്മാർ പ്രസിദ്ധന്മാരാകേണ്ടുന്നതിന, [22] നിങ്ങളിൽ മതഭേദങ്ങളും ഉണ്ടാകെണം:

൨൦ എന്നാൽ നിങ്ങൾ ഒരു സ്ഥലത്ത ഒന്നിച്ച കൂടുമ്പോൾ, അത കൎത്താവിന്റെ അത്താഴത്തെ ഭക്ഷിപ്പാനായിട്ടല്ല.

൨൧ എന്തെന്നാൽ ഭക്ഷിക്കുമ്പോൾ ഓരോരുത്തൻ തന്റെ തന്റെ അത്താഴത്തെ മുമ്പുകൂട്ടി കഴിക്കുന്നു: അപ്രകാരം ഒരുത്തൻ

---

11. ആദ്യ. ൧: ൨൬, ൨൭. ൫: ൧. ൯: ൬. 12. ആദ്യ. ൨: ൨൧, ൨൨. 13. ആദ്യ. ൨: ൧൮, ൨൧, ൨൩. 14. പ്രസം. ൫: ൬. 15. ആദ്യ. ൨൪: ൬൫. 16. ഗലാ. ൩: ൨൮. 17. റോമ. ൧൧: ൩൬. 18. ൧ തിമൊ. ൬: ൪. 19. ൧ കോറി. ൭: ൧൭. ൧൪: ൩൩. 20. ൧ കോറി. ൧: ൧൦, ൧൧, ൧൨. ൩: ൩. 21. ൫ മോശ. ൧൩: ൩. ലൂ. ൨: ൩൫. ൧ യോഹ. ൨: ൧൯. 22. മത്താ. ൧൮: ൭. ലൂ. ൧൭: ൧. ൨ തെസ്സ. ൨: ൩. ൧ തിമൊ. ൪: ൧. ൨ പേത്രൊ. ൨: ൧, ൨.

വിശന്നും, [22] മറെറാരുത്തൻ മദ്ധ്യ
പാനം ചെയ്തും ഇരിക്കുന്നു.
൨൨ എന്തു? ഭക്ഷിപ്പാനും കുടി
പ്പാനും നിങ്ങൾക്ക ഭവനങ്ങൾ
ഇല്ലയൊ? അല്ലെങ്കിൽ നിങ്ങൾ
[24] ദൈവത്തിന്റെ സഭയെ നി
ന്ദിച്ച, [25] ഇല്ലാത്തവരെ ലജ്ജിപ്പി
ക്കുന്നുവൊ? ഞാൻ നിങ്ങളോട
എന്ത പറയേണ്ടു? ഇതിൽ ഞാൻ
നിങ്ങളെ പുകഴ്ത്തുമൊ? ഞാൻ
പുകഴ്ത്തുന്നില്ല.
൨൩ എന്തെന്നാൽ ഞാൻ
നിങ്ങൾക്ക ഏല്പിച്ചിട്ടുള്ളതിനെ
[26] ഞാൻ കൎത്താവിൽനിന്ന കൈ
ക്കൊണ്ടു: ആയത എന്തെന്നാൽ
[27] കൎത്താവായ യേശു, താൻ കാ
ണിച്ചുകൊടുക്കപ്പെട്ട രാത്രിയിൽ
തന്നെ, അപ്പത്തെ എടുത്തു;
൨൪ സ്തോത്രം ചെയ്തിട്ട, അതി
നെ നുറുക്കി, പറഞ്ഞു, വാങ്ങി;
ഭക്ഷിപ്പിൻ; ഇത നിങ്ങൾക്ക
വേണ്ടി നുറുക്കപ്പെടുന്ന എന്റെ
ശരീരം ആകുന്നു: എന്റെ ഓൎമ്മെ
ക്കായിട്ട ഇതിനെ ചെയ്വിൻ.
൨൫ അപ്രകാരം തന്നെ അ
ത്താഴം കഴിഞ്ഞതിന്റെ ശേഷം,
അവൻ പാനപാത്രത്തെയും എ
ടുത്ത പറഞ്ഞു, ഈ പാനപാത്രം
എന്റെ രക്തത്തിൽ പുതിയ നി
യമം ആകുന്നു: ഇതിനെ നി
ങ്ങൾ കുടിക്കുമ്പോൾ ഒക്കെയും
എന്റെ ഓൎമ്മെക്കായിട്ട ചെയ്വിൻ.
൨൬ എന്തെന്നാൽ നിങ്ങൾ ഈ
അപ്പത്തെ ഭക്ഷിക്കയും, ഈ പാ
നപാത്രത്തെ കുടിക്കയും ചെയ്യു
മ്പോൾ ഒക്കെയും, നിങ്ങൾ കൎത്താ
വിന്റെ മരണത്തെ [28] അവൻ
വരുവോളത്തിന അറിയിക്കുന്നു.
൨൭ [29] അതുകൊണ്ട ആരെങ്കി
ലും അയോഗ്യതയായി ഈ അ
പ്പത്തെ ഭക്ഷിക്കയും, കൎത്താവി
ന്റെ പാനപാത്രത്തെ കുടിക്ക
യും ചെയ്താൽ, അവൻ കൎത്താ
വിന്റെ ശരീരത്തിനും രക്തത്തി
നും കുററക്കാരൻ ആകും.
൨൮ ആകയാൽ [30] ഒരു മനു
ഷ്യൻ തന്നെത്തന്നെ ശോധന
ചെയ്യെണം, അങ്ങിനെ [ഈ]
അപ്പത്തിൽനിന്ന ഭക്ഷിക്കയും,
[ഈ] പാനപാത്രത്തിൽനിന്ന കു
ടിക്കയും വേണം.
൨൯ എന്തെന്നാൽ അയോഗ്യത
യായി ഭക്ഷിക്കയും കുടിക്കയും
ചെയ്യുന്നവൻ, കൎത്താവിന്റെ ശ
രീരത്തെ വിവേചിക്കാതെ, തനി
ക്കായി തന്നെ ശിക്ഷാവിധിയെ
ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നു.
൩൦ ഇത ഹേതുവായിട്ട നിങ്ങ
ളിൽ പലരും ക്ഷീണന്മാരും രോ
ഗികളും ആകുന്നു: പലർ ഉറ
ങ്ങുകയും ചെയ്യുന്നു.
൩൧ എന്തെന്നാൽ [31] നമ്മെ
നാം തന്നെ വിധിച്ചാൽ, നാം
വിധിക്കപ്പെടുകയില്ല.
൩൨ എന്നാൽ നാം വിധിക്ക
പ്പെടുമ്പോൾ, നാം ലോകത്തോട

23. ൨ പത്രൊ. ൨: ൧൩. യെഹു. ൧൨. 24. ൧ കോറി. ൧൦: ൩൨. 25. യാക്കോ. ൨: ൬. 26. ൧ കോറി. ൧൫: ൩. ഗലാ. ൧: ൧, ൧൧, ൧൨. 27. മത്താ. ൨൬: ൨൬. മൎക്കോ. ൧൪: ൨൨. ലൂ. ൨൨: ൧൯. 28. യോഹ. ൧൪: ൩. ൨൧: ൨൨. നടപ്പ. ൧: ൧൧. ൧ കോറി. ൪: ൫. ൧൬: ൨൨. ൧ യോഹ. ൧: ൯. ൧ തെസ്സ. ൪: ൧൬. ൨ തെസ്സ. ൧: ൧൦. യെഹു. ൧൪. അറി. ൧. ൭. 29. ൪ മോശ. ൯: ൧൦, ൧൩. യോഹ. ൬: ൫൧, ൬൩, ൬൪. ൧൩: ൨൭. ൧ കോറി. ൧൦: ൨൧. 30. ൨ കോറി. ൧൩: ൫. ഗലാ. ൬: ൪. 31. സങ്കീ. ൩൨: ൫.

കൂടെ ശിക്ഷെക്ക വിധിക്കപ്പെടാതെ ഇരിക്കേണ്ടുന്നതിന, [32] കൎത്താവിനാൽ ശിക്ഷിക്കപ്പെടുന്നു.

൩൩ അതുകൊണ്ട എന്റെ സഹോദരന്മാരേ; നിങ്ങൾ ഭക്ഷിപ്പാൻ ഒന്നിച്ചു വരുമ്പോൾ, ഒരുത്തന വേണ്ടി ഒരുത്തൻ താമസിച്ചിരിപ്പിൻ.

൩൪ എന്നാൽ ഒരുത്തന [33] വിശപ്പുണ്ട എങ്കിൽ, നിങ്ങൾ വന്ന കൂടുന്നത ശിക്ഷാവിധിക്ക ആകാതെ ഇരിപ്പാൻ, അവൻ [34] വീട്ടിൽ ഭക്ഷിക്കട്ടെ. ശേഷം കാൎയ്യങ്ങളെ [35] ഞാൻ വരുമ്പോൾ [36] ക്രമപ്പെടുത്തുകയും ചെയ്യും.

## ൧൨ അദ്ധ്യായം.

൧ ആത്മവരങ്ങൾ പലവിധം. ൭ അവയുടെ താല്പൎയ്യം.

എന്നാൽ സഹോദരന്മാരേ, [1]ആത്മവരങ്ങളെ കുറിച്ച നിങ്ങൾ അറിയാതെ ഇരിപ്പാൻ ഇനിക്ക മനസ്സില്ല.

൨ നിങ്ങൾ വശീകരിക്കപ്പെട്ട പ്രകാരം തന്നെ, [2] ഊമയായുള്ള വിഗ്രഹങ്ങളുടെ അടുക്കൽ കൊണ്ടുപോകപ്പെട്ട [3] അജ്ഞാനികൾ ആയിരുന്നു എന്ന നിങ്ങൾ അറിയുന്നുവല്ലൊ.

൩ അതുകൊണ്ട ഞാൻ നിങ്ങളെ ഗ്രഹിപ്പിക്കുന്നത എന്തെന്നാൽ, [4] ദൈവത്തിന്റെ ആത്മാവ മൂലമായി സംസാരിക്കുന്ന ഒരുത്തനും യേശു ശാപപ്പെട്ടവൻ എന്ന പറയുന്നില്ല; [5] പരിശുദ്ധാത്മാവ മൂലമല്ലാതെ യേശു കൎത്താവ എന്ന ഒരുത്തനും പറവാൻ കഴിയുന്നതുമല്ല.

൪ എന്നാൽ [6] വരങ്ങളിൽ വ്യത്യാസങ്ങൾ ഉണ്ട, എങ്കിലും [7] ആത്മാവ ഒരുവൻ.

൫ [8] ശുശ്രൂഷകളിലും വ്യത്യാസങ്ങൾ ഉണ്ട, എങ്കിലും കൎത്താവ ഒരുവൻ.

൬ വ്യാപാരങ്ങളിലും വ്യത്യാസങ്ങൾ ഉണ്ട, എങ്കിലും [9] സകലത്തെയും സകലരിലും പ്രവൃത്തിക്കുന്ന ദൈവം ഒരുവൻ.

൭ എന്നാൽ [10] ആത്മാവിന്റെ പ്രകാശം പ്രയോജനത്തിനായിട്ട തന്നെ ഓരോരുത്തന നൽകപ്പെട്ടിരിക്കുന്നു.

൮ എന്തെന്നാൽ ഒരുത്തന ആത്മാവിനാൽ [11] ജ്ഞാനത്തിന്റെ വചനവും; മറ്റൊരുത്തന [12]ആ ആത്മാവിനാൽ തന്നെ അറിവിന്റെ വചനവും;

൯ [13] മറ്റൊരുത്തന ആ ആത്മാവിനാൽ തന്നെ വിശ്വാസവും; മറ്റൊരുത്തന [14] ആ ആത്മാ

32. സങ്കീ. ൯൪: ൧൨, ൧൩. എബ്രാ. ൧൨: ൫, ൧൧. 33. ൧ കോറി. ൧൧: ൨൧. 34. ൧ കോറി. ൧൧: ൨൨. 35. ൧ കോറി. ൪: ൧൯. 36. ൧ കോറി. ൭: ൧൭. തീത്തു. ൧: ൫.

1. ൧ കോറി. ൧൪: ൧, ൩൭. 2. സങ്കീ ൧൧൫: ൫. 3. ൧ കോറി. ൬: ൧൧. എഫെ. ൨: ൧൧, ൧൨. ൧ തെസ്സ. ൧: ൯. തീത്തൊ. ൩: ൩. ൧ പെത്രൊ. ൪: ൩. 4. മൎക്കൊ. ൯: ൩൯. ൧ യോഹ. ൪: ൨, ൩. 5. മത്ത. ൧൬: ൧൭. യോഹ. ൧൫: ൨൬. ൨ കോറി. ൩: ൫. 6. റോമാ. ൧൨: ൪. എബ്രാ. ൨: ൪. ൧ പെത്രൊ. ൪: ൧൦. 7. എഫെ ൪: ൪. 8. റോമാ. ൧൨: ൬, ൭, ൮. എഫെ. ൪: ൧൧. 9. എഫെ ൧: ൨൩. 10. റോമാ. ൧൨: ൬, ൭, ൮. ൧ കോറി. ൧൪: ൨൬. എഫെ. ൪: ൭. ൧ പെത്രൊ. ൪: ൧൦, ൧൧. 11. ൧ കോറി. ൨: ൬, ൭. 12. ൧ കോറി. ൧: ൫. ൧൩: ൨. ൨ കോറി. ൮: ൭. 13. മത്താ. ൧൭: ൧൯, ൨൦. ൧ കോറി. ൧൩: ൨. ൨ കോറി. ൪: ൧൩. 14. മൎക്കൊ. ൧൬: ൧൮. യാക്കോ. ൫: ൧൪.

ഥിനാൽ തന്നെ സൌഖ്യം വരുത്തുന്ന വരങ്ങളും;
൧൦ [15] മറെറാരുത്തന അത്ഭുതങ്ങളെ, പ്രവൃത്തിക്കുന്നതും; മറെറാരുത്തന [16] ദീൎഘദൎശനവും; [17] മറെറാരുത്തന ആത്മാക്കളെ തിരിച്ചറിയുന്നതും: മറെറാരുത്തന [18] [പല] വിധ ഭാഷകളും; മറെറാരുത്തന ഭാഷകളുടെ വ്യാഖ്യാനവും നല്കപ്പെടുന്നു:
൧൧ എന്നാൽ ആ ഒരു ആത്മാവ തന്നെ, [19] തനിക്ക ഇഷ്ടമാകുന്ന പ്രകാരം, [20] ഓരോരുത്തന വിഭാഗിച്ച, ഇവയെ ഒക്കയും നടത്തുന്നു.
൧൨ എന്തെന്നാൽ[21] ഏതുപ്രകാരം ശരീരം ഒന്നായും, പല അവയവങ്ങളുള്ളതായും, ആ ഒരു ശരീരത്തിന്റെ അവയവങ്ങൾ ഒക്കെയും, പലതായിരുന്നിട്ടും ഒരു ശരീരമായുമിരിക്കുന്ന [22] പ്രകാരം തന്നെ, ക്രിസ്തുവും ആകുന്നു.
൧൩ എന്തുകൊണ്ടെന്നാൽ[23] നാം യെഹൂദന്മാരൊ, ഗ്രെക്കന്മാരൊ, അടിയാരൊ, സ്വാതന്ത്ര്യക്കാരൊ ആയാലും, [24] നാം എല്ലാവരും ഒരു ആത്മാവിനാൽ ഒരു ശരീരത്തിലേക്ക ജ്ഞാനസ്നാനപ്പെട്ടു, [25] എല്ലാവരും ഏക ആത്മാവിലേക്ക കുടിക്കുമാറാക്കപ്പെട്ടിരിക്കുന്നു.
൧൪ എന്തെന്നാൽ ശരീരം ഒരു അവയവമല്ല, പലത അത്രെ.
൧൫ കാൽ എന്നത, ഞാൻ കയ്യല്ലായ്കകൊണ്ട, ഞാൻ ശരീരത്തിലുള്ളതല്ല എന്ന പറഞ്ഞാൽ, അതുകൊണ്ട അത ശരീരത്തിലുള്ളതല്ല എന്ന വരുമൊ?
൧൬ ചെവി എന്നത, ഞാൻ കണ്ണല്ലായ്കകൊണ്ട, ഞാൻ ശരീരത്തിലുള്ളതല്ല എന്ന പറഞ്ഞാൽ, ഇതുകൊണ്ട അത ശരീരത്തിലുള്ളതല്ല എന്ന വരുമൊ?
൧൭ ശരീരം മുഴുവനും കണ്ണായിരുന്നാൽ, ശ്രവണം എവിടെ? മുഴുവനും ശ്രവണമായിരുന്നാൽ, ഘ്രാണം എവിടെ?
൧൮ എന്നാൽ ഇപ്പോൾ ദൈവം [26] തനിക്ക ഇഷ്ടമായ പ്രകാരം [27] അവയവങ്ങളെ ശരീരത്തിൽ വെവ്വേറായി വെച്ചിരിക്കുന്നു.
൧൯ പിന്നെ അവ എല്ലാം ഒരു അവയവമായിരുന്നു എങ്കിൽ, ശരീരം എവിടെ?
൨൦ എന്നാൽ ഇപ്പോൾ അവയവങ്ങൾ പലതാകുന്നു, എങ്കിലും ശരീരം ഒന്നേ ഉള്ളൂ.
൨൧ കണ്ണിന, കയ്യോട, നിന്നെക്കൊണ്ട ഇനിക്ക ആവശ്യം ഇല്ല എന്നും, തലെക്ക, കാലുകളോട, നിങ്ങളെക്കൊണ്ട ഇനിക്ക ആവശ്യമില്ല എന്നും പറഞ്ഞുകൂടാ.
൨൨ അത്രയുമല്ല ശരീരത്തിന്റെ അവയവങ്ങളിൽ ഏറെ ബലഹീനമുള്ളവയായി കാണപ്പെടുന്നവ വിശേഷാൽ ആവശ്യമുള്ളവ ആകുന്നു.

15. മൎക്കൊ. ൧൬: ൧൭ ൧ കോറി ൧൪: ൨൨, ൨൯. ഗലാ. ൩: ൫. 16. റോമാ. ൧൨: ൬ ൧ കോറി. ൧൩: ൨. ൧൪: ൧. 17. ൧ കോറി. ൧൪: ൨൯. ൧ യോഹ ൪: ൧. 18. നടപ്പ ൨: ൪. ൧൦: ൪൬. ൧ കോറി ൧൩: ൧. 19. യോഹ. ൩: ൮. എബ്രാ. ൨: ൪. 20 റോമാ. ൧൨: ൬. ൧ കോറി. ൭: ൭. ൨ കോറി. ൧൦: ൧൩. എഫെ. ൪: ൭. 21. റോമാ. ൧൨: ൪, ൫. എഫെ ൪: ൪, ൧൬. 22 ൧ കോറി ൧൨: ൨൭. ഗലാ. ൩: ൧൬. 23 ഗലാ. ൩: ൨൮. എഫെ. ൨: ൧൩, ൧൪, ൧൬ കൊലൊ. ൩: ൧൧. 24. റോമാ. ൬: ൫. 25. യോഹ. ൬: ൬൩. ൭: ൩൭, ൩൮ ൩൯. 26. റോമാ ൧൨: ൩. ൧ കോറി. ൩: ൫. ൧൨: ൧൧. 27. ൧ കോറി. ൧൨: ൨൮.

൨൩ പിന്നെയും ശരീരത്തിൽ
മാനം കുറഞ്ഞവയാകുന്നു എന്ന
നമുക്ക തോന്നുന്നവെക്ക നാം അ
ധികം മാനത്തെ ധരിപ്പിക്കുന്നു;ന
മ്മിൽ അവലക്ഷണമായുള്ളവെ
ക്കും അധികം ലക്ഷണം ഉണ്ട.
൨൪ എന്നാൽ നമ്മിൽ ലക്ഷ
ണമായുള്ളവെക്ക ആവശ്യമില്ല:
ദൈവം കുറവുള്ളതിന ഏററവും
അധികം മാനത്തെ കൊടുത്തു
കൊണ്ട, ശരീരത്തെ കൂട്ടി ചേക്ക
യല്ലൊ ചെയ്യുത;
൨൫ ശരീരത്തിൽ ഭിന്നത ഉ
ണ്ടാകാതെ, അവയവങ്ങൾക്ക
തമ്മിൽ തമ്മിൽ വിചാരപ്പെടേ
ണ്ടുന്നതിന തന്നെ.
൨൬ ഒരു അവയവം കഷ്ടപ്പെ
ടുന്നു എങ്കിൽ, അവയവങ്ങൾ
ഒക്കെയും അതിനോട കൂടി കഷ്ട
പ്പെടുന്നു: ഒരു അവയവം മാനി
ക്കപ്പെടുന്നു എങ്കിൽ, അവയവ
ങ്ങൾ ഒക്കെയും അതിനോട കൂടെ
സന്തോഷിക്കുന്നു.
൨൭ എന്നാൽ [28] നിങ്ങൾ ക്രി
സ്തുവിന്റെ ശരീരവും [29] വെവ്വേ
റായി അവയവങ്ങളും ആകുന്നു.
൨൮ വിശേഷിച്ചും [30] ദൈവം
ചിലരെ സഭയിൽ ആക്കി വെ
ച്ചു; ഒന്നാമത [31] അപ്പോസ്തോ
ലന്മാരെ, രണ്ടാമത [32] ദീൎഘദൎശി
മാരെ, മൂന്നാമത ഉപദേഷ്ടാക്ക
ന്മാരെ, അതിന്റെ ശേഷം
[33] അത്ഭുതങ്ങളെ പിന്നെ [34] സൌ
ഖ്യപ്പെടുത്തുന്ന വരങ്ങളെ, [35]
സഹായങ്ങളെ, [36] പരിപാലനങ്ങ
ളെ, പല വിധ ഭാഷകളെ.
൨൯ എല്ലാവരും അപ്പോസ്തോ
ലന്മാരൊ? എല്ലാവരും ദീൎഘദൎശി
മാരൊ? എല്ലാവരും ഉപദേഷ്ടാ
ക്കന്മാരൊ? എല്ലാവരും അത്ഭുത
ങ്ങളെ പ്രവൃത്തിക്കുന്നവരൊ?
൩൦ എല്ലാവൎക്കും സൌഖ്യം വ
രുത്തുന്ന വരങ്ങൾ ഉണ്ടൊ? എ
ല്ലാവരും ഭാഷകളെ സംസാരി
ക്കുന്നുവൊ? എല്ലാവരും ഭാഷ
കളെ വ്യാഖ്യാനപ്പെടുത്തുന്നുവൊ?
൩൧ എന്നാൽ [37] ഏറെ നല്ല വ
രങ്ങളെ വാഞ്ഛിപ്പിൻ; ഇനിയും
ഞാൻ നിങ്ങളെ അതിവിശേഷ
മുള്ളൊരു വഴി കാണിക്കുന്നുണ്ട.

## ൧൩ അദ്ധ്യായം.

൧ വരങ്ങളിലേക്ക വിശേഷമായത സ്നേഹം.
൪ സ്നേഹത്തിന്റെ ലക്ഷണങ്ങൾ.

ഞാൻ മനുഷ്യരുടെയും ദൈവദൂ
തന്മാരുടെയും നാവുകളാൽ സം
സാരിച്ചാലും, എനിക്ക സ്നേഹം ഇ
ല്ല എങ്കിൽ, ഞാൻ ശബ്ദിക്കുന്ന ഓ
ട എങ്കിലും, ചിലമ്പുന്ന ഒരു കൈ
ത്താളം എങ്കിലും ആയി ചമഞ്ഞു.
൨ ഞാൻ [1] ദീൎഘദൎശനം പറ
ഞ്ഞാലും, സകല രഹസ്യങ്ങളെ
യും സകല അറിവിനെയും അ
റിഞ്ഞാലും, [2] പൎവതങ്ങളെ നീക്ക

28. റോമ. ൧൨: ൫. എഫെ ൧: ൨൩. ൪: ൧൨. ൫: ൨൩, ൩൦. കൊലൊ. ൧: ൨൪. 29. എഫെ. ൪: ൨൦. 30. എഫെ ൪: ൧൧. 31 എഫെ. ൨: ൨൦. ൩: ൫. 32. നടപ്പ. ൧൩: ൧. റോമ. ൧൨: ൬. 33. ൧ കോറി. ൧൨: ൧൦. 34. ൧ കോറി. ൧൨: ൯. 35. ൪ മോശ. ൧൧: ൧൭. 36. റോമ. ൧൨: ൮. ൧ തിമൊ. ൫: ൧൭. എബ്രാ. ൧൩: ൧൭, ൨൪. 37. ൧ കോറി. ൧൪: ൧, ൩൯.

1. മത്താ. ൭: ൨൨. ൧ കോറി. ൧൨: ൮, ൯, ൧൦. ൨൮. ൧൪: ൧. 2. മത്താ. ൧൭: ൨൦. മൎക്കൊ. ൧൧: ൨൩. ലൂ. ൧൭: ൬.

വാൻ തക്കവണ്ണം സകല വി
ശ്വാസവും ഉണ്ടായാലും, ഇനി
ക്ക സ്നേഹം ഇല്ല എങ്കിൽ, ഞാൻ
ഏതുമില്ല.
൩ ഞാൻ [3]എന്റെ ദ്രവ്യങ്ങളെ
ഒക്കെയും ദരിദ്രക്കാരെ പോഷി
പ്പാനായിട്ടു കൊടുത്താലും, ചുട്ടു
കളവാനായിട്ടു ഞാൻ എന്റെ
ശരീരത്തെ ഏല്പിച്ചാലും, ഇനി
ക്ക സ്നേഹം ഇല്ല എങ്കിൽ, ഇനി
ക്ക ഒരു പ്രയോജനവുമില്ല.
൪ [4]സ്നേഹം ദീൎഘമായി ക്ഷമി
ക്കുന്നതും, ദയയുള്ളതും ആകുന്നു;
സ്നേഹം അസൂയപ്പെടുന്നില്ല,
സ്നേഹം തന്നെത്താൻ പ്രശം
സിക്കുന്നില്ല, ചീൎക്കുന്നില്ല,
൫ അവലക്ഷണമായി നടക്കു
ന്നില്ല, [5]സ്വകാൎയ്യം അന്വേഷിക്കു
ന്നില്ല, എളുപ്പത്തിൽ കോപപ്പെടു
ന്നില്ല, ദോഷം നിരൂപിക്കുന്നില്ല;
൬ [6]അന്യായത്തിൽ സന്തോ
ഷപ്പെടാതെ, [7]സത്യത്തിൽ സ
ന്തോഷപ്പെടുന്നു;
൭ [8]സകലവും മൂടുന്നു, സകല
വും വിശ്വസിക്കുന്നു, സകലവും
ആശപ്പെടുന്നു, സകലവും സ
ഹിക്കുന്നു.
൮ സ്നേഹം ഒരുനാളും ക്ഷയി
ക്കുന്നില്ല: എന്നാൽ ദീൎഘദൎശന
ങ്ങളോ, അവ ക്ഷയിച്ചുപോകും:
ഭാഷകളൊ, അവ നിന്നുപോകും:
അറിവൊ, അവ മാഞ്ഞുപോകും.
൯ എന്തുകൊണ്ടെന്നാൽ [9]കുറ
ഞ്ഞൊന്ന നാം അറിയുന്നു, കുറ
ഞ്ഞൊന്ന നാം ദീൎഘദൎശനം
പറകയും ചെയ്യുന്നു.
൧൦ എന്നാൽ തികവായുള്ളത
വരുമ്പോഴേ, അംശമായുള്ളത
മാഞ്ഞുപോകും.
൧൧ ഞാൻ ബാലകനായിരുന്ന
പ്പോൾ, ഞാൻ ബാലകനെ പോ
ലെ സംസാരിച്ചു, ബാലകനെ
പോലെ തിരിച്ചറിഞ്ഞു; ബാലക
നെ പോലെ ചിന്തിച്ചു: ഞാൻ
പുരുഷനായപ്പോൾ, ബാല്യ കാ
ൎയ്യങ്ങളെ ഉപേക്ഷിച്ചു.
൧൨ എന്തെന്നാൽ [10]ഇപ്പോൾ
നാം ഒരു കണ്ണാടിയിൽ കൂടെ മറ
വായിട്ടു കാണുന്നു: അപ്പോൾ
[11]മുഖത്തോടു മുഖം തന്നെ: ഇ
പ്പോൾ ഞാൻ കുറഞ്ഞൊന്ന അ
റിയുന്നു: എന്നാൽ അപ്പോൾ
ഞാനും അറിയപ്പെടുന്ന പ്രകാരം
തന്നെ, അറികയും ചെയ്യും.
൧൩ എന്നാൽ ഇപ്പോൾ വി
ശ്വാസം, ആശാബന്ധം, സ്നേ
ഹം ഇവ മൂന്നും നില്ക്കുന്നു: ഇവ
യിൽ വലിയത സ്നേഹം തന്നെ.

## ൧൪ അദ്ധ്യായം.

അന്യഭാഷകളെ സംസാരിക്കുന്നതിനെയും
പ്രസംഗിക്കുന്നതിനെയും കുറിച്ച.

സ്നേഹത്തെ പിന്തുടരുവിൻ, [1]
ആത്മവരങ്ങളെയും, വിശേഷാൽ
നിങ്ങൾ [2] ദീൎഘദൎശനം പറയേ
ണ്ടുന്നതിനും വാഞ്ഛിപ്പിൻ.
൨ എന്തെന്നാൽ [3] മറുഭാഷയിൽ
സംസാരിക്കുന്നവൻ മനുഷ്യ

3. മത്താ. ൬: ൧, ൨. 4. സുഭാ. ൧൦: ൧൨. ൧ പത്രോ. ൪: ൮. 5. ൧ കോറി. ൧൦: ൨൪. ഫിലി. ൨: ൪. 6. സങ്കീ. ൧൦: ൩. റോമാ. ൧: ൩൨. 7. ൨ യോഹ. ൪. 8. റോമാ. ൧൫: ൧. ഗലാ. ൬: ൨. ൨ തീമോ. ൨: ൨൪. 9. ൧ കോറി. ൮: ൨. 10. ൨ കോറി. ൩: ൧൮. ൫: ൭. ഫിലി. ൩: ൧൨. 11. മത്താ. ൧൮: ൧൦. ൧ യോഹ. ൩: ൨.
1. ൧ കോറി. ൧൨: ൩൧. 2. ൪ മോശ. ൧൧: ൨൫, ൨൯. 3. നടപ്പ. ൨: ൪, ൧൦ ൪൬.

രോടല്ല, ദൈവത്തോട അത്രെ സംസാരിക്കുന്നത: എന്തെന്നാൽ ഒരുത്തനും തിരിച്ചറിയുന്നില്ല; അവൻ ആത്മാവിൽ രഹസ്യങ്ങളെ തന്നെ സംസാരിക്കുന്നു.

൩ എന്നാൽ ദീൎഘദൎശനം പറയുന്നവൻ മനുഷ്യൎക്ക ഉറപ്പിനായിട്ടും, ഉപദേശത്തിനായിട്ടും, ആശ്വാസത്തിനായിട്ടും പറയുന്നു.

൪ മറുഭാഷയിൽ സംസാരിക്കുന്നവൻ തന്നെത്താൻ ഉറപ്പിക്കുന്നു; ദീൎഘദൎശനം പറയുന്നവൻ സഭയെ ഉറപ്പിക്കുന്നു.

൫ നിങ്ങൾ എല്ലാവരും മറുഭാഷകളിൽ സംസാരിക്കെണമെന്നും, വിശേഷാൽ നിങ്ങൾ ദീൎഘദൎശനം പറയെണമെന്നും ഞാൻ ഇച്ശിക്കുന്നു: എന്തുകൊണ്ടെന്നാൽ ഭാഷകളിൽ സംസാരിക്കുന്നവൻ സഭയെ ഉറപ്പിക്കേണ്ടുന്നതിന അൎത്ഥം പറയാതെ ഇരുന്നാൽ, അവനെക്കാൾ ദീൎഘദൎശനം പറയുന്നവൻ വലിയവൻ ആകുന്നു.

൬ പിന്നെ ഇപ്പോൾ, സഹോദരന്മാരേ, ഞാൻ നിങ്ങളുടെ അടുക്കൽ ഭാഷകളിൽ സംസാരിക്കുന്നവനായി വന്നാൽ, നിങ്ങളോട [4] അറിയിപ്പുകൊണ്ടൊ; അറിവുകൊണ്ടൊ, ദീൎഘദൎശനംകൊണ്ടൊ, ഉപദേശംകൊണ്ടൊ, സംസാരിക്കുന്നില്ല എങ്കിൽ, നിങ്ങൾക്ക എന്നെക്കൊണ്ട എന്ത പ്രയോജനം ഉണ്ടാകും?

൭ ശബ്ദം പുറപ്പെടുവിക്കുന്ന നിൎജ്ജീവ വസ്തുക്കളും, കാഹളം ആകട്ടെ, തംബുരു ആകട്ടെ, ധ്വനികളിൽ വ്യത്യാസം കാണിക്കാഞ്ഞാൽ, ഊതപ്പെടുന്നത എങ്കിലും, വായിക്കപ്പെടുന്നത എങ്കിലും, ഇന്നത എന്ന എങ്ങിനെ അറിയപ്പെടും?

൮ എന്തെന്നാൽ കാഹളം നിശ്ചയമില്ലാത്ത ധ്വനി ഇട്ടാൽ, ആര യുദ്ധത്തിന ഒരുങ്ങും?

൯ അപ്രകാരം തന്നെ നിങ്ങളും, നാവുകൊണ്ട തെളിവായ വചനത്തെ പറയാഞ്ഞാൽ, പറയുന്നത ഇന്നത എന്ന എങ്ങിനെ അറിയപ്പെടും? നിങ്ങൾ ആകാശത്തിലേക്ക പറയപ്പെടുന്നവരാകുമല്ലൊ:

൧൦ ലോകത്തിൽ ശബ്ദങ്ങൾക്ക ഇത്ര വളരെ തരഭേദങ്ങൾ ഉണ്ടായിരിക്കുമെങ്കിലും, അവയിൽ ഒന്നും തെളിവില്ലാത്തത അല്ല.

൧൧ അതുകൊണ്ട ഞാൻ ശബ്ദത്തിന്റെ അൎത്ഥം അറിയുന്നില്ല എങ്കിൽ, സംസാരിക്കുന്നവന ഞാൻ ഒരു പരദേശി ആകും, സംസാരിക്കുന്നവൻ ഇനിക്കും പരദേശി [ആകും.]

൧൨ അതിന്മണ്ണം നിങ്ങളും ആത്മവരങ്ങളെ വാഞ്ഛിക്കുന്നവരാകകൊണ്ട, സഭയുടെ ഉറപ്പിനായിട്ട [അവയിൽ] വളരുവാൻ അപേക്ഷിപ്പിൻ.

൧൩ അതുകൊണ്ട മറുഭാഷയിൽ സംസാരിക്കുന്നവൻ താൻ അൎത്ഥം പറയേണ്ടുന്നതിന പ്രാൎത്ഥിക്കട്ടെ:

൧൪ എന്തുകൊണ്ടെന്നാൽ ഞാൻ മറുഭാഷയിൽ പ്രാൎത്ഥിക്കുന്നു എങ്കിൽ, എന്റെ ആത്മാവ പ്രാ

4. ൧ കോറി. ൧൨ ൮.

ൎത്ഥിക്കുന്നു, എന്റെ ബുദ്ധി ഫലം തരാതെ ഇരിക്കുന്നു താനും.

൧൫ ആകയാൽ എന്തു? ഞാൻ ആത്മാവ കൊണ്ട പ്രാൎത്ഥിക്കും, ബുദ്ധികൊണ്ടും പ്രാൎത്ഥിക്കും: [5]ഞാൻ ആത്മാവ കൊണ്ട പാടും, [6]ബുദ്ധികൊണ്ടും പാടും.

൧൬ അല്ലെങ്കിൽ നീ ആത്മാവ കൊണ്ട സ്തോത്രം ചെയ്യുമ്പോൾ, പഠിത്വമില്ലാത്തവന്റെ സ്ഥാനത്തിൽ ഇരിക്കുന്നവൻ, നീ പറയുന്നത ഇന്നതെന്ന അറിയായ്കകൊണ്ട, [7]നിന്റെ സ്തോത്രത്തിന അവൻ ആമെൻ എന്ന എങ്ങിനെ പറയും?

൧൭ എന്തെന്നാൽ നീ നന്നായി സ്തോത്രം ചെയ്യുന്നു സത്യം, മറ്റവൻ ഉറപ്പിക്കപ്പെടുന്നില്ല താനും.

൧൮ ഞാൻ നിങ്ങളെ എല്ലാവരെക്കാളും അധികം ഭാഷകളിൽ സംസാരിക്കുന്നതുകൊണ്ട, ഞാൻ എന്റെ ദൈവത്തിന സ്തോത്രം ചെയ്യുന്നു:

൧൯ എങ്കിലും ഞാൻ സഭയിൽ മറുഭാഷയിൽ പതിനായിരം വാക്കുകളെ പറയുന്നതിനെക്കാൾ, മറ്റുള്ളവരെയും പഠിപ്പിക്കേണ്ടുന്നതിന, എന്റെ ബുദ്ധികൊണ്ട അഞ്ച വാക്കുകളെ പറവാൻ ഞാൻ ആഗ്രഹിക്കുന്നു.

൨൦ സഹോദരന്മാരെ, [8]ബുദ്ധിയിൽ ബാലകന്മാരാകാതെ, [9]ദോഷത്തിൽ ശിശുക്കളായിരിപ്പിൻ, എന്നാൽ ബുദ്ധിയിൽ മുതിൎന്നവരായിരിപ്പിൻ.

൨൧ അന്യഭാഷകൾ കൊണ്ടും അന്യഅധരങ്ങൾ കൊണ്ടും ഈ ജനത്തോട ഞാൻ സംസാരിക്കുമെന്നും, എന്നാലും അവർ എന്നെ ചെവിക്കൊള്ളുകയില്ല എന്നും കൎത്താവ പറയുന്നു, എന്ന [10]വേദപ്രമാണത്തിൽ [11]എഴുതപ്പെട്ടിരിക്കുന്നു.

൨൨ ആയതുകൊണ്ട ഭാഷകൾ ഒരു അടയാളത്തിനായിട്ട ആകുന്നു, വിശ്വസിക്കുന്നവൎക്കല്ല, അവിശ്വാസികൾക്കത്രെ: എന്നാൽ ദീൎഘദൎശനം അവിശ്വാസികൾക്കായിട്ടല്ല, വിശ്വസിക്കുന്നവൎക്കായിട്ട തന്നെ ആകുന്നു.

൨൩ അതുകൊണ്ട സഭ ഒക്കെയും ഒരു സ്ഥലത്ത ഒന്നിച്ചു കൂടി, എല്ലാവരും മറുഭാഷകളിൽ സംസാരിച്ചാൽ, പഠിത്വമില്ലാത്തവർ എങ്കിലും, അവിശ്വാസികൾ എങ്കിലും അകത്ത വരുന്നു എങ്കിൽ, [12]നിങ്ങൾ ഭ്രാന്തന്മാർ ആകുന്നു, എന്ന അവർ പറകയില്ലയൊ?

൨൪ എന്നാൽ എല്ലാവരും ദീൎഘദൎശനം പറകയും, അവിശ്വാസിയായ ഒരുത്തൻ എങ്കിലും, പഠിത്വമില്ലാത്തവൻ എങ്കിലും, അകത്ത വരികയും ചെയ്താൽ, അവൻ എല്ലാവരാലും ബോധം വരുത്തപ്പെടുന്നു, എല്ലാവരാലും വിധിക്കപ്പെടുന്നു:

൨൫ ഇപ്രകാരം അവന്റെ

---

5 എഫെ. ൫: ൧൯. കൊലൊ. ൩: ൧൬. 6. സങ്കി. ൪൭: ൭. 7. ൧ കോറി. ൧൧: ൨൪. 8. സങ്കി. ൧൩൧: ൧, ൨. മത്താ. ൧൧: ൨൫. ൧൮: ൩. ൧൯: ൧൪. റോമാ. ൧൬: ൧൯. ൧ കോറി. ൩: ൧. എഫെ. ൪: ൧൪. എബ്രാ. ൫: ൧൨, ൧൩. 9. മത്താ. ൧൮: ൩. ൧ പത്രൊ. ൨: ൨. 10. യോഹ. ൧൦: ൩൪. 11. യശാ. ൨൮: ൧൧, ൧൨. 12. നടപ്പ. ൨: ൧൩.

ഹൃദയത്തിലെ ആന്തരങ്ങളും വെ
ളിപ്പെട്ടവയായി തീരുന്നു; അങ്ങി
നെ അവൻ മുഖം കവിണ്ണുവീ
ണു, ദൈവത്തെ വന്ദിക്കും, [13]
ദൈവം സത്യമായി നിങ്ങളുടെ
ഇടയിൽ ഉണ്ടു എന്നു അറിയി
ക്കയും ചെയ്യും.

൨൬ ആകയാൽ എന്തു? സ
ഹോദരന്മാരേ, നിങ്ങൾ ഒന്നിച്ചു
കൂടുമ്പോൾ, നിങ്ങളിൽ ഓരോരു
ത്തന ഓരൊ സങ്കീൎത്തനം ഉണ്ടു,
[14] ഓരൊ ഉപദേശം ഉണ്ടു, ഓരൊ
ഭാഷ ഉണ്ടു, ഓരൊ അറിയിപ്പു
ഉണ്ടു, ഓരൊ വ്യാഖ്യാനം ഉണ്ടു,
[15] സകലവും ഉറപ്പിന്നായിക്കൊ
ണ്ടു ചെയ്യപ്പെടട്ടെ.

൨൭ മറുഭാഷയിൽ പറയുന്നു എ
ങ്കിൽ, ഇരുവർ അല്ലെങ്കിൽ ഏറി
യാൽ മൂവർ ആയിരിക്കേണം,
അതും ക്രമമായിട്ടു തന്നെ വേ
ണം; ഒരുത്തൻ അൎത്ഥം പറകയും
വേണം,

൨൮ അൎത്ഥം പറയുന്നവൻ ഇ
ല്ല എങ്കിൽ, [മറുഭാഷ പറയുന്ന
വൻ] സഭയിൽ മിണ്ടാതെ ഇരി
ക്കട്ടെ: തന്നോടും ദൈവത്തോടും
തന്നെ പറയട്ടെ.

൨൯ പിന്നെ ദീൎഘദൎശിമാർ
രണ്ടു പേരൊ, മൂന്നു പേരൊ
ആയിട്ടു പറയാം, [16] മറ്റുള്ളവർ
വിധിക്കയും ചെയ്യട്ടെ.

൩൦ എന്നാൽ അരികത്തു ഇരിക്കു
ന്നവനായ മറ്റൊരുത്തന വല്ലതും
വെളിപ്പെടുത്തപ്പെട്ടാൽ, [17] ഒന്നാ
മത്തവൻ മിണ്ടാതെ ഇരിക്കട്ടെ.

൩൧ എന്തെന്നാൽ എല്ലാവരും
പഠിപ്പാനായിട്ടും, എല്ലാവരും ആ
ശ്വസിക്കപ്പെടുവാനായിട്ടും, നി
ങ്ങൾ എല്ലാവരും ഓരോരുത്തനാ
യിട്ടു ദീൎഘദൎശനം പറയാം.

൩൨ വിശേഷിച്ചും [18] ദീൎഘദ
ൎശിമാരുടെ ആത്മാക്കൾ ദീൎഘദൎശി
മാൎക്ക ആധീനപ്പെട്ടിരിക്കുന്നു.

൩൩ എന്തെന്നാൽ ദൈവം
കലഹത്തിന്റെ അല്ല, സമാധാ
നത്തിന്റെ കാരണൻ തന്നെ
ആകുന്നു, [19] ശുദ്ധിമാന്മാരുടെ
സകല സഭകളിലും ഇരിക്കുന്ന
പ്രകാരം തന്നെ.

൩൪ [20] നിങ്ങളുടെ സ്ത്രീകൾ
സഭകളിൽ മിണ്ടാതെ ഇരിക്കട്ടെ:
എന്തെന്നാൽ [21] അനുസരിച്ചിരി
പ്പാനല്ലാതെ പറവാൻ അവൎക്ക
അനുവാദമില്ല: അപ്രകാരം [22] വേ
ദപ്രമാണവും പറയുന്നു.

൩൫ വല്ലതും പഠിപ്പാൻ അവർ
ആഗ്രഹിക്കുന്നു എങ്കിൽ, ഭവന
ത്തിൽ തങ്ങളുടെ ഭൎത്താക്കന്മാരോടു
ചോദിക്കട്ടെ: എന്തെന്നാൽ സ്ത്രീ
കൾ സഭയിൽ പറയുന്നതു അ
വലക്ഷണമാകുന്നു

൩൬ എന്തു? ദൈവത്തിന്റെ
വചനം നിങ്ങളിൽനിന്നൊ പുറ
പ്പെട്ടതു? അല്ലെങ്കിൽ നിങ്ങൾ
ക്കു മാത്രമൊ വന്നതു?

൩൭ [23] യാതൊരുത്തൻ താൻ

13. യെശാ. ൪൫: ൧൪. സഖ. ൮: ൨൩. 14. ൧ കോറി. ൧൨: ൮, ൯, ൧൦. ൧൪: ൬. 15. ൧ കോറി. ൧൨: ൭: ൨ കോറി. ൧൨: ൧൯. എഫെ. ൪: ൧൨. 16. ൧ കോറി. ൧൨: ൧൦. 17. ൧ തെസ്സ ൫: ൧൯, ൨൦. 18. ൧ യോഹ. ൪: ൧. 19. ൧ കോറി. ൧൧: ൧൬. 20. ൧ തീമോ. ൨: ൧൧, ൧൨. 21. ൧ കോറി. ൧൧: ൩. എഫെ. ൫: ൨൨. കൊലോ. ൩: ൧൮. തീത്തു. ൨: ൫. ൧ പേത്രോ ൩: ൧. 22. ആദ്യ. ൩: ൧൬. 23. ൨ കോറി. ൧൦: ൭. ൧ യോഹ. ൪: ൬.

ദീൎഘദൎശിയൊ, ആത്മമയനൊ, ആകുന്നു എന്നു തോന്നുന്നു എങ്കിൽ, ഞാൻ നിങ്ങൾക്ക എഴുതുന്ന കാൎയ്യങ്ങൾ കൎത്താവിന്റെ കല്പനകൾ ആകുന്നു എന്ന അവൻ അറിഞ്ഞുകൊള്ളട്ടെ.

൩൮ എന്നാൽ വല്ലവനും അറിയാതെ ഇരുന്നാൽ, അവൻ അറിയാതെ ഇരിക്കട്ടെ

൩൯ അതുകൊണ്ട, സഹോദരന്മാരേ, [24] ദീൎഘദൎശനം പറവാൻ വാഞ്ഛിപ്പിൻ, മറുഭാഷകളിൽ പറയുന്നതിനെ വിരോധിക്കയും അരുത.

൪൰ [25] സകല കാൎയ്യങ്ങളും യുക്തമായിട്ടും ക്രമപ്രകാരമായിട്ടും നടത്തിക്കപ്പെടുകയും വേണം.

## ൧൫ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ഉയിൎപ്പിനെയും, ൧൨ ശെ. ഷുവാല്യുള്ള ഉയിൎപ്പിനെയും കുറിച്ച.

൧ പിന്നെ, സഹോദരന്മാരേ, ഞാൻ [1] നിങ്ങളോട സുവിശേഷിച്ചതും, നിങ്ങൾ കൈക്കൊണ്ടതും, [2] നിങ്ങൾ ഉൾപ്പെട്ട നില്ക്കുന്നതുമായുള്ള സുവിശേഷത്തെ തന്നെ ഞാൻ നിങ്ങളോട അറിയിക്കുന്നു:

൨ നിങ്ങൾ [3] വ്യൎത്ഥമാ വിശ്വസിച്ചില്ല എങ്കിൽ, ഞാൻ നിങ്ങൾക്ക പ്രസംഗിച്ചിട്ടുള്ള വചനത്തെ നിങ്ങൾ ഓൎമ്മ വെച്ചാൽ, [4] അതിനാൽ തന്നെ നിങ്ങൾ രക്ഷിക്കപ്പെടുന്നു.

൩ എന്തെന്നാൽ [5] ഞാൻ പ്രാപിച്ചതിനെ തന്നെ [6] നിങ്ങൾക്ക ആദ്യം ഏല്പിച്ചു, അതായത ക്രിസ്തു [7] വേദവാക്യങ്ങളിൻപ്രകാരം നമ്മുടെ പാപങ്ങൾ നിമിത്തം മരിച്ചു:

൪ [8] വേദവാക്യങ്ങളിൻ പ്രകാരം കല്ലറയിൽ അടക്കപ്പെട്ടു, മൂന്നാം ദിവസം ഉയിൎത്തെഴുനീറ്റു:

൫ [9] കേഫായാലും അതിന്റെ ശേഷം [10] പന്തിരുവരാലും കാണപ്പെട്ടു:

൬ അതിന്റെ ശേഷം അഞ്ഞൂറ്റിൽ അധികം സഹോദരന്മാരാൽ ഒരിക്കൽ അവൻ കാണപ്പെട്ടു: അവരിൽ മിക്കപേരും ഇന്നെ വരെ ഇരിക്കുന്നു, എന്നാൽ ചിലർ ഉറങ്ങിപ്പോയിരിക്കുന്നു.

൭ അതിന്റെ ശേഷം അവൻ യാക്കോബിനാലും; [11] പിന്നെ അപ്പോസ്തോലന്മാരാൽ എല്ലാവരാലും കാണപ്പെട്ടു.

൮ [12] എന്നാൽ എല്ലാവൎക്കും ഒടുക്കം, അകാലത്തിങ്കൽ ജനിച്ചവൻ എന്ന പോലെയുള്ള എന്നാലും കാണപ്പെട്ടു.

൯ എന്തെന്നാൽ ഞാൻ [13] അ

---

24. ൨ കോറി. ൧൨: ൩൧. ൧ തെസ്സ. ൫: ൨൦. 25. ൧ കോറി. ൧൪: ൩൩.
1. ഗലാ. ൧: ൧൧. 2. റോമ. ൫: ൨. 3. ഗലാ. ൩: ൪. 4. റോമാ. ൧: ൧൬. ൧ കോറി. ൧: ൨൧. 5. ഗലാ. ൧: ൧൨. 6. ൧ കോറി. ൧൧: ൨, ൨൩. 7. സങ്കീ. ൨൨: ൧൫. ഏശാ. ൫൩: ൫, ൬. ദാനി. ൯: ൨൬. സഖ. ൧൩: ൭. ലൂ. ൨൪: ൨൬, ൪൬. നടപ്പ. ൩: ൧൮. ൨൬: ൨൩. ൧ പത്രോ. ൧: ൧൧. ൨: ൨൪. 8. സങ്കീ. ൨: ൭. ൧൬: ൧൦. ഏശാ. ൫൩: ൧൦. ഹോശെ. ൬: ൨. ലൂ. ൨൪: ൨൬, ൪൬. നടപ്പ. ൨: ൨൫, ൩൧. ൧൩: ൩൩, ൩൪, ൩൫. ൨൬: ൨൨, ൨൩. ൧ പത്രോ. ൧: ൧൧. 9. ലൂ. ൨൪: ൩൪. 10. മത്താ. ൨൮: ൧൭. മൎക്കോ. ൧൬: ൧൪. ലൂ ൨൪: ൩൬. യോഹ. ൨൦: ൧൯, ൨൬. നടപ്പ. ൧൦: ൪൧. 11. ലൂ. ൨൪: ൫൦. നടപ്പ. ൧: ൩, ൪. 12. നടപ്പ ൯: ൪, ൧൭. ൨൨: ൧൪, ൧൮. ൧ കോറി. ൯: ൧. 13. എഫെ. ൩: ൮.

അപ്പോസ്തോലന്മാരിൽ ചെറിയവൻ ആകുന്നു, [14] ഞാൻ ദൈവത്തിന്റെ സഭയെ പീഡിപ്പിച്ചതുകൊണ്ട, ഞാൻ അപ്പോസ്തോലൻ എന്ന വിളിക്കപ്പെടുവാൻ യോഗ്യനല്ല.

൧൦ എന്നാൽ [15]ദൈവത്തിന്റെ കൃപകൊണ്ട ഞാൻ ആകുന്നത ഞാൻ ആകുന്നു: എന്നിലേക്ക ഉണ്ടായ അവന്റെ കൃപയും വ്യൎത്ഥമായില്ല: [16] ഞാൻ അവരെ എല്ലാവരെക്കാളും അധികമായിട്ട അദ്ധ്വാനപ്പെട്ടു: എങ്കിലും [17] ഞാനല്ല, എന്നോട കൂടെയുള്ള ദൈവ കൃപയത്രെ.

൧൧ അതുകൊണ്ട ഞാനൊ അവരൊ, ഇപ്രകാരം ഞങ്ങൾ പ്രസംഗിക്കുന്നു, ഇപ്രകാരം തന്നെ നിങ്ങളും വിശ്വസിച്ചു.

൧൨ ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റു, എന്ന പ്രസംഗിക്കപ്പെടുന്നു എങ്കിൽ, മരിച്ചവരുടെ ഉയിൎപ്പില്ല എന്ന നിങ്ങളുടെ ഇടയിൽ ചിലർ പറയുന്നത എങ്ങിനെ?

൧൩ എന്നാൽ മരിച്ചവരുടെ ഉയൎപ്പില്ല എങ്കിൽ, [18] ക്രിസ്തുവും ഉയിൎത്തെഴുനീറ്റിട്ടില്ല.

൧൪ ക്രിസ്തു ഉയിൎത്തെഴുനീറ്റിട്ടില്ല എങ്കിൽ, ഞങ്ങളുടെ പ്രസംഗം വ്യൎത്ഥമായും, നിങ്ങളുടെ വിശ്വാസം വ്യൎത്ഥമായും ഇരിക്കുന്നു.

൧൫ മരിച്ചവർ ഉയിൎത്തെഴുനീല്ക്കുന്നില്ല എന്നത സത്യം തന്നെ എങ്കിൽ, ദൈവം ഉയിൎത്തെഴുനീല്പിച്ചിട്ടില്ലാത്ത [19] ക്രിസ്തുവിനെ അവൻ ഉയിൎത്തെഴുനീല്പിച്ചു, എന്ന ഞങ്ങൾ ദൈവത്തെ കുറിച്ച സാക്ഷീകരിച്ചിരിക്കകൊണ്ട, ഞങ്ങൾ ദൈവത്തിന കള്ളസ്സാക്ഷിക്കാരായി കാണപ്പെടുന്നു.

൧൬ എന്തെന്നാൽ മരിച്ചവർ ഉയിൎത്തെഴുനീല്ക്കുന്നില്ല എങ്കിൽ, ക്രിസ്തുവും ഉയിൎത്തെഴുനീല്പിക്കപ്പെട്ടിട്ടില്ല [എന്ന വരും;]

൧൭ ക്രിസ്തു ഉയിൎത്തെഴുനീല്ക്കപ്പെട്ടിട്ടില്ല എങ്കിൽ, നിങ്ങളുടെ വിശ്വാസം വ്യൎത്ഥമാകുന്നു; [20] നിങ്ങൾ ഇതുവരെയും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു.

൧൮ അത്രയുമല്ല ക്രിസ്തുവിൽ ഉറങ്ങിപ്പോയവരും നശിച്ചുപോയി.

൧൯ [21] ഈ ആയുസ്സിൽ മാത്രമെ നമുക്ക ക്രിസ്തുവിൽ ആശാബന്ധം ഉള്ളു എങ്കിൽ, സകല മനുഷ്യരിലും നാം അരിഷ്ടന്മാരാകുന്നു.

൨൦ എന്നാൽ ഇപ്പോൾ [22]ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീറ്റു, [23]ഉറങ്ങിപ്പോയവരിൽ ആദ്യഫലമായി തീൎന്നിരിക്കുന്നു.

൨൧ എന്തെന്നാൽ [24] മനുഷ്യനാൽ മരണം ഉണ്ടായ പ്രകാരം തന്നെ, [25] മനുഷ്യനാൽ മരിച്ചവരുടെ ഉയിൎത്തെഴുനീല്പും ഉണ്ടായി.

---

14 നടപ്പ. ൮: ൩. ൯: ൧. ഗലാ. ൧: ൧൩ ഫിലി. ൩: ൬. ൧തിമൊ. ൧: ൧൩. 15. എഫെ. ൩: ൭, ൮. 16. ൨ കോറി. ൧൧: ൨൩. ൧൨: ൧൧. 17. മത്താ. ൧൦: ൨൦. റോമാ. ൧൫: ൧൮, ൧൯. ൨ കോറി. ൩: ൫. ഗലാ. ൨: ൮. എഫെ. ൩: ൭ ഫിലി. ൨: ൧൩. 18. ൧തെസ്സ ൪: ൧൪. 19. നട. ൨: ൨൪, ൩൨. ൪: ൧൦, ൧൩: ൩൦. 20. റോമാ. ൪: ൨൫. 21. ൨ തിമൊ. ൩: ൧൨. 22. ൧ പത്രൊ. ൧: ൩. 23. നട. ൨൬: ൨൩. ൧കോറി. ൧൫: ൨൩. കൊലൊ. ൧: ൧൮. അറി. ൧: ൫. 24. റോമാ. ൫: ൧൨, ൧൭ 25. യോഹ. ൧൧: ൨൫. റോമാ. ൬: ൨൩.

൨൨ എന്തെന്നാൽ ആദാമിൽ എല്ലാവരും മരിക്കുന്നപ്രകാരം തന്നെ ക്രിസ്തുവിൽ എല്ലാവരും ജീവിപ്പിക്കപ്പെടും.

൨൩ [26] ഓരോരുത്തൻ തന്റെ തന്റെ സ്വന്ത ക്രമത്തിൽ അത്രെ: ക്രിസ്തു ആദ്യവിളവ; പിന്നെ അവന്റെ വരവിങ്കൽ ക്രിസ്തുവിനുള്ളവർ.

൨൪ അതിന്റെ ശേഷം അവസാനം [വരുന്നു,] അപ്പോൾ അവൻ [27] രാജ്യത്തെ പിതാവാകുന്ന ദൈവത്തിന ഏല്പിച്ചിരിക്കും; അപ്പോൾ അവൻ സകല ആധിപത്യത്തെയും സകല അധികാരത്തെയും ശക്തിയെയും നശിപ്പിച്ചിരിക്കും.

൨൫ എന്തെന്നാൽ [28] സകല ശത്രുക്കളെയും തന്റെ പാദങ്ങളിൻ കീഴിൽ ആക്കുവോളം, അവൻ ഭരിക്കേണ്ടുന്നതാകുന്നു.

൨൬ [29] നശിപ്പിക്കപ്പെടുവാനുള്ള ഒടുക്കത്തെ ശത്രു മരണമാകുന്നു.

൨൭ എന്തെന്നാൽ [30] അവൻ സകലത്തെയും അവന്റെ പാദങ്ങൾക്ക കീഴാക്കി. എങ്കിലും സകലവും [അവന] കീഴാക്കപ്പെട്ടിരിക്കുന്നു എന്ന പറയുമ്പോൾ, സകലത്തെയും അവന കീഴാക്കീട്ടുള്ളവൻ ഒഴികെ എന്ന സ്പഷ്ടം തന്നെ.

൨൮ [31] പിന്നെ സകലവും എപ്പോൾ അവന കീഴാക്കപ്പെട്ടിരിക്കുമൊ, അപ്പോൾ ദൈവം സകലത്തിലും സകലവും ആകേണ്ടുന്നതിന, [32] പുത്രനും തനിക്ക സകലത്തെയും കീഴാക്കീട്ടുള്ളവന്ന കീഴ്പെട്ടിരിക്കും.

൨൯ ആയതല്ല, മരിച്ചവർ ഒരു പ്രകാരത്തിലും ഉയിൎത്തെഴുനീല്ക്കുന്നില്ല എങ്കിൽ, മരിച്ചവർ നിമിത്തം ജ്ഞാനസ്നാനപ്പെട്ടവർ എന്ത ചെയ്യും? അവർ മരിച്ചവർ നിമിത്തം എന്തിന ജ്ഞാനസ്നാനപ്പെടുന്നു?

൩൦ [33] നാമും നാഴികതോറും ആപത്തിൽ ആകുന്നത എന്തിന?

൩൧ [34] ഞാൻ ദിവസംതോറും മരിക്കുന്നു, എന്ന ഞാൻ [35] നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിൽ ഇനിക്കുള്ള നിങ്ങളുടെ ആനന്ദത്തെക്കൊണ്ട, നിശ്ചയമായിട്ട പറയുന്നു.

൩൨ മരിച്ചവർ ഉയിൎത്തെഴുനീല്ക്കുന്നില്ല എങ്കിൽ, മനുഷ്യരുടെ മൎയ്യാദപ്രകാരം [36] ഞാൻ എഫേസൂസിൽ മൃഗങ്ങളോട കൂടെ പൊരുതു എങ്കിൽ, ഇനിക്ക എന്ത പ്രയോജനമുള്ളു; [37] നാം ഭക്ഷിക്കയും കുടിക്കയും ചെയ്ക; എന്തെന്നാൽ നാം നാളെ മരിക്കുന്നു.

൩൩ വഞ്ചിക്കപ്പെടരുത: [38] ദോഷമുള്ള സംസാരങ്ങൾ നല്ല നടപ്പുകളെ വഷളാക്കുന്നു.

---

26. ൧ കോറി. ൧൫: ൨൦. ൧ തെസ്സ. ൪: ൧൫, ൧൬, ൧൭. 27. ദാനി. ൭: ൧൪, ൨൭. 28. സങ്കീ. ൧൧൦: ൧. നടപ്പ. ൨: ൩൪, ൩൫. എബ്രെ. ൧: ൧൩. എബ്രാ. ൧൦: ൧൨. ൧൩: ൧൩. 29. ൨ തിമോ. ൧: ൧൦. അറി. ൨൦: ൧൪. 30. സങ്കീ. ൮: ൬. മത്താ. ൨൮: ൧൮. എബ്രാ. ൨: ൮. ൧ പത്രൊ. ൩: ൨൨. 31. ഫിലി. ൩: ൨൧. 32. ൧ കോറി. ൩: ൨൩. ൧൧: ൩. 33. ൨ കോറി. ൧൧: ൨൬ ഗലാ. ൫: ൧൧. 34 റോമ. ൮: ൩൬. ൧ കോറി. ൪: ൯. ൨ കോറി. ൪: ൧൦, ൧൧. ൧൧: ൨൩. 35. ൧ തെസ്സ. ൨: ൧൯. 36. ൨ കോറി. ൧: ൮. 37 പ്രസം. ൨: ൨൪. യെശ. ൨൨: ൧൩. ൫൬: ൧൨. ലൂ. ൧൨: ൧൯. 38. ൧ കോറി. ൫: ൬.

൩൪ [39] നീതിക്ക ഉണൎന്നിരി
പ്പിൻ, പാപം ചെയ്യായ്കയും അരു
ത; [40] എന്തെന്നാൽ [†]ചിലർ ദൈ
വത്തെ അറിയുന്നില്ല: [41] ഞാൻ
നിങ്ങളുടെ ലജ്ജെക്കായിട്ട ഇതി
നെ പറയുന്നു.

൩൫ പക്ഷെ ഒരുത്തൻ, [42] മ
രിച്ചവർ എങ്ങിനെ ഉയിൎത്തെഴു
നീല്ക്കപ്പെടുന്നു? എന്നും, അവർ
ഏതപ്രകാരമുള്ള ശരീരത്തോടെ
വരുന്നു? എന്നും പറയും.

൩൬ മൂഢാ, [43] നീ വിതെക്കുന്ന
ത ചാകുന്നില്ല എങ്കിൽ, അത ജീ
വിപ്പിക്കപ്പെടുന്നില്ല.

൩൭ നി വിതെക്കുന്നത, ഉണ്ടാ
കുവാനുള്ള ശരീരത്തെ നീ വി
തെക്കുന്നില്ല, വെറും വിത്തിനെ
മാത്രമെ ഉള്ളു, അത കോതമ്പി
ന്റെയൊ, മറ്റൊന്നിന്റെയൊ
ആയിരിക്കും.

൩൮ എന്നാൽ അതിനെ ദൈ
വം തന്റെ ഇഷ്ടപ്രകാരം ശരീ
രത്തെയും, വിത്തുകളിൽ ഓരോ
ന്നിന അതാതിന്റെ സ്വന്ത ശ
രീരത്തെയും കൊടുക്കുന്നു.

൩൯ എല്ലാ മാംസവും സമ
മാംസമല്ല: മനുഷ്യരുടെ മാംസം
വേറെ, മൃഗങ്ങളുടെ മാംസവും
വേറെ, മത്സ്യങ്ങളുടേതും വേറെ,
പക്ഷികളുടെയും വേറെ.

൪൦ ആകാശത്തിനടുത്ത ശരീര
ങ്ങളും ഉണ്ട, ഭൂമിക്കടുത്ത ശരീര
ങ്ങളും ഉണ്ട: ആകാശത്തിനടുത്ത
വയുടെ മഹത്വം വേറെ, ഭൂമി
ക്കടുത്തവയുടെ മഹത്വവും വേ
റെ:

൪൧ സൂൎയ്യന്റെ മഹത്വവും
വേറെ, ചന്ദ്രന്റെ മഹത്വവും
വേറെ, നക്ഷത്രങ്ങളുടെ മഹത്വ
വും വേറെ: എന്തുകൊണ്ടെന്നാൽ
മഹത്വത്തിൽ ഒരു നക്ഷത്രത്തിന
മറ്റൊരു നക്ഷത്രത്തിൽനിന്ന
ഭേദം ഉണ്ട.

൪൨ [44] മരിച്ചവരുടെ ഉയി
ൎപ്പും അപ്രകാരം തന്നെ. നാശ
ത്തിൽ വിതെക്കപ്പെടുന്നു; നാശ
മില്ലായ്മയിൽ എഴുനീല്പിക്കപ്പെടു
ന്നു:

൪൩ [45] അപമാനത്തിൽ വി
തെക്കപ്പെടുന്നു; മഹത്വത്തിൽ
എഴുനീല്പിക്കപ്പെടുന്നു: ക്ഷീണത
യിൽ വിതെക്കപ്പെടുന്നു; ശക്തി
യിൽ എഴുനീല്പിക്കപ്പെടുന്നു:

൪൪ അത പ്രകൃതശരീരമായി
വിതെക്കപ്പെടുന്നു: ആത്മശരീ
രമായി എഴുനീല്പിക്കപ്പെടുന്നു:
പ്രകൃത ശരീരം ഉണ്ട, ആത്മശ
രീരവും ഉണ്ട.

൪൫ അപ്രകാരം എഴുതപ്പെട്ടു
മിരിക്കുന്നു, ഒന്നാമത്തെ മനു
ഷ്യനായ ആദാം [46] ജീവനുള്ള
ദേഹിയായി ഉണ്ടാക്കപ്പെട്ടു; [47]
ഒടുക്കത്തെ ആദാം [48] ജീവിപ്പിക്കു
ന്ന ആത്മാവായി.

൪൬ എന്നാൽ ഒന്നാമത്തേത
ആത്മമയമായുള്ളതല്ല, പ്രകൃത മ
യമായുള്ളതത്രെ; അതിന്റെ ശേ
ഷം ആത്മമയമായുള്ളത.

39. റോമ. ൧൩: ൧൧ എഫെ ൫: ൧൪. 40. ൧ തെസ്സ. ൪: ൫. 41. ൧ കോറി. ൬: ൫
42 ഹെസ. ൩൭: ൩. 43. യോഹ. ൧൨: ൨൪. 44. ദാനി ൧൨: ൩. മത്താ. ൧൩: ൪൩.
45. ഫിലി. ൩: ൨൧. 46. ആദ്യ. ൨: ൭. 47. റോമാ. ൫: ൧൪. 48. യോഹ. ൫: ൨൧.
൬: ൩൩, ൩൫, ൪൦, ൫൪, ൫൭. ഫിലി. ൩: ൨൧. കൊലൊ. ൪: ൪.

൪൭ [49] ഒന്നാമത്തെ മനുഷ്യൻ ഭൂമിയിൽനിന്നു ഉണ്ടായി, [50] മണ്ണായുള്ളവനാകുന്നു; രണ്ടാമത്തെ മനുഷ്യൻ [51] സ്വൎഗ്ഗത്തിൽനിന്നുള്ള കൎത്താവാകുന്നു.

൪൮ മണ്ണായുള്ളവൻ ഏത പ്രകാരമുള്ളവനൊ, മണ്ണായുള്ളവരും അപ്രകാരമുള്ളവർ ആകുന്നു: [52] സ്വൎഗ്ഗത്തിന്നടുത്തവൻ ഏതപ്രകാരമുള്ളവനൊ സ്വൎഗ്ഗത്തിന്നടുത്തവരും അപ്രകാരമുള്ളവർ ആകുന്നു.

൪൯ പിന്നെയും [53] നാം മണ്ണായുള്ളവന്റെ പ്രതിമയെ ധരിച്ച പ്രകാരം തന്നെ, [54] സ്വൎഗ്ഗത്തിന്നടുത്തവന്റെ പ്രതിമയെയും ധരിക്കും.

൫൦ എന്നാൽ, സഹോദരന്മാരേ, [55] ജഡത്തിന്നും രക്തത്തിന്നും ദൈവത്തിന്റെ രാജ്യത്തെ അവകാശമാക്കുവാൻ കഴികയില്ല; നാശം നാശമില്ലായ്മയെ അവകാശമാക്കുന്നതുമില്ല എന്നുള്ളതിനെ ഞാൻ പറയുന്നു.

൫൧ കണ്ടാലും, ഞാൻ ഒരു രഹസ്യത്തെ നിങ്ങളോട പറയുന്നു; [56] നാം എല്ലാവരും ഉറങ്ങുകയില്ല,

൫൨ എന്നാൽ [57] നാം എല്ലാവരും ഒടുക്കത്തെ കാഹളത്തിന്റെ ധ്വനിയിങ്കൽ, ഒരു ക്ഷണ നേരത്തിൽ, ഒരു ഇമെപ്പളവിൽ, മറുരൂപമാക്കപ്പെടും: എന്തുകൊണ്ടെന്നാൽ [58] കാഹളം ധ്വനിക്കയും, മരിച്ചവർ നാശമില്ലാത്തവരായി ഉയിൎത്തെഴുനീല്ക്കപ്പെടുകയും, നാം മറുരൂപമാക്കപ്പെടുകയും ചെയ്യും;

൫൩ എന്തുകൊണ്ടെന്നാൽ ഈ നാശമുള്ളത നാശമില്ലായ്മയെ ധരിക്കയും, [59] ഈ മരണമുള്ളത മരണമില്ലായ്മയെ ധരിക്കയും വെണം.

൫൪ അപ്രകാരം ഈ നാശമുള്ളത നാശമില്ലായ്മയെ ധരിക്കയും, ഈ മരണമുള്ളത മരണമില്ലായ്മയെ ധരിക്കയും ചെയ്തു കഴിയുമ്പോൾ തന്നെ, [60] മരണം ജയത്തിൽ വിഴുങ്ങപ്പെട്ടിരിക്കുന്നു, എന്ന എഴുതപ്പെട്ടിരിക്കുന്ന വചനം നിവൃത്തിയാകും.

൫൫ [61] ഹേ മരണമേ, നിന്റെ മൂച്ച് എവിടെ? ഹേ പാതാളമേ, നിന്റെ ജയം എവിടെ?

൫൬ മരണത്തിന്റെ മൂച്ച് പാപം ആകുന്നു; [62] പാപത്തിന്റെ ബലം ന്യായപ്രമാണം ആകുന്നു.

൫൭ എന്നാൽ [63] നമ്മുടെ കൎത്താവായ യേശു ക്രിസ്തു മൂലം നമുക്ക ജയത്തെ [64] നല്കുന്ന ദൈവത്തിന സ്തോത്രം [ഉണ്ടാകട്ടെ.]

൫൮ [65] ആയതുകൊണ്ട, എന്റെ പ്രിയ സഹോദരന്മാരേ, കൎത്താവിൽ [66] നിങ്ങളുടെ പ്രവൃത്തി വ്യൎത്ഥമായിരിക്കുന്നില്ല, എന്ന അ

---

49. യോഹ ൩: ൩൧. 50. ആദ്യ ൨: ൭. ൩: ൧൯. 51. യോഹ. ൩: ൧൩, ൩൧. 52. ഫിലി. ൩: ൨൦, ൨൧. 53. ആദ്യ. ൫: ൩. 54. റോമ. ൮: ൨൯. ൨ കോറി. ൩: ൧൮. ൪: ൧൧. ഫിലി. ൩: ൨൧. ൧ യോഹ. ൩: ൨. 55. മത്താ. ൧൬: ൧൭. യോഹ. ൩: ൩, ൫. 56. ൧ തെസ്സ. ൪: ൧൫, ൧൬, ൧൭. 57. ഫിലി. ൩: ൨൧. 58. സെഖ. ൯: ൧൪. മത്താ. ൨൪: ൩൧. യോഹ. ൫: ൨൫. ൧ തെസ്സ. ൪: ൧൬. 59. ൨ കോറി. ൫: ൪. 60. യെശാ. ൨൫: ൮. എബ്രാ. ൨: ൧൪, ൧൫. അറി. ൨൦: ൧൪. 61. ഹോശെ. ൧൩: ൧൪. 62. റോമ. ൪: ൧൫. ൫: ൧൩. ൭: ൫, ൧൩. 63. ൧ യോഹ. ൫: ൪, ൫. 64. റോമ. ൭: ൨൫. 65. ൨ പത്രൊ. ൩: ൧൪. 66. ൧ കോറി. ൩: ൮.

റിഞ്ഞു, നിങ്ങൾ സ്ഥിരമുള്ളവ
രായി; ചഞ്ചലമില്ലാത്തവരായി,
കൎത്താവിന്റെ വേലയിൽ എ
പ്പോഴും വൎദ്ധിച്ചുകൊള്ളുന്നവരാ
യിരിപ്പിൻ.

## ൧൬ അദ്ധ്യായം.

൧ ധൎമ്മശേഖരത്തെ കുറിച്ചു. ൧൦ തിമോഥെ
യുസിനെയും മററ ചിലരെയും കുറിച്ചു.

൧ പിന്നെ [1] ശുദ്ധിമാന്മാൎക്ക വേ
ണ്ടിയുള്ള ധൎമ്മശേഖരത്തെ കുറി
ച്ചു, ഗലാത്തിയായിലെ സഭക
ളോട ഞാൻ ചട്ടംകെട്ടിയപ്രകാ
രം തന്നെ, നിങ്ങളും ചെയ്യിൻ.
൨ ഞാൻ വരുമ്പോൾ ധൎമ്മശേ
ഖരം ഉണ്ടാകാതെ ഇരിപ്പാൻ,
നിങ്ങളിൽ ഓരോരുത്തൻ അവ
നവന ദൈവം വൎദ്ധിപ്പിച്ചിട്ടുള്ള
[2] പ്രകാരം ആഴ്ചയിൽ ഒന്നാം
ദിവസം തോറും തന്റെ പക്കൽ
സംഗ്രഹിച്ചു വെക്കെണം.
൩ പിന്നെ ഞാൻ വന്നെത്തു
മ്പോൾ, [3] നിങ്ങൾ എഴുത്തുകളാൽ
ആരെ ബോധിക്കുമൊ, നിങ്ങളു
ടെ ദാനത്തെ യെറുശലേമിന
കൊണ്ടുപോകേണ്ടുന്നതിന അ
വരെ ഞാൻ അയക്കും.
൪ [4] ഞാൻ കൂടെ പോകുന്നത
യോഗ്യമായിരുന്നാൽ, അവർ എ
ന്നോട കൂടെ പോരും.
൫ [5] ഞാൻ മക്കെദോനിയായിൽ
കൂടെ കടന്നു പോയതിന്റെ ശേ
ഷം, നിങ്ങളുടെ അടുക്കൽ വരും;
എന്തെന്നാൽ ഞാൻ മക്കെദോനി
യായിൽ കൂടെ കടന്ന പോകുന്നു.
൬ [6] ഞാൻ പോകുന്നത എവി
ടേക്ക ആയിരുന്നാലും, നിങ്ങൾ
എന്നെ യാത്ര അയക്കേണ്ടുന്നതി
ന, ഞാൻ പക്ഷെ നിങ്ങളോട കൂ
ടെ പാൎക്കുകയും, വൎഷകാലം കൂടെ
പോക്കുകയും ചെയ്യും.
൭ എന്തെന്നാൽ ഞാൻ ഇപ്പോ
ൾ വഴിയാത്രയിൽ നിങ്ങളെ കാ
ണുകയില്ല: എന്നാൽ [7] കൎത്താവ
അനുവദിക്കുന്നു എങ്കിൽ, നിങ്ങ
ളുടെ ഇടയിൽ കുറഞ്ഞോരു കാലം
താമസിക്കേണമെന്ന ഞാൻ ആ
ശപ്പെടുന്നു.
൮ എന്നാൽ ഞാൻ എഫെസു
സിൽ തന്നെ പെന്തെക്കൊസ്തോ
ളവും താമസിക്കും.
൯ എന്തെന്നാൽ [8] വലിയതും
സഫലവുമായ ഒരു വാതിൽ ഇ
നിക്ക തുറന്നിരിക്കുന്നു, [9] പ്രതി
യോഗികളും പലർ ഉണ്ട.
൧൦ [10] തീമോഥെയുസ വന്നാൽ,
അവൻ നിങ്ങളുടെ ഇടയിൽ ഭ
യം കൂടാതെ ഇരിക്കേണ്ടുന്നതിന,
നോക്കുവിൻ: എന്തെന്നാൽ [11] എ
ന്നെ പോലെ തന്നെ, അവനും
കൎത്താവിന്റെ വേലയെ ചെയ്യു
ന്നു.
൧൧ [12] അതുകൊണ്ട ഒരുത്തനും
അവനെ നിന്ദിക്കരുത: അവൻ

1. നടപ്പ. ൧൧: ൨൯. ൨൪: ൧൭. റോമാ. ൧൫: ൨൬. ൨ കോറി. ൮: ൪. ൯: ൧, ൧൨. ഗലാ. ൨: ൧൦. 2. നടപ്പ. ൨൦: ൭. അറി. ൧: ൧൦. 3. ൨ കോറി. ൮: ൧൯. 4. ൨ കോറി. ൮: ൪, ൧൯. 5. നടപ്പ. ൧൯: ൨൧. ൨ കോറി. ൧: ൧൬. 6. നടപ്പ. ൧൫: ൩. ൧൭: ൧൫. ൨൧: ൫. റോമാ. ൧൫: ൨൪. ൨ കോറി. ൧: ൧൬. 7. നടപ്പ. ൧൮: ൨൧. ൧ കോറി. ൪: ൧൯. യാക്കോ. ൪: ൧൫. 8. നടപ്പ. ൧൪: ൨൭. ൨ കോറി. ൨: ൧൨. കൊലൊ. ൪: ൩. അറി. ൩: ൮. 9. നടപ്പ. ൧൯: ൯. 10. നടപ്പ. ൧൯: ൨൨. ൧ കോറി. ൪: ൧൭. 11. റോമാ. ൧൬: ൨൧. ഫിലി. ൨: ൨൦, ൨൨. ൧ തെസ്സ. ൩: ൨. 12. ൧ തിമൊ. ൪: ൧൨.

എന്റെ അടുക്കൽ വരേണ്ടുന്ന
തിന, അവനെ [18] സമാധാന
ത്തോടെ അനുയാത്ര അയപ്പിൻ:
എന്തെന്നാൽ സഹോദരന്മാരോ
ട കൂടെ ഞാൻ അവന്നായിട്ട കാ
ത്തിരിക്കുന്നു.
൧൨ സഹോദരനായ [14] അ
പ്പൊല്ലോസിനെ കുറിച്ചൊ, അ
വൻ സഹോദരന്മാരോട കൂടെ
നിങ്ങളുടെ അടുക്കൽ വരേണം
എന്ന ഞാൻ അവനോട ഏറ്റ
വും അപേക്ഷിച്ചു; എങ്കിലും ഇ
പ്പോൾ വരുവാൻ അവന ഒട്ടും
മനസ്സില്ല: അവന നല്ല അവസ
രമുണ്ടാകുമ്പോൾ വരും താനും.
൧൩ [15] ജാഗരണം ചെയ്യിൻ,
[16] വിശ്വാസത്തിൽ സ്ഥിരപ്പെട്ടി
രിപ്പിൻ, പുരുഷന്മാരായിട്ട നട
പ്പിൻ, [17] ശക്തിപ്പെട്ടിരിപ്പിൻ.
൧൪ [18] നിങ്ങളുടെ കാൎയ്യങ്ങൾ ഒ
ക്കെയും സ്നേഹത്തോടെ ചെയ്യ
പ്പെട്ടവയാകട്ടെ.
൧൫ സഹോദരന്മാരേ, [19] സ്തെ
ഫാനോസിന്റെ കുഡുംബം [20]
അഖായായിൽ ആദ്യവിളവ ആ
കുന്നു എന്നും, അവർ [21] ശുദ്ധി
മാന്മാൎക്കുള്ള ശുശ്രൂഷെക്ക തങ്ങ
ളെ തന്നെ നിയമിച്ചു എന്നും,
നിങ്ങൾ അറിഞ്ഞിരിക്കുന്നു.
൧൬ ഇപ്രകാരമുള്ളവൎക്കും കൂട്ട
വേലചെയ്കയും, [22] അദ്ധ്വാനപ്പെ
ടുകയും ചെയ്യുന്ന എല്ലാവനും,
നിങ്ങൾ [23] വണങ്ങിയിരിക്കേണ
മെന്ന ഞാൻ നിങ്ങളോട അപേ
ക്ഷിക്കുന്നു.
൧൭ സ്തെഫാനോസിന്റെയും
ഫോൎത്തുനാത്തുസിന്റെയും അ
ഖായികുസിന്റെയും വരവിൽ
ഞാൻ സന്തോഷിക്കുന്നു: എന്തു
കൊണ്ടെന്നാൽ [24] നിങ്ങളുടെ കു
റവിനെ ഇവർ നിവൃത്തിയാക്കി
യിരിക്കുന്നു.
൧൮ എന്തെന്നാൽ [25] അവർ
എന്റെ ആത്മാവിനെയും നിങ്ങ
ളുടേതിനെയും ആശ്വസിപ്പിച്ചു:
അതുകൊണ്ട ഇപ്രകാരമുള്ളവരെ
[26] അറിഞ്ഞുകൊൾവിൻ.
൧൯ ആസിയായിലുള്ള സഭ
കൾ നിങ്ങളെ സല്ക്കരിക്കുന്നു:
അക്വില്ലായും പ്രിസ്കില്ലായും, [27] ത
ങ്ങളുടെ ഭവനത്തിലുള്ള സഭയോ
ടും കൂടെ, കൎത്താവിൽ നിങ്ങളെ വ
ളരെ സല്ക്കരിക്കുന്നു.
൨൦ സഹോദരന്മാർ എല്ലാവരും
നിങ്ങളെ സല്ക്കരിക്കുന്നു. [28] നി
ങ്ങൾ തമ്മിൽ തമ്മിൽ ഒരു ശുദ്ധ
ചുംബനംകൊണ്ട സല്ക്കരിപ്പിൻ.
൨൧ [29] പൌലുസായ എന്റെ
കൈകൊണ്ടുള്ള സല്ക്കാരം.
൨൨ യാതൊരുത്തനും [30] കൎത്താ
വായ യേശു ക്രിസ്തുവിനെ സ്നേ
ഹിക്കുന്നില്ല എങ്കിൽ, [31] അവൻ

13. നടപ്പ. ൧൫: ൩൧. 14. ൧ കോറി. ൧: ൧൨. ൩: ൫ 15. മത്താ. ൨൪: ൪൨. ൨൫: ൧൩. ൧ തെസ്സ. ൫: ൬. ൧ പത്രോ. ൫: ൮. 16. ൧ കോറി. ൧൫: ൧. ഫിലി. ൧: ൨൭ ൪: ൧. ൧ തെസ്സ. ൩: ൮. ൨ തെസ്സ. ൨: ൧൫. 17. എഫെ. ൬: ൧൦. കൊലോ. ൧: ൧൧. 18. ൧ കോറി. ൧൩: ൧. ൧ പത്രോ. ൪: ൮ 19. ൧ കോറി. ൧: ൧൬. 20. രോമാ. ൧൬: ൫. 21. ൨ കോറി. ൮: ൪. ൯: ൧. എബ്രാ. ൬: ൧൦. 22. എബ്രാ. ൬: ൧൦. 23. എബ്രാ. ൧൩: ൧൭. 24. ൨ കോറി. ൧൧: ൯. ഫിലി. ൨: ൩൦. ഫിലേ. ൧൩. 25. കൊലോ. ൪: ൮. 26. ഫിലി. ൨: ൨൯. ൧ തെസ്സ. ൫: ൧൨. 27. രോമാ. ൧൬: ൫, ൧൫. ഫിലേ. ൨. 28. രോമാ. ൧൬: ൧൬. 29. കൊലോ. ൪: ൧൮. ൨ തെസ്സ. ൩: ൧൭. 30. എഫെ. ൬: ൨൪. 31. ഗലാ. ൧: ൮, ൯.

ശപിക്കപ്പെട്ടവനാകട്ടെ: [32] കർത്താവു വരുന്നു.

൨൩ നമ്മുടെ [33] കർത്താവായ യേശു ക്രിസ്തുവിന്റെ കൃപ നിങ്ങളോടു കൂടെ ഇരിക്കട്ടെ.

൨൪ ക്രിസ്തു യേശുവിൽ ഇനിക്കുള്ള സ്നേഹം നിങ്ങളോടു എല്ലാവരോടും കൂടെ ഇരിക്കട്ടെ. ആമെൻ.



അപ്പോസ്തോലനായ പൌലുസ

# കോറിന്തിയക്കാറക്ക

എഴുതിയ രണ്ടാം ലേഖനം.

---

## ൧ അദ്ധ്യായം.

൧ പൌലുസ കോറിന്തിയക്കാരെ ധൈൎയ്യപ്പെടുത്തുന്നത. ൧൫ താൻ അവരുടെ അടുക്കൽ ചെല്ലാത്തതിന്റെ കാരണം.

ദൈവത്തിന്റെ ഇഷ്ടത്താൽ [1]യേശു ക്രിസ്തുവിന്റെ അപ്പോസ്തോലനായ പൌലുസും, സഹോദരനായ തീമോഥെയുസും കൊറിന്തുവിലുള്ള ദൈവ സഭെക്കും [2] അഖായായിൽ എല്ലാടത്തുമുള്ള ശുദ്ധിമാന്മാൎക്കും കൂടെ [എഴുതുന്നത:]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കർത്താവായ യേശു ക്രിസ്തുവിൽനിന്നും [3] നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ കരുണകളുടെ പിതാവുംസകല ആശ്വാസത്തിന്റെയും ദൈവവുമായി, നമ്മുടെ കർത്താവായ യേശു ക്രിസ്തുവിന്റെ പിതാവായിരിക്കുന്ന [4]ദൈവം വാഴ്ത്തപ്പെട്ടവനാകട്ടെ.

൪ അവൻ ഞങ്ങളെ ഞങ്ങളുടെ സകല ദുഃഖത്തിലും ആശ്വസിപ്പിക്കുന്നവനാകുന്നു; ആയത ഞങ്ങൾ അവനാൽ ആശ്വസിപ്പിക്കപ്പെടുന്ന ആശ്വാസം കൊണ്ട ഏതൊരു ദുഃഖത്തോടുമിരിക്കുന്നവരെ ആശ്വസിപ്പിപ്പാൻ ഞങ്ങളും പ്രാപ്തിയുള്ളവരായി തീരേണ്ടുന്നതിന തന്നെ.

൫ എന്തെന്നാൽ [5] ക്രിസ്തുവിന്റെ കഷ്ടപ്പാടുകൾ ഞങ്ങളിൽ

---

32. യെഹ്രു. ൧൪, ൧൧. 33. രോമാ. ൧൬: ൨൦.

1. ൧ കോറി. ൧: ൧. എഫേ. ൧: ൧. കൊലോ. ൧: ൧. ൧ തിമോ. ൧: ൧. ൨ തിമോ. ൧: ൧. 2. ഫിലി. ൧: ൧. കൊലോ. ൧: ൨. 3. രോമാ. ൧: ൭. ൧ കോറി. ൧: ൩. ഗലാ. ൧: ൩. ഫിലി. ൧: ൨. കൊലോ. ൧: ൨. ൧ തെസ്സ. ൧: ൧. ൨ തെസ്സ. ൧: ൨. ഫിലേ. ൩. 4. എഫേ. ൧: ൩. ൧ പത്രോ. ൧: ൩. 5. നടപ്പ. ൯: ൪, ൨ കോറി. ൪: ൧൦, കൊലോ. ൧: ൨൪.

വൎദ്ധിക്കുന്ന പ്രകാരം തന്നെ,
ക്രിസ്തുവിനാൽ ഞങ്ങളുടെ ആ
ശ്വാസവും വൎദ്ധിക്കുന്നു.
൬ ഞങ്ങൾ ദുഃഖപ്പെടുന്നു എ
ങ്കിൽ, [6] അത നിങ്ങളുടെ ആശ്വാ
സത്തിന്നും, രക്ഷെക്കുമായിട്ട ആ
കുന്നു. അത ഞങ്ങളും സഹിക്കു
ന്ന കഷ്ടങ്ങളെ തന്നെ സഹിക്കു
ന്നതിനെ സാധിപ്പിക്കുന്നതാകു
ന്നു: ഞങ്ങൾ ആശ്വാസപ്പെടുന്നു
എങ്കിൽ, അത നിങ്ങളുടെ ആശ്വാ
സത്തിന്നും രക്ഷെക്കുമായിട്ട ആ
കുന്നു.
൭ നിങ്ങൾ [7] കഷ്ടങ്ങളിൽ പ
ങ്കുകാരായിരിക്കുന്ന പ്രകാരം ത
ന്നെ, ആശ്വാസത്തിലും ആകു
മെന്ന ഞങ്ങൾ അറിഞ്ഞിട്ട, നി
ങ്ങളെ കുറിച്ച ഞങ്ങളുടെ ആശ
യും സ്ഥിരമുള്ളതാകുന്നു.
൮ എന്നാൽ, സഹോദരന്മാരേ,
ആസിയായിൽ ഞങ്ങൾക്കുണ്ടാ
യ [8] ഞങ്ങളുടെ ദുഃഖത്തെ കുറിച്ച
നിങ്ങൾ അറിയാതെ ഇരിപ്പാൻ
ഞങ്ങൾക്ക മനസ്സില്ല: എന്തെ
ന്നാൽ ഞങ്ങൾ ജീവിക്കുമൊ എ
ന്നും കൂടെ പരിഭ്രമിപ്പാൻ തക്ക
വണ്ണം ഞങ്ങൾ ശക്തിക്കുമീതെ
അത്യന്തം ഭാരപ്പെട്ടു.
൯ എന്നാൽ [9] ഞങ്ങളിൽ അല്ല,
മരിച്ചവരെ ഉയിൎപ്പിക്കുന്ന ദൈ
വത്തിൽ തന്നെ ഞങ്ങൾ ആശ്ര
യിക്കുന്നവർ ആകേണ്ടുന്നതിന
ഞങ്ങൾക്ക ഞങ്ങളിൽ തന്നെ
മരണവിധി ഉണ്ടായിരുന്നു:
൧൦ [10] അവൻ അത്ര വലിയ
മരണത്തിൽനിന്ന ഞങ്ങളെ ര
ക്ഷിച്ചു, ഇപ്പോഴും രക്ഷിക്കുന്നു:
ഇനിയും രക്ഷിക്കും എന്ന ഞ
ങ്ങൾ അവനിൽ ആശ്രയിക്കു
ന്നു.
൧൧ ആയതിന നിങ്ങളും [11] ഞ
ങ്ങൾക്ക വേണ്ടി പ്രാൎത്ഥനയാൽ
കൂടി സഹായിക്കുന്നുണ്ടല്ലൊ;
പല ആളുകളുടെയും മുഖാന്തരമാ
യി ഞങ്ങൾക്ക [നല്കപ്പെടുന്ന]
[12] കൃപ നിമിത്തം പലരാലും ഞ
ങ്ങൾക്കായി സ്തോത്രം ചെയ്യപ്പെ
ടേണ്ടുന്നതിന ആകുന്നു.
൧൨ എന്തുകൊണ്ടെന്നാൽ ഞ
ങ്ങളുടെ പ്രശംസ ഇതാകുന്നു,
ഞങ്ങൾ [13] ജഡജ്ഞാനത്തോടെ
അല്ല, ദൈവത്തിന്റെ കൃപയാൽ
തന്നെ നിൎമ്മലതയോടും [14] ദിവ്യ
പരമാൎത്ഥത്തോടും, ലോകത്തിൽ
വിശേഷാൽ നിങ്ങളോടും സം
സൎഗ്ഗം ചെയ്തു എന്ന ഞങ്ങൾക്ക
ഉള്ള മനോബോധത്തിന്റെ സാ
ക്ഷി തന്നെ.
൧൩ എന്തെന്നാൽ നിങ്ങൾ
വായിക്കുക എങ്കിലും, സമ്മതി
ക്കുക എങ്കിലും ചെയ്യുന്നവയെ
അല്ലാതെ, മറ്റ കാൎയ്യങ്ങളെ ഞ
ങ്ങൾ നിങ്ങൾക്ക എഴുതുന്നില്ല:
൧൪ കൎത്താവായ യേശുവിന്റെ
നാളിൽ [15] നിങ്ങൾ ഞങ്ങളുടെ
[പ്രശംസ ആയി തീരുന്നത]
പോലെ, [16] ഞങ്ങൾ നിങ്ങളുടെ
യും പ്രശംസ ആകുന്നു, എന്ന

6. ൨ കോറി. ൪: ൧൭. 7. റോമാ. ൮: ൧൭. ൨ തിമോ. ൨: ൧൨. 8. നടപ്പ. ൧൯: ൨൩. ൧ കോറി. ൧൫: ൩൨. ൧൬: ൯. 9. യറ. ൧൭: ൫, ൭. 10. ൨ പത്രോ. ൨: ൯. 11. റോമാ. ൧൫: ൩൦. ഫിലി. ൧: ൧൯ ഫിലെ. ൨൨. 12. ൨ കോറി. ൪: ൧൫. 13. ൧ കോറി ൨: ൪, ൧൩. 14. ൨ കോറി. ൨: ൧൭. ൪: ൨. 15. ഫിലി. ൨: ൧൬. ൪: ൧. ൧ തെസ്സ. ൨: ൧൯, ൨൦. 16. ൨ കോറി. ൫: ൧൨.

നിങ്ങൾ ഞങ്ങളെ ഒരു വിധമായി സമ്മതിച്ചിരിക്കുന്ന പ്രകാരം തന്നെ, നിങ്ങൾ അവസാനത്തോളവും സമ്മതിച്ചുകൊള്ളും എന്ന ഞാൻ ആശപ്പെടുകയും ചെയ്യുന്നു.

൧൫ ഠരം ഉറപ്പോട കൂടെ
[17] നിങ്ങൾക്ക രണ്ടാമത ഒരു ഉപ
കാരം ഉണ്ടാകുവാനായിട്ട [18] മുമ്പെ
നിങ്ങളുടെ അടുക്കൽ വരുവാനും,
൧൬ നിങ്ങളുടെ വഴിയായി മ
ക്കെദോനിയായിലേക്ക പോകു
വാനും, [19] പിന്നെയും മക്കെദോ
നിയായിൽനിന്ന നിങ്ങളുടെ
അടുക്കൽ വരുവാനും, നിങ്ങളാൽ
യെഹൂദിയായിലേക്ക അനുയാത്ര
അയക്കപ്പെടുവാനും ഞാൻ നി
ശ്ചയിച്ചിരുന്നു.

൧൭ ആകയാൽ ഞാൻ ഇങ്ങിനെ
നിശ്ചയിച്ചിട്ട അസ്ഥിരത കാണി
ച്ചുവൊ? അല്ലെങ്കിൽ എന്റെ പ
ക്കൽ അതെ അതെ എന്നും, അ
ല്ല അല്ല എന്നും ഉണ്ടായിരിക്കത്ത
ക്കവണ്ണം, ഞാൻ നിശ്ചയിക്കുന്ന
കാൎയ്യങ്ങളെ ഞാൻ [20] ജഡപ്രകാ
രമൊ നിശ്ചയിക്കുന്നത?

൧൮ എന്നാൽ ദൈവം വിശ്വ
സ്തനാകുന്ന [പ്രകാരം,] നിങ്ങ
ളോടുള്ള ഞങ്ങളുടെ വചനം അ
തെ എന്നും അല്ല എന്നും ആയി
രുന്നില്ല.

൧൯ എന്തെന്നാൽ നിങ്ങളുടെ
ഇടയിൽ ഞാൻ, സില്വാനുസ
തീമോഥെയുസ ഠരം ഞങ്ങളാൽ
പ്രസംഗിക്കപ്പെട്ട [21] ദൈവ പു
ത്രനായ യേശു ക്രിസ്തു അതെ
എന്നും, അല്ല എന്നും ആയിരു
ന്നില്ല, [22] അവനിൽ അതെ
എന്നത്രെ ആയിരുന്നത.

൨൦ എന്തെന്നാൽ ഞങ്ങളാൽ
ദൈവത്തിന മഹത്വത്തിനായിട്ട
[23] ദൈവത്തിന്റെ വാഗ്ദത്തങ്ങ
ൾ എല്ലാം അവനിൽ അതെ എ
ന്നും, അവനിൽ ആമെൻ എന്നും
ആകുന്നു.

൨൧ വിശേഷിച്ച ഞങ്ങളെ
നിങ്ങളോടും കൂടെ ക്രിസ്തുവിൽ
സ്ഥിരപ്പെടുത്തുന്നവനും [24] നമ്മെ
അഭിഷേകം ചെയ്യുവനും ദൈ
വം തന്നെ.

൨൨ [25] അവൻ നമ്മെ മുദ്രയിട്ടി
ട്ടും, [26] നമ്മുടെ ഹൃദയങ്ങളിൽ
ആത്മാവിന്റെ അച്ചാരത്തെ ത
ന്നിട്ടുമുണ്ട.

൨൩ പിന്നെ [27] ഞാൻ നിങ്ങ
ളെ ശാസിക്കാതിരിപ്പാനായിട്ട,
ഇതുവരെയും കോറിന്തിലേക്ക
വന്നില്ല എന്ന, [28] എന്റെ ആ
ത്മാവിന സാക്ഷിയായിട്ട ഞാൻ
ദൈവത്തെ വിളിക്കുന്നു.

൨൪ [29] നിങ്ങളുടെ വിശ്വാസ
ത്തിന്മേൽ ഞങ്ങൾ കൎത്തവ്യം
ചെയ്യുന്നു എന്നല്ല, ഞങ്ങൾ നി
ങ്ങളുടെ സന്തോഷത്തിന സഹാ

17. രോമാ. ൧: ൧൧. 18. ൧ കോറി. ൧൬: ൫൯. 19. ൧ കോറി. ൧൬: ൫, ൭. 20. ൨ കോറി. ൧൦: ൨. 21. മൎക്കൊ. ൧: ൧. ലൂ. ൧: ൩൫. നടപ്പ. ൯: ൨൦. 22. എബ്രാ. ൧൩: ൮. 23. രോമാ. ൧൫: ൮, ൯. 24. ൧ യോഹ. ൨: ൨൦, ൨൭. 25. എഫെ. ൧: ൧൩. ൪: ൩൦. ൨ തിമൊ. ൨. ൧൯. അറി. ൨: ൧൭. 26. ൨ കോറി. ൫: ൫. എഫെ. ൧: ൧൪. 27. ൧ കോറി. ൪: ൨൧. ൨ കോറി. ൨: ൩. ൧൨: ൨൦. ൧൩: ൨, ൧൦. 28. രോമാ. ൧: ൯. ൨ കോറി. ൧൧: ൩൧. ഗലാ. ൧: ൨൦. ഫിലി. ൧: ൮. 29. ൧ കോറി. ൩: ൫. ൧ പേത്രൊ. ൫: ൩.

യക്കാർ അത്രെ ആകുന്നു: എന്തെന്നാൽ [30] നിങ്ങൾ വിശ്വാസത്താൽ നില്ക്കുന്നു.

## ൨ അദ്ധ്യായം.

൧ ദുഃഖിപ്പിക്കപ്പെട്ടവന്റെ സംഗതി. ൧൪ പൌലൂസ എല്ലാടവും പ്രസംഗം ചെയ്യുന്നതിനാലുള്ള സിദ്ധി.

എന്നാൽ [1] ഞാൻ ദുഃഖത്തോടെ നിങ്ങളുടെ അടുക്കലേക്ക വീണ്ടും വരികയില്ല എന്നുള്ളതിനെ എന്റെ ഉള്ളിൽ നിശ്ചയിച്ചു.
൨ എന്തെന്നാൽ ഞാൻ നിങ്ങളെ ദുഃഖിപ്പിക്കുന്നു എങ്കിൽ പിന്നെ എന്നാൽ ദുഃഖിക്കപ്പെടുന്നവനല്ലാതെ എന്നെ സന്തോഷപ്പെടുത്തുന്നവൻ ആര?
൩ വിശേഷിച്ചും ഇനിക്കുള്ള സന്തോഷം നിങ്ങൾക്ക എല്ലാവൎക്കുമുള്ളത ആകുന്നു എന്ന; ഇനിക്ക [2] നിങ്ങളെ എല്ലാവരെയും കുറിച്ച ഉറപ്പുണ്ടാകകൊണ്ട, ഞാൻ വരുമ്പോൾ ഇനിക്ക സന്തോഷം ഉണ്ടാകേണ്ടുന്നവരിൽ നിന്ന [3] ഇനിക്ക ദുഃഖം ഉണ്ടാകാതെ ഇരിപ്പാനായിട്ട, ഞാൻ ഇതിനെ തന്നെ നിങ്ങൾക്ക എഴുതി.
൪ എന്തുകൊണ്ടെന്നാൽ വളരെ സങ്കടത്തോടും മനോവ്യസനത്തോടും, വളരെ കണ്ണുനീരുകളോടും കൂടെ ഞാൻ നിങ്ങൾക്ക എഴുതി: അത [4] നിങ്ങൾ ദുഃഖിക്കപ്പെടുവാനായിട്ടല്ല, നിങ്ങളോട ഇനിക്കുള്ള മഹാ സ്നേഹത്തെ നിങ്ങൾ അറിവാനായിട്ട അത്രെ.
൫ എന്നാൽ [5] ഒരുത്തൻ ദുഃഖിപ്പിച്ചിട്ടുണ്ടെങ്കിൽ, അവൻ എന്നെ കുറെ മാത്രമല്ലാതെ [6] ദുഃഖിപ്പിച്ചിട്ടില്ല: എന്തെന്നാൽ ഞാൻ നിങ്ങളെ എല്ലാവരെയും ഭാരപ്പെടുത്തരുത.
൬ ഇപ്രകാരമുള്ളവന്ന [7] പലരാലും ഉണ്ടായ ൟ ശാസന മതി.
൭ ആയതുകൊണ്ട ഇപ്രകാരമുള്ളവൻ അതിദുഃഖത്താൽ വിഴുങ്ങപ്പെടാതെ ഇരിപ്പാനായിട്ട, [8] നിങ്ങൾ വിശേഷാൽ അവനോട ക്ഷമിക്കയും, [അവനെ] ആശ്വസിപ്പിക്കയും തന്നെ വേണ്ടുന്നത.
൮ അതുകൊണ്ട നിങ്ങൾ നിങ്ങളുടെ സ്നേഹത്തെ അവനിലേക്ക ഉറപ്പിക്കെണം എന്ന ഞാൻ നിങ്ങളോട അപേക്ഷിക്കുന്നു.
൯ എന്തെന്നാൽ നിങ്ങൾ [9] സകലത്തിലും അനുസരണമുള്ളവരാകുന്നുവൊ എന്ന നിങ്ങളെ ശോധന ചെയ്തു അറിയെണം എന്നുള്ള ൟ കാൎയ്യത്തിനായിട്ട ഞാൻ എഴുതി.
൧൦ നിങ്ങൾ ക്ഷമിക്കുന്നവനോട ഞാനും [ക്ഷമിക്കുന്നു:] ഞാനൊ വല്ലതും ക്ഷമിച്ചിട്ടുണ്ടെങ്കിൽ അത ഞാൻ അവനോട നിങ്ങളുടെ നിമിത്തം ക്രിസ്തുവിന്റെ സന്നിധാനത്തിൽ ക്ഷമിച്ചു;
൧൧ അത നാം സാത്താനാൽ

30. റോമ. ൧൧: ൨൦. ൧ കോറി. ൧൫: ൧.
1. ൨ കോറി. ൧: ൨൩. ൧൨: ൧൦, ൨൧. ൧൩: ൧. 2. ൨ കോറി. ൭: ൧൬. ൮: ൨൨. ഗലാ. ൫: ൧൦. 3. ൨ കോറി. ൧൨: ൨൧. 4. ൨ കോറി. ൭: ൮, ൯, ൧൨. 5. ൧ കോറി. ൫: ൧. 6. ഗലാ. ൪: ൧൨. 7. ൧ കോറി ൫: ൪, ൫. ൧ തിമോ. ൫: ൨൦. 8. ഗലാ. ൬: ൧. 9. ൨ കോറി. ൭: ൧൫. ൧൦: ൬.

ജയിക്കപ്പെടാതെ ഇരിപ്പാനായിട്ട ആകുന്നു; അവന്റെ ഉപായങ്ങളെ നാം അറിയാത്തവരല്ലല്ലൊ.

൧൨ എന്നാൽ ഞാൻ ക്രിസ്തുവിന്റെ സുവിശേഷത്തെ [പ്രസംഗിപ്പാനായിട്ടു] [10] ത്രോവാസിൽ വന്ന, [11] ഇനിക്ക കൎത്താവിനാൽ ഒരു വാതിൽ തുറക്കപ്പെട്ടപ്പോൾ,

൧൩ ഞാൻ എന്റെ സഹോദരനായ തീത്തൂസിനെ കാണാഴ്കകൊണ്ടു, [12] എന്റെ ആത്മാവിൽ ഇനിക്ക ഒട്ടും സൌഖ്യം ഇല്ലാഞ്ഞു: ആകയാൽ ഞാൻ അവരോട യാത്ര പറഞ്ഞുകൊണ്ടു, അവിടെനിന്ന മക്കെദോനിയായിക്ക പോയി.

൧൪ എന്നാൽ ഞങ്ങളെ എപ്പോഴും ക്രിസ്തുവിങ്കൽ ജയസന്തോഷപ്പെടുത്തുകയും, എല്ലാടത്തും ഞങ്ങളെകൊണ്ടു അവനെകുറിച്ചുള്ള [13] അറിവിന്റെ വാസനയെ വെളിപ്പെടുത്തുകയും ചെയ്യുന്ന ദൈവത്തിന സ്തോത്രം ഉണ്ടാകട്ടെ.

൧൫ എന്തെന്നാൽ [14] രക്ഷിക്കപ്പെടുന്നവരിലും [15] നശിച്ചുപോകുന്നവരിലും ഞങ്ങൾ ദൈവത്തിന്ന ക്രിസ്തുവിന്റെ സൌരഭ്യമാകുന്നു.

൧൬ [16] ഇവൎക്ക മരണത്തിലേക്ക മരണ വാസനയും, അവൎക്ക ജീവങ്കലേക്ക ജീവ വാസനയും തന്നെ. എന്നാൽ ഈ കാൎയ്യങ്ങൾക്ക പ്രാപ്തൻ ആര?

൧൭ എന്തെന്നാൽ [18] ഞങ്ങൾ ദൈവത്തിന്റെ വചനത്തോടമായം ചെയ്യുന്ന അനേകരെ പോലെ അല്ല: [19] പരമാൎത്ഥത്തിൽനിന്നുള്ള പോലെയും, ദൈവത്തിൽനിന്നുള്ള പോലെയും, ഞങ്ങൾ ദൈവത്തിന്റെ മുമ്പാകെ ക്രിസ്തുവിൽ അത്രെ സംസാരിക്കുന്നത.

## ൩ അദ്ധ്യായം.

൧ പൌലുസ തന്റെ ശുശ്രൂഷയെ പ്രശംസിക്കുന്നത. ൬ ന്യായപ്രമാണത്തിന്റെയും സുവിശേഷത്തിന്റെയും ശുശ്രൂഷക്കാർ തമ്മിലുള്ള ഭേദാഭേദം.

[1] ഞങ്ങളെ തന്നെ ഞങ്ങൾ പിന്നെയും പ്രശംസിപ്പാൻ തുടങ്ങുന്നുവൊ? അല്ലെങ്കിൽ ചിലരെ പോലെ, [2] നിങ്ങൾക്ക പ്രശംസാലേഖനങ്ങൾ എങ്കിലും, നിങ്ങളിൽനിന്ന പ്രശംസ [ലേഖനങ്ങൾ] എങ്കിലും ഞങ്ങൾക്ക ആവശ്യമുണ്ടൊ?

൨ ഞങ്ങളുടെ ഹൃദയങ്ങളിൽ എഴുതപ്പെട്ടതും, സകല മനുഷ്യരാലും അറിയപ്പെട്ടതും വായിക്കപ്പെട്ടതുമായ [3] ഞങ്ങളുടെ ലേഖനം നിങ്ങൾ ആകുന്നു:

൩ എന്തെന്നാൽ [4] ഞങ്ങളാൽ

10. നടപ്പ. ൧൬: ൮. ൨൦: ൬. 11. ൧ കോറി. ൧൬: ൯. 12. ൨ കോറി. ൭: ൫, ൬. 13. ഗലാ. ൧: ൩. 14. ൧ കോറി. ൧: ൧൮. 15. ൨ കോറി. ൪: ൩. 16. ലൂക്ക. ൨: ൩൪. യോഹ. ൯: ൩൯. ൧ പത്രോ. ൨: ൭, ൮. 17. ൧ കോറി. ൧൫: ൧൦. ൨ കോറി. ൩: ൫, ൬. 18. ൨ കോറി. ൪: ൨. ൧൧: ൧൩. ൨ പത്രോ. ൨: ൩. 19. ൨ കോറി. ൧: ൧൨. ൪: ൨.

1. ൨ കോറി. ൫: ൧൨. ൧൦: ൮, ൧൨. ൧൨: ൧൧. 2. നടപ്പ. ൧൮: ൨൭. 3. ൧ കോറി. ൯: ൨. 4. ൧ കോറി. ൩: ൫.

ശുശ്രൂഷിക്കപ്പെട്ട ക്രിസ്തുവിൻ
ലേഖനം എന്ന നിങ്ങൾ പ്രസി
ദ്ധപ്പെട്ടവരാകുന്നു. അത എഴു
തപ്പെട്ടത മഷികൊണ്ടല്ല, ജീവ
നുള്ള ദൈവത്തിന്റെ ആത്മാവി
നാൽ അത്രെ; [5] കൽപലകകളിൽ
അല്ല, [6] ഹൃദയത്തിന്റെ മാംസ
പലകകളിൽ അത്രെ.
൪ ഇപ്രകാരമുള്ള നിശ്ചയം
ഞങ്ങൾക്ക ക്രിസ്തു മൂലമായിട്ട
ദൈവത്തോട ഉണ്ട.
൫ ഞങ്ങളിൽ നിന്ന തന്നെ എ
ന്ന പോലെ സ്വയമായി വല്ല
തും സങ്കല്പിപ്പാൻ [7] ഞങ്ങൾ താ
നെ തന്നെ പ്രാപ്തന്മാരാകുന്നു
എന്നല്ല: [8] ഞങ്ങളുടെ പ്രാപ്തി ദൈ
വത്തിൽനിന്നത്രെ ആകുന്നു.
൬ അവൻ തന്നെ [9] ഞങ്ങളെ
പുതിയനിയമത്തിന്റെ [10] ശുശ്രൂ
ഷക്കാരാകുവാൻ പ്രാപ്തരാക്കി;
[11] അക്ഷരത്തിന്റെ അല്ല, ആത്മാ
വിന്റെ അത്രെ: എന്തുകൊണ്ടെ
ന്നാൽ [12] അക്ഷരം കൊല്ലുന്നു, [13]
ആത്മാവ ജീവിപ്പിക്കുന്നു താനും.
൭ ഒഴിഞ്ഞുപോകുന്ന [14] മോശ
യിൻ മുഖശോഭ നിമിത്തം, അ
വന്റെ മുഖത്ത സൂക്ഷിച്ചു നോ
ക്കുവാൻ ഇസ്രായേൽ പുത്രന്മാ
ൎക്ക കഴിയാത്തവണ്ണം, [15] കല്ലുകളിൽ
എഴുത്തുകളായി കൊത്തപ്പെട്ട
[16] മരണ ശുശ്രൂഷ മഹത്വമുള്ളതാ
യിരുന്നു എങ്കിൽ,
൮ [17] ആത്മാവിന്റെ ശുശ്രൂ
ഷ അധിക മഹത്വമുള്ളതാകയി
ല്ലയൊ?
൯ എന്തെന്നാൽ ശിക്ഷാവി
ധിയുടെ ശുശ്രൂഷ മഹത്വം എ
ങ്കിൽ, [18] നീതിയുടെ ശുശ്രൂഷ
എത്ര അധികമായി മഹത്വത്തിൽ
വിശേഷിക്കുന്നു.
൰ എന്തെന്നാൽ മഹത്വമാക്ക
പ്പെട്ടതിന ഈ ഒരു സംഗതിയി
ൽ, ഈ അത്യന്ത മഹത്വത്തിൻ നി
മിത്തമായിട്ട തന്നെ, ഒട്ടും മഹത്വ
മുണ്ടായില്ല.
൰൧ എന്തുകൊണ്ടെന്നാൽ ഒഴി
ഞ്ഞുപോകുന്നത മഹത്വത്തോടെ
ഇരുന്നു എങ്കിൽ, നിലനില്ക്കുന്ന
ത ഏററവും അധികം മഹത്വമുള്ള
താകുന്നു.
൰൨ ആകയാൽ ഞങ്ങൾക്ക
ഇപ്രകാരമുള്ള ആശയുണ്ടാക
കൊണ്ട, [19] ഞങ്ങൾ വളരെ ധൈ
ൎയ്യവാക്ക പ്രയോഗിക്കുന്നു.
൰൩ [20] ഒഴിഞ്ഞുപോകുന്നതി
ന്റെ അന്തത്തിലേക്ക ഇസ്രായേ
ൽ പുത്രന്മാർ സൂക്ഷിച്ചുനോക്കു
വാൻ കഴിയാത്തവണ്ണം, മോശ
[21] തന്റെ മുഖത്ത ഒരു മൂടിയെ
ഇട്ടത പോലെ അല്ല.

5. പുറ. ൨൪: ൧൨. ൩൪: ൧. 6. സങ്കീ. ൪൦: ൮. യറ. ൩൧: ൩൩. യെഹെ. ൧൧: ൧൯. ൩൬: ൨൬. എബ്രാ. ൮: ൧൦. 7. യോഹ. ൧൫: ൫. ൨ കോറി. ൨: ൧൬. 8. ൧ കോറി. ൧൫: ൧൦. ഫിലി. ൨: ൧൩. 9. യറ. ൩൧: ൩൧. മത്താ. ൨൬: ൨൮. എബ്രാ. ൮: ൬, ൮. 10. ൧ കോറി. ൩: ൫. ൧൫: ൧൦. ൨ കോറി ൫: ൧൮. എഫെ. ൩: ൭. കൊലൊ. ൧: ൨൫, ൨൯. ൧ തീമൊ. ൧: ൧൧, ൧൨. ൨ തീമൊ. ൧: ൧൧. 11. റോമാ. ൨: ൨൭, ൨൯. ൭: ൬. 12. റോമാ. ൩: ൨൦. ൪: ൧൫. ൭: ൯, ൧൦, ൧൧. ഗലാ. ൩: ൧൦. 13. യോഹ. ൬: ൬൩. റോമാ. ൮: ൨. 14. പുറ. ൩൪: ൨൯, ൩൦, ൩൫. 15. പുറ. ൩൪: ൧, ൨൮. ൫ മോ. ൧൦: ൧. 16. റോമാ. ൭: ൧൦. 17. ഗലാ. ൩: ൫. 18. റോമാ. ൧: ൧൭. ൩: ൨൧. 19. ൨ കോറി. ൭: ൪. എഫെ. ൬: ൧൯. 20. റോമാ. ൧൦: ൪. ഗലാ. ൩: ൨൩. 21. പുറ. ൩൪: ൩൩, ൩൫.

൰൪ എന്നാലൊ [22] അവരുടെ ബുദ്ധികൾ അന്ധതപ്പെട്ടു; എന്തെന്നാൽ പഴയ നിയമം വായിക്കപ്പെടുമ്പോൾ ആ മൂടി നീക്കപ്പെടാതെ ഇന്നുവരെക്കും ഇരിക്കുന്നു; എന്നാൽ അത ക്രിസ്തുവിൽ നീങ്ങിയിരിക്കുന്നു.

൰൫ എങ്കിലൊ ഇന്നുവരെയും മോശ വായിക്കപ്പെടുമ്പോൾ, ആ മൂടി അവരുടെ ഹൃദയത്തിന്മേൽ കിടക്കുന്നു.

൰൬ എന്നാൽ [23] അത കൎത്താവിങ്കലേക്ക തിരിയുമ്പോൾ, [24] ആ മൂടി നീക്കപ്പെടും.

൰൭ വിശേഷിച്ചും [25] കൎത്താവ ആ ആത്മാവ ആകുന്നു: കൎത്താവിന്റെ ആത്മാവ ഉള്ളെയിടത്ത സ്വാതന്ത്ര്യം ഉണ്ട.

൰൮ എന്നാലൊ നാം എല്ലാവരും മൂടപ്പെടാത്ത മുഖം കൊണ്ട [26] കൎത്താവിന്റെ മഹത്വത്തെ [27] ഒരു കണ്ണാടിയിൽ എന്ന പോലെ കണ്ട, ആ പ്രതിമയായിട്ട തന്നെ, കൎത്താവിന്റെ ആത്മാവിനാൽ എന്നപോലെ [28] മഹത്വത്തിൽനിന്ന മഹത്വത്തിലേക്ക മറുരൂപപ്പെടുന്നു.

## ൪ അദ്ധ്യായം.

൧ പ്രസംഗം ചെയ്യുന്നതിന പൌലൂസിന്റെ പരമാൎത്ഥവും ഉത്സാഹവും. ൭ അത നിമിത്തം അവൻ അനുഭവിച്ച കഷ്ടങ്ങളും.

ഇത ഹേതുവായിട്ട [1] ഞങ്ങൾക്ക കരുണ ലഭിച്ചപ്രകാരം [2] ഈ ശ്രൂശ്രൂഷ ഉണ്ടാകകൊണ്ട, ഞങ്ങൾ തളൎന്നുപോകുന്നില്ല.

൨ എന്നാൽ ഞങ്ങൾ കൌശലമായിട്ട നടക്കാതെയും, [3] ദൈവത്തിന്റെ വചനത്തെ വഞ്ചനയായി പ്രയോഗിക്കാതെയും, അവലക്ഷണ രഹസ്യങ്ങളെ വെറുത്തുകളഞ്ഞിരിക്കുന്നു, എങ്കിലൊ [4] സത്യത്തെ വെളിപ്പെടുത്തുന്നതിനാൽ, [5] ദൈവത്തിന്റെ മുമ്പാകെ ഞങ്ങൾ മനുഷ്യരുടെ സകല മനസ്സാക്ഷിക്കും ഞങ്ങളെ തന്നെ സമ്മതപ്പെടുത്തുന്നു.

൩ പിന്നെയും ഞങ്ങളുടെ സുവിശേഷം മറഞ്ഞിരിക്കുന്നു എങ്കിൽ, [6] അത നശിച്ചുപോകുന്നവൎക്ക മറഞ്ഞിരിക്കുന്നു.

൪ അവൎക്ക [7] ദൈവത്തിന്റെ ഛായയാകുന്ന [8] ക്രിസ്തുവിന്റെ മഹത്വമുള്ള സുവിശേഷത്തിന്റെ വെളിച്ചം പ്രകാശിക്കാതെ ഇരിപ്പാനായിട്ട [9] ഇഹലോകത്തിന്റെ ദൈവം [10] വിശ്വസിക്കാത്തവരുടെ ബുദ്ധികളെ കുരുടാക്കി.

---

22. യെശാ. ൬: ൯, ൰. മത്താ. ൰൩: ൰൪, ൰൫. യോഹ. ൰൨: ൪൦. നടപ്പ. ൨൮: ൨൬. റോമാ. ൰൧: ൭, ൮, ൨൫. ൨ കോറി. ൪: ൪. 23. പുറ. ൩൰൪: ൩൰൪. റോമാ. ൰൧: ൨൩, ൨൬. 24. യെശാ. ൨൫: ൭. 25. ൧ കോറി. ൰൫: ൪൫. ൨ കോറി. ൩: ൬. 26 ൨ കോറി. ൪: ൪, ൬. ൧ തിമൊ. ൧: ൰൧. 27. ൧ കോറി. ൰൩: ൰൨. 28. റോമാ. ൮: ൨൯. ൧ കോറി. ൰൫: ൪൯. കൊലൊ. ൩: ൰.

1. ൧ കോറി. ൭: ൨൫. ൧ തിമൊ. ൧: ൰൩. 2. ൨ കോറി. ൩: ൬. 3. ൨ കോറി. ൨: ൰൭. ൧ തെസ്സ. ൨: ൩, ൫. 4. ൨ കോറി. ൬: ൪, ൭. ൭: ൰൪. 5. ൨ കോറി. ൫: ൰൧. 6. ൧ കോറി. ൧: ൰൮. ൨ കോറി. ൨: ൰൫. ൨ തെസ്സ. ൨: ൰. 7. യോഹ. ൧: ൰൮. ൰൨: ൪൫. ൰൪: ൯. ഫിലി. ൨: ൬. കൊലൊ. ൧: ൰൫. എബ്രാ. ൧: ൩. 8. ൨ കോറി. ൩: ൮, ൯, ൰൧, ൰൮. ൪: ൬. 9. യോഹ. ൰൨: ൩൰൧. ൰൪: ൩൰. ൰൬: ൰൧. എഫെ. ൬: ൰൨. 10. യെശാ. ൬: ൰. യോഹ. ൰൨: ൪൦. ൨ കോറി. ൩: ൰൪.

൫ എന്തെന്നാൽ [11] ഞങ്ങൾ ഞങ്ങളെ അല്ല, കൎത്താവായിട്ട ക്രിസ്തു യേശുവിനെയും, യേശുവിന്റെ നിമിത്തം [12] നിങ്ങളുടെ ഭൃത്യന്മാരായിട്ട ഞങ്ങളെയും പ്രസംഗിക്കുന്നു

൬ എന്തുകൊണ്ടെന്നാൽ [13] ഇരുളിൽനിന്ന വെളിച്ചം പ്രകാശിപ്പാൻ കല്പിച്ച ദൈവം, [14] യേശു ക്രിസ്തുവിന്റെ മുഖത്തിലുള്ള ദൈവ മഹത്വത്തെ കുറിച്ചുള്ള അറിവിന്റെ വെളിച്ചം [നല്കുവാൻ] [15] ഞങ്ങളുടെ ഹൃദയങ്ങളിൽ പ്രകാശിച്ചു.

൭ എന്നാൽ [16] ശക്തിയുടെ ശ്രേഷ്ഠത ഞങ്ങളാലല്ല ദൈവത്താൽ തന്നെ ആകേണ്ടുന്നതിന, ഞങ്ങൾക്ക ഈ നിക്ഷേപം ഉള്ളത [17] മണ്പാത്രങ്ങളിൽ ആകുന്നു.

൮ ഞങ്ങൾ [18] സകല വിധത്തിലും ഉപദ്രവപ്പെടുന്നു, എങ്കിലും വലഞ്ഞുപോകുന്നില്ല: വ്യാകുലപ്പെടുന്നു, എങ്കിലും നിരാശ്രയപ്പെട്ടിട്ടില്ല:

൯ പീഡിപ്പിക്കപ്പെടുന്നു, എങ്കിലും കൈവിടപ്പെടുന്നില്ല; [19] തള്ളിയിടപ്പെടുന്നു, എങ്കിലും നശിച്ചുപോകുന്നില്ല;

൧൦ [20] യേശുവിന്റെ ജീവൻ ഞങ്ങളുടെ ശരീരത്തിൽ പ്രകാശിക്കപ്പെടേണ്ടുന്നതിന, കൎത്താവായ യേശുവിന്റെ മരണത്തെ [21] എല്ലായ്പോഴും ശരീരത്തിൽ ചുമന്നുകൊണ്ടിരിക്കുന്നു.

൧൧ എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ മരണ ജഡത്തിൽ യേശുവിന്റെ ജീവനും പ്രകാശിക്കപ്പെടേണ്ടുന്നതിന, ജീവിച്ചിരിക്കുന്ന ഞങ്ങൾ [22] എല്ലായ്പോഴും യേശുവിന്റെ നിമിത്തം മരണത്തിന ഏല്പിക്കപ്പെടുന്നു.

൧൨ ആയതുകൊണ്ട [23] ഞങ്ങളിൽ മരണവും നിങ്ങളിൽ ജീവനും വ്യാപരിക്കുന്നു.

൧൩ [24] ഞാൻ വിശ്വസിച്ചു, അതുകൊണ്ട ഞാൻ സംസാരിച്ചു, എന്ന എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, [25] വിശ്വാസത്തിന്റെ ആ ആത്മാവ ഞങ്ങൾക്ക ഉണ്ടാകയാൽ ഞങ്ങളും വിശ്വസിക്കുന്നു, അതുകൊണ്ടു, സംസാരിക്കയും ചെയ്യുന്നു:

൧൪ [26] കൎത്താവായ യേശുവിനെ ഉയിൎപ്പിച്ചവൻ ഞങ്ങളെയും യേശു മൂലം ഉയിൎപ്പിച്ച, നിങ്ങളോട കൂടെ നിറുത്തുമെന്ന അറിഞ്ഞുമിരിക്കുന്നു.

൧൫ എന്തുകൊണ്ടെന്നാൽ [27] ധാരാളമായുള്ള കൃപ പലരുടെയും സ്തോത്രത്താൽ ദൈവത്തിന്റെ മഹത്വത്തിന്നായിട്ട വൎദ്ധി

---

11. ൧ കോറി. ൧: ൧൩, ൨൩. ൧൦: ൩൩. 12. ൧ കോറി. ൯: ൧൯. ൨ കോറി. ൧: ൨൪. 13. ആദ്യ. ൧: ൩. 14. ൨ കോറി. ൪: ൪. ൧ പെത്രൊ. ൨: ൯. 15. ൨ പെത്രൊ. ൧: ൧൯. 16. ൧ കോറി. ൨: ൫. ൨ കോറി. ൧൨: ൯. 17. ൨ കോറി. ൫: ൧. 18. ൨ കോറി. ൭: ൫. 19. സങ്കീ ൩൭: ൨൪. 20. റോമാ. ൮: ൧൭. ൨ തിമൊ. ൨: ൧൧, ൧൨. ൧ പെത്രൊ. ൪: ൧൩. 21. ൧. കോറി. ൧൫: ൩൧. ൨ കോറി. ൧: ൫, ൯. ഗലാ. ൬: ൧൭. ഫിലി. ൩: ൧൦. 22. സങ്കീ. ൪൪: ൨൨. റോമാ. ൮: ൩൬. ൧ കോറി, ൧൫: ൩൧, ൪൯. 23. ൨ കോറി. ൧൩: ൯ 24. സങ്കീ. ൧൧൬: ൧൦. 25. റോമാ. ൧: ൧൨. ൨ പെത്രൊ. ൧: ൧. 26. റോമാ. ൮: ൧൧. ൧ കോറി. ൬: ൧൪. 27 ൨ കോറി. ൧: ൧൧. ൮: ൧൯. ൯: ൧൧, ൧൨.

ക്കേണ്ടുന്നതിന, [28] സകലവും നി
ങ്ങൾക്ക വേണ്ടി ആകുന്നു.
൧൬ അതുകൊണ്ടു ഞങ്ങൾ
തളരുന്നില്ല; എങ്കിലോ ഞങ്ങളുടെ
പുറത്തെ മനുഷ്യൻ നശിക്കുന്നു
എങ്കിലും, [29] അകത്തെ മനുഷ്യൻ
ദിനംപ്രതിയും പുതിയതാക്കപ്പെ
ടുന്നു.
൧൭ എന്തുകൊണ്ടെന്നാൽ നമു
ക്ക ഒരു ക്ഷണനേരത്തേക്ക മാത്രം
ഭവിക്കുന്ന, [30] ലഘുവായുള്ള ദുഃഖം
അളവില്ലാത്തതും എന്നന്നേ
ക്കുമുള്ളതുമായ മഹത്വത്തിന്റെ
ഘനത്തെ നമുക്ക സമ്പാദിക്കു
ന്നു;
൧൮ [31] നാം കാണപ്പെടുന്നവ
യെ അല്ല, കാണപ്പെടാത്തവ
യെ അത്രെ നോക്കിയിരിക്കുന്ന
തഃ എന്തെന്നാൽ കാണപ്പെടുന്ന
വ അനിത്യങ്ങളാകുന്നു; കാണ
പ്പെടാത്തവയൊ നിത്യങ്ങൾ ആ
കുന്നു.

## ൫ അദ്ധ്യായം.

൧ സ്വൎഗ്ഗമൊക്ഷത്തിനുള്ള ആശയാൽ അ
പ്പൊസ്തോലനുണ്ടായ ധൈൎയ്യവും. ൧൦ പ്ര
സംഗിപ്പാനുള്ള ഉത്സാഹവും.

എന്തുകൊണ്ടെന്നാൽ നമ്മുടെ
ഈ കൂടാരമാകുന്ന [1] ഭൂമിസംബ
ന്ധഭവനം അഴിഞ്ഞുപോയാൽ,
സ്വൎഗ്ഗങ്ങളിൽ നിത്യമുള്ളതായി,
ദൈവത്തിൽനിന്ന ഒരു ഭവനം
കൈകളാൽ തീൎക്കപ്പെടാത്ത ഒരു
വീട നമുക്ക ഉണ്ടു എന്ന നാം
അറിയുന്നു.
൨ സ്വൎഗ്ഗത്തിൽനിന്നുള്ള നമ്മു
ടെ ഭവനം കൊണ്ടു ധരിപ്പിക്ക
പ്പെടുവാൻ വാഞ്ഛിച്ചുകൊണ്ടു,
[2] നാം ഇതിൽ ഞരങ്ങുന്നു:
൩ അപ്രകാരം [3] ധരിക്കപ്പെട്ടു
വരായാൽ, നാം നഗ്നന്മാരായി ക
ണ്ടെത്തപ്പെടുകയില്ല.
൪ എന്തുകൊണ്ടെന്നാൽ [ഈ
കൂടാരത്തിൽ ഇരിക്കുന്ന നാം ഭാ
രപ്പെട്ടു, ഞരങ്ങുന്നുഃ നാം ധരിക്ക
പ്പെടാതെ ഇരിപ്പാൻ ആഗ്രഹി
ക്കുന്നു എന്നല്ല, മരണം ജീവനാ
ൽ വിഴുങ്ങപ്പെടേണ്ടുന്നതിന, മേ
ലെ [4] ധരിപ്പിക്കപ്പെടെണം എ
ന്നത്രെ.
൫ [5] ഈ കാൎയ്യത്തിന തന്നെ ന
മ്മെ ഒരുക്കിയവൻ ദൈവം [ആ
കുന്നു,] അവൻ [6] ആത്മാവിന്റെ
അച്ചാരത്തെയും നമുക്ക തന്നിരി
ക്കുന്നു.
൬ ആകയാൽ നാം എല്ലായ്പോ
ഴും ധൈൎയ്യപ്പെട്ടും, നാം ശരീര
ത്തിൽ കുടിയിരിക്കുമ്പോൾ, ക
ൎത്താവിൽനിന്ന അകലപ്പെട്ടവ
രാകുന്നു എന്ന അറിഞ്ഞുമിരിക്കു
ന്നു.
൭ (നാം കാഴ്ചകൊണ്ടല്ല, [7] വിശ്വാ

28. ൧ കോറി. ൰: ൨൧. ൨ കോറി. ൧: ൬. കൊലോ. ൧: ൨൪. ൨ തീമോ. ൨: ൧൦. 29. റോമാ. ൭: ൨൨. എഫേ. ൩: ൧൬. കൊലോ. ൩: ൧൦. ൧ പേത്രോ. ൩: ൪. 30. മത്താ ൫: ൧൨. റോമാ. ൮: ൧൮. ൧ പേത്രോ. ൧: ൬. ൫: ൧൦. 31. റോമാ, ൮: ൨൪. ൨ കോറി. ൫: ൭. എബ്രാ. ൧൧: ൧.

1. യോബ. ൪: ൧൯. ൨ കോറി. ൪: ൭. ൨ പേത്രോ. ൧: ൧൩, ൧൪. 2. റോമാ. ൮: ൨൩. 3. അറി. ൩: ൧൮. ൧൬: ൧൫. 4. ൧ കോറി. ൧൫: ൫൩, ൫൪. 5. ഏശാ. ൨൯: ൨൩. എഫേ. ൨: ൧൦. 6. റോമാ. ൮: ൨൩. ൨ കോറി. ൧: ൨൨. എഫേ. ൧: ൧൪. ൪: ൩൦. 7. റോമാ. ൮: ൨൪, ൨൫. ൧ കോറി. ൧൩: ൧൨. ൨ കോറി. ൪: ൧൮. എബ്രാ. ൧൧: ൧.

സം കൊണ്ടത്രെ നടക്കുന്നതു)
൮ ആകയാൽ നാം ധൈൎയ്യ
പ്പെട്ടു, [8] ശരീരത്തിൽനിന്ന പുറ
പ്പെടുവാനും കൎത്താവിനോട കൂ
ടെ ഇരിപ്പാനും വിശേഷാലും
ആഗ്രഹിക്കുന്നു.
൯ ആകയാൽ അടുത്തിരുന്നാ
ലും അകന്നിരുന്നാലും നാം അ
വന ഇഷ്ടമുള്ളവരാകുവാൻ ശ്ര
ദ്ധാന്തിപ്പെടുന്നു.
൰ എന്തെന്നാൽ നാം എല്ലാവ
രും ശരീരത്തിൽ ചെയ്യുകൎമ്മങ്ങൾ,
നല്ലതായാലും ആകാത്തതായാലും
[9] അവനവൻ ചെയ്യപ്രകാരം
കൈക്കൊള്ളേണ്ടുന്നതിന, [10] ക്രി
സ്തുവിന്റെ ന്യായാസനത്തിന
മുമ്പാകെ കാണപ്പെടേണ്ടി വരും.
൰൧ ആയതുകൊണ്ട [11] കൎത്താ
വിന്റെ ഭയങ്കരത്വത്തെ അറി
ഞ്ഞിട്ട, ഞങ്ങൾ മനുഷ്യരെ അ
നുസരിപ്പിക്കുന്നു; എന്നാലൊ
[12] ഞങ്ങൾ ദൈവത്തിന്ന വെളി
പ്പെട്ടിരിക്കുന്നു; നിങ്ങളുടെ മന
സ്സാക്ഷികൾക്കും കൂടെ വെളി
പ്പെട്ടിരിക്കുന്നു എന്ന ഞാൻ ആ
ശപ്പെടുന്നു.
൰൨ എന്തെന്നാൽ [13] ഞങ്ങൾ
ഞങ്ങളെ തന്നെ പിന്നെയും നി
ങ്ങളോട പ്രശംസിക്കുന്നില്ല, ഹൃ
ദയത്തിൽ അല്ല, കാഴ്ചയിൽ പു
കഴ്ചയുള്ളവരോട [ഉത്തരം പറ
വാൻ] നിങ്ങൾക്ക വക ഉണ്ടാ
കേണ്ടുന്നതിന, [14] ഞങ്ങളെ കുറി
ച്ച് പുകഴുവാൻ നിങ്ങൾക്ക ഇട
തരികയത്രെ ചെയ്യുന്നു.
൰൩ എന്തെന്നാൽ [15] ഞങ്ങൾ
ഭ്രാന്തന്മാരായാലൊ, ദൈവത്തി
ന്നായിട്ടും; ഞങ്ങൾ സുബോധം ഉ
ള്ളവരായാലൊ, നിങ്ങൾക്കായി
ട്ടും ആകുന്നു.
൰൪ എന്തെന്നാൽ ക്രിസ്തുവി
ന്റെ സ്നേഹം ഞങ്ങളെ നിബ്ബ
ന്ധിക്കുന്നു: അതെന്തുകൊണ്ടെ
ന്നാൽ [16] എല്ലാവൎക്കും വേണ്ടി
ഒരുത്തൻ മരിച്ചു എങ്കിൽ, അ
പ്പോൾ എല്ലാവരും മരിച്ചുഎന്നും,
൰൫ അവൻ എല്ലാവൎക്കും വേ
ണ്ടി മരിച്ചത, [17] ജീവിച്ചിരിക്കു
ന്നവർ ഇനി തങ്ങൾക്കായിട്ടല്ല,
തങ്ങൾക്ക വേണ്ടി മരിച്ചു ഉയി
ൎത്തെഴുനീറ്റവന്നായിട്ട തന്നെ
ജീവിക്കേണ്ടുന്നതിനാകുന്നു എ
ന്നും, ഇങ്ങിനെ ഞങ്ങൾ നിൎണ്ണ
യിക്കുന്നു.
൰൬ [18] ആയതുകൊണ്ട ഞ
ങ്ങൾ ഇതുമുതൽ ഒരുത്തനെയും
ജഡപ്രകാരം അറിയുന്നില്ല: ഞ
ങ്ങൾ ക്രിസ്തുവിനെ ജഡപ്ര
കാരം അറിഞ്ഞു എങ്കിലും, [19] ഇ
നി ഞങ്ങൾ [അവനെ] അറിയു
ന്നില്ല.
൰൭ അതുകൊണ്ട [20] ഒരുത്തൻ

8. ഫിലി. ൧: ൨൩. 9. റോമ. ൨: ൭. ഗലാ. ൬: ൭. എഫെ. ൬: ൮. കൊലൊ. ൩: ൨൪, ൨൫. അറി. ൨൨: ൧൨. 10. മത്താ. ൨൫: ൩൧, ൩൨. റോമ. ൧൪: ൧൦. 11. യോബെ. ൩൧: ൨൩. എബ്രാ. ൧൦: ൩൧. യെഹൂ. ൨൩. 12. ൨ കോറി. ൪: ൨. 13. ൨ കോറി. ൩: ൧. 14. ൨ കോറി. ൧: ൧൪. 15. ൨ കോറി. ൧൧: ൧, ൧൬, ൧൭. ൧൨: ൬, ൧൧. 16. റോമ. ൫: ൧൫. 17. റോമ. ൬: ൧൧, ൧൨. ൧൪: ൭, ൮. ൧ കോറി. ൬: ൧൯. ഗലാ. ൨: ൨൦. ൧ തെസ്സ. ൫: ൧൦. ൧ പത്രൊ. ൪: ൨. 18. മത്താ. ൧൨: ൪൮. യോഹ. ൧൫: ൧൪. ഗലാ. ൫: ൬. ഫിലി. ൩: ൭, ൮. കൊലൊ. ൩: ൧൧. 19. യോഹ. ൬: ൬൩. 20. റോമ. ൮: ൯. ൧൬: ൭. ഗലാ. ൬: ൧൫.

ക്രിസ്തുവിൽ ആകുന്നു എങ്കിൽ,
അവൻ [21] ഒരു പുതിയ സൃഷ്ടി
യാകുന്നു: [22] പഴയ കാൎയ്യങ്ങൾ
ഒഴിഞ്ഞുപോയി; കണ്ടാലും സ
കലവും പുതിയതായി തീൎന്നിരി
ക്കുന്നു.
൧൮ സകലവും ദൈവത്താൽ
ആകുന്നു, [23] അവൻ നമ്മെ ത
ന്നോട യേശു ക്രിസ്തു മൂലം സം
യോജിപ്പിക്കയും, സംയോജിപ്പി
ന്റെ ശുശ്രൂഷയെ ഞങ്ങൾക്ക
തരികയും ചെയ്തിരിക്കുന്നു:
൧൯ എന്തെന്നാൽ ദൈവം
ലോകരുടെ കുറ്റങ്ങളെ അവൎക്ക
കണക്കിടാതെ, ലോകത്തെ ത
ന്നോട തന്നെ സംയോജിപ്പി
ച്ചുംകൊണ്ട, [24] ക്രിസ്തുവിൽ ആ
യിരുന്നു; സംയോജിപ്പിന്റെ
വചനത്തെ ഞങ്ങളുടെ പക്കൽ
ഭരമേല്പിച്ചും ഇരിക്കുന്നു.
൨൦ ആകയാൽ ഞങ്ങൾ [25] ക്രി
സ്തുവിന പകരം സ്ഥാനാപതി
കൾ ആകുന്നു, [26] ദൈവം ഞങ്ങ
ളെ കൊണ്ട അപേക്ഷിപ്പിക്കു
ന്നപ്രകാരം നിങ്ങൾ ദൈവ
ത്തോട യോജ്യതപ്പെട്ടുവിൻ എ
ന്ന ഞങ്ങൾ [നിങ്ങളോട] അ
പേക്ഷിക്കുന്നു.
൨൧ എന്തുകൊണ്ടെന്നാൽ നാം
[27] അവനിൽ ദൈവത്തിന നീതി
ആക്കപ്പെടേണ്ടുന്നതിന, അവൻ
ഒരു പാപവും അറിയാത്തവ
നെ [28] നമുക്ക വേണ്ടി പാപ
മാക്കി.

## ൬ അദ്ധ്യായം.

൧ പൌലുസ വിശ്വസ്തതയോടെ സുവിശേഷിച്ചത. ൧൪ വിഗ്രഹാരാധനക്കാരിൽനിന്ന ഒഴിഞ്ഞിരിക്കേണമെന്നുള്ള ബുദ്ധിയുപദേശം.

പിന്നെയും [1] നിങ്ങൾ ദൈവ
ത്തിന്റെ കൃപയെ വ്യൎത്ഥമായി
പ്രാപിക്കരുതെന്ന [2] [അവന്റെ]
കൂട്ടുപ്രവൃത്തിക്കാരായി ഞങ്ങൾ
[3] നിങ്ങളോട അപേക്ഷിക്കുന്നു.
൨ എന്തെന്നാൽ അവൻ പറയു
ന്നു, [4](ഒരു ഇഷ്ടകാലത്തിൽ ഞാൻ
നിന്നെ ചെവിക്കൊള്ളുകയും ര
ക്ഷയുടെ നാളിൽ നിനക്ക സ
ഹായിക്കയും ചെയ്തു: കണ്ടാലും,
ഇപ്പോൾ ആ ഇഷ്ടകാലം; ക
ണ്ടാലും, ഇപ്പോൾ ആ രക്ഷയു
ടെ നാൾ.)
൩ ശുശ്രൂഷ ആക്ഷേപിക്കപ്പെ
ടാതെ ഇരിപ്പാൻ [5] ഒന്നിലും ഒരു
വിരുദ്ധത്തെയും ഉണ്ടാക്കാതെ,
൪ ഞങ്ങൾ സകലത്തിലും ഞ
ങ്ങളെ തന്നെ [6] ദൈവത്തിന്റെ
ശുശ്രൂഷക്കാരായി വിശേഷത
പ്പെടുത്തുന്നു, ബഹു ക്ഷമയിലും,
ഉപദ്രവങ്ങളിലും, ആവശ്യങ്ങളി
ലും, ഞെരുക്കങ്ങളിലും,
൫ [7] അടികളിലും, കാവലുകളി

21 ഗലാ. ൫: ൬. ൬: ൧൫. 22. യെശാ. ൪൩: ൧൮, ൧൯. ൬൫: ൧൭. എഫെ. ൪: ൨൪. അരി. ൨൧: ൫. 23. റോമാ. ൫: ൧൦. എഫെ. ൨: ൧൬. കൊലൊ. ൧: ൨൦. ൧ യോഹ. ൨: ൨. 24. റോമാ ൩: ൨൪, ൨൫. 25. യോബ. ൩൩: ൨൩. മലാ. ൨: ൭. ൨ കോറി. ൩: ൬. എഫെ. ൬: ൨൦. 26. ൨ കോറി. ൬: ൧. 27. റോമാ. ൧: ൧൭. ൧൦: ൩. 28. യെശാ. ൫൩: ൬, ൯, ൧൨. ഗലാ. ൩: ൧൩. ൧ പത്രൊ. ൨: ൨൨, ൨൪. ൧ യോഹ. ൩: ൫.

1. എബ്രാ: ൧൨: ൧൫. 2. ൧ കോറി. ൩: ൯. 3. ൨ കോറി. ൫. ൨൦. 4. യെശാ. ൪൯: ൮. 5. റോമാ. ൧൪: ൧൩. ൧ കോറി. ൯: ൧൨. ൧൦: ൩൨. 6. ൧ കോറി. ൪: ൧. 7. ൨ കോറി. ൧൧: ൨൩.

ലും, കലഹങ്ങളിലും അദ്ധ്വാന
ങ്ങളിലും, ജാഗരണങ്ങളിലും, പ
ട്ടിണികളിലും;
൬ ശുദ്ധിയാലും, അറിവിനാലും,
ദീൎഘക്ഷമയാലും, ദയയാലും, പ
രിശുദ്ധാത്മാവിനാലും, കപടമി
ല്ലാത്ത സ്നേഹത്താലും,
൭ സത്യത്തിന്റെ [8] വചനത്താ
ലും, [9] ദൈവത്തിന്റെ ശക്തിയാ
ലും, വലത്തുഭാഗത്തും ഇടത്തുഭാ
ഗത്തും [10] നീതിയുടെ ആയുധങ്ങ
ളാലും,
൮ മാനത്താലും, അവമാനത്താ
ലും, ദുഷ്കീൎത്തിയാലും, സൽകീൎത്തി
യാലും, വഞ്ചകന്മാരെന്ന പോ
ലെ എങ്കിലും സത്യമുള്ളവർ;
൯ അറിയപ്പെടാത്തവർ എന്ന
പോലെ, എങ്കിലും [11] നല്ലവണ്ണം
അറിയപ്പെട്ടവർ: [12] മരിക്കുന്ന
വർ എന്നപോലെ, എങ്കിലും ക
ണ്ടാലും ഞങ്ങൾ ജീവിക്കുന്നു:
[13] ശിക്ഷിക്കപ്പെട്ടവർ എന്ന പോ
ലെ, എങ്കിലും കൊല്ലപ്പെടാതെ
ഇരിക്കുന്നു;
൧൦ ദുഃഖപ്പെടുന്നവർ എന്ന
പോലെ, എങ്കിലും എല്ലായ്പോഴും
സന്തോഷപ്പെടുന്നു: ദരിദ്രന്മാ
രെന്ന പോലെ, എങ്കിലും പല
രെയും സമ്പന്നന്മാരാക്കുന്നു: ഒ
ന്നുമില്ലാത്തവർ എന്ന പോലെ,
എങ്കിലും സകലത്തെയും അനുഭ
വിക്കുന്നു.

൧൧ കോറിന്തിയക്കാരേ, ഞങ്ങ
ളുടെ വായ നിങ്ങളോട തുറന്നിരി
ക്കുന്നു, [14] ഞങ്ങളുടെ ഹൃദയം വി
സ്താരപ്പെട്ടിരിക്കുന്നു.
൧൨ ഞങ്ങളുടെ ഉള്ളിൽ നിങ്ങൾ
ഇടുങ്ങിയിരിക്കുന്നില്ല, എന്നാൽ
[15] നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങ
ളിൽ തന്നെ ഇടുങ്ങിയിരിക്കുന്നു.
൧൩ ആകയാൽ [16] ഞാൻ മക്ക
ളോട എന്ന പോലെ പറയുന്നു,
ആ പ്രതിഫലത്തിനായിട്ട ത
ന്നെ നിങ്ങളും വിസ്താരപ്പെട്ടി
രിപ്പിൻ.
൧൪ [17] നിങ്ങൾ അവിശ്വാസി
കളോട ഒരു നുകത്തിൽ പിണെ
ക്കപ്പെടാതെ ഇരിപ്പിൻ: എന്തെ
ന്നാൽ [18] നീതിക്ക അക്രമത്തോ
ട എന്ത സംബന്ധമുള്ളു? വെളിച്ച
ത്തിന ഇരുളിനോട എന്തൊരു കൂ
ട്ടായ്മ ഉള്ളു?
൧൫ ക്രിസ്തുവിന ബെലിയാലി
നോട എന്തൊരു ചേൎച്ചയുള്ളു?
അല്ലെങ്കിൽ വിശ്വാസിക്ക അവി
ശ്വാസിയോട എന്തൊരു ഓഹ
രിയുള്ളു?
൧൬ ദൈവത്തിന്റെ ആലയ
ത്തിന വിഗ്രഹങ്ങളോട എന്തൊ
രു യോജ്യതയുള്ളു? എന്തെന്നാൽ
[19] നിങ്ങൾ ജീവനുള്ള ദൈവ
ത്തിന്റെ ആലയം ആകുന്നു: [20]
ഞാൻ അവരിൽ കുടിയിരിക്കുക
യും നടക്കയും ചെയ്യും എന്നും;

8. ൨ കോറി. ൪: ൨. ൭: ൧൪. 9. ൧ കോറി. ൨: ൪. 10. ൨ കോറി. ൧൦: ൪. എഫെ: ൬: ൧൧, ൧൩. ൨ തിമൊ. ൪: ൭. 11. ൨ കോറി. ൪: ൨. ൫: ൧൧. ൧൧: ൬. 12. ൧ കോറി. ൪: ൯. ൨ കോറി. ൧: ൯. ൪: ൧൦, ൧൧. 13. സങ്കീ. ൧൧൮: ൧൮. 14. ൨ കോറി. ൭: ൩. 15. ൨ കോറി. ൧൨: ൧൫. 16. ൧ കോറി. ൪: ൧൪. 17. ൫ മോശ. ൭: ൨, ൩. ൧ കോറി. ൫: ൯. ൭: ൩൯. 18. ൧ ശമു. ൫: ൨, ൩. ൧ രാജാ. ൧൮: ൨൧. ൧ കോറി. ൧൦: ൨൧. എഫെ. ൫: ൭, ൧൧. 19. ൧ കോറി. ൩: ൧൬. ൬: ൧൯. എഫെ. ൨: ൨൧, ൨൨. എബ്രാ. ൩: ൬. 20. പുറ. ൨൯: ൪൫. ലേവി. ൨൬: ൧൨. യറ. ൩൧: ൩൩. ൩൨: ൩൮. ഹെസ. ൧൧: ൨൦. ൩൬: ൨൮. ൩൭: ൨൬. സെഖ. ൮: ൮. ൧൩: ൯.

ഞാൻ അവരുടെ ദൈവവും, അ
വർ എന്റെ ജനങ്ങളും ആകും
എന്നു ദൈവം പറഞ്ഞപ്രകാ
രം തന്നെ.
൧൭ അതുകൊണ്ട [21] നിങ്ങൾ
അവരുടെ ഇടയിൽനിന്ന പുറ
പ്പെട്ടു, വേർപെട്ടിരിപ്പിൻ, അശു
ദ്ധിയുള്ളതിനെ തൊടുകയും അരു
ത, എന്ന കൎത്താവ പറയുന്നു;
എന്നാൽ ഞാൻ നിങ്ങളെ കൈ
ക്കൊൾകയും,
൧൮ [22] നിങ്ങൾക്ക പിതാവായി
രിക്കയും, നിങ്ങൾ ഇനിക്ക പു
ത്രന്മാരും പുത്രിമാരും ആയിരിക്ക
യും ചെയ്യും എന്ന സൎവ്വശക്തനാ
യ കൎത്താവ പറയുന്നു.

## ൭ അദ്ധ്യായം.

൧ പൌലൂസ വിശുദ്ധിക്കായി ബുദ്ധി ഉപദേശിക്കുന്നത. ൩ ദുഃഖങ്ങളിൽനിന്ന ആശ്വാസത്തെ അവൻ അനുഭവിച്ചു എന്ന കാട്ടുന്നത.

ആകയാൽ, പ്രിയമുള്ളവരേ, ന
മുക്ക [1] ഈ വാഗ്ദത്തങ്ങൾ ഉണ്ടാ
യിരിക്കകൊണ്ട, ജഡത്തിന്റെ
യും ആത്മാവിന്റെയും സകല
മലിനതയിൽനിന്നും നമ്മെ ത
ന്നെ നാം വെടിപ്പാക്കി, ശുദ്ധത
യെ ദൈവഭയത്തിൽ തികെക്ക
ണം.
൨ ഞങ്ങളെ കൈക്കൊൾവിൻ:
ഞങ്ങൾ [2] ഒരുത്തനോടും അന്യാ
യം ചെയ്തിട്ടില്ല, ഒരുത്തനെയും
വഷളാക്കീട്ടില്ല, ഒരുത്തനോടും
വ്യാജം ചെയ്തിട്ടില്ല.
൩ കുററം വിധിപ്പാനായിട്ട ഞാ
ൻ പറയുന്നില്ല; [നിങ്ങളോട] കൂ
ടെ മരിപ്പാനും കൂടെ ജീവിപ്പാനും
നിങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളി
ൽ ഇരിക്കുന്നു എന്ന ഞാൻ [3] മു
മ്പെ പറഞ്ഞിട്ടുണ്ടല്ലൊ.
൪ [4] നിങ്ങളോട എന്റെ വാക്കി
ന്റെ ധൈൎയ്യം വലിയത; [5] നിങ്ങ
ളെ കുറിച്ചു എന്റെ പ്രശംസ വ
ലിയത: [6] ഞാൻ ആശ്വാസംകൊ
ണ്ട നിറഞ്ഞിരിക്കുന്നു, ഞങ്ങളുടെ
സകല ഉപദ്രവത്തിലും ഞാൻ
അത്യന്തം സന്തോഷപ്പെടുന്നു.
൫ എന്തെന്നാൽ [7] ഞങ്ങൾ മ
ക്കെദോനിയായിൽ വന്നപ്പോൾ,
ഞങ്ങളുടെ ജഡത്തിന ഒട്ടും സൌ
ഖ്യമുണ്ടായിരുന്നില്ല, [8] ഞങ്ങൾ
സകല വിധത്തിലും സങ്കടപ്പെ
ട്ടു: [9] പുറമെ ശണ്ഠകളും, അകമെ
ഭയങ്ങളും.
൬ എങ്കിലും [10] മനസ്സിടിവുള്ളവ
രെ ആശ്വസിപ്പിക്കുന്ന ദൈവം
[11] തീത്തൂസിന്റെ വരവിനാൽ
ഞങ്ങളെ ആശ്വസിപ്പിച്ചു;
൭ അവന്റെ വരവിനാൽ മാത്ര
മല്ല, അവൻ നിങ്ങളാൽ ആശ്വാ
സിപ്പിക്കപ്പെട്ടതായുള്ള ആശ്വാ
സത്താലും കൂടെ; അവൻ നിങ്ങ
ളുടെ വാഞ്ഛയെയും, നിങ്ങളുടെ
സങ്കടത്തെയും ഇനിക്ക വേണ്ടി

---

21. യെശാ. ൫൨: ൧൧. ൨ കോറി. ൭: ൧. അറി. ൧൮: ൪. 22. യറ. ൩൧: ൧, ൯. അറി. ൨൧: ൭.
1. ൨ കോറി. ൬: ൧൭, ൧൮. ൧ യോഹ. ൩: ൩. 2. നടപ്പ. ൨൦: ൩൩. ൨ കോറി. ൧൨: ൧൭. 3. ൨ കോറി. ൬: ൧൧, ൧൨. 4. ൨ കോറി. ൩: ൧൨. 5. ൧ കോറി. ൧: ൪. ൨ കോറി. ൧: ൧൪. 6. ൨ കോറി. ൧: ൪. ഫീലി. ൨: ൧൭. കൊലൊ. ൧. ൨൪. 7. ൨ കോറി. ൨: ൧൩. 8. ൨ കോറി. ൪: ൮. 9. ൫ മോശ. ൩൨: ൨൫. 10. ൨ കോറി. ൧: ൪. 11. ൨ കോറി. ൨: ൧൩.

നിങ്ങളുടെ ശുഷ്കാന്തിയെയും അ
റിയിച്ചപ്പോൾ ഞാൻ ഏററവും
സന്തോഷപ്പെട്ടു.
൮ അതെന്തുകൊണ്ടെന്നാൽ
ഞാൻ ലേഖനം കൊണ്ടു നിങ്ങ
ളെ ദുഃഖിപ്പിച്ചു എങ്കിലും, ഞാൻ
[12] പശ്ചാത്താപപ്പെട്ടിരുന്നാലും
ഞാൻ പശ്ചാത്താപപ്പെടുന്നില്ല
എന്തെന്നാൽ ആ ലേഖനം കു
റെ നേരത്തേക്ക മാത്രം എങ്കിലും
നിങ്ങളെ ദുഃഖിപ്പിച്ചു എന്ന
ഞാൻ കാണുന്നു.
൯ ഇപ്പോൾ ഞാൻ സന്തോ
ഷപ്പെടുന്നു, നിങ്ങൾ ദുഃഖപ്പെട്ട
തുകൊണ്ടല്ല, നിങ്ങൾ അനുതാ
പത്തിന ദുഃഖപ്പെട്ടതുകൊണ്ട
ത്രെ: എന്തുകൊണ്ടെന്നാൽ നിങ്ങ
ൾ ഒന്നിലും ഞങ്ങളാൽ നഷ്ടപ്പെ
ടാതെ ഇരിപ്പാനായിട്ട നിങ്ങൾ
ദൈവത്തിൻ പ്രകാരം ദുഃഖിച്ചു.
൰ എന്തുകൊണ്ടെന്നാൽ [13] ദൈ
വത്തിൻ പ്രകാരമുള്ള ദുഃഖം ര
ക്ഷെക്ക പശ്ചാത്താപപ്പെടാത്ത
അനുതാപത്തെ ഉണ്ടാക്കുന്നു: [14]
എന്നാൽ ലോകത്തിലെ ദുഃഖം
മരണത്തെ ഉണ്ടാക്കുന്നു.
൧൧ എന്തെന്നാൽ, കണ്ടാലും,
നിങ്ങൾ ദൈവത്തിൻപ്രകാരം
ദുഃഖപ്പെട്ടുത തന്നെ നിങ്ങളിൽ
[എത്ര] ജാഗ്രതയെയും, അത്രയു
മല്ല, [എത്ര] പ്രതിവാദത്തെയും,
അത്രയുമല്ല, [എത്ര] വെറുപ്പിനെ
യും, അത്രയുമല്ല, [എത്ര] ഭയത്തെ
യും, അത്രയുമല്ല, [എത്ര] വാഞ്ഛ
യെയും, അത്രയുമല്ല, [എത്ര] ഭ
ക്തിവൈരാഗ്യത്തെയും, അത്രയു
മല്ല, [എത്ര] പ്രതിക്രിയയെയും ഉ
ണ്ടാക്കി? ഈ കാൎയ്യത്തിൽ നിങ്ങൾ
നിൎമ്മലന്മാരാകുന്നു എന്ന സക
ല വിധത്തിലും നിങ്ങൾ കാ
ണിച്ചിരിക്കുന്നു.
൧൨ അതുകൊണ്ട ഞാൻ നിങ്ങ
ൾക്ക എഴുതി എങ്കിലും, അത അ
ന്യായം ചെയ്യുവന്റെ നിമിത്ത
മായിട്ടല്ല, അന്യായം അനുഭവി
ച്ചവന്റെ നിമിത്തമായിട്ടുമല്ല,
[15] നിങ്ങളെ കുറിച്ച ഞങ്ങൾക്കുള്ള
ജാഗ്രത ദൈവത്തിന്റെ മുമ്പാ
കെ നിങ്ങൾക്ക വെളിപ്പെടേണ്ടു
ന്നതിനത്രെ.
൧൩ ആയതുകൊണ്ട നിങ്ങളുടെ
ആശ്വാസത്തിൽ ഞങ്ങൾ ആശ്വ
സിക്കപ്പെട്ടു: അത്രയുമല്ല, തീത്തു
സിന്റെ ആത്മാവ [16] നിങ്ങളാൽ
എല്ലാവരാലും ആശ്വസിപ്പിക്ക
പ്പെട്ടതുകൊണ്ട, അവന്റെ സ
ന്തോഷത്തിൽ ഞങ്ങൾ ഏററവും
അധികമായിട്ട സന്തോഷപ്പെട്ടു.
൧൪ എന്തുകൊണ്ടെന്നാൽ നി
ങ്ങളെ കുറിച്ച ഞാൻ അവനോ
ട വല്ലതും പുകഴ്ചയായിട്ട പറഞ്ഞി
ട്ടുണ്ട എങ്കിൽ, ഞാൻ ലജ്ജിക്ക
പ്പെടുന്നില്ല: ഞങ്ങൾ സകലത്തെ
യും നിങ്ങളോട സത്യമായിട്ട
പറഞ്ഞത പോലെ തന്നെ, തി
ത്തുസിന മുമ്പാകെ ഞങ്ങളുടെ
പുകഴ്ച സത്യമായി കാണപ്പെട്ടു.
൧൫ [17] നിങ്ങളുടെ എല്ലാവരുടെ
യും അനുസരണത്തെയും, നി
ങ്ങൾ ഭയത്തോടും വിറയലോ

12. ൨ കോറി. ൨: ൪. 13. ൨ ശമു. ൧൨: ൧൩. മത്താ. ൨൬: ൭൫. 14. സുഭാ. ൧൭: ൨൨. 15. ൨ കോറി. ൨: ൪. 16. റോമാ. ൧൫: ൩൨. 17. ൨ കോറി. ൨: ൯. ഫിലി: ൨: ൧൨.

ട്ടും അവനെ കൈക്കൊണ്ട പ്രകാരവും, അവൻ ഓൎക്കുമ്പോൾ, അവന്റെ ഉൾപ്രീതി നിങ്ങളുടെ മേൽ ഏറ്റം അധികമായിരിക്കുന്നു.

൧൬ ആകയാൽ [18] സകലത്തിലും നിങ്ങളെ കുറിച്ച് എനിക്ക ഉറെപ്പുണ്ടാകകൊണ്ട ഞാൻ സന്തോഷിക്കുന്നു.

## ൮ അദ്ധ്യായം.

൧ ശുദ്ധിമാന്മാൎക്ക സഹായം ചെയ്യുകൊടുപ്പാൻ അവൻ ഉത്സാഹിപ്പിക്കുന്നത. ൧൬ തീത്തുസിനെയും മറ്റുള്ളവരെയും പ്രശംസിക്കുന്നത.

വിശേഷിച്ചും, സഹോദരന്മാരെ, മക്കെദോനിയായിലെ സഭകൾക്ക നല്കപ്പെട്ടിരിക്കുന്ന ദൈവത്തിൻ കൃപയെ ഞങ്ങൾ നിങ്ങളോട അറിയിക്കുന്നു.

൨ അതെന്തെന്നാൽ ഉപദ്രവത്താലുള്ള ബഹു ശോധനയിൽ അവരുടെ സന്തോഷത്തിന്റെ പരിപൂൎണ്ണതയും, [1] അവരുടെ അഗാധമുള്ള ദാരിദ്ര്യവും അവരുടെ ഔദാൎയ്യത്തിന്റെ ധനത്തിന അധികമായി ഉതകി.

൩ എങ്ങിനെയെന്നാൽ പ്രാപ്തിക്ക തക്കവണ്ണമായിട്ടും പ്രാപ്തിയിൽ അധികമായിട്ടും അവർ തന്നെ മനസ്സുള്ളവരായിരുന്നു, എന്ന ഞാൻ സാക്ഷിപ്പെടുത്തുന്നു.

൪ ദാനത്തെയും [2] ശുദ്ധിമാന്മാൎക്കുള്ള ശുശ്രൂഷയുടെ പങ്കിനെയും ഏറ്റുകൊള്ളെണമെന്ന അവർ ഞങ്ങളോട വളരെ അപേക്ഷയോടും കൂടെ യാചിച്ചു.

൫ അത്രം ഞങ്ങൾ ആശപ്പെട്ടിരുന്ന പ്രകാരമല്ല, അവർ തങ്ങളെ തന്നെ മുമ്പെ കൎത്താവിനും പിന്നെ ദൈവത്തിന്റെ ഇഷ്ടത്താൽ ഞങ്ങൾക്കും ഏല്പിച്ചു.

൬ അതുകൊണ്ട [3] ഞങ്ങൾ തീത്തുസിനോട, അവൻ തുടങ്ങിയ പ്രകാരം തന്നെ, നിങ്ങളിൽ ഈ കൃപയെ തികെക്കെണം എന്നും അപേക്ഷിച്ചു.

൭ ആകയാൽ, നിങ്ങൾ വിശ്വാസത്തിലും, വാക്കിലും, അറിവിലും, സകല ജാഗ്രതയിലും, ഞങ്ങളോട നിങ്ങൾക്കുള്ള സ്നേഹത്തിലും, [4] സകലത്തിലും വൎദ്ധിക്കുന്നത പോലെ തന്നെ, [5] ഈ കൃപയിലും വൎദ്ധിപ്പിൻ.

൮ [6] ഞാൻ കല്പനയായിട്ട പറയുന്നില്ല, മറ്റുള്ളവരുടെ ജാഗ്രത നിമിത്തവും, നിങ്ങളുടെ സ്നേഹത്തിന്റെ പരമാൎത്ഥത്തെ പരീക്ഷിപ്പാനായിട്ടുമത്രെ.

൯ എന്തുകൊണ്ടെന്നാൽ നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കൃപയെ നിങ്ങൾ അറിയുന്നുവല്ലൊ, [7] അവൻ സമ്പന്നനായിരുന്നിട്ടും, നിങ്ങളുടെ നിമിത്തം ദരിദ്രനായി തീൎന്നു: നിങ്ങൾ അവന്റെ ദാരിദ്ര്യത്താൽ സമ്പത്തുള്ളവരാകേണ്ടുന്നതിന തന്നെ.

---

18. ൨ തെസ്സ. ൩: ൪. ഫിലേ. ൮, ൨൧.

1. മൎക്കോ. ൧൨: ൪൪. 2. നടപ്പ. ൧൧: ൨൯. ൨൪: ൧൭. റോമാ. ൧൫: ൨൫, ൨൬. ൧ കോരി. ൧൬: ൧, ൩, ൪. ൨ കോരി. ൯: ൧. 3. ൨ കോരി. ൮: ൧൭. ൧൨: ൧൮. 4. ൧ കോരി. ൧: ൫. ൧൨: ൧൩. 5. ൨ കോരി. ൯: ൮. 6. ൧ കോരി. ൭: ൬. 7. മത്താ. ൮: ൨൦. ലൂ. ൯: ൫൮. ഫിലി. ൨: ൬, ൭.

൧൦ ഇതിൽ [8] ഞാൻ അഭിപ്രായം പറയുന്നു: എന്തെന്നാൽ ചെയ്യാൻ മാത്രമല്ല, ഉത്സാഹിപ്പാൻ കൂടെ [9] ഒരു സംവത്സരമായി തുടങ്ങീട്ടുള്ള [10] നിങ്ങൾക്ക ഇത കൊള്ളാകുന്നതാകുന്നു.

൧൧ ആകയാൽ മനസ്സുവെപ്പാൻ ഉത്സാഹം ഉണ്ടായിരുന്ന പ്രകാരം തന്നെ, നിങ്ങൾക്കുള്ളതിൽനിന്ന നിവൃത്തിയും ഉണ്ടാകേണ്ടുന്നതിന ചെയ്യു, എന്നുള്ളതിനെയും നിവൃത്തിപ്പിൻ.

൧൨ എന്തെന്നാൽ [11] നല്ല മനസ്സ ഉണ്ടെങ്കിൽ, ഒരുത്തൻ തനിക്ക ഇല്ലാത്തതിന തക്കവണ്ണം അല്ല, ഉള്ളതിന തക്കവണ്ണം കൈക്കൊള്ളപ്പെടുന്നു.

൧൩ എന്തെന്നാൽ മറ്റുള്ളവർക്ക ആശ്വാസവും, നിങ്ങൾക്ക ഞെരുക്കവും ഉണ്ടാകുവാനായിട്ടല്ല, സമത്വത്തിനായിട്ടത്രെ:

൧൪ ഈ സമയത്ത നിങ്ങളുടെ സമൃദ്ധി അവരുടെ കുറവിനും, [പിന്നൊരിക്കൽ] അവരുടെ സമൃദ്ധി നിങ്ങളുടെ കുറവിനും ഉതകീട്ട, ഇപ്രകാരം സമത്വം ഉണ്ടാകേണ്ടുന്നതിന തന്നെ.

൧൫ [12] വളരെ ചേർത്തവന ശേഷിപ്പ ഉണ്ടായില്ല എന്നും, കുറെ ചേർത്തവന കുറവ ഉണ്ടായില്ല എന്നും എഴുതപ്പെട്ടിരിക്കുന്ന പ്രകാരം തന്നെ.

൧൬ പിന്നെയും നിങ്ങളെ കുറിച്ചുള്ള ഈ ജാഗ്രതയെ തീത്തൂസിന്റെ ഹൃദയത്തിൽ ആക്കിയ ദൈവത്തിന സ്തോത്രം ഉണ്ടാകട്ടെ.

൧൭ അതെന്തുകൊണ്ടെന്നാൽ അവൻ [13] അപേക്ഷയെ കൈക്കൊണ്ട സത്യം; അത്രയുമല്ല ഏറ്റവും ജാഗ്രതയുള്ളവനാകകൊണ്ട, താൻ തന്റെ സ്വന്ത മനസ്സോടെ നിങ്ങളുടെ അടുക്കലേക്ക പോയി.

൧൮ വിശേഷിച്ചും സകല സഭകളിലും സുവിശേഷത്തിൽ പുകഴ്ചയുള്ള [14] സഹോദരനെ ഞങ്ങൾ അവനോട കൂടെ അയച്ചിരിക്കുന്നു.

൧൯ അത മാത്രവുമല്ല [15] ഏകനായ കർത്താവിന മഹത്വത്തിനായിട്ടും, നിങ്ങളുടെ മനസ്സിന്റെ [പ്രസിദ്ധിക്കായിട്ടും] ഞങ്ങളാൽ ശുശ്രൂഷിക്കപ്പെട്ട ഈ കൃപയോട കൂടെ അവൻ [16] ഞങ്ങളുടെ കൂട്ടയാത്രക്കാരനായി സഭകളാൽ തെരിഞ്ഞെടുക്കപ്പെട്ടവനുമാകുന്നു.

൨൦ ഞങ്ങളാൽ ശുശ്രൂഷിക്കപ്പെടുന്ന ഈ ധാരാളത്വത്തിൽ യാതൊരുത്തനും ഞങ്ങളെ അപവാദം പറയാതെ ഇരിപ്പാനുള്ളത കരുതികൊണ്ട;

൨൧ കർത്താവിന്റെ മുമ്പാകെ മാത്രമല്ല, മനുഷ്യരുടെ മുമ്പാകെയും [17] ഉത്തമ കാൎയ്യങ്ങളെ മുൻ വിചാരിച്ചുകൊണ്ടിരിക്കുന്നു.

൨൨ വിശേഷിച്ചും ഞങ്ങൾ

---

8. ൧ കോറി. ൭: ൨൫. 9. ൨ കോറി. ൯: ൨. 10. സുഭാ. ൧൯: ൧൭. മത്താ. ൧൦: ൪൨. ൧ തിമൊ. ൬: ൧൮, ൧൯. എബ്രാ. ൧൩: ൧൬. 11. മർക്കൊ. ൧൨: ൪൩, ൪൪. ലൂ. ൨൧: ൩. 12. പുറ. ൧൬: ൧൮. 13. ൨ കോറി. ൮: ൬. 14. ൨ കോറി. ൧൨: ൧൮. 15. ൨ കോറി. ൪: ൧൫. 16. ൧ കോറി. ൧൬: ൩, ൪. 17. റോമാ. ൧൨: ൧൭. ഫിലി. ൪: ൮. ൧ പത്രൊ. ൨: ൧൨.

പലപ്പോഴും പല കാൎയ്യങ്ങളിൽ ജാഗ്രതയുള്ളവനെന്ന കണ്ടറിഞ്ഞിരിക്കുന്നവനും, നിങ്ങളിലുള്ള വലിയ വിശ്വാസത്താൽ ഇപ്പോൾ ഏററവും അതിജാഗ്രതയുള്ളവനുമായിരിക്കുന്ന, ഞങ്ങളുടെ സഹോദരനെ അവരോട കൂടെ അയച്ചിരിക്കുന്നു.

൨൩ എന്നാൽ തീത്തൂസൊ, അവൻ എന്റെ കൂട്ടാളിയും, നിങ്ങൾക്കായി എന്റെ കൂട്ടുവേലക്കാരനും ആകുന്നു: ഞങ്ങളുടെ സഹോദരന്മാരോ, അവർ [18]സഭകളുടെ ദൂതന്മാരും ക്രിസ്തുവിന മഹത്വവും [ആകുന്നു:]

൨൪ ആകയാൽ അവൎക്കും സഭകളുടെ മുമ്പാകെയും നിങ്ങളുടെ സ്നേഹത്തിന്റെയും [19]നിങ്ങളെ കുറിച്ചുള്ള ഞങ്ങളുടെ പുകഴ്ചയുടെയും സാക്ഷിയെ കാണിച്ചുകൊടുപ്പിൻ.

## ൯ അദ്ധ്യായം.

൧ ധൎമ്മങ്ങളെ ഔദാൎയ്യമായി കൊടുപ്പാൻ അവരെ ഉത്സാഹിപ്പിക്കുന്നത.

പിന്നെ [1]ശുദ്ധിമാന്മാൎക്കായിട്ടുള്ള ശുശ്രൂഷയെ കുറിച്ച അധികമായി നിങ്ങൾക്ക എഴുതുവാൻ ഇനിക്ക ആവശ്യമില്ല.

൨ അതെന്തുകൊണ്ടെന്നാൽ [2]നിങ്ങളുടെ ആഗ്രഹം ഞാൻ അറിയുന്നു, അതിന [3]അഖായാ ഒരു സംവത്സരമായി ഒരുങ്ങിയിരിക്കുന്നു എന്ന [4]ഞാൻ നിങ്ങളെ കുറിച്ച മക്കെദോനിയക്കാരോട പുകഴ്ത്തുന്നു; നിങ്ങളുടെ ശുഷ്കാന്തി പലരെയും ഉദ്യോഗിപ്പിച്ചിട്ടുമുണ്ട.

൩ എങ്കിലും നിങ്ങളെ കുറിച്ച ഞങ്ങളുടെ പുകഴ്ച ഈ കാൎയ്യത്തിൽ വ്യൎത്ഥമായി പോകാതെ ഇരിപ്പാനായിട്ടു, ഞാൻ പറഞ്ഞ പ്രകാരം, നിങ്ങൾ ഒരുങ്ങിയിരിക്കേണ്ടുന്നതിന, [5]ഞാൻ സഹോദരന്മാരെ അയച്ചിരിക്കുന്നു.

൪ പക്ഷെ മക്കെദോനിയക്കാർ എന്നോട കൂടെ വരികയും, നിങ്ങളെ ഒരുങ്ങീട്ടില്ലാത്തവരായി കാണുകയും ചെയ്യുന്നു എങ്കിൽ, (നിങ്ങൾ എന്ന പറയുന്നില്ല,) ഞങ്ങൾ തന്നെ ഈ ഉറെപ്പുള്ള പുകഴ്ചയിൽ ലജ്ജപ്പെടാതെ ഇരിക്കേണ്ടുന്നതിന തന്നെ.

൫ ആകയാൽ ഈ സഹോദരന്മാർ മുമ്പിൽകൂട്ടി നിങ്ങളുടെ അടുക്കൽ പോകേണ്ടുന്നതിനും, മുൻ അറിയിക്കപ്പെട്ടിരിക്കുന്ന നിങ്ങളുടെ ഔദാൎയ്യം, അൎത്ഥാഗ്രഹമായിട്ടല്ല, ഔദാൎയ്യമായിട്ട തന്നെ ഒരുങ്ങിയിരിപ്പാൻ, ഒരുക്കിവെക്കേണ്ടുന്നതിനും, അവരോട അപേക്ഷിപ്പാൻ ആവശ്യം എന്ന ഇനിക്ക തോന്നി.

൬ [6]എന്നാലും ഞാൻ ഇതിനെ [പറയുന്നു,] ലോഭത്തോടെ വിതെക്കുന്നവൻ ലോഭത്തോടെ കൊയ്യും; ധാരാളത്തോടെ വിതെക്കുന്നവൻ ധാരാളത്തോടെ കൊയ്യും.

---

18. ഫിലി. ൨: ൨൫. 19. ൨ കോറി. ൭: ൧൪. ൮: ൨.

1. നടപ്പ. ൧൧: ൨൯. റോമാ. ൧൫: ൨൬. ൧ കോറി. ൧൬: ൧. ൨ കോറി. ൮: ൪. ഗലാ. ൨: ൧൦. 2. ൨ കോറി. ൮: ൧൯. 3. ൨ കോറി. ൮: ൧൦. 4. ൨ കോറി. ൮: ൨൪. 5. ൨ കോറി. ൮: ൬, ൧൭, ൧൮, ൨൨. 6. സുഭാ. ൧൧: ൨൪. ൧൯: ൧൭. ൨൨: ൯. ഗലാ. ൬: ൭, ൯.

൭ ഓരോരുത്തൻ അവനവ
ന്റെ ഹൃദയത്തിൽ നിശ്ചയിച്ച
പ്രകാരം തന്നെ, [കൊടുക്കട്ടെ,]
[7] സങ്കടത്തോടെ എങ്കിലും, നിർബ്ബ
ന്ധത്തോടെ എങ്കിലും അല്ല: എ
ന്തെന്നാൽ [8] സന്തോഷത്തോടെ
കൊടുക്കുന്നവനെ ദൈവം സ്നേ
ഹിക്കുന്നു.
൮ എന്നാൽ എല്ലാത്തിലും എ
ല്ലായ്പോഴും എല്ലാ തൃപ്തിയും ഉണ്ടാ
യിട്ടു, നിങ്ങൾ എല്ലാ നല്ല പ്രവൃ
ത്തിക്കായിട്ടും വൎദ്ധിക്കേണ്ടുന്നതി
ന, [9] നിങ്ങളിലേക്ക എല്ലാ കൃപ
യെയും വൎദ്ധിപ്പിപ്പാൻ ദൈവം
ശക്തൻ [ആകുന്നു:]
൯ [10] അവൻ വാരി വിതറി;
അവൻ ദരിദ്രന്മാൎക്ക കൊടുത്തു:
അവന്റെ നീതി എന്നെന്നേക്കും
നില്ക്കുന്നു എന്ന എഴുതപ്പെട്ടിരി
ക്കുന്ന പ്രകാരം തന്നെ.
൧൦ എന്നാൽ വിതെക്കുന്നവന്ന
[11] വിത്തിനെ കൊടുക്കുന്നവൻ
ആഹാരത്തിന അപ്പം തന്ന,
നിങ്ങളുടെ വിതെക്കപ്പെട്ട വി
ത്തിനെ പെരുക്കി, [12] നിങ്ങളുടെ
നീതിയുടെ വിളവുകളെ വൎദ്ധി
പ്പിക്കട്ടെ:
൧൧ [13] ഞങ്ങൾ മൂലം ദൈവ
ത്തിന സ്തോത്രം വരുത്തുന്ന
സകല ഔദാൎയ്യത്തിന്നും നിങ്ങൾ
സകലത്തിലും സമ്പന്നന്മാരായി.
൧൨ അതെന്തുകൊണ്ടെന്നാൽ
ൟ സേവയുടെ ശുശ്രൂഷ [14] ശു
ദ്ധിമാന്മാരുടെ കുറവിനെ തീൎക്കു
ന്നതു മാത്രമല്ല, ദൈവത്തിന
പല സ്തോത്രങ്ങളാൽ വൎദ്ധിക്കു
ന്നതുമാകുന്നു;
൧൩ ൟ ശുശ്രൂഷയുടെ ശോ
ധന മൂലം അവർ ക്രിസ്തുവി
ന്റെ സുവിശേഷത്തിന നിങ്ങ
ളുടെ സമ്മതമുള്ള അനുസരണ
ത്തെയും, അവരോടും [മററ] എല്ലാ
വരോടും [15] നിങ്ങൾക്കുള്ള ധാരാ
ളമായ ദാനത്തെയും [കണ്ടിട്ടു,]
[16] ദൈവത്തെ സ്തുതിക്കയും,
൧൪ നിങ്ങൾക്ക വേണ്ടി ഞങ്ങ
ളുടെ പ്രാൎത്ഥനയാൽ [17] നിങ്ങളി
ലുള്ള അതിമഹത്തായ ദൈവ
കൃപയുടെ നിമിത്തമായിട്ടു നിങ്ങ
ളെ കുറിച്ചു വാഞ്ഛിക്കുന്നവരാ
യിരിക്കയും ചെയ്യുന്നതിനാൽ
തന്നെ.
൧൫ എന്നാൽ ദൈവത്തിന
തന്റെ [18] പറവാൻ വഹിയാത്ത
ദാനത്തിനായിട്ടു സ്തോത്രം ഉണ്ടാ
കട്ടെ.

## ൧൦ അദ്ധ്യായം.

൧ സഭകാൎയ്യങ്ങളിൽ പൌലുസിന്റെ അധി
കാരവും ൧൨ നമ്മുടെ അതിരുകൾക്ക അ
പ്പുറം എത്തിക്കരുത എന്നുള്ളത.

പിന്നെയും [1] മുഖത്തോട മുഖമാ
യിരിക്കുമ്പോൾ നിങ്ങളുടെ ഇട
യിൽ താഴ്മയുള്ളവനും, ദൂരത്തിരി
ക്കുമ്പോൾ നിങ്ങളോട ധൈൎയ്യമു
ള്ളവനും ആയ [2] പൌലുസ എന്ന

7. ൫ മോശ. ൧൫: ൭. 8. പ്രൊ. ൨൨: ൨. ൧൧: ൫. സുഭാ. ൧൧: ൨൫. രോമാ. ൧൨: ൮. ൨ കൊരി. ൮: ൧൨. 9. സുഭാ. ൧൧: ൨൪, ൨൫. ൨൮: ൨൭. ഫിലി. ൪: ൧൯. 10. സങ്കീ. ൧൧൨: ൯. 11. യശാ. ൫൫: ൧൦. 12. ഹോശെ. ൧൦: ൧൨. മത്താ. ൬: ൧. 13. ൨ കൊരി. ൧: ൧൧: ൪: ൧൫. 14. ൨ കൊരി. ൮: ൧൪. 15. എബ്രാ. ൧൩: ൧൬. 16. മത്താ. ൫: ൧൬. 17. ൨ കൊരി. ൮: ൧. 18. യാക്കോ. ൧: ൧൭.
1. ൨ കൊരി. ൧൨: ൫, ൭, ൯. 2. രോമാ. ൧൨: ൧.

ഞാൻ തന്നെ ക്രിസ്തുവിന്റെ
സൌമ്യതയാലും, ശാന്തതയാലും
നിങ്ങളോട അപേക്ഷിക്കുന്നു:
൨ ജഡപ്രകാരം നടക്കുന്നു
എന്ന ഞങ്ങളെ കുറിച്ച നിരൂപി
ക്കുന്ന ചിലരുടെ നേരെ ധൈ
ൎയ്യം കാണിപ്പാൻ ഞാൻ നിരൂപി
ക്കുന്ന നിശ്ചയത്തോടെ, ഞാൻ
അടുത്തിരിക്കുമ്പോൾ, [3] ഞാൻ
ധൈൎയ്യം കാട്ടുവാൻ ഇടവരരുത
എന്ന തന്നെ അപേക്ഷിക്കുന്നു:
൩ എന്തെന്നാൽ ഞങ്ങൾ ജ
ഡത്തിൽ സഞ്ചരിക്കുന്നു എങ്കി
ലും, ജഡത്തിൻ പ്രകാരം യുദ്ധം
ചെയ്യുന്നില്ല:
൪ എന്തെന്നാൽ [4] ഞങ്ങളുടെ
യുദ്ധത്തിന്റെ [5] ആയുധങ്ങൾ
ജഡമയമായുള്ളവയല്ല, [6] കോട്ടക
ളെ ഇടിച്ചുകളയുന്നതിന [7] ദൈ
വത്താൽ ശക്തിയുള്ളവ തന്നെ:
൫ അവയാൽ ഞങ്ങൾ തൎക്ക
ങ്ങളെയും ദൈവത്തിന്റെ അറി
വിന വിരോധമായി ഉയരുന്ന
സകല ഉന്നത കാൎയ്യത്തെയും [8]
ഇടിച്ചുകളഞ്ഞ, എല്ലാ വിചാര
ത്തെയും ക്രിസ്തുവിനുള്ള അനുസ
രണത്തിൽ അടിമപ്പെടുത്തുകയും;
൬ [9] നിങ്ങളുടെ അനുസരണം
പൂൎണ്ണമാകുമ്പോൾ, [10] എല്ലാ അനു
സരണക്കേടിനും ശിക്ഷ ചെയ്വാ
ൻ ഒരുങ്ങിയിരിക്കയും ചെയ്യുന്നു.

൭ [11] നിങ്ങൾ പുറമെയുള്ള കാ
ഴ്ചപ്രകാരമൊ കാൎയ്യങ്ങളെ നോ
ക്കുന്നത? [12] ഒരുത്തൻ താൻ ക്രി
സ്തുവിനുള്ളവൻ ആകുന്നു എന്ന
ഉറച്ചിരിക്കുന്നു എങ്കിൽ, അവൻ
ക്രിസ്തുവിനുള്ളവനായിരിക്കുന്ന
പ്രകാരം തന്നെ [13] ഞങ്ങളും ക്രി
സ്തുവിനുള്ളവരാകുന്നു എന്ന അ
വൻ തന്നാൽ തന്നെ വീണ്ടും
വിചാരിക്കട്ടെ.
൮ എന്തെന്നാൽ നിങ്ങളുടെ
നാശത്തിന്നായിട്ടല്ല, സ്ഥിരീകര
ണത്തിന്നായിട്ട തന്നെ കൎത്താവ
ഞങ്ങൾക്ക തന്നിട്ടുള്ള [14] ഞങ്ങളു
ടെ അധികാരത്തെ കുറിച്ച അ
ല്പം അധികം വല്ലതും പുകഴ്ത്തിയാ
ലും, [15] ഞാൻ ലജ്ജപ്പെടുകയില്ല:
൯ ഞാൻ ലേഖനങ്ങളാൽ
നിങ്ങളെ ഭയപ്പെടുത്തുന്നവനാ
യി കാണപ്പെടാതെ ഇരിക്കേണ്ടു
ന്നതിന തന്നെ.
൧൰ അതെന്തുകൊണ്ടെന്നാൽ
[അവന്റെ] ലേഖനങ്ങൾ ഘന
വും ശക്തിയുമുള്ളവയാകുന്നു എ
ന്നും, [16] [അവന്റെ] ശരീരാകൃതി
യൊ അശക്തിയുള്ളതും, [17] വാക്ക
നിസ്സാരമുള്ളതും ആകുന്നു എന്നും
അവർ പറയുന്നു.
൧൧ ഞങ്ങൾ ദൂരത്തിരിക്കുമ്പോ
ൾ ലേഖനങ്ങളാൽ വാക്കിൽ ഇരി
ക്കുന്ന പ്രകാരം തന്നെ, ഞങ്ങൾ

3. ൧ കോറി. ൪: ൨൧. ൨ കോറി ൧൩: ൨, ൧൰. 4. ൧ തിമോ. ൧: ൧൮. ൨ തിമോ. ൨: ൩. 5. എഫെ. ൬: ൧൩. ൧ തെസ്സ. ൫: ൮. 6. യറ. ൧: ൧൰: 7. നടപ്പ. ൭: ൨൨. ൧ കോറി. ൨: ൫. ൨ കോറി. ൬: ൭. ൧൩: ൩, ൪. 8. ൧ കോറി. ൧: ൧൯. ൩: ൧൯. 9. ൨ കോറി. ൨: ൯. ൭: ൧൫. 10. ൨ കോറി. ൧൩: ൨, ൧൰. 11. യോഹ. ൭: ൨൪. ൨ കോറി. ൫: ൧൨. ൧൧: ൧൮. 12. ൧ കോറി ൧൪: ൩൭. ൧ യോഹ. ൪: ൬. 13. ൧ കോറി. ൩: ൨൩. ൯: ൧. ൨ കോറി. ൧൧: ൨൩. 14. ൨ കോറി. ൧൩: ൧൰. 15. ൨ കോറി ൭: ൧൪. ൧൨: ൬. 16 ൧ കോറി. ൨: ൩, ൪. ൨ കോറി. ൧൰: ൧. ൧൨: ൫, ൭, ൯. ഗലാ. ൪: ൧൩. 17. ൧ കോറി. ൧: ൧൭. ൨: ൧, ൪. ൨ കോറി. ൧൧: ൬.

അടുത്തിരിക്കുമ്പോൾ ക്രിയയിലും
[ഇരിക്കും] എന്നുള്ളതിനെ ഇപ്ര
കാരമുള്ളവൻ വിചാരിക്കട്ടെ.
൧൨ എന്തെന്നാൽ തങ്ങളെ ത
ന്നെ പ്രശംസിക്കുന്ന ചിലരോട
[18] ഞങ്ങളെ കണക്കിടുവാൻ എ
ങ്കിലും, സദൃശപ്പെടുത്തുവാൻ എ
ങ്കിലും ഞങ്ങൾ തുനിയുന്നില്ല:
എന്നാൽ അവർ തങ്ങളാൽ ത
ന്നെ തങ്ങളെ അളന്ന, തങ്ങളോട
തന്നെ തങ്ങളെ സദൃശപ്പെടുത്തു
ന്നതുകൊണ്ട ബുദ്ധിമാന്മാരല്ല.
൧൩ എന്നാലൊ [19] ഞങ്ങൾ
അളവ കൂടാതെ കാൎയ്യങ്ങളെ കുറി
ച്ച പുകഴുകയില്ല, നിങ്ങളോളവും
എത്തുവാനായിട്ട ദൈവം ഞങ്ങ
ൾക്ക അളന്നുതന്നിട്ടുള്ള പ്രമാണ
ത്തിന്റെ അളവിൻപ്രകാരമത്രെ.
൧൪ എന്തെന്നാൽ ഞങ്ങൾ നി
ങ്ങളുടെ അടുക്കലോളവും എത്തി
യില്ല എന്നപൊലെ, ഞങ്ങൾ ഞ
ങ്ങളെ [അളവിൽ] അധികം എ
ത്തിക്കുന്നില്ല: എന്തെന്നാൽ [20] ഞ
ങ്ങൾ ക്രിസ്തുവിനെ സുവിശേ
ഷിച്ചുകൊണ്ട നിങ്ങളോളവും എ
ത്തിയിരിക്കുന്നു:
൧൫ ഞങ്ങൾ അളവ കൂടാതെ
[21] മറ്റാളുകളുടെ അദ്ധ്വാനങ്ങളിൽ
പുകഴുന്നവരല്ല; എന്നാൽ നിങ്ങ
ളുടെ വിശ്വാസം വൎദ്ധിച്ചിരിക്കു
മ്പോൾ, ഞങ്ങൾ ഞങ്ങളുടെ പ്ര
മാണത്തിൻപ്രകാരം നിങ്ങളാൽ
ഏറെവും അധികം മഹത്വപ്പെട്ടും
എന്ന ഞങ്ങൾക്ക ആശയുണ്ട.
൧൬ അത മറെറാരുത്തന്റെ പ്ര
മാണത്തിൽ സാധിച്ചിട്ടുള്ളവയെ
കുറിച്ച ഞങ്ങൾ പുകഴാതെ, നിങ്ങ
ൾക്ക അപ്പുറത്തുള്ള ദേശങ്ങളിൽ
സുവിശേഷിപ്പാനായിട്ട തന്നെ.
൧൭ എന്നാൽ [22] പുകഴുന്നവൻ
കൎത്താവിൽ പുകഴട്ടെ.
൧൮ എന്തെന്നാൽ [23] തന്നെ
താൻ പ്രശംസിക്കുന്നവനല്ല,
[24] കൎത്താവ പ്രശംസിക്കുന്നവൻ
അത്രെ സമ്മതൻ ആകുന്നത.

## ൧൧ അദ്ധ്യായം.

൧ പൌലുസ നിൎബന്ധപ്പെട്ട തന്നെത്താൻ പ്രശംസിപ്പാനും മററ അപ്പോസ്തോലന്മാരോട ഉപമിപ്പാനും തുടങ്ങുന്നത.

[1] എന്റെ ബുദ്ധിഹീനതയിൽ
നിങ്ങൾ എന്നോട കുറഞ്ഞൊന്ന
ക്ഷമിച്ചാൽ കൊള്ളായിരുന്നു: എ
ന്നോട ക്ഷമിക്കയും ചെയ്യുണ
മെ.
൨ എന്തെന്നാൽ ഞാൻ നിങ്ങ
ളെ [2] പാതിവ്രത്യമുള്ള കന്യകയാ
യി ക്രിസ്തുവിന [3] ഏല്പിക്കേണ്ടു
ന്നതിന, [4] നിങ്ങളെ ആ ഏക
ഭൎത്താവിന വിവാഹം നിശ്ചയി
ച്ചതുകൊണ്ട, ഞാൻ [5] നിങ്ങൾക്കാ
യിട്ട ദൈവ വൈരാഗ്യത്തോടെ
വൈരാഗ്യപ്പെടുന്നു.
൩ എന്നാൽ [6] സൎപ്പം തന്റെ
കൌശലത്താൽ ഹവായെ ചതി
ച്ച പ്രകാരം തന്നെ, വല്ല പ്രകാ
രത്തിലും നിങ്ങളുടെ മനസ്സുകൾ

18. ൨ കോറി. ൩: ൧. ൫: ൧൨. 19. ൨ കോറി. ൧൦: ൧൫. 20. ൧ കോറി. ൩: ൫, ൧൦. ൪: ൧൫. ൯: ൧. 21. റോമാ ൧൫: ൨൦. 22. യെശാ. ൬൫: ൧൬. യറ. ൯: ൨൪. ൧ കോറി. ൧: ൩൧. 23. സുഭാ. ൨൭: ൨. 24. റോമാ. ൨: ൨൯. ൧ കോറി. ൪: ൫.
1. ൨ കോറി. ൫: ൧൩. ൧൧: ൧൬. 2. ലേവി. ൨൧: ൧൩. 3. കൊലൊ. ൧: ൨൮. 4. ഹോശെ. ൨: ൧൯, ൨൦. ൧ കോറി. ൪: ൧൫. 5. ഗലാ. ൪: ൧൭, ൧൮. 6. ഉല്പ. ൩: ൪. യോഹ. ൮: ൪൪.

[7] ക്രിസ്തുവിനോടുള്ള പരമാൎത്ഥത
യെ വിട്ടു വഷളായിപ്പോകുമൊ
എന്നവെച്ചു ഞാൻ ഭയപ്പെടുന്നു.
൪ എന്തെന്നാൽ വരുന്നവൻ
ഞങ്ങൾ പ്രസംഗിച്ചിട്ടില്ലാത്ത
മറെറാരു യേശുവിനെ പ്രസം
ഗിക്കുന്നു എങ്കിൽ, ആയതല്ല
നിങ്ങൾക്ക ലഭിച്ചിട്ടില്ലാത്ത മ
റെറാരു ആത്മാവിനെയൊ, നി
ങ്ങൾ കൈക്കൊണ്ടിട്ടില്ലാത്ത [8]
മറെറാരു സുവിശേഷത്തെയൊ
നിങ്ങൾക്ക ലഭിക്കുന്നു എങ്കിൽ,
നിങ്ങൾ സഹിച്ചാൽ കൊള്ളാം.
൫ എന്തെന്നാൽ [9]ഞാൻ അതി
ശ്രേഷ്ഠതയുള്ള അപ്പോസ്തോല
ന്മാരെക്കാൾ ഒട്ടും കുറവുള്ളവന
ല്ല എന്ന ഞാൻ നിരൂപിക്കുന്നു:
൬ [10]ഞാൻ വാക്കിൽ ഭടത്വമു
ള്ളവനാകുന്നു എങ്കിലും [11]അറി
വിൽ അല്ല; എന്നാൽ [12]സകല
ത്തിലും സകല വിധത്തിലും ഞ
ങ്ങൾ നിങ്ങളുടെ ഇടയിൽ വെ
ളിപ്പെട്ടവരാകുന്നു.
൭ നിങ്ങൾ ഉയൎത്തപ്പെടേണ്ടുന്ന
തിന, ഞാൻ [13]എന്നെ തന്നെ താ
ഴ്ത്തിയതിനാൽ, ഞാൻ ദൈവത്തി
ൻെറ സുവിശേഷത്തെ സൌ
ജന്യമായി നിങ്ങൾക്ക പ്രസം
ഗിച്ചതുകൊണ്ട കുററം ചെയ്തിട്ടു
ണ്ടൊ?
൮ നിങ്ങൾക്ക ശുശ്രൂഷ ചെ
യ്യാനായിട്ടു ഞാൻ മററ സഭക
ളോട ശമ്പളം വാങ്ങി, [അവരെ]
കവൎന്നിരിക്കുന്നു.
൯ ഇനിക്ക നിങ്ങളുടെ അടു
ക്കൽ ഇരിക്കുമ്പോൾ, മുട്ടുണ്ടായാ
റെ [14]ഞാൻ ഒരുത്തനെയും ഭാര
പ്പെടുത്തീട്ടില്ല : എന്തെന്നാൽ [15]
മക്കെദോനിയായിൽനിന്ന വ
ന്ന സഹോദരന്മാർ ഇനിക്കുള്ള
കുറവിനെ നികത്തി: വിശേഷി
ച്ചും ഞാൻ [16]നിങ്ങൾക്ക ഭാരമാ
യിരിക്കാതെ, ഞാൻ സകലത്തി
ലും എന്നെ തന്നെ കാത്തു, ഇ
നിയും കാക്കും.
൧൦ [17]അഖായായിലെ പ്രദേ
ശങ്ങളിൽ ഠരം പുകഴ്ച ഇനിക്ക
നിറുത്തപ്പെടുകയില്ല എന്ന [18]എ
ന്നിലുള്ള ക്രിസ്തുവിൻ സത്യത്തെ
കൊണ്ട [ഞാൻ ചൊല്ലുന്നു]
൧൧ എന്തുകൊണ്ട? [19]ഞാൻ
നിങ്ങളെ സ്നേഹിക്കായ്കകൊ
ണ്ടൊ? ദൈവം അറിയുന്നു.
൧൨ അത്രയുമല്ല ഞാൻ ചെയ്യു
ന്നതിനെ ഇനിയും ചെയ്യും; അ
വർ പുകഴുന്ന കാൎയ്യത്തിൽ ഞ
ങ്ങളെപോലെ കാണപ്പെടുവാൻ,
[20] അവസരം ഇച്ശിക്കുന്നവ
രിൽനിന്ന അവസരം ഖണ്ഡി
ക്കേണ്ടുന്നതിന തന്നെ.
൧൩ എന്തുകൊണ്ടെന്നാൽ [21]
ഇപ്രകാരമുള്ളവർ കള്ള അപ്പോ

7. ഏഫെ. ൬: ൨൪. കൊലൊ. ൨: ൪, ൮, ൧൮ ൧ തീമൊ. ൧: ൩. ൪: ൧. എബ്രാ. ൧൩: ൯. ൨ പേത്രൊ. ൩: ൧൭. 8. ഗലാ. ൧: ൭, ൮. 9. ൧ കോറി. ൧൫: ൧൦. ൨ കോറി. ൧൨: ൧൧. ഗലാ. ൨: ൬. 10. ൧ കോറി. ൧: ൧൭. ൨: ൧, ൧൩. ൨ കോറി. ൧൦: ൧൦. 11. എഫെ. ൩: ൪. 12 ൨ കോറി. ൪: ൨, ൫: ൧൧ ൧൨: ൧൨. 13. നടപ്പ. ൧൮: ൩. ൧ കോറി. ൯: ൬, ൧൨. ൨ കോറി. ൧൦: ൧. 14. നടപ്പ. ൨൦: ൩൩. ൨ കോറി. ൧൨: ൧൩. ൧ തെസ്സ. ൨: ൯. ൨ തെസ്സ. ൩: ൮, ൯. 15. ഫീലി. ൪: ൧൦, ൧൫, ൧൬. 16. ൨ കോറി. ൧൨: ൧൪, ൧൬. 17. ൧ കോറി. ൯: ൧൫. 18. റോമാ. ൯: ൧. 19. ൨ കോറി. ൬: ൧൧ ൭: ൩. ൧൨: ൧൫. 20. ൧ കോറി. ൯: ൧൨. 21. നടപ്പ. ൧൫: ൨൪. റോമാ. ൧൬: ൧൮. ഗലാ. ൧: ൭, ൬: ൧൨. ഫീലി. ൧: ൧൫. ൨ പേത്രൊ. ൨: ൧. ൧ യോഹ. ൪: ൧. അറി. ൨: ൨.

സ്തോലന്മാർ, [22] വഞ്ചന പ്രവൃത്തിക്കാർ, ക്രിസ്തുവിന്റെ അപ്പോസ്തോലന്മാരായിട്ട വേഷം ധരിക്കുന്നവർ.

൧൪ അത ആശ്ചൎയ്യവുമല്ല: എന്തെന്നാൽ സാത്താൻ തന്നെയും [23] വെളിച്ചത്തിന്റെ ഒരു ദൂതനായിട്ട വേഷം ധരിക്കപ്പെടുന്നു.

൧൫ അതുകൊണ്ട അവന്റെ ശുശ്രൂഷക്കാരും [24] നീതിയുടെ ശുശ്രൂഷക്കാരായിട്ട വേഷം ധരിക്കപ്പെട്ടാൽ വലിയ കാൎയ്യമല്ല; [25] അവരുടെ അവസാനം അവരുടെ ക്രിയകൾക്ക തക്കവണ്ണം ആകും.

൧൬ [26] പിന്നെയും ഞാൻ പറയുന്നു, ഒരുത്തനും എന്നെ ബുദ്ധിയില്ലാത്തവനെന്ന നിരൂപിക്കരുത: അപ്രകാരമായാൽ, ഞാനും കുറഞ്ഞൊന്ന പുകഴുവാനായിട്ട, എന്നെ ഒരു ബുദ്ധിയില്ലാത്തവൻ എന്ന പോലെ എങ്കിലും കൈക്കൊള്ളുവിൻ.

൧൭ [27] പുകഴ്ചയുടെ ഈ ഉറപ്പിൽ ഞാൻ പറയുന്നത, [28] കൎത്താവിൻ പ്രകാരമല്ല, ബുദ്ധിഹീനതയോടെ എന്ന പോലെ അത്രെ പറയുന്നത.

൧൮ പലരും [29] ജഡത്തിൻ പ്രകാരം പുകഴുന്നതുകൊണ്ട ഞാനും പുകഴും.

൧൯ എന്തെന്നാൽ [30] നിങ്ങൾ ബുദ്ധിമാന്മാരാകകൊണ്ട, നിങ്ങൾ ബുദ്ധിയില്ലാത്തവരെ സന്തോഷത്തോടെ സഹിക്കുന്നു.

൨൦ [31] നിങ്ങളെ ഒരുത്തൻ അടിമപ്പെടുത്തുന്നു എങ്കിൽ, ഒരുത്തൻ [നിങ്ങളെ] ഭക്ഷിച്ചു കളയുന്നു എങ്കിൽ, ഒരുത്തൻ എടുത്തുകൊള്ളുന്നു എങ്കിൽ, ഒരുത്തൻ തന്നെത്താൻ ഉയൎത്തുന്നു എങ്കിൽ, ഒരുത്തൻ നിങ്ങളെ മുഖത്ത അടിക്കുന്നു എങ്കിൽ നിങ്ങൾ സഹിക്കുന്നുവെല്ലൊ.

൨൧ [32] ഞങ്ങൾ ബലഹീനന്മാരായി തീൎന്നു എന്നപോലെ ഞാൻ അവമാനത്തെ കുറിച്ചു പറയുന്നു. എന്നാൽ [33] ഒരുത്തൻ ധൈൎയ്യപ്പെടുന്നതിൽ ഞാനും ധൈൎയ്യപ്പെടുന്നു, ഞാൻ ബുദ്ധികേടായി പറയുന്നു.

൨൨ അവർ എബ്രായക്കാരൊ? [34] ഞാനും അതെ: അവർ ഇസ്രായേൽക്കാരൊ? ഞാനും അതെ: അവർ അബ്രഹാമിന്റെ സന്തതിയൊ? ഞാനും അതെ.

൨൩ അവർ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരൊ? (ഞാൻ ബുദ്ധിഹീനനായി പറയുന്നു,) ഞാൻ അധികം ആകുന്നു; [35] അദ്ധ്വാനങ്ങളിൽ ഏററം അധികം, [36] അടികളിൽ അവധി കൂടാതെ, കാരാഗൃഹങ്ങളിൽ ഏററം അധികം, [37] മരണങ്ങളിൽ പല പ്രാവശ്യം.

---

22. ൨ കോറി. ൨: ൧൭. ഫിലി. ൩: ൨. തിത്തു. ൧: ൧൦, ൧൧. 23. ഗലാ. ൧: ൮. 24. ൨ കോറി. ൩: ൯. 25. ഫിലി. ൩: ൧൯. 26. ൧ കോറി. ൧൧: ൧. ൧൨: ൬, ൧൧. 27. ൨ കോറി. ൯: ൪. 28. ൧ കോറി. ൭: ൬, ൧൨. 29. ഫിലി. ൩: ൩, ൪. 30. ൧ കോറി. ൪: ൧൦. 31. ഗലാ. ൨: ൪. ൪: ൯. 32. ൨ കോറി. ൧൦: ൧൦. 33. ഫിലി. ൩: ൪. 34. നടപ്പ. ൨൨: ൩. രോമാ. ൧൧: ൧. ഫിലി. ൩: ൫. 35. ൧ കോറി. ൧൫: ൧൦. 36. നടപ്പ. ൯: ൧൬. ൨൦: ൨൩. ൨൧: ൧൧. ൨ കോറി. ൬: ൪, ൫. 37. ൧ കോറി. ൧൫: ൩൦, ൩൧, ൩൨. ൨ കോറി. ൧: ൯, ൧൦. ൪: ൧൧. ൬: ൯.

൨൪ യെഹൂദന്മാരാൽ ഞാൻ
[38] ഒന്ന കുറെ നാല്പത [അടി]
അഞ്ചു പ്രാവശ്യം കൊണ്ടു.
൨൫ ഞാൻ മൂന്ന പ്രാവശ്യം[39]
കോലുകൾ കൊണ്ടു അടിക്കപ്പെട്ടു,
[40] ഒരു പ്രാവശ്യം ഞാൻ കല്ലേറു
കൊണ്ടു, മൂന്ന പ്രാവശ്യം ഞാൻ
[41] കപ്പൽ ചേതത്തിൽ അകപ്പെട്ടു,
ഒരു രാപകൽ ഞാൻ ആഴത്തിൽ
കഴിച്ചു.
൨൬ ഏറിയ പ്രാവശ്യം വഴി
യാത്രകളിലും, ആറുകളിലെ അ
പകടങ്ങളിലും കള്ളന്മാരിലെ അ
പകടങ്ങളിലും, [42] സ്വജാതിക്കാരി
ലെ അപകടങ്ങളിലും, [43] പുറജാ
തിക്കാരിലെ അപകടങ്ങളിലും,
നഗരത്തിലെ അപകടങ്ങളിലും,
വനത്തിലെ അപകടങ്ങളിലും,
സമുദ്രത്തിലെ അപകടങ്ങളിലും,
കള്ള സഹോദരന്മാരിലെ അപ
കടങ്ങളിലും;
൨൭ പ്രയത്നത്തിലും, വേദന
യിലും, [44] പലപ്രാവശ്യം ജാഗര
ണങ്ങളിലും, [45] വിശപ്പിലും, ദാ
ഹത്തിലും, പല പ്രാവശ്യം പട്ടി
ണികളിലും, കുളിരിലും നഗ്നത
യിലും തന്നെ.
൨൮ പുറമെയുള്ള കാൎയ്യങ്ങൾ
കൂടാതെ, [46] എല്ലാ സഭകളെയും
കുറിച്ചുള്ള വിചാരം ദിനം പ്രതി
യും എന്നെ ഞെരുക്കുന്നു.
൨൯ [47] ആര ക്ഷീണിച്ചിട്ടു,
ഞാൻ ക്ഷീണിക്കാതെ ഇരിക്കു
ന്നു? ആര വിരുദ്ധപ്പെട്ടിട്ടു, ഞാൻ
ജ്വലിക്കാതെ ഇരിക്കുന്നു?
൩൰ ഞാൻ പുകഴണം എങ്കിൽ,
എന്റെ ശക്തി ഹീനതക്ക അടു
ത്ത കാൎയ്യങ്ങളെ കുറിച്ച [48] പുകഴും.
൩൧ എന്നെന്നേക്കും [49] വാഴ്ത്ത
പ്പെട്ടിരിക്കുന്ന ദൈവവും നമ്മു
ടെ കൎത്താവായ യേശു ക്രിസ്തു
വിന്റെ [50] പിതാവുമായവൻ
ഞാൻ കള്ളം പറയുന്നില്ല എന്ന
അറിയുന്നു.
൩൨ [51] ദമസ്കോസിൽ അറെ
ത്താസ രാജാവിന്റെ നാടുവാഴി
എന്നെ പിടിപ്പാൻ ആഗ്രഹിച്ചു
കൊണ്ടു, ദമസ്കിയക്കാരുടെ നഗ
രത്തെ കാവൽ വെച്ചു.
൩൩ എന്നാറെ ഞാൻ കിളിവാ
തിലിൽ കൂടി ഒരു കൊട്ടയിൽ
മതിൽ വഴിയായി ഇറക്കി വിട
പ്പെട്ടു, അവന്റെ കൈകളിൽ നി
ന്ന ഓടിപ്പോകയും ചെയ്തു.

## ൰൨ അദ്ധ്യായം.

൧ പൌലുസ തന്റെ വെളിപാടുകളെ കുറിച്ച വിനയത്തോടും ബലഹീനതകളെ കുറിച്ച പുകഴ്ച്ചയോടും പറയുന്നത.

൧ പുകഴുന്നത ഇനിക്ക പ്രയോജ
നമുള്ളതല്ല സത്യം. ഞാൻ കൎത്താ
വിന്റെ ദൎശനങ്ങളിലേക്കും വെ
ളിപാടുകളിലേക്കും വരും.
൨ പതിന്നാല സംവത്സരം മു

38. ൫ മോശ. ൨൫: ൩. 39. നടപ്പ. ൧൬: ൨൨. 40. നടപ്പ. ൧൪: ൧൯. 14. നടപ്പ. ൨൭: ൪൧. 42. നടപ്പ. ൯: ൨൩. ൧൩: ൫൦. ൧൪: ൫. ൧൭: ൫. ൨൦: ൩. ൨൧: ൩൧. ൨൩: ൧൦, ൧൧: ൨൫: ൩. 43. നടപ്പ. ൧൪: ൫. ൧൯: ൨൩. 44. നടപ്പ. ൨൦: ൩൧. ൨ കോരി. ൬: ൫. 45. ൧ കോരി. ൪: ൧൧. 46. നടപ്പ. ൨൦: ൧൮. റോമാ. ൧: ൧൪. 47. ൧ കോരി. ൮: ൧൩. ൯: ൨൨. 48. ൨ കോരി. ൧൨: ൫, ൯, ൧൦. 49. റോമാ. ൯: ൫. 50. റോമാ. ൧: ൯. ൯: ൧. ൨ കോരി. ൧: ൨൩. ഗലാ. ൧: ൨൦. ൧ തെസ്സ. ൨: ൫. 51. നടപ്പ. ൯: ൨൪, ൨൫.

മ്പെ[1] ക്രിസ്തുവിലുള്ളൊരുമനുഷ്യനെ
ഞാൻ അറിഞ്ഞു, (ശരീരത്തോട
കൂടിയൊ, ഞാൻ അറിയുന്നില്ല:
ശരീരത്തോട കൂടാതെയൊ ഞാൻ
അറിയുന്നില്ല: ദൈവം അറിയു
ന്നു:) ഇപ്രകാരമുള്ളവൻ [2] മൂന്നാമ
ത്തെ സ്വർഗ്ഗത്തോളം എടുക്കപ്പെട്ടു.
൩ വിശേഷിച്ചും ഇപ്രകാരമു
ള്ള മനുഷ്യൻ (ശരീരത്തോട കൂടി
യൊ, ശരീരത്തോട കൂടാതെയൊ
ഞാൻ അറിയുന്നില്ല: ദൈവം അ
റിയുന്നു;)
൪ [3] പറദീസായിലെക്ക എടു
ക്കപ്പെട്ടു, മനുഷ്യന പറവാൻ ക
ഴിയാത്തതായി ചൊല്ലിക്കൂടാത്തുള്ള
വചനങ്ങളെ കേട്ടു, എന്ന അവ
നെ ഞാൻ അറിഞ്ഞു.
൫ ഇപ്രകാരമുള്ളവനെ കുറിച്ച
ഞാൻ പുകഴും: ഞാൻ എന്റെ
ശക്തിഹീനതകളിൽ അല്ലാതെ,
[4] എന്നെ കുറിച്ച തന്നെ ഞാൻ
പുകഴുകയില്ല താനും.
൬ എന്തെന്നാൽ [5] പുകഴുവാൻ
ഇനിക്ക മനസ്സുണ്ടായിരുന്നാലും,
ഞാൻ ബുദ്ധിയില്ലാത്തവനാക
യില്ല: എന്തുകൊണ്ടെന്നാൽ ഞാ
ൻ സത്യത്തെ പറയും, എന്നാൽ
ഒരുത്തനും എന്നെ കാണുകയൊ,
എന്നിൽനിന്ന കേൾക്കയോ ചെ
യ്യുന്നതിൽ അധികം എന്നെ കു
റിച്ച നിരൂപിക്കാതിരിപ്പാൻ ഞാ
ൻ അടങ്ങുന്നു.
൭ വിശേഷിച്ച വെളിപാടുക
ളുടെ പെരുമയാൽ ഞാൻ അ
ധികമായി ഉയർത്തപ്പെടാതെ ഇ
രിപ്പാൻ, ഇനിക്ക [6] ജഡത്തിൽ
ഒരു മുള്ള തരപ്പെട്ടു, ഞാൻ അധി
കമായി ഉയർത്തപ്പെടാതെ ഇരി
പ്പാൻ എന്നെ കിഴുക്കുവാനായിട്ട
[7] സാത്താന്റെ ഒരു ദൂതൻ തന്നെ.
൮ [8] ഇതിനായിട്ട ഞാൻ കർത്താ
വിനോട, അത എന്നിൽനിന്ന
നീക്കപ്പെടെണമെന്ന മൂന്ന പ്രാ
വശ്യം അപേക്ഷിച്ചു.
൯ എന്നാറെ അവൻ എന്നോട
പറഞ്ഞു, എന്റെ കൃപ നിനക്ക
മതി: എന്തുകൊണ്ടെന്നാൽ എ
ന്റെ ശക്തി അശക്തിയിൽ
നിവൃത്തിക്കപ്പെടുന്നു. ആകയാൽ
[9] ക്രിസ്തുവിന്റെ ശക്തി എന്റെ
മേൽ അധിവസിക്കേണ്ടുന്നതി
ന, ഏറ്റവും പ്രസാദത്തോടെ
[10] ഞാൻ എന്റെ ശക്തിഹീനതക
ളിൽ പുകഴും.
൧൦ ആയതുകൊണ്ട ഞാൻ ക്രി
സ്തുവിന്റെ നിമിത്തമായിട്ട [11] ശ
ക്തിഹീനതകളിലും, നിന്ദകളിലും,
ആവശ്യങ്ങളിലും, പീഡകളിലും,
ഞെരുക്കങ്ങളിലും, ഇഷ്ടപ്പെടുന്നു:
[12] എന്തുകൊണ്ടെന്നാൽ ഞാൻ
എപ്പോൾ ശക്തിയില്ലാത്തവനാ
കുന്നുവൊ, അപ്പോൾ ഞാൻ
ശക്തിയുള്ളവൻ ആകുന്നു.
൧൧ ഞാൻ പുകഴുകയാൽ [13] ബു
ദ്ധിയില്ലാത്തവനായി തീർന്നു; നി
ങ്ങൾ എന്നെ നിർബന്ധപ്പെടു
ത്തി: എന്തുകൊണ്ടെന്നാൽ ഞാൻ
നിങ്ങളാൽ പ്രശംസിക്കപ്പെടേ

1. റോമാ. ൧൬: ൭. ൨ കോറി. ൫: ൧൭. ഗലാ. ൧: ൨൨: 2. നടപ്പ. ൨൨: ൧൭ 3. ലൂ. ൨൩: ൪൩. 4 ൨ കോറി. ൧൧: ൩൦. 5. ൨ കോറി. ൧൦: ൮. ൧൧: ൧൬. 6. ഹെസ. ൨൮: ൨൪. ഗലാ. ൪: ൧൩, ൧൪. 7. യോബ. ൨: ൭. ലൂ. ൧൩: ൧൬. 8. ൫ മോ. ൩: ൨൩, ൨൭. മത്താ. ൨൬: ൪൪. 9. ൧ പെത്രോ. ൪: ൧൪ 10. ൨ കോറി. ൧൧: ൩൦ 11. റോമാ. ൫: ൩. ൨ കോറി, ൭: ൪. 12. ൨ കോറി. ൧൩: ൪. 13. ൨ കോറി. ൧൧: ൧, ൧൬, ൧൭.

ണ്ടിയിരുന്നു; എന്തെന്നാൽ [14] ഞാ
ൻ ഒന്നുമില്ല എങ്കിലും,മഹാപ്രധാ
ന അപ്പോസ്തോലന്മാരെക്കാൾ
ഞാൻ [15] ഒന്നിലും കുറഞ്ഞവനല്ല.
൧൨ [16] ഒരു അപ്പോസ്തോലന്റെ
അടയാളങ്ങൾ നിങ്ങളുടെ ഇട
യിൽ, സകല ക്ഷമയിലും,
അതിശയങ്ങളോടും, അത്ഭുതങ്ങ
ളോടും, മഹാ ശക്തിയോടും നട
ത്തിക്കപ്പെട്ടു സത്യം.
൧൩ എന്തെന്നാൽ [17] ഞാൻ
തന്നെ നിങ്ങൾക്ക ഭാരമാകാതെ
ഇരുന്നു എന്നുള്ളതല്ലാതെ, നിങ്ങ
ൾ മററ സഭകളെക്കാൾ [18] ഏതി
ൽ കുറവുള്ളവരായിരുന്നു ? എ
ന്നോട [19] ഈ അന്യായത്തെ ക്ഷ
മിക്കെണം:
൧൪ കണ്ടാലും നിങ്ങളുടെ അ
ടുക്കൽ വരുവാൻ ഞാൻ മൂന്നാം
[20] പ്രാവശ്യം ഒരുങ്ങിയിരിക്കുന്നു;
ഞാൻ നിങ്ങൾക്ക ഭാരമല്ലാതെ
യും ഇരിക്കും: എന്തുകൊണ്ടെന്നാ
ൽ [21] ഞാൻ നിങ്ങൾക്കുള്ളവയെ
അല്ല, നിങ്ങളെ തന്നെ അന്വേ
ഷിക്കുന്നു, എന്തെന്നാൽ [22] മാതാ
പിതാക്കന്മാൎക്ക മക്കളല്ല, മക്കൾക്ക
മാതാപിതാക്കന്മാർ അത്രെ സ
മ്പാദിച്ചു വെക്കേണ്ടുന്നത.
൧൫ എന്നാൽ [23] എത്ര അധി
കം ഞാൻ നിങ്ങളെ സ്നേഹിക്കു
ന്നുവൊ, അത്രയും കുറെച്ചു ഞാൻ
സ്നേഹിക്കപ്പെടുന്നു എങ്കിലും,
[24] ഞാൻ മഹാ സന്തോഷമായി
[25] നിങ്ങളുടെ ആത്മാക്കൾക്ക വേ
ണ്ടി ചിലവിടുകയും, ചിലവിട
പ്പെടുകയും ചെയ്യും.
൧൬ ആകട്ടെ, [26] ഞാൻ നിങ്ങളെ
ഭാരപ്പെടുത്തീട്ടില്ല: എന്നാൽ കൌ
ശലമുള്ളവനായിരുന്നതുകൊണ്ട,
ഞാൻ നിങ്ങളെ ഉപായത്തോടെ
പിടിച്ചു.
൧൭ ഞാൻ നിങ്ങളുടെ അടു
ക്കൽ അയച്ചവരിൽ വല്ലവനെ
കൊണ്ടും [27] നിങ്ങളിൽനിന്ന ലാ
ഭമുണ്ടാക്കിയൊ ?
൧൮ [28] ഞാൻ തീത്തുസിനോട
അപേക്ഷിച്ചു. [അവനോട] കൂടെ
[29] ഒരു സഹോദരനെയും അയച്ചു.
തീത്തുസ നിങ്ങളിൽനിന്ന യാ
തൊരു ലാഭമുണ്ടാക്കിയൊ ? ഞ
ങ്ങൾ ഒരു ആത്മാവിലും കാലടി
കളിലും നടന്നില്ലയൊ ?
൧൯ ഞങ്ങൾ [30] പിന്നെയും നി
ങ്ങളോട ഒഴികഴിവ പറയുന്നു എ
ന്ന നിങ്ങൾ നിരൂപിക്കുന്നുവൊ?
[31] ഞങ്ങൾ ദൈവത്തിന്റെ മു
മ്പാകെ ക്രിസ്തുവിങ്കൽ പറയുന്നു
പ്രിയമുള്ളവരെ, ഞങ്ങൾ [32] സ
കലവും നിങ്ങളുടെ സ്ഥിതിക്കാ
യിട്ടു ചെയ്യുന്നു.
൨൦ എന്തെന്നാൽ ഞാൻ വരു
മ്പോൾ നിങ്ങളെ എന്റെ മന

14. ൧ കോറി. ൩: ൭. ൧൫: ൮, ൯. എഫെ. ൩: ൮. 15. ൨ കോറി. ൧൧: ൫. ഗലാ. ൨: ൬, ൯, ൮. 16. റോമാ. ൧൫: ൧൮, ൧൯. ൧ കോറി. ൯: ൨. ൨ കോറി. ൪: ൨. ൬: ൪. ൧൧: ൬. 17. ൧ കോറി. ൯: ൧൨. ൨ കോറി. ൧൧: ൯. 18. ൧ കോറി. ൧: ൭. 19. ൨ കോറി. ൧൧: ൭. 20. ൨ കോറി. ൧൩: ൧. 21. നടപ്പ. ൨൦: ൩൩. ൧ കോറി. ൧൦: ൩൩. 22. ൧ കോറി. ൪: ൧൪, ൧൫. 23. ൨ കോറി. ൬: ൧൨, ൧൩. 24. ഫിലി. ൨: ൧൭. ൧ തെസ്സ. ൨: ൮. 25. യോഹ. ൧൦: ൧൧. ൨ കോറി. ൧: ൬. കൊലൊ. ൧: ൨൪. ൨ തിമൊ. ൨: ൧൦. 26. ൨ കോറി. ൧൧: ൯. 27. ൨ കോറി. ൭: ൨. 28. ൨ കോറി ൮: ൬, ൧൬, ൨൨. 29. ൨ കോറി. ൮: ൧൮. 30. ൨ കോറി. ൫: ൧൨. 31. റോമാ. ൯: ൧. ൨ കോറി. ൧൧: ൩൧. 32. ൧ കോറി. ൧൪: ൨൬.

സ്സിൻ പ്രകാരമുള്ളവരായി കാ
ണാതെയും, [33] ഞാൻ നിങ്ങളുടെ
മനസ്സിൻ പ്രകാരമുള്ളവനായി
കാണപ്പെടാതെയും ഇരിക്കമൊ
എന്നും; വിവാദങ്ങൾ, അസൂയ
കൾ, കോപങ്ങൾ, കലഹങ്ങൾ,
കരളുകൾ, മന്ത്രങ്ങൾ, ചീർക്കലുക
ൾ, ശല്യങ്ങൾ ഇവ ഉണ്ടാകമൊ
എന്നും;
൨൧ വീണ്ടും ഞാൻ വരുമ്പോൾ,
എന്റെ ദൈവം [34] നിങ്ങളുടെ
ഇടയിൽ എന്നെ താഴ്ത്തുകയും,
[35] മുമ്പെ തന്നെ പാപം ചെയ്തിട്ടു,
തങ്ങൾ ചെയ്തിട്ടുള്ള അശുദ്ധിക്കാ
യിട്ടും, [36] വേശ്യാദോഷത്തിനായി
ട്ടും, കാമവികാരത്തിനായിട്ടും, അ
നുതപിച്ചിട്ടില്ലാത്ത പലരെയും
കുറിച്ചു ഞാൻ സങ്കടപ്പെടുവാൻ
ഇട വരുമൊ എന്നും വെച്ചു ഞാ
ൻ ഭയപ്പെടുന്നു.

## ൧൩ അദ്ധ്യായം.

൧ അനുസരണമില്ലാത്ത പാപികളെ ഭയപ്പെ
ടുത്തി പറയുന്നത.

൧൩ [1] മൂന്നാം പ്രാവശ്യം ഞാൻ
നിങ്ങളുടെ അടുക്കൽ വരുന്നു.
[2] രണ്ടു മൂന്നു സാക്ഷികളുടെ വാ
യിനാൽ സകല കാൎയ്യവും സ്ഥി
രമാക്കപ്പെടും.
൨ ഞാൻ പിന്നെയും വന്നാൽ,
[3] ക്ഷമിക്കയില്ല എന്നു [4] നിങ്ങ
ളോട മുമ്പെ പറഞ്ഞു; അരിക
ത്തുള്ളവൻ എന്നപോലെ രണ്ടാം
പ്രാവശ്യവും മുമ്പെ കൂട്ടി പറയു
ന്നു; ഇപ്പോൾ ദൂരത്തുള്ളവനാക
കൊണ്ടു [5] മുൻ പാപം ചെയ്യുവ
ൎക്കും മറ്റെല്ലാവൎക്കും, ഞാൻ എഴു
തുകയും ചെയ്യുന്നു:
൩ അതെന്തുകൊണ്ടെന്നാൽ
[6] എന്നിൽ ക്രിസ്തു പറയുന്നു എ
ന്നതിന നിങ്ങൾ ഒരു ദൃഷ്ടാന്തം
അന്വേഷിക്കുന്നു; അവൻ നി
ങ്ങളോട ബലഹീനനല്ല, [7] നിങ്ങ
ളിൽ ശക്തൻ അത്രെ.
൪ എന്തുകൊണ്ടെന്നാൽ [8] അ
വൻ ബലഹീനതയാൽ കുരിശി
ക്കപ്പെട്ടു എങ്കിലും, [9] അവൻ ദൈ
വത്തിന്റെ ശക്തിയാൽ ജീവി
ച്ചിരിക്കുന്നു. എന്തെന്നാൽ [10] ഞ
ങ്ങളും അവനിൽ ബലഹീനന്മാർ
ആകുന്നു എങ്കിലും, ഞങ്ങൾ അ
വനൊടു കൂടെ നിങ്ങൾക്ക ദൈ
വത്തിന്റെ ശക്തിയാൽ ജീവി
ച്ചിരിക്കും.
൫ നിങ്ങൾ വിശ്വാസത്തിലി
രിക്കുന്നുവൊ, എന്നു നിങ്ങളെ ത
ന്നെ പരീക്ഷിപ്പിൻ; [11] നിങ്ങളെ
തന്നെ ശോധന ചെയ്വിൻ: [12]
നിങ്ങൾ കൊള്ളരുതാത്തവരല്ല എ
ങ്കിൽ [13] യേശു ക്രിസ്തു നിങ്ങളിൽ
ഇരിക്കുന്നു എന്നു നിങ്ങളെ ത
ന്നെ അറിയുന്നില്ലയൊ?
൬ എന്നാലൊ ഞങ്ങൾ കൊ
ള്ളരുതാത്തവരല്ല, എന്നു നിങ്ങൾ

33. ൧ കോറി. ൪: ൨൧. ൨ കോറി. ൧൦: ൨. ൧൨: ൨, ൧൦. 34. ൨ കോറി. ൨: ൧' ൪. 35. ൨ കോറി. ൧൨: ൨. 36. ൧ കോറി. ൫: ൧.
1. ൨ കോറി. ൧൨: ൧൪. 2. ൪ മോ. ൩൫: ൩൦. ൫ മോ. ൧൭: ൬. ൧൯: ൧൫. മത്താ. ൧൮: ൧൬. യോഹ. ൮: ൧൭. എബ്രാ. ൧൦: ൨൮. 3. ൨ കോറി. ൧: ൨൩. 4. ൨ കോറി. ൧൦: ൨. 5. ൨ കോറി. ൧൨: ൨൧. 6. മത്താ. ൧൦: ൨൦. ൧ കോറി. ൫: ൪. ൨ കോറി. ൨: ൧൦. 7. ൧ കോറി. ൯: ൨. 8. ഫിലി. ൨: ൭, ൮. ൧ പത്രൊ. ൩: ൧൮. 9. രോമാ. ൬: ൪. 10. ൨ കോറി. ൧൦: ൩, ൪. 11. ൧ കോറി. ൧൧: ൨൮. 12. ൧ കോറി. ൯: ൨൭. 13. രോമാ. ൮: ൧൦. ഗലാ. ൪: ൧൯.

അറിയും എന്ന ഞാൻ ആശപ്പെ
ടുന്നു.
൭ നിങ്ങൾ ഒരു ദോഷത്തെയും
ചെയ്യരുതെന്ന ഞാൻ ദൈവ
ത്തോട പ്രാൎത്ഥിക്കുന്നു: ഞങ്ങൾ
കൊള്ളാകുന്നവരായി കാണപ്പെ
ടേണ്ടുന്നതിനല്ല, [14] ഞങ്ങൾ കൊ
ള്ളരുതാത്തവരെന്ന പോലെ ഇ
രുന്നാലും, നിങ്ങൾ നല്ലതിനെ
ചെയ്യേണ്ടുന്നതിന തന്നെ.
൮ എന്തെന്നാൽ സത്യത്തിന
വേണ്ടി അല്ലാതെ സത്യത്തിന
വിരോധമായിട്ട ഞങ്ങൾക്ക ഒ
ന്നും ചെയ്യകൂടാ.
൯ [15] ഞങ്ങൾ അശക്തന്മാരാ
യും നിങ്ങൾ ശക്തന്മാരായുമിരി
ക്കുമ്പോൾ, ഞങ്ങൾ സന്തോഷ
പ്പെടുന്നു; ഞാൻ ആഗ്രഹിക്കുന്ന
ത [16] നിങ്ങളുടെ പൂൎണ്ണത തന്നെ
ആകുന്നു.
൧൦ ആയതുകൊണ്ട നാശത്തി
നായിട്ടല്ല, സ്ഥിരീകരണത്തിനാ
യിട്ട തന്നെ, [17] കൎത്താവ എനിക്ക
തന്നിരിക്കുന്ന അധികാരത്തിൻ
പ്രകാരം, ഞാൻ അടുത്തിരിക്കു
മ്പോൾ, [18] കൎശനപ്പെടാതെ ഇരി
പ്പാൻ, [19] ഈ കാൎയ്യങ്ങളെ ദൂരത്താ
യിരുന്ന എഴുതുന്നു:
൧൧ തിച്ചെക്ക, സഹോദരന്മാ
രേ, സുഖമായിരിപ്പിൻ. പൂൎണ്ണ
തപ്പെടുവിൻ, ആശ്വാസപ്പെടു
വിൻ, [20] ഏകമനസ്സോടിരിപ്പിൻ,
സമാധാനത്തോടിരിപ്പിൻ: സ്നേ
ഹത്തിന്റെയും [21] സമാധാനത്തി
ന്റെയും ദൈവം നിങ്ങളോടു കൂ
ടെ ഇരിക്കും.
൧൨ [22] തമ്മിൽ തമ്മിൽ ഒരു ശു
ദ്ധ ചുംബനംകൊണ്ട സല്ക്കരി
പ്പിൻ.
൧൩ ശുദ്ധിമാന്മാർ എല്ലാവരും
നിങ്ങളെ സല്ക്കരിക്കുന്നു.
൧൪ [23] കൎത്താവായ യേശു ക്രി
സ്തുവിന്റെ കൃപയും, ദൈവത്തി
ന്റെ സ്നേഹവും, [24] പരിശുദ്ധാ
ത്മാവിന്റെ സംസൎഗ്ഗവും നിങ്ങ
ളോട എല്ലാവരോടും കൂടെ ഇരി
ക്കട്ടെ. ആമെൻ.

14. ൨ കോറി. ൩: ൯. 15. ൧ കോറി. ൪: ൧൦. ൨ കോറി. ൧൧: ൩൦. ൧൨: ൫, ൯, ൧൦. 16. ൧ തെസ്സ. ൩: ൧൦. 17. ൨ കോറി. ൧൦: ൮. 18. തീത്തൂ. ൧: ൧൩. 19. ൧ കോറി. ൪: ൨൧. ൨ കോറി. ൨: ൩. ൧൦: ൨. ൧൨: ൨൦, ൨൧. 20. റോമാ. ൧൨: ൧൬, ൧൮. ൧൫: ൫. ൧ കോറി. ൧: ൧൦. ഫിലി. ൨: ൨. ൩: ൧൬. ൧ പത്രോ. ൩: ൮. 21. റോമാ. ൧൫: ൩൩. 22. റോമാ. ൧൬: ൧൬. ൧ കോറി. ൧൬: ൨൦. ൧ തെസ്സ. ൫: ൨൬. ൧ പത്രോ. ൫: ൧൪. 23. റോമാ. ൧൬: ൨൪. 24. ഫിലി. ൨: ൧.

# അപ്പോസ്തോലനായ പൌലുസ

# ഗലാത്തിയക്കാൎക്ക

## എഴുതിയ ലേഖനം.

## ൧ അദ്ധ്യായം.

൧ അവർ ഇത്ര വേഗത്തിൽ സുവിശേഷത്തിൽനിന്ന തെറ്റിപ്പോയതുകൊണ്ട പൌലുസ ആശ്ചൎയ്യപ്പെടുന്നു. ൧൧ അവൻ പ്രസംഗിച്ച സുവിശേഷം ദൈവത്തിൽനിന്ന ലഭിച്ചത.

൧ [1]മനുഷ്യരിൽനിന്നല്ല, മനുഷ്യനാലും അല്ല, [2]യേശു ക്രിസ്തുവിനാലും, [3]അവനെ മരിച്ചവരിൽനിന്ന ഉയിൎപ്പിച്ച പിതാവായ ദൈവത്താലും തന്നെ ഒരു അപ്പോസ്തോലനായ പൌലുസും,

൨ [4]എന്നോടു കൂടെയുള്ള സകല സഹോദരന്മാരും [5]ഗലാത്തിയാ സഭകൾക്ക [എഴുതുന്നത.]

൩ പിതാവായ ദൈവത്തിൽനിന്നും, നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിൽനിന്നും നിങ്ങൾക്ക [6]കൃപയും സമാധാനവും ഉണ്ടാകട്ടെ.

൪ ഇവൻ നമ്മെ ഇപ്പോഴത്തെ [7]ഒരു ദുഷ്ടപ്രപഞ്ചത്തിൽനിന്ന വിടുവിക്കേണ്ടുന്നതിന, നമ്മുടെ ദൈവവും പിതാവുമായവന്റെ ഇഷ്ടപ്രകാരം, [8]നമ്മുടെ പാപങ്ങൾക്ക വേണ്ടി തന്നെത്താൻ നല്കി:

൫ അവന എന്നെന്നേക്കും മഹത്വം ഉണ്ടാകട്ടെ. ആമെൻ.

൬ നിങ്ങളെ [9]ക്രിസ്തുവിന്റെ കൃപയിലേക്ക വിളിച്ചവനിൽനിന്ന മറ്റൊരു സുവിശേഷത്തിലേക്ക നിങ്ങൾ ഇത്ര വേഗത്തിൽ മറിയുന്നതുകൊണ്ട ഞാൻ അത്ഭുതപ്പെടുന്നു.

൭ [10]അത മറ്റൊരു [സുവിശേഷം] അല്ല; [11]ചിലർ നിങ്ങളെ കലക്കുകയും, ക്രിസ്തുവിന്റെ സുവിശേഷത്തെ മറിച്ചുകളവാൻ ഇച്ശിക്കുകയും ചെയ്യുന്നത്രെ.

൮ എന്നാൽ [12]ഞങ്ങൾ ആകട്ടെ, സ്വൎഗ്ഗത്തിൽനിന്ന ഒരു ദൈവ

1. ഗലാ. ൧: ൧൧, ൧൨. 2. നടപ്പ. ൯: ൬. ൨൨: ൧൫, ൧൭, ൨൧: ൨൬: ൧൬. തീത്തു. ൧: ൩. 3. നടപ്പ. ൨: ൨൪. 4. ഫീലി. ൨: ൨൨. ൪: ൨൧. 5. ൧ കോറി. ൧൬: ൧. 6. റോമാ. ൧: ൭. ൧ കോറി. ൧: ൩. ൨ കോറി. ൧: ൨. എഫേ. ൧: ൨. ഫീലി. ൧: ൨. കോലോ. ൧: ൨. ൧ തേസ്സ. ൧: ൧. ൨ തെസ്സ. ൧: ൨. ൨ യോഹ. ൩. 7. ഏശാ. ൬൫: ൧൭. യോഹ. ൧൫: ൧൯. ൧൭: ൧൪. എബ്രാ. ൨: ൫. ൬: ൫. ൧ യോഹ. ൫: ൧൯. 8. മത്താ. ൨൦: ൨൮. റോമാ. ൪: ൨൫. ഗലാ. ൨: ൨൦. തീത്തു. ൨: ൧൪. 9. ഗലാ. ൫: ൮. 10. ൨ കോറി. ൧൧: ൪. 11. നടപ്പ. ൧൫: ൧, ൨൪. ൨ കോറി. ൨: ൧൭. ൧൧: ൧൩. ഗലാ. ൫: ൧൦, ൧൨. 12. ൧ കോറി. ൧൬: ൨൨.

മൂതൻ ആകട്ടെ, ഞങ്ങൾ നിങ്ങെ
ൾക്ക സുവിശേഷിച്ചതിന വിപ
രീതമായി സുവിശേഷിച്ചാൽ
അവൻ ശപിക്കപ്പെട്ടവനാകട്ടെ.
൯ ഞങ്ങൾ മുൻ പറഞ്ഞത
പോലെ തന്നെ ഇപ്പോൾ ഞാ
ൻ പിന്നെയും പറയുന്നു, യാതൊ
രുത്തനും [13] നിങ്ങൾ കൈക്കൊ
ണ്ടിട്ടുള്ളതിന വിപരീതമായി നി
ങ്ങൾക്ക സുവിശേഷിച്ചാൽ, അ
വൻ ശപിക്കപ്പെട്ടവനാകട്ടെ.
൧൦ എന്തുകൊണ്ടെന്നാൽ [14]ഞാൻ
ഇപ്പോൾ [15] മനുഷ്യരെയൊ,
ദൈവത്തെയൊ സമ്മതപ്പെട്ടു
ത്തുന്നത? അല്ലെങ്കിൽ [16] ഞാൻ
മനുഷ്യരെ പ്രസാദിപ്പിപ്പാൻ
അന്വേഷിക്കുന്നുവൊ? എന്തെ
ന്നാൽ ഞാൻ ഇന്നും മനുഷ്യരെ
പ്രസാദിപ്പിച്ചാൽ, ക്രിസ്തുവി
ന്റെ ദാസൻ ആയിരിക്കയില്ല.
൧൧ എന്നാൽ സഹോദരന്മാരേ,
ഞാൻ പ്രസംഗിച്ച സുവിശേ
ഷം മനുഷ്യപ്രകാരമുള്ളതല്ല [17]
എന്ന ഞാൻ നിങ്ങളോട അറി
യിക്കുന്നു.
൧൨ എന്തെന്നാൽ അത ഇനി
ക്ക [18] യേശു ക്രിസ്തുവിന്റെ വെളി
പാടിനാൽ അല്ലാതെ [19] മനുഷ്യ
നിൽനിന്ന കിട്ടീട്ടുമില്ല, ഉപദേ
ശിക്കപ്പെട്ടിട്ടുമില്ല.

൧൩ എന്തെന്നാൽ ഞാൻ യെ
ഹൂദമതത്തിൽ മുമ്പെ നടന്ന
നടപ്പ നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ:
ഞാൻ ദൈവത്തിന്റെ സഭയെ
[20] അളവില്ലാതെ പീഡിപ്പിച്ച
[21] അതിനെ ക്ഷയിപ്പിക്കയും;
൧൪ [22] എന്റെ പിതാക്കന്മാരു
ടെ പാരമ്പൎയ്യന്യായങ്ങളെ കുറിച്ച
[23] മഹാ ഉഷ്ണമുള്ളവനായി, എന്റെ
സ്വജാതിയിൽ എന്റെ സമപ്രാ
യക്കാരായ പലരെക്കാളും യെഹൂ
ദമതത്തിൽ മുന്തിയവനായിരിക്ക
യും ചെയ്തു വിവരം തന്നെ.
൧൫ എന്തെന്നാൽ [24] എന്റെ
മാതാവിന്റെ ഗൎഭത്തിൽനിന്ന
എന്നെ വേർതിരിക്കയും, തന്റെ
കൃപയാൽ വിളിക്കയും ചെയ്ത ദൈ
വത്തിന,
൧൬ തന്റെ പുത്രനെ [25] ഞാൻ
പുറജാതിക്കാരുടെ ഇടയിൽ സു
വിശേഷിക്കേണ്ടുന്നതിന, എ
ന്നിൽ [26] അവനെ വെളിപ്പെടുത്തു
വാൻ ഇഷ്ടം തോന്നിയപ്പോൾ
ഉടനെ ഞാൻ [27] ജഡത്തോടും
രക്തത്തോടും ആലോചിച്ചില്ല.
൧൭ ഇനിക്ക മുമ്പെ അപ്പോസ്തോ
ലന്മാരായവരുടെ അടുക്കൽ യെ
റുശലേമിലേക്ക പോയതുമില്ല;
ഞാൻ അറാബിയായിലേക്ക
പോകയും, വീണ്ടും ദമസ്കോസി

13. ൫ മോ. ൪: ൨. ൧൨: ൩൨. സുഭാ. ൩൦: ൬. അറി. ൨൨: ൧൮. 14. ൧ തെസ്സ. ൨: ൪. 15. ൧ ശമു. ൨൪: ൭. മത്താ. ൨൮: ൧൪. ൧ യോഹ. ൩: ൧൯. 16. ൧ തെസ്സ. ൨: ൪. യാക്കോ. ൪: ൪. 17. ൧ കോറി. ൧൫: ൧. 18. എഫെ. ൩: ൩. 19. ൧ കോറി. ൧൫: ൧, ൩. ഗലാ. ൧: ൧. 20. നടപ്പ. ൯: ൧. ൨൨: ൪. ൨൬: ൧൧. ൧ തിമോ. ൧: ൧൩. 21. നടപ്പ. ൯: ൨൧. 22. യറ. ൯: ൧൪. മത്താ. ൧൫: ൨. മൎക്കോ. ൭: ൫. 23. നടപ്പ. ൨൨: ൩. „ ൨൬: ൯. ഫിലി. ൩: ൬. 24. ഏശാ. ൪൯: ൧, ൫. യറ. ൧: ൫. നടപ്പ. ൯: ൧൫. ൧൩: ൨. ൨൨: ൧൪, ൧൫. റോമാ. ൧: ൧. 25. നടപ്പ. ൯: ൧൫. ൨൨: ൨൧. ൨൬: ൧൭, ൧൮. റോമാ. ൧൧: ൧൩. എഫെ. ൩: ൮. 26. ൨ കോറി. ൪: ൬. 27. മത്താ. ൧൬: ൧൭. ൧ കോറി. ൧൫: ൫൦. എഫെ. ൬: ൧൨.

ലേക്ക തിരിച്ചുവരികയും അത്രെ ചെയ്യുത.

൧൮ പിന്നെ മൂന്ന വൎഷം കഴിഞ്ഞ ശേഷം [28] ഞാൻ പത്രോസിനെ കാണേണ്ടുന്നതിന യേറുശലേമിലേക്ക പോയി, അവന്റെ അടുക്കൽ പതിനഞ്ച ദിവസം പാൎത്തു.

൧൯ പിന്നെ [29] കൎത്താവിന്റെ സഹോദരനായ യാക്കോബിനെ അല്ലാതെ, [30] അപ്പോസ്തോലന്മാരിൽ മറ്റൊരുത്തനെയും ഞാൻ കണ്ടില്ല.

൨൦ ഞാൻ നിങ്ങൾക്ക എഴുതുന്ന കാൎയ്യങ്ങളൊ, [31] കണ്ടാലും, ദൈവത്തിന്റെ മുമ്പാകെ ഞാൻ അസത്യം പറയുന്നില്ല.

൨൧ [32] അതിന്റെ ശേഷം ഞാൻ സുറിയാ എന്നും കിലിക്കിയാ എന്നുമുള്ള ദേശങ്ങളിലേക്ക വന്നു;

൨൨ എന്നാൽ യെഹൂദിയായിൽ [33] ക്രിസ്തുവിലുള്ള [34] സഭകൾക്ക ഞാൻ മുഖപരിചയമില്ലാത്തവൻ ആയിരുന്നു:

൨൩ മുമ്പെ നമ്മെ പീഡിപ്പിച്ചവൻ, താൻ മുമ്പെ ക്ഷയിപ്പിച്ച വിശ്വാസത്തെ ഇപ്പോൾ സുവിശേഷിക്കുന്നു എന്ന അവർ കേട്ടിട്ടുണ്ടായിരുന്നതെയുള്ളു.

൨൪ അവർ എന്റെ നിമിത്തം ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്തു.

## ൨ അദ്ധ്യായം.

൧ പൌലുസ യേറുശലേമിലേക്ക പോയത. ൧൧ അന്തിയോഖിയായിൽ വെച്ച പത്രോസിനെ ശാസിച്ചത. ൧൪ വിശ്വാസത്താലുള്ള നീതീകരണം.

പിന്നെ പതിന്നാല വൎഷം കഴിഞ്ഞ ശേഷം ഞാൻ ബൎന്നബാസിനോട കൂടെ തീത്തൂസിനെയും കൂട്ടിക്കൊണ്ട [1] യേറുശലേമിലേക്ക പോയി.

൨ ഞാൻ വെളിപാടിൻ പ്രകാരം അത്രെ ചെന്നത, ഞാൻ പുറജാതിക്കാരുടെ ഇടയിൽ പ്രസംഗിക്കുന്ന സുവിശേഷത്തെ [2] അവരോട വിവരമറിയിച്ചു, [3] എന്നാൽ ഞാൻ ഓടുന്നത എങ്കിലും ഓടിയത എങ്കിലും ഒരു പ്രകാരത്തിലും വ്യൎത്ഥമായി ഭവിക്കാതെ ഇരിപ്പാനായിട്ട, ശ്രുതിപ്പെട്ടവരോട രഹസ്യമായിട്ട തന്നെ.

൩ എന്നാൽ എന്നോട കൂടെ ഉണ്ടായിരുന്ന തീത്തൂസ ഗ്രേക്കൻ എങ്കിലും ചേല ഏല്പാൻ നിൎബ്ബന്ധിക്കപ്പെട്ടതുമില്ല;

൪ അത ഉപായത്തോട കൂടെ അകത്ത കടത്തപ്പെട്ട [4] കള്ള സഹോദരന്മാരുടെ നിമിത്തമായിട്ട തന്നെ; [5] ഇവർ നമ്മെ അടിമപ്പെടുത്തുവാനായിട്ട, [6] യേശുക്രിസ്തുവിൽ നമുക്കുള്ള നമ്മുടെ സ്വാതന്ത്ര്യത്തെ ഒറ്റുനോക്കുവാനായിട്ട ഗൂഢമായി കടന്ന വന്നു.

൫ [7] സുവിശേഷത്തിന്റെ സ

28. നടപ്പ. ൯: ൨൬. 29. മത്താ. ൧൩: ൫൫. മൎക്കൊ. ൬: ൩. 30. ൧ കോറി. ൯: ൫. 31. റോമാ. ൯: ൧. 32. നടപ്പ. ൯: ൩൦. 33. റോമാ. ൧൬: ൭. 34. ൧ തെസ്സ. ൨: ൧൪.

1. നടപ്പ. ൧൫: ൨. 2. നടപ്പ. ൧൫: ൧൨. 3. ഫിലി. ൨: ൧൬ ൧ തെസ്സ. ൩: ൫. 4. നടപ്പ. ൧൫: ൧, ൨൪. ൨ കോറി. ൧൧: ൨൬. 5. ൨ കോറി. ൧൧: ൨൦. ഗലാ. ൪: ൩, ൯. 6. ഗലാ. ൩: ൨൫. ൫, ൧൩. 7. ഗലാ. ൩: ൧൪. ൫: ൧. ൪: ൧൬.

ത്യം നിങ്ങളോട കൂടെ സ്ഥിരമായി
രിക്കേണ്ടുന്നതിന, ഇവൎക്ക ഞങ്ങ
ൾ ഒരു നാഴികപോലും അനുസര
ണത്താൽ വഴങ്ങീട്ടില്ല.
൬ [8] എന്നാൽ പ്രമാണികളായി
വിചാരിക്കപ്പെട്ടിരിക്കുന്നവരൊ,
അവർ മുമ്പെ ഏതുപ്രകാരമുള്ളവ
രായിരുന്നു എങ്കിലും എനിക്ക വേ
ണ്ടുവതില്ല. [9] ദൈവം മനുഷ്യന്റെ
മുഖത്തെ നോക്കുന്നില്ല; എന്തു
കൊണ്ടെന്നാൽ പ്രമാണികൾ
എനിക്ക ഒന്നും അധികപ്പെടുത്തീ
ട്ടില്ല;
൭ എന്നാൽ നേരെമറിച്ച ചേ
ലാകൎമ്മത്തിന്റെ [സുവിശേഷം]
പത്രോസിങ്കൽ ഭരമേല്പിക്കപ്പെട്ട
തുപോലെ, ചേലയില്ലായ്മയുടെ
സുവിശേഷം [11] എങ്കൽ ഭരമേ
ല്പിക്കപ്പെട്ടു എന്ന [12] അവർ ക
ണ്ടാറെയും,
൮ (എന്തുകൊണ്ടെന്നാൽ ചേല
യുടെ അപ്പോസ്തോലത്വത്തിന
പത്രോസിൽ [13] വ്യാപരിച്ചവൻ
പുറജാതിക്കാൎക്ക വേണ്ടി [14] എന്നി
ലും വ്യാപരിച്ചു.)
൯ [15] തൂണുകളായി വിചാരിക്ക
പ്പെടുന്ന യാക്കോബും; കേഫാ
സും യോഹന്നാനും [16] എനിക്ക ന
ല്കപ്പെട്ട കൃപയെ അറിഞ്ഞാറെ
യും; അവർ എനിക്കും ബൎന്നബാ
സിന്നും ഞങ്ങൾ പുറജാതികളുടെ
അടുക്കലെക്കും; അവർ ചേലാക
ൎമ്മത്തിന്റെ അടുക്കലേക്കും പോ
കുവാൻ തക്കവണ്ണം അന്യോന്യ
തെക്ക വലത്തുകൈകളെ തന്നു.
൰ ഞങ്ങൾ ദരിദ്രന്മാരെ ഓൎത്തു
കൊള്ളെണമെന്ന മാത്രം അവർ
പറഞ്ഞു: [17] ആയതിനെ ചെയ്വാ
ൻ ഞാനും ജാഗ്രതയുള്ളവൻ ആ
യിരുന്നു.
൰൧ പിന്നെ [18] പത്രോസ അ
ന്തിയോക്കിയായിലേക്ക വന്ന
പ്പോൾ; അവൻ ശാസിക്കപ്പെട്ട
വാനുള്ളവനായിരുന്നതുകൊണ്ട;
ഞാൻ അഭിമുഖമായി അവനോട
എതൃത്ത നിന്നു.
൰൨ എന്തുകൊണ്ടെന്നാൽ യാ
ക്കോബിന്റെ അടുക്കൽനിന്ന ചി
ലർ വരുന്നതിന മുമ്പെ, [19] അവ
ൻ പുറജാതിക്കാരോട കൂടെ ഭക്ഷി
ച്ചു: എന്നാൽ അവർ വന്നതി
ന്റെ ശേഷം അവൻ ചേലയു
ള്ളവരെ ഭയപ്പെട്ടിട്ട പിൻ വാ
ങ്ങി വേർപിരിഞ്ഞു കൊൾകയും
ചെയ്തു.
൰൩ ശേഷം യെഹൂദന്മാരും
അവനോട കൂടെ അപ്രകാരം ത
ന്നെ വ്യാപ്തിചെയ്തു: എന്നതുകൊ
ണ്ട ബൎന്നബാസും കൂടെ അവ
രുടെ വ്യാപ്തിയിൽ അകപ്പെട്ടു
പോയി.
൰൪ എന്നാൽ [20] അവർ സുവി
ശേഷത്തിന്റെ സത്യത്തിൻ പ്ര
കാരം നേരെ നടക്കുന്നില്ല എന്ന

---

8. ഗലാ. ൩: ൩. 9. നടപ്പ. ൰: ൩൪. റോമാ. ൨: ൰൧. 10. ൨ കോറി. ൰൨: ൰൧. 11. ൧ തെസ്സ. ൨: ൪. 12. നടപ്പ. ൰൩: ൪൬. റോമാ. ൧: ൫. ൰൧: ൰൩. ൧ തിമോ. ൨: ൭. ൨ തിമോ. ൧: ൰൧. 13. നടപ്പ. ൯: ൰൫. ൰൩: ൨. ൨൨: ൨൧. ൨൬: ൰൭. ൧ കോറി. ൰൫: ൰൦. ഗലാ. ൧: ൰൬. കൊലൊ. ൧: ൨൯. 14. ഗലാ. ൩: ൫. 15. മത്താ. ൰൬: ൰൮. എഫെ. ൨: ൨൦. അറി. ൨൧: ൰൪. 16. റോമാ. ൧: ൫. ൰൨: ൩, ൬. ൰൫: ൰൫. ൧ കോറി. ൰൫: ൰൦. എഫെ. ൩: ൮. 17. നടപ്പ. ൰൧: ൩൦. ൨൪: ൰൭. റോമാ. ൰൫: ൨൫. ൧ കോറി. ൰൬: ൧. ൨ കോറി. ൮: ൯: അദ്ധ്യായങ്ങൾ. 18. നടപ്പ. ൰൫: ൩൫. 16. നടപ്പ. ൰: ൨൮. ൰൧: ൩. 20. ഗലാ. ൨: ൫.

ഞാൻ കണ്ടാറെ, [21] എല്ലാവരു
ടെയ്യും മുമ്പാകെ ഞാൻ പത്രൊ
സിനോട പറഞ്ഞു, യെഹൂദനാ
യിരിക്കുന്ന നീ യെഹൂദമൎയ്യാദ
യായിട്ടല്ല, [22] പുറജാതിമൎയ്യാദയാ
യിട്ട നടക്കുന്നു എങ്കിൽ, നീ പു
റജാതിക്കാരെ യെഹൂദമൎയ്യാദയാ
യിട്ട നടപ്പാൻ എന്തുകൊണ്ട നി
ൎബ്ബന്ധിക്കുന്നു?
൧൫ [23] പുറജാതിക്കാരിൽനിന്നുള്ള
പാപികളല്ല, [24] സ്വഭാവത്താൽ ത
ന്നെ യെഹൂദന്മാരാകുന്ന നാം,
൧൬ [25] യേശു ക്രിസ്തുവിലുള്ള വി
ശ്വാസത്താൽ അല്ലാതെ, [26] ന്യായ
പ്രമാണത്തിന്റെ പ്രവൃത്തികളാ
ൽ ഒരു മനുഷ്യനും നീതീകരിക്ക
പ്പെടുന്നില്ല എന്ന അറിഞ്ഞിരിക്ക
കൊണ്ട, നാമും ന്യായപ്രമാണ
ത്തിന്റെ പ്രവൃത്തികളാൽ അല്ല,
ക്രിസ്തുവിലുള്ള വിശ്വാസത്താൽ
തന്നെ നീതീകരിക്കപ്പെടേണ്ടുന്ന
തിന, യേശു ക്രിസ്തുവിൽ വിശ്വ
സിച്ചിരിക്കുന്നു: അതെന്തുകൊ
ണ്ടെന്നാൽ [27] ന്യായപ്രമാണത്തി
ന്റെ പ്രവൃത്തികളാൽ ഒരു ജഡ
വും നീതീകരിക്കപ്പെടുകയില്ല.
൧൭ എന്നാൽ ക്രിസ്തുവിനാൽ
നീതീകരിക്കപ്പെടുവാനായിട്ട നാം
അന്വേഷിക്കുമ്പോൾ, നാം ത
ന്നെയ്യും [28] പാപികളായി കാണ
പ്പെടുന്നു എങ്കിൽ, ക്രിസ്തു പാപ
ത്തിന്റെ ശുശ്രൂഷക്കാരൻ എ
ന്നൊ? അരുത അരുതെ.
൧൮ എന്തെന്നാൽ ഞാൻ ഇ
ടിച്ചുകളഞ്ഞവയെ ഞാൻ പിന്നെ
യ്യും പണിയുന്നു എങ്കിൽ, ഞാൻ
എന്നെത്തന്നെ ഒരു ലംഘനക്കാ
രനാക്കി തീൎക്കുന്നുവല്ലൊ.
൧൯ എന്തെന്നാൽ [29] ദൈവ
ത്തിന്നായി ജീവിക്കേണ്ടുന്നതിന,
[30] ഞാൻ ന്യായപ്രമാണത്താൽ
[31] ന്യായപ്രമാണത്തിന മരിച്ചി
രിക്കുന്നു.
൨൦ [32] ഞാൻ ക്രിസ്തുവിനോട
കൂടെ കുരിശിക്കപ്പെട്ടിരിക്കുന്നു:
എന്നാലും ഞാൻ ജീവിക്കുന്നു;
എങ്കിലും ഞാനല്ല, ക്രിസ്തു അത്രെ
എന്നിൽ ജീവിക്കുന്നത: വിശേ
ഷിച്ചും ഞാൻ ഇപ്പോൾ ജഡ
ത്തിൽ ജീവിക്കുന്നത, [33] എന്നെ
സ്നേഹിക്കയ്യും എനിക്ക വേണ്ടി
തന്നെത്താൻ ഏല്പിക്കയ്യും ചെ
യ്തവനായി, [34] ദൈവത്തിന്റെ
പുത്രനായവനിലുള്ള വിശ്വാസ
ത്താൽ തന്നെ ഞാൻ ജീവിക്കു
ന്നു.
൨൧ ഞാൻ ദൈവത്തിന്റെ
കൃപയെ നിഷ്ഫലമാക്കുന്നില്ല:
എന്തുകൊണ്ടെന്നാൽ [35] ന്യായപ്ര
മാണത്താൽ നീതീകരണം ഉണ്ടാ
കുന്നു എങ്കിൽ, ക്രിസ്തു വെറുതെ
മരിച്ചു.

---

21. ൧ തിമൊ. ൫: ൨൦. 22. നടപ്പ. ൧൦: ൨൮. ൧൧: ൩. 23. മത്താ. ൯: ൧൧. എഫെ. ൨: ൩, ൧൨. 24. നടപ്പ. ൧൫: ൧൦, ൧൧. 25. റോമാ. ൧: ൧൭. ൩: ൨൨, ൨൮. ഗലാ. ൩: ൨൪. എബ്രാ. ൭: ൧൮, ൧൯. 26. നടപ്പ. ൧൩: ൩൮, ൩൯. 27. സങ്കീ. ൧൪൩: ൨. റോമാ. ൩: ൨൦. ഗലാ. ൩: ൧൧. 28. ൧ യോഹ. ൩: ൮, ൯. 29. റോമ. ൬: ൧൪. ൨ കോറി. ൫: ൧൫. ൧ തെസ്സ. ൫: ൧൦. എബ്രാ. ൯: ൧൪. ൧ പത്രൊ. ൪: ൨. 30. റോമാ. ൮: ൨. 31. റോമാ. ൬: ൧൪. ൭: ൪, ൬. 32. റോമാ. ൬: ൬. ഗലാ. ൫: ൨൪. ൬: ൧൪. 33. ഗലാ. ൧: ൪. എഫെ. ൫: ൨. തീത്തു. ൨: ൧൪. 34. ൨ കോറി. ൫: ൧൫. ൧ തെസ്സ. ൫: ൧൦. ൧ പത്രൊ. ൪: ൨. 35. റോമാ. ൧൧: ൬. ഗലാ. ൩: ൨൧. ൫: ൪. എബ്രാ. ൭: ൧൧.

## ൩ അദ്ധ്യായം.

൧ ന്യായപ്രമാണത്തിൽ അവർ ആശ്രയിച്ചതുകൊണ്ട ശാസിക്കപ്പെടുന്നത. ൬ വിശ്വസിക്കുന്നവർ നീതീകരിക്കപ്പെടുകയും അബ്രഹാമിനോട കൂടെ അനുഗ്രഹിക്കപ്പെടുകയും ചെയ്യും.

ബുദ്ധിഹീന ഗലാത്തിയക്കാരേ,
യേശു ക്രിസ്തു നിങ്ങളുടെ ഇട
യിൽ കുരിശിക്കപ്പെട്ടവനായി നി
ങ്ങളുടെ കണ്ണുകൾക്ക മുമ്പാകെ
സ്പഷ്ടമായി പ്രകാശിക്കപ്പെട്ടിരി
ക്കുമ്പോൾ, [1] സത്യത്തെ അനുസ
രിക്കാതെ ഇരിപ്പാൻ [2] നിങ്ങളെ
മയക്കിയവൻ ആര?
൨ ഇതിനെ മാത്രം നിങ്ങളിൽ
നിന്ന ഗ്രഹിപ്പാൻ ഞാൻ ആഗ്ര
ഹിക്കുന്നു, ന്യായപ്രമാണത്തി
ന്റെ ക്രിയകളാലൊ, [3] വിശ്വാസ
ത്തിന്റെ കേൾവിയാലൊ നിങ്ങ
ൾ [4] ആത്മാവിനെ പ്രാപിച്ചത?
൩ നിങ്ങൾ ഇത്ര ബുദ്ധിഹീന
ന്മാരാകുന്നുവൊ? [5] ആത്മാവിൽ
ആരംഭിച്ചിട്ട, [6] നിങ്ങൾ ഇപ്പോ
ൾ ജഡത്തിൽ അവസാനിപ്പി
ക്കുന്നുവൊ?
൪ [7] നിങ്ങൾ ഇത്രയെല്ലാം വെ
റുതെയൊ കഷ്ടപ്പെട്ടത? അതവെ
റുതെ എന്നുവരികിൽ തന്നെ.
൫ എന്നാൽ നിങ്ങൾക്ക [8] ആ
ത്മാവിനെ നല്കുകയും, നിങ്ങളുടെ
ഇടയിൽ അതിശയങ്ങളെ പ്രവൃ
ത്തിക്കയും ചെയ്യുന്നവൻ ന്യാ
യപ്രമാണത്തിന്റെ പ്രവൃത്തിക
ളാലൊ, വിശ്വാസത്തിന്റെ കേ
ൾവിയാലൊ ചെയ്യുന്നത?
൬ [9] അബ്രഹാം ദൈവത്തെ വി
ശ്വസിക്കയും അത അവന നീ
തിക്കായി കണക്കിടപ്പെടുകയും
ചെയ്തപ്രകാരം തന്നെ ആകുന്നു.
൭ ആകയാൽ [10] വിശ്വാസത്തി
ൽ ഉള്ളവരൊ ആയവർ അബ്ര
ഹാമിന്റെ മക്കൾ ആകുന്നു എ
ന്ന അറിഞ്ഞുകൊൾവിൻ.
൮ ദൈവം വിശ്വാസം മൂലം
പുറജാതിക്കാരെ നീതീകരിക്കും
എന്ന [11] വേദവാക്യം മുമ്പിൽ കൂട്ടി
കണ്ടിട്ട, [12] നിന്നിൽ സകല ജാ
തിക്കാരും അനുഗ്രഹിക്കപ്പെടും എ
ന്ന അബ്രഹാമിനോട മുമ്പെ സു
വിശേഷിച്ചു.
൯ എന്നതുകൊണ്ട വിശ്വാസ
ത്തിൽ ഉള്ളവർ വിശ്വാസിയായ
അബ്രഹാമിനോട കൂടെ അനുഗ്ര
ഹിക്കപ്പെടുന്നു.
൰ എന്തെന്നാൽ ന്യായപ്രമാ
ണത്തിന്റെ ക്രിയകളോടുള്ളവർ
അത്രയും ശാപത്തിൻ കീഴാക
ന്നു: അതെന്തുകൊണ്ടെന്നാൽ
[13] ന്യായപ്രമാണ പുസ്തകത്തിൽ
എഴുതപ്പെട്ട കാര്യങ്ങളെ ഒക്കെ
യും ചെയ്യാനായിട്ട, അവയിൽ
സ്ഥിരമായി നില്ക്കാത്തവൻ എ
ല്ലാം ശപിക്കപ്പെട്ടവൻ ആ
കുന്നു എന്ന എഴുതപ്പെട്ടിരി
ക്കുന്നു.
൰൧ എന്നാൽ ന്യായപ്രമാണ

1. ഗലാ. ൨: ൧൪. ൫: ൭. 2. ഗലാ. ൫: ൭. 3. റോമാ. ൧൦: ൧൬, ൧൭. 4. നടപ്പ. ൨: ൩൮. ൮: ൧൭. ൧൫: ൮. ഗലാ. ൩: ൧൪. എഫെ. ൧: ൧൩. എബ്രാ. ൬: ൪. 5. ഗലാ. ൪: ൯. 6. എബ്രാ. ൭: ൧൬. ൯: ൧൦. 7. എബ്രാ. ൧൦. ൩൫, ൩൬. ൨ യോഹ. ൮. 8. ൨ കോറി. ൩: ൮. 9. ആദ്യ. ൧൫: ൬. റോമാ. ൪: ൩, ൯, ൨൧, ൨൨. യാക്കോ. ൨: ൨൩. 10. യോഹ. ൮: ൩൯. റോമാ. ൪: ൧൧, ൧൨, ൧൬. 11. റോമാ. ൯: ൧൭. ഗലാ. ൩: ൨൨. 12. ആദ്യ. ൧൨: ൩. ൧൮: ൧൮. ൨൨: ൧൮. നടപ്പ. ൩: ൨൫. 13. ൫ മോശ. ൨൭: ൨൬. യറ. ൧൧: ൩.

ത്താൽ [14] ഒരുത്തനും ദൈവത്തി
ന്റെ മുമ്പാകെ നീതീകരിക്കപ്പെ
ടുന്നില്ല എന്നുള്ളത സ്പഷ്ടം ത
ന്നെ: എന്തെന്നാൽ [15] നീതിമാൻ
വിശ്വാസത്താൽ ജീവിക്കും.

൰൨ എന്നാൽ [16] ന്യായപ്രമാ
ണം വിശ്വാസത്താൽ ഉള്ളതല്ല:
[17] അവയെ ചെയ്യുന്ന മനുഷ്യൻ
അവയാൽ ജീവിക്കും എന്നത്രെ.

൰൩ ക്രിസ്തു നമുക്ക വേണ്ടി
ഒരു ശാപമായി തീരുകകൊണ്ട,
ന്യായപ്രമാണത്തിന്റെ ശാപ
ത്തിൽനിന്ന [18] നമ്മെ വീണ്ടെടു
ത്തിരിക്കുന്നു: എന്തുകൊണ്ടെന്നാ
ൽ [19] മരത്തിന്മേൽ തൂങ്ങുന്നവൻ
എല്ലാം ശപിക്കപ്പെട്ടവൻ ആകു
ന്നു എന്ന എഴുതപ്പെട്ടിരിക്കുന്നു.

൰൪ [20] അബ്രഹാമിനുള്ള അനു
ഗ്രഹം പുറജാതികളുടെ മേൽ ക്രി
സ്തു യേശു മൂലം വരുവാനായിട്ടു,
നാം [21] ആത്മാവിന്റെ വാഗ്ദത്ത
ത്തെ വിശ്വാസംകൊണ്ട പ്രാപി
പ്പാനായിട്ടു തന്നെ.

൰൫ സഹോദരന്മാരേ, ഞാൻ
മനുഷ്യപ്രകാരമായി പറയുന്നു;
[22] ഒരു മനുഷ്യന്റെ നിയമം ആ
യാലും, അത സ്ഥിരപ്പെട്ടു പോ
യാൽ ഒരുത്തനും തള്ളിക്കളകയൊ,
അതിനോട കൂടെ കൂട്ടുകയൊ ചെ
യ്യുന്നില്ല.

൰൬ എന്നാൽ [23] അബ്രഹാമിനും
അവന്റെ സന്തതിക്കും വാഗ്ദ
ത്തങ്ങൾ ചെയ്യപ്പെട്ടിരുന്നു. സ
ന്തതികൾക്കും, എന്ന അനേകു
ത്തെ സംബന്ധിച്ചല്ല; നിന്റെ
സന്തതിക്കും, എന്ന ഏകത്തെ
സംബന്ധിച്ച അത്രെ അവൻ
പറയുന്നത, [24] അത ക്രിസ്തു ത
ന്നെ ആകുന്നു.

൰൭ എന്നാൽ ദൈവത്താൽ
ക്രിസ്തുവിൽ മുമ്പെ സ്ഥിരമാക്ക
പ്പെട്ടു നിയമത്തെ [25] നാനൂററമു
പ്പതു വൎഷം കഴിഞ്ഞശേഷമു
ണ്ടായ ന്യായപ്രമാണത്തിനു,
[26] വാഗ്ദത്തത്തെ നിഷ്ഫലമാക്കത്ത
ക്കവണ്ണം, തള്ളിക്കളവാൻ ക
ഴികയില്ല എന്ന ഞാൻ പറയു
ന്നു.

൰൮ [27] എന്തെന്നാൽ അവകാ
ശം ന്യായപ്രമാണത്താൽ [ആ
കുന്നു] എങ്കിൽ, [28] അത പിന്നെ
വാഗ്ദത്തത്താൽ അല്ലല്ലൊ: എന്നാ
ൽ ദൈവം അബ്രഹാമിനു അ
തിനെ വാഗ്ദത്തത്താൽ കൊടു
ത്തു.

൰൯ എന്നാൽ ന്യായപ്രമാണം
എന്തിനായിട്ടു? അത [29] വാഗ്ദത്ത
ത്തെ ലഭിച്ച സന്തതി വരുവോ
ളത്തിനു, [30] അക്രമങ്ങളുടെ നിമി
ത്തം കൂട്ടപ്പെട്ടതും, ദൈവദൂതന്മാ

---

14. ഗലാ. ൨: ൰൬. 15. ഹബ. ൨: ൪. റോമാ. ൧: ൰൭. എബ്രാ. ൰൰: ൩൮. 16. റോമാ. ൪: ൪, ൫. ൰൦: ൫, ൬. ൰൧: ൬. 17. ലെവി. ൰൮: ൫. നഹെ. ൯: ൨൯. ഹെസ. ൨൦: ൰൧. റോമാ. ൰൦: ൫. 18. റോമാ. ൮: ൩. ൨ കോറി. ൫: ൨൧. ഗലാ. ൪: ൫. 19. ൫ മോ. ൨൧: ൨൩. 20. റോമാ. ൪: ൯, ൰൬. 21. യശാ. ൩൨: ൰൫. ൪൪: ൩. യറ. ൩൧: ൩൩. ൩൨: ൪൦. ഹെസ. ൰൧: ൰൯. ൩൬: ൨൭. യോവേൽ. ൨: ൨൮, ൨൯ സെഖ. ൰൨: ൰൦. യോഹ. ൭: ൩൯. നടപ്പ. ൨: ൩൩. 22. എബ്രാ. ൯: ൰൭. 23. ആദ്യ. ൰൨: ൩, ൭. ൰൭: ൭. ഗലാ. ൩: ൮. 24. ൧ കോറി. ൰൨: ൰൨. 25. പുറ. ൰൨: ൪൦, ൪൧. 26. റോമാ. ൪: ൰൩, ൰൪. ഗലാ. ൩: ൨൧. 27. റോമാ. ൮: ൰൭. 28. റോമാ. ൪: ൰൪. 29. ഗലാ. ൩: ൰൬. 30. യോഹ. ൰൫: ൨൨. റോമാ. ൪: ൰൫. ൫: ൨൦. ൭: ൮, ൰൩. ൧ തീമോ. ൧: ൯.

രാൽ [31] ഒരു മദ്ധ്യസ്ഥന്റെ കയ്യിൽ [32] കല്പിക്കപ്പെട്ടതും ആയിരുന്നു.

൨൦ എന്നാൽ മദ്ധ്യസ്ഥൻ ഒരു പക്ഷത്തിന അല്ല, [33] ദൈവമൊ ഒരുവൻ ആകുന്നു.

൨൧ ആകയാൽ ന്യായപ്രമാണം ദൈവത്തിന്റെ വാഗ്ദത്തങ്ങൾക്ക വിരോധം എന്നൊ? അത അരുതെ: എന്തുകൊണ്ടെന്നാൽ [34] ജീവനെ നല്കുവാൻ കഴിയുന്നതായുള്ളൊരു ന്യായപ്രമാണം കൊടുക്കപ്പെട്ടിരുന്നു എങ്കിൽ, നീതീകരണം ന്യായപ്രമാണത്താൽ ഉണ്ടായേനെ നിശ്ചയം.

൨൨ എന്നാൽ വിശ്വസിക്കുന്നവൎക്ക [35] വാഗ്ദത്തം യേശു ക്രിസ്തുവിലുള്ള വിശ്വാസം മൂലമായി നല്കപ്പെടേണ്ടുന്നതിന, [36] വേദവാക്യം [37] എല്ലാവറെറയും പാപത്തിൻ കീഴെ അടെച്ചുകളഞ്ഞു.

൨൩ എന്നാൽ വിശ്വാസം വരുന്നതിന മുമ്പെ, നാം പിന്നത്തേതിൽ വെളിപ്പെടുവാനിരുന്ന വിശ്വാസത്തിന അടെക്കപ്പെട്ടവരായി, ന്യായപ്രമാണത്തിൻ കീഴിൽ കാക്കപ്പെട്ടിരുന്നു.

൨൪ എന്നതുകൊണ്ട [38] നാം വിശ്വാസത്താൽ നീതീകരിക്കപ്പെടേണ്ടുന്നതിന, [39] ന്യായപ്രമാണം നമ്മെ ക്രിസ്തുവിന്റെ അടുക്കൽ [വരുത്തുവാൻ] നമ്മുടെ ഗുരുവായിരുന്നു.

൨൫ എന്നാൽ വിശ്വാസം വന്നതിന്റെ ശേഷം, നാം പിന്നെ ഒരു ഗുരുവിന്റെ കീഴിൽ ഇരിക്കുന്നില്ല.

൨൬ എന്തുകൊണ്ടെന്നാൽ നിങ്ങൾ എല്ലാവരും ക്രിസ്തു യേശുവിലുള്ള വിശ്വാസം മൂലം [40] ദൈവത്തിന്റെ മക്കൾ ആകുന്നു.

൨൭ എന്തെന്നാൽ [41] ക്രിസ്തുവിങ്കലേക്ക ജ്ഞാനസ്നാനപ്പെട്ട നിങ്ങൾ എല്ലാവരും [42] ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു.

൨൮ [43] യെഹൂദനെന്നും ഗ്രെക്കനെന്നും ഇല്ല, ദാസനെന്നും സ്വാതന്ത്ര്യക്കാരനെന്നും ഇല്ല, ആണെന്നും പെണ്ണെന്നും ഇല്ല: എന്തെന്നാൽ നിങ്ങൾ എല്ലാവരും [44] ക്രിസ്തു യേശുവിങ്കൽ ഒന്നാകുന്നു.

൨൯ നിങ്ങൾ [45] ക്രിസ്തുവിനുള്ളവർ എങ്കിൽ, അബ്രഹാമിന്റെ സന്തതിയും, [46] വാഗ്ദത്തപ്രകാരം അവകാശികളും ആകുന്നു.

## ൪ അദ്ധ്യായം.

ക്രിസ്തു മൂലം പുത്രാവകാശം വന്നിരിക്കുമ്പോൾ വ്വ ന്യായപ്രമാണത്തിങ്കലേക്ക തിരിഞ്ഞ ചെ

31. പുറ. ൨൦: ൧൯, ൨൧, ൨൨. ൫ മോശ. ൫: ൫, ൨൨, ൨൩, ൨൭, ൩൧. യോഹ. ൧: ൧൭. നടപ്പ. ൭: ൩൮. ൧ തിമോ. ൨: ൫. 32. നടപ്പ. ൭: ൫൩. എബ്രാ. ൨: ൨. 33. റോമാ. ൩: ൨൯, ൩൦. 34. ഗലാ. ൨: ൨൧. 35. റോമാ. ൪: ൧൧, ൧൨, ൧൬. 36. ഗലാ. ൩: ൮. 37. റോമാ. ൩: ൯, ൧൯, ൨൩. ൧൧: ൩൨. 38. നടപ്പ. ൧൩: ൩൯. ഗലാ. ൨: ൧൬. 39. മത്താ. ൫: ൧൭. റോമാ. ൧൦: ൪. കൊലോ. ൨: ൧൭. എബ്രാ. ൯: ൯, ൧൦. 40. യോഹ. ൧: ൧൨. റോമാ. ൮: ൧൪, ൧൫, ൧൬. ഗലാ. ൪: ൫. ൧ യോഹ. ൩: ൧, ൨. 41. റോമാ. ൬: ൩. 42. റോമാ. ൧൩: ൧൪. 43. റോമാ. ൧൦: ൧൨. ൧ കോറി. ൧൨: ൧൩. ഗലാ. ൫: ൬. കൊലോ. ൩: ൧൧. 44. യോഹ. ൧൦: ൧൬. ൧൭: ൨൦, ൨൧. എഫെ. ൨: ൧൪, ൧൫, ൧൬. ൪: ൪, ൧൫. 45. ആദ്യ. ൨൧: ൧൦, ൧൨. റോമാ. ൯: ൭. എബ്രാ. ൧൧: ൧൮. 46. റോമാ. ൮: ൧൭. ഗലാ. ൪: ൭, ൨൮. എഫെ. ൩: ൬.

ല്ലുവാൻ ആവശ്യമില്ല. ൨൧ ആഗാറിനെ കൊണ്ടുള്ള ഉപമ

൧ എന്നാൽ ഞാൻ പറയുന്നു, അവകാശി സകലത്തിനും ഉടയവനായിരിക്കിലും ബാലനായിരിക്കുന്ന കാലത്തോളം അവനും ഒരു ദാസനും തമ്മിൽ ഒട്ടും വ്യത്യാസമില്ല.

൨ പിതാവിനാൽ നിയമിക്കപ്പെട്ട കാലത്തോളം, അവൻ ഗുരുക്കന്മാൎക്കും വിചാരക്കാൎക്കും കീഴായി അത്രെ ഇരിക്കുന്നു.

൩ അപ്രകാരം തന്നെ നാമും ബാലകന്മാർ ആയിരുന്നപ്പോൾ, ലോകത്തിന്റെ ആദ്യപാഠങ്ങളിൻ കീഴിൽ [1] അടിമപ്പെട്ടവരായിരുന്നു:

൪ എന്നാൽ [2] കാലത്തികവ വന്നപ്പോൾ, ദൈവം തന്റെ പുത്രനെ, [3] ഒരു സ്ത്രീയിൽനിന്നു [4] ഉണ്ടായവനും, [5] ന്യായപ്രമാണത്തിൻ കീഴിൽ ഉണ്ടായവനുമായിട്ടു നിയോഗിച്ചയച്ചു.

൫ ആയതു [6] നാം പുത്രസ്വീകാരത്തെ പ്രാപിക്കേണ്ടുന്നതിനു, [7] ന്യായപ്രമാണത്തിൻ കീഴിലുള്ളവരെ വീണ്ടുകൊൾവാനായിട്ടു ആകുന്നു.

൬ നിങ്ങൾ പുത്രന്മാരാകകൊണ്ടു അബ്ബാ, പിതാവേ, എന്നു വിളിക്കുന്നവനായി [8] തന്റെ പുത്രന്റെ ആത്മാവായവനെ ദൈവം നിങ്ങളുടെ ഹൃദയങ്ങളിലേക്കു നിയോഗിച്ചു അയച്ചിരിക്കുന്നു.

൭ എന്നതുകൊണ്ടു നീ ഇനി ദാസനല്ല, പുത്രനത്രെ; [9] പുത്രൻ എങ്കിലൊ, ക്രിസ്തു മൂലം ദൈവത്തിന്റെ അവകാശിയും [ആകുന്നു.]

൮ എന്നാൽ അപ്പോൾ, [10] നിങ്ങൾ ദൈവത്തെ അറിയാതെ ഇരുന്ന സമയത്തു, സ്വഭാവത്താൽ [11] ദൈവങ്ങളല്ലാത്തവരെ സേവിച്ചിരുന്നു.

൯ എന്നാൽ ഇപ്പോൾ നിങ്ങൾ [12] ദൈവത്തെ അറികയും, എന്നല്ല ദൈവത്താൽ അറിയപ്പെടുകയും ചെയ്തശേഷം, [13] ക്ഷീണവും ദാരിദ്ര്യവുമുള്ള ആദ്യപാഠങ്ങൾക്കു നിങ്ങൾ വീണ്ടും അടിമപ്പെട്ടിരിപ്പാൻ ആഗ്രഹിച്ചുകൊണ്ടു, [14] വീണ്ടും അവയിലേക്കു തിരിയുന്നതു എങ്ങിനെ?

൧൦ നിങ്ങൾ [15] ദിവസങ്ങളെയും, മാസങ്ങളെയും, കാലങ്ങളെയും, സംവത്സരങ്ങളെയും ആചരിക്കുന്നു.

൧൧ [16] ഞാൻ നിങ്ങൾക്കായി

---

1. ഗലാ. ൨: ൪. ൪: ൯. ൫: ൧. കൊലൊ. ൨: ൮, ൨൦. എബ്രാ. ൯: ൧൦. 2. ആദ്യ. ൪൯: ൧൦. ദാനി. ൯: ൨൪. മൎക്കൊ. ൧: ൧൫. എഫെ. ൧: ൧൦. 3. ആദ്യ. ൩: ൧൫. യെശാ. ൭: ൧൪. മീഖാ. ൫. ൩. മത്താ. ൧: ൨൩. ലൂ. ൧: ൩൧. ൨: ൭. 4. യോഹ. ൧: ൧൪. റോമാ. ൧: ൩. ഫിലി. ൨: ൭. എബ്രാ. ൨: ൧൪. 5. മത്താ. ൫: ൧൭. ലൂ. ൨: ൨൭. 6. യോഹ. ൧: ൧൨. ഗലാ. ൩: ൨൬. എഫെ. ൧: ൫. 7. മത്താ. ൨൦: ൨൮. ഗലാ. ൩: ൧൩. എഫെ. ൧: ൭. തീത്തു. ൨: ൧൪. എബ്രാ. ൯: ൧൨. ൧ പത്രൊ. ൧: ൧൮, ൧൯. 8. റോമാ. ൫: ൫. ൮: ൧൫. 9. റോമാ. ൮: ൧൬, ൧൭. ഗലാ. ൩: ൨൯. 10. എഫെ. ൨: ൧൨. ൧ തെസ്സ. ൪: ൫. 11. റോമാ. ൧: ൨൫. ൧ കോറി. ൧൨: ൨. എഫെ. ൨: ൧൧, ൧൨. ൧ തെസ്സ. ൧: ൯. 12. ൧ കോറി. ൮: ൩. ൧൩: ൧൨. ൨ തിമൊ. ൨: ൧൯. 13. റോമാ. ൮: ൩. എബ്രാ. ൭: ൧൮. 14. ഗലാ. ൩: ൩. കൊലൊ. ൨: ൨൦. 15. റോമാ. ൧൪: ൫. കൊലൊ. ൨: ൧൬. 16. ഗലാ. ൨: ൨. ൫: ൨, ൪. ൧ തെസ്സ. ൩: ൫.

വെറുതെ അദ്ധ്വാനപ്പെട്ടിരിക്കു
ന്നുവൊ എന്ന വെച്ച, ഞാൻ
നിങ്ങളെ കുറിച്ച ഭയപ്പെടുന്നു.
൧൨ സഹോദരന്മാരെ, ഞാൻ
നിങ്ങളെ പോലെ ആകകൊണ്ട,
നിങ്ങൾ എന്നെ പോലെ ആക
ണം എന്ന ഞാൻ നിങ്ങളോട
അപേക്ഷിക്കുന്നു: [17] നിങ്ങൾ എ
ന്നോട ഒരു അന്യായവും ചെയ്തി
ട്ടില്ല.
൧൩ ഞാൻ [18] ജഡത്തിന്റെ
ബലഹീനതയോടെ നിങ്ങൾക്ക
[19] ആദിയിങ്കൽ സുവിശേഷത്തെ
അറിയിച്ചു എന്ന നിങ്ങൾ അറി
യുന്നുവല്ലൊ.
൧൪ എന്റെ ജഡത്തിൽ എനി
ക്ക ഉണ്ടായിരുന്ന പരീക്ഷയെ
നിങ്ങൾ നിന്ദിച്ചതുമില്ല, വെറു
ത്തതുമില്ല: [20] ദൈവത്തിന്റെ ഒരു
ദൂതനെ പോലെ, [21] ക്രിസ്തു യേശു
വിനെ പോലെ തന്നെ, എന്നെ
കൈക്കൊണ്ടു.
൧൫ അപ്പോൾ നിങ്ങളുടെ ഭാ
ഗ്യം എത്രയായിരുന്നു? എന്തുകൊ
ണ്ടെന്നാൽ കഴിയുന്നതായിരുന്നു
എങ്കിൽ, നിങ്ങൾ നിങ്ങളുടെ ക
ണ്ണുകളെ ചുഴന്നെടുത്ത, എനിക്ക
തരുമായിരുന്നു എന്ന ഞാൻ നി
ങ്ങൾക്ക സാക്ഷിയായിരിക്കുന്നു.
൧൬ ആകയാൽ ഞാൻ നിങ്ങ
ളോട[22]സത്യം പറയുന്നതുകൊണ്ട,
ഞാൻ നിങ്ങൾക്ക ശത്രുവായി
തീർന്നിരിക്കുന്നുവൊ?
൧൭ അവർ [23] നിങ്ങളെ ശുഷ്കാ
ന്തിപ്പെടുത്തുന്നത നന്നല്ല: നി
ങ്ങൾ അവരെ ശുഷ്കാന്തിപ്പെട്ടു
ത്തേണ്ടുന്നതിന, അവർ നിങ്ങ
ളെ പുറത്ത അടച്ചുകളവാൻ അ
ത്രെ ഇച്ഛിക്കുന്നത.
൧൮ എന്നാൽ ഞാൻ നിങ്ങ
ളോട കൂടെ ഇരിക്കുമ്പോൾ മാത്ര
മല്ല, എപ്പോഴും നല്ല കാൎയ്യത്തിൽ
ശുഷ്കാന്തിയോടെ ഇരിക്കുന്നത
നന്ന.
൧൯ [24] എന്റെ കുഞ്ഞുങ്ങളെ,
ക്രിസ്തു നിങ്ങളിൽ ഉരുവാകുവോ
ളം നിങ്ങൾക്കായിട്ട ഞാൻ
വീണ്ടും പ്രസവവേദനപ്പെടു
ന്നു.
൨൦ ഞാൻ ഇപ്പോൾ നിങ്ങളുടെ
അടുക്കൽ ഇരിപ്പാനും, എന്റെ
ശബ്ദത്തെ മാററുവാനും എനിക്ക
ആഗ്രഹമുണ്ട: എന്തുകൊണ്ടെ
ന്നാൽ ഞാൻ നിങ്ങളെ കുറിച്ച
സംശയപ്പെട്ടിരിക്കുന്നു.
൨൧ ന്യായപ്രമാണത്തിൻ കീ
ഴിൽ ഇരിപ്പാൻ ഇച്ഛിക്കുന്ന
നിങ്ങൾ ന്യായപ്രമാണത്തെ
കേൾക്കുന്നില്ലയൊ? എന്നോട
പറവിൻ.
൨൨ അതെന്തുകൊണ്ടെന്നാൽ
അബ്രഹാമിന രണ്ട പുത്രന്മാർ
ഉണ്ടായിരുന്നു എന്ന എഴുതപ്പെ
ട്ടിരിക്കുന്നു, [25] ദാസിയിൽനിന്ന
ഒരുത്തൻ, [26] സ്വാതന്ത്ര്യക്കാരിയി
ൽനിന്ന ഒരുത്തൻ.
൨൩ എന്നാൽ ദാസിയിൽനി
ന്നുള്ളവൻ [27] ജഡപ്രകാരം ജനി

---

17. ൨ കോറി. ൨: ൫. 18. ൧ കോറി. ൨: ൩. ൨ കോറി. ൧൩: ൪. ൧൨: ൭, ൯ 19. ഗലാ. ൧: ൬. 20. ൨ ശമു. ൧൯: ൨൭. സെഖ. ൧൨: ൮. മലാ. ൨: ൭. 21. മത്ത. ൧൦: ൪൦. ലൂ. ൧൦: ൧൬. യോഹ. ൧൩: ൨൦. ൧ തെസ്സ. ൨: ൧൩. 22. ഗലാ. ൨: ൫. ൧൪. 23. റോമാ. ൧൦: ൨. ൨ കോറി. ൧൧: ൨. 24. ൧ കോറി. ൪: ൧൫. ഫിലെ. ൧൦. യാക്കോ. ൧: ൧൮. 25. ആദ്യ. ൧൬: ൧൫. 26. ആദ്യ. ൨൧: ൨. 27. റോമാ. ൯: ൭, ൮

ച്ചു; [28] സ്വാതന്ത്ര്യക്കാരിയിൽ നി
ന്നുള്ളവൻ വാഗ്ദത്തത്താൽ അ
ത്രെ [ഉണ്ടായത.]
൨൪ ഈ കാൎയ്യങ്ങൾ ഒരു [സാദൃ
ശ്യ വാക്ക ആകുന്നു:] എന്തെ
ന്നാൽ ഇവർ രണ്ട നിയമങ്ങളാ
യവ ആകുന്നു: ഒന്ന [26] ശീനാ
പൎവ്വതത്തിൽ നിന്നുള്ളതായി, അ
ടിമയിലെക്ക ജനിപ്പിക്കുന്നത
ആയത ആഗാർ ആകുന്നു.
൨൫ എന്തെന്നാൽ ഈ ആഗാർ
അറാബിയായിലുള്ള ശീനാ പൎവ്വ
തം ആകുന്നു, അത ഇപ്പോഴത്തെ
യെറുശലേമിനോട ഒക്കുന്നു, അ
ത തന്റെ മക്കളോട കൂടെ അടി
മപ്പെട്ടുമിരിക്കുന്നു.
൨൬ എന്നാൽ [30] മേലായുള്ള
യെറുശലേം സ്വാതന്ത്ര്യമുള്ളതാകു
ന്നു, അത നമ്മുടെ എല്ലാവരുടെ
യും മാതാവ ആകുന്നു:
൨൭ എന്തെന്നാൽ പ്രസവി
ക്കാത്ത മച്ചീ, [31] സന്തോഷിക്ക!
പ്രസവവെദനപ്പെടാത്തവളേ,
ആൎത്ത, ശബ്ദിക്ക: അതെന്തു
കൊണ്ടെന്നാൽ ത്യജിക്കപ്പെട്ടവ
ൾക്ക പുരുഷനുള്ളവളെക്കാളും അ
ധികം മക്കൾ ഉണ്ട എന്ന എഴുത
പ്പെട്ടിരിക്കുന്നു.
൨൮ നാമൊ, സഹോദരന്മാരെ,
ഇസ്ഹാക്കിനെ പോലെ [32] വാഗ്ദ
ത്തത്താലുള്ള മക്കൾ ആകുന്നു.
൨൯ എന്നാൽ അന്ന [33] ജഡ
പ്രകാരം ജനിച്ചവൻ ആത്മാ
വിൻ പ്രകാരം [ജനിച്ചവനെ]
പീഡിപ്പിച്ചത പോലെ തന്നെ
[34] ഇപ്പോഴും ഉണ്ട.
൩൦ എന്നാൽ [35] വേദവാക്യം എ
ന്ത പറയുന്നു? [36] ദാസിയെയും
അവളുടെ പുത്രനെയും പുറത്താ
ക്കിക്കളക: എന്തുകൊണ്ടെന്നാൽ
[37] ദാസിയുടെ പുത്രൻ സ്വാതന്ത്ര്യ
ക്കാരിയുടെ പുത്രനോട കൂടി അ
വകാശിയായിരിക്കയില്ല.
൩൧ ആകയാൽ സഹോദരന്മാ
രെ, നാം ദാസിയുടെ മക്കൾ അ
ല്ല, [38] സ്വാതന്ത്ര്യക്കാരിയുടെ അ
ത്രെ ആകുന്നത.

## ൫ അദ്ധ്യായം.

൧ അവൻ അവരെ അവരുടെ സ്വാതന്ത്ര്യത്തിൽ നിലനില്പാനും, ൩ ചേലാകൎമ്മത്തെ അല്ല ൧൩ വിശേഷാൽ സ്നേഹത്തെ തന്നെ പ്രമാണിപ്പാനും ഉത്സാഹിപ്പിക്കുന്നത. ൧൯ ജഡത്തിന്റെ പ്രവൃത്തികളെയും ആത്മാവിന്റെ ഫലങ്ങളെയും.

ആയതുകൊണ്ട [1] ക്രിസ്തു നമ്മെ
സ്വാതന്ത്ര്യമാക്കിയ സ്വാതന്ത്ര്യ
ത്തിൽ സ്ഥിരമായി നില്പിൻ, [2] അ
ടിമയുടെ നുകത്തിൽ വീണ്ടും അ
കപ്പെടുകയും അരുത.
൨ കണ്ടാലും [3] നിങ്ങൾ ചേല
ചെയ്യപ്പെടുന്നു എങ്കിൽ, ക്രിസ്തു
നിങ്ങൾക്ക ഒന്നും ഉപകരിക്കയി
ല്ല എന്ന പൌലുസായ ഞാൻ
നിങ്ങളോട പറയുന്നു.

28. ആദ്യ. ൧൬: ൧൦, ൧൫. ൨൧: ൧, ൨. എബ്രാ. ൧൧: ൧൧. 29. ൧ മോശ. ൩൩ ൨. 30. ഏശാ. ൨: ൨. എബ്രാ. ൧൨: ൨൨. അറി. ൩: ൧൨. ൨൧: ൨, ൧൦. 31. ഏശാ. ൫൪: ൧. 32. നടപ്പ. ൩: ൨൫. റോമാ. ൯: ൮. ഗലാ. ൩: ൨൯. 33. ആദ്യ. ൨൧: ൯. 34. ഗലാ. ൫: ൧൧. ൬: ൧൨. 35. ഗലാ. ൩: ൮, ൨൨. 36. ആദ്യ. ൨൧: ൧൦, ൧൨. 37. യോഹ. ൮: ൩൫. 38. യോഹ. ൮: ൩൬. ഗലാ. ൫: ൧, ൧൩.
1. യോഹ. ൮: ൩൨. റോമാ. ൬: ൧൮. ൧ പത്രോ. ൨: ൧൬. 2. നടപ്പ. ൧൫: ൧൦. ഗലാ. ൨: ൪. ൪: ൯. 3. നടപ്പ. ൧൫: ൧. ൧൬: ൩.

൩ എന്നാൽ ചേല ചെയ്യപ്പെട്ട എല്ലാവനോടും അവൻ ന്യായപ്രമാണത്തെ മുഴുവനും ചെയ്വാൻ [4] കടക്കാരനാകുന്നു എന്ന ഞാൻ പിന്നെയും സാക്ഷീകരിക്കുന്നു.

൪ നിങ്ങളിൽ ന്യായപ്രമാണത്താൽ നീതീകരിക്കപ്പെടുന്നവർ അത്രെയും, [5] ക്രിസ്തുവിനെ വിട്ടുപിരിഞ്ഞു [6] കൃപയിൽനിന്ന വീണിരിക്കുന്നു.

൫ എന്തെന്നാൽ നാം വിശ്വാസത്താൽ നീതിയുടെ ആശാബന്ധത്തിനായിട്ട ആത്മാവ മൂലം [7] കാത്തിരിക്കുന്നു.

൬ എന്തെന്നാൽ [8] ക്രിസ്തു യേശുവിങ്കൽ ഫലിക്കുന്നത ചേലയുമല്ല, ചേയില്ലായ്മയുമല്ല, [9] സ്നേഹത്താൽ വ്യാപരിക്കുന്ന വിശ്വാസം അത്രെ.

൭ നിങ്ങൾ [10] നന്നായി ഓടി; സത്യത്തെ അനുസരിക്കാതെ ഇരിപ്പാൻ [11] നിങ്ങളെ ആര തടുത്തു?

൮ ഈ അനുസരണം [12] നിങ്ങളെ വിളിച്ചവങ്കൽ നിന്ന വരുന്നില്ല.

൯ [13] അസാരം പുളിമാവ പിണ്ഡത്തെ മുഴുവനും പുളിപ്പിക്കുന്നു.

൧൦ നിങ്ങൾ മറ്റൊന്നും ചിന്തിക്കയില്ല എന്ന [14] ഞാൻ കർത്താവിൽ നിങ്ങളെ കുറിച്ച ഉറച്ചിരിക്കുന്നു: എന്നാൽ [15] നിങ്ങളെ ചഞ്ചലപ്പെടുത്തുന്നവൻ ആരായാലും [16] ശിക്ഷാവിധിയെ ചുമക്കേണ്ടി വരും.

൧൧ [17] സഹോദരന്മാരേ, ഞാൻ ഇപ്പോഴും ചേലയെ പ്രസംഗിക്കുന്നു എങ്കിൽ, [18] ഞാൻ ഇനി എന്തുകൊണ്ട പീഡിപ്പിക്കപ്പെടുന്നു? അങ്ങിനെ ആയാൽ [19] കുരിശിന്റെ വിരുദ്ധം ഒഴിഞ്ഞു പോയല്ലൊ.

൧൨ [20] നിങ്ങളെ കലക്കുന്നവർ [21] ഛേദിക്കപ്പെട്ടാൽ കൊള്ളായിരുന്നു.

൧൩ എന്തെന്നാൽ, സഹോദരന്മാരേ, നിങ്ങൾ സ്വാതന്ത്ര്യത്തിലേക്ക വിളിക്കപ്പെട്ടവരാകുന്നു; എന്നാൽ [22] ഈ സ്വാതന്ത്ര്യത്തെ ജഡത്തിന അവസരം ആക്കാതെ, [23] സ്നേഹത്താൽ തമ്മിൽ തമ്മിൽ ശുശ്രൂഷ ചെയ്തുകൊൾവിൻ.

൧൪ എന്തെന്നാൽ [24] നീ നിന്റെ അയല്ക്കാരനെ നിന്നെ പോലെ തന്നെ സ്നേഹിക്കേണം എന്നുള്ള ഈ ഒരു വാക്കിൽ [25] ന്യായപ്രമാണം ഒക്കെയും നിവൃത്തിക്കപ്പെടുന്നു.

൧൫ നിങ്ങൾ തമ്മിൽ തമ്മിൽ

4. ഗലാ. ൩: ൧൦. 5. റോമ. ൯: ൩൧, ൩൨. ഗലാ. ൨: ൨൧. 6. എബ്രാ. ൧൨: ൧൫. 7. റോമ. ൮: ൨൪, ൨൫. ൨ തീമോ ൪: ൮. 8. ൧ കോറി. ൭: ൧൯. ഗലാ. ൩: ൨൮ ൬: ൧൫. കൊലോ. ൩: ൧൧. 9. ൧ തെസ്സ. ൧: ൩. യാക്കോ. ൨: ൧൮, ൨൦, ൨൨. 10. ൧ കോറി. ൯: ൨൪. 11. ഗലാ. ൩: ൧. 12. ഗലാ. ൧: ൬ 13. ൧ കോറി. ൫: ൬. ൧൫: ൩൩. 14. ൨ കോറി. ൨: ൩. ൮: ൨൨. 15. ഗലാ. ൧: ൭. 16. ൨ കോറി. ൧൦: ൬. 17. ഗലാ. ൬: ൧൨. 18. ൧ കോറി. ൧൫: ൩൦. ഗലാ. ൪: ൨൯. ൬: ൧൭. 19. ൧ കോറി. ൧: ൨൩. 20. നടപ്പ. ൧൫: ൧, ൨, ൨൪. 21. യോശു ൭: ൨൫. ൧ കോറി. ൫: ൧൩. ഗലാ. ൧: ൮, ൯. 22. ൧ കോറി. ൮: ൯. ൧ പത്രോ. ൨: ൧൬. ൨ പത്രോ. ൨: ൧൯. യെഹൂ. ൪. 23. ൧ കോറി. ൯: ൧൯. ഗലാ. ൬: ൨. 24. ലേവി ൧൯: ൧൮. മത്താ. ൨൨: ൩൯. റോമ. ൧൩: ൮, ൯. 25. മത്താ. ൭: ൧൨. ൨൨: ൪൦. യാക്കോ. ൨: ൮.

ഭക്ഷിച്ചുകളയുന്നു എന്നുവരികിൽ ഒരുത്തനാൽ ഒരുത്തൻ സംഹരിക്കപ്പെടാതെ ഇരിപ്പാനായിട്ടു നോക്കുവിൻ.

൧൬ പിന്നെ ഞാൻ പറയുന്നു, [26] ആത്മാവിൽ നടപ്പിൻ, എന്നാൽ നിങ്ങൾ ജഡത്തിന്റെ മോഹത്തെ നിവൃത്തിക്കാതെ ഇരിക്കും.

൧൭ എന്തെന്നാൽ [27] ജഡം ആത്മാവിന്ന വിരോധമായും, ആത്മാവ ജഡത്തിന്ന വിരോധമായും മോഹിക്കുന്നു: ഇവ തമ്മിൽ തമ്മിൽ പ്രതികൂലമായിരിക്കുന്നു: [28] എന്നതുകൊണ്ട നിങ്ങൾ ഇച്ശിക്കുന്ന കാൎയ്യങ്ങളെ ചെയ്യാതെ ഇരിക്കുന്നു.

൧൮ [29] നിങ്ങൾ ആത്മാവിനാൽ നടത്തപ്പെടുന്നു എങ്കിൽ, നിങ്ങൾ ന്യായപ്രമാണത്തിൻ കീഴല്ല.

൧൯ എന്നാൽ [30] ജഡത്തിന്റെ ക്രിയകൾ തെളിവാകുന്നു; അവ വ്യഭിചാരം, വേശ്യാദോഷം, അശുദ്ധി, കാമവികാരം,

൨൰ വിഗ്രഹാരാധന, ക്ഷുദ്രം, പകകൾ, വിവാദങ്ങൾ, സ്പൎദ്ധകൾ, ക്രോധങ്ങൾ, ശണ്ഠകൾ, ഭിന്നതകൾ, വേദവിപരീതങ്ങൾ,

൨൧ അസൂയകൾ, കുലപാതകങ്ങൾ, മദ്യപാനങ്ങൾ, അതിഭക്ഷണങ്ങൾ, മററും ഇപ്രകാരമുള്ളവയാകുന്നു: [31] ഇപ്രകാരമുള്ളവയെ ചെയ്യുന്നവർ ദൈവത്തിന്റെ രാജ്യത്തെ അവകാശപ്പെടുത്തുകയില്ല എന്ന ഞാൻ മുമ്പെ പറഞ്ഞത പോലെ ഇപ്പോഴും അവയെ കുറിച്ച നിങ്ങളോട മുമ്പു കൂട്ടി പറയുന്നു.

൨൨ എന്നാൽ [32] ആത്മാവിന്റെ ഫലം, സ്നേഹം, സന്തോഷം, സമാധാനം, ദീൎഘശാന്തത, [33] ദയ, [34] നന്മ, [35] വിശ്വാസം,

൨൩ സൌമ്യത, പരിപാകം, ഇവയാകുന്നു: [36] ഇപ്രകാരമുള്ളവെക്ക വിരോധമായി ഒരു ന്യായപ്രമാണവുമില്ല.

൨൪ എന്നാൽ ക്രിസ്തുവിനുള്ളവർ ജഡത്തെ [അതിന്റെ] വികാരങ്ങളോടും മോഹങ്ങളോടും കൂടെ [37] കുരിശിച്ചിരിക്കുന്നു.

൨൫ [38] നാം ആത്മാവിൽ ജീവിക്കുന്നു എങ്കിൽ, ആത്മാവിൽ നടക്കയും വേണം.

൨൬ നാം തമ്മിൽ തമ്മിൽ വെല്ലുവിളിച്ചുകൊണ്ടും, തമ്മിൽ തമ്മിൽ അസൂയപ്പെടുത്തികൊണ്ടും, [39] വൃഥാ സ്തുതിയെ ആഗ്രഹിക്കുന്നവരാകരുത.

## ൬ അദ്ധ്യായം.

൧ അവർ തെററിപ്പോകുന്ന സഹോദരനോട ശാന്തതയായി നടപ്പാനും, ൬ തങ്ങളുടെ ഉപദേഷ്ടാക്കന്മാൎക്ക ഔദാൎയ്യത്തെ

---

26. രോമാ. ൬: ൧൨. ൮: ൧, ൯, ൧൨, ൧൩: ൧൪. ഗലാ. ൫: ൨൫. ൧ പേത്രൊ. ൨: ൧൧. 27. രോമാ. ൭: ൨൩. ൮: ൬, ൭. 28. രോമാ. ൭: ൧൫, ൧൯. 29. രോമാ. ൬: ൧൪. ൮: ൨. 30. ൧ കോറി. ൩: ൩. എഫെ. ൫: ൩. കൊലോ. ൩: ൫. യാക്കോ. ൩: ൧൪. ൧൫. 31. ൧ കോറി. ൬: ൯. എഫെ. ൫: ൫. കൊലോ. ൩: ൬. അറി. ൨൨: ൧൫. 32. യോഹ. ൧൫: ൨. എഫെ. ൫: ൯. 33. കൊലോ. ൩: ൧൨. യാക്കോ. ൩: ൧൭. 34. രോമാ. ൧൫: ൧൪. 35. ൧ കോറി. ൧൩: ൭. 36. ൧ തീമൊ. ൧: ൯. 37. രോമാ. ൬: ൬. ൧൩: ൧൪. ഗലാ. ൨: ൨൦. ൧ പേത്രൊ. ൨: ൧൧. 38. രോമാ. ൮: ൪, ൫. ഗലാ. ൫: ൧൬. 39. ഫിലി. ൨: ൩.

*ചെയ്യാനും, ൯ നന്മ ചെയ്യുന്നതിന മുഷി
ച്ചിലില്ലാതിരിപ്പാനും അവൻ ഇച്ഛിക്കുന്നത.*

**സ**ഹോദരന്മാരെ, [1] ഒരു മനു
ഷ്യൻ വല്ല പിഴയിലും അകപ്പെ
ടുന്നു എങ്കിൽ, [2] ആത്മമയന്മാരാ
യ നിങ്ങൾ ഇപ്രകാരമുള്ളവനെ
[3] സൌമ്യതയുള്ള ആത്മാവിൽ
യഥാസ്ഥാനപ്പെടുത്തുവിൻ: [4] നീ
യും പരീക്ഷിക്കപ്പെടാതെ ഇ
രിപ്പാൻ നിന്നെ തന്നെ വി
ചാരിച്ചു നോക്കിക്കൊണ്ട ഇരി
ക്കണം.
൨ [5] തമ്മിൽ തമ്മിൽ ഭാരങ്ങ
ളെ വഹിച്ചുകൊൾവിൻ, ഇപ്ര
കാരം [6] ക്രിസ്തുവിൻെറ ന്യായ
പ്രമാണത്തെ നിവൃത്തിയാക്കുക
യും ചെയ്യിൻ.
൩ എന്തെന്നാൽ ഒരുത്തൻ
[7] താൻ ഒന്നുമില്ലാതിരിക്കുമ്പോൾ,
താൻ [8] യാതൊന്ന ആകുന്നു എ
ന്ന നിരൂപിച്ചാൽ, അവൻ ത
ന്നെത്താൻ വഞ്ചിക്കുന്നു.
൪ എന്നാൽ [9] ഓരോരുത്തൻ
തൻെറ തൻെറ സ്വന്ത പ്രവൃ
ത്തിയെ ശോധന ചെയ്യട്ടെ,
അപ്പോൾ അവന [10] മറെറാരുത്ത
ന്നായിട്ടല്ല, തനിക്കായിട്ട തന്നെ
പുകഴ്ചയുണ്ടാകയും ചെയ്യും.

൫ എന്തെന്നാൽ ഓരോരുത്തൻ
[11] അവനവൻെറ സ്വന്ത ഭാര
ത്തെ വഹിക്കും.
൬ [12] വചനത്തിൽ ഉപദേശി
ക്കപ്പെടുന്നവൻ ഉപദേശിക്കു
ന്നവന സകല നന്മകളിലും
ഭാഗിച്ചു കൊടുക്കട്ടെ.
൭ [13] വഞ്ചിക്കപ്പെടരുത; [14] ദൈ
വം പരിഹസിക്കപ്പെടുന്നില്ല:
എന്തെന്നാൽ [15] മനുഷ്യൻ ഏതി
നെ എങ്കിലും വിതെച്ചാൽ, അതി
നെ അവൻ കൊയ്യുകയും ചെയ്യും.
൮ എന്തുകൊണ്ടെന്നാൽ [16] ത
ൻെറ ജഡത്തിന വിതെക്കുന്ന
വൻ ജഡത്തിൽനിന്ന നാശ
ത്തെ കൊയ്യും: എന്നാൽ ആത്മാ
വിന വിതെക്കുന്നവൻ ആത്മാ
വിൽനിന്ന നിത്യജീവനെ കൊ
യ്യും.
൯ വിശേഷിച്ചും [17] നാം നന്മ
ചെയ്യുന്നതിൽ തളൎന്നുപോകരുത:
എന്തെന്നാൽ [18] നാം തളൎന്നുപോ
കുന്നില്ല എങ്കിൽ, നാം തക്കസമ
യത്ത കൊയ്യും.
൧൦ ആകയാൽ [19] നമുക്ക സമയ
മുള്ളപ്പോൾ നാം എല്ലാവൎക്കും, വി
ശേഷാൽ [20] വിശ്വാസത്തിൻെറ
ഭവനക്കാൎക്കും [21] നന്മ ചെയ്ക.

---

1. രോമാ. ൧൪: ൧. ൧൫: ൧. എബ്രാ. ൧൨: ൧൩. യാകോ. ൫: ൧൯. 2. ൧ കോറി. ൨: ൧൫. ൩: ൧. 3. ൧ കോറി. ൪: ൨൧. ൨ തെസ്സ. ൩: ൧൫. ൨ തിമോ. ൨: ൨൫. 4. ൧ കോറി. ൭: ൫. ൧൦: ൧൨. 5 രോമാ. ൧൫: ൧. ഗലാ. ൫: ൧൩. ൧ തെസ്സ. ൫: ൧൪. 6. യോഹ. ൧൩: ൧൪, ൧൫, ൩൪. ൧൫: ൧൨. യാകോ. ൨: ൮. ൧ യോഹ. ൪: ൨൧. 7. ൨ കോറി. ൩: ൫. ൧൨: ൧൧. 8. രോമാ ൧൨: ൩. ൧ കോറി. ൮: ൨. ഗലാ. ൨: ൬. 9. ൧ കോറി. ൧൧: ൨൮. ൨ കോറി. ൧൩: ൫. 10. ലൂ. ൧൮: ൧൧. 11. രോമാ ൨: ൬. ൧ കോറി. ൩: ൮. 12. രോമാ. ൧൫: ൨൭. ൧ കോറി. ൯: ൧൧, ൧൪. 13. ൧ കോറി. ൬: ൯, ൧൫: ൩൩. 14. യോബ. ൧൩: ൯. 15. ലൂ. ൧൬: ൨൫. രോമാ. ൨: ൬. ൨ കോറി. ൯: ൬. 16, യോബ. ൪: ൮. സുഭാ. ൧൧: ൧൮. ൨൨: ൮. ഹോശെ. ൮: ൭. ൧൦: ൧൨. രോമ. ൮: ൧൩. യാകോ. ൩: ൧൮. 17. ൧ കോറി. ൧൫: ൫൮. ൨ തെസ്സ. ൩: ൧൩. 18. മത്താ. ൨൪: ൧൩. എബ്രാ. ൩: ൬, ൧൪. ൧൦: ൩൬. ൧൨: ൩, ൫. അറി. ൨: ൧൦. 19. യോഹ. ൯: ൪. ൧൨: ൩൫. 20. എഫെ. ൨: ൧൯. എബ്രാ. ൩: ൬. 21. ൧ തെസ്സ. ൫: ൧൫. ൧ തിമോ. ൬: ൧൮. തീത്തു. ൩: ൮.

൧൧ ഞാൻ എൻെറ കൈകൊ
ണ്ട തന്നെ എത്ര വലിയ എഴു
ത്ത നിങ്ങൾക്ക എഴുതിയിരിക്കു
ന്നു എന്ന നിങ്ങൾ കാണുന്നുവ
ല്ലൊ.

൧൨ ആരെല്ലാം ജഡത്തിൽ
വേഷവിശേഷം കാട്ടുവാൻ
ആഗ്രഹിക്കുന്നുവൊ, അവർ നി
ങ്ങളെ [22] ചേല ഏല്പാൻ നിർബ്ബ
ന്ധിക്കുന്നത, [23] അവർ ക്രിസ്തു
വിൻെറ കുരിശിന വേണ്ടി [24] പീ
ഡിക്കപ്പെടാതെ ഇരിപ്പാൻ മാത്ര
മാകുന്നു.

൧൩ എന്തെന്നാൽ ചേല ചെ
യ്യപ്പെട്ടവർ തന്നെയും ന്യായ
പ്രമാണത്തെ പ്രമാണിച്ച നട
ക്കുന്നില്ല അവർ നിങ്ങളുടെ ജ
ഡത്തിൽ പുകഴ്ച ചെയ്യാനായിട്ട
നിങ്ങൾ ചേല ഏററുകൊള്ളെ
ണമെന്ന ആഗ്രഹിക്കുന്നതെയു
ള്ളു.

൧൪ ഇനിക്കൊ നമ്മുടെ കൎത്താ
വായ യേശുക്രിസ്തുവിൻെറ കുരി
ശിങ്കലല്ലാതെ, [25] പുകഴ്ച ചെയ്യാൻ
സംഗതി വരരുത, അവനാൽ
[26] ലോകം ഇനിക്കും ഞാൻ ലോ
കത്തിന്നും കുരിശിക്കപ്പെട്ടിരിക്കു
ന്നു.

൧൫ എന്തുകൊണ്ടെന്നാൽ [27] ക്രി
സ്തു യേശുവിങ്കൽ ഫലിക്കുന്നത,
ചേല എങ്കിലും ചേലയില്ലായ്മ
എങ്കിലും അല്ല, [28] ഒരു പുതിയ സൃ
ഷ്ടി മാത്രം.

൧൬ വിശേഷിച്ചും [29] ആരെ
ല്ലാം [30] ഈ പ്രമാണത്തിൻ പ്ര
കാരം നടക്കുന്നുവൊ, അവരിലും
[31] ദൈവത്തിൻെറ ഇസ്രായേലി
ലും സമാധാനവും കരുണയും ഉ
ണ്ടായിരിക്കട്ടെ.

൧൭ ഇനിമേൽ ഒരുത്തനും ഇ
നിക്ക വരുത്തമുണ്ടാക്കരുത: എ
ന്തെന്നാൽ ഞാൻ കൎത്താവായ
യേശുക്രിസ്തുവിൻെറ വടുക്കളെ
[32] എൻെറ ശരീരത്തിൽ വഹിച്ചി
രിക്കുന്നു.

൧൮ സഹോദരന്മാരേ, [33] നമ്മു
ടെ കൎത്താവായ യേശുക്രിസ്തുവി
ൻെറ കൃപ നിങ്ങളുടെ ആത്മാവി
നോട കൂടെ ഇരിക്കുമാറാകട്ടെ.
ആമെൻ.

---

22. ഗലാ ൫: ൰, ൧൪. 23. ഫിലി. ൩: ൧൮. 24. ഗലാ. ൫: ൧൧. 25. ഫിലി. ൩: ൩, ൭, ൮. 26. രോമാ. ൬: ൬. ഗലാ. ൨: ൨൦. 27. ൧ കോറി. ൭: ൧൯. ഗലാ ൫: ൬. കൊലോ. ൩: ൧൧. 28. ൨ കോറി ൫: ൧൭. 29. സങ്കീ. ൧൨൫: ൫. 30, ഫിലി. ൩: ൧൬. 31. രോമാ. ൨: ൨൯. ൪: ൧൨. ൯: ൬, ൭, ൮. ഗലാ. ൩: ൭, ൨൯. ഫിലി. ൩: ൩. 32. ൨ കോറി. ൧: ൫. ൪: ൧൦, ൧൧: ൨൩. ഗലാ. ൫: ൧൧. കൊലോ. ൧: ൨൪. 33. ൨ തീമോ. ൪: ൨൨ ഫിലെ. ൨൫.

# അപ്പോസ്തോലനായ പൌലൂസ

# എഫെസിയക്കാൎക്ക

## എഴുതിയ ലേഖനം.

---

### ൧ അദ്ധ്യായം.

൧ തെരിഞ്ഞെടുപ്പിന്റെയും ൬ പുത്രസ്വീകാരത്തിന്റെയും സംഗതി ൧൧ അത മനുഷ്യന്റെ രക്ഷയുടെ മൂലമാകുന്നു എന്നുള്ളത.

[1] ദൈവത്തിന്റെ ഹിതത്താൽ യേശു ക്രിസ്തുവിന്റെ ഒരു അപ്പോസ്തോലനായ പൌലൂസ എഫെസൂസിലുള്ള [2] വിശുദ്ധന്മാൎക്കും ക്രിസ്തു യേശുവിങ്കൽ [3] വിശ്വാസികളായവൎക്കും [എഴുതുന്നത.]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും, കൎത്താവായ യേശു ക്രിസ്തുവിൽനിന്നും, നിങ്ങൾക്ക [4] കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ സ്വൎഗ്ഗകാൎയ്യങ്ങളിൽ സകല ആത്മീക അനുഗ്രഹം കൊണ്ടും ക്രിസ്തുവിൽ നമ്മെ അനുഗ്രഹിച്ചിരിക്കുന്ന ദൈവവും [5] നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ പിതാവുമായവൻ വാഴ്ത്തപ്പെട്ടവനാകട്ടെ.

൪ നാം [6] ശുദ്ധിയുള്ളവരായും സ്നേഹത്തിൽ തന്റെ മുമ്പാകെ കുറ്റമില്ലാത്തവരായും ഇരിക്കേണ്ടുന്നതിന, അവൻ [7] ലോകത്തിന്റെ അടിസ്ഥാനത്തിന മുമ്പെ [8] നമ്മെ ഇവങ്കൽ തിരഞ്ഞെടുത്തിരിക്കുന്ന പ്രകാരം തന്നെ;

൫ അവൻ [9] തന്റെ മനസ്സിന്റെ നല്ല ഇഷ്ടപ്രകാരം യേശു ക്രിസ്തു മൂലം, [10] പുത്രസ്വീകാരത്തിന തനിക്കായിട്ട [11] നമ്മെ മുൻനിയമിച്ചിരിക്കുന്നത,

൬ അവൻ നമ്മെ [12] പ്രിയനായവങ്കൽ [13] ദയപ്പെടുത്തിയ തൻ ദയയുടെ മഹത്വത്തിന്റെ യശസ്സിനാകുന്നു.

൭ [14] ഇവങ്കൽ നമുക്ക തന്റെ രക്തം മൂലം പാപമോചനം ആകുന്ന വീണ്ടെടുപ്പ ഉണ്ട:

---

1. ൨ കോറി. ൧: ൧. 2. റോമാ. ൧: ൭. ൨ കോറി. ൧: ൧. 3. ൧ കോറി. ൪: ൧൭ എഫെ. ൬: ൨൧. കൊലോ. ൧: ൨. 4. ഗലാ. ൧: ൩. തീത്തു. ൧: ൪. 5. ൨ കോറി. ൧: ൩. ൧ പത്രോ. ൧: ൩. 6. ലൂ. ൧: ൭൫. എഫെ. ൨: ൧൦. ൫: ൨൭. കൊലോ. ൧: ൨൨. ൧ തെസ്സ. ൪: ൭. തീത്തു. ൨: ൧൨. 7. ൧ പത്രോ. ൧: ൨, ൨൦. 8. റോമാ. ൮: ൨൮. ൨ തെസ്സ. ൨: ൧൩. ൨ തീമോ. ൧: ൯. യാക്കോ. ൨: ൫. ൧ പത്രോ. ൧: ൨. ൨: ൯. 9. മത്താ. ൧൧: ൨൬. ലൂ. ൧൨: ൩൨. ൧ കോറി. ൧: ൨൧. എഫെ. ൧: ൯. 10. യോഹ. ൧: ൧൨. റോമാ. ൮: ൧൫. ൨ കോറി. ൬: ൧൮. ഗലാ. ൪: ൫. ൧ യോഹ. ൩: ൧. 11. റോമാ. ൮: ൨൯, ൩൦. എഫെ. ൧: ൧൧. 12. മത്താ. ൩: ൧൭. ൧൭: ൫. യോഹ. ൩: ൩൫. ൧൦: ൧൭. 13. റോമാ. ൩: ൨൪. ൫: ൧൫. 14. നടപ്പ. ൨൦: ൨൮. റോമാ. ൩: ൨൪. കൊലോ. ൧: ൧൪. എബ്രാ. ൯: ൧൨. ൧ പത്രോ. ൧: ൧൮, ൧൯. അറി. ൫: ൯.

൮ അവൻ നമ്മുടെ നേരെ
സകല ജ്ഞാനത്തിലും വിവേക
ത്തിലും ധാരാളപ്പെട്ടിരിക്കുന്ന
[15] തന്റെ കൃപയുടെ ധനപ്രകാ
രം തന്നെ.
൯ അവൻ [16] തന്റെ ഉള്ളിൽ
മുൻ നിശ്ചയിച്ച തന്റെ നല്ല
ഇഷ്ടപ്രകാരം [17] തന്റെ മനസ്സി
ന്റെ രഹസ്യത്തെ നമ്മോട
അറിയിച്ചിരിക്കുന്നു:
൧൦ അത [18] കാലങ്ങളുടെ പൂ
ൎണ്ണതയുടെ ചട്ടവട്ടത്തിങ്കൽ താൻ
സ്വൎഗ്ഗത്തിലുള്ളവയും ഭൂമിയിലു
ള്ളവയുമാകുന്ന [19] സകലത്തെ
യും ക്രിസ്തുവാകുന്ന ഇവങ്കൽ
തന്നെ [20] ഒരുമ്പെടുത്തേണ്ടുന്ന
തിന ആകുന്നു:
൧൧ തന്റെ മനസ്സിന്റെ ആ
ലോചന പോലെ തന്നെ സക
ലത്തെയും പ്രവൃത്തിക്കുന്നവ
ന്റെ [21] നിൎണ്ണയപ്രകാരം, നാം
[22] മുൻനിയമിക്കപ്പെട്ടിട്ട, [23] ഇ
വങ്കൽ നമുക്ക ഒരു അവകാശം
ലഭിച്ചുമിരിക്കുന്നു:
൧൨ [ആയത] [24] ക്രിസ്തുവിൽ
ആദ്യം ആശ്രയിച്ചിരുന്നവരായ
ഞങ്ങൾ [25] അവന്റെ മഹ
ത്വത്തിന്റെ യശസ്സിനായിട്ട
ആകേണ്ടുന്നതിന ആകുന്നു.
൧൩ ഇവങ്കൽ നിങ്ങളും, നി
ങ്ങളുടെ രക്ഷയുടെ സുവിശേ
ഷം ആകുന്ന[26] സത്യവചനത്തെ
കേട്ട ശേഷം [ആശ്രയിച്ചിരി
ക്കുന്നു:] ഇവങ്കലും വിശ്വസി
ച്ചിട്ട, നിങ്ങൾ വാഗ്ദത്തത്തി
ന്റെ പരിശുദ്ധാത്മാവ കൊണ്ട
[27] മുദ്രയിടപ്പെട്ടു.
൧൪ ആയവൻ [28] സമ്പാദിക്ക
പ്പെട്ട അനുഭവത്തിന്റെ [29] വീ
ണ്ടെടുപ്പു വരെയും, [30] അവന്റെ
മഹത്വത്തിന്റെ യശസ്സിനായി
[31] നമ്മുടെ അവകാശത്തിന്റെ
അച്ചാരം ആകുന്നു.
൧൫ അതുകൊണ്ട ഞാനും ക
ൎത്താവായ യേശു ക്രിസ്തുവിൽ
നിങ്ങൾക്കുള്ള വിശ്വാസത്തി
ന്റെയും ശുദ്ധിമാന്മാരോട എല്ലാ
വരോടുമുള്ള സ്നേഹത്തിന്റെയും
വസ്തുത [32] കേട്ടതിന്റെ ശേഷം,
൧൬ [33] നിങ്ങൾക്ക വേണ്ടി ഇ
ടവിടാതെ സ്തോത്രങ്ങളെ ചെ
യ്തുകൊണ്ട നിങ്ങളെ എന്റെ
പ്രാൎത്ഥനകളിൽ ഓൎമ്മ ചെയ്തു
വരുന്നു;

---

15. റോമാ. ൨: ൪. ൩: ൨൪. ൯: ൨൩. എഫേ. ൨: ൭. ൩: ൮, ൧൬. ഫിലി. ൪: ൧൯. 16. എഫേ. ൩: ൧൧. ൨തിമോ. ൧: ൯. 17. റോമാ. ൧൬: ൨൫. എഫേ. ൩: ൪, ൯. കൊലോ. ൧: ൨൬ 18. ഗലാ. ൪: ൪. എബ്രാ. ൧: ൨. ൯: ൧൦. ൧പത്രോ. ൧: ൨൦. 19. ഫിലി. ൨: ൯, ൧൦. കൊലോ ൧: ൨൦. 20. ൧കോറി. ൩: ൨൨, ൨൩. ൧൧: ൩. എഫേ. ൨: ൧൫. ൩: ൧൫. 21. യെശാ. ൪൬: ൧൦, ൧൧. 22. എഫേ. ൧: ൯. 23. നടപ്പ. ൨൦: ൩൨. ൨൬: ൧൮. റോമാ. ൮: ൧൭. കൊലോ. ൧: ൧൨. ൩: ൨൪. തീത്തു. ൩: ൭. യാക്കോ. ൨: ൫. ൧പത്രോ. ൧: ൪. 24. യാക്കോ. ൧: ൧൮. 25. എഫേ. ൧: ൧൨, ൧൪. ൨ തെസ്സ. ൨: ൧൩. 26. യോഹ. ൧: ൧൭. ൨കോറി. ൬: ൭. 27. ൨കോറി. ൧: ൨൨. എഫേ. ൪: ൩൦. 28. നടപ്പ. ൨൦: ൨൮. 29. ലൂ. ൨൧: ൨൮. റോമാ. ൮: ൨൩. എഫേ. ൪: ൩൦. 30. എഫേ. ൧: ൬, ൧൨. ൧ പത്രോ. ൨: ൯. 31. ൨ കോറി. ൧: ൨൨. ൫: ൫. 32. കൊലോ. ൧: ൪. ഫിലേ. ൫. 33. റോമാ. ൧: ൯. ഫിലി. ൧: ൩, ൪. കൊലോ. ൧: ൩. ൧ തെസ്സ. ൧: ൨. ൨ തെസ്സ. ൧: ൩.

൧൭ അത [34] നമ്മുടെ കൎത്താവാ
യ യേശുക്രിസ്തുവിന്റെ ദൈവ
മായി മഹത്വത്തിന്റെ പിതാവാ
യവൻ അവനെ അറിയുന്ന
തിൽ [35] നിങ്ങൾക്ക ജ്ഞാനത്തി
ന്റെയും അറിയിപ്പിന്റെയും
ആത്മാവിനെ തരേണ്ടുന്നതിനും,
൧൮ [36] നിങ്ങളുടെ ഹൃദയത്തി
ന്റെ കണ്ണുകൾ പ്രകാശിപ്പിക്ക
പ്പെട്ടിട്ട, [37] അവന്റെ വിളിയുടെ
ആശാബന്ധം ഇന്നതാകുന്ന
എന്നും വിശുദ്ധന്മാരിൽ അവ
ന്റെ [38] അവകാശത്തിന്റെ മഹ
ത്വത്തിന്റെ ധനം ഇന്നതാക
ന്ന എന്നും:
൧൯ അവന്റെ ബലത്തി
ന്റെ വല്ലഭത്വത്തിന്റെ [39] വ്യാ
പാര പ്രകാരം വിശ്വസിക്കുന്ന
വരായ നമ്മോട അവന്റെ ശ
ക്തിയുടെ അത്യന്ത വലിപ്പം
ഇന്നതാകുന്ന എന്നും നിങ്ങൾ
അറിയുമാറാകേണ്ടുന്നതിനും ത
ന്നെ.
൨൦ ആയതിനെ [40] അവൻ ക്രി
സ്തുവിനെ മരിച്ചവരിൽനിന്ന
ഉയിൎത്തെഴുനീല്പിച്ചപ്പോൾ, അവ
ങ്കൽ നടത്തിക്കയും, അവനെ
സ്വൎഗ്ഗസ്ഥലങ്ങളിൽ [41] തന്റെ
വലത്തുഭാഗത്തിങ്കൽ,
൨൧ സകല [42] പ്രഭുത്വത്തിനും,
അധികാരത്തിനും, ശക്തിക്കും,
ആധിപത്യത്തിനും, ഈ ലോക
ത്തിൽ മാത്രമല്ല, വരുവാനുള്ളലോ
കത്തിലും കൂടെ നാമപ്പെട്ടിരിക്കു
ന്ന എല്ലാ നാമത്തിനും [43] ഉ
ലോം മീതെ ഇരുത്തുകയും,
൨൨ [44] സകലത്തെയും അവ
ന്റെ പാദങ്ങളുടെ കീഴിൽ
ആക്കുകയും, അവനെ സഭെക്കു
സകലത്തിനും മീതെ [45] തല
ആക്കി കൊടുക്കയും ചെയ്തു.
൨൩ [46] ഇത അവന്റെ ശരീ
രമാകുന്ന [47] സകലത്തിലും സ
കലത്തെയും [48] പൂൎണ്ണതപ്പെടുത്തു
ന്നവന്റെ പൂൎണ്ണത തന്നെ.

## ൨ അദ്ധ്യായം.

൧ പ്രകൃതികൊണ്ട നാം ഇന്നവർ ആകുന്നു എന്നും ൮ കൃപാകൊണ്ട നാം ഇന്നവർ ആകുന്നു എന്നും ഉള്ളത. ൧൦ നല്ല പ്രവൃത്തികൾക്കായി സൃഷ്ടിക്കപ്പെട്ടതുകൊണ്ട നാം ദൈവത്തിന്റെ പൈതങ്ങളെ പോലെ നടക്കെണം.

[1] അക്രമങ്ങളിലും പാപങ്ങളിലും
മരിച്ചവരായിരുന്ന [2] നിങ്ങളെ
[അവൻ ജീവിപ്പിച്ചിരിക്കുന്നു].
൨ [3] അവയിൽ നിങ്ങൾ മുമ്പെ
ഈ പ്രപഞ്ച വഴിപ്രകാരവും
[4] അനുസരണക്കേടിന്റെ മക്ക
ളിൽ ഇപ്പോൾ വ്യാപരിക്കുന്ന

34. യോഹ ൨൦: ൧൭. 35. കൊലോ. ൧: ൯. 36. നടപ്പ: ൨൬: ൧൮ 37. എഫേ. ൨: ൧൨ ൪: ൪. 38. എഫേ. ൧: ൧൧. 39. എഫേ. ൩: ൭. കൊലോ. ൧: ൨൯. ൨: ൧൨. 40. നടപ്പ. ൨: ൨൪, ൩൩. 41. സങ്കീ. ൧൧൦: ൧. നടപ്പ. ൭: ൫൫, ൫൬. കൊലോ. ൩: ൧. എബ്രാ. ൧: ൩. ൧൦: ൧൨. 42. റോമാ. ൮: ൩൮. കൊലോ. ൧: ൧൬. ൨: ൧൫. 43. ഫിലി. ൨: ൯, ൧൦. കൊലോ. ൨: ൧൦. എബ്രാ. ൧: ൪. 44. സങ്കീ. ൮: ൬. മത്താ. ൨൮: ൧൮. ൧ കോറി. ൧൫: ൨൭. എബ്രാ. ൨: ൮. 45. എഫേ. ൪: ൧൫, ൧൬. കൊലോ. ൧: ൧൮. എബ്രാ: ൨: ൭. 46. റോമാ. ൧൨: ൫. ൧ കോറി. ൧൨: ൧൨, ൨൭. എഫേ. ൪: ൧൨. ൫: ൨൩, ൩൦. കൊലോ. ൧: ൧൮, ൨൪. 47. ൧ കോറി. ൧൨: ൬. എഫേ. ൪: ൧൦. കൊലോ. ൩: ൧൧. 48. കൊലോ. ൨: ൯.

1. എഫേ. ൨: ൫. ൪: ൧൮. 2. യോഹ. ൫: ൨൪. കൊലോ. ൨: ൧൩. 3. ൧ കോറി. ൬: ൧൧. എഫേ. ൪: ൨൨. കൊലോ. ൧: ൨൧. ൩: ൭. ൧ യോഹ. ൫: ൧൯. 4. എഫേ. ൫: ൬. കൊലോ. ൩: ൬.

ആത്മാവായി ⁵ വായുമണ്ഡല
ത്തിൽ അധികാരമുള്ളവനായ
പ്രഭുവിൻ പ്രകാരവും സഞ്ചരി
ച്ചിരുന്നു:
൩ [6]അവരുടെ ഇടയിൽ നാം
എല്ലാവരും മുമ്പിൽ [7] നമ്മുടെ ജ
ഡത്തിൻെറ മോഹങ്ങളിൽ നട
ന്ന, ജഡത്തിൻെറയും മനസ്സി
ൻെറയും ഇഛ്ശകളെ സാധിച്ചു
കൊണ്ടിരുന്നു: [8] സ്വഭാവത്താൽ
മററുള്ളവരെ പോലെ തന്നെ
കോപത്തിൻെറ മക്കളും ആയി
രുന്നു.
൪ എന്നാൽ [9] കരുണയിൽ
സമ്പന്നനാകുന്ന ദൈവം, താൻ
നമ്മെ സ്നേഹിച്ചു തൻെറ മഹാ
സ്നേഹം കൊണ്ട,
൫ [10]നാം പാപങ്ങളിൽ മരിച്ചു
വരായിരിക്കുമ്പോൾ തന്നെ, ന
മ്മെ [11] ക്രിസ്തുവിനോട കൂടെ
ജീവിപ്പിക്കയും, (നിങ്ങൾ കൃപ
യാൽ രക്ഷിക്കപ്പെട്ടവരാകുന്നു;)
൬ കൂടെ എഴുനീല്പിക്കയും, [12] സ്വ
ൎഗ്ഗസ്ഥലങ്ങളിൽ ക്രിസ്തു യേശു
വിൽ കൂടെ ഇരുത്തുകയും ചെയ്തി
രിക്കുന്നു:
൭ അത ക്രിസ്തു യേശുവിനാൽ[13]
നമ്മോടുള്ള ദയയിൽ തൻെറ
കൃപയുടെ അത്യന്ത ധനത്തെ
വരും കാലങ്ങളിൽ കാണിക്കേണ്ടു
ന്നതിന തന്നെ.
൮ എന്തുകൊണ്ടെന്നാൽ [14] കൃ
പകൊണ്ട [15] വിശ്വാസം മൂലം
നിങ്ങൾ രക്ഷിക്കപ്പെട്ടവരാകു
ന്നു; ഇതും നിങ്ങളിൽനിന്നുള്ളത
ല്ല: [16] ദൈവത്തിൻെറ ദാനം
അത്രെ.
൯ യാതൊരുത്തനും ആത്മപ്ര
ശംസ പറയാതിരിപ്പാനായിട്ട [17]
ക്രിയകളാലല്ല.
൧൦ എന്തെന്നാൽ നാം [18] അവ
ൻെറ കൃതിയായി, ക്രിസ്തു യേശു
വിൽ നല്ല ക്രിയകൾക്ക സൃഷ്ടിക്ക
പ്പെട്ടവരാകുന്നു, അവയിൽ നാം
നടപ്പാനായിട്ട [19] ദൈവം അവ
യെ മുൻ നിയമിച്ചിരിക്കുന്നു.
൧൧ ആയതുകൊണ്ട നിങ്ങൾ
മുമ്പെ[20]ജഡത്തിൽ കയ്യാൽ ചെയ്യ
പ്പെടുന്ന ചേല എന്ന പറയപ്പെ
ടുന്നതിനാൽ ചേലയില്ലായ്മ എ
ന്ന പറയപ്പെടുന്നവരായി, ജഡ
ത്തിൽ പുറജാതിക്കാരായിരുന്നു
എന്നും,
൧൨ [21] അക്കാലത്തിൽ നിങ്ങൾ
ക്രിസ്തുവിനെ കൂടാതെയുള്ളവരും
[22] ഇസ്രായേലിൻെറ പൌര

5. എഫേ. ൬: ൰൨. 6. തീത്തൂ. ൩: ൩. ൧ പത്രോ. ൪: ൩. 7. ഗലാ. ൫: ൰൬. 8. സങ്കീ. ൫൰: ൫. റോമാ. ൫: ൰൨, ൰൪. 9. റോമാ. ൰: ൰൨. എഫേ. ൧: ൭. ൨: ൭. 10. റോമാ, ൫: ൬, ൮, ൰. എഫേ. ൨: ൧. 11. റോമാ. ൬: ൪, ൫. കൊലൊ. ൨: ൰൨, ൰൩. ൩: ൧, ൩. 12. എഫേ. ൧: ൨൰. 13. തീത്തൂ. ൩: ൪. 14. റോമാ. ൩: ൨൪. എഫേ. ൨: ൫. ൨ തിമോ. ൧: ൯. 15. റോമാ. ൪: ൰൬. 16. മത്താ. ൰൬: ൰൭. യോഹ. ൬: ൪൪, ൬൫. റോമാ. ൰: ൰൪, ൰൫, ൰൭. എഫേ. ൧: ൰൯. ഫിലി. ൧: ൨൯. 17. റോമാ. ൩: ൨൦, ൨൭, ൨൮. ൪: ൨. ൯: ൰൧. ൰൧: ൬. ൧ കോറി. ൧: ൨൯, ൩൦, ൩൧. ൨ തിമോ. ൧: ൯. തീത്തൂ. ൩: ൫. 18. ആമോ. ൩൨: ൬. സങ്കീ. ൱൦: ൩. യെശാ. ൰൯: ൨൧. ൨൯: ൨൩. ൪൪: ൨൧. യോഹ. ൩: ൩, ൫. ൧ കോറി. ൩: ൯. ൨ കോറി. ൫: ൫, ൰൭. എഫേ. ൪: ൨൪. തീത്തൂ. ൨: ൰൪. 19. എഫേ. ൧: ൪. 20. റോമാ. ൨: ൨൮, ൨൯. കൊലൊ. ൨: ൰൧. 21. എഫേ. ൪: ൰൮. കൊലൊ. ൧: ൨൧. 22. ഹെസ. ൰൩: ൯. യോഹ. ൰൦: ൰൬.

സ്ഥാനത്തിൽനിന്ന അന്യന്മാരും [23] വാഗ്ദത്തത്തിന്റെ നിയമങ്ങളിൽനിന്ന ഇതരന്മാരും, [24] ആശാബന്ധമില്ലാത്തവരും, [25] ഭൂലോകത്തിൽ ദൈവമില്ലാത്തവരുംആയിരുന്നു എന്നും [26] ഓൎത്തുകൊൾവിൻ.

൧൩ എന്നാൽ മുമ്പെ [27] ദൂരത്തായിരുന്ന നിങ്ങൾ [28] ക്രിസ്തു യേശുവിൽ ഇപ്പോൾ ക്രിസ്തുവിന്റെ രക്തത്താൽ സമീപത്താക്കപ്പെട്ടിരിക്കുന്നു.

൧൪ എന്തുകൊണ്ടെന്നാൽ [29] അവൻ നമ്മുടെ സമാധാനം ആകുന്നു, [30] അവൻ രണ്ടിനെയും ഒന്നാക്കി, പിരിച്ചിലിന്റെ നടുമതിലിനെ ഇടിച്ചുകളഞ്ഞു,

൧൫ നിയമങ്ങളിലുള്ള കല്പനകളുടെ ന്യായപ്രമാണമെന്ന വൈരത്തെ [31] തന്റെ ജഡത്തിൽ [32] ഇല്ലായ്മ ചെയ്തുത, അവൻ സമാധാനത്തെ വരുത്തിക്കൊണ്ട, തങ്കൽ തന്നെ രണ്ടു കൊണ്ട [33] ഒരു പുതിയ മനുഷ്യനെ നിൎമ്മിക്കേണ്ടുന്നതിനും,

൧൬ ഒരു ശരീരത്തിൽ താൻ രണ്ടിനെയും കുരിശ മൂലം [34] ദൈവത്തോട യോജ്യതപ്പെടുത്തേണ്ടുന്നതിനും ആകുന്നു: വൈരത്തെ അതിനാൽ [35] നശിപ്പിച്ചിട്ട തന്നെ.

൧൭ അവൻ വന്നു, ദൂരത്തായിരുന്ന നിങ്ങൾക്കും, [36] സമീപത്തായിരുന്നവൎക്കും [37] സമാധാനത്തെ സുവിശേഷിക്കയും ചെയ്തു.

൧൮ അത എന്തുകൊണ്ടെന്നാൽ [38] അവൻ മൂലമായി നമുക്ക ഇരു പാട്ടുകാൎക്കും [39] ഒരു ആത്മാവിനാൽ തന്നെ പിതാവിന്റെ അടുക്കൽ ഉപഗമനം ഉണ്ട.

൧൯ എന്നതുകൊണ്ട ഇനി നിങ്ങൾ അന്യന്മാരും പരദേശികളും അല്ല, ശുദ്ധിമാന്മാരോട [40] സമനഗരക്കാരും, [41] ദൈവത്തിന്റെ ഭവനക്കാരും അത്രെ ആകുന്നത:

൨൦ [42] അപ്പോസ്തോലന്മാരുടെയും, ദീൎഘദൎശിമാരുടെയും [43] അടിസ്ഥാനത്തിന്മേൽ [44] പണിചെയ്യപ്പെട്ടവരും ആകുന്നു, [45] പ്രധാനമായുള്ള മൂലക്കല്ല യേശു ക്രിസ്തു തന്നെ ആകുന്നു:

൨൧ [46] അവനിൽ വീട മുഴുവനും ക്രമമായി ആകൃതിപ്പെട്ടിട്ട,

23. റോമാ. ൯: ൪, ൮. 24. ൧ തെസ്സ. ൪: ൧൩. 25. ഗലാ. ൪: ൮. ൧ തെസ്സ. ൪: ൫. 26. ൧ കോറി. ൧൨: ൨. എഫേ. ൫: ൮. കൊലോ. ൧: ൨൧. ൨: ൧൩. 27. നടപ്പ. ൨: ൩൯. എഫേ. ൨: ൧൭. 28. ഗലാ. ൩: ൨൮. 29. മീഖാ. ൫: ൫. യോഹ. ൧൬: ൩൩. നടപ്പ. ൧൦: ൩൬. റോമാ. ൫: ൧. കൊലോ. ൧: ൨൦. 30. യോഹ. ൧൦: ൧൬. ഗലാ. ൩: ൨൮. 31. കൊലോ. ൧: ൨൨. 32. കൊലോ. ൨: ൧൪, ൨൦. 33. ൨ കോറി. ൫: ൧൭. ഗലാ. ൬: ൧൫. എഫേ. ൪: ൨൪. 34. കൊലോ. ൧: ൨൦, ൨൧, ൨൨. 35. റോമാ. ൬: ൬. ൮: ൩. കൊലോ. ൨: ൧൪. 36. സങ്കി. ൧൪൮: ൧൪. 37. യെശാ. ൫൭: ൧൯. സെഖ. ൯: ൧൦. നടപ്പ. ൨: ൩൯. റോമാ. ൫: ൧. എഫേ. ൨: ൧൩. ൧൪. 38. യോഹ. ൧൦: ൯. ൧൪: ൬. റോമാ. ൫: ൨. എഫേ. ൩: ൧൨. എബ്രാ. ൪: ൧൬. ൧൦: ൧൯, ൨൦. ൧ പേത്രോ. ൩: ൧൮. 39. ൧ കോറി. ൧൨: ൧൩. എഫേ. ൪: ൪. 40. ഫിലി. ൩: ൨൦. എബ്രാ. ൧൨: ൨൨, ൨൩. 41. ഗലാ. ൬: ൧൦. എഫേ. ൩: ൧൫. 42. ൧ കോറി. ൧൨: ൨൮. എഫേ. ൪: ൧൧. 43. മത്താ. ൧൬: ൧൮. ഗലാ. ൨: ൯. അറി. ൨൧: ൧൪. 44. ൧ കോറി. ൩: ൯, ൧൦. എഫേ. ൪; ൧൨. ൧ പേത്രോ. ൨: ൪, ൫. 45. സങ്കി. ൧൧൮: ൨൨. യെശാ. ൨൮: ൧൬. മത്താ. ൨൧: ൪൨. 46. എഫേ. ൪: ൧൫, ൧൬.

[47] കൎത്താവിൽ ഒരു വിശുദ്ധ ആ
ലയമായി വളരുന്നു:
൨൨ [48] അവനിൽ നിങ്ങളും ആ
ത്മാവിനാൽ ദൈവത്തിന്റെ വാ
സസ്ഥലമാകേണ്ടുന്നതിന ഒന്നി
ച്ച പണി ചെയ്യപ്പെട്ടവരാകുന്നു.

## ൩ അദ്ധ്യായം.

൧ പുറജാതിക്കാർ രക്ഷിക്കപ്പെടുമെന്ന മറ പൊരുളായുള്ള രഹസ്യം. ൧൩ അവൎക്ക വേണ്ടിയുള്ള പ്രാൎത്ഥന.

൧ ഇത സംഗതിക്കായിട്ട [1] അന്യജാ
തിക്കാരാകുന്ന നിങ്ങൾക്കവേണ്ടി
പൌലുസായ ഞാൻ [2] യേശു ക്രി
സ്തുവിന്റെ ബദ്ധൻ [ആകുന്നു.]
൨ [3] നിങ്ങൾക്കായിട്ട എനിക്ക
നല്കപ്പെട്ടിരിക്കുന്ന [4] ദൈവകൃ
പയുടെ വിചാരണയെ കുറിച്ച
നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ;
൩ [5] ഞാൻ മുമ്പെ ചുരുക്കത്തിൽ
എഴുതിയ പ്രകാരം അവൻ [6] വെ
ളിപാടുകൊണ്ട [7] എന്നെ ഈ രഹ
സ്യത്തെ ഗ്രഹിപ്പിച്ചിരിക്കുന്നു
[8] എന്നുള്ളത തന്നെ:
൪ അത നിങ്ങൾ വായിക്കു
മ്പോൾ [9] ക്രിസ്തുവിന്റെ രഹസ്യ
ത്തിൽ എനിക്കുള്ള അറിവിനെ
നിങ്ങൾക്ക അറിയാം.
൫ ആയത [10] ഇപ്പോൾ ശു
ദ്ധിമാന്മാരായ അപ്പോസ്തോല
ന്മാരോടും ദീൎഘദൎശിമാരോടും
ആത്മാവിനാൽ വെളിപ്പെടുത്ത
പ്പെട്ടിരിക്കുന്ന പ്രകാരം, [11] മറെറ
തലമുറകളിൽ മനുഷ്യ പുത്രന്മാ
രോട അറിയിക്കപ്പെട്ടിരുന്നില്ല.
൬ അത അന്യജാതിക്കാർ സു
വിശേഷം മൂലം [12] കൂട്ടവകാശി
കളും, [13] ഏകശരീരസ്ഥന്മാരും, ക്രി
സ്തുവിൽ അവന്റെ [14] വാഗ്ദത്ത
ത്തിന്റെ ഓഹരിക്കാരും ആയി
ഭവിക്കും എന്നുള്ളത തന്നെ:
൭ ആ [സുവിശേഷത്തിന്ന]
അവന്റെ ശക്തിയുടെ [15] സ്വ
ഫല വ്യാപാരത്താൽ എനിക്ക
നല്കപ്പെട്ട [16] ദൈവകൃപയുടെ
ദാനപ്രകാരം, [17] ഞാൻ ഒരു ശു
ശ്രൂഷക്കാരനായി തീൎന്നു.
൮ ശുദ്ധിമാന്മാരിൽ എല്ലാവ
രിലും ഏററവും ചെറിയവനിൽ
[18] അതിചെറിയവനാകുന്ന എ
നിക്ക ഈ കൃപ നല്കപ്പെട്ടിരി
ക്കുന്നത, [19] ക്രിസ്തുവിന്റെ അപ്ര
മേയ ധനത്തെ ഞാൻ [20] പുറജാ
തികളുടെ ഇടയിൽ പ്രസംഗി
ക്കേണ്ടുന്നതിനും,

---

47. ൧ കോറി. ൩: ൧൭. ൬: ൧൯. ൨ കോറി. ൬: ൧൬. 48. ൨ പത്രോ. ൨: ൫.
1. ഗലാ. ൫: ൨. കൊലോ. ൧: ൨൪. ൨ തിമോ. ൨: ൧൦. 2. നടപ്പ. ൨൧: ൩൩. ൨൨: ൨൧. എഫെ. ൪: ൧. ൬: ൨൦. ഫിലി. ൧: ൭, ൧൩, ൧൪, ൧൬. കൊലോ. ൪: ൩, ൧൮. ൨ തിമോ. ൧: ൮. ൨: ൯. ഫിലേ. ൧, ൯. 3. നടപ്പ. ൯: ൧൫. ൧൩: ൨. റോമാ. ൧: ൫. ഗലാ. ൧: ൧൬. എഫെ. ൩: ൮. 4. റോമാ. ൧: ൫. ൧൨: ൩. ൧ കോറി. ൪: ൧. എഫെ. ൪: ൭. കൊലോ. ൧: ൨൫. 5. എഫെ. ൧: ൯, ൧൦. 6. ഗലാ. ൧: ൧൨. 7. റോമാ. ൧൬: ൨൫. കൊലോ. ൧: ൨൬, ൨൭. 8. നടപ്പ. ൨൨: ൧൭, ൨൧. ൨൬: ൧൭, ൧൮. 9. ൧ കോറി. ൪: ൧. എഫെ. ൬: ൧൯. 10. എഫെ. ൨: ൨൦. 11. നടപ്പ. ൧൦: ൨൮. റോമാ. ൧൬: ൨൫. എഫെ. ൩: ൯. 12. ഗലാ. ൩: ൨൮, ൨൯. എഫെ. ൨: ൧൪. 13. എഫെ. ൨: ൧൫, ൧൬. 14. ഗലാ. ൩: ൧൪. 15. റോമാ. ൧൫: ൧൮. എഫെ. ൧: ൧൯. കൊലോ. ൧: ൨൯. 16. റോമാ. ൧: ൫. 17. റോമാ. ൧൨: ൩. ൧൫: ൧൫. കൊലോ. ൧: ൨൩, ൨൫. 18. ൧ കോറി. ൧൫: ൯. ൧ തിമോ. ൧: ൧൩, ൧൫. 19. എഫെ. ൧: ൭. കൊലോ. ൧: ൨൭. 20. ഗലാ. ൧: ൧൬. ൨: ൮. ൧ തിമോ. ൨: ൭. ൨ തിമോ. ൧: ൧൧.

ൻ യേശു ക്രിസ്തുവിനെ കൊണ്ട
[21] സകലത്തെയും സൃഷ്ടിപ്പിച്ചി
രിക്കുന്ന ദൈവത്തിൽ [22] ലോക
ത്തിന്റെ ആരംഭം മുതൽ മറ
ഞ്ഞിരുന്ന [23] രഹസ്യത്തിന്റെ
സംസഗ്ഗം ഇന്നതാകുന്നു എന്ന,
സകല ജനങ്ങൾക്കും പ്രകാശി
പ്പിക്കേണ്ടുന്നതിനും,
൧൦ [24] സ്വഗ്ഗസ്ഥലങ്ങളിലുള്ള
ആധിപത്യങ്ങൾക്കും അധികാര
ങ്ങൾക്കും ദൈവത്തിന്റെ ബഹു
വിധമായുള്ള ജ്ഞാനം,
൧൧ അവൻ നമ്മുടെ കർത്താ
വായ ക്രിസ്തു യേശുവിൽ നിശ്ച
യിച്ച [25] നിത്യനിശ്ചയപ്രകാരം,
[26] സഭയാൽ [27] ഇപ്പോൾ അറി
യപ്പെടുവാനായിട്ടും ആകുന്നു:
൧൨ അവനിൽ നമുക്ക ധൈ
ര്യവും [28] ഉറപ്പോട കൂടിയ [29] ഉപ
ഗമനവും അവനിലുള്ള വിശ്വാ
സം മൂലം ഉണ്ട.
൧൩ അതുകൊണ്ട [30] നിങ്ങൾക്ക
വേണ്ടി എനിക്കുള്ള ഉപദ്രവ
ങ്ങളിൽ നിങ്ങൾ ക്ഷീണിക്കരുത
എന്ന [31] ഞാൻ അപേക്ഷിക്കുന്നു,
[32] അത നിങ്ങളുടെ മഹത്വം ആ
കുന്നു.
൧൪ ഇതിന്റെ നിമിത്തമായി
ട്ട ഞാൻ സ്വഗ്ഗത്തിലും ഭൂമിയി
ലും ഉള്ള [33] കുഡുംബം എല്ലാം
നാമധേയപ്പെടുന്നതിന കാര
ണഭൂതനായി,
൧൫ നമ്മുടെ കർത്താവായ യേ
ശു ക്രിസ്തുവിന്റെ പിതാവിങ്ക
ലേക്ക എന്റെ മുഴങ്കാലുകളെ കു
ത്തുന്നു:
൧൬ നിങ്ങൾ അവന്റെ ആ
ത്മാവിനാൽ [34] അകത്തെ മനു
ഷ്യനിൽ [35] ശക്തിയോടെ ബല
പ്പെടുവാനായിട്ട, അവൻ [36] ത
ന്റെ മഹത്വത്തിന്റെ ധനപ്ര
കാരം നിങ്ങൾക്ക കൃപ നല്കു
ന്നമെന്നും,
൧൭ ക്രിസ്തു [37] വിശ്വാസത്താൽ
നിങ്ങളുടെ ഹൃദയങ്ങളിൽ വസി
ക്കുമാറാകണമെന്നും, നിങ്ങൾ
സ്നേഹത്തിൽ [38] വേർ ഊന്നുക
യും ഉറെക്കപ്പെടുകയും ചെയ്തു,
൧൮ [39] വീതിയും, നീളവും, ആ
ഴവും, ഉയരവും ഇന്നിന്നതാകു
ന്നു എന്ന സകല ശുദ്ധിമാന്മാ
രോടും കൂടെ [40] ഗ്രഹിപ്പാനായി
ട്ടും,
൧൯ അറിവിനെ കവിയുന്ന
ക്രിസ്തുവിൻ സ്നേഹത്തെ അറിവാ
നായിട്ടും പ്രാപ്തന്മാരാകണം
എന്നും, നിങ്ങൾ ദൈവത്തി
ന്റെ [41] സകല പൂർണ്ണതയാലും

21. സങ്കീ. ൩൩: ൬. യോഹ. ൧: ൩. കൊലൊ. ൧: ൧൬. എബ്രാ. ൧: ൨. 22. രോമാ. ൧൬: ൨൫. ൧ കോറി. ൨: ൭. എഫെ. ൩: ൫. കൊലൊ. ൧: ൨൬. 23. എഫെ. ൧: ൯. ൩: ൩. 24. രോമാ, ൮: ൩൮. എഫെ. ൧: ൨൧. കൊലൊ. ൧: ൧൬. ൧ പത്രൊ. ൩: ൨൨. 25. എഫെ. ൧: ൯. 26. ൧ കോറി ൨: ൭. ൧ തിമൊ. ൩: ൧൬. 27. ൧ പത്രൊ. ൧: ൧൨. 28. എബ്രാ. ൪: ൧൬. 29. എഫെ. ൨: ൧൮. 30. എഫെ. ൩: ൧. 31. നടപ്പ. ൧൪: ൨൨. ഫിലി. ൧: ൧൪. ൧ തെസ്സ. ൩: ൩. 32. ൨ കോറി ൧: ൬. 33. എഫെ. ൧: ൧൦. ഫിലി. ൨: ൯, ൧൦, ൧൧. 34. രോമാ. ൭: ൨൨. ൨ കോറി. ൪: ൧൬. 35. എഫെ. ൬: ൧൦. കൊലൊ. ൧: ൧൧. 36. രോമാ. ൯: ൨൩. എഫെ. ൧: ൭. ഫിലി. ൪: ൧൯. കൊലൊ. ൧: ൨൭. 37. യോഹ. ൧൪: ൨൩. എഫെ. ൨: ൨൨. 38. കൊലൊ. ൧: ൨൩. ൨: ൭. 39. രോമാ. ൮: ൩, ൧൮, ൧൯. 40. എഫെ. ൧: ൧൮. 41. യോഹ. ൧: ൧൬. എഫെ. ൧: ൨൩. കൊലൊ. ൨: ൯, ൧൦.

പൂൎണ്ണതപ്പെടേണമെന്നും തന്നെ.
൨൦ എന്നാൽ നാം യാചിക്ക
യൊ നിരൂപിക്കയൊ ചെയ്യുന്ന
[42]സകലത്തിന്നും മീതെ അത്യ
ന്തം ധാരാളമായി ചെയ്വാൻ ന
മ്മിൽ വ്യാപരിക്കുന്ന [43]ശക്തി
പ്രകാരം [44]പ്രാപ്തനായുള്ളവന,
൨൧ ക്രിസ്തു യേശു മൂലമായി
സഭയിൽ തലമുറകൾ തോറും
എന്നെന്നേക്കും [45]മഹത്വമുണ്ടാ
കട്ടെ. ആമെൻ.

## ൪ അദ്ധ്യായം.

൧ പല ബുദ്ധിയുപദേശങ്ങൾ.

൧ ആകയാൽ നിങ്ങൾ വിളിക്ക
പ്പെട്ടിരിക്കുന്ന [1]വിളിക്കു യോഗ്യ
മാംവണ്ണം,
൨ [2]സകല മനോവിനയ
ത്തോടും, സൌമ്യതയോടും, ദീൎഘ
ശാന്തതയോടും, തമ്മിൽ തമ്മിൽ
സ്നേഹത്തിൽ ക്ഷമിച്ചുകൊണ്ടും,
൩ [3]സമാധാന ബന്ധത്തിൽ
ആത്മാവിന്റെ ഐക്യതയെ കാ
ത്തുകൊൾവാൻ ശ്രമിച്ചുകൊണ്ടും
നടക്കേണമെന്ന [4]കൎത്താവിൽ
ബദ്ധനായ ഞാൻ നിങ്ങളോട
അപേക്ഷിക്കുന്നു.
൪ നിങ്ങളുടെ വിളിയുടെ ഏക
മായുള്ള [5]ആശയിൽ നിങ്ങൾ
വിളിക്കപ്പെട്ടിരിക്കുന്ന പ്രകാരം
തന്നെ, [6]ഒരു ശരീരവും, [7]ഒരു
ആത്മാവും,
൫ [8]ഒരു കൎത്താവും, [9]ഒരു വി
ശ്വാസവും, [10]ഒരു ജ്ഞാനസ്നാന
വും,
൬ എല്ലാവൎക്കും [11]ഒരു ദൈവ
വും പിതാവും [ഉണ്ടു,] അവൻ
എല്ലാവൎക്കും മീതെയും; [12]എല്ലാ
വരിൽ കൂടെയും, നിങ്ങളിൽ എല്ലാ
വരിലും ഉള്ളവനാകുന്നു.
൭ എന്നാൽ നമ്മിൽ ഓരോരു
ത്തന ക്രിസ്തുവിന്റെ ദാനത്തി
ന്റെ അളവിൻപ്രകാരം [13]കൃപ
നല്കപ്പെട്ടിരിക്കുന്നു.
൮ അതുകൊണ്ടു അവൻ പറ
യുന്നു, [14]അവൻ ഉയരത്തിലേക്ക
കരേറീട്ടു, [15]അടിമപ്പാടിനെ അടിമ
യാക്കുകയും, മനുഷ്യൎക്ക ദാനങ്ങ
ളെ കൊടുക്കയും ചെയ്തു:
൯ (എന്നാൽ [16]അവൻ കരേറി
എന്നുള്ളത അവൻ മുമ്പെ ഭൂമിയു
ടെ അഗാധ സ്ഥലങ്ങളിലേക്ക
ഇറങ്ങി എന്നുള്ളതല്ലാതെ എന്താ
കുന്നു?
൰ ഇറങ്ങിയവൻ [17]സകല
ത്തെയും നിറെപ്പാനായി [18]മേൽ
ലോകങ്ങൾക്കു ഒക്കെയും ഉയരോം

42. ൧ കോറി. ൨: ൯. 43. എഫെ. ൩: ൭. കൊലോ. ൧: ൨൯. 44. റോമാ. ൧൬ ൨൫. യെഹ്രെ. ൨൪. 45. റോമാ. ൧൧: ൩൬. ൧൬: ൨൭. എബ്രാ. ൧൩: ൨൧.
1. ഫിലി. ൧: ൨൭. കൊലൊ. ൧: ൧൦. ൧ തെസ്സ. ൨: ൧൨. 2. നടപ്പ. ൨൦: ൧൯. ഗലാ. ൫: ൨൨, ൨൩. കൊലോ. ൩: ൧൨, ൧൩. 3. കൊലോ. ൩: ൧൪. 4. എഫെ. ൩: ൧. ഫിലെ. ൧, ൯. 5. എഫെ. ൧: ൧൮. 6. റോമാ. ൧൨: ൫. ൧ കോറി. ൧൨: ൧൨, ൧൩. എഫെ. ൨: ൧൬. 7. ൧ കോറി. ൧൨: ൪, ൧൧. 8. ൧ കോറി. ൧: ൧൩. ൮: ൬. ൧൨: ൫. ൨ കോറി. ൧൧: ൪. 9. എഫെ. ൪: ൧൩. യെഹ്രെ. ൬. 10. ഗലാ. ൩: ൨൭, ൨൮. എബ്രാ. ൬: ൬. 11. മലാ. ൨: ൧൦. ൧ കോറി. ൮: ൬. ൧൨: ൬. 12. റോമാ. ൧൧: ൩൬. 13. റോമാ. ൧൨: ൩, ൬. ൧ കോറി. ൧൨: ൧൧. 14. സങ്കീ. ൬൮: ൧൮. 15. ന്യായാ. ൫: ൧൨. കൊലോ. ൨: ൧൫. 16. യോഹ. ൩: ൧൩. ൬: ൩൩, ൬൨. 17. നടപ്പ. ൨: ൩൩. 18. നടപ്പ. ൧: ൯, ൧൧. ൧ തിമൊ. ൩: ൧൬. എബ്രാ. ൪: ൧൪. ൭: ൨൬. ൮: ൧. ൯: ൨൪.

മീതെ കരേറിപ്പോകയും കൂടെ
ചെയ്തവൻ തന്നെ ആകുന്നു.)
൰൧ [19]അവൻ ചിലരെ, അപ്പൊ
സ്തോലന്മാരായിട്ടും; ചിലരെ,
ദീർഘദർശിമാരായിട്ടും; ചിലരെ,
[20] എവൻഗേലിസ്ഥന്മാരായിട്ടും;
ചിലരെ, [21] ഇടയന്മാരായിട്ടും; [22]
ഉപദേഷ്ടാക്കന്മാരായിട്ടും തന്നു:
൰൨ അത ശുദ്ധിമാന്മാരുടെ [23]
പൂർത്തീകരണത്തിന വേണ്ടി, ശു
ശ്രൂഷയുടെ പ്രവൃത്തിക്കായിട്ട, [24]
ക്രിസ്തുവിന്റെ ശരീരത്തിന്റെ
[25] സ്ഥിരീകരണത്തിനായിട്ട ത
ന്നെ.
൰൩ വിശ്വാസത്തിന്റെയും
[26] ദൈവപുത്രനെ കുറിച്ചുള്ള
ജ്ഞാനത്തിന്റെയും ഐക്യതയി
ൽ നാം എല്ലാവരും ക്രിസ്തുവി
ന്റെ പൂർണ്ണതയുടെ വളൎച്ചയുടെ
അളവിലേക്ക, [27] ഒരു തികെഞ്ഞ
മനുഷ്യനിലേക്ക, എത്തുവോളത്തി
ന ആകുന്നു.
൰൪ നാം ഇനിമേൽ മനുഷ്യ
രുടെ കൃത്രിമം കൊണ്ടും, [28] അവർ
വഞ്ചിപ്പാൻ ഉപായം ചെയ്യുന്ന
തന്ത്രം കൊണ്ടും, ഓരോരൊ [29] ഉ
പദേശമാകുന്ന കാററിനാൽ [30]
അങ്ങും ഇങ്ങും അലഞ്ഞ വല
യുന്ന [31] പൈതങ്ങളാകാതെ,
൰൫ സ്നേഹത്തോടെ [32] സത്യം
സംസാരിച്ചുകൊണ്ട, [33] തലയാ
കുന്ന ക്രിസ്തുവിങ്കലേക്ക [34] സ
കലത്തിലും വളരേണ്ടുന്നതിന
ആകുന്നു.
൰൬ [35] ആയവനിൽ നിന്ന
ശരീരം മുഴുവനും ഓരോ ഭാഗ
ത്തിന്ന അളവോടുള്ള വ്യാപാര
ശക്തിപ്രകാരം ഉപകരിക്കുന്ന
ഓരോ സന്ധിയാൽ ക്രമമായി
ചേൎന്നും, കൂട്ടിയിണെക്കപ്പെട്ടും
സ്നേഹത്തിൽ തന്റെ ഉറപ്പിനാ
യിട്ട ശരീര വളൎച്ച്ല വരുത്തു
ന്നു.
൰൭ എന്നാൽ മററുള്ള പുറജാ
തിക്കാർ [36] തങ്ങളുടെ മനസ്സിലെ
മായയിൽ നടക്കുന്നത പോലെ,
[37] ഇനി നിങ്ങളും നടക്കരുത എ
ന്നുള്ളതിനെ ഞാൻ പറകയും,
കൎത്താവിൽ സാക്ഷിപ്പെടുത്തുക
യും ചെയ്യുന്നു.
൰൮ [38] അവർ ബുദ്ധിയിൽ
അന്ധകാരപ്പെട്ടവരായി, [39] അ
വരുടെ ഹൃദയത്തിലെ അന്ധത
ഹേതുവായി; അവരിൽ ഉള്ള അ
റിയാഴ്മ മൂലം ദൈവത്തിന്റെ
ജീവങ്കൽനിന്ന [40] അന്യന്മാ
രായി;
൰൯ [41] സ്മരണമില്ലാത്തവരാ
യിരുന്ന, സകല മലിനതയെ
യും അത്യാഗ്രഹത്തോടെ കൂടെ

19. ൧ കോരി. ൰൨: ൨൮. എഫെ. ൨: ൨൦. 20. നടപ്പ. ൨൧: ൮. ൨ തിമൊ. ൪: ൫. 21. നടപ്പ. ൨൦: ൨൮. 22. രോമാ. ൰൨: ൭. 23 ൧ കോരി. ൰൨: ൭. 24. എഫെ. ൧: ൨൩. കൊലൊ. ൧: ൨൪. 25. ൧ കോരി. ൰൪: ൨൬. 26. കൊലൊ. ൨: ൨. 27. ൧ കോരി. ൰൪: ൨൦. കൊലൊ. ൧: ൨൮. 28. രോമാ. ൰൬: ൰൮. ൨ കോരി. ൨: ൰൭. 29. മത്ത. ൰൧: ൭. 30. എബ്രാ. ൰൩: ൯. 31. യശ. ൨൮: ൯. ൧ കോരി. ൰൪: ൨൦. 32. സെഖ. ൮: ൰൬. ൨ കോരി. ൪: ൨. എഫെ. ൪: ൨൫. ൧ യോഹ. ൩: ൰൮. 33 കൊലൊ. ൧: ൰൮. 34. എഫെ. ൧: ൨൨. ൫: ൨൩. 35. കൊലൊ. ൨: ൰൯. 36. രോമാ, ൧: ൰൧. 37. എഫെ. ൨: ൧, ൨, ൩. ൪: ൰൭. കൊലൊ. ൩: ൭. ൧ പത്രൊ. ൪: ൩. 38. നടപ്പ. ൨൬: ൰൮. 39. രോമ. ൧: ൨൧. 40. ഗലാ ൪: ൮. എഫെ. ൨: ൰൨. ൧ തെസ്സ. ൪: ൫. 41. ൧ തിമൊ. ൪: ൨.

പ്രവൃത്തിപ്പാൻ [42] കാമത്തിലേക്ക
തങ്ങളെ തന്നെ ഏല്പിച്ചിരിക്കു
ന്നു.
൨൦ എന്നാൽ നിങ്ങൾ ക്രിസ്തു
വിനെ ഗ്രഹിച്ചത ഇപ്രകാരമല്ല;
൨൧ [43] നിങ്ങൾ അവനിൽനി
ന്ന കേൾക്കയും, യേശുവിലുള്ള
സത്യപ്രകാരം അവനാൽ ഉപ
ദേശിക്കപ്പെടുകയും ചെയ്തുവ
ല്ലൊ:
൨൨ വഞ്ചനയുള്ള മോഹങ്ങ
ളിൻ പ്രകാരം [44] വഷളത്വമുള്ള
പഴയ മനുഷ്യനെ [45] മുമ്പിലത്തെ
നടപ്പിനെ സംബന്ധിച്ച, [46] ഉ
പെക്ഷിപ്പാനായിട്ടും,
൨൩ നിങ്ങളുടെ മനസ്സിന്റെ
ആത്മാവിൽ [47] പുതുതാക്കപ്പെടു
വാനായിട്ടും,
൨൪ ദൈവത്തിൻ പ്രകാരം
നീതിയിലും, സത്യത്തിന്റെ വി
ശുദ്ധിയിലും, [48] സൃഷ്ടിക്കപ്പെട്ടി
രിക്കുന്ന [49] പുതിയ മനുഷ്യനെ
ധരിച്ചുകൊൾവാനായിട്ടും ത
ന്നെ.
൨൫ ആയതുകൊണ്ട ഭോഷ്കിനെ
നീക്കിക്കളഞ്ഞ, ഓരോരുത്തൻ
[50] തന്റെ തന്റെ അയല്ക്കാര
നോട സത്യം പറവിൻ: എന്തെ
ന്നാൽ [51] നാം തമ്മിൽ തമ്മിൽ
അവയവങ്ങൾ ആകുന്നു.
൨൬ [52] കോപപ്പെടുവിൻ, പാപം
ചെയ്കയുമരുത: സൂര്യൻ നിങ്ങ
ളുടെ കോപത്തിന്മേൽ അസ്തമി
ക്കരുത:
൨൭ [53] പിശാചിന സ്ഥലം കൊ
ടുക്കയുമരുത,
൨൮ മോഷ്ടിച്ചവൻ ഇനിമേൽ
മോഷ്ടിക്കരുത: എന്നാൽ അവൻ
[54] ആവശ്യമുള്ളവന വിഭാഗിച്ച
കൊടുപ്പാൻ തനിക്ക ഉണ്ടാകേണ്ടു
ന്നതിന തന്റെ കൈകളെ കൊ
ണ്ട നല്ലതിനെ പ്രവൃത്തിച്ച, [55]
അദ്ധ്വാനപ്പെടുക തന്നെ വേ
ണം.
൨൯ കേൾക്കുന്നവൎക്ക [56] ഗുണം
വരുത്തുവാനായിട്ട, ഉപകാരമുള്ള
ഉറെപ്പിനായി [57] നല്ല വാക്കായു
ള്ളത അല്ലാതെ [58] വഷളായുള്ളത
ഒന്നും നിങ്ങളുടെ വായിൽനിന്ന
പുറപ്പെടരുത.
൩൦ [59] ദൈവത്തിന്റെ പരിശു
ദ്ധാത്മാവിനെ ദുഃഖിപ്പിക്കയുമരു
ത, അവനാലല്ലൊ നിങ്ങൾ [60]
വീണ്ടെടുപ്പിന്റെ ദിവസത്തി
ലേക്ക [61] മുദ്രയിടപ്പെട്ടിരിക്കു
ന്നു.

---

42. റോമാ. ൧: ൨൪, ൨൬. ൧ പേത്രൊ. ൪: ൩. 43. എഫേ. ൧: ൧൩. 44. റോമാ. ൬: ൬. 45. എഫേ. ൨: ൨, ൩. ൪: ൧൭. കൊലൊ. ൩: ൭. ൧ പേത്രൊ. ൪: ൩. 46. കൊലൊ. ൨: ൧൧. ൩: ൮, ൯. എബ്രാ. ൧൨: ൧. ൧ പേത്രൊ. ൨: ൧. 47. റോമ. ൧൨: ൨. കൊലൊ. ൩: ൧൦. 48. എഫേ. ൨: ൧൦. 49. റോമാ. ൬: ൪. ൨ കൊരി. ൫: ൧൭. ഗലാ. ൬: ൧൫. എഫേ. ൬: ൧൧. കൊലൊ. ൩: ൧൦. 50. സെഖ. ൮: ൧൬. എഫേ. ൪: ൧൫. കൊലൊ. ൩: ൯. 51. റോമാ. ൧൨: ൫. 52. സങ്കീ. ൪: ൪. ൩൭: ൮. 53. ൨ കൊരി. ൨: ൧൦, ൧൧. യാക്കോ. ൪: ൭. ൧ പേത്രൊ. ൫: ൯. 54. ലൂ. ൩: ൧൧. 55. നടപ്പ. ൨൦: ൩൫. ൧ തെസ്സ. ൪: ൧൧. ൨ തെസ്സ. ൩: ൮, ൧൧, ൧൨. 56. കൊലൊ. ൩: ൧൬. 57. കൊലൊ. ൪: ൬. ൧ തെസ്സ. ൫: ൧൧. 58. മത്താ. ൧൨: ൩൬. എഫേ. ൫: ൪. കൊലൊ. ൩: ൮. 59. എശാ. ൭: ൧൩. ൬൩: ൧൦. എസെ. ൧൬: ൪൩. ൧ തെസ്സ. ൫: ൧൯. 60. ലൂ. ൨൧: ൨൮. റോമാ. ൮: ൨൩. എഫേ. ൧: ൧൪. 61. എഫേ. ൧: ൧൩.

൩൧ [62] സകല കൈപ്പും, ക്രോധവും, കോപവും, കലമ്പലും, [63] ദൂഷണവും, [64] സകല ശരംഷ്യയും കൂടെ നിങ്ങളിൽനിന്ന ഒഴിഞ്ഞ പോകട്ടെ.

൩൨ നിങ്ങൾ [65] തമ്മിൽ തമ്മിൽ ദയയുള്ളവരായി, മനസ്സലിവുള്ളവരായി, ദൈവം ക്രിസ്തുവിന്റെ നിമിത്തം നിങ്ങളോട ക്ഷമിച്ചത പോലെ [66] തമ്മിൽ തമ്മിൽ ക്ഷമിക്കുന്നവരായി ഇരിപ്പിൻ.

## ൫ അദ്ധ്യായം.

൧ ധൎമ്മം ചെയ്യാനും ൩ വേശ്യാദോഷത്തെ വിട്ടൊഴിവാനും അവൻ ബുദ്ധി ചൊല്ലുന്നത. ൨൨ ഭാൎയ്യമാരുടെയും ൨൫ ഭൎത്താക്കന്മാരുടെയും മുറകൾ.

ആകയാൽ [1] നിങ്ങൾ പ്രിയമുള്ള മക്കളെപ്പോലെ ദൈവത്തെ പിന്തുടരുന്നവരാകുവിൻ;

൨ [2] ക്രിസ്തു നമ്മെ സ്നേഹിക്കയും, [3] ഒരു സുഗന്ധ വാസനയായി നമുക്ക വേണ്ടി തന്നെത്താൻ ദൈവത്തിന ഒരു കാഴ്ചയും, ബലിയും ആയിട്ട ഏല്പിക്കയും ചെയ്തത പോലെ തന്നെ, നിങ്ങളും [4] സ്നേഹത്തിൽ നടപ്പിൻ.

൩ എന്നാൽ [5] വേശ്യാദോഷവും, സകല അശുദ്ധിയും ആകട്ടെ, അത്യാഗ്രഹം ആകട്ടെ, ശുദ്ധിമാന്മാൎക്ക യോഗ്യമാകുന്ന പ്രകാരം നിങ്ങളുടെ ഇടയിൽ പേർ പറയപ്പെടുക പോലും [6] അരുത;

൪ [7] മലിനതയും അരുത, മൂഢസംസാരവും അരുത, പരിഹാസവും അരുത; [8] ഇവ യോഗ്യമല്ലാത്തവയാകുന്നു: സ്തോത്രം അത്രെ വേണ്ടുന്നത.

൫ എന്തുകൊണ്ടെന്നാൽ [9] യാതൊരു വേശ്യാദോഷക്കാരന എങ്കിലും, അശുദ്ധന എങ്കിലും, [10] വിഗ്രഹാരാധിയാകുന്ന ദ്രവ്യാഗ്രഹിക്ക എങ്കിലും, ക്രിസ്തുവിന്റെയും ദൈവത്തിന്റെയും രാജ്യത്തിൽ [11] ഒര അവകാശവുമില്ല എന്നുള്ളതിനെ നിങ്ങൾ അറിഞ്ഞിരിക്കുന്നു.

൬ [12] ഒരുത്തനും നിങ്ങളെ വ്യൎത്ഥവാക്കുകളെ കൊണ്ട വഞ്ചിക്കരുത: എന്തെന്നാൽ ഇവയുടെ നിമിത്തം ദൈവത്തിന്റെ കോപം [13] അനുസരണക്കേടിന്റെ മക്കളുടെ മേൽ [14] വരുന്നു.

൭ അതുകൊണ്ട നിങ്ങൾ അവരോട കൂടെ ഓഹരിക്കാരാകരുത.

62. കൊലൊ. ൩: ൮, ൧൯. 63. തീത്തു. ൩: ൨. യാക്കൊ. ൪: ൧൧. ൧ പെത്രൊ. ൨: ൧. 64. തീത്തു. ൩: ൩. 45 ൨ കോറി. ൨: ൧൦. കൊലൊ. ൩: ൧൨, ൧൩. 66. മത്താ. ൬: ൧൪. മൎക്കൊ. ൧൧: ൨൫.

1. മത്താ. ൫: ൪൫, ൪൮. ലൂ. ൬: ൩൬. എഫെ. ൪: ൩൨. 2. ഗലാ. ൧: ൪. ൨: ൨൦. എബ്രാ. ൯: ൨൯. ൧൦: ൧൦, ൨൬. ൧ യോഹ. ൩: ൧൬. 3. ആദ്യ. ൮: ൨൧. ലേവി. ൧: ൯. ൨ കോറി ൨: ൧൫. 4. യോഹ. ൧൩: ൩൪. ൧൫: ൧൨. ൧ തെസ്സ. ൪: ൯. ൧ യോഹ. ൩: ൧൧, ൨൩. ൪: ൨൧. 5. റോമാ. ൬: ൧൩. ൧ കോറി. ൬: ൧൮. ൨ കോറി. ൧൨: ൨൧. എഫെ. ൪: ൧൯, ൨൦. കൊലൊ. ൩: ൫. ൧ തെസ്സ. ൪: ൩. 6 ൧ കോറി. ൫: ൧. 7. മത്താ. ൧൨: ൩൫. എഫെ. ൪: ൨൯. 8. റോമാ. ൧: ൨൮. 9. ൧ കോറി. ൬: ൯. ഗലാ. ൫: ൧൯, ൨൧. 10. കൊലൊ. ൩: ൫. ൧ തീമൊ. ൬: ൧൭. 11. ഗലാ. ൫: ൨൧. അറി. ൨൨: ൧൫. 12. യാ. ൨൯: ൮. മത്താ. ൨൪: ൪. കൊലൊ. ൨: ൪, ൮, ൧൮. ൨ തെസ്സ, ൨: ൩. 13. എഫെ. ൨: ൨. 14. റോമാ. ൧: ൧൮.

൮ എന്തുകൊണ്ടെന്നാൽ [15] നി
ങ്ങൾ മുൻകാലത്തിൽ അന്ധകാ
രമായിരുന്നു, എന്നാൽ ഇപ്പോ
ൾ [16] നിങ്ങൾ കൎത്താവിൽ പ്രകാ
ശമാകുന്നു: [17] പ്രകാശത്തിന്റെ
മക്കൾ എന്ന പോലെ നടപ്പിൻ:
൯ എന്തെന്നാൽ [18] ആത്മാവി
ന്റെ ഫലം സകല നന്മയിലും നീ
തിയിലും സത്യത്തിലും ആകുന്നു;
൰ കൎത്താവിന ഇഷ്ടമുള്ളത
എന്ത എന്ന നിങ്ങൾ [19] പരീക്ഷി
ച്ച നോക്കിക്കൊണ്ടിരിപ്പിൻ.
൰൧ [20] അന്ധകാരത്തിന്റെ
നിഷ്ഫലക്രിയകളിൽ [21] കൂട്ടാളികൾ
ആകരുത, [22] അവയെ ശാസിക്ക
അത്രെ ചെയ്യിൻ.
൰൨ എന്തെന്നാൽ അവരാൽ
രഹസ്യമായിട്ട ചെയ്യപ്പെടുന്ന
കാൎയ്യങ്ങളെ പറവാൻപോലും [23]
ലജ്ജയാകുന്നു.
൰൩ എന്നാൽ [24] ശാസിക്കപ്പെടു
ന്നവ ഒക്കെയും വെളിച്ചത്താ
ൽ പ്രകാശിപ്പിക്കപ്പെടും: എന്തെ
ന്നാൽ പ്രകാശിപ്പിക്കുന്നതൊ
ക്കെയും വെളിച്ചം ആകുന്നു.
൰൪ ആയതുകൊണ്ട അവൻ
പറയുന്നു, [25] ഉറങ്ങുന്ന നീ ഉണ
ൎന്ന, [26] മരിച്ചവരിൽനിന്ന എഴു
നീല്ക്ക, എന്നാൽ ക്രിസ്തു നിനക്ക
പ്രകാശം തരും.
൰൫ ആകയാൽ [27] സൂക്ഷ്മത്തോടെ
നടപ്പാൻ നോക്കുവിൻ, ഭോഷ
ന്മാർ എന്ന പോലെ അല്ല, ബുദ്ധി
മാന്മാർ എന്നപോലെ അത്രെ.
൰൬ [28] നാളുകൾ ദോഷമുള്ളവ
യാകകൊണ്ട, [29] സമയത്തെ വീ
ണ്ടെടുപ്പിൻ.
൰൭ ആയതുകൊണ്ട നിങ്ങൾ
[30] ബുദ്ധിയില്ലാത്തവരാകാതെ, [31]
കൎത്താവിന്റെ ഇഷ്ടം ഇന്നപ്ര
കാരമെന്ന [32] തിരിച്ചറിയുന്നവർ
ആകുവിൻ.
൰൮ വിശേഷിച്ചും ദുൎന്നടപ്പു
ണ്ടാകുന്ന മദ്യവിനാൽ [33] മദപ്പെ
ടരുത: എങ്കിലൊ ആത്മാവിനാ
ൽ നിറയപ്പെടുവിൻ;
൰൯ [34] സങ്കീൎത്തനങ്ങളോടും കീ
ൎത്തനങ്ങളോടും ജ്ഞാനപ്പാട്ടുകളോ
ടും, തമ്മിൽ തമ്മിൽ സംസാരിക്കു
ന്നവരായി, നിങ്ങളുടെ ഹൃദയ
ത്തിൽ കൎത്താവിന പാടി, സങ്കീ
ൎത്തനം ചെയ്യുന്നവരായി;

---

15. യെശാ. [illegible] മത്താ. [illegible] നടപ്പ. [illegible] റോമാ. [illegible] എഫെ. [illegible] തീത്തു. [illegible] പെത്രൊ. [illegible] 16. യോഹ. [illegible] ൨ കോറി. [illegible] ൧ തെസ്സ. [illegible] ൧ യോഹ. [illegible] 17. [illegible] യോഹ. [illegible] 18. ഗലാ. [illegible] 19. റോമാ. [illegible] ഫിലി. [illegible] ൧ തെസ്സ. [illegible] ൧ തിമൊ. [illegible] 20. റോമാ. [illegible] ഗലാ. [illegible] 21. ൧ കോറി. [illegible] ൨ കോറി. [illegible] ൨ തെസ്സ. [illegible] 22. ലെവി. [illegible] ൧ തിമൊ. [illegible] 23. റോമാ. [illegible] എഫെ. [illegible] 24. യോഹ. [illegible] എബ്രാ. [illegible] 25. യെശാ. [illegible] റോമാ. [illegible] ൧ കോറി. [illegible] ൧ തെസ്സ. [illegible] 26. യോഹ. [illegible] റോമാ. [illegible] എഫെ. [illegible] കൊലൊ. [illegible] 27. കൊലൊ. [illegible] 28. പ്രസം. [illegible] യോഹ. [illegible] എഫെ. [illegible] 29. ഗലാ. [illegible] കൊലൊ. [illegible] 30. കൊലൊ. [illegible] 31. ൧ തെസ്സ. [illegible] 32. റോമാ. [illegible] 33. സുഭ. [illegible] യെശ. [illegible] 34. നടപ്പ. [illegible] ൧ കോറി. [illegible] കൊലൊ. [illegible]

൨൦ ദൈവവും പിതാവുമായവന [35] നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ എല്ലാപ്പോഴും സകലത്തിനും വേണ്ടി [36] സ്തോത്രം ചെയ്യുന്നവരായി;

൨൧ ദൈവഭയത്തോട തമ്മിൽ തമ്മിൽ [37] കീഴടങ്ങുന്നവരായിരിപ്പിൻ.

൨൨ ¶ [38] ഭാൎയ്യമാരേ, [39] കൎത്താവിനോട എന്ന പോലെ, നിങ്ങളുടെ സ്വന്ത ഭൎത്താക്കന്മാരോട അനുസരിച്ചിരിപ്പിൻ.

൨൩ എന്തുകൊണ്ടെന്നാൽ [40] ക്രിസ്തു സഭെക്ക തലയായിരിക്കുന്നത പോലെ, [41] ഭൎത്താവ ഭാൎയ്യെക്ക തലയായിരിക്കുന്നു: അവൻ [42] ശരീരത്തിന്റെ രക്ഷിതാവും ആകുന്നു.

൨൪ എന്നാൽ സഭ ക്രിസ്തുവിന കീഴടങ്ങിയിരിക്കുന്ന പ്രകാരം തന്നെ ഭാൎയ്യമാരും തങ്ങളുടെ ഭൎത്താക്കന്മാൎക്ക [43] സകലത്തിലും കീഴടങ്ങിയിരിക്കെണം.

൨൫ [44] ഭൎത്താക്കന്മാരേ, നിങ്ങളുടെ ഭാൎയ്യമാരെ സ്നേഹിപ്പിൻ, ക്രിസ്തുവും സഭയെ സ്നേഹിക്കയും അതിന വേണ്ടി [45] തന്നെത്തന്നെ എല്പിച്ചുകൊടുക്കയും ചെയ്തത പോലെ തന്നെ:

൨൬ താൻ അതിനെ ശുദ്ധമാക്കി, [46] വചനത്താൽ [47] ജലസ്നാനം കൊണ്ട വെടിപ്പാക്കേണ്ടുന്നതിനും,

൨൭ [48] മലിനത എങ്കിലും, ചുളുക്കം എങ്കിലും, ഇപ്രകാരമുള്ളതിൽ യാതൊന്നെങ്കിലും ഇല്ലാതെ, [49] അത ശുദ്ധമുള്ളതും കറയില്ലാത്തതുമായിരിപ്പാനായിട്ട, [50] അതിനെ തനിക്ക മഹത്വമുള്ളോര സഭയാക്കി നിൎത്തിക്കൊള്ളേണ്ടുന്നതിനും ആകുന്നു.

൨൮ അപ്രകാരം പുരുഷന്മാർ തങ്ങളുടെ ഭാൎയ്യമാരെ തങ്ങളുടെ ശരീരങ്ങളെ പോലെ തന്നെ സ്നേഹിക്കേണ്ടുന്നതാകുന്നു. തന്റെ ഭാൎയ്യയെ സ്നേഹിക്കുന്നവൻ തന്നെത്തന്നെ സ്നേഹിക്കുന്നു.

൨൯ ഒരുത്തനും ഒരിക്കലും തന്റെ ജഡത്തെ ദ്വേഷിച്ചിട്ടില്ലല്ലോ: കൎത്താവ സഭെക്ക ചെയ്യുന്നതപോലെ തന്നെ അതിനെ പോററി പോഷിക്കുന്നതെയുള്ളൂ.

൩൦ നാം അവന്റെ ജഡത്തോടും അവന്റെ അസ്ഥികളോടും കൂടെ [51] അവന്റെ ശരീരത്തിന്റെ അവയവങ്ങളല്ലോ ആകുന്നത.

൩൧ [52] ഇത നിമിത്തം പുരുഷൻ

35. [illegible] 36. സങ്കീ. [illegible] കൊലൊ. [illegible] 37. ഫിലി. [illegible] 38. ആദ്യ. [illegible] കോറി. [illegible] 39. എഫെ. [illegible] 40. എഫെ. [illegible] 41. കോറി. [illegible] 42. എഫെ. [illegible] 43. കൊലൊ. [illegible] തീത്തു. [illegible] 44. കൊലൊ. [illegible] 45. [illegible] ഗലാ. [illegible] എഫെ. [illegible] 46. യോഹ. [illegible] 47. യോഹ. [illegible] തീത്തു. [illegible] 48. ശലോ-പാട്ട. [illegible] 49. എഫെ. [illegible] 50. [illegible] 51. ആദ്യ. [illegible] റോമാ. [illegible] കോറി. [illegible] 52. ആദ്യ. [illegible] മത്താ. [illegible] മൎക്കൊ. [illegible]

തന്റെ പിതാവിനെയും മാതാവിനെയും വിട്ടുപിരിഞ്ഞ, തന്റെ ഭാൎയ്യയോട കൂടെ ചേൎന്നിരിക്കയും, [53] അവരിരുവരും ഒരു ജഡമായി വരികയും ചെയ്യും.

൩൨ ഈ മൎമ്മം വലിയതാകുന്നു: എന്നാൽ ക്രിസ്തുവിനെയും സഭയെയും കുറിച്ചാകുന്നു ഞാൻ പറയുന്നത.

൩൩ എന്നാൽ [54] നിങ്ങളിൽ പ്രത്യേകം ഓരോരുത്തൻ അവനവന്റെ ഭാൎയ്യയെ തന്നെ പോലെ തന്നെ സ്നേഹിക്കേണം; ഭാൎയ്യയും തന്റെ [55] ഭൎത്താവിനെ ഭയപ്പെട്ടിരിപ്പാൻ [നോക്കട്ടെ.]

## ൬ അദ്ധ്യായം.

൧ മക്കളുടെയും, ൪ പിതാക്കന്മാരുടെയും, ൫ ഭൃത്യന്മാരുടെയും, ൯ യജമാനന്മാരുടെയും മുറ. ൧൦ ക്രിസ്ത്യാനിയുടെ ആത്മയുദ്ധത്തെയും, ൧൩ ആയുധവൎഗ്ഗത്തെയും, കുറിച്ച.

൧ പൈതങ്ങളേ, [1] നിങ്ങളുടെ മാതാപിതാക്കന്മാൎക്ക കൎത്താവിൽ അനുസരിച്ചിരിപ്പിൻ: എന്തുകൊണ്ടെന്നാൽ ഇത ന്യായമാകുന്നു.

൩ നിനക്ക നന്നായിരിക്കേണ്ടുന്നതിനും, ഭൂമിയിൽ നീ ദീൎഘായുസ്സോടിരിക്കേണ്ടുന്നതിനും,

൨ [2] നിന്റെ പിതാവിനെയും മാതാവിനെയും ബഹുമാനിക്ക: എന്നുള്ളത വാഗ്ദത്തത്തോടു കൂടിയ ഒന്നാമത്തെ കല്പനയാകുന്നു.

൪ [3] പിതാക്കന്മാരേ, നിങ്ങൾ നിങ്ങളുടെ മക്കളെ കോപപ്പെടുത്തരുത: [4] അവരെ ബാല്യശിക്ഷയോടും കൎത്താവിന്റെ ഉപദേശവാക്യത്തോടും വളൎത്തുക തന്നെ ചെയ്യിൻ.

൫ [5] ദാസന്മാരേ, ക്രിസ്തുവിനോട എന്ന പോലെ, ജഡപ്രകാരം [നിങ്ങളുടെ] യജമാനന്മാരായിരിക്കുന്നവരോട നിങ്ങളുടെ ഹൃദയത്തിന്റെ [6] പരമാൎത്ഥതയിൽ [7] ഭയത്തോടും, വിറയലോടും അനുസരിച്ചിരിപ്പിൻ,

൬ മനുഷ്യരെ പ്രസാദിപ്പിക്കുന്നവർ എന്നപോലെ [8] ദൃഷ്ടിസേവകൊണ്ടല്ല, ക്രിസ്തുവിന്റെ ദാസന്മാർ എന്ന പോലെ ഹൃദയത്തിൽനിന്ന ദൈവത്തിന്റെ ഇഷ്ടം ചെയ്യുകൊണ്ടു:

൭ മനുഷ്യൎക്ക അല്ല, കൎത്താവിന്ന തന്നെ നല്ല മനസ്സോടെ സേവ ചെയ്യുകൊണ്ടു,

൮ [9] ഓരോരുത്തൻ, താൻ അടിയാനായാലും; സ്വാതന്ത്ര്യനായാലും, വല്ല നന്മയും ചെയ്താൽ, അവൻ അതിനെ തന്നെ കൎത്താവിൽനിന്ന പ്രാപിക്കും എന്ന [10] അറിഞ്ഞുകൊണ്ടു അത്രെ.

൯ [11] യജമാനന്മാരേ, [12] കഠിനത ഒഴിച്ച, അവൎക്ക അപ്രകാരമുള്ള

---

53. ൧ കോറി. ൬: ൧൬. 54. എഫെ. ൫: ൨൫. 55 ൧ പത്രൊ. ൩: ൬.
1. സുഭാ. ൨൩: ൨൨. കൊലൊ. ൩: ൨൦. 2. പുറ. ൨൦: ൧൨. ൫ മോശ. ൫: ൧൬. ൨൭: ൧൬. യറ. ൩൫: ൧൮ ഹെസ. ൨൨: ൭. മലാ. ൧: ൬. മത്താ. ൧൫: ൪. മൎക്കോ. ൭: ൧൦. 3. കൊലൊ. ൩: ൨൧. 4. ആദ്യ. ൧൮: ൧൯. ൫ മോ. ൪: ൯. ൬: ൭, ൨൦. ൭൮: ൪ സങ്കീ. ൭൮: ൪. സുഭാ. ൧൯: ൧൮. ൨൨: ൬. ൨൯: ൧൭. 5. കൊലൊ. ൩: ൨൨. ൧ തിമൊ. ൬: ൧. തീത്തു. ൨: ൯. ൧ പത്രൊ. ൨: ൧൮ 6 ൧ നാളാ. ൨൯: ൧൭. കൊലൊ. ൩: ൨൨. 7. ൨ കോറി. ൭: ൧൫. ഫിലി. ൨: ൧൨. 8. കൊലൊ. ൩: ൨൨, ൨൩. 9. ഗലാ. ൩: ൨൮. കൊലൊ. ൩: ൧൧. 10. റോമാ. ൨: ൬. ൨ കോറി. ൫: ൧൦. കൊലൊ: ൩: ൨൪. 11. കൊലൊ. ൪: ൧. 12. ലേവി. ൨൫: ൪൩.

വയെ തന്നെ ചെയ്യിൻ [13] നിങ്ങ
ളുടെ യജമാനൻ സ്വൎഗ്ഗത്തിൽ
ഉണ്ടെന്ന അറിഞ്ഞുകൊൾവിൻ:
[14] അവന്റെ പക്കൽ പക്ഷ
ഭേദവും ഇല്ല.
൧൦ ¶ തീൎച്ചെക്ക എന്റെ സ
ഹോദരന്മാരെ, കൎത്താവിലും
[15] അവന്റെ ശക്തിയുടെ ബല
ത്തിലും ശക്തിപ്പെട്ടിരിപ്പിൻ.
൧൧ നിങ്ങൾ പിശാചിന്റെ
ഉപായതന്ത്രങ്ങളോട മറുത്ത നി
ല്പാൻ പ്രാപ്തിയുള്ളവരാകേണ്ടു
ന്നതിനായിട്ട, ദൈവത്തിന്റെ
സൎവ്വായുധവൎഗ്ഗത്തെ [16] ധരിച്ചു
കൊൾവിൻ.
൧൨ എന്തുകൊണ്ടെന്നാൽ നമു
ക്ക മല്ലയുദ്ധം ഉള്ളത [17] രക്തത്തോ
ടും ജഡത്തോടുമല്ല, [18] പ്രഭുത്വ
ങ്ങളോടും അധികാരങ്ങളോടും,
ഈ ലോകത്തിലെ അന്ധകാര
ത്തിന്റെ [19] അധിപതിമാരോടും
ഉന്നത സ്ഥലങ്ങളിൽ ദുഷ്ടാത്മാ
ക്കളോടും അത്രെ.
൧൩ ആയതുകൊണ്ട നിങ്ങൾ
[20] ദോഷമുള്ള ദിവസത്തിൽ എ
തൃത്ത നില്പാനും സകലത്തെയും
ചെയ്തു തീൎന്നിട്ട നില്പാനും നി
ങ്ങൾക്ക കഴിയേണ്ടുന്നതിന, ദൈ
വത്തിന്റെ [21] സൎവ്വായുധവൎഗ്ഗ
ത്തെ എടുപ്പിൻ.
൧൪ ആകയാൽ നിങ്ങൾ സ
ത്യം കൊണ്ട [22] നിങ്ങളുടെ അര
കെട്ടുകയും [23] നീതീകരണത്തി
ന്റെ മാൎക്കവചത്തെ ധരിക്കയും;
൧൫ [24] നിങ്ങളുടെ പാദങ്ങളിൽസ
മാധാനത്തിൻ സുവിശേഷത്തി
ന്റെ യത്നം കൊണ്ട ചെരിപ്പി
ടുകയും ചെയ്തുകൊണ്ട നില്പിൻ.
൧൬ സകലത്തിനും മീതെ [25]
വിശ്വാസത്തിന്റെ പരിചയെ
പിടിച്ചുകൊൾവിൻ, അതിനാൽ
നിങ്ങൾക്ക ദുഷ്ടന്റെ അഗ്നി
അസ്ത്രങ്ങളെ ഒക്കെയും കെടുത്തു
കളവാൻ കഴികയും.
൧൭ [26] രക്ഷയുടെ പടത്തൊപ്പി
യെയും, ദൈവത്തിന്റെ വചന
മാകുന്ന [27] ആത്മാവിൻ വാളി
നെയും നിങ്ങൾ എടുപ്പിൻ,
൧൮ [28] സൎവ്വനേരവും ആത്മാ
വിൽ സകല പ്രാൎത്ഥനയോടും
അപേക്ഷയോടും പ്രാൎത്ഥിച്ചു, അ
തിന തന്നെ സകല സ്ഥിരത
യോടും [29] സകല ശുദ്ധിമാന്മാൎക്ക
വേണ്ടിയും എനിക്കും വേണ്ടിയും
ഉള്ള പ്രാൎത്ഥനയോടും [30] ഉണൎന്ന
കൊണ്ടിരിപ്പിൻ.

---

13. യോഹ: ൧൩: ൧൨. ൧ കോറി. ൭: ൨൨. 14 റോമ: ൨: ൧൧. കൊലൊ: ൩: ൨൫. 15. എഫെ ൧: ൧൯. ൩: ൧൬. കൊലൊ. ൧: ൧൧. 16. റോമ. ൧൩: ൧൨. ൨ കോറി. ൬: ൭ എഫെ ൬: ൧൩. ൧ തെസ്സ. ൫: ൮. 17. മത്താ. ൧൬: ൧൭ ൧ കോറി. ൧൫: ൫൦. 18. റോമ ൮: ൩൮. എഫെ. ൧: ൨൧. കൊലൊ. ൨: ൧൫. 19. ലൂ. ൨൨: ൫൩. യോഹ. ൧൨: ൩൧. ൧൪: ൩൦. എഫെ. ൨: ൨. കൊലൊ. ൧: ൧൩. 20. എഫെ. ൫: ൧൬. 21. ൨ കോറി. ൧൦: ൪. എഫെ. ൬: ൧൧. 22 യെശ. ൧൧: ൫. ലൂ. ൧൨: ൩൫. ൧ പത്രൊ. ൧: ൧൩. 23 യെശ. ൫൯: ൧൭. ൨ കോറി. ൬: ൭. ൧ തെസ്സ. ൫: ൮. 24. യെശ. ൫൨: ൭. റോമ. ൧൦: ൧൫. 25. ൧ യോഹ. ൫: ൪. 26. യെശ. ൫൯: ൧൭. ൧ തെസ്സ. ൫: ൮. 27. എബ്രാ. ൪: ൧൨. അറി. ൧: ൧൬. ൨: ൧൬. ൧൯: ൧൫. 28. ലൂ. ൧൮: ൧. റോമ. ൧൨: ൧൨. കൊലൊ. ൪: ൨. ൧ തെസ്സ. ൫: ൧൭. 29. എഫെ. ൧: ൧൬. ഫിലി. ൧: ൪. ൧ തിമൊ. ൨: ൧. 30. മത്താ. ൨൬: ൪൧. മൎക്കൊ. ൧൩: ൩൩.

൧൯ ഞാൻ [31] ധൈൎയ്യത്തോടെ
എന്റെ വായെ തുറന്ന [32] ബന്ധ
നങ്ങളിൽ ഞാൻ [33] മന്ത്രിയായി
സെവിക്കുന്ന സുവിശെഷത്തി
ന്റെ രഹസ്യത്തെ അറിയിക്കേ
ണ്ടുന്നതിന [34] ഇനിക്ക വാക്ക തുര
ക്കപ്പെടുവാനും,
൨൦ ഞാൻ പറയേണ്ടുംപ്രകാ
രം അതിൽ [35] ധൈൎയ്യമായി സം
സാരിക്കേണ്ടുന്നതിനും തന്നെ.
൨൧ എന്നാൽ എന്റെ വസ്തുത
കളെയും, ഞാൻ എന്ത ചെയ്യുന്നു
എന്നും [36] നിങ്ങളും അറിയേണ്ടു
ന്നതിന, സകലത്തെയും പ്രിയ
സഹോദരനായും കൎത്താവിൽ
സത്യ ശുശ്രൂഷക്കാരനായും ഉ
ള്ള [37] തിക്കിക്കുസ നിങ്ങളോട
അറിയിക്കും:
൨൨ നിങ്ങൾ ഞങ്ങളുടെ വസ്തു
തകളെ അറിവാനും, അവൻ
നിങ്ങളുടെ ഹൃദയങ്ങളെ ആശ്വ
സിപ്പിപ്പാനുമായിട്ട തന്നെ [38] അ
വനെ നിങ്ങളുടെ അടുക്കലേക്ക
പറഞ്ഞയച്ചിരിക്കുന്നു.
൨൩ സഹോദരന്മാൎക്ക [39] സമാ
ധാനവും പിതാവായ ദൈവ
ത്തിൽനിന്നും കൎത്താവായ യെ
ശു ക്രിസ്തുവിൽനിന്നും വിശ്വാ
സത്തോട കൂടെ സ്നേഹവും [ഉ
ണ്ടായിരിക്കട്ടെ.]
൨൪ നമ്മുടെ കൎത്താവായ യെ
ശു ക്രിസ്തുവിനെ [40] പരമാൎത്ഥ
ത്തോടെ സ്നേഹിക്കുന്നവരോട
എല്ലാവരോടും കൂടെ കൃപ [ഉണ്ടാ
യിരിക്കട്ടെ.] ആമെൻ.

---

## അപ്പോസ്തോലനായ പൌലുസ

# ഫിലിപ്പിയക്കാൎക്ക

## എഴുതിയ ലേഖനം.

---

### ൧ അദ്ധ്യായം.

൧ അവൎക്ക വേണ്ടി ദൈവത്തോട പൌലുസി നുള്ള നന്ദിയും പ്രാൎത്ഥനയും. ൨൧. കഷ്ടം അനുഭവിപ്പാൻ അവൻ ഒരുങ്ങിയിരിക്കുന്നു എന്നും തനിക്ക മരണം ലാഭമെന്നും കാണിക്കുന്നു.

യേശു ക്രിസ്തുവിന്റെ ദാസന്മാ
രായ പൌലുസും തിമോഥെയു
സും ഫിലിപ്പിയായിൽ [1] ക്രിസ്തു
യേശുവിലുള്ള ശുദ്ധിമാന്മാൎക്ക എ
ല്ലാവൎക്കും എപ്പിസ്കോപ്പന്മാൎക്കും
ശുശ്രൂഷക്കാൎക്കും കൂടെ [എഴുതു
ന്നത.]

---

31. ൨ കോറി. ൬: ൧൧ 32. നടപ്പ. ൨൬: ൨൯. ൨൮: ൨൦. എഫെ ൩: ൧. ഫിലെ ൧: ൯, ൧൩, ൧൪. ൨ തിമൊ. ൧: ൧൬. ൨: ൯. ഫിലെ ൧൦. 33. ൨ കോറി. ൫: ൨൦ 34. നടപ്പ. ൪: ൨൯ കൊലൊ. ൪: ൩ ൨ തെസ്സ. ൩: ൧. 35. നടപ്പ. ൨൮: ൩൧. ഫിലി. ൧: ൨൦, ൧ തെസ്സ ൨: ൨. 36. കൊലൊ. ൪: ൭ 37. നടപ്പ. ൨൦: ൪. ൨ തിമൊ. ൪: ൧൨ തീത്തു ൩: ൧൨. 38. കൊലൊ. ൪: ൮. 39. ൧ പത്രൊ. ൫: ൧൪. 40. തീത്തു. ൨: ൭.
1. ൧ കോറി. ൧: ൨.

൨ നമ്മുടെ പിതാവായ ദൈവ
ത്തിൽനിന്നും, കൎത്താവായ യേശു
ക്രിസ്തുവിൽനിന്നും നിങ്ങൾക്കു [2] കൃ
പയും സമാധാനവും ഉണ്ടാകട്ടെ.
൩ ഞാൻ നിങ്ങളെ ഓൎക്കുമ്പോൾ
ഒക്കെയും [3] എന്റെ ദൈവത്തിന
സ്തോത്രം ചെയ്യുന്നു.
൪ ആദ്യദിവസം മുതൽ ഇതുവ
രെയും സുവിശേഷത്തിൽ [4] നി
ങ്ങൾക്കുള്ള കൂട്ടായ്മെക്കായിട്ടു,
൫ എപ്പോഴും എന്റെ പ്രാൎത്ഥന
യിൽ ഒക്കെയും സന്തോഷത്തോട
കൂടെ നിങ്ങൾക്കു എല്ലാവൎക്കും വേ
ണ്ടി അപേക്ഷിച്ചുകൊണ്ടും,
൬ നിങ്ങളിൽ [5] ഒരു നല്ല പ്രവൃ
ത്തിയെ ആരംഭിച്ചവൻ അതി
നെ [6] യേശു ക്രിസ്തുവിന്റെ നാ
ളോളം നിവൃത്തിയാക്കും എന്നു ത
ന്നെ നിശ്ചയിച്ചുകൊണ്ടും ഇരി
ക്കുന്നു.
൭ ഇങ്ങിനെ നിങ്ങളെ എല്ലാവ
രെ കുറിച്ചും വിചാരിപ്പാൻ ഇനി
ക്കു ന്യായമായിരിക്കുന്നു; എന്തെ
ന്നാൽ [7] എന്റെ ബന്ധനങ്ങളി
ലും [8] സുവിശേഷത്തിൻപ്രതിവാ
ദത്തിലും സ്ഥിരീകരണത്തിലും
നിങ്ങൾ എല്ലാവരും എന്നോട
കൂടെ [9] കൃപയുടെ പങ്കകാരാക
യാൽ, നിങ്ങളെ ഞാൻ എന്റെ
[10] ഹൃദയത്തിൽ ധരിച്ചിരിക്കുന്നു.
൮ എന്തുകൊണ്ടെന്നാൽ യേശു
ക്രിസ്തുവിന്റെ മനസ്സലിവുകളി
ൽ ഞാൻ നിങ്ങളെ എല്ലാവരെ
കുറിച്ചും [11] എത്ര വാഞ്ഛയായിരി
ക്കുന്നു എന്നുള്ളതിന [12] ദൈവം
എന്റെ സാക്ഷിയാകുന്നു.
൯ ഇനിയും [13] നിങ്ങളുടെ സ്നേ
ഹം അറിവിലും സകല ബുദ്ധി
യിലും അധികമധികം വൎദ്ധിക്കേ
ണമെന്നും;
൧൦ നിങ്ങൾ [14] ഭേദാഭേദങ്ങളെ
തിരിച്ചറിയേണമെന്നും, നിങ്ങ
ൾ [15] ക്രിസ്തുവിന്റെ നാൾവരെ
യും [16] നിൎമ്മലതയുള്ളവരും വിരു
ദ്ധപ്പെടുത്താത്തവരുമായി,
൧൧ [17] ദൈവത്തിന്റെ മഹത്വ
ത്തിനും സ്തുതിക്കും [18] യേശുക്രിസ്തു
വിനാലുള്ള നീതിയിൻ ഫലങ്ങൾ
കൊണ്ടു നിറെഞ്ഞവരായി ഇരി
ക്കേണമെന്നും ഞാൻ പ്രാൎത്ഥി
ക്കുന്നു
൧൨ എന്നാൽ സഹോദരന്മാ
രെ, ഇനിക്കു [സംഭവിച്ച] കാൎയ്യ
ങ്ങൾ സുവിശേഷത്തിന്റെ അ
ധിക വൎദ്ധനെക്കായിട്ടു നടന്നു
എന്നു നിങ്ങൾ അറിയേണമെ
ന്നു ഞാൻ ആഗ്രഹിക്കുന്നു.
൧൩ എന്നതുകൊണ്ടു ക്രിസ്തുവിൽ

---

2. റോമാ. ൧: ൪. ൨ കോറി. ൧: ൨. ൧ പേത്രാ. ൧: ൨. 3. റോമാ. ൧: ൮, ൯. ൧ കോറി. ൧: ൪. എഫെ. ൧: ൧൫, ൧൬. കൊലൊ. ൧: ൩. ൧ തെസ്സ. ൧: ൨. ൨ തെസ്സ. ൧: ൩. 4. റോമാ. ൧൨: ൧൩. ൧൫: ൨൬. ൨ കോറി. ൮: ൧. ഫിലി ൪: ൧൪, ൧൫. 5. യോഹ. ൬: ൨൯. ൧ തെസ്സ. ൧: ൨. 6. ഫിലി. ൧: ൧൦. 7. എഫെ. ൩: ൧. ൬: ൨൦. കൊലൊ. ൪: ൩, ൧൮. ൨ തിമൊ. ൧: ൮. 8. ഫിലി. ൧: ൧൭. 9. ഫിലി. ൪: ൧൪. 10. ൨ കോറി. ൩: ൨ ൭: ൩. 11. ഫിലി. ൨: ൨൬. ൪: ൧. 12. റോമാ. ൧: ൯. ൯: ൧. ഗലാ. ൧: ൨൦. ൧ തെസ്സ. ൨: ൫. 13 ൧ തെസ്സ. ൩: ൧൨. ഫിലെ. ൬. 14. റോമാ. ൨: ൧൮. ൧൨: ൨. എഫെ ൫: ൧൦. 15. ൧ കോറി. ൧: ൮ 16. നടപ്പ. ൨൪: ൧൬ ൧ തെസ്സ. ൩: ൧൩. ൫: ൨൩. 17. യോഹ. ൧൫: ൮. എഫെ ൧: ൧൨, ൧൪. 18. യോഹ ൧൫ ൪, ൫. എഫെ. ൨: ൧൦. കൊലൊ. ൧: ൬. 19. ഫിലി ൪: ൨൨.

എന്റെ ബന്ധനങ്ങൾ [19] രാജധാനിയിൽ ഒക്കെയും മററെല്ലാ സ്ഥലങ്ങളിലും പ്രസിദ്ധപ്പെട്ടിരിക്കുന്നു;

൧൪ കൎത്താവിലുള്ള സഹോദരന്മാരിൽ പലരും, എന്റെ ബന്ധനങ്ങളാൽ ധൈൎയ്യപ്പെട്ടവരായി തീൎന്ന, വചനത്തെ ഭയം കൂടാതെ സംസാരിപ്പാൻ അധികം തുനിയുന്നു:

൧൫ ചിലർ ക്രിസ്തുവിനെ പ്രസംഗിക്കുന്നത അസൂയയാലും [20] വിവാദത്താലും ആകുന്നു; ചിലർ നല്ല മനസ്സാൽ തന്നെ.

൧൬ ഒരു കൂട്ടക്കാർ എന്റെ ബന്ധനങ്ങളോട കൂടെ ദുഃഖത്തെ കൂട്ടുവാൻ നിരൂപിച്ചുകൊണ്ട, പരമാൎത്ഥത്തോടെ അല്ല, വിവാദംകൊണ്ട ക്രിസ്തുവിനെ പ്രസംഗിക്കുന്നു.

൧൭ എന്നാൽ മററവർ ഞാൻ [21] സുവിശേഷത്തിന്റെ പ്രതിവാദത്തിനായിട്ട വെക്കപ്പെട്ടിരിക്കുന്നു എന്ന അറിഞ്ഞിട്ട സ്നേഹം കൊണ്ടത്രെ.

൧൮ എന്നാൽ എന്തു? എല്ലാ പ്രകാരത്തിലും ഭാവത്തിലാകട്ടെ, സത്യത്തിലാകട്ടെ, ക്രിസ്തു പ്രസംഗിക്കപ്പെടുന്നു: ഇതിൽ ഞാൻ സന്തോഷിക്കുന്നു, ഇനി സന്തോഷിക്കയും ചെയ്യും.

൧൯ എന്തുകൊണ്ടെന്നാൽ [22] നിങ്ങളുടെ പ്രാൎത്ഥനയാലും, [23] യേശു ക്രിസ്തുവിന്റെ ആത്മാവിന്റെ സഹായത്താലും, ഇത ഇനിക്ക രക്ഷെക്കായി തീരുമെന്ന ഞാൻ അറിയുന്നു;

൨൦ ഞാൻ [24] ഒന്നിലും ലജ്ജപ്പെടുകയില്ല എന്നും, എപ്പോഴും എന്നപോലെ തന്നെ ഇപ്പോഴും [25] സകല ധൈൎയ്യത്തോടും കൂടെ ജീവനാലാകട്ടെ, മരണത്താലാകട്ടെ, എന്റെ ശരീരത്തിൽ ക്രിസ്തു മഹത്വപ്പെടും എന്നും ഇനിക്ക [26] പ്രതീക്ഷയും ആശയും ഉള്ളപ്രകാരം തന്നെ.

൨൧ അതെന്തുകൊണ്ടെന്നാൽ ഇനിക്ക ജീവിക്കുന്നത ക്രിസ്തുവും, മരിക്കുന്നത ലാഭവും [ആകുന്നു.]

൨൨ എന്നാൽ ഞാൻ ജഡത്തിൽ ജീവിച്ചിരിക്കുന്നു എങ്കിൽ, അത എന്റെ പ്രവൃത്തിയുടെ ഫലം ആകുന്നു: ഞാൻ ഏതിനെ തെരിഞ്ഞെടുക്കേണ്ടു എന്ന അറിയുന്നതുമില്ല.

൨൩ എന്തെന്നാൽ ഞാൻ [27] ആ രണ്ടിനാൽ ഞെരുക്കപ്പെടുന്നു, [28] നീങ്ങിപ്പോയി, ക്രിസ്തുവിനോട കൂടെ ഇരിപ്പാൻ ഞാൻ വാഞ്ഛിക്കുന്നു: അത എത്രയും അധികം നല്ലതാകുന്നു.

൨൪ എന്നാലൊ ഞാൻ ജഡത്തിൽ പാൎക്കുന്നത നിങ്ങൾക്കായി ഏററവും ആവശ്യമുള്ളതാകുന്നു.

൨൫ [29] ഇപ്രകാരം നിശ്ചയിച്ചിട്ട ഞാൻ നിങ്ങളുടെ അധികവൎദ്ധനെക്കായിട്ടും വിശ്വാസത്തിന്റെ സന്തോഷത്തിനായിട്ടും നിങ്ങളോട എല്ലാവരോടും കൂടെ പാൎക്കയും താമസിക്കയും ചെയ്യും എന്ന ഞാൻ അറിയുന്നു:

20. ഫീലി. ൨: ൩. 21. ഫീലി. ൧: ൭. 22. ൨ കോറി. ൧: ൧൧. 23. റോമാ. ൮: ൯. 24. റോമാ. ൫: ൫. 25. എഫേ. ൩: ൧൯, ൨൦. 26. റോമാ ൮: ൧൯. 27. ൨ കോറി. ൫: ൮. 28. ൨ തിമോ. ൪: ൬. 29. ഫീലി. ൨: ൨൪.

൨൬ ഞാൻ ഇനിയും നിങ്ങളുടെ
അടുക്കൽ വരുന്നതിനാൽ എന്നെ
കുറിച്ച [30] നിങ്ങൾക്കുള്ള ആന
ന്ദം ക്രിസ്തുയേശുവിൽ ഏറ്റവും
പൂൎണ്ണമാകേണ്ടുന്നതിന്ന തന്നേ.
൨൭ [31] ക്രിസ്തുവിന്റെ സുവിശേ
ഷത്തിന്ന യോഗ്യമായിട്ട മാത്രം
നടപ്പിൻ: ഞാൻ നിങ്ങളെ വന്ന
കണ്ടാലും, ദൂരത്തായിരുന്നാലും,
നിങ്ങൾ സുവിശേഷത്തിന്റെ
വിശ്വാസത്തിനായിട്ട [32] ഒന്നിച്ച
പൊരുതുകൊണ്ട, ഏകാത്മാവിലും
[33] ഏകമനസ്സിലും [34] നില്ക്കുന്നു
എന്ന നിങ്ങളുടെ കാൎയ്യങ്ങളെ
കുറിച്ച ഞാൻ കേൾക്കേണ്ടുന്ന
തിന്നായിട്ട ആകുന്നു.
൨൮ നിങ്ങളുടെ പ്രതിയോഗി
കളാൽ ഒന്നിലും ഭയപ്പെടാതെ
ഇരിപ്പിൻ; ആയത [35] അവൎക്ക
നാശത്തിന്റെയും, [36] നിങ്ങൾ
ക്കൊ രക്ഷയുടെയും സ്പഷ്ടമുള്ള
ഒരു അടയാളമാകുന്നു, അതും
ദൈവത്തിൽനിന്ന [ആകുന്നു.]
൨൯ എന്തുകൊണ്ടെന്നാൽ ക്രി
സ്തുവിന്റെ പേൎക്ക നിങ്ങൾക്ക
[37] നല്കപ്പെട്ടിരിക്കുന്നത [38] അവ
ങ്കൽ വിശ്വസിപ്പാൻ മാത്രമല്ല,
അവന്റെ നിമിത്തം കഷ്ടമനുഭ
വിപ്പാനും കൂടെ ആകുന്നു.
൩൦ നിങ്ങൾ എന്നിൽ കണ്ടതാ
യും, [39] എന്നിൽ ഉണ്ടെന്ന ഇപ്പോ
ൾ കേൾക്കുന്നതായുമുള്ള [40] ആ
പോരാട്ടം നിങ്ങൾക്ക ഉണ്ടല്ലൊ.

## ൨ അദ്ധ്യായം.

൧ അവൻ ഐക്യതക്കും താഴ്മെക്കും ക്രി-
സ്തുവിന്റെ വഴിയിൽ ജാഗ്രതയായി നട
പ്പാനും ബുദ്ധി ഉപദേശിക്കുന്നത.

അതുകൊണ്ട ക്രിസ്തുവിൽ വല്ല
ആശ്വാസവും ഉണ്ടെങ്കിൽ, സ്നേ
ഹത്തിന്റെ വല്ല മനശ്ശാന്തത
യും ഉണ്ടെങ്കിൽ, [1] ആത്മാവിന്റെ
വല്ല അന്യോന്യതയും ഉണ്ടെങ്കി
ൽ, [2] വല്ല മനസ്സലിവുകളും കരു
ണകളും ഉണ്ടെങ്കിൽ,
൨ നിങ്ങൾ [3] ഏക ചിത്തമുള്ളവ
രായി, ഏക സ്നേഹമുള്ളവരായി,
ഏക മനസ്സുള്ളവരായി, ഏക വി
ചാരമുള്ളവരായി, ഇരിക്കുന്നതി
നാൽ, [4] എന്റെ സന്തോഷത്തെ
പൂൎത്തിയാക്കുവിൻ.
൩ [5] ഒന്നിനെയും വിവാദത്താൽ
എങ്കിലും വൃഥാ സ്തുതിയാൽ എങ്കി
ലും ചെയ്യാതെ, [6] മനത്താഴ്മയൊ
ടെ ഓരോരുത്തൻ മറ്റുള്ളവരെ
തന്നെക്കാൾ ശ്രേഷ്ഠതയുള്ളവർ
എന്ന വിചാരിച്ചുകൊൾവിൻ.
൪ [7] ഓരോരുത്തൻ അവനവ
ന്റെ സ്വന്തകാൎയ്യങ്ങളെ അല്ല,
ഓരോരുത്തൻ മറ്റുള്ളവരുടെ കാ
ൎയ്യങ്ങളെ കൂടെ നോക്കെണം.

30. ൨ കൊരി. ൧: ൧൪. ൫: ൧൨. 31. എഫെ. ൪: ൧. കൊലൊ. ൧: ൧൦. ൧ തെസ്സ. ൨: ൧൨. ൪: ൧. 32. യെഹൂ ൩. 33 ൧ കൊരി ൧: ൧൦. 34. ഫിലി. ൪: ൧. 35. ൨ തെസ്സ. ൧: ൫. 36. രോമാ. ൮: ൧൭. ൨ തിമൊ. ൨: ൧൧. 37. നടപ്പ. ൫: ൪൧. രോമാ. ൫: ൩. 38. എഫെ ൨: ൮ 39. നടപ്പ. ൧൬: ൧൯. ൧ തെസ്സ ൨: ൨. 40. കൊലൊ. ൧: ൧.

1. ൨ കോരി. ൧൩: ൧൪. 2. കൊലൊ. ൩: ൧൨. 3. രോമാ. ൧൨: ൧൬. ൧൫: ൫. ൧ കോരി. ൧: ൧൦. ൨ കോരി. ൧൩: ൧൧. ഫിലി. ൧: ൨൭. ൩: ൧൬. ൧ പത്രൊ. ൩: ൮ 4. യോഹ ൩: ൨൯ 5. ഗലാ. ൫: ൨൬. ഫിലി. ൧: ൧൫, ൧൬. യാക്കൊ. ൩: ൧൪. 6. രോമാ. ൧൨: ൧൦. എഫെ. ൫: ൨൧. ൧ പത്രൊ. ൫: ൫ 7. ൧ കോരി. ൧൦: ൨൪, ൩൩. ൧൩: ൫.

൫ ക്രിസ്തു യേശുവിൽ ഉണ്ടാ
യിരുന്ന [8] ഈ ചിന്ത തന്നെ നി
ങ്ങളിലും ഉണ്ടായിരിക്കട്ടെ:
൬ [9] ആവൻ ദൈവത്തിന്റെ
സ്വരൂപത്തോടെ ഇരിക്കകൊണ്ട,
ദൈവത്തോട സമമായിരിക്കുന്ന
ത [10] കവൎച്ച എന്ന നിരൂപിച്ചില്ല:
൭ എന്നാലൊ [11] തന്നെത്താൻ
വെറുമയാക്കി, [12] ഒരു ദാസന്റെ
വേഷം പൂണ്ട, [13] മനുഷ്യരുടെ
ഛായയിൽ ചമയുകയും,
൮ ആകൃതിയിൽ മനുഷ്യനെ
പോലെ കാണപ്പെട്ട, തന്നെത്താ
ൻ താഴ്ത്തി, കുരിശിലെ മരണ
മാകുന്ന [14] മരണത്തോളം തന്നെ
അനുസരണമുള്ളവനായി തീരു
കയും ചെയ്തു.
൯ അതുകൊണ്ട ദൈവവും [15]
അവനെ ഏറ്റവും ഉന്നതപ്പെട്ടു
ത്തി, സകല നാമത്തിനും മേലാ
യി [16] ഒരു നാമത്തെ അവന
കൊടുക്കയും ചെയ്തു:
൧൰ [17] യേശുവിന്റെ നാമത്തിൽ
സ്വൎഗ്ഗത്തിലുള്ളവയുടെയും, ഭൂമി
യിലുള്ളവയുടെയും, ഭൂമിക്ക കീഴുള്ള
വയുടെയും മുഴങ്കാൽ ഒക്കെയും
മടങ്ങേണ്ടുന്നതിനും,
൧൧ [18] സകല നാവും യേശു
ക്രിസ്തു കൎത്താവാകുന്നു എന്ന
പിതാവായ ദൈവത്തിന്റെ മഹ
ത്വത്തിന അനുസരിച്ച പറയേ
ണ്ടുന്നതിനും തന്നെ.
൧൨ അതുകൊണ്ട എനിക്ക പ്രി
യമുള്ളവരേ, [19] നിങ്ങൾ എല്ലാ
യ്പോഴും അനുസരിച്ച നടന്നത
പോലെ, ഞാൻ നിങ്ങളോട കൂടെ
യുള്ളപ്പോൾ മാത്രമല്ല, ഇപ്പോൾ
ഞാൻ കൂടെയില്ലാതെയിരിക്കുന്ന
സമയത്ത ഏറ്റവും അധികമാ
യി നിങ്ങൾ [20] ഭയത്തോടും വിറ
യലോടും നിങ്ങളുടെ സ്വന്ത ര
ക്ഷയെ നടത്തിക്കൊൾവിൻ.
൧൩ എന്തുകൊണ്ടെന്നാൽ മന
സ്സുവെപ്പാനും പ്രവൃത്തിപ്പാനും
നിങ്ങളിൽ നല്ല ഇഷ്ടത്തോടെ
[21] വ്യാപരിക്കുന്നത ദൈവം ആ
കുന്നു.
൧൪ സകല കാൎയ്യങ്ങളെയും [22]
പിറുപിറുപ്പുകളും [23] തൎക്കങ്ങളും കൂ
ടാതെ ചെയ്വിൻ:
൧൫ നിങ്ങൾ കളങ്കമില്ലാത്തവ
രും പരമാൎത്ഥമുള്ളവരും, [24] കോട്ടവും
വികടവുമുള്ളോരു തലമുറയുടെ
[25] നടുവിൽ [26] ദൈവത്തിന്റെ നി
ഷ്കളങ്കമക്കളും ആയിരിക്കേണ്ടുന്ന
തിന തന്നെ: ആയവരുടെ ഇട

8. മത്താ. ൧൧: ൨൯ യോഹ. ൧൩: ൧൫ ൧ പത്രൊ. ൨: ൨൧. ൧ യോഹ. ൨: ൬
9. യോഹ ൧: ൧, ൨. ൧൭: ൫. ൨ കോറി. ൪: ൪. കൊലോ. ൧: ൧൫. എബ്ര്യ. ൧: ൩.
10. യോഹ. ൫: ൧൮. ൧൰: ൩൩ 11 സങ്കീ. ൨൨: ൬. യെശാ. ൫൩: ൩. ദാനി. ൯: ൨൬ മൎക്കൊ. ൯: ൧൨. റോമാ. ൧൫: ൩. 12. യെശാ. ൪൨: ൧. ൪൯: ൩, ൬. ൫൨: ൧൩. ൫൩: ൧൧. ഹെസ. ൩൪: ൨൩, ൨൪. സെഖ. ൩: ൮. മത്താ. ൨൰: ൨൮. ലൂ. ൨൨: ൨൭. 13. യോഹ ൧: ൧൪. റോമാ. ൧: ൩. ൮: ൩. ഗലാ. ൪: ൪. എബ്രാ. ൨: ൧൪, ൧൭. 14. മത്താ ൨൬: ൩൯, ൪൨. യോഹ ൧൰: ൧൮. എബ്ര്യാ ൫: ൮. ൧൨: ൨. 15. യോഹ. ൧൭: ൧, ൨, ൫ നടപ്പ. ൨: ൩൩. എബ്രാ. ൨: ൯. 16. എഫെ. ൧: ൨൰, ൨൧ എബ്രാ. ൧: ൪. 17 യെശാ. ൪൫: ൨൩. മത്താ. ൨൮: ൧൮. റോമാ. ൧൪: ൧൧. അറി. ൫. ൧൩. 18. യോഹ. ൧൩: ൧൩. നടപ്പ. ൨: ൩൬ റോമാ. ൧൪: ൯ ൧ കൊറി. ൮: ൬. ൧൨: ൩. 19. ഫീലി. ൧. ൨൭ 20. എഫെ. ൬: ൫. 21. ൨ കൊറി. ൩: ൫. എബ്രാ. ൧൩: ൨൧ 22. ൧ കോറി. ൧൰: ൧൰. ൧ പത്രൊ. ൪: ൯. 23. റോമാ. ൧൪: ൧. 24. ൫ മോശ. ൩൨: ൫. 25 ൧ പത്രൊ. ൨: ൧൨. 26. മത്താ. ൫. ൧൫ എഫെ. ൫: ൮.

യിൽ [27] നിങ്ങൾ വെളിച്ചങ്ങൾ
പോലെ ലോകത്തിൽ ശോഭിക്കു
ന്നു.
൰൬ [28] ഞാൻ വെറുതെ ഓടീട്ടു
മില്ല, വെറുതെ അദ്ധ്വാനപ്പെട്ടിട്ടു
മില്ല എന്നു വെച്ചു, [29] ഞാൻ ക്രി
സ്തുവിന്റെ നാളിൽ ആനന്ദി
ക്കേണ്ടുന്നതിന, ജീവന്റെ വച
നത്തെ പിടിച്ചു കാട്ടിക്കൊണ്ടിരി
പ്പിൻ.
൰൭ അത്രയുമല്ല നിങ്ങളുടെ വി
ശ്വാസത്തിന്റെ ബലിയുടെയും
[30] ശുശ്രൂഷയുടെയും മേൽ [31] ഞാൻ
ഒഴിക്കപ്പെട്ടാലും, [32] ഞാൻ സ
ന്തോഷിക്കയും, നിങ്ങളോട എല്ലാ
വരോടും കൂടെ ആനന്ദിക്കയും
ചെയ്യുന്നു:
൰൮ ഇതിന്റെ നിമിത്തമായിട്ടു
നിങ്ങളും സന്തോഷിക്കയും, എ
ന്നോട കൂടെ ആനന്ദിക്കയും ചെ
യ്യിൻ.
൰൯ എന്നാൽ നിങ്ങളുടെ അവ
സ്ഥയെ അറിയുമ്പോൾ ഞാനും
നന്നായി ആശ്വാസപ്പെടേണ്ടു
ന്നതിന, വേഗത്തിൽ [33] തീമോഥെ
യുസിനെ നിങ്ങളുടെ അടുക്കൽ
അയക്കുമെന്നു ഞാൻ കർത്താവാ
യ യേശുവിൽ ആശപ്പെടുന്നു.
൨൰ അതെന്തെന്നാൽ നിങ്ങളു
ടെ കാൎയ്യങ്ങളെ പരമാൎത്ഥമായി
വിചാരിപ്പാൻ ഇനിക്ക [43] സമ
ചിത്തൻ മറ്റൊരുത്തനുമില്ല.
൨൰൧ എന്തെന്നാൽ യേശുക്രിസ്തു
വിന്റെ കാൎയ്യങ്ങളെ അല്ല, [35] സ്വ
ന്ത കാൎയ്യങ്ങളെ എല്ലാവരും അ
ന്വേഷിക്കുന്നു
൨൰൨ എന്നാൽ അവൻ പിതാ
വിനോട കൂടെ [36] ഒരു പുത്രൻ
എന്ന പോലെ എന്നോട കൂടെ
സുവിശേഷത്തിൽ ശുശ്രൂഷിച്ചു
എന്നു അവന്റെ ദൃഷ്ടാന്തത്തെ
നിങ്ങൾ അറിയുന്നുവല്ലൊ.
൨൰൩ അതുകൊണ്ട എന്റെ കാ
ൎയ്യം ഇന്നപ്രകാരം നടക്കുമെന്നു
ഞാൻ കാണുമ്പോൾ, ഉടനെ
അവനെ വേഗത്തിൽ അയക്കും
എന്നു ഞാൻ ആശപ്പെടുന്നു.
൨൰൪ എന്നാൽ ഞാൻ തന്നെയും
വേഗത്തിൽ വരുമെന്നു [37] ഞാൻ
കർത്താവിങ്കൽ ആശ്രയിക്കുന്നു.
൨൰൫ എങ്കിലും എന്റെ സഹോ
ദരനും, എന്റെ സഹായക്കാര
നും, [38] കൂട്ടുഭടനും, [39] നിങ്ങളുടെ ദൂത
നും, [40] എന്റെ മുട്ടിന ശുശ്രൂഷ
ചെയ്യുവനുമായ [41] എപ്പഫ്രൊദി
ത്തുസിനെ നിങ്ങളുടെ അടുക്കൽ
അയപ്പാൻ ആവശ്യമെന്നു
ഞാൻ നിരൂപിച്ചു.
൨൰൬ എന്തെന്നാൽ [42] അവൻ
നിങ്ങളെ എല്ലാവരെയും കുറിച്ചു
വാഞ്ഛിച്ചും, താൻ രോഗിയായി
എന്നു നിങ്ങൾ കേട്ടതുകൊണ്ട,
അവൻ ഏററവും വ്യസനപ്പെട്ടും
ഇരുന്നു.

---

27. മത്താ. ൫: ൰൪, ൰൬. എഫേ. ൫: ൮. 28. ഗലാ, ൨: ൨. ൧ തെസ്സ ൩: ൫. 29. ൨ കോറി. ൧: ൰൪. ൧ തെസ്സ. ൨: ൰൯. 30. റോമാ ൰൫: ൰൬. 31. ൨ തിമൊ. ൪: ൬. 32. ൨ കോറി. ൭: ൪. കൊലോ. ൧: ൨൰൪. 33. റോമാ. ൰൬: ൨൰൧. ൧ തെസ്സ. ൩: ൨. 34. സങ്കീ ൫൫: ൰൩. 35. ൧ കോറി. ൰: ൨൰൪, ൩൰൩. ൰൩: ൫. ൨ തിമൊ. ൪: ൰, ൰൬. 36. ൧ കോറി. ൪: ൰൭. ൧ തിമൊ. ൧: ൨. ൨ തിമൊ. ൧: ൨. 37. ഫീലി. ൧: ൨൫. ഫിലേ ൨൨. 38. ഫിലേ. ൨. 39. ൨ കോറി. ൮: ൨൰൩. 40. ൨ കോറി. ൰൧: ൯. ഫീലി. ൪: ൰൮. 41. ഫിലി ൪: ൰൮. 42. ഫിലി. ൧: ൮.

൨൭ എന്തെന്നാൽ അവൻ മരി
ക്കത്തക്കവണ്ണം രോഗിയായിരു
ന്നു സത്യം: എങ്കിലും ദൈവത്തി
ന അവനോട കരുണയുണ്ടായി;
അവനോട മാത്രമല്ല, ഇനിക്ക ദുഃ
ഖത്തിന്മേൽ ദുഃഖംഉണ്ടാകാതെയി
രിപ്പാൻ എന്നോടും കൂടെ തന്നെ.
൨൮ ആയതുകൊണ്ട നിങ്ങൾ
അവനെ പിന്നെയും കാണുമ്പോ
ൾ, സന്തോഷിക്കേണ്ടുന്നതിനും
ഇനിക്ക ദുഃഖം കുറഞ്ഞു തീരേണ്ടു
ന്നതിനും ഞാൻ അവനെ അധി
ക ജാഗ്രതയോടെ അയച്ചു.
൨൯ ആകയാൽ നിങ്ങൾ കൎത്താ
വിങ്കൽ എല്ലാ സന്തോഷത്തോടും
കൂടെ അവനെ കൈക്കൊൾവി
ൻ: [43] ഇപ്രകാരമുള്ളവരെ ബഹു
മാനത്തോടെ വിചാരിക്കയും ചെ
യ്യിൻ:
൩൰ അതെന്തുകൊണ്ടെന്നാൽ എ
ന്നോടുള്ള [44] നിങ്ങളുടെ ശുശ്രൂഷ
യുടെ കുറവിനെ പൂൎത്തിയാക്കുവാ
നായിട്ട, അവൻ തന്റെ പ്രാണ
നെ പ്രമാണിക്കാതെ ക്രിസ്തുവി
ന്റെ പ്രവൃത്തിക്കായിട്ട മരിക്കു
മാറായിരുന്നു.

## ൩ അദ്ധ്യായം.

൧ അവൻ അവരെ കള്ള ഉപദേഷ്ടാക്കന്മാ
രെ കുറിച്ചും. ൧൮ കപടഭക്തിക്കാരുടെ വ
ഴികളെ വിട്ടുവാനും ഓൎമ്മപ്പെടുത്തുന്നു.

തീൎച്ചെക്ക, എന്റെ സഹോദര
ന്മാരേ, [1] കൎത്താവിൽ സന്തോ
ഷിപ്പിൻ: ഏക വിധകാൎയ്യങ്ങളെ
നിങ്ങൾക്ക എഴുതുന്നത ഇനിക്ക
അസഹ്യമല്ല സത്യം, അത നി
ങ്ങൾക്ക ക്ഷേമവുമാകുന്നു.
൨ [2] നായ്ക്കളെ കുറിച്ച സൂക്ഷി
പ്പിൻ, [3] ദുഷ്പ്രവൃത്തിക്കാരെ കുറിച്ച
സൂക്ഷിപ്പിൻ, [4] ഛേദനത്തെ കു
റിച്ച സൂക്ഷിപ്പിൻ.
൩ എന്തുകൊണ്ടെന്നാൽ [5] ആ
ത്മാവിൽ ദൈവത്തെ സേവിക്കു
ന്നവരും, [6] ക്രിസ്തു യേശുവിൽ
ആനന്ദിക്കുന്നവരും ജഡത്തിൽ
ആശ്രയിക്കാത്തവരുമായുള്ള നാം
[7] ഛേദന തന്നെ ആകുന്നു.
൪ എന്നാൽ [8] ജഡത്തിൽ ആ
ശ്രയിപ്പാൻ ഇനിക്ക സംഗതി
ഉണ്ട. മറ്റൊരുത്തൻ തനിക്ക ജ
ഡത്തിൽ ആശ്രയിപ്പാൻ ഇടയു
ണ്ട എന്ന നിരൂപിച്ചാൽ, ഇനി
ക്ക അധികം:
൫ ഞാൻ [9] എട്ടാം ദിവസത്തിൽ
ഛേദന ഏറ്റവൻ, [10] ഇസ്രായേ
ലിന്റെ ജാതിക്കാരൻ, [11] ബെ
ന്യാമിന്റെ ഗോത്രക്കാരൻ, [12] എ
ബ്രായക്കാരിൽനിന്നുള്ള എബ്രായ
ക്കാരൻ; ന്യായപ്രമാണം സംബ
ന്ധിച്ചോ, [13] ഒരു പറിശൻ;
൬ [14] തീക്ഷ്ണതയെ സംബന്ധി
ച്ച, [15] ദൈവസഭയെ പീഡിപ്പി
ച്ചവൻ; [16] ന്യായപ്രമാണത്തിലു

43. ൧ കോറി. ൧൬: ൧൮. ൧ തെസ്സ. ൫: ൧൨. ൧ തിമോ. ൫: ൧൭. 44. ൧കോറി. ൧൬: ൧൭. ഫിലി. ൪: ൧൦.

1. ൨കോറി. ൧൩: ൧൧. ഫിലി. ൪: ൪. ൧തെസ്സ. ൫: ൧൬. 2. യശാ. ൫൬: ൧൦. ഗലാ. ൫: ൧൫. 3. ൨കോറി. ൧൧: ൧൩. 4. റോമാ. ൨: ൨൮. ഗലാ. ൫: ൨. 5. യോഹ. ൪: ൨൩. ൨൪. റോമാ. ൭: ൬. 6. ഗലാ ൬: ൧൪. 7. ൫മോശ. ൧൦: ൧൬ ൩൦; ൬. യറ. ൪: ൪. റോമാ. ൨: ൨൯. ൪: ൧൧, ൧൨. കൊലൊ. ൨: ൧൧. 8. ൨ കോറി. ൧൧: ൧൮, ൨൧ 9. ആദ്യ. ൧൭: ൧൨. 10. ൨ കോറി. ൧൧: ൨൨. 11. റോമാ. ൧൧: ൧. 12 ൨ കോറി. ൧൧: ൨൨. 13. നടപ്പ. ൨൩: ൬. ൨൬: ൪, ൫. 14. നടപ്പ. ൨൨: ൩. ഗലാ. ൧: ൧൩, ൧൪. 15. നടപ്പ. ൮: ൩. ൯: ൧. 16. റോമാ. ൧൦: ൫.

ള്ള നീതിയെ സംബന്ധിച്ചു, [17]
കുററമില്ലാത്തവൻ.
൭ എന്നാലും [18] ഏതുകാൎയ്യങ്ങൾ
എനിക്ക ലാഭം ആയിരുന്നുവോ,
അവയെ ഞാൻ ക്രിസ്തുവിന്റെ
നിമിത്തമായിട്ട നഷ്ടമെന്ന വി
ചാരിച്ചു.
൮ അതെ സംശയമില്ല, എന്റെ
കൎത്താവാകുന്ന ക്രിസ്തു യേശുവി
നെ കുറിച്ചുള്ള [19] അറിവിന്റെ
ശ്രേഷ്ഠത നിമിത്തം ഞാൻ സക
ലവും നഷ്ടമെന്ന വിചാരിച്ചുവ
രുന്നു: അവന്റെ നിമിത്തം എ
നിക്ക സകലവും നഷ്ടം വന്നി
രിക്കുന്നു:
൯ ഞാൻ അവയെ എച്ചിൽ
എന്ന വിചാരിക്കയും ചെയ്യുന്നു.
ഞാൻ, ക്രിസ്തുവിനെ നേടേണ്ടുന്ന
തിനും, ന്യായപ്രമാണത്തിൽനി
ന്നുള്ള [20] സ്വന്ത നീതിയെ അല്ല,
[21] വിശ്വാസത്താൽ ദൈവത്തിൽ
നിന്നുള്ളതായി, ക്രിസ്തുവിലുള്ള വി
ശ്വാസം മൂലമുള്ളതായ നീതി ത
ന്നെ ഉണ്ടായിട്ടു, ഞാൻ അവനി
ൽ കാണപ്പെടേണ്ടുന്നതിനും,
൧൦ ഞാൻ അവനെയും, അവ
ന്റെ ഉയിൎപ്പിന്റെ ശക്തിയെ
യും, അവന്റെ മരണത്തിന അ
നുരൂപനായി തീൎന്ന, അവന്റെ
[22] കഷ്ടാനുഭവങ്ങളുടെ കൂട്ടായ്മയെ
യും അറിയേണ്ടുന്നതിനും തന്നെ.

൧൧ [ആയത] ഞാൻ വല്ലപ്ര
കാരത്തിലും [23] മരിച്ചവരുടെ ഉ
യിൎപ്പിൽ എത്തുവാൻ ഇടവരു
മോ എന്ന വെച്ചു ആകുന്നു.
൧൨ [24] ഞാൻ പ്രാപിച്ചു കഴി
ഞ്ഞു എന്നെങ്കിലും, [25] പൂൎണ്ണനാ
യി കഴിഞ്ഞു എന്നെങ്കിലും അല്ല;
ഞാൻ യാതൊന്നിനായി ക്രിസ്തു
യേശുവിനാൽ പിടിപെട്ടുവൊ,
ആയതിനെ പിടിപ്പാൻ ഇടവരു
മോ എന്നുവെച്ചു ഞാൻ പിന്തുട
രുകയത്രെ ചെയ്യുന്നത.
൧൩ സഹോദരന്മാരേ, ഞാൻ
പിടിച്ചിരിക്കുന്നു എന്ന എന്നെ
കുറിച്ചു തന്നെ വിചാരിക്കുന്നില്ല;
എന്നാൽ ഞാൻ ഒന്ന ചെയ്യുന്നു,
[26] പിറകിലുള്ളവയെ മറന്നുകൊ
ണ്ടും, [27] മുമ്പിലുള്ളവെക്ക എത്തി
ക്കൊണ്ടും,
൧൪ ഞാൻ ക്രിസ്തു യേശുവിൽ
[28] ദൈവത്തിന്റെ മേലോട്ടുള്ള
വിളിയുടെ വിരുതിനായിട്ട ലക്ഷ്യ
ത്തിന [29] നേരെ ഓടുന്നു.
൧൫ ആകയാൽ നമ്മിൽ [30] പൂ
ൎണ്ണന്മാരായുള്ളവർ അത്രയും [31] ഈ
പ്രകാരം തന്നെ ചിന്തിച്ചുകൊ
ള്ളെണം: നിങ്ങൾ വല്ലകാൎയ്യത്തി
ലും മററ പ്രകാരം ചിന്തിച്ചാൽ,
അതിനെ ദൈവം നിങ്ങൾക്ക
വെളിപ്പെടുത്തുകയും ചെയ്യും.
൧൬ എന്നാലും നാം ഏതിന

17. ൮ ൧: ൯. 18: മത്താ. ൧൩: ൪൪. 19. യെശാ. ൫൩: ൧൧. യറ. ൯: ൨൩, ൨൪ യോഹ ൧൭: ൩. ൧ കോറി. ൨: ൨. കൊലോ. ൨: ൨. 20. രോമാ. ൧൦: ൩, ൫. 21. രോമാ. ൧: ൧൭ ൩: ൨൧, ൨൨. ൯: ൩൦. ൧൦: ൩, ൬ ഗലാ. ൨: ൧൬. 22. രോമാ. ൬: ൩, ൪, ൫ ൮: ൧൭. ൨ കോറി. ൪: ൧൦, ൧൧. ൨ തിമൊ. ൨: ൧൧, ൧൨. ൧ പത്രൊ ൪: ൧൩. 23. നടപ്പ. ൨൬: ൭. 24 ൧ തിമൊ. ൬: ൧൨. 25. എബ്രാ. ൧൨: ൨൩. 26. സങ്കീ. ൪൫: ൧൦. ൮. ൯: ൬൨. ൨ കോറി. ൫: ൧൬. 27. ൧ കോറി. ൯: ൨൪, ൨൬. എബ്രാ. ൬: ൧. 28. എബ്രാ ൩: ൧. 29. ൨ തിമൊ. ൪: ൭, ൮. എബ്രാ ൧൨: ൧. 30. ൧ കോറി. ൨: ൬. ൧൪: ൨൦. 31. ഗലാ. ൫: ൧൦.

എത്തീട്ടുണ്ടൊ, [32] ആ പ്രമാണ
ത്താൽ തന്നെ [33] നാം നടക്കണം,
[34] ഏകകാൎയ്യം തന്നെ നാം ചി
ന്തിക്കണം.
൧൭ സഹോദരന്മാരേ, [35] നിങ്ങ
ൾ എന്റെ കൂടെ ഒന്നിച്ച പിന്തു
ടരുന്നവരാകുവിൻ, ഞങ്ങൾ നി
ങ്ങൾക്ക [36] ഒരു ദൃഷ്ടാന്തമായുള്ള
പ്രകാരം തന്നെ അങ്ങിനെ നട
ക്കുന്നവരെ സൂക്ഷിച്ച നോക്കുക
യും ചെയ്വിൻ.
൧൮ (എന്തുകൊണ്ടെന്നാൽ പ
ലരും നടക്കുന്നു, അവരെ കുറി
ച്ച, അവർ ക്രിസ്തുവിന്റെ കുരി
ശിന്റെ [37] വൈരികൾ ആകുന്നു
എന്ന, ഞാൻ നിങ്ങളോട പല
പ്പോഴും പറഞ്ഞുവല്ലൊ, ഇപ്പോ
ഴും കരഞ്ഞുകൊണ്ട പറയുന്നു:
൧൯ [38] അവരുടെ അവസാനം
നാശം ആകുന്നു, [39] അവരുടെ
ദൈവം [അവരുടെ] വയറ [ആ
കുന്നു:] [40] അവരുടെ സ്തുതി അവ
രുടെ ലജ്ജയിൽ ആകുന്നു, [41] അ
വർ ഭൂമിക്കടുത്ത കാൎയ്യങ്ങളെ ചി
ന്തിക്കുന്നു.)
൨൦ എന്നാൽ [42] നമ്മുടെ സം
സൎഗ്ഗം സ്വൎഗ്ഗത്തിൽ ആകുന്നു;
[43] അവിടെനിന്ന കൎത്താവായ
യേശു ക്രിസ്തുവാകുന്ന [44] രക്ഷി
താവിനായിട്ട നാം നോക്കി കാ
ത്തുകൊണ്ടുമിരിക്കുന്നു:
൨൧ അവൻ തങ്കലേക്ക തന്നെ
[45] സകലത്തെയും കീഴാക്കികൊൾ
വാൻ കഴിയുന്ന [46] തന്റെ ബല
ത്തിൻപ്രകാരം, നമ്മുടെ ഹീന
തയുള്ള ശരീരം തന്റെ മഹത്വമു
ള്ള ശരീരത്തോടെ അനുരൂപമാകു
വാൻ അതിനെ [47] മറുരൂപപ്പെ
ടുത്തും.

## ൪ അദ്ധ്യായം.

൧ പൊതുവിലുള്ള ബുദ്ധിയുപദേശങ്ങൾ. ൧൦ അപ്പോസ്തോലനോട അവൎക്കുള്ള ഔദാൎയ്യത്തിനും, അവരോട ദൈവത്തിനുള്ള കൃപെക്കും, അവൻ സന്തോഷിക്കുന്നത.

അതുകൊണ്ട, എനിക്ക പ്രിയമു
ള്ളവരും [1] വാഞ്ഛിതന്മാരും [2] എ
ന്റെ സന്തോഷവും കിരീടവുമാ
യുള്ളവരുമാകുന്ന സഹോദരന്മാ
രേ, ഇപ്രകാരം [3] കൎത്താവിൽ സ്ഥി
രമായിനില്പിൻ, സ്നേഹിതന്മാരേ,
൨ [4] കൎത്താവിൽ ഏക ചിന്ത
യോടിരിക്കേണമെന്ന ഞാൻ എ
വൊദിയായിനോട അപേ
ക്ഷിക്കുന്നു, സിന്തികെയോടും
അപേക്ഷിക്കുന്നു.
൩ സത്യമുള്ള ഇണയാളി, ഞാ
ൻ നിന്നോടും അപേക്ഷിക്കുന്നു,
[5] സുവിശേഷത്തിൽ എന്നോട

32 ഗലാ. ൬ ൧൬. 33. റോമാ. ൧൨: ൧൬. ൧൫: ൫. 34. ഫിലി. ൨: ൨. 35. ൧ കോറി. ൪: ൧൬. ൧൧: ൧. ഫിലി. ൪: ൯. ൧ തെസ്സ. ൧: ൬. 36. ൧ പേത്രൊ. ൫: ൩. 37. ഗലാ. ൧ ൭. ൨: ൧൧. ൬: ൧൨. ഫിലി. ൧: ൧൫, ൧൬. 38. ൨ കോറി. ൧൧: ൧൫ ൨ പേത്രൊ. ൨: ൧. 39. റോമാ. ൧൬: ൧൮ ൧ തിമൊ. ൬: ൫. തീത്തു. ൧: ൧൧. 40. ഹോശെ. ൪: ൭. ൨ കോറി ൧൧: ൧൨. ഗലാ. ൬: ൧൩. 41. റോമാ. ൮: ൫. 42. എഫെ. ൨: ൬, ൧൯ കൊലൊ. ൩: ൧, ൩. 43. നടപ്പ. ൧: ൧൧. 44. ൧ കോറി. ൧: ൭. ൧ തെസ്സ. ൧: ൧൦. തീത്തു. ൨: ൧൩. 45. ൧ കോറി. ൧൫: ൨൬, ൨൭. 46. എഫെ. ൧: ൧൯. 47. ൧ കോറി. ൧൫: ൪൩, ൪൮, ൪൯. കൊലൊ. ൩: ൪. ൧ യോഹ. ൩: ൨.

1. ഫിലി. ൧: ൮. 2. ൨ കോറി. ൧: ൧൪. ഫിലി. ൨: ൧൬. ൧ തെസ്സ ൨: ൧൯, ൨൦ 3. ഫിലി. ൧: ൨൭. 4. ഫിലി. ൨: ൨. ൩: ൧൬. 5. റോമാ. ൧൬: ൩. ഫിലി. ൧: ൨൭.

കൂടെയും, ക്ലേമെന്തിനോടും, [6] ജീവന്റെ പുസ്തകത്തിൽ നാമങ്ങളുള്ള എന്റെ മററ കൂട്ടപ്രവൃത്തിക്കാരോടും കൂടെയും, അദ്ധ്വാനപ്പെട്ട സ്ത്രീകൾക്ക സഹായിക്ക.
൪ [7] കൎത്താവിൽ എപ്പോഴും സന്തോഷിപ്പിൻ: പിന്നെയും ഞാൻ പറയുന്നു, സന്തോഷിപ്പിൻ.
൫ നിങ്ങളുടെ അടക്കം എല്ലാ മനുഷ്യൎക്കും അറിയപ്പെടട്ടെ. [8] കൎത്താവ സമീപത്ത ഉണ്ട.
൬ [9] നിങ്ങൾ ഒന്നിനും വിചാരപ്പെടാതെ, സകലത്തിലും നിങ്ങളുടെ യാചനകൾ സ്തോത്രത്തോടും കൂടെ, പ്രാൎത്ഥനയാലും അപേക്ഷയാലും ദൈവത്തിന അറിയിക്കപ്പെടെണം.
൭ സകല ബുദ്ധിയേയും കവിയുന്ന [10] ദൈവത്തിൻ സമാധാനം നിങ്ങളുടെ ഹൃദയങ്ങളെയും നിങ്ങളുടെ മനസ്സുകളെയും ക്രിസ്തു യേശുവിൽ കാക്കുകയും ചെയ്യും.
൮ ശേഷമുള്ളതിന സഹോദരന്മാരെ, ഏതെല്ലാം കാൎയ്യങ്ങൾ സത്യമുള്ളവയൊ, ഏതെല്ലാം കാൎയ്യങ്ങൾ വന്ദ്യങ്ങളൊ, ഏതെല്ലാം കാൎയ്യങ്ങൾ നീതിയുള്ളവയൊ, ഏതെല്ലാം കാൎയ്യങ്ങൾ ശുദ്ധമുള്ളവയൊ, ഏതെല്ലാം കാൎയ്യങ്ങൾ ചന്തമുള്ളവയൊ, ഏതെല്ലാം [11] കാൎയ്യങ്ങൾ നല്ല കീൎത്തിയുള്ളവയൊ, വല്ല സുകൃതവുമുണ്ടൊ, വല്ല പുകഴ്ചയുമുണ്ടൊ, അവയെ നിരൂപിച്ചുകൊൾവിൻ.
൯ [12] നിങ്ങൾ പഠിച്ചിട്ടും, പരിഗ്രഹിച്ചിട്ടും, കേട്ടിട്ടും, എന്നിൽ കണ്ടിട്ടുമുള്ള കാൎയ്യങ്ങളെ തന്നെ ചെയ്യിൻ: [13] സമാധാനത്തിന്റെ ദൈവം നിങ്ങളോട കൂടെ ഇരിക്കയും ചെയ്യും.
൧൦ എന്നാൽ ഇപ്പോൾ ഒടുക്കത്ത ഇനിക്കവേണ്ടി [14] നിങ്ങൾക്കുള്ള വിചാരം വീണ്ടും തളിൎത്തുകൊണ്ട, ഞാൻ കൎത്താവിൽ വളരെ സന്തോഷിച്ചു: ഇതിൽ നിങ്ങൾ താല്പൎയ്യപ്പെട്ടുമിരുന്നു, എങ്കിലും നിങ്ങൾക്ക അവസരം ഇല്ലാഞ്ഞു.
൧൧ മുട്ടിനെ കുറിച്ച ഞാൻ പറയുന്നു എന്നല്ല: എന്തുകൊണ്ടെന്നാൽ ഞാൻ ഏത അവസ്ഥയിൽ ഇരിക്കുന്നു എങ്കിലും, [15] അലംഭാവത്തോടെ ഇരിപ്പാൻ ഞാൻ പഠിച്ചിട്ടുണ്ട.
൧൨ [16] താണിരിപ്പാനും ഇനിക്ക അറിയാം, പരിപൂൎണ്ണതപ്പെടുവാനും ഇനിക്ക അറിയാം: തൃപ്തിയായിരിപ്പാനും വിശന്നിരിപ്പാനും, പൂൎണ്ണതപ്പെടുവാനും ബു

6. പുറ. ൩൨: ൩൨. സങ്കീ. ൬൯: ൨൮. ദാനി. ൧൨: ൧. ലൂ. ൧൦: ൨൦. അറി ൩: ൫. ൧൩: ൮. ൨൦: ൧൨. ൨൧: ൨൭. 7. റോമാ. ൧൨: ൧൨. ഫീലി. ൩: ൧. ൧ തെസ്സ. ൫: ൧൬. ൧ പത്രൊ. ൪: ൧൩. 8. ൨ തെസ്സ. ൨: ൨. എബ്രാ. ൧൦: ൨൫. യാക്കോ. ൫: ൮, ൯. ൧ പത്രൊ. ൪: ൭. ൨ പത്രൊ. ൩: ൮, ൯. 9. സങ്കീ ൫൫: ൨൨. സുഭാ ൧൬: ൩. മത്താ. ൬: ൨൫. ലൂ. ൧൨: ൨൨. ൧ പത്രൊ. ൫: ൭. 10 യോഹ. ൧൪: ൨൭. റോമാ. ൫: ൧. കൊലൊ. ൩: ൧൫. 11. ൧ തെസ്സ ൫: ൨൨. 12. ഫീലി ൩: ൧൭. 13. റോമാ. ൧൫: ൩൩. ൧൬: ൨൦. ൧ കോറി. ൧൪: ൩൩. ൨ കോറി. ൧൩: ൧൧. ൧ തെസ്സ. ൫: ൨൩. എബ്രാ. ൧൩: ൨൦. 14. ൨ കോറി. ൧൧: ൯. 15. ൧ തിമൊ. ൬: ൬, ൮. 16. ൧ കോറി. ൪: ൧൧. ൨ കോറി. ൬: ൧൦. ൧൧: ൨൭.

ധിമുട്ടു സഹിപ്പാനും, ഞാൻ എ
ല്ലാടവും എല്ലാ കാൎയ്യങ്ങളിലും അ
ഭ്യസിക്കപ്പെട്ടവനാകുന്നു.
൧൩ [17] എന്നെ ശക്തിപ്പെടു
ത്തുന്ന ക്രിസ്തുവിനാൽ ഞാൻ
സകലത്തിന്നും പ്രാപ്തനാകുന്നു.
൧൪ എങ്കിലും [18] നിങ്ങൾ എ
ന്റെ ദുഃഖത്തിൽ കൂട്ടായ്മയെ കാ
ട്ടുകയാൽ നന്നായി.
൧൫ ഫിലിപ്പിയക്കാരെ, സുവി
ശേഷത്തിന്റെ ആരംഭത്തിങ്കൽ,
ഞാൻ മക്കെദോനിയായിൽനി
ന്ന പുറപ്പെട്ടപ്പോൾ, [19] നിങ്ങൾ
മാത്രം അല്ലാതെ, മറ്റൊരു സഭ
യും കൊടുക്കൽ വാങ്ങൽ കണ
ക്കിൽ എന്നോട ഐക്യതപ്പെട്ടതു
മില്ല എന്ന നിങ്ങളും അറിഞ്ഞി
രിക്കുന്നു.
൧൬ എന്തുകൊണ്ടെന്നാൽ തെ
സ്സലോനിക്കയിൽ തന്നെ നി
ങ്ങൾ എന്റെ ബുദ്ധിമുട്ടിന ഒ
ന്ന രണ്ടു പ്രാവശ്യം കൊടുത്ത
യച്ചു.
൧൭ ഞാൻ ഒരു സമ്മാനത്തെ
ആഗ്രഹിക്കുന്നു എന്നല്ല: [20] നി
ങ്ങളുടെ കണക്കിനായി വൎദ്ധി
പ്പാൻ തക്ക ഫലത്തെ അത്രെ
ഞാൻ ആഗ്രഹിക്കുന്നത.
൧൮ എന്നാൽ എല്ലാം ഇനിക്കു
ണ്ടു, പരിപൂൎണ്ണമായിരിക്കുന്നു:
നിങ്ങളാൽ [അയക്കപ്പെട്ട] [21] സു
ഗന്ധവാസനയും, ദൈവത്തി
ന സംപ്രീതിയായും, അംഗീക
രിക്കത്തക്കതായുമുള്ള [22] ബലിയു
മായവയെ [23] എപ്പപ്രോദിത്തു
സിന്റെ കയ്യിൽനിന്ന പരിഗ്ര
ഹിച്ചിട്ടു, ഞാൻ പൂൎണ്ണതപ്പെട്ടിരി
ക്കുന്നു.
൧൯ എന്നാൽ എന്റെ ദൈ
വം [24] തന്റെ ധനത്തിൻപ്രകാ
രം [25] നിങ്ങളുടെ ബുദ്ധിമുട്ടിനെ
ഒക്കെയും ക്രിസ്തു യേശുവിനാൽ
മഹത്വത്തിൽ നികത്തി തരിക
യും ചെയ്യും.
൨൦ [26] നമ്മുടെ ദൈവവും പി
താവുമായവന എന്നെന്നേക്കും
മഹത്വം ഉണ്ടാകട്ടെ ആമേൻ.
൨൧ ശുദ്ധിമാന്മാരെ എല്ലാവ
രെയും ക്രിസ്തു യേശുവിൽ സല്ക്ക
രിപ്പിൻ. എന്നോടു കൂടെ ഇരി
ക്കുന്ന സഹോദരന്മാർ [27] നിങ്ങ
ളെ സല്ക്കരിക്കുന്നു.
൨൨ ശുദ്ധിമാന്മാർ എല്ലാവരും,
[28] വിശേഷാൽ കൈസറിന്റെ
ഭവനത്തിലുള്ളവരും, നിങ്ങളെ
സല്ക്കരിക്കുന്നു.
൨൩ [29] നമ്മുടെ കൎത്താവായ
യേശു ക്രിസ്തുവിന്റെ കൃപ നി
ങ്ങളോട എല്ലാവരോടും കൂടെ ഉ
ണ്ടായിരിക്കട്ടെ. ആമേൻ.

---

17. യോഹ. ൧൫: ൫. ൨ കോറി. ൧൨: ൯. 18. ഫിലി. ൧: ൭. 19. ൨ കോറി. ൧൧: ൭, ൯. 20. റോമാ ൧൫: ൨൮. തീത്തു ൩: ൧൪. 21. എബ്രാ. ൧൩: ൧൬. 22. ൨ കോറി. ൯: ൧൨. 23. ഫിലി ൨: ൨൫. 24. എഫേ. ൧: ൭. ൩: ൧൬. 25. സങ്കീ. ൨൩: ൧. ൨ കോറി. ൯: ൮. 26. റോമാ. ൧൬: ൨൭ ഗലാ. ൧: ൫. 27. ഗല. ൧: ൨. 28. ഫിലി. ൧: ൧൩. 29. റോമ. ൧൬: ൨൦.

# അപ്പോസ്തോലനായ പൌലുസ

# കൊലോസിയക്കാൎക്ക

## എഴുതിയ ലേഖനം.

---

### ൧ അദ്ധ്യായം.

൨ അവൻ അവരുടെ വിശ്വാസത്തെ കുറിച്ച ദൈവത്തെ സ്തുതിക്കയും, ൯ അവർ കൃപയിൽ വൎദ്ധിപ്പാനായിട്ട പ്രാൎത്ഥിക്കയും, ൧൩ സഭാശിരസ്സാകുന്ന ക്രിസ്തുവിനെ വൎണ്ണിക്കയും ചെയ്യുന്നത.

ദൈവത്തിന്റെ ഇഷ്ടത്താൽ
യേശുക്രിസ്തുവിന്റെ [1] അപ്പോ
സ്തോലനായ പൌലുസും, സ
ഹോദരനായ തീമോഥെയുസും,
൨ കൊലൊസ്സെയിൽ ക്രിസ്തു
വിലുള്ള ശുദ്ധിമാന്മാരും [2] വിശ്വാ
സികളുമായ സഹോദരന്മാൎക്ക
[എഴുതുന്നത:] നമ്മുടെ പിതാവാ
യ ദൈവത്തിൽനിന്നും, കൎത്താ
വായ യേശു ക്രിസ്തുവിൽനിന്നും
നിങ്ങൾക്ക [3] കൃപയും സമാധാ
നവും ഉണ്ടാകട്ടെ.
൩ ക്രിസ്തു യേശുവിൽ നിങ്ങൾ
ക്കുള്ള വിശ്വാസത്തെയും സകല
ശുദ്ധിമാന്മാരോടുമുള്ള [4] സ്നേഹ
ത്തെയും കുറിച്ച [5] ഞങ്ങൾ കേട്ടി
ട്ട,
൪ നിങ്ങൾ സുവിശേഷത്തി
ലെ സത്യവചനത്തിൽ മുൻ കേ
ട്ടതായി സ്വൎഗ്ഗത്തിൽ നിങ്ങൾ
ക്കായി [8] സംഗ്രഹിക്കപ്പെട്ടിരിക്കു
ന്ന നിശ്ചയത്തിന്റെ നിമിത്ത
മായി,
൫ ഞങ്ങൾ നിങ്ങൾക്ക വേണ്ടി
എപ്പോഴും പ്രാൎത്ഥിച്ചുകൊണ്ട, ന
മ്മുടെ കൎത്താവായ യേശുക്രിസ്തു
വിന്റെ ദൈവവും പിതാവുമാ
യവന [7] സ്തോത്രം ചെയ്യുന്നു.
൬ ആ [സുവിശേഷം] ലോ
കത്തിൽ ഒക്കെയും എന്നപോലെ
തന്നെ, നിങ്ങളുടെ അടുക്കലും വ
ന്ന, നിങ്ങൾ കേൾക്കയും, [9] ദൈ
വത്തിന്റെ കൃപയെ സാക്ഷാൽ
അറികയും ചെയ്ത നാൾ മുതൽ,
നിങ്ങളിലും ഉള്ള പോലെ [10] ഫലം
തരുന്നു:
൭ ഇപ്രകാരം തന്നെ നിങ്ങൾ
ഞങ്ങളുടെ പ്രിയമുള്ള കൂട്ടുഭൃത്യ
നായ [11] എപ്പാപ്രാസിൽനിന്ന
പഠിച്ചിട്ടുമുണ്ടല്ലൊ, അവൻ നി
ങ്ങൾക്ക വേണ്ടി ക്രിസ്തുവിന്റെ

---

എഫെ. ൧: ൧. 2. ൧ കോറി. ൪: ൧൭. എഫെ. ൬: ൨൧. 3. ഗലാ. ൧: ൩. 4. എബ്രാ. ൬: ൧൦. 5. എഫെ. ൧: ൧൫. കൊലൊ. ൧: ൯ ഫിലെ. ൫. 6. ൨ തിമൊ. ൪: ൨൨. ൧ പത്രൊ. ൨: ൪. 7. ൧ കോറി. ൧: ൪. എഫെ. ൧: ൧൬. ഫിലി. ൧: ൩. ൪ : ൬. 8. മത്താ. ൨൪: ൧൪. മൎക്കൊ. ൧൬: ൧൫. റോമ. ൧൦: ൧൮ കൊലൊ. ൧: ൨൩. 9. ൨ കോറി. ൬: ൧. എഫെ. ൩: ൨. തീത്തു. ൨: ൧൧. ൧ പത്രൊ. ൫: ൧൨. 10. മൎക്കൊ. ൪: ൨൦. യോഹ. ൧൫: ൧൬. ഫിലി. ൧: ൧൧. 11. കൊലൊ. ൪: ൧൨. ഫിലെ. ൨൩.

[12] വിശ്വസ്തനായ ശുശ്രൂഷക്കാ
രൻ ആകുന്നു:
൮ അവൻ [13] ആത്മാവിൽ നി
ങ്ങൾക്കുള്ള സ്നേഹത്തെ ഞങ്ങ
ളോട അറിയിക്കയും ചെയ്തു.
൯ [14] ആയതുകൊണ്ട ഞങ്ങളും
[അതിനെ] കേട്ട നാൾ മുതൽക്ക,
നിങ്ങൾക്ക വേണ്ടി പ്രാൎത്ഥിപ്പാ
നും, നിങ്ങൾ [15] സകല ജ്ഞാന
ത്തിലും ആത്മസംബന്ധമുള്ള അ
റിവിലും [16] അവന്റെ ഹിതത്തി
ന്റെ അറിവിനാൽ [17] പൂൎണ്ണത
പ്പെടേണമെന്ന അപേക്ഷിപ്പാ
നും ഇടവിടുന്നില്ല:
൧൦ അത നിങ്ങൾ [18] സകല ഇ
ഷ്ടത്തിനും കൎത്താവിന [19] യോ
ഗ്യമായി നടന്ന, സകല സൽ
ക്രിയയിലും [20] ഫലം തരുന്നവ
രായി, ദൈവത്തെ കുറിച്ചുള്ള
ജ്ഞാനത്തിൽ വൎദ്ധിക്കുന്നവരാ
യി;
൧൧ [21] സന്തോഷത്തോട കൂടെ
സകല [22] ക്ഷമയിലും ദീൎഘശാ
ന്തതയിലും അവന്റെ മഹത്വമു
ള്ള ശക്തിപ്രകാരം, സകല ബല
ത്തോടും [23] ബലപ്പെട്ടവരായി;
൧൨ പ്രകാശത്തിൽ [24] ശുദ്ധിമാ
ന്മാരുടെ അവകാശത്തിന്റെ
ഓഹരിക്ക നമ്മെ യോഗ്യന്മാരാ
ക്കിയ പിതാവിന [25] സ്തോത്രം
ചെയ്യുന്നവരായി ഇരിപ്പാനായി
ട്ട ആകുന്നു:
൧൩ അവൻ നമ്മെ [26] അന്ധ
കാരത്തിന്റെ അധികാരത്തിൽ
നിന്ന വിടുവിക്കയും, തന്റെ ഇ
ഷ്ട പുത്രന്റെ രാജ്യത്തിലേക്ക [27]
ആക്കി വെക്കയും ചെയ്തു.
൧൪ [28] ഇവനിൽ നമുക്ക തന്റെ
രക്തത്താൽ പാപമോചനമാകു
ന്ന വീണ്ടെടുപ്പ ഉണ്ട:
൧൫ അവൻ അപ്രത്യക്ഷനാ
യ ദൈവത്തിന്റെ [29] പ്രതിമയാ
യി, സൃഷ്ടിക്ക ഒക്കെയും [30] ആദ്യ
ജാതനായുള്ളവൻ ആകുന്നു:
൧൬ അതെന്തുകൊണ്ടെന്നാൽ
സകലവും [31] അവനാൽ സൃഷ്ടി
ക്കപ്പെട്ടു, സ്വൎഗ്ഗത്തിലുള്ളവയും ഭൂ
മിയിലുള്ളവയും, കാണപ്പെടുന്ന
വയും കാണപ്പെടാത്തവയും സിം
ഹാസനങ്ങളാകട്ടെ, [32] കൎത്തൃത്വ
ങ്ങളാകട്ടെ, അധികാരങ്ങളാകട്ടെ,
പ്രഭുത്വങ്ങളാകട്ടെ, സകലവും [33]
അവനാലും, അവനായിട്ടും സൃ
ഷ്ടിക്കപ്പെട്ടു:
൧൭ [34] അവൻ സകലത്തിനും
മുമ്പൻ ആകുന്നു, സകലവും അ
വനാൽ നിലനില്ക്കുന്നു.
൧൮ സഭയാകുന്ന ശരീരത്തി

12. ൨ കൊറി. ൧൧: ൨൩. ൧ തിമൊ. ൪: ൬. 13. രോമാ. ൧൫. ൩൦. 14. എഫെ. ൧: ൧൫, ൧൬. കോലൊ. ൧: ൩, ൪. 15. എഫെ. ൧: ൮. 16. രോമാ. ൧൨: ൨. എഫെ ൫: ൧൦, ൧൭. 17. ൧ കോറി. ൧: ൫. 18. ൧ തെസ്സ. ൪: ൧. 19. എഫെ. ൪: ൧. ഫിലി. ൧: ൨൭. ൧ തെസ്സ. ൨: ൧൨. 20 യോഹ. ൧൫: ൧൬. ൨ കോറി. ൯: ൮. ഫിലി. ൧: ൧൧. തീത്തു. ൩: ൧. എബ്രാ. ൧൩: ൨൧. 21. നടപ്പ. ൫: ൪൧. രോമാ ൫: ൩. 22 എഫെ. ൪: ൨. 23. എഫെ ൩: ൧൬. ൬: ൧൦. 24 നടപ്പ. ൨൬: ൧൮. എഫെ. ൧: ൧൧. 25. എഫെ. ൫: ൨൦. കൊലൊ. ൩: ൧൫. 26. എഫെ. ൬: ൧൨. എബ്രാ. ൨: ൧൪. ൧ പത്രൊ. ൨: ൯. 27. ൧ തെസ്സ. ൨: ൧൨. ൨ പത്രൊ. ൧: ൧൧. 28. എഫെ. ൧: ൭. 29. ൨ കൊറി. ൪: ൪. എബ്രാ. ൧: ൩. 30. അറി. ൩: ൧൪. 31. യോഹ. ൧: ൩. ൧ കോറി ൮: ൬ എഫെ. ൩: ൯. എബ്രാ. ൧: ൨. 32. രോമാ. ൮: ൩൮. എഫെ. ൧: ൨൧ കൊലൊ. ൨: ൧൦, ൧൫ ൧ പത്രൊ. ൩: ൨൨. 33. രോമാ. ൧൧: ൩൬. എബ്രാ. ൨: ൧൦. 34. യോഹ. ൧: ൧, ൩. ൧൭: ൫. ൧ കോറി. ൮: ൬.

ന്റെ [35] ശിരസ്സും അവൻ ആകു
ന്നു: സകലത്തിലും ശ്രേഷ്ഠനാ
കേണ്ടുന്നതിന, അവൻ മരിച്ച
വരിൽനിന്ന [36] ആദ്യജാതനായി
ആദിയായുള്ളവൻ ആകുന്നു.
൧൯ അതെന്തുകൊണ്ടെന്നാൽ
[37] അവനിൽ സകല പൂൎണ്ണതയും
അധിവസിപ്പാനും,
൨൦ അവന്റെ കുരിശിന്റെ ര
ക്തത്താൽ [38] സമാധാനത്തെ ഉ
ണ്ടാക്കീട്ട, അവനെ കൊണ്ട ഭൂമി
യിൽ ഉള്ളവയെ ആകട്ടെ, സ്വ
ൎഗ്ഗത്തിൽ ഉള്ളവയെ ആകട്ടെ, [39]
സകലത്തെയും [40] അവനെകൊ
ണ്ട യോജിപ്പിപ്പാനും [പിതാവി
ന] ഇഷ്ടം തോന്നി.
൨൧ [41] മുമ്പെ അന്യന്മാരായും [2]
ദുഷ്ക്രിയകളാൽ മനസ്സിൽ ശ
ത്രുക്കളായുമിരുന്ന നിങ്ങളെയും,
൨൨ അവൻ നിങ്ങളെ ശുദ്ധി
മാന്മാരായും കളങ്കമില്ലാത്തവരാ
യും ആക്ഷേപപ്പെടാത്തവരാ
യും തന്റെ മുമ്പാകെ [43] നിൎത്തു
വാനായിട്ട, മരണംകൊണ്ട [44] ത
ന്റെ ജഡശരീരത്തിൽ ഇപ്പോ
ൾ യോജിപ്പിച്ചിരിക്കുന്നു:
൨൩ നിങ്ങൾ വിശ്വാസത്തിൽ
[45] സ്ഥാപിക്കപ്പെട്ടവരായും സ്ഥി
രപ്പെട്ടവരായും നിലനില്ക്കയും
നിങ്ങൾ കേട്ടിട്ടുള്ളതും, ആകാശ
ത്തിൻ കീഴിലുള്ള [46] സകല സൃ
ഷ്ടിക്കും [47] പ്രസംഗിക്കപ്പെട്ടതും,
[48] പൌലുസായ ഞാൻ ഒരു ശു
ശ്രൂഷക്കാരനായി തീൎന്നിരിക്കു
ന്നതും ആയുള്ള സുവിശേഷത്തി
ന്റെ ആശാബന്ധത്തിൽ നി
ന്ന [49] ഇളകാതെ ഇരിക്കയും ചെ
യ്യുന്നു എന്ന വരികിൽ തന്നെ;
൨൪ ഇപ്പോൾ ഞാൻ [50] നിങ്ങ
ൾക്ക വേണ്ടിയുള്ള എന്റെ കഷ്ടാ
നുഭവങ്ങളിൽ [51] സന്തോഷിക്ക
യും, ക്രിസ്തുവിന്റെ ദുഃഖങ്ങ
ളിൽ [52] കുറവായുള്ളവയെ സ
ഭയാകുന്ന [53] അവന്റെ ശരീര
ത്തിന വേണ്ടി എന്റെ ജഡത്തി
ൽ പൂൎത്തിയാക്കുകയും ചെയ്യുന്നു:
൨൫ ആയതിന ഞാൻ, നിങ്ങ
ൾക്കായിട്ട ദൈവത്താൽ ഇനി
ക്ക തരപ്പെട്ട [54] നിയോഗപ്രകാ
രം, ഒരു ശുശ്രൂഷക്കാരനായി തീ
ൎന്നു:
൨൬ കാലങ്ങളിൽനിന്നും തല
മുറകളിൽനിന്നും മറവായിരുന്ന
തും, [55] ഇപ്പോൾ അവന്റെ ശു
ദ്ധിമാന്മാൎക്ക പ്രകാശിക്കപ്പെട്ടതു
മായ [56] രഹസ്യമാകുന്ന ദൈവ

35. ൧ കോറി. ൧൫: ൩. എഫേ. ൧: ൧൦, ൨൨. ൪: ൧൫. ൫: ൨൩. 39. നടപ്പ. ൨൬: ൨൩ ൧ കോറി. ൧൫: ൨൦, ൨൩. അറി. ൧: ൫. 37. യോഹ. ൧: ൧൬. ൩: ൩൪. കൊലോ. ൨: ൯. ൩: ൧൧. 38. എഫേ. ൨: ൧൪, ൧൫, ൧൬. 39. എഫേ. ൧: ൧൦. 40. ൨ കോറി. ൫: ൧൮. 41. എഫേ. ൨: ൧, ൨, ൧൨. ൧൯. ൪: ൧൮. 42. തീത്തു. ൧: ൧൫, ൧൬. 43. ലൂ. ൧: ൭൫. എഫേ. ൧: ൪. ൫: ൨൭ ൧ തെസ്സ. ൪: ൭. തീത്തു. ൨: ൧൪. യെബ്ര. ൨൪. 44. എഫേ. ൨: ൧൫, ൧൬. 45. എഫേ. ൩: ൧൭. കോലോ. ൨: ൭. 46. കൊലോ. ൧: ൬ 47 രോമാ. ൧൦: ൧൮. 48. നടപ്പ. ൧: ൧൭. ൨ കോറി. ൩: ൬. ൪: ൧. ൫: ൧൮. എഫേ. ൩: ൭. കൊലോ. ൧: ൨൫. ൧ തിമോ. ൨: ൭. 49. യോഹ. ൧൫. ൬: 50. എഫേ. ൩: ൧, ൧൩. 51 രോമാ. ൫: ൩. ൨ കോറി. ൭: ൪. 52. ൨ കോറി. ൧: ൫, ൬. ഫിലി. ൩: ൧൦. ൨ തിമോ. ൧: ൮. ൨: ൧൦. 53. എഫേ. ൧: ൨൩. 54. ൧ കോറി. ൯: ൧൭. ഗലാ. ൨: ൭. എഫേ. ൩: ൨. കൊലോ. ൧: ൨൩. 55. മത്താ. ൧൩: ൧൧. ൨ തിമോ. ൧: ൧൦. 56. രോമാ. ൧൬: ൨൫. ൧ കോറി. ൨: ൭. എഫേ. ൩: ൯.

ദൎശനത്തെ നിവൃത്തിപ്പാനായിട്ട
തന്നെ.
൨൭ [57] ആയവരോട ദൈവം
പുറജാതികളുടെ ഇടയിൽ ഈ
രഹസ്യത്തിന്റെ [58] മഹത്വത്തി
ന്റെ സമ്പത്ത ഇന്നതാകുന്നു
എന്ന അറിയിപ്പാൻ ഇഷ്ടപ്പെട്ടു;
[59] അത മഹത്വത്തിന്റെ ആശാ
ബന്ധമായി, നിങ്ങളിൽ ക്രിസ്തു
ആകുന്നു:
൨൮ എല്ലാ മനുഷ്യനെയും ക്രി
സ്തു യേശുവിൽ തികഞ്ഞവനായി
[60] നിറുത്തുവാനായിട്ട, ഞങ്ങൾ [61]
എല്ലാ മനുഷ്യനോടും ഓൎമ്മപ്പെടു
ത്തുകയും, എല്ലാ മനുഷ്യനോടും
സകല ജ്ഞാനത്തിലും ഉപദേശി
ക്കയും ചെയ്തുകൊണ്ട അവനെ
പ്രസംഗിക്കുന്നു:
൨൯ ആയതിന ഞാനും എന്നി
ൽ ബലത്തോടെ വ്യാപരിക്കുന്ന
അവന്റെ [62] വ്യാപാരശക്തിപ്ര
കാരം [63] പൊരുതുംകൊണ്ട [64] അ
ദ്ധ്വാനപ്പെടുന്നു.

## ൨ അദ്ധ്യായം.

൧ അവൻ ക്രിസ്തുവിൽ സ്ഥിരതയോടിരിപ്പാനും, ൮ ലൌകികജ്ഞാനത്തിൽനിന്നും വെറുതെയുള്ള പാരമ്പൎയ്യന്യായങ്ങളിൽ നിന്നും, ൧൮ ദൈവദൂതന്മാരെ ആരാധിക്കുന്നതിൽ നിന്നും, ൨൦ ന്യായപ്രമാണം സംബന്ധിച്ച കൎമ്മങ്ങളിനിന്നും ഒഴിഞ്ഞിരിപ്പാനും അവൎക്ക ബുദ്ധി ഉപദേശിക്കുന്നത.

൧ എന്തുകൊണ്ടെന്നാൽ നിങ്ങൾ
ക്കും, ലവോദിക്യയിലുള്ളവ
ൎക്കും, എന്റെ മുഖത്തെ ജഡത്തി
ൽ കണ്ടിട്ടില്ലാത്തവൎക്ക അത്രെ
ക്കും വേണ്ടി,
൨ അവർ ദൈവമായ പിതാ
വിന്റെയും ക്രിസ്തുവിന്റെയും
രഹസ്യത്തെ [1] അറിഞ്ഞുകൊള്ളു
ന്നതിന, സ്നേഹത്തിലും തിരിച്ച
റിവിന്റെ പൂൎണ്ണനിശ്ചയമാകു
ന്ന സകല ധനത്തിലേക്കും
[2] ഒരുമ്പെട്ടവരായി, അവരുടെ
ഹൃദയങ്ങൾ [3] ആശ്വാസപ്പെടേ
ണ്ടുന്നതിന എനിക്ക എത്ര വലി
യ [4] പോരാട്ടം ഉണ്ട എന്ന നി
ങ്ങൾ അറിവാൻ എനിക്ക മന
സ്സുണ്ട;
൩ [5] അവനിൽ ജ്ഞാനത്തി
ന്റെയും അറിവിന്റെയും നി
ക്ഷേപങ്ങൾ ഒക്കെയും ഗുപ്തങ്ങ
ളാകുന്നു.
൪ യാതൊരുത്തനും വശീകര
വാക്കിനാൽ [6] നിങ്ങളെ വഞ്ചി
ക്കാതെ ഇരിപ്പാനായിട്ട ഞാൻ
ഇതിനെ പറയുന്നു.
൫ എന്തുകൊണ്ടെന്നാൽ [7] ഞാ
ൻ ജഡത്താൽ ദൂരത്താകുന്നു എ
ങ്കിലും, ഞാൻ ആത്മാവിനാൽ
നിങ്ങളോട കൂടെയുള്ളവനായി,
സന്തോഷിക്കയും, [8] നിങ്ങളുടെ
ക്രമത്തെയും ക്രിസ്തുവിൽ നി
ങ്ങൾക്കുള്ള വിശ്വാസത്തിന്റെ

57. ൧ കോറി. ൨: ൭. 58. റോമാ. ൯: ൨൩. എഫെ. ൧: ൭. ൩: ൧൬. 59. ൧ തിമോ. ൧: ൧. 60. ൨ കോറി. ൧൧: ൨. എഫെ. ൫: ൨൭. കൊലോ. ൧: ൨൨. 61. നടപ്പ. ൨൦: ൨൦, ൨൭, ൩൧. 62. എഫെ. ൧: ൧൯. ൩: ൭, ൨൦. 63. കൊലോ. ൨: ൧. 64. ൧ കോറി. ൧൫: ൧൦.

1. ഫിലി. ൩: ൮. കൊലോ. ൧: ൯. 2. കൊലോ. ൩: ൧൪. 3. ൨ കോറി. ൧: ൬. 4. ഫിലി. ൧: ൩൦. കൊലൊ ൧: ൨൯. ൧ തെസ്സ. ൨: ൨. 5. ൧ കോറി. ൧: ൨൪. ൨: ൬, ൭. എഫെ. ൧: ൮. കൊലോ. ൧: ൯. 6. റോമാ. ൧൬: ൧൮. ൨ കോറി. ൧൧: ൧൩. എഫെ. ൪: ൧൪. ൫: ൬. കൊലോ. ൨: ൧൮. 7. ൧ കോറി. ൫: ൩. ൧ തെസ്സ. ൨: ൧൭. 8. ൧ കോറി. ൧൪: ൪൦.

[9] സ്ഥിരതയെയും കാണ്കയും
ചെയ്യുന്നു.
൬ അതുകൊണ്ട നിങ്ങൾ [10] ക
ൎത്താവായ ക്രിസ്തു യേശുവിനെ
കൈക്കൊണ്ടതു പോലെ, അവ
നിൽ നടപ്പിൻ:
൭ അവനിൽ [11] സ്ഥാപിക്കപ്പെ
ട്ടവരായും, പണിചെയ്യപ്പെട്ടവ
രായും, നിങ്ങൾക്ക ഉപദേശിക്ക
പ്പെട്ടപ്രകാരം, വിശ്വാസത്തിൽ
സ്ഥിരപ്പെട്ട, അതിൽ സ്തോത്ര
ത്തോടെ വൎദ്ധിക്കുന്നവരായും ത
ന്നെ.
൮ [12] മനുഷ്യരുടെ പുരാണപ്ര
കാരവും, ക്രിസ്തുവിനോട അല്ല,
[13] ലോകത്തിന്റെ ആദ്യപാഠങ്ങ
ളോട ഒത്തവണ്ണവും, ഉള്ള വി
ജ്ഞാനത്താലും, വെറും വഞ്ചന
യാലും വല്ലവനും നിങ്ങളെ കവ
ൎന്ന കൊണ്ടുപോകാതെ ഇരിപ്പാ
ൻ [14] സൂക്ഷിച്ചുകൊൾവിൻ.
൯ എന്തുകൊണ്ടെന്നാൽ [15] അ
വനിൽ ദൈവത്വത്തിന്റെ പൂ
ൎണ്ണത ഒക്കെയും ശരീരസംബന്ധ
മായി വസിക്കുന്നു.
൰ സകല [16] പ്രഭുത്വത്തിന്റെ
യും അധികാരത്തിന്റെയും [17] ശി
രസ്സാകുന്ന അവനിൽ നിങ്ങളും
[18] പൂൎണ്ണരപ്പെട്ടവരാകുന്നു.
൰൧ ക്രിസ്തുവിന്റെ ചേലാക
ൎമ്മത്താൽ ജഡത്തിന്റെ പാപ
ങ്ങളുടെ ശരീരത്തെ [19] നീക്കിക്ക
ളയുന്നതിൽ കൈകൾ കൊണ്ട
ചെയ്യപ്പെടാത്ത ചേലാകൎമ്മം
കൊണ്ട നിങ്ങളും അവനിൽ [20]
ചേല ചെയ്യപ്പെട്ടുകയും,
൰൨ ജ്ഞാനസ്നാനത്തിൽ അ
വനോട കൂടെ [21] അടക്കപ്പെട്ട,
അതിൽ തന്നെ നിങ്ങൾ മരിച്ച
വരിൽനിന്ന അവനെ [22] ഉയി
ൎപ്പിച്ചിട്ടുള്ള ദൈവത്തിന്റെ പ്ര
യോഗത്തിലുള്ള [23] വിശ്വാസത്താ
ൽ നിങ്ങൾ അവനോട കൂടെ [24]
ഉയിൎത്തെഴുനീല്ക്കപ്പെട്ടുകയും ചെ
യ്തിരിക്കുന്നു.
൰൩ നിങ്ങളുടെ അതിക്രമങ്ങ
ളിലും നിങ്ങളുടെ ജഡത്തിന്റെ
ചേലയില്ലായ്മയിലും മരിച്ചവരാ
യ [25] നിങ്ങളെ, അവൻ പിഴക
ളെ ഒക്കെയും നിങ്ങളോട സൌ
ജന്യമായി ക്ഷമിച്ചിട്ട, അവനോ
ട കൂടെ ജീവിപ്പിക്കയും,
൰൪ നിയമങ്ങളിൽ നമുക്ക പ്ര
തികൂലമായിരുന്ന കയ്യെഴുത്തിനെ
അവൻ [26] മായിച്ചുകളഞ്ഞു, അത
നമുക്ക വിരോധമുള്ളതായിരുന്നു,
അതിനെ അവൻ കുരിശിൽ തറെ
ച്ചിട്ട, മദ്ധ്യത്തിൽനിന്ന എടുത്തു
കളകയും ചെയ്തു:
൰൫ [27] പ്രഭുത്വങ്ങളെയും, അധി

---

9. ൧ പത്രൊ. ൫: ൯. 10. ൧ തെസ്സ. ൪: ൧ യെഹൂ. ൩. 11. എഫെ. ൨: ൨൧, ൨൨. ൩: ൰൭. കൊലൊ. ൧: ൨൩. 12. മത്താ. ൰൫: ൨. ഗലാ. ൧: ൰൪. കൊലൊ. ൨: ൨൨. 13. ഗലാ. ൪: ൩, ൯. കൊലൊ. ൨: ൨൰. 14. യറ. ൨൯: ൮. റോമാ. ൰൬: ൰൭. എഫെ. ൫: ൬. കൊലൊ. ൨: ൰൮. എബ്രാ. ൰൩: ൯. 15. യോഹ. ൧: ൰൪. കൊലൊ. ൧: ൰൯. 16. കൊലൊ. ൧: ൰൬. 17. എഫെ. ൧: ൨൰, ൨൧. ൧ പത്രൊ. ൩: ൨൨. 18. യോഹ. ൧: ൰൬. 19. റോമാ. ൬: ൬. എഫെ. ൪: ൨൨. കൊലൊ. ൩: ൮, ൯. 20. ൫ മോശ. ൰: ൰൬. ൩൰: ൬. യറ. ൪: ൪. റോമാ. ൨: ൨൯. ഫിലി. ൩: ൩. 21. റോമ. ൬: ൪. 22. നടപ്പ. ൨: ൨൪. 23. എഫെ. ൧: ൰൯. ൩: ൭. 24. കൊലൊ. ൩: ൧. 25. എഫെ. ൨: ൧, ൫, ൬. ൰൫. 26. എഫെ. ൨: ൰൫, ൰൬. 27. എഫെ. ൬: ൰൨.

കാരങ്ങളെയും [24] കൊള്ളയിട്ടുകൊ
ണ്ടു, അതിനാൽ അവയിന്മേൽ ജ
യം ഘോഷിച്ചു, അവയെ പ്രസി
ദ്ധമായി ഒരു കാഴ്ചയാക്കി തീൎത്തു.
൧൬ ആകയാൽ [29] ഭക്ഷണ
ത്തിലെങ്കിലും, പാനീയത്തിലെ
ങ്കിലും, [30] പെരുനാളിന്റെയൊ,
കറുത്തവാവിന്റെയൊ, ശാബ
ത ദിവസങ്ങളുടെയൊ സംഗ
തിയിലെങ്കിലും, യാതൊരുത്തനും
[31] നിങ്ങളെ വിധിക്കരുത:
൧൭ [32] അവ വരുവാനുള്ള കാൎയ്യ
ങ്ങളുടെ നിഴൽ ആകുന്നു; എ
ന്നാൽ ശരീരം ക്രിസ്തുവിന്റെ
ആകുന്നു.
൧൮ മനോവിനയത്തിലും, ദൈ
വദൂതന്മാരെയുള്ള ആരാധനയി
ലും ഇച്ശയുണ്ടായി, [33] താൻ ക
ണ്ടിട്ടില്ലാത്ത കാൎയ്യങ്ങളിലേക്ക
ആക്രമിക്കയും, തന്റെ ജഡസം
ബന്ധമുള്ള മനസ്സിനാൽ വെറു
തെ അഹങ്കാരപ്പെട്ടുകയും, ശിര
സ്സിനെ മുറുകെ പിടിക്കാതെ ഇരി
ക്കയും ചെയ്യുന്ന യാതൊരുത്തനും
[34]നിങ്ങളെ വിരുത തെറ്റിക്കരുത.
൧൯ [35] [ശിരസ്സു എന്ന] അ
തിൽനിന്നല്ലൊ ശരീരം മുഴുവനും
സന്ധിബന്ധനങ്ങളാൽ ഉപക
രിക്കപ്പെട്ടുകയും, കൂട്ടി ഇണെക്ക
പ്പെട്ടുകയും ചെയ്തിട്ടു, ദൈവത്താ
ലുള്ള വളൎച്ചയോടെ വളരുന്നത?
൨൦ ആകയാൽ നിങ്ങൾ ക്രി
സ്തുവിനോടു കൂടെ ലോകത്തിന്റെ
[36] ആദ്യപാഠങ്ങളെ പറ്റി [37] മരി
ച്ചിരിക്കുന്നു എങ്കിൽ,
൨൧ നിങ്ങൾ ലോകത്തിൽ ജീ
വിച്ചിരിക്കുന്നവർ എന്ന പോ
ലെ, [38]മനുഷ്യരുടെ കല്പനകളിൻ
പ്രകാരവും ഉപദേശങ്ങളിൻ പ്ര
കാരവും നിയമങ്ങൾക്ക കീഴ്പ്പെട്ടു
ന്നത [39] എന്തുകൊണ്ടു?
൨൨ [40] (സ്പൎശിക്കരുത; രുചി നോ
ക്കരുത; തൊടരുത; എന്നിവ ഒ
ക്കെയും പെരുമാറ്റംകൊണ്ടു ന
ശിക്കുന്നവയാകുന്നു;)
൨൩ [41] അക്കാൎയ്യങ്ങൾക്ക [42] സ്വ
യംകൃത ആരാധനയിലും, മന
ത്താഴ്മയിലും, ശരീരത്തിന്റെ ദ
ണ്ഡത്തിലും ജ്ഞാനത്തിന്റെ ഒരു
പേരുണ്ടു സത്യം; ജഡത്തെ തൃ
പ്തിയാക്കുവാൻ യാതൊരു ബഹു
മാനത്തിലും അല്ല താനും.

## ൩ അദ്ധ്യായം.

ഹൃദയം എവിടെ വെക്കേണമെന്നുള്ളത.
൫ ഇന്ദ്രിയ നിഗ്രഹത്തിനും ൧൨ സ്നേ
ഹത്തിനും താല്പൎയ്യക്കം പൊതുവായും
പ്രത്യേകമായും പല മുറകൾക്കും ബുദ്ധി
ഉപദേശിക്കുന്നത

എന്നാൽ നിങ്ങൾ [1] ക്രിസ്തുവി
നോടു കൂടെ ഉയിൎത്തെഴുനീറ്റിരി
ക്കുന്നു എങ്കിൽ, [2] ക്രിസ്തു ദൈവ

---

28. ആല്പ. ൩: ൧൫. സങ്കീ. ൬൮: ൧൮. യെശാ ൫൩: ൧൨. മത്താ. ൧൨: ൨൯. ലൂ. ൧൦: ൧൮. ൧൧: ൨൨. യോഹ. ൧൨: ൩൧ ൧൬: ൧൧. എഫെ. ൪: ൮. എബ്രാ. ൨: ൧൪. 29. റോമ. ൧൪: ൨, ൧൭. ൧ കോറി. ൮: ൮. 30. റോമ. ൧൪: ൫ ഗലാ. ൪: ൧൦. 31. റോമ. ൧൪: ൩, ൧൦, ൧൩. 32. എബ്രാ. ൮: ൫. ൯: ൯. ൧൦: ൧. 33 ഹെസ. ൧൩: ൩. ൧ തീമോ. ൧: ൭. 34. കൊലോ. ൨: ൪. 35 എഫെ. ൪: ൧൫, ൧൬. 36. കൊലോ. ൨: ൮. 37. റോമ. ൬: ൩, ൫. ൭: ൪, ൬, ഗലാ. ൨: ൧൯. എഫെ ൨: ൧൫ 38. യെശാ. ൨൯: ൧൩. മത്താ. ൧൫: ൯. തീത്തു. ൧: ൧൪. 39. ഗലാ. ൪: ൩, ൯. 40. ൧ തീമോ. ൪: ൩. 41. ൧ തീമോ. ൪: ൮. 42. കൊലോ. ൨: ൮.

1. റോമ. ൬: ൫. എഫെ. ൨: ൬. കൊലോ. ൨: ൧൨. 2. റോമ. ൮: ൩൪. എഫെ. ൧: ൨൦.

ത്തിന്റെ വലത്തുഭാഗത്തിരിക്കു
ന്നിടത്തുള്ള മേലായ കാൎയ്യങ്ങളെ
അന്വേഷിപ്പിൻ.
൨ ഭൂമിയിലുള്ളവയെ അല്ല,
മേലായുള്ളവയെ തന്നെ വിചാ
രിപ്പിൻ.
൩ എന്തുകൊണ്ടെന്നാൽ [3] നി
ങ്ങൾ മരിച്ചു, [4] നിങ്ങളുടെ ജീവൻ
ക്രിസ്തുവിനോടു കൂടെ ദൈവത്തി
ൽ ഒളിച്ചു വെക്കപ്പെട്ടുമിരിക്കുന്നു.
൪ [5] നമ്മുടെ ജീവനാകുന്ന
[6] ക്രിസ്തു എപ്പോൾ കാണപ്പെടു
മൊ, അപ്പോൾ നിങ്ങളും അവ
നോടു കൂടെ [7] മഹത്വത്തിൽ കാ
ണപ്പെടും.
൫ ആകയാൽ നിങ്ങളുടെ ഭൂമി
സംബന്ധ [8] അവയവങ്ങളാകു
ന്ന [9] വേശ്യാദോഷത്തെയും, അ
ശുദ്ധിയെയും, ദുർവ്വികാരത്തെയും,
[10] ദുർമ്മോഹത്തെയും, [11] വിഗ്രഹാ
രാധനയാകുന്ന ദ്രവ്യാഗ്രഹത്തെ
യും [12] മരിപ്പിപ്പിൻ:
൬ [13] ഇവയുടെ നിമിത്തം ദൈ
വത്തിന്റെ കോപം [14] അനുസ
രണക്കേടിന്റെ മക്കളുടെ മേൽ
വരുന്നു:
൭ നിങ്ങളും അവയിൽ ജീവി
ച്ചിരിക്കുമ്പോൾ, [15] അവയിൽ
മുമ്പെ നടന്നിരുന്നു.
൮ എന്നാൽ ഇപ്പോൾ കോ
പം, ക്രോധം, ഈൎഷ്യ, ദൂഷണം,
നിങ്ങളുടെ വായിൽനിന്നുള്ള [16]
വഷളായുള്ള സംസാരം, [17] ഇ
വയെ ഒക്കെയും ഉപേക്ഷിച്ചു
കളവിൻ.
൯ [18] നിങ്ങൾ പഴയ മനുഷ്യ
നെ അവന്റെ പ്രവൃത്തികളോടു
കൂടെ നീക്കിക്കളകയും,
൰ [19] തന്നെ സൃഷ്ടിച്ചവന്റെ
[20] സാദൃശ്യംപോലെ [21] അറിവിൽ
പുതുതാക്കപ്പെട്ട പുതിയ മനുഷ്യ
നെ ധരിക്കയും ചെയ്യുവരായി,
തമ്മിൽ തമ്മിൽ [22] ദോഷ്യം പറയ
രുതു:
൰൧ ആയതിൽ [23] ഗ്രേക്കനെ
ന്നും, യെഹൂദനെന്നും, ചേല
എന്നും, ചേലയില്ലായ്മ എന്നും,
ബൎബ്ബറായക്കാരനെന്നും, സ്കിഥി
യക്കാരനെന്നും, അടിമക്കാരനെ
ന്നും, സ്വാതന്ത്ര്യക്കാരനെന്നും
ഇല്ല, [24] ക്രിസ്തു സകലവും സക
ലത്തിലും അത്രെ ആകുന്നതു:
൰൨ ആകയാൽ നിങ്ങൾ [25] ദൈ
വത്താൽ തെരിഞ്ഞെടുക്കപ്പെട്ടവ
രും ശുദ്ധിമാന്മാരും ഇഷ്ടന്മാരുമാ
യുള്ളവർ എന്ന പോലെ, [26] കരു
ണകളുള്ള മനസ്സുകളെയും, ദയ
യെയും, മനോവിനയത്തെയും,

3. റോമാ. ൬: ൨. ഗലാ. ൨: ൨൦. കൊലോ. ൨: ൨൦. 4. ൨ കോറി. ൫: ൭. കൊലോ. ൧: ൫. 5. യോഹ. ൧൧: ൨൫ ൧൪: ൬. 6. ൧ യോഹ. ൩: ൨. 7. ൧ കോറി. ൧൫: ൪൩. ഫിലി. ൩: ൨൧. 8. റോമാ. ൬: ൧൩. 9. എഫെ. ൫: ൩. 10. ൧ തെസ്സ. ൪: ൫. 11. എഫെ. ൫: ൫. 12. റോമാ. ൮: ൧൩. ഗലാ. ൫: ൨൪. 13. റോമാ. ൧: ൧൮. എഫെ. ൫: ൬. അറി. ൨൨: ൧൫. 14. എഫെ ൨: ൨. 15. റോമാ. ൬: ൧൯, ൨൦. ൭: ൫. ൧ കോറി ൬: ൧൧. എഫെ ൨: ൨. തീത്തു ൩: ൩. 16. എഫെ. ൪: ൨൯. ൫: ൪. 17. എഫെ. ൪: ൨൨. എബ്രാ. ൧൨: ൧. യാക്കോ. ൧: ൨൧. ൧ പത്രോ. ൨: ൧. 18. എഫെ. ൪: ൨൨, ൨൪. 19. എഫെ. ൨: ൧൦. 20. എഫെ. ൪: ൨൩, ൨൪. 21. റോമാ. ൧൨: ൨. 22. ലേവി. ൧൯: ൧൧. എഫെ. ൪. ൨൫. 23. റോമാ. ൧൦: ൧൨. ൧ കോറി. ൧൨: ൧൩. ഗലാ. ൩: ൨൮. ൫: ൬. എഫെ. ൬: ൮. 24. എഫെ ൧: ൨൩. 25. ൧ തെസ്സ. ൧: ൪. ൧ പത്രോ. ൧: ൨. ൨ പത്രോ. ൧: ൧൦. 26. ഗലാ. ൫: ൨൨. എഫെ. ൪: ൨, ൩൨. ഫിലി. ൨: ൧.

സൗമ്യതയെയും, ദീൎഘക്ഷമയെ
യും [27] ധരിച്ചുകൊണ്ട,
൰൩ [28] തമ്മിൽ തമ്മിൽ സഹി
ക്കയും, ഒരുത്തന്റെ നേരെ ഒരു
ത്തന ഒരു വഴക്ക ഉണ്ടായാൽ,
തമ്മിൽ തമ്മിൽ ക്ഷമിക്കയും ചെ
യ്യിൻ: ക്രിസ്തു നിങ്ങളോട ക്ഷമി
ച്ചതുപോലെ തന്നെ, നിങ്ങളും
ചെയ്യിൻ.
൰൪ എന്നാൽ [29] ഇവെക്ക ഒ
ക്കെയും മേലെ [30] പൂൎണ്ണതയുടെ
ബന്ധമാകുന്ന [31] സ്നേഹത്തെ
[ധരിച്ചുകൊൾവിൻ.]
൰൫ [32] ദൈവത്തിന്റെ സമാ
ധാനം നിങ്ങളുടെ ഹൃദയങ്ങളിൽ
വാഴുകയും വേണം, ആയതിന
നിങ്ങൾ [33] ഏകശരീരത്തിൽ [34]
വിളിക്കപ്പെട്ടവരുമാകുന്നു: [35] നന്ദി
യുള്ളവരായിരിപ്പിൻ.
൰൬ ക്രിസ്തുവിന്റെ വചനം നി
ങ്ങളിൽ സകല ജ്ഞാനത്തോടും
ഐശ്വൎയ്യമായി വസിച്ചു, നി
ങ്ങൾ [36] സംകീൎത്തനങ്ങളിലും കീ
ൎത്തനങ്ങളിലും ജ്ഞാനപ്പാട്ടുകളി
ലും തമ്മിൽ തമ്മിൽ പഠിപ്പിക്ക
യും, ബുദ്ധി ഉപദേശിക്കയും, [37] നി
ങ്ങളുടെ ഹൃദയത്തിൽ കൃപയോ
ടെ കൎത്താവിന പാടുകയും ചെ
യ്തുകൊണ്ടിരിപ്പിൻ.
൰൭ വിശേഷിച്ചും [38] നിങ്ങൾ
വാക്കിലെങ്കിലും ക്രിയയിലെങ്കി
ലും യാതൊന്നിനെയും ചെയ്താൽ
അതിനെ ഒക്കെയും കൎത്താവായ
യെശുവിന്റെ നാമത്തിൽ ചെ
യ്തു, അവൻ മൂലമായി ദൈവവും
പിതാവുമായവന [39] സ്തോത്രം
ചെയ്തുകൊണ്ട ഇരിപ്പിൻ.
൰൮ [40] ഭാൎയ്യമാരായുള്ളോരേ, നി
ങ്ങളുടെ ഭൎത്താക്കന്മാൎക്ക, [41] കൎത്താ
വിൽ യോഗ്യമാകുന്ന പ്രകാരം,
കീഴടങ്ങിയിരിപ്പിൻ.
൰൯ [42] ഭൎത്താക്കന്മാരേ, [നിങ്ങ
ളുടെ] ഭാൎയ്യമാരെ സ്നേഹിപ്പിൻ,
അവരുടെ നേരെ [43] കൈപ്പായിരി
ക്കയും അരുത.
൨൰ [44] പൈതങ്ങളേ, [നിങ്ങളു
ടെ] മാതാപിതാക്കന്മാരെ [45] സക
ലത്തിലും അനുസരിച്ചിരിപ്പിൻ:
എന്തുകൊണ്ടെന്നാൽ ഇത കൎത്താ
വിന നല്ല ഇഷ്ടമാകുന്നു.
൨൰൧ [46] പിതാക്കന്മാരേ, നിങ്ങ
ളുടെ മക്കൾ അധൈൎയ്യപ്പെടാതെ
ഇരിപ്പാനായിട്ട അവരെ കോപ
പ്പെടുത്തരുത.
൨൰൨ [47] ദാസന്മാരേ, [48] സക
ല കാൎയ്യത്തിലും [49] ജഡപ്രകാര
മുള്ള യജമാനന്മാരെ അനുസ
രിപ്പിൻ ; മനുഷ്യരെ പ്രസാദി

27. എഫെ. ൪: ൨൰. 28. മൎക്കോ. ൰൧: ൨൫. എഫെ. ൪: ൨, ൩൨. 29. ൧ പത്രോ. ൪: ൮. 30. എഫെ. ൪: ൩. 31. യോഹ. ൰൩: ൩൪. രോമാ. ൰൩: ൮. ൧ കോറി. ൰൩: എഫെ. ൫: ൨. കൊലോ. ൨: ൨. ൧ തെസ്സ. ൪: ൯. ൧ തിമൊ. ൧: ൫. ൧ യോഹ. ൩: ൨൩. ൪: ൨൧. 32. രോമാ. ൰൪: ൰൭. ഫിലി. ൪: ൭. 33. എഫെ. ൨: ൰൬, ൰൭. ൪: ൪. 34. ൧ കോറി. ൭: ൰൫. 35. കൊലോ. ൨: ൭. ൩: ൰൭. 36. ൧ കോറി. ൰൪: ൨൬. എഫെ. ൫: ൰൯. 37. കൊലോ. ൪: ൬. 38. ൧ കോറി. ൰: ൩൧. 39. രോമാ. ൧: ൮. എഫെ. ൫: ൨൰. കൊലോ. ൰: ൰൨. ൨: ൭. ൧ തെസ്സ. ൫: ൰൮. എബ്രാ. ൰൩: ൰൫. 40. എഫെ. ൫: ൨൨. തീത്തു. ൨: ൫. ൧ പത്രോ. ൩: ൧. 41. എഫെ. ൫: ൩. 42. എഫെ. ൫: ൨൫, ൨൮, ൩൩. ൧ പത്രോ. ൩: ൭. 43. എഫെ. ൪: ൩൧. 44. എഫെ. ൬: ൧. 45. എഫെ. ൫. ൨൪. തീത്തു. ൨: ൯. 46. എഫെ. ൬: ൪. 47. എഫെ. ൬: ൫. ൧ തിമൊ. ൬: ൧. തീത്തു. ൨: ൯. ൧ പത്രോ. ൨: ൰൮. 48. കൊലോ. ൩: ൨൨. 49. ഫിലേ. ൰൬.

ച്ചിക്കുന്നവർ എന്ന പോലെ ദൃ
ഷ്ടി സേവ കൊണ്ടല്ല, ദൈവ
ത്തെ ഭയപ്പെട്ടുകൊണ്ട ഹൃദയത്തി
ന്റെ പരമാൎത്ഥതയിൽ അത്രെ.
൨൩ [50] നിങ്ങൾ എന്തെങ്കിലും
ചെയ്യാൽ, അതിനെ മനുഷ്യൎക്കഎ
ന്നല്ല, കൎത്താവിന എന്നപോലെ
തന്നെ മനസ്സോടെ ചെയ്വിൻ:
൨൪ നിങ്ങൾ കൎത്താവിൽനിന്ന
അവകാശത്തിന്റെ പ്രതിഫല
ത്തെ [51] പ്രാപിക്കുമെന്ന അറിയു
ന്നവല്ലൊ: എന്തുകൊണ്ടെന്നാ
ൽ [52] നിങ്ങൾ കൎത്താവായ ക്രിസ്തു
വിനെ സേവിക്കുന്നു.
൨൫ എന്നാൽ അന്യായം ചെ
യ്യുന്നവൻ താൻ ചെയ്ത അന്യാ
യത്തിന തക്കവണ്ണം പ്രാപിക്കും:
[53] ഒട്ടും പക്ഷഭേദവുമില്ല.

## ൪ അദ്ധ്യായം.

൧ പല ബുദ്ധി ഉപദേശങ്ങൾ.

യജമാനന്മാരേ, നിങ്ങൾക്കും
സ്വൎഗ്ഗത്തിൽ ഒരു യജമാനൻ ഉ
ണ്ടെന്ന അറിഞ്ഞ, നിങ്ങളുടെ
[1] ദാസന്മാൎക്ക ന്യായമായും ശരി
യായുമുള്ളതിനെ കൊടുപ്പിൻ.
൨ [2] പ്രാൎത്ഥനയിൽ നിങ്ങൾ
സ്ഥിരപ്പെട്ട, അതിൽ [3] സ്തോത്ര
ത്തോടെ ജാഗരണം ചെയ്വിൻ:
൩ [4] ഞാൻ ഏതിന്റെ നിമിത്ത
മായിട്ട ബന്ധനപ്പെട്ടിരിക്കുന്നു
വൊ, ആ [5] ക്രിസ്തുവിൻ രഹസ്യ
ത്തെ ഞാൻ പറവാനും, പറയെ
ണ്ടുന്നപ്രകാരം അതിനെ പ്ര
സിദ്ധപ്പെടുത്തേണ്ടുന്നതിനും,
൪ ദൈവം ഞങ്ങൾക്ക വചന
ത്തിൻ വാതിലിനെ [6] തുറക്കേണ്ട
മെന്ന ഞങ്ങൾക്ക വേണ്ടിയും കൂ
ടെ [7] പ്രാൎത്ഥിച്ചുകൊണ്ടിരിപ്പിൻ.
൫ നിങ്ങൾ [8] സമയത്തെ വീ
ണ്ടെടുത്തുംകൊണ്ട, പുറത്തുള്ളവ
രുടെ നേരെ [9] ജ്ഞാനത്തോടെ
നടപ്പിൻ.
൬ നിങ്ങൾ ഓരോരുത്തനോട
ഇന്നിന്നപ്രകാരം ഉത്തരം പറ
യെണ്ടുന്നതാകുന്നു എന്ന [10] അറി
വാനായിട്ട, നിങ്ങളുടെ വചനം
എല്ലായ്പോഴും [11] ലാവണ്യത്തോടെ
[12] ഉപ്പിനാൽ രുചിപ്പെട്ടതായി
രിക്കട്ടെ.
൭ [13] എന്റെ കാൎയ്യങ്ങളെ ഒക്കെ
യും പ്രിയസഹോദരനും, വിശ്വ
സ്തനായ ശുശ്രൂഷക്കാരനും ക
ൎത്താവിൽ കൂട്ടുവേലക്കാരനുമായ
തിക്കിക്കുസ നിങ്ങളോട അറിയി
ക്കും:
൮ ഞാൻ [14] അവനെ നിങ്ങളു
ടെ അവസ്ഥയെ അറിവാനായി
ട്ടും, നിങ്ങളുടെ ഹൃദയങ്ങളെ ആ
ശ്വസിപ്പിപ്പാനായിട്ടും,
൯ നിങ്ങളിൽ ഒരുത്തനായി വി
ശ്വാസവും സ്നേഹവുമുള്ള സ
ഹോദരനായ [15] ഒനേസിമുസി

50. എഫെ. ൬: ൬, ൭. 51. എഫെ. ൬: ൮. 52. ൧ കോറി. ൭: ൨൨. 53 ൫ മോ. ൧൦: ൧൭. റോമാ. ൨: ൧൧. എഫെ. ൬: ൯. ൧ പത്രോ. ൧: ൧൭.

1. എഫെ. ൬: ൯. 2. ലൂ. ൧൮: ൧. റോമാ. ൧൨: ൧൨. എഫെ. ൬: ൧൮. ൧ തെസ്സ. ൫: ൧൭, ൧൮. 3. കൊലൊ. ൨: ൭. ൩: ൧൫. 4. എഫെ. ൬: ൨൦. ഫിലി. ൧: ൭. 5. മത്താ. ൧൩: ൧൧. ൧ കോറി. ൪: ൧. എഫെ. ൬: ൧൯. കൊലോ. ൧: ൨൬. ൨: ൨. 6. ൧ കോറി. ൧൬: ൯. ൨ കൊറി. ൨: ൧൨. 7. എഫെ. ൬: ൧൯. ൨ തെസ്സ. ൩: ൧. 8. എഫെ. ൫: ൧൬. 9. എഫെ. ൫: ൧൫. ൧ തെസ്സ. ൪: ൧൨. 10. ൧ പത്രോ. ൩: ൧൫. 11. പ്രസം. ൧൦: ൧൨. കൊലോ. ൩: ൧൬. 12. മൎക്കൊ. ൯: ൫൦. 13. എഫെ. ൬: ൨൧. 14. എഫെ. ൬: ൨൨. 15. ഫിലെ. ൧൦.

ന്നോട കൂടെ നിങ്ങളുടെ അടുക്കൽ
അതിനായിട്ട തന്നെ അയച്ചിരി
ക്കുന്നു, ഇവിടത്തെ കാൎയ്യങ്ങളെ
ഒക്കെയും അവർ നിങ്ങളോട അ
റിയിക്കും.
൧൦ എന്റെ കൂട്ടബദ്ധനായ [16]
അറിസ്തൎക്കൂസ നിങ്ങളെ സല്ക്ക
രിക്കുന്നു, ബൎന്നബാസിന മരുമ
കനായ [17] മൎക്കൂസും, (ഇവനെ കു
റിച്ച നിങ്ങൾക്ക വരുതികൾ കിട്ടി
ട്ടുണ്ടല്ലൊ, അവൻ നിങ്ങളുടെ അ
ടുക്കൽ വന്നാൽ, അവനെ കൈ
ക്കൊൾവിൻ:)
൧൧ യുസ്തൂസ എന്ന പറയപ്പെ
ട്ട യേശുവും [നിങ്ങളെ സല്ക്കരി
ക്കുന്നു:] അവർ ചേലയിലുള്ളവ
രാകുന്നു. അവർ മാത്രം ദൈവ
ത്തിന്റെ രാജ്യത്തിന [എന്റെ]
കൂട്ടുവേലക്കാരായി എനിക്ക ആ
ശ്വാസമായി തീൎന്നവരാകുന്നു.
൧൨ നിങ്ങളിൽ ഒരുത്തനായി
ക്രിസ്തുവിന്റെ ശുശ്രൂഷക്കാരനാ
യ [18] എപ്പാപ്രാസ നിങ്ങളെ സ
ല്ക്കരിക്കുന്നു, നിങ്ങൾ ദൈവത്തി
ന്റെ സകല ഹിതത്തിലും [19] പൂ
ൎണ്ണന്മാരും തികെഞ്ഞവരുമായി
നില്പാനായിട്ട, അവൻ എല്ലായ്പോ
ഴും നിങ്ങൾക്ക വേണ്ടി പ്രാൎത്ഥന
കളിൽ താല്പൎയ്യമായി [20] പോരാടി
ക്കൊണ്ടിരിക്കുന്നു.
൧൩ എന്തുകൊണ്ടെന്നാൽ നി
ങ്ങൾക്ക വേണ്ടിയും, ലയോദി
ക്കെയായിലും യെറപ്പോലീസി
ലും ഉള്ളവൎക്ക വേണ്ടിയും അവന
മഹാ ശുഷ്കാന്തിയുണ്ട എന്ന അ
വന ഞാൻ സാക്ഷിയായിരി
ക്കുന്നു.
൧൪ പ്രിയമുള്ള [21] ലൂക്കോസ
വൈദ്യനും, [22] ദേമാസും നിങ്ങളെ
സല്ക്കരിക്കുന്നു.
൧൫ ലയോദിക്കെയായിലുള്ള
സഹോദരന്മാരെയും, നിംഫാ
സിനെയും, അവന്റെ ഭവന
ത്തിലുള്ള [23] സഭയെയും സല്ക്കരി
പ്പിൻ.
൧൬ [24] ഈ ലേഖനം നിങ്ങളുടെ
ഇടയിൽ വായിക്കപ്പെട്ടതിന്റെ
ശേഷം, അതിനെ ലയോദിക്കെ
യക്കാരുടെ സഭയിലും വായി
പ്പിക്കയും. ലയോദിക്കെയായി
ൽനിന്ന വരുന്ന [ലേഖനത്തെ]
നിങ്ങളും വായിക്കയും ചെയ്യിൻ.
൧൭ വിശേഷിച്ചും [25] അൎക്കിപ്പു
സിനോട നീ കൎത്താവിൽ ലഭി
ച്ചിട്ടുള്ള [26] ശുശ്രൂഷയെ നിവൃ
ത്തിപ്പാനായിട്ട, അതിനെ സൂ
ക്ഷിച്ച നോക്കുക എന്ന പറ
വിൻ.
൧൮ പൌലുസായ എന്റെ ക
യ്യാൽ [27] സല്ക്കാരം, [28] എന്റെ
ബന്ധനങ്ങളെ ഓൎപ്പിൻ. [29] കൃപ
നിങ്ങളോട കൂടെ ഇരിക്കട്ടെ.
ആമേൻ.

16. നടപ്പ. ൧൯: ൨൯ ൨൦: ൪. ൨൭: ൨. ഫിലെ. ൨൪. 17. നടപ്പ. ൧൫: ൩൭ ൨. തിമൊ. ൪: ൧൧. 18. കൊലൊ. ൧: ൭. ഫിലെ. ൨൩. 19. മത്താ. ൫: ൪൮. ൧ കൊരി. ൨: ൬. ൧൪: ൨൦. ഫിലി. ൩: ൧൫. എബ്രാ. ൫: ൧൪. 20. രോമാ. ൧൫: ൩൦. 21. ൨ തിമൊ. ൪: ൧൧. 22. ൨ തിമൊ. ൪: ൧൦. ഫിലെ. ൨൪. 23. രോമാ. ൧൬: ൫. ൧ കൊരി. ൧൬: ൧൯. 24 ൧ തെസ്സ. ൫: ൨൭. 25. ഫിലെ. ൨: 26. ൧ തിമൊ. ൪: ൬. 27. ൧ കൊരി. ൧൬: ൨൧. ൨ തെസ്സ. ൩: ൧൭. 28. എബ്രാ. ൧൩: ൩. 29. എബ്രാ. ൧൩: ൨൫.

## അപ്പോസ്തോലനായ പൌലൂസ

# തെസ്സലോനിക്കായക്കാൎക്ക

## എഴുതിയ ലേഖനം.

---

### ൧ അദ്ധ്യായം.

൧ അവൻ അവരെ സ്തോത്രത്തിലും പ്രാൎത്ഥനയിലും ഓൎക്കുന്നതിനെയും, ൫ അവരുടെ പരമാൎത്ഥമുള്ള വിശ്വാസത്തെയും മനസ്സുതിരിവിനെയും കുറിച്ചു തനിക്കുള്ള ബോധത്തെയും കാട്ടുന്നത.

പൌലൂസും, [1] സിൽവാനുസും,
തീമോഥെയുസും പിതാവായ ദൈ
വത്തിലും കൎത്താവായ യേശുക്രി
സ്തുവിലും ഇരിക്കുന്ന തെസ്സലോ
നിക്കായക്കാരുടെ സഭെക്ക [എഴു
തുന്നത:] നമ്മുടെ പിതാവായ ദൈ
വത്തിൽനിന്നും, യേശുക്രിസ്തുവാ
യ കൎത്താവിൽനിന്നും നിങ്ങൾക്ക
[2] കൃപയും, സമാധാനവും ഉണ്ടാ
കട്ടെ.
൨ നിങ്ങളുടെ വിശ്വാസത്തിൻ
[3] പ്രവൃത്തിയെയും, സ്നേഹത്തി
ൻ [4] അദ്ധ്വാനത്തെയും, നമ്മു
ടെ പിതാവായ ദൈവത്തിന്റെ
മുമ്പാകെ നമ്മുടെ കൎത്താവായ
യേശു ക്രിസ്തുവിലുള്ള ആശാബ
ന്ധത്തിന്റെ ക്ഷമയെയും [5] ഇട
വിടാതെ ഓൎത്തുകൊണ്ട,
൩ ഞങ്ങൾ ഞങ്ങളുടെ പ്രാൎത്ഥ
നകളിൽ നിങ്ങളെ ഓൎമ്മ ചെയ്തു,
നിങ്ങൾക്ക എല്ലാവൎക്കും വേണ്ടി
എപ്പോഴും [6] ദൈവത്തിന സ്തോ
ത്രം ചെയ്യുന്നു:
൪ പ്രിയമുള്ള സഹോദരന്മാരേ,
ദൈവത്താൽ [7] നിങ്ങളുടെ തെരി
ഞ്ഞെടുപ്പിനെ ഞങ്ങൾ അറിഞ്ഞു
കൊണ്ട തന്നെ.
൫ അതെന്തുകൊണ്ടെന്നാൽ [8]
ഞങ്ങളുടെ സുവിശേഷം നിങ്ങളു
ടെ അടുക്കൽ വചനത്തിൽ മാ
ത്രം അല്ല, ശക്തിയിലും, [9] പരിശു
ദ്ധാത്മാവിലും, [10] ഏറിയ നിശ്ചയ
ത്തിലും കൂടെ വന്നു: നിങ്ങളുടെ
നിമിത്തമായി ഞങ്ങൾ നിങ്ങളുടെ
ഇടയിൽ ഏതുപ്രകാരമുള്ളവരാ
യിരുന്നു എന്ന [11] നിങ്ങൾ അറി
ഞ്ഞിരിക്കുന്ന പ്രകാരം തന്നെ.
൬ നിങ്ങൾ വളരെ ദുഃഖത്തിൽ
വചനത്തെ, [12] പരിശുദ്ധാത്മാവി
ന്റെ സന്തോഷത്തോടെ കൈ
ക്കൊണ്ട ഞങ്ങളുടെയും കൎത്താവി

---

1. ൨ കൊരി. ൧:൧൯. ൨ തെസ്സ. ൧:൧. ൧ പത്രൊ. ൫:൧൨. 2. എഫെ. ൧:൨. 3. യോഹ. ൬:൨൯. ഗലാ ൫:൬. ൧ തെസ്സ. ൩:൬. ൨ തെസ്സ. ൧:൩, ൧൧. യാക്കോ. ൨:൧൭. 4 റോമ. ൧൬:൬. എബ്രാ. ൬:൧൦. 5. ൧ തെസ്സ ൨:൧൩. 6. റോമ. ൧:൯. എഫെ. ൧:൧൬. ഫിലി. ൧:൩. 7. കൊലൊ. ൩:൧൨. ൨ തെസ്സ. ൨:൧൩. 8. മൎക്കൊ. ൧൬:൨൦. ൧ കൊരി. ൨:൪. ൪:൨൦. 9. ൨ കൊരി. ൬:൬. 10. കൊലൊ. ൨:൨. എബ്രാ. ൨:൩. 11. ൧ തെസ്സ. ൨:൧, ൫, ൧൦, ൧൧. ൨ തെസ്സ. ൩:൭. 12. നടപ്പ. ൫:൪൧. എബ്രാ. ൧൦:൩൪.

ന്റെയും [13] പിന്തുടൎച്ചക്കാരായി
തീൎന്നു:
൭ എന്നതുകൊണ്ട നിങ്ങൾ മ
ക്കെദോനിയായിലും അഖായായി
ലും ഉള്ള സകല വിശ്വാസികൾ
ക്കും ദൃഷ്ടാന്തക്കാരായി ഭവിച്ചു.
൮ എന്തുകൊണ്ടെന്നാൽ കൎത്താ
വിന്റെ വചനം നിങ്ങളിൽനി
ന്ന [14] ശബ്ദിച്ചത മക്കെദോനിയാ
യിലും അഖായായിലും മാത്രമല്ല,
[15] സകല സ്ഥലത്തിലും ദൈവ
ത്തോട നിങ്ങൾക്കുള്ള വിശ്വാസം
പ്രസിദ്ധമായിരിക്കുന്നു: എന്ന
തുകൊണ്ട ഞങ്ങൾക്ക ഒന്നും പറ
വാൻ ആവശ്യമില്ല.
൯ എന്തെന്നാൽ അവർ തന്നെ
ഞങ്ങളെ കുറിച്ച ഞങ്ങൾക്കനിങ്ങ
ളുടെ അടുക്കലേക്ക [16] ഇന്നപ്രകാ
രമുള്ള പ്രവേശനം സാധിച്ചു
എന്നും, ജീവനും സത്യവുമുള്ള
ദൈവത്തെ സേവിപ്പാനായി
ട്ടും,
൰ [17] അവൻ മരിച്ചവരിൽനി
ന്ന ഉയിൎപ്പിച്ചവനായി, തന്റെ
പുത്രനും [18] വരുവാനുള്ള കോപ
ത്തിൽനിന്ന നമ്മെ ഉദ്ധാരണം
ചെയ്യുവനുമായ യേശു [19] സ്വ
ൎഗ്ഗങ്ങളിൽനിന്ന വരുന്നത [20] കാ
ത്തിരിപ്പാനായിട്ടും, നിങ്ങൾ വി
ഗ്രഹങ്ങളെ വിട്ട, [21] ദൈവത്തിങ്ക
ലേക്ക ഇന്നപ്രകാരം തിരിഞ്ഞു
എന്നും അറിയിച്ചുവല്ലൊ.

## ൨ അദ്ധ്യായം.

൧ അവൎക്ക സുവിശേഷം പ്രസംഗിക്കപ്പെട്ട വിവരവും അവർ അതിനെ സ്വീകരിച്ച വിവരവും. ൧൭ അവൻ അവരെ കാണ്മാൻ ആഗ്രഹിച്ചിരുന്ന സംഗതി.

എന്തുകൊണ്ടെന്നാൽ, സഹോദ
രന്മാരെ, നിങ്ങളുടെ അടുക്കലേക്ക
ഞങ്ങൾക്കുള്ള പ്രവേശനം വ്യ
ൎത്ഥമായില്ല എന്ന [1] നിങ്ങൾ ത
ന്നെ അറിഞ്ഞിരിക്കുന്നു.
൨ നിങ്ങൾ അറിഞ്ഞിരിക്കുന്ന
പ്രകാരം, ഞങ്ങൾ മുമ്പെ [2] ഫീലി
പ്പിയായിൽ കഷ്ടമനുഭവിക്കയും
നിന്ദിക്കപ്പെടുകയും ചെയ്തീറെ
യും, നിങ്ങൾക്ക [3] ദൈവത്തി
ന്റെ സുവിശേഷത്തെ [4] വളരെ
പോരാട്ടത്തോടെ പറവാൻ ഞ
ങ്ങൾ [5] ഞങ്ങളുടെ ദൈവത്തിൽ
ധൈൎയ്യപ്പെട്ടതെയുള്ളു.
൩ എന്തുകൊണ്ടെന്നാൽ [6] ഞങ്ങ
ളുടെ ബുദ്ധിയുപദേശം വഞ്ചന
യിൽനിന്നുമല്ല, അശുദ്ധിയിൽ
നിന്നുമല്ല, വ്യാജത്തിലെങ്കിലുമല്ല:
൪ [7] സുവിശേഷം ഞങ്ങളുടെ
പക്കൽ ഭരമേല്പിക്കപ്പെടുവാൻ
[8] ഞങ്ങൾ ദൈവത്താൽ അനുവദി
ക്കപ്പെട്ടപ്രകാരം തന്നെ ഞങ്ങ
ൾ സംസാരിക്കുന്നു: [9] ഞങ്ങളുടെ

13. ൧ കോരി. ൪: ൧൬. ൧൧: ൧. ഫിലി. ൩: ൧൭. ൧ തെസ്സ ൨: ൧൪. ൨ തെസ്സ ൩: ൯. 14. റോമാ. ൧൦: ൧൮. 15. റോമാ. ൧: ൮. ൨ തെസ്സ. ൧: ൪. 16. ൧ തെസ്സ. ൨: ൧. 17. നടപ്പ. ൨: ൨൪. 18. മത്താ. ൩: ൭. റോമാ. ൫: ൯. ൧ തെസ്സ ൫: ൯. 19. നടപ്പ. ൧: ൧൧. ൧ തെസ്സ. ൪: ൧൬. ൨ തെസ്സ. ൧: ൭. 20. റോമാ. ൨: ൭. ഫിലി. ൩: ൨൦. തീത്തു. ൨: ൧൩. ൨ പെത്രൊ. ൩: ൧൨. അറി. ൧: ൭. 21. ൧ കോരി. ൧൨: ൨. ഗലാ. ൪: ൮.

1. ൧ തെസ്സ. ൧: ൫, ൯. 2. നടപ്പ. ൧൬: ൨൨. 3. നടപ്പ. ൧൭: ൨. 4. ഫിലി. ൧: ൩൦. കൊലൊ. ൨: ൧. 5. ൧ തെസ്സ. ൧: ൫. 6. ൨ കോരി. ൭: ൨. ൧ തെസ്സ. ൨: ൫. ൨ പെത്രൊ. ൧: ൧൬. 7. ൧ കോരി. ൯: ൧൭. ഗലാ. ൨: ൭. തീത്തു. ൧: ൩. 8. ൧ കോരി. ൭: ൨൫. ൧ തിമൊ. ൧: ൧൧, ൧൨. 9. സുഭാ. ൧൭: ൩. റോമാ. ൮: ൨൭.

ഹൃദയങ്ങളെ ശോധന ചെയ്യുന്ന
ദൈവത്തെ അല്ലാതെ, [10] മനുഷ്യ
രെ പ്രസാദിപ്പിക്കുന്നവർ എന്ന
പോലെ അല്ല.
൫ എന്തുകൊണ്ടെന്നാൽ നിങ്ങ
ൾ അറിഞ്ഞിരിക്കുന്ന പ്രകാരം,
ഞങ്ങൾ ഒരിക്കലും [11] സ്തുതിവാക്ക
കളെ എങ്കിലും, അത്യാഗ്രഹ
ത്തിന്റെ ഉപായത്തെ എങ്കിലും
പ്രയോഗിച്ചിട്ടുമില്ല: [12] ദൈവം
സാക്ഷി:
൬ ഞങ്ങൾ [13]ക്രിസ്തുവിന്റെ അ
പ്പോസ്തോലന്മാരെന്ന പോലെ,
[നിങ്ങൾക്ക] [14] ഭാരമുള്ളവരായിരി
പ്പാൻ [15] കഴിയുന്നവരായിരുന്ന
പ്പോൾ, ഞങ്ങൾ നിങ്ങളിൽനി
ന്നാകട്ടെ, മററുള്ളവരിൽനിന്നാ
കട്ടെ, [19] മനുഷ്യരിൽനിന്ന സ്തു
തിയെ അന്വേഷിച്ചിട്ടും ഇല്ല.
൭ എന്നാൽ ഞങ്ങൾ നിങ്ങളുടെ
ഇടയിൽ [17] സൌമ്യതയുള്ളവരാ
യിരുന്നു, മുല കൊടുക്കുന്ന ഒരുത്തി
തന്റെ മക്കളെ പോഷിക്കുന്നതു
പോലെ തന്നെ.
൮ ഇപ്രകാരം ഞങ്ങൾ നിങ്ങ
ളെ സ്നേഹത്തോടെ ആഗ്രഹിച്ചി
രുന്ന, നിങ്ങൾ ഞങ്ങൾക്ക പ്രി
യമുള്ളവരായിരുന്നതുകൊണ്ട നി
ങ്ങൾക്ക ദൈവത്തിന്റെ സുവി
ശേഷത്തെ മാത്രമല്ല, [18] ഞങ്ങളു
ടെ ആത്മാക്കളെ കൂടെ [19] പകൎന്ന
തരുവാൻ ഞങ്ങൾ നല്ല മനസ്സു
ള്ളവരായിരുന്നു.
൯ സഹോദരന്മാരേ, ഞങ്ങളു
ടെ അദ്ധ്വാനത്തെയും പ്രയത്ന
ത്തെയും നിങ്ങൾ ഓൎക്കുന്നുവ
ല്ലൊ: എന്തെന്നാൽ [20] ഞങ്ങൾ
നിങ്ങളിൽ യാതൊരുത്തനും ഭാര
മായിരിക്കരുതെന്ന വെച്ച [21] രാ
വും പകലും വേല ചെയ്തു, ഞങ്ങ
ൾ ദൈവത്തിന്റെ സുവിശേഷ
ത്തെ നിങ്ങളോട പ്രസംഗിച്ചു.
൧൦ വിശ്വസിക്കുന്നവരായ നി
ങ്ങളുടെ ഇടയിൽ ഞങ്ങൾ [22] എ
ത്ര ശുദ്ധമായും നീതിയായും കു
റ്റമില്ലായ്മയായും നടന്നു എന്നു
ള്ളതിന [23] നിങ്ങളും ദൈവവും
സാക്ഷികൾ [ആകുന്നു:]
൧൧ തന്റെ രാജ്യത്തിലേക്കും
മഹത്വത്തിലേക്കും [24] നിങ്ങളെ
വിളിച്ചിരിക്കുന്ന ദൈവത്തിന
[25] യോഗ്യമായി നിങ്ങൾ നടക്കെ
ണം എന്ന,
൧൨ ഞങ്ങൾ ഏതുപ്രകാരം നി
ങ്ങളിൽ ഓരോരുത്തനെ, ഒരു പിതാ
വ തന്റെ മക്കളോട എന്നപോ
ലെ, ബുദ്ധിപറകയും, ആശ്വസി
പ്പിക്കയും സാക്ഷിപ്പെടുത്തുകയും
ചെയ്തു എന്ന നിങ്ങൾ അറിയു
ന്നുവല്ലോ.
൧൩ ൟ നിങ്ങൾ ഞങ്ങളിൽനിന്ന
കേട്ട ദൈവത്തിൻ വചനത്തെ

10. ഗലാ. ൧: ൰. 11. നടപ്പ. ൨൰: ൩൩. ൨ കോറി. ൨: ൧൭. ൪: ൨. ൭: ൨. ൧൨: ൧൭. 12. റോമാ. ൧: ൯. 13. ൧ കോറി. ൯: ൧, ൨, ൬. 14. ൨ കോറി. ൧൧: ൯. ൧൨: ൧൩, ൧൪. ൨ തെസ്സ. ൩: ൮. 15. ൧ കോറി. ൯: ൪, ൬, ൧൨, ൧൮. ൨ കോറി. ൧൰: ൧, ൨, ൧൰, ൧൧. ൧൩: ൧൰. ൨ തെസ്സ. ൩: ൯. ഫിലേ. ൮: ൯. 16. യോഹ. ൫: ൪൧, ൪൪. ൧൨: ൪൩. ൧ തിമോ. ൫: ൧൭. 17. ൧ കോറി. ൨: ൩. ൯: ൨൨. ൨ കോറി. ൧൩: ൪. ൨ തിമോ. ൨: ൨൪. 18. ൨ കോറി. ൧൨: ൧൫. 19. റോമാ. ൧: ൧൧. ൧൫: ൨൯. 20. ൨ കോറി. ൧൨: ൧൩, ൧൪. 21. നടപ്പ. ൨൰: ൩൪. ൧ കോറി. ൪: ൧൨. ൨ കോറി. ൧൧: ൯. ൨ തെസ്സ. ൩: ൮. 22. ൨ കോറി. ൭: ൨. ൨ തെസ്സ. ൩: ൭. 23. ൧ തെസ്സ. ൧: ൫. 24. ൧ കോറി. ൧: ൯. ൧ തെസ്സ. ൫: ൨൪. ൨ തെസ്സ. ൨: ൧൪. ൨ തിമോ. ൧: ൯. 25. എഫെ. ൪: ൧. ഫിലി. ൧: ൨൭. കൊലോ. ൧: ൧൰. ൧ തെസ്സ. ൪: ൧.

കൈക്കൊണ്ടപ്പോൾ, നിങ്ങൾ അ
തിനെ [26] മനുഷ്യരുടെ വചനമാ
യിട്ടല്ല, അത സാക്ഷാൽ ആകുന്ന
പ്രകാരം, ദൈവത്തിന്റെ വചന
മായിട്ട തന്നെ കൈക്കൊണ്ടതിനാ
ൽ, ആ സംഗതിക്കായിട്ടും ഞങ്ങ
ൾ ദൈവത്തിന [27] ഇടവിടാതെ
സ്തോത്രം ചെയ്യുന്നു, വിശ്വസി
ക്കുന്നവരായ നിങ്ങളിൽ അത
സാദ്ധ്യമായി വ്യാപരിക്കയും ചെ
യ്യുന്നു.
൧൪ എന്തുകൊണ്ടെന്നാൽ, സ
ഹോദരന്മാരെ, നിങ്ങൾ യെഹൂ
ദിയായിൽ ക്രിസ്തു യേശുവിലുള്ള
[28] ദൈവസഭകളെ പിന്തുടരുന്ന
വരായി തീൎന്നു: എന്തെന്നാൽ
[29] അവർ യഹൂദന്മാരിൽനിന്ന
അനുഭവിച്ച കഷ്ടങ്ങളെ തന്നെ
നിങ്ങളുടെ സ്വജാതിക്കാരാൽ
[30] നിങ്ങളും അനുഭവിച്ചു.
൧൫ ആയവർ കൎത്താവായ
യേശുവിനെയും, [31] അവരു
ടെ സ്വന്ത ദീൎഘദൎശിമാരെയും
[32] കൊന്നുകളഞ്ഞവരും, ഞങ്ങ
ളെപീഡിപ്പിച്ചവരും, ദൈവത്തെ
പ്രസാദിപ്പിക്കാത്തവരും, [33] സ
കല മനുഷ്യൎക്കും വിപരീതക്കാരും;
൧൬ [34] തങ്ങളുടെ പാപങ്ങളെ
എപ്പോഴും പൂരിപ്പാനായിട്ട, ഇ
വർ പുറജാതികൾ രക്ഷിക്കപ്പെ
ടേണ്ടുന്നതിന, അവരോട സം
സാരിപ്പാൻ ഞങ്ങളോട [35] വിരോ
ധിക്കുന്നവരുമായി ഇരിക്കുന്നു:
എന്നാൽ [36] ഇവരുടെ മേൽ ക്രോ
ധം അവസാനത്തോളം വന്നി
രിക്കുന്നു.
൧൭ എന്നാൽ ഞങ്ങൾ, സഹോ
ദരന്മാരെ, കുറഞ്ഞോരു നേരത്തേ
ക്ക ഹൃദയം കൊണ്ടല്ല, [37] മുഖം
കൊണ്ട നിങ്ങളിൽനിന്ന പിരി
ഞ്ഞിരിക്കയാൽ, [38] നിങ്ങളുടെ മു
ഖത്തെ കാണ്മാൻ വളരെ ആഗ്ര
ഹത്തോടെ എറ്റവും ശ്രമിച്ചു.
൧൮ ആയതുകൊണ്ട നിങ്ങളു
ടെ അടുക്കൽ വരുവാൻ ഞങ്ങൾ,
വിശേഷാൽ പൌലുസായ ഞാ
ൻ ഒന്ന രണ്ട പ്രാവശ്യം ആഗ്ര
ഹിച്ചു: എന്നാലൊ [39] സാത്താൻ
ഞങ്ങളെ വിഘ്നപ്പെടുത്തി.
൧൯ എന്തുകൊണ്ടെന്നാൽ [40] ഞ
ങ്ങളുടെ ആശ എങ്കിലും, സന്തോ
ഷമെങ്കിലും, പുകഴ്ചയുടെ [41] കിരീ
ടമെങ്കിലും എന്ത, [ആകുന്നു] നമ്മു
ടെ കൎത്താവായ യേശു ക്രിസ്തുവി
ന്റെ മുമ്പാകെ [42] അവന്റെ വ
രവിൽ നിങ്ങൾ തന്നെ അല്ല
യൊ ?
൨൰ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ ഞങ്ങളുടെ സ്തുതിയും സ
ന്തോഷവും ആകുന്നു.

---

26. മത്താ. ൧൦: ൪൦. ഗലാ. ൪: ൧൪ ൨ പത്രൊ. ൩: ൨. 27. ൧ തെസ്സ. ൧: ൯. 28. ഗലാ. ൧: ൨൨. 29. എബ്രാ. ൧൦: ൩൩, ൩൪. 30 നടപ്പ. ൧൭: ൫, ൧൩. 31. മത്താ. ൫: ൧൨. ൨൩: ൩൪, ൩൭. ലൂ. ൧൩: ൩൩, ൩൪ നടപ്പ. ൭: ൫൨. 32. നടപ്പ. ൨: ൨൩. ൩: ൧൫. ൫: ൩൦. ൭: ൫൨. 33. എസ്ഥേർ. ൩: ൮. 34. ആദ്യ. ൧൫: ൧൬. മത്താ. ൨൩: ൩൨. 35. ലൂ. ൧൧: ൫൨. നടപ്പ. ൧൩: ൫൦. ൧൪: ൫, ൧൯. ൧൭: ൫, ൧൩. ൧൮: ൧൨. ൧൯: ൯. 36 മത്താ. ൨൪: ൬, ൧൪. 37. ൧ കോറി. ൫: ൩. കൊലൊ. ൨: ൫ 38. ൧ തെസ്സ ൩: ൧൦. 39 റോമ. ൧: ൧൩. ൧൫: ൨൨. 40. ൨ കോറി. ൧: ൧൪. ഫിലി. ൨: ൧൬. ൪: ൧. 41. സുഭാ. ൧൬: ൩൧. 42. ൧ കോറി. ൧൫: ൨൩. ൧ തെസ്സ. ൩: ൧൩. അറി. ൧: ൭. ൨൨: ൧൨.

## ൩. അദ്ധ്യായം.

൧ അവരുടെ അരികിലെക്ക തിമോഥെയു സിനെ അയക്കുന്നത. ൬ അവരെ കുറിച്ച പൌലൂസിനുള്ള സന്തോഷവും അവരെ കാണ്മാനുള്ള ആഗ്രഹവും.

ആയതുകൊണ്ട [1] ഞങ്ങൾക്ക
പിന്നെ സഹിച്ചുകൂടായ്കകൊ
ണ്ട, ഞങ്ങൾ തനിച്ച അഥേന
യിൽ വിടപ്പെടുന്നത [2] നന്ന
എന്ന ഞങ്ങൾക്ക തോന്നി;
൨ നിങ്ങളുടെ വിശ്വാസത്തെ
കുറിച്ച നിങ്ങളെ സ്ഥിരപ്പെട്ട
ത്തുവാനും, ആശ്വസിപ്പിപ്പാനു
മായിട്ട, നമ്മുടെ സഹോദരനും,
ദൈവത്തിന്റെ ശുശ്രൂഷക്കാര
നും, ക്രിസ്തുവിന്റെ സുവിശേ
ത്തിൽ ഞങ്ങളുടെ കൂട്ടുവേലക്കാ
രനുമായ [3] തീമോഥെയുസിനെ
അയച്ചിരിക്കുന്നു:
൩ [4] ഒരുത്തനും ൟ ഉപദ്രവ
ങ്ങളാൽ ചഞ്ചലപ്പെടാതെ ഇ
രിപ്പാൻ [ആകുന്നു:] [5] ഇതിന
ഞങ്ങൾ ആക്കപ്പെട്ടിരിക്കുന്നു
എന്ന നിങ്ങൾ തന്നെ അറിയു
ന്നുവല്ലൊ.
൪ എന്തുകൊണ്ടെന്നാൽ ഞ
ങ്ങൾ [6] ഉപദ്രവം അനുഭവിക്കേ
ണ്ടിവരുമെന്ന ഞങ്ങൾ നിങ്ങ
ളോടു കൂടെ ഇരിക്കുമ്പോൾ ത
ന്നെ നിങ്ങളോട മുമ്പിൽ കൂട്ടി
പറഞ്ഞു: അപ്രകാരം തന്നെ
ഉണ്ടായി, നിങ്ങളും അറിഞ്ഞി
രിക്കുന്നു.
൫ ഇത നിമിത്തം [7] ഇനിക്ക
പിന്നെ സഹിച്ചുകൂടായ്ക കൊണ്ട,
പരീക്ഷക്കാരൻ പക്ഷെ [8] വല്ല
പ്രകാരത്തിലും നിങ്ങളെ പരീ
ക്ഷിക്കയും, [9] ഞങ്ങളുടെ പ്രയത്നം
വ്യൎത്ഥമായി പോകയും ചെയ്യു
മൊ എന്ന വെച്ച്, ഞാൻ നിങ്ങ
ളുടെ വിശ്വാസത്തെ അറിവാ
നായിട്ട ആളയച്ചു.
൬ എന്നാറെ ഇപ്പോൾ [10] തീ
മോഥെയുസ നിങ്ങളിൽനിന്ന
ഞങ്ങളുടെ അടുക്കലേക്ക വന്ന,
നിങ്ങളുടെ വിശ്വാസത്തെയും
സ്നേഹത്തെയും കുറിച്ചും, [11] ഞ
ങ്ങൾ നിങ്ങളെ [കാണ്മാൻ എന്ന]
പോലെ തന്നെ, നിങ്ങൾ ഞങ്ങ
ളെ കാണ്മാനും, ഏററവും ആഗ്ര
ഹിച്ചുകൊണ്ട, നിങ്ങൾക്ക എല്ലാ
യ്പോഴും ഞങ്ങളെ കുറിച്ച നല്ല ഓ
ൎമ്മയുണ്ട എന്നും നല്ല വൎത്തമാ
നമായിട്ട ഞങ്ങളോട അറിയി
ച്ചാറെ,
൭ അതിനാൽ, സഹോദരന്മാരേ,
ഞങ്ങൾ ഞങ്ങളുടെ സകല ഉ
പദ്രവത്തിലും പാരവശ്യത്തിലും
നിങ്ങളുടെ വിശ്വാസത്താൽ നി
ങ്ങളെ കുറിച്ച [12] ആശ്വാസ
പ്പെട്ടു:
൮ അതെന്തുകൊണ്ടെന്നാൽ
നിങ്ങൾ [13] കൎത്താവിൽ നിലനി
ല്ക്കുന്നു എങ്കിൽ, ഞങ്ങൾ ഇപ്പോ
ൾ ജീവിക്കുന്നു.
൯ എന്തെന്നാൽ [14] നിങ്ങളുടെ

1. ൧ തെസ്സ. ൩: ൧. 2. നടപ്പ. ൧൭: ൧൫. 3. റോമാ. ൧൬: ൨൧. ൧ കോറി. ൧൬: ൧൦. ൨ കോറി. ൧: ൧൯. 4. എഫെ. ൩: ൧൩. 5. നടപ്പ. ൯: ൧൬. ൧൪: ൨൨. ൨൦: ൨൩. ൨൧: ൧൧. ൧ കോറി. ൪: ൯. ൨ തിമൊ. ൩: ൧൨. ൧ പത്രൊ. ൨: ൨൧. 6. നടപ്പ. ൨൦: ൨൪. 7. ൧ തെസ്സ. ൩: ൧. 8. ൧ കോറി. ൭: ൫. ൨ കോറി. ൧൧: ൩. 9. ഗലാ. ൨: ൨. ൪: ൧൧. ഫിലി. ൨: ൧൬. 10. നടപ്പ. ൧൮: ൧, ൫. 11. ഫിലി. ൧: ൮. 12. ൨ കോറി. ൧: ൪. ൭: ൬, ൭: ൧൩. 13. ഫിലി. ൪: ൧. 14. ൧ തെസ്സ. ൨: ൧൯.

മുഖത്തെ കാണെണ്ടുന്നതിനും, നിങ്ങളുടെ വിശ്വാസത്തിന്റെ കുറവിനെ [15] പൂർത്തിയാക്കെണ്ടുന്നതിനും, [16] രാവും പകലും [17] അത്യന്തമായി പ്രാൎത്ഥിച്ചുകൊണ്ട,

൰ നമ്മുടെ ദൈവത്തിന്റെ മുമ്പാകെ ഞങ്ങൾ നിങ്ങളുടെ നിമിത്തം സന്തോഷിക്കുന്ന സകല സന്തോഷത്തിനായിട്ടും, ദൈവത്തിന നിങ്ങൾക്ക വേണ്ടി ഞങ്ങൾക്ക [18] എന്ത വന്ദനം ചെയ്വാൻ കഴിയും?

൧൧ എന്നാൽ നമ്മുടെ പിതാവായ ദൈവവും, കൎത്താവായ യേശു ക്രിസ്തുവും തന്നെ [19] ഞങ്ങളുടെ വഴിയെ നിങ്ങളുടെ അടുക്കലേക്ക നേരെ ആക്കുമാറാകട്ടെ.

൧൨ എന്നാൽ ഞങ്ങൾക്ക നിങ്ങളോടുള്ളത പോലെ തന്നെ നിങ്ങൾക്ക [20] തമ്മിൽ തമ്മിലും എല്ലാവരോടുമുള്ള സ്നേഹത്തിൽ കൎത്താവ നിങ്ങളെ [21] വൎദ്ധിപ്പിച്ച സമൃദ്ധിയാക്കുകയും,

൧൩ ഇങ്ങിനെ തന്റെ [22] സകല ശുദ്ധിമാന്മാരോടും കൂടെ നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ വരവിങ്കൽ അവൻ നമ്മുടെ പിതാവായ ദൈവത്തിന്റെ മുമ്പാകെ ശുദ്ധിയിൽ നിങ്ങളുടെ ഹൃദയങ്ങളെ കുററം കൂടാതെ [23] സ്ഥിരപ്പെടുത്തുകയും ചെയ്യുമാറാകട്ടെ.

## ൪ അദ്ധ്യായം.

൧ ദൈവഭക്തിയോടെ നടപ്പാനും. ൬ ശുദ്ധിക്കും. ൯ സ്നേഹത്തിനും ൧൧. ശാന്തതെക്കും. ൧൩ മരിച്ചവരെ കുറിച്ചുള്ള ദുഃഖത്തെ അടക്കുവാനും അവൻ ഉപദേശിക്കുന്നത. ൧൬ ഉയിൎപ്പിനെ കുറിച്ചും ഒടുക്കത്തെ ന്യായവിധിയെ കുറിച്ചും.

ശേഷം കാൎയ്യത്തിന, സഹോദരന്മാരേ, നിങ്ങൾ [1] ഇന്നപ്രകാരം നടക്കയും [2] ദൈവത്തെ പ്രസാദിപ്പിക്കയും ചെയ്യെണമെന്ന [3] ഞങ്ങളിൽനിന്ന നിങ്ങൾക്ക ഏതുപ്രകാരം ലഭിച്ചിരിക്കുന്നുവൊ, അപ്രകാരം തന്നെ നിങ്ങൾ അധികമധികം വൎദ്ധിക്കേണമെന്ന, കൎത്താവായ യേശു മൂലം ഞങ്ങൾ നിങ്ങളോട യാചിക്കയും ബുദ്ധിയുപദേശിക്കയും ചെയ്യുന്നു.

൨ ഞങ്ങൾ കൎത്താവായ യേശു മൂലം നിങ്ങൾക്ക ഇന്ന കല്പനകളെ തന്നു എന്ന നിങ്ങൾ അറിയുന്നു.

൩ എന്തെന്നാൽ [4] ദൈവത്തിന്റെ ഹിതം ഇതാകുന്നു, [5] നിങ്ങളുടെ ശുദ്ധീകരണം തന്നെ, അത നിങ്ങൾ [6] വേശ്യാദോഷത്തിൽനിന്ന ഒഴിഞ്ഞ,

൪ [7] നിങ്ങളിൽ ഓരോരുത്തൻ

15. ൨ കോറി. ൧൩: ൯, ൧൧. കൊലോ. ൪: ൧൨. 16. നടപ്പ. ൨൬: ൭. ൨ തീമോ. ൧: ൩. 17. റോമാ. ൧: ൧൦, ൧൧. ൧൫: ൩൨. 18. ൧ തെസ്സ. ൧: ൨. 19. മൎക്കോ. ൧: ൩. 20. ൧ തെസ്സ ൪: ൯. ൫: ൧൫. ൨ പത്രോ. ൧: ൭. 21. ൧ തെസ്സ. ൪: ൧൦. 22. സെഖ. ൧൪: ൫. യെഹ്രൂ. ൧൪. 23. ൧ കോറി. ൧: ൮. ഫിലി. ൧: ൧൦. ൧ തെസ്സ ൫: ൨൩. ൨ തെസ്സ. ൨: ൧൭. ൧ യോഹ ൩: ൨൦, ൨൧.
1. ൧ തെസ്സ. ൨: ൧൨. 2. കോലോ. ൧: ൧൦. 3. ഫിലി. ൧: ൨൭. കോലൊ. ൨: ൬. 4. റോമാ. ൧൨: ൨. എഫേ. ൫: ൧൭. 5. എഫേ. ൫: ൨൭. 6. ൧ കോറി. ൬: ൧൫, ൧൮. എഫേ. ൫: ൩. കൊലൊ. ൩: ൫. 7. റോമാ. ൬: ൧൯. ൧ കോറി. ൬: ൧൫, ൧൮.

അവനവന്റെ പാത്രത്തെ, [8]ദൈവത്തെ അറിയാത്ത [9] പുറജാതികൾ എന്നപോലെ, [10] കാമമോഹത്തിലല്ല,

൫ ശുദ്ധീകരണത്തിലും മാനത്തിലും അനുഭവിപ്പാൻ അറിഞ്ഞ,

൬ ഒരുത്തനും [11] ആക്രമിക്കാതെയും ഒരു സംഗതിയിലും തന്റെ സഹോദരനെ വഞ്ചിക്കാതെയും ഇരിക്കെണമെന്ന ആകുന്നു: അതെന്തുകൊണ്ടെന്നാൽ ഞങ്ങൾ മുമ്പെ തന്നെ നിങ്ങളൊട ഓൎമ്മപ്പെടുത്തുകയും സാക്ഷീകരിക്കയും ചെയ്തിട്ടുള്ള പ്രകാരം, [12] ഇവയുടെ എല്ലാം പ്രതിക്രിയക്കാരൻ കൎത്താവ [ആകുന്നു.]

൭ എന്തുകൊണ്ടെന്നാൽ ദൈവം നമ്മെ അശുദ്ധിക്കല്ല, [13] ശുദ്ധിക്കത്രെ വിളിച്ചിരിക്കുന്നത.

൮ അതുകൊണ്ട [14] നിന്ദിക്കുന്നവൻ മനുഷ്യനെ അല്ല, [15] തന്റെ പരിശുദ്ധാത്മാവിനെ കൂടെ നമുക്ക തന്ന ദൈവത്തെ അത്രെ നിന്ദിക്കുന്നത.

൯ ¶ എന്നാൽ സഹോദരസ്നേഹത്തെ കുറിച്ച ഞാൻ [16] നിങ്ങൾക്ക എഴുതുവാൻ ആവശ്യമില്ല: എന്തുകൊണ്ടെന്നാൽ [17] തമ്മിൽ തമ്മിൽ സ്നേഹിപ്പാൻ [18] നിങ്ങൾ തന്നെ ദൈവത്താൽ ഉപദേശിക്കപ്പെട്ടവരാകുന്നു.

൧൦ മക്കെദോനിയായിൽ ഒക്കെയുമുള്ള സകല സഹോദരന്മാരോടും [19] നിങ്ങൾ ഇതിനെ ചെയ്യുന്നുവല്ലൊ, എന്നാൽ, സഹോദരന്മാരെ, [20] നിങ്ങൾ അധികമധികം വൎദ്ധിക്കെണമെന്നും,

൧൧ [21] പുറത്തുള്ളവരോട നിങ്ങൾ മൎയ്യാദയായി നടക്കേണ്ടുന്നതിനും, നിങ്ങൾക്ക ഒന്നിലും കുറവില്ലാതെ ഇരിക്കേണ്ടുന്നതിനും,

൧൨ ഞങ്ങൾ നിങ്ങളോട കല്പിച്ചപ്രകാരം, സാവധാനത്തോടെ ഇരിപ്പാൻ താല്പൎയ്യപ്പെടെണമെന്നും, [22] നിങ്ങളുടെ സ്വന്ത കാൎയ്യങ്ങളെ ചെയ്യെണമെന്നും, [23] നിങ്ങളുടെ കൈകൾകൊണ്ട വേല ചെയ്യെണമെന്നും, ഞങ്ങൾ നിങ്ങളോട ബുദ്ധി പറയുന്നു.

൧൩ ¶ എന്നാൽ, സഹോദരന്മാരെ, നിങ്ങൾ [24] ആശയില്ലാത്ത [25] മറ്റുള്ളവരെപോലെ തന്നെ ദുഃഖിക്കാതെ ഇരിപ്പാനായിട്ട,

---

8. ൧ കോറി. ൬൩: ൯൪ ഗലാ. ൪: ൫. എഫേ. ൨: ൧൨. ൪: ൧൭. ൨ തെസ്സ ൧: ൮. 9. എഫേ. ൪: ൧൭, ൧൮. 10. റോമാ. ൧: ൨൪, ൨൬. കൊലൊ. ൩: ൫. 11. ലേവി. ൧൯: ൧൧, ൧൩. ൧ കോറി. ൬: ൮ 12. ൨ തെസ്സ. ൧: ൮. 13. ലേവി. ൧൧: ൪൪. ൧൯: ൨. ൧ കോറി. ൧: ൨. എബ്രാ. ൧൨: ൧൪. ൧ പത്രോ. ൧: ൧൪, ൧൫. 14. ലൂക്ക. ൧൦: ൧൬. 15. ൧ കോറി. ൨: ൧൦. ൭: ൪൦. ൧ യോഹ. ൩: ൨൪. 16. ൧ തെസ്സ ൫: ൧. 17. മത്താ. ൨൨: ൩൯ യോഹ. ൧൩: ൩൪. ൧൫: ൧൨. എഫേ. ൫: ൨. ൧ പത്രോ. ൪: ൮. ൧ യോഹ. ൩: ൧൧, ൨൩. ൪, ൨൧. 18. യറ. ൩൧: ൩൪. യോഹ. ൬: ൪൫. ൧൪. ൨൬. എബ്രാ ൮: ൧൧. ൧ യോഹ. ൨: ൨൦, ൨൭ 19. ൧ തെസ്സ. ൧: ൭ 20. ൧ തെസ്സ. ൩: ൧൨. 21 ൨ തെസ്സ. ൩: ൧൧. ൧ പത്രോ ൪: ൧൫ 22 നടപ്പ. ൨൦: ൩൫: എഫേ. ൪: ൨൮. ൨ തെസ്സ. ൩: ൭, ൮, ൧൨. 23. റോമാ. ൧൨: ൧൭. ൨ കോറി. ൮: ൨൧. കൊലൊ. ൪: ൫. ൧ പത്രോ. ൨: ൧൨. 24. എഫേ. ൨: ൧൨. 25. ലേവി. ൧൯: ൨൮. ൭ മോ. ൧൪: ൧, ൨. ൨ ശമു ൧൨: ൨൦.

നിദ്രയെ പ്രാപിച്ചവരെ കുറിച്ച,
അറിയാതെ ഇരിക്കെണമെന്ന
ഇനിക്ക മനസ്സില്ല.
൰൪ എന്തുകൊണ്ടെന്നാൽ യേ
ശു മരിക്കയും ഉയിർത്തെഴുനീല്ക്ക
യും ചെയ്തു എന്ന [26] നാം വി
ശ്വസിക്കുന്നു എങ്കിൽ, അപ്ര
കാരം തന്നെ ദൈവം [27] യേശു
വിൽ നിദ്രയെ പ്രാപിക്കുന്നവ
രെയും അവനോടു കൂടെ കൊണ്ടു
വരികയും ചെയ്യും.
൰൫ എന്തുകൊണ്ടെന്നാൽ ക
ർത്താവിന്റെ വരവിങ്കൽ [28] ജീ
വനോടെ ശേഷിക്കുന്നവരായ
നാം നിദ്രയെ പ്രാപിച്ചവൎക്ക
മുമ്പിടുകയില്ല എന്നുള്ളതിനെ
[29] കർത്താവിന്റെ വചനത്താൽ
ഞങ്ങൾ നിങ്ങളോട പറയുന്നു.
൰൬ അതെന്തുകൊണ്ടെന്നാൽ
[30] കർത്താവ തന്നെ ആൎപ്പോ
ടും, പ്രധാന ദൈവദൂതന്റെ
ശബ്ദത്തോടും, [31] ദൈവത്തി
ന്റെ കാഹളത്തോടും സ്വൎഗ്ഗ
ത്തിൽനിന്ന ഇറങ്ങും: [32] ക്രിസ്തു
വിൽ മരിച്ചവർ മുമ്പെ ഉയിർത്തെ
ഴുനീല്ക്കയും ചെയ്യും.
൰൭ പിന്നത്തേതിൽ [33] ജീവ
നോടെ ശേഷിക്കുന്ന നാം അ
വരോടുകൂടെ ഒന്നിച്ച കർത്താവി
നെ ആകാശത്തിൽ എതിരേ
ല്പാനായിട്ട, [34] മേഘങ്ങളിൽ എടു
ത്തുകൊള്ളപ്പെടും. ഇപ്രകാരം
[35] നാം എല്ലായ്പോഴും കർത്താവിനോ
ടും കൂടെ ഇരിക്കയും ചെയ്യും.
൰൮ എന്നതുകൊണ്ട [36] തമ്മിൽ
തമ്മിൽ ഈ വചനങ്ങളാൽ ആ
ശ്വസിപ്പിച്ചുകൊൾവിൻ.

## ൫ അദ്ധ്യായം.

൧ ന്യായവിധിക്കായി ക്രിസ്തുവിന്റെ രണ്ടാം വരവിന്ന കാത്തിരിപ്പാനും മറ്റുമുള്ള ബു ദ്ധിയുപദേശങ്ങൾ.

൧ എന്നാൽ, സഹോദരന്മാരേ,
[1] കാലങ്ങളെയും സമയങ്ങളെയും
കുറിച്ച ഞാൻ നിങ്ങൾക്ക എഴുതു
വാൻ [2] നിങ്ങൾക്ക ആവശ്യ
മില്ല.
൨ എന്തുകൊണ്ടെന്നാൽ രാത്രി
യിൽ കള്ളൻ വരുന്നത പോലെ
തന്നെ, [3] കർത്താവിന്റെ നാൾ
വരുന്നു എന്ന നിങ്ങൾ തന്നെ
നിശ്ചയമായിട്ട അറിഞ്ഞിരിക്കു
ന്നു.
൩ എന്തെന്നാൽ അവർ സമാ
ധാനമെന്നും സുഖമെന്നും എ
പ്പോൾ പറയുമൊ, അപ്പോൾ ഒരു
ഗൎഭിണിക്ക [4] പ്രസവവേദന വ
രുന്നതുപോലെ തന്നെ, അവൎക്ക
[5] പെട്ടെന്നുള്ള നാശം വരുന്നു:
അവർ തെറ്റി ഒഴികയില്ല.
൪ എന്നാൽ, സഹോദരന്മാരേ
ആ ദിവസം ഒരു കള്ളൻ എന്ന

---

26. ൧കോറി. ൰൫: ൰൩. 27. ൧കോറി. ൰൫: ൨൩, ൨ തെസ്സ. ൩: ൰൩. 28. ൧കോറി. ൰൫: ൫൧. 29. ൧രാജാ. ൰൩: ൰൭, ൰൮. ൨൦: ൩൫. 30. മത്താ. ൨൪: ൩൦, ൩൧. നടപ്പ. ൧: ൰൰. ൨തെസ്സ. ൧: ൭. 31. ൧കോറി. ൰൫: ൫൨. 32. ൧കോറി. ൰൫: ൨൩, ൫൨. 33. ൧കോറി. ൰൫: ൫൧. 34. നടപ്പ. ൧: ൯. അറി. ൰൧: ൰൨. 35. യോഹ. ൰൨: ൨൬. ൰൪: ൩. ൰൭: ൨൪. 36. ൧തെസ്സ. ൫: ൰൰.
1. മത്താ. ൨൪: ൩, ൩൬. നടപ്പ. ൧: ൭. ൭. 2. ൧തെസ്സ. ൪: ൯. 3. മത്താ. ൨൪: ൪൩, ൪൪. ൨൫: ൰൩. ലൂ. ൰൨: ൩൯, ൪൦. ൨ പേത്രോ. ൩: ൰൦. അറി. ൩: ൩. ൰൬: ൰൫. 4. യറ. ൰൩: ൨൧. ഹോശെ. ൰൩: ൰൩. 5. യശാ. ൰൩: ൬, ൯. ലൂ. ൰൭: ൨൭, ൨൯, ൨൯. ൨൧: ൩൪, ൩൫. ൨തെസ്സ. ൧: ൯.

പോലെ നിങ്ങളെ പിടിപ്പാൻ
[6] നിങ്ങൾ അന്ധകാരത്തിൽ ഉള്ള
വരല്ല.
൫ നിങ്ങൾ എല്ലാവരും [7] പ്രകാ
ശത്തിന്റെ മക്കളും പകലിന്റെ
മക്കളും ആകുന്നു: നാം രാത്രിയു
ടെ എങ്കിലും അന്ധകാരത്തിന്റെ
എങ്കിലും അല്ല.
൬ ആകയാൽ ശേഷമുള്ളവരെ
പോലെ [8] നാം ഉറങ്ങാതെ, [9] ജാ
ഗരണം ചെയ്കയും സുബോധ
ത്തോടെ ഇരിക്കയും വേണം.
൭ എന്തുകൊണ്ടെന്നാൽ [10] ഉറ
ങ്ങുന്നവർ രാത്രിയിൽ ഉറങ്ങുന്നു:
മദ്യപാനം ചെയ്യുന്നവർ [11] രാത്രി
യിൽ മദ്യപാനം ചെയ്യുന്നു.
൮ എന്നാൽ പകലിന്റെ ജന
ങ്ങളായ നാം സുബോധമുള്ളവ
രായി, വിശ്വാസത്തിന്റെയും
സ്നേഹത്തിന്റെയും [12] മാർകവ
ചത്തെയും, പടത്തൊപ്പിയായിട്ട
രക്ഷയുടെ ആശാബന്ധത്തെ
യും ധരിച്ചുകൊണ്ട ഇരിക്കെ
ണം.
൯ എന്തെന്നാൽ ദൈവം ന
മ്മെ [13] കോപത്തിന അല്ല, നമ്മു
ടെ കർത്താവായ യേശു ക്രിസ്തു മൂ
ലം [14] രക്ഷയെ ലഭിപ്പാനായിട്ട
ത്രെ നിയമിച്ചത.
൧൦ ഇവൻ നാം ഉണൎന്നിരു
ന്നാലും ഉറങ്ങിയാലും തന്നോട
കൂടെ ഒന്നിച്ച ജീവിച്ചിരിപ്പാനാ
യിട്ട, [15] നമുക്കവേണ്ടി മരിച്ചവ
നാകുന്നു.
൧൧ അതുകൊണ്ട നിങ്ങൾ
ചെയ്തു വരുന്നത പോലെ ത
ന്നെ, [16] തമ്മിൽ തമ്മിൽ ആശ്വ
സിപ്പിക്കയും, ഒരുത്തനെ ഒരു
ത്തൻ ഉറപ്പിക്കയും ചെയ്വിൻ.
൧൨ വിശേഷിച്ചും, സഹോ
ദരന്മാരേ, നിങ്ങളുടെ ഇടയിൽ
പ്രയത്നം ചെയ്കയും, കർത്താവിൽ
നിങ്ങളുടെ മേൽ വിചാരക്കാരാ
യിരിക്കയും, നിങ്ങൾക്ക ബുദ്ധി
യുപദേശിക്കയും ചെയ്യുന്നവരെ
[17] അറിവാനും,
൧൩ അവരുടെ പ്രവൃത്തിയുടെ
നിമിത്തം അവരെ സ്നേഹ
ത്തിൽ അത്യന്തം മാനിപ്പാനും
ഞങ്ങൾ നിങ്ങളോട അപേക്ഷി
ക്കുന്നു. നിങ്ങൾ തമ്മിൽ തമ്മിൽ
[18] സമാധാനത്തോടിരിക്കയും ചെ
യ്വിൻ.
൧൪ ഇനിയും, സഹോദരന്മാ
രേ, ഞങ്ങൾ നിങ്ങൾക്ക ബുദ്ധി
യുപദേശിക്കുന്നു, [19] ക്രമക്കേടുള്ള
വരെ ഓൎമ്മപ്പെടുത്തുവിൻ, [20] മന
സ്സുറപ്പില്ലാത്തവരെ ആശ്വസി
പ്പിപ്പിൻ, [21] ബലക്ഷയമുള്ളവ
ൎക്ക സഹായിപ്പിൻ, [22] എല്ലാവ

6. റോമാ. ൧൩: ൧൧, ൧൨. ൧യോഹ. ൨: ൮. 7. എഫേ. ൫: ൮. 8. മത്താ ൨൫: ൫. 9. മത്താ. ൨൪: ൪൨. ൨൫: ൧൩. റോമാ. ൧൩: ൧൧, ൧൨, ൧൩. ൧പത്രോ. ൫: ൮. 10. ലൂ. ൨൧: ൩൪, ൩൬. റോമാ. ൧൩: ൧൩. ൧കോറി. ൧൫: ൩൪. എഫേ ൫: ൧൮. 11. നടപ്പ. ൨: ൧൫. 12. ഏശാ. ൫൯: ൧൭. എഫേ. ൬: ൧൪, ൧൬, ൧൭. 13. റോമാ. ൯: ൨൨. ൧തെസ്സ. ൧: ൧൦. ൧പത്രോ. ൨: ൮. യെഹൂ. ൪. 14. ൨തെസ്സ. ൨: ൧൩, ൧൪. 15. റോമാ. ൧൪: ൮, ൯. ൨കോറി. ൫: ൧൫. 16. ൧തെസ്സ. ൪: ൧൮. 17. ൧കോറി. ൧൬: ൧൮. ഫിലി. ൨: ൨൯. ൧തിമൊ. ൫: ൧൭. എബ്രാ. ൧൩: ൭, ൧൭. 18. മൎക്കൊ. ൯: ൫൦. 19. ൨തെസ്സ. ൩: ൧൧, ൧൨. 20. എബ്രാ. ൧൨: ൧൨. 21. റോമാ. ൧൪: ൧. ൧൫: ൧. ഗലാ. ൬: ൧. 22. ഗലാ. ൫: ൨൨. എഫേ. ൪: ൨. കോലോ. ൩: ൧൨. ൨തിമോ. ൪: ൨.

രോട്ടും ദീൎഘശാന്തതയോടിരി
പ്പിൻ.
൧൫ ഒരുത്തനും [23] ആരോടും
ദോഷത്തിന ദോഷത്തെ പക
രം ചെയ്യാതെ ഇരിപ്പാൻ നോ
ക്കുവിൻ: തമ്മിൽ തമ്മിലും എല്ലാ
വൎക്കും [24] നന്മയായുള്ളതിനെ എ
ല്ലായ്പോഴും പിന്തുടരുക മാത്രം ചെ
യ്യിൻ.
൧൬ [25] എല്ലായ്പോഴും സന്തോ
ഷിപ്പിൻ.
൧൭ [26] ഇടവിടാതെ പ്രാൎത്ഥി
പ്പിൻ.
൧൮ [27] സകലത്തിലും സ്തോ
ത്രം ചെയ്യിൻ: അതെന്തുകൊ
ണ്ടെന്നാൽ ഇത നിങ്ങളെ കുറി
ച്ച ക്രിസ്തു യേശുവിൽ ദൈവത്തി
നുള്ള ഹിതമാകുന്നു.
൧൯ [28] ആത്മാവിനെ കെടുക്ക
രുത.
൨൦ [29] ദീൎഘദൎശനങ്ങളെ ധിക്ക
രിക്കരുത.
൨൧ [30] സകലത്തെയും ശോധന
ചെയ്യിൻ: [31] നല്ലതായുള്ളതിനെ
മുറുകെ പിടിപ്പിൻ.
൨൨ ദോഷത്തിന്റെ സകല
ഛായയിൽനിന്നും [32] ഒഴിഞ്ഞിരി
പ്പിൻ.
൨൩ എന്നാൽ [33] സമാധാന
ത്തിന്റെ ദൈവം തന്നെ നിങ്ങ
ളെ മുഴുവനും [34] ശുദ്ധമാക്കും: നി
ങ്ങളുടെ ആത്മാവും ദേഹിയും ദേ
ഹവും മുഴുവനും നമ്മുടെ കൎത്താ
വായ യേശു ക്രിസ്തുവിന്റെ വര
വിലേക്ക കുററം കൂടാതെ [35] കാക്ക
പ്പെട്ടുമാറാകട്ടെ.
൨൪ നിങ്ങളെ വിളിക്കുന്നവൻ
[36] വിശ്വസ്തൻ ആകുന്നു, അ
വൻ [അതിനെ] ചെയ്കയും
ചെയ്യും.
൨൫ സഹോദരന്മാരേ, [37] ഞങ്ങ
ൾക്ക വേണ്ടി പ്രാൎത്ഥിപ്പിൻ.
൨൬ സകല സഹോദരന്മാരെ
യും [38] ഒരു വിശുദ്ധ ചുംബനം
കൊണ്ട സല്ക്കരിപ്പിൻ.
൨൭ [39] ഈ ലേഖനം സകല
വിശുദ്ധ സഹോദരന്മാൎക്ക വായി
ക്കപ്പെടുവാൻ ഞാൻ നിങ്ങളോട
കൎത്താവ മൂലം ആണയിടുന്നു.
൨൮ [40] നമ്മുടെ കൎത്താവായ
യേശുക്രിസ്തുവിന്റെ കൃപ നിങ്ങ
ളോട കൂടെ ഇരിക്കട്ടെ. ആമെൻ.

---

23. ലേവി. ൧൯: ൧൭. സുഭാ. ൨൦: ൨൨. ൨൪: ൨൯. മത്താ. ൫: ൩൯, ൪൪. റോമാ. ൧൨: ൧൭. ൧ കോറി. ൬: ൭. ൧ പത്രോ. ൩: ൯. 24. ഗലാ. ൬: ൧൦. ൧ തെസ്സ. ൩: ൧൨. 25. ൨ കോറി. ൬: ൧൦. ഫിലി. ൪: ൪. 26. ലൂ. ൧൮: ൧. ൨൧: ൩൬. റോമാ. ൧൨: ൧൨. എഫെ. ൬: ൧൮. കൊലോ. ൪: ൨. ൧ പത്രോ. ൪: ൭. 27. എഫെ. ൫: ൨൦. കൊലോ. ൩: ൧൭. 28. ൧ കോറി. ൧൪: ൩൦. എഫെ. ൪: ൩൦. ൧ തിമോ. ൪: ൧൪. ൨ തിമോ. ൧: ൬. 29. ൧ കോറി. ൧൪: ൧, ൩൯. 30. ൧ കോറി. ൨: ൧൧, ൧൫. ൧ യോഹ. ൪: ൧. 31. ഫിലി. ൪: ൮. 32. ൧ തെസ്സ. ൪: ൧൨. 33. ഫിലി. ൪: ൯. 34. ൧ തെസ്സ. ൩: ൧൩. 35. ൧ കോറി ൧: ൮. 36. ൧ കോറി. ൧: ൯. ൧൦: ൧൩. ൨ തെസ്സ. ൩: ൩. 37. കൊലോ. ൪: ൩. ൨ തെസ്സ. ൩: ൧. 38. റോമാ. ൧൬: ൧൬. 39. കൊലോ. ൪: ൧൬. ൨ തെസ്സ. ൩: ൧൪. 40. റോമാ. ൧൬: ൨൦, ൨൪. ൨ തെസ്സ. ൩: ൧൮.

# അപ്പോസ്തോലനായ പൌലൂസ

# തെസ്സലോനിക്കായക്കാൎക്ക

## എഴുതിയ രണ്ടാം ലേഖനം.

---

### ൧ അദ്ധ്യായം.

അവൻ അവരുടെ വിശ്വാസത്തെയും സ്നേഹത്തെയും ക്ഷമയെയും കുറിച്ച തനിക്കുള്ള സന്തോഷത്തെ കാട്ടുകയും, ൧൧ വിട്ടെക്ക വിരോധമായി അവരെ ആശ്വസിപ്പിക്കയും ചെയ്യുന്നത.

പൌലൂസും, [1] സിൽവാനുസും, തീമോഥെയുസും നമ്മുടെ പിതാവായ [2]ദൈവത്തിലും കൎത്താവായ യേശുക്രിസ്തുവിലും ഉള്ള തെസ്സലോനിക്കായക്കാരുടെ സഭെക്ക [എഴുതുന്നത.]

൨ നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കൎത്താവായ യേശുക്രിസ്തുവിൽനിന്നും [3] നിങ്ങൾക്ക കൃപയും സമാധാനവും ഉണ്ടാകട്ടെ.

൩ സഹോദരന്മാരേ, നിങ്ങളുടെ വിശ്വാസം ഏററവും വൎദ്ധിക്കയും, നിങ്ങളിൽ എല്ലാവരിലും ഓരോരുത്തന്റെ സ്നേഹം തമ്മിൽ തമ്മിൽ വളരുകയും ചെയ്യുന്നതുകൊണ്ട, തക്കപോലെ, ഞങ്ങൾ നിങ്ങൾക്ക വേണ്ടി എല്ലായ്പോഴും [4]ദൈവത്തിന സ്തോത്രം ചെയ്വാൻ കടക്കാരാകുന്നു:

൪ എന്നതുകൊണ്ട [5] നിങ്ങൾ സഹിക്കുന്ന പീഡകളിലും സങ്കടങ്ങളിലും എല്ലാം [6]നിങ്ങൾക്കുള്ള ക്ഷമെക്കായിട്ടും, വിശ്വാസത്തിന്നായിട്ടും [7] ഞങ്ങൾ തന്നെ നിങ്ങളെ കുറിച്ച ദൈവത്തിന്റെ സഭകളിൽ പുകഴ്ച ചെയ്യുന്നു.

൫ ആയത നിങ്ങൾ [8]ഏതിന്റെ നിമിത്തമായിട്ട കഷ്ടമനുഭവിക്കുന്നുവൊ, ആ ദൈവരാജ്യത്തിന നിങ്ങൾ യോഗ്യന്മാരെന്ന എണ്ണപ്പെടേണ്ടുന്നതിന, ദൈവത്തിന്റെ നീതിയായുള്ള വിധിയുടെ [9] ഒരു സ്പഷ്ട ലക്ഷ്യം [ആകുന്നു:]

൬ എന്തുകൊണ്ടെന്നാൽ നിങ്ങളെ ഉപദ്രവിക്കുന്നവൎക്ക ഉപദ്രവത്തെയും ഉപദ്രവപ്പെടുന്നവരായ നിങ്ങൾക്ക [10] ഞങ്ങളോടുകൂടെ ആശ്വാസത്തെയും പകരം നല്കുന്നത ദൈവത്തിങ്കൽ [11] നീതിയായുള്ളതാകുന്നു.

---

1. ൨ കോറി. ൧: ൧൯. 2. ൧ തെസ്സ. ൧: ൧. 3. ൧ കോറി. ൧: ൩. 4. ൧ തെസ്സ. ൧: ൨, ൩. ൩: ൬, ൯. ൨ തെസ്സ. ൨: ൧൩. 5. ൧ തെസ്സ. ൨: ൧൪. 6. ൧ തെസ്സ. ൧: ൨. 7. ൨ കോറി. ൭: ൧൪. ൯: ൨. ൧ തെസ്സ. ൨: ൧൯, ൨൦. 8. ൧ തെസ്സ. ൨: ൧൪. 9. ഫിലി. ൧: ൨൮. 10. അറി. ൧൪: ൧൩. 11. അറി. ൬: ൧൦.

൭ [12] കൎത്താവായ യേശു തന്റെ
ശക്തിയുടെ ദൂതന്മാരോടും കൂടെ
[13] ജ്വലിക്കുന്ന അഗ്നിയിൽ സ്വ
ൎഗ്ഗത്തിൽനിന്ന വെളിപ്പെട്ട,
൮ [14] ദൈവത്തെ അറിയാത്തവ
ൎക്കും, നമ്മുടെ കൎത്താവായ യേ
ശുക്രിസ്തുവിന്റെ [15] സുവിശേഷ
ത്തെ അനുസരിക്കാത്തവൎക്കും ശി
ക്ഷവിധിയെ നടത്തുമ്പോൾ,
൯ ആയവർ കൎത്താവിന്റെ സ
ന്നിധാനത്തിൽനിന്നും, [16] അവ
ന്റെ ശക്തിയുടെ മഹത്വത്തിൽ
നിന്നും [17] നിത്യ നാശമായുള്ള ശി
ക്ഷയെ അനുഭവിക്കും.
൧൦ ആ ദിവസത്തിൽ [18] തന്റെ
ശുദ്ധിമാന്മാരിൽ മഹത്വപ്പെടുവാ
നും, (ഞങ്ങളുടെ സാക്ഷി നിങ്ങ
ളുടെ ഇടയിൽ വിശ്വസിക്കപ്പെട്ട
തുകൊണ്ട) സകല വിശ്വാസി
കളിലും [19] ആശ്ചൎയ്യപ്പെടുവാനും
അവൻ വരുമ്പോൾ തന്നെ.
൧൧ ആയതുകൊണ്ട [20] നമ്മുടെ
കൎത്താവായ യേശു ക്രിസ്തുവി
ന്റെ നാമം നിങ്ങളിലും, നി
ങ്ങൾ അവനിലും, നമ്മുടെ ദൈ
വത്തിന്റെയും കൎത്താവായ യേ
ശു ക്രിസ്തുവിന്റെയും കൃപയിൻ
പ്രകാരം, മഹത്വപ്പെടേണ്ടുന്ന
തിന,
൧൨ നമ്മുടെ ദൈവം [21] ഈ വി
ളിക്ക നിങ്ങളെ യോഗ്യന്മാരാക്കി,
തന്റെ ദയയുടെ സകല നല്ല
ഇഷ്ടത്തെയും, ശക്തിയോടെ
[22] വിശ്വാസത്തിന്റെ ക്രിയയെ
യും നിവൃത്തിയാക്കെണം, എന്ന
ഞങ്ങൾ എല്ലായ്പോഴും നിങ്ങൾക്ക
വേണ്ടി പ്രാൎത്ഥിക്കയും ചെയ്യു
ന്നു.

## ൨ അദ്ധ്യായം.

൧ സ്വീകരിക്കപ്പെട്ട സത്യത്തിൽ സ്ഥിരമായി നടക്കെണമെന്ന അവൻ അവരോട അപേക്ഷിക്കയും ൩ ക്രിസ്തുവിന്റെ നാൾ വരും മുമ്പെ വിശ്വാസത്തിൽനിന്ന ഒരു വീഴ്ചയും അന്തിക്രിസ്തുവിന്റെ പ്രത്യക്ഷതയും ഉണ്ടാകുമെന്ന കാട്ടുകയും ചെയ്യുന്നത.

എന്നാൽ, സഹോദരന്മാരേ, ന
മ്മുടെ കൎത്താവായ യേശു ക്രിസ്തു
വിന്റെ [1] വരവിനെയും, നാം
അവന്റെ അടുക്കൽ [2] കൂടി ചേ
ൎക്കപ്പെടുന്നതിനെയും സംബ
ന്ധിച്ചു,
൨ നിങ്ങൾ ക്രിസ്തുവിന്റെ ദി
വസം അടുത്തിരിക്കുന്നു എന്നു
ള്ളപ്രകാരം, ആത്മാവിനാലെങ്കി
ലും, വചനത്താലെങ്കിലും, ഞ
ങ്ങളുടെ അടുക്കൽനിന്ന എന്ന
പോലെയുള്ള ഒരു ലേഖനത്താൽ
എങ്കിലും [3] ഉടനെ മനസ്സിൽ ഇ
ളകപ്പെടുകയും, ചഞ്ചലപ്പെടുക
യും അരുത എന്ന ഞങ്ങൾ നി
ങ്ങളോട അപേക്ഷിക്കുന്നു.
൩ [4] ഒരുത്തനും നിങ്ങളെ ഒരു വി
ധത്തിലും വഞ്ചിക്കരുത: അതെ
ന്തുകൊണ്ടെന്നാൽ [5] ഒരു വിശ്വാ

12. ൧ തെസ്സ. ൪: ൧൬. യെഹു. ൧൪. 13. എബ്രാ. ൧൦: ൨൭. ൧൨: ൨൯. ൨ പത്രോ. ൩: ൭. അറി. ൨൧: ൮. 14. സങ്കീ ൭൯: ൬. ൧ തെസ്സ. ൪: ൫. 15. റോമാ. ൨: ൮. 16. സങ്കീ. ൯൯: ൭. 17. സങ്കീ. ൬൮: ൩൪. 18. ൪ മോ. ൩൩: ൨. ഏശാ. ൨: ൧൯. ൨ തെസ്സ. ൨: ൮. 19. ഫിലി. ൩: ൧൯. ൨ പത്രോ. ൩: ൭. 20. ൧ പത്രോ. ൧: ൭. ൪: ൧൪. 21. ൨ തെസ്സ. ൧: ൫. 22. ൧ തെസ്സ. ൧: ൨.

1. ൧ തെസ്സ ൪! ൧൬. 2. മത്താ. ൨൪: ൩൧. മൎക്കോ. ൧൩: ൨൭. ൧ തെസ്സ. ൪: ൧൭. 3. മത്താ. ൨൪: ൪. എഫേ. ൫: ൬. ൧ യോഹ. ൪: ൧. 4. മത്താ. ൨൪: ൪. എഫേ. ൫: ൬. 5. ൧ തിമൊ. ൪: ൧.

സത്യാഗം മുമ്പെ വരികയും, [6] നാ
ശത്തിന്റെ പുത്രനായ [7] പാപ
ത്തിന്റെ മനുഷ്യൻ വെളിപ്പെ
ടുകയും ചെയ്യുന്നില്ല എങ്കിൽ,
[ആ ദിവസം വരികയില്ല:]
൪ അവൻ എതൃത്ത നില്ക്കുന്ന
വനും [8] ദൈവമെന്ന വിളിക്കപ്പെ
ടുന്ന വസ്തുവിനൊ ആരാധിക്ക
പ്പെടുന്ന വസ്തുവിനൊ എല്ലാററി
ന്നും മേലായി [9] തന്നെത്താൻ ഉയ
ത്തുന്നവനുമാകുന്നു: എന്നതുകൊ
ണ്ട അവൻ ദൈവത്തിന്റെ
ആലയത്തിൽ ദൈവം എന്ന
പോലെ തന്നെ ഇരുന്ന, തന്നെ
ത്താൻ ദൈവമാകുന്നു എന്ന കാ
ണിക്കുന്നു.
൫ ഞാൻ നിങ്ങളോട കൂടെ
ഇരിക്കുമ്പോൾ തന്നെ, ഇക്കാൎയ്യ
ങ്ങളെ നിങ്ങളോട പറഞ്ഞു, എ
ന്ന നിങ്ങൾ ഓൎക്കുന്നില്ലയൊ ?
൬ അവൻ തന്റെ കാല
ത്തിൽ വെളിപ്പെടേണ്ടുന്നതിന
ഇപ്പോൾ തടുക്കുന്നത ഇന്നതെ
ന്ന നിങ്ങൾ അറിയുന്നു.
൭ എന്തുകൊണ്ടെന്നാൽ [10] അ
ക്രമത്തിന്റെ രഹസ്യം ഇപ്പോൾ
തന്നെ വ്യാപരിക്കുന്നു: എന്നാൽ
ഇപ്പോൾ തടുക്കുന്നവൻ താൻ
വഴിയിൽനിന്ന നീങ്ങി പോകു
വോളം [തടുക്കും.]
൮ അപ്പോൾ ആ അക്രമക്കാ
രൻ വെളിപ്പെടും, അവനെ ക
ൎത്താവ [11] തന്റെ വായിന്റെ
ആത്മാവിനാൽ [12] ഒടുക്കിക്കളക
യും, [13] തന്റെ വരവിന്റെ പ്ര
കാശത്താൽ നശിപ്പിക്കയും ചെ
യ്യും:
൯ ആയവന്റെ വരവ [14] സാ
ത്താന്റെ നടപ്പിൻ പ്രകാരം,
സകല ശക്തിയോടും [15] അടയാ
ളങ്ങളോടും വ്യാജ അത്ഭുതങ്ങ
ളോടും,
൧൦ [16] നശിച്ചുപോകുന്നവരിൽ
ഉള്ള നീതികേടിന്റെ സകല
വഞ്ചനയോടും ആകുന്നു: അ
വർ രക്ഷിക്കപ്പെടേണ്ടുന്നതിന,
സത്യത്തിന്റെ സ്നേഹത്തെ അ
വർ പരിഗ്രഹിക്കാതെ ഇരുന്ന
തുകൊണ്ടാകുന്നു.
൧൧ [17] ഇതിന്റെ നിമിത്തം
[18] അവർ ഭോഷ്കിനെ വിശ്വസി
ക്കേണ്ടുന്നതിന,
൧൨ സത്യത്തെ വിശ്വസിക്കാ
തെ, [19] നീതികേടിൽ ഇഷ്ടപ്പെട്ട
വർ എല്ലാവരും ശിക്ഷെക്കു വി
ധിക്കപ്പെടുവാനായിട്ട ദൈവം
അവൎക്ക വലുതായുള്ള വഞ്ചന
യെ അയക്കുകയും ചെയ്യും.
൧൩ ॥ എന്നാൽ കൎത്താവിനാൽ
സ്നേഹിക്കപ്പെട്ട സഹോദരന്മാ
രേ, നിങ്ങളെ ദൈവം [20] ആദി
തുടങ്ങി [21] ആത്മാവിനാലുള്ള ശു

---

9. യോഹ. ൧൭: ൧൨. 7. ദാനി. ൭: ൨൫. ൧ യോഹ. ൨: ൧൮ അറി. ൧൩: ൧൧. 8. ൧ കോറി. ൮ ൫. 9. ഏശാ. ൧൪: ൧൩. ഹെസ. ൨൮ ൨, ൬, ൯. ദാനി. ൭: ൨൫. ൧൧: ൩൬. അറി. ൧൩: ൬. 10. ൧ യോഹ. ൨: ൧൮. ൪: ൩ 11. യോബ. ൪: ൯. ഏശാ. ൧൧: ൪. ഹോശെ. ൬: ൫. അറി. ൨: ൧൬. ൧൯: ൧൫. ൨൦. ൨൧. 12. ദാനി. ൭: ൧൦. ൧൧: 13. ൨ തെസ്സ. ൧: ൮, ൯. എബ്രാ. ൧൦: ൨൭. 14. യോഹ. ൮. ൪൪. എഫെ. ൨: ൨. അറി. ൧൮: ൨൩. 15. ൫ മോ ൧൩: ൧. മത്താ. ൨൪: ൨൪: അറി. ൧൩: ൧൩. ൧൯: ൨൦. 16. ൨ കോറി. ൨: ൧൫. ൪: ൩. 17. ൧ രാജാ ൨൨: ൨൨. ഹെസ. ൧൪: ൯. റോമ. ൧: ൨൪. 18. മത്താ. ൨൪: ൫, ൧൧. ൧ തീമോ. ൪. ൧. 16. റോമാ ൧: ൩൨. 20. എഫെ. ൧: ൪. 21. ൮. ൧: ൭൫. ൧ പത്രോ. ൧: ൨.

ഡീകരണത്താലും സത്യത്തിലുള്ള
വിശ്വാസത്താലും രക്ഷെക്ക [22]
തെരിഞ്ഞെടുത്തിരിക്കകൊണ്ട, ഞ
ങ്ങൾ നിങ്ങൾക്ക വെണ്ടി [23] എ
പ്പൊഴും ദൈവത്തിന സ്തൊത്രം
ചെയ്യെണ്ടിയവരാകുന്നു:

൧൪ ആ [വിശ്വാസത്തിലെക്ക]
അവൻ നിങ്ങൾക്ക നമ്മുടെ ക
ൎത്താവായ യെശു ക്രിസ്തുവിന്റെ
[24] മഹത്വം ലഭിപ്പാനായിട്ട, നി
ങ്ങളെ ഞങ്ങളുടെ സുവിശെഷ
ത്താൽ വിളിച്ചു.

൧൫ ആയതുകൊണ്ട, സഹൊ
ദരന്മാരെ, നിങ്ങൾ [25] ഉറെച്ചു നി
ല്ക്കയും, നിങ്ങൾക്ക വചനത്താൽ
എങ്കിലും ഞങ്ങളുടെ ലെഖന
ത്താൽ എങ്കിലും ഉപദെശിക്കപ്പെ
ട്ടിട്ടുള്ള [26] ഉപദെശ ന്യായങ്ങളെ
പ്രമാണിക്കയും ചെയ്വിൻ.

൧൬ എന്നാൽ [27] നമ്മുടെ കൎത്താ
വായ യെശു ക്രിസ്തു താനും [28] ന
മ്മെ സ്നെഹിച്ചു, നിത്യമായുള്ള ആ
ശ്വാസത്തെയും [29] നല്ല ആശാ
ബന്ധത്തെയും കൃപയാൽ നമുക്ക
തന്നവനായി, നമ്മുടെ ദൈവ
വും പിതാവുമായവനും,

൧൭ നിങ്ങളുടെ ഹൃദയങ്ങളെ
ആശ്വസിപ്പിക്കയും, നിങ്ങളെ
സകല നല്ല വചനത്തിലും ക്രി
യയിലും [30] സ്ഥിരപ്പെടുത്തുകയും
ചെയ്യുമാറാകട്ടെ.

## ൩ അദ്ധ്യായം.

൧ തനിക്ക വെണ്ടി പ്രാൎത്ഥിക്കെണമെന്ന അവൻ അവരൊട അപെക്ഷിക്കയും, ൩ അവരെ കുറിച്ച തനിക്കുള്ള നിശ്ചയത്തെ സാക്ഷീകരിക്കയും, ൬ വിശെഷാൽ മടിയെയും ദുൎജ്ജനസംസൎഗ്ഗത്തെയും ഒഴിഞ്ഞിരിപ്പാൻ അവൎക്ക പല കല്പനകളെയും കൊടുക്കയും ചെയ്യുന്നത

തീൎച്ചെക്ക, സഹൊദരന്മാരെ, നി
ങ്ങളിലുള്ളത പൊലെ തന്നെ ക
ൎത്താവിന്റെ വചനം ഓടി മഹ
ത്വപ്പെടുവാനായിട്ടും,

൨ ഞങ്ങൾ ദുൎബൊധികളും ദു
ഷ്ടന്മാരുമായ മനുഷ്യരിൽ നിന്ന
[1] വിടുവിക്കപ്പെടുവാനായിട്ടും [2] ഞ
ങ്ങൾക്ക വെണ്ടി പ്രാൎത്ഥിപ്പിൻ:
എന്തുകൊണ്ടെന്നാൽ [3] വിശ്വാ
സം എല്ലാവൎക്കുമില്ല.

൩ എന്നാൽ [4] കൎത്താവ വിശ്വ
സ്തനാകുന്നു, അവൻ നിങ്ങളെ
സ്ഥിരപ്പെടുത്തുകയും, [5] ദൊഷ
ത്തിൽനിന്ന കാത്ത രക്ഷിക്കയും
ചെയ്യും.

൪ എന്നാൽ ഞങ്ങൾ നിങ്ങ
ളൊട കല്പിക്കുന്ന കാൎയ്യങ്ങളെ നി
ങ്ങൾ ചെയ്യുന്നു എന്നും, ചെയ്യു
മെന്നും, നിങ്ങളെ സംബന്ധി
ച്ച [6] കൎത്താവിൽ ഞങ്ങൾക്ക നി
ശ്ചയമുണ്ട.

൫ [7] കൎത്താവ നിങ്ങളുടെ ഹൃദ
യങ്ങളെ ദൈവത്തൊടുള്ള സ്നെ
ഹത്തിലെക്കും, ക്രിസ്തുവിനായിട്ടു

22. ൧ തെസ്സ. ൧: ൪. 23. ൨ തെസ്സ. ൧: ൩. 24. യൊഹ. ൧൭: ൨൨. ൧ തെസ്സ. ൨: ൧൨. 25. ൧ കൊറി. ൧൬: ൧൩. ഫിലി. ൪: ൧. 26. ൧ കൊറി. ൧൧: ൨. ൨ തെസ്സ. ൩: ൬. 27. ൨ തെസ്സ. ൧: ൧, ൨. 28. ൧ യൊഹ. ൪: ൧൦. അറി. ൧: ൫. 29. ൧ പത്രൊ. ൧: ൩. 30. ൧ കൊറി. ൧: ൮. ൧ തെസ്സ. ൩: ൧൩. ൧ പത്രൊ. ൫: ൧൦.

1. റൊമ. ൧൫: ൩൦. 2. എഫെ. ൬: ൧൯. കൊലൊ. ൪: ൪. ൧ തെസ്സ. ൫: ൨൫. 3. നടപ്പ. ൨൮: ൨൪. റൊമ. ൧൦: ൧൬. 4. ൧ കൊറി. ൧: ൯. ൧ തെസ്സ. ൫: ൨൪. 5. യൊഹ. ൧൭: ൧൫ ൨ പത്രൊ. ൨: ൯. 6. ൨ കൊറി. ൭: ൧൬. ഗലാ. ൫: ൧൦. 7. ൧ നാളാ. ൨൯: ൧൮.

ള്ള ക്ഷമയിലെക്കും നടത്തുമാറാകട്ടെ.

൬ എന്നാൽ സഹോദരന്മാരേ, ഞങ്ങളിൽനിന്ന കൈക്കൊണ്ടിട്ടുള്ള [8] പാരമ്പൎയ്യന്യായപ്രകാരം നടക്കാതെ, [9] ക്രമക്കേടായിട്ട നടക്കുന്ന [10] സഹോദരനെ ഒക്കെയും [11] വിട്ടൊഴിഞ്ഞിരിക്കെണമെന്ന, നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ നാമത്തിൽ ഞങ്ങൾ നിങ്ങളോട കല്പിക്കുന്നു.

൭ എന്തെന്നാൽ നിങ്ങൾ ഞങ്ങളെ [12] എങ്ങിനെ പിന്തുടരേണ്ടു എന്ന നിങ്ങൾ തന്നെ അറിഞ്ഞിരിക്കുന്നു: എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ഇടയിൽ ഞങ്ങൾ [13] ക്രമം വിട്ട നടന്നിട്ടില്ല.

൮ ഒരുത്തന്റെ അപ്പത്തെയും വെറുതെ ഭക്ഷിച്ചിട്ടുമില്ല: ഞങ്ങൾ നിങ്ങളിൽ യാതൊരുത്തനും ഭാരമായിരിക്കരുത എന്ന വെച്ച, രാവും പകലും [14] അദ്ധ്വാനത്തോടും പ്രയത്നത്തോടും വേല ചെയ്തതെയുള്ളു:

൯ [15] ഞങ്ങൾക്ക അധികാരമില്ലായ്കകൊണ്ടല്ല, നിങ്ങൾ ഞങ്ങളെ പിന്തുടരേണ്ടുന്നതിനും, നിങ്ങൾക്ക ഞങ്ങൾ [16] ഞങ്ങളെ തന്നെ ദൃഷ്ടാന്തമായി കാണിപ്പാനായിട്ടുമത്രെ.

൧൦ എന്തെന്നാൽ [17] ഒരുത്തന വേല ചെയ്വാൻ മനസ്സില്ലെങ്കിൽ, അവൻ ഭക്ഷിക്കയുമരുത എന്ന ഞങ്ങൾ നിങ്ങളോട കൂടെ ഇരിക്കുമ്പോൾ തന്നെ നിങ്ങളോട കല്പിച്ചുവല്ലൊ.

൧൧ എന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചിലർ [18] ഒട്ടും വേല ചെയ്യാതെ, പരകാൎയ്യം നോക്കി, [19] ക്രമം വിട്ട നടക്കുന്നു എന്ന ഞങ്ങൾ കേൾക്കുന്നു.

൧൨ എന്നാൽ ഇപ്രകാരമുള്ളവർ [20] സാവധാനത്തോടെ വേല ചെയ്തു തങ്ങളുടെ ആഹാരത്തെ ഭക്ഷിക്കെണം എന്ന ഞങ്ങൾ കൎത്താവായ യേശു ക്രിസ്തു മൂലം [21] അവരോട കല്പിക്കയും, ബുദ്ധി പറകയും ചെയ്യുന്നു.

൧൩ എന്നാൽ നിങ്ങൾ, സഹോദരന്മാരേ, [22] നന്മ ചെയ്യുന്നതിൽ തളൎന്നുപോകരുത.

൧൪ ഒരുത്തൻ ഈ ലേഖനത്താലുള്ള ഞങ്ങളുടെ വചനത്തെ അനുസരിക്കാതെ ഇരുന്നാൽ, അവനെ കുറിപ്പിൻ, അവൻ ലജ്ജപ്പെടേണ്ടുന്നതിന [23] അവനോട കൂടെ സംസൎഗ്ഗം ചെയ്കയുമരുത.

൧൫ എങ്കിലും [24] അവനെ ഒരു ശത്രുവിനെപോലെ വിചാരിക്കാതെ [25] അവന ഒരു സഹോദര

---

8. ൨ തെസ്സ. ൨: ൧൫. 9. ൧ തെസ്സ. ൪: ൧൧. ൫: ൧൪. ൨ തെസ്സ. ൩, ൧൧, ൧൨; ൧൪. 10. ൧ കോറി. ൫: ൧൧, ൧൩. 11. റോമ. ൧൬: ൧൭. ൨ തെസ്സ. ൩: ൧൪. ൧ തീമോ. ൬: ൫. ൨ യോഹ. ൧൦. 12. ൧ കോറി. ൪. ൧൬. ൧൧: ൧. ൧ തെസ്സ. ൧: ൬, ൭. 13. ൧ തെസ്സ. ൨: ൧൦. 14. നടപ്പ. ൧൮: ൩. ൨൦: ൩൪. ൨ കോറി. ൧൧: ൯. ൧ തെസ്സ. ൨: ൯. 15. ൧ കോറി. ൯: ൬. ൧ തെസ്സ. ൨: ൬. 16. ൨ തെസ്സ ൩: ൭. 17. ആദ്യ. ൩: ൧൯. ൧ തെസ്സ. ൪: ൧൧. 18. ൧ തെസ്സ. ൪: ൧൧. ൧ തീമോ. ൫: ൧൩. ൧ പത്രോ. ൪: ൧൫. 19. ൨ തെസ്സ. ൩: ൬. 20. എഫെ. ൪: ൨൮. 21. ൧ തെസ്സ. ൪: ൧൧. 22. ഗലാ. ൬: ൯. 23. മത്താ. ൧൮: ൧൭. ൧ കോറി. ൫: ൯, ൧൧. ൨ തെസ്സ. ൩: ൬. 24. ലേവി. ൧൯: ൧൭. ൧ തെസ്സ. ൫: ൧൪. 25 തീത്തു. ൩: ൧൦.

ന്നെ പോലെ ബുദ്ധി ഉപദേശി
പ്പിൻ.
൧൬ [26] സമാധാനത്തിന്റെ ക
ൎത്താവ തന്നെ നിങ്ങൾക്ക എല്ലാ
പ്പോഴും സകല വിധത്തിലും സ
മാധാനത്തെ നല്കുമാറാകട്ടെ. ക
ൎത്താവ നിങ്ങളോട എല്ലാവരോടും
കൂടെ ഇരിക്കുമാറാകട്ടെ.
൧൭ [27] പൌലുസായ എന്റെ
കയ്യെഴുത്താലുള്ള സല്ക്കാരം എല്ലാ
ലേഖനത്തിലുമുള്ള അടയാളം
ഇത തന്നെ: ഇങ്ങിനെ ഞാൻ
എഴുതുന്നു.
൧൮ നമ്മുടെ കൎത്താവായ യേ
ശുക്രിസ്തുവിന്റെ [28] കൃപ നിങ്ങ
ളോട എല്ലാവരോടും കൂടെ ഉണ്ടാ
യിരിക്കട്ടെ. ആമെൻ.

---

## അപ്പൊസ്തോലനായ പൌലുസ

# തീമോഥെയുസിന

### എഴുതിയ ഒന്നാം ലേഖനം.

### ൧ അദ്ധ്യായം.

൧ പൌലുസ താൻ തീമോഥെയുസിന കൊടുത്ത കല്പനയെ അവനെ ഓൎമ്മപ്പെടുത്തുന്നത. ൫ ന്യായപ്രമാണത്തിന്റെ താല്പൎയ്യം. ൧൧ പൌലുസ ഒരു അപ്പൊസ്തോലനായിട്ടു വിളിക്കപ്പെട്ടത. ൧൯ ൨൦ വിശ്വാസത്തിൽനിന്ന മറിഞ്ഞു പോയ ചിലരെ കുറിച്ച.

[1] നമ്മുടെ രക്ഷിതാവായ ദൈവ
ത്തിന്റെയും, [2] നമ്മുടെ ആശാബ
ന്ധമാകുന്ന കൎത്താവായ യേ
ശു ക്രിസ്തുവിന്റെയും [3] നിയോ
ഗപ്രകാരം യേശുക്രിസ്തുവിന്റെ
അപ്പോസ്തോലനായ പൌലുസ
[എഴുതുന്നത,]
൨ വിശ്വാസത്തിൽ [4] എന്റെ
സ്വന്ത പുത്രനായ [5] തീമോഥെ
യുസിന, നമ്മുടെ പിതാവാകുന്ന
ദൈവത്തിൽനിന്നും, നമ്മുടെ ക
ൎത്താവാകുന്ന ക്രിസ്തു യേശുവിൽ
നിന്നും [6] കൃപയും കരുണയും
സമാധാനവും [ഉണ്ടാകട്ടെ.]
൩ നീ ചിലരോട [7] അവർ അ
ന്യ ഉപദേശം പഠിപ്പിക്കരുതെ
ന്നും, വിശ്വാസത്തിലുള്ള ദിവ്യ ഉ
റപ്പിനേക്കാൾ [8] തൎക്കങ്ങളെ ഉണ്ടാ
ക്കുന്ന [9] കഥകൾക്കും, അനന്ത

---

26. റോമാ. ൧൫: ൩൩. ൧൬: ൨൦. ൧ കോറി. ൧൪: ൩൩. ൨ കോറി. ൧൩: ൧൧. ൧ തെസ്സ. ൫: ൨൩. 27. ൧ കോറി. ൧൬: ൨൧. കൊലോ. ൪: ൧൮. 28. റോമാ. ൧൬: ൨൪.

1. ൧ തീമോ. ൨: ൩. ൪: ൧൦. തീത്തു. ൧: ൨. ൨: ൧൦. ൩: ൪. യെഹ്രൂ. ൨൫. 2. കൊലോ. ൧: ൨൭. 3. നടപ്പ: ൯: ൧൫. ഗലാ. ൧: ൧, ൧൧. 4. തീത്തു. ൧: ൪. 5. നടപ്പ. ൧൬: ൧. ൧ കോറി. ൪: ൧൭: ഫീലി. ൨: ൧൯. ൧ തെസ്സ ൩: ൨. 6. ഗലാ. ൧: ൩. ൨ തീമോ. ൧: ൨. ൧ പത്രോ. ൧: ൨. 7. ഗലാ. ൧: ൬, ൭. ൧ തീമോ. ൬: ൩, ൧൦. 8. ൧ തീമോ. ൬: ൪. 9. ൧ തീമോ. ൪: ൭. ൬: ൪, ൨൦. ൨ തീമോ. ൨: ൧൪, ൧൬, ൨൩. തീത്തു. ൧: ൧൪. ൩: ൯.

വംശവൃത്താന്തങ്ങൾക്കും ശ്രദ്ധ
കൊടുക്കരുതെന്നും കല്പിക്കേണ്ടു
ന്നതിനായിട്ടു,
൩ എഫെസുസിൽ തന്നെ പാ
ൎക്കേണമെന്ന നിന്നോട, [10] ഞാ
ൻ മക്കെദോനിയായിക്ക പോകു
മ്പോൾ, അപേക്ഷിച്ച പ്രകാരം
തന്നെ [ചെയ്ക.]
൫ എന്നാൽ [11] കല്പനയുടെ സാ
ദ്ധ്യം [12] ശുദ്ധമുള്ള ഹൃദയത്തിൽനി
ന്നും നല്ല മനസ്സാക്ഷിയിൽനി
ന്നും, കപടമില്ലാത്ത വിശ്വാസ
ത്തിൽനിന്നും ഉള്ള സ്നേഹം ത
ന്നെ ആകുന്നു:
൬ ഇവയെ ചിലർ വിട്ടൊഴിഞ്ഞു,
[13] വ്യൎത്ഥ വാദത്തിലേക്ക മറിഞ്ഞു,
൭ തങ്ങൾ പറയുന്നത ഇന്നത
എന്നും നിശ്ചയപ്പെടുത്തുന്നത
ഇന്നതെന്നും [14] തിരിച്ചറിയാതെ
ന്യായപ്രമാണത്തിന്റെ ഉപദേ
ശകന്മാരായിരിപ്പാൻ ഇഛ്ശിച്ചു
കൊണ്ടിരിക്കുന്നു.
൮ എന്നാൽ ന്യായപ്രമാണം
അതിനെ ഒരുത്തൻ ന്യായപ്രമാ
ണപ്രകാരം ആചരിച്ചാൽ, നല്ല
താകുന്നു എന്ന ഞങ്ങൾ അറിയു
ന്നു;
൯ എന്തെന്നാൽന്യായപ്രമാണം
കല്പിക്കപ്പെട്ടിരിക്കുന്നത നീതിമാ
ന്ന അല്ല, അന്യായക്കാൎക്കും അ
നുസരണമില്ലാത്തവൎക്കും, ദൈ
വഭക്തിയില്ലാത്തവൎക്കും പാപിക
ൾക്കും, അശുദ്ധന്മാൎക്കും ദുഷ്ടന്മാ
ൎക്കും, പിതൃഹത്യക്കാൎക്കും, മാതൃഹത്യ
ക്കാൎക്കും മനുഷ്യഹത്യക്കാൎക്കും,
൧൦ വേശ്യാസംഗക്കാൎക്കും, പുരു
ഷസംഗക്കാൎക്കും, ആൾമോഷ
ണക്കാൎക്കും, കള്ളക്കാൎക്കും, കള്ള
സത്യക്കാൎക്കും,
൧൧ [16] ഇനിക്ക ഭരമേല്പിക്കപ്പെ
ട്ടതായി [17] ഭാഗ്യവാനായി ദൈവ
ത്തിന്റെ മഹത്വമുള്ള സുവിശേ
ഷമായുള്ളതിൻപ്രകാരം, [18] സുഖ
കരമായുള്ള ഉപദേശത്തിന വി
രോധമായി മറ്റ വല്ലതും ഉണ്ടെ
ങ്കിൽ, അതിനും അത്രെ എന്നുള്ള
തിനെ [19] അറിഞ്ഞുകൊണ്ട ഇ
രിക്കുന്നു.
൧൨ [20] എന്നെ ശക്തിപ്പെടുത്തി
യവനായി നമ്മുടെ കൎത്താവായ
യേശുക്രിസ്തു [21] എന്നെ വിശ്വസ്ത
നെന്ന വിചാരിച്ചു, [22] ദൈവശു
ശ്രൂഷയിൽ ആക്കി ഇരിക്കകൊ
ണ്ട, ഞാൻ അവനെ വന്ദനം
ചെയ്യുന്നു.
൧൩ മുമ്പെ ഞാൻ [23] ദുഷിക്കുന്ന
വനായും, പീഡിപ്പിക്കുന്നവനാ
യും, ഉപദ്രവിക്കുന്നവനായുമിരു
ന്നു, എന്നാൽഞാൻ അവിശ്വാസ
ത്തിൽ [24] അറിയാതെ ചെയ്തുകൊ
ണ്ട, ഇനിക്ക കരുണ ലഭിച്ചു.
൧൪ എന്നാൽ നമ്മുടെ കൎത്താ

10. നടപ്പ. ൨൦: ൧, ൩. ഫിലി. ൨: ൨൪. 11. റോമ. ൧൩: ൮, ൧൦. ഗലാ. ൫: ൧൪. 12. ൨ തിമോ. ൨: ൨൨. 13. ൧ തിമോ. ൬: ൪, ൨൦. 14. ൧ തിമോ. ൬: ൪. 15. റോമ. ൭: ൧൨. 16. ൧ കോറി. ൯: ൧൭. ഗലാ. ൨: ൭. കൊലൊ ൧: ൨൫. ൧ തെസ്സ. ൨: ൪. ൧ തിമോ. ൨: ൭. ൨ തിമോ ൧: ൧൧. തീത്തു. ൧: ൩. 17. ൧ തിമോ. ൬: ൧൫. 18. ൧ തിമോ ൬: ൩. ൨ തിമോ. ൪: ൩. തീത്തു. ൧: ൯, ൨: ൧. 19. ഗലാ. ൩: ൧൯. ൫: ൨൩. 20. ൨ കോറി. ൧൨: ൯. 21. ൧ കോറി. ൭: ൨൫. 22 ൨ കോറി. ൩: ൫, ൬. ൪: ൧. കൊലൊ. ൧: ൨൫. 23. നടപ്പ. ൮: ൩. ൯: ൧. ൧ കോറി. ൧൫: ൯. ഫിലി. ൩: ൬. 24. ലൂക്ക. ൨൩: ൩൪. യോഹ. ൯: ൩൯, ൪൧. നടപ്പ. ൩: ൧൭. ൨൬: ൯.

വിന്റെ[25] കൃപ[26] വിശ്വാസത്തോ
ടും ക്രിസ്തു യേശുവിലുള്ള [27] സ്നേ
ഹത്തോടും കൂടെ ധാരാളമായി വ
ൎദ്ധിച്ചു.
൧൫ പാപികളെ രക്ഷിപ്പാനാ
യിട്ട [28] ക്രിസ്തു യേശു ലോകത്തി
ലേക്ക വന്നു എന്നുള്ളത [29] വിശ്വ
സിക്കത്തക്കതും സകല അംഗീകാ
രത്തിനും യോഗ്യവുമായുള്ള വച
നം ആകുന്നു: അവരിൽ ഞാൻ
പ്രധാനിയാകുന്നു.
൧൬ എന്നാൽ യേശുക്രിസ്തു ത
ന്നിൽ നിത്യജീവന്നായിട്ട വിശ്വ
സിപ്പാനുള്ളവൎക്ക [30] ദൃഷ്ടാന്തത്തി
ന വേണ്ടി, ആദ്യം എന്നിൽ സ
കല ദീൎഘശാന്തതയെയും കാണി
ക്കേണമെന്നുള്ള ൟ സംഗതി
ക്കായിട്ട [31] എനിക്ക കരുണ ല
ഭിച്ചു.
൧൭ എന്നാൽ, [32] നിത്യനും [33] മര
ണമില്ലാത്തവനും, [34] കാണപ്പെടാ
ത്തവനുമായിരിക്കുന്ന രാജാവാ
യി, [35] ഏകജ്ഞാനിയായ ദൈവ
ത്തിന [36] ബഹുമാനവും മഹത്വ
വും എന്നെന്നേക്കും ഉണ്ടായിരി
ക്കട്ടെ. ആമെൻ.
൧൮ പുത്രനായ തീമോഥെയുസെ,
നിന്നെ കുറിച്ച മുമ്പെ ഉണ്ടായ
[37] ദീൎഘദൎശനങ്ങളിൻ പ്രകാരം
ഞാൻ ൟ കല്പനയെ [38] നിന്നെ
ഭരമേല്പിക്കുന്നു നീ അവയിൽ
[39] നല്ല പോര പൊരുത, [40] വിശ്വാ
സവും നല്ല മനസ്സാക്ഷിയും ഉള്ള
വനായിരിക്കേണമെന്ന തന്നെ.
൧൯ ആയത ചിലർ തള്ളിക്കള
ഞ്ഞ [41] വിശ്വാസത്തെ കപ്പൽ
ചേതപ്പെടുത്തി.
൨൦ ആയവരിൽ [42] ഹുമനയുസും
[43] അലക്സന്ത്രോസും ആകുന്നു:
അവർ [44] ദുഷിക്കാതിരിപ്പാൻ പ
ഠിക്കേണ്ടുന്നതിനായിട്ട, അവരെ
ഞാൻ [45] സാത്താനെ ഏല്പിച്ചിരി
ക്കുന്നു.

## ൨ അദ്ധ്യായം

൧ സകല ജനങ്ങൾക്കും വേണ്ടി പ്രാൎത്ഥനകൾ ചെയ്യപ്പെടേണ്ടുന്നതും, അതിന്റെ ഹേതുവും. ൯ സ്ത്രീകൾ ഇന്നപ്രകാരം ധരിക്കപ്പെടേണ്ടു എന്നുള്ളതും. ൧൨ അവർ ഉപദേശിപ്പാൻ അനുവദിക്കപ്പെടുന്നില്ലാത്തത.

ആകയാൽ എല്ലാ മനുഷ്യൎക്ക
വേണ്ടിയും, നാം എല്ലാ ദൈവ
ഭക്തിയോടും അടക്കത്തോടും ശാ
ന്തതയും സമാധാനവുമുള്ള ജീ
വനം ചെയ്യേണ്ടുന്നതിനായിട്ട,
൨ [1] രാജാക്കന്മാൎക്ക വേണ്ടിയും,
[2] അധികാരത്തിലുൾപ്പെട്ട എല്ലാ
വൎക്കും വേണ്ടിയും അപേക്ഷ
കളും, പ്രാൎത്ഥനകളും, പക്ഷവാ
ദങ്ങളും, സ്തോത്രങ്ങളും സകല
ത്തിലും പ്രധാനമായി ചെയ്യ

25. റോമ. ൫: ൨൦. ൧ കോറി. ൧൫: ൧൦. 26. ൨ തിമോ. ൧: ൧൩. 27. ലൂ. ൭: ൪൭. 28. മത്താ. ൯: ൧൩. മൎക്കൊ. ൨: ൧൭. ലൂ. ൫: ൩൨. ൧൯: ൧൦. റോമ. ൫: ൮. ൧ യോഹ. ൩: ൫. 29. ൧ തീമോ. ൩: ൧. ൪: ൯. ൨ തിമോ. ൨: ൧൧. തീത്തു. ൩: ൮. 30. നടപ്പ. ൧൩: ൩൯. 31. ൨ കോറി. ൪: ൧. 32. റോമ. ൧: ൨൩. 33. യോഹ. ൧: ൧൮. എബ്രാ. ൧൧: ൨൭. ൧ യോഹ. ൪: ൧൨. 34. സങ്കി. ൧൦: ൧൬. ൧൪൫: ൧൩. ദാനി. ൭: ൧൪. ൧ തീമോ. ൬: ൧൫, ൧൬. 35. റോമ. ൧൬: ൨൭. യെഹൂ. ൨൫. 36. ൧ നാമാ. ൨൯: ൧൧. 37. ൧ തിമോ. ൪: ൧൪. 38. ൧ തിമോ. ൬: ൧൩, ൧൪, ൨൦. ൨ തിമോ. ൨: ൨. 39. ൧ തിമോ. ൬: ൧൨. ൨ തീമോ. ൨: ൩. ൪: ൭ 40. ൧ തിമോ. ൩: ൯. 41. ൧ തിമോ. ൬: ൯. 42. ൨ തീമോ. ൨: ൧൭. 43. ൨ തീമോ. ൪: ൧൪. 44. നടപ്പ. ൧൩: ൪൫. 45. ൧ കോറി ൫: ൫.

1. എസ്രാ. ൬: ൧൦. യറ. ൨൯: ൭. 2. റോമ. ൧൩: ൧.

പ്പെടേണമെന്ന ഞാൻ ബുദ്ധി
പറയുന്നു.
൩ എന്തുകൊണ്ടെന്നാൽ ഇത
നമ്മുടെ [3] രക്ഷിതാവാകുന്ന ദൈ
വത്തിന്റെ മുമ്പാകെ [4] നല്ലതും
ഇഷ്ടമുള്ളതും ആകുന്നു:
൪ അവൻ [5] എല്ലാ മനുഷ്യരും
രക്ഷപെടുവാനും, [6] സത്യത്തി
ന്റെ അറിവിലേക്ക വരുവാനും
ഇഛിക്കുന്നു.
൫ എന്തെന്നാൽ [7] ഏകദൈവ
വും ദൈവത്തിനും മനുഷ്യൎക്കും
ഇടയിൽ [8] ഏക മദ്ധ്യസ്ഥനും
[ഉണ്ട,] മനുഷ്യനാകുന്ന ക്രിസ്തു
യേശു തന്നെ:
൬ അവൻ എല്ലാവൎക്കും വേ
ണ്ടി വീണ്ടെടുപ്പിന്റെമായിട്ട [9] ത
ന്നെത്താൻ ഏല്പിച്ചു. [10] തൽക്കാല
ത്തിൽ [11] സാക്ഷീകരിക്കപ്പെടേ
ണ്ടുന്നതിന തന്നെ.
൭ [12] ഇതിന ഞാൻ ഒരു പ്രസം
ഗക്കാരനും, ഒരു അപ്പോസ്തോല
നും, [13] (ഞാൻ ക്രിസ്തുവിൽ സ
ത്യം പറയുന്നു, അസത്യം പറയു
ന്നില്ല,) വിശ്വാസത്തിലും സത്യ
ത്തിലും [14] പുറജാതിക്കാൎക്ക ഒരു ഉ
പദേഷ്ടാവുമായി ആക്കിവെക്ക
പ്പെട്ടിരിക്കുന്നു.
൮ ആകയാൽ പുരുഷന്മാർ
ക്രോധവും സംശയവും കൂടാതെ,
[15] ശുദ്ധമുള്ള കൈകളെ ഉയൎത്തി
കൊണ്ട [16] എല്ലാടത്തും പ്രാ
ൎത്ഥിക്കേണമെന്ന ഞാൻ ആഗ്ര
ഹിക്കുന്നു.
൯ അപ്രകാരംതന്നെ [17] സ്ത്രീ
കളും തങ്ങളെ, ലജ്ജാശീലത്തോ
ടും സുബോധത്തോടും, ഒതുക്കമു
ള്ള വസ്ത്രംകൊണ്ട അലങ്കരിക്കെ
ണം: പിന്നിയ തലമുടികൊണ്ടെ
ങ്കിലും, പൊന്ന കൊണ്ടെങ്കിലും,
മുത്തുകൾകൊണ്ടെങ്കിലും, വില
യേറിയ ഉടുപ്പുകൊണ്ടെങ്കിലും
അല്ല;
൧൦ ദൈവഭക്തിയെ അറിയി
ക്കുന്ന സ്ത്രീകൾക്ക യോഗ്യമുള്ള
[18] നല്ല പ്രവൃത്തികൾ കൊണ്ടത്രെ.
൧൧ സ്ത്രീ മൌനത്തിൽ സകല
താഴ്മയോടും പഠിക്കട്ടെ.
൧൨ എന്നാൽ മൌനത്തോടിരി
പ്പാനല്ലാതെ ഉപദേശിപ്പാൻ എ
ങ്കിലും, [19] പുരുഷന്റെ മേൽ അ
ധികാരം ചെയ്വാൻ എങ്കിലും [20]
സ്ത്രീയോട ഞാൻ അനുവദിക്കു
ന്നില്ല
൧൩ എന്തെന്നാൽ [21] ആദാം മു
മ്പെ നിൎമ്മിക്കപ്പെട്ടു, പിന്നെ ഹ
വ്വാ.
൧൪ എന്നാൽ [22] ആദാം വഞ്ചി
ക്കപ്പെട്ടില്ല, സ്ത്രീ വഞ്ചിക്കപ്പെട്ട
ലംഘനത്തിൽ അകപ്പെട്ടു.

---

3. ൧ തിമോ. ൧: ൧. ൨ തിമോ. ൧: ൯. 4. റോമാ. ൧൨: ൨. ൧ തിമോ. ൫: ൪. 5. ഹെസ. ൧൮: ൨൩. യോഹ. ൩: ൧൬, ൧൭. തീത്തു. ൨: ൧൧. ൨ പത്രൊ. ൩: ൯. 6. യോഹ. ൧൭: ൩. ൨ തിമോ. ൨: ൨൫. 7. റോമാ. ൩: ൨൯, ൩൦. ൧൦: ൧൨. ഗലാ. ൩: ൨൦. 8. എബ്രാ ൮: ൬ ൯: ൧൫. 9. മത്താ. ൨൦: ൨൮. മൎക്കൊ ൧൦: ൪൫. എഫെ. ൧: ൭. തീത്തു. ൨: ൧൪. 10. റോമാ. ൫: ൬. ഗലാ. ൪: ൪. എഫെ. ൧: ൯. ൩: ൫. തീത്തു ൧: ൨. 11. ൧ കോറി. ൧: ൬. ൨ തെസ്സ. ൧: ൧൦. ൨ തിമോ. ൧: ൮. 12. എഫെ. ൩: ൭, ൮. ൨ തിമോ. ൧: ൧൧. 13. റോമാ. ൯: ൧. 14. റോമാ. ൧൧: ൧൩. ൧൫: ൧൬. ഗലാ. ൧: ൧൬. 15. സങ്കി. ൧൩൪: ൨. എശാ. ൧: ൧൫. 16. മലാ. ൧: ൧൧. യോഹ. ൪: ൨൧. 17. ൧ പത്രൊ. ൩: ൩. 18. ൧ പത്രെ. ൩: ൪. 19. എഫെ. ൫: ൨൪. 20. ൧ കോറി ൧൪: ൩൪. 21. ആദ്യ. ൧: ൨൭. ൨: ൧൮, ൨൨. ൧ കോറി. ൧൧: ൮, ൯. 22. ആദ്യ. ൩: ൬. ൨ കോറി. ൧൧: ൩.

൧൫ എങ്കിലും അവർ വിശ്വാ
സത്തിലും സ്നേഹത്തിലും ശുദ്ധി
യിലും സുബോധത്തോടെ നില
നില്ക്കുന്നു എങ്കിൽ, അവൾ ശി
ശുപ്രസവത്താൽ രക്ഷിക്കപ്പെ
ടും.

## ൩ അദ്ധ്യായം.

൧ ബിശോപ്പന്മാരും ദൈവശുശ്രൂഷക്കാരും അവരുടെ ഭാൎയ്യമാരും ഇന്നപ്രകാരമുള്ളവരായിരിക്കെണം എന്നുള്ളത. ൧൪ ൧൫ കാൎയ്യങ്ങളെ തീമോഥെയുസിന പൌലുസ ഇന്ന സംഗതിക്ക എഴുതി എന്നുള്ളത.

ഒരുത്തൻ [1] എപ്പിസ്കൊപ്പസ്ഥാ
നത്തെ ആഗ്രഹിക്കുന്നു എങ്കിൽ,
അവൻ ഒരു നല്ല [2] വേലയെ
ആഗ്രഹിക്കുന്നു എന്നുള്ളത [3] സ
ത്യമുള്ള വാക്ക ആകുന്നു.
൨ എന്നാൽ [4] എപ്പിസ്കൊപ്പ
കുററമില്ലാത്തവനായി, [5] ഏകഭാ
ൎയ്യയുടെ ഭൎത്താവായി, ജാഗ്രത
യുള്ളവനായി, സുബോധമുള്ളവ
നായി, നല്ല ആചാരമുള്ളവനാ
യി, അതിഥിസല്ക്കാരിയായി, [6] ഉ
പദേശിപ്പാൻ സമൎത്ഥനായി ഇ
രിക്കെണം:
൩ [7] മദ്യപ്രിയൻ എങ്കിലും, [8] അ
ടിക്കുന്നവനെങ്കിലും, [9] ദുല്ലാഭ
ത്തെ ആഗ്രഹിക്കുന്നവൻ എങ്കി
ലും അരുത, [10] ക്ഷമയുള്ളവനാ
യി, കലഹശീലമില്ലാത്തവനാ
യി, ദ്രവ്യാഗ്രഹമില്ലാത്തവനാ
യി,
൪ തന്റെ സ്വന്ത ഭവനത്തെ
നന്നായി ഭരിക്കുന്നവനായി,
[11] തന്റെ മക്കൾ എല്ലാ ആചാ
രമൎയ്യാദയോടും കൂടെ അനുസര
ണത്തിലുള്ളവനായി തന്നെ ഇ
രിക്കെണം.
൫ (എന്തുകൊണ്ടെന്നാൽ ഒരു
ത്തൻ തന്റെ സ്വന്ത ഭവന
ത്തെ ഭരിപ്പാൻ അറിയുന്നില്ല
എങ്കിൽ, അവൻ ദൈവത്തി
ന്റെ സഭയെ എങ്ങിനെ വിചാ
രിക്കും?)
൬ ഡംഭംകൊണ്ട ഉയൎന്നിട്ട, [12]
പിശാചിന്റെ ശിക്ഷാവിധിയി
ൽ വീഴാതെ ഇരിപ്പാൻ, അവൻ
പുത്തു ശിഷ്യനായിരിക്കയുമരുത.
൭ അത്രയുമല്ല അവൻ നിന്ദയി
ലും [13] പിശാചിന്റെ കുടുക്കിലും
വീഴാതെ ഇരിപ്പാൻ, [14] പുറത്തു
ള്ളവരാൽ നല്ല ശ്രുതിയുള്ളവൻ
ആകെണം.
൮ അപ്രകാരം തന്നെ [15] ശു
ശ്രൂഷക്കാർ മൎയ്യാദക്കാരായി,
രണ്ട വാക്കില്ലാത്തവരായി, [16] ഏ
റെ വീഞ്ഞിൽ ഇഷ്ടപ്പെടാത്തവ
രായി, ദുല്ലാഭത്തെ ആഗ്രഹിക്കാ
ത്തവരായി,
൯ [17] വിശ്വാസത്തിന്റെ രഹ
സ്യത്തെ ശുദ്ധമുള്ള മനസ്സാക്ഷി
യിൽ പിടിച്ചുകൊള്ളുന്നവരായി
ഇരിക്കെണം.
൧൦ വിശേഷിച്ച ഇവരും മു
മ്പെ ശോധന ചെയ്യപ്പെട്ടവരാ
കെണം, പിന്നെ അവർ കുററ

---

1. നടപ്പ. ൨൦: ൨൮. ഫിലി. ൧: ൧. 2. എഫെ. ൪: ൧൨. 3. ൧. തീമോ. ൧: ൧൫
4. തീത്തു. ൧: ൬. 5. ൧ തീമോ. ൫: ൯. 6. ൨ തീമോ. ൨: ൨൪. 7. ൧ തീമോ. ൩: ൮.
തീത്തു. ൧: ൭. 8. ൨ തീമോ. ൨: ൨൪. 9. ൧ പത്രോ. ൫: ൨. 10. ൨ തീമോ. ൨: ൨൪.
11. തീത്തു. ൧: ൬. 12. യെശ. ൧൪: ൧൨. 13. ൧ തിമോ. ൬: ൯. ൨ തീമോ. ൨: ൨൬.
14. നടപ്പ. ൨൨: ൧൨. ൧ കോറി. ൫: ൧൨. ൧ തെസ്സ. ൪: ൧൧. 15. നടപ്പ. ൬: ൩.
16. ലെവി. ൧൦: ൯. യെഹെസ. ൪൪: ൨൧. ൧ തിമോ. ൩: ൩. 17. ൧ തിമോ. ൧: ൧൯.

മില്ലാത്തവരായി കാണപ്പെട്ടിട്ട
ശുശ്രൂഷ ചെയ്യട്ടെ.
൰൧ അപ്രകാരം തന്നെ [18] അ
വരുടെ ഭാൎയ്യമാരും അടക്കമുള്ളവ
രായി, ദൂഷണക്കാരല്ലാത്തവരാ
യി, സുബോധമുള്ളവരായി, സ
കലത്തിലും വിശ്വസ്തമാരായിരി
ക്കെണം.
൰൨ ശുശ്രൂഷക്കാർ ഒരു ഭാൎയ്യ
യുടെ ഭൎത്താക്കന്മാരായി, തങ്ങളു
ടെ മക്കളെയും സ്വന്ത ഭവനങ്ങ
ളെയും നന്നായി ഭരിക്കുന്നവരാ
യിരിക്കെണം.
൰൩ എന്തുകൊണ്ടെന്നാൽ നല്ല
വണ്ണം [19] ശുശ്രൂഷചെയ്തിട്ടുള്ള
വർ തങ്ങൾക്ക തന്നെ ഒരു നല്ല
നിലയെയും, ക്രിസ്തു യെശുവിലു
ള്ള വിശ്വാസത്തിൽ വളരെ ധൈ
ൎയ്യത്തെയും സമ്പാദിക്കുന്നു.
൰൪ ഞാൻ നിന്റെ അടുക്കൽ
വെഗത്തിൽ വരുവാൻ ഇഛിച്ചു
കൊണ്ട, ഈ കാൎയ്യങ്ങളെ നിനക്ക
എഴുതുന്നു:
൰൫ എന്നാൽ ഞാൻ താമസി
ക്കുന്നു എങ്കിൽ, ജീവനുള്ള ദൈ
വത്തിന്റെ സഭയും സത്യത്തി
ന്റെ തൂണും താങ്ങും ആകുന്ന
[20] ദൈവത്തിൻ ഭവനത്തിൽ
നീ ഏതുപ്രകാരം നടക്കേണ്ടിയ
വനാകുന്നു എന്ന നീ അറിയെ
ണ്ടുന്നതിന തന്നെ.
൰൬ ദൈവഭക്തിയുടെ രഹ
സ്യം സമ്മതമാംവണ്ണം വലിയ
താകുന്നു: [21] ദൈവം ജഡത്തിൽ
വെളിപ്പെട്ടു, [22] ആത്മാവിൽ നീതീ
കരിക്കപ്പെട്ടു, [23] ദൂതന്മാരാൽ കാ
ണപ്പെട്ടു, [24] പുറജാതിക്കാൎക്ക പ്ര
സംഗിക്കപ്പെട്ടു, [25] ഭൂലോകത്തിൽ
വിശ്വസിക്കപ്പെട്ടു, [26] മഹത്വത്തി
ലെക്ക എടുത്തുകൊള്ളപ്പെട്ടു.

## ൪ അദ്ധ്യായം.

൧ ഒടുക്കത്തെ കാലങ്ങളിൽ വിശ്വാസത്തിൽ നിന്ന ഒരു പിരിച്ചിൽ ഉണ്ടാകുമെന്ന അവൻ മുമ്പിൽ കൂട്ടി പറയുന്നത.

എന്നാൽ ആത്മാവായവൻ [1] സ്പ
ഷ്ടമായിട്ട പറയുന്നത, [2] അവ
സാനകാലങ്ങളിൽ ചിലർ [3] വ
ഞ്ചിക്കുന്ന ആത്മാക്കൾക്കും പി
ശാചുകളുടെ [4] ഉപദെശങ്ങൾക്കും
ശ്രദ്ധകൊടുത്തിട്ട, വിശ്വാസ
ത്തിൽനിന്ന വീണുപോകുമെ
ന്നും,
൨ [5] തങ്ങളുടെ സ്വന്തമനസ്സാ
ക്ഷി ചുട്ടുതഴമ്പിച്ചു കപടഭക്തി
യാൽ, [6] വ്യാജം പറകയും,
൩ [7] വിവാഹം ചെയ്യുന്നതിനെ
വിരോധിക്കയും, സത്യത്തെ അ

13. തീത്തു. ൨: ൩. 19. മത്താ. ൨൫: ൨൧. 20. എഫേ. ൨: ൨൧: ൨൨. ൨ തിമോ. ൨: ൨൦. 21. യോഹ. ൧: ൧൪. ൧ യോഹ. ൧: ൨. 22. മത്താ. ൩: ൧൬ യോഹ. ൧: ൩൨, ൩൩. ൧൫: ൨൬. ൧൬: ൮, ൯. റോമാ. ൧: ൪. ൧ പത്രോ. ൩: ൧൮ ൧ യോഹ. ൫: ൬. 23. മത്താ. ൨൮: ൨. മക്കോ. ൧൬: ൫. ലൂ. ൨: ൧൩. ൨൪. ൪. യോഹ. ൨൦: ൧൨. എഫേ. ൩: ൧൦. ൧ പത്രോ. ൧: ൧൨. 24. നടപ്പ. ൧൦: ൩൪. ൧൩: ൪൬, ൪൮. റൊമാ. ൧൦: ൧൮ ഗലാ. ൨: ൮. എഫേ. ൩: ൫, ൬, ൮. കൊലൊ. ൧: ൨൭, ൨൮. ൧ തിമോ. ൨: ൭. 25. കൊലൊ. ൧. ൬, ൨൩. 26. ലൂ ൨൪: ൫൧. നടപ്പ. ൧: ൯. ൧ പത്രൊ ൩: ൨൨.

1. യോഹ. ൧൬: ൧൩. ൨ തെസ്സ. ൨: ൩. ൨ തിമൊ ൩: ൧. ൨ പത്രൊ. ൩: ൩. ൧ യോഹ. ൨: ൧൮. യെഹൂ ൪, ൧൮. 2. ൧ പത്രൊ. ൧: ൨൦. 3. ൨ തിമൊ. ൩: ൧൩. ൨ പത്രൊ. ൨: ൧. അറി. ൧൬: ൧൪. 4. ദാനി. ൧൧: ൩൫, ൩൭, ൩൮ അറി. ൯: ൨൦. 5. എഫേ. ൪: ൧൯. 6. മത്താ. ൭: ൧൫. റോമാ. ൧൬: ൧൮ ൨ പത്രൊ. ൨: ൩. 7. ൧ കോറി. ൭: ൨൮, ൩൬, ൩൮. കൊലൊ. ൨: ൨൦, ൨൧. എബ്രാ. ൧൩: ൪.

റിയുന്ന വിശ്വാസികൾ [8]സ്തോ
ത്രത്തോടെ [9]അനുഭവിപ്പാൻ
ദൈവം സൃഷ്ടിച്ചിട്ടുള്ള ആഹാര
ങ്ങളിൽനിന്ന [10]ഒഴിഞ്ഞിരിപ്പാൻ
കല്പിക്കയും ചെയ്യുമെന്നും തന്നെ.
൪ എന്തുകൊണ്ടെന്നാൽ [11]ദൈ
വത്തിന്റെ സകല സൃഷ്ടിയും
നല്ലത [ആകുന്നു,] സ്തോത്രത്തോ
ടകൂടെ അനുഭവിക്കപ്പെടുന്നു എ
ങ്കിൽ ഒന്നും തള്ളിക്കളയപ്പെടേണ്ടു
ന്നുമല്ല.
൫ അത ദൈവത്തിന്റെ വ
ചനത്താലും പ്രാൎത്ഥനയാലും ശു
ദ്ധമാക്കപ്പെടുന്നുവല്ലൊ.
൬ ഇവയെ നീ സഹോദരന്മാ
രെ ഗ്രഹിപ്പിച്ചാൽ, വിശ്വാസ
ത്തിന്റെയും നീ പ്രാപിച്ച നല്ല
ഉപദേശത്തിന്റെയും വചനങ്ങ
ളിൽ [12]നീ വളൎന്നവനായി, യേശു
ക്രിസ്തുവിന്റെ ഒരു നല്ല ശുശ്രൂ
ഷക്കാരൻ ആയിരിക്കും.
൭ എന്നാൽ നിന്ദ്യമായും വൃദ്ധ
സ്ത്രീകൾ പറയുന്നതായുമുള്ള ക
ഥകളെ [13]തള്ളിക്കളകയും [14]ദൈവ
ഭക്തിക്ക നിന്നെ തന്നെ അഭ്യ
സിപ്പിക്കയും ചെയ്ക.
൮ എന്തുകൊണ്ടെന്നാൽ [15]ശ
രീരാഭ്യാസം അല്പംചിലതിന പ്ര
യോജനമുള്ളതെയുള്ളു: എന്നാൽ
[16]ദൈവഭക്തിയോ ഇപ്പോഴത്തെ
ആയുസ്സിന്റെയും വരുവാനുള്ള
തിന്റെയും [17]വാഗ്ദത്തത്തെ പ്രാ
പിച്ചിരിക്കകൊണ്ട, സകലത്തി
നും പ്രയോജനമുള്ളതാകുന്നു,
൯ ഇത [18]വിശ്വസിക്കത്തക്കതും
സകല അംഗീകാരത്തിനും യോ
ഗ്യവുമായുള്ള വചനം [ആകുന്നു.]
൧൦ ഇതിനായിട്ട തന്നെ [19]ഞ
ങ്ങൾ പ്രയത്നപ്പെടുകയും നിന്ദ
അനുഭവിക്കയും ചെയ്യുന്നു, അ
ത എന്തുകൊണ്ടെന്നാൽ എല്ലാ മ
നുഷ്യരുടെയും, പ്രത്യേകമായി വി
ശ്വാസികളുടെയും [20]രക്ഷിതാവാ
കുന്ന [21]ജീവനുള്ള ദൈവത്തിങ്കൽ
ഞങ്ങൾ ആശ്രയിച്ചിരിക്കുന്നു.
൧൧ [22]ഇക്കാൎയ്യങ്ങളെ കല്പിക്ക
യും, ഉപദേശിക്കയും ചെയ്ക.
൧൨ [23]ഒരുത്തനും നിന്റെ ബാ
ല്യത്തെ ദുഷിക്കരുത; എന്നാൽ നീ
വാക്കിലും, നടപ്പിലും, സ്നേഹ
ത്തിലും, ആത്മാവിലും, വിശ്വാസ
ത്തിലും, ശുദ്ധിയിലും[24] വിശ്വാസി
കളുടെ ഒരു ദൃഷ്ടാന്തമായിരിക്ക.
൧൩ ഞാൻ വരുവോളത്തിന
വായനയിലും, ബുദ്ധിയുപദേശ
ത്തിലും പഠിപ്പിക്കയിലും താല്പൎയ്യ
പ്പെട്ടിരിക്ക.
൧൪ മൂപ്പന്മാരുടെ [25]കൈവെ
പ്പോടുകൂടെ [26]ദീൎഘദൎശനത്താൽ
നിനക്ക നൽകപ്പെട്ടതായി, നി
ങ്കലുള്ള വരത്തെ [27]ഉപേക്ഷ വി
ചാരിക്കരുത.

8. റോമാ. ൧൪: ൬. ൧ കോറി. ൧൦: ൩൦. 9. ആദ്യ. ൧: ൨൯. ൯: ൩. 10. റോമാ. ൧൪: ൩, ൧൭. ൧ കോറി. ൮: ൮. 11. റോമാ. ൧൪: ൧൪, ൨൦. ൧ കോറി. ൧൦: ൨൫. തീത്തു. ൧: ൧൫. 12. ൨ തിമോ. ൩: ൧൪, ൧൫. 13. തിമോ. ൧: ൪. ൬: ൨൦. ൨ തിമോ. ൨: ൧൬, ൨൩. ൪. ൪. തീത്തു. ൧: ൧൪. 14. എബ്രാ. ൫: ൧൪. 1[illegible]. ൧ കോറി. ൮: ൮. കൊലോ ൨: ൨൩. 16. ൧ തിമോ. ൬: ൬. 17. സങ്കീ ൩൭: ൪. ൮൪: ൧൧. ൧൧൨: ൨, ൩. ൧൪൫: ൧൯. മത്താ. ൬: ൩൩. ൧൯: ൨൯ മൎക്കൊ. ൧൦: ൩൦ റോമ. ൮: ൨൮. 18. ൧ തിമോ. ൧: ൧൫. 1[illegible]. ൧ കോറി ൪: ൧൧, ൧൨. 20. സങ്കീ. ൩൬: ൬. ൧൦൭ ൨, ൬. 21. ൧ തിമോ. ൬ ൧൭. 22. ൧ തിമോ. ൬: ൨. 2[illegible] ൧ കോറി. ൧൬: ൧൧. തീത്തു. ൨: ൧൫. 24. തീത്തു. ൨: ൭ ൧ പത്രോ. ൫: ൩. 25. നടപ്പ ൬: ൬. ൮: ൧൭. ൧൩: ൩. ൧൯: ൬. ൧ തിമോ. ൫: ൨൨. ൨ തിമോ. ൧: ൬. 26. ൧ തിമോ. ൧: ൧൮. 27. ൨ തിമോ. ൧: ൬.

൧൫ സകലത്തിലും നിന്റെ
വൎദ്ധന പ്രസിദ്ധമായിരിക്കേ
ണ്ടുന്നതിന, ഇക്കാൎയ്യങ്ങളെ ധ്യാ
നിക്ക; ഇവയിൽ തന്നെ ഇരിക്ക.
൧൬ [28] നിന്നെ കുറിച്ചു തന്നെ
യും നിന്റെ ഉപദെശത്തെ കു
റിച്ചും സൂക്ഷിച്ചുകൊൾക: അവ
യിൽ സ്ഥിരമായിരിക്ക: എന്തുകൊ
ണ്ടെന്നാൽ ഇങ്ങിനെ ചെയ്യുന്ന
തിനാൽ [29] നിന്നെയും [30] നിങ്കൽ
നിന്ന കേൾക്കുന്നവരെയും നീ
രക്ഷിക്കും.

## ൫ അദ്ധ്യായം.

൧ വിധവമാരെയും ൧൭ മൂപ്പന്മാരെയും ൨൦ കുററം ചെയ്യുന്നവരെയും കുറിച്ച.

[1] മൂത്തവനെ ഭത്സിക്കരുത, അവ
നെ ഒരു പിതാവിനെ പോലെ
യും ഇളയവരെ സഹോദരന്മാ
രെ പൊലെയും,
൨ മൂത്ത സ്ത്രീകളെ അമ്മമാരെ
പോലെയും, ഇളയ സ്ത്രീകളെ സ
ഹോദരിമാരെ പോലെയും, സക
ല നിൎമ്മലതയോടും അപേക്ഷി
ക്ക മാത്രം ചെയ്ക.
൩ [2] സാക്ഷാൽ വിധവമാരായു
ള്ള വിധവമാരെ ബഹുമാനിക്ക.
൪ എന്നാൽ വല്ല വിധവെക്കും
മക്കളൊ മക്കളുടെ മക്കളൊ ഉണ്ടെ
ങ്കിൽ, അവർ മുമ്പെ തങ്ങളുടെ
സ്വന്ത ഭവനത്തിൽ ദൈവഭ
ക്തിയെ കാണിപ്പാനായിട്ടും, [3] ത
ങ്ങളുടെ മാതാപിതാക്കന്മാൎക്ക പ്ര
ത്യുപകാരം ചെയ്വാനായിട്ടും പഠി
ക്കട്ടെ: എന്തുകൊണ്ടെന്നാൽ [4] ഇ
ത നല്ലതും ദൈവത്തിന്റെ മുമ്പാ
കെ ഇഷ്ടമുള്ളതുമാകുന്നു.
൫ എന്നാൽ ആരുമില്ലാത്തവ
ളായി, [5] സാക്ഷാൽ ഒരു വിധവ
യായുള്ളവൾ ദൈവത്തിങ്കൽ ആ
ശ്രയിക്കയും, [6] രാവും പകലും
പ്രാൎത്ഥനകളിലും അപേക്ഷകളി
ലും [7] സ്ഥിരമായിരിക്കയും ചെ
യ്യുന്നു.
൬ എന്നാൽ [8] മത്തവിലാസമാ
യി നടക്കുന്നവൾ ജീവിച്ചിരിക്കു
മ്പോൾ തന്നെ ചത്തിരിക്കുന്നു.
൭ അവർ അപവാദപ്പെടാത്ത
വർ ആയിരിക്കേണ്ടുന്നതിന [9]
ഇവയെ കല്പിക്ക.
൮ എന്നാൽ ഒരുത്തൻ തനിക്കു
ള്ളവൎക്കായിട്ടും, [10] പ്രത്യേകം ത
ന്റെ ഭവനക്കാൎക്കായിട്ടും കരുതു
ന്നില്ല എങ്കിൽ, [11] അവൻ വിശ്വാ
സത്തെ നിഷേധിച്ചവനും, [12]
അവിശ്വാസിയെക്കാൾ അധമ
നുമാകുന്നു.
൯ [13] ഏക പുരുഷന്റെ ഭാൎയ്യയാ
യിരുന്ന, അറുപത വയസ്സിന
താഴെ അല്ലാത്ത വിധവ,
൧൦ നല്ല പ്രവൃത്തികൾ കൊണ്ടു
ശ്രുതിപ്പെട്ടവളായി, അവൾ മക്ക
ളെ വളൎത്തി എങ്കിൽ, അവൾ
[14] പരദേശികളെ പാൎപ്പിച്ചു എ

---

28. നടപ്പ. ൨: ൨൮. 29. ഹെസ. ൩൩: ൯. 30. റോമ. ൧൧: ൧൪. ൧ കൊറി. ൯: ൨൨. യാക്കോ. ൫: ൨൦.

1. ലെവി. ൧൯: ൩൨. 2. ൧ തിമൊ. ൫: ൫, ൧൬. 3. ആദ്യ. ൪൫: ൧൦, ൧൧. മത്താ. ൧൫: ൪. എഫെ. ൬: ൧, ൨. 4. ൧ തിമൊ. ൨: ൩. 5. ൧ കൊറി. ൭: ൩൨. 6. നടപ്പ. ൨൬: ൭. 7. ലൂ. ൨: ൩൭. ൧൮: ൧. 8. യാക്കോ. ൫: ൫. 9. ൧ തിമൊ. ൧: ൩. ൪: ൧൧. ൬: ൧൭. 10. ഏശാ. ൫൮: ൭. ഗലാ. ൬: ൧൦. 11. ൨ തിമൊ. ൩: ൫. തീത്തു. ൧: ൧൬. 12. മത്താ. ൧൮: ൧൭. 13. ലൂ. ൨: ൩൬. ൧ തിമൊ. ൩: ൨. 14. നടപ്പ. ൧൬: ൧൫. എബ്രാ. ൧൩: ൨. ൧ പെത്രൊ. ൪: ൯.

ക്കിൽ, അവൾ [15] പരിശുദ്ധന്മാരു
ടെ കാലുകളെ കഴുകി എങ്കിൽ,
അവൾ സങ്കടപ്പെടുന്നവൎക്ക സ
ഹായിച്ചു എങ്കിൽ, അവൾ സക
ല നല്ല പ്രവൃത്തിയും ജാ
ഗ്രതയോടെ പിന്തുടൎന്നു എങ്കിൽ,
അവൾ തെരിഞ്ഞെടുക്കപ്പെടട്ടെ.
൧൧ എന്നാൽ ചെറുപ്രായമുള്ള
വിധവമാരെ തള്ളുക: എന്തുകൊ
ണ്ടെന്നാൽ അവർ ക്രിസ്തുവിനു
വിരോധമായി മദിക്കുമ്പോൾ,
വിവാഹം ചെയ്വാൻ ഇഛ്ശിക്കും:
൧൨ അവർ തങ്ങളുടെ മുമ്പിലു
ത്തെ വിശ്വാസത്തെ തള്ളിക്കള
ഞ്ഞതുകൊണ്ടു, അവൎക്ക കുററവി
ധി ഉണ്ടു.
൧൩ അത്രയുമല്ല അവർ ഭവ
നന്തോറും സഞ്ചരിച്ചുകൊണ്ടു,
[16] മടിയുള്ളവരായും; മടിയുള്ളവരാ
യി മാത്രമല്ല, ജല്പിക്കുന്നവരാ
യും, പരകാൎയ്യം നോക്കുന്നവരാ
യും വേണ്ടാത്തകാൎയ്യങ്ങളെ പറ
യുന്നവരായും ഇരിപ്പാൻ പഠി
ക്കുന്നു.
൧൪ ആകയാൽ [17] ചെറുപ്രായ
ക്കാരികൾ വിവാഹം ചെയ്തു, മക്ക
ളെ പ്രസവിക്കയും, ഭവനത്തെ
വിചാരിക്കയും, [18] വിരോധിക്കു
അപവാദത്തിനു ഒരു കാരണവു
മുണ്ടാക്കാതെ ഇരിക്കയും ചെയ്യേ
ണമെന്നു ഞാൻ ഇഛ്ശിക്കുന്നു.
൧൫ എന്തുകൊണ്ടെന്നാൽ ഇ
പ്പോൾ തന്നെ ചിലർ സാത്താ
ന്റെ പിന്നാലെ തിരിഞ്ഞു പോ
യിരിക്കുന്നു.
൧൬ വിശ്വസിക്കുന്ന ഒരുത്ത
നൊ വിശ്വസിക്കുന്ന ഒരുത്തി
ക്കൊ വിധവമാർ ഉണ്ടെങ്കിൽ,
അവർ അവരെ സന്ധിക്കട്ടെ,
[19] സാക്ഷാൽ വിധവമാരായുള്ള
വരെ സന്ധിക്കേണ്ടുന്നതിനാ
യിട്ടു, സഭ ഭാരപ്പെടാതെ ഇരി
ക്കയും വേണം.
൧൭ [20] നല്ലവണ്ണം ഭരിക്കുന്ന
മൂപ്പന്മാർ, പ്രത്യേകമായി വച
നത്തിലും ഉപദേശത്തിലും അ
ദ്ധ്വാനപ്പെടുന്നവർ, [21] ഇരട്ടി
ബഹുമാനത്തിനു യോഗ്യന്മാരെ
ന്നു വിചാരിക്കപ്പെടട്ടെ.
൧൮ എന്തുകൊണ്ടെന്നാൽ വേ
ദവാക്യം പറയുന്നതു [22] മെതിക്കു
ന്ന കാളയെ വാ കെട്ടരുതു; [23] വേ
ലക്കാരൻ തന്റെ കൂലിക്കു യോ
ഗ്യനാകുന്നു.
൧൯ [24] രണ്ടു മൂന്നു സാക്ഷിക
ൾക്കു മുമ്പാകെ അല്ലാതെ, ഒരു മൂ
പ്പന്റെ നേരെ ഒരു കുററം ചുമ
ത്തൽ ഏല്ക്കരുതു.
൨൦ [25] പാപം ചെയ്യുന്നവരെ,
എല്ലാവരുടെയും മുമ്പാകെ ശാസി
ക്ക, [26] മററുള്ളവൎക്കും ഭയം ഉണ്ടാ
കേണ്ടുന്നതിനു തന്നെ.
൨൧ നീ പക്ഷഭേദമായിട്ടു ഒ
ന്നും ചെയ്യാതെ, ഇക്കാൎയ്യങ്ങളെ
മുൻവിധി കൂടാതെ പ്രമാണിച്ചു
കൊള്ളേണമെന്നു ദൈവത്തി

15. ആദ്യ. ൧൮: ൪. ൧൯: ൨. ലൂ. ൭: ൩൮, ൪൪. യോഹ. ൧൩: ൫, ൧൪. 16. ൨ തെസ്സ. ൩: ൧൧. 17. ൧ കോറി. ൭: ൯. 18. ൧ തീമോ. ൬: ൧. തീത്തൂ. ൨: ൫. 19. ൧ തിമോ. ൫: ൩, ൫. 20. റോമാ. ൧൨: ൮. ൧ കോറി. ൯: ൧൦, ൧൪. ഗലാ. ൬: ൬. ഫിലി. ൨: ൨൯. ൧ തെസ്സ. ൫: ൧൨, ൧൩. എബ്രാ. ൧൩: ൭, ൧൭. 21. നജ്ജ. ൨൮: ൧൦. 22. ൫ മോ. ൨൫: ൪. ൧ കോറി. ൯: ൯. 23. ലേവി. ൧൯: ൧൩. ൫ മോശ. ൨൪: ൧൪, ൧൫. മത്താ. ൧൦: ൧൦. ലൂ. ൧൦: ൭. 24. ൫ മോ. ൧൯: ൧൫. 25. ഗലാ. ൨: ൧൧, ൧൪. തീത്തൂ. ൧: ൧൩. 26. ൫ മോ. ൧൩: ൧൧.

ൻെറയും, കൎത്താവായ യേശു ക്രി
സ്തുവിൻെറയും, തെരിഞ്ഞെടുക്ക
പ്പെട്ട ദൈവദൂതന്മാരുടെയും മു
മ്പാകെ [27] ഞാൻ നിന്നോട ക
ല്പിക്കുന്നു.

൨൨ [28] ധൃതിയായിട്ട കൈകളെ
ഒരുത്തൻെറ മേലും വെക്കരുത,
[29] അന്യന്മാരുടെ പാപങ്ങളിൽ ഓ
ഹരിക്കാരനാകയുമരുത: നിന്നെ
തന്നെ നിൎമ്മലനായി കാത്തു
കൊൾക.

൨൩ നീ ഇനി വെള്ളം തന്നെ
കുടിക്കാതെ, [30] നിൻെറ വയറി
നെ കുറിച്ചും നിനക്ക കൂടക്കൂടെ
വരുന്ന ക്ഷീണതകളെ കുറിച്ചും
അല്പം വീഞ്ഞിനെയും സേവിക്ക.

൨൪ [31] ചില മനുഷ്യരുടെ പാപ
ങ്ങൾ മുന്നമെ തെളിവായിരുന്നു,
ന്യായവിധിക്ക മുമ്പിട്ടുന്നു: എ
ന്നാൽ ചിലരെ അവ പിന്തുട
രുന്നു.

൨൫ ഇപ്രകാരം തന്നെ ചില
രുടെ നല്ല പ്രവൃത്തികളും മുന്ന
മെ തെളിവായിരിക്കുന്നു: മറ്റു പ്ര
കാരം ഇരിക്കുന്നവെക്കും ഒളിച്ചി
രിപ്പാൻ കഴികയില്ല.

## ൬ അദ്ധ്യായം.

൧ ഭൃത്യന്മാരുടെ മുറകൾ. ൩ തെറ്റായി പഠി
പ്പിക്കുന്നവരെ അകറ്റുവാനുള്ളത. ൬ ദൈ
വഭക്തി കൊണ്ടുള്ള നേട്ടം.

[1] നുകത്തിൻ കീഴെ ഇരിക്കുന്ന
ദാസന്മാർ ഒക്കെയും, [2] ദൈവ
ത്തിൻെറ നാമവും അവൻെറ
ഉപദേശവും ദൂഷിക്കപ്പെടാതെ
ഇരിക്കേണ്ടുന്നതിന, തങ്ങളുടെ
യജമാനന്മാരെ സകല ബഹുമാ
നത്തിനും യോഗ്യന്മാരെന്ന വി
ചാരിക്കട്ടെ.

൨ എന്നാൽ വിശ്വാസികളായ
യജമാനന്മാരുള്ളവർ, [3] അവർ
സഹോദരന്മാരാകുന്നു എന്ന വെ
ച്ച, അവരെ ധിക്കരിക്കരുത: ഉപ
കാരത്തിൻെറ ഓഹരിക്കാർ വി
ശ്വാസികളും ഇഷ്ടന്മാരും ആക
കൊണ്ട, അവരെ വിശേഷാൽ
സേവിക്ക അത്രെ വേണ്ടുന്നത.
[4] ഇപ്രകാരം ഉപദേശിക്കയും ബു
ദ്ധി പറഞ്ഞു കൊടുക്കയും ചെയ്ക.

൩ വല്ലവനും [5] മറ്റു പ്രകാര
മായി ഉപദേശിക്കയും, നമ്മുടെ
കൎത്താവായ യേശു ക്രിസ്തുവി
ൻെറ വചനങ്ങളാകുന്ന [6] സ്വ
സ്ഥ വചനങ്ങളെയും, [7] ദൈവ
ഭക്തി പ്രകാരമുള്ള ഉപദേശത്തെ
യും അനുസരിക്കാതെ ഇരിക്കയും
ചെയ്യുന്നു എങ്കിൽ,

൪ അവൻ [8] ഒന്നും തിരിച്ചറി
യാതെ, [9] തൎക്കങ്ങളെയും വാഗ്വാ
ദങ്ങളെയും കുറിച്ച തന്നെ വ്യാധി
പിടിച്ചവനായി, ഡംഭപ്പെട്ടിരി
ക്കുന്നു, അവയിൽനിന്ന അസൂ
യയും, വിവാദവും, ദൂഷണങ്ങ
ളും, ദുശ്ശങ്കകളും,

---

27. ൧ തിമൊ. ൬: ൧൩. ൨ തിമൊ. ൨: ൧൪. ൪: ൧. 28. നടപ്പ. ൬: ൬. ൧൩: ൩. ൧ തിമൊ. ൪: ൧൪. ൨ തിമൊ ൧: ൬. 29. ൨ യോഹ. ൧൧. 30. സങ്കി. ൧൦൪: ൧൫. 31. ഗലാ. ൫: ൧൯.
1. എഫെ. ൬: ൫. കൊലൊ. ൩: ൨൨. തീത്തു. ൨: ൯. ൧ പത്രൊ. ൨: ൧൮. 2. യശാ. ൫൨: ൫. റോമ ൨: ൨൪. തീത്തു. ൨: ൫, ൮. 3. കൊലൊ. ൪: ൧. 4. ൧ തിമൊ. ൪: ൧൧. 5. ൧ തിമൊ. ൧: ൩. 6. ൧ തിമൊ. ൧: ൧൦. ൨ തിമൊ. ൧: ൧൩. ൪: ൩. തീത്തു. ൧: ൯. 7. തീത്തു. ൧: ൧. 8. ൧ കൊരി. ൮: ൨. ൧ തിമൊ. ൧: ൭. 9. ൧ തിമൊ. ൧: ൪. ൨ തിമൊ. ൨: ൨൩. തീത്തു. ൩: ൯.

൫ [10] ലാഭം ദൈവഭക്തിയാകു
ന്നു എന്ന നിരൂപിച്ചുകൊണ്ട,ബു
ദ്ധിയിൽ [11] വഷളത്വമുള്ളവരും,
സത്യത്തെ വിട്ടവരുമായുള്ള മനു
ഷ്യരുടെ [12] ദുസ്തൎക്കങ്ങളും ഉണ്ടാ
കുന്നു: [13] ഇപ്രകാരമുള്ളവരെ വി
ട്ടൊഴിഞ്ഞിരിക്ക.
൬ [14] അലംഭാവത്തോട കൂടിയ
ദൈവഭക്തി വലുതായിട്ടുള്ള ലാ
ഭം തന്നെ ആകുന്നു.
൭ എന്തുകൊണ്ടെന്നാൽ [15] നാം
ഒന്നും ഇഹലോകത്തിലേക്ക
കൊണ്ടുവന്നിട്ടില്ല, നമുക്ക അ
തിൽനിന്ന യാതൊന്നെങ്കിലും
കൊണ്ടുപോകുവാൻ കഴിയുന്നതു
മല്ല നിശ്ചയം.
൮ [16] അന്നവസ്ത്രങ്ങൾ ഉണ്ടാ
യിട്ട അവയെ കൊണ്ടും നാം തൃ
പ്തിപ്പെട്ടിരിക്കെണം.
൯ എന്നാൽ [17] സമ്പന്നരാകു
വാൻ ഇഛിക്കുന്നവർ പരീ
ക്ഷയിലും [18] കണിയിലും, [19] മ
നുഷ്യരെ സംഹാരത്തിലും നാ
ശത്തിലും മുക്കിക്കളയുന്ന ഭോ
ഷത്വവും ഉപദ്രവവുമുള്ള പല
മോഹങ്ങളിലും വീഴുന്നു.
൧൦ എന്തുകൊണ്ടെന്നാൽ [20] ദ്രവ്യ
സ്നേഹം സകല ദോഷത്തിനും
മൂലം ആകുന്നു അതിനെ ചി
ലർ മോഹിച്ചിട്ട, വിശ്വാസത്തെ
വിട്ട തെറ്റിപ്പോകയും, ബഹു
ദുഃഖങ്ങളാൽ തങ്ങളെ തന്നെ കു
ത്തിത്തുളെക്കയും ചെയ്തിരിക്കുന്നു.
൧൧ എന്നാൽ [21] ദൈവത്തി
ന്റെ മനുഷ്യനായുള്ളോവെ, നീ,
[22] ഇവയെ വിട്ട ഓടുകയും, നീതി
യെയും, ദൈവഭക്തിയെയും,
വിശ്വാസത്തെയും, സ്നേഹത്തെ
യും, ദീൎഘക്ഷമയെയും, സൌമ്യ
തയെയും പിന്തുടരുകയും ചെയ്ക.
൧൨ [23] വിശ്വാസത്തിന്റെ നല്ല
പോരിനെ പൊരുക, [24] നിത്യ
ജീവനെ പിടിച്ചുകൊൾക, ആയ
തിന നീ വിളിക്കപ്പെട്ടവനും അ
നേകം സാക്ഷികളുടെ മുമ്പാകെ
ആ നല്ല സമ്മത വാക്കിനെ [25] സ
മ്മതിച്ചവനുമല്ലൊ ആകുന്നത.
൧൩ [26] സകലത്തെയും ജീവി
പ്പിക്കുന്ന ദൈവത്തിന്റെ മുമ്പാ
കെയും, [27] പൊന്തിയോസ പീലാ
ത്തോസിന്റെ മുമ്പിൽ നല്ല
അനുസരണവാക്കിനെ സാക്ഷീ
കരിച്ച ക്രിസ്തു യേശുവിന്റെ
മുമ്പാകെയും,
൧൪ [28] ഞാൻ നിന്നോട കല്പി
ക്കുന്നത എന്തെന്നാൽ, നമ്മുടെക
ൎത്താവായ യേശു ക്രിസ്തുവിന്റെ
[29] പ്രത്യക്ഷത വരെ, നീ ഗം കല്പ

10. തീത്തൊ. ൧: ൧൧. ൨പത്രോ. ൨: ൩. 11. ൨തിമോ. ൩: ൮. 12. ൧കോരി. ൧൧: ൧൬. ൧തിമോ. ൧: ൬. 13. റോമാ. ൧൬: ൧൭. ൨തിമോ. ൩: ൫. 14. സങ്കീ. ൩൭: ൧൬. സുഭാ. ൧൫: ൧൬. ൧൬: ൮ എബ്രാ. ൧൩: ൫. 15. യോബ. ൧: ൨൧. സങ്കീ. ൪൯: ൧൭ സുഭാ. ൨൭: ൨൪. പ്രസം. ൫: ൧൫. 16. ആദ്യ. ൨൮: ൨൦. എബ്രാ ൧൩: ൫. 17. സുഭാ. ൧൫: ൨൭. ൨൦: ൨൧. ൨൮: ൨൦. മത്താ. ൧൩: ൨൨. യാക്കോ. ൫: ൧. 18. ൧തിമോ. ൩: ൭. 19. ൧തിമോ. ൧: ൧൯. 20. പുറ. ൨൩: ൮. ൫മോ. ൧൬: ൧൯. 21. ൫മോ. ൩൩: ൧. ൨തിമോ. ൩: ൧൭. 22. ൨തിമോ. ൨: ൨൨. 23. ൧കോരി. ൯: ൨൫, ൨൬ ൧തിമോ. ൧: ൧൮. ൨തിമോ. ൪: ൭. 24. ഫിലി. ൩: ൧൨, ൧൪. ൧തിമോ. ൬: ൧൯. 25. എബ്രാ. ൧൩: ൨൩. 26. ൫മോ. ൩൨: ൩൯. ൧ശമു. ൨: ൬. യോഹ. ൫: ൨൧. 27. മത്താ. ൨൭: ൧൧. യോഹ. ൧൮: ൩൭. അറി. ൧: ൫. ൩: ൧൪. 28. ൧തിമോ. ൫: ൨൧. 29. ഫിലി. ൧: ൬, ൧൦. ൧തെസ്സ. ൩: ൧൩, ൫: ൨൩.

നയെ കളങ്കമില്ലാത്തതായും, കു
ററമില്ലാത്തതായും കാത്തുകൊള്ളെ
ണം.
൧൫ ആയതിനെ അവൻ ത
ന്റെ കാലങ്ങളിൽ കാണിക്കും,
അവൻ [30] ഭാഗ്യവാനും ഏക വ
ല്ലഭനും, [31] രാജാധിരാജാവും, ക
ൎത്താധികൎത്താവും,
൧൬ [32] തനിക്ക മാത്രം മരണമി
ല്ലായ്മയുള്ളവനും, അടുത്തുകൂടാത്ത
വെളിച്ചത്തിൽ വസിക്കുന്നവ
നും, [33] മനുഷ്യരിൽ ഒരുത്തനും ക
ണ്ടിട്ടില്ലാത്തവനും, കാണ്മാൻ ക
ഴിയാത്തവനും ആകുന്നു: [34] അ
വന ബഹുമാനവും നിത്യശ
ക്തിയും ഉണ്ടായിരിക്കട്ടെ. ആ
മെൻ.
൧൭ ഇഹലോകത്തിൽ സമ്പ
ത്തുള്ളവരോട, ഉന്നതവിചാരം
കൂടാതെ ഇരിപ്പാനും, [35] സ്ഥിരമി
ല്ലാത്ത സമ്പത്തിൽ [36] അല്ല, ധാ
രാളമായി നമുക്ക സകലത്തെയും
[37] അനുഭവിപ്പാൻ തരുന്ന [38] ജീ
വനുള്ള ദൈവത്തിങ്കൽ മാത്രം
ആശ്രയിപ്പാനും,
൧൮ നന്മ ചെയ്വാനും, [39] നല്ല
പ്രവൃത്തികളിൽ സമ്പന്നന്മാരാ
യിരിപ്പാനും, [40] ഉപകാരം ചെ
യ്വാൻ ഒരുങ്ങിയിരിക്കുന്നവരും,
[41] വിഭാഗിച്ചു കൊടുക്കുന്നവരും,
൧൯ [42] നിത്യജീവനെ പ്രാപി
പ്പാനായിട്ട വരുന്ന കാലത്തേക്ക
തങ്ങൾക്ക നല്ല അടിസ്ഥാനത്തെ
[43] നിക്ഷേപിക്കുന്നവരുമായി ഇ
രിപ്പാനും കല്പിക്ക.
൨൦ അല്ലയൊ തീമോഥെയുസേ,
[44] നിന്റെ പക്കൽ ഏല്പിക്കപ്പെ
ട്ടതിനെ കാത്തുകൊൾക, [45] അശു
ദ്ധമുള്ള വൃഥാലാപങ്ങളെയും, വി
ജ്ഞാനമെന്ന വ്യാജമായി പേർ
ധരിച്ചിരിക്കുന്നതിന്റെ വിപരീ
തങ്ങളെയും ഒഴിഞ്ഞിരിക്ക.
൨൧ അതിനെ ചിലർ അനുസ
രിച്ചു വിശ്വാസത്തെ സംബന്ധി
ച്ചു [46] തെററിപ്പോയി. കൃപ നി
ന്നോട കൂടെ ഉണ്ടായിരിക്കട്ടെ.
ആമെൻ.

---

30. ൧തിമോ. ൧: ൧൧, ൧൭. 31 അറി. ൧൭: ൧൪. ൧൯: ൧൬. 32. ൧തിമോ. ൧: ൧൭. 33. പുറ. ൩൩: ൨൦. യോഹ. ൬: ൪൬. 34. എഫെ. ൩: ൨൧. ഫിലി. ൪: ൨൦. യെഹൂ. ൨൫. അറി. ൧: ൬. ൪: ൧൧. ൫: ൧൩. 35. സുഭാ. ൨൩: ൫. 36. യോബ. ൩൧: ൨൪. സങ്കീ. ൫൨: ൭. ൬൨: ൧൦. മൎക്കൊ. ൧൦: ൨൪. ലൂ. ൧൨: ൨൧ 37. നടപ്പ് ൧൪: ൧൭. ൧൭: ൨൫. 38. ൧തെസ്സ. ൧: ൯. ൧തിമോ. ൩: ൧൫. ൪: ൧൦. 39. ലൂ. ൧൨: ൨൧. ൧തിമോ. ൫: ൧൦. തീത്തു. ൩: ൮. യാക്കൊ. ൨: ൫. 40. റോമ. ൧൨: ൧൩. 41. ഗലാ. ൬: ൬. എബ്രാ ൧൩: ൧൬. 42. ൧തിമോ. ൬: ൧൨. 43. മത്താ. ൬: ൨൦. ൧൯: ൨൧. ലൂ. ൧൨: ൩൩. ൧൬: ൯. 44. ൨തിമോ. ൧: ൧൪. തീത്തു. ൧: ൯. അറി. ൩: ൩. 45. ൧തിമോ ൧: ൪, ൬. ൪: ൭ ൨തിമോ. ൨: ൧൪, ൧൬, ൨൩. തീത്തു. ൧: ൧൪. ൩: ൯. 46. ൧തിമോ. ൧: ൬, ൧൯. ൨തിമോ. ൨: ൧൮.

# അപ്പോസ്തോലനായ പൌലൂസ

# തിമൊഥെയുസിന

## എഴുതിയ രണ്ടാം ലെഖനം.

### ൧ അദ്ധ്യായം.

൧ പൌലൂസിന തിമൊഥെയുസിനോടുള്ള സ്നേഹവും തിമൊഥെയുസിന്റെ വിശ്വാസവും. ൮ പൌലൂസ പല ബുദ്ധിയുപദേശങ്ങളെയും ചെയ്യുന്നത. ൧൫ ഫിഗെല്ലുസിന്റെയും എർമ്മൊഗനെസിന്റെയും സംഗതി.

ക്രിസ്തു യെശുവിലുള്ള [1] ജീവ
ന്റെ വാഗ്ദത്തത്തിൻ പ്രകാരം,
ദൈവത്തിന്റെ ഹിതത്താൽ [2]
യെശു ക്രിസ്തുവിന്റെ അപ്പൊ
സ്തോലനായ പൌലൂസ,
൨ എന്റെ പ്രിയ പുത്രനായ
[3] തിമൊഥെയുസിന [എഴുതുന്ന
ത:] പിതാവായ ദൈവത്തിൽ
നിന്നും നമ്മുടെ കർത്താവായ ക്രി
സ്തു യെശുവിൽനിന്നും കൃപയും,
കരുണയും, സമാധാനവും ഉണ്ടാ
കട്ടെ.
൩ നിനക്ക വെണ്ടി ഇനിക്ക
[4] ഇടവിടാതെ രാവും പകലും എ
ന്റെ പ്രാർത്ഥനകളിൽ ഓൎമ്മയു
ണ്ടാകകൊണ്ട, എന്റെ പിതാമ
ഹന്മാർ മുതൽ ഞാൻ വെടിപ്പു
ള്ള മനസ്സാക്ഷിയോട [5] സെവി
ക്കുന്ന [6] ദൈവത്തിന ഞാൻ
സ്തോത്രം ചെയ്യുന്നു;
൪. ഞാൻ സന്തോഷത്താൽ
നിറയപ്പെടെണ്ടുന്നതിന, [7] നി
ന്നെ കാണ്മാൻ നിന്റെ കണ്ണു
നീരുകളെ ഓൎത്തുകൊണ്ട എത്രയും
വാഞ്ഛിക്കുന്നു.
൫ [8]നിങ്കലുള്ള നിഷ്കപടവിശ്വാ
സത്തെ ഞാൻ നിരൂപിക്കയും
ചെയ്യുന്നു, ആയത മുമ്പെ നി
ന്റെ മാതാമഹിയായ ലൊയി
സിലും, [9] നിന്റെ മാതാവായ
എവുനിക്കയിലും അധിവസിച്ചു;
നിന്നിലും കൂടെ എന്ന ഇനിക്ക
നിശ്ചയമുണ്ട.
൬ ഇതിന്റെ നിമിത്തം നി
ന്റെ മെൽ എന്റെ കൈകൾം
വെക്കപ്പെട്ടതിനാൽ നിന്നിലുള്ള
[10] ദൈവത്തിൻ വരത്തെ ജ്വലി
പ്പിപ്പാനായിട്ട, ഞാൻ നിന്നെ
ഓൎമ്മപ്പെടുത്തുന്നു.
൭ എന്തുകൊണ്ടെന്നാൽ [11] ദൈ

1. എഫെ. ൩: ൬. തിത്തു. ൧: ൨. എബ്രാ. ൯: ൧൫. 2. ൨കോറി. ൧: ൧. 3. ൧തിമൊ. ൧: ൨. 4. ൧തെസ്സ. ൧: ൩. ൩: ൧൦. 5. നടപ്പ. ൨൨: ൩. ൨൩: ൧. ൨൪: ൧൪. ൨൭: ൨൩. റോമാ. ൧: ൯. ഗലാ. ൧: ൧൪. 6. റോമാ. ൧: ൧൧. എഫെ. ൧: ൧൬. 7. ൨തിമൊ. ൪: ൯, ൨൧. 8. ൧തിമൊ. ൧: ൫. ൪: ൬. 9. നടപ്പ. ൧൬: ൧. 10. ൧തെസ്സ. ൫: ൧൯. ൧തിമൊ. ൪: ൧൪. 11. റോമാ. ൮: ൧൫.

വം നമുക്ക ഭയത്തിന്റെ ആത്മാ
വിനെ അല്ല, [12] ശക്തിയുടെയും,
സ്നേഹത്തിന്റെയും, സ്വസ്ഥ ബു
ദ്ധിയുടെയും [ആത്മാവിനെ] അ
ത്രെ തന്നിരിക്കുന്നത.

൮ ആകയാൽ [13] നമ്മുടെ ക
ൎത്താവിന്റെ സാക്ഷിയെ കുറി
ച്ചെങ്കിലും, [14] അവന്റെ ബദ്ധ
നായ എന്നെ കുറിച്ചെങ്കിലും [15]
നീ ലജ്ജപ്പെടാതെ, ദൈവത്തി
ന്റെ ശക്തിപ്രകാരം സുവിശെ
ഷത്തിൽ [16] കൂട്ടുകഷ്ടാനുഭവക്കാ
രനായിരിക്ക.

൯ അവൻ [17] നമ്മുടെ പ്രവൃത്തി
കളിൻ പ്രകാരമല്ല, [18] തന്റെ സ്വ
ന്ത നിൎണ്ണയത്തിൻ പ്രകാരവും,
[19] ലോകമുണ്ടായതിന മുമ്പെ ക്രി
സ്തു യേശുവിൽ നമുക്ക നല്കപ്പെ
ട്ട കൃപയിൻ പ്രകാരവും അത്രെ
[20] നമ്മെ രക്ഷിച്ച, [21] ശുദ്ധമുള്ളൊ
രു വിളികൊണ്ട വിളിച്ചു.

൧൦ അത ഇപ്പോൾ [22] മരണ
ത്തെ ഇല്ലായ്മ ചെയ്കയും, ജീവ
നെയും മരണമില്ലായ്മയെയും സു
വിശെഷത്താൽ വെളിച്ചത്താക്ക
കയും ചെയ്തവനായി, നമ്മുടെ
രക്ഷിതാവായ യേശു ക്രിസ്തുവി
ന്റെ പ്രത്യക്ഷതയാൽ [23] പ്രകാ
ശിപ്പിക്കപ്പെട്ടു.

൧൧ ആ [സുവിശെഷത്തിന]
ഞാൻ [24] പ്രസംഗക്കാരനായിട്ടും,
അപ്പോസ്തോലനായിട്ടും, പുറജാ
തിക്കാരുടെ ഉപദേഷ്ടാവായിട്ടും
ആക്കപ്പെട്ടിരിക്കുന്നു.

൧൨ [25] ഇത ഹേതുവായിട്ട
ഞാൻ ൟ കഷ്ടങ്ങളെയും അനുഭ
വിക്കുന്നു: എങ്കിലും ഞാൻ ലജ്ജ
പ്പെടുന്നില്ല: എന്തുകൊണ്ടെന്നാൽ
[26] ഞാൻ വിശ്വസിച്ചിരിക്കുന്ന
വനെ ഞാൻ അറിയുന്നു, ഞാൻ
അവന്റെ പക്കൽ ഏല്പിച്ചതി
നെ [27] ആ ദിവസത്തോളം [28] സൂ
ക്ഷിപ്പാൻ അവൻ ശക്തിയുള്ള
വനാകുന്നു എന്ന എനിക്ക നി
ശ്ചയവുമുണ്ട.

൧൩ [29] നീ എന്നിൽനിന്ന കേ
ട്ടിട്ടുള്ള [30] സ്വസ്ഥവചനങ്ങളുടെ
[31] രീതിയെ [32] വിശ്വാസത്തിലും
ക്രിസ്തു യേശുവിലുള്ള സ്നേഹത്തി
ലും [33] മുറുകെ പിടിക്ക.

൧൪ നിനക്ക ഏല്പിക്കപ്പെട്ട [34]
നല്ല വസ്തുവിനെ [35] നമ്മിൽ അ
ധിവസിക്കുന്ന പരിശുദ്ധാത്മാ
വിനാൽ സൂക്ഷിച്ചുകൊൾക,

൧൫ ൟ [36] ആസിയായിലുള്ളവർ
എല്ലാവരും [37] എന്നെ വിട്ട തിരി
ഞ്ഞുപോയി എന്ന നീ അറി
ഞ്ഞിരിക്കുന്നു; പിഗെല്ലുസും എ

12. ലൂ. ൨൪: ൪൯. നടപ്പ ൧: ൮. 13. ൧ തിമോ. ൨: ൬. അറി. ൧: ൨. 14. എഫെ. ൩: ൧. ഫിലി. ൧: ൭. 15. രോമാ. ൧: ൧൬. 16. കൊലോ. ൧: ൨൪. ൨ തിമോ. ൪: ൫. 17. രോമാ. ൩: ൨൦. ൯: ൧൧. തീത്തൂ. ൩: ൫. 18. രോമാ. ൮: ൨൮. 19. രോമാ. ൧൬: ൨൫. എഫെ. ൧: ൪. ൩: ൧൧. തീത്തൂ. ൧: ൨. ൧ പത്രൊ: ൧: ൨൦. 20. ൧ തിമോ. ൧: ൧. തീത്തൂ. ൩: ൪. 21. ൧ തെസ്സ. ൪: ൭. എബ്രാ. ൩: ൧. 22. ൧ കോറി. ൧൫: ൫൪, ൫൫. എബ്രാ. ൨: ൧൪. 23. രോമാ. ൧൬: ൨൬. എഫെ. ൧: ൯. കൊലൊ. ൧: ൨൬. തീത്തൂ. ൧: ൩. ൧ പത്രൊ. ൧: ൨൦. 24. നടപ്പ. ൯: ൧൫. എഫെ. ൩: ൭, ൮. ൧ തിമോ. ൨: ൭. ൨ തിമോ. ൪: ൧൭. 25. എഫെ. ൩: ൧. ൨ തിമോ. ൨: ൯. 26. ൧ പത്രൊ. ൪: ൧൯. 27. ൨ തിമോ. ൧: ൧൮. ൪: ൮. 28. ൧ തിമോ. ൬: ൨൦. 29. ൨ തിമോ. ൨: ൨. 30. ൧ തിമോ. ൧: ൧൦. ൬: ൩. 31. രോമാ. ൨: ൨൦. ൬: ൧൭. 32. ൧ തിമോ. ൧: ൧൪. 33. ൨ തിമോ. ൩: ൧൪. തീത്തൂ. ൧: ൯. എബ്രാ. ൧൦: ൨൩. അറി. ൨: ൨൫. 34. ൧ തിമോ. ൬: ൨൦. 35. രോമാ. ൮: ൧൧. 36. നടപ്പ. ൧൯: ൧൦. 37. ൨ തിമോ. ൪: ൧൦, ൧൬.

മ്മാഗനെസും അവരിലുള്ളവരാകുന്നു.

൧൬ [38] ഒനെസിഫൊരുസിന്റെ കുഡുംബത്തിന കൎത്താവ [39] കരുണയെ കൊടുക്കുമാറാകട്ടെ; എന്തുകൊണ്ടെന്നാൽ [40] അവൻ പലപ്പോഴും എന്നെ ആശ്വസിപ്പിച്ചു, അവൻ [41] എന്റെ ചങ്ങലെക്കായിട്ട [42] ലജ്ജപ്പെടാതെ;

൧൭ താൻ റോമായിലിരിക്കുമ്പോൾ, മഹാ താല്പൎയ്യത്തോടെ എന്നെ അന്വേഷിച്ചു, കണ്ടെത്തുകയും ചെയ്തു.

൧൮ [43] ആ ദിവസത്തിൽ അവന [44] കൎത്താവിൽനിന്ന കരുണ ലഭിപ്പാൻ കൎത്താവ അവന നല്കുമാറാകട്ടെ: അവൻ എഫെസൊസിലും ഇനിക്ക എന്തെല്ലാം [45] ശുശ്രൂഷ ചെയ്തു എന്ന നീ ഏറ്റവും നല്ലവണ്ണം അറിയുന്നു.

## ൨ അദ്ധ്യായം.

൧ സ്ഥിരതയോടും ഉത്സാഹത്തോടും ഇരിപ്പാനും. ൧൫ താൻ തന്നെ സമ്മതപ്പെട്ടവനെന്ന കാട്ടുവാനും തിമൊഥെയുസിന ബുദ്ധിയുപദേശിക്കപ്പെട്ടത.

ആകയാൽ, [1] എന്റെ പുത്രാ, നീ ക്രിസ്തു യെശുവിലുള്ള [2] കൃപയിൽ ശക്തിപ്പെട്ടിരിക്ക.

൨ നീ വളരെ സാക്ഷികളുടെ മുമ്പാകെ [3] എന്നിൽനിന്ന കേട്ടിട്ടുള്ള കാൎയ്യങ്ങളെ, [4] മറ്റുള്ളവൎക്കും ഉപദേശിപ്പാൻ സമൎത്ഥന്മാരായിരിക്കുന്ന [5] വിശ്വസിക്കത്തക്ക മനുഷ്യൎക്ക ഏല്പിച്ചുകൊൾകയും ചെയ്ക.

൩ നീ യെശു ക്രിസ്തുവിന്റെ [6] ഒരു നല്ല ഭടൻ എന്നപോലെ [7] കഷ്ടമനുഭവിക്ക.

൪ തന്നെ ഭടനായിട്ട നിശ്ചയിച്ചാക്കിയവനെ പ്രസാദിപ്പിക്കേണമെന്ന വെച്ച, പടസൈന്യത്തിൽ സേവിക്കുന്ന [8] ഒരുത്തനും ഈ ജീവനത്തിന്റെ കാൎയ്യങ്ങളിൽ അകപ്പെടുന്നില്ല.

൫ എന്നാൽ [9] ഒരുത്തൻ പൊരുതാലും, ന്യായമായി പൊരുന്നില്ല എങ്കിൽ, അവൻ കിരീടം ധരിപ്പിക്കപ്പെടുന്നില്ല.

൬ [10] കൃഷിക്കാരൻ അദ്ധ്വാനപ്പെട്ടിട്ട, മുമ്പെ ഫലത്തെ അനുഭവിക്കേണ്ടുന്നതാകുന്നു.

൭ ഞാൻ പറയുന്ന കാൎയ്യങ്ങളെ ചിന്തിച്ചുകൊൾക; എന്നാൽ കൎത്താവ നിനക്ക സകല കാൎയ്യങ്ങളിലും ബുദ്ധി തരുമാറാകട്ടെ.

൮ [11] എന്റെ സുവിശേഷത്തിൻ പ്രകാരം [12] മരിച്ചവരിൽനിന്ന ഉയിൎത്തെഴുനീല്ക്കപ്പെട്ടവനായി [13] ദാവീദിന്റെ സന്ത

38. ൨തിമൊ. ൪: ൧൯. 39. മത്താ. ൫: ൭. 40. ഫിലെ ൭. 41. നടപ്പ. ൨൮: ൨൦. എഫെ. ൬: ൨൦. 42. ൨തിമൊ. ൧: ൮. 43. ൨തെസ്സ, ൧: ൧൦. ൨തിമൊ. ൧: ൧൨. 44. മത്താ. ൨൫: ൩൪--൪൦. 45. എബ്രാ. ൬: ൧൦.

1. ൧തിമൊ. ൧: ൨. ൨തിമൊ. ൧: ൨. 2. എഫെ. ൬: ൧൦. 3. ൨തിമൊ. ൧: ൧൩. ൩: ൧൦, ൧൪. 4. ൧തിമൊ. ൩: ൨. തിത്തു. ൧: ൯. 5. ൧തിമൊ. ൧: ൧൮. 6. ൧തിമൊ. ൧: ൧൮. 7. ൨തിമൊ. ൧: ൮. ൪: ൫. 8. ൧കൊരി. ൯: ൨൫. 9. ൧കൊരി. ൯: ൨൫, ൨൬. 10. ൧കൊരി. ൯: ൧൦. 11. രോമാ. ൨: ൧൬. 12. ൧കൊരി. ൧൫: ൧, ൪, ൨൦. 13. നടപ്പ. ൨: ൩൦. ൧൩: ൨൩. രോമാ. ൧: ൩, ൪.

തിയിൽനിന്നുള്ള യേശു ക്രിസ്തുവിനെ ഓൎത്തുകൊണ്ടിരിക്ക:

൯ ആയതിൽ [14] ഞാൻ ബന്ധനങ്ങളോളം ദുഷ്പ്രവൃത്തിക്കാരൻ എന്ന പോലെ [15] കഷ്ടമനുഭവിക്കുന്നു; [16] ദൈവത്തിന്റെ വചനം ബന്ധനപ്പെട്ടിരിക്കുന്നില്ല താനും.

൰ ഇതിന്റെ നിമിത്തം ഞാൻ തെരിഞ്ഞെടുക്കപ്പെട്ടവൎക്ക വേണ്ടി [17] സകലത്തെയും സഹിക്കുന്നു, അവരും ക്രിസ്തു യേശുവിലുള്ള രക്ഷയെ നിത്യ മഹത്വത്തോടും കൂടെ [18] പ്രാപിക്കേണ്ടുന്നതിനായിട്ട തന്നെ.

൰൧ [19] ഇത വിശ്വസിക്കത്തക്ക വാക്കാകുന്നു; എന്തെന്നാൽ [20] നാം അവനോട കൂടെ മരിച്ചിരിക്കുന്നു എങ്കിൽ, കൂടെ ജീവിക്കയും ചെയ്യും.

൰൨ [21] നാം സഹിക്കുന്നു എങ്കിൽ, [അവനോട] കൂടെ ഭരിക്കയും ചെയ്യും: [22] നാം [അവനെ] തള്ളിപ്പറയുന്നു എങ്കിൽ, നമ്മെ അവനും തള്ളിപ്പറയും.

൰൩ [23] നാം വിശ്വസിക്കാതെയിരുന്നാലും, അവൻ വിശ്വസ്ഥനായി നില്ക്കുന്നു: [24] അവന തന്നെത്താൻ തള്ളിപ്പറവാൻ കഴികയില്ല.

൰൪ ഇക്കാൎയ്യങ്ങളെ കുറിച്ച നീ അവരെ ഓൎമ്മപ്പെടുത്തി, ഒട്ടും പ്രയോജനമില്ലാത്തതായും, കേൾക്കുന്നവരെ മറിച്ചുകളയുന്നതായുമുള്ള [25] വിവാദം ചെയ്യാതെ ഇരിപ്പാൻ [26] കൎത്താവിന്റെ മുമ്പാകെ സാക്ഷിപ്പെടുത്തുക.

൰൫ സത്യത്തിന്റെ വചനത്തെ നേരെ വിഭാഗിച്ച, ലജ്ജിപ്പെടാത്ത പ്രവൃത്തിക്കാരനായി നിന്നെ തന്നെ ദൈവത്തിന്റെ മുമ്പാകെ സമ്മതനാക്കി നിൎത്തുവാൻ താല്പൎയ്യപ്പെട്ടിരിക്ക.

൰൬ എന്നാൽ [27] അശുദ്ധമുള്ള വൃഥാലാപങ്ങളെ ഒഴിഞ്ഞിരിക്ക: എന്തുകൊണ്ടെന്നാൽ അവ അധികം ഭക്തികേടിന വൎദ്ധിക്കും.

൰൭ അവരുടെ വചനം അൎബ്ബുദവ്യാധിപോലെ തിന്നുകളയും: [28] ഇമെനയുസും ഫിലെത്തുസും അവരിലുള്ളവരാകുന്നു;

൰൮ അവർ [29] ഉയിൎപ്പു മുമ്പെ തന്നെ കഴിഞ്ഞുപോയി എന്ന പറഞ്ഞ, [30] സത്യത്തെ കുറിച്ച തെറ്റിപ്പോയി; ചിലരുടെ വിശ്വാസത്തെ മറിച്ചുകളകയും ചെയ്യുന്നു.

൰൯ എന്നാലും [31] ദൈവത്തിന്റെ അടിസ്ഥാനം സ്ഥിതിയായി നില്ക്കുന്നു, കൎത്താവ [32] തനി

14. എഫെ. ൬: ൨൦. ഫിലി. ൧: ൭. കൊലൊ. ൪: ൩, ൧൮. 15. നടപ്പ. ൯: ൧൬. ൨ തിമൊ. ൧: ൧൨. 16. നടപ്പ. ൨൮: ൩൧. എഫെ. ൬: ൧൯, ൨൦. ഫിലി. ൧: ൧൩, ൧൪. 17. എഫെ. ൩: ൧൩. കൊലൊ. ൧: ൨൪. 18. ൨ കൊരി. ൧: ൬. 19. ൧ തിമൊ. ൧: ൧൫. 20. രോമ. ൬: ൫, ൮. ൨ കൊരി. ൪: ൧൦. 21. രോമ. ൮: ൧൭. ൧ പെത്രൊ. ൪: ൧൩. 22. മത്താ. ൧൦: ൩൩. മൎക്കൊ. ൮: ൩൮. ലൂക്ക. ൧൨: ൯. 23. രോമ. ൩: ൩. ൯: ൬. 24. ൪ മൊ. ൨൩: ൧൯. 25. ൧ തിമൊ. ൧: ൪. ൬: ൪. തീത്തു. ൩: ൯, ൧൧. 26. ൧ തിമൊ. ൫: ൨൧. ൬: ൧൩. ൨ തിമൊ. ൪: ൧. 27. ൧ തിമൊ. ൪: ൭. ൬: ൨൦. തീത്തു. ൧: ൧൪. 28. ൧ തിമൊ. ൧: ൨൦. 29. ൧ കൊരി. ൧൫: ൧൨. 30. ൧ തിമൊ. ൬: ൨൧. 31. മത്താ. ൨൪: ൨൪. രോമ. ൮: ൩൫. ൧ യോഹ. ൨: ൧൯. 32. ൪ മൊ. ൧൬: ൫. നഹൂ. ൧: ൭. യോഹ. ൧൦: ൧൪, ൨൭.

കൾഉള്ളവരെ അറിയുന്നു എന്നും, ക്രിസ്തുവിന്റെ നാമത്തെ പേർ പറയുന്നവൻ എല്ലാം അന്യായത്തെ വിട്ടൊഴിയട്ടെ എന്നും ഉള്ള ഈ മുദ്ര അതിന്ന ഉണ്ട.

൨൦ എന്നാൽ 33 ഒരു വലിയ ഭവനത്തിൽ പൊൻവെള്ളി കൊണ്ടുള്ള പാത്രങ്ങൾ മാത്രമല്ല, മരവും മണ്ണും കൊണ്ടുള്ളവയുമുണ്ട: 34 ചിലത മാനത്തിന്നും ചിലത അവമാനത്തിന്നും.

൨൧ അതുകൊണ്ട 35 ഒരുത്തൻ ഇവയിൽനിന്ന തന്നെത്തന്നെ ശുദ്ധിയാക്കിയാൽ, അവൻ ശുദ്ധിയാക്കപ്പെട്ടവനായും, യജമാനന്ന ഉപയോഗമുള്ളവനായും, 36 സകല നല്ല പ്രവൃത്തിക്കും ഒരുങ്ങിയിരിക്കുന്നവനായും, മാനത്തിന്നുള്ള പാത്രമാകും.

൨൨ ബാല്യമോഹങ്ങളെയും വിട്ട ഓടിപ്പോക: എന്നാൽ 37 നീതിയെയും, വിശ്വാസത്തെയും, സ്നേഹത്തെയും, 38 വിശുദ്ധ ഹൃദയത്തിൽനിന്ന 39 കൎത്താവിൽ അപേക്ഷിക്കുന്നവരോട സമാധാനത്തെയും പിന്തുടൎന്നുകൊൾക.

൨൩ എന്നാൽ 40 മൂഢതയും അറിവുകേടുമുള്ള തൎക്കങ്ങൾ ശണ്ഠകളെ ജനിപ്പിക്കുന്നു എന്ന അറിഞ്ഞ, അവയെ ഒഴിഞ്ഞിരിക്ക.

൨൪ എന്നാൽ 41 കൎത്താവിന്റെ ദാസൻ ശണ്ഠയിടരുത; എല്ലാവരോടും ശാന്തനായി, 42 ഉപദേശിപ്പാൻ സമൎത്ഥനായി, ഉപദ്രവം സഹിക്കുന്നവനായിരിക്കേണം.

൨൫ അവൻ പ്രതിചിന്തയുള്ളവരെ 43 സൌമ്യതയോടെ പഠിപ്പിക്കുന്നവനായും ഇരിക്കേണം.

൨൬ 44 പക്ഷെ ദൈവം അവൎക്ക 45 സത്യത്തിന്റെ അറിവിലേക്ക അനുതാപത്തെ കൊടുക്കുമൊ എന്നും, പിശാചിനാൽ അവന്റെ ഇഷ്ടത്തിൽ പിടിപെട്ടിട്ടുള്ളവർ 46 അവന്റെ കണിയിൽനിന്ന പിന്നെയും ഉണൎന്നുകൊള്ളുമൊ എന്നും വെച്ച അത്രെ.

## ൩ അദ്ധ്യായം.

൧ സഭയിൽ വരുവാനിരിക്കുന്ന വഷളത്വങ്ങളെ പൌലുസ മുൻ അറിയിക്കയും ൬ സത്യത്തിന്റെ ശത്രുക്കൾ ഇന്നവരെന്ന വൎണ്ണിക്കയും. ൧൬ ശുദ്ധമുള്ള വേദവാക്യങ്ങളെ പ്രശംസിക്കയും ചെയ്യുന്നത.

എന്നാൽ 1 അവസാന ദിവസങ്ങളിൽ അപകടമായുള്ള കാലങ്ങൾ വരുമെന്നുള്ളതിനെ അറിക.

൨ എന്തുകൊണ്ടെന്നാൽ മനുഷ്യർ 2 സ്വസ്നേഹിതന്മാരായി, 3 ദ്രവ്യാഗ്രഹമുള്ളവരായി, 4 ആത്മപ്രശംസക്കാരായി, 5 അഹംകാരികളായി, 6 ദൂഷണക്കാരായി, 7 മാ

33. ൧ തിമൊ. ൩: ൧൫. 34. രോമാ. ൯: ൨൧. 35. യശാ. ൫൨: ൧൧. 36 ൨ തിമൊ. ൩: ൧൭. തീത്തു. ൩: ൧. 37. ൧ തിമൊ. ൬: ൧൧. 38. ൧ തിമൊ. ൧: ൫. ൪: ൧൨. 39. നടപ്പ. ൯: ൧൪. ൧ കൊറി. ൧: ൨. 40. ൧ തിമൊ. ൧: ൪. ൪: ൭. ൬: ൪. ൨ തിമൊ. ൨: ൧൬. തീത്തു. ൩: ൯. 41. തീത്തു. ൩: ൨. 42. ൧ തിമൊ. ൩: ൨, ൩. തീത്തു. ൧: ൯. 43. ഗലാ. ൬: ൧. ൧ തിമൊ. ൬: ൧൧. ൧ പത്രൊ. ൩: ൧൫. 44. നടപ്പ. ൮: ൨൨. 45. ൧ തിമൊ. ൨: ൪. ൨ തിമൊ. ൩: ൭. തീത്തു. ൧: ൧. 46. ൧ തിമൊ. ൩: ൭.

1. ൧ തിമൊ. ൪: ൧. ൨ തിമൊ. ൪: ൩. ൨ പത്രൊ. ൩: ൩. ൧ യോഹ. ൨: ൧൮. യെഹൂ. ൧൮. 2. ഫിലി. ൨: ൨൧. 3. ൨ പത്രൊ. ൨: ൩. 4. യെഹൂ. ൧൬. 5. ൧ തിമൊ. ൬: ൪. 6. ൧ തിമൊ. ൧: ൨൦. ൨ പത്രൊ. ൨: ൧൨. യെഹൂ. ൧൦. 7. രോമാ. ൧: ൩൦.

താപിതാക്കന്മാരെ അനുസരിക്കാ
ത്തവരായി, നന്ദിയില്ലാത്തവരാ
യി, അശുദ്ധിയുള്ളവരായി,
൩ [8] സ്വഭാവസ്നേഹം ഇല്ലാ
ത്തവരായി, [9] നിയമലംഘനക്കാ
രായി, അപവാദക്കാരായി, [10] അ
ടക്കമില്ലാത്തവരായി, ഘോരന്മാ
രായി, നല്ലവരെ ധിക്കരിക്കുന്ന
വരായി,
൪ [11] ദ്രോഹികളായി, ധാൎഷ്ട്യക്കാ
രായി, നിഗളികളായി, ദൈവ
ത്തെക്കാൾ അധികം [12] കൌതുക
ത്തെ സ്നേഹിക്കുന്നവരായി,
൫ ദൈവഭക്തിയുടെ വേഷം
ധരിച്ചുകൊണ്ട, [13] അതിന്റെ ശ
ക്തിയെ നിഷേധിക്കുന്നവരാ
യി ഇരിക്കും: [14] ഇപ്രകാരമുള്ള
വരെ വിട്ട മാറിയിരിക്ക.
൬ എന്തുകൊണ്ടെന്നാൽ ഭവന
ങ്ങളിലേക്ക നുഴഞ്ഞുകടക്കയും, പാ
പങ്ങൾകൊണ്ട ചുമത്തപ്പെട്ട, പ
ലവിധ മോഹങ്ങളാൽ വലയ
പ്പെട്ട,
൭ എപ്പോഴും പഠിച്ചിട്ടും ഒരി
ക്കൽപോലും [15] സത്യത്തിന്റെ
അറിവിന വന്നെത്തുവാൻ കഴി
യാത്ത ചപലസ്ത്രീകളെ അടിമ
യാക്കി കൊണ്ടുപോകയും ചെയ്യു
ന്നവർ [16] ഇപ്രകാരമുള്ളവരിൽ
ആകുന്നു.
൮ [17] യെന്നെസും യംബ്രെ
സും മോശയോട മറുത്തുനിന്ന
പ്രകാരം തന്നെ, ഇവരും സത്യ
ത്തോട മറുത്ത നില്ക്കുന്നു: [18] ബു
ദ്ധിയിൽ വഷളത്വമുള്ളവരായി,
[19] വിശ്വാസത്തെ സംബന്ധിച്ച
ത്യജിക്കപ്പെട്ടവരായുള്ള മനുഷ്യർ.
൯ എന്നാൽ അവർ അധികം
മുഴുക്കയില്ല: എന്തുകൊണ്ടെന്നാ
ൽ അവരുടെ ബുദ്ധിഹീനത
എന്നപോലെ [20] ഇവരുടേതും
എല്ലാവൎക്കും വെളിപ്പെട്ടുവരും.
൧൦ എന്നാൽ നീ എന്റെ ഉപ
ദേശത്തെയും, നടപ്പിനെയും, നി
ൎണ്ണയത്തെയും, വിശ്വാസത്തെ
യും, ദീൎഘശാന്തതയെയും, സ്നേ
ഹത്തെയും, ക്ഷമയെയും,
൧൧ എനിക്ക [21] അന്തിയോക്കി
യായിലും, [22] ഇക്കോനിയുമിലും,
[23] ലിസ്ത്രായിലും വെച്ച സംഭ
വിച്ച ഉപദ്രവങ്ങളേയും, കഷ്ടാ
നുഭവങ്ങളേയും [24] പൂൎണ്ണമായി
ഗ്രഹിച്ചിട്ടുണ്ടല്ലൊ: ഞാൻ എ
ന്തെല്ലാം ഉപദ്രവങ്ങളെ സഹി
ച്ചു എങ്കിലും [25] അവയിൽനിന്ന
ഒക്കെയും കൎത്താവ എന്നെ ര
ക്ഷിച്ചു.
൧൨ അത്രയുമല്ല, [26] ക്രിസ്തു യേ
ശുവിൽ ദൈവഭക്തിയോടെ ജീ
വിപ്പാൻ ആഗ്രഹിക്കുന്നവർ
എല്ലാവരും ഉപദ്രവമനുഭവിക്കേ
ണ്ടി വരികയും ചെയ്യും.

8. റോമ. ൧: ൩൧. 9. റോമ. ൧: ൩൧. 10. ൨ പത്രോ. ൩: ൩. 11. ൨ പത്രോ. ൨: ൧൦. 12. ഫിലി. ൩: ൧൯. ൨ പത്രോ. ൨: ൧൩. യെഹൂ. ൪, ൧൯. 13. ൧ തിമോ. ൫: ൮. തീത്തു. ൧: ൧൬. 14. ൨ തെസ്സ. ൩: ൬. ൧ തിമോ. ൬: ൫. 15. ൧ തിമോ. ൨: ൪. 16. മത്താ. ൨൩: ൧൪. തീത്തു. ൧: ൧൧. 17. പുറ. ൭: ൧൧. 18. ൧ തിമോ. ൬: ൫. 19. റോമ. ൧: ൨൮. ൨ കോറി. ൧൩: ൫. തീത്തു. ൧: ൧൬. 20. പുറ. ൭: ൧൨. ൮: ൧൮. ൯: ൧൧. 21. നടപ്പ. ൧൩: ൪൫, ൫൦. 22. നടപ്പ. ൧൪: ൨, ൫. 23. നടപ്പ. ൧൪: ൧൯. 24. ഫീലി. ൨: ൨൨. ൧ തിമോ. ൪: ൬. 25. സങ്കീ. ൩൪: ൧൯. ൨ കോറി. ൧: ൧൦. ൪ തിമോ. ൪: ൧൭. 26. സങ്കീ. ൩൪: ൧൯. മത്താ. ൧൬: ൨൪. യോഹ. ൧൭: ൧൪. നടപ്പ. ൧൪: ൨൨. ൧ കോറി. ൧൫: ൧൯. ൧ തെസ്സ. ൩: ൩.

൰൩ എന്നാൽ [27]ദുഷ്ടമനുഷ്യരും
വഞ്ചകന്മാരും വഞ്ചിക്കയും, വ
ഞ്ചനപ്പെടുകയും ചെയ്തുകൊണ്ട,
അധികം വഷളന്മാരായി തീരും.
൰൪ എന്നാൽ നീ പഠിച്ചിട്ടും
നിനക്ക നിശ്ചയമായി വന്നിട്ടും
ഉള്ള കാൎയ്യങ്ങളിൽ [28]നിലനില്ക്ക,
നീ അവയെ ആരിൽനിന്ന പ
ഠിച്ചു എന്നും,
൰൫ യേശു ക്രിസ്തുവിലുള്ള വി
ശ്വാസത്താൽ നിന്നെ രക്ഷെക്ക
ജ്ഞാനമുള്ളവൻ ആക്കുവാൻ
ശക്തിയുള്ള [29]വിശുദ്ധ വേദവാ
ക്യങ്ങളെ നീ ബാല്യം മുതൽ അ
റിഞ്ഞിരിക്കുന്നു എന്നും അറിക
യും ചെയ്ക.
൰൬ [30]സകല വേദവാക്യവും
ദൈവനിശ്വാസത്താൽ ഉണ്ടാ
യി, ഉപദേശത്തിനും ശാസ്യത്തി
നും ശിക്ഷെക്കും, നീതിയിൽ അ
ഭ്യാസത്തിനും [31]പ്രയോജനവുമാ
കുന്നു:
൰൭ [32]ദൈവത്തിന്റെ മനുഷ്യൻ
പൂൎണ്ണനായി, [33]സകല നല്ല പ്ര
വൃത്തിക്കും തികഞ്ഞവനായിരി
ക്കേണ്ടുന്നതിനായിട്ടു തന്നെ.

## ൪ അദ്ധ്യായം.

൧ പൌലുസ തീമോഥെയുസിനു ബുദ്ധിയുപ
ദേശിക്കുന്നത. ൯ അവൻ അവനോട ത
ന്റെ അടുക്കലേക്ക വരുവാനും മൎക്കോസി
നെയും മററും അവൻ എഴുതിയ വസ്തുക്ക
ളെയും കൊണ്ടുവരുവാനും കല്പിക്കുന്നത.

ആകയാൽ ഞാൻ ദൈവത്തി
ന്റെ മുമ്പാകെയും, [1]ജീവികളെയും
മരിച്ചവരെയും തന്റെ പ്രത്യക്ഷ
ത്തിങ്കലും രാജത്വത്തിങ്കലും ന്യാ
യം വിധിപ്പാനുള്ള കൎത്താവായ
യേശു ക്രിസ്തുവിന്റെ മുമ്പാകെ
യും [2]നിന്നോട കല്പിക്കുന്നത:
൨ വചനത്തെ പ്രസംഗിക്ക,
സമയത്തിലും അസമയത്തിലും
ജാഗ്രതയായി നില്ക്ക; ഭത്സിക്ക,
[3]ശാസിക്ക, [4]സകല ദീൎഘശാന്ത
തയോടും ഉപദേശത്തോടും ബു
ദ്ധിയുപദേശിക്ക.
൩ എന്തുകൊണ്ടെന്നാൽ അവർ
[5]സൌഖ്യോപദേശത്തെ സഹി
ക്കാതെ, ചെവിചൊറിച്ചിൽ ഉള്ള
വരായിരുന്ന, [6]തങ്ങളുടെ സ്വന്ത
ഇഛകളിൻപ്രകാരം തങ്ങൾക്ക
ഉപദേഷ്ടാക്കന്മാരെ കൂട്ടി ചേൎക്ക
യും,
൪ ചെവിയെ സത്യത്തിൽനി
ന്ന മാററിക്കളകയും, [7]കവിതാ
കഥകളിലേക്ക മറിഞ്ഞുകളകയും
ചെയ്യുന്ന [8]കാലം വരും.
൫ എന്നാൽ നീ സകല കാൎയ്യ
ങ്ങളിലും ജാഗരണത്തോടിരിക്ക,
[9]കഷ്ടങ്ങളെ അനുഭവിക്ക, [10]എ
വൻഗേലിസ്തന്റെ പ്രവൃത്തി
യെ ചെയ്ക, നിന്റെ ശുശ്രൂഷ
യെ നിവൃത്തിക്ക.
൬ എന്തുകൊണ്ടെന്നാൽ ഇപ്പോ
ൾ ഞാൻ [11]ബലിയായി നല്ക
പ്പെടുവാൻ ഒരുങ്ങിയിരിക്കുന്നു,

27. ൨ തെസ്സ. ൨: ൰൧. ൧ തീമോ. ൪: ൧. ൨ തീമോ. ൨: ൰൬ 28. ൨ തീമോ. ൧: ൰൩. ൨: ൨. 29. യോഹ. ൫: ൩൰൯. 30. ൨ പേത്രോ. ൧: ൨൰, ൨൧. 31. റോമാ. ൰൫: ൪. 32. ൧ തീമോ, ൬: ൰൧ 33. ൨ തീമോ. ൨: ൨൧.

1. നടപ്പ. ൰൦: ൪൰൨. 2. ൧ തീമോ. ൫: ൨൧. ൬: ൰൩. ൨ തീമോ. ൨: ൰൪. 3. ൧ തീമോ. ൫: ൨൦. തീത്തു. ൧: ൰൩. ൨: ൰൫ 4. ൧ തീമോ. ൪: ൰൩. 5. ൧ തീമോ. ൧: ൰൦. 6. ൨ തീമോ. ൩: ൬. 7. ൧ തീമോ. ൧: ൪. ൪: ൭. തീത്തു. ൧: ൰൪. 8. ൨ തീമോ. ൩: ൧. 9. ൨ തീമോ. ൧: ൮. ൨: ൩. 10. നടപ്പ. ൨൧: ൮. എഫെ. ൪: ൰൧. 11. ഫിലി. ൨: ൰൭.

[12] എന്റെ നിൎയ്യാണകാലവും സ
മീപിച്ചിരിക്കുന്നു.
൭ [13] ഞാൻ നല്ല പോരിനെ
പൊരുതു, എന്റെ ഓട്ടത്തെ അ
വസാനിപ്പിച്ചു, വിശ്വാസത്തെ
കാത്തു;
൮ ഇനി [14] നീതിയുടെ ഒരു കി
രീടം ഇനിക്കായിട്ടു വെക്കപ്പെട്ടി
രിക്കുന്നു, ആയതിനെ നീതിയു
ള്ള ന്യായാധിപതിയായ കൎത്താ
വ [15] ആ ദിവസത്തിൽ ഇനിക്ക
തരും: എന്നാൽ ഇനിക്ക മാത്രമല്ല,
അവന്റെ പ്രത്യക്ഷതയെ സ്നേ
ഹിച്ചിട്ടുള്ളവൎക്ക എല്ലാവൎക്കും കൂടെ.
൯ നീ വേഗത്തിൽ എന്റെ അടു
ക്കൽ വരുവാൻ ഉത്സാഹിക്ക:
൧൦ എന്തുകൊണ്ടെന്നാൽ [16] ദേ
മാസ [17] ഇഹലോകത്തെ സ്നേഹി
ച്ചിട്ടു, എന്നെ ഉപേക്ഷിച്ചു, തെ
സ്സലോനിക്കയിലേക്ക പുറപ്പെ
ട്ടു പോയി: ക്രെസ്കെസ ഗലാത്തി
യായിക്കും, തീത്തൂസ ദൽമാത്തി
യായിക്കും [പോയി:]
൧൧ [18] ലൂക്കോസ [19] മാത്രമെ
എന്നോടു കൂടെയുള്ളു. [20] മൎക്കോസി
നെ നിന്നോടു കൂടെ തന്നെ കൂട്ടി
ക്കൊണ്ടുവരിക: എന്തുകൊണ്ടെ
ന്നാൽ ഇനിക്ക അവൻ ദൈവ
ശുശ്രൂഷെക്കായിട്ടു പ്രയോജന
ക്കാരനാകുന്നു.
൧൨ [21] തിക്കിക്കുസിനെ ഞാൻ
എഫേസുസിന അയച്ചിരിക്കു
ന്നു.
൧൩ ഞാൻ ത്രോവാസിൽ കൎ
പ്പുസിന്റെ പക്കൽ വെച്ചേച്ചു
പോന്ന മേൽകുപ്പായത്തെയും,
പുസ്തകങ്ങളെയും, വിശേഷാൽ
തോല്പുടലാസുകളെയും, നീ വരു
മ്പോൾ കൊണ്ടുവരിക.
൧൪ ചെമ്പുപണിക്കാരനായ
[22] അലെക്സന്തർ ഇനിക്ക വളരെ
ദോഷം ചെയ്തു: [23] കൎത്താവ
അവന്റെ ക്രിയകൾക്ക തക്കവ
ണ്ണം അവന പകരം ചെയ്യുമാറാ
കട്ടെ:
൧൫ നീയും ആയവനെ സൂ
ക്ഷിച്ചിരിക്ക: എന്തുകൊണ്ടെ
ന്നാൽ അവൻ നമ്മുടെ വചന
ങ്ങളോട ഏററവും എതിൎത്ത
നിന്നു.
൧൬ എന്റെ ഒന്നാമത്തെ പ്ര
തിവാദത്തിൽ ഒരുത്തനും എന്നോ
ട കൂടെ നിന്നില്ല, [24] എല്ലാവരും
എന്നെ വിട്ടുകളഞ്ഞു: [25] ആയത
അവൎക്ക എണ്ണപ്പെടരുതെ.
൧൭ എന്നാലൊ [26] പ്രസംഗം
എന്നാൽ പരിപൂൎണ്ണമായി അറി
യിക്കപ്പെടേണ്ടുന്നതിനും, പുറ
ജാതിക്കാർ എല്ലാവരും കേൾക്കേ
ണ്ടുന്നതിനും [27] കൎത്താവ എന്റെ
അരികെ നിന്നു, എന്നെ ശക്തി
പ്പെടുത്തി. ഞാൻ [28] സിംഹത്തി

12. ഫിലി. ൧: ൨൩. ൨ പത്രൊ. ൧: ൧൪. 13. ൧ കോരി. ൯: ൨൪, ൨൬. ഫിലി. ൩: ൧൪. ൧ തിമൊ. ൬: ൧൨. എബ്രാ. ൧൨: ൧. 14. ൧ കോരി. ൯: ൨൫. യാക്കൊ. ൧: ൧൨. ൧ പത്രൊ. ൫: ൪. അറി. ൨: ൧൦. 15. ൨ തിമൊ. ൧: ൧൨. 16. കൊലൊ. ൪: ൧൪. ഫിലെ. ൨൪. 17. ൧ യോഹ. ൨: ൧൫. 18. കൊലൊ. ൪: ൧൪. ഫിലെ. ൨൪. 19. ൨ തിമൊ. ൧: ൧൫. 20. നടപ്പ. ൧൨: ൨൫. ൧൫: ൩൭. കൊലൊ. ൪: ൧൦. 21. നടപ്പ. ൨൦: ൪. എഫെ. ൬: ൨൧. കൊലൊ. ൪: ൭. തീത്തൂ. ൩: ൧൨. 22. നടപ്പ. ൧൯: ൩൩. ൧ തിമൊ. ൧: ൨൦. 23. ൨ ശമു. ൩: ൩൯. സങ്കീ. ൨൮: ൪. അറി. ൧൮: ൬. 24. ൨ തിമൊ. ൧: ൧൫. 25. നടപ്പ. ൭: ൬൦. 26. നടപ്പ. ൯: ൧൫. ൨൬: ൧൭, ൧൮. എഫെ. ൩: ൮. 27. മത്താ. ൧൦: ൧൯. നടപ്പ. ൨൩: ൧൧. 28. സങ്കീ. ൨൨: ൨൧. ൨ പത്രൊ. ൨: ൯.

ന്റെ വായിൽനിന്ന വിടുവിക്ക
പ്പെടുകയും ചെയ്തു.
൧൮ [29] കൎത്താവ എന്നെ സകല
ദുഷ്പ്രവൃത്തിയിൽനിന്നും വിടുവി
ക്കയും, തന്റെ സ്വൎഗ്ഗരാജ്യത്തി
ലേക്ക എന്നെ കാത്ത രക്ഷിക്ക
യും ചെയ്യും: [30] അവന്ന എന്നെ
ന്നേക്കും മഹത്വം ഉണ്ടായിരിക്ക
ട്ടെ. ആമെൻ.
൧൯ [31] പ്രിസ്കാ എന്നവളെയും
അക്വിലാ എന്നവനെയും, [32] ഒ
നെസിഫൊരുസിന്റെ ഭവന
ക്കാരെയും സല്ക്കരിക്ക.
൨൰ [33] എരസ്തുസ കോറിന്തുവിൽ
പാൎത്തു: എന്നാൽ [34] ത്രോഫിമു
സിനെ ഞാൻ മിലെത്തുമിൽ ദീ
നനായി വിട്ടേച്ച പോന്നു.
൨൧ [35] നീ വൎഷകാലത്തിന മുമ്പെ
വരുവാൻ ഉത്സാഹിക്ക, എവുബു
ലുസും, പുദേസും, ലീനോസും,
ക്ലൌദിയ എന്നവളും സഹോദര
ന്മാർ എല്ലാവരും നിന്നെ സല്ക്ക
രിക്കുന്നു.
൨൨ [36] കൎത്താവായ യേശു ക്രി
സ്തു നിന്റെ ആത്മാവിനോട കൂ
ടെ ഇരിക്കുമാറാകട്ടെ. കൃപ നി
ങ്ങളോട കൂടെ ഇരിക്കട്ടെ. ആ
മെൻ.

---

## അപ്പൊസ്തോലനായ പൌലുസ

# തീത്തൂസിന

## എഴുതിയ ലേഖനം.

---

### ൧ അദ്ധ്യായം.

൧ തീത്തൂസ ക്രേത്തയിൽ പാൎപ്പിക്കപ്പെട്ടത ഇന്നതുകൊണ്ട എന്നും. ൬ എതുപ്രകാരമുള്ളവർ പട്ടം കൊടുക്കപ്പെടെണമെന്നും ൰ വിരോധികളെ അമൎത്തേണ്ടുന്നത.

ഭോസ്കു പറഞ്ഞുകൂടാത്ത ദൈ
വം [2] സൎവ്വകാലങ്ങൾക്കും മുമ്പെ
നിത്യജീവനെ വാഗ്ദത്തം ചെയ്തു,
൨ [3] നമ്മുടെ രക്ഷിതാവായ
ദൈവത്തിന്റെ നിയോഗപ്രകാ
രം [4] എനിക്ക ഭരമേല്പിക്കപ്പെട്ട
പ്രസംഗത്താൽ [5] തല്ക്കാലങ്ങളിൽ
തന്റെ വചനത്തെ വെളിപ്പെടു
ത്തി.

29. സങ്കീ. ൧൨൧: ൭. 30. റോമാ. ൧൧: ൩൬. ഗലാ. ൧: ൫. എബ്രാ. ൧൩: ൨൧. 31. നടപ്പ. ൧൮: ൨. റോമാ. ൧൬: ൩. 32. ൨ തിമൊ. ൧: ൧൬. 33. നടപ്പ ൧൯: ൨൨. റോമാ. ൧൬: ൨൩. 34. നടപ്പ. ൨൦: ൪. ൨൧: ൨൯. 35. ൨ തിമൊ. ൪: ൯. 36. ഗലാ. ൬: ൧൮. ഫിലേ. ൨൫.

1. ൪ മോ. ൨൩: ൧൯. ൨ തിമൊ. ൨: ൧൩. 2. റോമാ. ൧൬: ൨൫. ൨ തിമൊ. ൧: ൯. ൧ പത്രൊ. ൧: ൨൦. 3. ൧ തിമൊ. ൧: ൧. ൨: ൩. ൪: ൧൦. 4. ൧ തെസ്സ. ൨: ൪. ൧ തിമൊ. ൧: ൧൧. 5. ൨ തിമൊ. ൧: ൧൦.

൩ [ആ നിത്യജീവന്റെ] [6] ആ
ശാബന്ധത്തിൽ ദൈവത്താൽ
തെരിഞ്ഞെടുക്കപ്പെട്ടവരുടെ വി
ശ്വാസത്തിന്നായും, [7] ദൈവഭ
ക്തിപ്രകാരമുള്ള [8] സത്യത്തിന്റെ
അറിവിന്നായും ദൈവത്തിന്റെ
ദാസനും, യേശു ക്രിസ്തുവിന്റെ
അപ്പൊസ്തോലനും ആയിരിക്കു
ന്ന പൌലുസ,
൪ [9] പൊതുവിലുള്ള വിശ്വാസ
ത്തിൻ പ്രകാരം, [10] എന്റെ സ്വ
ന്ത പുത്രനായ [11] തീത്തൂസിന
എഴുതുന്നത: പിതാവായ ദൈവ
ത്തിൽനിന്നും നമ്മുടെ രക്ഷിതാ
വായിരിക്കുന്ന കൎത്താവായ യേ
ശു ക്രിസ്തുവിൽനിന്നും [12] കൃപയും
കരുണയും സമാധാനവും ഉണ്ടാ
കട്ടെ.
൫ ഞാൻ ക്രേത്തയിൽ നിന്നെ
വിട്ടേച്ചു പോന്നത ഇതിനായിട്ട
ആകുന്നു: നീ ശേഷിച്ച കാൎയ്യ
ങ്ങളെ [13] ക്രമപ്പെടുത്തേണ്ടുന്നതി
നും, ഞാൻ നിന്നോട കല്പിച്ച
പ്രകാരം നീ പട്ടണം തോറും
[14] മൂപ്പന്മാരെ ആക്കി വെക്കേണ്ടു
ന്നതിനും തന്നെ.
൬ [15] ഒരുത്തൻ കുററമില്ലാത്തവ
നായി, [16] ഏകഭാൎയ്യയുടെ ഭൎത്താ
വായി, ദുൎമ്മാൎഗ്ഗശ്രുതിയും അനു
സരണക്കേടുമില്ലാത്ത [17] വിശ്വാ
സികളായ മക്കളുള്ളവനാകുന്നു എ
ങ്കിൽ തന്നെ:
൭ എന്തുകൊണ്ടെന്നാൽ എപ്പി
സ്കോപ്പാ, [18] ദൈവത്തിന്റെ കല
വറക്കാരൻ എന്ന പോലെ, കുററ
മില്ലാത്തവനായിരിക്കെണം, ത
ന്നിഷ്ടക്കാരൻ അരുത, മുൻകോ
പി അരുത, [19] മദ്യപ്രിയൻ അരു
ത, അടിക്കുന്നവൻ അരുത, [20] ദു
ൎല്ലാഭപ്രിയൻ അരുത,
൮ അവൻ [21] അതിഥിപ്രിയ
നായി, നല്ലവരെ സ്നേഹിക്കുന്ന
വനായി, സുബുദ്ധിമാനായി, നീ
തിമാനായി, വിശുദ്ധനായി, പ
രിപാകമുള്ളവനായി,
൯ [22] സൌഖ്യോപദേശത്താൽ
ബുദ്ധിയുപദേശിപ്പാനും പ്രതി
പറയുന്നവരെ ബോധം വരു
ത്തുവാനും സമൎത്ഥനായിരിക്കേ
ണ്ടുന്നതിന, തനിക്ക ഉപദേശി
ക്കപ്പെട്ട പ്രകാരം, [23] വിശ്വാസമു
ള്ള വചനത്തെ [24] പിടിച്ചുകൊള്ളു
ന്നവനായിരിക്കെണം.
൧൦ എന്തുകൊണ്ടെന്നാൽ പല
ർ, [25] വിശേഷാൽ ചേലയുള്ള
വർ, [26] അടങ്ങാത്തവരും വ്യൎത്ഥ
സംസാരികളും [27] വഞ്ചകന്മാരും
ആകുന്നു.
൧൧ അവരുടെ വായിനെ അ
ടക്കിക്കളയേണ്ടുന്നതാകുന്നു, അ

6. ൨ തിമൊ ൧: ൧. തീത്തൂ ൩. ൭. 7. ൧ തിമൊ. ൩: ൧൬. ൬: ൩. 8. ൨ തിമൊ: ൨ ൨൫. 9. റോമ. ൧: ൧൨ ൨ കോറി. ൪: ൧൩. ൨ പത്രൊ. ൧: ൧. 10. ൧ തിമൊ ൧ ൨ 11. ൨ കോറി. ൨: ൧൩. ൭: ൧൩ ൮: ൬, ൧൬, ൨൩. ൧൨: ൧൮. ഗലാ. ൨: ൩. 12 എഫെ ൧ ൨ കൊലൊ ൧ ൨ ൧ തിമൊ ൧: ൨. ൨ തിമൊ. ൧. ൨. 13. ൧ കോറി. ൧൧: ൩൪. 14. നടപ്പ. ൧൪: ൨൩ ൨ തിമൊ. ൨. ൨. 15. ൧ തിമൊ. ൩: ൨. 16. ൧ തിമൊ. ൩: ൧൨ 17. ൧ തിമൊ ൩: ൪, ൧൨. 18. മത്താ. ൨൪: ൪൫. ൧ കോറി. ൪: ൧, ൨. 19. ലേവി. ൧൦: ൯. എഫെ: ൫: ൧൮. ൧ തിമൊ. ൩: ൩, ൮. 20. ൧ തിമൊ: ൩: ൩, ൮. ൧ പത്രൊ ൫ ൨ 21 ൧ തിമൊ ൩: ൨. 22 ൧ തിമൊ. ൧: ൧൯. ൬: ൩. ൨ തിമൊ. ൧: ൧൩. 23 ൧ തിമൊ ൧: ൧൫ ൪: ൯. ൬: ൩. ൨ തിമൊ. ൨: ൨ 24. ൨ തെസ്സ. ൨. ൧൫. ൨ തിമൊ: ൧: ൧൩. 25 നടപ്പ ൧൫: ൧. 26. ൧ തിമൊ. ൧: ൬. 27. റോമ. ൧൬: ൧൮.

വർ [28] ദുല്ലാഭം നിമിത്തം അരുതാ
ത്ത കാൎയ്യങ്ങളെ ഉപദേശിച്ചു
കൊണ്ട, [29] ഭവനങ്ങളെ മുഴുവനും
മറിച്ചുകളയുന്നവരാകുന്നു.
൰൨ ക്രേത്തന്മാർ എപ്പോഴും ഭോ
ഷ്കു പറയുന്നവരും, ദുഷ്ട മൃഗങ്ങ
ളും, മന്ദതയുള്ള ഉദരങ്ങളും ആകു
ന്നു എന്ന, [30] അവരിൽ ഒരുത്തൻ,
അവരുടെ സ്വന്ത ദീൎഘദൎശി
തന്നെ പറഞ്ഞിരിക്കുന്നു.
൰൩ ഈ സാക്ഷി സത്യമുള്ളതാ
കുന്നു. ഈ സംഗതി ഹേതുവാ
യിട്ടു അവർ [31] വിശ്വാസത്തി
ൽ ആരോഗ്യമുള്ളവരായിരിപ്പാ
നായിട്ടും,
൰൪ [32] യെഹൂദകഥകൾക്കും,
സത്യത്തെ വിട്ടു തിരിയുന്ന [33] മ
നുഷ്യരുടെ കല്പനകൾക്കും ശ്ര
ദ്ധകൊടുക്കാതെ ഇരിപ്പാനായി
ട്ടും, അവരെ, [34] കഠിനമായി ശാ
സിച്ചുകൊൾക.
൰൫ [35] ശുദ്ധിയുള്ളവൎക്ക സക
ലവും ശുദ്ധം തന്നെ: എന്നാൽ
[36] അശുദ്ധന്മാൎക്കും അവിശ്വാസി
കൾക്കും ഒന്നും ശുദ്ധമായിരിക്കു
ന്നില്ല: അവരുടെ മനസ്സും മന
സ്സാക്ഷിയും കല്മഷമായിരിക്കുന്ന
തെയുള്ളു.
൰൬ തങ്ങൾ ദൈവത്തെ അ
റിയുന്നു എന്ന സമ്മതിക്കുന്നു; എ
ന്നാൽ മ്ലേച്ഛതയുള്ളവരും, അനു
സരണക്കേടുള്ളവരും, [37] സകല
നല്ല പ്രവൃത്തിക്കും ത്യാജ്യന്മാരുമാ
യിരിക്കുന്നതുകൊണ്ട, [38] പ്രവൃ
ത്തികളിൽ അവർ അവനെ നി
ഷേധിച്ചുകളയുന്നു.

## ൨. അദ്ധ്യായം.

൧ തീത്തുസിന്റെ ഉപദേശത്തിനും നടപ്പി
നും അവന കൊടുക്കപ്പെട്ട കല്പനകൾ. ൯
ഭൃത്യന്മാരുടെ മുറയുടെ സംഗതി.

എന്നാൽ നീ [1] സൌഖ്യോപദേ
ശത്തിന യോഗ്യമായുള്ള കാൎയ്യ
ങ്ങളെ പറക:
൨ വയസ്സ ചെന്നവർ സു
ബോധമുള്ളവരായും, ഭക്തിയുള്ള
വരായും, സുബുദ്ധിമാന്മാരായും,
[2] വിശ്വാസത്തിലും, സ്നേഹത്തി
ലും, ക്ഷമയിലും സ്വസ്ഥന്മാരാ
യുമിരിക്കെണമെന്ന [ഓൎമ്മപ്പെടു
ത്തുക.]
൩ അപ്രകാരം തന്നെ [3] വയ
സ്സ ചെന്ന സ്ത്രീകൾ വിശുദ്ധി
ക്ക യോഗ്യമായിരിക്കുന്ന നടപ്പു
ള്ളവരായും, അപവാദികളല്ലാത്ത
വരായും, ഏറെ വീഞ്ഞിൽ അടിമ
പ്പെടാത്തവരായും, നല്ല കാൎയ്യങ്ങ
ളെ പഠിപ്പിക്കുന്നവരായുമിരിപ്പാ
ൻ [അവൎക്ക ബുദ്ധി പറക.]
൪ [4] ദൈവത്തിന്റെ വചനം
ദുഷിക്കപ്പെടാതെ ഇരിപ്പാനാ
യിട്ടു, അവർ ഇളയ സ്ത്രീകളെ

28. ൧ തിമൊ. ൬: ൫. 29. മത്താ ൨൩: ൧൪. ൨ തിമൊ. ൩: ൬. 30. നടപ്പ. ൧൭: ൨൮. 31. തീത്തു. ൨: ൨. 32. ൧ തിമൊ. ൧: ൪. ൪: ൭. ൨ തിമൊ. ൪: ൪. 33. ഏശാ. ൨൯: ൧൩. മത്താ. ൧൫. ൯. കൊലൊ. ൨: ൨൨. 34. ൨ കൊറി. ൧൩: ൧൦. ൨ തിമൊ ൪: ൨. 35. ലൂ ൧൧: ൩൯, ൪൧, ൧൪. റോമ. ൧൪: ൧൪, ൨൦. ൧ കോറി. ൬: ൧൨. ൧൦: ൨൩. ൨൫. ൧ തിമൊ. ൪: ൩, ൪. 36. റോമ. ൧൪: ൨൩. 37. റോമ. ൧: , ൨൮. ൨ തിമൊ. ൩: ൮. 38. ൨ തിമൊ. ൩: ൫. യെഹൂ. ൪.
1. ൧ തിമൊ ൧: ൧൦. ൬: ൩. ൨ തിമൊ ൧: ൧൩. തീത്തു. ൧: ൯. 2. തീത്തു. ൧: ൧൩.
3. ൧ തിമൊ. ൨: ൯, ൧൦. ൩: ൧൧. ൧ പെത്രൊ. ൩: ൩, ൪. 4. റോമ ൨: ൨൪. ൧ തിമൊ.
൬. ൧.

[5] തങ്ങളുടെ ഭൎത്താക്കന്മാരെ സ്നേഹിക്കുന്നവരും, തങ്ങളുടെ മക്കളെ സ്നേഹിക്കുന്നവരും,

൫ ബുദ്ധിയുള്ളവരും, അടക്കമുള്ളവരും, ഭവന രക്ഷക്കാരും, നല്ലവരും, തങ്ങളുടെ [6] സ്വന്ത ഭൎത്താക്കന്മാരെ അനുസരിച്ചു നടക്കുന്നവരുമായിരിപ്പാൻ ബുദ്ധിയുപദേശിക്കേണ്ടുന്നതിന തന്നെ.

൬ അപ്രകാരം തന്നെ സുബുദ്ധിയുള്ളവരായിരിപ്പാൻ യൌവനമുള്ളവൎക്ക ബുദ്ധിയുപദേശിച്ചു,

൭ നീ [7] സകല കാൎയ്യങ്ങളിലും നല്ലപ്രവൃത്തികളുടെ ഒരു മാതൃകയായി നിന്നെത്തന്നെ കാണിച്ചുകൊണ്ടു, ഉപദേശത്തിൽ നിൎമ്മലതയേയും, ഗൌരവത്തേയും, [8] പരമാൎത്ഥത്തേയും,

൮ [9] പ്രതിപക്ഷക്കാരൻ നിങ്ങളെ കുറിച്ചു ദോഷം പറവാൻ ഒന്നുമില്ലായ്കകൊണ്ടു [10] ലജ്ജപ്പെട്ടുവാനായിട്ടു, കുററം ചുമത്തപ്പെടാത്ത [11] സൌഖ്യവചനത്തെയും [കാണിക്കുന്നവനായി] ഇരിക്ക.

൯ ദാസന്മാർ [12] നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ഉപദേശത്തെ സകലത്തിലും അലങ്കരിപ്പാനായിട്ടു [13] തങ്ങളുടെ സ്വന്ത യജമാനന്മാൎക്ക അനുസരിച്ചിരിപ്പാനും, പ്രതി പറയാതെ, [14] സകലത്തിലും [അവൎക്ക] ഇഷ്ടന്മാരായി നടപ്പാനും,

൧൦ വഞ്ചിച്ചെടുക്കുന്നവരാകാതെ, സകല നല്ല വിശ്വസ്തതയെയും കാണിപ്പാനും അവൎക്ക ബുദ്ധി പറക.

൧൧ എന്തുകൊണ്ടെന്നാൽ [15] ദൈവത്തിന്റെ രക്ഷാകരമായ കൃപ [16] എല്ലാ മനുഷ്യൎക്കും പ്രകാശപ്പെട്ടു,

൧൨ നാം ഭാഗ്യമുള്ള [17] ആശെക്കും, മഹാ ദൈവവും നമ്മുടെ രക്ഷിതാവുമായ യേശു ക്രിസ്തുവിന്റെ മഹത്വമുള്ള [18] പ്രത്യക്ഷതെക്കും വേണ്ടി [19] നോക്കി പാൎത്തുകൊണ്ടു,

൧൩ ഭക്തികേടിനെയും [20] ലൌകിക മോഹങ്ങളെയും ഉപേക്ഷിച്ചു, [21] സുബോധത്തോടും നീതിയോടും, ദൈവഭക്തിയോടും കൂടെ ഇഹലോകത്തിൽ ജീവനം ചെയ്യേണമെന്ന നമുക്ക ഉപദേശിക്കുന്നു:

൧൪ അവൻ നമ്മെ സകല അകൃത്യത്തിൽനിന്നും വീണ്ടു

5. ൧ തിമൊ. ൫: ൧൪. 6. ൧ കോറി. ൧൪: ൩൪. എഫെ. ൫: ൨൨. കോലോ. ൩: ൧൮. ൧ തിമൊ. ൨: ൧൧. ൧ പത്രൊ. ൩: ൧, ൫. 7. ൧ തിമൊ. ൪: ൧൨. ൧ പത്രൊ. ൫: ൩. 8. എഫെ. ൬: ൨൪. 9. നഹെ. ൫: ൯. ൧ തിമൊ. ൫: ൧൪. ൧ പത്രൊ. ൨: ൧൨, ൧൫. ൩: ൧൬. 10. ൨ തെസ്സ. ൩: ൧൪. 11. ൧ തിമൊ. ൬: ൩. 12. മത്താ. ൫: ൧൬. ഫിലി. ൨: ൧൫. 13. എഫെ. ൬: ൫. കൊലോ. ൩: ൨൨. ൧ തിമൊ. ൬: ൧, ൨. ൧ പത്രൊ. ൨: ൧൮. 14. എഫെ. ൫: ൨൪. 15. രോമ. ൫: ൧൫. തീത്തൂ. ൩: ൪, ൫. ൧ പത്രൊ. ൫: ൧൨. 16. ലൂ. ൩: ൬. യോഹ. ൧: ൯. ൧ തിമൊ. ൨: ൪. 17. നടപ്പ. ൨൪: ൧൫. കൊലോ. ൧: ൫, ൨൩. തീത്തൂ. ൧: ൩. ൩: ൭. 18. കൊലോ. ൩: ൪. ൨ തിമൊ. ൪: ൧, ൮. എബ്രാ. ൯: ൨൮. ൧ പത്രൊ. ൧: ൭. ൧ യോഹ. ൩: ൨. 19. ൧ കോറി. ൧: ൭. ഫിലി. ൩: ൨൦. ൨ പത്രൊ. ൩: ൧൨. 20. ൧ പത്രൊ. ൪: ൨. ൧ യോഹ. ൨: ൧൬. 21. ലൂ. ൧: ൭൫. റോമ. ൬: ൧൯. എഫെ. ൧: ൪. കോലോ. ൧: ൨൨. ൧ തെസ്സ. ൪: ൭.

കൊൾവാനായിട്ടും, [22] നല്ല പ്രവൃ
ത്തികളിൽ ശുഷ്കാന്തിയുള്ള [23] ഒരു
വിശേഷ ജനത്തെ [24] തനിക്ക ശു
ദ്ധിയാക്കുവാനായിട്ടും [25] നമുക്ക
വേണ്ടി തന്നെത്താൻ ഏല്പിച്ചു
കൊടുത്തു.
൧൫ നീ ഇക്കാൎയ്യങ്ങളെ പറക
യും, [26] ബുദ്ധിയുപദേശിക്കയും,
സകല അധികാരത്തോടും ശാ
സിക്കയും ചെയ്ക. [27] ഒരുത്തനും
നിന്നെ ധിക്കരിക്കരുത.

## ൩ അദ്ധ്യായം.

൧ ജനത്തിനെ ഉപദേശിക്കേണമെന്നും, ൧൦ ശഠന്മാരായ വേദവിപരീതക്കാരെ തള്ളിക്കളയേണമെന്നും തീത്തൂസിനോട കല്പിക്കപ്പെടുന്നത.

പ്രഭുത്വങ്ങൾക്കും അധികാരങ്ങ
ൾക്കും [1] കീഴടങ്ങിയിരിപ്പാനും, അ
ധികാരികൾക്ക അനുസരിച്ചിരി
പ്പാനും, [2] സകല നല്ല പ്രവൃത്തി
കൾക്ക ഒരുങ്ങിയിരിപ്പാനും,
൨ [3] ഒരുത്തനെയും ദൂഷിച്ചു പ
റയാതെ ഇരിപ്പാനും, [4] വാഗ്വാ
ദം ചെയ്യാതെ [5] ശാന്തതയുള്ളവ
രായും, [6] എല്ലാ മനുഷ്യരോടും സ
കല സൌമ്യതയെയും കാണിക്കു
ന്നവരായുമിരിപ്പാനും, അവരെ
ഓൎമ്മപ്പെടുത്തുക.
൩ എന്തുകൊണ്ടെന്നാൽ മുമ്പെ
[7] നാമും ബുദ്ധിയില്ലാത്തവരായി,
അനുസരണമില്ലാത്തവരായി, വ
ഞ്ചനപ്പെട്ടവരായി, പല വിധ
മോഹങ്ങൾക്കും ഇഷ്ടങ്ങൾക്കും
അടിമപ്പെട്ടവരായി, ദുഷ്ടതയി
ലും അസൂയയിലും നടക്കുന്നവ
രായി, നിന്ദ്യന്മാരായി, തമ്മിൽ
തമ്മിൽ ദ്വേഷിക്കുന്നവരായുമി
രുന്നു.
൪ എന്നാൽ [8] നമ്മുടെ രക്ഷി
താവായ ദൈവത്തിന്റെ [9] ദയ
യും മനുഷ്യരോടുള്ള പ്രീതിയും
പ്രകാശപ്പെട്ടപ്പോൾ,
൫ അവൻ നാം ചെയ്തിരുന്ന
[10] നീതിയിൻ ക്രിയകളാലല്ല, ത
ന്റെ കരുണയിൻ പ്രകാരം,
[11] പുതിയ ജനനമാകുന്ന സ്നാന
ത്താലും,
൬ താൻ നമ്മുടെ രക്ഷിതാവാ
യ യെശുക്രിസ്തു മൂലമായി [12] ന
മ്മുടെ മേൽ ധാരാളമായി പക
ൎന്ന പരിശുദ്ധാത്മാവിന്റെ പു
തുക്കത്താലും അത്രേ നമ്മെ ര
ക്ഷിച്ചത.
൭ നാം [13] തന്റെ കൃപ കൊണ്ട
നീതീകരിക്കപ്പെട്ടിട്ട, [14] നിത്യജീ
വന്റെ ആശാബന്ധത്തിൻ പ്ര
കാരം [15] അവകാശികളായി തീ
രേണ്ടുന്നതിനാകുന്നു.

---

22. എഫെ. ൨: ൧൦. തീത്തൂ. ൩: ൮. 23. പുറ. ൧൯: ൧൫ ൧൬: ൭. ൭ മോശ. ൪: ൬. ൧൪: ൨. ൨൬: ൧൮. ൧ പത്രോ. ൨: ൯. 24. എബ്രാ. ൯: ൧൪. 25. ഗലാ. ൧: ൪. ൨: ൨൦. എഫെ. ൫: ൨. ൧ തിമൊ. ൨: ൬. 26. ൨ തിമൊ. ൪: ൨. 27. ൧ തിമൊ. ൪: ൧൨.
1. റോമാ. ൧൩: ൧. ൧ പത്രോ. ൨: ൧൩ 2. കൊലൊ. ൧: ൧൦. ൨ തിമൊ. ൨: ൨൧. എബ്രാ. ൧൩: ൨൧. 3. എഫെ. ൪: ൩൧. 4. ൨ തിമൊ. ൨: ൨൪, ൨൫. 5. ഫിലി. ൪: ൫. 6. എഫെ. ൪: ൨. കൊലൊ. ൩: ൧൨. 7. ൧ കോറി. ൬: ൧൧. എഫെ. ൨: ൧. കൊലൊ. ൧: ൨൧. ൩: ൭. ൧ പത്രോ. ൪: ൩. 8. ൧ തിമൊ. ൨: ൩. 9. തീത്തൂ. ൨: ൧൧. 10. റോമാ. ൩: ൨൦. ൯: ൧൧. ൧൧: ൬. ഗലാ. ൨: ൧൬. എഫെ. ൨: ൪, ൮, ൯. ൨ തിമൊ. ൧: ൯. 11. യോഹ. ൩: ൩, ൫. എഫെ. ൫: ൨൬. ൧ പത്രോ. ൩: ൨൧. 12. യെസ. ൩൬: ൨൫. യോവേൽ. ൨: ൨൮. യോഹ. ൧: ൧൬. നടപ്പ. ൨: ൩൩. ൧൦: ൪൫. റോമാ. ൫: ൫. 13. റോമാ. ൩: ൨൪. ഗലാ. ൨: ൧൬. തീത്തൂ. ൨: ൧൧. 14. തീത്തൂ. ൧: ൨. 15. റോമാ. ൮: ൨൩, ൨൪.

൮ [16] ഇത സത്യമുള്ള വചനമാകു
ന്നു, ദൈവത്തിൽ വിശ്വസിച്ച
വർ [17] നല്ല പ്രവൃത്തികളെ നട
ത്തുവാൻ ജാഗ്രതപ്പെടേണ്ടുന്ന
തിന്നായിട്ടു, ഇക്കാൎയ്യങ്ങളെ കുറി
ച്ചു നീ ഉറപ്പായിട്ടു ബോധിപ്പി
ക്കെണമെന്ന ഞാൻ ആഗ്രഹി
ക്കുന്നു: ഇവ മനുഷ്യൎക്ക നല്ലതാ
യും പ്രയോജനമായുമുള്ള കാൎയ്യ
ങ്ങളും ആകുന്നു.
൯ എന്നാലും [18] ഭോഷത്വമുള്ള
ചോദ്യങ്ങളെയും വംശവൃത്താന്ത
ങ്ങളെയും വിവാദങ്ങളെയും, ന്യാ
യപ്രമാണത്തെ കുറിച്ചുള്ള തൎക്ക
ങ്ങളെയും, ഒഴിഞ്ഞ നില്ക്ക; എന്തു
കൊണ്ടെന്നാൽ [19] അവ പ്രയോ
ജനമില്ലാത്തവയും വ്യൎത്ഥമായുള്ള
വയും ആകുന്നു.
൧൦ വേദവിപരീതക്കാരനാകുന്ന
മനുഷ്യനോട [20] ഒന്ന രണ്ടു പ്രാവ
ശ്യം ബുദ്ധി പറഞ്ഞതിന്റെ
ശേഷം, [21] അവനെ തള്ളിക്കളക.
൧൧ അപ്രകാരമുള്ളവർ മറിഞ്ഞു
പോയി എന്നും, [22] തന്നാൽ താൻ
ശിക്ഷെക്ക വിധിക്കപ്പെട്ടുകകൊ
ണ്ടു, പാപം ചെയ്യുന്നു എന്നും
അറിഞ്ഞിരിക്ക.
൧൨ ഞാൻ അൎത്തെമാസിനെ
എങ്കിലും, [23] തിക്കിക്കുസിനെ എ
ങ്കിലും നിന്റെ അടുക്കൽ അയക്കു
മ്പോൾ, നീ നിക്കൊപ്പൊലിസി
ൽ [വന്നു] എന്നോട ചേരുവാൻ
ശ്രമിക്ക: എന്തുകൊണ്ടെന്നാൽ
അവിടെ ഹിമകാലം കഴിപ്പാൻ
ഞാൻ നിശ്ചയിച്ചിരിക്കുന്നു.
൧൩ ന്യായശാസ്ത്രിയായ സേ
നാസിനെയും [24] അപ്പൊല്ലൊസി
നെയും, അവൎക്ക ഒരു മുട്ടും വരാ
തെ കണ്ടു ജാഗ്രതയായി അനു
യാത്ര അയക്ക.
൧൪ എന്നാൽ നമുക്കുള്ളവരും
[25] ഫലമില്ലാത്തവരാകാതെ, ആ
വശ്യസംഗതികൾക്ക [26] നല്ലപ്രവൃ
ത്തികളെ നടത്തുവാൻ പഠിക്കട്ടെ.
൧൫ എന്നോട കൂടെ ഇരിക്കു
ന്നവരൊക്കെയും നിന്നെ സല്ക്ക
രിക്കുന്നു. വിശ്വാസത്തിൽ നമ്മെ
സ്നേഹിക്കുന്നവരെ സല്ക്കരിക്ക.
കൃപ നിങ്ങളോട എല്ലാവരോടും
കൂടെ ഇരിക്കട്ടെ. ആമെൻ.

16. ൧ തിമൊ. ൧: ൧൫. തീത്തു. ൧: ൯ 17. തീത്തു ൨: ൧൪. ൩: ൧, ൧൪. 18. ൧ തിമൊ. ൧: ൪. ൨ തിമൊ. ൨: ൨൩. തീത്തു. ൧: ൧൪. 19. ൨ തിമൊ ൨: ൧൪. 20. ൨ കൊറി. ൧൩: ൨. 21. മത്താ. ൧൮: ൧൭. രോമ. ൧൬: ൧൭. ൨ തെസ്സ. ൩: ൬, ൧൪. ൨ തിമൊ. ൩: ൫. ൨ യോഹ. ൧൦. 22. നടപ്പ. ൧൩: ൪൬. 23. നടപ്പ. ൨൦: ൪. ൨ തിമൊ. ൪: ൧൨. 24. നടപ്പ. ൧൮: ൨൪. 25. രോമാ. ൧൫: ൨൮. ഫിലി. ൧: ൧൧. ൪: ൧൭. കൊലൊ. ൧: ൧൦. ൨ പത്രൊ. ൧: ൮. 26. തീത്തു. ൩: ൮

# അപ്പോസ്തോലനായ പൌലുസ

# ഫിലേമോന്ന

## എഴുതിയ ലേഖനം.

൧ ഫിലേമോൻ തന്റെ ഭൃത്യനോട ക്ഷമി
ക്കേണമെന്നും, രണ്ടാമതും അവനെ സ്നേ
ഹത്തോടെ പരിഗ്രഹിക്കേണമെന്നും അവ
നോട പൌലുസ അപേക്ഷിക്കുന്നത.

[1] ക്രിസ്തു യേശുവിന്റെ ബദ്ധ
നായ പൌലുസും, സഹോദര
നായ തീമോഥെയുസും, ഞങ്ങ
ൾക്ക പ്രിയനും [2] കൂട്ടുവേലക്കാര
നുമായ ഫിലേമോന്നും,
൨ പ്രിയമുള്ള അപ്പിയായിക്കും
[3] ഞങ്ങളുടെ സഹഭടനായ [4] അ
ൎക്കിപ്പുസിനും, [5] നിന്റെ ഭവന
ത്തിലുള്ള സഭെക്കും [എഴുതുന്നത.]
൩ നമ്മുടെ പിതാവായ ദൈവ
ത്തിൽനിന്നും കൎത്താവായ യേശു
ക്രിസ്തുവിൽനിന്നും [6] നിങ്ങൾക്ക
കൃപയും സമാധാനവും [ഉണ്ടാ
കട്ടെ.]
൪ കൎത്താവായ യേശുവിനോ
ടും എല്ലാ ശുദ്ധിമാന്മാരോടും [7]
നിനക്കുള്ള സ്നേഹത്തെയും നി
ന്റെ വിശ്വാസത്തെയും ഞാൻ
കേട്ടിരിക്കകൊണ്ട,
൫ ക്രിസ്തു യേശുവിൽ നിങ്ങളി
ലുള്ള സകല നന്മയെയും [8] അറി
ഞ്ഞുകൊള്ളുന്നതിനാൽ, നിന്റെ
വിശ്വാസത്തിന്റെ ഐക്യത ബ
ലമുള്ളതായി തീരേണ്ടുന്നതിന,
൬ ഞാൻ എപ്പോഴും എന്റെ
പ്രാൎത്ഥനകളിൽ നിന്നെ ഓൎത്തു
കൊണ്ട [9] എന്റെ ദൈവത്തിന
സ്തോത്രം ചെയ്യുന്നു.
൭ എന്തെന്നാൽ സഹോദരാ,
നിന്നാൽ ശുദ്ധിമാന്മാരുടെ ഹൃദ
യങ്ങൾ [10] ആശ്വസിപ്പിക്കപ്പെ
ടുകകൊണ്ട, നിന്റെ സ്നേഹ
ത്തിൽ ഞങ്ങൾക്ക വളരെ സ
ന്തോഷവും ആശ്വാസവും ഉണ്ടാ
യിരിക്കുന്നു.
൮ ആയതുകൊണ്ട യോഗ്യമു
ള്ള കാൎയ്യത്തെ നിന്നോട കല്പി
പ്പാൻ [11] ക്രിസ്തുവിൽ എനിക്ക
വളരെ ധൈൎയ്യമുണ്ട എങ്കിലും,
൯ വയസ്സു ചെന്ന പൌലുസ
എന്ന ഇങ്ങിനെയുള്ളവനും, [12] ഇ
പ്പോൾ യേശു ക്രിസ്തുവിന്റെ
ബദ്ധനുമാകയാൽ, ഞാൻ സ്നേ
ഹത്തിന്റെ നിമിത്തം നിന്നോട
അപേക്ഷിക്കയത്രെ ചെയ്യുന്നു.

---

1. എഫെ. ൩: ൧. ൪: ൧. ൨ തിമോ. ൧: ൮. ഫിലേ. ൯. 2. ഫിലി. ൨: ൨൫. 3. ഫിലി. ൨: ൨൫. 4. കൊലൊ. ൪: ൧൭ 5. റോമ. ൧൬: ൫ ൧ കോറി. ൧൬: ൧൯. 6. എഫെ ൧: ൨. 7. എഫെ. ൧: ൧൫. കൊലൊ. ൧: ൪. 8. ഫിലി. ൧: ൯, ൧൦. 9. എഫെ. ൧: ൧൬ ൧ തെസ്സ. ൧: ൩. ൨ തെസ്സ. ൧: ൩. 10. ൨ കോറി. ൭: ൧൩. ൨ തിമൊ. ൧: ൧൬ ഫിലേ ൨൦. 11. ൧ തെസ്സ. ൨: ൬. 12. ഫിലേ ൧.

൧൦ [13] എന്റെ ബന്ധനങ്ങളിൽ
ഞാൻ ജനിപ്പിച്ചിട്ടുള്ള എന്റെ
പുത്രനായ [14] ഒനേസിമുസിന
വേണ്ടി ഞാൻ നിന്നോട അപേ
ക്ഷിക്കുന്നു:
൧൧ അവൻ മുമ്പെ നിനക്ക പ്ര
യോജനമില്ലാത്തവനായിരുന്നു,
ഇപ്പോളൊ നിനക്കും ഇനിക്കും
സൽപ്രയോജനമുള്ളവനാകുന്നു:
൧൨ അവനെ ഞാൻ തിരികെ
അയച്ചിരിക്കുന്നു: ആകയാൽ നീ
എന്റെ ഉള്ളം എന്ന പോലെ അ
വനെ കൈക്കൊൾക.
൧൩ സുവിശേഷത്തിന്റെ ബ
ന്ധനങ്ങളിൽ [15] നിനക്ക പകരം
അവൻ ഇനിക്ക ശുശ്രൂഷ ചെ
യ്യേണ്ടുന്നതിനായിട്ട, അവനെ
എന്റെ അടുക്കൽ പാർപ്പിപ്പാൻ
ഇനിക്ക മനസ്സുണ്ടായിരുന്നു:
൧൪ എന്നാൽ [16] നിന്റെ നന്മ
നിർബന്ധത്താൽ എന്ന പോലെ
അല്ല, മനഃപൂൎവത്താൽ തന്നെ
ആകുവാനായിട്ട നിന്റെ അഭി
പ്രായം കൂടാതെ ഒന്നും ചെയ്വാൻ
ഇനിക്ക മനസ്സില്ലാഞ്ഞു.
൧൫ [17] കുറഞ്ഞൊരു നേരത്തേ
ക്ക അവൻ വേർപിരിഞ്ഞിരുന്ന
ത, പക്ഷെ നീ അവനെ എന്നെ
ന്നേക്കും കൈക്കൊള്ളേണ്ടുന്നതി
നായിരിക്കും.
൧൬ ഇനി ഒരു ദാസനെ പോ
ലെ അല്ല, ദാസനെക്കാൾ ശ്രേ
ഷ്ഠനായി, ഒരു [18] പ്രിയ സഹോ
ദരനായിട്ട തന്നെ, വിശേഷാൽ
ഇനിക്ക, എന്നാൽ നിനക്കൊ, [19]
ജഡത്തിലും കൎത്താവിലും എത്ര
അധികം!
൧൭ ആയത്കൊണ്ട നീ എന്നെ
[20] ഓഹരിക്കാരനായി നിരൂപി
ക്കുന്നു എങ്കിൽ, അവനെ എ
ന്നെ പോലെ തന്നെ കൈക്കൊ
ൾക.
൧൮ അവൻ നിന്നോട യാ
തൊരു അന്ന്യായം ചെയ്തിട്ടുണ്ടെ
ങ്കിലും, കടംകൊണ്ടിട്ടുണ്ടെങ്കിലും,
ആയതിനെ എന്റെ കണക്കിൽ
കൂട്ടിക്കൊൾക;
൧൯ പൌലുസായ ഞാൻ എ
ന്റെ കൈകൊണ്ട തന്നെ എഴു
തിയിരിക്കുന്നു, ഞാൻ തിരിച്ചു ത
രാം: എന്നാലും നീ തന്നെയും ഇ
നിക്ക കടംപെട്ടിരിക്കുന്നു എന്നു
ള്ളതിനെ ഞാൻ നിന്നോട പറ
യണമെന്നില്ലല്ലൊ.
൨൦ അതെ, സഹോദരാ, നിന്നാ
ൽ ഇനിക്ക കൎത്താവിൽ സന്തോ
ഷം ഉണ്ടാകട്ടെ: [21] കൎത്താവിൽ
എന്റെ ഹൃദയത്തെ ആശ്വസി
പ്പിക്ക.
൨൧ ഞാൻ പറയുന്നതിനെക്കാ
ളും അധികം നീ ചെയ്യുമെന്ന
ഞാൻ അറിഞ്ഞിരിക്കകൊണ്ട,
[22] നിന്റെ അനുസരണത്തിൽ
ഇനിക്ക നിശ്ചയമുണ്ടായിട്ട നി
നക്ക എഴുതിയിരിക്കുന്നു.
൨൨ ഇതല്ലാതെയും ഇനിക്ക വാ
സസ്ഥലത്തെയും ഒരുക്കിക്കൊൾ
ക: എന്തുകൊണ്ടെന്നാൽ [23] നി

13. ൧ കോറി. ൪: ൧൫. ഗലാ ൪: ൧൯. 14. കൊലൊ ൪: ൯. 15. ൧ കോറി. ൧൬: ൧൭. ഫിലി. ൨: ൩൦. 16. ൨ കോറി. ൯: ൭. 17. അപ്പൊ. ൨൦: ൭, ൨൮. 18 മത്താ. ൨൩: ൮. ൧ തീമൊ. ൬: ൨. 19. കൊലൊ. ൩: ൨൨. 20. ൨ കോറി. ൭: ൨൩. 21. ഫിലെ. ൭. 22. ൨ കോറി. ൭: ൧൬. 23. ൨ കോറി. ൧: ൧൧.

ങ്ങളുടെ പ്രാർത്ഥനകളാൽ ഞാൻ
നിങ്ങൾക്കു നല്കപ്പെടുമെന്നു [24]
ഞാൻ നിരൂപിക്കുന്നു.
൨൩ ക്രിസ്തുയേശുവിൽ എന്റെ
കൂട്ടുബദ്ധനായ [25] എപ്പാഫ്രാസും,
൨൪ എന്റെ കൂട്ടുവേലക്കാരാ
യ [26] മർക്കൊസും, [27] അരിസ്തർക്കൊസും,
[28] ദേമാസും, [29] ലൂക്കോസും നി
ന്നെ സല്ക്കരിക്കുന്നു.
൨൫ [30] നമ്മുടെ കർത്താവായ
യേശു ക്രിസ്തുവിന്റെ കൃപ നി
ങ്ങളുടെ ആത്മാവോടു കൂടെ [ഇരി
ക്കട്ടെ.] ആമെൻ.

അപ്പോസ്തോലനായ പൌലൂസ

# എബ്രായക്കാൎക്ക

എഴുതിയ ലേഖനം.

## ൧ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ മഹിമയും, ൪ താൻ ദൈവദൂ
തന്മാരിലും ശ്രേഷ്ഠനെന്നുള്ളതും.

ദൈവം പണ്ടു പലപ്പോഴും
[1] പലവിധത്തിലും ദീൎഘദൎശിമാർ
മൂലം പിതാക്കന്മാരോടു സംസാ
രിച്ചിട്ടു,
൨ [2] ഈ അവസാന നാളുക
ളിൽ [3] തന്റെ പുത്രൻ മൂലം
നമ്മോടു സംസാരിച്ചിരിക്കുന്നു,
[4] താൻ ആയവനെ സകലത്തി
നും അവകാശിയാക്കി വെച്ചു,
[5] ആയവൻ മൂലം ലോകങ്ങളെ
യും ഉണ്ടാക്കി;
൩ [6] ആയവൻ അവന്റെ
മഹത്വത്തിന്റെ പ്രകാശമായും,
അവന്റെ തത്വത്തിന്റെ പ്രതി
ഛായയായും ഇരിക്കകൊണ്ടും, [7] സ
കലത്തെയും തന്റെ ശക്തിയുടെ
വചനത്താൽ വഹിച്ചിരിക്കകൊ
ണ്ടും, [8] തന്നാൽ തന്നെ നമ്മുടെ
പാപങ്ങളുടെ ശുദ്ധീകരണമുണ്ടാ
ക്കിയതിന്റെ ശേഷം, ഉയരത്തി
ൽ [9] മഹത്വത്തിന്റെ വലത്തു
ഭാഗത്ത ഇരുന്നു:

24. ഫിലി. ൧: ൨൫. ൨: ൨൪. 25. കൊലൊ. ൧: ൭ ൪: ൧൨. 26. നടപ്പ ൧൨: ൧൨, ൨൫
27. നടപ്പ. ൧൯: ൨൯. ൨൭: ൨ കൊലൊ. ൪: ൧൦. 28. കൊലൊ. ൪: ൧൪. 29. ൨ തിമൊ.
൪: ൧൧. 30. ൨ തിമൊ. ൪: ൨൨.

1. ൪ മോ. ൧൨: ൬, ൮. 2. ൫ മോ. ൪: ൩൦. ഗലാ. ൪: ൪. എഫെ ൧: ൧൦ 3. യോഹ.
൧: ൧൭: ൧൫: ൧൫. എബ്രാ. ൨: ൩. 4. സങ്കീ. ൨: ൮. മത്താ. ൨൧: ൩൮ ൨൮: ൧൮.
യോഹ. ൩: ൩൫ റോമ. ൮: ൧൭ 5. യോഹ ൧: ൩. ൧ കോരി. ൮: ൬. കൊലൊ. ൧:
൧൬. 6. യോഹ. ൧: ൧൪. ൧൪: ൯. ൨ കോരി. ൪: ൪. കൊലൊ. ൧: ൧൫ 7. യോഹ.
൧: ൪. കൊലൊ. ൧: ൧൭. അറി. ൪: ൧൧. 8. എബ്രാ. ൭: ൨൭: ൯: ൧൨, ൧൪, ൨൬.
9. സങ്കീ. ൧൧൦: ൧. എഫെ. ൧: ൨൦. എബ്രാ ൮: ൧ ൧൦: ൧൨. ൧൨: ൨. ൧ പത്രൊ. ൩: ൨൨.

൪ ദൈവദൂതന്മാരെക്കാൾ എത്ര
വിശേഷമുള്ള നാമത്തെ [10]അവ
കാശമായി ലഭിച്ചുവൊ, അത്രയും
അവൻ അവരേക്കാൾ ശ്രേഷ്ഠ
നായി തീൎന്നിരിക്കുന്നു.

൫ എന്തെന്നാൽ [11] നീ എന്റെ
പുത്രൻ ആകുന്നു, ഞാൻ ഇന്ന
നിന്നെ ജനിപ്പിച്ചു എന്നും, പി
ന്നെയും [12] ഞാൻ അവന പിതാ
വായും, അവൻ ഇനിക്ക പുത്ര
നായും ഇരിക്കുമെന്നും ദൈവദൂത
ന്മാരിൽ ആരോട എങ്കിലും വല്ല
പ്പോഴും പറഞ്ഞിട്ടുണ്ടൊ ?

൬ പിന്നെയും [13] അവൻ ആ
ദ്യജാതനെ ലോകത്തിലേക്ക വരു
ത്തുമ്പോൾ, [14] ദൈവദൂതന്മാർ എ
ല്ലാവരും അവനെ വന്ദിക്കയും
വേണം എന്ന പറയുന്നു.

൭ എന്നാൽ [15] തന്റെ ദൂതന്മാ
രെ കാറ്റുകളായിട്ടും, തന്റെ ശു
ശ്രൂഷക്കാരെ അഗ്നിജ്വാലയായി
ട്ടും ആക്കുന്നു, എന്ന അവൻ ദൈ
വദൂതന്മാരെ കുറിച്ചു പറയുന്നു.

൮ എന്നാൽ അവൻ പുത്രനോ
ട [പറയുന്നു,] ദൈവമേ, [16] നി
ന്റെ സിംഹാസനം എന്നെന്നേ
ക്കുമുള്ളത [ആകുന്നു:] നിന്റെ രാ
ജ്യത്തിന്റെ ചെങ്കോൽ നേരെയു
ചെങ്കോൽ [ആകുന്നു.]

൯ നീ നീതിയെ സ്നേഹിക്കയും,
അന്യായത്തെ പകെക്കുകയും ചെ
യ്തു; അതുകൊണ്ട നിന്റെ ദൈവ
മാകുന്ന ദൈവം നിന്റെ കൂട്ടുകാ
രെക്കാളും [17] നിന്നെ ആനന്ദതൈ
ലം കൊണ്ട അഭിഷേകം ചെയ്തു.

൧൦ വിശേഷിച്ചും, [18] കൎത്താ
വെ, നീ ആദിയിൽ ഭൂമിയെ അ
ടിസ്ഥാനപ്പെടുത്തി. മേൽ ലോക
ങ്ങളും നിന്റെ കൈകളുടെ ക്രിയ
കൾ ആകുന്നു:

൧൧ [19] അവ നശിച്ചുപോകും;
നീയോ നിലനില്ക്കുന്നു: അവ ഒ
ക്കെയും ഒരു വസ്ത്രം പോലെ പ
ഴതായി പോകും:

൧൨ അവയെ നീ ഒരു പുടവ
പോലെ ചുരുട്ടുകയും, അവ മാറി
പ്പോകയും ചെയ്യും; എങ്കിലും നീ
യഥാപ്രകാരമിരിക്കുന്നു, നിന്റെ
സംവത്സരങ്ങൾ ഒടുങ്ങുകയുമില്ല.

൧൩ ഞാൻ നിന്റെ ശത്രുക്ക
ളെ നിന്റെ പാദപീഠമാക്കുവോ
ളത്തിന, [20] എന്റെ വലത്തുഭാഗ
ത്ത ഇരിക്ക, എന്ന അവൻ ദൂത
ന്മാരിൽ ആരോട എങ്കിലും വല്ല
പ്പോഴും പറഞ്ഞിട്ടുണ്ടൊ ?

൧൪ അവർ എല്ലാവരും [21] രക്ഷ
യെ അനുഭവിപ്പാനിരിക്കുന്നവ
ൎക്ക ശുശ്രൂഷ ചെയ്യുന്നതിന അ
യക്കപ്പെട്ടവരായി, [22] ശുശ്രൂഷി
ക്കുന്ന ആത്മാക്കൾ അല്ലയൊ ?

---

10. എഫെ. ൧: ൨൧. ഫിലി. ൨: ൯, ൧൦. 11. സങ്കീ. ൨: ൭ നടപ്പ. ൧൩: ൩൩. എബ്രാ. ൫: ൫. 12. ൨ ശമു. ൭: ൧൪. ൧ നാളാ. ൨൨: ൧൦. ൨൮: ൬ സങ്കീ ൮൯: ൨൬, ൨൭ 13. റോമ ൮: ൨൯. കൊലൊ. ൧: ൧൮. അറി. ൧: ൫: 14. ൫ മോ. ൩൨: ൪൩. സങ്കീ. ൯൭: ൭. ൧ പത്രോ. ൩: ൨൨. 15. സങ്കീ. ൧൦൪: ൪. 16. സങ്കീ. ൪൫: ൬, ൭ 17. എശാ. ൬൧: ൧. നടപ്പ. ൪: ൨൭. ൧൦: ൩൮. 18. സങ്കീ. ൧൦൨: ൨൫. 19. എശാ. ൩൪: ൪ ൫൧: ൬. മത്താ. ൨൪: ൩൫. ൨ പത്രോ. ൩: ൭, ൧൦. അറി. ൨൧: ൧. 20. സങ്കീ. ൧൧൦: ൧. മത്താ. ൨൨: ൪൪. മൎക്കൊ. ൧൨: ൩൬. ലൂ ൨൦: ൪൨. എബ്രാ. ൧: ൩. ൧൦: ൧൨. 21. റോമാ. ൮: ൧൭ തീത്തു. ൩ ൭. യാക്കോ. ൨: ൫. ൧ പത്രോ. ൩: ൭. 22. ആദ്യ ൨: ൧൬. ൩൨: ൧, ൨, ൨൪ സങ്കീ ൩൪: ൭. ൯൧: ൧൧. ൧൦൩: ൨൦, ൨൧. ദാനി. ൩: ൨൮ ൭: ൧൦. ൧൧: ൧൧. മത്താ. ൧൮: ൧൦. ലൂ ൧: ൧൯, ൨: ൯, ൧൩. നടപ്പ ൧൨: ൭. ൨൭: ൨൩.

## ൨ അദ്ധ്യായം.

൧ കൎത്താവായ യേശു ക്രിസ്തുവിനെ നിരസിക്കുന്നതിനാലുള്ള അപകടം ൭ നമ്മുടെ മദ്ധ്യസ്ഥനായി തീരുവാൻ അവൻ നമ്മുടെ സ്വഭാവം എടുത്തത,

അതുകൊണ്ട നാം കേട്ടിട്ടുള്ള കാ
ൎയ്യങ്ങളെ വല്ലപ്പോഴും വിട്ടുകളയാ
തെ, അവയിൽ ഏറ്റവും താല്പൎയ്യ
പ്പെട്ടിരിക്കേണ്ടുന്നത, ആകുന്നു.
൨ എന്തുകൊണ്ടെന്നാൽ [1] ദൈ
വദൂതന്മാരാൽ പറയപ്പെട്ട വച
നം സ്ഥിരമായിരുന്നു, [2] സകല
ലംഘനവും അനുസരണക്കേടും
നീതിയുള്ള പ്രതിഫലത്തെ പ്രാ
പിച്ചു എങ്കിൽ,
൩ നാം ഇത്ര വലിയ രക്ഷ
യെ ഉദാസീനമായി വിചാരിച്ചാ
ൽ, [3] നാം എങ്ങിനെ ഒഴിഞ്ഞു
നില്ക്കും; [4] ആയത ആദ്യം കൎത്താ
വിനാൽ പറയപ്പെട്ട തുടങ്ങി,
കേട്ടവരാൽ നമുക്ക [5] സ്ഥിരമാക്ക
പ്പെടുകയും ചെയ്തു.
൪ ദൈവം [6] അടയാളങ്ങളാലും
അത്ഭുതങ്ങളാലും, പലപ്രകാരമു
ള്ള അതിശയങ്ങളാലും, [7] തന്റെ
ഇഷ്ടപ്രകാരം പരിശുദ്ധാത്മാ
വിന്റെ വരങ്ങളാലും കൂടെ [8] സാ
ക്ഷിയായി നിന്നു.
൫ എന്തുകൊണ്ടെന്നാൽ നാം
പറയുന്നതായി [9] [10] വരുവാനുള്ള
ലോകത്തെ അവൻ ദൈവദൂത
ന്മാൎക്ക കീഴാക്കീട്ടില്ല.
൬ എന്നാൽ ഒരു സ്ഥലത്തിൽ
ഒരുത്തൻ സാക്ഷിയായി പറയു
ന്നത എന്തെന്നാൽ, നീ മനുഷ്യ
നെ ഓൎപ്പാനൊ, മനുഷ്യപുത്രനെ
ദൎശിപ്പാനൊ [11] അവൻ എന്തുള്ളു?
൭ നീ അവനെ ദൈവദൂതന്മാ
രെക്കാൾ അല്പം താഴ്ത്തി: മഹത്വ
വും ബഹുമാനവും കൊണ്ട അവ
നെ കിരീടം ധരിപ്പിച്ചു നിന്റെ
കൈകളുടെ ക്രിയകളിന്മേൽ അവ
നെ അധികാരിയാക്കുകയും,
൮ [12] നീ സകലത്തെയും അവ
ന്റെ പാദങ്ങൾക്ക കീഴാക്കുകയും
ചെയ്തു [എന്നത്രെ.] സകലത്തെ
യും അവന കീഴാക്കിയതിൽ ഒ
ന്നിനെയും അവന കീഴാക്കപ്പെ
ടാത്തതായി ശേഷിപ്പിച്ചിട്ടില്ല. എ
ന്നാൽ [13] സകലവും അവന കീ
ഴാക്കപ്പെട്ടതായി നാം ഇതുവരെ
യും കാണുന്നില്ല.
൯ എന്നാലും ദൈവത്തിന്റെ
കൃപയാൽ [14] എല്ലാവനും വേ
ണ്ടി താൻ മരണത്തെ ആസ്വ
ദിക്കേണ്ടുന്നതിനായിട്ട, [15] ദൈവ
ദൂതന്മാരെക്കാൾ അല്പം താഴ്ത്തപ്പെ
ട്ട യേശു, മരണകഷ്ടത നിമി
ത്തം, [16] മഹത്വവും ബഹുമാനവും

1 ൫ മോ. ൩൩: ൨. സങ്കി. ൬൮: ൧൭. നടപ്പ. ൭: ൫൩. ഗലാ. ൩: ൧൯. 2. ൪ മോ. ൧൫: ൩൦, ൩൬. ൫ മോ. ൪: ൩. ൧൭: ൨, ൫, ൧൨. ൨൭: ൨൬. 3. എബ്രാ. ൧൦: ൨൮, ൨൯. ൧൨: ൨൫. 4. മത്താ. ൪: ൧൭ മാൎക്കൊ. ൧: ൧൪. എബ്രാ. ൧: ൨. 5. ലൂ. ൧: ൨. 6. നടപ്പ. ൨: ൨൨, ൪൩. 7. എഫെ. ൧: ൫, ൯. 8. ൧ കൊറി. ൧൨: ൪, ൭, ൧൧. 9. മാൎക്കൊ. ൧൬: ൨൦. നടപ്പ. ൧൪: ൩. ൧൯: ൧൧. റോമാ. ൧൫: ൧൮, ൧൯. ൧ കോറി. ൨: ൪. 10. എബ്രാ. ൬: ൫. ൨ പത്രൊ. ൩: ൧൩. 11. യോബ. ൭: ൧൭. സങ്കി. ൮: ൪. ൧൪൪: ൩. 12. മത്താ. ൨൮: ൧൮. ൧ കൊറി. ൧൫: ൨൭. എഫെ. ൧: ൨൨. എബ്രാ. ൮: ൧൩. 13. ൧ കോറി. ൧൫: ൨൫. 14. യോഹ. ൩: ൧൬. ൧൨: ൩൨. റോമ ൫: ൧൮. ൮: ൩൨. ൨ കോറി. ൫: ൧൫. ൧ തിമോ. ൨: ൬. ൧ യോഹ. ൨: ൨. അറി, ൫, ൯. 15. ഫിലി. ൨: ൭, ൮, ൯. 16. നടപ്പ. ൨: ൩൩.

കൊണ്ടു കിരീടം ധരിപ്പിക്കപ്പെട്ടതിനെ നാം കാണുന്നു.

൧൦ എന്തുകൊണ്ടെന്നാൽ [17] സകലവും ആൎക്കു വേണ്ടിയും സകലവും ആരാലും ഉണ്ടായിരിക്കുന്നുവൊ, ആയവൻ അനേകം പുത്രന്മാരെ മഹത്വത്തിലേക്കു നടത്തുമ്പോൾ, [18] അവരുടെ രക്ഷയുടെ അധിപതിയെ [19] കഷ്ടാനുഭവങ്ങളാൽ പൂൎണ്ണനാക്കുന്നതു [20] അവനിക്കു യോഗ്യമായിരുന്നു.

൧൧ എന്തെന്നാൽ [21] ശുദ്ധീകരിക്കുന്നവനും ശുദ്ധീകരിക്കപ്പെടുന്നവരും [22] എല്ലാവരും ഒരുത്തനിൽനിന്നു [ആകുന്നു:] ഈ സംഗതിക്കായിട്ടു [23] അവൻ അവരെ സഹോദരന്മാരെന്നു വിളിപ്പാൻ ലജ്ജപ്പെടാതെ,

൧൨ [24] ഞാൻ നിന്റെ നാമത്തെ എന്റെ സഹോദരന്മാരോടു അറിയിക്കും, സഭയുടെ മദ്ധ്യത്തിൽ ഞാൻ നിന്നെ സ്തുതിക്കും എന്നും,

൧൩ പിന്നെയും [25] ഞാൻ അവനിൽ ആശ്രയിച്ചിരിക്കും എന്നും, പിന്നെയും, [26] കണ്ടാലും, ഞാനും [27] ദൈവം എനിക്കു തന്നിട്ടുള്ള മക്കളും എന്നും പറയുന്നു.

൧൪ ആയതുകൊണ്ടു മക്കൾ മാംസത്തിന്നും രക്തത്തിന്നും ഓഹരിയുള്ളവരാകകൊണ്ടു, [28] അവനും അപ്രകാരം തന്നെ അവെക്കു അംശക്കാരനായി തീൎന്നു; [ആയതു] അവൻ മരണത്തിന്റെ ശക്തി ഉണ്ടായിരുന്നവനായ പിശാചിനെ [29] മരണത്താൽ നശിപ്പിപ്പാനായിട്ടും,

൧൫ ജീവകാലം ഒക്കെയും [30] മരണഭീതിയാൽ അടിമയിൽ അകപ്പെട്ടിരുന്നവരെ എല്ലാവരെയും വിടുവിപ്പാനായിട്ടും തന്നെ ആകുന്നു.

൧൬ എന്തുകൊണ്ടെന്നാൽ അവൻ ദൈവദൂതന്മാരുടെ [സ്വഭാവത്തെ] എടുത്തില്ല സത്യം; അവൻ അബ്രഹാമിന്റെ സന്തതിയുടെ [സ്വഭാവത്തെ] എടുത്താനും.

൧൭ ആയതുകൊണ്ടു അവൻ ജനങ്ങളുടെ പാപങ്ങൾക്കു പരിഹാരം ഉണ്ടാക്കുവാനായിട്ടു, താൻ ദൈവകാൎയ്യങ്ങളിൽ [31] കരുണയും വിശ്വസ്തതയുമുള്ള പ്രധാനാചാൎയ്യനായിരിക്കേണ്ടുന്നതിനായിട്ടു; സകലത്തിലും [തന്റെ] [32] സഹോദരന്മാൎക്കു സദൃശനായി തീരുന്നതു അവനു വേണ്ടുന്നതായിരുന്നു:

൧൮ അതെന്തുകൊണ്ടെന്നാൽ [33] താൻ പരീക്ഷിക്കപ്പെട്ടു കഷ്ടമനുഭവിച്ചതിനാൽ അവൻ പരീക്ഷിക്കപ്പെടുന്നവൎക്കു സഹായിപ്പാൻ കഴിയുന്നവനാകുന്നു.

17. രോമ. ൧൧: ൩൬. 18. നടപ്പ. ൩: ൧൫. ൫: ൩൧. എബ്രാ. ൧൨: ൨. 19. ലൂ. ൧൩: ൩൨. എബ്രാ ൫: ൯. 20. ലൂ. ൨൪: ൨൬. 21. എബ്രാ. ൧൦: ൧൦, ൧൪. 22. നടപ്പ. ൧൭: ൨൬. 23. മത്താ. ൨൮: ൧൦. യോഹ ൨൦: ൧൭. രോമ. ൮: ൨൯. 24. സങ്കി. ൨൨: ൨൨, ൨൫. 25. സങ്കി. ൧൮: ൨. യെശ. ൧൨: ൨. 26. യെശ. ൮: ൧൮. 27. യോഹ. ൧൦: ൨൯. ൧൭: ൬, ൯, ൧൧, ൧൨. 28. യോഹ. ൧: ൧൪. രോമ. ൮: ൩. ഫിലി. ൨: ൭. 29. ൧ കൊറി. ൧൫: ൫൪. ൫൫. കൊലൊ. ൨: ൧൫. ൨ തിമോ. ൧: ൧൦. 30. ലൂ. ൧. ൭൪. രോമ. ൮. ൧൫. ൨ തിമോ: ൧: ൭. 31. എബ്രാ. ൪: ൧൫. ൫: ൧, ൨. 32 ഫിലി. ൨: ൭. 33. എബ്രാ. ൪: ൧൫, ൧൬. ൫: ൨. ൭. ൨൫.

## ൩ അദ്ധ്യായം

൧ ക്രിസ്തു മോശെയെക്കാൾ അധികം ശ്രേഷ്ഠൻ
൭ നാം ഇസ്രായേലിനെ പോലെ അവി
ശ്വാസത്തിൽ വീഴരുത.

ആകയാൽ കൊണ്ട വിശുദ്ധ സ
ഹോദരന്മാരായി, [1] സ്വൎഗ്ഗത്തിൽ
നിന്നുള്ള വിളിക്ക ഓഹരിക്കാരാ
യുള്ളോരെ, [2] നാം സ്വീകരിക്കുന്ന
അപ്പോസ്തോലനും പ്രധാനാചാ
ൎയ്യനുമായുള്ള ക്രിസ്തു യേശുവിനെ
വിചാരിച്ച നോക്കുവിൻ;
൨ [3] മോശ അവന്റെ ഭവന
ത്തിൽ ഒക്കെയും [വിശ്വസ്തൻ
ആയിരുന്നത] പോലെ തന്നെ,
ഇവൻ തന്നെ ആക്കിവെച്ചവന
വിശ്വസ്തനായിരുന്നു.
൩ എന്തെന്നാൽ [4] ഭവനത്തെ
പണിചെയ്യുവന ഭവനത്തെ
ക്കാൾ അധികം മാനമുള്ളതുപോ
ലെ ഇവൻ മോശെയെക്കാളും അ
ധികം മഹത്വത്തിന യോഗ്യനാ
യി വിചാരിക്കപ്പെട്ടു.
൪ എത ഭവനവും ഒരുത്തനാൽ
പണി ചെയ്യപ്പെട്ടതാകുന്നു: എ
ന്നാൽ [5] സകലത്തെയും പണി
ചെയ്യുവൻ ദൈവം [ആകുന്നു.]
൫ [6] മോശ തന്റെ ഭവനത്തി
ൽ ഒക്കെയും വിശ്വസ്തനായിരു
ന്നു സത്യം, [7] ചൊല്ലപ്പെടുവാനി
രുന്നവെക്ക സാക്ഷിക്കായിട്ടു,
[8] ഭൃത്യൻ എന്ന പോലെ അത്രെ:
൬ ക്രിസ്തു [9] തന്റെ ഭവനത്തി
ന അധികാരമുള്ള പുത്രൻ എന്ന
പോലെ തന്നെ: [10] നാം ധൈൎയ്യ
ത്തെയും ആശയുടെ പ്രശംസ
യെയും അവസാനത്തോളം ഉറ
പ്പായി പിടിച്ചു കൊള്ളുന്നു എ
ങ്കിൽ, [11] അവന്റെ ഭവനം നാം
തന്നെ ആകുന്നു.
൭ ¶ ആകയാൽ പരിശുദ്ധാത്മാവ
[12] പറയുന്ന പ്രകാരം തന്നെ
[13] ഇന്ന നിങ്ങൾ അവന്റെ
ശബ്ദത്തെ കേൾക്കും എങ്കിൽ,
൮ നിങ്ങളുടെ ഹൃദയങ്ങളെ, ക്രോ
ധത്തിലും, വനത്തിൽ പരീക്ഷ
ദിവസത്തിലും എന്ന പോലെ,
കഠിനപ്പെടുത്തരുത:
൯ അന്ന നിങ്ങളുടെ പിതാ
ക്കന്മാർ എന്നെ പരീക്ഷിക്കയും
എന്നെ ശോധന ചെയ്കയും
എന്റെ പ്രവൃത്തികളെ നാല്പത
സംവത്സരം കാണുകയും ചെ
യ്തു.
൰ ആയതുകൊണ്ട ഞാൻ ആ
സന്തതിയോട കോപിക്കയും, അ
വർ എപ്പോഴും തങ്ങളുടെ ഹൃദയ
ത്തിൽ തെറ്റിപ്പോകുന്നു എന്നും,
അവർ എന്റെ വഴികളെ അറി
ഞ്ഞിട്ടില്ല എന്നും, പറകയും ചെ
യ്തു.

1 റോമാ. ൧: ൭. ൧ കോറി. ൧: ൨. എഫെ. ൪: ൧. ഫിലി ൩. ൧൪: ൨ തെസ്സ. ൧: ൧൧ ൨ തിമൊ. ൧: ൯ ൨ പത്രൊ ൧: ൧൦. 2. റോമാ. ൧൫: ൮ എബ്രാ. ൨: ൧൭. ൪: ൧൪ ൫: ൫. ൬: ൨൦. ൮: ൧. ൯: ൧൧. ൧൦. ൨൧. 3. ൪ മോ. ൧൨: ൭. എബ്രാ. ൩: ൫. 4. സെഖ. ൬: ൧൨. മത്താ. ൧൬: ൧൮. 5. എഫെ. ൨: ൧൦. ൩: ൯ എബ്രാ. ൧: ൨. 6. എബ്രാ. ൩: ൨. 7. ൫ മോ. ൧൮: ൧൫, ൧൮, ൧൯. 8. പുറ. ൧൪: ൩൧. ൪ മോ. ൧൨. ൭. ൫ മോ ൩: ൨൪. യോശു. ൧: ൨. ൮: ൩൧. 9. എബ്രാ. ൧: ൨. 10 മത്താ. ൧൦: ൨൨. ൨൪: ൧൩. റോമാ. ൫: ൨. കൊലൊ: ൧: ൨൩. എബ്രാ. ൩: ൧൪. ൬: ൧൧. ൧൦: ൩൫. 11. ൧ കോറി. ൩: ൧൬. ൬: ൧൯. ൨ കോറി. ൬: ൧൬ എഫെ. ൨: ൨൧, ൨൨. ൧ തിമൊ. ൩: ൧൫. ൧ പത്രൊ. ൨: ൫. 12. ൨ ശമു. ൨൩: ൨. നടപ്പ. ൧: ൧൬. 13. സങ്കി. ൯൫: ൭ എബ്രാ ൩: ൧൫.

൧൧ അങ്ങിനെ അവർ എ
ന്റെ സ്വസ്ഥതയിലെക്ക പ്രവെ
ശിക്കയില്ല, എന്ന ഞാൻ എന്റെ
കോപത്തിൽ ആണയിട്ടു.
൧൨ സഹോദരന്മാരേ, അവി
ശ്വാസമുള്ളൊരു ദുഷ്ട ഹൃദയം നി
ങ്ങളിൽ ആരിലെങ്കിലും ഉണ്ടായി
ട്ടു, ജീവനുള്ള ദൈവത്തെ വിട്ടു
മറിഞ്ഞുപോകാതെ ഇരിപ്പാൻ
സൂക്ഷിപ്പിൻ.
൧൩ നിങ്ങളിൽ ഒരുത്തനും പാ
പത്തിന്റെ വഞ്ചനയാൽ കഠിന
പ്പെടാതെ ഇരിപ്പാനായിട്ടു, ഇന്ന
എന്ന പറയുന്നെടത്തോളം, ത
മ്മിൽ തമ്മിൽ ദിനംപ്രതി ബു
ദ്ധിയുപദേശിപ്പിൻ.
൧൪ എന്തുകൊണ്ടെന്നാൽ
[14] നമ്മുടെ നിശ്ചയത്തിന്റെ ആ
രംഭത്തെ അവസാനത്തോളം മുറു
കെ പിടിച്ചുകൊള്ളുന്നു എങ്കിൽ,
നാം ക്രിസ്തുവിന്റെ ഓഹരിക്കാരാ
കുന്നു.
൧൫ [15] ഇന്ന നിങ്ങൾ അവ
ന്റെ ശബ്ദത്തെ കേൾക്കും എ
ങ്കിൽ, നിങ്ങളുടെ ഹൃദയങ്ങളെ,
ക്രോധത്തിൽ എന്നപോലെ, ക
ഠിനപ്പെടുത്തരുത എന്ന പറഞ്ഞി
രിക്കുന്നുവല്ലൊ.
൧൬ എന്നാൽ [16] ചിലർ കേട്ടാ
റെ കോപിപ്പിച്ചു: മോശയാൽ
എജിപ്തിൽനിന്ന പുറപ്പെട്ടവർ
എല്ലാവരുമല്ല താനും.
൧൭ എന്നാൽ അവൻ നാല്പത
സംവത്സരം ഏവരോട കോപി
ച്ചു? പാപം ചെയ്തവരോടല്ലയൊ?
[17] അവരുടെ ശരീരങ്ങൾ വന
ത്തിങ്കൽ വെച്ച വീണുപോയി.
൧൮ [18] തന്റെ സ്വസ്ഥതയി
ലെക്ക പ്രവെശിക്കയില്ല എന്ന
അവൻ സത്യം ചെയ്തത വിശ്വ
സിക്കാത്തവരോടല്ലാതെ പിന്നെ
ഏവരോട ആകുന്നു?
൧൯ അങ്ങിനെ അവിശ്വാസ
ത്തിന്റെ നിമിത്തം തന്നെ [19] അ
വൎക്ക അകത്ത പ്രവെശിപ്പാൻ
കഴിഞ്ഞില്ല എന്ന നാം കാണുന്നു.

## ൪ അദ്ധ്യായം.

ക്രിസ്ത്യാനികൾക്കുള്ള സ്വസ്ഥത വിശ്വാസത്താൽ ലഭിക്കുന്നത. ൧൨ ദൈവവാക്യത്തിന്റെ ശക്തി. ൧൪ നമ്മുടെ വലിയ പ്രധാനാചാൎയ്യനായി ദൈവത്തിന്റെ പുത്രനായി പാപത്തിങ്കലേക്കല്ല ക്ഷീണതകളിലേക്ക ഉൾപ്പെട്ടവനായ യേശു മൂലം. ൧൬ നാം ധൈൎയ്യത്തോടെ കൃപാസിംഹാസനത്തിങ്കലേക്ക പോകേണമെന്നും പോകാമെന്നുമുള്ളത.

ആകയാൽ അവന്റെ സ്വസ്ഥ
തയിലേക്ക പ്രവെശിക്കുന്നതിന,
നമുക്ക വാഗ്ദത്തം ശേഷിച്ചിരി
ക്കുമ്പോൾ, നിങ്ങളിൽ യാതൊരു
ത്തനും പിൻ നില്ക്കുന്നവനായി
കാണപ്പെടാതെ ഇരിപ്പാൻ,
[1] നാം ഭയപ്പെടുമാറാക.
൨ എന്നാൽ അവരോട [2] എന്ന
പോലെ നമ്മോടും സുവിശേഷം
അറിയിക്കപ്പെട്ടു: എങ്കിലും കേൾ
ക്കപ്പെട്ട വചനം കേട്ടവരിൽ വി
ശ്വാസത്തോട കൂടെ കലരായ്ക

---

14. എബ്രാ. ൩: ൬. 15. എബ്രാ. ൩: ൭. 16. ൪മോ. ൧൪: ൨, ൪, ൧൧, ൨൪, ൩൦ ൫മോ. ൧: ൩൪, ൩൫, ൩൬. 17. ൪മോ. ൧൪: ൨൨, ൨൯. ൨൬: ൬൫. സങ്കീ. ൧൦൬: ൨൬, ൧കൊറി. ൧൦: ൫. യെഹു ൫. 18. ൪മോ. ൧൪: ൩൦. ൫മോ. ൧: ൩൪, ൩൫. 19. എബ്രാ. ൩: ൬
1. എബ്രാ. ൧൨: ൧൫

കൊണ്ട അവൎക്ക ഉപകരിച്ചി
ല്ല.
൩ എന്നാൽ [2] വിശ്വസിച്ചവ
രായ നാം സ്വസ്ഥതയിലെക്ക
പ്രവെശിക്കുന്നു, ലോകാരംഭം മു
തൽ പ്രവൃത്തികൾ തീൎന്നിരിക്കു
ന്നു എങ്കിലും, അവർ എന്റെ സ്വ
സ്ഥതയിലെക്ക പ്രവെശിക്കയി
ല്ല എന്ന [3] ഞാൻ എന്റെ ക്രോ
ധത്തിൽ ആണയിട്ട പ്രകാരം
അവൻ പറഞ്ഞിരിക്കുന്നതിൻവ
ണ്ണം തന്നെ.
൪ എന്തുകൊണ്ടെന്നാൽ [4] ദൈ
വം എഴാം ദിവസത്തിൽ തന്റെ
സകല പ്രവൃത്തികളിൽനിന്നും
സ്വസ്ഥമായി, എന്നിപ്രകാരം
അവൻ എഴാമത്തെതിനെ കുറി
ച്ച പറഞ്ഞിരിക്കുന്നു.
൫ പിന്നെയും ഈ [സ്ഥലത്തി
ൽ] അവർ എന്റെ സൌഖ്യത്തി
ലെക്ക പ്രവെശിക്കുമൊ.
൬ ആകയാൽ ചിലർ അതി
ലെക്ക പ്രവെശിക്കുന്നത ശെഷി
ച്ചിരിക്കകൊണ്ടും, [5] മുമ്പെ സുവി
ശെഷം കെട്ടവർ അവിശ്വാസ
ത്തിന്റെ നിമിത്തം പ്രവെശി
ക്കാതെ ഇരുന്നതുകൊണ്ടും,
൭ [6] ഇന്ന നിങ്ങൾ അവന്റെ
ശബ്ദത്തെ കെൾക്കും എങ്കിൽ, നി
ങ്ങളുടെ ഹൃദയങ്ങളെ കഠിനപ്പെ
ടുത്തരുത എന്ന പറയപ്പെട്ട പ്ര
കാരം, അവൻ ദാവീദിൽ ഇത്ര
കാലം കഴിഞ്ഞതിന്റെ ശെഷം,
ഇന്ന എന്ന ഒരു ദിവസത്തെ
പിന്നെയും നിയമിക്കുന്നു
൮ എന്നാൽ യെശു അവൎക്ക സ്വ
സ്ഥത കൊടുത്തിരുന്നു എങ്കിൽ,
പിന്നത്തെതിൽ അവൻ മറ്റൊരു
ദിവസത്തെ കുറിച്ച പറകയില്ലാ
യിരുന്നു.
൯ അതുകൊണ്ട ദൈവത്തി
ന്റെ ജനത്തിന ഒരു സ്വസ്ഥത
ഇനി ശെഷിച്ചിരിക്കുന്നു.
൰ എന്തുകൊണ്ടെന്നാൽ അവ
ന്റെ സ്വസ്ഥതയിലെക്ക പ്രവെ
ശിച്ചവൻ, ദൈവം തന്റെ പ്രവൃ
ത്തികളിൽനിന്ന സ്വസ്ഥമായപ്ര
കാരം, താനും തന്റെ പ്രവൃത്തിക
ളിൽനിന്ന സ്വസ്ഥമായിരിക്കുന്നു.
൰൧ അതുകൊണ്ട യാതൊരു
ത്തനും [7] അവിശ്വാസത്തിന്റെ
ആ ദൃഷ്ടാന്തത്തിൻ പ്രകാരം വീ
ണുപോകാതെ ഇരിപ്പാനായിട്ട,
നാം ഈ സ്വസ്ഥതയിലെക്ക പ്ര
വെശിപ്പാൻ ജാഗ്രതപ്പെട്ടിരിക്ക.
൰൨ എന്തുകൊണ്ടെന്നാൽ [8] ദൈ
വത്തിന്റെ വചനം ജീവനും, ശ
ക്തിയുമുള്ളതും, [9] ഇരുമുനയുള്ളൊരു
വാളിനെക്കാളും [10] മൂൎച്ചയുള്ളതും,
ദെഹിയെയും ആത്മാവിനെയും
സന്ധികളെയും മജ്ജയെയും വി
ഭാഗിക്കുവോളം കുത്തിതുളെക്കു
ന്നതും, [11] ഹൃദയത്തിലെ ചിന്ത
നങ്ങളെയും ഭാവങ്ങളെയും വി
വെചിക്കുന്നതുമാകുന്നു.
൰൩ [12] അവന്റെ മുമ്പാകെ വെ

---

2. എബ്രാ. ൩: ൧൪. 3. സങ്കി. ൯൫: ൧൧. എബ്രാ. ൩: ൧൧. 4. ആദ്യ. ൨: ൨, പുറ. ൨൦: ൧൧. ൩൧: ൧൭. 5. എബ്രാ. ൩: ൧൯. 6. സങ്കി. ൯൫: ൭. എബ്രാ. ൩: ൭. 7. എബ്രാ. ൩: ൧൨, ൧൮, ൧൯. 8. യെശാ. ൪൯: ൨. യിറ. ൨൩: ൨൯. ൨ കൊറി. ൧൦: ൪, ൫. ൧ പത്രൊ. ൧: ൨൩. 9. എഫെ ൬: ൧൭. അറി. ൧: ൧൬. ൨: ൧൬. 10. സുഭാ. ൫: ൪. 11 ൧ കൊറി. ൧൪: ൨൪, ൨൫. 12. സങ്കി. ൩൩: ൧൩, ൧൪. ൯൦: ൮. ൧൩൯: ൧൧, ൧൨.

ളിപ്പെടാതിരിക്കുന്ന ഒരു സൃഷ്ടിയുമില്ല: സകലവും അവന്റെ കണ്ണുകൾക്ക നഗ്നമായും [13]തുറന്നവയായും ഇരിക്കുന്നു; ആയവനോടാകുന്നു നമുക്ക കാൎയ്യമുള്ളത.

൧൪ ആകയാൽ [14] സ്വൎഗ്ഗങ്ങളിലേക്ക കടന്നുപോയ ദൈവപുത്രനായ യേശു എന്ന [15] മഹാ പ്രധാനാചാൎയ്യൻ നമുക്ക ഉണ്ടാകകൊണ്ട [16] നാം നമ്മുടെ അനുസരണവാക്കിനെ ഉറപ്പായി പിടിച്ചുകൊൾക.

൧൫ എന്തുകൊണ്ടെന്നാൽ [17] നമ്മുടെ ബലഹീനതകളിൽ കൂടെ പരിതപിപ്പാൻ കഴിയാത്ത പ്രധാനാചാൎയ്യൻ അല്ല, [18] പാപം ഒഴികെ നമ്മെപോലെ തന്നെ [19] സകലത്തിലും പരീക്ഷിക്കപ്പെട്ടവനത്രെ നമുക്കുള്ളത.

൧൬ ആയതുകൊണ്ട നമുക്ക കരുണ ലഭിപ്പാനായിട്ടും, തൽസമയത്ത സഹായത്തിനുള്ള കൃപ കിട്ടുവാനായിട്ടും, [20] നാം കൃപാസനത്തിങ്കലേക്ക ധൈൎയ്യത്തോടെ ചെല്ലുമാറാക.

## ൫ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ ആചാൎയ്യത്വത്തിന്റെ അധികാരവും ബഹുമാനവും. ൧൧ ആയതിനെ അറിയുന്നതിനുള്ള അജാഗ്രത ആക്ഷേപിക്കപ്പെടുന്നത.

൧ എന്തെന്നാൽ മനുഷ്യരിൽനിന്ന എടുക്കപ്പെടുന്ന പ്രധാനാചാൎയ്യൻ ഒക്കെയും, [1]പാപങ്ങൾക്ക വേണ്ടി വഴിപാടുകളെയും, ബലികളെയും കഴിക്കേണ്ടുന്നതിനായിട്ട, [2] ദൈവകാൎയ്യങ്ങളിൽ [3] മനുഷ്യൎക്ക വേണ്ടി നിയമിക്കപ്പെട്ടവനാകുന്നു:

൨ [4]താൻ തന്നെ ബലഹീനത പൂണ്ടവനാകയാൽ, [5] അറിവില്ലാത്തവരോടും, വഴിതെറ്റിപ്പോയിട്ടുള്ളവരോടും തക്ക കരുണ കാണിപ്പാൻ കഴിയുന്നവനാകുന്നു.

൩ [6] അത നിമിത്തം അവൻ ജനങ്ങൾക്കായിട്ട എന്ന പോലെ തന്നെ, തനിക്കായിട്ടും പാപങ്ങൾക്ക വേണ്ടി ബലി കഴിക്കേണ്ടിയവനാകുന്നു.

൪ [7]അഹറോൻ എന്നപോലെ, ദൈവത്താൽ വിളിക്കപ്പെടുന്നവനല്ലാതെ [8] ആരും ഒരു മാനത്തെ തനിക്കായിട്ട തന്നെ എടുക്കുന്നില്ല.

൫ [9] ഇപ്രകാരം ക്രിസ്തുവും പ്രധാനാചാൎയ്യനാകേണ്ടുന്നതിന തന്നെ താൻ മഹത്വപ്പെടുത്തിയിട്ടില്ല, [10]നീ എന്റെ പുത്രനാകുന്നു, ഇന്ന ഞാൻ നിന്നെ ജനിപ്പിച്ചു എന്ന അവനോട പറഞ്ഞവൻ അത്രെ.

൬ നീ [11]മെൽക്കിസെദേക്കിന്റെ ക്രമപ്രകാരം എന്നെന്നേക്കും ഒരു ആചാൎയ്യനാകുന്നു, എന്ന അ

13. യോബ. ൨൬: ൬. ൩൪: ൨൧. സുഭാ. ൧൫: ൧൧. 14. എബ്രാ. ൭: ൨൬. ൯: ൧൨, ൨൪. 15. എബ്രാ. ൩: ൧. 16. എബ്രാ. ൧൦: ൨൩. 17. ഏശാ. ൫൩: ൩. എബ്രാ. ൨: ൧൮. 18. ൨ കോറി. ൫: ൨൧. എബ്രാ. ൭: ൨൬. ൧ പത്രോ. ൨: ൨൨. ൧ യോഹ. ൩: ൫. 19. ലൂ. ൨൨: ൨൮. 20. എഫെ. ൨: ൧൮. ൩: ൧൨. എബ്രാ. ൧൦: ൧൯, ൨൧, ൨൨.

1. എബ്രാ. ൮: ൩, ൪. ൯: ൯. ൧൦: ൧൧. ൧൧: ൪. 2. എബ്രാ. ൨: ൧൭. 3. എബ്രാ. ൮: ൩. 4. എബ്രാ. ൭: ൨൮. 5. എബ്രാ. ൨: ൧൮. ൪: ൧൫. 6. ലേവി. ൪: ൩. ൯: ൭. ൧൬: ൬, ൧൫, ൧൬, ൧൭. എബ്രാ. ൭: ൨൭. ൯: ൭. 7. പുറ. ൨൮: ൧. ൪ മോ. ൧൬: ൫, ൪൦. ൧ നാളാ. ൨൩: ൧൩. 8. ൨ നാളാ. ൨൬: ൧൮. യോഹ. ൩: ൨൭. 9. യോഹ. ൮: ൫൪. 10. സങ്കീ. ൨: ൭. എബ്രാ. ൧: ൫. 11. സങ്കീ. ൧൧൦: ൪. എബ്രാ. ൭: ൧൭, ൨൧.

വൻ മറെറാരു സ്ഥലത്തിലും പറ
യുന്നപ്രകാരം തന്നെ.
൭ ഇവൻ തന്റെ ജഡത്തിൻ
ദിവസങ്ങളിൽ തന്നെ [12] മരണ
ത്തിൽനിന്ന രക്ഷിപ്പാൻ ശക്തി
യുള്ളവനുലെക്ക [13] താൻ ഉറെച്ച
നിലവിളിയോടും കണ്ണുനീരുക
ളോടും കൂടെ [14] പ്രാൎത്ഥനകളെയും
അപെക്ഷകളെയും ചെയ്കയും,
[15] താൻ ഭയപ്പെട്ടതിൽ കേൾക്ക
പ്പെടുകയും ചെയ്തു;
൮ [16] അവൻ പുത്രനായിരുന്നു
എങ്കിലും, അവൻ അനുഭവിച്ച
കഷ്ടങ്ങളാൽ [17] അനുസരണത്തെ
പഠിച്ചു;
൯ [18] പൂൎണ്ണനായി തീൎന്നിട്ടു, അ
വൻ തന്നെ അനുസരിക്കുന്നവ
ൎക്ക എല്ലാവൎക്കും നിത്യരക്ഷയുടെ
കാരണനായി ഭവിച്ചു;
൧൦ [19] മെൽക്കിസെദെക്കിന്റെ
ക്രമപ്രകാരം പ്രധാനാചാൎയ്യൻ
എന്ന ദൈവത്താൽ വിളിക്കപ്പെ
ടുകയും ചെയ്തു.
൧൧ അവനെ കുറിച്ച [20] ഞ
ങ്ങൾക്ക പറവാൻ വളരെ ഉണ്ടു,
നിങ്ങൾ [21] കേൾപ്പാൻ മന്ദമുള്ള
വരാകകൊണ്ടു, അൎത്ഥം പറവാൻ
വിഷമമുള്ളവ തന്നെ.
൧൨ എന്തുകൊണ്ടെന്നാൽ കാല
ത്തെ നോക്കിയാൽ ഉപദെഷ്ടാക്ക
ന്മാരായിരിക്കേണ്ടുന്ന നിങ്ങൾക്ക
[22] ദൈവത്തിന്റെ വാക്യങ്ങളുടെ
ആദ്യ സംഗതികൾ ഇന്നവയാ
കുന്നു എന്ന ഒരുത്തൻ പിന്നെ
യും ഉപദെശിപ്പാൻ നിങ്ങൾക്ക
ആവശ്യമുണ്ടു: നിങ്ങൾ ബലമു
ള്ള ആഹാരത്തെ കൊണ്ടല്ല, [23]
പാലുകൊണ്ടു ആവശ്യമുള്ളവരാ
യി തീൎന്നിരിക്കുന്നു.
൧൩ എന്തുകൊണ്ടെന്നാൽ പാ
ൽ കുടിക്കുന്നവൻ എല്ലാം നീതി
യുടെ വചനത്തിൽ പരിചയമി
ല്ലാത്തവനാകുന്നു: എന്തെന്നാൽ
അവൻ [24] ശിശുവാകുന്നു.
൧൪ എന്നാൽ ബലമുള്ള ആ
ഹാരം മുതിൎന്നവൎക്ക ഉള്ളതാകുന്നു,
[25] ഗുണദോഷങ്ങളെ തിരിച്ചറി
വാൻ പരിചയംകൊണ്ടു അഭ്യ
സിക്കപ്പെട്ട ഇന്ദ്രിയങ്ങളുള്ളവ
ൎക്ക തന്നെ.

## ൬ അദ്ധ്യായം.

൧ വിശ്വാസത്തിൽനിന്ന മറിഞ്ഞുകളയുന്നവരെ കുറിച്ച. ൯ ദൈവഭക്തിയിൽ സ്ഥിരമായി ഇരിക്കണമെന്ന ഉപദെശിക്കുന്നത. ൧൩ വാഗ്ദത്തത്തിന്റെ അവകാശികൾക്ക ആശ്വാസത്തിനായിട്ട ആണ ഇട്ടിരിക്കുന്നു

അതുകൊണ്ടു [1] ക്രിസ്തുവിന്റെ
ആദ്യ പാഠങ്ങളുടെ ഉപദേശ
ത്തെ വിട്ടു, നാം പൂൎണ്ണതയിലേക്ക
നടക്ക.
൨ [2] മരിച്ച ക്രിയകളിൽനിന്നു

12. മത്താ. ൨൬: ൩൯. മൎക്കൊ. ൧൪: ൩൬. 13. സങ്കി. ൨൨: ൧. മത്താ. ൨൭: ൪൬, ൫൦. മൎക്കൊ. ൧൫: ൩൪, ൩൭. 14. മത്താ. ൨൬: ൩൯, ൪൨, ൪൪. മൎക്കൊ. ൧൪: ൩൬, ൩൯. യോഹ. ൧൭: ൧. 15. മത്താ. ൨൬: ൩൭. മൎക്കൊ. ൧൪: ൩൩. ലൂ. ൨൨: ൪൩. യോഹ. ൧൨: ൨൭. 16. എബ്രാ. ൩: ൬. 17. ഫിലി. ൨: ൮. 18. എബ്രാ: ൨: ൧൦. ൧൧: ൪൦. 19. എബ്രാ. ൫: ൬, ൬: ൨൦. 20. യോഹ. ൧൬: ൧൨. ൨ പത്രൊ. ൩: ൧൬. 21. മത്താ. ൧൩: ൧൫. 22. എബ്രാ. ൬: ൧. 23. ൧ കോറി. ൩: ൧, ൨, ൩. 24. ൧ കോറി. ൧൩: ൧൧. ൧൪: ൨൦. എഫെ. ൪: ൧൪. ൧ പത്രൊ. ൨: ൨. 25. യെശാ. ൭: ൧൫. ൧ കോറി. ൨: ൧൪, ൧൫.

1. ഫിലി. ൩: ൧൨, ൧൩, ൧൪. എബ്രാ. ൫: ൧൨. 2. എബ്രാ. ൯: ൧൪.

ള്ള അനുതാപം ദൈവത്തിലുള്ള
വിശ്വാസം, [3]ജ്ഞാനസ്നാനങ്ങളെ
കുറിച്ചുള്ള ഉപദേശം, [4]കൈവെ
പ്പ, [5]മരിച്ചവരുടെ ഉയിൎപ്പ, [6]നി
ത്യമുള്ള ന്യായവിധി [എന്നിങ്ങി
നെയുള്ള] അടിസ്ഥാനത്തെ നാം
വീണ്ടും ഇടരുത.
൩ [7]ദൈവം അനുവദിക്കുന്നു
എങ്കിൽ, ഇതിനെ നാം ചെയ്യു
യും ചെയ്യും.
൪ എന്തുകൊണ്ടെന്നാൽ [8]ഒരി
ക്കൽ പ്രകാശിപ്പിക്കപ്പെട്ടുകയും,
[9]സ്വൎഗ്ഗത്തിങ്കൽനിന്നുള്ള ദാന
ത്തെ ആസ്വദിക്കയും, [10]പരിശു
ദ്ധാത്മാവിന്റെ അംശികളായി
തീരുകയും,
൫ ദൈവത്തിന്റെ നല്ല വാ
ക്യത്തെയും [11]വരുവാനുള്ള ലോ
കത്തിന്റെ ശക്തികളെയും ആ
സ്വദിക്കയും ചെയ്തിട്ടുള്ളവർ,
൬ വീണുപോയാൽ, അവരെ
പിന്നെയും അനുതാപത്തിന പു
തിയതാക്കുവാൻ [12]കഴിയാത്തതാ
കുന്നു: [13]അവർ ദൈവത്തിന്റെ
പുത്രനെ തങ്ങൾക്കായി വീണ്ടും
കുരിശിൽ തറെച്ച, ലോകാപവാ
ദം വരുത്തുന്നതുകൊണ്ടാകുന്നു.
൭ എന്തുകൊണ്ടെന്നാൽ തന്റെ
മേൽ പലപ്പോഴും വരുന്ന മഴ
യെ കുടിക്കയും, കൃഷി ചെയ്യുന്ന
വൎക്ക തക്കതായുള്ള സസ്യത്തെ
ജനിപ്പിക്കയും ചെയ്യുന്ന നിലം
[14]ദൈവത്തിങ്കൽനിന്ന അനുഗ്ര
ഹത്തെ പ്രാപിക്കുന്നു.
൮ എന്നാൽ [15]മുള്ളുകളെയും മുൾ
പടൎപ്പുകളെയും മുളെപ്പിക്കുന്നത
തള്ളിക്കളയപ്പെടുന്നു, ശാപത്തിന
സമീപിച്ചുമിരിക്കുന്നു: അതി
ന്റെ അവസാനം ചുടപ്പെടുന്ന
താകുന്നു.
൯ എന്നാൽ പ്രിയമുള്ളവരേ,
ഞങ്ങൾ ഇപ്രകാരം പറയുന്നു
എങ്കിലും, നിങ്ങളെ കുറിച്ച ഏറെ
നല്ലതായും രക്ഷെക്ക ചേരുന്ന
തായുമുള്ള കാൎയ്യങ്ങൾ ഞങ്ങൾക്ക
നിശ്ചയമായിരിക്കുന്നു.
൧൦ [16]എന്തെന്നാൽ [17]ദൈവം,
നിങ്ങളുടെ പ്രവൃത്തിയെയും, നി
ങ്ങൾ [18]ശുദ്ധിമാന്മാൎക്ക ശുശ്രൂ
ഷിച്ചതിനാലും, ശുശ്രൂഷിക്കുന്ന
തിനാലും, തന്റെ നാമത്തിനായി
ട്ട കാണിച്ച സ്നേഹത്തിന്റെ പ്ര
യത്നത്തെയും, [19]മറന്നുകളവാൻ
അന്യായമുള്ളവനല്ല.
൧൧ എന്നാൽ നിങ്ങൾ മടിയുള്ള
വരാകാതെ, വിശ്വാസത്താലും ക്ഷ
മയാലും [20]വാഗ്ദത്തങ്ങളെ അവകാ
ശമായനുഭവിക്കുന്നവരെ പിന്തു
ടരുന്നവരാകേണ്ടുന്നതിനായിട്ട,
൧൨ [21]നിങ്ങളിൽ ഓരോരുത്തൻ

3 നടപ്പ. ൧൯: ൪, ൫. 4. നടപ്പ. ൮: ൧൪, ൧൫, ൧൬, ൧൭. ൧൯: ൬. 5. നടപ്പ. ൧൭: ൩൧, ൩൨. 6. നടപ്പ. ൨൪: ൨൫. റോമാ. ൨: ൧൬. 7. നടപ്പ. ൧൮: ൨൧. ൧ കോറി. ൪: ൧൯. 8. എബ്രാ. ൧൦: ൩൨. 9. യോഹ. ൪: ൧൦. ൬: ൩൨. എഫെ. ൨: ൮. 10. ഗലാ. ൩: ൨, ൫. എബ്രാ. ൨: ൪. 11. എബ്രാ. ൨: ൫. 12. മത്താ. ൧൨: ൩൧, ൩൨. എബ്രാ. ൧൦: ൨൬. ൨ പത്രോ. ൨: ൨൦, ൨൧. ൧ യോഹ. ൫: ൧൬. 13. എബ്രാ. ൧൦: ൨൯. 14. സങ്കീ. ൬൫: ൧൦. 15. യശാ. ൫: ൬. 16. സുഭാ. ൧൪: ൩൧. മത്താ. ൧൦: ൪൨. ൨൫: ൪൦. യോഹ. ൧൩: ൨൦. 17. ൧ തെസ്സ. ൧: ൩. 18. റോമാ. ൧൫: ൨൫. ൨ കോറി. ൮: ൪. ൯: ൧, ൧൨. ൨ തിമോ. ൧: ൧൮. 19. റോമാ. ൩: ൪. ൨ തെസ്സ. ൧: ൬, ൭. 20. എബ്രാ. ൧൦: ൩൬. 21. എബ്രാ. ൩: ൬, ൧൪.

അവസാനത്തോളം ആശാബന്ധത്തിന്റെ [22] പൂർണ്ണ നിശ്ചയത്തിനായിട്ട ആ ജാഗ്രതയെ തന്നെ കാട്ടേണമെന്ന ഞങ്ങൾ വാഞ്ഛിക്കുന്നു.

൰൩ എന്തെന്നാൽ ദൈവം അബ്രഹാമിന്ന വാഗ്ദത്തം ചെയ്തപ്പോൾ, തന്നെക്കാൾ വലിയവനെകൊണ്ട ആണയിടുവാൻ ഇല്ലായ്കയാൽ, [23] തന്നെക്കൊണ്ട തന്നെ ആണയിട്ട,

൰൪ ഞാൻ നിന്നെ അനുഗ്രഹത്തോടെ അനുഗ്രഹിക്കയും, നിന്നെ വർദ്ധനയോടെ വർദ്ധിപ്പിക്കയും ചെയ്യും സത്യം എന്ന പറഞ്ഞു.

൰൫ അപ്രകാരം അവൻ ദീർഘക്ഷമയോടിരുന്നാറെ, വാഗ്ദത്തത്തെ പ്രാപിക്കയും ചെയ്തു.

൰൬ എന്തെന്നാൽ മനുഷ്യർ അതിമഹാനെകൊണ്ട ആണയിടുന്നു സത്യം, [24] സ്ഥിരം വരുത്തുന്നതിനായിട്ട ആണ അവൎക്ക സകല വിവാദത്തിന്റെയും അവസാനവും ആകുന്നു.

൰൭ ഇതിനാൽ ദൈവം തന്റെ [25] ആലോചനയുടെ മാററമില്ലായ്മയെ [26] വാഗ്ദത്തത്തിന്റെ അവകാശികൾക്ക ഏററവും പരിപൂർണ്ണമായി കാട്ടുവാൻ ഇച്ഛിച്ചകൊണ്ട, അതിനെ ഒരു ആണയാൽ ഉറപ്പിച്ചു:

൰൮ അത [27] നമ്മുടെ മുമ്പാകെ വെക്കപ്പെട്ടിരിക്കുന്ന ആശാബന്ധത്തെ പിടിച്ചുകൊൾവാൻ അഭയം പ്രാപിച്ചവരായ നമുക്ക, മാററമില്ലാത്തതും ദൈവത്തിന്ന അസത്യം പറഞ്ഞുകൂടാത്തതുമായ രണ്ട കാൎയ്യങ്ങളാൽ ഉറപ്പുള്ള ആശ്വാസം ഉണ്ടാകേണ്ടുന്നതിന്ന തന്നെ:

൰൯ ആ [ആശാബന്ധം] ആത്മാവിന്റെ ഒരു നങ്കൂരം പോലെ നിശ്ചയമായും സ്ഥിരമായും, [28] തിരശ്ശീലെക്ക അകത്തായി ഉള്ളതിലേക്ക പ്രവേശിക്കുന്നതായും നമുക്ക ഉണ്ട.

൨൰ [29] മുന്നോടുന്നവനായ യേശു, നമുക്കു വേണ്ടി അവിടേക്ക പ്രവേശിച്ചിരിക്കുന്നു, [30] മെൽക്കിസെദേക്കിന്റെ ക്രമപ്രകാരം എന്നെന്നേക്കും പ്രധാനാചാൎയ്യനായി തീൎന്നവൻ തന്നെ.

## ൭ അദ്ധ്യായം.

൧ മെൽക്കിസെദേക്കിന്റെ ആചാൎയ്യത്വം ലേവിക്കാരുടേതിനെക്കാൾ ശ്രേഷ്ഠം എന്നുള്ളത.

1 ഈ മെൽക്കിസെദേക്ക സാലേമിന്റെ രാജാവും, അത്യുന്നതനാകുന്ന ദൈവത്തിന്റെ ആചാൎയ്യനുമായി [ഇരുന്നു;] രാജാക്കന്മാരെ വധിക്കുന്നതിൽനിന്ന തിരിച്ചുവരുന്ന അബ്രഹാമിനെ അവൻ എതിരേററ, അവനെ അനുഗ്രഹിക്കയും ചെയ്തു:

൨ അവന്ന അബ്രഹാം സകലത്തിലും പത്തിലൊന്ന കൊടുക്കയും ചെയ്തു; അവൻ ആദ്യം

22. കൊലൊ. ൨: ൨. 23. ആദ്യ. ൨൨: ൰൬, ൰൭. സങ്കി. ൱൰: ൪. ലൂ. ൧: ൭൩.
24. പുറ. ൨൨: ൰൰. 25. റോമാ. ൰൰: ൨൯ 26. എബ്രാ. ൰൰: ൯. 27 എബ്രാ. ൰൨: ൰. 28. ലേവി. ൰൬: ൰൫. എബ്രാ. ൯: ൭. 29. എബ്രാ. ൪: ൰൪. ൮: ൧. ൯: ൨൪. 30. എബ്രാ. ൩: ൧. ൫: ൬, ൰൰. ൭: ൰൭. 31. ആദ്യ. ൰൪: ൰൮.

അൎത്ഥത്താൽ നീതിയുടെ രാജാവ എന്നും, പിന്നത്തേതിൽ സമാധാനത്തിന്റെ രാജാവ എന്ന അൎത്ഥമാകുന്ന സാലേമിന്റെ രാജാവ എന്നും പറയപ്പെട്ടവനായി;

൩ പിതാവില്ലാതെയും, മാതാവില്ലാതെയും, വംശപാരമ്പൎയ്യമില്ലാതെയും ഉള്ളവനായി, ദിവസാരംഭവും ജീവാവസാനവും ഇല്ലാത്തവനായി, ദൈവത്തിന്റെ പുത്രനോട സദൃശനാക്കപ്പെട്ട, എന്നും ഒരു ആചാൎയ്യനായി നിലനില്ക്കുന്നു.

൪ ഇവൻ എത്ര ശ്രേഷ്ഠനായിരുന്നു എന്ന വിചാരിച്ചുകൊൾവിൻ, [2] ഗോത്രപ്രമാണിയായ അബ്രഹാമും അവന കൊള്ളയിൽ പത്തിലൊന്ന കൊടുത്തുവല്ലൊ.

൫ [3] ലേവിയുടെ പുത്രന്മാരിൽ ആചാൎയ്യസ്ഥാനത്തെ പ്രാപിക്കുന്നവരും, ന്യായപ്രമാണത്തിൻ പ്രകാരം, ജനത്തോട, പത്തിലൊന്ന വാങ്ങുവാൻ ഒരു കല്പനയുണ്ടല്ലൊ, ആയത അബ്രഹാമിന്റെ കടിപ്രദേശത്തിൽനിന്ന ഉത്ഭവിച്ച തങ്ങളുടെ സഹോദരന്മാരോട തന്നെ.

൬ എന്നാൽ അവരിൽനിന്ന വംശം എണ്ണപ്പെടാത്തവൻ അബ്രഹാമിനോട പത്തിലൊന്ന വാങ്ങുകയും, [4] വാഗ്ദത്തങ്ങളെ ലഭിച്ചവനെ [5] അനുഗ്രഹിക്കയും ചെയ്തു.

൭ എന്നാൽ ചെറിയവൻ വലിയവനാൽ അനുഗ്രഹിക്കപ്പെടുന്നു എന്നുള്ളതിന ഒരു തൎക്കവുമില്ല.

൮ വിശേഷിച്ചും ഇവിടെ മരിക്കുന്ന മനുഷ്യർ പത്തിലൊന്ന വാങ്ങുന്നു, [6] അവിടെയൊ ജീവിക്കുന്നു എന്ന സാക്ഷിപ്പെട്ടവൻ അത്രെ.

൯ പിന്നെയും പത്തിലൊന്ന വാങ്ങുന്ന ലേവിയും അബ്രഹാമിൽ പത്തിലൊന്ന കൊടുത്തു എന്നുള്ള പ്രകാരം പറയാമല്ലൊ.

൧൦ എന്തുകൊണ്ടെന്നാൽ മെൽക്കിസെദേക്ക അവനെ എതിരേറ്റപ്പോഴും, [ലേവി] തന്റെ പിതാവിന്റെ കടിപ്രദേശത്തിൽ ഉണ്ടായിരുന്നു.

൧൧ എന്നാൽ [7] ലേവിയ ആചാൎയ്യത്വത്താൽ, (അതിൻ കീഴിലല്ലൊ ജനം ന്യായപ്രമാണത്തെ പ്രാപിച്ചത,) പൂൎണ്ണത ഉണ്ടായിരുന്നു എങ്കിൽ, പിന്നെ അഹറോന്റെ ക്രമപ്രകാരം വിളിക്കപ്പെടാതെ, മെൽക്കിസെദേക്കിന്റെ ക്രമപ്രകാരം മറ്റൊരു ആചാൎയ്യൻ ഉണ്ടാകുവാൻ എന്തൊരു ആവശ്യം?

൧൨ ആചാൎയ്യത്വം മാറിപ്പോയതുകൊണ്ട, ന്യായപ്രമാണത്തിനും ഒരു മാറ്റം ഉണ്ടാകുവാൻ ആവശ്യമുണ്ടല്ലൊ.

൧൩ എന്തുകൊണ്ടെന്നാൽ ഈ കാൎയ്യങ്ങൾ ആരെകുറിച്ചു പറയപ്പെടുന്നുവൊ അവൻ മറ്റൊരു ഗോത്രത്തിലുള്ളവനാകുന്നു, അ

2. ആദ്യ. ൧൪: ൨൦. 3. ൪ മോ. ൧൮: ൨൧, ൨൬. 4. റോമാ. ൪: ൧൩. ഗലാ. ൩: ൧൬. 5. ആദ്യ. ൧൪: ൧൯. 6. എബ്ര. ൫: ൬. ൬: ൨൦. 7. ഗലാ. ൨: ൨൧. എബ്രാ. ൭: ൧൮, ൧൯ ൮: ൭.

തിൽനിന്ന ഒരുത്തനും ബലിപീഠത്തിങ്കൽ പരിചാരകം ചെയ്തിട്ടില്ല.

൧൪ എന്തെന്നാൽ [8] നമ്മുടെ കൎത്താവ യെഹൂദായിൽനിന്ന ഉദിച്ചു എന്നുള്ളത സ്പഷ്ടമാകുന്നു: ആ ഗോത്രത്തെ കുറിച്ച മോശ ആചാൎയ്യത്വത്തെ സംബന്ധിച്ച ഒന്നും പറഞ്ഞിട്ടില്ല.

൧൫ പിന്നെയും മറ്റൊരു ആചാൎയ്യൻ മെൽക്കിസെദേക്കിന്റെ സാദൃശ്യപ്രകാരം ഉണ്ടാകുന്നതിനാൽ, അത പിന്നെ എത്രയും അധികം സ്പഷ്ടമായിരിക്കുന്നു,

൧൬ അവൻ ജഡസംബന്ധ കല്പനയുടെ ന്യായപ്രമാണത്തിൻ പ്രകാരമല്ല, അവസാനമില്ലാത്ത ജീവന്റെ ശക്തിയിൻപ്രകാരം തന്നെ ആക്കി വെക്കപ്പെട്ടവൻ ആകുന്നു.

൧൭ എന്തുകൊണ്ടെന്നാൽ [9] നീ മെൽക്കിസെദേക്കിന്റെ ക്രമപ്രകാരം എന്നെന്നേക്കും ഒരു ആചാൎയ്യനാകുന്നു എന്ന അവൻ സാക്ഷീകരിക്കുന്നു.

൧൮ എന്തെന്നാൽ മുമ്പിലത്തെ കല്പന, [10] അതിന്റെ ബലഹീനതയുടെയും അപ്രയോജനത്തിന്റെയും നിമിത്തമായിട്ട, തള്ളപ്പെടുന്നു സത്യം.

൧൯ എന്തുകൊണ്ടെന്നാൽ [11] ന്യായപ്രമാണം ഒന്നിനെയും പൂൎത്തിയാക്കീട്ടില്ല, [12] ഏറ്റവും നല്ല ആശാബന്ധത്തിന്റെ പ്രവേശനമത്രെ. അതിനാൽ [13] നാം ദൈവത്തിന്റെ അടുക്കൽ സമീപിക്കുന്നു.

൨൦ പിന്നെ അവർ ആണകൂടാതെ ആചാൎയ്യന്മാരാക്കപ്പെടുന്നു; ഇവനൊ, നീ മെൽക്കിസെദേക്കിന്റെ ക്രമപ്രകാരം എന്നെന്നേക്കും ഒരു ആചാൎയ്യനാകുന്നു എന്ന [14] കൎത്താവ ആണയിട്ടു അനുതാപിക്കയുമില്ല എന്ന അവനോട പറഞ്ഞവനാൽ ആണയോട കൂടി തന്നെ.

൨൧ എന്നാൽ അവൻ ആണ കൂടാതെയല്ലാത്തത എത്രയൊ,

൨൨ അത്രയും അധികം വിശേഷമുള്ള നിയമത്തിന [15] യേശു ഉത്തരവാദിയായി തീൎന്നിരിക്കുന്നു.

൨൩ പിന്നെ നിലനില്പാൻ അവൎക്ക മരണം നിമിത്തം വിഘ്നം വരികകൊണ്ട, അവർ അനേകം ആചാൎയ്യന്മാരായിരുന്നു സത്യം.

൨൪ എന്നാൽ ഇവന, താൻ എന്നെന്നേക്കും നിലനില്ക്കുന്നതുകൊണ്ട, മാറിപ്പോകാത്ത ആചാൎയ്യത്വം ഉണ്ട.

൨൫ എന്നതുകൊണ്ട അവന തന്റെ മൂലമായി ദൈവത്തിന്റെ അടുക്കൽ വരുന്നവരെ അവസാനത്തോളം രക്ഷിപ്പാനും കഴിയും, എന്തുകൊണ്ടെന്നാൽ അ

8. യെശാ. ൧൧: ൧. മത്താ. ൧: ൩. ലൂ. ൩: ൩൩. രോമാ. ൧: ൩. അറി ൫: ൫. 9 സങ്കീ, ൧൧൦: ൪. എബ്രാ. ൫: ൬, ൧൦. ൬: ൨൦. 10. രോമാ. ൮: ൩. ഗലാ. ൪: ൯. 11. നടപ്പ. ൧൩: ൩൯. രോമാ. ൩: ൨൦, ൨൧, ൨൮. ൮: ൩. ഗലാ. ൨: ൧൬. എബ്രാ. ൯: ൯. 12. എബ്രാ. ൬: ൧൮. ൮: ൬. 13. രോമാ. ൫: ൨. എഫെ. ൨: ൧൮. ൩: ൧൨. എബ്രാ. ൪: ൧൬ ൧൦: ൧൯. 14. സങ്കീ. ൧൧൦: ൪. 15. എബ്രാ ൮: ൬ ൯: ൧൫. ൧൨: ൨൪.

വൻ [16]അവൎക്ക വേണ്ടി പ്രാൎത്ഥ
ന ചെയ്യുന്നതിന എന്നെന്നേ
ക്കും ജീവിക്കുന്നു.
൨൬ എന്തുകൊണ്ടെന്നാൽ [17]പരി
ശുദ്ധനും, ദോഷമില്ലാത്തവനും,
നിൎമ്മലനും, പാപികളിൽനിന്ന
വേർപെട്ടവനും, [18]സ്വൎഗ്ഗങ്ങളെ
ക്കാൾ ഉന്നതനായവനുമായി, ഇ
പ്രകാരമുള്ളൊരു പ്രധാനാചാൎയ്യ
ൻ നമുക്ക യോഗ്യനായി:
൨൭ പ്രധാനാചാൎയ്യന്മാരെ പോ
ലെ, [19]മുമ്പെ തന്റെ സ്വന്ത പാ
പങ്ങൾക്ക വേണ്ടിയും [20]പിന്നെ
ജനങ്ങളുടെ [പാപങ്ങൾക്ക വേ
ണ്ടിയും] ദിനം പ്രതിയും ബലി
കഴിപ്പാൻ അവന ആവശ്യമില്ല:
ഇതിനെ അവൻ തന്നെത്താൻ
ബലികഴിച്ചപ്പോൾ [21]ഒരിക്കലാ
യിട്ട ചെയ്തുവല്ലൊ.
൨൮ എന്തെന്നാൽ ന്യായപ്രമാ
ണം ബലഹീനതയുള്ള [22]മനുഷ്യ
രെ പ്രധാനാചാൎയ്യന്മാരായിട്ടാ
ക്കുന്നു; എന്നാൽ ന്യായപ്രമാണ
ത്തിന്റെ ശേഷം ഉണ്ടായ ആ
ണയുടെ വചനം [23]എന്നെന്നേ
ക്കും ശുദ്ധീകരിക്കപ്പെട്ട പുത്രനെ
ആക്കിവെക്കുന്നു.

## ൮ അദ്ധ്യായം.

൧ ക്രിസ്തുവിന്റെ നിത്യ ആചാൎയ്യത്വം കൊണ്ട ലേവിയാചാൎയ്യത്വവും. ൭ നിത്യനിയമം കൊണ്ട അനിത്യനിയമവും തള്ളപ്പെടുന്നത.

എന്നാൽ പറയപ്പെട്ടവയുടെ
സാരം ഇതാകുന്നു: സ്വൎഗ്ഗങ്ങ
ളിൽ മഹിമാസനത്തിന്റെ [1]
വലത്തു ഭാഗത്ത ഇരിക്കുന്നവ
നും,
൨ [2]വിശുദ്ധ സ്ഥലത്തിലെയും,
മനുഷ്യനല്ല, കൎത്താവ തന്നെ
സ്ഥാപിച്ച [3]സത്യ കൂടാരത്തിലെ
യും ശുശ്രൂഷക്കാരനുമായി ഇപ്ര
കാരമുള്ളൊരു പ്രധാനാചാൎയ്യൻ
നമുക്ക ഉണ്ട.
൩ എന്തുകൊണ്ടെന്നാൽ [4]എ
ല്ലാ പ്രധാനാചാൎയ്യനും വഴിപാ
ടുകളെയും ബലികളെയും കഴി
പ്പാൻ ആക്കപ്പെടുന്നു: അതുകൊ
ണ്ട [5]ഇവനും നിവേദിപ്പാൻ
വല്ലതും വേണ്ടിയിരുന്നു.
൪ അവൻ ഭൂമിയിൽ ആയിരു
ന്നു എന്നുവരികിൽ, ആചാൎയ്യനാ
കയില്ല, എന്തുകൊണ്ടെന്നാൽ ന്യാ
യപ്രമാണപ്രകാരം വഴിപാടുക
ളെ കഴിക്കുന്ന ആചാൎയ്യന്മാർ ഉ
ണ്ട:
൫ ഇവർ [6]സ്വൎഗ്ഗകാൎയ്യങ്ങളുടെ
ദൃഷ്ടാന്തത്തിനും നിഴലിനും ശു
ശ്രൂഷ ചെയ്യുന്നു, കൂടാരത്തെ തീ
ൎപ്പാൻ മോശ ആരംഭിച്ചപ്പോൾ,
[7]നീ സകലത്തെയും പൎവ്വതത്തി
ൽ നിനക്ക കാണിക്കപ്പെട്ട മാതൃ

16 റോമ. ൮: ൩൪. ൧ തിമോ. ൨: ൫. എബ്രാ. ൯: ൨൪. ൧ യോഹ ൨: ൧. 17. എബ്രാ. ൪: ൧൫. 18. എഫെ. ൧: ൨൦. ൪: ൧൦. എബ്രാ ൮: ൧. 19. ലേവി. ൯: ൭. ൧൬: ൬, ൧൧. എബ്രാ. ൫: ൩. ൯: ൭. 20. ലേവി ൧൬: ൧൫ 21. റോമ. ൬: ൧൦. എബ്രാ. ൯: ൧൨, ൨൮. ൧൦: ൧൨. 22. എബ്രാ. ൫: ൧, ൨. 23. എബ്രാ. ൨: ൧൦. ൫. ൯.
1. എഫെ. ൧: ൨൦. കൊലോ. ൩: ൧. എബ്രാ. ൧: ൩. ൧൦: ൧൨. ൧൨: ൨. 2. എബ്രാ. ൯: ൮, ൧൨, ൨൪. 3. എബ്രാ. ൯: ൧൧. 4. എബ്രാ ൫: ൧. 5. എഫെ. ൫: ൨. എബ്രാ. ൯: ൧൪. 6. കൊലോ. ൨: ൧൭. എബ്രാ. ൯: ൨൩, ൧൦: ൧. 7. പുറ. ൨൫: ൪൦. ൨൬: ൩൦. ൨൭: ൮. അ. പ്ര. ൭: ൪൪.

ക പ്രകാരം തന്നെ ചെയ്യാൻ നോക്കുക, എന്ന അവനകല്പനയുണ്ടായ പ്രകാരം തന്നെ.

൬ എന്നാൽ ഇപ്പോൾ അവൻ ഏറെ നല്ല വാഗ്ദത്തങ്ങളിന്മേൽ ചട്ടമാക്കപ്പെട്ട, ഏറെ നല്ല നിയമത്തിന്റെ മദ്ധ്യസ്ഥനാകയാൽ, അത്രത്തോളം അധിക വിശേഷമുള്ള ശുശ്രൂഷയെ പ്രാപിച്ചിരിക്കുന്നു.

൭ എന്തെന്നാൽ [8] ആ ഒന്നാമത്തെ [നിയമം] കുററമില്ലാത്തതായിരുന്നു എങ്കിൽ, പിന്നെ രണ്ടാമത്തേതിന സ്ഥലം അന്വേഷിക്കപ്പെടുകയില്ലാഞ്ഞു.

൮ എന്തുകൊണ്ടെന്നാൽ കുററപ്പെടുത്തീട്ട, അവൻ അവരോട പറയുന്നു, [10] ഇതാ, ദിവസങ്ങൾ വരുന്നു എന്ന യഹോവാ പറയുന്നു. അപ്പോൾ ഞാൻ ഇസ്രായെലിന്റെ ഭവനത്തോടും യെഹൂദായുടെ ഭവനത്തോടും ഒരു പുതിയ ഉഭയസമ്മതം ചെയ്യും:

൯ ഞാൻ അവരുടെ പിതാക്കന്മാരെ മിസ്രയിം ദേശത്തുനിന്നകൊണ്ടുവരേണ്ടുന്നതിനായിട്ട കൈക്ക പിടിച്ച ദിവസത്തിൽ, ഞാൻ അവരോട ചെയ്തിട്ടുള്ള ഉഭയസമ്മതത്തിൻപ്രകാരമല്ല, അതെന്തുകൊണ്ടെന്നാൽ അവർ എന്റെ നിയമത്തിൽ സ്ഥിരമായി നിന്നിട്ടില്ല. ഞാനും അവരെ ശ്രദ്ധിച്ചതുമില്ല എന്ന കർത്താവ പറയുന്നു.

൧൦ എന്നാൽ ആ ദിവസങ്ങളുടെ ശേഷം ഞാൻ ഇസ്രായേൽ ഭവനത്തോട നിയമിക്കുന്ന [11] ഉഭയസമ്മതം ഇതാകുന്നു, എന്ന കർത്താവ പറയുന്നു; ഞാൻ എന്റെ ന്യായപ്രമാണങ്ങളെ അവരുടെ മനസ്സിൽ ആക്കി, അവയെ അവരുടെ ഹൃദയങ്ങളിലും എഴുതും, [12] ഞാൻ അവൎക്ക ദൈവമാകും, അവർ എനിക്ക ജനമായുമിരിക്കും:

൧൧ ഓരോരുത്തൻ തന്റെ തന്റെ അയല്ക്കാരനെയും, ഓരോരുത്തൻ തന്റെ തന്റെ സഹോദരനെയും, കർത്താവിനെ അറിക എന്ന പറഞ്ഞ, [13] പഠിപ്പിക്കയുമില്ല: അതെന്തുകൊണ്ടെന്നാൽ അവരിൽ ചെറിയവൻ മുതൽ വലിയവൻ വരെ എല്ലാവരും എന്നെ അറിയേണ്ടിവരും.

൧൨ എന്തുകൊണ്ടെന്നാൽ ഞാൻ അവരുടെ അന്യായങ്ങൾക്ക കരുണയുള്ളവനാകും, [14] അവരുടെ പാപങ്ങളെയും അവരുടെ അക്രമങ്ങളെയും ഇനി ഓൎക്കയുമില്ല.

൧൩ [15] അവൻ പുതിയ നിയമം എന്ന പറയുന്നതിനാൽ, മുമ്പിലത്തേതിനെ പഴയതാക്കി എന്നാൽ ജീൎണ്ണമായും പഴക്കം ചെന്നതായുമുള്ളത മാഞ്ഞുപോകുവാൻ അടുത്തിരിക്കുന്നു.

## ൯ അദ്ധ്യായം.

൬ ന്യായപ്രമാണത്തിന്റെ കർമ്മങ്ങൾ, ൧൧ ക്രിസ്തുവിന്റെ രക്തത്തെയും ബലിയെയും കാൾ തുലോം താണിട്ടുള്ളതാകുന്നു എന്നുള്ളത.

അതുകൊണ്ട മുമ്പിലത്തെ [നി

8. ൨ കോറി. ൩: ൬, ൮, ൯. എബ്രാ. ൭: ൨൨. 9. എബ്രാ. ൭: ൧൮, ൧൯. 10. യറ. ൩൧: ൩൧, ൩൨, ൩൩, ൩൪. 11 എബ്രാ. ൧൦: ൧൬ 12. സെഖ. ൮: ൮. 13. എശാ. ൫൪: ൧൩. യോഹ. ൬: ൪൫. ൧ യോഹ. ൨: ൨൭ 14. റോമാ ൧൧: ൨൭. എബ്രാ ൧൦: ൧൭. 15. ൨ കോറി ൫: ൧൭.

യമത്തിനും] ദൈവശുശ്രൂഷയു
ടെ കർമ്മങ്ങളും, [1] ലൌകികമായ
വിശുദ്ധ സ്ഥലവും ഉണ്ടായിരു
ന്നു. സത്യം.
൨ എന്തുകൊണ്ടെന്നാൽ ഒന്നാ
മത്തെ [2] കൂടാരം തീൎക്കപ്പെട്ടു: [3] അ
തിൽ [4] കവര വിളക്കും, [5] മേശയും,
കാഴ്ച അപ്പങ്ങളും ഉണ്ടായിരുന്നു;
ആയത വിശുദ്ധ സ്ഥലം എന്നു
പറയപ്പെടുന്നു.
൩ എന്നാൽ [6] രണ്ടാമത്തെ തി
രശ്ശീലെക്ക പിന്നിൽ മഹാ വി
ശുദ്ധസ്ഥലം എന്ന ചൊല്ലപ്പെ
ടുന്ന കൂടാരം ഉണ്ടായിരുന്നു.
൪ ആയതിന പൊന്നുകൊണ്ടു
ള്ള ധൂപകലശവും പൊന്നുകൊ
ണ്ടു പൊതിയപ്പെട്ട [7] നിയമത്തി
ൻ പെട്ടിയും ഉണ്ടായിരുന്നു, അ
തിൽ [8] മന്നാ വെക്കപ്പെട്ട പൊ
ൻ പാത്രവും, [9] അഹറോന്റെ ത
ളിൎത്തതായുള്ള കോലും, [10] നിയമ
ത്തിന്റെ പലകകളും.
൫ [11] അതിന്റെ മീതെ കൃപാ
സനത്തെ നിഴലിക്കുന്ന മഹത്വ
ത്തിന്റെ ഖെറുബകളും ഉണ്ടാ
യിരുന്നു: അവയെ കുറിച്ചു വെ
വ്വേറെ പറവാൻ ഇപ്പോൾ നമു
ക്ക കഴിയുന്നതല്ല.
൬ എന്നാൽ ഇവ ഇപ്രകാരം
തീൎക്കപ്പെട്ടതിന്റെ ശേഷം, [12] ആ
ചാൎയ്യന്മാർ ശുശ്രൂഷ ചെയ്തുകൊ
ണ്ടു ഒന്നാമത്തെ കൂടാരത്തിലെക്ക
എപ്പോഴും കടക്കയുണ്ടായിരുന്നു.
൭ എന്നാൽ രണ്ടാമത്തേതിലെക്ക
[13] സംവത്സരത്തിൽ ഒരിക്കൽ പ്ര
ധാനാചാൎയ്യൻ മാത്രം ചെല്ലും, എ
ന്നാൽ രക്തം കൂടാതെ അല്ല, ആ
തിനെ അവൻ [14] തനിക്ക വേ
ണ്ടിയും, ജനത്തിന്റെ തെറ്റുക
ൾക്ക വേണ്ടിയും നിവേദിച്ചു:
൮ ഒന്നാമത്തെ കൂടാരം നില്ക്കു
ന്ന കാലം [15] മഹാ വിശുദ്ധസ്ഥ
ലത്തിനുള്ള വഴി പ്രകാശിക്കപ്പെ
ട്ടില്ല എന്നുള്ളതിനെ [16] പരിശു
ദ്ധാത്മാവ അറിയിക്കുന്നു:
൯ ആ [കൂടാരം] അക്കാലത്തേക്ക
ദൃഷ്ടാന്തമായിരുന്നു, ശുശ്രൂഷചെ
യ്യുന്നവനെ മനസ്സാക്ഷി സംബ
ന്ധിച്ചു [17] പൂൎണ്ണനാക്കുവാൻ കഴി
യാത്ത വഴിപാടുകളും ബലികളും
അതിൽ കഴിക്കപ്പെട്ടു;
൰ ആയവ [18] ഭക്ഷണങ്ങളിലും
പാനീയങ്ങളിലും, [19] പല വിധ
സ്നാനങ്ങളിലും, [20] ജഡകൎമ്മങ്ങളി
ലും മാത്രം ഇരുന്നു, സംസ്കരിക്കു
ന്ന കാലത്തോളം ചുമത്തപ്പെട്ട
കാൎയ്യങ്ങളും ആയിരുന്നു.
൰൧ എന്നാൽ ക്രിസ്തു [21] വരുവാ
നുള്ള നന്മകളുടെ [22] ഒരു പ്രധാ
നാചാൎയ്യനായി വന്നിട്ടു, കൈ

1. പുറ. ൨൫: ൮. 2. പുറ ൨൬: ൧. 3. പുറ. ൨൬: ൩൫ ൪൦: ൪. 4. പുറ. ൨൫: ൩൧. 5. പുറ. ൨൫: ൨൩, ൩൦. ലേവി. ൨൪: ൫, ൬. 6. പുറ. ൨൬: ൩൧, ൩൩. ൪൦: ൩, ൨൧. എബ്രാ. ൬: ൧൯. 7. പുറ. ൨൫: ൧൦. ൨൬: ൩൩. ൪൦: ൩, ൨൧. 8. പുറ ൧൬: ൩൩, ൩൪. 9. ൪ മോ. ൧൭: ൧൦. 10. പുറ ൨൫: ൧൬, ൨൧. ൩൪: ൨൯. ൪൦: ൨൦. ൫ മോ. ൧൦: ൨, ൫. ൧ രാജാ. ൮: ൯, ൨൧. ൨ നാളാ. ൫: ൧൦. 11. പുറ ൨൫: ൧൮, ൨൨. ലേവി ൧൬: ൨. ൧ രാജാ. ൮: ൬, ൭ 12. ൪ മോ. ൨൮: ൩. ദാനി. ൮: ൧൧. 13. പുറ. ൩൦: ൧൦. ലേവി ൧൬: ൨, ൧൧, ൧൨, ൧൫, ൩൪. എബ്രാ. ൯: ൨൫ 14. എബ്രാ. ൫: ൩. ൭: ൨൭ 15. യോഹ. ൧൪: ൬ 16. എബ്രാ. ൧൦: ൧൯, ൨൦. 17. ഗലാ. ൩: ൨൧. എബ്രാ. ൭: ൧൮, ൧൯. ൧൦: ൧, ൧൧. 18. ലേവി. ൧൧: ൨. കൊലൊ. ൨: ൧൬. 19. ൪ മോ. ൧൯: ൭. 20. എഫെ. ൨: ൧൫. കൊലൊ. ൨: ൨൦. എബ്രാ. ൭: ൧൬ 21. എബ്രാ. ൧൦: ൧. 22. എബ്രാ. ൩: ൧.

വേലയല്ലാത്ത, എന്നു വെച്ചാൽ
ഈ സൃഷ്ടിയല്ലാത്തതായി [23] അ
ധിക വലിപ്പവും തികവുമുള്ളതാ
യ കൂടാരത്താൽ,
൧൨ [24] കോലാട്ടുകളുടെയും പശു
ക്കുട്ടികളുടെയും രക്തത്താലല്ല, [25]
തന്റെ സ്വന്ത രക്തത്താൽ ത
ന്നെ [26] ഒരിക്കൽ വിശുദ്ധസ്ഥല
ത്തിലേക്ക [നമുക്ക വേണ്ടി] [27]
നിത്യമായുള്ള വീണ്ടെടുപ്പിനെ ല
ഭിച്ചുകൊണ്ട, പ്രവേശിച്ചു.
൧൩ എന്തുകൊണ്ടെന്നാൽ [28]
കാളകളുടെയും കോലാട്ടുകളുടെയും
രക്തവും, അശുദ്ധിയുള്ളവരുടെ
മേൽ വിതറപ്പെടുന്ന [29] പശുക്കി
ടാവിന്റെ ചാമ്പലും മാംസത്തി
ന്റെ ശുചീകരണത്തിന ശുദ്ധി
കരിക്കുന്നു എങ്കിൽ,
൧൪ [30] നിത്യാത്മാവു മൂലം ത
ന്നെ താൻ കളങ്കമില്ലാത്തവനാ
യി [31] ദൈവത്തിന ബലികൊടു
ത്തവനായ [32] ക്രിസ്തുവിന്റെ ര
ക്തം, നിങ്ങൾ [33] ജീവനുള്ള ദൈ
വത്തെ സേവിക്കേണ്ടുന്നതിനാ
യിട്ട, [34] നിങ്ങളുടെ മനസ്സാക്ഷി
യെ [35] മരണക്രിയകളിൽനിന്ന
എത്ര അധികം ശുദ്ധമാക്കും.
൧൫ [36] ഇത നിമിത്തം [37] അവൻ
പുതിയ നിയമത്തിന്റെ മദ്ധ്യ
സ്ഥൻ ആകുന്നു. [ആയത] ഒ
ന്നാമത്തെ നിയമത്തിലുൾപ്പെട്ട
ലംഘനങ്ങളുടെ വീണ്ടെടുപ്പിനാ
യി [38] മരണം ഉണ്ടായിട്ട, [39] വി
ളിക്കപ്പെട്ടവർ നിത്യാവകാശത്തി
ന്റെ വാഗ്ദത്തം ലഭിക്കേണ്ടുന്ന
തിന തന്നെ.
൧൬ എന്തുകൊണ്ടെന്നാൽ മര
ണപത്രികഎവിടെയാകുന്നുവൊ,
അവിടെ പത്രികക്കാരന്റെമരണ
മുണ്ടാകുവാൻ ആവശ്യമുണ്ടല്ലൊ:
൧൭ എന്തുകൊണ്ടെന്നാൽ [മനു
ഷ്യർ] മരിച്ചതിന്റെ ശേഷം [40] മ
രണപത്രിക ബലമുള്ളതാകുന്നു:
എന്നാൽ പത്രികക്കാരൻ ജീവ
നോടിരിക്കുമ്പോൾ അത അശേ
ഷം ബലമില്ലാത്തതാകുന്നു.
൧൮ അതുകൊണ്ട [41] ഒന്നാമ
ത്തെ [നിയമവും] രക്തം കൂടാതെ
പ്രതിഷ്ഠിക്കപ്പെട്ടില്ല.
൧൯ എന്തെന്നാൽ മോശ ന്യാ
യപ്രമാണത്തിൻ പ്രകാരം കല്പ
നയെ ഒക്കെയും സകല ജന
ത്തോടും പറഞ്ഞതിന്റെ ശേഷം,
[42] അവൻ പശുക്കുട്ടികളുടെയും
കോലാട്ടുകളുടെയും രക്തത്തെ, [43]
വെള്ളത്തോടും, ചുവന്ന ആട്ടുരോ
മത്തോടും, ഈസോപ്പിനോടും
കൂടെ, എടുത്ത, പുസ്തകത്തിന്മേലും
സകല ജനത്തിന്മേലും തളിച്ചു,
൨൦ ഇത ദൈവം നിങ്ങൾക്ക

23. എബ്രാ. ൮: ൨. 24. എബ്രാ. ൧൦: ൪. 25. നടപ്പ. ൨൦: ൨൮. എഫെ. ൧: ൭. കൊലൊ. ൧: ൧൪. ൧ പത്രൊ. ൧: ൧൯. അറി. ൧: ൫. ൫: ൯. 26: സെഖ. ൩: ൯. എബ്രാ. ൯: ൨൬, ൨൮. ൧൦: ൧൦. 27. ദാനി. ൯: ൨൪. 28. ലെവി. ൧൬: ൧൪, ൧൬. 29. ൪ മോശ ൧൯: ൨, ൧൭. 30. റോമ. ൧: ൪. ൧ പത്രൊ. ൩: ൧൮. 31. എഫെ. ൫: ൨. തിത്തു. ൨: ൧൪. എബ്രാ. ൭: ൨൭. 32 ൧ പത്രൊ. ൧: ൧൯. ൧ യൊഹ. ൧: ൭. അറി. ൧: ൫ 33. ലൂ. ൧: ൭൪. റോമ. ൬: ൧൩, ൨൨. ൧ പത്രൊ. ൪: ൨. 34. എബ്രാ. ൧൦: ൨൨. 35. എബ്രാ. ൬: ൧ 36. ൧ തിമൊ. ൨: ൫. 37. എബ്രാ. ൭: ൨൨. ൮: ൬. ൧൨: ൨൪. 38. റോമ. ൩: ൨൫. ൫: ൬. ൧ പത്രൊ. ൩: ൧൮. 39. എബ്രാ. ൩: ൧. 40. ഗലാ ൩: ൧൫. 41. പുറ. ൨൪: ൬. 42. പുറ. ൨൪: ൫, ൮. ലേവി. ൧൬: ൧൪, ൧൫, ൧൮. 43. ലേവി. ൧൪: ൪, ൬, ൭, ൪൯, ൫൧, ൫൨.

കല്പിച്ച [44] നിയമത്തിലെ രക്തം ആകുന്നു എന്ന പറഞ്ഞു.

൨൧ അപ്രകാരം തന്നെ അവൻ കൂടാരത്തിന്മേലും, ശുശ്രൂഷെക്കുള്ള സകല പാത്രങ്ങളിന്മേലും [45] രക്തം തളിച്ചു.

൨൨ ന്യായപ്രമാണത്തിൻ പ്രകാരം മിക്കവാറും സകലവും രക്തംകൊണ്ടു ശുദ്ധിയാക്കപ്പെട്ടുന്നു: [46] രക്തച്ചൊരിച്ചിൽ കൂടാതെ വിമോചനവുമില്ല.

൨൩ ആകയാൽ [47] സ്വൎഗ്ഗങ്ങളിലുള്ളവയുടെ മാതൃകകൾ ഇവയെ കൊണ്ടു ശുദ്ധിയാക്കപ്പെട്ടുന്നത ആവശ്യമായിരുന്നു. സ്വൎഗ്ഗ കാൎയ്യങ്ങളൊ അവ ഇവയെക്കാൾ നല്ല ബലികളെ കൊണ്ടു അത്രെ.

൨൪ എന്തെന്നാൽ [48] സാക്ഷാൽ ഉള്ളതിന്റെ പ്രതിബിംബമായി [49] കൈവേലയായുള്ള വിശുദ്ധ സ്ഥലത്തിലേക്ക അല്ല ക്രിസ്തു പ്രവേശിച്ചിരിക്കുന്നത. ഇപ്പോൾ [50] ദൈവത്തിന്റെ സന്നിധാനത്തിൽ നമുക്ക വേണ്ടി പ്രത്യക്ഷനാകുവാൻ സ്വൎഗ്ഗത്തിലേക്കത്രെ.

൨൫ [51] പ്രധാനാചാൎയ്യൻ അന്യരക്തത്തോടും കൂടെ സംവത്സരംതോറും ശുദ്ധസ്ഥലത്തിലേക്ക പ്രവേശിക്കുന്നത പോലെ, ഇവൻ പലപ്പോഴും തന്നെതാൻ ബലി കഴിക്കേണ്ടുന്നതിനുമല്ല.

൨൬ അപ്രകാരമായാൽ അവൻ ലോകത്തിന്റെ അടിസ്ഥാനം മുതൽ പലപ്പോഴും കഷ്ടമനുഭവിച്ചിരിക്കെണമല്ലൊ: എന്നാൽ ഇപ്പോൾ [52] ഒരിക്കൽ [53] ലോകാവസാനത്തിങ്കൽ അവൻ തന്റെ ബലിയെ കൊണ്ടു പാപത്തെ നീക്കിക്കളവാനായിട്ടു പ്രത്യക്ഷനായി.

൨൭ വിശേഷിച്ചും [54] ഒരിക്കൽ മരിക്കയും, [55] അതിന്റെ ശേഷം വിധിയും എതപ്രകാരം മനുഷ്യൎക്ക നിയമിക്കപ്പെട്ടിരിക്കുന്നുവൊ,

൨൮ അപ്രകാരം തന്നെ ക്രിസ്തുവും [56] പലരുടെയും [57] പാപങ്ങളെ വഹിപ്പാൻ [58] ഒരിക്കൽ ബലി നല്കപ്പെട്ടു: [59] അവനെ നോക്കിപ്പാൎക്കുന്നവൎക്ക രക്ഷെക്കായി അവൻ പാപംകൂടാതെ രണ്ടാംപ്രാവശ്യം പ്രത്യക്ഷനാകയും ചെയ്യു.

## ൧൦ അദ്ധ്യായം.

൧ പാപമോചനം ന്യായപ്രമാണ ബലികളാൽ അല്ല, ൧൦ ക്രിസ്തു തന്റെ ശരീരത്തെ ബലിനല്കിയതിനാൽ അത്രെ.

എന്നാൽ ന്യായപ്രമാണം [1] വരുവാനുള്ള നന്മകളുടെ [2] നിഴലല്ലാതെ കാൎയ്യങ്ങളുടെ സാക്ഷാൽ

44. പുറ ൨൪: ൮. മത്താ. ൨൬: ൨൮. 45. പുറ. ൨൯: ൧൨, ൩൬. ലേവി. ൮: ൧൫, ൧൯. ൧൬: ൧൪, ൧൫, ൧൮, ൧൯. 46 ലേവി. ൧൭: ൧൧. 47. എബ്രാ. ൮: ൫. 48. എബ്രാ ൮: ൨. 49. എബ്രാ. ൬: ൨൦. 50. റോമാ. ൮: ൩൪. എബ്രാ. ൭: ൨൫. ൧ യോഹ. ൨: ൧. 51. എബ്രാ. ൯: ൭. 52 എബ്രാ. ൭: ൨൭. ൯: ൧൨. ൧൦: ൧൦. ൧ പേത്രൊ. ൩: ൧൮. 53. ൧ കോറി. ൧൦: ൧൧. ഗലാ. ൪. ൪. എഫെ. ൧: ൧൦. 54 ആദ്യ. ൩: ൧൯. പ്രസം. ൩: ൨൦. 55. ൨ കോറി. ൫: ൧൦. അറി. ൨൦: ൧൨, ൧൩. 56. മത്താ. ൨൬: ൨൮. റോമാ. ൬: ൧൦. 57. ൧ പേത്രൊ. ൨: ൨൪. ൧ യോഹ. ൩: ൫. 58. റോമാ ൬: ൧൦. ൧ പേത്രൊ. ൩: ൧൮ 59. തീത്തു. ൨: ൧൩. ൨ പേത്രൊ. ൩: ൧൨.

1 കൊലോ. ൩: ൧൭. 2 കൊലോ. ൨: ൧൭. എബ്രാ. ൮: ൫. ൩: ൨൩.

പ്രതിമ ഇല്ലാത്തതുകൊണ്ട [3]അവർ ആണ്ടുതോറും മുടങ്ങാതെ കഴിച്ച ബലികളെക്കൊണ്ട അടുത്തുവരുന്നവരെ [4]പൂൎണ്ണന്മാരാക്കുവാൻ അതിന ഒരു നാളും കഴികയില്ല.

൨ അല്ലെങ്കിൽ അവ കഴിക്കപ്പെടുന്നത നിന്നുപോകയില്ലയൊ? അതെന്തുകൊണ്ടെന്നാൽ ആരാധനക്കാർ ഒരിക്കൽ ശുദ്ധീകരിക്കപ്പെട്ടതിന്റെ ശേഷം അവൎക്ക പിന്നെ ഒരിക്കലും പാപങ്ങളുടെ മനോബോധം ഉണ്ടാകുന്നതായിരുന്നില്ല.

൩ [5]എന്നാൽ ആ [ബലികളിൽ] സംവത്സരം തോറും വീണ്ടും പാപങ്ങളെ കുറിച്ചുള്ള ഓൎമ്മ [ഉണ്ടാകുന്നു.]

൪ എന്തെന്നാൽ [6]കാളകളുടെയും കോലാടുകളുടെയും രക്തം പാപങ്ങളെ നീക്കിക്കളവാൻ കഴിയുന്നതല്ല.

൫ അതുകൊണ്ട അവൻ ലോകത്തിലേക്ക വരുമ്പോൾ പറയുന്നു, [7]ബലിയെയും വഴിപാടിനെയും നീ ഇഛിച്ചില്ല, എന്നാൽ നീ ഒരു ദേഹത്തെ എനിക്ക ഒരുക്കീട്ടുണ്ട:

൬ ഹോമങ്ങളിലും പാപ ബലികളിലും നിനക്ക ഇഷ്ടമുണ്ടായിട്ടില്ല.

൭ അപ്പോൾ ഞാൻ പറഞ്ഞു (പുസ്തകച്ചുരുളിൽ എന്നെ കുറിച്ച എഴുതിയിരിക്കുന്നു,) കണ്ടാലും ദൈവമെ, ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്വാൻ വരുന്നു.

൮ ന്യായപ്രമാണ പ്രകാരം കഴിക്കപ്പെടുന്നവയായുള്ള ബലിയെയും വഴിപാടിനെയും ഹോമങ്ങളെയും പാപബലികളെയും നീ ഇഛിച്ചിട്ടില്ല, അവയിൽ നിനക്ക ഇഷ്ടമുണ്ടായിട്ടുമില്ല [3]എന്ന മേൽ പറഞ്ഞശേഷം.

൯ പിന്നെ അവൻ പറഞ്ഞു, കണ്ടാലും ദൈവമെ, ഞാൻ നിന്റെ ഇഷ്ടത്തെ ചെയ്വാൻ വരുന്നു, അവൻ രണ്ടാമത്തേതിനെ സ്ഥിരപ്പെടുത്തുവാനായിട്ട, ഒന്നാമത്തേതിനെ നീക്കിക്കളയുന്നു.

൧൦ [8]ഈ ഇഷ്ടത്താൽ, [9]യേശു ക്രിസ്തുവിന്റെ ശരീരം ഒരിക്കൽ ബലി കഴിക്കപ്പെട്ടതു മൂലം നാം ശുദ്ധമാക്കപ്പെട്ടവരാകുന്നു.

൧൧ പിന്നെ എല്ലാ ആചാൎയ്യനും [10]ദിനം പ്രതിയും ശുശ്രൂഷ ചെയ്തുകൊണ്ടും [11]പാപങ്ങളെ ഒരുനാളും നീക്കികളവാൻ വഹിയാത്ത ഒരു തരം ബലികളെ തന്നെ പലപ്പോഴും കഴിച്ചുകൊണ്ടും നില്ക്കുന്നു:

൧൨ [12]ഇവനൊ താൻ പാപങ്ങൾക്ക വേണ്ടി ഒരു ബലിയെ കഴിച്ചതിന്റെ ശേഷം, എന്നന്നേക്കുമായി ദൈവത്തിന്റെ വലത്തു ഭാഗത്ത ഇരുന്നു:

൧൩ ഇനിമേലാൽ [13]തന്റെ

3. എബ്രാ. ൯: ൯. 4. എബ്രാ. ൧൦: ൧൪. 5. ലേവി. ൧൬: ൨൧. എബ്രാ. ൯: ൭. 6. മീഖാ. ൬: ൬, ൭. എബ്രാ. ൯: ൧൩. ൧൦: ൧൧. 7. സങ്കീ. ൪൦: ൬. ൫൦: ൮. യശാ. ൧: ൧൧ യറ ൬൬: ൩.. ആമൊ. ൫: ൨൧, ൨൨ 8. യോഹ. ൧൭: ൧൯. എബ്രാ. ൧൩: ൧൨. 9. എബ്രാ. ൯: ൧൨ 10. ൪ മോ. ൨൮: ൩. എബ്രാ. ൭: ൨൭. 11. എബ്രാ. ൧൦: ൪. 12. കോലൊ. ൩: ൧. എബ്രാ. ൧: ൩. 13. സങ്കീ. ൧൧൦: ൧. നടപ്പ. ൨: ൩൫. ൧കോറി. ൧൫: ൨൫. എബ്രാ. ൧: ൧൩.

ശത്രുക്കൾ തന്റെ പാദപീഠമാ
ക്കപ്പെടുവോളത്തിന കാത്തുകൊ
ണ്ടിരിക്കുന്നു.
൧൪ എന്തുകൊണ്ടെന്നാൽ ഏക
ബലിയാൽ അവൻ ശുദ്ധീകരി
ക്കപ്പെടുന്നവരെ [14] എന്നേക്കും
പൂൎണ്ണന്മാരാക്കിയിരിക്കുന്നു.
൧൫ [അതിന] പരിശുദ്ധാത്മാ
വും നമുക്ക സാക്ഷീകരിക്കുന്നു.
൧൬ ഈ ദിവസങ്ങളുടെ ശേ
ഷം [15] ഞാൻ അവരോട നിയമി
ക്കുന്ന നിയമം ഇതാകുന്നു, എ
ന്ന മുമ്പെ പറഞ്ഞതിന്റെ ശേ
ഷമായി, ഞാൻ എന്റെ ന്യായ
പ്രമാണങ്ങളെ അവരുടെ ഹൃദ
യങ്ങളിൽ ആക്കി, അവയെ അ
വരുടെ മനസ്സുകളിൽ എഴുതും.
൧൭ അവരുടെ പാപങ്ങളെയും
അവരുടെ അകൃത്യങ്ങളെയും ഇ
നി ഞാൻ ഓൎക്കയുമില്ല എന്ന
കൎത്താവ പറയുന്നു.
൧൮ എന്നാൽ ഇവയുടെ മോ
ചനം എവിടെയാകുന്നുവൊ, അ
വിടെ ഇനിമേൽ ഒരു പാപബ
ലിയുമില്ല.
൧൯ അതുകൊണ്ട, സഹോദര
ന്മാരേ, യേശുവിന്റെ രക്തം മൂ
ലം [16] മഹാ ശുദ്ധസ്ഥലത്തിലേ
ക്ക,
൨൦ അവന്റെ ജഡമെന്ന പൊ
രുളായുള്ള [17] തിരശ്ശീലയാൽ അ
വൻ നമുക്ക പ്രതിഷ്ഠപ്പെടുത്തി
യ, [18] പുതിയതും ജീവനുള്ളതുമാ
കുന്ന വഴിയായി പ്രവേശിപ്പാ
ൻ [19] നമുക്ക ധൈൎയ്യവും,
൨൧ [20] ദൈവത്തിന്റെ ഭവന
ത്തിന്മേൽ [21] ഒരു പ്രധാനാചാൎയ്യ
നും ഉണ്ടാകകൊണ്ട,
൨൨ നാം [22] ദുൎമ്മനസ്സാക്ഷിയി
ൽനിന്ന തളിച്ച ശുദ്ധീകരിക്ക
പ്പെട്ട ഹൃദയങ്ങളും, [23] ശുദ്ധവെ
ള്ളംകൊണ്ട കഴുകപ്പെട്ട ശരീരവും
ഉള്ളവരായി, സത്യമുള്ള ഹൃദയ
ത്തോടെ [24] വിശ്വാസത്തിന്റെ
പൂൎണ്ണ നിശ്ചയത്തിൽ [25] അടുത്തു
ചെല്ലെണം,
൨൩ നാം ചഞ്ചലം കൂടാതെ [26]
നമ്മുടെ ആശാബന്ധത്തിന്റെ
അനുസരണ വാക്കിനെ മുറുക
പിടിക്കെണം; (എന്തെന്നാൽ [27]
വാഗ്ദത്തം ചെയ്തവൻ വിശ്വസ്ത
നാകുന്നു;)
൨൪ സ്നേഹത്തിനും നല്ല പ്രവൃ
ത്തികൾക്കും ഉത്സാഹിപ്പിക്കുന്ന
തിന, നാം തമ്മിൽ തമ്മിൽ വി
ചാരിച്ചുകൊള്ളെണം;
൨൫ [28] നാം സഭ കൂടുന്നതിനെ
ചിലൎക്കുള്ള മൎയ്യാദപ്രകാരം, വിട്ടു
കളയാതെ, [29] നാൾ സമീപിക്കു
ന്നു എന്ന കാണുന്തോറും, [30] അ
ധികമധികം തമ്മിൽ തമ്മിൽ ബു
ദ്ധിയുപദേശിക്കെണം.
൨൬ എന്തെന്നാൽ [31] നാം സ
ത്യത്തിന്റെ അറിവിനെ പ്രാപി

14. എബ്രാ. ൧: ൩. 15. യിറ. ൩൧: ൩൩, ൩൪. എബ്രാ. ൮: ൧൦, ൧൨. 16. എബ്രാ. ൯: ൮, ൧൨. 17. എബ്രാ. ൯: ൩. 18. യോഹ. ൧൦: ൯. ൧൪: ൬. എബ്രാ. ൯: ൮. 19. റോമ. ൫: ൨. എഫെ. ൨: ൧൮. ൩: ൧൨. 20. ൧ തിമൊ. ൩: ൧൫. 21. എബ്രാ. ൪: ൧൪. 22. എബ്രാ. ൯: ൧൪. 23. യെഹെ. ൩൬: ൨൫. ൨ കോറി. ൭: ൧. 24. എഫെ. ൩: ൧൨. യാക്കോ. ൧: ൬. ൧ യോഹ. ൩: ൨൧. 25. എബ്രാ. ൪: ൧൬. 26. എബ്രാ. ൪: ൧൪. 27. ൧ കോറി. ൧: ൯. ൧൦: ൧൩. ൧ തെസ്സ. ൫: ൨൪. ൨ തെസ്സ. ൩: ൩. എബ്രാ. ൧൧: ൧൧. 28. നടപ്പ. ൨: ൪൨. യെഹു. ൧൯. 29. ഫിലി. ൪: ൫. ൨ പേത്രൊ. ൩: ൯, ൧൧, ൧൪. 30. റോമ. ൧൩: ൧൧. 31. ൨ പേത്രൊ, ൨: ൨., ൨൧:

ച്ചതിന്റെ ശേഷം, [32] മനസ്സോ
ടെ പാപം ചെയ്യുന്നു എങ്കിൽ,
ഇനി പാപങ്ങൾക്ക വേണ്ടി ഒരു
ബലിയും ശേഷിച്ചിരിക്കുന്നില്ല.
൨൭ ന്യായവിധിക്കും വിരോധിക
ളെ ഭക്ഷിച്ചുകളവാൻ ഇരിക്കുന്ന
[33] അഗ്നികോപത്തിന്നും, ഭയങ്കര
മായുള്ള കാത്തിരിപ്പു മാത്രമെയുള്ളു.
൨൮ [34] മോശയുടെ ന്യായപ്രമാ
ണത്തെ നിരസിച്ചവൻ കരുണ
കൂടാതെ [35] രണ്ട മൂന്ന സാക്ഷി
കളാൽ മരിച്ചുവല്ലൊ;
൨൯ ദൈവത്തിന്റെ പുത്രനെ
ചവിട്ടിക്കളകയും, താൻ എതിനാ
ൽ ശുദ്ധീകരിക്കപ്പെട്ടുവൊ, [36] ആ
നിയമത്തിന്റെ രക്തത്തെ അശു
ദ്ധമായുള്ളത എന്ന നിരൂപിക്ക
യും, [37] കൃപയുടെ ആത്മാവിനെ
നിന്ദിക്കയും ചെയ്യുന്നവൻ [38] എത്ര
അതികഠിനമായുള്ള ശിക്ഷെക്ക
പാത്രമാകുമെന്ന നിരൂപിപ്പിൻ.
൩൦ എന്തുകൊണ്ടെന്നാൽ [39] പ്ര
തിക്രിയ എന്റെതാകുന്നു, ഞാ
ൻ പകരം വീട്ടുമെന്ന കൎത്താവ
പറയുന്നു എന്നും; പിന്നെയും [40]
കൎത്താവ തന്റെ ജനത്തെ ന്യാ
യം വിധിക്കും എന്നും പറഞ്ഞ
വനെ നാം അറിയുന്നു.
൩൧ ജീവനുള്ള ദൈവത്തിന്റെ
കൈകളിൽ വീഴുന്നത [41] ഭയങ്കര
മാകുന്നു.
൩൨ എന്നാൽ [42] നിങ്ങൾ വെളി
ച്ചമാക്കപ്പെട്ടാറെ, [43] കഷ്ടങ്ങളുടെ
മഹാ പോരിനെ സഹിച്ച, [44]
മുമ്പിലത്തെ ദിവസങ്ങളെ ഓൎത്തു
കൊൾവിൻ.
൩൩ ഒരു ഭാഗത്തിൽ നിന്ദക
ളാലും ഉപദ്രവങ്ങളാലും [45] നിങ്ങ
ൾ കൂത്തുകാഴ്ചയാക്കപ്പെട്ടിരുന്നുവ
ല്ലൊ; ഒരു ഭാഗത്തിൽ [46] നിങ്ങൾ
ഇപ്രകാരം ഭവിച്ചവരുടെ കൂട്ടാ
ളികളായും തീൎന്നിരുന്നുവല്ലൊ.
൩൪ എന്തെന്നാൽ [47] എന്റെ
ബന്ധനങ്ങളിൽ നിങ്ങൾക്ക ക
നിവു തോന്നി, [48] സ്വൎഗ്ഗത്തിൽ
ഏറവും നല്ലതായും നിലനി
ല്ക്കുന്നതായുമുള്ള സമ്പത്ത നി
ങ്ങൾക്ക ഉണ്ട എന്ന നിങ്ങളിൽ
തന്നെ അറിഞ്ഞുകൊണ്ട, [49] നിങ്ങ
ൾക്കുള്ള വസ്തുക്കളുടെ അപഹാ
രത്തെ സന്തോഷത്തോടെ ഏ
ററു.
൩൫ ആകയാൽ നിങ്ങളുടെ
[50] വളരെ പ്രതിഫലമുള്ള ധൈ
ൎയ്യത്തെ തള്ളിക്കളയരുത.
൩൬ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ ദൈവത്തിന്റെ ഹിതത്തെ
ചെയ്തിട്ട, [51] വാഗ്ദത്തത്തെ പ്രാപി

32. ൪ മോ. ൧൫: ൩൦. എബ്രാ. ൬: ൪. 33. യെശ. ൩൬: ൫. സെഫ. ൧: ൧൮. ൩: ൮. ൨ തെസ്സ. ൧; ൮. എബ്രാ. ൧൨: ൨൯. 34. എബ്രാ. ൨: ൨. 35. ൫ മോ. ൧൭: ൨, ൬. ൧൯: ൧൫. മത്താ. ൧൮: ൧൬. യോഹ. ൮: ൧൭. ൨ കോറി. ൧൩: ൧. 36. ൧ കോറി. ൧൧: ൨൯. എബ്രാ. ൧൩: ൨൦. 37. മത്താ. ൧൨: ൩൧, ൩൨. എഫെ. ൪: ൩൦. 38. എബ്രാ. ൨: ൩. ൧൨: ൨൫. 39. ൫ മോ. ൩൨: ൩൫. റോ മാ. ൧൨: ൧൯. 40. ൫ മോ. ൩൨: ൩൬. സങ്കി. ൫൦: ൪. ൧൩൫: ൧൪. 41. ലൂ. ൧൨: ൫. 42. എബ്രാ. ൬: ൪. 43. ഫിലി. ൧: ൨൯, ൩൦. കോലോ. ൨: ൧. 44. ഗ ലാ. ൩: ൪. ൨ യോഹ. ൮. 45. ൧ കോറി. ൪: ൯. 46. ഫിലി. ൧: ൭. ൪; ൧൪. ൧ തെസ്സ. ൨: ൧൪. 47. ഫിലി. ൧: ൭. ൨ തിമോ. ൧: ൧൬. 48. മത്താ. ൬: ൨൦. ലൂ. ൧൨: ൩൩. ൧ തിമോ. ൬: ൧൯. 49. മത്താ. ൫: ൧൨. നടപ്പ. ൫: ൪൧. യാക്കൊ. ൧: ൨. 50. മത്താ. ൫: ൧൨. ൧൦: ൩൨. 51. കോലോ. ൩: ൨൪. എബ്രാ. ൯: ൧൫. ൧ പത്രോ. ൧: ൯.

ക്കേണ്ടുന്നതിനായിട്ടു, [52] നിങ്ങൾക്കു ക്ഷാമകൊണ്ടു ആവശ്യം ഉണ്ടു.
൩൭ എന്തെന്നാൽ [53] ഇനി ഒരു അല്പകാലവും [54] വരുന്നവനും വരും, താമസിക്കയുമില്ല.
൩൮ എന്നാൽ [55] നീതിമാൻ വിശ്വാസത്താൽ ജീവിക്കും: എങ്കിലും ഒരുത്തൻ പിൻ വാങ്ങുന്നു എങ്കിൽ, അവനിൽ എന്റെ ആത്മാവിനെ ഇഷ്ടമുണ്ടാകയില്ല.
൩൯ എന്നാൽ നാം [56] നാശത്തിനു പിൻവാങ്ങുന്നവരിലുള്ളവരല്ല; [57] ആത്മ രക്ഷെക്കു വിശ്വസിക്കുന്നവരിലുള്ളവരത്രെ ആകുന്നു.

## ൧൧ അദ്ധ്യായം.

൧ വിശ്വാസം ഇന്നതാകുന്നു എന്നും ൬ അതു കൂടാതെ ദൈവത്തെ പ്രസാദിപ്പിപ്പാൻ കഴികയില്ല എന്നുമുള്ളതു. ൭ വിശ്വാസത്തിന്റെ ഫലങ്ങൾ.

൧ എന്നാൽ വിശ്വാസം ആശിക്കപ്പെടുന്നവയുടെ വസ്തുതയും [1] കാണപ്പെടാത്ത കാൎയ്യങ്ങളുടെ മനോനിശ്ചയവും ആകുന്നു.
൨ [2] അതിനാലല്ലൊ മൂപ്പന്മാൎക്കു [ദൈവ] സാക്ഷി ലഭിച്ചതു.
൩ [3] ലോകങ്ങൾ ദൈവത്തിന്റെ വാക്കിനാൽ ഉണ്ടാക്കപ്പെട്ടു എന്നും, [ഇങ്ങിനെ] കാണപ്പെടുന്നവ പ്രത്യക്ഷമായിരിക്കുന്നവയിൽനിന്നു ഉണ്ടാക്കപ്പെട്ടവയല്ല എന്നും, വിശ്വാസത്താൽ നാം തിരിച്ചറിയുന്നു.
൪ വിശ്വാസത്താൽ [4] ഹാബേൽ കായിനെക്കാളും അധിക ശ്രേഷ്ഠമായുള്ള ബലിയെ ദൈവത്തിന്നു കഴിച്ചു, അതിനാൽ ദൈവം അവന്റെ ദാനങ്ങൾക്കു സാക്ഷികൊടുത്തുകൊണ്ടു, അവൻ നീതിമാനെന്നു സാക്ഷി പ്രാപിച്ചു: അതിനാൽ അവൻ താൻ [5] മരിച്ച ശേഷവും പറയുന്നുണ്ടു.
൫ വിശ്വാസത്താൽ [6] ഹനോക്ക മരണത്തെ കാണാതെ മാററികൊള്ളപ്പെട്ടു ദൈവം അവനെ മാററി കൊണ്ടതിനാൽ അവൻ കണ്ടെത്തപ്പെട്ടില്ല: എന്തുകൊണ്ടെന്നാൽ അവന്റെ മാററത്തിനു മുമ്പെ അവൻ ദൈവത്തെ പ്രസാദിപ്പിച്ചു എന്നു അവൻ സാക്ഷി പ്രാപിച്ചു.
൬ എന്നാൽ വിശ്വാസം കൂടാതെ [ദൈവത്തെ] പ്രസാദിപ്പിപ്പാൻ കഴിയുന്നതല്ല; എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ അടുക്കൽ വരുന്നവൻ അവനുണ്ടെന്നും, അവൻ തന്നെ താല്പൎയ്യത്തോടെ അന്വേഷിക്കുന്നവൎക്കു പ്രതിഫലം നല്കുന്നവനെന്നും വിശ്വസിക്കേണ്ടുന്നതാകുന്നു.
൭ വിശ്വാസത്താൽ [7] നോഹ അന്നു കാണപ്പെടാത്ത കാൎയ്യങ്ങളെ കുറിച്ചു തനിക്കു ദൈവനിയോഗമുണ്ടായിട്ടു ഭയപ്പെട്ടു, [8] തന്റെ കുഡുംബത്തിന്റെ രക്ഷെക്കായിട്ടു ഒരു പെട്ടകം തീൎത്തു അ

52. ലൂ. ൨൧: ൧൯. ഗലാ. ൬: ൯. എബ്രാ. ൧൨: ൧. 53. ലൂ. ൧൮: ൮. ൨ പത്രൊ. ൩: ൯. 54. എബ്രാ. ൨: ൩, ൪ 55. രോമ. ൧: ൧൭ ഗലാ ൩: ൧൧ 56 ൨ പത്രൊ. ൨: ൨൦, ൨൧. 57. നടപ്പ. ൧൬: ൩൦, ൩൧. ൧ തെസ്സ. ൫: ൯. ൨ തെസ്സ. ൨: ൧൪. 1. രോമ. ൮: ൨൪, ൨൫. ൨ കോറി. ൪: ൧൮. ൫: ൭. 2. എബ്രാ ൧൧: ൩൯. 3. ആദ്യ. ൧: ൧. സങ്കീ. ൩൩: ൬. യോഹ. ൧: ൩. എബ്രാ. ൧: ൨. ൨ പത്രൊ. ൩: ൫. 4. ആദ്യ. ൪. ൪. ൧ യോഹ. ൩: ൧൨. 5. ആദ്യ. ൪: ൧൦. മത്താ. ൨൩: ൩൫. എബ്രാ. ൧൨: ൨൪. 6. ആദ്യ. ൫: ൨൨, ൨൪. 7. ആദ്യ. ൬: ൧൩, ൨൨. 8. ൧ പത്രൊ. ൩: ൨൦.

തിനാൽ അവൻ ലോകത്തെ കു
റ്റം വിധിച്ചു, [9] വിശ്വാസത്താ
ലുള്ള നീതിക്ക അവകാശിയായി
തീരുകയും ചെയ്തു.
൮ വിശ്വാസത്താൽ [10] അ
ബ്രഹാം പിന്നത്തെതിൽ തനി
ക്ക അവകാശമായി ലഭിപ്പാനി
രുന്ന സ്ഥലത്തിലേക്ക പുറപ്പെ
ട്ടു പോകുവാൻ വിളിക്കപ്പെട്ടാറെ
അനുസരിച്ചു; താൻ ഇന്നിട
ത്തെക്ക പോകുന്നു എന്ന അറി
യാതെ, പുറപ്പെട്ടു പോകയും
ചെയ്തു.
൯ വിശ്വാസത്താൽ അവൻ
വാഗ്ദത്തം ചെയ്യപ്പെട്ട ദേശത്തി
ൽ, ഒരു പരദേശത്തിൽ എന്ന
പോലെ, പാൎത്ത, [11] ആ വാഗ്ദത്ത
ത്തിന അവനോടു കൂടെ അവകാ
ശികളായ ഇസ്സാക്കിനോടും യാ
ക്കോബിനോടും കൂടെ [12] കൂടാര
ങ്ങളിൽ വസിച്ചു.
൰ എന്തുകൊണ്ടെന്നാൽ [13] അ
ടിസ്ഥാനങ്ങളുള്ളൊരു പട്ടണത്തി
നായി അവൻ കാത്തിരുന്നു. [14] അ
തിനെ നിൎമ്മിക്കുന്നവനും പണി
യുന്നവനും ദൈവം [ആകുന്നു.]
൰൧ വിശ്വാസത്താൽ [15] സാറാ
യും സന്തതിയെ ഉല്പാദിക്കുന്ന
തിന ശക്തിയെ പ്രാപിച്ചു, [16]
പ്രായം കഴിഞ്ഞാറെയും പ്രസ
വിച്ചു, എന്തുകൊണ്ടെന്നാൽ [17] വാ
ഗ്ദത്തം ചെയ്തവനെ വിശ്വസ്ത
നെന്ന അവൾ നിശ്ചയിച്ചു.
൰൨ ആയതുകൊണ്ട ഒരുത്തനി
ൽനിന്ന, [18] മരിച്ചവനെ പോലെ
യുള്ളവനിൽ നിന്ന തന്നെ, സം
ഖ്യത്തിൽ [19] ആകാശത്തിലുള്ള ന
ക്ഷത്രങ്ങൾ പോലെയും സമുദ്ര
ക്കരയിലെ സംഖ്യയില്ലാത്ത മ
ണൽ പോലെയും [സന്തതി] ജ
നിക്കയും ചെയ്തു.
൰൩ ഇവർ എല്ലാവരും [20] വാഗ്ദ
ത്തങ്ങളെ പ്രാപിക്കാതെ, [21] ദൂരത്തി
ങ്കൽ വെച്ചു [അവയെ] കാണുക
യും, അവയിൽ നിശ്ചയമുണ്ടാക
യും, [അവയെ] ആലിംഗനംചെ
യ്കയും, [22] തങ്ങൾ ഭൂമിയിൽ അന്യ
ന്മാരും പരദേശികളും ആകുന്നു
എന്ന അറിയിക്കയും ചെയ്തുകൊ
ണ്ട വിശ്വാസത്തോടെ മരിച്ചു.
൰൪ എന്തുകൊണ്ടെന്നാൽ ഈ
പ്രകാരമുള്ള കാൎയ്യങ്ങളെ പറയുന്ന
വർ [23] തങ്ങൾ ഒരു നാട്ടിനെ അ
ന്വേഷിക്കുന്നു എന്ന കാണിക്കു
ന്നു.
൰൫ വിശേഷിച്ചും അവർ വി
ട്ടു പോന്നിട്ടുള്ള [ദേശത്തിന്മേൽ]
മനസ്സു വെച്ചിരുന്നു എങ്കിൽ, തി
രികെ പോകുന്നതിന അവൎക്ക അ
വസരമുണ്ടാകുമായിരുന്നു സത്യം.
൰൬ എന്നാൽ ഇപ്പോൾ അവ
ർ ഏററവും നല്ലൊരു നാട്ടിനെ,
ഒരു സ്വൎഗ്ഗദേശത്തെ തന്നെ ആ
ഗ്രഹിക്കുന്നു: ആയതുകൊണ്ട

9. റോമ ൪: ൧൧. ൬: ൰൩. ഫിലി. ൩: ൯. 10. ആദ്യ ൰൨: ൧, ൪. നടപ്പ. ൭: ൨, ൩, ൪. 11. എബ്രാ. ൬: ൰൭ 12. ആദ്യ ൰൨: ൮. ൰൩: ൩, ൰൮. ൰൮: ൧, ൯. 13. എബ്രാ. ൰൨: ൨൨. ൰൩: ൰൪. 14. എബ്രാ. ൩: ൪. അറി. ൨൧: ൨, ൰൦. 15. ആദ്യ. ൰൭: ൰൯. ൰൮: ൰൧, ൰൪. ൨൧: ൨. 16. ലൂ. ൧: ൩൬. 17. റോമാ. ൪: ൨൧. എബ്രാ ൰൦: ൨൩. 18. റോമാ. ൪: ൰൯. 19. ആദ്യ. ൨൨: ൰൭. റോമാ. ൪: ൰൮. 20. എബ്രാ. ൰൧: ൩൯. 21. യോഹ. ൮: ൫൬. എബ്രാ. ൰൧: ൨൭. 22. ആദ്യ ൨൩: ൪. ൪൭: ൯. ൧ നാളാ. ൨൯: ൰൫. സങ്കി. ൩൯: ൰൨. ൰൧൯: ൰൯. ൧ പത്രൊ. ൰: ൰൭. ൨: ൰൰. 23. എബ്രാ. ൰൩: ൰൪.

[24] ദൈവം അവരുടെ ദൈവമെ
ന്ന പറയപ്പെടുവാൻ ലജ്ജപ്പെ
ടുന്നില്ല: എന്തെന്നാൽ [25] അവൻ
അവൎക്ക ഒരു പട്ടണത്തെ ഒരു
ക്കിയിരിക്കുന്നു.

൧൭ വിശ്വാസത്താൽ [26] അബ്ര
ഹാം, താൻ പരീക്ഷിക്കപ്പെട്ടപ്പോ
ൾ, ഇസ്സാക്കിനെ ബലികഴിച്ചു:
൧൮ [27] ഇസ്സാക്കിങ്കൽ നിന്റെ
സന്തതി വിളിക്കപ്പെടും എന്ന
ആരെ കുറിച്ചു കല്പിക്കപ്പെട്ടിരു
ന്നുവൊ, [28] ആ തന്റെ ഏകജാ
തനെ വാഗ്ദത്തങ്ങളെ പ്രാപിച്ചു
വൻ ബലികഴിച്ചു.
൧൯ മരിച്ചവരിൽ നിന്നും [29]
അവനെ ഉയിൎത്തെഴുനീല്പിപ്പാൻ
ദൈവം ശക്തിയുള്ളവൻ എന്ന
വിചാരിച്ചു; അവിടെ നിന്നും
അവൻ അവനെ ഒരു സാദൃശ്യ
ത്തിൽ പരിഗ്രഹിക്കയും ചെയ്തു.
൨൦ വിശ്വാസത്താൽ [30] ഇസ്സാ
ക്ക യാക്കോബിനെയും ഏശാവെ
യും വരുവാനുള്ള കാൎയ്യങ്ങളെ കു
റിച്ചു അനുഗ്രഹിച്ചു.
൨൧ വിശ്വാസത്താൽ യാ
ക്കോബ, താൻ മരിക്കുമ്പോൾ, [31]
യോസെഫിന്റെ പുത്രന്മാരിൽ
ഓരോരുത്തനെ അനുഗ്രഹിച്ചു,
തന്റെ വടിയുടെ അറ്റത്തി
ന്മേൽ [ചാരി] [32] വന്ദിക്കയും
ചെയ്തു.
൨൨ വിശ്വാസത്താൽ [33] യോ
സെഫ, താൻ മരിക്കുമ്പോൾ,
ഇസ്രായേൽ പുത്രന്മാരുടെ പുറ
പ്പാടിനെ കുറിച്ചു ഓൎമ്മപ്പെടുത്തി,
തന്റെ അസ്ഥികളെ കുറിച്ചു ക
ല്പന കൊടുക്കയും ചെയ്തു.
൨൩ വിശ്വാസത്താൽ [34] മോശെ,
ജനിച്ചപ്പോൾ, അവന്റെ മാതാ
പിതാക്കന്മാരാൽ മൂന്ന മാസത്തെ
ക്ക ഒളിപ്പിക്കപ്പെട്ടു, എന്തുകൊണ്ടെ
ന്നാൽ ശിശു സൌന്ദൎയ്യമുള്ളവ
നെന്ന അവർ കണ്ടു: [35] രാജാ
വിന്റെ കല്പനയെ ഭയപ്പെട്ടതു
മില്ല.
൨൪ വിശ്വാസത്താൽ [36] മോശെ,
താൻ പ്രാപ്തനായപ്പോൾ ഫറവൊ
വിന്റെ പുത്രിയുടെ മകനെന്ന
ചൊല്ലപ്പെടുവാൻ വിസമ്മതി
ച്ചു.
൨൫ അല്പനേരത്തേക്കുള്ള പാ
പത്തിൻ ഇമ്പങ്ങളെക്കാൾ, ദൈ
വത്തിന്റെ ജനത്തോടു കൂടെ [37]
കഷ്ടം അനുഭവിക്കുന്നതിനെ ത
ന്നെ തെരിഞ്ഞെടുത്തു.
൨൬ എജിപ്തിലുള്ള നിക്ഷേപ
ങ്ങളെക്കാളും [38] ക്രിസ്തു നിന്ദ അ
ധികം സമ്പത്ത എന്ന നിശ്ച
യിച്ചു കൊണ്ടു തന്നെ: [39] എന്തു
കൊണ്ടെന്നാൽ പ്രതിഫലത്തി
ങ്കൽ അവൻ നോക്കിയിരുന്നു.
൨൭ വിശ്വാസത്താൽ അവൻ
രാജാവിന്റെ ക്രോധത്തെ ഭയ
പ്പെടാതെ, [40] എജിപ്തിനെ വിട്ടു

---

24. പുറ. ൩: ൬, ൧൫. മത്താ. ൨൨: ൩൨. അപ്പൊ. ൭: ൩൨. 25. ഫിലി. ൩: ൨൦. എബ്രാ. ൧൩: ൧൪. 26. ആദ്യ. ൨൨: ൧, ൯. 27. ആദ്യ. ൨൧: ൧൨. റോമ. ൯: ൭. 28. യാക്കോ. ൨: ൨൧. 29. റോമ. ൪: ൧൭, ൧൯, ൨൧. 30. ആദ്യ. ൨൭: ൨൭, ൩൯. 31. ആദ്യ. ൪൮: ൫, ൧൬, ൨൦. 32. ആദ്യ ൪൭: ൩൧. 33. ആദ്യ. ൫൦: ൨൪, ൨൫. പുറ. ൧൩: ൧൯ 34. പുറ. ൨: ൨. നട. ൭: ൨൦. 35. പുറ. ൧: ൧൬, ൨൨. 36. പുറ. ൨: ൧൦, ൧൧. 37. സങ്കീ. ൮൪: ൧൦. 38. എബ്രാ. ൧൩: ൧൩. 39. എബ്രാ. ൧൦: ൩൫. 40. പുറ. ൧൦: ൨൮, ൨൯. ൧൨: ൧൭. ൧൩: ൧൭, ൧൮.

പോന്നു: എന്തുകൊണ്ടെന്നാൽ [41]
കാണപ്പെടാത്തവനെ കാണു
ന്നത പോലെ അവൻ ഉറെപ്പാ
യി നിന്നു.
൨൮ വിശ്വാസത്താൽ [42] അവ
ൻ പെസഹായെയും രക്തത്തളി
പ്പിനെയും കഴിച്ചു: കടിഞ്ഞൂലുകളു
ടെ സംഹാരകൻ അവരെ തൊ
ടാത്തെ ഇരിപ്പാനായിട്ട തന്നെ.
൨൯ വിശ്വാസത്താൽ അവർ
[ഉണങ്ങിയ നിലത്തകൂടി] എന്ന
പോലെ [43] ചെങ്കടലിൽ കൂടി ക
ടന്നുപോയി: ആയതിനെ എ
ജിപ്തകാർ ചെയ്യാൻ ശ്രമിച്ചിട്ട
മുങ്ങിച്ചാകുകയും ചെയ്തു.
൩൦ വിശ്വാസത്താൽ [44] യെറി
ഹോവിന്റെ മതിലുകൾ അവ
ഏഴ ദിവസങ്ങൾ ചുററം വളെ
യപ്പെട്ടാറെ, വീണുപോയി.
൩൧ വിശ്വാസത്താൽ [45] രാഹാ
ബ എന്ന വേശ്യ [46] ഒററുകാരെ
സമാധാനത്തോടെ കൈക്കൊ
ണ്ടിട്ട, അവിശ്വാസികളോട കൂ
ടെ നശിച്ചുപോകാതിരുന്നു.
൩൨ ഇനി ഞാൻ എന്ത പറയെ
ണ്ടു? എന്തെന്നാൽ ഞാൻ [47] ഗി
ദയോന്റെയും, [48] ബാറാക്കി
ന്റെയും, [49] ശിംശോന്റെയും,
[50] യെപ്തായുടെയും, [51] ദാവീദിന്റെ
യും, [52] ശമുവേലിന്റെയും, ദീ
ർഘദർശിമാരുടെയും വസ്തുതകളെ
വിവരപ്പെടുത്തുവാൻ പോയാൽ
ഇനിക്ക കാലം പോരാ.
൩൩ ഇവർ വിശ്വാസത്താൽ
രാജ്യങ്ങളെ ജയിച്ചു, നീതിയെ
നടത്തി, [53] വാഗ്ദത്തങ്ങളെ പ്രാപി
ച്ചു, [54] സിംഹങ്ങളുടെ വായകളെ
അടെച്ചു.
൩൪ [55] അഗ്നിയുടെ ബലത്തെ
കെടുത്തി, [56] വാളിന്റെ മൂർച്ചയി
ൽനിന്ന ഒഴിഞ്ഞു, [57] ശക്തിഹീ
നതയിൽനിന്ന ശക്തിപ്പെട്ടു,
യുദ്ധത്തിൽ ശൌൎയ്യവാന്മാരായി
തീൎന്നു, [58] അന്യന്മാരുടെ പടസൈ
ന്യങ്ങളെ അവജയപ്പെടുത്തി.
൩൫ [59] സ്ത്രീകൾക്ക തങ്ങളുടെ മരി
ച്ചവരെ ഉയിൎത്തെഴുനീററവരായി
ലഭിച്ചു: മററചിലർ, തങ്ങൾക്കഏററ
നല്ല ഉയിൎപ്പിനെ അനുഭവിക്കേ
ണ്ടുന്നതിന [ജീവ] രക്ഷയെസ്വീ
കരിക്കാതെ [60] ദണ്ഡങ്ങൾ ഏററു.
൩൬ മററചിലർ മഹാ നിന്ദക
ളുടെയും കശടാവുകൊണ്ടുള്ള അ
ടികളുടെയും, അത്രയുമല്ല [61] ബന്ധ
നങ്ങളുടെയും പാറാവുകളുടെയും
പരീക്ഷയെ സഹിച്ചു:
൩൭ [62] കല്ലേറുകൊണ്ടും, [അറപ്പു
വാളിനാൽ] അറക്കപ്പെട്ടു, വാളി
നാൽ കൊല്ലപ്പെട്ടു: [63] പള്ളാ
ട്ടിൻ തോലുകളെയും കോലാ

---

41. എബ്രാ. ൧൧: ൧൩. 42. പുറ. ൧൨: ൨൧. 43. പുറ. ൧൪: ൨൨, ൨൯. 44. യോഹ. ൬: ൨൦ 45. യോശു. ൬: ൨൩. യാക്കോ, ൨: ൨൫. 46 യോശു. ൨: ൧. 47. ന്യായാധി. ൬: ൧൧. 48. ന്യായാധി. ൪: ൬. 49. ന്യായാധി. ൧൩: ൨൪. 50. ന്യായാധി. ൧൧: ൧. ൧൨: ൭. 51. ൧ ശമു. ൧൬: ൧, ൧൩. ൧൭: ൪൫. 52. ൧ ശമു. ൧: ൨൦. ൧൨: ൨൦. 53. ൨ ശമു. ൭: ൧൧. 54. ന്യായാധി. ൧൪: ൫, ൬. ൧ ശമു. ൧൭: ൩൪, ൩൫. ദാനി. ൬: ൨൨. 55. ദാനി. ൩: ൨൫. 56. ൧ ശമു. ൨൦: ൧. ൧ രാജാ. ൧൯: ൩. ൨ രാജാ. ൬: ൧൬. 57. ൨ രാജാ. ൨൦: ൭. യോബ. ൪൨: ൧൦. സങ്കീ. ൬: ൮. 58. ന്യായാധി. ൧൫: ൮, ൧൫. ൧ ശമു ൧൭: ൫൧, ൫൨. ൨ ശമു. ൮: ൧. 59. ൧ രാജാ. ൧൭: ൨൨ ൨ രാജാ. ൪: ൩൫. 60. നടപ്പ. ൨൨: ൨൫. 61. ആദ്യ. ൩൯: ൨൦. യറ. ൨൦: ൨. ൩൭: ൧൫. 62. ൧ രാജാ. ൨൧: ൧൩. ൨ നാളാ. ൨൪: ൨൧. നടപ്പ. ൭: ൫൮. ൧൪: ൧൯. 63. സെഖ. ൧൩: ൪.

ട്ടിൻ തോലുകളെയും പുതെച്ചുകൊണ്ട മുട്ടുള്ളവരായി, ഉപദ്രവപ്പെട്ടവരായി, കഷ്ടപ്പെട്ടവരായി[64] സഞ്ചരിച്ചു.

൩൮ (അവൎക്ക ലോകം യോഗ്യമായിരുന്നില്ല;) അവർ വനങ്ങളിലും, പൎവ്വതങ്ങളിലും,[65] ഭൂമിയുടെ ഗുഹകളിലും, കുഴികളിലും വലഞ്ഞ നടന്നു.

൩൯ വിശേഷിച്ചും ഇവർ എല്ലാവരും[66] വിശ്വാസത്താൽ [ദൈവ] സാക്ഷി ലഭിച്ചിട്ടും വാഗ്ദത്തത്തെ പ്രാപിച്ചില്ല

൪൦ അവർ നമ്മെ കൂടാതെ[67] പരിപൂൎണ്ണതപ്പെടാതെ ഇരിപ്പാനായിട്ടു, ദൈവം നമുക്ക വേണ്ടി[68] ഏറെ നല്ലൊരു കാൎയ്യത്തെ മുൻ കരുതിയതുകൊണ്ട തന്നെ.

## ൧൨ അദ്ധ്യായം.

൧ നാം നമ്മുടെ ഓട്ടത്തെ വിശ്വാസത്തോടും ക്ഷമയോടും ധൈൎയ്യത്തോടും കൂടെ ഓടി തികെക്കെണം ൨൨ പുതിയനിയമം പഴയതിനെക്കാൾ വിശേഷം എന്നുള്ളത.

ആയതുകൊണ്ട നാമും സാക്ഷികളുടെ ഇത്ര വലിയ മേഘത്താൽ ചുറ്റപ്പെട്ടിരിക്കുന്നതകൊണ്ട[1] നാം സകല ഭാരത്തെയും മുറുകെ പറ്റുന്ന പാപത്തെയും നീക്കികളഞ്ഞ[2] നമുക്ക മുമ്പെ വെക്കപ്പെട്ടിരിക്കുന്ന ഓട്ടത്തെ ക്ഷമയോടും കൂടെ[3] ഓടുക.

൨ വിശ്വാസത്തിന്റെ കാരണഭൂതനും തികവ വരുത്തുന്നവനുമായ യേശുവിങ്കലേക്ക നോക്കികൊണ്ട തന്നെ;[4] അവൻ തന്റെ മുമ്പാകെ ഇരുന്ന സന്തോഷത്തിൻനിമിത്തം ലജ്ജയെ നിഷേധിച്ച കുരിശിനെ സഹിക്കയും,[5] ദൈവത്തിന്റെ സിംഹാസനത്തിന്റെ വലത്തുഭാഗത്തിൽ ഇരിക്കയും ചെയ്തു.

൩ എന്തെന്നാൽ[6] നിങ്ങൾ നിങ്ങളുടെ മനസ്സുകളിൽ[7] ആലസ്യപ്പെട്ട ബുദ്ധി മടക്കാതെ ഇരിപ്പാനായിട്ടു, തന്റെ നേരെ പാപികളിൽനിന്നുണ്ടായ ഇപ്രകാരമുള്ള വിപരീതത്തെ സഹിച്ചവനെ വിചാരിപ്പിൻ.

൪ നിങ്ങൾ പാപത്തിന്റെ നേരെ പൊരുതുകൊണ്ട[8] ഇതുവരെ രക്തത്തോളം എതിൎത്തുനിന്നിട്ടില്ല.

൫ വിശേഷിച്ചും പുത്രന്മാരോട എന്നപോലെ നിങ്ങളോട പറയുന്ന ഉപദേശവാക്യത്തെ നിങ്ങൾ മറന്നിരിക്കുന്നു,[9] എന്റെ പുത്രാ, കൎത്താവ ചെയ്യുന്ന ശിക്ഷയെ അല്പമായി വിചാരിക്കരുത, നീ അവനാൽ ശാസിക്കപ്പെടുമ്പോൾ ആലസ്യപ്പെടുകയും അരുത.

൬ എന്തുകൊണ്ടെന്നാൽ[10] ക

---

64. ൨ രാജാ. ൧: ൮. മത്താ ൩: ൪. 65. ൧ രാജാ. ൧൮: ൪. ൧൯: ൯. 66. എബ്രാ. ൧൧: ൨, ൧൩. 67. എബ്രാ. ൫: ൯. ൧൨: ൨൩. അറി. ൬: ൧൧. 68. എബ്രാ. ൭: ൨൨. ൮: ൬.

1. കൊലൊ. ൩: ൮. ൧ പത്രൊ. ൨: ൧. 2. രോമ. ൧൨: ൧൨. എബ്രാ. ൧൦: ൩൬ 3. ൧ കൊറി. ൯: ൨൪. ഫിലി. ൩: ൧൩, ൧൪. 4. ലൂ. ൨൪: ൨൬. ഫിലി. ൨: ൮. ൧ പത്രൊ. ൧: ൧൧. 5. സങ്കി. ൧൧൦: ൧. എബ്രാ. ൧: ൩, ൧൩. ൮: ൧. ൧ പത്രൊ. ൩: ൨൨. 6. ഗലാ. ൬: ൯. 7. മത്താ. ൧൦: ൨൪, ൨൫. യോഹ. ൧൫: ൨൦. 8. ൧ കോറി. ൧൦: ൧൩. എബ്ര. ൧൦: ൩൨, ൩൩, ൩൪. 9. യോബ. ൫: ൧൭. സൂഭാ. ൩: ൧൧. 10. സങ്കി. ൯൪: ൧൨. ൧൧൯: ൭൫. സൂഭാ. ൩: ൧൨. യാക്കൊ. ൧: ൧൨. അറി. ൩: ൧൯.

ത്താവ, താൻ സ്നേഹിക്കുന്നവ
നെ ശിക്ഷിക്കയും, താൻ കൈ
ക്കൊള്ളുന്ന പുത്രനെ ഒക്കെയും അ
ടിക്കയും ചെയ്യുന്നു.
൭ [11] നിങ്ങൾ ബാലശിക്ഷയെ
സഹിച്ചാൽ ദൈവം നിങ്ങളോട
പുത്രന്മാരോട എന്ന പോലെ പെ
രുമാറുന്നു: എന്തുകൊണ്ടെന്നാൽ
പിതാവ ശിക്ഷിക്കാത്ത പുത്രൻ
ഏവനുള്ളു?
൮ [12] എല്ലാവരും ഓഹരിക്കാരാ
യിരിക്കുന്ന ബാലശിക്ഷ കൂടാ
തെ ഇരിക്കുന്നു എങ്കിൽ, നിങ്ങൾ
കൌലടേയന്മാരാകുന്നു പുത്രന്മാ
രല്ല.
൯ പിന്നെ നമ്മെ ശിക്ഷിച്ചവ
രായി നമ്മുടെ ജഡത്തിന്റെ
പിതാക്കന്മാർ നമുക്ക ഉണ്ടായിരു
ന്നു, അവരെ നാം വണങ്ങി:
നാം [13] ആത്മാക്കളുടെ പിതാവിന
ഏറെവും അധികം അനുസരിച്ചി
രിക്കയും ജീവിക്കയും ചെയ്യേണ്ടാ
യൊ?
൧൦ എന്തുകൊണ്ടെന്നാൽ അവ
ർ ശിക്ഷിച്ചത കുറെ ദിവസത്തേ
ക്ക തങ്ങൾക്ക ബോധിച്ച പ്രകാ
രം അത്രെ; ഇവനോ, [14] [നാം]
അവന്റെ വിശുദ്ധിക്ക ഓഹ
രിക്കാരാകേണ്ടുന്നതിന, നമ്മു
ടെ പ്രയോജനത്തിനായിട്ട ത
ന്നെ.
൧൧ എന്നാൽ ശിക്ഷ ഒക്കെയും
തൽക്കാലത്തേക്ക സന്തോഷകര
മായിട്ടല്ല ദുഃഖകരമായി കാണു
ന്നു: എങ്കിലും പിന്നത്തേതിൽ
അതിനാൽ അഭ്യസിക്കപ്പെട്ടവൎക്ക
അത [15] നീതിയുടെ സമാധാന
ഫലത്തെ തരുന്നു.
൧൨ ആയതുകൊണ്ട [16] ക്ഷീ
ണിച്ചു പോയ കൈകളെയും, ത
ളൎന്നപോയ മുഴങ്കാലുകളെയും പി
ന്നെയും ഉയൎത്തുവിൻ;
൧൩ മുടന്തായിരിക്കുന്നത വഴി
തെറ്റിപ്പോകാതെ [17] അത വി
ശേഷാൽ സ്വസ്ഥമാകേണ്ടുന്ന
തിന [18] നിങ്ങളുടെ പാദങ്ങൾക്ക
നേരെയുള്ള വഴികളെ ഉണ്ടാക്കു
കയും ചെയ്വിൻ.
൧൪ [19] എല്ലാവരോടും സമാധാ
നത്തെയും വിശുദ്ധതയെയും പി
ന്തുടൎന്നുകൊൾവിൻ, [20] [വിശുദ്ധ
ത] കൂടാതെ ഒരുത്തനും കൎത്താവി
നെ കാണുകയില്ല.
൧൫ [21] ഒരുത്തനും ദൈവത്തി
ന്റെ കൃപെക്ക കുറവുള്ളവനായ്വ
രാതെയും, [22] യാതൊരു കൈപ്പുള്ള
വേരും മുളച്ചുണ്ടായി കലക്കമു
ണ്ടാക്കുകയും, അതിനാൽ പല
രും അശുദ്ധപ്പെടുകയും ചെയ്യാ
തെയും,
൧൬ [23] ഒരുത്തനും വേശ്യാദോ
ഷക്കാരനൊ, [24] ഒരു ഭക്ഷണ.

11 ഇയ്യോ. ൫: ൧൭. ൨൨. ൨൦: ൧൬. സുഭാ. ൧൩: ൨൪. ൧൯: ൧൮. ൨൩: ൧൩. 12 സങ്കീ. ൭൩: ൧൪. ൧ പേത്രോ. ൫: ൯. 13. ൪മോ. ൧൬: ൨൨. ൨൭: ൧൬. യോബ ൧൨: ൧൦. പ്രസം. ൧൨: ൭. യെശാ. ൫൭: ൧൬. ൧൭: ൧൬. സെഖ. ൧൨: ൧. 14. ലേവി ൧൧: ൪൪. ൧൯: ൨. ൧ പേത്രോ. ൧: ൧൫, ൧൬. 15. യാക്കോ. ൩: ൧൮. 16. യോബ ൪: ൩, ൪. യെശാ. ൩൫: ൩. 17. ഗലാ. ൬: ൧. 18. സുഭാ. ൪: ൨൬, ൨൭. 19. സങ്കീ. ൩൪: ൧൪. റോമാ. ൧൨: ൧൮. ൧൪: ൧൯. ൨ തിമോ. ൨: ൨൨. 20. മത്താ ൫: ൮. ൨ കോറി. ൭: ൧. എഫെ. ൫: ൫. 21. ഗലാ. ൫: ൪. 22. ൫മോ. ൨൯: ൧൮. എബ്രാ. ൩: ൧൨. 23. എഫെ. ൫: ൩. കൊലോ. ൩: ൫. ൧ തെസ്സ. ൪: ൩. 24. ആദ്യ. ൨൫: ൩൩.

ത്തിനായിട്ട തന്റെ ജ്യേഷ്ഠാവകാശത്തെ വിററുകളഞ്ഞ ഏശാവിനെ പോലെയുള്ള ഒരു നിന്ദ്യനൊ ആയി തീരാതെയും ഇരിപ്പാൻ [25]ജാഗ്രതയോടെ വിചാരിച്ചുകൊൾവിൻ.

൧൭ എന്തുകൊണ്ടെന്നാൽ [26] ഏശാ പിന്നത്തേതിൽ അനുഗ്രഹത്തെ അനുഭവിപ്പാൻ ആഗ്രഹിച്ചിട്ടും തള്ളപ്പെട്ടു എന്ന നിങ്ങൾ അറിയുന്നു: എന്തെന്നാൽ അവൻ കണ്ണുനീരോടു കൂടെ ജാഗ്രതയായി അന്വേഷിച്ചിട്ടും, [27] അനുതാപത്തിന ഒരു ഇടയും കണ്ടെത്തിയില്ല.

൧൮ എന്തെന്നാൽ [28] തൊടാകുന്ന പൎവതത്തിനും, കത്തുന്ന അഗ്നിക്കും, തമസ്സിനും, ഇരുളിനും, കൊടുങ്കാററിനും,

൧൯ കാഹളധ്വനിക്കും വാക്കുകളുടെ ശബ്ദത്തിനും അരികെ അല്ല നിങ്ങൾ വന്നിരിക്കുന്നത: ആ [ശബ്ദത്തെ] കേട്ടവർ [29] തങ്ങളോട ഇനി വചനം പറയപ്പെടരുത എന്ന അപേക്ഷിച്ചു.

൨൦ (എന്തുകൊണ്ടെന്നാൽ കല്പിക്കപ്പെട്ടതിനെ അവൎക്ക സഹിപ്പാൻ കഴിഞ്ഞില്ല. [30] ഒരു മൃഗമെങ്കിലും പൎവതത്തെ തൊട്ടാൽ, അതിനെ കല്ലുകൊണ്ടെറിയണം, അല്ലെങ്കിൽ അമ്പുകൾകൊണ്ടു കുത്തി തുളെക്കപ്പെടെണം.

൨൧ ഞാൻ എത്രയും ഭയപ്പെട്ടുകയും വിറെക്കയും ചെയ്യുന്നു എന്ന മോശയും പറയതക്കവണ്ണം [31] ആ കാൎയ്യം അത്ര ഭയങ്കരമായിരുന്നു.)

൨൨ [32] നിങ്ങൾ സീയോൻ പൎവതത്തിനും, സ്വൎഗ്ഗയെരുശലെമെന്ന [33] ജീവനുള്ള ദൈവത്തിന്റെ നഗരത്തിനും [34] അനേകായിരം ദൈവദൂതന്മാരുടെ സംഘത്തിനും,

൨൩ [35] സ്വൎഗ്ഗത്തിൽ പേർ എഴുതപ്പെട്ട [36] ആദ്യജാതന്മാരുടെ സൎവ്വസംഘത്തിനും, സകലൎക്കും [37] എല്ലാവൎക്കും ന്യായാധിപതിയാകുന്ന ദൈവത്തിനും, [38] പൂൎണ്ണന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും,

൨൪ [39] പുതിയനിയമത്തിന്റെ മദ്ധ്യസ്ഥനാകുന്ന യേശുവിനും, [40] ഹാബേലിന്റെതിനേക്കാൾ ശ്രേഷ്ഠമുള്ള കാൎയ്യങ്ങളെ പറയുന്ന [41] തളിപ്പിൻ രക്തത്തിനും അരികെ അത്രെ വന്നിരിക്കുന്നത.

൨൫ പറയുന്നവനെ നിങ്ങൾ ഉപേക്ഷിക്കാതെ ഇരിപ്പാൻ നോക്കുവിൻ. എന്തുകൊണ്ടെന്നാൽ [42] ഭൂമിയിൽ പറയുന്നവനെ ഉപേക്ഷിച്ചവർ തെററിമാറാതെ

25. ൨കോറി. ൩: ൧. 26. ആദ്യ. ൨൭: ൩൪, ൩൬, ൩൮. 27. എബ്രാ ൬: ൬. 28. പുറ. ൧൯: ൧൨, ൧൮, ൧൯. ൨൦: ൧൮. ൫മോ. ൪: ൧൧. ൫: ൨൨. റോമ. ൬: ൧൪. ൮: ൧൫. ൨തിമോ. ൧: ൭. 29. പുറ. ൨൦: ൧൯. ൫മോ. ൫: ൫, ൨൫. ൧൮: ൧൬. 30. പുറ. ൧൯: ൧൩. 31. പുറ. ൧൯: ൧൬. 32. ഗലാ. ൪: ൨൬. അറി. ൩: ൧൨. ൨൧. ൨, ൧൦. 33. ഫിലി. ൩: ൨൦. 34. ൫മോ. ൩൩: ൨. സങ്കി. ൬൮: ൧൭. യെഹു. ൧൪. 35. ലൂ. ൧൦: ൨൦. ഫിലി. ൪: ൩. അറി. ൧൩: ൮. 36. പുറ. ൪: ൨൨. യാക്കോ. ൧: ൧൮. അറി. ൧൪: ൪. 37. ആദ്യ. ൧൮: ൨൫. സങ്കി. ൯൪: ൨. 38. ഫിലി. ൩: ൧൨. എബ്രാ. ൧൧: ൪൦. 39. എബ്രാ. ൮: ൬. ൯: ൧൫. 40. ആദ്യ. ൪: ൧൦. എബ്രാ. ൧൧: ൪. 41 പുറ. ൨൪: ൮. എബ്രാ. ൧൦: ൨൨. ൧പത്രോ. ൧: ൨. 42. എബ്രാ. ൨: ൨, ൩. ൩: ൧൭. ൧൦: ൨൮, ൨൯.

ഇരുന്നു എങ്കിൽ, സ്വർഗ്ഗത്തിൽനിന്ന പറയുന്നവനെ നാം വിട്ടൊഴിഞ്ഞാൽ എത്ര അധികം.

൨൬ [43] അവന്റെ ശബ്ദം അപ്പോൾ ഭൂമിയെ ഇളക്കി ഇപ്പോഴോ [44] ഞാൻ ഇനി ഒരിക്കൽ ഭൂമിയെ മാത്രമല്ല, സ്വർഗ്ഗത്തെയും കൂടെ ഇളക്കും എന്ന അവൻ വാഗ്ദത്തം ചെയ്തു പറഞ്ഞിരിക്കുന്നു.

൨൭ ഇനി ഒരിക്കൽ [എന്നത] ഇളകാത്തവ നിലനില്ക്കേണ്ടുന്നതിന്ന സൃഷ്ടിക്കപ്പെട്ടവയാകുന്ന [45] ഇളകുന്ന വസ്തുക്കൾ നീക്കപ്പെടുമെന്ന കാണിക്കുന്നു.

൨൮ ആകയാൽ ഇളകപ്പെടാത്ത രാജ്യത്തെ പ്രാപിക്കുന്നതുകൊണ്ട, നാം ദൈവത്തിന്ന ഇഷ്ടമാംവണ്ണം വണക്കത്തോടും ഭയഭക്തിയോടും ശുശ്രൂഷ ചെയ്വാൻ തക്ക കൃപ നമുക്ക ഉണ്ടാകെണം.

൨൯ എന്തെന്നാൽ [46] നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നി [ആകുന്നു.]

## ൧൩ അദ്ധ്യായം

൧ സ്നേഹത്തെയും, ൪ വിശുദ്ധനടപ്പിനെയും, ൫ അലംഭാവത്തെയും കുറിച്ചും. ൭ അന്ന്യോപദേശങ്ങളെ സൂക്ഷിച്ചുകൊള്ളേണമെന്നും മറ്റും പല ബുദ്ധിയുപദേശങ്ങൾ.

[1] സഹോദരസ്നേഹം നിലനില്ക്കട്ടെ.

൨ [2] അതിഥി സല്ക്കാരത്തെ മറക്കരുത: അതിനാൽ ചിലർ [3] അറിയാതെ ദൈവദൂതന്മാൎക്ക അതിഥിസല്ക്കാരം ചെയ്തിട്ടുണ്ടല്ലൊ.

൩ നിങ്ങളും സഹബന്ധനക്കാർ എന്നപോലെ [4] ബന്ധനപ്പെട്ടവരെയും, നിങ്ങളും കൂടെ ശരീരത്തിൽ ഇരിക്കുന്നവരാകയാൽ കഷ്ടമനുഭവിക്കുന്നവരെയും ഓൎത്തുകൊൾവിൻ.

൪ വിവാഹം എല്ലാവരിലും മാനമുള്ളതും, വിവാഹക്കിടക്ക നിൎമ്മലമായുള്ളതും [ആകുന്നു:] [5] എന്നാൽ വേശ്യാസംഗക്കാരോടും വ്യഭിചാരികളോടും ദൈവം ന്യായം വിസ്തരിക്കും.

൫ [നിങ്ങളുടെ] നടപ്പ ദ്രവ്യാഗ്രഹമില്ലാത്തത [ആകട്ടെ; [6] നിങ്ങൾക്ക] ഉള്ളവയെകൊണ്ട അലംഭാവമുള്ളവരാകുവിൻ; എന്തുകൊണ്ടെന്നാൽ [7] ഞാൻ നിന്നെ കൈവിടുകയില്ല ഒരുനാളും നിന്നെ ഉപേക്ഷിക്കയുമില്ല എന്ന അവൻ പറഞ്ഞിരിക്കുന്നു.

൬ എന്നതുകൊണ്ട [8] കൎത്താവ എനിക്ക തുണ [ആകുന്നു] മനുഷ്യൻ എന്നോട എന്ത ചെയ്യുമെന്ന ഞാൻ ഭയപ്പെടുകയില്ല

43. പുറ. ൧൯: ൧൮. 44. ഹഗ്ഗാ. ൨: ൬. 45. സങ്കി. ൧൦൨: ൨൬. മത്താ. ൨൪: ൩൫. ൨ പത്രോ. ൩: ൧൦. അറി. ൨൧: ൧. 46. പുറ. ൨൪: ൧൭. ആമോ, ൪: ൨൪. ൯: ൩. സങ്കി. ൫൦: ൩. ൯൭: ൩. ഏശാ. ൬൬: ൧൫. ൨ തെസ്സ. ൧: ൮. എബ്രാ. ൧൦: ൨൭.

1. റോമാ. ൧൨: ൧൦. ൧ തെസ്സ. ൪: ൯. ൧ പത്രോ. ൧: ൨൨. ൨: ൧൭. ൩: ൮. ൪: ൮. ൨ പത്രോ. ൧: ൭. ൧ യോഹ. ൩: ൧൧. ൪: ൭, ൨൦, ൨൧. 2. മത്താ. ൨൫: ൩൫. റോമാ. ൧൨: ൧൩. ൧ തിമോ. ൩: ൨. ൧ പത്രോ. ൪: ൯. 3. ആദ്യ. ൧൮: ൩. ൧൯: ൨. 4. മത്താ. ൨൫: ൩൬. റോമാ. ൧൨: ൧൫. ൧ കോറി. ൧൨: ൨൬. കൊലൊ. ൪: ൧൮. ൧ പത്രോ. ൩: ൮. 5. ൧ കോറി. ൬: ൯. ഗലാ. ൫: ൧൯, ൨൧. എഫെ. ൫: ൫. കൊലൊ. ൩: ൫, ൬. അറി. ൨൨: ൧൫. 6. മത്താ. ൬: ൨൫, ൩൪. ഫിലി. ൪: ൧൧, ൧൨. ൧ തിമോ. ൬: ൬, ൮. 7. ആദ്യ. ൨൮: ൧൫. യോശു ൧: ൫. ൧ നാളാ. ൨൮: ൨൦. സങ്കി. ൩൭: ൨൫. 8. സങ്കി. ൨൭: ൧. ൫൬: ൪, ൧൧, ൧൨. ൧൧൮: ൬.

എന്ന നമുക്ക ധൈൎയ്യത്തോടെ പ
റയാം.

൭ നിങ്ങളോട ദൈവത്തിന്റെ
വചനത്തെ പറഞ്ഞ, [9] നിങ്ങളെ
ഭരിക്കുന്നവരെ ഓൎത്തുകൊൾവി
ൻ. അവരുടെ നടപ്പിന്റെ അ
വസാനത്തെ നല്ലവണ്ണം വിചാ
രിച്ചുകൊണ്ട, [10] അവരുടെ വിശ്വാ
സത്തെ പിന്തുടരുവിൻ.

൮ യേശുക്രിസ്തു [11] ഇന്നലെയും
ഇന്നും എന്നന്നേക്കും അവൻ
തന്നെ [ആകുന്നു.]

൯ [12] പലവിധമായും അന്യമാ
യുമുള്ള ഉപദേശങ്ങളാൽ ചുറ്റിവ
ലയപ്പെടരുത. എന്തുകൊണ്ടെന്നാ
ൽ ഹൃദയം കൃപയാൽ ഉറപ്പിക്ക
പ്പെടുന്നത നല്ലത. [13] ഭക്ഷണ
ങ്ങളാലല്ല, അവയെ ആചരിച്ചി
ട്ടുള്ളവൎക്ക ഒരു പ്രയോജനവുമില്ല.

൰ എന്നാൽ [14] നമുക്ക ഒരു ബ
ലിപീഠം ഉണ്ട, അതിൽനിന്ന ഭ
ക്ഷിപ്പാൻ കൂടാരത്തിൽ ശുശ്രൂഷ
ചെയ്യുന്നവൎക്ക അവകാശമില്ല.

൰൧ എന്തുകൊണ്ടെന്നാൽ പാ
പങ്ങൾക്ക വേണ്ടി [15] ഏത മൃഗ
ങ്ങളുടെ രക്തം പ്രധാനാചാൎയ്യ
നാൽ ശുദ്ധസ്ഥലത്തിൽ കൊണ്ടു
പോകപ്പെടുന്നുവൊ, അവയുടെ
ഉടലുകൾ പാളയത്തിന പുറത്ത
ചുടപ്പെടുന്നു.

൰൨ അതുകൊണ്ട യേശുവും,
താൻ തന്റെ സ്വന്ത രക്തത്താൽ
ജനങ്ങളെ ശുദ്ധീകരിക്കേണ്ടുന്ന
തിനായിട്ട, [16] വാതിലിന പുറത്ത
കഷ്ടമനുഭവിച്ചു.

൰൩ ആകയാൽ നാം [17] അവ
ന്റെ അവമാനത്തെ വഹിച്ചു
കൊണ്ട പാളയത്തിന പുറത്ത
അവന്റെ അടുക്കലേക്ക ചെല്ലു
ക.

൰൪ എന്തുകൊണ്ടെന്നാൽ [18] ഇ
വിടെ നമുക്ക നിലനില്ക്കുന്ന ന
ഗരം ഇല്ല, വരുവാനിരിക്കുന്നതി
നെ അത്രെ നാം അന്വേഷിക്കു
ന്നത.

൰൫ ആകയാൽ നാം [19] അവ
ൻ മൂലം [20] ദൈവത്തിന എല്ലാ
യ്പോഴും സ്തുതിയാകുന്ന ബലിയെ
കഴിക്കമാറാകഃ ആയത അവ
ന്റെ നാമത്തെ കൊണ്ടാടുന്ന [21]
അധരങ്ങളുടെ ഫലത്തെ തന്നെ.

൰൬ [22] നന്മ ചെയ്യുന്നതിനെയും
ധൎമ്മം കൊടുക്കുന്നതിനെയും മറ
ക്കരുത; എന്തെന്നാൽ [23] ഇപ്രകാ
രമുള്ള ബലികളിൽ ദൈവം ന
ന്നായി ഇഷ്ടപ്പെടുന്നു.

൰൭ [24] നിങ്ങളെ ഭരിക്കുന്നവരെ
അനുസരിച്ച കീഴടങ്ങിയിരിപ്പി
ൻഃ എന്തുകൊണ്ടെന്നാൽ അവ
ർ കണക്ക ബോധിപ്പിക്കേണ്ടു

9. എബ്രാ. ൰൩: ൭. 10. എബ്രാ. ൬: ൰൨. 11. യോഹ. ൮: ൫൮. എബ്രാ. ൧: ൰൨. അറി. ൧: ൪. 12. എഫെ. ൪: ൰൪. ൫: ൬ കൊലൊ. ൨: ൪, ൮. ൧യോഹ. ൪: ൧. 13. റോമ. ൰൪: ൰൭ കൊലൊ. ൨: ൰൬ ൧തിമൊ. ൪: ൩. 14 ൧കൊരി. ൯: ൰൩. ൰: ൰൮. 15. പുറ. ൨൯: ൰൪. ലെവി ൪: ൰൧, ൰൨, ൨൧. ൬: ൩൦. ൯: ൰൧ ൰൬: ൨൭ സംഖ്യ. ൰൯: ൩. 16. യോഹ. ൰൯: ൰൭, ൰൮. നടപ്പ. ൭: ൫൮. 17. എബ്രാ. ൰൧: ൨൬. ൧പെത്രൊ. ൪: ൰൪. 18. മീഖാ. ൨: ൰൦. ഫിലി. ൩: ൨൦ എബ്രാ. ൰൧: ൰൦, ൰൬. ൰൨: ൨൨. 19. എഫെ. ൫: ൨൦. ൧പെത്രൊ. ൨: ൫ 20. ലെവി. ൭: ൰൨. സങ്കീ. ൫൦: ൰൪, ൨൩. ൱൭: ൰൭. ൱൩൬: ൨൨. ൰൰൬: ൰൭. 21. ഹോശെ. ൰൪: ൨. 22. റോമ. ൰൨: ൰൩. 23. ൨കൊരി. ൯: ൰൨. ഫിലി. ൪: ൰൮. എബ്രാ. ൬: ൰൦. 24. ഫിലി. ൨: ൨൯ ൧തെസ്സ. ൫: ൰൨. ൧തിമൊ. ൫: ൰൭. എബ്രാ. ൰൩: ൭.

ന്നവർ എന്ന പോലെ [25] നിങ്ങ
ളുടെ ആത്മാക്കൾക്കായിട്ട ജാഗര
ണം ചെയ്യുന്നു, ഇതിനെ അവർ
സന്തോഷത്തോടെ തന്നെ ചെ
യ്യാനായിട്ട ആകുന്നു, ദുഃഖത്തോ
ടെ അല്ല: എന്തുകൊണ്ടെന്നാൽ
അത നിങ്ങൾക്ക അപ്രയോജ
നം [ആകുന്നു.]
൧൮ [26] ഞങ്ങൾക്ക വേണ്ടി
പ്രാർത്ഥിപ്പിൻ: എന്തുകൊണ്ടെ
ന്നാൽ സകലത്തിലും നല്ലവ
ണ്ണം നടപ്പാൻ ഇഛിച്ചുകൊണ്ട,
[27] ഞങ്ങൾക്ക ഒരു നല്ല മനസ്സാ
ക്ഷി ഉണ്ടെന്ന ഞങ്ങൾ ഉറെച്ചി
രിക്കുന്നു.
൧൯ എന്നാൽ ഞാൻ നിങ്ങൾ
ക്ക വേഗത്തിൽ തിരികെ നല്ക
പ്പെടേണ്ടുന്നതിന, നിങ്ങൾ [28] ഇ
പ്രകാരം ചെയ്യേണമെന്ന ഞാ
ൻ വിശേഷാൽ അപേക്ഷിക്കു
ന്നു.
൨൦ എന്നാൽ [29] എന്നെന്നേക്ക
മുള്ള നിയമത്തിന്റെ രക്തം മൂലം
[30] ആടുകളുടെ വലിയ ഇടയനാ
കുന്ന [31] നമ്മുടെ കൎത്താവായ
യെശു ക്രിസ്തുവിനെ മരിച്ചവ
രിൽനിന്ന തിരികെ വരുത്തിയ,
[32] സമാധാനത്തിൻ ദൈവം,
൨൧ [33] തന്റെ മുമ്പാകെ പ്ര
സാദമുള്ളതിനെ നിങ്ങളിൽ നട
ത്തി, [34] തന്റെ ഇഷ്ടത്തെ ചെ
യ്യാൻ സകല നല്ല പ്രവൃത്തിയി
ലും നിങ്ങളെ യേശുക്രിസ്തു മൂലം
പൂൎണ്ണന്മാരാക്കട്ടെ: [35] അവന എ
ന്നും എന്നെന്നേക്കും മഹത്വം ഉ
ണ്ടാകട്ടെ. ആമെൻ
൨൨ വിശേഷിച്ചു, സഹോദര
ന്മാരേ, നിങ്ങൾ ഒരു ഉപദേശ
വാക്കിനെ സഹിപ്പിൻ, എന്ന
നിങ്ങളോട ഞാൻ അപേക്ഷി
ക്കുന്നു: [36] ഞാൻ സംക്ഷേപമാ
യിട്ടെല്ലോ നിങ്ങൾക്ക എഴുതിയി
രിക്കുന്നത.
൨൩ [37] [നമ്മുടെ] സഹോദരനാ
യ തിമോഥെയുസ [38] വിടുവിക്ക
പ്പെട്ടു എന്ന അറിവിൻ; അവൻ
വേഗത്തിൽ വന്നാൽ, അവനോ
ടു കൂടെ ഞാൻ നിങ്ങളെ വന്ന
കാണുകയും ചെയ്യും.
൨൪ [39] നിങ്ങളെ ഭരിക്കുന്നവ
രെ എല്ലാവരെയും എല്ലാ ശുദ്ധി
മാന്മാരെയും സല്ക്കരിപ്പിൻ. ഇ
ത്താലിയാ ദേശക്കാർ നിങ്ങളെ
സല്ക്കരിക്കുന്നു.
൨൫ [40] കൃപ നിങ്ങളോട എല്ലാ
വരോടും കൂടെ ഇരിക്കട്ടെ. ആ
മെൻ.

25. ഹെസ. ൩: ൧൭. ൩൩: ൨, ൭. നടപ്പ. ൨൦: ൨൮, ൨൯. 26. രോമ. ൧൫: ൩൦. എഫെ ൬: ൧൮. കൊലൊ ൪: ൩. ൧തെസ്സ. ൫: ൨൫. ൨തെസ്സ. ൩: ൧. 27. നടപ്പ. ൨൩: ൧. ൨൪: ൧൬. ൨കോറി. ൧: ൧൨. 28 ഫിലെ. ൨൨. 29. സെഖ. ൯: ൧൧. എബ്രാ. ൧൦: ൨൨. 30. എശാ. ൪൦: ൧൧. ഹെസ. ൩൪: ൨൩. ൩൭: ൨൪. യോഹ. ൧൦: ൧൧, ൧൪. ൧പത്രോ. ൨: ൨൫. ൫: ൪. 31. നടപ്പ. ൨: ൨൪, ൩൨. രോമ. ൪: ൨൪. ൮: ൧൧. ൧കോറി. ൬: ൧൪. ൧൫: ൧൫. ൨കോറി. ൪: ൧൪. ഗലാ. ൧: ൧. കൊലൊ. ൨: ൧൨. ൧തെസ്സ. ൧: ൧൦. ൧പത്രോ ൧: ൨൧. 32. രോമ. ൧൫: ൩൩. ൧തെസ്സ. ൫: ൨൩ 33. ഫിലി. ൨: ൧൩. 34. ൨തെസ്സ. ൨: ൧൭. ൧പത്രോ. ൫: ൧൦. 35. ഗലാ. ൧: ൫. ൨തിമോ. ൪: ൧൮. അറി. ൧: ൬ 36. ൧പത്രോ. ൫: ൧൨. 37. ൧തെസ്സ. ൩: ൨. 38. ൧തിമോ. ൬: ൧൨. 39. എബ്രാ. ൧൩: ൭, ൧൭. 40. തീത്തു. ൩: ൧൫.

# യാക്കോബ

## എഴുതിയ

## പൊതുവിലുള്ള ലേഖനം.

---

### ൧ അദ്ധ്യായം.

൧ നാം ദൈവത്തോട അറിവിനെ യാചിക്കയും, ൧൯ വചനത്തെ കേൾക്കയും അതിൻ പ്രകാരം ചെയ്കയും വേണം എന്നുള്ളത. ൨൬ സത്യമായുള്ള ദൈവഭക്തി ഇന്നതാകുന്നു എന്നുള്ളത.

൧ [1] ദൈവത്തിന്റെയും കൎത്താവായ യേശുക്രിസ്തുവിന്റെയും ദാസനായ [2] യാക്കോബ [3] ചിതറിപ്പാൎക്കുന്ന [4] പന്ത്രണ്ട ഗോത്രങ്ങൾക്ക വന്ദനം ചൊല്ലുന്നു.
൨ എന്റെ സഹോദരന്മാരേ,[5] നിങ്ങൾ പലവിധ പരീക്ഷകളിൽ അകപ്പെട്ടുമ്പോൾ,
൩ നിങ്ങളുടെ വിശ്വാസത്തിന്റെ [6] പരിശോധന ക്ഷമയെ ഉണ്ടാക്കുന്നു എന്ന അറിഞ്ഞ,[7] അതിനെ അശേഷം സന്തോഷമെന്ന വിചാരിപ്പിൻ.
൪ എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാത്തവരായി, പൂൎണ്ണതയുള്ളവരും മുഴുവൻ തികെഞ്ഞവരും ആകേണ്ടുന്നതിന, ക്ഷമെക്ക പൂൎണ്ണക്രിയ ഉണ്ടാകട്ടെ.
൫ [8] നിങ്ങളിൽ ഒരുത്തന ജ്ഞാനം കുറവായിരിക്കുന്നു എങ്കിൽ ഭത്സിക്കാതെ എല്ലാവൎക്കും ഔദാൎയ്യമായി കൊടുക്കുന്ന ദൈവത്തോട
[9] അവൻ യാചിക്കട്ടെ: അപ്പോൾ [10] അവന കൊടുക്കപ്പെട്ടും.
൬ എന്നാൽ അവൻ ഒന്നും സംശയിക്കാതെ, [11] വിശ്വാസത്തോടെ യാചിക്കട്ടെ. എന്തുകൊണ്ടെന്നാൽ സംശയിക്കുന്നവൻ കാററടിച്ചു അലയുന്ന കടൽ തിരെക്ക സദൃശനാകുന്നു.
൭ എന്തെന്നാൽ ആ മനുഷ്യൻ കൎത്താവിൽനിന്ന വല്ലതിനെയും പ്രാപിക്കുമെന്ന അവൻ നിരുപിക്കരുത.
൮ [12] ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴികളിൽ ഒക്കെയും സ്ഥിരമില്ലാത്തവൻ [ആകുന്നു.]
൯ എളിയ സഹോദരൻ തന്റെ ഉയൎച്ചയിലും,
൧൦ ധനവാനോ തന്റെ എളിമയിലും പുകഴട്ടെ: അതെന്തുകൊണ്ടെന്നാൽ [13] പുല്ലിന്റെ പൂവിനെ പോലെ അവൻ ഒഴിഞ്ഞുപോകും.

---

1. തീത്തു. ൧: ൧. 2. നടപ്പ. ൧൨: ൧൭. ൧൫: ൧൩. ഗലാ. ൧: ൧൯. ൨: ൯. യെഹൂ. ൧. 3. ദമാ. ൩൨: ൨൬. യോഹ. ൭: ൩൫. നടപ്പ. ൨: ൫. ൮: ൧. ൧പത്രൊ. ൧: ൧. 4. നടപ്പ. ൨൬: ൭. 5. ൧പത്രൊ. ൧: ൬. 6. റോമാ. ൫: ൩. 7. മത്താ. ൫: ൧൨. നടപ്പ. ൫: ൪൧. എബ്രാ ൧൦: ൩൪. ൧പത്രോ. ൪: ൧൩, ൧൬. 8. ൧രാജാ. ൩: ൯, ൧൧, ൧൨. സുഭാ. ൨: ൩. 9. മത്താ. ൭: ൭. ൨൧: ൨൨. മൎകോ. ൧൧: ൨൪. ലൂ. ൧൧: ൯. യോഹ. ൧൪: ൧൩. ൧൫: ൭. ൧൬: ൨൩. 10. യറ. ൨൯: ൧൨. ൧യോഹ. ൫: ൧൪, ൧൫. 11. മൎകോ. ൧൧: ൨൪. ൧തിമോ. ൨: ൮. 12. യാകോ. ൪: ൮. 13. യോബ. ൧൪: ൨. സങ്കീ. ൩൭: ൨. ൯൦: ൫, ൬. ൧൦൨: ൧൧. ൧൦൩: ൧൫. എശാ. ൪൦: ൬. ൧കോറി. ൭: ൩൧. യാകോ. ൪: ൧൪. ൧പത്രോ. ൧: ൨൪. ൧യോഹ. ൨: ൧൭:

൧൧ എന്തെന്നാൽ സൂര്യൻ ഉ
ഷ്ണത്തോടെ ഉദിച്ചു ഉടനേ പു
ല്ലിനെ ഉണക്കുന്നു, അതിന്റെ
പൂവും പൊഴിയുന്നു, അതിന്റെ
ആകൃതിയുടെ ശോഭ നശിച്ചു
പോകയും ചെയ്യുന്നു: ഇപ്രകാ
രം തന്നേ സമ്പന്നനും അവ
ന്റെ വഴികളിൽ വാടിപ്പോ
കും.

൧൨ [14] പരീക്ഷയെ സഹിക്കു
ന്ന മനുഷ്യൻ ഭാഗ്യവാൻ: അ
തെന്തുകൊണ്ടെന്നാൽ അവൻ
ശോധന ചെയ്യപ്പെട്ടിട്ട, [15] ക
ൎത്താവ തന്നെ സ്നേഹിക്കുന്നവ
ൎക്ക വാഗ്ദത്തം ചെയ്തിട്ടുള്ള [16]
ജീവന്റെ കിരീടത്തെ പ്രാപി
ക്കും.

൧൩ പരീക്ഷിക്കപ്പെടുമ്പോൾ
ഒരുത്തനും ഞാൻ ദൈവത്താൽ
പരീക്ഷിക്കപ്പെടുന്നു എന്ന പറ
യരുത: എന്തുകൊണ്ടെന്നാൽ ദൈ
വം ദോഷങ്ങളാൽ പരീക്ഷിക്ക
പ്പെടാത്തവനാകുന്നു, അവൻ
ഒരുത്തനെയും പരീക്ഷിക്കുന്നതു
മില്ല.

൧൪ എന്നാൽ ഓരോരുത്തൻ ത
ന്റെ തന്റെ സ്വന്ത മോഹത്താ
ൽ ആകൎഷിക്കപ്പെടുകയും, വശീ
കരിക്കപ്പെടുകയും ചെയ്യുമ്പോൾ,
അവൻ പരീക്ഷിക്കപ്പെടുന്നു.

൧൫ പിന്നെ [17] മോഹം ഗൎഭം ധ
രിച്ചിട്ട, പാപത്തെ പ്രസവിക്കു
ന്നു: എന്നാൽ പാപം മുഴുത്തിട്ട,
[18] മരണത്തെ ജനിപ്പിക്കുന്നു.

൧൬ എന്റെ പ്രിയസഹോദര
ന്മാരേ, വഞ്ചനപ്പെടരുത.

൧൭ [19] സകല നല്ല ദാനവും
സകല പൂൎണ്ണവരവും ഉയരത്തി
ൽനിന്ന ഉണ്ടായി, വെളിച്ചങ്ങളു
ടെ പിതാവിൽനിന്ന ഇറങ്ങിവ
രുന്നതാകുന്നു; [20] അവന്റെ പ
ക്കൽ ഒരു വികാരമെങ്കിലും മറി
ച്ചിലിന്റെ ഒരു നിഴലെങ്കിലും
ഇല്ല.

൧൮ [21] നാം അവന്റെ സൃഷ്ടി
കളിൽ [22] ഒരു വിധം ആദ്യവിളവ
ആകേണ്ടുന്നതിന, അവൻ [23] ത
ന്റെ ഇഷ്ടപ്രകാരം നമ്മെ സ
ത്യത്തിന്റെ വചനത്താൽ ജ
നിപ്പിച്ചു.

൧൯ എന്നതുകൊണ്ട, എന്റെ
പ്രിയ സഹോദരന്മാരേ, [24] ഓ
രോ മനുഷ്യൻ കേൾക്കുന്നതിന
ചുറുക്കും, [25] പറയുന്നതിന താമസ
വും, [26] കോപത്തിന താമസവുമു
ള്ളവനാകട്ടെ.

൨൦ എന്തുകൊണ്ടെന്നാൽ മനു
ഷ്യന്റെ കോപം ദൈവത്തി
ന്റെ നീതിയെ നടത്തുന്നില്ല.

൨൧ ആയതുകൊണ്ട നിങ്ങൾ
[27] സകല മ്ലേഛതയെയും വേ
ണ്ടാത്തനത്തിന്റെ അധികത്വ

---

14 യോബ. ൫: ൧൭. സുഭാ. ൩: ൧൧, ൧൨. എബ്രാ ൧൨: ൫. അറി. ൩: ൧൯. 15 മത്താ. ൧൦: ൨൨, ൧൯: ൨൮, ൨൯. യാക്കോ. ൨: ൫. 16. ൧ കോറി. ൯: ൨൫. ൨ തിമോ. ൪: ൮. യാക്കോ. ൨: ൫. ൧ പത്രോ. ൫: ൪. അറി. ൨: ൧൦. 17. യോ ബ. ൧൫: ൩൫. സങ്കി. ൭: ൧൪. 18. റോമാ. ൬: ൨൧, ൨൩. 19. യോഹ. ൩: ൨൭. ൧ കോറി. ൪: ൭. 20. ൪ മോ. ൨൩: ൧൯. ൧ ശമു. ൧൫: ൨൯. മലാ. ൩: ൬. റോമാ. ൧൧: ൨൯. 21. യറ. ൨: ൩. അറി. ൧൪: ൪. 22. എഫെ. ൧: ൧൧. 23. യോഹ. ൧: ൧൩. ൩: ൩. ൧ കോറി ൪: ൧൫. ൧ പത്രോ. ൧. ൨൩. 24. പ്രസം. ൫: ൧: 25. സുഭാ. ൧൦: ൧൯. ൧൭: ൨൭. പ്രസം. ൫: ൨. 26. സുഭാ. ൧൪: ൧൭, ൧൬: ൩൨. പ്രസം. ൭: ൯. 27. കൊലോ. ൩: ൮. ൧ പത്രോ. ൨: ൧.

ത്തെയും വിട്ടുംകളഞ്ഞ, [28] നിങ്ങ
ളുടെ ആത്മാക്കളെ രക്ഷിപ്പാൻ
ശക്തിയുള്ളതായി, ഉള്ളിൽ നട
പ്പെട്ടതായുള്ള വചനത്തെ സൌ
മ്യതയോടെ കൈക്കൊൾവിൻ.
൨൨ എന്നാൽ നിങ്ങൾ നിങ്ങ
ളെത്തന്നേ വഞ്ചിച്ചുകൊണ്ട, വ
ചനത്തെ കേൾക്കുന്നവരായിരി
ക്ക മാത്രമല്ല, [29] അതിനെ പ്രവൃ
ത്തിക്കുന്നവരായും ഇരിപ്പിൻ.
൨൩ എന്തുകൊണ്ടെന്നാൽ [30] ഒ
രുത്തൻ വചനത്തെ പ്രവൃത്തി
ക്കുന്നവനാകാതെ, കേൾക്കുന്ന
വനായിരിക്കുന്നു എങ്കിൽ, അവ
ൻ തന്റെ സ്വഭാവമുഖത്തെ ഒരു
കണ്ണാടിയിൽ നോക്കിക്കാണുന്ന
മനുഷ്യനോട സദൃശനാകുന്നു;
൨൪ എന്തുകൊണ്ടെന്നാൽ അ
വൻ തന്നെത്തന്നേ നോക്കിക്ക
ണ്ട പുറപ്പെട്ട ഉടനേ, താൻ ഇ
ന്നപ്രകാരമുവവനായിരുന്നു എ
ന്ന മറക്കുന്നു.
൨൫ [31] സ്വാതന്ത്ര്യത്തിന്റെ പൂ
ൎണ്ണ ന്യായപ്രമാണത്തിലേക്ക
[32] നോക്കിക്കണ്ട, സ്ഥിരമായി നി
ല്ക്കുന്നവനോ, ഇവൻ കേട്ട മറ
ക്കുന്നവനല്ല, പ്രവൃത്തി ചെയ്യു
ന്നവൻ തന്നേ ആകകൊണ്ട,
[33] ഇവൻ തന്റെ പ്രവൃത്തിയിൽ
ഭാഗ്യവാനാകും.
൨൬ നിങ്ങളിൽ ഒരുത്തൻ ദൈ
വഭക്തിയുള്ളവൻ എന്ന നിരൂ
പിക്കയും, [34] തന്റെ നാവിന കടി
ഞ്ഞാണിടാതെ, തന്റെ ഹൃദയ
ത്തെ വഞ്ചിക്കയും ചെയ്യുന്നു എ
ങ്കിൽ, ഇവന്റെ ദൈവഭക്തി
വ്യൎത്ഥം [ആകുന്നു.]
൨൭ ദൈവവും പിതാവുമായവ
ന്റെ മുമ്പാകെ ശുദ്ധവും, നിൎമ്മ
ലതയുമുള്ള ദൈവഭക്തി, [35] പി
താവില്ലാത്തവരെയും വിധവമാ
രെയും അവരുടെ ദുഃഖത്തിൽ
ചെന്ന കാണുന്നതും, [36] തന്നെ
ത്താൻ ലോകത്തിൽനിന്ന മലി
നതയില്ലാത്തവനായി കാത്തു
കൊള്ളുന്നതും തന്നേ ആകുന്നു.

## ൨ അദ്ധ്യായം.

൧ നാ. ദരിദ്രക്കാരെ നിന്ദിക്കരുത എന്നുള്ള
ത. ൧൪ പ്രവൃത്തികളെ കൂടാതെയുള്ള വി
ശ്വാസം ചത്തിരിക്കുന്നു എന്നുള്ളത.

എന്റെ സഹോദരന്മാരേ; നമ്മു
ടെ [1] മഹത്വത്തിൻ [കൎത്താവായ]
യേശുക്രിസ്തുവിലുള്ള വിശ്വാസം
നിങ്ങൾക്ക [2] പക്ഷഭേദത്തോടുകൂ
ടെ ഉണ്ടാകരുത.
൨ എന്തെന്നാൽ പൊൻമോതി
രമുള്ളവനായി ശോഭയുള്ളവസ്ത്രം
ധരിച്ച ഒരു മനുഷ്യൻ നിങ്ങളു
ടെ സഭയിലേക്ക വരികയും, ഹീ
നവസ്ത്രം ധരിച്ച ഒരു ദരിദ്രൻ
വരികയും ചെയ്യുമ്പോൾ,
൩ നിങ്ങൾ ശോഭയുള്ളവസ്ത്രം
ധരിച്ചവനെ നോക്കിക്കണ്ട, അ
വനോട, നീ ഇവിടെ ഒരു നല്ല

---

28. നടപ്പ. ൧൩: ൨൬. റോമ. ൧: ൧൬. ൧കോറി. ൧൫: ൨. എഫെ. ൧: ൧൩. തീത്തു ൨: ൧൧. എബ്രാ. ൨: ൩. ൧പത്രൊ. ൧: ൯. 29. മത്താ. ൭: ൨൧. ലൂ. ൬: ൪൬. ൧൧: ൨൮. റോമ. ൨: ൧൩. ൧യോഹ. ൩: ൭. 30. ലൂ. ൬: ൪൭. യാക്കോ. ൨: ൧൪. 31. യാക്കൊ. ൨: ൧൨. 32. ൨കോരി. ൩: ൧൮. 33. യോഹ. ൧൩: ൧൭. 34. സങ്കി. ൩൪: ൧൩. ൩൯: ൧. ൧പത്രൊ. ൩: ൧൦. 35. യെശാ. ൧: ൧൭, ൧൮. ൫൮: ൭, ൯. മത്താ. ൨൫: ൩൬. 36. റോമ. ൧൨: ൨. യാക്കോ. ൪: ൪. ൧യോഹ. ൫: ൧൮.

1. ൧കോറി. ൨: ൮. 2. ലേവി. ൧൯: ൧൫. ആവൎത്ത. ൧: ൧൭. ൧൬: ൧൯. സുഭാ. ൨൪: ൨൩. ൨൮: ൨൧. മത്താ. ൨൨: ൧൬. യാക്കോ. ൨: ൯. യെഹൂ. ൧൬.

സ്ഥലത്തിലിരിക്ക എന്ന പറക
യും, ദരിദ്രനോട നീ അവിടെ നി
ല്ക്ക, അല്ലെങ്കിൽ ഇവിടെ എന്റെ
പാദപീഠത്തിൻ കീഴെ ഇരിക്ക,എ
ന്ന പറകയും ചെയ്യുന്നു എങ്കിൽ,
൪ നിങ്ങൾ നിങ്ങളിൽ തന്നെ പ
ക്ഷഭേദമുള്ളവരായിരിക്കയും, ദു
ൎവിചാരങ്ങളുള്ള ന്യായാധിപതി
മാരായി തീരുകയും ചെയ്യുന്നില്ല
യൊ?
൫ എന്റെ പ്രിയസഹോദര
ന്മാരേ, കേൾപ്പിൻ, ദൈവം ഇഹ
ലോകത്തിലെ ദരിദ്രന്മാരെ [3] വി
ശ്വാസത്തിൽ ധനവാന്മാരായും,[4]
തന്നെ സ്നേഹിക്കുന്നവൎക്ക വാഗ്ദ
ത്തം ചെയ്ത രാജ്യത്തിന്റെ അ
വകാശികളായും [5] തെരിഞ്ഞെടു
ത്തില്ലയോ?
൬ [6] നിങ്ങളൊ ദരിദ്രനെ അ
വമാനപ്പെടുത്തി. ധനവാന്മാർ
അല്ലയൊ നിങ്ങളെ ഞെരുക്കു
ന്നത? അവരല്ലയൊ, [7] നിങ്ങളെ
ന്യായാസനങ്ങളുടെ മുമ്പാകെ
വലിച്ചുകൊണ്ടുപോകുന്നത?
൭ നിങ്ങളുടെ മേൽ വിളിക്കപ്പെ
ട്ടിരിക്കുന്ന ആ നല്ല നാമത്തെ
അവരല്ലയൊ ദുഷിക്കുന്നത?
൮ [8] നിന്റെ അയല്ക്കാരനെ
നിന്നെപ്പോലെ തന്നെ സ്നേ
ഹിക്കേണം, എന്ന വേദവാക്യ
ത്തിൻ പ്രകാരം രാജന്യായപ്ര
മാണത്തെ നിങ്ങൾ നിവൃത്തിക്ക
ന്നു എങ്കിൽ, നിങ്ങൾ നന്നായി
ചെയ്യുന്നു:
൯ എന്നാൽ [9] നിങ്ങൾ പക്ഷ
ഭേദം ചെയ്യുന്നു എങ്കിൽ, നി
ങ്ങൾ പാപം ചെയ്യുന്നു, ലംഘ
നക്കാർ എന്നും ന്യായപ്രമാണ
ത്താൽ വിധിക്കപ്പെട്ടിരിക്കുന്നു.
൰ എന്തുകൊണ്ടെന്നാൽ ഒരു
ത്തൻ ന്യായപ്രമാണത്തെ മുഴു
വനും പ്രമാണിച്ചു നടന്ന, ഒ
ന്നിൽ തെറ്റിയാൽ [10] അവൻ
സകലത്തിനും കുറ്റമുള്ളവനാ
യി തീൎന്നിരിക്കുന്നു.
൰൧ എന്തെന്നാൽ [11] വ്യഭിചാ
രം ചെയ്യരുതെന്ന പറഞ്ഞവൻ,
കുല ചെയ്യരുത എന്നും പറഞ്ഞു.
നീ വ്യഭിചാരം ചെയ്യുന്നില്ല എ
ങ്കിലും, കുല ചെയ്യുന്നു എങ്കിൽ,
നീ ന്യായപ്രമാണത്തിന്റെ ഒരു
ലംഘനക്കാരനായി തീൎന്നിരിക്കു
ന്നു.
൰൨ [12] സ്വാതന്ത്ര്യമുള്ള വേദപ്ര
മാണത്താൽ വിധിക്കപ്പെടുവാ
നിരിക്കുന്നവരായി, അങ്ങിനെ
പറവിൻ, അങ്ങിനെ പ്രവൃത്തി
ക്കയും ചെയ്വിൻ.
൰൩ എന്തുകൊണ്ടെന്നാൽ ക
രുണ ചെയ്യാത്തവന [13] കരുണ
കൂടാതെ വിധിയുണ്ടാകും: വിധി
യുടെ നേരെ [14] കരുണ സന്തോഷി
ക്കയും ചെയ്യുന്നു.
൰൪ എന്റെ സഹോദരന്മാരേ,

---

3. ൧൰. ൨൰: ൫. ൧ തിമൊ. ൬: ൧൭. അറി. ൨: ൯. 4. ൨൰. ൫: ൬. ൧ ശമു. ൨: ൮. സങ്കീ. ൧൧൩: ൭. മത്താ. ൫: ൩. ലൂ. ൬: ൨൦. ൧ കൊറി. ൧: ൨൬. ൨ തിമൊ. ൪: ൮. യാക്കൊ. ൧: ൧൨. 5. യോഹ. ൭: ൪൮. ൧ കൊറി. ൧: ൨൬, ൨൮. 6. ൧ കൊറി. ൧൧: ൨൨. 7. നടപ്പ്. ൧൩: ൫൦. ൧൭: ൬. ൧൮: ൧൨. യാക്കൊ. ൫: ൬. 8. ലേവി. ൧൯: ൧൮. മത്താ. ൨൨: ൩൯. റോമാ. ൧൩: ൮, ൯. ഗലാ. ൫: ൧൪. ൬: ൨.
9. യാക്കൊ. ൨: ൧. 10. ൫ മോ. ൨൭: ൨൬. മത്താ. ൫: ൧൯. ഗലാ. ൩: ൧൦. 11. ൨ പുറ. ൨൦: ൧൩, ൧൪. 12. യാക്കൊ. ൧: ൨൫. 13. യോബ. ൨൨: ൬. സുഭാ. ൨൧: ൧൩. മത്താ. ൬: ൧൫. ൧൮: ൩൫. ൨൫: ൪൧, ൪൨. 14. ൧ യോഹ. ൪: ൧൭, ൧൮.

ഒരുത്തൻ തനിക്ക വിശ്വാസം
ഉണ്ടെന്ന പറകയും, പ്രവൃത്തിക
ളില്ലാതെ ഇരിക്കയും ചെയ്താൽ, [15]
ഉപകാരം എന്ത? ആ വിശ്വാ
സത്തിന അവനെ രക്ഷിപ്പാൻ
കഴിയുമോ?
൧൫ [16] ഒരു സഹോദരനോ,
സഹോദരിയൊ നഗ്നന്മാരായും,
ദിനം പ്രതിയുള്ള ആഹാരമില്ലാ
ത്തവരായുമിരിക്കയും,
൧൬ [17] നിങ്ങളിൽ ഒരുത്തൻ
അവരോട, നിങ്ങൾ സമാധാ
നത്തോടെ പോയി, തീകാഞ്ഞു
തൃപ്തന്മാരാകുവിൻ, എന്ന പറക
യും, നിങ്ങൾ ദേഹത്തിന ആ
വശ്യമുള്ള വസ്തുക്കളെ അവക്ക
കൊടുക്കാതെ ഇരിക്കയും ചെ
യ്താൽ ഉപകാരം എന്ത?
൧൭ അപ്രകാരം തന്നെ വി
ശ്വാസവും, അതിന പ്രവൃത്തിക
ളില്ല എങ്കിൽ, അത തനിച്ചിരിക്ക
കൊണ്ട മരിച്ചിരിക്കുന്നു.
൧൮ എന്നാൽ ഒരുത്തൻ പറ
യും, നിനക്ക വിശ്വാസം ഉണ്ട,
ഇനിക്ക പ്രവൃത്തികളും ഉണ്ട: നി
ന്റെ വിശ്വാസത്തെ നിന്റെ
പ്രവൃത്തികൾ കൂടാതെ എന്നെ
കാണിക്ക, [18] ഞാനും എന്റെ പ്ര
വൃത്തികളാൽ എന്റെ വിശ്വാസ
ത്തെ നിന്നെ കാണിക്കാം.
൧൯ ഏക ദൈവം ഉണ്ടെന്ന
നീ വിശ്വസിക്കുന്നുവെല്ലൊ; നീ
ചെയ്യുന്നത കൊള്ളാം: [19] പിശാചു
കളും വിശ്വസിച്ച വിറെക്കുന്നു.
൨൦ വ്യർത്ഥമനുഷ്യനായുള്ളോവേ,
പ്രവൃത്തികൾ കൂടാത്ത വിശ്വാ
സം മരിച്ചിരിക്കുന്നു എന്ന നിന
ക്ക അറിവാൻ മനസ്സുണ്ടോ?
൨൧ നമ്മുടെ പിതാവായ അ
ബ്രഹാം [20] തന്റെ പുത്രനായ
ഇസ്ഹാക്കിനെ ബലിപീഠത്തി
ന്മേൽ ബലി കഴിച്ചപ്പോൾ, അ
വൻ പ്രവൃത്തികളാൽ അല്ലയോ
നീതികരിക്കപ്പെട്ടത?
൨൨ [21] വിശ്വാസം അവന്റെ
പ്രവൃത്തികളോട കൂടെ വ്യാപരി
ച്ചു എന്നും, പ്രവൃത്തികളാൽ വി
ശ്വാസം പൂർണ്ണമാക്കപ്പെട്ടു എന്നും
നീ കാണുന്നുവെല്ലോ,
൨൩ [22] അബ്രഹാം ദൈവ
ത്തെ വിശ്വസിച്ചു എന്നും, ആ
യത അവന നീതിക്കായി കണ
ക്കിടപ്പെട്ടു എന്നും പറയുന്ന വേ
ദവാക്യം നിവൃത്തിയായി: അ
വൻ [23] ദൈവത്തിന്റെ സ്നേഹി
തൻ എന്ന വിളിക്കപ്പെടുകയും
ചെയ്തു.
൨൪ ആയതുകൊണ്ട വിശ്വാസ
ത്താൽമാത്രംഎന്നല്ല, പ്രവൃത്തിക
ളാൽ മനുഷ്യൻ നീതികരിക്കപ്പെ
ടുന്നു എന്ന നിങ്ങൾ കാണുന്നു.
൨൫ അപ്രകാരം തന്നെ [24] റാ
ഹാബ എന്ന വേശ്യയും, അ
വൾ ദൂതന്മാരെ കൈക്കൊണ്ടിട്ടു,
മറ്റൊരു വഴിയായി പറഞ്ഞയ
ച്ചപ്പോൾ, അവൾ പ്രവൃത്തിക
ളാൽ അല്ലയോ നീതികരിക്കപ്പെ
ട്ടത?

15. മത്താ. ൭: ൨൬. യക്കോ. ൧: ൨൨. 16. യോബ. ൩൧: ൧൯, ൨൦. ൧ യൊ: ൩: ൧൭. 17. ൧ യോഹ. ൩: ൧൮. 18. യാക്കോ. ൩: ൧൩. 19. മത്താ. ൮: ൨൯. മര്കോ. ൧: ൨൪. ൫: ൭. ലൂ. ൪: ൩൪. നടപ്പ. ൧൬: ൧൭. ൧൯: ൧൫. 20. ആദ്യ ൨൨: ൯, ൧൦. 21. എബ്രാ. ൧൧: ൧൭. 22. ആദ്യ. ൧൫: ൬. റോമാ. ൪: ൩. ഗലാ. ൩: ൬. 23. ൨. നാളാ. ൨൦: ൭. യെശാ. ൪൧: ൮. 24. യോശു. ൨: ൧. എബ്രാ. ൧൧: ൩൧.

൨൬ എന്തെന്നാൽ ആത്മാവില്ലാത്ത ശരീരം ഏതുപ്രകാരം മരിച്ചതാകുന്നുവോ, അപ്രകാരം പ്രവൃത്തികളില്ലാത്ത വിശ്വാസവും മരിച്ചതാകുന്നു.

## ൩ അദ്ധ്യായം.

൧ നാവിനെ അടക്കെണമെന്നും, ൧൩ സൌമ്യതയാൽ ജ്ഞാനത്തെ കാണിക്കെണമെന്നും ഉള്ളത.

൧ എന്റെ സഹോദരന്മാരേ, [1]നമുക്ക അധികം ന്യായവിസ്താരം വരുമെന്ന അറിഞ്ഞ, നിങ്ങൾ [2]പല ഉപദേഷ്ടാക്കന്മാർ ആകരുത.

൨ എന്തുകൊണ്ടെന്നാൽ നാം എല്ലാവരും [3]പലതിലും തെററുന്നു. [4]ഒരുത്തൻ വാക്കിൽ തെററുന്നില്ല എങ്കിൽ, [5]അവൻ ശരീരത്തെ മുഴുവനും കടിഞ്ഞാണിട്ട നടത്തുവാൻ പ്രാപ്തനായി തികെഞ്ഞ മനുഷ്യനാകുന്നു.

൩ കണ്ടാലും, കുതിരകൾ നമുക്ക സ്വാധീനമാകുവാൻ, നാം കടിഞ്ഞാണുകളെ ഇടുകയും, അവയുടെ ശരീരത്തെ മുഴുവനും തിരിക്കയും ചെയ്യുന്നു.

൪ കണ്ടാലും, കപ്പലുകളും, അവ എത്ര വലിയവയായാലും, കഠിനമുള്ള കാററുകളാൽ അടിക്കപ്പെട്ടാലും, ഏററവും ചെറിയ ചുക്കാനാൽ, നടത്തുന്നവന്റെ മനസ്സ ഇഛിക്കുന്നിടത്തേക്ക തിരിക്കപ്പെടുന്നു.

൫ അപ്രകാരം തന്നേ [7]നാവും ഒരു ചെറിയ അവയവം ആകുന്നു, [8]വൻപ പറകയും ചെയ്യുന്നു. കണ്ടാലും അല്പമായുള്ള അഗ്നി എത്ര വലിയ വസ്തുവിനെ കത്തിക്കുന്നു.

൬ [9]നാവും അഗ്നി തന്നേ, അന്യായമുള്ളൊരു ലോകം [ആകുന്നു.] ശരീരത്തെ മുഴുവനും [10]അശുദ്ധമാക്കുകയും, ആയുസ്സിന്റെ ചക്രത്തെ കത്തിക്കയും, നരകത്താൽ കത്തിക്കപ്പെടുകയും ചെയ്യുന്നതായിട്ട, ഇങ്ങിനെ നാവ നമ്മുടെ അവയവങ്ങളിൽ വെക്കപ്പെട്ടിരിക്കുന്നു.

൭ കാട്ടുമൃഗങ്ങളുടെയും, പക്ഷികളുടെയും, ഇഴജന്തുക്കളുടെയും, ജലജന്തുക്കളുടെയും സകല ജാതിയും മനുഷ്യജാതിയാൽ അടക്കപ്പെടുന്നു, അടക്കപ്പെട്ടുമിരിക്കുന്നു:

൮ എന്നാൽ നാവിനെ അടക്കുവാൻ മനുഷ്യരിൽ ഒരുത്തനും കഴികയില്ല: അത അടങ്ങാത്ത ദോഷവും, [11]മരണകരമായ വിഷം നിറെഞ്ഞതും [ആകുന്നു.]

൯ അതിനാൽ നാം ദൈവവും പിതാവുമായവനെ സ്തോത്രം ചെയ്യുന്നു, [12]ദൈവത്തിന്റെ സ്വരൂപപ്രകാരം ഉണ്ടാക്കപ്പെട്ട മനുഷ്യരെ അതിനാൽ ശപിക്കയും ചെയ്യുന്നു.

൰ ഒരു വായിൽനിന്ന തന്നേ സ്തോത്രവും ശാപവും പുറപ്പെടുന്നു. എന്റെ സഹോദരന്മാരേ,

---

1. ലൂ. ൬: ൩൭. 2. മത്താ. ൨൩: ൮, ൧൪. റോമാ. ൨: ൨൧, ൨൨. ൧പത്രോ. ൫: ൩. 3. ൧രാജാ ൮: ൪൬. ൨നാളാ. ൬: ൩൬. സുഭാ. ൨൦: ൯. പ്രസം. ൭: ൨൦. ൧യോഹ. ൧: ൮. 4. സങ്കീ. ൩൪: ൧൩. യാക്കോ. ൧: ൨൬. ൧പത്രോ. ൩: ൧൦. 5. മത്താ. ൧൨: ൩൭. 6. സങ്കീ. ൩൨: ൯. 7. സുഭാ. ൧൨: ൧൮. ൧൫: ൨. 8. സങ്കീ. ൧൨: ൩. ൭൩: ൮, ൯. 9. സുഭാ. ൧൬: ൨൭. 10. മത്താ. ൧൫: ൧൧, ൧൮, ൧൯, ൨൦. മർക്കോ. ൭: ൧൫, ൨൦, ൨൩. 11. സങ്കീ. ൧൪൦: ൩. 12. ആദ്യ. ൧: ൨൬. ൯: ൬.

ഇവ ഇപ്രകാരം ഉണ്ടാകരുതാ
ത്തവയാകുന്നു.
൧൧ ഒരു ഉറവ ഒരു ദ്വാരത്തിൽ
നിന്നു തന്നേ മധുരവും കൈ
പ്പും ഉള്ള [വെള്ളം] പുറപ്പെടുവി
ക്കുന്നുവോ?
൧൨ എന്റെ സഹോദരന്മാരേ,
അത്തിവൃക്ഷത്തിനു ഒലിവപഴങ്ങ
ളെയോ, മുന്തിരിങ്ങാവള്ളിക്കു അ
ത്തിപ്പഴത്തെയോ തരുവാൻ ക
ഴിയുമോ? അപ്രകാരം ഒരു ഉറവെ
ക്കു ഉപ്പുവെള്ളവും നല്ല വെള്ളവും
തരുവാൻ [കഴികയില്ല.]
൧൩ [13]നിങ്ങളിൽ ജ്ഞാനിയും
ബുദ്ധിമാനും ആര? അവൻ ത
ന്റെ നല്ല നടപ്പിനാൽ [14]തന്റെ
പ്രവൃത്തികളെ [15]ജ്ഞാനത്തിന്റെ
സൌമ്യതയോടെ കാണിക്കട്ടെ.
൧൪ എന്നാൽ നിങ്ങൾക്കു നി
ങ്ങളുടെ ഹൃദയത്തിൽ [16] കൈപ്പു
ള്ള അസൂയയും വിവാദവും ഉ
ണ്ടെങ്കിൽ, [17] സത്യത്തിന്റെ നേ
രേ പുകഴുകയും ഭോഷ്കുപറകയും
അരുത.
൧൫ [18] ഇത ഉയരത്തിൽനിന്ന
ഇറങ്ങിവരുന്ന ജ്ഞാനമല്ല, ലൌ
കികവും, പ്രാണമയവും, പൈ
ശാചികവുമായുള്ളത അത്രെ.
൧൬ എന്തുകൊണ്ടെന്നാൽ [19]അ
സൂയയും വിവാദവും എവിടെ
യോ, അവിടെ കലഹവും സക
ല ദുഷ്പ്രവൃത്തിയും [ഉണ്ട.]

൧൭ എന്നാൽ [20] ഉയരത്തിൽനി
ന്ന ഉണ്ടാകുന്ന ജ്ഞാനം ഒന്നാ
മത നിൎമ്മലതയുള്ളതും; പിന്നെ
സമാധാനമുള്ളതും; ശാന്തതയു
ള്ളതും; ഇണക്കമുള്ളതും, കരുണ
യാലും നല്ല ഫലങ്ങളാലും നി
റഞ്ഞതും, പക്ഷപാതം കൂടാത്ത
തും; [21] കപടം കൂടാത്തതും ആ
കുന്നു.
൧൮ [22] എന്നാൽ നീതിയുടെ
ഫലം സമാധാനത്തെ നടത്തു
ന്നവരാൽ സമാധാനത്തിൽ വി
തെക്കപ്പെടുന്നു.

## ൪ അദ്ധ്യായം.

൧ ദുരാഗ്രഹത്തിനും ൫ ഡംഭത്തിനും ൧൧ ദൂഷണത്തിനും വിരോധമായുള്ള സംഗതികൾ.

നിങ്ങളിൽ യുദ്ധങ്ങളും ശണ്ഠക
ളും എവിടെനിന്ന [വരുന്നു?] ഇ
വിടെനിന്ന, [1]നിങ്ങളുടെ അവ
യവങ്ങളിൽ പൊരുന്ന നിങ്ങളു
ടെ മോഹങ്ങളിൽനിന്ന തന്നെ
അല്ലയോ?
൨ നിങ്ങൾ മോഹിക്കുന്നു, പ്രാ
പിക്കുന്നതുമില്ല: നിങ്ങൾ കൊല്ലു
കയും ആഗ്രഹിക്കയും ചെയ്യുന്നു,
നിങ്ങൾക്കു ലഭിപ്പാൻ കഴിയുന്ന
തുമില്ല: നിങ്ങൾ കലഹിക്കയും യു
ദ്ധം ചെയ്കയും ചെയ്യുന്നു, എ
ന്നാൽ നിങ്ങൾ യാചിക്കായ്കകൊ
ണ്ട, നിങ്ങൾക്കു ലഭിക്കുന്നതുമില്ല.
൩ [2] നിങ്ങൾ ചോദിക്കുന്നു, കി

13. ഗലാ. ൬: ൪. 14. യാക്കോ. ൨: ൧൮. 15. യാക്കോ. ൧: ൨൧. 16. റോമാ. ൧൩: ൧൩. 17. റോമാ. ൨: ൧൭, ൨൩. 18. ഫിലി. ൩: ൧൯. യാക്കോ. ൧: ൧൭. 19. ൧കോറി. ൩: ൩. ഗലാ. ൫: ൨൰. 20. ൧കോറി. ൨: ൬, -൭. 21. റോമാ. ൧൨: ൯. ൧പേത്രോ. ൧: ൨൨. ൨: ൧. ൧യോഹ. ൩: ൧൮. 22. സുഭാ. ൧൧: ൧൮. ഹോശെ. ൧൰: ൧൨. മത്താ. ൫: ൯. ഫിലി. ൧: ൧൧. എബ്രാ. ൧൨: ൧൧.

1. റോമാ. ൭: ൨൩. ഗലാ. ൫: ൧൭. ൧പേത്രോ. ൨: ൧൧. 2. യോബ. ൨൭: ൯. ൩൫: ൧൨. സങ്കീ. ൧൮: ൪൧. സുഭാ. ൧: ൨൮. യെശാ. ൧: ൧൫. യിറ. ൧൧: ൧൧. മീഖാ. ൩: ൪. സെഖ. ൭: ൧൩.

ട്ടുന്നതുമില്ല: [3] അതെന്തുകൊണ്ടെ
ന്നാൽ നിങ്ങളുടെ മോഹങ്ങളിൽ
നിങ്ങൾ ചിലവിടേണ്ടുന്നതിനാ
യിട്ടു, ദുഷ്ക്കാരമായി ചോദിക്കു
ന്നു.

൪ [4] വ്യഭിചാരികളായും വ്യഭി
ചാരിണികളായും ഉള്ളോരേ, [5] ലോ
കത്തോടുള്ള സ്നേഹം ദൈവത്തോ
ട ശത്രുതയാകുന്നു എന്ന നിങ്ങൾ
അറിയുന്നില്ലയോ? [6] ആയതുകൊ
ണ്ട ആരെങ്കിലും ലോകത്തി
ന്റെ സ്നേഹിതനാകുവാൻ ഇ
ച്ശിക്കുന്നു എങ്കിൽ, അവൻ ദൈ
വത്തിന്റെ ശത്രുവായി ചമയു
ന്നു.

൫ [7] നമ്മിൽ വസിക്കുന്ന ആ
ത്മാവ അസൂയയ്ക്കായിട്ടു മോഹി
ക്കുന്നു എന്ന വേദവാക്യം വെറു
തേ പറയുന്നു എന്ന നിങ്ങൾ
നിരൂപിക്കുന്നുവോ?

൬ എന്നാൽ അവൻ അധികം
കൃപയെ നല്കുന്നു. ആയതുകൊ
ണ്ട [8] ദൈവം അഹങ്കാരികളോട
എതിർത്ത നില്ക്കുന്നു, അവൻ വി
നയമുള്ളവൎക്ക കൃപയെ നല്കുന്നു
താനും, എന്ന അവൻ പറയുന്നു.

൭ ആകയാൽ നിങ്ങൾ ദൈവ
ത്തിന്ന കീഴടങ്ങിയിരിപ്പിൻ, [9] പി
ശാചിനോട മറുത്ത നില്പിൻ, എ
ന്നാൽ അവൻ നിങ്ങളിൽനിന്ന
ഓടിപ്പോകും.

൮ [10] ദൈവത്തിന്റെ അടുക്കൽ
ചേരുവിൻ, അവൻ നിങ്ങളുടെ
അടുക്കൽ ചേരുകയും ചെയ്യും.
പാപികളായുള്ളോരേ, [11] നിങ്ങളു
ടെ കൈകളെ വെടിപ്പാക്കുവിൻ;
[12] ഇരുമനസ്സുള്ളവരേ, [13] നിങ്ങളു
ടെ ഹൃദയങ്ങളെ ശുദ്ധമാക്കുക
യും ചെയ്വിൻ.

൯ [14] സങ്കടപ്പെടുകയും, ദുഃഖി
ക്കയും, കരകയും ചെയ്വിൻ: നി
ങ്ങളുടെ ചിരി ദുഃഖമായും, [നി
ങ്ങളുടെ] സന്തോഷം സങ്കടമാ
യും മാററപ്പെടട്ടെ.

൰ [15] കൎത്താവിന്റെ മുമ്പാകെ
താഴുവിൻ, എന്നാൽ അവൻ നി
ങ്ങളെ ഉയൎത്തും.

൰൧ സഹോദരന്മാരേ, [16] ത
മ്മിൽ തമ്മിൽ ദൂഷിക്കരുത. [ത
ന്റെ] സഹോദരനെ ദൂഷിക്ക
യും, [17] തന്റെ സഹോദരനെ
വിധിക്കയും ചെയ്യുന്നവൻ, ന്യാ
യപ്രമാണത്തെ ദൂഷിക്കയും, ന്യാ
യപ്രമാണത്തെ വിധിക്കയും
ചെയ്യുന്നു: എന്നാൽ നീ ന്യായ
പ്രമാണത്തെ വിധിക്കുന്നു എ
ങ്കിൽ, നീ ന്യായപ്രമാണത്തെ
ചെയ്യുന്നവനല്ല, വിധിക്കുന്നവ
നത്രെ. ആകുന്നത.

൰൨ ഏക ന്യായപ്രമാണ കൎത്താ
വുണ്ട, [18] അവൻ രക്ഷിപ്പാനും
നശിപ്പിപ്പാനും പ്രാപ്തനാകുന്നു,

3. സങ്കി. ൩൰: ൰൮. ൧ യോഹ. ൩: ൨൨. ൫: ൰൪. 4. സങ്കി. ൭൩: ൨൭. 5. ൧ യോഹ. ൨: ൰൫. 6. യോഹ. ൰൫: ൰൯. ൰൭: ൰൪. ഗലാ. ൧: ൰൦. 7. ആദ്യ. ൬: ൫. ൮: ൨൧. ൰ മേമ. ൰൪: ൨൯. സുഭാ. ൨൧. ൰൦. 8. യോബ. ൨൨: ൨൯. സങ്കി. ൰൩൮: ൬. സുഭാ. ൩: ൩൪. ൨൯: ൨൩. മത്താ. ൨൩: ൰൨. ലൂ. ൰: ൫൨. ൰൪: ൰൰. ൰൮: ൰൪. ൧ പത്രൊ. ൫: ൫. 9. എഫെ. ൪: ൨൭. ൬: ൰൰. ൧ പത്രൊ. ൫: ൯. 10. ൨ നാള. ൰൫: ൨. 11. ഏശ. ൧: ൰൬. 12. യാക്കോ. ൧: ൮. 13. ൧ പത്രൊ. ൧: ൨൨. ൧ യോഹ. ൩: ൩. 14. മത്താ. ൫: ൪. 15. യോബ. ൨൨: ൨൯. മത്താ. ൨൩: ൰൨. ലൂ. ൰൪: ൰൰. ൰൮: ൰൪. ൧ പത്രൊ. ൫: ൬. 16. എഫെ. ൪: ൩൧. ൧ പത്രൊ. ൨: ൧. 17. മത്താ. ൭: ൧. ലൂ. ൬: ൩൭. റോമ. ൨: ൧. ൧ കോറി. ൪: ൫. 18. മത്താ. ൰: ൨൮.

[19] മറെറാരുത്തനെ വിധിക്കുന്ന
നീ ആരാകുന്നു?
൧൩ ഇപ്പോൾ ഞങ്ങൾ ഇന്ന,
അല്ലെങ്കിൽ നാളെ ഇന്ന നഗര
ത്തിലേക്ക [20] പോകയും, അവിടെ
ഒരു വൎഷം പാൎക്കയും, വ്യാപാരം
ചെയ്കയും, ലാഭമുണ്ടാക്കുകയും
ചെയ്യും, എന്ന പറയുന്നവരായു
ള്ളോരെ വരുവിൻ:
൧൪ നാളത്തേ അവസ്ഥയെ
നിങ്ങൾ അറിയുന്നില്ലല്ലോ. എ
ന്തെന്നാൽ നിങ്ങളുടെ ജീവൻ
എന്തു? കുറഞ്ഞോരു നേരത്തേക്ക
കാണുകയും, പിന്നെ കാണാതെ
പോകയും ചെയ്യുന്ന [21] ആവി ത
ന്നേ ആകുന്നു.
൧൫ എന്തെന്നാൽ നേരേ മറി
ച്ചു നിങ്ങൾ, [22] കൎത്താവിന ഇഷ്ട
മുണ്ടെങ്കിൽ, ഞങ്ങൾ ജീവിച്ചിരു
ന്ന, ഇതിനെ അല്ലെങ്കിൽ അതി
നെ ചെയ്യും എന്ന പറയേണ്ടു
ന്നതാകുന്നു.
൧൬ എന്നാൽ ഇപ്പോൾ നിങ്ങ
ൾ നിങ്ങളുടെ അഹംഭാവങ്ങളിൽ
സന്തോഷിക്കുന്നു: [23] ഇപ്രകാര
മുള്ള സന്തോഷം ഒക്കെയും ദോ
ഷമാകുന്നു.
൧൭ ആകയാൽ [24] ഗുണം ചെ
യ്വാൻ അറികയും, അതിനെ ചെ
യ്യാതിരിക്കയും ചെയ്യുന്നവന, അ
ത പാപം ആകുന്നു.

## ൫ അദ്ധ്യായം.

൧ ഉന്മത്തതയുള്ള സമ്പന്നന്മാരെ കുറിച്ചു. ൭ ക്ഷമയെ കുറിച്ചു. ൧൨ ആണയിടുന്നതിനെ കുറിച്ചു.

[1] ഇപ്പോൾ വരുവിൻ, ധനവാ
ന്മാരായുള്ളോരേ, [നിങ്ങളുടെ] മേ
ൽ വരുന്ന ദുഃഖങ്ങളെ കുറിച്ചു അ
ലറി കരവിൻ.
൨ നിങ്ങളുടെ ധനം ക്ഷയിച്ചും,
[2]നിങ്ങളുടെ വസ്ത്രങ്ങൾ പുഴുവരി
ച്ചുമിരിക്കുന്നു.
൩ നിങ്ങളുടെ പൊന്നും വെ
ള്ളിയും കറപിടിച്ചു: അവയുടെ
കറ നിങ്ങളുടെ നേരേ ഒരു സാ
ക്ഷിയായി നില്ക്കയും, നിങ്ങളുടെ
മാംസത്തെ അഗ്നിപോലെ തി
ന്നുകളകയും ചെയ്യും [3] നിങ്ങൾ
അവസാന ദിവസങ്ങൾക്ക നി
ക്ഷേപങ്ങളെ ശേഖരിച്ചിരിക്കു
ന്നു.
൪ കണ്ടാലും, നിങ്ങളുടെ വയ
ലുകളെ കൊയ്ത വേലക്കാരുടെ കൂ
ലി [4] നിങ്ങളാൽ അന്യായമായി
പിടിക്കപ്പെട്ടത നിലവിളിക്കുന്നു:
[5] കൊയ്തവരുടെ നിലവിളികൾ
സൈന്യങ്ങളുടെ കൎത്താവിന്റെ
ചെവികളിലേക്ക എത്തിയിരിക്കു
ന്നു.
൫ [6] നിങ്ങൾ ഭൂമിമേൽ കൌ
തുകമായി നടന്ന, മദിച്ചു. കുല
ദിവസത്തിൽ എന്നപോലെ, നി

19 റോമ. ൧൪: ൪, ൧൩. 20. സുഭാ. ൨൭: ൧. ലൂ. ൧൨: ൧൮. 21. യോബ. ൭: ൭. സങ്കി. ൧൦൨: ൩. യാക്കോ. ൧: ൧൦. ൧ പത്രൊ: ൧: ൨൪. ൧ യോഹ. ൨: ൧൭. 22. നടപ്പു. ൧൮ ൨൧. ൧ കൊരി. ൪: ൧൯. ൧൬: ൭. എബ്ര. ൬: ൩. 23. ൧ കൊരി. ൫. ൬. 24 ലൂ. ൧൨: ൪൭. യോഹ. ൯: ൪൧. ൧൫. ൨൨. റോമ. ൧: ൨൦, ൨൧, ൩൨. ൨: ൧൭, ൧൮, ൨൩.
1 സുഭാ. ൧൧: ൨൮. ലൂ. ൬: ൨൪. ൧ തിമൊ. ൬: ൯. 2. യോബ. ൧൩: ൨൮. മത്താ. ൬: ൨൦. യാക്കോ. ൨: ൨ 3. റോമ. ൨: ൫. 4. ലേവി. ൧൯: ൧൩. യോബ ൨൪: ൧൦, ൧൧. യെറ. ൨൨: ൧൩. മലാ. ൩: ൫. 5. ൫ മോ. ൨൪. 6. യോബ. ൨൧: ൧൩. ആമോ. ൬: ൧, ൪ ലൂ. ൧൬. ൧൯, ൨൫. ൧ തിമൊ. ൫:

ങ്ങൾ നിങ്ങളുടെ ഹൃദയങ്ങളെ
പോഷിപ്പിച്ചിരിക്കുന്നു.
൬ [7] നിങ്ങൾ ആ നീതിമാനെ
കുററം വിധിച്ചു കൊന്നുകളെഞ്ഞു:
അവൻ നിങ്ങളോട മറുത്തുനി
ല്ക്കുന്നതുമില്ല.
൭ എന്നാൽ, സഹോദരന്മാരേ,
കൎത്താവിന്റെ വരവുവരെ ദീൎഘ
ക്ഷമയോടിരിപ്പിൻ. കണ്ടാലും,
കൃഷിക്കാരൻ ഭൂമിയിൽ വിലയേ
റിയ ഫലത്തിന കാത്തിരുന്നു,
[8] മുൻ മഴയും പിൻ മഴയും പ്രാ
പിക്കുവോളത്തിന, അതിന്നാ
യിട്ട ദീൎഘക്ഷമയോടിരിക്കുന്നു.
൮ നിങ്ങളും ദീൎഘക്ഷമയോടി
രിപ്പിൻ; [9] കൎത്താവിന്റെ വരവ
സമീപിച്ചിരിക്കകൊണ്ട നിങ്ങ
ളുടെ ഹൃദയങ്ങളെ സ്ഥിരപ്പെടു
ത്തുവിൻ.
൯ സഹോദരന്മാരെ, നിങ്ങൾ
ശിക്ഷെക്ക വിധിക്കപ്പെടാതെ ഇ
രിപ്പാനായിട്ട, തമ്മിൽ തമ്മിൽ വി
രോധമായി [10] പിറുപിറുക്കരുത:
കണ്ടാലും, ന്യായാധിപതി [11] വാ
തിൽക്ക മുമ്പാകെ നില്ക്കുന്നു.
൧൦ എന്റെ സഹോദരന്മാരേ,
കൎത്താവിന്റെ നാമത്തിൽ സം
സാരിച്ചിട്ടുള്ള ദീൎഘദൎശിമാരെ ക
ഷ്ടാനുഭവത്തിന്നും ദീൎഘക്ഷമെ
ക്കും ദൃഷ്ടാന്തമായിട്ട [12] പ്രമാണി
പ്പിൻ.
൧൧ കണ്ടാലും, സഹിക്കുന്നവർ
ഭാഗ്യവാന്മാർ എന്ന [13] നാം വി
ചാരിക്കുന്നു. നിങ്ങൾ [14] യോബി
ന്റെ ക്ഷമയെ കേൾക്കയും, [15]
കൎത്താവ വളരെ ആദരവും നല്ല
കരുണയുമുള്ളവനാകുന്നു എന്ന [16]
കൎത്താവിന്റെ അവസാനത്തെ
കാണുകയും ചെയ്തു.
൧൨ എന്നാൽ സകലത്തിന്നും
മീതെ, എന്റെ സഹോദരന്മാ
രേ, സ്വൎഗ്ഗത്തെക്കൊണ്ട എങ്കി
ലും, ഭൂമിയെക്കൊണ്ട എങ്കിലും, മ
റെറാരു ആണയെക്കൊണ്ട എങ്കി
ലും, [17] സത്യം ചെയ്യരുത: എന്നാൽ
നിങ്ങൾ ശിക്ഷവിധിയിലേക്ക
അകപ്പെടാതെ ഇരിപ്പാനായിട്ട,
നിങ്ങൾക്ക ഉവ്വ എന്നുള്ളത ഉവ്വ
എന്നും അല്ല എന്നുള്ളത അല്ല
എന്നും ഇരിക്കട്ടെ.
൧൩ നിങ്ങളിൽ ഒരുത്തൻ ക
ഷ്ടമനുഭവിക്കുന്നുവോ? അവൻ
പ്രാൎത്ഥിക്കട്ടെ. ഒരുത്തൻ സന്തോ
ഷപ്പെടുന്നുവോ? [18] അവൻ സ
ങ്കീൎത്തനങ്ങൾ പാടട്ടെ.
൧൪ നിങ്ങളിൽ ഒരുത്തൻ രോ
ഗിയായിരിക്കുന്നുവോ? അവൻ
സഭയിലെ മൂപ്പന്മാരെ വരുത്ത
ട്ടെ: അവർ കൎത്താവിന്റെ നാമ
ത്തിൽ അവനെ എണ്ണ പൂശി,
അവന വേണ്ടി പ്രാൎത്ഥിക്കട്ടെ.
൧൫ വിശ്വാസത്തിന്റെ പ്രാ
ൎത്ഥന രോഗിയെ രക്ഷിക്കയും
ചെയ്യും, കൎത്താവ അവനെ എഴു
ന്നേല്പിക്കും, [20] അവൻ പാപങ്ങ
ളെ ചെയ്തിട്ടുണ്ട എങ്കിൽ, അവ

7. യാക്കോ. ൨: ൬. 8. ആമോ. ൧൧: ൧൩. യറ. ൫: ൨൪. ഹോശെ. ൬: ൩. യോവേൽ. ൨: ൨൩. സെഖ ൧൦: ൧. 9. ഫിലി. ൪: ൫. എബ്രാ. ൧൦: ൨൫, ൩൭ ൧ പത്രോ. ൪: ൭. 10. യാക്കോ. ൪: ൧൧. 11. മത്താ. ൨൪: ൩൩. ൧ കോറി ൪: ൫. 12. മത്താ. ൫: ൧൨. എബ്രാ. ൧൧: ൩൫. 13. സങ്കി. ൯൪: ൧൨. മത്താ. ൫: ൧൦, ൧൧. ൧൦: ൨൨. 14. യോബ. ൧: ൨൧, ൨൨. ൨: ൧൦. 15. ൪ മോ. ൧൪: ൧൮. സങ്കി. ൧൦൩: ൮. 16. യോബ. ൪൨: ൧൦. 17. മത്താ. ൫: ൩൪. 18. എഫേ. ൫: ൧൯. കൊലൊ. ൩: ൧൬. 19. മൎക്കൊ. ൬: ൧൩. ൧൬: ൧൮. 20. യെശാ. ൩൩: ൨൪. മത്താ. ൯: ൨.

അവനോട ക്ഷമിക്കപ്പെടുകയും ചെയ്യും.

൧൬ നിങ്ങൾക്ക രോഗശാന്തി വരേണ്ടുന്നതിനായിട്ട, തമ്മിൽ തമ്മിൽ പിഴകളെ ഏറ്റുപറകയും, ഒരുത്തന്ന വേണ്ടി ഒരുത്തൻ പ്രാൎത്ഥിക്കയും ചെയ്യിൻ. നീതിമാന്റെ [20] താല്പൎയ്യമുള്ള പ്രാൎത്ഥന വളരെ സാധിക്കുന്നു.

൧൭ ഏലിയാ നമുക്ക [22] സമവികാരമുള്ള മനുഷ്യൻ ആയിരുന്നു, മഴ പെയ്യാതെ ഇരിക്കേണ്ടുന്നതിന അവൻ [23] താല്പൎയ്യത്തോടെ പ്രാൎത്ഥിച്ചു: അപ്പോൾ മൂന്ന സംവത്സരവും ആറ മാസവും ഭൂമിമേൽ [24] മഴ പെയ്തില്ല.

൧൮ [25] അവൻ പിന്നെയും പ്രാൎത്ഥിച്ചു, അപ്പോൾ ആകാശം മഴ തന്നു, ഭൂമി തന്റെ ഫലത്തെ ജനിപ്പിക്കയും ചെയ്തു.

൧൯ എൻ സഹോദരന്മാരെ, [26] നിങ്ങളിൽ ഒരുത്തൻ സത്യത്തെ വിട്ട തെറ്റുകയും, ആയവനെ ഒരുത്തൻ മനസ്സുതിരിക്കയും ചെയ്താൽ,

൨൦ പാപിയെ അവന്റെ വഴിതെറ്റിൽനിന്ന മനസ്സുതിരിക്കുന്നവൻ [27] ഒരു ആത്മാവിനെ മരണത്തിൽനിന്ന രക്ഷിക്കയും, [28] പാപങ്ങളുടെ സംഖ്യയെ മറെക്കയും ചെയ്യും എന്ന അവൻ അറിഞ്ഞിരിക്കട്ടെ

# പത്രോസ

## എഴുതിയ

## പൊതുവിലുള്ള ഒന്നാമത്തെ ലേഖനം.

### ൧ അദ്ധ്യായം.

അവൻ ദൈവത്തെ അവന്റെ ആത്മസംബന്ധമായ പല കൃപകൾക്കും വേണ്ടി സ്തുതിക്കയും. ൧൦ ക്രിസ്തുവിങ്കലുള്ള രക്ഷ പുതിയ വൎത്തമാനമല്ല, പണ്ട ദീൎഘദൎശനമായി ചൊല്ലപ്പെട്ടിരിക്കുന്ന കാൎയ്യമത്രെ ആകുന്നത എന്ന കാട്ടുകയും. ൧൩ ദൈവഭക്തിയോടെ ഉള്ള സംസാരത്തിന അവൎക്ക ബുദ്ധി ചൊല്ലുകയും ചെയ്യുന്ന സംഗതി.

യേശു ക്രിസ്തുവിന്റെ അപ്പോസ്തോലനായ പത്രോസ പൊന്തൂസിലും, ഗലാത്തിയായിലും, കപ്പദോക്കിയായിലും, ആസിയായിലും, ബിത്തിനിയായിലും [1] ചിതറിപ്പാൎക്കുന്ന പരദേശികളായി,

൨ [2] പിതാവായ ദൈവത്തി

21. ആദ്യ. ൨൦: ൧൭. ൧ രാജാ. ൧൮: ൨. ൪൨. ൧൭: ൧൬, ൧൯, ൨൨. യോശു. ൧൦: ൧൨. ൧ ശമു. ൧൨: ൧൬. ൧ രാജാ. ൧൩: ൬. ൨ രാജാ. ൪: ൩൩. ൧൯: ൩൫, ൨൦. ൨: ൨, ൪. സങ്കീ. ൧൦: ൧൭. ൩൪: ൧൫. ൧൪൫: ൧൬. സുഭാ. ൧൫: ൨൯. ൨൮: ൯. യോഹ. ൯: ൩൧. ൧ യോഹ. ൩: ൨൨. 22. നടപ്പ. ൧൪: ൧൫. 23. ൧ രാജാ. ൧൭: ൧. 24. ലൂ. ൪: ൨൫. 25. ൧ രാജാ. ൧൮: ൪൨, ൪൫. 26. മത്താ. ൧൮: ൧൫. 27. റോമ. ൧൧: ൧൪. ൧ കോറി. ൯: ൨൨. ൧ തീമോ: ൪: ൧൬. 28. സുഭാ. ൧൦: ൧൨. ൧ പത്രോ. ൪: ൮.

1. യോഹ. ൭: ൩൫. നടപ്പ. ൨: ൫, ൯, ൧൦. യാക്കോ. ൧: ൧. 2. റോമാ. ൮: ൨൯. ൧൧: ൨.

ന്റെ മുന്നറിവിൻ പ്രകാരം,[3] ആത്മാവിന്റെ ശുദ്ധീകരണത്താൽ അനുസരണത്തിന്നും യേശുക്രിസ്തുവിന്റെ [4]രക്തത്തളിപ്പിന്നും [5]തെരിഞ്ഞെടുക്കപ്പെട്ടവരായവൎക്ക [എഴുതുന്നത:] നിങ്ങൾക്ക [6]കൃപയും സമാധാനവും വൎദ്ധിക്കുമാറാകട്ടെ.

൩ ദൈവവും നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ പിതാവുമായവൻ [7]സ്തോത്രം ചെയ്യപ്പെട്ടവനാകട്ടെ, അവൻ മരിച്ചവരിൽനിന്ന [8]യേശു ക്രിസ്തുവിന്റെ ഉയിൎപ്പിനാൽ നമ്മെ [9]തന്റെ അപരിമിതമായുള്ള കരുണയിൻ പ്രകാരം ജീവനുള്ളൊരു ആശാബന്ധത്തിലേക്ക [10]വീണ്ടും ജനിപ്പിച്ചിരിക്കുന്നു:

൪ നാശമില്ലാത്തതും, അശുദ്ധപ്പെടാത്തതും, [11]വാടാത്തതും, ആയുള്ളൊരു അവകാശത്തിലേക്ക തന്നെ.

൫ [ആയത] അവസാനകാലത്തിങ്കൽ വെളിപ്പെടുവാൻ ഒരുങ്ങിയിരിക്കുന്ന രക്ഷെക്കായി വിശ്വാസം കൊണ്ട ദൈവത്തിന്റെ ശക്തിയാൽ [12]കാക്കപ്പെടുന്ന നിങ്ങൾക്ക സ്വൎഗ്ഗത്തിൽ [13]വെക്കപ്പെട്ടിരിക്കുന്നു.

൬ [14]ആയതിൽ നിങ്ങൾ ആനന്ദിക്കുന്നു, ഇപ്പോൾ [15]കുറെ നേരത്തെക്ക, ആവശ്യമുണ്ടെങ്കിൽ, നിങ്ങൾ പലവിധ പരീക്ഷകളാൽ [16]ദുഃഖത്തോടിരിക്കുന്നു എങ്കിലും, [ആനന്ദിക്കുന്നു:]

൭ [17]അഗ്നിയാൽ ശോധന ചെയ്യപ്പെട്ടിട്ടും, അഴിഞ്ഞുപോകുന്നതായ പൊന്നിനെക്കാളും വിലയേറിയതായ, [18]നിങ്ങളുടെ വിശ്വാസത്തിൻ ശോധന, യേശു ക്രിസ്തുവിന്റെ പ്രത്യക്ഷതയിങ്കൽ സ്തുതിക്കും മാനത്തിന്നും മഹത്വത്തിന്നുമായി [19]കണ്ടെത്തപ്പെടേണ്ടുന്നതിന തന്നെ.

൮ [20]അവനെ നിങ്ങൾ കണ്ടിട്ടില്ല എങ്കിലും, സ്നേഹിക്കുന്നു, ഇപ്പോൾ [അവനെ] കാണുന്നില്ല എങ്കിലും, [21]അവനിൽ വിശ്വസിച്ചിട്ട, നിങ്ങൾ വൎണ്ണിക്കപ്പെടുവാൻ കഴിയാത്തതും മഹത്വപ്പെട്ടതുമായുള്ള സന്തോഷത്തോടെ ആനന്ദിക്കുന്നു.

൯ നിങ്ങളുടെ ആത്മാക്കളുടെ രക്ഷയാകുന്ന, നിങ്ങളുടെ [22]വിശ്വാസത്തിൻ അവസാനത്തെ പ്രാപിച്ചുകൊണ്ട തന്നെ.

൰ നിങ്ങൾക്ക [വരുവാനിരു

3. ൨ തെസ്സ. ൨: ൧൩. 4. എബ്രാ. ൧൦: ൨൨ ൧൨: ൨൪. 5. എഫെ. ൧: ൪. ൧ പത്രോ. ൨: ൯. 6. രോമാ. ൧: ൭. ൨ പത്രോ. ൧: ൨. യെഹൂ. ൨. 7. ൨ കോറി. ൧: ൩. എഫെ. ൧: ൩. 8. ൧ കോറി. ൧൫: ൨൦. ൧ തെസ്സ ൪: ൧൪. ൧ പത്രോ. ൩: ൨൧. 9. തീത്തൂ. ൩: ൫. 10. യോഹ. ൩: ൩, ൫. യാക്കോ. ൧: ൧൮. 11. ൧ പത്രോ. ൫: ൪. 12. യോഹ. ൧൦: ൨൮, ൨൯. ൧൭: ൧൧, ൧൨, ൧൫. യെഹൂ. ൧. 13. കൊലൊ. ൧: ൫. ൨ തിമൊ. ൪: ൮. 14. മത്താ. ൫: ൧൨. രോമാ. ൧൨: ൧൨. ൨ കോറി. ൬: ൧൦. ൧ പത്രോ. ൪: ൧൩. 15. ൨ കോറി. ൪: ൧൭. ൧ പത്രോ. ൫: ൧൦. 16. യാക്കോ. ൧: ൨. 17. യോബ. ൨൩: ൧൦. സങ്കി. ൬൬: ൧൦. സുഭാ. ൧൭: ൩. യെശാ. ൪൮: ൧൦. സെഖ. ൧൩: ൯. ൧ കോറി. ൩: ൧൩. 18. യാക്കോ. ൧: ൩, ൧൨. ൧ പത്രോ. ൪: ൧൨. 19. രോമാ. ൨: ൭, ൧൦. ൧ കോറി. ൪: ൫. ൨ തെസ്സ. ൧: ൭, ൧൨. 20. ൧ യോഹ ൪: ൨൦. 21. യോഹ. ൨൦: ൨൯. ൨ കോറി. ൫: ൭. എബ്രാ. ൧൧: ൧, ൨൭. 22. രോമാ. ൬: ൨൨.

ന്നു] കൃപയെ കുറിച്ച ദീൎഘദൎശനം പറഞ്ഞ ദീൎഘദൎശിമാർ [23] ഈ രക്ഷയെ കുറിച്ച അന്വേഷിച്ച താല്പൎയ്യമായി തിരക്കി;

൧൧ അവരിൽ ഉണ്ടായിരുന്ന [24] ക്രിസ്തുവിൻ ആത്മാവ [25] ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളെയും അവയുടെ ശേഷമുള്ള മഹത്വത്തെയും മുമ്പിൽ കൂട്ടി സാക്ഷിപ്പെടുത്തിയപ്പോൾ, സൂചിപ്പിച്ച സമയം ഏതോ, ഏതുപ്രകാരമുള്ളതോ എന്ന അവർ തിരക്കിക്കൊണ്ടിരുന്നു.

൧൨ ആയവർ [26] തങ്ങൾക്കായിട്ട എന്നല്ല, നമുക്കായിട്ട തന്നെ ഇവയെ ശുശ്രൂഷിച്ച എന്ന [27] അവരോട അറിയിക്കപ്പെട്ടു, സ്വൎഗ്ഗത്തിൽനിന്ന അയക്കപ്പെട്ട [28] പരിശുദ്ധാത്മാവിനാൽ നിങ്ങൾക്ക സുവിശേഷത്തെ പ്രസംഗിച്ചവരാൽ ഇവ ഇപ്പോൾ നിങ്ങൾക്ക അറിയിക്കപ്പെട്ടവയാകുന്നു: [29] ഇവയിലേക്ക ദൈവദൂതന്മാർ സൂക്ഷിച്ച നോക്കുവാൻ ആഗ്രഹിക്കുന്നു.

൧൩ ആയതുകൊണ്ട നിങ്ങൾ നിങ്ങളുടെ മനസ്സിന്റെ [30] അരകളെ കെട്ടിക്കൊണ്ട, [31] സുബോധമുള്ളവരായിരുന്ന, യേശു ക്രിസ്തുവിന്റെ [23] പ്രത്യക്ഷത്തിങ്കൽ നിങ്ങൾക്ക കൊണ്ടുവരപ്പെടുന്ന കൃപെക്കായിട്ട അവസാനത്തോളം ആശപ്പെട്ടിരിപ്പിൻ:

൧൪ [33] നിങ്ങളുടെ അറിയായ്മയിൽ ഉള്ള മുമ്പിലത്തെ മോഹങ്ങളിൻ പ്രകാരം നിങ്ങളെത്തന്നെ [34] സ്വരൂപപ്പെടുത്താതെ,

൧൫ [35] നിങ്ങളെ വിളിച്ചവൻ വിശുദ്ധനാകുന്നപ്രകാരം, നിങ്ങളും അനുസരണമുള്ള പൈതങ്ങൾ എന്നപോലെ, വിശുദ്ധമുള്ളവരായിരിപ്പിൻ:

൧൬ അതെന്തുകൊണ്ടെന്നാൽ ഞാൻ വിശുദ്ധനാകകൊണ്ട, [36] നിങ്ങളും വിശുദ്ധമുള്ളവരാകുവിൻ, എന്ന എഴുതപ്പെട്ടിരിക്കുന്നു.

൧൭ വിശേഷിച്ച [37] പക്ഷഭേദം കൂടാതെ ഓരോരുത്തന്റെ പ്രവൃത്തിക്ക തക്കവണ്ണം ന്യായം വിധിക്കുന്ന പിതാവിനോട നിങ്ങൾ അപേക്ഷിക്കുന്നു എങ്കിൽ, നിങ്ങൾ നിങ്ങളുടെ [38] പരദേശവാസത്തിൻ [39] കാലത്തെ ഭയത്തോടെ കഴിപ്പിൻ:

൧൮ അതെന്തുകൊണ്ടെന്നാൽ നിങ്ങളുടെ പിതാക്കന്മാരിൽനിന്ന

23. ആദ്യ. ൩൯: ൧൦. ദാനി. ൨: ൩൩. ഹഗ്ഗാ. ൨: ൭. സെഖ. ൬: ൧൨. മത്താ. ൧൩: ൧൭. ലൂ. ൧൦: ൨൪. ൨ പത്രോ. ൧: ൧൯, ൨൦, ൨൧. 24. ൧ പത്രോ. ൩: ൧൯. ൨ പത്രോ. ൧: ൨൧. 25. സങ്കി. ൨൨: ൬. യശാ. ൫൩: ൩. ദാനി. ൯: ൨൬. ലൂ. ൨൪: ൨൫, ൨൬, ൪൪, ൪൬. യോഹ. ൧൨: ൪൧. നടപ്പ. ൨൬: ൨൨, ൨൩. 26. എബ്രാ. ൧൧: ൧൩, ൩൯, ൪൦. 27. ദാനി. ൯: ൨൪. ൧൨: ൯, ൧൩. 28. നടപ്പ. ൨: ൪. 29. പുറ ൨൫: ൨൦. ദാനി. ൮: ൧൩. ൧൨: ൫, ൬. എഫെ. ൩: ൧൦. 30. ലൂ. ൧൨: ൩൫. എഫെ. ൬: ൧൪. 31. ലൂ. ൨൧: ൩൪. റോമാ. ൧൩: ൧൩. ൧ തെസ്സ. ൫: ൬, ൮. ൧ പത്രോ ൪: ൭. ൫: ൮. 32. ലൂ. ൧൭: ൩൦. ൧ കോറി. ൧: ൭. ൨ തെസ്സ. ൧: ൭. 33. നടപ്പ. ൧൭: ൩൦. ൧ തെസ്സ. ൪: ൫. 34. റോമാ. ൧൨: ൨. ൧ പത്രോ. ൪: ൨. 35. ലൂ. ൧: ൭൪, ൭൫. ൨ കോറി. ൭: ൧. ൧ തെസ്സ. ൪: ൩, ൪, ൭. എബ്രാ. ൧൨: ൧൪. ൨ പത്രോ. ൩: ൧൧. 36. ലേവി. ൧൧: ൪൪. ൧൯: ൨. ൨൦: ൭. 37. ൫ മോ. ൧൦: ൧൭. നടപ്പ. ൧൦: ൩൪. റോമാ. ൨: ൧൧. 38. ൨ കോറി. ൫: ൬. എബ്രാ. ൧൧: ൧൩. ൧ പത്രോ. ൨: ൧൧. 39. ൨ കോറി. ൭: ൧. ഫിലി. ൨: ൧൨. എബ്രാ. ൧൨: ൨൮.

[40] പാർമ്പൎയ്യത്താൽ [പ്രാപിച്ച]
വ്യൎത്ഥനടപ്പിൽനിന്ന നിങ്ങൾ
[41] വീണ്ടെടുക്കപ്പെട്ടുത, വെള്ളി
പൊന്ന [മുതലായ] നാശമുള്ള
വസ്തുക്കൾ കൊണ്ടല്ല:
൧൯ കളങ്കം കൂടാതെയും കറകൂ
ടാതെയുമുള്ള [42] കുഞ്ഞാടിന്റെ എ
ന്ന പോലെ, ക്രിസ്തുവിന്റെ [43]
വിലയേറിയ രക്തത്താലത്രെ എ
ന്ന അറിഞ്ഞിരിക്കുന്നുവെല്ലൊ:
൨൦ [44] അവൻ ലോകത്തിന്റെ
ആരംഭത്തിന മുമ്പെ മുൻ നിയ
മിക്കപ്പെട്ടു സത്യം; എന്നാൽ [45]
ഒടുക്കം അവസാന കാലങ്ങളിൽ
നിങ്ങൾക്ക വേണ്ടി വെളിപ്പെട്ടു.
൨൧ നിങ്ങളുടെ വിശ്വാസവും
ആശയും ദൈവത്തിൽ ഇരിക്കേ
ണ്ടുന്നതിനായിട്ടു, അവനെ മരി
ച്ചവരിൽനിന്ന [46] ഉയിൎത്തെഴ
ന്നേല്പിക്കയും, [47] അവന മഹത്വ
ത്തെ കൊടുക്കയും ചെയ്തു ദൈവ
ത്തിൽ അവൻ മൂലം വിശ്വസി
ക്കുന്നവരായ [നിങ്ങൾക്ക വേ
ണ്ടി തന്നെ.]
൨൨ എന്നാൽ ആത്മാവ മൂലം
സത്യത്തെ അനുസരിക്കയിൽ,
നിങ്ങളുടെ ദേഹികളെ നിൎവ്വ്യാജ
മായ [48] സഹോദരപ്രീതിക്കായി
[49] നിൎമ്മലീകരിച്ചിട്ടു ശുദ്ധഹൃദയ
ത്തോടെ അന്യോന്യം ഉറവു സ്നേ
ഹിപ്പിൻ.
൨൩ കെടുന്ന ബീജത്തിൽ നി
ന്നല്ല, കെടാത്തതിൽ നിന്നത്രെ,
(എന്നേക്കും) ജീവിച്ച നിലനി
ല്ക്കുന്ന [50] ദൈവവചനത്താൽ
തന്നെ നിങ്ങൾ [51] വീണ്ടും ജനി
ച്ചവർ അല്ലൊ.
൨൪ അതെന്തുകൊണ്ടെന്നാൽ
[52] സകല ജഡവും പുല്ലുപോലെ
യും, മനുഷ്യന്റെ മഹത്വം ഒക്കെ
യും പുല്ലിന്റെ പൂപോലെയും
ഇരിക്കുന്നു. പുല്ലു വാടുകയും അ
തിന്റെ പൂവ പൊഴിഞ്ഞു പോ
കയും ചെയ്യുന്നു.
൨൫ [53] എന്നാൽ കൎത്താവിന്റെ
വചനം എന്നന്നേക്കും നില
നില്ക്കുന്നു. [54] ഇത നിങ്ങൾക്ക
സുവിശേഷമായി പ്രസംഗിക്ക
പ്പെടുന്ന വചനം തന്നേ ആകു
ന്നു.

## ൨ അദ്ധ്യായം

൧ സ്നേഹത്തിന ഉടഗം വരുത്തേണ്ടുന്നു. ൧൧ ജഡമോഹങ്ങളിൽനിന്ന ഒഴിഞ്ഞിരിപ്പാനും. ൧൩ അധികാരികളോട അനുസരിച്ചിരിപ്പാനും അപേക്ഷിക്കുന്നത. ൧൮ ഭൃത്യന്മാരുടെ മുറ. ൨൦. ക്രിസ്തുവിന്റെ നിമിത്തം ക്ഷമയോടെ കഷ്ടമനുഭവിക്കേണമെന്നുള്ളത.

40. ഹെസ. ൨൦: ൧൮. ൧ പത്രോ. ൪: ൩. 41. ൧ കോറി. ൬: ൨൦ ൭: ൨൩. 42. പുറ. ൧൨: ൫. ഏശാ. ൫൩: ൭. യോഹ. ൧: ൨൯, ൩൬. 43. നടപ്പ. ൨൦: ൨൮. എഫെ. ൧: ൭. എബ്രാ. ൯: ൧൨, ൧൪. അറി. ൫: ൯. 44. റോമ. ൩: ൨൫. ൧൬: ൨൫; ൨൬ എഫെ. ൩: ൯, ൧൧. കൊലോ. ൧: ൨൬. ൨ തിമോ. ൧: ൯; ൧൦. തീത്തു. ൧: ൨, ൩. അറി. ൧൩: ൮. 45. ഗലാ. ൪: ൪. എഫെ. ൧: ൧൦. എബ്രാ. ൧: ൨ ൯: ൨൬. 46. നടപ്പ. ൨: ൨൪. 47. മത്താ. ൨൮: ൧൮. നടപ്പ. ൨: ൩൩. ൩: ൧൩. എഫെ. ൧: ൨൦. ഫിലി. ൨: ൯. എബ്രാ. ൨: ൯. ൧ പത്രോ. ൩: ൨൨. 48. റോമ ൧൨: ൯, ൧൦. ൧ തെസ്സ ൪: ൯. ൧ തീമൊ ൧: ൫. എബ്ര്യ. ൧൩: ൧. ൧ പത്രോ. ൨: ൧൭. ൩: ൮. ൪: ൮. ൨ പത്രോ. ൧: ൭. ൧ യോഹ. ൩: ൧൮. ൪: ൭, ൨൧. 49 നടപ്പ ൧൫: ൯. 50. യാക്കോ. ൧: ൧൮. ൧ യോഹ. ൩: ൯. 51. യോഹ. ൧: ൧൩. ൩: ൫. 52: സങ്കീ. ൧൦൩: ൧൫. ഏശാ. ൪൦: ൬. ൫൧: ൧൨. യാക്കോ. ൧: ൧൦. 53. സങ്കീ. ൧൦൨: ൧൨, ൨൬. ഏശാ. ൪൦: ൮. ലൂ. ൧൬: ൧൭. 54. യോഹ. ൧: ൧, ൧൪. ൧ യോഹ. ൧: ൧ ൩.

അതുകൊണ്ട സകല [1] ദുഷ്ട്യയെയും, സകല വ്യാജത്തെയും, കപടങ്ങളെയും, അസൂയകളെയും, സകല ദുവ്വാക്കുകളെയും നീക്കിക്കളഞ്ഞ,

൨ [2] ഇപ്പോൾ ജനിച്ച ശിശുക്കൾ എന്നപോലെ, നിങ്ങൾ വചനത്തിന്റെ വ്യാജമില്ലാത്ത [3] പാലിനെ, നിങ്ങൾ അതിനാൽവളരുവാനായിട്ട, ആഗ്രഹിപ്പിൻ.

൩ എന്തുകൊണ്ടെന്നാൽ കൎത്താവ കരുണയുള്ളവനാകുന്നു എന്നുള്ളതിനെ നിങ്ങൾ [4] ആസ്വദിച്ചിട്ടുണ്ടല്ലൊ,

൪ [5] മനുഷ്യരാൽ ഉപേക്ഷിക്കപ്പെട്ടത തന്നേ എങ്കിലും, ദൈവത്താൽ തെരിഞ്ഞെടുക്കപ്പെട്ടതും, വിലയേറിയതുമായ ജീവനുള്ള കല്ലിന്റെ അടുക്കൽ [എന്ന പോലെ] അവന്റെ അടുക്കൽ ചേൎന്നുവന്ന,

൫ [6] നിങ്ങളും ജീവനുള്ള കല്ലുകൾ പോലെ, [7] ഒരു ജ്ഞാനഗൃഹമായി, യേശു ക്രിസ്തു മുഖാന്തരം [8] ദൈവത്തിന നല്ല ഇഷ്ടമുള്ള [9] ജ്ഞാനബലികളെ നല്കുവാനായിട്ട, [10] ഒരു ശുദ്ധമുള്ള ആചാൎയ്യത്വമായി പണിയപ്പെട്ടിരിക്കുന്നു.

൬ ആയതുകൊണ്ട, [11] കണ്ടാലും തെരിഞ്ഞെടുക്കപ്പെട്ടതും, വിലയേറിയതുമായി, മുഖ്യമായൊരു മൂലക്കല്ലിനെ ഞാൻ സീയോനിൽ സ്ഥാപിക്കുന്നു എന്നും അവനിൽ വിശ്വസിക്കുന്നവൻ നാണിച്ചുപോകയില്ല. എന്നും, വേദവാക്യത്തിൽ പറഞ്ഞിരിക്കുന്നു.

൭ അതുകൊണ്ട വിശ്വസിക്കുന്നവരായ നിങ്ങൾക്ക [അവൻ] വിലയേറിയതാകുന്നു, അനുസരിക്കാത്തവൎക്കൊ, [12] വീട്ടുപണിക്കാർ തള്ളിയ കല്ല കോണിന്റെ തലയായും.

൮ [13] തടവുകല്ലായും, വിരുദ്ധപ്പാറയായും തീൎന്നിരിക്കുന്നു, അവർ അനുസരണമില്ലാത്തവരാകകൊണ്ട, [14] വചനത്തിൽ വിരുദ്ധപ്പെടുന്നു, [15] ആയതിന്ന തന്നേ അവർ ആക്കിവെക്കപ്പെട്ടുമിരിക്കുന്നു.

൯ എന്നാൽ നിങ്ങൾ നിങ്ങളെ [16] അന്ധകാരത്തിൽനിന്ന തന്റെ അത്ഭുതമായുള്ള പ്രകാശത്തിലേക്ക വിളിച്ചു വരുത്തിയവന്റെ സൽഗുണങ്ങളെ അറിയിക്കേണ്ടുന്നതിനായിട്ട, നിങ്ങൾ [17] തെരിഞ്ഞെടുക്കപ്പെട്ടൊരു ജാതിയും, [18] രാജയാചാൎയ്യകുലവും,

1. എഫെ. ൪: ൨൨, ൨൫, ൩൧ കൊലോ. ൩: ൮. എബ്രാ. ൧൨: ൧. യാക്കോ. ൧: ൨൧. ൫: ൯. ൧ പത്രോ. ൪: ൨. 2. മത്താ. ൧൮: ൩. മൎക്കോ. ൧൦: ൧൫. റോമാ. ൬: ൪. ൧ കോരി. ൧൪: ൨൦ ൧ പത്രോ. ൧: ൨൩. 3. ൧ കോരി. ൩: ൨. എബ്രാ. ൫: ൧൨, ൧൩. 4. സങ്കി. ൩൪: ൮. എബ്രാ. ൬: ൫. 5. സങ്കി. ൧൧൮: ൨൨. മത്താ. ൨൧: ൪൨. നടപ്പ. ൪: ൧൧. 6. എഫെ. ൨: ൨൧, ൨൨. 7. എബ്രാ. ൩: ൬. 8. ഫിലി. ൪: ൧൮. ൧ പത്രോ. ൪: ൧൧. 9. ഹോശെ ൧൪: ൨. മലാ. ൧. ൧൧. റോമാ. ൧൨: ൧. എബ്രാ. ൧൩: ൧൫, ൧൬. 10. യെശാ. ൬൧: ൬. ൬൬: ൨൧. ൧ പത്രോ. ൨: ൯. 11. യെശാ. ൨൮: ൧൬. റോമാ. ൯: ൩൩. 12. സങ്കി. ൧൧൮: ൨൨. മത്താ. ൨൧: ൪൨. നടപ്പ. ൪: ൧൧ 13. യെശാ. ൮: ൧൪. ലൂ. ൨: ൩൪. റോമാ. ൯: ൩൩. 14. ൧ കോരി. ൧: ൨൩. 15. പുറ. ൯: ൧൬. റോമാ. ൯: ൨൨. ൧ തെസ്സ. ൫: ൯. യെഹൂ. ൪. 16. നടപ്പ. ൨൬: ൧൮. എഫെ. ൫: ൮. കൊലോ. ൧: ൧൩. ൧ തെസ്സ. ൫: ൪, ൫. 17. ൫ മോ. ൧൦: ൧൫. ൧ പത്രോ. ൧: ൨. 18. പുറ. ൧൯: ൫, ൬. അറി. ൧: ൬. ൫: ൧൦,

[19] ഒരു ശുദ്ധമുള്ള ജാതിയും, [20] ഒരു പ്രത്യേക ജനവും [ആകുന്നു:]

൧൦ [21] നിങ്ങൾ കഴിഞ്ഞകാലത്തിൽ ജനമല്ലാഞ്ഞു, ഇപ്പോഴോ ദൈവത്തിന്റെ ജനം തന്നേ: കരുണലഭിക്കാത്തവർ ആയിരുന്നു, ഇപ്പോഴോ കരുണ ലഭിച്ചവർ തന്നേ.

൧൧ എത്രയും ഇഷ്ടന്മാരേ, നിങ്ങൾ [22] പരദേശികളും അന്യന്മാരും എന്നുവെച്ച, [23] ആത്മാവിന്റെ നേരെ പൊരുന്ന ജഡമോഹങ്ങളെ [24] വിട്ടൊഴിഞ്ഞ,

൧൨ പുറജാതിക്കാരുടെ ഇടയിൽ [25] നിങ്ങളുടെ നടപ്പ നന്നായിരിക്കേണമെന്ന ഞാൻ നിങ്ങൾക്ക ബുദ്ധി പറയുന്നു: അവർ നിങ്ങളെ ദുഷ്പ്രവൃത്തിക്കാർ എന്നുവെച്ച, ദുഷിച്ച പറയുന്നതിൽ, [നിങ്ങളുടെ] [26] നല്ല പ്രവൃത്തികളെ കണ്ട[27] ദശനദിവസത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവാനായിട്ട തന്നേ.

൧൩ സകല മനുഷ്യ കല്പനെക്കും കർത്താവിന്റെ നിമിത്തം [28] കീഴടങ്ങുവിൻ: ശ്രേഷ്ഠാധികാരി എന്നു വെച്ച രാജാവിന്നും:

൧൪ [29] ദുഷ്പ്രവൃത്തിക്കാരുടെ ശിക്ഷക്കായിട്ടും, [30] സൽപ്രവൃത്തിക്കാരുടെ സ്തുതിക്കായിട്ടും, അവനാൽ അയക്കപ്പെട്ടവർ എന്നു വെച്ച നാടുവാഴികൾക്കും [കീഴടങ്ങുവിൻ:]

൧൫ അതെന്തുകൊണ്ടെന്നാൽ നിങ്ങൾ [31] ഗുണം ചെയ്യുന്നതിനാൽ ബുദ്ധിയില്ലാത്ത മനുഷ്യരുടെ അറിയായ്മയെ മിണ്ടാതാക്കേണം എന്നിങ്ങിനെ ദൈവത്തിന്റെ ഇഷ്ടമാകുന്നു;

൧൬ [32] സ്വാതന്ത്ര്യമുള്ളവരായും, നിങ്ങളുടെ സ്വാതന്ത്ര്യത്തെ വേണ്ടാസനത്തിന്ന ഒരു മറയായിട്ടാക്കാതെ, [33] ദൈവത്തിന്റെ ദാസന്മാരായും ഇരിപ്പിൻ.

൧൭ [34] എല്ലാവരെയും ബഹുമാനിപ്പിൻ. [35] സഹോദരത്വത്തെ സ്നേഹിപ്പിൻ. [36] ദൈവത്തെ ഭയപ്പെടുവിൻ. രാജാവിനെ ബഹുമാനിപ്പിൻ.

൧൮ ¶ [37] ഭൃത്യന്മാരെ, സകല ഭയത്തോടും നിങ്ങളുടെ യജമാനന്മാൎക്ക കീഴടങ്ങിയിരിപ്പിൻ; നല്ലവൎക്കും സാവധാനമുള്ളവൎക്കും മാത്രമല്ല, മൂക്ഷന്മാൎക്കും കൂടെ തന്നേ.

൧൯ എന്തുകൊണ്ടെന്നാൽ ഒരുത്തൻ ദൈവത്തോടുള്ള മനോബോധത്തിന്റെ നിമിത്തം ദുഃഖങ്ങളെ സഹിച്ച, അന്യായമാ

19. യോഹ. ൧൭: ൧൯. ൧ കോറി. ൩: ൧൭. ൨ തിമോ. ൧: ൯. 20. ൫ മോശ: ൭. ൬: ൩. ൧൪: ൨. ൨൬: ൧൮, ൧൯. [നടപ്പ. ൨൦: ൧൮. എഫെ. ൧: ൧൪. തീത്തു ൨: ൧൪. 21. ഹോശെ. ൧: ൯, ൧൦. ൨: ൨൩. റോമാ. ൯: ൨൫. 22. ൧ നാളാ. ൨൯: ൧൫ സങ്കി. ൩൯: ൧൨. ൧൧൯: ൧൯. എബ്രാ. ൧൧: ൧൩. ൧ പത്രോ. ൧: ൧൭. 23. യാക്കോ. ൪: ൧. 24. റോമ. ൧൩: ൧൪. ഗലാ. ൫: ൧൬. 25. റോമാ. ൧൨: ൧൭. ൨ കോറി. ൮: ൨൧. ഫിലി. ൨: ൧൫. തീത്തു. ൨: ൮. ൧ പത്രോ. ൩: ൧൬. 26. മത്താ. ൫: ൧൬. 27. ലൂ. ൧൯: ൪൪. 28. മത്താ. ൨൨: ൨൧. റോമാ. ൧൩: ൧. തീത്തു. ൩: ൧. 29 റോമാ. ൧൩: ൪. 30. റോമാ. ൧൩: ൩. 31. തീത്തു ൨: ൮. ൧ പത്രോ. ൩: ൧൬ 32. ഗലാ. ൫: ൧, ൧൩. 33. ൧ കോറി. ൭: ൨൨, 34. റോമാ. ൧൨: ൧൦: ഫിലി. ൨: ൩. 35. എബ്രാ. ൧൩: ൧. ൧ പത്രോ. ൧: ൨൨. 36. സുഭാ. ൨൪: ൨൧. മത്താ. ൨൨: ൨൧. റോമാ. ൧൩: ൭. 37. എഫെ. ൬: ൫. കൊലൊ. ൩: ൨൨. ൧ തിമോ. ൬: ൧. തീത്തു. ൨: ൯

യി കഷ്ടമനുഭവിച്ചാൽ, [38] അതു തന്നേ സ്തുത്യമാകുന്നു.
൨൦ എന്തെന്നാൽ നിങ്ങൾ കുററം ചെയ്തിട്ടു അടികൊള്ളുമ്പോൾ, ക്ഷമിച്ചാൽ,[39] എന്തൊരു പുകഴ്ചയുള്ളു? എന്നാൽ നിങ്ങൾ ഗുണം ചെയ്തിട്ടു, കഷ്ടമനുഭവിക്കുമ്പോൾ, ക്ഷമിച്ചാൽ, അതു തന്നേ ദൈവത്തിന്റെ സന്നിധിയിൽ സ്തുത്യമാകുന്നു.
൨൧ എന്തെന്നാൽ [40] ഇതിന നിങ്ങൾ വിളിക്കപ്പെട്ടവരെല്ലൊ: അത എന്തുകൊണ്ടെന്നാൽ [41] ക്രിസ്തുവും നമുക്കായിട്ടു കഷ്ടമനുഭവിച്ചു, നാം അവന്റെ കാലടികളെ പിന്തുടരുവാനായിട്ടു, [42] നമുക്ക ഒരു പ്രമാണം വെച്ചിരിക്കുന്നു:
൨൨ [43] അവൻ പാപം ചെയ്തില്ല, അവന്റെ വായിൽ വഞ്ചന കണ്ടെത്തപ്പെട്ടതുമില്ല:
൨൩ [44] അവൻ ദുഷിക്കപ്പെട്ടപ്പോൾ, പകരം ദുഷിക്കാതെയും, കഷ്ടമനുഭവിച്ചപ്പോൾ, ശാസിക്കാതെയും, നേരോടെ വിധിക്കുന്നവന്ന [[45] തന്നെത്തന്നെ] ഏല്പിക്കയും ചെയ്തു:
൨൪ [46] നാം പാപങ്ങൾക്ക മരിച്ചു, നീതിക്കായിട്ടു ജീവിക്കേണ്ടുന്നതിന, നമ്മുടെ പാപങ്ങളെ [47] അവൻ തന്നേ മരത്തിന്മേൽ തന്റെ ശരീരത്തിൽ വഹിച്ചു: [48] അവൻ കൊണ്ട അടികളാൽ നിങ്ങൾ സൌഖ്യപ്പെട്ടിരിക്കുന്നു.
൨൫ എന്തുകൊണ്ടെന്നാൽ [49] നിങ്ങൾ ചിന്നപ്പെട്ട ആടുകൾ പോലെ ആയിരുന്നു; എന്നാൽ ഇപ്പോൾ [50] നിങ്ങളുടെ ആത്മാക്കളുടെ ഇടയനും അദ്ധ്യക്ഷനുമായവന്റെ അടുക്കലേക്ക നിങ്ങൾ തിരിഞ്ഞു ചേർന്നിരിക്കുന്നവരാകുന്നു.

## ൩ അദ്ധ്യായം.

൧ ഭാര്യമാരുടെയും ഭർത്താക്കന്മാരുടെയും മുറകൾ. ൮ ഐക്യതെക്കും സ്നേഹത്തിന്നും. ൧൪ പീഡയെ സഹിപ്പാനുമുള്ള ബുദ്ധിയുപദേശങ്ങൾ.

അപ്രകാരം തന്നേ [1] ഭാര്യമാരേ, നിങ്ങളുടെ സ്വന്ത ഭർത്താക്കന്മാൎക്ക കീഴടങ്ങുവിൻ: [അവരിൽ] വല്ലവരും വചനത്തെ അനുസരിക്കുന്നില്ല എങ്കിൽ,
൨ [2] അവരും ഭയത്തോടുകൂടിയ നിങ്ങൾക്കുള്ള നിൎമ്മല നടപ്പിനെ കണ്ടിട്ടു, ഭാര്യമാരുടെ നടപ്പിനാൽ, [3] വചനം കൂടാതെ [4] ആദായപ്പെടേണ്ടുന്നതിന തന്നേ.

38. മത്താ. ൫: ൧൦. റോമാ. ൧൨: ൫. ൧ പത്രോ. ൩: ൧൪. 39. ൧ പത്രോ. ൩: ൧൪. ൪: ൧൪, ൧൫. 40 മത്താ. ൧൬: ൨൪. നടപ്പ. ൧൪: ൨൨. ൧ തെസ്സ. ൩: ൩. ൨ തിമോ. ൩: ൧൨. 41. ൧ പത്രോ. ൩: ൧൮. 42. യോഹ. ൧൩: ൧൫. ഫിലി. ൨: ൫. ൧ യോഹ. ൨: ൬. 43. യെശ. ൫൩: ൯. ലൂ. ൨൩: ൪൧. യോഹ. ൮ ൪൬. ൨ കോറി. ൫: ൨൧. എബ്രാ. ൪: ൧൫. 44. യെശ. ൫൩: ൭. മത്താ ൨൭: ൩൯. യോഹ. ൮: ൪൮, ൪൯. എബ്രാ. ൧൨: ൩. 45. ലൂ. ൨൩: ൪൬ 46. റോമാ. ൬: ൨, ൧൧. ൭: ൬. 47. യെശ ൫൩: ൪, ൫, ൬, ൧൧. മത്താ. ൮: ൧൭. എബ്രാ. ൯: ൨൮ 48. യെശ. ൫൩: ൫. 49. യെശ. ൫൩: ൬. യെസ. ൩൪: ൬. 50. യെസ. ൩൪: ൨൩. ൩൭: ൨൪. യോഹ. ൧൦: ൧൧, ൧൪, ൧൬. എബ്രാ. ൧൩: ൨൦. ൧ പത്രോ. ൫: ൪.

1. ൧ കോറി. ൧൪: ൩൪. എഫേ. ൫: ൨൨. കൊലോ. ൩: ൧൮. തീത്തു. ൨: ൫. 2. ൧ പത്രോ. ൨: ൧൨. 3. ൧ കോറി. ൭: ൧൬. 4. മത്താ. ൧൮: ൧൫. ൧ കോറി. ൯: ൧൯—൨൨.

൩ [5]നിങ്ങളുടെ അലങ്കാരം ത
ലമുടിപ്പിന്നലും, പൊന്നിടുന്നതും,
വസ്ത്രം ധരിക്കുന്നതുമായുള്ള പുറ
ത്തെ അലങ്കാരം അല്ല;
൪ [6]ഹൃദയത്തിന്റെ ഗൂഢമനു
ഷ്യൻ, നാശമില്ലായ്മയിൽ, സൌ
മ്യതയും സാവധാനവുമുള്ള ആ
ത്മാവിന്റെ [അലങ്കാരം] തന്നെ
ആയിരിക്കട്ടെ, ഇത ദൈവത്തി
ന്റെ മുമ്പാകെ വിലയേറീട്ടുള്ളതാ
കുന്നു.
൫ എന്തുകൊണ്ടെന്നാൽ ഇപ്ര
കാരം തന്നെ പണ്ട ദൈവ
ത്തിൽ ആശ്രയിച്ചിട്ടുള്ള വിശുദ്ധ
സ്ത്രീകളും, തങ്ങളുടെ ഭൎത്താക്കന്മാ
ൎക്ക കീഴടങ്ങി, തങ്ങളെ തന്നെ
അലങ്കരിച്ചു:
൬ സാറാ അബ്രഹാമിനെ [7]
യജമാനനെന്ന വിളിച്ച, അവ
നെ അനുസരിച്ചതുപോലെ ത
ന്നെ: നിങ്ങൾ ഗുണം ചെയ്കയും,
യാതൊരു ഭീഷണിയും ഭയപ്പെ
ടാതെ ഇരിക്കയും ചെയ്യുമ്പോൾ,
നിങ്ങൾ അവളുടെ പുത്രിമാർ
ആകുന്നു.
൭ [8]അപ്രകാരം തന്നെ, ഭൎത്താ
ക്കന്മാരേ, [9]നിങ്ങളുടെ പ്രാൎത്ഥ
നകൾ വിഘ്നപ്പെടാതെ ഇരിക്കേ
ണ്ടുന്നതിന, അറിവിൻപ്രകാരം
[അവരോട] കൂടെ വസിച്ച, സ്ത്രീ
[10]ബലഹീന പാത്രമെന്ന വെ
ച്ചും, ജീവന്റെ കൃപെക്ക അവർ
കൂട്ടവകാശികളാകുന്നു എന്നുവെ
ച്ചും, അവൎക്ക ബഹുമാനം കൊടു
ത്തുകൊൾവിൻ.
൮ ॥ തീൎച്ചെക്ക നിങ്ങൾ എല്ലാവ
രും [11]ഐകമത്യമുള്ളവരായി, ത
മ്മിൽ തമ്മിൽ സഹതാപമുള്ളവ
രായി; [12]സഹോദരസ്നേഹമുള്ളവ
രായി, [13]മനസ്സലിവുള്ളവരായി,
അനുരാഗമുള്ളവരായി;
൯ [14]ദോഷത്തിന ദോഷത്തെ
എങ്കിലും, നിന്ദെക്ക നിന്ദയെ എ
ങ്കിലും പകരം ചെയ്യാത്തവരായി
ഇരിപ്പിൻ: നേരെ മറിച്ച നി
ങ്ങൾ വിളിക്കപ്പെട്ടത ഇതിനാ
യിട്ടാകുന്നു, [15]അനുഗ്രഹത്തെ
അനുഭവപ്പാനായിട്ട തന്നെ എ
ന്ന അറിഞ്ഞ, അനുഗ്രഹിക്കുന്ന
വരായി തന്നെ ഇരിപ്പിൻ.
൧൦ എന്തുകൊണ്ടെന്നാൽ [16]ജീ
വനെ സ്നേഹിപ്പാനും, നല്ല ദിവ
സങ്ങളെ കാണ്മാനും ഇഛിക്കു
ന്നവൻ [17]ദോഷത്തിൽനിന്ന
തന്റെ നാവിനെയും, വ്യാജം
പറയാതെ ഇരിക്കേണ്ടുന്നതിന
തന്റെ അധരങ്ങളെയും, അട
ക്കട്ടെ:
൧൧ അവൻ [18]ദോഷത്തെ
വിട്ടൊഴിഞ്ഞ, ഗുണം ചെയ്യട്ടെ;

5. ൧ തിമൊ. ൨: ൯. തീത്തു. ൨: ൩. 6. സങ്കി. ൪൫: ൧൩. റോമാ. ൨: ൨൯. ൭: ൨൨. ൨ കോറി. ൪: ൧൬. 7. ആദ്യ. ൧൮ ൧൨. 8. ൧ കോറി. ൭: ൩. എഫെ. ൫: ൨൫ കൊലൊ. ൩: ൧൯. 9. യോബ. ൪൨: ൮ മത്താ. ൫: ൨൩, ൨൪. ൧൮: ൧൯. 10. ൧ കോറി. ൧൨: ൨൩. ൧ തെസ്സ. ൪: ൪. 11. റോമാ. ൧൨. ൧൬ ൧൫: ൫. ഫീലി. ൩: ൧൬. 12. റോമാ ൧൨: ൧൦. എബ്രാ. ൧൩: ൧. ൧ പത്രൊ. ൨: ൧൭. 13. എഫെ. ൪: ൩൨. കൊലൊ. ൩: ൧൨ 14. സുഭാ. ൧൭: ൧൩. ൨൦: ൨൨. മത്താ. ൫: ൩൯. റോമാ. ൧൨: ൧൪, ൧൭ ൧ കോറി. ൪: ൧൨. ൧ തെസ്സ. ൫: ൧൫. 15. മത്താ. ൨൫: ൩൪. 16. സങ്കി. ൩൪: ൧൨. 17. യാക്കോ ൧: ൨൬. ൧ പത്രൊ. ൨: ൧, ൨൨. അറി. ൧൪: ൫ 18. സങ്കി. ൩൭: ൨൭ യെശാ. ൧: ൧൬, ൧൭. ൩ യോഹ. ൧൧.

[19] അവൻ സമാധാനത്തെ അ
ന്വേഷിക്കയും, അതിനെ പിന്തു
ടരുകയും ചെയ്യട്ടെ.
൧൨ അതെന്തുകൊണ്ടെന്നാൽ
കൎത്താവിന്റെ കണ്ണുകൾ നീതി
മാന്മാരുടെ മേൽ ആകുന്നു, [20] അ
വന്റെ ചെവികളും അവരുടെ
പ്രാൎത്ഥനെക്ക [തുറന്നിരിക്കുന്നു:]
എന്നാൽ കൎത്താവിന്റെ മുഖം
ദോഷം ചെയ്യുന്നവരുടെ നേ
രെ ഇരിക്കുന്നു.
൧൩ വിശേഷിച്ച നിങ്ങൾ ന
ന്മയെ പിന്തുടരുന്നവരാകുന്നു
എങ്കിൽ, [21] നിങ്ങൾക്ക ദോഷം
ചെയ്യുന്നവൻ ആര?
൧൪ എങ്കിൽ [22] നീതിയുടെ നി
മിത്തം നിങ്ങൾ കഷ്ടമനുഭവി
ക്കേണ്ടി വന്നാലും, നിങ്ങൾ ഭാ
ഗ്യവാന്മാർ [ആകുന്നു:] [23] അവ
രുടെ ഭീഷണിയിൽ നിങ്ങൾ
പേടിക്കയുമരുത, ചഞ്ചലപ്പെടുക
യുമരുത.
൧൫ എന്നാൽ നിങ്ങൾ കൎത്താ
വാകുന്ന ദൈവത്തെ നിങ്ങളുടെ
ഹൃദയങ്ങളിൽ ശുദ്ധീകരിപ്പിൻ:
നിങ്ങളിലുള്ള ആശാബന്ധത്തെ
കുറിച്ച ഒരു ന്യായത്തെ, നി
ങ്ങളോട ചോദിക്കുന്നവനോട
ഒക്കെയും സൌമ്യതയോടും ഭയ
ത്തോടും [24] ഉത്തരം പറവാൻ എ
പ്പോഴും ഒരുങ്ങി:
൧൬ ക്രിസ്തുവിൽ നിങ്ങൾക്കുള്ള
നല്ല നടപ്പിനെ ദുഷിക്കുന്നവർ
നിങ്ങളെ ദുഷ്പ്രവൃത്തിക്കാർ എന്ന
വെച്ച [25] ദോഷം പറയുന്നതിൽ
ലജ്ജപ്പെടുവാനായിട്ട, [26] നല്ല മ
നസ്സാക്ഷിയുള്ളവരായിരിപ്പിൻ.
൧൭ എന്തുകൊണ്ടെന്നാൽ നി
ങ്ങൾ ദോഷം ചെയ്തിട്ട കഷ്ടമനു
ഭവിക്കുന്നതിനെക്കാൾ, ദൈവ
ത്തിന ഇഷ്ടമുണ്ടെങ്കിൽ ഗുണം
ചെയ്തിട്ട കഷ്ടമനുഭവിക്കുന്നത
ഏറ്റവും നല്ലത [ആകുന്നു.]
൧൮ അതെന്തുകൊണ്ടെന്നാൽ
ഒരിക്കൽ [27] പാപങ്ങളുടെ നിമി
ത്തം ക്രിസ്തുവും കഷ്ടമനുഭവിച്ചു,
താൻ നമ്മെ ദൈവത്തിന്റെ അ
ടുക്കൽ വരുത്തുവാനായിട്ട, നീതി
മാൻ നീതികെട്ടവൎക്ക വേണ്ടി,
[കഷ്ടപ്പെട്ടു,] അവൻ [28] ജഡ
ത്തിൽ [29] കൊല്ലപ്പെടുകയും, [30] ആ
ത്മാവിനാൽ ജീവിപ്പിക്കപ്പെടുക
യും ചെയ്തു:
൧൯ അതിനാൽ തന്നെ അവൻ
പോയി, [31] കാരാഗൃഹത്തിലുള്ള ആ
ത്മാക്കളോട [32] പ്രസംഗിച്ചു.
൨൦ പണ്ട നോഹായുടെ നാളു
കളിൽ [33] പെട്ടകം ഒരുക്കപ്പെടുക
യിൽ [34] ദൈവത്തിന്റെ ദീൎഘ
ക്ഷമ ഒരിക്കൽ കാത്തിരുന്ന
പ്പോൾ, അനുസരിക്കാതിരുന്നവ
രോട തന്നെ, ആ [പെട്ടകത്തിൽ]

19. റോമാ. ൧൨: ൧൮. ൧൪: ൧൯. എബ്രാ. ൧൨: ൧൪. 20. യോഹ. ൯: ൩൧. യാക്കോ. ൫: ൧൬. 21. സുഭാ. ൧൬: ൭. റോമാ. ൮: ൨൮. 22. മത്താ. ൫: ൧൦, ൧൧, ൧൨. യാക്കോ. ൧: ൧൨. ൧ പത്രോ. ൨: ൧൯. ൪: ൧൪. 23. ഏശാ. ൮: ൧൨, ൧൩. യറ. ൧: ൮. യോഹ. ൧൪: ൧, ൨൭. 24. സങ്കീ. ൧൧൯: ൪൬. നടപ്പ. ൪: ൮. കൊലൊ. ൪: ൬. ൨ തീമോ. ൨: ൨൫. 25. തീത്തു. ൨: ൮. ൧ പത്രോ. ൨: ൧൨. 26. എബ്രാ. ൧൩: ൧൮. 27. റോമാ. ൫: ൬. എബ്രാ ൯: ൨൬, ൨൮. ൧ പത്രോ. ൨: ൨൧. ൪: ൧. 28. കൊലൊ. ൧: ൨൧, ൨൨. 29. ൨ കോറി. ൧൩: ൪. 30. റോമാ. ൧: ൪. ൮: ൧൧. 31. ഏശാ. ൪൨: ൭. ൪൯: ൯. ൬൧: ൧. 32. ൧ പത്രോ. ൧: ൧൨. ൪: ൬. 33. എബ്രാ. ൧൧: ൭. 34. ആദി. ൬: ൩, ൫, ൧൩.

[35] അല്പ ജനമായ എട്ട ആത്മാക്കൾ വെള്ളത്തൂടെ രക്ഷപെട്ടു.
൨൧ [36] അതിന പ്രതിമയാകുന്ന ജ്ഞാനസ്നാനം [37] ജഡത്തിന്റെ അഴുക്കിനെ കളയുന്നത എന്നല്ല, ദൈവത്തോടുള്ള നല്ല [38] മനസ്സാക്ഷിയുടെ [39] ഉത്തരമത്രെ മയെശു ക്രിസ്തുവിന്റെ ഉയിർപ്പിനാൽ ഇപ്പോൾ നമ്മെയും രക്ഷിക്കുന്നു:
൨൨ അവൻ സ്വൎഗ്ഗത്തിലേക്ക ചെന്ന, [40] ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു: അവന [41] ദൈവദൂതന്മാരും അധികാരികളും ശക്തികളും കീഴടങ്ങിയിരിക്കുന്നു.

## ൪ അദ്ധ്യായം.

൧ പാപത്തെ വിട്ടൊഴിവാനും, ൭ ന്യായവിധിക്ക ഒരുങ്ങുവാനും, ൧൨ ക്രിസ്ത്യാനികൾ എന്നപോലെ കഷ്ടങ്ങൾ സഹിപ്പാനും ബുദ്ധിയുപദേശിക്കുന്നത.

ആകയാൽ [1] ക്രിസ്തു നമുക്ക വേണ്ടി ജഡത്തിൽ കഷ്ടപ്പെട്ടത കൊണ്ട, നിങ്ങളും ആ മനസ്സിനെ തന്നെ ആയുധമായി ധരിപ്പിൻ: എന്തുകൊണ്ടെന്നാൽ [2] ജഡത്തിൽ കഷ്ടപ്പെട്ടവൻ പാപത്തെ വിട്ടൊഴിഞ്ഞിരിക്കുന്നു:
൨ ആയത [3] താൻ ഇനിമേൽ ജഡത്തിൽ ശേഷിപ്പുള്ള കാലം മനുഷ്യരുടെ മോഹങ്ങൾക്കായിട്ടല്ല, [4] ദൈവത്തിന്റെ ഇഷ്ടത്തിനായിട്ട തന്നെ [5] ജീവിക്കേണ്ടുന്നതിനായിട്ട ആകുന്നു:
൩ എന്തുകൊണ്ടെന്നാൽ [നമ്മുടെ] [6] കഴിഞ്ഞ ആയുസ്സു കാലത്തിൽ, നാം കാമവികാരങ്ങളിലും, മോഹങ്ങളിലും, അധിക വീഞ്ഞിലും, അതിഭക്ഷണങ്ങളിലും, മദ്യപാനങ്ങളിലും, വെറുപ്പുള്ള വിഗ്രഹാരാധനകളിലും നടന്നപ്പോൾ, [7] പുറജാതിക്കാരുടെ ഇഷ്ടത്തെ പ്രവൃത്തിച്ചത നമുക്ക മതി:
൪ ആയതിൽ നിങ്ങൾ ആ ദുൎന്നടപ്പിന്റെ കവിച്ചിലോളം ഓടിച്ചെല്ലായ്കകൊണ്ട അവൎക്ക അത്ഭുതം തോന്നി, [8] ദുഷിക്കുന്നു:
൫ അവർ [9] ജീവികളോടും മരിച്ചവരോടും ന്യായം വിസ്തരിപ്പാൻ ഒരുങ്ങിയിരിക്കുന്നവന കണക്ക ബോധിപ്പിക്കേണ്ടി വരും.
൬ എന്തുകൊണ്ടെന്നാൽ ഇതിനായിട്ട മരിച്ചവരോടും, അവർ ജഡത്തിൽ മനുഷ്യപ്രകാരം വിധിക്കപ്പെടുകയും, ആത്മാവിൽ ദൈവപ്രകാരം ജീവിക്കയും ചെയ്യേണ്ടുന്നതിനായിട്ട, [10] സുവിശേഷം അറിയിക്കപ്പെട്ടു.

35. ആദ്യ. ൭. ൭. ൨: ൧൮. ൨ പത്രൊ. ൨: ൫. 36. എഫെ. ൫: ൨൬. 37. തീത്തു. ൩: ൫. 38. റോമ. ൧൦: ൧൦. 39. ൧ പത്രൊ. ൧: ൩. 40. സങ്കി. ൧൧൦: ൧. റോമ. ൮: ൩൪. എഫെ. ൧: ൨൦. കൊലൊ. ൩: ൧. എബ്രാ. ൧: ൩. 41. റോമ. ൮: ൩൮. ൧ കൊറി. ൧൫: ൨൪. എഫെ. ൧: ൨൧.

1. ൧ പത്രൊ. ൩: ൧൮. 2. റോമ. ൬: ൨, ൭. ഗലാ. ൫: ൨൪. കൊലൊ. ൩: ൩. ൫. 3. റോമ. ൧൪: ൭. ൧ പത്രൊ. ൨: ൧. 4. യോഹ. ൧: ൧൩. റോമ. ൬: ൧൧. ൨ കോരി. ൫: ൧൫. യാക്കോ. ൧: ൧൮. 5. ഗലാ. ൨: ൨൦. ൧ പത്രൊ ൧: ൧൪. 6. എസെ. ൪൪: ൬ ൪൫: ൯. നടപ്പ. ൧൭: ൩൦. 7. എഫെ ൨: ൨. ൪: ൧൭. ൧ തെസ്സ. ൪: ൫. തീത്തു: ൩: ൩. ൧ പത്രൊ. ൧: ൧൪. 8. നടപ്പ ൧൩: ൪൫. ൧൮: ൬. ൧ പത്രൊ. ൩: ൧൬. 9. നടപ്പ. ൧൦: ൪൨. ൧൭: ൩൧. റോമ. ൧൪: ൧൦, ൧൨. ൧ കോരി. ൧൫: ൫൧, ൫൨. ൨ തിമൊ. ൪: ൧. യാക്കോ. ൫: ൯. 10. ൧ പത്രൊ. ൩: ൧൯.

൭ എന്നാൽ [11] സകല കാൎയ്യങ്ങളു
ടെയും അവസാനം സമീപിച്ചി
രിക്കുന്നു: ആകയാൽ [12] നിങ്ങൾ
സുബോധമുള്ളവരായും, പ്രാൎത്ഥ
നെക്ക ജാഗരണമുള്ളവരായുമിരി
പ്പിൻ.
൮ എന്നാൽ [13]സകലത്തിന്നുംമീ
തെ തമ്മിൽ തമ്മിൽ താല്പൎയ്യ സ്നേ
ഹമുള്ളവരായി ഇരിപ്പിൻ: അതെ
ന്തുകൊണ്ടെന്നാൽ [14] സ്നേഹം പാ
പങ്ങളുടെ സംഘത്തെ മറെക്കും.
൯ നിങ്ങൾ [15] പിറുപിറുപ്പ കൂ
ടാതെ തമ്മിൽ തമ്മിൽ [16] അതി
ഥിസല്ക്കാരം ചെയ്വിൻ.
൧൦ [17] ഓരോരുത്തൻ വരം പ്രാ
പിച്ചിരിക്കുന്നപ്രകാരം, ദൈവ
ത്തിന്റെ [18] ബഹുവിധമുള്ള കൃ
പയുടെ [19] നല്ല കലവറക്കാർ എ
ന്ന പോലെ, തമ്മിൽ തമ്മിൽ അ
തിനെ ശുശ്രൂഷിപ്പിൻ.
൧൧ [20] ഒരുത്തൻ പറയുന്നു എ
ങ്കിൽ, ദൈവത്തിന്റെ വാക്യങ്ങ
ളിൻ പ്രകാരവും, [21] ഒരുത്തൻ
[ദൈവശുശ്രൂഷ ചെയ്യുന്നു എ
ങ്കിൽ, ദൈവം കൊടുക്കുന്ന പ്രാ
പ്തി പ്രകാരവും [ആകട്ടെ:] [22] സ
കലത്തിലും ദൈവം യേശുക്രിസ്തു
മൂലമായി മഹത്വപ്പെടേണ്ടുന്ന
തിന്നായിട്ടു തന്നേ: [23] അവന്ന എ
ന്നെന്നേക്കും മഹത്വവും ശക്തി
യും ഉണ്ടാകട്ടെ. ആമെൻ.
൧൨ പ്രിയമുള്ളവരേ, നിങ്ങളെ
പരീക്ഷിപ്പാനുള്ള [24] അഗ്നിശോ
ധനയിൽ, നിങ്ങൾക്ക ഒരു അപൂ
ൎവ്വകാൎയ്യം സംഭവിച്ചു എന്നുള്ള
പ്രകാരം, അത്ഭുതപ്പെടരുത:
൧൩ ക്രിസ്തുവിന്റെ കഷ്ടാനുഭ
വങ്ങൾക്ക [25] നിങ്ങൾ ഓഹരിക്കാ
രാകുന്നു എന്നുവെച്ചു, [26]അവന്റെ
മഹത്വം പ്രകാശപ്പെടുമ്പോൾ,
നിങ്ങളും അത്യാനന്ദത്തോടെ [27]
സന്തോഷിപ്പാനായിട്ടു, സന്തോ
ഷിക്ക മാത്രം ചെയ്വിൻ.
൧൪ നിങ്ങൾ ക്രിസ്തുവിന്റെ
നാമത്തിൻ നിമിത്തം [28] നിന്ദിക്ക
പ്പെടുന്നു എങ്കിൽ, ഭാഗ്യവാന്മാർ
തന്നേ: അതെന്തുകൊണ്ടെന്നാൽ
മഹത്വത്തിന്റെയും ദൈവത്തി
ന്റെയും ആത്മാവായവൻ നി
ങ്ങളുടെ മേൽ അധിവസിക്കു
ന്നു: [29] അവരുടെ പക്ഷത്തിൽ
അവൻ ദൂഷിക്കപ്പെടുന്നു, നിങ്ങ
ളുടെ പക്ഷത്തിൽ അവൻ മഹ
ത്വപ്പെടുന്നു താനും.

11. മത്താ. ൨൪: ൧൩, ൧൪. റോമാ. ൧൩: ൧൨. ഫിലി. ൪: ൫. എബ്ര്യാ ൧൦: ൨൫. യാക്കോ. ൫: ൮. ൨ പത്രോ. ൩: ൯, ൧൧. ൧ യോഹ. ൨: ൧൮. 12. മത്താ. ൨൬: ൪൧. ലൂ. ൨൧: ൩൪. കൊലൊ. ൪: ൨. ൧ പത്രോ. ൧: ൧൩. ൫: ൮. 13. കൊലൊ. ൩: ൧൪. എബ്ര്യാ. ൧൩: ൧. 14. സുഭാ. ൧൦: ൧൨. ൧ കോരി. ൧൩: ൭. യാക്കോ ൫: ൨൦. 15. ൨ കോരി. ൯: ൭. ഫിലി. ൨: ൧൪. ഫിലേ. ൧൪. 16. റോമാ. ൧൨: ൧൩. എബ്ര്യാ. ൧൩: ൨. 17. റോമാ. ൧൨: ൬. ൧ കോരി. ൪: ൭. 18. ൧ കോരി. ൧൨: ൪. എഫെ. ൪: ൧൧. 19. മത്താ. ൨൪: ൪൫. ൨൫: ൧൪, ൨൧. ലൂ ൧൨: ൪൨. ൧ കോരി. ൪: ൧, ൨. തീത്തു. ൧: ൭. 20. യറ. ൨൩: ൨൨. 21. റോമാ ൧൨: ൬, ൭, ൮. ൧ കോരി. ൩: ൧൦. 22. എഫെ. ൫: ൨൦. ൧ പത്രോ. ൨: ൫. 23. ൧ തിമൊ. ൬: ൧൬. ൧ പത്രോ. ൫: ൧൧. അറി. ൧: ൬. 24. ൧ കോരി. ൩: ൧൩. ൧ പത്രോ. ൧: ൭. 25. റോമാ. ൮: ൧൭. ൨ കോരി. ൧: ൭. ൪: ൧൦. ഫിലി. ൩: ൧൦. കൊലൊ. ൧: ൨൪. ൨ തിമൊ. ൨: ൧൨. ൧ പത്രോ. ൫: ൧, ൧൦. അറി. ൧: ൯. 26. ൧ പത്രോ. ൧: ൫, ൬. 27. നടപ്പ. ൫: ൪൧. യാക്കോ. ൧: ൨. 28. മത്താ. ൫: ൧൧. ൨ കോരി. ൧൨: ൧൦. യാക്കോ. ൧: ൧൨. ൧ പത്രോ. ൨: ൧൯, ൨൦. ൩: ൧൪. 29. ൧ പത്രോ. ൨: ൧൨. ൩: ൧൬.

൧൫ എന്നാൽ നിങ്ങളിൽ ഒരു
ത്തനും കുലപാതകനൊ, കള്ള
നൊ, ദുഷ്പ്രവൃത്തിക്കാരനൊ ആ
യിട്ട എങ്കിലും; [30] പരകാൎയ്യത്തിൽ
ഏൎപ്പെട്ടവനായിട്ടെങ്കിലും [31] ക
ഷ്ടപ്പെടരുത.
൧൬ എന്നാൽ ഒരു ക്രിസ്ത്യാനി
യായിട്ട [വല്ലവനും കഷ്ടപ്പെടു
ന്നു] എങ്കിൽ, അവൻ ലജ്ജപ്പെ
ടരുത; അവൻ [32] ദൈവത്തെ ഇ
കാൎയ്യത്തിൽ മഹത്വപ്പെടുത്തുക
തന്നെ വേണ്ടുന്നത.
൧൭ അതെന്തുകൊണ്ടെന്നാൽ [33]
ന്യായവിധി ദൈവത്തിന്റെ ഭ
വനത്തിങ്കൽനിന്ന തുടങ്ങുന്ന കാ
ലം [വന്നിരിക്കുന്നു:] എന്നാൽ
അത [34] മുമ്പെ നമ്മിൽനിന്ന [തു
ടങ്ങുന്നു] എങ്കിൽ, ദൈവത്തി
ന്റെ സുവിശെഷത്തെ അനുസ
രിക്കാത്തവരുടെ അവസാനം [35]
എന്താകും?
൧൮ [36] നീതിമാൻ പ്രയാസ
ത്തൊടെ രക്ഷപ്പെടുന്നു എങ്കിൽ,
ദൈവഭക്തിയില്ലാത്തവനും പാ
പിയും എവിടെ കാണപ്പെടും?
൧൯ എന്നതുകൊണ്ട ദൈവ
ത്തിന്റെ ഇഷ്ടപ്രകാരം കഷ്ട
പ്പെടുന്നവർ നന്മ ചെയ്യുന്നതിൽ
തങ്ങളുടെ ആത്മാക്കളെ വിശ്വ
സ്തനായ സൃഷ്ടാവിങ്കൽ എന്ന
പൊലെ [37] ഭരമെല്പിക്കട്ടെ.

## ൫ അദ്ധ്യായം.

൧ മൂപ്പന്മാരൊടും, ൫ ഇളയവരൊടും, ൨ പൊതുവിൽ എല്ലാവരൊടുമുള്ള ബുദ്ധിയുപദെശങ്ങൾ.

നിങ്ങളിലുള്ള മൂപ്പന്മാരൊട [1] ഒരു
സമമൂപ്പനും, ക്രിസ്തുവിന്റെ ക
ഷ്ടാനുഭവങ്ങൾക്ക [2] സാക്ഷിയും,
പ്രകാശപ്പെടുവാനുള്ള മഹത്വത്തി
ന്റെ [3] ഓഹരിക്കാരനുമായ ഞാ
ൻ ബുദ്ധിയുപദെശിക്കുന്നു:
൨ നിങ്ങളുടെ ഇടയിലുള്ള [4]
ദൈവത്തിൻ ആട്ടിൻകൂട്ടത്തെ
മെയിച്ചു വിചാരിപ്പിൻ; [5] നിൎബ്ബ
ന്ധത്തൊടെ അല്ല, മനസ്സൊടെ
അത്രെ; [6] ദുല്ലാഭത്തിന്നായിട്ടല്ല, ജാ
ഗ്രതയുള്ള മനസ്സൊടെ അത്രെ:
൩ [7] [ദൈവത്തിന്റെ] അവ
കാശത്തെ [8] കൎത്തവ്യപ്പെടുത്തുന്ന
വരായിട്ടുമല്ല, ആട്ടിൻകൂട്ടത്തിന്ന
[9] ദൃഷ്ടാന്തക്കാരായിട്ട തന്നെ.
൪ എന്നാൽ [10] പ്രധാന ഇട
യൻ പ്രത്യക്ഷനാകുമ്പൊൾ, നി
ങ്ങൾ മഹത്വത്തിന്റെ [11] വാടി
പ്പൊകാത്ത [12] ഒരു കിരീടം പ്രാ
പിക്കും.

---

30. ൧ തെസ്സ. ൪: ൧൧. ൧ തിമൊ. ൫: ൧൩. 31. ൧ പത്രൊ. ൨: ൨൦. 32. നടപ്പ. ൫: ൪൧. 33. യെശാ. ൧൦: ൧൨, യറ. ൨൫: ൨൯. ൪൯: ൧൨. ഹെസ. ൯: ൬. മലാ. ൩: ൫. 34. ലൂ. ൨൩: ൩൧. 35. ലൂ. ൧൦: ൧൨, ൧൪. 36. സുഭ. ൧൧: ൩൧. ലൂ. ൨൩: ൩൧. 37. സങ്കി. ൩൧: ൫. ലൂ. ൨൩: ൪൬. ൨ തിമൊ. ൧: ൧൨.

1. ഫിലെ. ൯. 2. ലൂ. ൨൪: ൪൮. നടപ്പ. ൧: ൮, ൨൨. ൫: ൩൨. ൧൦: ൩൯. 3. റൊമ. ൮: ൧൭, ൧൮. അറി. ൧: ൯. 4. യൊഹ. ൨൧: ൧൫, ൧൬, ൧൭. നടപ്പ. ൨൦: ൨൮. 5. ൧ കൊറി. ൯: ൧൭. 6. ൧ തിമൊ. ൩: ൩, ൮. തീത്തു. ൧: ൭. 7. സങ്കി. ൩൩: ൧൨. ൭൪: ൨. 8. ഹെസ. ൩൪: ൪. മത്താ. ൨൦: ൨൫, ൨൬. ൧ കൊറി. ൩: ൯. ൨ കൊറി. ൧: ൨൪. 9. ഫിലി. ൩: ൧൭. ൨ തെസ്സ. ൩: ൯. ൧ തിമൊ. ൪: ൧൨. തീത്തു. ൨: ൭. 10. എബ്രാ. ൧൩: ൨൦. 11. ൧ പത്രൊ. ൧: ൪. 12. ൧ കൊറി. ൯: ൨൫. ൨ തിമൊ. ൪: ൮. യാക്കൊ. ൧: ൧൨.

൫ അപ്രകാരം തന്നെ ഇളയ
വരായുള്ളോരേ, മൂപ്പന്മാൎക്ക കീഴട
ങ്ങിയിരിപ്പിൻ. അത്രയുമല്ല [13] നി
ങ്ങൾ എല്ലാവരും തമ്മിൽ തമ്മിൽ
കീഴടങ്ങി, മനോവിനയംകൊണ്ട
അലങ്കരിക്കപ്പെട്ടിരിപ്പിൻ: എന്തു
കൊണ്ടെന്നാൽ ദൈവം [14] അ
ഹങ്കാരികളോട എതിൎത്ത നില്ക്കു
ന്നു, അവൻ വിനയമുള്ളവൎക്ക [15]
കൃപയെ നല്കുന്നു താനും.
൬ അതുകൊണ്ട ദൈവം തക്ക
കാലത്തിൽ നിങ്ങളെ ഉയൎത്തുവാ
നായിട്ടു, അവന്റെ ശക്തിയുള്ള
കയ്യിൻ കീഴെ [16] വിനയപ്പെട്ടിരി
പ്പിൻ:
൭ അവൻ നിങ്ങൾക്ക വേണ്ടി
കരുതുന്നതുകൊണ്ട, നിങ്ങളുടെ
സകല ആകുല ചിന്തയെയും [17]
അവന്റെ മേൽ വെപ്പിൻ.
൮ [18] സുബോധമുള്ളവരായിരി
പ്പിൻ, ജാഗരണമുള്ളവരായിരി
പ്പിൻ: അതെന്തുകൊണ്ടെന്നാൽ
[19] നിങ്ങളുടെ പ്രതിയോഗിയാകു
ന്ന പിശാച അലറുന്ന സിംഹം
പോലെ, ആരെ വിഴുങ്ങേണ്ടു എ
ന്നുവെച്ച, തിരെഞ്ഞ, നടക്കുന്നു:
൯ അവനോട എതിരിട്ടും ലോ
കത്തിലുള്ള നിങ്ങളുടെ സഹോദ
രന്മാർ [20] അപ്രകാരമുള്ള കഷ്ടങ്ങ
ളെ തന്നെ സഹിച്ചുവരുന്നു എ
ന്ന അറിഞ്ഞ [21] വിശ്വാസത്തിൽ
സ്ഥിരമുള്ളവരായും നില്പിൻ.
൧൦ എന്നാൽ നിങ്ങൾ [22] അല്പ
കാലം കഷ്ടപ്പെട്ടതിന്റെ ശേ
ഷം, നമ്മെ ക്രിസ്തു യേശുവിങ്കൽ
തന്റെ [23] എന്നന്നേക്കുമുള്ള മഹ
ത്വത്തിലേക്ക വിളിച്ചവനായ
സകല കൃപയുമുള്ള ദൈവം നി
ങ്ങളെ [24] പൂൎണ്ണതപ്പെടുത്തുകയും,
[25] സ്ഥിരപ്പെടുത്തുകയും, ശക്തി
പ്പെടുത്തുകയും, നിലനിറുത്തുക
യും ചെയ്യുമാറാകട്ടെ.
൧൧ [26] അവന മഹത്വവും അ
ധികാരവും എന്നെന്നേക്കും [ഉ
ണ്ടാകട്ടെ.] ആമെൻ.
൧൨ ഞാൻ ബുദ്ധിയുപദേശി
ച്ചും, നിങ്ങൾ നില്ക്കുന്നത [27] ദൈ
വത്തിന്റെ സത്യ കൃപയിൽ ത
ന്നെ ആകുന്നു, എന്ന സാക്ഷി
പ്പെടുത്തിയുംകൊണ്ട, നിങ്ങൾക്ക
വിശ്വസ്തനായ സഹോദരനെ
ന്ന ഞാൻ നിരൂപിക്കുന്ന [28] സി
ൽവാനുസിന്റെ കയ്യാൽ ഞാൻ
[29] സംക്ഷേപമായി എഴുതി അയ
ച്ചിരിക്കുന്നു.
൧൩ നിങ്ങളോട കൂടെ തെരി
ഞ്ഞെടുക്കപ്പെട്ടതായി ബാബിലോ
നിലുള്ള [സഭയും,] [30] എന്റെ
പുത്രനായ മൎക്കുസും, നിങ്ങളെ
സല്ക്കരിക്കുന്നു.

13. റോമ. ൧൨: ൧൦. എഫെ. ൫: ൨൧. ഫിലി. ൨: ൩. 14. യാക്കോ. ൪: ൬. 15. യെശാ. ൫൭: ൧൫. ൬൬: ൨. 16. യാക്കോ. ൪: ൧൦. 17. സങ്കി. ൩൭: ൫. ൫൫: ൨൨. മത്താ ൬: ൨൫. ലൂ. ൧൨: ൧൧, ൧൨. ഫിലി. ൪: ൬. എബ്രാ. ൧൩: ൫. 18. ലൂ. ൨൧: ൩൪, ൩൬. ൧ തെസ്സ. ൫: ൬. ൧ പത്രോ. ൪: ൭. 19. യോബ. ൧: ൭. ൨: ൨. ലൂ ൨൨: ൩൧. അറി. ൧൨: ൧൨. 20. നടപ്പ. ൧൪: ൨൨. ൧ തെസ്സ. ൩: ൩. ൨ തീമോ. ൩: ൧൨. ൧ പത്രോ. ൨: ൨൧. 21. എഫെ. ൬: ൧൧, ൧൩. യാക്കോ. ൪: ൭. 22. ൨ കോറി. ൪: ൧൭. ൧ പത്രോ. ൧: ൬. 23. ൧ കോറി. ൧: ൯. ൧ തീമോ. ൬: ൧൨. 24. എബ്രാ. ൧൩: ൨൧. യെഹൂ. ൨൪. 25. ൨ തെസ്സ. ൨: ൧൭. ൩: ൩. 26. ൧ പത്രോ. ൪: ൧൧. അറി. ൧: ൬. 27. നടപ്പ. ൨൦: ൨൪. ൧ കോറി. ൧൫: ൧. ൨ പത്രോ. ൧: ൧൨. 28. ൨ കോറി. ൧: ൧൯. 29. എബ്രാ. ൧൩: ൨൨. 30. നടപ്പ. ൧൨: ൧൨, ൨൫.

൧൪ നിങ്ങൾ സ്നേഹത്തിന്റെ ചുംബനം കൊണ്ട [31] തമ്മിൽ തമ്മിൽ സല്ക്കരിപ്പിൻ, ക്രിസ്തു യേശുവിലുള്ള നിങ്ങൾക്ക എല്ലാവൎക്കും [32] സമാധാനം [ഉണ്ടാകട്ടെ.] ആമെൻ.

---

# പത്രോസ

എഴുതിയ

## പൊതുവിലുള്ള രണ്ടാമത്തെ ലേഖനം.

---

### ൧ അദ്ധ്യായം.

൧ തെരിഞ്ഞെടുപ്പിനെ ഉറപ്പവരുത്തിക്കൊള്ളണമെന്നും. ൧൬ ക്രിസ്തുവിങ്കലുള്ള വിശ്വാസത്തിൽ സ്ഥിരമായിരിക്കെണമെന്നും ബുദ്ധിയുപദേശിക്കുന്നത.

യേശു ക്രിസ്തുവിന്റെ ദാസനായും, അപ്പോസ്തോലനായുമുള്ള ശിമോൻ പത്രോസ, നമ്മുടെ ദൈവവും രക്ഷിതാവുമായ യേശു ക്രിസ്തുവിന്റെ നീതിയാൽ ഞങ്ങളോട കൂടെ [1] സമമായി വിലയേറിയ വിശ്വാസത്തെ പ്രാപിച്ചവൎക്ക [എഴുതുന്നത:]
൨ ദൈവത്തെയും നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിനെയും കുറിച്ചുള്ള അറിവിനാൽ [2] കൃപയും സമാധാനവും നിങ്ങൾക്ക വൎദ്ധിക്കുമാറാകട്ടെ;
൩ മഹത്വത്തിനും സുകൃതത്തിനും [3] നമ്മെ വിളിച്ചവനെ കുറിച്ചുള്ള [4] അറിവുമൂലം, അവന്റെ ദിവ്യശക്തി ജീവനും ദൈവഭക്തിക്കും ചേരുന്ന സകല വസ്തുക്കളെയും നമുക്ക തന്നിരിക്കുന്നപ്രകാരം തന്നേ:
൪ [5] അവയാൽ എത്രയും വലിപ്പവും സാരവുമുള്ള വാഗ്ദത്തങ്ങൾ നമുക്ക ദാനം ചെയ്യപ്പെട്ടിരിക്കുന്നു, ആയത ഇവയാൽ നിങ്ങൾ മോഹം മൂലമുള്ള ഭൂലോകവഷളത്വത്തിൽനിന്ന [6] തെറ്റി മാറീട്ട, ദൈവപ്രകൃതിയുടെ [7] അംശക്കാരാകേണ്ടുന്നതിന ആകുന്നു:
൫ അത്രയുമല്ല നിങ്ങൾ [8] സകല ജാഗ്രതയെയും ചെയ്തു, നിങ്ങളുടെ വിശ്വാസത്തിൽ സുകൃതത്തെയും, സുകൃതത്തിൽ [9] അറിവിനെയും,

---

31. രോമ. ൧൬: ൧൬. ൧ കോറി ൧൬: ൨൦. ൨ കോറി. ൧൩: ൧൨. ൧ തെസ്സ. ൫: ൨൬.
32. എഫെ. ൬: ൨൩.
1. രോമ. ൧: ൧൨. ൨ കോറി. ൪: ൧൩. എഫെ. ൪: ൫ തീത്തു. ൧: ൪. 2. ദാനി. ൪: ൧. ൬: ൨൫. ൧ പത്രോ. ൧: ൨. യെഹൂ. ൨. 3 ൧ തെസ്സ. ൨: ൧൨. ൪: ൭. ൨ തെസ്സ. ൨: ൧൪. ൨ തിമൊ. ൧: ൯. ൧ പത്രോ ൨: ൯. ൩: ൯. 4. യോഹ. ൧൭: ൩. 5. ൨ കോറി. ൭: ൧. 6. ൨ പത്രോ. ൨: ൧൮, ൨൦. 7. ൨ കോറി. ൩: ൧൮. എഫെ. ൪: ൨൪. എബ്രാ. ൧൨: ൧൦. ൧ യോഹ. ൩: ൨. 8. ൨ പത്രോ. ൩: ൧൮. 9. ൧ പത്രോ. ൩: ൭.

൬ അറിവിൽ പരിപാകത്തെയും,
പരിപാകത്തിൽ ക്ഷമയെയും,
ക്ഷമയിൽ ദൈവഭക്തിയെയും,
൭ ദൈവഭക്തിയിൽ സഹോദ
ര പ്രീതിയെയും, [10] സഹോദര
പ്രീതിയിൽ സ്നേഹത്തെയും ചേ
ൎത്തുകൊൾവിൻ.
൮ എന്തുകൊണ്ടെന്നാൽ ഇവ
നിങ്ങളിൽ ഉണ്ടായിട്ടു, വൎദ്ധി
ച്ചാൽ, അവ [നിങ്ങളെ] നമ്മുടെ
കൎത്താവായ യേശു ക്രിസ്തുവി
നെ കുറിച്ചുള്ള അറിവിൽ അപ്ര
യോജനമുള്ളവരോ [11] നിഷ്ഫലന്മാ
രോ ആക്കുകയില്ല.
൯ എന്നാൽ ഇവയില്ലാത്തവൻ
[12] കുരുടനായി ദൂരെ കാണ്മാൻ
കഴിയാത്തവനായി, [13] തന്റെ
മുൻപാപങ്ങളിൽനിന്ന ശുദ്ധീക
രിക്കപ്പെട്ടു എന്ന മറന്നവനായി
ഇരിക്കുന്നു.
൧൦ ആയതുകൊണ്ട, സഹോദ
രന്മാരെ, നിങ്ങളുടെ വിളിയെയും
തെരിഞ്ഞെടുപ്പിനെയും [14] നിശ്ച
യം വരുത്തുവാൻ വിശേഷാൽ
ജാഗ്രതപ്പെടുവിൻ: എന്തുകൊ
ണ്ടെന്നാൽ നിങ്ങൾ ഇവയെ
ചെയ്യുന്നു എങ്കിൽ [15] ഒരു നാളും
വീണുപോകയില്ല.
൧൧ എന്തെന്നാൽ നമ്മുടെ ക
ൎത്താവും രക്ഷിതാവുമായിരിക്കു
ന്ന യേശു ക്രിസ്തുവിന്റെ എ
ന്നേക്കുമുള്ള രാജ്യത്തിലേക്ക ഒരു
പ്രവേശനം ഇങ്ങിനെ നിങ്ങ
ൾക്ക സമൃദ്ധിയായി നല്കപ്പെടും.
൧൨ ആയതുകൊണ്ട നിങ്ങൾ
[16] ഇക്കാൎയ്യങ്ങളെ അറിഞ്ഞും
ഇപ്പോഴത്തെ സത്യത്തിൽ സ്ഥി
രപ്പെട്ടുമിരിക്കുന്നു എങ്കിലും, എ
പ്പോഴും ഇവയെ കുറിച്ച നിങ്ങ
ളെ ഓൎമ്മപ്പെടുത്തുവാൻ ഞാൻ [17]
ഉദാസീനത ചെയ്കയില്ല.
൧൩ അത്രയുമല്ല [18] നമ്മുടെ
കൎത്താവായ യേശു ക്രിസ്തുവും ഇ
നിക്ക കാണിച്ച പ്രകാരം, ഞാൻ
എന്റെ ഈ കൂടാരത്തെ ഇട്ടുകള
വാൻ അടുത്തിരിക്കുന്നു എന്ന
[19] അറിഞ്ഞുകൊണ്ട,
൧൪ [20] ഞാൻ ഈ കൂടാരത്തിൽ
ഇരിക്കുമ്പോൾ ഒക്കെയും നി
ങ്ങളെ ഓൎമ്മപ്പെടുത്തി [21] ഉത്സാ
ഹിപ്പിക്കുന്നത ന്യായമെന്ന നി
രൂപിക്കുന്നു.
൧൫ എന്റെ നിൎയ്യാണത്തി
ന്റെ ശേഷം ഇക്കാൎയ്യങ്ങൾ നി
ങ്ങൾക്ക എപ്പോഴും ഓൎമ്മയിൽ
ഇരിപ്പാൻ ഇടവരേണ്ടുന്നതിന
ഞാൻ ശ്രമിക്കയും ചെയ്യും.
൧൬ എന്തെന്നാൽ നമ്മുടെ ക
ൎത്താവായ യേശു ക്രിസ്തുവിന്റെ
ശക്തിയെയും വരവിനെയും ഞ
ങ്ങൾ നിങ്ങളോട അറിയിച്ചത
[22] കൌശലത്തോടെ ഉണ്ടാക്ക
പ്പെട്ട വ്യൎത്ഥകഥകളെ അനുസ
രിച്ചു നടന്നുകൊണ്ടല്ല; [23] അവ

10. ഗലാ. ൬: ൧൦. ൧ തെസ്സ. ൩: ൧൨. ൪: ൯. ൧ യോഹ. ൪: ൨൧. 11. യോഹ. ൧൫: ൨. തീത്തു. ൩: ൧൪. 12. ൧ യോഹ. ൨: ൯, ൧൧. 13. എഫേ. ൫: ൨൬. എബ്രാ. ൯: ൧൪. ൧ യോഹ. ൧: ൭. 14. ൧ യോഹ. ൩: ൧൯. 15. ൨ പത്രൊ. ൩: ൧൭. 16. ൧ പത്രൊ. ൫: ൧൨. ൨ പത്രൊ. ൩: ൧൭. 17. റോമാ. ൧൫: ൧൪, ൧൫. ഫിലി. ൩: ൧. ൨ പത്രൊ. ൩: ൧. ൧ യോഹ. ൨: ൨൧. യെഹൂ. ൫. 18. യോഹ. ൨൧: ൧൮, ൧൯. 19. ൫ മോ. ൪: ൨൧, ൨൨. ൩൧: ൧൪. ൨ തിമൊ. ൪: ൬. 20. ൨ കോറി. ൫: ൧, ൪. 21. ൨ പത്രൊ. ൩: ൧. 22. ൧ കോറി. ൧: ൧൭. ൨: ൧, ൪. ൨ കോറി. ൨: ൧൭. ൪: ൨. 23. മത്താ. ൧൭: ൧, ൨. മൎക്കൊ. ൯: ൨. യോഹ. ൧: ൧൪. ൧ യോഹ. ൧: ൧. ൪: ൧൪.

ന്റെ മഹത്വത്തെ കണ്ട സാ
ക്ഷിക്കാരായിട്ടത്രെ.
൧൭ എന്തുകൊണ്ടെന്നാൽ [24]
ഇവൻ എന്റെ പ്രിയ പുത്രനാ
കുന്നു, ഇവങ്കൽ ഇനിക്ക നല്ല ഇ
ഷ്ടമുണ്ട, എന്ന ഇപ്രകാരമുള്ളൊ
രു ശബ്ദം അവങ്കലെക്ക ശ്രെ
ഷ്ഠമായുള്ള മഹത്വത്തിൽനിന്ന
വന്നപ്പോൾ, അവൻ പിതാവാ
യ ദൈവത്തിൽനിന്ന ബഹുമാ
നത്തെയും മഹത്വത്തെയും പ്രാ
പിച്ചു.
൧൮ ഈ ശബ്ദം, ഞങ്ങൾ അ
വനോട കൂടെ [25] ശുദ്ധമുള്ള പൎവ്വ
തത്തിന്മേൽ ഇരിക്കുമ്പോൾ, സ്വ
ൎഗ്ഗത്തിൽനിന്ന ഉണ്ടാകുന്നത കെ
ൾക്കയും ചെയ്തു.
൧൯ വിശെഷിച്ചും അധികം
നിശ്ചയമായുള്ളൊരു ദീൎഘദൎശ
വചനം നമുക്ക ഉണ്ട: നേരം പുല
രുകയും, നിങ്ങളുടെ ഹൃദയങ്ങളിൽ
[26] പെരുമീൻ ഉദിക്കയും ചെയ്യു
വോളത്തിന, ഇരുട്ടുള്ള സ്ഥല
ത്തിൽ [27] പ്രകാശിക്കുന്ന വെളിച്ച
ത്തിങ്കൽ എന്ന പോലെ ആയതി
ങ്കൽ നിങ്ങൾ ചിന്തവെച്ചാൽ ന
ന്ന തന്നെ.
൨൦ വേദവാക്യത്തിലുള്ള [28] ഒരു ദീ
ൎഘദൎശനവും സ്വയമായ വ്യാഖ്യാ
നമുള്ളതല്ല എന്നുള്ളതിനെ പ്രധാ
നമായി അറിഞ്ഞുകൊൾവിൻ.
൨൧ എന്തുകൊണ്ടെന്നാൽ [29] ദീ
ൎഘദൎശനം പണ്ട മനുഷ്യന്റെ
ഇഷ്ടപ്രകാരം വന്നതല്ല: [30] ദൈ
വത്തിന്റെ ശുദ്ധമുള്ള മനുഷ്യർ
പരിശുദ്ധാത്മാവിനാൽ ഉണൎത്ത
പ്പെട്ടപ്രകാരം പറഞ്ഞതെയുള്ളു.

## ൨ അദ്ധ്യായം.

൧ കള്ള ഉപദെഷ്ടാക്കന്മാരെയും അവരുടെ ഭക്തികെടിനെയും ശിക്ഷയെയും കുറിച്ചും. ൭ സൊദൊമിൽനിന്ന ലോത്ത രക്ഷപ്പെട്ടതുപോലെ ഭക്തിമാന്മാർ അവരിൽനിന്ന രക്ഷപ്പെടും എന്നും മുമ്പിൽകൂട്ടി പറകയും. ൰ ശുദ്ധമില്ലാത്തവരും ദൈവദൂഷണക്കാരുമായ ൨൰ വഞ്ചനക്കാരുടെ നടപ്പുകളെ ഏറ്റവും തികവായി വൎണ്ണിക്കയും ചെയ്യുന്നത.

എന്നാൽ [1] കള്ളദീൎഘദൎശിമാരും
ജനങ്ങളുടെ ഇടയിൽ ഉണ്ടായി
രുന്നപ്രകാരം തന്നെ, [2] കള്ള ഉ
പദെഷ്ടാക്കൾ നിങ്ങളുടെ ഇടയി
ലും ഉണ്ടാകും, അവർ നാശമുള്ള
മതഭെദങ്ങളെ ഗൂഢമായി ഉൾ
പ്രവെശിപ്പിക്കകയും, [3] തങ്ങളെ
വിലെക്കകൊണ്ട [4] കൎത്താവിനെ
തള്ളിപ്പറകയും, [5] തങ്ങളുടെ മേൽ
തന്നെ പെട്ടെന്നുള്ള നാശത്തെ
വരുത്തിക്കൊൾകയും ചെയ്യും.
൨ അവരുടെ നാശവഴികളെ
പലരും പിന്തുടരും: അവരുടെ
ഹെതുവായിട്ട സത്യത്തിന്റെ വ
ഴി ദൂഷിക്കപ്പെടും.

24. മത്താ. ൰൭: ൫. ൫: ൯ മൎക്കൊ. ൯: ൭. ൰൧: ൭. ലൂ. ൩: ൨൨. ൯: ൩൫ 25. പുറ. ൩: ൫ യൊശു ൫: ൰൫. മത്താ. ൰൭: ൬. 26. ൨ കൊറി. ൪: ൪, ൬ അറി ൨: ൨൮ ൨൨: ൰൬. 27. സങ്കീ. ൱൰൯: ൱൫ യൊഹ. ൫: ൩൫ 28. രൊമ. ൰൨: ൬. 29 ൨ തിമൊ. ൩: ൰൬. ൧ പത്രൊ. ൧: ൰൧. 30. ൨ ശമു. ൨൩: ൨. ലൂ. ൧: ൭൦. നടപ്പ. ൧: ൰൬. ൩: ൰൮.
1 ൫ മൊ. ൰൩: ൧. 2. മത്താ. ൨൪: ൰൰. നടപ്പ. ൨൦: ൩൦. ൧ കൊറി. ൰൰: ൰൯. ൧ തിമൊ. ൪: ൧. ൨ തിമൊ. ൩: ൧—൫. ൧ യൊഹ. ൪: ൧. യെഹു. ൰൮ 3. ൧ കൊറി. ൬: ൨൦. ഗല. ൩: ൰൩. എഫെ. ൧: ൭. എബ്രാ. ൯: ൨൯. ൧ പത്രൊ. ൧: ൰൮ അറി. ൫: ൯, 4 യെഹു. ൪. 5. ഫീലി. ൩: ൰൯.

൩ [6] ദ്രവ്യാഗ്രഹത്താൽ അവർ കൌശല വാക്കുകൾ കൊണ്ടു [7] നിങ്ങളെ വ്യാപാരമാക്കി തീൎക്കും: അവൎക്ക പൂൎവ്വകാലം തുടങ്ങിയുള്ള [8] ശിക്ഷാവിധി താമസിക്കുന്നില്ല, അവരുടെ നാശം ഉറങ്ങുന്നതുമില്ല.

൪ എന്തുകൊണ്ടെന്നാൽ [9] പിഴെച്ചു [10] ദൈവദൂതന്മാരെ ദൈവം ക്ഷമിക്കാതെ, [11] നരകത്തിലേക്ക തള്ളിക്കളഞ്ഞു, അവരെ ന്യായവിധിക്കായി കാക്കപ്പെട്ടുവാൻ, അന്ധകാരത്തിലെ ചങ്ങലകളിൽ ഏല്പിക്കയും,

൫ പഴയ ഭൂലോകത്തോടും ക്ഷമിക്കാതെ, ദൈവഭക്തിയില്ലാത്തവരുടെ ലോകത്തിന [12] ജലപ്രളയത്തെ വരുത്തികൊണ്ടു, [13] എട്ടാമത്തവനായി [14] നീതിയുടെ പ്രസംഗക്കാരനായ നോഹയെ രക്ഷിക്കയും,

൬ [15] സോദോം എന്നും ഗോമോറാ എന്നും ഉള്ള പട്ടണങ്ങളെയും ഭസ്മീകരിച്ചു, ഒരു കീഴ്മേൽ മറിച്ചിൽകൊണ്ടു ശിക്ഷിച്ചു, [അവരെ] ഇനി ഭക്തികേടായി നടക്കുന്നവൎക്ക ഒരു [16] ദൃഷ്ടാന്തമാക്കി തീൎക്കയും,

൭ ദുഷ്ടന്മാരുടെ കാമവികാര നടപ്പിനാൽ മുഷിയപ്പെട്ടവനായി, [17] നീതിമാനായ ലോത്തിനെ രക്ഷിക്കയും ചെയ്തു എങ്കിൽ,

൮ (എന്തുകൊണ്ടെന്നാൽ ആ നീതിമാൻ അവരുടെ ഇടയിൽ കുടിയിരുന്നു, [18] കണ്ടും കേട്ടും ചെയ്കയാൽ, ദിവസംപ്രതി അവരുടെ അന്യായമുള്ള പ്രവൃത്തികളാൽ തന്റെ നീതിയുള്ള ആത്മാവിനെ വേദനപ്പെടുത്തി,)

൯ [19] കൎത്താവ ദൈവഭക്തിയുള്ളവരെ പരീക്ഷയിൽനിന്ന വേർപ്പെടുത്തുവാനും, അന്യായക്കാരെ ന്യായവിധിയുടെ ദിവസത്തിന ശിക്ഷിക്കപ്പെടുന്നതിന്ന കാപ്പാനും അറിയുന്നു:

൧൦ വിശേഷാൽ അശുദ്ധിയുടെ മോഹംകൊണ്ടു [20] ജഡത്തിന്റെ പിന്നാലെ നടന്ന കൎത്തൃത്വത്തെ നിന്ദിക്കുന്നവരെ തന്നെ. [21] അവർ അഹമ്മതിക്കാരും, തന്നിഷ്ടക്കാരും, അധികാരങ്ങളെ ദുഷിപ്പാൻ ശങ്കയില്ലാത്തവരും ആകുന്നു.

൧൧ എന്നാൽ ശക്തിയിലും മഹത്വത്തിലും അധിക ശ്രേഷ്ഠതയുള്ള [22] ദൈവദൂതന്മാരും കൎത്താവിന്റെ മുമ്പാകെ അവൎക്ക വിരോധമായി ദൂഷ്യമുള്ള അപവാദത്തെ ബോധിപ്പിക്കുന്നില്ലല്ലോ.

൧൨ എന്നാൽ ഇവർ പിടിക്കപ്പെടുകയും നശിക്കപ്പെടുകയും ചെയ്യുന്നതിനായി പിറന്ന

---

6. റോമാ ൧൬: ൧൮. ൨ കോറി. ൧൨: ൧൭, ൧൮. ൧ തിമോ. ൬: ൫. തീത്തു ൧: ൧൧. 7. ൨ കോറി. ൨: ൧൭. ൨ പത്രോ. ൧: ൧൬. 8. ൫ മോ. ൩൨: ൩൫. യെഹൂ. ൪, ൧൫. 9. യോഹ ൮: ൪൪. ൧ യോഹ. ൩: ൮. 10. യോബ. ൪: ൧൮. യെഹൂ ൬. 11. ലൂ. ൮: ൩൧. അറി ൨൦: ൨, ൩. 12. ൨ പത്രോ. ൩: ൬. 13. ആദ്യ ൭: ൧, ൭, ൨൩. എബ്രാ. ൧൧: ൭. ൧ പത്രോ. ൩: ൨൦. 14. ൧ പത്രോ. ൩: ൧൯. 15. ആദ്യ. ൧൯: ൨൪. ൫ മോ. ൨൯: ൨൩. യെഹൂ. ൭. 16. ൪ മോ. ൨൬: ൧൦. 17. ആദ്യ. ൧൯: ൧൬. 18. സങ്കി. ൧൧൯: ൧൩൯, ൧൫൮. ഹെസ. ൯: ൪. 19. സങ്കി. ൩൪: ൧൭, ൧൯. ൧ കോറി. ൧൦: ൧൩. 20. യെഹൂ. ൪, ൭, ൮, ൧൦, ൧൬. 21. യെഹൂ. ൮. 22. യെഹൂ. ൯.

[23] ബുദ്ധിയില്ലാത്ത സ്വഭാവ മൃഗങ്ങൾ എന്നപോലെ, തങ്ങൾ അറിയാത്തവയെ ദൂഷിച്ചു, [24]അന്യായത്തിന്റെ കൂലിയെ പ്രാപിച്ചുകൊണ്ടു തങ്ങളുടെ നാശത്തിൽ തന്നേ അശേഷം നശിച്ചുപോകും.

൧൩ അവർ [25] പകലിൽ വെറിയുന്നത കൌതുകമാകുന്നു എന്ന വിചാരിച്ചു [26] നിങ്ങളോട കൂടെ വിരുന്ന കഴിച്ചുകൊണ്ടു, തങ്ങളുടെ വഞ്ചനകളിൽ ഉല്ലാസിച്ചുകൊള്ളുന്ന [27] കറകളും കളങ്കങ്ങളുമാകുന്നു.

൧൪ വ്യഭിചാരംകൊണ്ടു നിറെഞ്ഞും, പാപത്തെ വിട്ടൊഴിയാതെയുമിരിക്കുന്ന കണ്ണുകളുള്ളവരായി, സ്ഥിരമില്ലാത്ത ആത്മാക്കളെ വഞ്ചിക്കുന്നവരായി, ദ്രവ്യാഗ്രഹശീലങ്ങളിൽ അഭ്യസിക്കപ്പെട്ട [28] ഹൃദയം [ഉള്ള] ശാപത്തിൻ മക്കൾ ആകുന്നു:

൧൫ അവർ നേരായുള്ള വഴിയെ വിട്ടുകളെഞ്ഞും, [29]ബെയൊസൊറിന്റെ [പുത്രനായ] ബാലാമിന്റെ വഴിയെ പിന്തുടൎന്നും തെറ്റിപ്പോയി, അവൻ അന്യായത്തിന്റെ കൂലിയെ ആഗ്രഹിച്ചു:

൧൬ എന്നാൽ അവന്റെ അതിക്രമത്തിന അവൻ ശാസിക്കപ്പെട്ടു: ഊമയായുള്ള കഴുത മനുഷ്യരുടെ ശബ്ദമായിട്ട സംസാരിച്ചു, ദീൎഘദൎശിയുടെ മൂഢതയെ വിരോധിച്ചു.

൧൭ [30]ഇവർ വെള്ളമില്ലാത്ത കിണറുകളും കൊടുങ്കാറ്റിനാൽകൊണ്ടുപോകപ്പെട്ട മേഘങ്ങളും ആകുന്നു; കൂരിരുട്ട എന്നെന്നേക്കും അവൎക്ക വെക്കപ്പെട്ടിരിക്കുന്നു.

൧൮ എന്തുകൊണ്ടെന്നാൽ [31] മായയുള്ള വലിയ വൻപു [വാക്കുകളെ] അവർ പറയുമ്പോൾ, തെറ്റിൽ നടക്കുന്നവരിൽനിന്ന [32] അശേഷം നീങ്ങീട്ടുള്ളവരെ അവർ ജഡത്തിന്റെ മോഹങ്ങളായ കാമവികാരങ്ങളാൽ വശീകരിക്കുന്നു.

൧൯ ആയവൎക്ക [33] അവർ സ്വാതന്ത്ര്യത്തെ വാഗ്ദത്തം ചെയ്യുമ്പോൾ, തങ്ങൾ തന്നേ [34] നാശത്തിന്റെ അടിമകളാകുന്നു; എന്തെന്നാൽ യാതൊരുത്തനാൽ ഒരുത്തൻ ജയിക്കപ്പെട്ടുവോ ആയവനാൽ തന്നേ അവൻ അടിമയാക്കപ്പെടുന്നു.

൨൦ എന്തുകൊണ്ടെന്നാൽ [35] കൎത്താവും രക്ഷിതാവുമാകുന്ന യേശു ക്രിസ്തുവിന്റെ അറിവിനാൽ [36] അവർ ഭൂലോകത്തിന്റെ അശുദ്ധികളിൽനിന്ന [37] ഓടിപ്പോയതിന്റെ ശേഷം, അവർ അവയിൽ പിന്നെയും അകപ്പെട്ടു; ജയിക്കപ്പെടുന്നു എങ്കിൽ, [43] അവൎക്ക ആദ്യ കാൎയ്യങ്ങളെക്കാൾ അവ

23. യറ. ൧൨: ൩. യെഹ്രേ. ൧൦. 24. ഫിലി. ൩: ൧൯. 25. റോമാ. ൧൩: ൧൩. 26 ൧ കോരി. ൧൧: ൨൦, ൨൧. 27. യെഹ്രേ ൧൨. 28. യെഹ്രേ. ൧൧. 29. ൪ മോ. ൨൨: ൫, ൭, ൨൧, ൨൩, ൨൮. യെഹ്രേ. ൧൧. 30. യെഹ്രേ. ൧൨, ൧൩. 31. യെഹ്രേ. ൧൬. 32. നടപ്പ. ൨: ൪൦. ൨ പത്രോ ൧: ൪. ൨: ൨൦. 33. ഗലാ. ൫: ൧൩. ൧ പത്രോ. ൨: ൧൬. 34. യോഹ. ൮: ൩൪. റോമാ ൬: ൧൬. 35. ൨ പത്രോ. ൧: ൨. 36. മത്താ. ൧൨: ൪൫. ലൂ. ൧൧: ൨൬. എബ്രാ ൬: ൪. ൧൦: ൨൬, ൨൭. 37. ൨ പത്രോ. ൧: ൪. ൨: ൧൮. 38. ലൂ. ൧൨: ൪൭, ൪൮. യോഹ. ൯: ൪൧. ൧൫: ൨൨.

സാന കാൎയ്യങ്ങൾ പ്രഷ്ടങ്ങളാകുന്നു.
൨൧ എന്തുകൊണ്ടെന്നാൽ അവർ നീതിയുടെ വഴിയെ അറിഞ്ഞതിന്റെ ശേഷം, തങ്ങൾക്ക എല്പിക്കപ്പെട്ട പരിശുദ്ധ കല്പനയെ വിട്ടുമാറുന്നതിനേക്കാൾ ആയതിനെ അറിയാതെ ഇരുന്നു എങ്കിൽ അവൎക്ക നന്നായിരുന്നു.
൨൨ എന്നാൽ [39] നായ താൻ ഛൎദ്ദിച്ചതിനും, കുളിപ്പിക്കപ്പെട്ട പന്നി ചെളിയിൽ ഉരുളുന്നതിനും തിരിഞ്ഞു എന്നുള്ള സത്യപഴഞ്ചൊല്ലിൻ പ്രകാരം അവൎക്ക സംഭവിച്ചു.

## ൩ അദ്ധ്യായം.

൧ ന്യായവിധിക്കായി ക്രിസ്തു വരുന്നതിന്റെ നിശ്ചയം. ൧൦ ഭൂലോകം നശിച്ചുപോകുന്ന പ്രകാരം ൧൧ ദൈവഭക്തിക്കായി ഒരു ബുദ്ധിയുപദേശം

പ്രിയമുള്ളവരേ, ഈ രണ്ടാം ലേഖനത്തെ ഞാൻ ഇപ്പോൾ നിങ്ങൾക്ക എഴുതുന്നു; അവയിൽ രണ്ടിലും ഞാൻ ഓൎമ്മപ്പെടുത്തിക്കൊണ്ട നിങ്ങളുടെ പരമാൎത്ഥമുള്ള [1] മനസ്സിനെ ഉത്സാഹിപ്പിക്കുന്നത:
൨ വിശുദ്ധ ദീൎഘദൎശിമാരാൽ മുൻ പറയപ്പെട്ട വചനങ്ങളെയും, കൎത്താവും രക്ഷിതാവുമായവന്റെ [2] അപ്പൊസ്തൊലന്മാരാകുന്ന ഞങ്ങളുടെ കല്പനയെയും നിങ്ങൾ ഓൎപ്പാനായിട്ട [ആകുന്നു]
൩ [3] തങ്ങളുടെ സ്വന്ത മോഹങ്ങളിൻപ്രകാരം നടക്കയും,
൪ [4] അവന്റെ വരവിന്റെ വാഗ്ദത്തം എവിടെ ആകുന്നു? പിതാക്കന്മാർ ഉറങ്ങിപ്പോയതിന്റെ ശേഷം, സകലവും സൃഷ്ടിയുടെ ആരംഭം മുതൽ ഇരുന്ന പ്രകാരം തന്നെ ഇരിക്കുന്നുവല്ലൊ, എന്ന പറകയും ചെയ്തുകൊണ്ട, പരിഹാസക്കാർ അവസാന ദിവസങ്ങളിൽ വരുമെന്നുള്ളതിനെ [5] ആദ്യം അറിഞ്ഞുകൊൾവിൻ.
൫ എന്തുകൊണ്ടെന്നാൽ പൂൎവ്വകാലത്തിൽ [6] ദൈവത്തിന്റെ വചനത്താൽ ആകാശങ്ങളും വെള്ളത്തിൽനിന്നും വെള്ളത്താലും [7] നില്ക്കുന്ന ഭൂമിയും ഉണ്ടായി എന്നുള്ളതിനെയും,
൬ [8] അവയാൽ അപ്പോഴത്തെ ലോകം ജലപ്രളയം കൊണ്ട നശിച്ചുപോയി എന്നുള്ളതിനെയും അവർ മനഃപൂൎവ്വമായി അറിയാതെ ഇരിക്കുന്നു.
൭ എന്നാൽ [9] ഇപ്പോഴത്തെ ആകാശങ്ങളും ഭൂമിയും ആ വചനത്താൽ തന്നെ സംഗ്രഹിക്കപ്പെട്ട, [10] ന്യായവിധിയുടെയും ഭക്തിയില്ലാത്ത മനുഷ്യരുടെ നാശത്തിന്റെയും നാളിന അഗ്നിക്കായിട്ട കാക്കപ്പെട്ടിരിക്കുന്നു.
൮ എന്നാൽ പ്രിയമുള്ളവരേ, കൎത്താവിങ്കൽ ഒരു ദിവസം ആയിരം സംവത്സരങ്ങളെപോലെയും, [11] ആയിരം സംവത്സരങ്ങൾ ഒരു

39. സുഭാ. ൨൬: ൧൧.
1. ൨ പത്രൊ. ൧: ൧൩. 2. യെഹൂ. ൧൭: 3. ൨ പത്രൊ. ൨. ൧൦. 4. യെശാ. ൫: ൧൯. യറ. ൧൭: ൧൫. യെഹെസ. ൧൨: ൨൨, ൨൭. മത്താ. ൨൪. ൪൮. ലൂ ൧൨: ൪൫. 5. ൧ തിമൊ. ൪: ൧. ൨ തിമൊ. ൩. ൧ യെഹൂ. ൧൮. 6. ആദ്യ. ൧: ൬, ൯. സങ്കീ. ൩൩: ൬. എബ്ര്യാ. ൧൧: ൩. 7. സങ്കീ. ൨൪: ൨. ൧൩൬: ൬. കൊലൊ. ൧: ൧൭. 8. ആദ്യ. ൭: ൧൧, ൨൧, ൨൨, ൨൩. ൨ പത്രൊ. ൨ ൫. 9. ൨ പത്രൊ. ൩: ൧൦. 10. മത്താ. ൨൫: ൪൧. ൨ തെസ്സ. ൧: ൮. 11. സങ്കീ. ൯൦: ൪.

ദിവസത്തെ പോലെയും ഇരി
ക്കുന്നു എന്നുള്ള ൟ ഒരു കാൎയ്യ
ത്തെ നിങ്ങൾ അറിയാതെയിരി
ക്കരുത.
൯ ചിലർ താമസമെന്ന വി
ചാരിക്കുന്നതു പോലെ [12] കൎത്താ
വ തന്റെ വാഗ്ദത്തത്തെ കുറിച്ച
താമസിക്കുന്നില്ല; യാതൊരുത്ത
രും [13] നശിച്ചുപോകുവാനല്ല, [14]എ
ല്ലാവരും അനുതാപത്തിന വരു
വാൻ ഇച്ശിച്ച, [15] നമ്മുടെ നേ
രെ ദീൎഘക്ഷമയോടിരിക്കുന്നതേ
ഉള്ളു.
൧൦ എന്നാൽ [16] കൎത്താവിന്റെ
ദിവസം രാത്രിയിൽ [വരുന്ന] ക
ള്ളനെ പോലെ വരും; ആയ
തിൽ [17] മേൽ മണ്ഡലങ്ങൾ ഒരു
വലിയ ശബ്ദത്തോടെ ഒഴിഞ്ഞു
പോകും, ആദിഭൂതങ്ങളും ചൂടുപി
ടിച്ച ഉരുകിപ്പോകും, ഭൂമിയും
അതിലുള്ള വേലകളും വെന്തു
പോകയും ചെയ്യും.
൧൧ ഇങ്ങിനെ ഇവ ഒക്കെയും
അഴിയേണ്ടിയിരിക്കുമ്പോൾ, നി
ങ്ങൾ [18] വിശുദ്ധ നടപ്പുകളിലും
ഭക്തികളിലും എത്രയും മുതിൎന്നിരി
ക്കേണ്ടുന്നവരാകുന്നു.
൧൨ മേൽ മണ്ഡലങ്ങൾ [19] ചു
ട്ടഴിഞ്ഞ ആദിഭൂതങ്ങൾ [20] വെന്തു
രുകുന്ന ദൈവദിവസത്തിന്റെ
വരവിനെ [21] കാത്തുകൊണ്ടും ബ
ദ്ധപ്പെട്ടുകൊണ്ടും തന്നേ.
൧൩ എന്നാൽ നാം, അവന്റെ
വാഗ്ദത്തത്തിൻ പ്രകാരം, നീതി
വസിക്കുന്ന [22] പുതിയ സ്വൎഗ്ഗ
ങ്ങൾക്കും പുതിയ ഭൂമിക്കും നോ
ക്കിപ്പാൎക്കുന്നു.
൧൪ ആകയാൽ, പ്രിയമുള്ളവ
രേ, ഇക്കാൎയ്യങ്ങൾക്ക നോക്കിപ്പാ
ൎക്കുന്നതുകൊണ്ട, നിങ്ങൾ അവ
നാൽ കറയും കുററവുമില്ലാത്തവ
രായി, സമാധാനത്തോടെ [23] ക
ണ്ടെത്തപ്പെട്ടവരാകേണ്ടുന്നതി
ന ജാഗ്രതപ്പെടുവിൻ.
൧൫ നമ്മുടെ കൎത്താവിന്റെ [24]
ദീൎഘക്ഷമ തന്നേ രക്ഷയാകു
ന്നു എന്ന നിരൂപിക്കയും ചെയ്വി
ൻ; ഇപ്രകാരം തന്നേ ഞങ്ങളു
ടെ പ്രിയ സഹോദരനായ
പൌലുസും തനിക്ക നല്കപ്പെട്ട
ബുദ്ധിപ്രകാരം നിങ്ങൾക്കും,
൧൬ അപ്രകാരം തന്നേ അവ
ന്റെ എല്ലാ ലേഖനങ്ങളിലും
ഇവയെ കുറിച്ച [25] പറഞ്ഞുകൊ
ണ്ട, എഴുതിയിരിക്കുന്നു, അവ
യിൽ അറിവാൻ പ്രയാസമുള്ള
ചില കാൎയ്യങ്ങൾ ഉണ്ട, പഠിപ്പി
ല്ലാത്തവരും സ്ഥിരമില്ലാത്തവരും
ശേഷം വേദവാക്യങ്ങളെ പോ
ലെ തന്നേ അവയെയും തങ്ങ

12. ഹബ. ൨: ൩. എബ്രാ. ൧൦: ൩൭ 13. യെഹെസ. ൧൮: ൨൩, ൩൨. ൩൩: ൧൧. 14. റോമാ. ൨: ൪. ൧ തിമൊ. ൨: ൪. 15. യെശാ. ൩൦: ൧൮ ൧ പത്രൊ. ൩: ൨൦. ൨ പത്രൊ. ൩: ൧൫. 16. മത്താ. ൨൪: ൪൩. ലൂ. ൧൨: ൩൯. ൧ തെസ്സ. ൫: ൨. അറി. ൩: ൩. ൧൬: ൧൫. 17. സങ്കീ. ൧൦൨: ൨൬. യെശാ. ൫൧: ൬. മത്താ. ൨൪: ൩൫. മൎക്കൊ. ൧൩: ൩൧. റോമാ. ൮: ൨൦. എബ്രാ. ൧: ൧൧. അറി. ൨൦: ൧൧. ൨൧: ൧. 18. ൧ പത്രൊ. ൧: ൧൫. 19. സങ്കീ. ൫൦: ൩. യെശാ. ൬൬: ൧൫. 20. മീഖാ. ൧: ൪. ൨ പത്രൊ. ൩: ൧൦. 21. ൧ കൊരി. ൧: ൭. തീത്തൂ ൨: ൧൩. 22. യെശാ. ൬൫: ൧൭. ൬൬: ൨൨. അറി. ൨൧: ൧, ൨൭. 23. ൧ കൊരി. ൧: ൮. ൧൫: ൫൮. ഫിലി. ൧: ൧൦. ൧ തെസ്സ. ൩: ൧൩. ൫: ൨൩. 24. റോമാ. ൨: ൪. ൧ പത്രൊ. ൩: ൨൦. ൨ പത്രൊ. ൩: ൯. 25. റോമാ. ൮: ൧൯. ൧ കൊരി. ൧൫: ൨൪. ൧ തെസ്സ. ൪: ൧൫.

ളുടെ സ്വന്ത നാശത്തിനായിട്ടു
കൊട്ടിക്കളയുന്നു.
൧൭ എന്നാൽ പ്രിയമുള്ളവരേ, നി
ങ്ങൾ [ഇക്കാൎയ്യങ്ങളെ] 26 മുമ്പിൽ
കൂട്ടി അറിഞ്ഞിരിക്കകൊണ്ടു, ദു
ഷ്ടന്മാരുടെ ചതിയാൽ കൂടി വ
ലയപ്പെട്ടു, നിങ്ങളുടെ സ്ഥിരത
യിൽനിന്നു വീണുപോകാതെ
ഇരിപ്പാൻ 27 സൂക്ഷിച്ചുകൊൾ
വിൻ.
൧൮ 28 എന്നാൽ കൃപയിലും,
നമ്മുടെ കൎത്താവും രക്ഷിതാവുമാ
കുന്ന യേശു ക്രിസ്തുവിന്റെ അ
റിവിലും വൎദ്ധിപ്പിൻ. 29 അവന്നു
ഇപ്പോഴും എന്നെന്നേക്കും മഹ
ത്വം ഉണ്ടായിരിക്കട്ടെ. ആമെൻ

# യോഹന്നാൻ

എഴുതിയ

പൊതുവിലുള്ള ഒന്നാമത്തെ ലേഖനം.

## ൧ അദ്ധ്യായം.

൧ നമുക്ക നിത്യജീവനെ ആകുന്ന ക്രിസ്തുവിന്റെ വസ്തുത വൎണ്ണിക്കുന്നത. ൫ അതിനോട നാം ശുദ്ധിയെ ചേൎത്തു കൂട്ടേണം എന്നുള്ളത.

1 ആദി മുതൽ ഉള്ളത, ഞങ്ങൾ ജീ
വന്റെ വചനത്തെ സംബ
ന്ധിച്ചു കേട്ടിട്ടും, ഞങ്ങളുടെ ക
ണ്ണുകൾകൊണ്ടു കണ്ടിട്ടും, 2 ഞ
ങ്ങൾ നോക്കീട്ടും, 3 ഞങ്ങളുടെ
കൈകൾ തൊട്ടിട്ടുമുള്ളതിനെ ത
ന്നെ ഞങ്ങൾ അറിയിക്കുന്നു;
൨ (എന്തുകൊണ്ടെന്നാൽ 4 ജീ
വൻ 5 വെളിപ്പെട്ടുകയും, ഞ
ങ്ങൾ അതിനെ കാണുകയും ചെ
യ്തു, 6 പിതാവിനോട കൂടെ ഇരു
ന്നതും, ഞങ്ങൾക്ക വെളിപ്പെട്ടതു
മായുള്ള ആ നിത്യജീവനെ ഞ
ങ്ങൾ നിങ്ങൾക്ക 7 സാക്ഷിപ്പെ
ടുത്തുകയും 8 അറിയിക്കയും ചെ
യ്യുന്നു)
൩ 9 ഞങ്ങൾ കാണുകയും കേ
ൾക്കയും ചെയ്തിട്ടുള്ളതിനെ നി
ങ്ങൾക്കും ഞങ്ങളോട കൂടെ സം
സൎഗ്ഗം ഉണ്ടാകേണ്ടുന്നതിന, ഞ
ങ്ങൾ നിങ്ങളോട അറിയിക്കുന്നു:
10 ഞങ്ങളുടെ സംസൎഗ്ഗമോ പിതാ

26. മൎക്കോ. ൧൩: ൨൩. ൨ പേത്രോ. ൧: ൧൨. 27. എഫേ. ൪: ൧൪. ൨ പേത്രോ. ൨: ൧൮, ൧൯. ൩: ൧൬. 28. എഫേ. ൪: ൧൫. ൧ പേത്രോ. ൨: ൨. 29. ൨ തീമോ. ൪: ൧൮. അറി. ൧: ൬.

1. യോഹ. ൧: ൧. ൧ യോഹ. ൨: ൧൩. 2. യോഹ. ൧: ൧൪. ൨ പേത്രോ. ൧: ൧൬. ൧ യോഹ. ൪: ൧൪. 3. ലൂ. ൨൪: ൩൯. യോഹ. ൨൦: ൨൭. 4. യോഹ ൧: ൪. ൧൧: ൨൫. ൧൪: ൬. 5. രോമ. ൧൬: ൨൬. ൧ തീമോ. ൩: ൧൬. ൧ യോഹ ൩: ൫. 6. യോഹ. ൧: ൧, ൨. 7. യോഹ. ൨൧: ൨൪. നടപ്പ. ൨: ൩൨. 8. ൧ യോഹ. ൫: ൨. 9. നടപ്പ. ൪: ൨൦, 10. യോഹ. ൧൭: ൨൧, ൧ കോറി. ൧: ൯. ൧ യോഹ. ൨: ൨൪.

വിനോടും അവന്റെ പുത്രനായ
യെശു ക്രിസ്തുവിനോടും കൂടെ ആ
കുന്നു.
൪ [11] നിങ്ങളുടെ സന്തോഷം പൂ
ൎണ്ണമാകെണ്ടുന്നതിന്നു, ഞങ്ങൾ ഈ
കാൎയ്യങ്ങളെ നിങ്ങൾക്ക എഴുതുന്നു.
൫ എന്നാൽ ഞങ്ങൾ അവ
നിൽനിന്ന കേട്ടിട്ടുള്ളതും, നിങ്ങ
ളോട അറിയിച്ചതുമായ [12] ദൂത,
[13] ദൈവം പ്രകാശമാകുന്നു എ
ന്നും, അവനിൽ ഒട്ടും അന്ധകാ
രമില്ല എന്നും അത്രെ.
൬ [14] നമുക്ക അവനോട കൂടെ
സംസൎഗ്ഗം ഉണ്ടെന്ന നാം പറ
കയും, അന്ധകാരത്തിൽ നടക്ക
യും ചെയ്യുന്നു എങ്കിൽ, നാം അ
സത്യം പറയുന്നു, സത്യത്തെ ചെ
യ്യുന്നതുമില്ല.
൭ അവൻ പ്രകാശത്തിൽ ഇരി
ക്കുന്നതുപോലെ തന്നെ നാം കൂ
ടെ പ്രകാശത്തിൽ നടക്കുന്നു എ
ങ്കിൽ, നമുക്ക തമ്മിൽ സംസൎഗ്ഗം
ഉണ്ട, അവന്റെ പുത്രനാകുന്ന
യെശു ക്രിസ്തുവിന്റെ [15] രക്തം ന
മ്മെ സകല പാപത്തിൽനിന്നും
ശുദ്ധിയാക്കുകയും ചെയ്യുന്നു.
൮ [16] നമുക്ക പാപമില്ലെന്ന
നാം പറയുന്നു എങ്കിൽ, നമ്മെ
നാം വഞ്ചിക്കുന്നു, [17] നമ്മിൽ സ
ത്യവുമില്ല.
൯ [18] നാം നമ്മുടെ പാപങ്ങ
ളെ ഏറ്റുപറയുന്നു എങ്കിൽ, ന
മ്മുടെ പാപങ്ങളെ നമ്മോട ക്ഷ
മിപ്പാനും [19] സകല നീതികെടിൽ
നിന്നും നമ്മെ ശുദ്ധിയാക്കു
വാനും അവൻ വിശ്വാസ്യനും നീ
തിമാനും ആകുന്നു.
൧൦ നാം പാപം ചെയ്തിട്ടില്ല എ
ന്ന പറയുന്നു എങ്കിൽ, നാം അവ
നെ അസത്യവാദിയാക്കുന്നു, അ
വന്റെ വചനവും നമ്മിലില്ല.

## ൨ അദ്ധ്യായം.

൧ ക്രിസ്തു നമ്മുടെ പാപങ്ങൾക്ക പ്രതിശാന്തി. ൩ ദൈവത്തെ അറിയുന്നത അവന്റെ കല്പനകളെ പ്രമാണിക്കുന്നത ആകുന്നു എന്നുള്ളത. ൧൮ വഞ്ചനക്കാരെ സൂക്ഷിക്കുന്നത. ൨൦ അവരുടെ വഞ്ചനകളിൽനിന്ന ദൈവഭക്തിയുള്ളവർ വിശ്വാസത്താലും നടപ്പിന്റെ ശുദ്ധിയാലും നല്ലവണ്ണം രക്ഷിക്കപ്പെടുന്നു എന്നുള്ളത.

൧ എന്റെ കുഞ്ഞുങ്ങളെ, നിങ്ങൾ
പാപം ചെയ്യാതെ ഇരിപ്പാൻ,
ഇവയെ ഞാൻ നിങ്ങൾക്ക എ
ഴുതുന്നു. ഒരുത്തൻ പാപം ചെ
യ്താൽ, നീതിമാനാകുന്ന യെശു
ക്രിസ്തു എന്ന [1] കാൎയ്യസ്ഥൻ നമുക്ക
പിതാവിന്റെ അടുക്കൽ ഉണ്ട:
൨ [2] അവൻ നമ്മുടെ പാപ
ങ്ങൾക്ക വേണ്ടി പ്രതിശാന്തി
യാകുന്നു: നമ്മുടെ പാപങ്ങൾക്ക
വെണ്ടി മാത്രമല്ല, [3] സൎവ്വലോക

11. യോഹ. ൧൭: ൧൩. ൧൬: ൨൪. ൨ യോഹ. ൧൨. 12. ൧ യോഹ. ൩: ൧൧ 13. യോഹ. ൧: ൯. ൮: ൧൨. ൯: ൫. ൧൨: ൩൫, ൩൬ 14. ൨ കൊറി. ൬: ൧൪. ൧ യോഹ. ൨: ൪. 15. ൧ കൊറി. ൬: ൧൧. എഫെ. ൧: ൭ എബ്ര. ൯: ൧൪. ൧ പത്രോ. ൧: ൧൯. ൧ യോഹ. ൨: ൨. അറി. ൧: ൫. 16. ൧ രാജാ ൮: ൪൬. ൨ നാളാ ൬: ൩൬. യോബ. ൯: ൨. ൧൫: ൧൪. ൨൫: ൪. സുഭാ. ൨൦: ൯. പ്രസം. ൭: ൨൦. യാക്കോ. ൩: ൨. 17. ൧ യോഹ. ൨: ൪. 18. സങ്കി. ൩൨: ൫. സുഭാ. ൨൮ ൧൩. 19. സങ്കി. ൫൧: ൨. ൧ യോഹ. ൧: ൭.
1. റോമാ. ൮: ൩൪. ൧ തിമോ ൨: ൫. എബ്രാ. ൭: ൨൫. ൯: ൨൪. 2. റോമാ ൩: ൨൫ ൨ കൊറി. ൫: ൧൮. ൧ യോഹ. ൧: ൭. ൪: ൧൦. 3. യോഹ. ൧: ൨൯. ൪: ൪൨. ൧൧: ൫൧, ൫൨ ൧ യോഹ. ൪: ൧൪.

ത്തിന്റെയും [പാപങ്ങൾക്ക]
വേണ്ടിയും കൂടെ [ആകുന്നു.]
൩ നാം അവന്റെ കല്പനക
ളെ പ്രമാണിക്കുന്നു എങ്കിൽ, നാം
അവനെ അറിഞ്ഞിരിക്കുന്നു എ
ന്ന അതിനാൽ അറിയുന്നു.
൪ [4] ഞാൻ അവനെ അറിയുന്നു
എന്ന പറകയും, അവന്റെ കല്പ
നകളെ പ്രമാണിക്കാതെ ഇരിക്ക
യും ചെയ്യുന്നവൻ [5] അസത്യ
വാദിയാകുന്നു, അവനിൽ സ
ത്യവുമില്ല.
൫ എന്നാൽ [6] ആരെങ്കിലും
അവന്റെ വചനത്തെ പ്രമാ
ണിച്ചാൽ, [7] അവനിൽ ദൈവ
ത്തിന്റെ സ്നേഹം നിവൃത്തിച്ചി
രിക്കുന്നു സത്യം: നാം അവനിൽ
ആകുന്നു എന്ന [8] ഇതിനാൽ
നാം അറിയുന്നു.
൬ [9] താൻ അവനിൽ വസി
ക്കുന്നു എന്ന പറയുന്നവൻ, ആ
യവൻ നടന്ന പ്രകാരം തന്നേ,
[10] താനും നടക്കേണ്ടുന്നതാകുന്നു.
൭ സഹോദരന്മാരേ, ഞാൻ ഒ
രു പുതിയ കല്പനയെ [11] നിങ്ങൾ
ക്ക എഴുതുന്നില്ല, [12] നിങ്ങൾക്ക
ആദി മുതൽ ഉണ്ടായിട്ടുള്ള പഴ
യ കല്പനയെ അത്രെ. ആ പഴയ
കല്പന നിങ്ങൾ ആദിമുതൽ കേ
ട്ട വചനം തന്നേ ആകുന്നു.
൮ പിന്നെയും ഞാൻ [13] ഒരു
പുതിയ കല്പനയെ നിങ്ങൾക്ക
എഴുതുന്നു, അത അവനിലും
നിങ്ങളിലും സത്യമുള്ളതാകുന്നു:
അതെന്തുകൊണ്ടെന്നാൽ [14] അ
ന്ധകാരം ഒഴിഞ്ഞുപോയി, [15] സ
ത്യമുള്ള വെളിച്ചം ഇപ്പോൾ പ്ര
കാശിക്കുന്നു.
൯ താൻ വെളിച്ചത്തിൽ ആകു
ന്നു [16] എന്ന പറകയും, തന്റെ
സഹോദരനെ ദ്വേഷിക്കയും ചെ
യ്യുന്നവൻ ഇതുവരെയും ഇരുട്ടി
ൽ ഇരിക്കുന്നു.
൰ [17] തന്റെ സഹോദരനെ
സ്നേഹിക്കുന്നവൻ വെളിച്ചത്തി
ലിരിക്കുന്നു: [18] അവനിൽ ഒരു
ഇടച്ചയുമില്ല.
൰൧ തന്റെ സഹോദരനെ
ദ്വേഷിക്കുന്നവൻ അന്ധകാര
ത്തിൽ ഇരിക്കുന്നു; [19] അന്ധകാ
രത്തിൽ നടക്കയും ചെയ്യുന്നു, അ
ന്ധകാരം അവന്റെ കണ്ണുകളെ
കുരുടാക്കുകയാൽ, താൻ എവിടേ
ക്ക പോകുന്നു എന്ന അറിയുന്ന
തുമില്ല;
൰൨ കുഞ്ഞുങ്ങളേ, [20] നിങ്ങളുടെ
പാപങ്ങൾ അവന്റെ നാമം മൂ
ലം ക്ഷമിക്കപ്പെട്ടിരിക്കകൊണ്ട,
ഞാൻ നിങ്ങൾക്ക എഴുതുന്നു.
൰൩ പിതാക്കന്മാരേ, [21] ആദി
മുതലുള്ളവനെ നിങ്ങൾ അറി
ഞ്ഞിരിക്കകൊണ്ട, ഞാൻ നി

4. ൧ യോഹ. ൧: ൬. ൪: ൨൦. 5. ൧ യോഹ. ൧: ൮. 6. യോഹ. ൧൪: ൨൧, ൨൩. 7. ൧ യോഹ. ൪: ൧൨. 8. ൧ യോഹ. ൪: ൧൩. 9. യോഹ. ൧൫: ൪, ൫. 10. മത്താ. ൧൧: ൨൯. യോഹ. ൧൩: ൧൫. ൧ പത്രോ. ൨: ൨൧. 11. ൨ യോഹ. ൫. 12. ൧ യോഹ. ൩: ൧൧. ൨ യോഹ. ൫. 13. യോഹ. ൧൩: ൩൪. ൧൫: ൧൨. 14. റോമാ. ൧൩: ൧൨. എഫെ. ൫: ൮. ൧ തെസ്സ. ൫: ൫, ൮. 15. യോഹ. ൧: ൯. ൮: ൧൨. ൧൨: ൩൫. 16. ൧ കോറി. ൧൩: ൨. ൨ പത്രോ. ൧: ൯. ൧ യോഹ. ൩: ൧൪, ൧൫. 17. ൧ യോഹ. ൩: ൧൪. 18. ൨ പത്രോ. ൧: ൧൦. 19. യോഹ. ൧൨: ൩൫. 20. ലൂക്കോ. ൨൪: ൪൭. നടപ്പ. ൪: ൧൨. ൧൦: ൪൩. ൧൩: ൩൮. ൧ യോഹ. ൧: ൭. 21. ൧ യോഹ. ൧: ൧.

ങ്ങൾക്ക എഴുതുന്നു. ബാല്യക്കാരേ, നിങ്ങൾ ദുഷ്ടനായവനെ ജയിച്ചതുകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതുന്നു. ചെറുപൈതങ്ങളേ, നിങ്ങൾ പിതാവിനെ അറിഞ്ഞിരിക്കകൊണ്ട ഞാൻ നിങ്ങൾക്ക എഴുതുന്നു.

൧൪ പിതാക്കന്മാരേ, ആദിമുതലുള്ളവനേ നിങ്ങൾ അറിഞ്ഞിരിക്കകൊണ്ട, ഞാൻ നിങ്ങൾക്ക എഴുതിയിരിക്കുന്നു, ബാല്യക്കാരേ, [22] നിങ്ങൾ ബലമുള്ളവരാകകൊണ്ടും, ദൈവത്തിന്റെ വചനം നിങ്ങളിൽ വസിക്കുന്നതുകൊണ്ടും, നിങ്ങൾ ദുഷ്ടനായവനെ ജയിച്ചതുകൊണ്ടും, ഞാൻ നിങ്ങൾക്ക എഴുതിയിരിക്കുന്നു.

൧൫ ലോകത്തെ എങ്കിലും, ലോകത്തിലുള്ളവയെ എങ്കിലും [23]സ്നേഹിക്കരുത. [24] വല്ലവനും ലോകത്തെ സ്നേഹിക്കുന്നു എങ്കിൽ, പിതാവിന്റെ സ്നേഹം അവനിൽ ഇല്ല.

൧൬ അതെന്തുകൊണ്ടെന്നാൽ ലോകത്തിലുള്ളത ഒക്കെയും, ജഡത്തിന്റെ മോഹവും, [25] കണ്ണുകളുടെ മോഹവും, ആയുസ്സിലുള്ള അഹംഭാവവും പിതാവിൽനിന്നല്ല: ലോകത്തിൽനിന്ന അത്രേ.

൧൭ [26] ലോകവും അതിന്റെ മോഹവും ഒഴിഞ്ഞുപോകുന്നു: എന്നാൽ ദൈവത്തിന്റെ ഇഷ്ടത്തെ ചെയ്യുന്നവൻ എന്നേക്കും ഇരിക്കുന്നു.

൧൮ [27] ചെറുപൈതങ്ങളെ, [28] ഒടുക്കത്തെ കാലം ആകുന്നു: [29] അന്തിക്രിസ്തു വരുമെന്ന നിങ്ങൾ കെട്ടിരിക്കുന്ന പ്രകാരം, [30] ഇപ്പോൾ തന്നെ അന്തിക്രിസ്തുക്കൾ പലരും ഉണ്ട: ആയതുകൊണ്ട [31] ഒടുക്കത്തെ കാലം ആകുന്നു എന്ന നാം അറിയുന്നു.

൧൯ [32] അവർ നമ്മിൽനിന്ന പുറപ്പെട്ടു, അവർ നമ്മിലുള്ളവരായിരുന്നില്ല താനും: എന്തുകൊണ്ടെന്നാൽ [33]അവർ നമ്മിലുള്ളവരായിരുന്നു എങ്കിൽ, നമ്മോടു കൂടെ ഇരിക്കുമായിരുന്നു: എന്നാൽ അവർ എല്ലാവരും നമ്മിലുള്ളവരല്ല എന്ന [34]അവർ പ്രസിദ്ധപ്പെടേണ്ടുന്നതിനത്രേ [അവർ പുറപ്പെട്ടത.]

൨൦ എന്നാൽ നിങ്ങൾ [35] പരിശുദ്ധനായവനിൽനിന്ന [36] അഭിഷേകം പ്രാപിച്ചു, [37] സകലത്തെയും അറിഞ്ഞുമിരിക്കുന്നു.

൨൧ നിങ്ങൾ സത്യത്തെ അറിയായ്കകൊണ്ട എന്നല്ല, നിങ്ങൾ അതിനെ അറികകൊണ്ടും, ഒരു അസത്യവും സത്യത്തിൽനിന്ന അല്ലായ്കകൊണ്ടും അത്രേ, ഞാൻ നിങ്ങൾക്ക എഴുതിയത

22. എഫേ. ൬: ൧൦. 23. റോമാ. ൧൨: ൨. 24. മത്താ. ൬: ൨൪. ഗലാ. ൧: ൧൦: യാക്കോ. ൪: ൪. 25. പ്രസം. ൫: ൧൧. 26. ൧ കോറി. ൭: ൩൧: യാക്കോ. ൧: ൧൦. ൪: ൧൪. ൧ പത്രോ. ൧: ൨൪. 27. യോഹ. ൨൧: ൫. 28. എബ്രാ. ൧: ൨. 29. ൨ തെസ്സ. ൨: ൩. ൨ പത്രോ. ൨: ൧. ൧ യോഹ. ൪: ൩. 30. മത്താ. ൨൪: ൫, ൨൪. ൨ യോഹ. ൭. 31. ൧ തിമോ. ൪: ൧. ൨ തിമോ. ൩: ൧. 32. ൫ മോ. ൧൩: ൧൩. സങ്കീ. ൪൧: ൯. നടപ്പ. ൨൦: ൩൦. 33. മത്താ. ൨൪: ൨൪. യോഹ. ൬: ൩൭. ൧൦: ൨൮, ൨൯. ൨ തിമോ. ൨: ൧൯. 34. ൧ കോറി. ൧൧: ൧൯. 35. മർക്കൊ ൧: ൨൪. നടപ്പ. ൩: ൧൪. 36. ൨ കോറി ൧: ൨൧. എബ്രാ ൧: ൯. ൧ യോഹ. ൨: ൨൭. 37. യോഹ. ൧൦: ൪, ൫. ൧൪: ൨൬. ൧൬: ൧൩. ൧ യോഹ. ൨: ൨൭.

൨൨ യേശു ആയവൻ ക്രിസ്തു
വല്ല എന്ന പറയുന്നവനല്ലാതെ,
[38] പിന്നെ ആര അസത്യവാദി
യാകുന്നു? പിതാവിനെയും പുത്ര
നെയും തള്ളിപ്പറയുന്നവൻ ത
ന്നെ അന്തിക്രിസ്തുവാകുന്നു.

൨൩ [39] ആരെങ്കിലും പുത്രനെ
തള്ളിപ്പറഞ്ഞാൽ ആയവന പി
താവില്ല: [40] [എന്നാൽ പുത്രനെ
ഏറ്റുപറയുന്നവന പിതാവും
ഉണ്ട.]

൨൪ അതുകൊണ്ട നിങ്ങൾ ആ
ദിമുതൽ [41] കേട്ടത നിങ്ങളിൽ
സ്ഥിരമായിരിക്കട്ടെ. നിങ്ങൾ
ആദിമുതൽ കേട്ടത നിങ്ങളിൽ
സ്ഥിരമായിരുന്നാൽ, നിങ്ങൾ
പുത്രനിലും പിതാവിലും [41] സ്ഥിര
പ്പെട്ടിരിക്കും.

൨൫ നിത്യജീവൻ എന്നുള്ളത,
അവൻ നമുക്ക ചെയ്തു [43] വാഗ്ദ
ത്തം ആകുന്നു.

൨൬ [44] നിങ്ങളെ തെറ്റിക്കുന്ന
വരെ കുറിച്ച ഞാൻ ഇക്കാൎയ്യങ്ങ
ളെ നിങ്ങൾക്ക എഴുതിയിരിക്കുന്നു.

൨൭ എന്നാൽ നിങ്ങൾ അവ
നിൽനിന്ന പ്രാപിച്ച [45] അഭി
ഷേകം നിങ്ങളിൽ സ്ഥിരമായി
രിക്കുന്നു, [46] നിങ്ങൾക്ക ഒരുത്തൻ
ഉപദേശിപ്പാൻ ആവശ്യവുമില്ല:
എന്നാൽ ആ അഭിഷേകം ത
ന്നെ [47] നിങ്ങൾക്ക സകലത്തെ
യും ഉപദേശിക്കയും, അത സത്യ
മായിരിക്കയും, വ്യാജമല്ലാതിരിക്ക
യും ചെയ്യുന്ന പ്രകാരവും, ആ
യത നിങ്ങൾക്ക ഉപദേശിച്ചപ്ര
കാരവും തന്നേ, നിങ്ങൾ അവ
നിൽ വസിക്കേണം.

൨൮ ഇപ്പോഴും, കുഞ്ഞുങ്ങളേ,
[48] അവൻ വെളിപ്പെടുമ്പോൾ
നമുക്ക ധൈൎയ്യമുണ്ടാകയും, നാം
അവന്റെ വരവിൽ അവന്റെ
മുൻപാകെ [49] ലജ്ജപ്പെടാതിരിക്ക
യും ചെയ്യേണ്ടുന്നതിനായിട്ട, അ
വനിൽ വസിപ്പിൻ.

൨൯ അവൻ നീതിമാനാകുന്നു
എന്ന [50] നിങ്ങൾ അറിയുന്നു എ
ങ്കിൽ, [51] നീതിയെ ചെയ്യുന്നവൻ
ഒക്കെയും അവനിൽനിന്ന ജ
നിച്ചിരിക്കുന്നു എന്ന നിങ്ങൾ
അറിയുന്നു.

## ൩. അദ്ധ്യായം.

൧ ദൈവം നമ്മോട കാണിച്ചിരിക്കുന്ന മഹാസ്നേഹത്തെ കുറിച്ച. ൩ അതുകൊണ്ട നാം വണക്കത്തോടെ അവന്റെ കല്പനകളെ പ്രമാണിക്കയും, ൧൧ തമ്മിൽ തമ്മിൽ സ്നേഹിക്കയും ചെയ്യേണ്ടുന്നതാകുന്നു എന്നുള്ളത.

1 നാം ദൈവത്തിന്റെ പുത്രന്മാ
രെന്ന വിളിക്കപ്പെടേണ്ടുന്നതി
ന, പിതാവ നമുക്ക എത്ര വലി
യ സ്നേഹത്തെ നല്കിയിരിക്കു
ന്നു എന്ന നോക്കുവിൻ: ഇത
ഹേതുവായിട്ട ലോകം നമ്മെ
അറിയുന്നില്ല, 2 അത അവനെ
അറിയാഞ്ഞതുകൊണ്ട തന്നെ.

38. ൧ യോഹ. ൪: ൩. ൨ യോഹ. ൭. 39. യോഹ. ൧൫: ൨൩. ൨ യോഹ. ൯. 40. യോഹ. ൧൪: ൭, ൯, ൧൦. ൧ യോഹ. ൪: ൧൫. 41. ൨ യോഹ. ൬. 42. യോഹ. ൧൭: ൨൩. ൧ യോഹ. ൧: ൩. 43. യോഹ. ൧൭: ൩. ൧ യോഹ. ൧: ൨. ൫: ൧൧. 44. ൧ യോഹ. ൩: ൭. ൨ യോഹ. ൭. 45. ൧ യോഹ. ൨: ൨൦. 46. യറ. ൩൧: ൩൩, ൩൪. എബ്രാ. ൮: ൧൦, ൧൧. 47. യോഹ. ൧൪: ൨൬. ൧൬: ൧൩. ൧ യോഹ. ൨: ൨൦. 48. ൧ യോഹ. ൩: ൨. 49. ൧ യോഹ. ൪: ൧൭. 50. അപ്പൊ. ൨൨: ൧൪. 51. ൧ യോഹ. ൩: ൭, ൧൦.
1. യോഹ. ൧: ൧൨. 2. യോഹ. ൧൫: ൧൮, ൧൯. ൧൬: ൩. ൧൭: ൨൫.

൨ പ്രിയമുള്ളവരേ, [3] ഇപ്പോൾ
നാം ദൈവത്തിന്റെ പുത്രന്മാർ
ആകുന്നു, നാം ഇന്നതാകും എ
ന്ന [4] ഇതുവരെയും സ്പഷ്ടമായി
ട്ടില്ല; എന്നാൽ അവൻ കാണ
പ്പെടുമ്പോൾ, [5] നാം അവനോടു
സദൃശന്മാരാകുമെന്ന നാം അറി
യുന്നു: അതെന്തുകൊണ്ടെന്നാൽ
അവൻ ഇരിക്കുന്ന പ്രകാരം ത
ന്നേ [6] അവനെ നാം കാണും.

൩ [7] അവനിൽ ഈ ആശയു
ള്ളവൻ എല്ലാം അവൻ പരിശു
ദ്ധനായിരിക്കുന്ന പ്രകാരം ത
ന്നേ, തന്നെത്താൻ ശുദ്ധമാക്കി
ക്കൊള്ളുന്നു.

൪ പാപം ചെയ്യുന്നവൻ എ
ല്ലാം [8] ന്യായപ്രമാണ ലംഘന
ത്തെയും ചെയ്യുന്നു: എന്തെന്നാ
ൽ പാപം ന്യായപ്രമാണ ലംഘ
നമല്ലോ ആകുന്നു.

൫ [9] നമ്മുടെ പാപങ്ങളെ നീ
ക്കിക്കളവാനായിട്ടു, [10] അവൻ വെ
ളിപ്പെട്ടു എന്ന നിങ്ങൾ അറിയു
ന്നു: [11] അവനിൽ പാപവുമില്ല.

൬ അവനിൽ വസിക്കുന്ന ഒരു
ത്തനും പാപം ചെയ്യുന്നില്ല: [12] പാ
പം ചെയ്യുന്ന ഒരുത്തനും അവ
നെ കണ്ടിട്ടുമില്ല അറിഞ്ഞിട്ടുമില്ല.

൭ കുഞ്ഞുങ്ങളേ, [13] ആരും നിങ്ങ
ളെ വഞ്ചിക്കരുത: അവൻ നീതി
മാനായിരിക്കുന്ന പ്രകാരം ത
ന്നേ, [14] നീതിയെ ചെയ്യുന്നവൻ
നീതിമാനാകുന്നു.

൮ [15] പാപം ചെയ്യുന്നവൻ
പിശാചിൽനിന്ന ആകുന്നു: എ
ന്തുകൊണ്ടെന്നാൽ പിശാച ആ
ദിമുതൽ പാപം ചെയ്യുന്നു. [16]
പിശാചിന്റെ പ്രവൃത്തികളെ ന
ശിപ്പിക്കേണ്ടുന്നതിനായിട്ടു ത
ന്നെ, ദൈവത്തിന്റെ പുത്രൻ
വെളിപ്പെട്ടു.

൯ [17] ദൈവത്തിൽനിന്ന ജനി
ച്ചവൻ ഒരുത്തനും പാപം ചെയ്യു
ന്നില്ല: അതെന്തുകൊണ്ടെന്നാൽ
[18] അവന്റെ വിത്ത അവനിൽ
ഇരിക്കുന്നു: അവൻ ദൈവത്തിൽ
നിന്ന ജനിച്ചതുകൊണ്ടു, അവ
ന പാപം ചെയ്വാൻ കഴികയുമില്ല.

൧൦ ഇതിൽ ദൈവത്തിന്റെ മ
ക്കളും പിശാചിന്റെ മക്കളും [ഇ
ന്നവരെന്ന] സ്പഷ്ടമായിരിക്കു
ന്നു: [19] നീതിയെ പ്രവൃത്തിക്കാ
ത്തവൻ എല്ലാവനും, [20] തന്റെ
സഹോദരനെ സ്നേഹിക്കാത്ത
വനും ദൈവത്തിൽനിന്ന അ
ല്ല.

൧൧ അതെന്തുകൊണ്ടെന്നാൽ
[21] നാം തമ്മിൽ തമ്മിൽ സ്നേഹി

3. യെശാ. ൫൬: ൫. രോമ. ൮: ൧൫. ഗലാ. ൪: ൬. ൭. ൧ യോഹ. ൫: ൧. 4 രോമ. ൮: ൧൮. ൨ കോറി. ൪: ൧൭. 5. രോമ. ൮: ൨൯. ൧ കോറി. ൧൫: ൪൯. ഫിലി. ൩: ൨൧. കൊലൊ. ൩: ൪. ൨ പത്രൊ. ൧: ൪. 6. യോബ. ൧൯: ൨൬. സങ്കി. ൧൭: ൧൫. മത്താ ൫: ൮. ൧ കോറി. ൧൩: ൧൨. ൨ കോറി. ൫: ൭. 7. ൧ യോഹ ൪: ൧൭. 8. രോമ. ൪: ൧൫. ൧ യോഹ. ൫: ൧൭. 9. യെശാ. ൫൩: ൫, ൬, ൧൧. ൧ തിമൊ. ൧: ൧൫. എബ്രാ. ൧: ൩. ൯: ൨൬. ൧ പത്രൊ. ൨: ൨൪. 10. ൧ യോഹ. ൧: ൨. 11. ൨ കോറി ൫: ൨൧. എബ്രാ. ൪: ൧൫. ൯: ൨൮. ൧ പത്രൊ. ൨: ൨൨. 12. ൧ യോഹ ൨: ൪. ൪: ൮. ൩ യോഹ. ൧൧. 13. ൧ യോഹ. ൨: ൨൬ 14. യെസ. ൧൮: ൫, ൯. രോമ. ൨: ൧൩. ൧ യോഹ. ൨. ൨൯. 15. മത്താ. ൧൩: ൩൮ യോഹ. ൮: ൪൪. 16. ആദ്യ. ൩: ൧൫. ലൂ: ൧൦: ൧൮. യോഹ ൧൬: ൧൧. എബ്രാ. ൨: ൧൪. 17. ൧ യോഹ. ൫: ൧൮. 18. ൧ പത്രൊ. ൧: ൨൩. 19 ൧ യോഹ. ൨: ൨൯. 20. ൧ യോഹ. ൪: ൮. 21. യോഹ. ൧൩: ൩൪. ൧൫: ൧൨. ൧ യോഹ. ൩: ൨൩. ൪: ൭, ൨൧. ൨ യോഹ. ൫.

ക്കെണമെന്നുള്ളത, നിങ്ങൾ ആ
ദിമുതൽ കേട്ട 22 ദൂതാകുന്നു.
൧൨ ആ ദുഷ്ടനിൽനിന്ന ഉ
ണ്ടായിരുന്നവനായി തന്റെ സ
ഹോദരനെ കൊന്ന 23 കയിനെ
പോലെ അല്ല, അവൻ എന്തു നി
മിത്തമായിട്ട അവനെ കൊന്നു?
അവന്റെ സ്വന്ത പ്രവൃത്തികൾ
ദോഷമുള്ളവയും, അവന്റെ സ
ഹോദരന്റെ പ്രവൃത്തികൾ നീ
തിയുള്ളവയും ആയിരുന്നതുകൊ
ണ്ട അത്രെ.
൧൩ എന്റെ സഹോദരന്മാരേ,
24 ലോകം നിങ്ങളെ ദ്വേഷിക്ക
ന്നുഎങ്കിൽ, ആശ്ചര്യപ്പെടെണ്ടാ.
൧൪ 25 നാം മരണത്തെ വിട്ട,
ജീവങ്കലേക്ക കടന്നിരിക്കുന്നു
എന്ന നാം സഹോദരന്മാരെ സ്നേ
ഹിക്കുന്നതുകൊണ്ട, നാം അറി
യുന്നു. 26 സഹോദരനെ സ്നേഹി
ക്കാത്തവൻ മരണത്തിൽ ഇരി
ക്കുന്നു.
൧൫ 27 തന്റെ സഹോദരനെ
ദ്വേഷിക്കുന്നവൻ എല്ലാം കുല
പാതകൻ ആകുന്നു: 28 ഒരു കുല
പാതകനും തന്നിൽ നിത്യജീവൻ
വസിച്ചിരിക്കുന്നില്ല എന്ന നി
ങ്ങൾ അറിയുന്നുവെല്ലോ.
൧൬ അവൻ നമുക്ക വേണ്ടി
തന്റെ പ്രാണനെ വെച്ചുകള
ഞ്ഞതിനാൽ അത്രെ 29 നാം
[ദൈവത്തിന്റെ] സ്നേഹത്തെ
അറിഞ്ഞിരിക്കുന്നു: നാമും സ
ഹോദരന്മാൎക്ക വേണ്ടി [നമ്മുടെ]
പ്രാണങ്ങളെ വെച്ചുകളയേണ്ട
ന്നതാകുന്നു.
൧൭ എന്നാൽ 30 ഇഹലോക
ത്തിലെ ജീവനമുള്ളവൻ ആരെ
ങ്കിലും, തന്റെ സഹോദരന
മുട്ടുണ്ടെന്ന കണ്ടിട്ട, തന്റെ
മനസ്സലിവിനെ അവനിൽനി
ന്ന അടെച്ചുകളഞ്ഞാൽ, 31 അ
വനിൽ ദൈവത്തിന്റെ സ്നേ
ഹം ഏതുപ്രകാരം വസിക്കു
ന്നു?
൧൮ എന്റെ കുഞ്ഞുങ്ങളേ,
നാം 32 വചനത്തിൽ അല്ല, നാ
വിലുമല്ല; പ്രവൃത്തിയിലും സത്യ
ത്തിലും തന്നേ സ്നേഹിക്കെണം.
൧൯ ഇതിനാൽ നാം 33 സത്യ
ത്തിലുള്ളവർ ആകുന്നു എന്ന
നാം അറിയുന്നു, അവന്റെ മുൻ
പാകെ നമ്മുടെ ഹൃദയങ്ങളെ നി
ശ്ചയപ്പെടുത്തുകയും ചെയ്യും.
൨൦ അതെന്തുകൊണ്ടെന്നാൽ 34
നമ്മുടെ ഹൃദയം നമ്മെ കുററം
വിധിക്കുന്നു എങ്കിൽ, നമ്മുടെ
ഹൃദയത്തെക്കാൾ ദൈവം വലി
യവനാകുന്നു, സകലവും അറി
കയും ചെയ്യുന്നു
൨൧ 35 പ്രിയമുള്ളവരേ, നമ്മു
ടെ ഹൃദയം നമ്മെ കുററം വിധി

22. ൧ യോഹ. ൧: ൫. ൨: ൭. 23. ആദ്യ. ൪: ൮, ൯. എബ്രാ. ൧൧: ൪. യെഹൂ ൧൧.
24. യോഹ. ൧൫: ൧൮, ൧൯. ൧൭: ൧൪. ൨ തിമോ. ൩: ൧൨. 25. ൧ യോഹ. ൨: ൧൦.
26. ൧ യോഹ. ൨: ൯, ൧൧. 27. മത്താ. ൫: ൨൧, ൨൨. ൧ യോഹ. ൪: ൨൦. 28. ഗലാ.
൫: ൨൧. അറി. ൨൧: ൮ 29. യോഹ. ൩: ൧൬ ൧൫: ൧൩. റോമാ. ൫: ൮. എഫെ.
൫: ൨, ൨൫. ൧ യോഹ. ൪: ൯, ൧൧. 30. ൫ മോ. ൧൫: ൭. ലൂ. ൩: ൧൧. 31.
൧ യോഹ. ൪: ൨൦. 32. യെസ. ൩൩. ൩൧. റോമാ. ൧൨: ൯. എഫെ. ൪: ൧൫. യാക്കോ.
൨: ൧൫. ൧ പത്രോ. ൧: ൨൨. 33. യോഹ. ൧൮: ൩൭ ൧ യോഹ. ൧: ൮. 34. ൧ കോരി.
൪: ൪. 35. യോബ. ൨൨: ൨൬.

ക്കുന്നില്ല എങ്കിൽ, 36 നമുക്ക ദൈ
വത്തോട ധൈൎയ്യം ഉണ്ട.
൨൨ 37 നാം യാതൊന്നിനെയും
യാചിച്ചാൽ, ആയതിനെ അവ
നിൽനിന്ന പ്രാപിക്കുന്നു, അ
തെന്തുകൊണ്ടെന്നാൽ നാം അ
വന്റെ കല്പനകളെ പ്രമാണിക്ക
യും, 38 അവന്റെ സന്നിധാന
ത്തിൽ പ്രസാദമുള്ള കാൎയ്യങ്ങളെ
ചെയ്കയും ചെയ്യുന്നു.
൨൩ നാം അവന്റെ പുത്രനാ
കുന്ന യേശു ക്രിസ്തുവിന്റെ നാ
മത്തിൽ വിശ്വസിക്കയും, 39 അ
വൻ നമുക്ക കല്പന തന്ന പ്രകാ
രം 40 തമ്മിൽ തമ്മിൽ സ്നേഹിക്ക
യും ചെയ്യെണമെന്നുള്ളത, 41 അ
വന്റെ കല്പന തന്നെ ആകുന്നു.
൨൪ എന്നാൽ 42 അവന്റെ ക
ല്പനകളെ പ്രമാണിക്കുന്നവൻ
43 അവനിൽ വസിക്കുന്നു, അ
വൻ ആയവനിലും [വസിക്കു
ന്നു.] 44 അവൻ നമ്മിൽ വസിക്കു
ന്നു എന്ന ഇതിനാൽ നാം അറി
യുന്നു, അവൻ നമുക്ക തന്നിരി
ക്കുന്ന ആത്മാവിനാൽ തന്നെ

## ൪ അദ്ധ്യായം.

൧ ആത്മാവുകൊണ്ട പ്രശംസിക്കുന്ന ഉപദേഷ്ടാക്കന്മാരെ എപ്പോഴും വിശ്വസിക്കാതെ അവരെ പൊതുവിലുള്ള വിശ്വാസത്തിന്റെ പ്രമാണങ്ങൾ കൊണ്ട ശോധന ചെയ്വാൻ അവരെ ഓൎമ്മപ്പെടുത്തുന്നത. ൭ സഹോദര സ്നേഹത്തിന പല ന്യായങ്ങൾ കൊണ്ട ബുദ്ധിയുപദേശിക്കയും ചെയ്യുന്നത,

പ്രിയമുള്ളവരെ, നിങ്ങൾ 1 ഓ
രോരോ ആത്മാവിനെ വിശ്വസി
ക്കാതെ, ആത്മാക്കൾ ദൈവത്തി
ങ്കൽ നിന്ന ആകുന്നുവോ എ
ന്ന അവയെ 2 ശോധന ചെ
യ്വിൻ: എന്തുകൊണ്ടെന്നാൽ 3 അ
നേകം കള്ളദീൎഘദൎശിമാർ ലോക
ത്തിലേക്ക പുറപ്പെട്ടിരിക്കുന്നു.
൨ ഇതിനാൽ നിങ്ങൾ ദൈവ
ത്തിന്റെ ആത്മാവിനെ അറിയു
ന്നു: യേശു ക്രിസ്തു ജഡത്തിൽ
വന്നു എന്ന സമ്മതിക്കുന്ന 4 സ
കല ആത്മാവും ദൈവത്തിൽനി
ന്ന ആകുന്നു:
൩ എന്നാൽ യേശുക്രിസ്തു ജഡ
ത്തിൽ വന്നു എന്ന സമ്മതിക്കാ
ത്ത 5 സകല ആത്മാവും ദൈവ
ത്തിൽ നിന്നല്ല: വരുന്നു എന്ന
നിങ്ങൾ കേട്ടിരിക്കുന്ന അന്തി
ക്രിസ്തുവിന്റെ [ആത്മാവ] ഇത
തന്നെയാകുന്നു; ആയത 6 ഇ
പ്പോൾ തന്നെ ലോകത്തിൽ ഉണ്ട.
൪ കുഞ്ഞുങ്ങളെ 7 നിങ്ങൾ
ദൈവത്തിൽ നിന്ന ആകുന്നു,
അവരെ ജയിച്ചും ഇരിക്കുന്നു:
അതെന്തുകൊണ്ടെന്നാൽ നിങ്ങ
ളിൽ ഇരിക്കുന്നവൻ 8 ലോക

36. എബ്ര. ൧൦: ൨൨ ൧യോഹ ൨: ൨൮ ൪: ൧൭. 37. സങ്കീ. ൩൪: ൧൫. ൧൪൫: ൧൮, ൧൯. സുഭാ ൧൫: ൨൯ യറ ൨൯ ൧൨. മത്താ ൭: ൮. ൨൧: ൨൨. മൎക്കൊ. ൧൧: ൨൪. യോഹ. ൧൪: ൧൩. ൧൫: ൭. ൧൬: ൨൩, ൨൪. യാക്കൊ. ൫: ൧൬ ൧ യോഹ. ൫: ൧൪. 38. യോഹ. ൮: ൨൯. ൯: ൩൧. 39. ൧യോഹ. ൨: ൮, ൧൦. 40. മത്ത. ൨൨: ൩൯. യോഹ. ൧൩: ൩൪. ൧൫: ൧൨. എഫെ. ൫ ൨. ൧തെസ്സ. ൪: ൯. ൧ പത്രൊ ൪: ൮ ൧യോഹ. ൩: ൧൧. ൪: ൨൧. 41. യോഹ. ൬: ൨൯. ൧൭: ൩. 42. യോഹ. ൧൪: ൨൩. ൧൫: ൧൦. ൧ യോഹ. ൪: ൧൨. 43. യോഹ ൧൭: ൨൧. 44. റോമ. ൮: ൯. ൧ യോഹ. ൪: ൧൩.

1. യറ. ൨൯: ൮ മത്താ. ൨൪: ൪. 2. ൧ കോറി. ൧൪: ൨൯. ൧ തെസ്സ. ൫: ൨൧. അറി. ൨: ൨. 3. മത്താ. ൨൪: ൫, ൨൪ നടപ്പ. ൨൦: ൩൦. ൧ തിമൊ. ൪: ൧. ൨ പത്രൊ. ൨: ൧. ൧ യോഹ ൨: ൧൮ ൨ യോഹ. ൭. 4. ൧ കോറി. ൧൨: ൩. ൧ യോഹ. ൫: ൧. 5. ൧ യോഹ. ൨: ൨൨. ൨ യോഹ ൭ 6. ൨ തെസ്സ ൨. ൭. ൧ യോഹ. ൨: ൧൮, ൨൨. 7. ൧ യോഹ. ൫: ൪. 8. യോഹ ൧൨: ൩൧. ൧൪: ൩൦ ൧൬: ൧൧ ൧ കോറി. ൨: ൧൨. എഫെ. ൨: ൨. ൬: ൧൨

ത്തിൽ ഇരിക്കുന്നവനേക്കാൾ വ
ലിയവനാകുന്നു.
൫ [9] അവർ ലോകത്തിൽ നി
ന്ന ആകുന്നു: ആയതുകൊണ്ട
ലോകത്തിൽ നിന്നുള്ളവരായിട്ട
പറയുന്നു, [10] ലോകം അവരെ
ചെവിക്കൊൾകയും ചെയ്യുന്നു.
൬ നാം ദൈവത്തിൽനിന്ന
ആകുന്നു: [11] ദൈവത്തെ അറിയു
ന്നവൻ നമ്മെ കേൾക്കുന്നു:
ദൈവത്തിൽ നിന്നല്ലാത്തവൻ
നമ്മെ കേൾക്കുന്നില്ല. ഇതിനാൽ
[12] സത്യത്തിന്റെ ആത്മാവിനെ
യും വഞ്ചനയുടെ ആത്മാവിനെ
യും നാം അറിയുന്നു.
൭ [13] പ്രിയമുള്ളവരേ, നാം ത
മ്മിൽ തമ്മിൽ സ്നേഹിക്കമാറാകെ
ണം: എന്തുകൊണ്ടെന്നാൽ സ്നേ
ഹം ദൈവത്തിൽനിന്ന ആകു
ന്നു; സ്നേഹിക്കുന്നവൻ എല്ലാം
ദൈവത്തിൽനിന്ന ജനിച്ചിരി
ക്കുന്നു, ദൈവത്തെ അറികയും
ചെയ്യുന്നു.
൮ സ്നേഹിക്കാത്തവൻ [14] ദൈ
വത്തെ അറിയുന്നില്ല: എന്തുകൊ
ണ്ടെന്നാൽ [15] ദൈവം സ്നേഹം
തന്നേ ആകുന്നു.
൯ ദൈവം തന്റെ ഏകജാത
നായ പുത്രനെ, നാം [16] അവൻ
മൂലം ജീവിക്കേണ്ടുന്നതിന, ലോ
കത്തിലേക്ക അയച്ചതിനാൽ, ന
മ്മോട അവനുള്ള [17] സ്നേഹം വെ
ളിപ്പെട്ടു.
൧൦ സ്നേഹം ഇതിൽ ആകുന്നു,
[18] നാം ദൈവത്തെ സ്നേഹിച്ചു
എന്നല്ല, അവൻ നമ്മെ സ്നേഹി
ച്ചു, തന്റെ പുത്രനെ [19] നമ്മുടെ
പാപങ്ങൾക്ക വേണ്ടി പ്രതിശാ
ന്തിയായിട്ട അയച്ചു എന്നത്രേ.
൧൧ പ്രിയമുള്ളവരേ, [20] ദൈ
വം നമ്മെ ഇപ്രകാരം സ്നേഹിച്ചു
എങ്കിൽ, നാമും തമ്മിൽ തമ്മിൽ
സ്നേഹിക്കേണ്ടുന്നതാകുന്നു.
൧൨ [21] ദൈവത്തെ ഒരുത്തനും
ഒരുനാളും കണ്ടിട്ടില്ല, നാം തമ്മിൽ
തമ്മിൽ സ്നേഹിക്കുന്നു എങ്കിൽ,
ദൈവം നമ്മിൽ വസിക്കുന്നു,
[22] അവന്റെ സ്നേഹം നമ്മിൽ
പൂർണ്ണമാക്കപ്പെട്ടുമിരിക്കുന്നു.
൧൩ നാം അവനിലും അവൻ
നമ്മിലും വസിക്കുന്നു എന്ന [23]
ഇതിനാൽ നാം അറിയുന്നു,
അവൻ നമുക്ക തന്റെ ആത്മാ
വിൽനിന്ന തന്നിരിക്കയാൽ ത
ന്നേ,
൧൪ [24] പിതാവ പുത്രനെ ലോ
കത്തിന്റെ രക്ഷിതാവായിട്ട അ
യച്ചു എന്ന [25] ഞങ്ങൾ കണ്ടിട്ട
സാക്ഷിപ്പെടുത്തുകയും ചെയ്യു
ന്നു.
൧൫ യേശു ദൈവത്തിന്റെ
പുത്രനാകുന്നു എന്ന [26] ആരെങ്കി

9. യോഹ. ൩: ൩൧. 10. യോഹ. ൧൫: ൧൯. ൧൭: ൧൪. 11. യോഹ. ൮: ൪൭. ൧൦: ൨൭. ൧ കോരി. ൧൪: ൩൭ ൨ കോരി. ൧൦: ൭. 12. ഏശാ. ൮: ൨൦. യോഹ. ൧൪: ൧൭. 13. ൧ യോഹ. ൩. ൧൦, ൧൧, ൨൩. 14 ൧ യോഹ. ൨: ൪. ൩: ൬. 15. ൧ യോഹ. ൪: ൧൬. 16. ൧ യോഹ. ൫: ൧൧. 17. യോഹ. ൩: ൧൬. റോമാ. ൫: ൮: ൮: ൩൨. 18. യോഹ. ൧൫: ൧൬ റോമാ. ൫: ൮, ൧൦. തീത്തൊ. ൩: ൪. 19. ൧ യോഹ ൩: ൧൬. ൧ യോഹ. ൨: ൨. 20. മത്താ. ൧൮: ൩൩. യോഹ. ൧൫: ൧൨, ൧൩. ൧ യോഹ. ൩: ൧൬. 21. യോഹ. ൧: ൧൮. ൧ തിമൊ. ൬: ൧൬. ൧ യോഹ. ൪: ൨൦. 22 ൧ യോഹ. ൨: ൫. ൪: ൧൮. 23. യോഹ. ൧൪: ൨൦. ൧ യോഹ. ൩: ൨൪. 24. യോഹ. ൧: ൧൪. 25. യോഹ ൧: ൧൪. ൧ യോഹ. ൧: ൧, ൨. 26. റോമ. ൧൦: ൯. ൧ യോഹ. ൫: ൧, ൫.

ലും സ്മതിച്ചാൽ, ദൈവം അവ
നിലും അവൻ ദൈവത്തിലും
വസിക്കുന്നു.
൰൬ ദൈവത്തിന നമ്മോടുള്ള
സ്നേഹത്തെ നാം അറിഞ്ഞും വി
ശ്വസിച്ചുമിരിക്കുന്നു. [27] ദൈവം
സ്നേഹം തന്നേ ആകുന്നു: [28]
സ്നേഹത്തിൽ വസിക്കുന്നവൻ
ദൈവത്തിലും, ദൈവം അവനി
ലും വസിക്കുന്നു.
൰൭ വിധി ദിവസത്തിൽ [29] ന
മുക്ക ധൈൎയ്യം ഉണ്ടാകുവാനായി
ട്ട, ഇതിൽ നമ്മുടെ സ്നേഹം പൂ
ൎണ്ണമായിരിക്കുന്നു: [30] അവൻ ഇ
രിക്കുന്ന പ്രകാരം നാമും ഈ
ലോകത്തിൽ ഇരിക്കുന്നതിനാൽ
തന്നേ.
൰൮ സ്നേഹത്തിൽ ഭയമില്ല,
എങ്കിലോ പൂൎണ്ണസ്നേഹം ഭയ
ത്തെ പുറത്താക്കിക്കളയുന്നു, ഭയ
ത്തിന വേദനയുണ്ടല്ലോ. ഭയ
പ്പെടുന്നവൻ [31] സ്നേഹത്തിൽ പൂ
ൎണ്ണനായവനല്ല:
൰൯ അവൻ നമ്മെ മുൻപെ
സ്നേഹിച്ചതുകൊണ്ട, നാം അവ
നെ സ്നേഹിക്കുന്നു.
൨൰ [32] ഒരുത്തൻ, ഞാൻ ദൈ
വത്തെ സ്നേഹിക്കുന്നു എന്ന പ
റകയും, തന്റെ സഹോദരനെ
ദ്വേഷിക്കയും ചെയ്താൽ, അവൻ
അസത്യവാദിയാകുന്നു; എന്തെ
ന്നാൽ താൻ കണ്ടിട്ടുള്ള സഹോ
ദരനെ സ്നേഹിക്കാത്തവന്ന [33]
താൻ കണ്ടിട്ടില്ലാത്ത ദൈവ
ത്തെ എങ്ങിനെ സ്നേഹിപ്പാൻ
കഴിയും?
൨൰൧ ദൈവത്തെ സ്നേഹിക്കുന്ന
വൻ തന്റെ സഹോദരനെയും
സ്നേഹിക്കേണമെന്നുള്ള [34] ഈ
കല്പന നമുക്ക അവനിൽനിന്ന
ഉണ്ട.

## ൫ അദ്ധ്യായം.

൧ ദൈവത്തെ സ്നേഹിക്കുന്നവൻ അവന്റെ പൈതങ്ങളെ സ്നേഹിക്കയും, അവന്റെ കല്പനകളെ പ്രമാണിക്കയും ചെയ്യുന്നു എന്നുള്ളത. ൩ ആ കല്പനകൾ വിശ്വാസികൾക്ക ലഘുവാകുന്നു, ഭാരങ്ങളല്ല എന്നുള്ളത. ൯ യേശു നമ്മെ രക്ഷിപ്പാനും നമുക്ക വേണ്ടിയും മറെറുള്ളവൎക്ക വേണ്ടിയും നാം ചെയ്യുന്ന നമ്മുടെ പ്രാൎത്ഥനകളെ കേൾപ്പാനും പ്രാപ്തനായുള്ള ദൈവപുത്രനാകുന്നു എന്നുള്ളത.

[1] യേശു അഭിഷിക്തൻ ക്രിസ്തു ത
ന്നേ ആകുന്നു എന്ന [2] വിശ്വ
സിക്കുന്നവൻ എല്ലാം [3] ദൈവ
ത്തിൽനിന്ന ജനിച്ചിരിക്കുന്നു:
എന്നാൽ [4] ജനിപ്പിച്ചവനെ
സ്നേഹിക്കുന്നവൻ എല്ലാം അ
വനിൽനിന്ന ജനിച്ചവനെയും
സ്നേഹിക്കുന്നു.
൨ നാം ദൈവത്തെ സ്നേഹി
ക്കയും, അവന്റെ കല്പനകളെ
പ്രമാണിക്കയും ചെയ്യുമ്പോൾ,
നാം ദൈവത്തിന്റെ മക്കളെ
സ്നേഹിക്കുന്നു എന്ന ഇതിനാൽ
നാം അറിയുന്നു.

27. ൧ യോഹ. ൩: ൨൪ 28. ൧ യോഹ. ൩: ൨൪. ൪: ൧൨. 29 യാക്കോ. ൨: ൧൩. ൧ യോഹ. ൨: ൨൮. ൩: ൧൯, ൨൧. 30. ൧ യോഹ. ൩: ൩. 31. ൧ യോഹ. ൪: ൧൨. 32. ൧ യോഹ. ൨: ൪. ൩: ൧൭. 33. ൧ യോഹ. ൪: ൧൨. 34. മത്താ. ൨൨: ൩൭, ൩൯. യോഹ. ൧൩: ൩൪. ൧൫: ൧൨. ൧ യോഹ. ൩: ൨൩.
1. ൧ യോഹ. ൨: ൨൨, ൨൩. ൪: ൨; ൧൫. 2. യോഹ. ൧: ൧൨. 3. യോഹ ൧: ൧൩. 4. യോഹ. ൧൫: ൨൩.

൩ എന്തെന്നാൽ നാം അവ
ന്റെ കല്പനകളെ പ്രമാണിക്കു
ന്നത തന്നെ [5] ദൈവത്തോടുള്ള
സ്നേഹം ആകുന്നു. [6] അവന്റെ
കല്പനകൾ ഭാരമുള്ളവയല്ല.
൪ അതെന്തുകൊണ്ടെന്നാൽ [7]
ദൈവത്തിൽനിന്ന ജനിച്ചത ഒ
ക്കെയും ലോകത്തെ ജയിക്കുന്നു:
ലോകത്തെ ജയിക്കുന്ന ജയം
നമ്മുടെ വിശ്വാസം തന്നെ ആ
കുന്നു.
൫ യേശു ദൈവത്തിന്റെ പു
ത്രൻ ആകുന്നു എന്ന [8] വിശ്വ
സിക്കുന്നവൻ അല്ലാതെ പി
ന്നെ ലോകത്തെ ജയിക്കുന്നവ
ൻ ആരാകുന്നു?
൬ [9] വെള്ളത്താലും രക്തത്താ
ലും വന്നവൻ ഇവൻ ആകു
ന്നു, യേശു ക്രിസ്തു തന്നെ: വെള്ള
ത്താൽ മാത്രമല്ല, വെള്ളത്താലും
രക്തത്താലും തന്നെ. ആത്മാവ
സത്യം തന്നെ ആകകൊണ്ട,
സാക്ഷിപ്പെടുത്തുന്നവൻ [10] ആ
ത്മാവ ആകുന്നു.
൭ അതെന്തുകൊണ്ടെന്നാൽ
സ്വർഗ്ഗത്തിൽ സാക്ഷിപ്പെടുത്തു
ന്നവർ മൂന്ന പേർ; പിതാവും,
[11] വചനവും, പരിശുദ്ധാത്മാ
വും: ഈ [12] മൂവരും ഒന്ന ആകു
ന്നു.
൮ ഭൂമിയിൽ സാക്ഷിപ്പെടുത്തു
ന്നവർ മൂന്ന ആകുന്നു, ആത്മാ
വും, വെള്ളവും, രക്തവും: ഈ മൂ
വരും ഒന്നിൽ ചേരുന്നു.
൯ നാം [13] മനുഷ്യരുടെ സാ
ക്ഷിയെ കൈക്കൊള്ളുന്നു എങ്കി
ൽ, ദൈവത്തിന്റെ സാക്ഷി
അധികം വലിയതാകുന്നു: അ
തെന്തുകൊണ്ടെന്നാൽ ദൈവം
തന്റെ പുത്രനെ കുറിച്ച സാ
ക്ഷീകരിച്ചിട്ടുള്ള [14] സാക്ഷി ഇ
താകുന്നു.
൧൦ ദൈവത്തിന്റെ പുത്രനിൽ
വിശ്വസിക്കുന്നവന [15] സാക്ഷി
തങ്കൽ തന്നെ ഉണ്ട: ദൈവത്തെ
വിശ്വസിക്കാത്തവൻ [16] അവ
നെ അസത്യവാദിയാക്കിയിരി
ക്കുന്നു: അതെന്തുകൊണ്ടെന്നാൽ
ദൈവം തന്റെ പുത്രനെ കുറി
ച്ച സാക്ഷിപ്പെടുത്തിയ സാ
ക്ഷിയെ അവൻ വിശ്വസിക്കു
ന്നില്ല.
൧൧ [17] ആ സാക്ഷി ഇതാകു
ന്നു, ദൈവം നമുക്ക നിത്യജീവ
നെ തന്നു എന്നുള്ളത തന്നെ,
[18] ഈ ജീവൻ അവന്റെ പുത്ര
നിൽ ആകുന്നു.
൧൨ [19] പുത്രനുള്ളവന ജീവൻ
ഉണ്ട: ദൈവത്തിന്റെ പുത്രനി
ല്ലാത്തവന ജീവനില്ല.
൧൩ നിങ്ങൾക്ക നിത്യജീവൻ
ഉണ്ട എന്ന [20] നിങ്ങൾ അറിവാ
നായിട്ടും, ദൈവത്തിന്റെ പുത്ര
ന്റെ നാമത്തിൽ വിശ്വസിപ്പാ

5. യോഹ. ൧൪: ൧൫, ൨൧, ൨൩. ൧൫: ൧൦. ൨ യോഹ. ൬. 6. മീഖാ. ൬: ൮. മത്താ. ൧൧: ൩൦. 7. യോഹ. ൧൬: ൩൩. ൧ യോഹ. ൩: ൯. ൪: ൪. 8. ൧ കോറി. ൧൫: ൫൭. ൧ യോഹ. ൪: ൧൫. 9. യോഹ. ൧൯: ൩൪. 10. യോഹ. ൧൪: ൧൭. ൧൫: ൨൬. ൧൬: ൧൩. ൧ തിമൊ. ൩: ൧൬. 11. യോഹ. ൧: ൧. അറി. ൧൯: ൧൩. 12. യോഹ. ൧൦: ൩൦. 13. യോഹ. ൮: ൧൭, ൧൮. 14. മത്താ. ൩: ൧൬, ൧൭. ൧൭: ൫. 15. റോമാ. ൮: ൧൬. ഗലാ. ൪: ൬. 16. യോഹ. ൩: ൩൩. ൫: ൩൮. 17. ൧ യോഹ. ൨: ൨൫. 18. ൧ യോഹ. ൪: ൯. ൧ യോഹ. ൧: ൪. 19. യോഹ. ൩: ൩൬. ൫: ൨൪. 20. ൧ യോഹ. ൧: ൧, ൨.

നായിട്ടും, ഞാൻ [21] ഈ കാൎയ്യങ്ങ
ളെ ദൈവത്തിന്റെ പുത്രന്റെ
നാമത്തിൽ വിശ്വസിക്കുന്നവരാ
യ നിങ്ങൾക്ക എഴുതിയിരിക്കുന്നു.
൧൪ നാം അവന്റെ ഇഷ്ടപ്ര
കാരം എന്തെങ്കിലും [22] യാചിച്ചാ
ൽ, അവൻ നമ്മെ ചെവിക്കൊ
ള്ളുന്നു എന്നുള്ളത നമുക്ക അവനി
ലുള്ള ധൈൎയ്യമാകുന്നു:
൧൫ അവൻ നമ്മെ ചെവി
ക്കൊള്ളുന്നു എന്ന നാം അറിയു
ന്നു എങ്കിൽ, നാം യാതൊന്നി
നെ യാചിച്ചാലും, നാം അവ
നോട യാചിക്കുന്ന യാചനക
ളെ പ്രാപിക്കുന്നു എന്ന നാം
അറിയുന്നു.
൧൬ മരണത്തിന്നല്ലാത്ത പാപ
ത്തെ തന്റെ സഹോദരൻ ചെ
യ്യുന്നതിനെ ഒരുത്തൻ കണ്ടാൽ,
അവൻ യാചിക്കേണം, എന്നാ
ൽ [23] അവൻ അവന ജീവനെ
കൊടുക്കും, മരണത്തിന്നല്ലാത്ത
പാപങ്ങളെ ചെയ്യുന്നവൎക്ക ത
ന്നേ; മരണത്തിനുള്ള [24] ഒരു പാ
പം ഉണ്ട: അതിനെ കുറിച്ച പ്രാ
ൎത്ഥിക്കേണമെന്ന [25] ഞാൻ പറ
യുന്നില്ല.
൧൭ സകല [26] അന്യായവും
പാപം തന്നേ ആകുന്നു: എ
ന്നാൽ മരണത്തിന്നല്ലാത്ത പാ
പം ഉണ്ട.
൧൮ [27] ആരെങ്കിലും ദൈവത്തിൽ
നിന്ന ജനിച്ചാൽ, പാപം ചെ
യ്യുന്നില്ല എന്ന നാം അറിയുന്നു;
എന്നാൽ ദൈവത്തിൽനിന്ന ജ
നിപ്പിക്കപ്പെട്ടവൻ [28] തന്നെത്ത
ന്നേ കാത്തുകൊള്ളുന്നു, ആ ദു
ഷ്ടൻ അവനെ തൊടുന്നതുമില്ല.
൧൯ നാം ദൈവത്തിൽനിന്ന
ആകുന്നു എന്നും, [29] ലോകം ഒ
ക്കെയും ദുഷ്ടതയിൽ കിടക്കുന്നു
എന്നും നാം അറിയുന്നു.
൨൦ എന്നാൽ ദൈവത്തിന്റെ
പുത്രൻ വന്നു എന്നും, [30] സത്യ
മുള്ളവനെ നാം അറിവാനായിട്ട,
നമുക്ക [31] ബുദ്ധി തന്നു എന്നും
നാം അറിയുന്നു, വിശേഷിച്ച
നാം സത്യമുള്ളവനിൽ, അവ
ന്റെ പുത്രനായ യേശു ക്രിസ്തു
വിൽ തന്നേ ഇരിക്കുന്നു. [32] ഇ
വൻ സത്യമുള്ള ദൈവവും [33] നി
ത്യജീവനും ആകുന്നു.
൨൧ കുഞ്ഞുങ്ങളേ, നിങ്ങൾ നി
ങ്ങളെ തന്നെ [34] വിഗ്രഹങ്ങളിൽ
നിന്ന കാത്തുകൊൾവിൻ.
ആമെൻ.

21. യോഹ. ൨൦: ൩൧. 22. ൧ യോഹ. ൩: ൨൨. 23. യോബ. ൪൨: ൮. യാക്കോ. ൫: ൧൪, ൧൫. 24. മത്താ. ൧൨: ൩൧, ൩൨. മൎക്കോ. ൩: ൨൯. ലൂ. ൧൨: ൧൦. എബ്രാ ൬: ൪, ൬. ൧൦: ൨൬. 25. യറ. ൭: ൧൬. ൧൪: ൧൧. യോഹ. ൧൭: ൯. 26. ൧ യോഹ. ൩: ൪. 27. ൧ പത്രോ. ൧: ൨൩. ൧ യോഹ. ൩: ൯. 28. യാക്കോ. ൧: ൨൭. 29. ഗലാ. ൧: ൪. 30. യോഹ. ൧൭: ൩. 31. ലൂ. ൨൪: ൪൫. 32. യെശാ. ൯: ൬. ൪൪: ൬. ൫൪: ൫. യോഹ. ൨൦: ൨൮. നടപ്പ. ൨൦: ൨൮. റോമാ. ൯: ൫. ൧ തിമൊ. ൩: ൧൬. തീത്തൂ. ൨: ൧൩. എബ്രാ. ൧: ൮. 33. ൧ യോഹ. ൫: ൧൧, ൧൨, ൧൩. 34. ൧ കോറി. ൧൦: ൧൪.

# യോഹന്നാൻ

എഴുതിയ

പൊതുവിലുള്ള രണ്ടാമത്തെ ലേഖനം.

---

൧ ഒരു ബഹുമാനപ്പെട്ട സ്ത്രീയോടും അവളുടെ മക്കളോടും വിശ്വാസത്തിലും സ്നേഹത്തിലും നിലനില്പാൻ ബുദ്ധിയുപദേശിക്കുന്നു.

നമ്മിൽ നിലനില്ക്കുന്നതും, എ
ന്നെന്നേക്കും നമ്മോടു കൂടെ ഇ
രിക്കേണ്ടിയതുമായ സത്യത്തിൻ
നിമിത്തം,
൨ ഞാൻ മാത്രമല്ല, [1] സത്യ
ത്തെ അറിഞ്ഞവർ എല്ലാവരും
[2] അവയെ സ്നേഹിക്കുന്നവരാ
യി തെരിഞ്ഞെടുക്കപ്പെട്ട അമ്മെ
ക്കും, അവളുടെ മക്കൾക്കും മൂപ്പ
നായ ഞാൻ [എഴുതുന്നത.]
൩ പിതാവായ ദൈവത്തിൽ
നിന്നും, പിതാവിന്റെ പുത്രനാ
യി, കർത്താവായ യേശു ക്രിസ്തുവി
ൽനിന്നും [3] കൃപയും കരുണയും
സമാധാനവും നിങ്ങളോടു കൂടെ
[4] സത്യത്തോടും സ്നേഹത്തോടും
ഇരിക്കട്ടെ.
൪ നാം പിതാവിൽനിന്ന കല്പ
നയെ പ്രാപിച്ച പ്രകാരം, നി
ന്റെ മക്കളിൽ ചിലർ [5] സത്യ
ത്തിൽ നടക്കുന്നതിനെ ഞാൻ
കണ്ടെത്തിയതുകൊണ്ട ഏററവും
സന്തോഷിച്ചു.
൫ ഇപ്പോൾ അമ്മേ, [6] നാം ത
മ്മിൽ തമ്മിൽ സ്നേഹിക്കെണം
എന്ന, ആദി മുതൽ നമുക്ക ഉണ്ടാ
യ കല്പനയെ അല്ലാതെ, ഞാൻ
നിനക്ക [7] പുതുതായുള്ളതിനെ എ
ഴുതുന്നു എന്നുവെച്ചല്ല ഞാൻ
നിന്നോട അപേക്ഷിക്കുന്നത.
൬ നാം അവന്റെ കല്പനക
ളിൻപ്രകാരം നടക്കെണമെന്നു
ള്ള [8] ഇത സ്നേഹം തന്നെ ആ
കുന്നു. നിങ്ങൾ ആദിമുതൽ [9] കേ
ട്ടിരിക്കുന്ന പ്രകാരം അതിൽ ന
ടക്കെണമെന്നുള്ള ഇത ആ കല്പ
നയാകുന്നു.
൭ എന്തുകൊണ്ടെന്നാൽ യേശു
ക്രിസ്തു ജഡത്തിൽ വന്നിരിക്കു
ന്നു എന്ന [10] അനുസരിക്കാത്ത
[11] അനേകം വഞ്ചകന്മാർ ലോക
ത്തിലേക്ക കടന്നിരിക്കുന്നു. വ
ഞ്ചകനും അന്തിക്രിസ്തുവും [12] ഇ
വൻ ആകുന്നു.

---

1. യോഹ. ൮: ൩൨. ഗലാ. ൨: ൫, ൧൪. ൩: ൧. ൫: ൭. കോലോ. ൧: ൫. ൨ തെസ്സ. ൨: ൧൩. ൧ തിമൊ. ൨: ൪. എബ്രാ. ൧൦: ൨൬. 2. ൧ യോഹ. ൩: ൧. ൨ യോഹ. ൩. ൩ യോഹ: ൧. 3. ൧ തിമൊ ൧: ൨. 4. ൨ യോഹ. ൧. 5 ൩ യോഹ. ൩. 6. യോഹ. ൧൩: ൩൪. ൧൫: ൧൨. എഫെ. ൫: ൨. ൧ പത്രൊ. ൪: ൮. ൧ യോഹ ൩: ൨൩. 7. ൧ യോഹ ൨: ൭, ൮. ൩: ൧൧. 8. യോഹ. ൧൪: ൧൫, ൨൧. ൧൫: ൧൦. ൧ യോഹ. ൨: ൫. ൫. ൩. 9. ൧ യോഹ. ൨: ൨൪. 10. ൧ യോഹ. ൪: ൨, ൩. 11. ൧ യോഹ. ൪: ൧. 12. ൧ യോഹ ൨ ൨൨ ൪: ൩.

൮ നാം പ്രയത്നപ്പെട്ടുവയെ [13]
കളയാതെ, സംപൂർണ്ണപ്രതിഫല
ത്തെ പ്രാപിപ്പാനായിട്ടു, [14] നിങ്ങ
ളെ തന്നേ നോക്കിക്കൊൾവിൻ.
൯ [15] ആരെങ്കിലും ലംഘിച്ചു
നടക്കയും, ക്രിസ്തുവിന്റെ ഉപദേ
ശത്തിൽ സ്ഥിരമായി നില്ക്കാതെ
ഇരിക്കയും ചെയ്താൽ, അവന
ദൈവമില്ല, ക്രിസ്തുവിന്റെ ഉപ
ദേശത്തിൽ സ്ഥിരമായി നില്ക്കു
ന്നവനോ അവന പിതാവും പു
ത്രനും ഉണ്ടു.
൧൦ ഒരുത്തൻ നിങ്ങളുടെ അടു
ക്കൽ വരികയും, ഈ ഉപദേശ
ത്തെ കൊണ്ടുവരാതെ ഇരിക്ക
യും ചെയ്താൽ, അവനെ ഭവന
ത്തിൽ കൈക്കൊള്ളരുത, [16] അവ
നോട അനുഗ്രഹ വാക്ക പറക
യുമരുത.
൧൧ എന്തുകൊണ്ടെന്നാൽ അ
വനോട അനുഗ്രഹ വാക്ക പറ
യുന്നവൻ അവന്റെ ദുഷ്പ്രവൃ
ത്തികൾക്ക ഓഹരിക്കാരൻ ആ
കുന്നു.
൧൨ നിങ്ങൾക്ക എഴുതുവാൻ ഇ
നിക്ക [17] വളരെ കാൎയ്യങ്ങൾ ഉ
ണ്ടാകകൊണ്ടു, കടലാസുകൊണ്ടും
മഷികൊണ്ടും എഴുതുവാൻ ഇനി
ക്ക മനസ്സില്ല, എന്നാലും [18] ന
മ്മുടെ സന്തോഷം പൂൎണ്ണമാകേ
ണ്ടുന്നതിനായിട്ടു, നിങ്ങളുടെ അ
ടുക്കൽ വന്നു, മുഖാമുഖമായി പറ
ഞ്ഞുകൊള്ളാമെന്ന ഇച്ശിക്കുന്നു.
൧൩ നിന്റെ തെരിഞ്ഞെടുക്ക
പ്പെട്ട സഹോദരിയുടെ [19] മക്കൾ
നിന്നെ സല്ക്കരിക്കുന്നു. ആ
മെൻ.



# യോഹന്നാൻ

എഴുതിയ

പൊതുവിലുള്ള മൂന്നാമത്തെ ലേഖനം.



൧ അവൻ ഗായുസിന്റെ ദൈവഭക്തിയെ കുറിച്ചും. ൫ നേരായുള്ള പ്രസംഗക്കാരോട അവൻ ചെയ്ത അതിഥിപൂജയെ കുറിച്ചും അവനെ പ്രശംസിക്കുന്നത. ൯ മറു പക്ഷത്തിൽ അവൻ അതിമോഹിയായ ദിയൊത്രെഫെസിന്റെ മയയില്ലാത്ത പ്രവൃത്തിയെ കുറിച്ച സങ്കടം പറയുന്നത.

മൂപ്പനായ ഞാൻ [1] സത്യത്തോ

13. ഗലാ. ൬: ൯. എബ്രാ. ൧൦: ൩൨, ൩൫. 14. മൎക്കോ. ൧൩: ൯. 15. ൧ യോഹ. ൨: ൨൩.
16. റോമാ. ൧൬: ൧൭. ൧ കോറി. ൫: ൧൧. ൧൬. ൨൨. ഗലാ ൧: ൮, ൯. ൨ തിമോ. ൩: ൫.
തീത്തൂ. ൩: ൧൦. 17. ൩ യോഹ. ൧൩. 18. യോഹ. ൧൭: ൧൩. ൧ യോഹ. ൧: ൪.
19. ൧ പത്രോ. ൫: ൧൩.
1 ൨ യോഹ. ൧.

ടെ സ്നേഹിക്കുന്നവനായ്യ പ്രിയ
മുള്ള ഗായുസിന [എഴുതുന്നതു]
൨ പ്രിയമുള്ളവനെ, നിന്റെ
ആത്മാവ ശുഭത്തോടിരിക്കുന്നത
പോലെ തന്നേ, നീ ശുഭത്തോ
ടും സുഖത്തോടുമിരിക്കേണമെ
ന്ന സകലത്തിലും ഞാൻ പ്രാ
ൎത്ഥിക്കുന്നു.
൩ എന്തുകൊണ്ടെന്നാൽ സ
ഹോദരന്മാർ വന്ന, [2] നീ സത്യ
ത്തിൽ നടക്കുന്ന പ്രകാരം നി
ന്റെ സത്യത്തിന്ന സാക്ഷി പറ
ഞ്ഞപ്പോൾ ഞാൻ ഏറ്റവും സ
ന്തോഷിച്ചു.
൪ [3] എന്റെ മക്കൾ സത്യത്തിൽ
നടക്കുന്ന എന്ന ഞാൻ കേൾ
ക്കുന്നതിനേക്കാൾ അധിക സ
ന്തോഷം എനിക്കില്ല.
൫ പ്രിയമുള്ളവനേ, നീ സ
ഹോദരന്മാൎക്കും, പരദേശികൾ
ക്കും, ചെയ്യുന്നത ഒക്കെയും നീ
വിശ്വാസത്തോടെ ചെയ്യുന്നു;
൬ അവർ സഭയുടെ മുമ്പാകെ
നിന്റെ സ്നേഹത്തിന സാക്ഷി
ബോധിപ്പിച്ചു: അവരെ നീ
ദൈവത്തിന യോഗ്യതയായിട്ട
വഴിയാത്രയയച്ചാൽ നീ നന്നാ
യി ചെയ്യും.
൭ എന്തുകൊണ്ടെന്നാൽ അവ
ന്റെ നാമത്തിൻനിമിത്തം അ
വർ പുറജാതിക്കാരോട [4] ഒന്നും
വാങ്ങാതെ പുറപ്പെട്ടു.
൮ ആയതുകൊണ്ട നാം സത്യ
ത്തിന കൂട്ടപ്രവൃത്തിക്കാരായിരി
ക്കേണ്ടുന്നതിന, ഇപ്രകാരമുള്ളവ
രെ കൈക്കൊള്ളേണ്ടുന്നതാകുന്നു.
൯ ഞാൻ സഭെക്ക എഴുതി: എ
ന്നാൽ അവരുടെ ഇടയിൽ മു
ഖ്യനാകുവാൻ ആഗ്രഹിക്കുന്ന
ദിയൊത്രെഫെസ ഞങ്ങളെ കൈ
ക്കൊണ്ടില്ല.
൰ ആയതുകൊണ്ട ഞാൻ വ
ന്നാൽ, അവൻ നമുക്ക വിരോ
ധമായി ദോഷമുള്ള വാക്കുകളോ
ട ജല്പിച്ചുകൊണ്ട, ചെയ്യുവരു
ന്ന അവന്റെ ക്രിയകളെ ഞാൻ
ഓൎത്തുകൊള്ളും: അവൻ അവയെ
കൊണ്ട തൃപ്തനായിരിക്കാതെ,
താൻ തന്നെയും സഹോദരന്മാ
രെ കൈക്കൊള്ളുന്നില്ല: കൈ
ക്കൊൾവാൻ മനസ്സുള്ളവരെ വി
രോധിക്കയും, അവരെ സഭയി
ൽനിന്ന പുറത്താക്കുകയും ചെ
യ്യുന്നു.
൰൧ പ്രിയമുള്ളവനേ, നീ ദോ
ഷമുള്ളതിനെ അല്ല, ഗുണമുള്ളതി
നെ [5] പിന്തുടൎന്നുകൊൾക. [6] ഗു
ണം ചെയ്യുന്നവൻ ദൈവത്തി
ൽ നിന്നാകുന്നു, എന്നാൽ ദോ
ഷം ചെയ്യുന്നവൻ ദൈവത്തെ
കണ്ടിട്ടില്ല.
൰൨ ദെമെത്രിയൂസ [7] എല്ലാവ
രാലും, സത്യത്താലും കൂടെ നല്ല
ശ്രുതിപ്പെട്ടവനാകുന്നു; ഞങ്ങളും
കൂടെ സാക്ഷിപ്പെടുത്തുന്നു; [8] ഞ
ങ്ങളുടെ സാക്ഷി സത്യമുള്ളതാകു
ന്നു എന്ന നിങ്ങൾ അറികയും
ചെയ്യുന്നു:
൰൩ [9] വളരെ കാൎയ്യങ്ങളെ എഴു
തുവാൻ എനിക്ക ഉണ്ടായിരുന്നു,

2 ൨ യോഹ. ൪. 3. ൧ കോറി. ൪: ൧൫. ഫിലെ. ൧൦. 4. ൧ കോറി. ൯: ൧൨, ൧൫. 5. സങ്കീ. ൩൭: ൨൭. യശാ ൧: ൧൬, ൧൭. ൧ പത്രോ ൩: ൧൧. 6. ൧ യോഹ. ൨: ൨൯ ൩: ൬, ൯. 7. ൧ തിമോ. ൩: ൭. 8. യോഹ ൨൧: ൨൪. 9. ൨ യോഹ. ൧൨.

എങ്കിലും മഷികൊണ്ടും തൂവൽകൊണ്ടും നിനക്ക എഴുതുവാൻ ഇനിക്ക മനസ്സില്ല.

൧൪ എന്നാൽ ഞാൻ വേഗത്തിൽ നിന്നെ കാണുമെന്ന ആശപ്പെടുന്നു: അപ്പോൾ നാം മുഖാമുഖമായി പറഞ്ഞുകൊൾകയും ആം.

൧൫ നിനക്ക സമാധാനം ഉണ്ടാകട്ടെ. [നമ്മുടെ] സ്നേഹിതന്മാർ നിന്നെ സല്ക്കരിക്കുന്നു. സ്നേഹിതന്മാരെ പ്രത്യേകം പ്രത്യേകം സല്ക്കരിക്ക. ആമെൻ.



# യെഹൂദ

## എഴുതിയ

## പൊതുവിലുള്ള ലേഖനം.

൧ വിശ്വാസത്തിൽ സ്ഥിരതയോടെ ഇരിക്കെണമെന്ന അവൻ അവൎക്ക ബുദ്ധി പറയുന്നത. ൪ ആഭാസന്മാരായ ഉപദേഷ്ടാക്കന്മാർ അവരെ വഞ്ചിപ്പാനായിട്ട അകത്ത പ്രവേശിക്കുന്നു എന്നും, അവരുടെ ദുഷ്ടതയുള്ള ഉപദേശംകൊണ്ടും മൎയ്യാദകേടുകൊണ്ടും ഭയങ്കരമായുള്ള ശിക്ഷ ഒരുക്കപ്പെടുന്നു എന്നും ഉള്ളത. ൨൦ എന്നാൽ ഭക്തന്മാർ പരിശുദ്ധാത്മാവിന്റെയും ദൈവത്തിലെക്കുള്ള പ്രാൎത്ഥനകളുടെയും സഹായത്താൽ നിലനില്ക്കയും, കൃപയിൽ വളരുകയും, ആ വഞ്ചകന്മാരുടെ കണിയിൽനിന്ന മറ്റുള്ളവരെ പുറത്താക്കുകയും ചെയ്യെണം എന്നുള്ളത.

യേശു ക്രിസ്തുവിന്റെ ദാസനും;
[1] യാക്കോബിന്റെ സഹോദരനുമായ യെഹൂദ പിതാവായ ദൈവത്താൽ ശുദ്ധമാക്കപ്പെട്ടവരും, [2] യേശുക്രിസ്തുവിൽ കാക്കപ്പെട്ടവരും, [3] വിളിക്കപ്പെട്ടവരുമായുള്ളവൎക്ക [എഴുതുന്നത:]

൨ കരുണയും [4] സമാധാനവും സ്നേഹവും നിങ്ങൾക്ക വൎദ്ധിക്കട്ടെ.

൩ പ്രിയമുള്ളവരേ, [5] പൊതുവിലുള്ള രക്ഷയെ കുറിച്ച നിങ്ങൾക്ക എഴുതുവാൻ ഞാൻ സകല താല്പൎയ്യത്തെയും ചെയ്യുമ്പോൾ, ശുദ്ധിമാന്മാൎക്ക ഒരിക്കൽ ഏല്പിക്കപ്പെട്ട വിശ്വാസത്തിനായിട്ട [6] നിങ്ങൾ നല്ലവണ്ണം വാദിക്കെണമെന്ന നിങ്ങൾക്ക ബുദ്ധിയുപദേശിച്ച, എഴുതുവാൻ ഇനിക്ക ആവശ്യമുണ്ടായി.

൪ എന്തുകൊണ്ടെന്നാൽ [7] ന

1. ഗ്ല. നു: ൧൩. നടപ്പ. ൧: ൧൩. 2. യോഹ. ൧൭: ൧൧, ൧൨, ൧൫. ൧ പത്രോ. ൧: ൫. 3. രോമാ. ൧: ൭. 4. ൧ പത്രോ. ൧: ൨. ൨ പത്രോ. ൧: ൨. 5. തീത്തു ൧: ൪. 6. ഫിലി. ൧: ൨൭. ൧ തിമോ. ൧: ൧൮. ൬: ൧൨. ൨ തിമോ. ൧: ൧൩. ൪: ൭. 7. തിമ്മ. ൨: ൧൧ എബ്രാ. ൧൨: ൧൫.

മ്മുടെ ദൈവത്തിന്റെ കൃപയെ
കാമവികാരമായിട്ട [8] മറിച്ചുകള
കയും, ഏകനായി കൎത്താവായ
ദൈവത്തെയും നമ്മുടെ കൎത്താ
വായ യേശു ക്രിസ്തുവിനെയും
[9] ഉപേക്ഷിക്കയും ചെയ്യുന്നവരാ
യി, ദൈവഭക്തിയില്ലാത്ത ചില
മനുഷ്യർ [10] നുഴവഴിയായി പ്ര
വേശിച്ചിരിക്കുന്നു; [11] അവർ പൂ
ൎവ്വത്തിൽ ഈ ശിക്ഷാവിധിക്ക
പതിക്കപ്പെട്ടവർ തന്നേ.
൫ എന്നാൽ [12] കൎത്താവ ജന
ങ്ങളെ എജിപ്തു ദേശത്തുനിന്ന
വരുത്തി രക്ഷിച്ചാറെ, പിന്ന
ത്തേതിൽ വിശ്വസിക്കാത്തവ
രെ [13] നശിപ്പിച്ചു എന്ന നി
ങ്ങൾ മുൻപെ അറിഞ്ഞിട്ടുണ്ട എ
ങ്കിലും, നിങ്ങളെ ഓൎമ്മപ്പെടുത്തു
വാൻ ഞാൻ ആഗ്രഹിക്കുന്നു.
൬ തങ്ങളുടെ ആദ്യ അവസ്ഥ
യെ കാത്തുകൊള്ളാതെ, സ്വന്ത
വാസസ്ഥലത്തെ വിട്ടുകളഞ്ഞ [14]
ദൈവദൂതന്മാരെയും അവൻ വ
ലിയ നാളിലെ [15] വിധിക്കായിട്ട
നിത്യവിലങ്ങുകളിൽ അന്ധകാര
ത്തിൻ കീഴിൽ [16] പാൎപ്പിച്ചിരിക്കു
ന്നു.
൭ അപ്രകാരം [17] സോദോമും
ഗോമോറായും, അവെക്ക ചുററു
മുള്ള പട്ടണങ്ങളും അവൎക്ക സമ
മായി വ്യഭിചാരം ചെയ്തു, അന്യ
ജഡത്തിന്റെ പിന്നാലെ ചെ
ന്നതിനാൽ, എന്നെന്നേക്കുമുള്ള
അഗ്നിയുടെ ശിക്ഷയെ സഹിച്ചു
ഒരു ദൃഷ്ടാന്തമായി ആക്കി വെക്ക
പ്പെട്ടിരിക്കുന്നു.
൮ [18] അപ്രകാരം തന്നേ ഈ
സ്വപ്നക്കാരും ജഡത്തെ അശു
ദ്ധമാക്കുകയും, കൎത്തൃത്വത്തെ ധി
ക്കരിക്കയും, [19] അധികാരങ്ങളെ
ദൂഷിക്കയും ചെയ്യുന്നു
൯ എന്നാൽ [20] പ്രധാന ദൈ
വദൂതനായ മിക്കായേൽ മോശ
യുടെ ശരീരത്തെക്കുറിച്ചു പിശാ
ചിനോട തൎക്കിച്ചുവാദിച്ചപ്പോൾ,
ദൂഷണവിധിയെ [അവന്റെ
നേരെ] വരുത്തുവാൻ [21] തുനിയാ
തെ, [22] കൎത്താവ നിന്നെ ശാസി
ക്കട്ടെ എന്ന പറഞ്ഞതേയുള്ളു.
൰ [23] ഇവരോ, തങ്ങൾ അറി
യാത്തവയെ എല്ലാം ദൂഷിക്കു
ന്നു: എന്നാൽ ബുദ്ധിയില്ലാത്ത
ജീവജന്തുക്കളെ പോലെ എ
ന്തെല്ലാം അവർ സ്വഭാവമായി
അറിയുന്നുവോ, അവയിൽ അ
വർ തങ്ങളെ തന്നേ വഷളാക്കു
ന്നു.
൰൧ അവൎക്ക ഹാ കഷ്ടം! എ
ന്തുകൊണ്ടെന്നാൽ അവർ [24] കാ
യിന്റെ വഴിയിൽ നടക്കയും,
ബാലാമിന്റെ വഞ്ചനയിൽ കൂ
ലിക്കായികൊണ്ട [25] പാഞ്ഞു ഓ

8. ൨ പത്രൊ. ൨: ൧൦: 9. തീത്തു. ൧: ൧൬. ൨ പത്രൊ. ൨. ൧. ൧ യോഹ. ൨: ൨൨.
10. ഗലാ. ൨: ൪. ൨ പത്രൊ. ൨: ൧. 11. റോമാ. ൯: ൨൧, ൨൨. ൧ പത്രൊ. ൨: ൮. 12. ൧ കോറി. ൧൦: ൯. 13: ൪ മോ. ൧൪: ൨൯, ൩൭. ൨൬: ൬൪. സങ്കീ ൧൦൬: ൨൬. എബ്രാ. ൩: ൧൭, ൧൯. 14. യോഹ. ൮: ൪൪. 15. അറി. ൨൦: ൧൦. 16. ൨ പത്രൊ. ൨: ൪. 17. ആദ്യ. ൧൯: ൨൪. ൫ മോ. ൨൯: ൨൩. ൨ പത്രൊ. ൨: ൬. 18. ൨ പത്രൊ. ൨: ൧൦. 19. പുറ. ൨൨: ൨൮. 20. ദാനി. ൧൦: ൧൩. ൧൨: ൧. അറി. ൧൨: ൭. 21. ൨ പത്രൊ. ൨: ൧൧. 22. സെഖ. ൩: ൨. 23. ൨ പത്രൊ. ൨: ൧൨. 24. ആദ്യ. ൪: ൮. ൧ യോഹ. ൩: ൧൨. 25. ൪ മോ. ൨൨: ൭, ൨൧. ൨ പത്രൊ. ൨: ൧൫.

ടുകയും, [26] കോറയുടെ പ്രതിവ
ചനത്തിൽ നശിച്ചുപോകയും
ചെയ്യു.
൧൨ [27] ഇവർ [നിങ്ങളോട] കൂ
ടെ വിരുന്ന ഭക്ഷിച്ചു, ഭയം കൂ
ടാതെ തങ്ങളെ തന്നേ പോഷി
പ്പിക്കുന്നവരായി നിങ്ങളുടെ [28]
സ്നേഹവിരുന്നുകളിൽ കറകളാകു
ന്നു: [29] കാറ്റുകളാൽ ഉഴലി
ക്കപ്പെടുന്ന, [30] വെള്ളമില്ലാത്ത
മേഘങ്ങളും, ഫലമില്ലാത്തവയും,
രണ്ടു പ്രാവശ്യം ചത്തവയും, [31]
വേരററവയുമായുള്ള പെട്ടുവൃക്ഷ
ങ്ങളും;
൧൩ [32] തങ്ങളുടെ സ്വന്ത ല
ജ്ജകളെ നുരപ്പിച്ചു, [33] കോപി
ക്കുന്ന കടൽ തിരകളും; [34] തങ്ങ
ൾക്ക എന്നെന്നേക്കും അന്ധത
മസ്സ വെക്കപ്പെട്ടിരിക്കുന്ന വക്ര
നക്ഷത്രങ്ങളും ആകുന്നു.
൧൪ [35] ആദാം മുതൽ ഏഴാമത്ത
വനായ ഹനോക്കും ഇവരെ കു
റിച്ച മുൻപിൽ കൂട്ടി ദീഘദശനം
പറഞ്ഞു, അത, കണ്ടാലും, [36] ക
ൎത്താവ തന്റെ പതിനായിരം പ
രിശുദ്ധന്മാരോട കൂടെ,
൧൫ എല്ലാവരിലും ന്യായവി
ധിയെ നടത്തുവാനായിട്ടും, അ
വരുടെ ഇടയിൽ ഭക്തികേടുള്ളവ
രെ എല്ലാവരെയും, അവർ ഭ
ക്തികേടായി ചെയ്തിട്ടുള്ള തങ്ങളു
ടെ സകല ഭക്തികേടായുള്ള ക്രി
യകളെ കുറിച്ചും, ഭക്തികേടുള്ള
പാപികൾ തനിക്ക വിരോധമാ
യി പറഞ്ഞിട്ടുള്ള സകല [37] കഠി
ന വാക്കുകളെ കുറിച്ചും ബോധം
വരുത്തുവാനായിട്ടും വരുന്നു.
൧൬ ഇവർ തങ്ങളുടെ മോഹ
ങ്ങളിൻ പ്രകാരം നടന്നുകൊണ്ടു
പിറുപിറ പറയുന്നവരും, സ
ങ്കടം പറഞ്ഞ നടക്കുന്നവരും
ആകുന്നു; പ്രയോജനത്തെ കു
റിച്ച [38] മനുഷ്യരുടെ മുഖങ്ങളെ
ആശ്ചൎയ്യമായി നോക്കിക്കൊണ്ടു,
[39] അവരുടെ വായ വലിപ്പങ്ങളെ
പറയുന്നു.
൧൭ [40] എന്നാൽ, പ്രിയമുള്ളവ
രേ, നിങ്ങൾ നമ്മുടെ കൎത്താവാ
യ യേശു ക്രിസ്തുവിന്റെ അ
പ്പോസ്തോലന്മാരാൽ മുൻപേ പ
റയപ്പെട്ട വചനങ്ങളെ ഓൎത്തു
കൊൾവിൻ:
൧൮ ഒടുക്കത്തെ കാലത്തിൽ
തങ്ങളുടെ ഭക്തികെട്ട മോഹങ്ങ
ളിൻ പ്രകാരം നടക്കുന്ന [41] പരി
ഹാസക്കാർ ഉണ്ടാകുമെന്ന അവ
ർ നിങ്ങളോട പറഞ്ഞുവെല്ലോ.
൧൯ [42] ഇവർ വേർപിരിഞ്ഞു
കൊണ്ടു, ആത്മാവില്ലാതെ [43] പ്രാ
ണമയന്മാർ ആകുന്നു.

26. ൪ മോ. ൧൬: ൧. 27. ൨ പത്രോ. ൨: ൧൩. 28. ൧ കോറി. ൧൧: ൨൧. 29. എഫേ. ൪: ൧൪. 30. സുഭാ. ൨൫: ൧൪. ൨ പത്രോ. ൨: ൧൭. 31. മത്താ. ൧൫: ൧൩. 32. ഫിലി. ൩: ൧൯. 33. ഏശാ. ൫൭: ൨൦. 34. ൨ പത്രോ. ൨: ൧൭. 35. ആദ്യ. ൫: ൧൮. 36. ൫ മോ. ൩൩: ൨. ദാനി. ൭: ൧൦. സെഖ. ൧൪: ൫. മത്താ. ൨൫: ൩൧. ൨ തെസ്സ. ൧: ൭. അറി. ൧: ൭. 37. ൧ ശമു. ൨: ൩. സങ്കി. ൩൧: ൧൮. ൯൪: ൪. മലാ. ൩: ൧൩. 38. സുഭാ. ൨൮: ൨൧. യാക്കോ. ൨: ൧, ൯. 39. ൨ പത്രോ. ൨: ൧൮. 40. ൨ പത്രോ. ൩: ൨. 41. ൧ തിമോ. ൪: ൧. ൨ തിമോ. ൩: ൧. ൪: ൩. ൨ പത്രോ. ൨: ൧. ൩: ൩. 42. സുഭാ. ൧൮: ൧. ഹെസ. ൧൪: ൭. ഹോശെ. ൪: ൧൪. ൯: ൧൦. എബ്രാ. ൧൦: ൨൫. 43. ൧ കോറി. ൨: ൧൪. യാക്കോ. ൩: ൧൫.

൨൦ നിങ്ങളോ, പ്രിയമുള്ളവരേ,
നിങ്ങളുടെ മഹാ ശുദ്ധമുള്ള വി
ശ്വാസത്തിന്മേൽ [44] നിങ്ങളെ ത
ന്നേ പണി ചെയ്തുകൊണ്ടും,
[45] പരിശുദ്ധാത്മാവിൽ പ്രാൎത്ഥി
ച്ചുകൊണ്ടും,
൨൧ നിത്യജീവങ്കലേക്ക നമ്മു
ടെ കൎത്താവായ യേശു ക്രിസ്തുവി
ന്റെ കരുണെക്കായിട്ട [46] നോ
ക്കിപ്പാൎത്തുകൊണ്ടും, നിങ്ങളെ ത
ന്നേ ദൈവത്തിന്റെ സ്നേഹ
ത്തിൽ കാത്തുകൊൾവിൻ.
൨൨ നിങ്ങൾ വ്യത്യാസം വെ
ച്ചു, ചിലരോട കരുണ ചെയ്വിൻ.
൨൩ എന്നാൽ ചിലരെ ഭയ
ത്തോടെ, [47] അഗ്നിയിൽനിന്ന വ
ലിച്ചു, [48] രക്ഷിക്കയും, ജഡത്താൽ
[49] കറപ്പെട്ട കുപ്പായത്തെ പോ
ലും ദ്വേഷിക്കയും ചെയ്വിൻ.
൨൪ [50] എന്നാൽ നിങ്ങളെ [51] വീ
ഴ്ച കൂടാതെ കാപ്പാനും, കറയില്ലാ
ത്തവരായി മഹാ ആനന്ദത്തോട
കൂടെ തന്റെ മഹത്വത്തിന്റെ
സന്നിധിയിൽ നിങ്ങളെ നിറു
ത്തുവാനും പ്രാപ്തനായി,
൨൫ [52] ഏകജ്ഞാനിയും നമ്മു
ടെ രക്ഷിതാവും ആയ ദൈവ
ത്തിന പുകഴ്ചയും മഹത്വവും, ആ
ധിപത്യവും അധികാരവും, ഇ
പ്പൊഴും എന്നെന്നേക്കും [ഉണ്ടാ
കട്ടെ.] ആമെൻ.

---

## ദിവ്യ ഉപദേഷ്ടാവായ യോഹന്നാന

ഉണ്ടായ

# വെളിപ്പാട

## ൧ അദ്ധ്യായം.

൧ ആസിയായിലേ ഏഴ സഭകൾക്ക യോഹന്നാൻ എഴുതുന്ന അറിയിപ്പ. ൭ ക്രിസ്തുവിന്റെ വരവ.

യേശു ക്രിസ്തുവിന്റെ വെളിപ്പാട, ഇതിനെ [1] വേഗത്തിൽ സംഭവിക്കേണ്ടുന്ന കാൎയ്യങ്ങളെ അവന്റെ ദാസന്മാൎക്ക കാണിപ്പാൻ, [2] ദൈവം അവന കൊടുത്തു, ആയവൻ ഇതിനെ തന്റെ ദൂതൻ മൂലം [3] അയച്ചു, തന്റെ

44. കോലോ. ൨: ൭. ൧ തിമോ. ൧: ൪. 45. റൊമ. ൮: ൨൬. എഫേ. ൬: ൧൮. 46. തീത്തു. ൨: ൧൩. ൨ പത്രോ. ൩: ൧൨. 47. ആമോ. ൪: ൧൧. സെഖ. ൩: ൨. ൧ കോരി. ൩: ൧൫. 48. രോമ. ൧൧: ൧൪. ൧ തിമോ. ൪: ൧൬. 49. സെഖ. ൩: ൪, ൫. അറി. ൩: ൪. 50. റോമ. ൧൬: ൨൫. എഫേ. ൩: ൨൦. 51. കൊലൊ. ൧: ൨൨. 52. റോമ. ൧൬: ൨൭. ൧ തിമൊ. ൧: ൧൭. ൨: ൩.
1. അറി. ൧: ൩. ൪: ൧. 2. യോഹ. ൩: ൩൨. ൮: ൨൬. ൧൨: ൪൯. 3 അറി. ൨൨: ൧൬.

ദാസനായ യോഹന്നാന ലക്ഷ്യ
മായി കാണിക്കയും ചെയ്തു:
൨ [4] ഇവൻ ദൈവത്തിന്റെ
വചനത്തെയും, യേശു ക്രിസ്തുവി
ന്റെ സാക്ഷിയെയും, [5] താൻ ക
ണ്ടവയെ ഒക്കെയും സാക്ഷിപ്പെ
ടുത്തി.
൩ ഈ ദീർഘദർശനത്തിന്റെ
വചനങ്ങളെ വായിക്കുന്നവനും,
കേൾക്കുന്നവരും അതിൽ എഴു
തിയിരിക്കുന്നവയെ പ്രമാണിക്കു
ന്നവരും [6] ഭാഗ്യവാന്മാർ: എന്തു
കൊണ്ടെന്നാൽ [7] സമയം അടു
ത്തിരിക്കുന്നു.
൪ ¶ യോഹന്നാൻ ആസിയാ
യിലുള്ള എഴു സഭകൾക്ക [എഴു
തുന്നതു:] [8] ഇരിക്കുന്നവനും, [9] ഇ
രുന്നവനും, വരുവാനിരിക്കുന്ന
വനുമായവനിൽ നിന്നും, അ
വന്റെ സിംഹാസനത്തിന്റെ
മുൻപാകെയുള്ള [10] എഴു ആത്മാക്ക
ളിൽനിന്നും,
൫ [11] വിശ്വാസമുള്ള സാക്ഷി
യും, [12] മരിച്ചവരിൽനിന്ന ആ
ദ്യം ജനിച്ചവനും, ഭൂമിയുടെ രാ
ജാക്കന്മാൎക്ക [13] അധിപതിയുമാ
യ യേശു ക്രിസ്തുവിൽ നിന്നും
നിങ്ങൾക്ക കൃപയും, സമാധാന
വും ഉണ്ടാകട്ടെ. [14] നമ്മെ സ്നേ
ഹിക്കയും, [15] നമ്മെ നമ്മുടെ പാ
പങ്ങളിൽനിന്ന തന്റെ രക്ത
ത്തിൽ കഴുകുകയും,
൬ [16] നമ്മെ തന്റെ പിതാവാ
യ ദൈവത്തിന രാജാക്കന്മാരാ
യിട്ടും ആചാൎയ്യന്മാരായിട്ടും ആക്കു
കയും ചെയ്തവന്ന [17] മഹത്വവും
ശക്തിയും എന്നെന്നേക്കും [ഉണ്ടാ
കട്ടെ.] ആമെൻ.
൭ [18] കണ്ടാലും, അവൻ മേഘ
ങ്ങളിൽ വരുന്നു; അപ്പോൾ സക
ല കണ്ണും, അവനെ [19] കുത്തിയ
വരും അവനെ കാണും: ഭൂമിയി
ലുള്ള സകല ഗോത്രങ്ങളും അവ
നെ കുറിച്ച പ്രലാപിക്കയും ചെ
യ്യും. അങ്ങിനെ തന്നെ, ആമെൻ.
൮ [20] ഞാൻ അല്പായും ഒമേഗാ
യും ആദിയും അന്തവും ആകു
ന്നു, എന്ന [21] ഇരിക്കുന്നവനും,
ഇരുന്നവനും വരുവാനിരിക്കുന്ന
വനുമായ സൎവ്വവല്ലഭനായ ക
ൎത്താവ പറയുന്നു.
൯ നിങ്ങളുടെ സഹോദരനും,
കഷ്ടതയിലും, യേശു ക്രിസ്തുവി
ന്റെ [22] രാജ്യത്തിലും ക്ഷമയി

4. ൧ കോറി. ൧: ൩. അറി. ൧: ൯. ൩: ൯. ൧൨: ൧൭. 5. ൧ യോഹ. ൧: ൧. 6. ലൂ. ൧൧: ൨൮. അറി. ൨൨: ൭. 7. രോമാ. ൧൩: ൧൧. യാക്കോ. ൫: ൮. ൧ പത്രോ. ൪: ൭. അറി. ൨൨: ൧൦. 8. പുറ. ൩: ൧൪. അറി. ൧: ൮. 9. യോഹ. ൧: ൧. 10. സെഖ. ൩: ൯. ൪: ൧൦. അറി. ൩: ൧. ൪: ൫. ൫: ൬. 11. യോഹ. ൮: ൧൪. ൧ തീമോ. ൬: ൧൩. അറി. ൩: ൧൪. 12. ൧ കോറി. ൧൫: ൨൦. കൊലോ. ൧: ൧൮. 13. എഫേ. ൧: ൨൦ അറി. ൧൭: ൧൪. ൧൯: ൧൬. 14. യോഹ. ൧൩: ൩൪. ൧൫: ൯ ഗലാ. ൨: ൨൦ 15. എബ്രാ. ൯: ൧൪. ൧ യോഹ ൧: ൭. 16. ൧ പത്രോ. ൨: ൫, ൯ അറി. ൫: ൧൦. ൨൦: ൬ 17. ൧ തിമോ. ൬: ൧൬ എബ്രാ. ൧൩: ൨൧ ൧ പത്രോ. ൪: ൧൧. ൫: ൧൧. 18. ദാനി. ൭: ൧൩. മത്താ. ൨൪: ൩൦. ൨൬: ൬൪ നടപ്പ. ൧: ൧൧. 19. സെഖ. ൧൨: ൧൦. യോഹ. ൧൯: ൩൭: 20. യെശാ. ൪൧: ൪. ൪൪: ൬. ൪൮: ൧൨. അറി. ൧: ൧൧, ൧൭. ൨: ൮. ൨൧: ൬. ൨൨: ൧൩. 21. അറി. ൧: ൪. ൪: ൮ ൧൧: ൧൭ ൧൬: ൫. 22. രോമാ. ൮. ൧൭. ൨ തീമോ. ൨: ൧൨.

ളും [23]കൂട്ടാളിയുമായിരിക്കുന്ന യോ
ഹന്നാനായ ഞാൻ [24]ദൈവ
ത്തിന്റെ വചനം നിമിത്തമാ
യിട്ടും, യേശു ക്രിസ്തുവിന്റെ സാ
ക്ഷി നിമിത്തമായിട്ടും പത്മൊ
സ എന്ന പേരുള്ള ദ്വീപിൽ ആ
യിരുന്നു.
൧൦ ഞാൻ [25]കൎത്താവിന്റെ
ദിവസത്തിൽ [26]ആത്മാവിൽ
ആയി, അപ്പോൾ എന്റെ പു
റകിൽ, കാഹളത്തിന്റെ എന്ന
പോലെ [27]ഒരു മഹാ ശബ്ദത്തെ
ഞാൻ കേട്ടു,
൧൧ അത പറഞ്ഞതെന്തെന്നാ
ൽ, [28]ഞാൻ അല്പായും ഒമേഗാ
യും, [29]ആദ്യനും അന്ത്യനും ആ
കുന്നു എന്നും, നീ കാണുന്നതി
നെ ഒരു പുസ്തകത്തിൽ എഴു
തി, ആസിയായിലുള്ള ഏഴ സഭ
കളായ, എഫെസുസിന്നും, സ്മൎന്ന
ന്നായിക്കും, പെൎഗ്ഗമുസിന്നും, തീ
യത്തീറായിക്കും, സൎദ്ദീസിന്നും, ഫി
ലദെല്പിയായിക്കും, ലയോദിക്കെ
യായിക്കും അയക്ക.
൧൨ അപ്പോൾ എന്നോട സം
സാരിച്ച ശബ്ദത്തെ നോക്കു
വാൻ ഞാൻ തിരിഞ്ഞു. തിരിഞ്ഞ
പ്പോൾ, ഏഴ പൊൻ നിലവിള
ക്കുകളെയും,

൧൩ ആ ഏഴ [30]നിലവിളക്കുകളു
ടെ നടുവിൽ [31]നിലയങ്കി ധരിച്ച്,
മാറിടത്തിൽ [32]പൊൻകച്ച കെ
ട്ടി [33]മനുഷ്യ പുത്രനോട സദൃശ
നായ [ഒരുത്തനെയും] [34]കണ്ടു.
൧൪ അവന്റെ തലയും [35]തല
മുടിയും വെളുത്ത പഞ്ഞിപോ
ലെ ഹിമത്തോളം വെള്ളയായും,
[36]അവന്റെ കണ്ണുകൾ ഒരു അ
ഗ്നിജ്വാല പോലെയും;
൧൫ [37]അവന്റെ കാലുകൾ
ഉലയിൽ കായുന്നു എന്ന പോ
ലെയുള്ള നല്ല പിച്ചളെക്ക സമമാ
യും, [38]അവന്റെ ശബ്ദം അനേ
കം വെള്ളങ്ങളുടെ ഇരച്ചിൽ പോ
ലെയും ആകുന്നു.
൧൬ [39]അവന്റെ വലത്തുക
യ്യിൽ ഏഴ നക്ഷത്രങ്ങൾ ഉണ്ടാ
യിരുന്നു: [40]അവന്റെ വായിൽ
നിന്ന മൂൎച്ചയുള്ള ഒരു ഇരുമുന
വാൾ പുറപ്പെടുകയും ചെയ്തു: [41]
അവന്റെ മുഖഭാവവും സൂൎയ്യൻ
തന്റെ ശക്തിയോടെ പ്രകാശി
ക്കുന്നത പോലെ [ആയിരുന്നു.]
൧൭ [42]ഞാൻ അവനെ കണ്ട
പ്പോൾ, മരിച്ചവനെ പോലെ
അവന്റെ പാദങ്ങളിൽ വീണു.
അപ്പോൾ [43]അവൻ തന്റെ
വലത്ത കയ്യെ എന്റെ മേൽ

23. ഫിലി. ൧: ൭. ൪: ൧൪. ൨തിമൊ. ൧: ൮. 24. അറി. ൧: ൨. ൬: ൯. 25. യോഹ. ൨൦: ൨൬. നടപ്പ. ൨൦: ൭. ൧കൊരി. ൧൬: ൨. 26. നടപ്പ. ൧: ൧൦. ൨കൊരി. ൧൨: ൨. അറി ൪: ൨. ൧൭: ൩. ൨൧: ൧൦. 27. അറി. ൪: ൧. ൧൦: ൮. 28. അറി. ൧: ൮: 29. അറി. ൧: ൧൭. 30. അറി. ൨: ൧. 31. ദാനി. ൧൦: ൫. 32. അറി. ൧൫: ൬. 33. ഹെസ. ൧: ൨൬. ദാനി. ൭: ൧൩. ൧൦: ൧൬. അറി. ൧൪: ൧൪. 34. പുറ. ൨൫: ൩൭ സെഖ. ൪: ൨. അറി. ൧: ൨൦. 35. ദാനി. ൭: ൯. 36. ദാനി ൧൦: ൬. അറി. ൨: ൧൮. ൧൯: ൧൨. 37. ഹെസ ൧: ൭. ദാനി. ൧൦: ൬. അറി. ൨: ൧൮. 38. ഹെസ. ൪൩: ൨. ദാനി. ൧൦. ൬. അറി. ൧൪: ൨. ൧൯: ൬. 39. അറി. ൧: ൨൦. ൨: ൧. ൩: ൧. 40. യശാ. ൪൯: ൨. എഫെ. ൬: ൧൭ എബ്രാ. ൪: ൧൨. അറി. ൨: ൧൨, ൧൬, ൧൯: ൧൫, ൨൧. 41. നടപ്പ, ൨൬: ൧൩. അറി. ൧൦: ൧. 42. ഹെസ. ൧: ൨൮. 43. ദാനി. ൮: ൧൮. ൧൦: ൧൦.

വെച്ചു, എന്നോട പറഞ്ഞു, ഭയ
പ്പെടേണ്ടാ; [44] ഞാൻ ആദ്യനും
അന്ത്യനും ആകുന്നു.
൧൮ [45] ഞാൻ ജീവിച്ചിരിക്കു
ന്നവനും മരിച്ചിരുന്നവനും [ആ
കുന്നു;] എന്നാൽ, കണ്ടാലും, [46]
ഞാൻ ഇനി എന്നേക്കും ജീവി
ക്കുന്നവനാകുന്നു, ആമെൻ: ന
രകത്തിന്റെയും മരണത്തിന്റെ
യും [47] താക്കോൽ എനിക്ക ഉണ്ട.
൧൯ [48] നീ കണ്ടവയെയും, [49]
[ഇപ്പോൾ] ഉള്ളവയെയും, [50] ഇ
നിമേൽ ഉണ്ടാകുവാനുള്ളവയെ
യും എഴുതുക;
൨൦ എന്റെ വലത്തുകയ്യിൽ നീ
കണ്ട ഏഴ [51] നക്ഷത്രങ്ങളുടെ ര
ഹസ്യത്തെയും, [52] ഏഴ പൊൻ നി
ലവിളക്കുകളുടെ വസ്തുതയെയും
തന്നെ. ആ ഏഴ നക്ഷത്രങ്ങൾ
ആ ഏഴ സഭകളുടെ [53] ദൂതന്മാർ
ആകുന്നു: നീ കണ്ടിട്ടുള്ള [54] ആ
ഏഴ നിലവിളക്കുകൾ ആ ഏഴ
സഭകളും ആകുന്നു.

## ൨ അദ്ധ്യായം.

൧ എഫേസുസിലും, ൮ സ്മുർന്നായിലും, ൧൨ പെർഗ്ഗമുസിലും, ൧൮ തീയത്തീറായിലുമുള്ള സഭകളിലെ ദൂതന്മാൎക്കുള്ള ദൈവദൂത്യന്മാൎക്ക എന്ത എഴുതെണമെന്ന കല്പിച്ചിരിക്കുന്നു എന്നുള്ളത; അവയിൽ പ്രശംസിക്കപ്പെടുകയൊ കുറവായി കാണപ്പെടുകയൊ ചെയ്യുന്നത ഇന്നത എന്നുള്ളത.

എഫേസുസിലെ സഭയുടെ ദൂത
ന്ന എഴുതുക: [1] ഏഴ നക്ഷത്രങ്ങ
ളെ തന്റെ വലത്തുകയ്യിൽ പി
ടിച്ചിരിക്കുന്നവനായി, [2] ഏഴ
പൊൻ നിലവിളക്കുകളുടെ നടു
വിൽ നടക്കുന്നവനായവൻ ഈ
കാൎയ്യങ്ങളെ പറയുന്നു;
൨ നിന്റെ ക്രിയകളെയും, നി
ന്റെ പ്രയത്നത്തെയും, നിന്റെ
ക്ഷമയെയും, നിനക്ക ദോഷമു
ള്ളവരെ സഹിച്ചു കൂടാ എന്നും,
അപ്പോസ്തോലന്മാർ അല്ലാതെ
ഇരിക്കുമ്പോൾ, [3] തങ്ങൾ അ
പ്പോസ്തോലന്മാരെന്ന പറയുന്ന
വരെ [4] നീ ശോധന ചെയ്തു, അ
വരെ വ്യാജക്കാരെന്ന കണ്ടെ
ത്തി എന്നും;
൩ നീ സഹിച്ചു എന്നും, നി
നക്ക ക്ഷമ ഉണ്ടെന്നും, നീ [5] ത
ളൎന്നുപോകാതെ, എന്റെ നാമ
ത്തിൻ നിമിത്തം അദ്ധ്വാനപ്പെ
ട്ടു എന്നും [6] ഞാൻ അറിഞ്ഞിരി
ക്കുന്നു.
൪ എങ്കിലും നീ നിന്റെ ആ
ദ്യ സ്നേഹത്തെ വിട്ടുകളഞ്ഞു എ
ന്ന നിന്റെ നേരെ, എനിക്ക ഉ
ണ്ട.
൫ ആയതുകൊണ്ട നീ എവി
ടെ നിന്ന വീണിരിക്കുന്നു എ
ന്ന നീ ഓൎത്ത, അനുതാപപ്പെട്ടു
ആദ്യ ക്രിയകളെ ചെയ്ക: [7] അ

44. യെശാ. ൪൧: ൪. ൪൪: ൬. ൪൮: ൧൨. അറി. ൧: ൧൧. ൨: ൮. ൨൨: ൧൩. 45. റോമാ. ൬: ൯. 46. അറി. ൪: ൯. ൫: ൧൪. 47. സങ്കീ. ൬൮: ൨൦. അറി. ൨൦: ൧. 48. അറി. ൧: ൧൨. 49. അറി. ൨: ൧. 50. അറി ൪: ൧. 51. അറി. ൧: ൧൬. 52. അറി. ൧: ൧൨. 53. മലാ. ൨: ൭. അറി. ൨: ൧. 54. സെഖ. ൪: ൨. മത്താ. ൫: ൧൫. ഫിലി. ൨: ൧൫.

1. അറി. ൧: ൧൬, ൨൦. 2. അറി ൧: ൧൩. 3. ൨ കോറി. ൧൧: ൧൩. ൨ പത്രൊ. ൨: ൧. 4. ൧ യോഹ. ൪: ൧. 5. ഗലാ. ൬: ൯. എബ്രാ. ൧൨: ൩, ൫. 6. സങ്കീ. ൧: ൬. അറി. ൨: ൯, ൧൩, ൧൯. ൩: ൧, ൮, ൧൫. 7. മത്താ. ൨൧: ൪൧, ൪൩.

ല്ലെങ്കിൽ നീ അനുതാപപ്പെടാതെ
ഇരുന്നാൽ, ഞാൻ നിന്റെ അടു
ക്കൽ വേഗത്തിൽ വന്ന, നിന്റെ
നിലവിളക്കിനെ അതിന്റെ സ്ഥ
ലത്തുനിന്ന നീക്കിക്കളയും.
൬ എന്നാൽ ഞാനും വെറുക്കു
ന്ന [8] നിക്കോൽമതക്കാരുടെ ക്രി
യകളെ നീ വെറുക്കുന്നു എന്നുള്ള
ത നിനക്ക ഉണ്ട.
൭ ആത്മാവ സഭകളോട പറ
യുന്നത എന്തെന്ന [9] ചെവിയു
ള്ളവൻ കേൾക്കട്ടെ; ജയിക്കുന്ന
വന ദൈവത്തിന്റെ പറുദീസാ
യുടെ നടുവിൽ നില്ക്കുന്ന [10] ജീ
വന്റെ വൃക്ഷത്തിൽനിന്ന ഭക്ഷി
പ്പാൻ ഞാൻ കൊടുക്കും.
൮ ഈ സ്മിർന്നായിലെ സഭയുടെ
ദൂതന്ന എഴുതുക; മരിച്ചവനും ജീ
വിച്ചിരിക്കുന്നവനുമായി, [12] ആ
ദ്യനും അന്ത്യനുമായവൻ ഈ കാ
ൎയ്യങ്ങളെ പറയുന്നു;
൯ [13] ഞാൻ നിന്റെ ക്രിയക
ളെയും, കഷ്ടതയെയും, ദാരിദ്ര്യ
ത്തെയും, [14] (നീ സമ്പന്നനാകു
ന്നു താനും) [15] തങ്ങൾ യെഹൂദ
ന്മാരെന്ന പറയുന്നു എങ്കിലും,
[യെഹൂദന്മാർ] അല്ല, [16] സാത്താ
ന്റെ പള്ളിയാകുന്നവരുടെ ദൂ
ഷണത്തെയും അറിഞ്ഞിരിക്കു
ന്നു.
൰ നീ സഹിപ്പാനുള്ളവ [17] ഒ
ന്നും ഭയപ്പെടേണ്ടാ: കണ്ടാലും,
നിങ്ങൾ പരീക്ഷിക്കപ്പെടുവാനാ
യിട്ടു, പിശാച നിങ്ങളിൽ ചില
രെ കാരാഗൃഹത്തിലാക്കുവാനി
രിക്കുന്നു; നിങ്ങൾക്ക പത്ത ദിവ
സം ഉപദ്രവമുണ്ടാകുകയും ചെ
യ്യും; [18] നീ മരണം വരെക്കും വി
ശ്വസ്തനായിരിക്ക, എന്നാൽ ഞാ
ൻ നിനക്ക [19] ജീവന്റെ കിരീട
ത്തെ തരും.
൰൧ ആത്മാവ സഭകളോട പ
റയുന്നത എന്തെന്ന ചെവിയു
ള്ളവൻ കേൾക്കട്ടെ; ജയിക്കുന്ന
വൻ [21] രണ്ടാമത്തെ മരണത്താൽ
ഉപദ്രവപ്പെടുകയില്ല.
൰൨ ഈ പെർഗ്ഗമുസിലെ സഭയു
ടെ ദൂതന്ന എഴുതുക; മൂൎച്ചയുള്ള
[22] ഇരുവായ്ത്തലവാളുള്ളവൻ ഈ
കാൎയ്യങ്ങളെ പറയുന്നു:
൰൩ ഞാൻ [23] നിന്റെ ക്രിയ
കളെയും, നീ പാൎക്കുന്നത [24] സാ
ത്താന്റെ സിംഹാസനം ഉള്ളു
ഇടമെന്നും, നീ എന്റെ നാമ
ത്തെ മുറുകെ പിടിച്ചിരിക്കുന്നു
എന്നും, അന്തിപ്പാസ എന്റെ
വിശ്വസ്ത രക്ത സാക്ഷിക്കാര
നായ ദിവസങ്ങളിലും നീ എ
ന്നിലുള്ള വിശ്വാസത്തെ തള്ളി
പ്പറയാതെ ഇരുന്നു എന്നും അ
റിഞ്ഞിരിക്കുന്നു, അവൻ നി
ങ്ങളുടെ ഇടയിൽ കൊല്ലപ്പെട്ടു;
സാത്താൻ വസിക്കുന്ന ഇടത്ത
തന്നേ.

8. അറി. ൨: ൰൭ 9. മത്താ. ൰൧: ൰൫. ൰൩: ൯, ൩൰. അറി. ൨: ൰൧, ൰൭, ൨൯. ൩: ൬, ൰൩, ൨൨. ൰൩: ൯. 10 ആല്യ. ൨: ൯ 11. അറി. ൨൨: ൨, ൰൪. 12. അറി. ൧: ൮, ൰൭, ൰൮. 13. അറി. ൨: ൨. 14. ല്യ. ൰൨: ൨൧. ൧ തീമൊ. ൬: ൰൭. യാക്കോ. ൨: ൫. 15. റോമാ. ൨: ൰൭, ൨൮, ൨൯. ൯: ൬. 16. അറി. ൩: ൯. 17. മത്താ. ൰൦: ൨൨. 18. മത്താ: ൨൪: ൰൩. 19. യാക്കോ. ൧: ൰൨. അറി. ൩: ൰൧. 20. അറി. ൨: ൭. ൰൯: ൯. 21. അറി. ൨൦. ൰൪. ൨൧: ൮. 22. അറി. ൧: ൰൬. 23. അറി. ൨: ൨. 24. അറി. ൨: ൯.

൧൪ എന്നാലും നിന്റെ നേരെ
ഇനിക്ക കുറെ കാൎയ്യങ്ങൾ ഉണ്ടു,
വിഗ്രഹ പൂജിതങ്ങളെ [25] ഭക്ഷി
പ്പാനും, [26] വേശ്യാദോഷം ചെ
യ്യാനും, ഇസ്രായേൽ പുത്രന്മാരു
ടെ മുൻപാകെ ഒരു വിരുദ്ധത്തെ
ഉണ്ടാക്കുവാൻ ബാലാക്കിന ഉ
പദേശിച്ച [27] ബാലാമിന്റെ ഉ
പദേശത്തെ പ്രമാണിക്കുന്നവർ
അവിടെ നിനക്ക ഉണ്ടു. എന്നുള്ള
തു തന്നെ.
൧൫ അപ്രകാരം തന്നേ [28] നി
ക്കോലമതക്കാരുടെ ഉപദേശ
ത്തെ പ്രമാണിക്കുന്നവരും നി
നക്ക ഉണ്ടു, ആയതിനെ ഞാൻ
വെറുക്കുന്നു.
൧൬ അനുതാപപ്പെടുക; ആയ
തല്ല എങ്കിൽ ഞാൻ നിന്റെ അ
ടുക്കൽ വേഗത്തിൽ വരും, എ
ന്റെ വായിലെ വാൾ കൊണ്ടു
അവരോട [29] യുദ്ധം ചെയ്കയും
ചെയ്യും.
൧൭ ആത്മാവ സഭകളോട പ
റയുന്നത എന്തെന്ന [30] ചെവിയു
ള്ളവൻ കേൾക്കട്ടെ: ജയിക്കുന്ന
വന ഞാൻ മറെഞ്ഞിരിക്കുന്ന മ
ന്നായിൽ നിന്ന ഭക്ഷിപ്പാൻ
കൊടുക്കും, അവന ഒരു വെളു
ത്ത കല്ലിനെയും, ആ കല്ലിൽ
എഴുതപ്പെട്ടതായി, അതിനെ
കൈക്കൊള്ളുന്നവനല്ലാതെ ആ
രും അറിയാത്തതായുള്ളോരു [31] പു
തിയ നാമത്തെയും കൊടുക്കും.
൧൮ ത്രീയത്തീറായിലെ സഭയു
ടെ ദൂതന്ന എഴുതുക; അഗ്നിജ്വാ
ലപോലെ [32] കണ്ണുകളും, നല്ല പി
ച്ചളെക്ക സമമായിരിക്കുന്ന പാ
ദങ്ങളുമുള്ള ദൈവപുത്രൻ ൦രം കാ
ൎയ്യങ്ങളെ പറയുന്നു:
൧൯ [33] ഞാൻ നിന്റെ ക്രിയ
കളെയും, സ്നേഹത്തെയും, ശുശ്രൂ
ഷയെയും വിശ്വാസത്തെയും,
നിന്റെ ക്ഷമയെയും, നിന്റെ
ഒടുക്കത്തെ പ്രവൃത്തികൾ മുൻപി
ലത്തവയെക്കാൾ അധികമെന്നു
ള്ളതിനെയും അറിഞ്ഞിരിക്കുന്നു.
൨൦ എങ്കിലും നിന്റെ നേരെ
ഇനിക്ക കുറെ കാൎയ്യങ്ങൾ ഉണ്ടു;
അതെന്തെന്നാൽ [34] വേശ്യാദോ
ഷം ചെയ്യുന്നതിനും വിഗ്രഹപൂ
ജിതങ്ങളെ ഭക്ഷിക്കുന്നതിനുമാ
യിട്ടു എന്റെ ദാസന്മാരെ പഠി
പ്പിപ്പാനും, വഞ്ചിപ്പാനും തന്നെ
ത്താൻ ഒരു ദീൎഘദൎശിനി എന്ന
പറയുന്ന [35] യെസബേൽ എന്ന
സ്ത്രീയെ നീ സമ്മതിക്കുന്നു.
൨൧ അവൾക്ക തന്റെ വേശ്യാ
ദോഷത്തെ വിട്ടു [36] അനുതാപ
പ്പെടുവാൻ ഞാൻ ഇടകൊടുത്തു;
അവൾ അനുതാപപ്പെട്ടതുമില്ല.
൨൨ കണ്ടാലും ഞാൻ അവളെ
കിടക്കയിലേക്കും, അവളോട കൂ
ടെ വ്യഭിചാരം ചെയ്യുന്നവർ ത
ങ്ങളുടെ ക്രിയകളെ വിട്ടു അനുതാ

25. നടപ്പ ൧൫: ൨൯ ൧ കോറി. ൮: ൯, ൧൦. ൧൦: ൧൯, ൨൦. അറി. ൨: ൨൦. 26. ൧ കോറി. ൬: ൧൩ 27. ൪ മോ. ൨൪: ൧൪. ൨൫: ൧. ൩൧: ൧൬. ൨ പത്രോ. ൨: ൧൫. യെഹൂ. ൧൧. 28 അറി. ൨: ൬ 29. ഏശാ. ൧൧: ൪. ൨ തെസ്സ. ൨: ൮. അറി. ൧: ൧൬. ൧൯: ൧൫, ൨൧. 30. അറി. ൨: ൭, ൧൧. 31. അറി. ൩: ൧൨. ൧൯: ൧൨. 32. അറി. ൧: ൧൪, ൧൫. 33. അറി ൨: ൨. 34. പുറ. ൩൪: ൧൫. നടപ്പ. ൧൫: ൨൦, ൨൯. ൧ കോറി. ൧൦: ൧൯, ൨൦. അറി. ൨: ൧൪. 35. ൧ രാജാ. ൧൬: ൩൧. ൨൧: ൨൫. ൨ രാജാ. ൯: ൭. 36. റോമാ. ൨: ൪. അറി. ൯: ൨൦.

പപ്പെടുന്നില്ല എങ്കിൽ, അവരെ
അതികഷ്ടതയിലേക്കും ആക്കിക്ക
ളയും.
൨൩ അവരുടെ മക്കളെ ഞാൻ
മരണം കൊണ്ട കൊന്നുകളയും;
[37]ഞാൻ അന്തിരിന്ദ്രിയങ്ങളെയും
ഹൃദയങ്ങളെയും ശോധന ചെയ്യു
ന്നവനെന്ന സഭകളെല്ലാം അറി
യും: നിങ്ങളുടെ പ്രവൃത്തികളിൻ
പ്രകാരം നിങ്ങളിൽ ഒരോരുത്ത
ന [38] ഞാൻ നല്കുകയും ചെയ്യും.
൨൪ എന്നാൽ നിങ്ങളോടും, തി
യത്തീറായിൽ ഈ ഉപദേശ
ത്തെ പ്രാപിക്കാത്തവരായും, അ
വർ പറയുന്നത പോലെ സാ
ത്താന്റെ അഗാധങ്ങളെ അറി
ഞ്ഞിട്ടില്ലാത്തവരായും ഇരിക്കുന്ന
ശേഷമുള്ളവരോട എല്ലാവരോടും
ഞാൻ പറയുന്നു, [39] ഞാൻ നി
ങ്ങളിൽ മറ്റൊരു ഭാരത്തെയും
വെക്കയില്ല.
൨൫ എന്നാൽ [40] നിങ്ങൾക്കുള്ള
തിനെ ഞാൻ വരുവോളത്തിന
മുറുകെ പിടിപ്പിൻ.
൨൬ ജയിക്കയും അവസാന
ത്തോളം [41] എന്റെ ക്രിയകളെ
പ്രമാണിക്കയും ചെയ്യുന്നവ
ന്നൊ [42] അവന ഞാൻ എന്റെ
പിതാവിൽനിന്ന പ്രാപിച്ചത
പോലെ തന്നെ ജാതികളുടെ
മേൽ അധികാരത്തെ കൊടുക്കും:
൨൭ [43] അവൻ ഒരു ഇരിമ്പു
കോൽകൊണ്ട അവരെ ഭരിക്കും;
അവർ കുശവന്റെ പാത്രങ്ങൾ
പോലെ നുറുങ്ങിപ്പോകും.
൨൮ ഞാൻ അവന [44] ഉദയ ന
ക്ഷത്രത്തെ കൊടുക്കയും ചെയ്യും.
൨൯ ആത്മാവ സഭകളോട പ
റയുന്നത എന്തെന്ന [45] ചെവി
യുള്ളവൻ കേൾക്കട്ടെ.

## ൩ അദ്ധ്യായം.

൧ സർദീസിലെയും, ൭ ഫീലദെല്പിയായിലെ
യും, ൧൪ ലെയൊദിക്കെയായിലെയും സഭ
കൾക്കുള്ള ലേഖനങ്ങൾ.

സർദീസിലുള്ള സഭയുടെ ദൂതന്ന
എഴുതുക; ദൈവത്തിന്റെ ഏഴ
ആത്മാക്കളും ഏഴ നക്ഷത്രങ്ങളും
[1] ഉള്ളവൻ ഈ കാൎയ്യങ്ങളെ പറ
യുന്നു, ജീവനോടിരിക്കുന്നു എ
ന്ന ഒരു പേർ നിനക്ക ഉണ്ട, എ
ങ്കിലും നീ [2] മരിച്ചിരിക്കുന്നു എ
ന്ന [3] നിന്റെ ക്രിയകളെ ഞാൻ
അറിയുന്നു.
൨ ജാഗരണപ്പെട്ടിരിക്കയും, മ
രിക്കുമാറായ ശേഷിപ്പുകളെ
സ്ഥിരപ്പെടുത്തുകയും ചെയ്ക: എ
ന്തുകൊണ്ടെന്നാൽ ഞാൻ നി
ന്റെ ക്രിയകളെ ദൈവത്തിന്റെ
മുൻപാകെ പൂൎണ്ണതപ്പെട്ടവയായി
കണ്ടിട്ടില്ല.

37. ൧ ശമു ൧൬: ൭. ൧ നാളാ ൨൮: ൯. ൨൯: ൧൭. ൨ നാളാ. ൬: ൩൦. സങ്കീ. ൭: ൯. യറ. ൧൧: ൨൦. ൧൭: ൧൦. ൨൦: ൧൨. യോഹ. ൨: ൨൪, ൨൫. നടപ്പ. ൧: ൨൪. റോമാ. ൮: ൨൭. 38. സങ്കീ. ൬൨: ൧൨. മത്താ. ൧൬: ൨൭. റോമാ. ൨: ൬. ൧൪: ൧൨. ൨ കോറി. ൫: ൧൦. ഗലാ. ൬: ൫. അറി. ൨൦: ൧൨. 36. നടപ്പ. ൧൫: ൨൮. 40. അറി. ൩: ൧൧. 41. യോഹ. ൬: ൨൯. ൧ യോഹ. ൩: ൨൩. 42. മത്താ. ൧൯: ൨൮. ലൂ ൨൨: ൨൯, ൩൦. ൧ കോറി ൬: ൩. അറി. ൩: ൨൧. ൨൦: ൪. 43. സങ്കീ. ൨: ൮, ൯. ൪൯: ൧൪. ദാനി. ൭: ൨൨. അറി. ൧൨: ൫. ൧൯: ൧൫. 44. ൨ പത്രൊ. ൧: ൧൯. അറി. ൨൨: ൧൬. 45. അറി. ൨: ൭.

1. അറി. ൧: ൪, ൧൬. ൪: ൫. ൫: ൬. 2. എഫെ. ൨: ൧, ൫. ൧ തിമൊ. ൫: ൬. 3. അറി ൨: ൨.

൩ ആയതുകൊണ്ടു നീ [4]എങ്ങി
നെ കൈക്കൊൾകയും കേൾക്ക
യും ചെയ്തു എന്ന ഓൎത്തു, മുറു
കപ്പിടിക്ക, [5]അനുതപിക്കയും
ചെയ്ക. എന്നാൽ [6]നീ ജാഗര
ണം ചെയ്കയില്ല എങ്കിൽ, ഒരു
കള്ളൻ എന്ന പോലെ ഞാൻ
നിന്റെ നേരെ വരും, ഞാൻ
നിന്റെ നേരെ ഏത സമയത്ത
വരും എന്ന നീ അറികയുമില്ല.

൪ തങ്ങടെ വസ്ത്രങ്ങളെ [7]അ
ഴുക്കാക്കാത്ത കുറയ [8]നാമങ്ങൾ
നിനക്ക സൎദ്ദീസിലും ഉണ്ടു: അ
വർ യോഗ്യന്മാരാകയാൽ, [9]വെ
ള്ളയുടുപ്പു ധരിച്ചു എന്നോടു കൂടെ
നടക്കും.

൫ ജയിക്കുന്നവനോ, [10]അവൻ
വെണ്മയുള്ള വസ്ത്രങ്ങളാൽ ധരി
പ്പിക്കപ്പെടും: ഞാൻ അവന്റെ
നാമത്തെ [11]ജീവന്റെ പുസ്തക
ത്തിൽനിന്ന [12]മായിച്ചുകളകയു
മില്ല, എന്നാൽ ഞാൻ അവന്റെ
നാമത്തെ എന്റെ പിതാവിന്റെ
മുൻപാകെയും, അവന്റെ ദൂത
ന്മാരുടെ മുൻപാകെയും [13]ഏറ്റു
പറയും:

൬ ആത്മാവ സഭകളോടു പറ
യുന്നത എന്തെന്ന [14]ചെവിയു
ള്ളവൻ കേൾക്കട്ടെ.

൭ പിന്നെ ഫിലദെല്പിയായി
ലെ സഭയുടെ ദൂതന്ന എഴുതുക;
[15]പരിശുദ്ധനും, [16]സത്യവാനും
ദാവീദിന്റെ താക്കോലുള്ളവനു
മായി, ആരും അടെക്കാത്തവണ്ണം
[17]തുറക്കുകയും, ആരും തുറക്കാത്ത
വണ്ണം [19]അടെക്കുകയും ചെയ്യുന്ന
വൻ ഇവ കാൎയ്യങ്ങളെ പറയുന്നു:

൮ [20]ഞാൻ നിന്റെ ക്രിയക
ളെ അറിഞ്ഞിരിക്കുന്നു: കണ്ടാലും
ഞാൻ നിന്റെ മുൻപാകെ [21]ഒരു
തുറക്കപ്പെട്ട വാതിലിനെ വെച്ചി
രിക്കുന്നു, അതിനെ ആൎക്കും അ
ടെപ്പാൻ കഴികയുമില്ല: അതെന്തു
കൊണ്ടെന്നാൽ നിനക്ക കുറ
ഞ്ഞൊരു ശക്തിയുണ്ടു, നീ എ
ന്റെ വചനത്തെ പ്രമാണിക്ക
യും, എന്റെ നാമത്തെ തള്ളിപ്പ
റയാതെ ഇരിക്കയും ചെയ്തു.

൯ ഇതാ യഹൂദന്മാരല്ലാതെയി
രുന്നിട്ടും തങ്ങൾ യെഹൂദന്മാരെ
ന്ന അസത്യം പറയുന്നവരായ
[22]സാത്താൻ പള്ളിക്കാരിൽനിന്ന
[ചിലരെ] ഞാൻ തരും; കണ്ടാലും,
ഞാൻ, അവർ നിന്റെ പാദങ്ങ
ളുടെ മുൻപാകെ വന്ന വന്ദിക്ക
യും, ഞാൻ നിന്നെ സ്നേഹിച്ചു എ
ന്ന അറികയും, [23]ചെയ്യുമാറാക്കും.

൧൦ നീ എന്റെ ക്ഷമയുടെ വ
ചനത്തെ പ്രമാണിച്ചതുകൊണ്ടു;
[24]നിന്നെ ഞാനും [25]ഭൂമിയിൽ

4. ൧ തിമോ. ൩: ൨. ൨ തിമോ. ൧: ൧൩. അറി. ൩: ൧൧. 5. അറി. ൩: ൧൯. 6. മത്താ. ൨൪: ൪൨, ൪൩. ൨൫: ൧൩. മൎക്കോ. ൧൩: ൩൩ ല്ല. ൧൨: ൩൯, ൪൦. ൧ തെസ്സ. ൫: ൨, ൩. ൨ പത്രോ. ൩: ൧൦. അറി. ൧൬: ൧൫. 7. യെഹൂ. ൨൩. 8. നടപ്പ ൧: ൧൫. 9. അറി. ൪: ൪. ൬: ൧൧. ൭: ൯, ൧൩. 10. അറി ൧൯: ൮. 11. ഫിലി. ൪: ൩. അറി. ൧൩: ൮. ൧൭: ൮. ൨൦: ൧൨. ൨൧: ൨൭. 12. പുറ. ൩൨: ൩൨. സങ്കീ. ൬൯: ൨൮. 13. മത്താ ൧൦: ൩൨. ല്ല. ൧൨: ൮. 14. അറി ൨: ൭. 15. നടപ്പ. ൩: ൧൪. 16. ൧ യോഹ. ൫. ൨൦. അറി. ൧: ൫. ൩: ൧൪. ൬: ൧൦. ൧൯: ൧൧. 17. എശാ. ൨൨: ൨൨. ല്ല. ൧: ൩൨. അറി. ൧: ൧൮. 18. മത്താ ൧൬: ൧൯. 19. യോബ. ൧൨: ൧൪. 20. അറി. ൩: ൧. 21. ൧ കോറി. ൧൬: ൯. ൨ കോറി ൨: ൧൨. 22. അറി. ൨: ൯. 23. എശാ. ൪൯: ൨൩. ൬൦: ൧൪. 24. ൨ പത്രോ. ൨: ൯. 25: എശാ. ൨൪: ൧൭.

വസിക്കുന്നവരെ പരീക്ഷിപ്പാ
നായിട്ട, [26] ഭൂലോകത്തിൽ ഒക്കെ
യും വരുമാറായിരിക്കുന്ന പരീ
ക്ഷാ സമയത്തിൽനിന്ന കാത്ത
രക്ഷിക്കും.
൧൧ കണ്ടാലും, ഞാൻ വേഗ
ത്തിൽ [27] വരുന്നു: ഒരുത്തനും [28]
നിന്റെ കിരീടത്തെ എടുക്കാതെ
ഇരിപ്പാൻ, നിനക്കുള്ളതിനെ [29]
മുറുകപ്പിടിച്ചുംകൊണ്ടിരിക്ക.
൧൨ ജയിക്കുന്നവനെ ഞാൻ
എന്റെ ദൈവത്തിന്റെ ആല
യത്തിൽ [30] ഒരു തൂണാക്കി തീ
ൎക്കും, അവൻ പിന്നെ പുറത്തു
പോകയുമില്ല: [31] ഞാൻ അവ
ന്റെ മേൽ എന്റെ ദൈവത്തി
ന്റെ നാമത്തെയും, എന്റെ
ദൈവത്തിങ്കൽ നിന്ന സ്വൎഗ്ഗ
ത്തിൽനിന്ന ഇറങ്ങുന്ന [32] പുതി
യ യെറുശലേമാകുന്ന എൻ
ദൈവത്തിൻ പട്ടണത്തിന്റെ
നാമത്തെയും, എന്റെ [33] പു
തിയ നാമത്തെയും എഴുതുകയും
ചെയ്യും.
൧൩ ആത്മാവ സഭകളോട പ
റയുന്നത എന്തെന്ന [34] ചെവിയു
ള്ളവൻ കേൾക്കട്ടെ,
൧൪ ലയോദിക്കെയായിലേ സ
ഭയുടെ ദൂതന്ന എഴുതുക; [35] വി
ശ്വസ്തനും സത്യവാനുമായുള്ള സാ
ക്ഷിയായി [36] ദൈവത്തിന്റെ
സൃഷ്ടിയുടെ ആദിയാകുന്ന ആ
മെൻ [37] ഇക്കാൎയ്യങ്ങളെ പറയു
ന്നു.
൧൫ നീ ശീതവാനുമല്ല, ഉഷ്ണ
വാനുമല്ല എന്ന നിന്റെ ക്രിയ
കളെ [38] ഞാൻ അറിയുന്നു: ഒന്നു
കിൽ നീ ശീതവാനായി അല്ലെ
ങ്കിൽ ഉഷ്ണവാനായി ഇരുന്നാൽ
കൊള്ളായിരുന്നു.
൧൬ എന്നാൽ ഇങ്ങിനെ നീ
ശീതവാനുമല്ല ഉഷ്ണവാനുമല്ല, ശീ
തോഷ്ണവാൻ ആകയാൽ, ഞാൻ
നിന്നെ എന്റെ വായിൽനിന്ന
ഛൎദ്ദിച്ചുകളയും.
൧൭ [39] ഞാൻ സമ്പന്നൻ ത
ന്നെ, ദ്രവ്യസമൃദ്ധിയുള്ളവൻ ആ
കുന്നു എന്നും, ഇനിക്ക ഒന്നിനുംമു
ട്ടില്ല എന്നും നീ പറയുന്നുവെല്ലോ;
എന്നാൽ നീ ദുഃഖിതനും, അരിഷ്ട
നും, ദരിദ്രനും, കുരുടനും, നഗ്നനും
ആകുന്നു എന്ന അറിയുന്നില്ല.
൧൮ നീ സമ്പന്നനാകേണ്ടു
ന്നതിന അഗ്നിയിൽ ശോധന
ചെയ്യപ്പെട്ട പൊന്നിനെയും, നി
ന്റെ നഗ്നതയുടെ ലജ്ജ കാണ
പ്പെടാതെ, നീ ഉടുക്കേണ്ടുന്നതി
ന [40] വെള്ള വസ്ത്രങ്ങളെയും [41] എ
ന്നോട വിലെക്ക വാങ്ങിപ്പാനും,
നീ കാഴ്ചയെ പ്രാപിക്കേണ്ടുന്ന
തിന നിന്റെ കണ്ണുകൾക്ക അ
ഞ്ജനം എഴുതുവാനും ഞാൻ നി
ന്നോട ആലോചന പറയുന്നു.
൧൯ ഞാൻ [42] സ്നേഹിക്കുന്ന

26 ലൂ. ൨: ൧. 27. ഫിലി. ൪: ൫. അറി. ൧: ൩. ൨൨: ൭, ൧൨, ൨൦. 28. അറി. ൨: ൧൦. 29. അറി ൨: ൨൫. ൩: ൩. 30. ൧ രാജാ ൭: ൨൧. ഗലാ. ൨: ൯. 31. അറി. ൨: ൧൭. ൧൪: ൧. ൨൨: ൪. 32. ഗലാ. ൪: ൨൬. എബ്രാ. ൧൨: ൨൨. അറി. ൨൧: ൨, ൧൦. 33. അറി. ൨൨: ൪. 34. അറി ൨: ൭. 35. അറി. ൧: ൫. ൩: ൭. ൧൯: ൧൧. ൨൨: ൬. 36. കൊലൊ ൧: ൧൫. 37. ഏശാ ൬൫: ൧൬. 38. അറി. ൩: ൧. 39. ഹൊശെ. ൧൨: ൮. ൧ കൊറി ൪: ൮. 40. ൨ കൊറി ൫: ൩. അറി ൭: ൧൩. ൧൬: ൧൫. ൧൯: ൮. 41. ഏശാ. ൫൫: ൧. മത്താ. ൧൩: ൪൪. ൨൫: ൯. 42. യോബ. ൫: ൧൭. സുഭാ. ൩: ൧൧, ൧൨. എബ്രാ. ൧൨: ൫, ൬. യാക്കോ. ൧: ൧൨.

വരെ എല്ലാം ശാസിക്കയും ശി
ക്ഷിക്കയും ചെയ്യുന്നു: അതുകൊ
ണ്ട നീ ശുഷ്കാന്തിയുള്ളവനായി
രിക്ക, അനുതപിക്കയും ചെയ്ക.
൨൦ കണ്ടാലും, [43] ഞാൻ വാതി
ല്ക്കൽനിന്ന, മുട്ടുന്നു; [44] ആരെ
ങ്കിലും എന്റെ ശബ്ദത്തെ കേട്ട,
വാതിലിനെ തുറക്കുന്നു എങ്കിൽ,
[45] ഞാൻ അവന്റെ അടുക്കൽ
അകത്തുവന്ന, അവനോടും അ
വൻ എന്നോടും കൂടെ അത്താഴം
കഴിക്കും.
൨൧ ജയിക്കുന്നവന എന്നോ
ടുകൂടെ [46] എന്റെ സിംഹാസന
ത്തിന്മേൽ ഇരിപ്പാൻ ഞാൻ ന
ല്കും, ഞാനും ജയിച്ച, എന്റെ
പിതാവിനോടു കൂടെ അവന്റെ
സിംഹാസനത്തിന്മേൽ ഇരിക്കു
ന്നപ്രകാരം തന്നെ.
൨൨ ആത്മാവ സഭകളോട പ
റയുന്നത എന്തെന്ന [47] ചെവിയു
ള്ളവൻ കേൾക്കട്ടെ.

## ൪ അദ്ധ്യായം.

൧ യോഹനാൻ സ്വൎഗ്ഗത്തിൽ ദൈവത്തി
ന്റെ സിംഹാസനത്തെയും, ഇരുപത്തുനാ
ല മൂപ്പന്മാരെയും, ൬ മുൻപിലും പിൻപി
ലും കണ്ണുകൾ നിറഞ്ഞ നാലജീവജന്തുക്ക
ളെയും കാണുന്നത. ൧൦ മൂപ്പന്മാർ തങ്ങളു
ടെ കിരീടങ്ങളെ ഇട്ടുകളകയും, സിം
ഹാസനത്തിന്മേൽ ഇരുന്നവനെ വന്ദിക്ക
യും ചെയ്യുന്നത.

ഇതിന്റെ ശേഷം ഞാൻ കണ്ടു
ത [എന്തെന്നാൽ] ഇതാ സ്വൎഗ്ഗ
ത്തിൽ ഒരു വാതിൽ തുറന്നിരുന്നു;
അപ്പോൾ കാഹളത്തിന്റെ എ
ന്നപോലെ ഞാൻ കേട്ട [1] ആദ്യ
ശബ്ദം എന്നോട സംസാരിച്ച,
നീ [2] ഇവിടെ കരേറി വരിക, ഇ
നിമേൽ ഉണ്ടാകുവാനിരിക്കുന്ന
കാൎയ്യങ്ങളെ [3] ഞാൻ നിനക്ക കാ
ട്ടിത്തരും എന്ന പറഞ്ഞു.
൨ ഉടൻ തന്നെ [4] ഞാൻ ആ
ത്മാവിൽ ആയി: അപ്പോൾ ക
ണ്ടാലും, [5] സ്വൎഗ്ഗത്തിൽ ഒരു സിം
ഹാസനം വെക്കപ്പെട്ടിരുന്നു, ആ
സിംഹാസനത്തിന്മേൽ [ഒരുത്ത
ൻ] ഇരുന്നിരുന്നു.
൩ ഇരുന്നവൻ കാഴ്ചെക്ക യ
സ്പിക്കല്ലിനോടും പത്മരാഗത്തോ
ടും സദൃശനായിരുന്നു: സിംഹാ
സനത്തിന്റെ ചുറ്റും കാഴ്ചെക്ക
മരതകത്തോട സമമായ [6] ഒരു
ആകാശവില്ലും,
൪ [7] സിംഹാസനത്തിന്റെ ചു
റ്റും ഇരുപത്തുനാല പീഠങ്ങളും
[ഉണ്ടായിരുന്നു:] ആ പീഠങ്ങളിൽ
[8] വെള്ളവസ്ത്രങ്ങൾ ധരിച്ച ഇ
രുപത്തുനാല മൂപ്പന്മാർ ഇരിക്കു
ന്നതിനെ ഞാൻ കണ്ടു; [9] അവൎക്ക
തങ്ങളുടെ തലകളിന്മേൻ പൊൻ
കിരീടങ്ങളും ഉണ്ടായിരുന്നു.
൫ സിംഹാസനത്തിൽനിന്ന
[10] മിന്നലുകളും, ഇടിമുഴക്കങ്ങളും,
ശബ്ദങ്ങളും പുറപ്പെട്ടു: ദൈവ
ത്തിന്റെ [11] ഏഴ ആത്മാക്കളായ

43. ശല.പാട്ടു. ൫: ൨. 44. ലൂ ൧൨: ൩൭. 45. യോഹ. ൧൪: ൨൩ 46. മത്താ. ൧൯: ൨൮. ലൂ. ൨൨: ൩൦. ൧ കൊറി. ൬: ൨. ൨ തിമൊ. ൨: ൧൨. അറി. ൨: ൨൬, ൨൭. 47. അറി. ൨: ൭.

1. അറി. ൧: ൧൦. 2. അറി. ൧൧: ൧൨. 3. അറി. ൧: ൧൯. ൨൨: ൬ 4. അറി. ൧: ൧൦. ൧൭: ൩. ൨൧: ൧൦. 5. എശാ. ൬: ൧. യറ. ൧൭: ൧൨. ഹെസ. ൧: ൨൬. ദാനി. ൭: ൯. 6. ഹെസ. ൧: ൨൮. 7. അറി. ൧൧: ൧൬. 8. അറി. ൩: ൪, ൫. ൬: ൧൧, ൭: ൯, ൧൩, ൧൪. ൧൯: ൧൪. 9 അറി. ൪: ൧൦. 10. അറി. ൮: ൫. ൧൬: ൧൮. 11. അറി. ൧: ൪. ൩: ൧. ൫: ൬.

[12] ഏഴു ദീപട്ടികളും സിംഹാസന
ത്തിന്റെ മുൻപാകെ ജ്വലിച്ചു
കൊണ്ടിരുന്നു.

൬ സിംഹാസനത്തിന്റെ മുൻ
പാകെ പളുങ്കിനോട സമമായ[13]ഒ
രു സ്ഫടികക്കടലും, [14]സിംഹാസന
ത്തിന്റെ നടുവിലും സിംഹാസന
ത്തിന്റെ ചുറ്റിലും, മുൻപുറവും [15]
പിൻപുറവും കണ്ണുകൾ കൊണ്ട
നിറഞ്ഞ നാല ജീവജന്തുക്കളും [ഉ
ണ്ടായിരുന്നു.]

൭ [16] ഒന്നാമത്തെ ജീവജന്തു ഒ
രു സിംഹത്തിന സദൃശമായും, ര
ണ്ടാമത്തെ ജീവജന്തു ഒരു കാ
ളക്കുട്ടിക്ക സദൃശമായും, മൂന്നാമ
ത്തെ ജീവജന്തു മനുഷ്യനെപ്പോ
ലെ മുഖമുള്ളതായും, നാലാമത്തെ
ജീവജന്തു പറക്കുന്ന കഴുകിന
സദൃശമായും [ഇരുന്നു.]

൮ ഒരൊ നാലജീവജന്തുക്കളിലും
ഓരോന്ന നാല പുറവും [17] ആ
റാറ ചിറകുള്ളതായും, [18] അകത്ത
കണ്ണുകൾകൊണ്ട നിറഞ്ഞതായു
മിരുന്നു; [19] ഇരുന്നവനും, ഇരിക്കു
ന്നവനും, വരുവാനിരിക്കുന്നവ
നുമായി, [20] സൎവ്വശക്തനായ ദൈ
വമാകുന്ന കൎത്താവ [21] പരിശു
ദ്ധൻ, പരിശുദ്ധൻ പരിശുദ്ധ
ൻ എന്ന പറഞ്ഞുകൊണ്ട, അവ
ക്ക രാവും പകലും വിശ്രാമമില്ലാ
തെയുമിരിക്കുന്നു.

൯ എന്നാൽ സിംഹാസനത്തി
ന്മേൽ ഇരുന്നവനായി, [22] എ
ന്നെന്നേക്കും ജീവിക്കുന്നവന
ആ ജീവജന്തുക്കൾ മഹത്വത്തെ
യും ബഹുമാനത്തെയും സ്തോത്ര
ത്തെയും കൊടുക്കുമ്പോൾ,

൧൦ [23] ഇരുപത്തുനാലു മൂപ്പന്മാർ
സിംഹാസനത്തിന്മേൽ ഇരുന്ന
വന്റെ മുൻപാകെ വീണ, എ
ന്നെന്നേക്കും ജീവിച്ചിരിക്കുന്ന
വനെ [24] വന്ദിച്ചു, [25] തങ്ങളുടെ
കിരീടങ്ങളെ സിംഹാസനത്തി
ന്റെ മുൻപാകെ ഇട്ടു, പറയു
ന്നു,

൧൧ കൎത്താവേ, നീ മഹത്വത്തെ
യും ബഹുമാനത്തെയും ശക്തിയെ
യും കൈക്കൊൾവാൻ [26] യോഗ്യ
നാകുന്നു: അതെന്തുകൊണ്ടെന്നാ
ൽ [27] നീ സകലത്തെയും സൃ
ഷ്ടിച്ചു, നിന്റെ ഇഷ്ടത്തിനാ
യിട്ട അവ ഇരിക്കുന്നു, സൃഷ്ടി
ക്കപ്പെട്ടുമിരുന്നു.

## ൫ അദ്ധ്യായം.

൧ മുദ്രയിടപ്പെട്ട പുസ്തകം. ൯ അതിനെ തു
റപ്പാൻ കുഞ്ഞാട മാത്രം യോഗ്യൻ ആകു
ന്നു എന്നുള്ളത. ൧൨ അതുകൊണ്ട മൂപ്പ
ന്മാർ അവനെ പുകഴ്ത്തുന്നത.

൧ പിന്നെ അകത്തും പുറത്തും എ
ഴുതപ്പെട്ടതായി [1] ഏഴു മുദ്രകളാൽ
മുദ്രയിടപ്പെട്ട [2] ഒരു പുസ്തകം
ഞാൻ സിംഹാസനത്തിന്മേൽ
ഇരുന്നവന്റെ വലത്തു കയ്യിൽ
കണ്ടു.

൨ ആ പുസ്തകത്തെ വിടുൎത്തു
വാനും, അതിന്റെ മുദ്രകളെ പൊ

12. പുറ. ൩൭: ൨൩ ൨ നാളാ. ൪: ൨൦. ഹെസ. ൧: ൧൩. സെഖ. ൪: ൨. 13. പുറ. ൩൮: ൮. അറി. ൧൫: ൨. 14. ഹെസ. ൧: ൫. 15. അറി. ൬: ൮ 16. ശമൊ. ൨: ൨. ഹെസ. ൧: ൧൦. ൧൦: ൧൪. 17. യശാ. ൬: ൨. 18. അറി.: ൪: ൬. 19. അറി. ൧: ൮ 20. അറി ൧: ൮. 21. യശാ. ൬: ൩. 22. അറി. ൧: ൧൮. ൫: ൧൪. ൧൫: ൭. 23. അറി. ൫: ൮, ൧൪. 24. അറി. ൪: ൯. 25. അറി. ൪: ൪. 26. അറി. ൫: ൧൨. 27. ആദ്യ ൧: ൧. നടപ്പ. ൧൪: ൧൫. എഫെ. ൩: ൯. കൊലൊ. ൧: ൧൬. അറി. ൧൦: ൬.
1. യശാ. ൨൯: ൧൧. ദാനി. ൧൨: ൪. 2. ഹെസ. ൨: ൯, ൧൦.

ട്ടിപ്പാനും യോഗ്യൻ ആരാകുന്നു?
എന്നൊരു മഹാ ശബ്ദത്തോടെ
വിളിച്ചു പറയുന്ന ബലമുള്ള ഒരു
ദൈവദൂതനെയും ഞാൻ കണ്ടു.
൩ [3] സ്വൎഗ്ഗത്തിലാകട്ടെ, ഭൂമി
യിലാകട്ടെ, ഭൂമിക്കു താഴെയാക
ട്ടെ ആൎക്കും ആ പുസ്തകത്തെ
വിടൎത്തി വായിപ്പാൻ എങ്കിലും,
ആയതിനെ നോക്കുവാൻ എ
ങ്കിലും കഴിഞ്ഞതുമില്ല.
൪ ആരും ആ പുസ്തകത്തെ
വിടൎത്തി വായിപ്പാൻ എങ്കിലും,
ആയതിനെ നോക്കുവാൻ എങ്കി
ലും യോഗ്യനായി കണ്ടെത്ത
പ്പെടായ്കകൊണ്ടു, ഞാൻ ഏററ
വും കരഞ്ഞു.
൫ എന്നാറെ മൂപ്പന്മാരിൽ ഒരു
ത്തൻ എന്നോടു പറയുന്നു, കര
യണ്ടാ; ഇതാ, [4] യെഹൂദാഗോ
ത്രത്തിലെ സിംഹവും, [5] ദാവീ
ദിന്റെ വേരുമായവൻ പുസ്തക
ത്തെ വിടൎപ്പാനും, [6] അതിന്റെ
ഏഴു മുദ്രകളെ പൊട്ടിപ്പാനും ജ
യം പ്രാപിച്ചു.
൬ അപ്പോൾ ഞാൻ കണ്ടതു
എന്തെന്നാൽ, ഇതാ, സിംഹാ
സനത്തിന്റെയും നാലു ജീവ
ജന്തുക്കളുടെയും മദ്ധ്യത്തിലും, മൂ
പ്പന്മാരുടെ മദ്ധ്യത്തിലും ഏഴു
കൊമ്പുകളും ഭൂമിയിലേക്കു ഒക്കെ
യും അയക്കപ്പെട്ട ദൈവത്തിൻ
[7] ഏഴു ആത്മാക്കളായ [8] ഏഴു
കണ്ണുകളും ഉള്ള [9] ഒരു കുഞ്ഞാടു
കൊല്ലപ്പെട്ടിരുന്ന പ്രകാരമായി
നിന്നിരുന്നു.
൭ അവൻ വന്നു, [10] സിംഹാ
സനത്തിന്മേൽ ഇരുന്നവന്റെ
വലത്തുകയ്യിൽനിന്നു ആ പുസ്ത
കത്തെ വാങ്ങുകയും ചെയ്തു.
൮ അവൻ ആ പുസ്തകത്തെ
വാങ്ങിയപ്പോൾ, [11] നാലു ജീവ
ജന്തുക്കളും ഇരുപത്തുനാലു മൂപ്പ
ന്മാരും, അവനവന്റെ [12] വീണ
കളെയും, [13] പരിശുദ്ധന്മാരുടെ
പ്രാൎത്ഥനകളായ ധൂപവൎഗ്ഗങ്ങൾ
കൊണ്ടു നിറഞ്ഞ പൊൻക
ലശങ്ങളെയും പിടിച്ചുകൊണ്ടു
കുഞ്ഞാടിന്റെ മുമ്പാകെ വീ
ണു,
൯ [14] നീ പുസ്തകത്തെ വാങ്ങു
വാനും, അതിന്റെ മുദ്രകളെ പൊ
ട്ടിപ്പാനും യോഗ്യനാകുന്നു; എ
ന്തുകൊണ്ടെന്നാൽ [15] നീ കൊ
ല്ലപ്പെട്ടു, നിന്റെ രക്തത്താൽ
ഞങ്ങളെ [16] സകല ഗോത്രത്തിൽ
നിന്നും, ഭാഷയിൽനിന്നും, ജന
ത്തിൽനിന്നും, ജാതിയിൽനിന്നും
ദൈവത്തിനായി [17] വീണ്ടെടുക്ക
യും;
൧൦ [18] ഞങ്ങളെ ഞങ്ങളുടെ ദൈ
വത്തിന്നു രാജാക്കന്മാരായിട്ടും
ആചാൎയ്യന്മാരായിട്ടും ആക്കിത്തീ

---

3. അറി. ൫: ൧൩. 4. ആദ്യ. ൪൯: ൯, ൧൦. എബ്രാ. ൭: ൧൪. 5. യശാ. ൧൧: ൧, ൧൦. റോമാ ൧൫: ൧൨. അറി. ൨൨: ൧൬ 6. അറി. ൫: ൧. ൬: ൧. 7. അറി. ൪: ൫. 8. സെഖ. ൩: ൯. ൪: ൧൦. 9. യശാ. ൫൩: ൭ യോഹ. ൧: ൨൯. ൩൬. ൧ പത്രോ. ൧: ൧൯. അറി ൫: ൯, ൧൨. ൧൩: ൮. 10. അറി ൪: ൨. 11. അറി. ൪: ൮, ൧൦. 12. അറി. ൧൪: ൨. ൧൫: ൨. 13. സങ്കീ. ൧൪൧: ൨. അറി. ൮: ൩, ൪. 14 അറി ൪: ൧൧ 15. അറി. ൫: ൬. 16. ദാനി. ൪: ൧. ൬: ൨൫. അറി ൭: ൯. ൧൧: ൯ ൧൪: ൬. 17. നടപ്പ. ൨൦: ൨൮. റോമാ. ൩: ൨൪. ൧ കൊരി. ൬: ൨൦. ൭: ൨൩ എഫെ ൧: ൭. കൊലൊ. ൧: ൧൪. എബ്രാ. ൯: ൧൨. ൧ പത്രൊ. ൧: ൧൮, ൧൯. ൨ പത്രൊ. ൨: ൧ ൧ യോഹ. ൧: ൭. അറി. ൧൪: ൪. 18. പുറ. ൧൯. ൬. ൧ പത്രൊ. ൨: ൫, ൯. അറി. ൧: ൬ ൨൦: ൬ ൨൨: ൫.

ക്കയും ചെയ്തു: ഞങ്ങൾ ഭൂമിയിൽ രാജ്യഭാരവും ചെയ്യുമെന്ന പറഞ്ഞു, [19] ഒരു പുതിയ പാട്ടു പാടി.

൧൧ പിന്നെ ഞാൻ നോക്കി, എന്നാറെ [20] സിംഹാസനത്തിന്റെയും ജീവജന്തുക്കളുടെയും മൂപ്പന്മാരുടെയും ചുററും അനേകം ദൈവദൂതന്മാരുടെ ശബ്ദത്തെ ഞാൻ കേട്ടു: അവരുടെ സംഖ്യ [21] പതിനായിരം പതിനായിരങ്ങളും; ആയിരം ആയിരങ്ങളും ആയിരുന്നു;

൧൨ കൊല്ലപ്പെട്ട കുഞ്ഞാട ശക്തിയെയും, ധനത്തെയും, ജ്ഞാനത്തെയും, ബലത്തെയും, ബഹുമാനത്തെയും, മഹത്വത്തെയും, സ്തോത്രത്തെയും കൈക്കൊൾവാൻ [22] യോഗ്യനാകുന്നു എന്ന, അവർ മഹാ ശബ്ദത്തോടെ പറഞ്ഞുകൊണ്ടിരുന്നു.

൧൩ സ്വർഗ്ഗത്തിലും, ഭൂമിയുടെ മേലും, ഭൂമിക്ക താഴെയുമുള്ള [23] സകല സൃഷ്ടിയും, സമുദ്രത്തിലുള്ളവയും, അവയിലുള്ളവ സകലവും, [24] സിംഹാസനത്തിന്മേൽ ഇരിക്കുന്നവന്നും, കുഞ്ഞാടിന്നും [25] സ്തുതിയും ബഹുമാനവും, മഹത്വവും, ശക്തിയും എന്നെന്നേക്കും [ഉണ്ടാകട്ടെ] എന്ന പറയുന്നതിനെ ഞാൻ കേട്ടു.

൧൪ [26] നാല ജീവജന്തുക്കളും ആമെൻ, എന്ന പറഞ്ഞു. ഇരുപത്തുനാല മൂപ്പന്മാരും വീണ, [27] എന്നെന്നേക്കും ജീവിച്ചിരിക്കുന്നവനെ വന്ദിക്കയും ചെയ്തു.

## ൬ അദ്ധ്യായം.

൧ ക്രമത്തിൽ മുദ്രകളെ പൊട്ടിക്കുന്നത, വിശേഷിച്ചും അതിനാൽ ഉണ്ടായി എന്നുള്ളത, ഭൂലോകത്തിന്റെ അവസാനം വരെയുള്ളൊരു ദീർഘദർശനം.

പിന്നെ [1] ആ കുഞ്ഞാട മുദ്രകളിൽ ഒന്നിനെ പൊട്ടിക്കുമ്പോൾ, ഞാൻ കണ്ടു, [2] ആ നാല ജീവജന്തുക്കളിൽ ഒന്ന, നീ വന്ന നോക്കുക, എന്ന ഒരു ഇടിമുഴക്കം പോലെ പറയുന്നതിനെയും ഞാൻ കേട്ടു.

൨ അപ്പോൾ ഞാൻ കണ്ടു, ഇതാ, [3] ഒരു വെള്ളക്കുതിര: [4] അതിന്മേൽ ഇരുന്നവന ഒരു വില്ലു ഉണ്ടായിരുന്നു; [5] അവന ഒരു കിരീടവും കൊടുക്കപ്പെട്ടു: അവൻ ജയിച്ചുകൊണ്ടും, ജയിപ്പാനായിട്ടും പുറപ്പെട്ടുപോകയും ചെയ്തു.

൩ എന്നാൽ അവൻ രണ്ടാമത്തെ മുദ്രയെ പൊട്ടിച്ചപ്പോൾ, [6] രണ്ടാമത്തെ ജീവജന്തു നീ വന്ന നോക്കുക, എന്ന പറയുന്നതിനെ ഞാൻ കേട്ടു.

൪ അപ്പോൾ [7] ചുവന്നതായ മറെറാരു കുതിര പുറപ്പെട്ടു; അതിന്മേൽ, ഇരുന്നവന സമാധാ

19. സങ്കീ. ൪൦: ൩. അറി ൧൪: ൩. 20. അറി. ൪: ൪, ൬ 21. സങ്കീ ൬൮: ൧൭. ദാനി. ൭: ൧൦. എബ്രാ ൧൨: ൨൨: 22. അറി. ൪: ൧൧. 23. ഫിലി. ൨: ൧൦. അറി. ൫: ൩. 24. അറി ൬: ൧൬; ൭: ൧൦. 25. ൧ നാളാ. ൨൯: ൧൧. റോമാ. ൯: ൫; ൧൬: ൨൭. ൧ തീമോ. ൬: ൧൬. ൧ പത്രോ. ൪: ൧൧. ൫: ൧൧. അറി. ൧: ൬. 26. അറി. ൧൯: ൪. 27. അറി. ൪: ൯, ൧൦.

1. അറി. ൫: ൫, ൬, ൭. 2. അറി. ൪: ൭. 3. സെഖ. ൬: ൩. അറി. ൧൯: ൧൧. 4. സങ്കീ. ൪൫: ൪, ൫. 5. സെഖ. ൬: ൧൧ അറി. ൧൪: ൧൪. 6. അറി. ൪: ൭. 7. സെഖ. ൬: ൨.

നത്തെ ഭൂമിയിൽനിന്ന എടുത്തു
കളവാനും, അവർ തമ്മിൽ ത
മ്മിൽ കൊന്നുകളവാനും അധി
കാരം നല്കപ്പെട്ടു; ഒരു വലിയ
വാളും അവന കൊടുക്കപ്പെട്ടു.
൫ പിന്നെ അവൻ മൂന്നാമ
ത്തെ മുദ്രയെ പൊട്ടിച്ചപ്പോൾ,
[8] മൂന്നാമത്തെ ജീവജന്തു, നീ വ
ന്ന നോക്കുക, എന്ന പറയുന്ന
തിനെ ഞാൻ കേട്ടു. അപ്പോൾ
ഞാൻ കണ്ടു, ഇതാ, [9] ഒരു കറ
ത്ത കുതിര; അതിന്മേൽ ഇരുന്ന
വൻ ഒരു തുലാസിനെ തന്റെ
കയ്യിൽ പിടിച്ചിരുന്നു.
൬ അപ്പോൾ ഒരു പണത്തി
ന ഇടങ്ങഴി കോതമ്പും, ഒരു പ
ണത്തിന മൂന്നിടങ്ങഴി യവവും
എന്നും, [10] എണ്ണയെയും വീഞ്ഞി
നെയും നഷ്ടപ്പെടുത്തരുത എ
ന്നും നാല ജീവജന്തുക്കളുടെ മ
ദ്ധ്യത്തിൽ ഒരു ശബ്ദം പറയുന്ന
തിനെ ഞാൻ കേട്ടു,
൭ പിന്നെ അവൻ നാലാമ
ത്തെ മുദ്രയെ പൊട്ടിച്ചപ്പോൾ,
നീ വന്ന നോക്കുക, എന്ന [11] നാ
ലാമത്തെ ജീവജന്തുവിന്റെ ശ
ബ്ദം പറയുന്നതിനെ ഞാൻ കേ
ട്ടു.
൮ [12] അപ്പോൾ ഞാൻ കണ്ടു,
ഇതാ, മങ്ങൽ നിറമുള്ള ഒരു കുതി
ര: അതിന്മേൽ ഇരുന്നവന്റെ
നാമം മരണം എന്നായിരുന്നു:
അവനോട കൂടെ നരകം പി
ന്നാലെ ചെന്നു. വിശേഷിച്ചും
അവൎക്ക ഭൂമിയുടെ കാൽ ഭാഗ
ത്തിന്മേൽ, [13] വാളുകൊണ്ടും, ക്ഷാ
മം കൊണ്ടും, മരണം കൊണ്ടും,
[14] ഭൂമിയിലെ കാട്ടുമൃഗങ്ങളെകൊ
ണ്ടും കുല ചെയ്വാൻ, അധികാ
രം കൊടുക്കപ്പെട്ടു.
൯ പിന്നെ അവൻ അഞ്ചാമ
ത്തെ മുദ്രയെ പൊട്ടിച്ചപ്പോൾ,
[15] ബലിപീഠത്തിൻ കീഴിൽ ഞാൻ
[16] ദൈവത്തിന്റെ വചനം നി
മിത്തമായിട്ടും, തങ്ങൾ പറഞ്ഞ
[17] സാക്ഷി നിമിത്തമായിട്ടും, കൊ
ല്ലപ്പെട്ടവരുടെ [18] ആത്മാക്കളെ
കണ്ടു.
൧൦ അവർ ഒരു മഹാ ശബ്ദ
ത്തോടെ, [19] പരിശുദ്ധനായും
സത്യവാനായുമുള്ള കൎത്താവെ;
[20] നീ എത്രത്തോളം ന്യായം വി
ധിക്കാതെയും, ഭൂമിയിൽ പാൎക്കു
ന്നവരോട [21] ഞങ്ങളുടെ രക്ത
ത്തിന പ്രതിക്രിയ ചെയ്യാതെയും
ഇരിക്കും, എന്ന വിളിച്ച പറ
ഞ്ഞു.
൧൧ അവൎക്ക ഓരോരുത്തൎക്ക [22]
വെള്ളനിലയങ്കികൾ കൊടുക്ക
പ്പെട്ടു; തങ്ങളെ പോലെ കൊല്ല
പ്പെടുവാനിരിക്കുന്ന തങ്ങളുടെ സ
ഹഭൃത്യന്മാരും, തങ്ങളുടെ സഹോ
ദരന്മാരും തികയുവോളം, അവർ
ഇനിയും [23] കുറഞ്ഞൊരു കാലം
സ്വസ്ഥമായിരിക്കേണമെന്ന പ
റയപ്പെട്ടു.

8. അറി. ൮: ൭. 9. സെഖ. ൬: ൨. 10. അറി. ൯: ൪. 11. അറി. ൮: ൭. 12. സെഖ. ൬: ൩. 13. ഹെസ. ൧൪: ൨൧. 14. ലെവി. ൨൬: ൨൨. 15. അറി. ൮: ൩. ൻ: ൧൩. ൧൪: ൧൭. 16. അറി. ൧: ൯. 17. ൨ തിമൊ. ൧൮: അറി. ൧൨: ൧൧, ൧൯: ൧൦. 18. അറി. ൨൦. ൪. 19. അറി. ൩: ൭. 20. സെഖ. ൧: ൧൨. 21. അറി. ൧൧: ൧൮. ൧൯: ൨. 22. അറി. ൩: ൪, ൫ ൭: ൯, ൧൪. 23. എബ്രാ. ൧൦: ൩൭. അറി. ൧൪: ൧൩.

൧൨ പിന്നെ അവൻ ആറാമ
ത്തെ മുദ്രയെ പൊട്ടിച്ചപ്പോൾ
ഞാൻ കണ്ടു, [24] ഇതാ, ഒരു മഹാ
ഭൂകമ്പം ഉണ്ടായി; [25] സൂൎയ്യൻ ക
രിമ്പടം പോലെ കറുത്തായി തീ
ൎന്നു; ചന്ദ്രൻ രക്തം പോലെയും
ആയി;
൧൩ [26] ആകാശത്തിലെ നക്ഷ
ത്രങ്ങളും, പെരുങ്കാററിനാൽ ഇള
കപ്പെടുന്നതായൊരു അത്തിവൃ
ക്ഷം തന്റെ അകാല കായ്കകളെ
പൊഴിക്കുന്നതുപോലെ, ഭൂമിയി
ൽ വീണു.
൧൪ [27] ആകാശവും ചുരുട്ടപ്പെ
ടുന്ന പുസ്തകച്ചുരുൾ പോലെ മാ
റിപ്പോയി; [28] സകല പൎവ്വതവും
ദ്വീപും തങ്ങളുടെ സ്ഥലങ്ങളിൽ
നിന്ന നീങ്ങിപ്പോയി.
൧൫ ഭൂമിയിലെ രാജാക്കന്മാരും,
മഹാന്മാരും, ധനവാന്മാരും, സേ
നാപതിമാരും, ശക്തിമാന്മാരും,
സകല ദാസനും, സകല സ്വാ
തന്ത്ര്യനും പൎവ്വതങ്ങളുടെ ഗുഹക
ളിലും വലിയ പാറകളിലും [29] ഒളി
ച്ചുകൊണ്ടു,
൧൬ [30] പൎവ്വതങ്ങളോടും വലിയ
പാറകളോടും പറഞ്ഞു, ഞങ്ങളുടെ
മേൽ വീണു, ഞങ്ങളെ സിംഹാ
സനത്തിന്മേൽ ഇരിക്കുന്നവ
ന്റെ മുഖത്തിൽനിന്നും, കുഞ്ഞാ
ടിന്റെ കോപത്തിൽനിന്നും മ
റെപ്പിൻ;
൧൭ അതെന്തുകൊണ്ടെന്നാൽ [31]
അവന്റെ കോപത്തിന്റെ വലി
യതായുള്ള ദിവസം വന്നു; [32] ആ
ൎക്ക നില്പാൻ കഴിയും?

## ൭ അദ്ധ്യായം.

൧ ദൈവത്തിന്റെ ജനങ്ങളുടെ നെററിക
ളിൽ മുദ്രയിടുന്നത. ൪ അവരുടെ സംഖ്യ.
൯ ഒരു വലിയ പുരുഷാരം സിംഹാസന
ത്തിന്റെ മുൻപാകെ വെള്ളവസ്ത്രങ്ങ
ളോടും അവരുടെ കൈകളിൽ കുരുത്തോല
കളോടും നിന്ന ദൈവത്തെ സ്തുതിക്കു
ന്നത.

ഇവയുടെ ശേഷം ഭൂമിയുടെ നാ
ലുകോണുകളിലും നാല ദൈവ
ദൂതന്മാർ, [1] കാററ ഭൂമിയുടെ മേൽ
ആകട്ടെ, സമുദ്രത്തിന്മേൽ ആ
കട്ടെ, യാതൊരു വൃക്ഷത്തിന്മേൽ
ആകട്ടെ, ഊതാതെ ഇരിപ്പാൻ,
[2] ഭൂമിയുടെ നാല കാററുകളെ പി
ടിച്ചുകൊണ്ടു നില്ക്കുന്നതിനെ ഞാ
ൻ കണ്ടു.
൨ ജീവനുള്ള ദൈവത്തിന്റെ
മുദ്രയുള്ള മറെറാരു ദൈവദൂതനും
കിഴക്കുനിന്ന കരേറി വരുന്നതി
നെ ഞാൻ കണ്ടു: അവൻ ഭൂമി
യെയും സമുദ്രത്തെയും നഷ്ടപ്പെ
ടുത്തുവാൻ [അധികാരം] പ്രാപി
ച്ച നാല ദൂതന്മാരോടും ഒരു മഹാ
ശബ്ദത്തോടെ,
൩ [3] നമ്മുടെ ദൈവത്തിന്റെ
ദാസന്മാരെ [4] അവരുടെ നെററി
കളിൽ ഞങ്ങൾ മുദ്രയിട്ടുകഴിവോ

24. അറി. ൧൬: ൧൮. 25. യോവേൽ. ൨: ൧൦, ൩൧. ൩: ൧൫. മത്താ ൨൪: ൨൯. നടപ്പ. ൨: ൨൦. 26. അറി. ൮: ൧൦. ൯: ൧. 27. സങ്കി. ൧൦൨: ൨൬. യെശാ. ൩൪: ൪. എബ്രാ. ൧: ൧൨, ൧൩. 28. യറ. ൩: ൨൩. ൪: ൨൪. അറി. ൧൬: ൨൦. 29. യെശാ. ൨: ൧൯. 30. ഹോശെ. ൧൦: ൮. ലൂ. ൨൩: ൩൦. അറി. ൯: ൬. 31. യെശാ. ൧൩: ൬. സെഫ. ൧: ൧൪. അറി ൧൬: ൧൪. 32. സങ്കി. ൭൬: ൭.
1. അറി. ൯: ൪. 2. ദാനി. ൭: ൨. 3. യെഹസ. ൯: ൪. അറി. ൧൪: ൧. 4. അറി ൨൨: ൪.

ട്ടം, [5] ഭൂമിയെ എങ്കിലും, സമുദ്ര
ത്തെ എങ്കിലും, വൃക്ഷങ്ങളെ എ
ങ്കിലും, നഷ്ടപ്പെടുത്തരുത എന്ന
വിളിച്ചു പറഞ്ഞു.
൪ [6] മുദ്രയിടപ്പെട്ടവരുടെ സം
ഖ്യയെയും, ഞാൻ കേട്ടു: ഇസ്രാ
യേൽ പുത്രന്മാരുടെ സകല ഗോ
ത്രങ്ങളിൽനിന്നും മുദ്രയിടപ്പെട്ടവ
ർ [7] ലക്ഷത്തുനാല്പത്തുനാലായിരം
പേരായിരുന്നു.
൫ യെഹൂദായുടെ ഗോത്രത്തിൽ
മുദ്രയിടപ്പെട്ടവർ പന്തീരായിരം
പേർ. രൂബന്റെ ഗോത്രത്തിൽ
മുദ്രയിടപ്പെട്ടവർ പന്തീരായി
രം പേർ. ഗാദിന്റെ ഗോത്ര
ത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരാ
യിരം പേർ.
൬ ആശേരിന്റെ ഗോത്രത്തിൽ
മുദ്രയിടപ്പെട്ടവർ പന്തീരായിരം
പേർ. നപ്താലിമിന്റെ ഗോത്ര
ത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരാ
യിരം പേർ. മനശ്ശെയുടെ ഗോത്ര
ത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരാ
യിരം പേർ.
൭ ശിമെഓന്റെ ഗോത്രത്തിൽ
മുദ്രയിടപ്പെട്ടവർ പന്തീരായിരം
പേർ. ലേവിയുടെ ഗോത്രത്തിൽ
മുദ്രയിടപ്പെട്ടവർ പന്തീരായിരം
പേർ. ഇസ്സക്കാറിന്റെ ഗോത്ര
ത്തിൽ മുദ്രയിടപ്പെട്ടവർ പന്തീ
രായിരം പേർ.
൮ സെബുലൊന്റെ ഗോത്ര
ത്തിൽ മുദ്രയിടപ്പെട്ടവർ പന്തീരാ
യിരം പേർ. യോസേഫിന്റെ
ഗോത്രത്തിൽ മുദ്രയിടപ്പെട്ടവർ
പന്തീരായിരം പേർ. ബെന്യാമി
ന്റെ ഗോത്രത്തിൽ മുദ്രയിടപ്പെ
ട്ടവർ പന്തീരായിരം പേർ.
൯ ഇതിന്റെ ശേഷം ഞാൻ ക
ണ്ടു, ഇതാ, [8] സകല ജാതികളിൽ
നിന്നും, ഗോത്രങ്ങളിൽനിന്നും, ജ
നങ്ങളിൽനിന്നും, ഭാഷകളിൽനി
ന്നും ഒരുത്തനും എണ്ണിക്കൂടാത്ത[9]
ഒരു മഹാപുരുഷാരം [10] വെള്ളനില
യങ്കികളെ ധരിച്ചുകൊണ്ടും, തങ്ങ
ളുടെ കൈകളിൽ കുരുത്തോലകളെ
പിടിച്ചുകൊണ്ടും, സിംഹാസന
ത്തിന്റെ മുൻപാകെയും കുഞ്ഞാ
ടിന്റെ മുൻപാകെയും നിന്നു.
൰ അവർ ഒരു മഹാ ശബ്ദ
ത്തോടും കൂടെ [11] സിംഹാസനത്തി
ന്മേൽ ഇരിക്കുന്നവനായ ഞങ്ങ
ളുടെ ദൈവത്തിനും, കുഞ്ഞാടിനും,
[12] രക്ഷയുണ്ടായിരിക്കട്ടെ എന്ന
വിളിച്ചു പറഞ്ഞു.
൰൧ [13] സകല ദൈവദൂതന്മാ
രും സിംഹാസനത്തിന്റെയും, മൂ
പ്പന്മാരുടെയും, നാല ജീവജന്തു
ക്കളുടെയും ചുററും നിന്നു, സിം
ഹാസനത്തിന്റെ മുൻപാകെ
കവിണ്ണു വീണു, ദൈവത്തെ വ
ന്ദിച്ചു,
൰൨ [14] പറഞ്ഞു, ആമേൻ: അ
നുഗ്രഹവും, മഹത്വവും, ജ്ഞാന
വും, സ്തോത്രവും, ബഹുമാനവും,
വല്ലഭത്വവും, ശക്തിയും നമ്മുടെ
ദൈവത്തിന എന്നെന്നേക്കും
[ഉണ്ടാകട്ടെ.] ആമേൻ.

5: അറി. ൬: ൬. ൻ: ൪. 6. അറി. ൻ: ൰൬. 7, അറി. ൰൪: ൰. 8. അറി. ൫: ൻ. 9. റോമാ. ൰൰: ൨൫. 10: അറി. ൩: ൫, ൰൮: ൪: ൪. ൬: ൰൰. ൭: ൰൪. 11. അറി. ൫: ൰൩. 12. സങ്കീ. ൩: ൮. ഏശാ: ൪൩: ൰൰. യറ; ൩: ൨൩. ഹോശെ. ൰൩: ൪ അറി. ൰൯: ൰. 13. അറി. ൪: ൬. 14. അറി. ൫: ൰൩, ൰൪.

൧൩ അപ്പോൾ മൂപ്പന്മാരിൽ ഒ
രുത്തൻ ഉത്തരമായിട്ടു, എന്നോട
പറഞ്ഞു, [15] വെള്ളനിലയങ്കികളെ
ധരിച്ചിരിക്കുന്ന ഇവർ ആര? എ
വിടെനിന്ന വന്നു.
൧൪ ഞാൻ അവനോട, യജമാ
നനേ നീ അറിയുമെല്ലൊ എന്ന
പറഞ്ഞു. അപ്പോൾ അവൻ എ
ന്നോട പറഞ്ഞു, [16] ഇവർ മഹാ
ഉപദ്രവത്തിൽനിന്ന വന്നവർ
തന്നെ ആകുന്നു, അവർ [17] തങ്ങ
ളുടെ നിലയങ്കികളെ കുഞ്ഞാടി
ന്റെ രക്തത്തിൽ അലക്കി വെളു
പ്പിക്കയും ചെയ്തു.
൧൫ ആയതുകൊണ്ട അവർ
ദൈവത്തിന്റെ സിംഹാസന
ത്തിന്റെ മുൻപാകെ ഇരിക്കയും,
അവനെ അവന്റെ ദൈവാല
യത്തിൽ രാവും പകലും സേവി
ക്കയും ചെയ്യുന്നു: സിംഹാസന
ത്തിന്മേൽ ഇരിക്കുന്നവനും [18] അ
വരുടെ ഇടയിൽ വസിക്കും.
൧൬ [19] അവൎക്ക ഇനി വിശക്ക
യുമില്ല, [20] ദാഹിക്കയുമില്ല: അവ
രുടെ മേൽ വെയിലെങ്കിലും, യാ
തൊരു ഉഷ്ണമെങ്കിലും കൊള്ളുക
യുമില്ല.
൧൭ അതെന്തുകൊണ്ടെന്നാൽ
സിംഹാസനത്തിന്റെ നടുവിൽ
ഇരിക്കുന്ന കുഞ്ഞാട [21] അവരെ
മേയിക്കയും, അവരെ ജീവനു
ള്ള നീരുറവകളുടെ അടുക്കൽ കൂട്ടി
കൊണ്ടുപോകയും; [22] ദൈവം ക
ണ്ണുനീരുകളെ ഒക്കെയും അവരു
ടെ കണ്ണുകളിൽനിന്ന തുടെച്ചു ക
ളകയും ചെയ്യും.

## ൮ അദ്ധ്യായം.

൧ ഏഴ ദൈവദൂതന്മാൎക്ക ഏഴ കാഹളങ്ങൾ കൊടുക്കപ്പെട്ടുത. ൩ മറ്റൊരു ദൈവദൂതൻ പൊന്നുകൊണ്ടുള്ള ബലിപീഠത്തിന്മേൽ ശുദ്ധിമാന്മാരുടെ പ്രാൎത്ഥനകൾക്ക ധൂപവൎഗ്ഗത്തെ ഇടുന്നത, ൬ നാല ദൈവദൂതന്മാർ തങ്ങളുടെ കാഹളങ്ങളെ ഊതുകയും മഹാ കഷ്ടങ്ങൾ ഉണ്ടാകയും ചെയ്യുന്നത.

[1] അവൻ ഏഴാമത്തെ മുദ്രയെ
പൊട്ടിച്ചപ്പോൾ, സ്വൎഗ്ഗത്തിൽ
അരമണിനേരത്തോക്ക മൌനത
യുണ്ടായി.
൨ അപ്പോൾ ദൈവത്തിന്റെ
മുൻപാകെ നില്ക്കുന്ന [2] ഏഴ ദൈ
വദൂതന്മാരെ ഞാൻ കണ്ടു; [3] അ
വൎക്ക ഏഴ കാഹളങ്ങൾ കൊടുക്ക
പ്പെട്ടു.
൩ മറ്റൊരു ദൈവദൂതനും വ
ന്ന ബലിപീഠത്തിന്റെ അരി
കേ, ഒരു സ്വൎണ്ണ ധൂപകലശവും
കൊണ്ട നിന്നു: എന്നാറെ അ
വന സിംഹാസനത്തിന്റെ മുൻ
പാകെയുള്ള [4] സ്വൎണ്ണ പീഠത്തി
ന്മേൽ [5] സകല വിശുദ്ധിമാന്മാരു
ടെ പ്രാൎത്ഥനകളോടും കൂടെ നല്കു
വാൻ വളരെ ധൂപവൎഗ്ഗം കൊടു
ക്കപ്പെട്ടു.
൪ [6] ധൂപവൎഗ്ഗത്തിന്റെ പുക
ശുദ്ധിമാന്മാരുടെ പ്രാൎത്ഥനകളോ
ടു കൂടെ ദൈവദൂതന്റെ കയ്യിൽ

15. അറി. ൯: ൧൩. 16. അറി. ൬: ൯. ൧൭: ൧൪. 17. ഏശാ. ൧: ൧൮. സെഖ. ൩: ൩, ൪, ൫. എബ്രാ. ൯: ൧൪. ൧ യോഹ. ൧: ൭. അറി. ൧: ൫. 18. ഏശാ. ൪: ൫, ൬. അറി. ൨൧: ൩. 19. ഏശാ. ൪൯: ൧൦. 20. സങ്കീ. ൧൨൧: ൬. അറി. ൨൧: ൪. 21. സങ്കീ. ൨൩: ൧. ൩൬: ൮. യോഹ. ൧൦: ൧൧, ൧൪. 22. ഏശാ. ൨൫: ൮. അറി. ൨൧: ൪.
1. അറി. ൬: ൧. 2. മത്താ. ൧൮: ൧൦. ലൂ. ൧: ൧൯. 3. ൨ നാളാ. ൨൯: ൨൫—൨൮. 4. പുറ. ൩൦: ൧. അറി. ൬: ൯. 5. അറി. ൫: ൮. 6. സങ്കീ. ൧൪൧: ൨. ലൂ. ൧: ൧൦.

നിന്ന ദൈവത്തിൻെറ മുൻപാ
കെ കരേറി.

൫ ആ ദൈവദൂതൻ ധൂപകല
ശത്തെ എടുത്ത, ആയതിനെ ബ
ലിപീഠത്തിലെ അഗ്നികൊണ്ട
നിറെച്ച, ഭൂമിയിലേക്ക ഇട്ടുകള
ഞ്ഞു: അപ്പോൾ [7] ശബ്ദങ്ങളും,
ഇടിമുഴക്കങ്ങളും; മിന്നലുകളും, [8]
ഭൂകമ്പവും ഉണ്ടായി.

൬ ഏഴ കാഹളങ്ങൾ ഉണ്ടായി
രുന്ന ആ ഏഴ ദൈവദൂതന്മാർ
ഊതുവാനായിട്ട തങ്ങളെ തന്നെ
ഒരുക്കുകയും ചെയ്തു.

൭ ഒന്നാമത്തെ ദൈവദൂതൻ
ഊതി, അപ്പോൾ [9] രക്തം കൂടി
കലന്ന കൽമഴയും അഗ്നിയും ഉ
ണ്ടായി, [10] ഭൂമിമേൽ വൎഷിച്ചു: [11]
വൃക്ഷങ്ങളിൽ മൂന്നിലൊന്ന വെ
ന്തുപോയി, സകല പച്ചപ്പുല്ലും
വെന്തുപോയി.

൮ ൟ രണ്ടാമത്തെ ദൈവദൂതൻ
ഊതി, അപ്പോൾ അഗ്നിയാൽ
കത്തപ്പെടുന്ന [12] ഒരു വലിയ പ
ൎവതം പോലെയുള്ളത സമുദ്രത്തി
ലേക്ക തള്ളപ്പെട്ടു: [13] സമുദ്രത്തിൽ
മൂന്നിലൊന്ന [14] രക്തമായി തീ
ൎന്നു.

൯ സമുദ്രത്തിൽ [15] ജീവനുള്ള
സൃഷ്ടികളിൽ മൂന്നിലൊന്ന ചാ
കുകയും, കപ്പലുകളിൽ മൂന്നിലൊ
ന്ന നശിച്ചു പോകയും ചെയ്തു.

൰ മൂന്നാമത്തെ ദൈവദൂതൻ
ഊതി, അപ്പോൾ സ്വൎഗ്ഗത്തിൽ
നിന്ന ദീപട്ടിപോലെ കത്തുന്ന
ഒരു [16] വലിയ നക്ഷത്രം വീണു,
അത [17] നദികളിൽ മൂന്നിൽ ഒരു
ഭാഗത്തിലും, നീരുറവകളിലും വീ
ഴുകയും ചെയ്തു.

൰൧ ആ [18] നക്ഷത്രത്തിൻെറ
പേർ കാഞ്ഞിരം എന്ന പറയ
പ്പെടുന്നു: [19] വെള്ളങ്ങളിൽ മൂന്നി
ലൊന്ന കാഞ്ഞിരക്കൈപ്പായി തീ
ൎന്നു: വെള്ളങ്ങൾ കൈപ്പായ ഹേ
തുവായിട്ട അവകൊണ്ട മനുഷ്യ
രിൽ പലരും മരിക്കയും ചെയ്തു.

൰൨ [20] നാലാമത്തെ ദൈവദൂ
തൻ ഊതി, അപ്പോൾ സൂൎയ്യനിൽ
മൂന്നിലൊന്നും, ചന്ദ്രനിൽ മൂന്നി
ലൊന്നും, നക്ഷത്രങ്ങളിൽ മൂന്നി
ന്നിലൊന്നും, നഷ്ടപ്പെട്ടു: അ
പ്രകാരം അവയിൽ മൂന്നിലൊ
ന്ന ഇരുണ്ടു പോകയും, പകലും
അപ്രകാരം രാത്രിയും മൂന്നിലൊ
ന്ന പ്രകാശിക്കാതെ ഇരിക്കയും
ചെയ്തു.

൰൩ അപ്പോൾ [21] ആകാശമ
ദ്ധ്യത്തിൽ കൂടി പറക്കുന്ന ഒരു
ദൈവദൂതനെ ഞാൻ കണ്ടു, അ
വൻ കാഹളം ഊതുവാൻ പോ
കുന്ന മൂന്ന ദൈവദൂതന്മാരുടെ
ശേഷമുള്ള കാഹള ശബ്ദങ്ങൾ
ഹേതുവായിട്ട ഭൂമിയിൽ വസി
ക്കുന്നവൎക്ക, [22] കഷ്ടം, കഷ്ടം,
കഷ്ടം! എന്ന ഒരു മഹാ ശബ്ദ
ത്തോടെ പറയുന്നതിനെ കേൾ
ക്കയും ചെയ്തു.

7. അറി. ൰൩: ൰൯. 8. ൨ ശമു. ൨൨: ൮. ൧ രാജാ. ൰൯: ൰൧. നടപ്പ. ൪: ൩൰. 9. ഹെസ. ൩൮: ൨൨. 10. അറി. ൰൬: ൨. 11. ഏശാ. ൨: ൰൩. അറി. ൯: ൪. 12. യറ. ൫൰: ൨൫. ആമോ. ൭: ൪. 13. അറി. ൰൬: ൩. 14. ഹെസ. ൰൪: ൰൯. 15. അറി. ൰൬: ൩. 16. ഏശാ. ൰൪: ൰൨. അറി. ൯: ൰. 17. അറി. ൰൬: ൪. 18. രൂഥ. ൰: ൨൦. 19. യറ. ൰൫: ൰൫. യറ. ൯: ൰൫. ൨൩: ൰൫ 20. ഏശാ. ൰൩. ൰൦. ആമോ. ൮: ൯. 21. അറി. ൰൪: ൬. ൰൯: ൰൭. 22. അറി. ൯: ൰൨. ൰൰: ൰൪.

## ൯ അദ്ധ്യായം.

൧ അഞ്ചാം കാഹള ധ്വനിയിൽ ഒരു നക്ഷത്രം വീഴുന്നത. ൨ പാതാളത്തിൽനിന്ന വിട്ടിലുകൾ പുറപ്പെടുന്നത. ൧൩ ആറാമത്തെ കാഹള ധ്വനിയിങ്കൽ നാല ദൈവദൂതന്മാർ അഴിച്ചുവിടപ്പെടുന്നത.

അഞ്ചാമത്തെ ദൈവദൂതൻ ഊതി, അപ്പോൾ സ്വർഗ്ഗത്തിൽനിന്ന ഭൂമിയിലേക്ക [1] ഒരു നക്ഷത്രം വീണിരിക്കുന്നതിനെ ഞാൻ കണ്ടു: ആയവന [2] പാതാളക്കുഴിയുടെ താക്കോൽ കൊടുക്കപ്പെട്ടു.

൨ അവൻ പാതാളക്കുഴിയെ തുറന്നു; അപ്പോൾ ഒരു വലിയ അഗ്നികുണ്ഡത്തിന്റെ പുക പോലെ [3] ഒരു പുക ആ കുഴിയിൽനിന്ന ഉണ്ടായി, കുഴിയുടെ പുകകൊണ്ട സൂര്യനും ആകാശവും ഇരുണ്ടുപോയി,

൩ പുകയിൽനിന്ന [4] വിട്ടിലുകൾ ഭൂമിയിൽ പുറപ്പെട്ടു; ഭൂമിയിലെ [5] തേളുകൾക്ക അധികാരം ഉള്ളതുപോലെ, അവെക്കും അധികാരം കൊടുക്കപ്പെട്ടു.

൪ [6] തങ്ങളുടെ നെറ്റികളിൽ ദൈവത്തിന്റെ മുദ്രയില്ലാത്ത മനുഷ്യരെ മാത്രമല്ലാതെ, [7] ഭൂമിയുടെ പുല്ലിനെ എങ്കിലും, പച്ചയായുള്ള യാതൊരു വസ്തുവിനെ എങ്കിലും, യാതൊരു വൃക്ഷത്തെ എങ്കിലും [8] നഷ്ടപ്പെടുത്തരുതെന്ന അവറ്റോട കല്പിക്കപ്പെട്ടു.

൫ അവെക്ക നല്കപ്പെട്ടുത അവരെ കൊല്ലുവാനല്ല, [9] അവർ അഞ്ച മാസത്തേക്ക വേദനപ്പെടുവാനായിട്ടത്രെ: അവരുടെ വേദന ഒരു തേള മനുഷ്യനെ കുത്തുമ്പോഴുള്ള വേദന പോലെ [ആയിരുന്നു.]

൬ ആ ദിവസങ്ങളിൽ [10] മനുഷ്യർ മരണത്തെ അന്വേഷിക്കും അതിനെ കാണുകയില്ല താനും: മരിപ്പാൻ ആഗ്രഹിക്കും, എന്നാൽ മരണം അവരെ വിട്ട ഓടിപ്പോകും.

൭ എന്നാൽ [11] ആ വിട്ടിലുകളുടെ രൂപങ്ങൾ യുദ്ധത്തിന ഒരുക്കപ്പെട്ടിരിക്കുന്ന കുതിരകൾക്ക സദൃശമായിരുന്നു: [12] അവയുടെ തലകളിൽ പൊന്നിന സദൃശമായി കിരീടങ്ങൾ പൊലെയും, [13] അവയുടെ മുഖങ്ങൾ മനുഷ്യരുടെ മുഖങ്ങൾ പൊലെയും [ആയിരുന്നു.]

൮ അവെക്ക സ്ത്രീകളുടെ തലമുടിപോലെ തലമുടി ഉണ്ടായിരുന്നു, [14] അവയുടെ പല്ലുകളും സിംഹങ്ങളുടെ [പല്ലുകൾ] പോലെ ആയിരുന്നു.

൯ അവെക്ക ഇരുമ്പുമാർക്കവചങ്ങൾ പോലെ മാർകവചങ്ങൾ ഉണ്ടായിരുന്നു: അവയുടെ ചിറകുകളുടെ ഇരെച്ചിൽ [15] യുദ്ധത്തിന ഓടുന്ന ഏറിയ കുതിരകൾ കെട്ടിയ രഥങ്ങളുടെ ഇരെച്ചിൽപോലെ ആയിരുന്നു.

---

I. ലൂ. ൧൦: ൧൮. അറി. ൮: ൧൦. 2. ലൂ. ൮: ൩൧. അറി. ൯: ൧, ൧൧. ൧൭: ൮. ൨൦: ൧. 3. യോവേൽ. ൨: ൨, ൧൦. 4. പുറ. ൧൦: ൪. ന്യായാധി. ൭: ൧൨. 5. അറി. ൯: ൧൦. 6. പുറ. ൧൨: ൨൩. ഹെസ. ൯: ൪. അറി. ൭: ൩. 7. അറി. ൮: ൭. 8. അറി. ൬: ൬. ൭: ൩. 9. അറി. ൯: ൧൦. 10. യോബ. ൩: ൨൧. യശാ. ൨: ൧൯. യറ. ൮: ൩. അറി. ൬: ൧൬. 11. യോവേൽ. ൨: ൪. 12. നാഹൂം. ൩: ൧൭. 13. ദാനി. ൭: ൮. 14. യോവേൽ. ൧: ൬. 15. യോവേൽ. ൨: ൨, ൫, ൬, ൭.

൧൦ അവെക്ക തേളുകളുടെ വാലുകൾക്ക സമമായുള്ള വാലുകളും അവയുടെ വാലുകളിൽ വിഷമുള്ളുകളും ഉണ്ടായിരുന്നു: [16] അവയുടെ അധികാരം മനുഷ്യരെ അഞ്ച മാസം ഉപദ്രവിപ്പാൻ [ആയിരുന്നു.]

൧൧ അവെക്ക [17] പാതാളക്കുഴിയുടെ ദൂതനാകുന്ന [18] ഒരു രാജാവ അവയുടെ മേൽ ഉണ്ടായിരുന്നു, അവന്ന എബ്രായ ഭാഷയിൽ അബദ്ദോൻ എന്ന പേരും, ഗ്രെക്ക ഭാഷയിൽ അപ്പൊല്ലിയോൻ എന്ന പേരും ഉണ്ട.

൧൨ [19] ഒരു കഷ്ടം, കഴിഞ്ഞു: കണ്ടാലും ഇനിയും രണ്ട കഷ്ടങ്ങൾ ഇവയുടെ പിന്നാലെ വരുന്നു.

൧൩ ൟ ആറാമത്തെ ദൈവദൂതൻ ഊതി, അപ്പോൾ ദൈവത്തിന്റെ മുൻപാകെയുള്ള സ്വൎണ്ണ പീഠത്തിന്റെ നാല കൊമ്പുകളിൽ നിന്ന, ഒരു ശബ്ദം,

൧൪ കാഹളം ഉള്ള ആറാമത്തെ ദൈവദൂതനോട, [20] എവുപ്രാത്തേസ എന്ന വലിയ നദിയിൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നാല ദൂതന്മാരെ അഴിച്ചു വിടുക, എന്ന പറയുന്നതിനെ ഞാൻ കേട്ടു.

൧൫ അപ്പോൾ മനുഷ്യരിൽ മൂന്നിലൊന്നിനെ കൊല്ലേണ്ടുന്നതിനായിട്ട ഒരു മണിനേരത്തേക്കും, ഒരു ദിവസത്തേക്കും ഒരു മാസത്തേക്കും, ഒരു സംവത്സരത്തേക്കും ഒരുക്കപ്പെട്ട ആ നാല ദൂതന്മാർ അഴിച്ചു വിടപ്പെട്ടു.

൧൬ [21] കുതിരപ്പടയാളികളുടെ [22] സംഖ്യ ഇരുപത കോടിയായിരുന്നു; [23] അവയുടെ സംഖ്യയെ ഞാൻ കേൾക്കയും ചെയ്തു.

൧൭ ഞാൻ കുതിരകളെയും അവയുടെ മേൽ ഇരുന്നവരെയും, ഇപ്രകാരം ദൎശനത്തിൽ കണ്ടു, അവരുടെ മാൎക്കവചങ്ങൾ അഗ്നിയും പത്മരാഗവും, ഗന്ധകവുമുള്ളതായിരുന്നു: [24] കുതിരകളുടെ തലകളും സിംഹങ്ങളുടെ തലകൾപോലെ [ആയിരുന്നു;] അവയുടെ വായ്ക്കളിൽനിന്ന അഗ്നിയും പുകയും ഗന്ധകവും പുറപ്പെടുകയും ചെയ്തു.

൧൮ അവയുടെ വായ്ക്കളിൽനിന്ന പുറപ്പെട്ട അഗ്നിയും, പുകയും, ഗന്ധകവുമെന്ന ൟ മൂന്നിനാലും മനുഷ്യരിൽ മൂന്നിലൊന്ന കൊല്ലപ്പെട്ടു.

൧൯ എന്തുകൊണ്ടെന്നാൽ അവയുടെ അധികാരം അവയുടെ വായിലും, [25] അവയുടെ വാലുകളിലും ആകുന്നു: അതെന്തുകൊണ്ടെന്നാൽ അവയുടെ വാലുകൾക്ക പാമ്പുകളെപ്പോലെയുള്ള തലകളും ഉണ്ടായിരുന്നു, അവ ഇവ കൊണ്ട ഉപദ്രവിക്കയുംചെയ്യുന്നു.

൨൦ എന്നാൽ ൟ കഷ്ടങ്ങളാൽ കൊല്ലപ്പെടാതെയുള്ള ശേഷം മനുഷ്യർ തങ്ങൾ [26] പിശാചുകളെയും, കാണ്മാനെങ്കിലും, കേൾ

16. അറി. ൯: ൫. 17. അറി. ൯: ൧. 18. എഫെ ൨: ൨. 19. അറി. ൮: ൧൩. 20. അറി. ൧൬: ൧൨. 21. ഫെസ ൩൮: ൪. 22. സങ്കി. ൬൮: ൧൭. ദാനി. ൭: ൧൦. 23. അറി. ൭: ൪. 24. ൧ നാ്മാ ൧൨: ൪. ഏശാ. ൫: ൨൮, ൨൯. 25. ഏശാ. ൯: ൧൫. 26. ലേവി. ൧൭: ൭ ആമോ. ൩൨: ൧൭. സങ്കി. ൧൦൬: ൩൭. ൧ കോറി. ൧൦: ൨൦.

പ്പാനെങ്കിലും, നടപ്പാനെങ്കിലും വഹിയാത്ത, [27] പൊൻ, വെള്ളി, ചെമ്പ, കല്ല, മരം എന്നിവകൊണ്ടുള്ള വിഗ്രഹങ്ങളെയും വന്ദിക്കാതെ ഇരിപ്പാനായിട്ട, തങ്ങളുടെ കൈക്രിയകളെ വിട്ട [28] അനുതപിച്ചതുമില്ല.

൨൰ തങ്ങളുടെ കുലപാതകങ്ങളെ ആകട്ടെ, തങ്ങളുടെ [29] ക്ഷുദ്രങ്ങളെ ആകട്ടെ, തങ്ങളുടെ വേശ്യാദോഷത്തെ ആകട്ടെ, തങ്ങളുടെ മോഷണങ്ങളെ ആകട്ടെ വിട്ട അനുതപിച്ചതുമില്ല.

## ൰ാം അദ്ധ്യായം.

൧ ഒരു ദൈവദൂതൻ തന്റെ കയ്യിൽ വിടുത്ത പുസ്തകവുമായി കാണപ്പെടുന്നത. ൭ അവൻ ഇനി കാലം ഉണ്ടാകയില്ല എന്ന ആണയിടുന്നത. ൯ ആ പുസ്തകം യോഹന്നാൻ ഭക്ഷിക്കുന്നത.

പിന്നെ ഒരു മേഘംകൊണ്ട ധരിച്ചവനായി ശക്തിയുള്ള മറെറാരു ദൈവദൂതൻ ആകാശത്തനിന്ന ഇറങ്ങുന്നതിനെ ഞാൻ കണ്ടു: [1] അവന്റെ തലയിൽ മഴവില്ല [ഉണ്ടായിരുന്നു,] [2] അവന്റെ മുഖം സൂൎയ്യനെപ്പോലെയും, [3] അവന്റെ കാലുകൾ അഗ്നി തൂണുകളെപ്പോലെയും [ആയിരുന്നു.]

൨ വിടുൎത്തപ്പെട്ട ഒരു ചെറിയ പുസ്തകം അവന്റെ കയ്യിൽ ഉണ്ടായിരുന്നു: [4] അവൻ തന്റെ വലത്ത കാലിനെ സമുദ്രത്തിലും, ഇടത്ത [കാലിനെ] ഭൂമിയിലും വെച്ചു,

൩ സിംഹം അലറുന്നതുപോലെ, ഒരു മഹാ ശബ്ദത്തോടെ ഉറക്കെ വിളിച്ചു: അവൻ ഉറക്കെ വിളിച്ചപ്പോൾ, [5] ഏഴ ഇടികൾ തങ്ങളുടെ മുഴക്കങ്ങളെ ഉച്ചരിച്ചു.

൪ എന്നാൽ ആ ഏഴ ഇടികൾ തങ്ങളുടെ മുഴക്കങ്ങളെ ഉച്ചരിച്ചപ്പോൾ, ഞാൻ എഴുതുവാൻ ഭാവിച്ചു: അപ്പോൾ ആകാശത്തിൽനിന്ന ഒരു ശബ്ദം എന്നോട, ആ ഏഴ ഇടികൾ ശബ്ദിച്ച കാൎയ്യങ്ങളെ നീ എഴുതാതെ, [6] മുദ്രയിടുക, എന്ന പറയുന്നതിനെ ഞാൻ കേട്ടു.

൫ എന്നാൽ ഞാൻ സമുദ്രത്തിലും ഭൂമിയിലും നില്ക്കുന്നവനായി കണ്ട ദൈവദൂതൻ [7] തന്റെ കൈയെ ആകാശത്തേക്ക ഉയൎത്തി,

൬ [8] ഇനി കാലം ഉണ്ടാകയില്ല എന്നും: [9] ഏഴാമത്തെ ദൈവദൂതൻ കാഹളം ഊതുവാനിരിക്കുന്ന ശബ്ദത്തിന്റെ ദിവസങ്ങളിൽ, ദൈവത്തിന്റെ രഹസ്യം അവൻ തന്റെ ദീൎഘദൎശിമാരായ ഭൃത്യന്മാൎക്ക സുവിശേഷം അറിയിച്ച പ്രകാരം, നിവൃത്തിയാകും എന്നും,

൭ [10] ആകാശത്തെയും, അതിലുള്ളവയെയും, ഭൂമിയെയും, അതിലുള്ളവയെയും, സമുദ്രത്തെയും, അ

---

27. സങ്കീ. ൧൧൫: ൪. ൧൩൫: ൧൫. ദാനി. ൫: ൨൩. 28. ൫ മോ. ൩൨: ൨൯. 29. അറി. ൨൨: ൧൫.

1. ഹെസ. ൧: ൨൮ 2. മത്താ. ൧൭: ൨. അറി. ൧: ൧൬. 3. അറി. ൧: ൧൫. 4. മത്താ. ൨൮: ൧൮: 5. അറി ൮: ൫. 6. ദാനി. ൮: ൨൬. ൧൨: ൪, ൯. 7. പുറ. ൬: ൮. ദാനി. ൧൨: ൭. 8. ദാനി. ൧൨: ൭: അറി. ൧൬: ൧൭. 9. അറി. ൧൧: ൧൫. 10. നഹെ. ൯: ൬. അറി. ൪: ൧൧. ൧൪: ൭.

തിലുള്ളവയെയും സൃഷ്ടിച്ചവനായി, എന്നൊന്നേക്കും ജീവിച്ചിരിക്കുന്നവനെകൊണ്ട ആണയിടുകയും ചെയ്തു.

൮ [11] ആകാശത്തിൽനിന്ന ഞാൻ കേട്ട ശബ്ദം പിന്നെയും എന്നോട സംസാരിച്ചു, സമുദ്രത്തിലും ഭൂമിയിലും നില്ക്കുന്ന ദൈവദൂതന്റെ കയ്യിൽ വിടൎത്തപ്പെട്ടിരിക്കുന്ന ചെറിയ പുസ്തകത്തെ ചെന്ന വാങ്ങുക, എന്ന പറഞ്ഞു.

൯ അപ്പോൾ ഞാൻ ദൈവദൂതന്റെ അടുക്കൽ ചെന്ന, അവനോട ആ ചെറിയ പുസ്തകത്തെ ഇനിക്ക തരേണമെന്ന പറഞ്ഞു. അപ്പോൾ അവൻ എന്നോട പറഞ്ഞു, അതിനെ [12] വാങ്ങി, ഭക്ഷിക്ക: അത നിന്റെ വയററിനെ കൈപ്പാക്കും, നിന്റെ വായിൽ തേൻ പോലെ മധുരിക്കും താനും.

൰ ഞാൻ ആ ചെറിയ പുസ്തകത്തെ ദൈവദൂതന്റെ കയ്യിൽനിന്ന വാങ്ങി, അതിനെ ഭക്ഷിക്കയും ചെയ്തു: [13]അത എന്റെ വായിൽ തേൻ പോലെ മധുരിച്ചു: അതിനെ ഭക്ഷിച്ചപ്പോൾ [14] എന്റെ വയറ കൈക്കയും ചെയ്തു.

൰൧ അപ്പോൾ അവൻ എന്നോട പറഞ്ഞു, നീ ഇനിയും അനേകം ജനങ്ങളുടെയും, ജാതികളുടെയും, ഭാഷകളുടെയും; രാജാക്കന്മാരുടെയും മുൻപാകെ ദീൎഘദൎശനം പറയെണം.

## ൰൧ അദ്ധ്യായം.

൩ രണ്ട സാക്ഷിക്കാർ ൫ അവരുടെ ശക്തി. ൭ മൃഗം അവരെ കൊല്ലുന്നത. ൮ അവരുടെ ശവം അടക്കപ്പെടാതെ കിടക്കുന്നത. ൰൧ പിന്നെ മൂന്നര ദിവസം കഴിഞ്ഞ ശേഷം തിരികെ ഉയിൎക്കുന്നത. ൰൪ രണ്ടാം കഷ്ടം കഴിയുന്നത. ൰൫ ഏഴാമത്തെ കാഹളം ഊതപ്പെടുന്നത.

പിന്നെ ഒരു ദണ്ഡ പോലെയുള്ള [1] ഒരു കോൽ ഇനിക്ക തരപ്പെട്ടു: അപ്പോൾ ദൈവദൂതൻ നിന്ന, പറഞ്ഞു; [2]നീ എഴുന്നേററ, ദൈവത്തിന്റെ ആലയത്തെയും, ബലിപീഠത്തെയും, അതിൽ വന്ദിക്കുന്നവരെയും അളക്ക.

൨ എന്നാൽ [3] ദൈവാലയത്തിന പുറമെയുള്ള പ്രാകാരത്തെ അളക്കാതെ, ആയതിനെ വിട്ടുകളക: അതെന്തുകൊണ്ടെന്നാൽ [4]അത പുറജാതികൾക്ക കൊടുക്കപ്പെട്ടിരിക്കുന്നു: അവർ ശുദ്ധമുള്ള പട്ടണത്തെ [5] നാല്പത്തരണ്ട മാസം [6] ചവിട്ടുകയും ചെയ്യും.

൩ [7] എന്റെ രണ്ട സാക്ഷിക്കാൎക്കും ഞാൻ [അധികാരത്തെ] കൊടുക്കും, അവർ ചാക്കശീലയെ ധരിച്ചുകൊണ്ട; [8] ആയിരത്തിരുനൂററ അറുപത ദിവസം [9] ദീൎഘദൎശനം പറകയും ചെയ്യും.

൪ ഇവർ തന്നെ [10] രണ്ട ഒലിവ വൃക്ഷങ്ങളും, ഭൂമിയുടെ ദൈവത്തിന്റെ മുൻപാകെ നില്ക്കുന്ന രണ്ട നിലവിളക്കുകളും ആകുന്നു.

൫ ആരെങ്കിലും അവരെ ഉപ

---

11. അറി. ൧൦: ൪. 12. യറ. ൧൫: ൧൬. ഹെസ. ൨: ൮. ൩: ൧, ൨, ൩. 13. ഹെസ. ൩: ൩. 14. ഹെസ. ൨: ൧൦.

1. ഹെസ. ൪൦: ൩. സെഖ. ൨: ൧. അറി. ൨൧: ൧൫. 2. ൪൰൯൦. ൨൩: ൧൭. 3. ഹെസ. ൪൦: ൧൭, ൨൦. 4. സങ്കീ. ൭൯: ൧. ലൂ. ൨൧: ൨൪. 5. അറി. ൧൩: ൫. 6. ദാനി. ൮: ൧൦. 7. അറി. ൨൦: ൪. 8. അറി. ൧൨: ൬. 9. അറി. ൧൯: ൧൦. 10. സങ്കീ. ൫൨: ൮. യറ. ൧൧: ൧൬. സെഖ. ൪: ൩, ൧൧, ൧൪.

ദ്രവിപ്പാൻ ആഗ്രഹിച്ചാൽ, [11] അ
ഗ്നി അവരുടെ വായിൽനിന്ന
പുറപ്പെട്ടുകയും, അവരുടെ ശത്രു
ക്കളെ ഭക്ഷിച്ചുകളകയും ചെയ്യു
ന്നു; [12] ആരെങ്കിലും അവരെ ഉ
പദ്രവിപ്പാൻ ആഗ്രഹിച്ചാൽ,
അവൻ ഇപ്രകാരം തന്നെ കൊ
ല്ലപ്പെടെണം.
൬ തങ്ങളുടെ ദീൎഘദൎശന ദിവ
സങ്ങളിൽ മഴ പെയ്യാതെ ഇരി
പ്പാനായിട്ട, [13] ആകാശത്തെ അ
ടെച്ചുകളവാൻ ഇവൎക്ക അധികാ
രം ഉണ്ട: [14]വെള്ളങ്ങളെ രക്തമാ
ക്കുവാൻ അവയുടെ മേലും, ത
ങ്ങൾക്ക ഇഷ്ടമുള്ളപ്പോൾ ഒക്കെ
യും, ഭൂമിയെ സകല വിധ ബാ
ധകളും കൊണ്ട ശിക്ഷിപ്പാനും അ
വൎക്ക അധികാരം ഉണ്ട.
൭ അവർ [15] തങ്ങളുടെ സാക്ഷി
യെ തികെച്ചു കഴിയുമ്പോൾ, [16]
പാതാളത്തിൽനിന്ന [17] കരേറുന്ന
മൃഗം [18] അവരോട യുദ്ധം ചെ
യ്കയും, അവരെ ജയിക്കയും, അ
വരെ കൊന്നുകളകയും ചെയ്യും.
൮ അവരുടെ ഉടലുകൾ, [19] ന
മ്മുടെ കൎത്താവ ക്രൂശിൽ തറെ
ക്കപ്പെട്ട ഇടവും, ജ്ഞാനാത്മമാ
യി സൊദോമെന്നും എജിപ്ത എ
ന്നും പറയപ്പെടുന്നതുമായ [20] മ
ഹാ പട്ടണത്തിന്റെ വീഥിയിൽ
[കിടക്കും.]

൯ [21] ജനങ്ങളിലും ഗോത്രങ്ങളി
ലും ഭാഷകളിലും ജാതികളിലും ഉ
ള്ളവർ അവരുടെ ഉടലുകളെ മൂ
ന്നര ദിവസം കാണും, [22] അവരു
ടെ ഉടലുകളെ ശവക്കുഴികളിൽ
അടക്കുവാൻ സമ്മതിക്കയുമില്ല.
൧൦ [23] ഒരം രണ്ട ദീൎഘദൎശിമാർ
ഭൂമിയിൽ വസിക്കുന്നവരെ വേ
ദനപ്പെടുത്തിയതുകൊണ്ട, [24] ഭൂ
മിയിൽ വസിക്കുന്നവർ അവ
രുടെ മേൽ സന്തോഷിക്കയും,
ആനന്ദിക്കയും, [25] തമ്മിൽ തമ്മിൽ
സമ്മാനങ്ങളെ കൊടുത്തയക്കയും
ചെയ്യും.
൧൧ [26] മൂന്നര ദിവസം കഴിഞ്ഞ
ശേഷം ദൈവത്തിൽനിന്ന [27] ജീ
വന്റെ ആത്മാവ അവരിൽ പ്ര
വേശിച്ചു, അപ്പോൾ അവർ ത
ങ്ങളുടെ പാദങ്ങളിൽ ഉറെച്ചു നി
ന്നു: അവരെ നോക്കുന്നവൎക്ക മ
ഹാ ഭയം തട്ടുകയും ചെയ്തു.
൧൨ ഇവിടെ കരേറി വരുവിൻ
എന്ന സ്വൎഗ്ഗത്തിൽനിന്ന ഒരു വ
ലിയ ശബ്ദം തങ്ങളോട പറയു
ന്നതിനെയും അവർ കേട്ടു എന്നാ
റെ അവർ [28] ഒരു മേഘത്തിൽ [29]
സ്വൎഗ്ഗത്തിലേക്ക കരേറിപ്പോയി,
[30] അവരുടെ ശത്രുക്കൾ അവരെ
കാണുകയും ചെയ്തു.
൧൩ ആ സമയത്ത തന്നെ ഒ
രു വലിയ ഭൂകമ്പം ഉണ്ടായി, [31]

11. ൨ രാജാ. ൧: ൧൦, ൧൨. യറ. ൫: ൧൪. ൭: ൩൭. ഹെസ. ൩൩: ൩. ഹോശെ. ൬: ൫. 12. ൩ മോ ൧൬: ൨൯. 13. ൧രാജാ. ൧൭: ൧. യാക്കോ. ൫: ൧൬, ൧൭. 14. പുറ. ൭: ൧൯. 15. ലൂ. ൧൩: ൩൨. 16. അറി. ൯: ൨. 17. അറി. ൧൩: ൧, ൧൧. ൧൭: ൮. 18. ദാനി. ൭: ൨൧. സെഖ. ൧൪: ൨. 19. എബ്രാ. ൧൩: ൧൨. അറി. ൧൪: ൮. 20. അറി. ൧൪: ൮. ൧൭: ൧, ൫. ൧൮: ൧൦. 21. അറി. ൧൭: ൧൫. 22. സങ്കീ. ൭൯: ൨, ൩. 23. അറി. ൧൨: ൧൨. 24. അറി. ൧൨: ൧൨. ൧൩: ൮. 25. എസ്ഥെർ. ൯: ൧൯, ൨൨. 26. അറി. ൧൧: ൯. 27. ഹെസ. ൩൭: ൫, ൯, ൧൦, ൧൪. 28. യെശ. ൬൦: ൮. നടപ്പ. ൧: ൯. 29. യെശ. ൧൪: ൧൩. അറി. ൧൨: ൫. 30. ൨ രാജാ. ൨: ൧, ൫, ൭. 31. അറി. ൬: ൧൨.

[32]പട്ടണത്തിൽ പത്തിലൊന്ന വീഴുകയും; മനുഷ്യരിൽ ഏഴായിരം പേർ ഭൂകമ്പത്തിൽ കൊല്ലപ്പെടുകയും ചെയ്തു: അപ്പോൾ ശേഷമുള്ളവർ വളരെ ഭയമുള്ളവരായി തീൎന്നു, [33] സ്വൎഗ്ഗത്തിന്റെ ദൈവത്തിന്ന മഹത്വം കൊടുക്കയും ചെയ്തു.

൰൪ [34] രണ്ടാമത്തെ കഷ്ടം കഴിഞ്ഞു; കണ്ടാലും, മൂന്നാമത്തെ കഷ്ടം വേഗത്തിൽ വരുന്നു.

൰൫ [35] ഏഴാമത്തെ ദൈവദൂതൻ കാഹളം ഊതി; അപ്പോൾ [36] ലോകത്തിലെ രാജ്യങ്ങൾ നമ്മുടെ കൎത്താവിന്റെയും, അവന്റെ ക്രിസ്തുവിന്റെയും ആയി തീൎന്നിരിക്കുന്നു എന്നും, [37] അവൻ എന്നെന്നേക്കും വാഴുകയും ചെയ്യും എന്നും പറയുന്ന [38] മഹാ ശബ്ദങ്ങൾ സ്വൎഗ്ഗത്തിൽ ഉണ്ടായി.

൰൬ അപ്പോൾ ദൈവത്തിന്റെ മുൻപാകെ തങ്ങളുടെ പീഠങ്ങളിന്മേൽ [39] ഇരുന്ന ഇരുപത്തുനാല മൂപ്പന്മാരും കവിണ്ണുവീണു, ദൈവത്തെ വന്ദിച്ചു പറഞ്ഞത,

൰൭ [40] ഇരിക്കുന്നവനും, ഇരുന്നവനും, വരുവാനിരിക്കുന്നവനുമായ സൎവ്വ വല്ലഭനായിരിക്കുന്ന ദൈവമായ കൎത്താവെ, നീ നിന്റെ മഹാ ശക്തിയെ കൈക്കൊണ്ട [41] വാഴുകയാൽ ഞങ്ങൾ നിനക്ക സ്തോത്രം ചെയ്യുന്നു:

൰൮ എന്നാൽ [42] ജാതികൾ കോപിച്ചു, നിന്റെ കോപവും വന്നു, മരിച്ചവരോട ന്യായം വിധിക്കപ്പെടുവാനും, നിന്റെ ദീൎഘദൎശിമാരായ ദാസന്മാൎക്കും, ശുദ്ധിമാന്മാൎക്കും, നിന്റെ നാമത്തെ ഭയപ്പെടുന്ന [44] ചെറിയവരും വലിയവരുമായവൎക്കും നീ സമ്മാനം കൊടുപ്പാനും, [44] ഭൂമിയെ നശിപ്പിച്ചവരെ നശിപ്പിപ്പാനും [45] കാലവും വന്നിരിക്കുന്നു.

൰൯ [46] സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ ആലയം തുറക്കപ്പെട്ടു; അവന്റെ ദൈവാലയത്തിൽ അവന്റെ നിയമത്തിന്റെ പെട്ടകവും കാണപ്പെട്ടു: [47] മിന്നലുകളും, ശബ്ദങ്ങളും, ഇടിമുഴക്കങ്ങളും, ഭൂകമ്പവും, [48] മഹാ കൽമഴയും ഉണ്ടാകയും ചെയ്തു.

## ൰൨ അദ്ധ്യായം.

൧ സൂൎയ്യനെകൊണ്ട ധരിച്ച ഒരു സ്ത്രീ പ്രസവ വേദനപ്പെടുന്നത. ൩ ഒരു വലിയ ചുവന്ന സൎപ്പം ആ സ്ത്രീയുടെ പൈതലിനെ ഭക്ഷിച്ചുകളവാനായിട്ട നില്ക്കുന്നത. ൬ അവൾ വനത്തിലേക്ക ഓടിപ്പോകുന്നത. ൭ മിഖായേലും അവന്റെ ദൂതന്മാരും ആ മഹാ സൎപ്പത്തോട യുദ്ധം ചെയ്തു ജയം കൊള്ളുന്നത. ൰൩ ആ മഹാ സൎപ്പം ഭൂമിയിലേക്ക തള്ളിക്കളയപ്പെട്ടിട്ട ആ സ്ത്രീയെ ഉപദ്രവിപ്പിക്കുന്നത.

ഒരു വലിയ ലക്ഷ്യം സ്വൎഗ്ഗത്തിൽ കാണപ്പെട്ടു; സൂൎയ്യനെ

32. അറി. ൰൩: ൰൩. 33. യോശു. ൭: ൰൯. അറി. ൰൫: ൭. ൰൪: ൬. 34. അറി. ൯: ൰൨. ൰൩: ൰൨. 35. അറി ൰൦: ൭. 36. അറി. ൰൨: ൰൦. 37. ദാനി. ൨: ൪൪, ൭: ൰൪, ൰൮, ൨൭. 38. ലൂശാ. ൨൭: ൰൨. അറി. ൰൩: ൰൭. ൰൯: ൬. 39. അറി. ൪: ൪. ൫: ൯. ൰൯: ൪. 40. അറി ൰: ൮, ൯: ൮: ൯. ൰൬: ൫. 41. അറി. ൰൯: ൬. 42. അറി. ൰൦: ൨, ൱. 43. അറി. ൰൯: ൫, 44. അറി. ൰൩: ൱. ൰൯: ൬. 45. ദാനി. ൭: ൰, ൰൦. അറി. ൬: ൰൦. 46. അറി. ൰൫: ൫, ൮. 47. അറി. ൯: ൫. ൰൬: ൰൮. 48. അറി. ൰൬: ൨.

ധരിച്ച ഒരു സ്ത്രീയും അവളുടെ
പാദങ്ങളുടെ കീഴെ ചന്ദ്രനും അ
വളുടെ തലയിന്മേൽ പന്ത്രണ്ട
നക്ഷത്രങ്ങളുമുള്ള ഒരു കിരീടവും
തന്നെ.
൨ അവൾ ഗൎഭിണിയായി, [1]
പ്രസവ വേദന ഉണ്ടായി, പ്ര
സവിപ്പാൻ വേദനപ്പെട്ട കര
ഞ്ഞു.
൩ അപ്പോൾ മറ്റൊരു ലക്ഷ്യം
ആകാശത്തിൽ കാണപ്പെട്ടു; ക
ണ്ടാലും, [2] ഏഴതലകളും പത്ത
കൊമ്പുകളും, [3] തന്റെ തലകളി
ന്മേൽ ഏഴ കിരീടങ്ങളുമുള്ള [4] ഒ
രു വലിയ ചുവന്ന സൎപ്പം.
൪ അവന്റെ വാൽ [5] ആകാശ
ത്തിലുള്ള നക്ഷത്രങ്ങളിൽ [6] മൂന്നി
ലൊന്നിനെ വലിച്ച [7] അവയെ
ഭൂമിയിലേക്ക തള്ളിയിട്ടു: പ്രസ
വിപ്പാറായ സ്ത്രീ പ്രസവിക്കു
മ്പോൾ തന്നെ [9] അവളുടെ കു
ഞ്ഞിനെ ഭക്ഷിച്ചുകളവാനായിട്ട
ആ മഹാ സൎപ്പം അവളുടെ
മുൻപാകെ നില്ക്കയും ചെ
യ്തു.
൫ അവൾ [10] എല്ലാ ജാതികളെ
യും ഇരിമ്പുകോൽകൊണ്ട ഭരി
പ്പാനുള്ള ഒരു ആൺകുഞ്ഞിനെ
പ്രസവിച്ചു: അവളുടെ കുഞ്ഞ
ദൈവത്തിന്റെ അടുക്കലേക്കും
അവന്റെ സിംഹാസനത്തിലേ
ക്കും എടുത്തുകൊള്ളപ്പെടുകയും
ചെയ്തു.
൬ [11] ആ സ്ത്രീ വനപ്രദേശ
ത്തിലേക്ക ഓടിപ്പോയി, അവി
ടെ [12] ആയിരത്തിരുനൂററ അ
റുപത ദിവസം അവളെ പോ
ഷിപ്പിക്കേണ്ടുന്നതിനായിട്ട ദൈ
വത്താൽ ഒരുക്കപ്പെട്ട ഒരു സ്ഥ
ലം അവൾക്ക ഉണ്ട.
൭ പിന്നെ സ്വൎഗ്ഗത്തിൽ യുദ്ധം
ഉണ്ടായി: [13] മികായേലും അവ
ന്റെ ദൂതന്മാരും [14] മഹാ സൎപ്പ
ത്തോട യുദ്ധം ചെയ്തു: മഹാ സ
ൎപ്പവും അവന്റെ ദൂതന്മാരും യു
ദ്ധം ചെയ്തു.
൮ എന്നാൽ അവർ പ്രബല
പ്പെട്ടില്ല: അവരുടെ സ്ഥലം പി
ന്നെ സ്വൎഗ്ഗത്തിൽ കണ്ടെത്ത
പ്പെട്ടതുമില്ല.
൯ [15] ലോകത്തെ ഒക്കെയും ച
തിക്കുന്നവനും, പിശാച എന്നും,
സാത്താനെന്നും പറയപ്പെടുന്ന
വനുമായ [16] ആ പഴയ സൎപ്പമാ
കുന്ന [17] മഹാസൎപ്പം തള്ളിക്കളയ
പ്പെട്ടു: [18] അവൻ ഭൂമിയിലേക്ക
തള്ളിക്കളയപ്പെട്ടു, അവന്റെ ദൂത
ന്മാരും അവനോട കൂടെ തള്ളി
ക്കളയപ്പെട്ടു.
൰ പിന്നെ സ്വൎഗ്ഗത്തിൽ ഒരു
മഹാ ശബ്ദത്തെ ഞാൻ കേട്ടു,
അത പറഞ്ഞത, [19] ഇപ്പോൾ ര
ക്ഷയും ശക്തിയും, നമ്മുടെ ദൈ
വത്തിന്റെ രാജ്യവും, അവന്റെ
ക്രിസ്തുവിന്റെ അധികാരവും
വന്നിരിക്കുന്നു: അത എന്തുകൊ

1 യശാ. ൬൬: ൭. ഗലാ. ൪: ൧൯. 2. അറി. ൧൭: ൩, ൭. 3. അറി. ൧൩: ൧. 4. അറി. ൯: ൰. 5. അറി. ൧൭: ൧൮. 6. അറി. ൮: ൭, ൧൨. 7. ദാനി. ൮: ൧൦. 8. അറി. ൧൨: ൨. 9. പുറ. ൧: ൧൬. 10. സങ്കീ. ൨: ൯. അറി. ൨: ൨൭. ൧൯: ൧൫. 11. അറി. ൧൭: ൩. 12. അറി. ൧൧: ൩. 13. ദാനി. ൧൦. ൧൩, ൨൧. ൧൨: ൧. 14. അറി. ൨൦: ൨. ൨൦ ൨. 15. അറി. ൨൦: ൩. 16. ആദ്യ. ൩: ൧, ൪. അറി. ൨൦: ൨. 17. ലൂ. ൧൦: ൧൮. യോഹ. ൧൨: ൩൧. 18. അറി. ൯: ൧. 19. അറി. ൧൧: ൧൫. ൧൯: ൧.

ണ്ടെന്നാൽ [20] രാവും പകലും നമ്മു
ടെ സഹോദരന്മാരെ ദൈവത്തി
ന്റെ മുൻപാകെ കുററം ചുമത്തി
യവനായ അവരുടെ അപവാദ
ക്കാരൻ താഴെ തള്ളിക്കളയപ്പെട്ടു.
൰൧ [21]അവർ അവനെ കുഞ്ഞാ
ടിന്റെ രക്തത്താലും, തങ്ങളുടെ
സാക്ഷിയിൻ വചനത്താലും ജ
യിച്ചു; [22] അവർ തങ്ങളുടെ ജീവ
നെ മരണംവരെ സ്നേഹിച്ചതു
മില്ല.
൰൨ ആയതുകൊണ്ട [23] സ്വൎഗ്ഗ
ങ്ങളും അവയിൽ വസിക്കുന്നവ
രുമായുള്ളോരേ, സന്തോഷിപ്പിൻ.
[24] ഭൂമിയിലും സമുദ്രത്തിലും വസി
ക്കുന്നവൎക്ക ഹാ കഷ്ടം! അതെ
ന്തുകൊണ്ടെന്നാൽ [25] പിശാച,
തനിക്ക കുറഞ്ഞൊരു കാലമേ ഉ
ള്ളു എന്ന അറികകൊണ്ട, മഹാ
കോപത്തോട കൂടെ നിങ്ങളു
ടെ അടുക്കൽ ഇറങ്ങി വന്നിരി
ക്കുന്നു.
൰൩ താൻ ഭൂമിയിലേക്ക തള്ളി
ക്കളയപ്പെട്ടു എന്ന ആ മഹാ സ
ൎപ്പം കണ്ടപ്പോൾ, അവൻ [26] ആ
ആൺകുഞ്ഞിനെ പ്രസവിച്ച
സ്ത്രീയെ ദുഃഖിപ്പിച്ചു.
൰൪ എന്നാൽ ആ സ്ത്രീ താൻ [27]
ഒരു കാലവും, കാലങ്ങളും, അരക്കാ
ലവുമായിട്ട പോഷിക്കപ്പെടുന്നി
ടമായ [28] വനപ്രദേശത്തിലേക്ക
തന്റെ സ്ഥലത്തേക്ക സൎപ്പത്തി
ന്റെ മുഖത്തുനിന്ന [29] പറന്നു
പോകേണ്ടുന്നതിന, [30] അവൾ
ക്ക ഒരു വലിയ കഴുകന്റെ രണ്ട
ചിറകുകൾ കൊടുക്കപ്പെട്ടു.
൰൫ അപ്പോൾ ആ സ്ത്രീയെ
ഒഴുക്കിക്കൊണ്ടുപോകേണ്ടു
ന്നതിന മഹാസൎപ്പം അവളുടെ
പിന്നാലെ [31] തന്റെ വായിൽ
നിന്ന ഒരു നദി പോലെ വെള്ളം
ഒഴുക്കി.
൰൬ എന്നാൽ ഭൂമി സ്ത്രീക്ക സ
ഹായിച്ചു; ഭൂമി തന്റെ വായിനെ
തുറന്ന, മഹാ സൎപ്പം തന്റെ
വായിൽനിന്ന ഒഴുക്കിയ നദിയെ
വിഴുങ്ങിക്കളഞ്ഞു.
൰൭ അപ്പോൾ മഹാ സൎപ്പം
സ്ത്രീയുടെ നേരെ കോപപ്പെട്ടു,
[32] ദൈവത്തിന്റെ കല്പനയെ
പ്രമാണിക്കുന്നവരും [33] യേശു
ക്രിസ്തുവിന്റെ സാക്ഷിയുള്ളവരു
മായി അവളുടെ സന്തതിയായി
രിക്കുന്ന ശേഷമുള്ളവരോട [34]
യുദ്ധം ചെയ്വാൻ പോകയും
ചെയ്തു.

## ൰൩ അദ്ധ്യായം.

൧ ഏഴ തലകളും പത്ത കൊമ്പുകളുമുള്ള ഒരു മൃഗം സമുദ്രത്തിൽനിന്ന കരേറി, ആയതിന മഹാസൎപ്പം തന്റെ അധികാരം കൊടുത്തത. ൰൧ മറെറാരു മൃഗം ഭൂമിയിൽനിന്ന കരേറി. ൰൨ മുൻപിലത്തെ മൃഗത്തിന ഒരു പ്രതിരൂപത്തെ ഉണ്ടാക്കിച്ച മനുഷ്യരെ അതിനെ വന്ദിക്കയും അതിന്റെ അടയാളം കൈക്കൊൾകയും ചെയ്യുമാറാക്കുന്നത.

പിന്നെ ഞാൻ കടൽ മണലി

20. യോബ. ൧: ൯. ൨: ൫. സെഖ. ൩: ൧. 21. റോമ. ൮: ൩൩, ൩൪, ൩൭. ൧൬: ൨൦. 22. ലൂക. ൧൪: ൨൬. 23. സങ്കി. ൯൬: ൧൧. യെശാ. ൪൯: ൧൩. അറി. ൧൮: ൨൦. 24. അറി. ൮: ൧൩. 25. അറി. ൧൦: ൬. 26 അറി. ൧൨: ൫. 27. ദാനി. ൭: ൨൫. ൧൨: ൭. 28. അറി. ൧൭: ൩. 29. അറി. ൧൨: ൬. 30. പുറ. ൧൯: ൪. 31 യെശാ. ൫൯: ൧൯. 32. അറി. ൧൧: ൭. 33. ൧ കോറി. ൨: ൧. ൧ യോഹ. ൫: ൧൦. അറി. ൧: ൨, ൯. ൬: ൯. ൨൦: ൪. 34. ആദ്യ. ൩: ൧൫. അറി. ൧൧: ൭. ൧൩: ൭.

ന്മേൽ നിന്ന: അപ്പോൾ [1] ഏഴ
തലകളും, പത്ത കൊമ്പുകളും, ത
ന്റെ കൊമ്പുകളിൽ പത്ത കിരീ
ടങ്ങളും, തന്റെ തലകളിന്മേൽ
ദൈവദൂഷണമായ നാമവുമുള്ള
[2] ഒരു മൃഗം സമുദ്രത്തിൽനിന്ന ക
രേറുന്നതിനെ കണ്ടു
൨ [3] ഞാൻ കണ്ട മൃഗം പുള്ളി
പ്പുലിക്ക സദൃശമായിരുന്നു, [4] അ
വന്റെ കാലുകൾ കരടിയുടെ
[കാലുകൾ] പോലെയും; [5] അവ
ന്റെ വാ സിംഹത്തിന്റെ വാ
പോലെയും ആയിരുന്നു, [6] അവ
ന മഹാസർപ്പം തന്റെ ശക്തി
യെയും [7] തന്റെ പീഠത്തെയും
[8] വലിയ അധികാരത്തെയും
കൊടുത്തു.
൩ അവന്റെ തലകളിൽ ഒന്ന
[9] മരണത്തിന മുറിവേററ പ്രകാ
രം ഞാൻ കണ്ടു; എന്നാൽ അ
വന്റെ മരണമുറിവ പൊറുത്തു
പോയി: [10] ഭൂലോകം എല്ലാം മൃഗ
ത്തിന്റെ പിന്നാലെ അത്ഭുത
ത്തോടെ ചെന്നു.
൪ മൃഗത്തിന അധികാരം കൊ
ടുത്ത മഹാസർപ്പത്തെ അവർ വ
ന്ദിച്ചു: [11] മൃഗത്തോട സമൻ ആ
ര? അവനോട യുദ്ധം ചെയ്വാൻ
കഴിയുന്നവൻ ആര? എന്ന പ
റഞ്ഞുകൊണ്ട, മൃഗത്തെയും വ
ന്ദിച്ചു.
൫ [12] വൻപുകളെയും ദൈവദൂഷ
ണങ്ങളെയും പറയുന്ന ഒരു വാ
അവന കൊടുക്കപ്പെട്ടു, [13] നാല്പ
ത്തരണ്ട മാസം പ്രവൃത്തിപ്പാൻ
അവന അധികാരവും കൊടുക്ക
പ്പെട്ടു.
൬ അവൻ ദൈവത്തിന്റെ
നാമത്തെയും, [14] അവന്റെ കൂടാര
ത്തെയും, സ്വർഗ്ഗത്തിൽ വസി
ക്കുന്നവരെയും ദൂഷിപ്പാൻ ത
ന്റെ വായിനെ ദൈവത്തി
ന്റെ നേരെ ദൂഷണത്തിനായി
തുറന്നു.
൭ [15] വിശുദ്ധന്മാരോട യുദ്ധം
ചെയ്വാനും, അവരെ ജയിപ്പാനും
അവന കൊടുക്കപ്പെട്ടു: സകല
ഗോത്രങ്ങളിന്മേലും, ഭാഷകളി
ന്മേലും ജാതികളിന്മേലും [16] അവ
ന അധികാരവും കൊടുക്കപ്പെ
ട്ടു.
൮ [17] ലോകാരംഭം മുതൽ കൊല്ല
പ്പെട്ട കുഞ്ഞാടിനുള്ളതായി [18] ജീ
വന്റെ പുസ്തകമായതിൽ പേരെ
ഴുതപ്പെട്ടിട്ടില്ലാത്തവരായി ഭൂമി
യിൽ വസിക്കുന്നവരായുള്ള എ
ല്ലാവരും അവനെ വന്ദിക്കയും
ചെയ്യും.
൯ [19] യാതൊരുത്തനും ചെവി
യുണ്ടെങ്കിൽ, അവൻ കേൾക്ക
ട്ടെ.
൰ [20] ഒരുത്തൻ അടിമയാക്കി
കൊണ്ടുപോയാൽ, അവൻ അ
ടിമയിലേക്ക പോകും; [21] ഒരുത്തൻ

---

1. അറി. ൧൭: ൩. ൧൨: ൩, ൮, ൧൨. 2. ദാനി. ൭. ൨, ൭. 3. ദാനി. ൭: ൬: 4. ദാനി. ൭: ൫ 5. ദാനി. ൭: ൮. 6. അറി. ൧൨: ൯ 7. അറി ൧൬: ൧൦. 8. അറി. ൧൨: ൪. 9. അറി. ൧൩: ൧൨, ൧൪. 10. അറി. ൧൭: ൮. 11 അറി. ൧൮: ൧൮. 12. ദാനി. ൭: ൮, ൧൧, ൨൫. ൧൧: ൩൬. 13. അറി. ൧൧: ൨. ൧൨: ൬ 14. യോഹ. ൧: ൧൪. കൊലൊ. ൨: ൯. 15. ദാനി. ൭: ൨൧. അറി. ൧൧. ൭. ൧൭: ൧൪. 16. അറി. ൧൧: ൧൮. ൧൭: ൧൫. 17. അറി ൧൭: ൮ 18. പുറ. ൩൨: ൩൨. ദാനി. ൧൨: ൧. ഫിലി. ൪: ൩. അറി ൩: ൫. ൨൦: ൧൨, ൧൫. ൨൧: ൨൭. 19. അറി. ൨: ൭. 20. യെശാ. ൩൩: ൧. 21. ഉല്പ. ൯: ൬. മത്താ. ൨൬: ൫൨.

വാളുകൊണ്ട കുല ചെയ്യാൽ,
അവൻ വാളുകൊണ്ട കൊല്ലപ്പെ
ടെണം. [22] വിശുദ്ധന്മാരുടെ
ക്ഷമയും വിശ്വാസവും ഇവിടെ
ആകുന്നു.
൧൧ പിന്നെ ഞാൻ മറെറാരു
മൃഗം [23] ഭൂമിയിൽനിന്ന കരേറു
ന്നതിനെ കണ്ടു: അവന ഒരു
കുഞ്ഞാടിനുള്ള പോലെ രണ്ടുകൊ
മ്പ ഉണ്ടായിരുന്നു, അവൻ മഹാ
സൎപ്പംപോലെ സംസാരിക്കയും
ചെയ്തു.
൧൨ അവൻ ഒന്നാമത്തെ മൃഗ
ത്തിൻെറ അധികാരത്തെ ഒക്കെ
യും അവൻെറ മുൻപാകെ നട
ത്തുകയും, [24] മരണമുറിവ പൊറു
ത്തുപോയ ഒന്നാമത്തെ മൃഗത്തെ
വന്ദിപ്പാൻ ഭൂമിയെയും അതിൽ
വസിക്കുന്നവരെയും ഇടവരുത്തു
കയും ചെയ്യുന്നു.
൧൩ മനുഷ്യരുടെ മുൻപാകെ [25]
അഗ്നിയെ ആകാശത്തിൽനിന്ന
ഭൂമിയിലേക്ക ഇറക്കുവാൻ തക്ക
വണ്ണം [26] അവൻ മഹാ അത്ഭുത
ങ്ങളെയും ചെയ്യുന്നു.
൧൪ അവൻ മൃഗത്തിൻെറ മുൻ
പാകെ ചെയ്വാൻ തനിക്ക നല്ക
പ്പെട്ട [27] അതിശയങ്ങളാൽ [28] ഭൂ
മിയിൽ വസിക്കുന്നവരെ വഞ്ചി
ക്കയും, വാളിനാൽ മുറിവേററി
ട്ടും [29] ജീവിച്ച മൃഗത്തിന ഒ
രു പ്രതിരൂപത്തെ ഉണ്ടാക്കെ
ണമെന്ന ഭൂമിയിൽ വസിക്കു
ന്നവരോട പറകയും ചെയ്യുന്നു.
൧൫ മൃഗത്തിൻെറ പ്രതിരൂപ
ത്തിന പ്രാണനെ കൊടുപ്പാനാ
യിട്ടു, അവന [ശക്തി] നല്കപ്പെ
ട്ടിരിക്കുന്നു; ആയത മൃഗത്തി
ൻെറ പ്രതിരൂപം സംസാരിക്കേ
ണ്ടുന്നതിനും, [30] മൃഗത്തിൻെറ
പ്രതിരൂപത്തെ വന്ദിക്കാത്തവ
രെ എല്ലാം കൊല്ലിക്കേണ്ടുന്നതി
നും ആയിരുന്നു.
൧൬ അവൻ ചെറിയവരും
വലിയവരും, ധനവാന്മാരും ദ
രിദ്രക്കാരും, സ്വാതന്ത്ര്യക്കാരും അ
ടിമക്കാരുമായ എല്ലാവരെയും ത
ങ്ങൾ [31] തങ്ങളുടെ വലത്ത കയ്യി
ലോ തങ്ങളുടെ നെററികളിലോ
മുദ്രയടയാളം കൈക്കൊള്ളുമാറാ
ക്കുകയും,
൧൭ ആ മുദ്രയടയാളം എങ്കി
ലും, [32] മൃഗത്തിൻെറ നാമമെങ്കി
ലും, [33] അവൻെറ നാമത്തിൻെറ
എണ്ണമെങ്കിലും ഉള്ളവനല്ലാതെ,
മറെറാരുത്തനും വിലെക്ക വാ
ങ്ങുവാനും വില്ക്കുവാനും വഹി
യാതാക്കുകയും ചെയ്യുന്നു.
൧൮ [34] ഇവിടെ ജ്ഞാനം ഉണ്ട.
ബുദ്ധിയുള്ളവൻ [35] മൃഗത്തിൻെറ
എണ്ണം കൂട്ടട്ടെ: [36] അത മനുഷ്യ
ൻെറ എണ്ണമാകുന്നുവെല്ലോ. അ
വൻെറ എണ്ണം അറുനൂറററുപ
ത്താറ [ആകുന്നു.]

22. അറി. ൧൪: ൧൨. 23. അറി. ൧൧: ൭. 24. അറി. ൧൩: ൩. 25. ൧ രാജാ. ൧൮: ൩൮, ൨, ൩. മത്താ ൨൪: ൨൪. ൨ തെസ്സ. ൨: ൯ അറി. ൧൬: ൧൪. 26. ൫ മോശ. ൧൩: ൧൩. ൨ രാജാ. ൧: ൧൦, ൧൨. 27. ൨ തെസ്സ. ൨: ൯, ൧൦. 28. അറി. ൧൨: ൯. ൧൯: ൨൦. 29. ൨ രാജാ. ൨൦: ൭. 30. അറി. ൧൬: ൨. ൧൯. ൨൦: ൪. 31. അറി. ൧൪: ൯ ൧൯: ൨൦. ൨൦: ൪. 32 അറി. ൧൪: ൧൧. 33. അറി. ൧൫: ൨. 34 അറി. ൧൭: ൯. 35. അറി. ൧൫: ൨. 36. അറി. ൨൧: ൧൭.

## ൧൪ അദ്ധ്യായം.

൧ ക്രിസ്തുവും തന്റെ ജനങ്ങളും കൂടെ നില്ക്കുന്നതിനെ കാണുന്നത. ൬ ഒരു ദൈവദൂതൻ സുവിശേഷത്തെ പ്രസംഗിക്കുന്നത. ൮ ബാബേലിന്റെ വീഴ്ച. ൧൪ ലോകത്തിന്റെ കൊയ്ത്ത.

പിന്നെ ഞാൻ നോക്കി, കണ്ടാലും, സീയോൻ പൎവ്വതത്തിന്മേൽ
[1] ഒരു കുഞ്ഞാടും അവനോടു കൂ
ടെ [2] അവന്റെ പിതാവിന്റെ
നാമം തങ്ങളുടെ നെററികളിൽ
എഴുതപ്പെട്ട [3] നൂററനാല്പത്തുനാ
ലായിരവും നിന്നിരുന്നു.
൨ [4] ബഹുവെള്ളങ്ങളുടെ ഇര
ച്ചിൽപോലെയും, വലിയ ഇടി
മുഴക്കംപോലെയും സ്വൎഗ്ഗത്തിൽ
നിന്ന ഒരു ശബ്ദത്തെ ഞാൻ
കേട്ടു: തങ്ങളുടെ വീണകളെ വാ
യിക്കുന്ന [5] വീണക്കാരുടെ സ്വര
ത്തെയും കേട്ടു.
൩ അവർ സിംഹാസനത്തി
ന്റെ മുൻപാകെയും, ആ നാലു
ജീവജന്തുക്കളുടെയും മൂപ്പന്മാരുടെ
യും മുൻപാകെയും [6] ഒരു പുതിയ
പാട്ടു പാടി: ഭൂമിയിൽനിന്ന വീ
ണ്ടുകൊള്ളപ്പെട്ട [7] ആ നൂററനാ
ല്പത്തുനാലായിരത്തിന്നല്ലാതെ മ
റെറാരുത്തനും ആ പാട്ടിനെ പ
ഠിപ്പാൻ കഴിഞ്ഞില്ല.
൪ ഇവർ സ്ത്രീകളോടു കൂടെ അ
ശുദ്ധപ്പെടാത്തവർ ആകുന്നു; [8]
എന്തെന്നാൽ അവർ കന്യകമാർ
ആകുന്നു. [9] കുഞ്ഞാടു എവിടെ
പോയാലും ഇവർ അവനെ പി
ന്തുടരുന്നവരാകുന്നു. [10] ഇവർ
ദൈവത്തിന്നും കുഞ്ഞാടിന്നും ആ
ദ്യവിളവായി, [11] മനുഷ്യരിൽനി
ന്ന വീണ്ടുകൊള്ളപ്പെട്ടു.
൫ [12] അവരുടെ വായിൽ ഒരു
കപടവും കാണപ്പെട്ടില്ല: എന്തു
കൊണ്ടെന്നാൽ [13] അവർ ദൈവ
ത്തിന്റെ സിംഹാസനത്തിന
മുൻപാകെ കുററമില്ലാത്തവർ ആ
കുന്നു.
൬ [14] പിന്നെ ഞാൻ, മറെറാരു
ദൈവദൂതൻ [14] ആകാശത്തി
ന്റെ നടുവിൽ പറക്കുന്നതിനെ
കണ്ടു, അവന്ന ഭൂമിയിൽ പാൎക്കു
ന്നവരോടും, [15] സകല ജാതി
യോടും, ഗോത്രത്തോടും, ഭാഷ
യോടും ജനത്തോടും അറിയിപ്പാ
നായിട്ട [16] എന്നേക്കമുള്ള സുവി
ശേഷം ഉണ്ടായിരുന്നു.
൭ അവൻ ഒരു മഹാ ശബ്ദ
ത്തോടു പറഞ്ഞു, [17] ദൈവത്തെ
ഭയപ്പെടുവിൻ, അവന്ന മഹത്വ
ത്തെ കൊടുക്കയും ചെയ്യിൻ: അ
തെന്തുകൊണ്ടെന്നാൽ അവന്റെ
ന്യായവിധിയുടെ സമയം വ
ന്നു: [18] സ്വൎഗ്ഗത്തെയും, ഭൂമിയെ
യും, സമുദ്രത്തെയും, നീരുറവുക
ളെയും ഉണ്ടാക്കിയവനെ വന്ദി
ക്കയും ചെയ്യിൻ.
൮ മറെറാരു ദൈവദൂതൻ പി

1. അറി. ൫: ൬. 2. അറി. ൭: ൩. ൧൩: ൧൬. 3. അറി. ൭: ൪. 4. അറി. ൧: ൧൫. ൧൯: ൬. 5. അറി. ൫: ൮. 6. അറി. ൫: ൯. ൧൫: ൩. 7. അറി. ൧൪: ൧. 8. ൨ കോരി. ൧൧: ൨. 9. അറി. ൩; ൪. ൭: ൧൫, ൧൭. ൧൭: ൧൪. 10. യാക്കോ. ൧: ൧൮. 11. അറി. ൫: ൯. 12. സങ്കി. ൩൨: ൨. സെഫ. ൩: ൧൩. 13. എഫെ. ൫: ൨൭. യെഹൂ. ൨൪. 14. അറി. ൮: ൧൩. 15. അറി. ൧൩: ൭. 16. എഫെ. ൩: ൯, ൧൦, ൧൧. തീത്തു. ൧: ൨. 17. അറി. ൧൧: ൧൮. ൧൫: ൪. 18. നഹെ. ൯: ൬. സങ്കി. ൩൩: ൬. ൧൨൪: ൮. ൧൪൬: ൫, ൬. നടപ്പ. ൧൪: ൧൫. ൧൭: ൨൪.

ന്നാലെ ചെന്ന, പറഞ്ഞു, [19] മ
ഹാ പട്ടണമായ [20] ബാബിലോ
ൻ, വീണു, വീണു; അതെന്തുകൊ
ണ്ടെന്നാൽ അവൾ തന്റെ വേ
ശ്യാദോഷത്തിന്റെ കോപത്തി
ൻ മധുവിൽനിന്ന സകല ജാ
തികളെയും കുടിപ്പിച്ചു.
൯ മൂന്നാമത്ത ദൈവദൂതൻ
അവരുടെ പിന്നാലെ വന്ന, മ
ഹാ ശബ്ദത്തോടെ പറഞ്ഞു, [21]
ആരെങ്കിലും മൃഗത്തെയും, അവ
ന്റെ പ്രതിരൂപത്തെയും വന്ദി
ക്കയും, തന്റെ നെററിയിൽ എ
ങ്കിലും തന്റെ കയ്യിൽ എങ്കിലും
[അവന്റെ] മുദ്രയടയാളത്തെ
കൈക്കൊൾകയും ചെയ്താൽ,
൧൦ അവൻ [22] ദൈവത്തിന്റെ
കോപത്തിൻ പാത്രത്തിൽ [23] കല
ച്ചു കൂടാതെ പകരപ്പെടുന്നതായി,
അവന്റെ [24] ക്രോധത്തിന്റെ മ
ധുവിൽനിന്ന പാനം ചെയ്യും:
വിശുദ്ധ ദൈവദൂതന്മാരുടെ മുൻ
പാകെയും, കുഞ്ഞാടിന്റെ മുൻ
പാകെയും, [25]അഗ്നിയാലും ഗന്ധ
കത്താലും [26] അതിവേദനപ്പെടുക
യും ചെയ്യും :
൧൧ [27] അവരുടെ അതിവേദന
യുടെ പുക എന്നെന്നേക്കുമായി
കരേറുന്നു: മൃഗത്തെയും അവ
ന്റെ പ്രതിരൂപത്തെയും വന്ദി
ക്കുന്നവൎക്കും, അവന്റെ നാമ
ത്തിന്റെ മുദ്രയടയാളത്തെ പ്രാ
പിക്കുന്നു ഏവനും രാവും പക
ലും ഒരു ആശ്വാസവുമില്ല.
൧൨ [28] വിശുദ്ധന്മാരുടെ ക്ഷമ
ഇവിടെ ആകുന്നു. [29] ദൈവത്തി
ന്റെ കല്പനകളെയും, യേശുവി
ലുള്ള വിശ്വാസത്തെയും പ്രമാ
ണിക്കുന്നവർ ഉണ്ട.
൧൩ സ്വൎഗ്ഗത്തിൽനിന്ന ഒരു ശ
ബ്ദം എന്നോട [ഇപ്രകാരം] പ
റയുന്നതിനെ ഞാൻ കേട്ടു, [30] ക
ൎത്താവിൽ ചാകുന്ന [31] മരിച്ചവർ
ഇതുമുതൽ ഭാഗ്യവാന്മാർ എന്ന
എഴുതുക: ആത്മാവ പറയുന്നു,
അതേ [32] അവർ തങ്ങളുടെ പ്രയ
ത്നങ്ങളിൽനിന്ന ആശ്വസിക്കേ
ണ്ടുന്നതിന തന്നേ; അവരുടെ
പ്രവൃത്തികൾ അവരുടെ പിന്നാ
ലെ ചെല്ലുകയും ചെയ്യുന്നു.
൧൪ ¶ പിന്നെ ഞാൻ നോക്കി,
അപ്പോൾ കണ്ടാലും ഒരു വെള്ള
മേഘം, ആ മേഘത്തിന്മേൽ [33] മ
നുഷ്യന്റെ പുത്രന സദൃശനായ
ഒരുത്തൻ, [34] തന്റെ തലയി
ന്മേൽ ഒരു സ്വൎണ്ണകിരീടവും; ത
ന്റെ കയ്യിൽ മൂൎച്ചയുള്ള ഒരു അ
രിവാളും ഉള്ളവനായി ഇരുന്നിരു
ന്നു.
൧൫ മറെറാരു ദൈവദൂതൻ [35]
ദൈവാലയത്തിൽനിന്ന പുറപ്പെ
ട്ടു മേഘത്തിന്മേൽ ഇരുന്നവ
നോട, [36] ഭൂമിയിലെ കൊയിത്ത
വിളഞ്ഞിരിക്കയാൽ, കൊയ്യാൻ

19. യറ. ൫൧: ൭. അറി. ൧൧: ൮. ൧൬: ൧൯. ൧൭: ൨, ൫. ൧൮: ൩, ൧൦, ൧൮, ൨൧. ൧൯: ൨. 20. ഏശാ ൨൧: ൯. യറ. ൫൧: ൮. അറി. ൧൮: ൨. 21. അറി. ൧൩: ൧൪, ൧൫, ൧൬. 22. അറി. ൧൬: ൧൯ 23. അറി. ൧൮: ൬. 24 സങ്കീ. ൭൫: ൮. ഏശാ. ൫൧: ൧൭. യറ. ൨൫: ൧൫. 25. അറി. ൧൯: ൨൦. 26. അറി. ൨൦: ൧൦. 27. ഏശാ. ൩൪: ൧൦. അറി. ൧൯: ൩. 28. അറി. ൧൩: ൧൦. 29. അറി. ൧൨: ൧൭ 30. ൧ കോറി. ൧൫: ൧൮. ൧ തെസ്സ. ൪: ൧൬. 31. പ്രസം. ൪: ൧, ൨ അറി. ൨൦: ൬ 32. ൨ തെസ്സ. ൧: ൭. എബ്രാ ൪: ൯, ൧൦. അറി. ൬: ൧൧. 33. ഹെസ ൧: ൨൬. ദാനി. ൭: ൧൩. അറി. ൧: ൧൩. 34. അറി. ൬: ൨. 35. അറി. ൧൬: ൧൭. 36. യറ. ൫൧: ൩൩ അറി. ൧൪: ൧൨.

നിനക്ക സമയം വന്നതുകൊണ്ട, നിന്റെ [37] അരിവാളിനെ കടത്തി, കൊയ്യ്ക, എന്ന ഒരു മഹാ ശബ്ദത്തോടെ വിളിച്ച പറഞ്ഞു.

൧൬ അപ്പോൾ മേഘത്തിന്മേൽ ഇരുന്നവൻ തന്റെ അരിവാളിനെ ഭൂമിയിൽ ഇട്ടു: ഭൂമി കൊയ്യപ്പെടുകയും ചെയ്തു.

൧൭ പിന്നെ മറ്റൊരു ദൈവദൂതൻ താനും മൂർച്ചയുള്ളൊരു അരിവാളിനെയും പിടിച്ച, സ്വൎഗ്ഗത്തിലെ ദൈവാലയത്തിൽനിന്ന പുറപ്പെട്ടുവന്നു.

൧൮ പിന്നെ [38] അഗ്നിയുടെ മേൽ അധികാരമുള്ള മറ്റൊരു ദൈവദൂതനും ബലിപീഠത്തിൽ നിന്ന പുറപ്പെട്ടുവന്നു; മൂർച്ചയുള്ള അരിവാളിനെ പിടിച്ചിരുന്നവനോട, [39] നിന്റെ മൂർച്ചയുള്ള അരിവാളിനെ കടത്തി, ഭൂമിയിലെ മുന്തിരിങ്ങാക്കുലകളെ അറുക്ക: എന്തെന്നാൽ അതിന്റെ ഫലങ്ങൾ പഴുത്തിരിക്കുന്നു, എന്ന ഒരു മഹാ ശബ്ദത്തോടെ വിളിച്ച പറകയും ചെയ്തു.

൧൯ അപ്പോൾ ആ ദൈവദൂതൻ തന്റെ അരിവാളിനെ ഭൂമിയിൽ ഇട്ടു, ഭൂമിയുടെ മുന്തിരിങ്ങാവള്ളിയെ അറുത്ത, ദൈവകോപത്തിന്റെ [40] വലിയ ചക്കിൽ ഇടുകയും ചെയ്തു.

൨൦ [41] ആ മുന്തിരിങ്ങാച്ചക്ക [42] പട്ടണത്തിന പുറത്ത മെതിക്കപ്പെട്ടു: ആ മുന്തിരിങ്ങാച്ചക്കിൽ നിന്ന രക്തം ആയിരത്ത അറുനൂറ സ്ഥാദി ദൂരത്തോളം [43] കുതിരകളുടെ കടിവാളങ്ങളോളവും പുറപ്പെട്ടുവന്നു.

## ൧൫ അദ്ധ്യായം.

൧ ഏഴ അവസാന ബാധകളുള്ള ഏഴ ദൈവദൂതന്മാർ. ൩ മൃഗത്തെ ജയിക്കുന്നവരുടെ പാട്ടു. ൭ ദൈവത്തിന്റെ കോപം കൊണ്ട നിറഞ്ഞ ഏഴ കലശങ്ങളുടെ സംഗതി.

ഞാൻ വലിയതും അത്ഭുതവുമായ [1] മറ്റൊരു ലക്ഷ്യത്തെ സ്വൎഗ്ഗത്തിൽ കണ്ടു; അവസാനബാധകൾ ഏഴുമുള്ള [2] ഏഴ ദൈവദൂതന്മാരെ തന്നെ. എന്തുകൊണ്ടെന്നാൽ [3] അവയിൽ ദൈവത്തിന്റെ കോപം നിവൃത്തിക്കപ്പെട്ടു.

൨ ഞാൻ [4] അഗ്നികലൎന്ന [5] ഒരു സ്ഫടികസമുദ്രംപോലെയുള്ളതിനെയും, മൃഗത്തോടും, [6] അവന്റെ പ്രതിരൂപത്തോടും, അവന്റെ മുദ്ര അടയാളത്തോടും, അവന്റെ നാമത്തിന്റെ എണ്ണത്തോടും ജയംകൊണ്ടവർ സ്ഫടിക സമുദ്രത്തിന്മേൽ, [7] ദൈവത്തിന്റെ വീണകളെ പിടിച്ചുകൊണ്ട; നില്ക്കുന്നതിനെയും കണ്ടു.

൩ അവർ ദൈവത്തിന്റെ ദാസനായ [8] മോശയുടെ പാട്ടിനെയും, കുഞ്ഞാടിന്റെ പാട്ടിനെയും പാടി, പറഞ്ഞത, സൎവ്വശക്തനായുള്ള ദൈവമായ കൎത്താവേ, നി

---

37. യോവേൽ. ൩: ൧൩. മത്താ. ൧൩: ൩൯. 38. അറി. ൧൬: ൮. 39. യോവേൽ. ൩: ൧൩. 40. അറി. ൧൯: ൧൫. 41. യെശാ. ൬൩: ൩. വിലാ. ൧: ൧൫. 42. എബ്രാ. ൧൩: ൧൨. അറി. ൧൧: ൮. 43. അറി. ൧൯: ൧൪.

1. അറി. ൧൨: ൧, ൩. 2. അറി. ൧൬: ൧. ൨൧: ൯. 3. അറി. ൧൪: ൧൦. 4. മത്താ. ൩: ൧൧. 5. അറി. ൪: ൬. ൨൧: ൧൮. 6. അറി. ൧൩: ൧൫, ൧൬, ൧൭. 7. അറി. ൫: ൮. ൧൪: ൨. 8. പുറ. ൧൫: ൧. ൫ മോ. ൩൧: ൩൦. അറി. ൧൪: ൩.

ന്റെ ക്രിയകൾ [9] വലുതായും അ
ത്ഭുതമായുമുള്ളവയാകുന്നു: വിശു
ദ്ധന്മാരുടെ രാജാവെ, നിന്റെ
വഴികൾ [10] നീതിയും സത്യവുമ
ള്ളവ [ആകുന്നു.]
൪ കൎത്താവെ, [11] ആര നിന്നെ
ഭയപ്പെടാതെയും, നിന്റെ നാമ
ത്തെ മഹത്വപ്പെടുത്താതെയും ഇ
രിക്കും? നീ മാത്രം പരിശുദ്ധൻ
[ആകുന്നുവെല്ലൊ,] [12] സകല ജാ
തികളും വന്ന നിന്റെ മുൻപാകെ
വന്ദിക്കും; എന്തെന്നാൽ നിന്റെ
ന്യായവിധികൾ പ്രസിദ്ധമാക്ക
പ്പെട്ടിരിക്കുന്നു.
൫ ഇതിന്റെ ശേഷം ഞാൻ
നോക്കി, അപ്പോൾ കണ്ടാലും,
സ്വൎഗ്ഗത്തിൽ [13] സാക്ഷികൂടാരമാ
കുന്ന ദേവാലയം തുറക്കപ്പെട്ടു.
൬ എന്നാറെ ഏഴ ബാധകളുള്ള
ആ [14] ഏഴ ദൈവദൂതന്മാർ [15] ശു
ദ്ധമുള്ള വെള്ളവസ്ത്രം ധരിച്ചു, മാ
ൎവ്വിടങ്ങളിൽ പൊൻകച്ചകളെ കെ
ട്ടിക്കൊണ്ട, ദൈവാലയത്തിൽ
നിന്ന പുറപ്പെട്ടുവന്നു.
൭ അപ്പോൾ [16] ആ നാല ജീവ
ജന്തുക്കളിൽ ഒന്ന [17] എന്നെന്നേ
ക്കും ജീവിച്ചിരിക്കുന്ന ദൈവ
ത്തിന്റെ കോപത്താൽ നിറഞ്ഞ
ഏഴ പൊൻകലശങ്ങളെ ആ ഏ
ഴദൈവദൂതന്മാൎക്ക കൊടുത്തു.
൮ പിന്നെ [18] ദൈവത്തിന്റെ
മഹത്വത്തിൽനിന്നും, അവന്റെ
ശക്തിയിൽനിന്നും [19] ദൈവാല
യം പുകകൊണ്ട നിറഞ്ഞു: ആ
ഏഴ ദൈവദൂതന്മാരുടെ ഏഴ ബാ
ധകൾ നിവൃത്തിയാകുവോളം ഒ
രുത്തനും ദൈവാലയത്തിലേക്ക
കടപ്പാൻ കഴിഞ്ഞതുമില്ല.

## ൧൬ അദ്ധ്യായം.

൧ കോപം കൊണ്ട നിറഞ്ഞ കലശങ്ങളെ ദൈവദൂതന്മാർ ഒഴിച്ചുതുടങ്ങുന്നത. ൩ അതിനാൽ ഉണ്ടായ കഷ്ടങ്ങൾ. ൧൫ ക്രിസ്തു ഒരു ചോരൻ എന്നപോലെ വരുന്നു എന്നുള്ളത; ജാഗരണം ചെയ്യുന്നവർ ഭാഗ്യവാന്മാർ.

അപ്പോൾ ദൈവാലയത്തിൽ
നിന്ന ഒരു മഹാ ശബ്ദം [1] ആ
ഏഴ ദൈവദൂതന്മാരോട, നിങ്ങൾ
പോയി, [1] ദൈവത്തിന്റെ കോ
പത്തിൻ കലശങ്ങളെ ഭൂമിയിൽ
ഒഴിപ്പിൻ എന്ന പറയുന്നതിനെ
ഞാൻ കേട്ടു.
൨ എന്നാറെ ഒന്നാമത്തവൻ
പോയി, തന്റെ കലശത്തെ
[3] ഭൂമിയിൽ ഒഴിച്ചു, അപ്പോൾ
[4] മൃഗത്തിന്റെ മുദ്രയടയാളമുള്ള
മനുഷ്യരുടെ മേലും, [5] അവന്റെ
പ്രതിരൂപത്തെ വന്ദിച്ചവരുടെ
മേലും [6] ഒരു വല്ലാത്ത ദുൎവ്രണം
ഉണ്ടായി.
൩ ¶ രണ്ടാമത്തെ ദൈവദൂതൻ
തന്റെ കലശത്തെ [7] സമുദ്രത്തിൽ
ഒഴിച്ചു, അപ്പോൾ [8] അത മ

6. ൫ മോ. ൩൨: ൪. സങ്കി. ൧൧൧: ൨. ൧൩൯: ൧൪. 10. സങ്കി. ൧൪൫: ൧൭. ഹോശെ. ൧൪: ൯. അറി. ൧൫: ൭. 11. യിറ. ൧൦: ൧൪, ൧൫, ൧൬. യറ ൧൦: ൭. 12. യെശാ. ൬൬: ൨൨. 13. ൪ മോ. ൧: ൫൦. അറി. ൧൧: ൧൯. 14. അറി. ൧൫: ൧. 15. യിറ. ൨൮: ൬, ൯. ഹെസ. ൪൪: ൧൭, ൧൮. അറി. ൧: ൧൩. 16. അറി. ൪: ൬. 17. ൧ തെസ്സ. ൧: ൯. അറി. ൪: ൯. ൧൦: ൬. 18. ൨ തെസ്സ. ൧: ൯. 19. യിറ. ൪൦: ൩൪. ൧ രാജാ. ൮: ൧൦. ൨ നാളാ. ൫: ൧൪. യെശാ. ൬: ൪.

1. അറി. ൧൫: ൧. 2. അറി. ൧൪: ൧൦. ൧൫: ൭. 3. അറി. ൮: ൭. 4. അറി. ൧൩: ൧൬, ൧൭. 5 അറി. ൧൩: ൧൪. 6. യിറ. ൯: ൯, ൧൦, ൧൧. 7. അറി. ൮: ൮. 8. യിറ. ൭: ൧൭, ൨൦.

തിച്ചവന്റെ രക്തംപോലെ ആ
യി തീൎന്നു; സമുദ്രത്തിലുള്ള [9] സ
കല ജീവജന്തുവും ചാകയും ചെ
യ്തു.
൪ ¶ മൂന്നാമത്തെ ദൈവദൂതൻ
തന്റെ കലശത്തെ [10] നദികളി
ലും നീരുറവകളിലും ഒഴിച്ചു; [11] അ
വ രക്തമായി തീരുകയും ചെയ്തു.
൫ അപ്പോൾ വെള്ളങ്ങളുടെ
ദൈവദൂതൻ, [12] ഇരുന്നവനും
ഇരിക്കുന്നവനും വരുവാനിരിക്കു
ന്നവനുമായുള്ള കൎത്താവേ നീ
ഇപ്രകാരം ന്യായം വിധിച്ചതു
കൊണ്ട, [13] നീ നീതിമാൻ ആ
കുന്നു.
൬ അതെന്തുകൊണ്ടെന്നാൽ [14]
അവർ ശുദ്ധിമാന്മാരുടെയും ദീ
ൎഘദൎശിമാരുടെയും [15] രക്തം ചൊ
രിച്ചു, [16] നീ അവൎക്ക രക്തം കുടി
പ്പാൻ കൊടുക്കയും ചെയ്തു; എ
ന്തുകൊണ്ടെന്നാൽ അവർ പാ
ത്രവാന്മാർ ആകുന്നു എന്ന പറ
യുന്നതിനെ ഞാൻ കേട്ടു.
൭ പിന്നെ മറ്റൊരുത്തൻ ബ
ലിപീഠത്തിൽനിന്ന, അങ്ങിനെ
തന്നേ, [17] സൎവ്വശക്തനായുള്ള
ദൈവമായ കൎത്താവേ, നിന്റെ
ന്യായവിധികൾ [18] സത്യവും നീ
തിയുമുള്ളവ [ആകുന്നു,] എന്ന
പറയുന്നതിനെ ഞാൻ കേട്ടു.
൮ ¶ പിന്നെ നാലാമത്തേ ദൈ
വദൂതൻ തന്റെ കലശത്തെ [19]
സൂൎയ്യന്റെ മേൽ ഒഴിച്ചു; അ
പ്പോൾ അഗ്നികൊണ്ട മനുഷ്യ
രെ ചുടുവാൻ അവന [20] ശക്തി
കൊടുക്കപ്പെട്ടു.
൯ മനുഷ്യരും അത്യുഷ്ണത്താൽ
ചുടപ്പെട്ടു, ൟ ബാധകളിന്മേൽ
അധികാരമുള്ള [21] ദൈവത്തിന്റെ
നാമത്തെ ദുഷിച്ചു: [22] അവർ അ
വന മഹത്വത്തെ കൊടുപ്പാൻ [23]
അനുതപിച്ചതുമില്ല.
൰ ¶ അഞ്ചാമത്തേ ദൈവദൂ
തൻ തന്റെ കലശത്തെ [24] മൃഗ
ത്തിന്റെ പീഠത്തിന്മെൽ ഒഴിച്ചു;
അപ്പോൾ [25] അവന്റെ രാജ്യം
അന്ധകാരപ്പെട്ടു പോയി; [26] അ
വർ തങ്ങളുടെ നാവുകളെ വേദന
കൊണ്ട കടിക്കയും,
൰൧ തങ്ങളുടെ വേദനകൊണ്ടും
[27] തങ്ങളുടെ വ്രണങ്ങൾകൊണ്ടും
[28] സ്വൎഗ്ഗത്തിന്റെ ദൈവത്തെ
ദുഷിക്കയും ചെയ്തു: തങ്ങളുടെ ക്രി
യകളെ വിട്ട [29] അനുതപിച്ചതു
മില്ല.
൰൨ ¶ ആറാമത്തേ ദൈവദൂ
തൻ തന്റെ കലശത്തെ [30] എവു
പ്രാത്തേസ എന്ന വലിയ നദി
യിൽഒഴിച്ചു; അപ്പോൾ [31] സൂൎയ്യോ
ദയ ദിക്കിൽനിന്നുള്ള രാജാക്കന്മാ
രുടെ വഴി ഒരുങ്ങത്തക്കവണ്ണം [32]
അതിലെ വെള്ളം വററിപ്പോയി.
൰൩ അപ്പോൾ [33] മഹാ സൎപ്പ
ത്തിന്റെ വായിൽനിന്നും, മൃഗ

9 അറി. ൮: ൻ 10. അറി. ൮: ൰. 11. പുറ. ൭: ൨൦. 12. അറി. ൧: ൪, ൮. ൪: ൮. ൰: ൭ 13 അറി. ൰൫: ൩. 14. അറി ൰൮: ൰൮. ൰൮: ൨൦. 15 മത്താ. ൨൩: ൩൪, ൩൫. അറി. ൰൩: ൰൫. 16 യെശാ ൪൯: ൨൬. 17. അറി. ൰൫. ൩. 18. അറി. ൰൩: ൰൦ ൰൪: ൰൦ ൰ൻ: ൨. 19 അറി. ൮: ൰൨. 20. അറി. ൻ: ൰൭, ൰൮. ൰൪: ൰൮, 21 അറി. ൰൬: ൰൩. ൰൪: ൭. 23. ദാനി. ൫: ൨൨, ൨൩. അറി. ൻ: ൨൦. 24. അറി. ൰൩: ൨. 25. അറി. ൻ: ൨. 26 അറി. ൰൬: ൰൦ 27. അറി. ൰൬: ൨. 28. അറി. ൰൬ ൻ, ൨൦ 29. അറി. ൰൬: ൻ. 30. അറി. ൻ: ൰൪. 31. യെശാ. ൪൧. ൨, ൨൫. 32 യറ. ൫൦: ൩൮. ൫൰: ൩൬ 33. അറി. ൰൨: ൩, ൻ.

ത്തിന്റെ വായിൽനിന്നും, [34] ക
ള്ള ദീൎഘദൎശിയുടെ വായിൽനി
ന്നും തവളകൾക്ക സമമായ മൂ
ന്ന [35] അശുദ്ധാത്മാക്കൾ പുറപ്പെ
ടുന്നതിനെ ഞാൻ കണ്ടു.
൰൪ എന്തെന്നാൽ അവ [36] അ
തിശയങ്ങളെ ചെയ്യുന്നവയായി,
[37] പിശാചുക്കളുടെ ആത്മാക്കളാ
യിരിക്കുന്നു, അവ ഭൂമിയിലും [38]
ഭൂലോകത്തിലൊക്കയുമുള്ള രാജാ
ക്കന്മാരെ, സൎവ്വവല്ലഭനായ ദൈ
വത്തിന്റെ [39] ആ മഹാ ദിവസ
ത്തിന്റെ യുദ്ധത്തിന, കൂട്ടിച്ചേ
ൎപ്പാൻ അവരുടെ അടുക്കൽ പുറ
പ്പെട്ടുപോകുന്നു.
൰൫ [40] ഇതാ ഞാൻ ഒരു കള്ള
നെപ്പോലെ വരുന്നു. ജാഗരണ
മായിരിക്കയും, [41] താൻ നഗ്നനാ
യി നടന്നിട്ട, അവർ തന്റെ ല
ജ്ജയെ കാണാതിരിപ്പാനായിട്ട,
തന്റെ വസ്ത്രങ്ങളെ സൂക്ഷിക്ക
യും ചെയ്യുന്നവൻ ഭാഗ്യവാൻ.
൰൬ അവൻ അവരെ എബ്രാ
യ ഭാഷയിൽ അൎമ്മഗെദൊനെ
ന്ന പറയുന്ന സ്ഥലത്തിലേക്ക [42]
കൂട്ടിച്ചേൎക്കയും ചെയ്തു.
൰൭ ¶ ഏഴാമത്തെ ദൈവദൂതൻ
തന്റെ കലശത്തെ ആകാശത്തി
ലേക്ക ഒഴിച്ചു; എന്നാറെ [43] നിവൃ
ത്തിയായി എന്ന പറയുന്ന ഒരു
ശബ്ദം സ്വൎഗ്ഗത്തിലെ ദൈവാല
യത്തിൽനിന്ന, സിംഹാസനത്തി
ൽനിന്ന ഉണ്ടായി.
൰൮ [44] ശബ്ദങ്ങളും, ഇടിമുഴക്ക
ങ്ങളും, മിന്നലുകളും ഉണ്ടായി: [45]
ഭൂമിയിൽ മനുഷ്യർ ഉണ്ടായതു മു
തൽ ഉണ്ടായിട്ടില്ലാത്ത വലിപ്പ
ത്തിൽ [46] ഒരു മഹാ ഭൂകമ്പം ഉ
ണ്ടാകയും ചെയ്തു.
൰൯ അപ്പോൾ [47] മഹാ പട്ട
ണം മൂന്ന ഭാഗമായി പിരിഞ്ഞു,
ജാതികളുടെ പട്ടണങ്ങളും വീണു,
മഹാ ബാബിലോന്ന ദൈവ
കോപത്തിന്റെ ക്രോധത്തിൻ [48]
മദ്യവിന്റെ പാനപാത്രം കൊ
ടുക്കേണ്ടുന്നതിന, അവൾ [49]
അവന്റെ മുൻപാകെ ഓൎക്കപ്പെ
ട്ടു.
൨൰ [50] സകല ദ്വീപും ഓടിപ്പോ
യി, പൎവ്വതങ്ങൾ കണ്ടെത്തപ്പെ
ട്ടതുമില്ല,
൨൰൧ അപ്പോൾ [51] മഹാ കല്മഴ
യും ആകാശത്തിൽനിന്ന മനു
ഷ്യരുടെ മേൽ വീണു, ഓരോ
കല്ല ഓരോ താലന്തോളം തൂക്കമു
ള്ളതായിരുന്നു. [52] ആ കല്മഴയുടെ
ബാധ ഹേതുവായി [53] മനുഷ്യർ
ദൈവത്തെ ദുഷിക്കയും ചെയ്തു;
എന്തുകൊണ്ടെന്നാൽ അതിന്റെ
ബാധ എത്രയും വലുതായിരു
ന്നു.

---

34. അറി. ൰൯; ൨. ൨൦: ൰൦. 35. ൧ യോഹ. ൪: ൧, ൨, ൩. 36. ൨ തെസ്സ. ൨: ൯. അറി. ൰൩: ൰൩, ൰൪. ൰൯: ൨൦ 37. ൧ തിമോ. ൪: ൧. യാക്കോ. ൩: ൰൫. 38. ലൂ. ൨: ൧. 39. അറി. ൰൭: ൰൪. ൰൯: ൰൯. ൨: ൰൭ 40. മത്താ ൨൪: ൪൩. ൧ തെസ്സ. ൫: ൨, ൨ പേത്രോ. ൩: ൰. അറി. ൩: ൩. 41. ൨ കോറി. ൫: ൩. അറി. ൩: ൪, ൰൮. 42. അറി. ൰൯: ൰൯. 43. അറി. ൨൰: ൬. 44. അറി. ൪: ൫. ൮: ൫. ൰൰: ൰൯ 45. ദാനി. ൰൨: ൧. 46. അറി. ൰൰: ൰൩. 47. അറി. ൰൪: ൮ ൰൭: ൰൮. 48. യെശാ. ൫൰: ൰൭, ൨൩. യറ. ൨൫: ൰൫, ൰൬. അറി. ൰൪: ൰൦. 49. അറി. ൰൮: ൫. 50. അറി. ൬: ൰൪. 51. അറി. ൰൰: ൰൯. 52. പുറ. ൯: ൨൩, ൨൪, ൨൫. 53 അറി. ൰൬: ൯, ൰൰.

## ൰൭ അദ്ധ്യായം.

൧ ധൂമ്രവൎണ്ണവും ചുവപ്പുമുള്ള ഉടുപ്പിട്ടു, കയ്യിൽ ഒരു പൊൻ പാത്രവും പിടിച്ചുകൊണ്ടു മൃഗത്തിന്മേൽ ഇരിക്കുന്ന ഒരു സ്ത്രീ. ൫ ആയത സകല വെറുപ്പുകളുടെയും മാതാവായ മഹാ ബാബിലോനാകുന്നു എന്നുള്ളത. ൯ ഏഴ തലകളുടെയും പത്ത കൊമ്പുകളുടെയും അൎത്ഥം ൰൪ കുഞ്ഞാടിന്റെ ജയം. ൰൬ വേശ്യാസ്ത്രീയുടെ ശിക്ഷ.

പിന്നെ ഏഴ കലശങ്ങളുള്ള ആ
ഏഴ [1] ദൈവദൂതന്മാരിൽ ഒരുത്ത
ൻ വന്ന, എന്നോട സംസാരി
ച്ചു പറഞ്ഞു, നീ ഇവിടെ വരി
ക; [2] ഏറിയ വെള്ളങ്ങളുടെ മേൽ
ഇരിക്കുന്ന [3] മഹാ വേശ്യാസ്ത്രീ
യുടെ ശിക്ഷാവിധിയെ [4] ഞാൻ
നിനക്ക കാണിച്ചുതരും:
൨ [5] അവളോടു കൂടെ ഭൂമിയിലു
ള്ള രാജാക്കന്മാർ വേശ്യാദോഷം
ചെയ്കയും, അവളുടെ വേശ്യാദോ
ഷത്തിന്റെ മദ്യവിനാൽ [6] ഭൂമി
യിലുള്ള പ്രജകൾക്ക മത്തുപിടി
ക്കയും ചെയ്തുവെല്ലോ.
൩ അവൻ ആത്മാവിൽ എന്നെ
[7] വനപ്രദേശത്തിലേക്ക കൂട്ടിക്കൊ
ണ്ടുപോയി: അപ്പോൾ [8] ദൂഷണ
നാമങ്ങൾകൊണ്ട നിറഞ്ഞതായി,
[9] ഏഴതലകളും [10] പത്തകൊമ്പുകളു
മുള്ളതായി, [11] ചുവന്ന നിറമുള്ളതാ
യ ഒരു മൃഗത്തിന്മേൽ ഒരു സ്ത്രീ
ഇരിക്കുന്നതിനെ ഞാൻ കണ്ടു.
൪ ആ സ്ത്രീ [12] ധൂമ്രവൎണ്ണവും ചു
വപ്പുമുള്ള വസ്ത്രംധരിച്ചു, പൊ
ന്നുകൊണ്ടും, രത്നങ്ങൾകൊണ്ടും,
മുത്തുകൾകൊണ്ടും [13] അലങ്കരിക്ക
പ്പെട്ടിരുന്നു; തന്റെ [14] വേശ്യാ
ദോഷത്തിന്റെ വെറുപ്പുകളാലും
അശുദ്ധികളാലും നിറഞ്ഞതായ,
[15] ഒരു പൊൻ പാത്രം അവളുടെ
കയ്യിൽ ഉണ്ടായിരുന്നു.
൫ [16] രഹസ്യം, വേശ്യാസ്ത്രീ
കളുടെയും ഭൂമിയിലുള്ള വെ
റുപ്പുകളുടെയും [17] മാതാവായി
രിക്കുന്ന [18] മഹാ ബാബിലോ
ൻ, എന്ന ഒരു നാമവും അവളുടെ
നെററിയിൽ എഴുതപ്പെട്ടിരുന്നു.
൬ [19] ആ സ്ത്രീ [20] വിശുദ്ധന്മാ
രുടെ രക്തംകൊണ്ടും, [21] യേശു
വിന്റെ സാക്ഷികളുടെ രക്തം
കൊണ്ടും മത്തുപിടിച്ചിരിക്കുന്ന
തിനെ ഞാൻ കണ്ടു: ഞാൻ അ
വളെ കണ്ടാറെ, വളരെ അത്ഭുത
ത്തോടെ ആശ്ചൎയ്യപ്പെട്ടു,
൭ അപ്പോൾ ദൈവദൂതൻ എ
ന്നോട പറഞ്ഞു, നീ എന്തിന
ആശ്ചൎയ്യപ്പെട്ടു? ഞാൻ ഈ സ്ത്രീ
യുടെയും, അവളെ വഹിച്ചിരിക്കു
ന്ന ഏഴ തലകളും പത്ത കൊമ്പു
കളുമുള്ള മൃഗത്തിന്റെയും രഹ
സ്യത്തെ നിന്നോട പറയാം.
൮ നീ കണ്ട മൃഗം ഉണ്ടായിരു
ന്നു, ഇപ്പോൾ ഇല്ല, ആത [22] പാ
താളത്തിൽനിന്ന കരേറിവന്ന,
നാശത്തിലേക്ക പോകുവാനിരി

---

1. അറി. ൨൰: ൯. 2. യറ. ൫൰: ൰൩. അറി. ൰൭: ൰൫, 3. നഹൂ, ൩: ൪. അറി. ൰൯: ൨. 4. അറി. ൰൩: ൰൯. ൰൮: ൰൩, ൰൭, ൰൯. 5. അറി. ൰൮: ൩. 6. യറ: ൫൰: ൭, അറി. ൰൪: ൮. ൰൮: ൩. 7. അറി. ൰൨: ൬, ൰൪. 8. അറി ൰൩: ൧. 9. അറി. ൰൭: ൯. 10. അറി. ൰൭: ൰൨. 11. അറി. ൰൨: ൩. 12. അറി. ൰൮: ൰൬, ൰൬. 13. ദാനി. ൰൧: ൩൮. 14. അറി. ൰൪: ൮. 15. യറ: ൫൰: ൭. അറി. ൰൮: ൬, 16. ൨ തെസ്സ. ൨: ൭. 17. അറി. ൰൮: ൯ ൰൯: ൨. 18. അറി. ൰൧: ൮. ൰൪: ൮. ൰൬: ൰൯. ൰൮: ൨, ൰൦, ൨൰. 19. അറി. ൰൮: ൨൪. 20. അറി. ൰൩: ൰൫. ൰൬: ൬. 21. അറി ൬: ൯, ൰൦. ൰൨: ൰൧. 22. അറി ൰൧: ൭. ൰൩: ൧. 23. അറി. ൰൩: ൰൦. ൰൯: ൰൧.

ക്കുന്നു, ഉണ്ടായിരുന്നതും ഇല്ലാ
ത്തതും എങ്കിലും ഉള്ളതുമായ മൃഗ
ത്തെ ലോകത്തിന്റെ അടിസ്ഥാ
നം മുതൽ ജീവന്റെ പുസ്തക
ത്തിൽ [24] പേരെഴുതപ്പെട്ടിട്ടില്ലാത്ത
ഭൂവാസികൾ കാണുമ്പോൾ [25] ആ
ശ്ചൎയ്യപ്പെടുകയും ചെയ്യും.
൯ [26]ഇവിടെ ജ്ഞാനമുള്ള മനസ്സ
ഉണ്ട, [27]ആ ഏഴ തലകൾ സ്ത്രീ ഇ
രിക്കുന്ന ഏഴ മലകൾ ആകുന്നു.
൰ ഏഴ രാജാക്കന്മാരും ഉണ്ട:
അഞ്ചുപേർ വീണുപോയി, ഒരു
ത്തൻ ഇരിക്കുന്നു, മററവൻ ഇതു
വരെയും വന്നിട്ടില്ല; എന്നാൽ
അവൻ വരുമ്പോൾ, കുറെഞ്ഞൊ
രു കാലം ഇരിക്കേണ്ടുന്നതാകുന്നു.
൰൧ ഉണ്ടായിരുന്നതും [ഇപ്പോ
ൾ] ഇല്ലാത്തതുമായുള്ള മൃഗം എ
ട്ടാമത്തേത ആകുന്നു, ആ ഏഴിൽ
ഉള്ളവനും ആകുന്നു, [28] നാശത്തി
ലേക്ക പോകയും ചെയ്യുന്നു
൰൨ നീ കണ്ട [29] പത്തകൊമ്പു
കളും ഇതുവരെയും രാജ്യം കിട്ടീട്ടി
ല്ലാത്ത പത്ത രാജാക്കന്മാർ ആകു
ന്നു: അവർ മൃഗത്തോട കൂടെ ഒ
രു മണിനേരം രാജാക്കന്മാരെന്ന
പോലെ അധികാരം പ്രാപിക്കു
ന്നു താനും
൰൩ ഇവർ ഏക ചിന്തയുള്ള
വരാകുന്നു, അവർ തങ്ങളുടെ ശ
ക്തിയെയും അധികാരത്തെയും
മൃഗത്തിന കൊടുക്കയും ചെയ്യും.
൰൪ [30] ഇവർ കുഞ്ഞാടിനോട
യുദ്ധം ചെയ്യും, എന്നാൽ കുഞ്ഞാ
ട അവരെ ജയിക്കും; അതെന്തു
കൊണ്ടെന്നാൽ [31] അവൻ ക
ൎത്താധികൎത്താവും രാജാധിരാജാ
വും ആകുന്നു; [32] അവനോട കൂ
ടെയുള്ളവർ വിളിക്കപ്പെട്ടവരും,
തെരിഞ്ഞെടുക്കപ്പെട്ടവരും വിശ്വ
സ്തന്മാരും [ആകുന്നു.]
൰൫ പിന്നെ അവൻ എന്നോ
ട പറയുന്നു, ആ വേശ്യാസ്ത്രീ
ഇരിക്കുന്നവയായി [33] നീ കണ്ട
വെള്ളങ്ങൾ [34] ജനങ്ങളും, പുരു
ഷാരങ്ങളും, ജാതികളും, ഭാഷകളും
ആകുന്നു.
൰൬ എന്നാൽ നീ മൃഗത്തിന്മേൽ
കണ്ട പത്ത കൊമ്പുകൾ [35] ഇ
വർ വേശ്യാസ്ത്രീയെ ദ്വേഷിക്കു
യും, അവളെ ശൂന്യമായും [36] നഗ്ന
മായുമാക്കുകയും അവളുടെ മാംസം
ഭക്ഷിക്കയും, [37] അവളെ അഗ്നി
കൊണ്ട ചുട്ടുകളകയും ചെയ്യും.
൰൭ എന്തുകൊണ്ടെന്നാൽ ദൈ
വം തന്റെ ചിന്തയെ അവർ
ചെയ്യാനും, ഏകചിന്തയായി
ചെയ്യാനും, [38] ദൈവത്തിന്റെ വ
ചനങ്ങൾ നിവൃത്തിക്കുവോളം, ത
ങ്ങളുടെ രാജ്യത്തെ മൃഗത്തിന കൊ
ടുപ്പാനും [39] അവരുടെ ഹൃദയങ്ങ
ളിൽ തോന്നിച്ചിരിക്കുന്നു.
൰൮ എന്നാൽ നീ കണ്ട സ്ത്രീ
ഭൂമിയിലുള്ള രാജാക്കന്മാരുടെ മേ
ൽ [40] രാജാധികാരം ചെയ്യുന്ന
[41] മഹാ പട്ടണം ആകുന്നു.

24. അറി. ൰൩: ൮. 25. അറി. ൰൩: ൩. 26. അറി. ൰൩: ൰൮. 27. അറി. ൰൩: ൧. 28. അറി. ൰൯: ൮. 29. ദാനി. ൭: ൨൰. സെഖ. ൧: ൰൮, ൰൯, ൨൧. അറി. ൰൩: ൧. 30. അറി. ൰൬: ൰൪. ൰൯: ൰൯. 31. ൫ മോ. ൰: ൰൭. ൧ തിമൊ. ൬: ൰൫. അറി. ൰൯: ൰൬. 32. യറ. ൪൦: ൪൪, ൪൫. അറി. ൰൪: ൪. 33. യെശാ. ൮: ൭. അറി. ൰൭: ൧. 34. അറി. ൰൩: ൭. 35. യറ. ൫൦: ൪൧, ൪൨. അറി. ൰൮: ൰൬. 36. ഹെസ. ൰൬: ൩൭—൪൪. അറി. ൰൮: ൰൬. 37. അറി. ൰൮: ൮. 38. അറി. ൰: ൭. 39. ൨ തെസ്സ. ൨: ൰൧. 40. അറി. ൰൬: ൨. 41. അറി. ൰൧: ൮.

## ൧൮ അദ്ധ്യായം.

൧ ബാബിലോൻെറ വീഴ്ച. ൪ ദൈവത്തിൻെറ ജനങ്ങൾ അവളിൽനിന്ന പുറപ്പെടുന്നു എന്നുള്ളത. ൯ ഭൂമിയിലുള്ള രാജാക്കന്മാർ വ്യാപാരികളോടും കപ്പലോട്ടുകാരോടും കൂടെ അവളെ കുറിച്ച പ്രലാപിക്കുന്നു എന്നുള്ളത. ൨൦ അവളുടെ നേരെയുള്ള ദൈവത്തിൻെറ ന്യായവിധികൾക്കായിട്ട ശുദ്ധിമാന്മാർ സന്തോഷിക്കുന്നു എന്നുള്ളത.

പിന്നെ [1] ഇവയുടെ ശേഷം മ
ഹാ അധികാരമുള്ള ഒരു ദൈവ
ദൂതൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങു
ന്നതിനെ ഞാൻ കണ്ടു: അവ
ൻെറ മഹത്വംകൊണ്ട [2] ഭൂമി പ്ര
കാശിക്കയും ചെയ്തു.
൨ അവൻ ഒരു മഹാ ശബ്ദ
ത്തോടെ ഉറക്കെ വിളിച്ച, പറ
ഞ്ഞു, വീണുപോയി [3] മഹാ ബാ
ബിലോൻ വീണുപോയി അത
[4] പിശാചുകളുടെ വാസസ്ഥല
വും, സകല അശുദ്ധാത്മാവിനുമു
ള്ള കാവൽ സ്ഥലവും, [5] വെറുക്ക
ത്തക്ക സകല പക്ഷികളുടെയും
കൂടുമായി തീൎന്നുമിരിക്കുന്നു.
൩ എന്തുകൊണ്ടെന്നാൽ അവളു
ടെ വേശ്യാദോഷത്തിൻെറ കോ
പത്തിൻ മധ്യവിൽനിന്ന സകല
ജാതികളും [6] കുടിച്ചിരിക്കുന്നു, ഭൂമി
യിലുള്ള രാജാക്കന്മാരും അവളോ
ട കൂടെ വേശ്യാദോഷം ചെയ്തു.
[7] ഭൂമിയിലുള്ള വ്യാപാരികളും അ
വളുടെ കൌതുകത്തിൻെറ പെരു
പ്പത്താൽ സമ്പന്നന്മാരായി തീരു
കയും ചെയ്തു.
൪ പിന്നെ സ്വൎഗ്ഗത്തിൽനിന്ന
മറെറാരു ശബ്ദത്തെ ഞാൻ കേ
ട്ടു, അത പറഞ്ഞു, എൻെറ ജന
ങ്ങളെ, നിങ്ങൾ അവളുടെ പാ
പങ്ങളിൽ പങ്കു പററാതെയും, അ
വളുടെ ബാധകളിൽനിന്ന പ്രാ
പിക്കാതെയുമിരിപ്പാൻ [8] അവ
ളിൽനിന്ന പുറപ്പെട്ട വരു
വിൻ.
൫ [9] എന്തുകൊണ്ടെന്നാൽ അവ
ളുടെ പാപങ്ങൾ സ്വൎഗ്ഗത്തോളം
എത്തി, [10] അവളുടെ അന്യായങ്ങ
ളെ ദൈവം ഓൎത്തുമിരിക്കുന്നു.
൬ [11] അവൾ നിങ്ങൾക്ക തന്ന
തുപോലെ നിങ്ങൾ അവൾക്ക
പകരം കൊടുപ്പിൻ, അവളുടെ ക്രി
യകളിൻ പ്രകാരം അവൾക്ക ഇ
രട്ടിപ്പായി കൂട്ടികൊടുക്കയും ചെ
യ്യിൻ: [12] അവൾ പകൎന്ന പാത്ര
ത്തിൽ [13] അവൾക്ക ഇരട്ടിപ്പായി
പകരുവിൻ.
൭ [14] എത്രത്തോളം അവൾ ത
ന്നെത്തന്നെ മഹത്വപ്പെടുത്തി
കൌതുകത്തോടിരുന്നുവോ, അ
ത്രത്തോളം വേദനയെയും ദുഃഖ
ത്തെയും അവൾക്ക കൊടുപ്പിൻ:
അതെന്തുകൊണ്ടെന്നാൽ അവൾ
തൻെറ ഹൃദയത്തിൽ പറയുന്നു,
[15] രാജ്ഞിയായിട്ട ഞാൻ ഇരിക്ക

1. അറി. ൧൭: ൧. 2. ഹെസ. ൪൩: ൨. 3. ഏശാ. ൧൩: ൧൯. ൨൧: ൯. യറ. ൫൧: ൮. അറി. ൧൪: ൮. 4. ഏശാ. ൧൩: ൨൧. ൨൧: ൮, ൩൪: ൧൪. യറ. ൫൦: ൩൯. ൫൧: ൩൭. 5. ഏശാ ൧൪: ൨൩. ൩൪: ൧൧. മക്കോ. ൫: ൨, ൩. 6. അറി. ൧൪: ൮. ൧൭: ൨. 7. ഏശാ. ൪൭: ൧൫. അറി. ൧൮: ൧൧, ൧൫. 8. ഏശാ. ൪൮: ൨൦. ൫൨: ൧൧. യറ. ൫൦: ൮. ൫൧: ൬, ൪൫. ൨ കോറി. ൬: ൧൭. 9. ആദ്യ. ൧൮: ൨൦, ൨൧. യറ. ൫൧: ൯. യോനാ. ൧: ൨. 10. അറി. ൧൬: ൧൯. 11. സങ്കീ. ൧൩൭: ൮. യറ. ൫൦: ൧൫, ൨൯. ൫൧: ൨൪, ൪൯. ൨ തീമൊ. ൪: ൧൪. അറി. ൧൩: ൧൦. 12. അറി. ൧൪: ൧൦. 13. അറി. ൧൬: ൧൯. 14. ഹെസ. ൨൮: ൨. 15. ഏശാ. ൪൭: ൭, ൮. സെഫ. ൨: ൧൫.

ന്നു, ഞാൻ വിധവയല്ല, ദുഃഖ
ത്തെ കാണ്കയുമില്ല.
൮ ഇതിന്റെ നിമിത്തം [16] ഒരു
ദിവസത്തിൽ തന്നേ അവളുടെ
ബാധകളാകുന്ന മരണവും, ദുഃ
ഖവും, ക്ഷാമവും വരും; [17] അ
വൾ അഗ്നിയിൽ അശേഷം ചു
ട്ടുകളയപ്പെടും: അവളെ ന്യായം
വിധിക്കുന്ന ദൈവമായ കൎത്താ
വ [18] ശക്തനെല്ലോ [ആകുന്നു.]
൯ അവളോട കൂടെ വേശ്യാദോ
ഷം ചെയ്തു കൌതുകമായിരുന്നി
ട്ടുള്ള [19] ഭൂമിയിലേ രാജാക്കന്മാരും
[20] അവളുടെ ദഹനത്തിൻ പുക
യെ കാണുമ്പോൾ, അവൾ നി
മിത്തം കരഞ്ഞ, [21] അവളെ കുറി
ച്ചു പ്രലാപിച്ചു,
൰ അവളുടെ ബാധയുടെ ഭയ
ത്താൽ ദൂരത്ത നിന്നുംകൊണ്ട, [22]
ഹാ കഷ്ടം, കഷ്ടം! ബാബിലോ
നെന്ന മഹാപട്ടണമേ, ഉറെപ്പേ
റിയ പട്ടണമേ [23] ഒരു മണിനേ
ത്തിനകം നിന്റെ ശിക്ഷാവിധി
വന്നുവെല്ലോ, എന്ന പറയും.
൰൧ [24] ഭൂമിയിലുള്ള വ്യാപാരിക
ളും കരഞ്ഞ, അവളെ കുറിച്ചു ദുഃ
ഖിക്കും, അതെന്തുകൊണ്ടെന്നാൽ
അവരുടെ ചരക്കായ,
൰൨ [25] പൊന്നും, വെള്ളിയും, ര
ത്നവും, മുത്തും, നേരിയ വസ്ത്ര
വും, ധൂമ്രവൎണ്ണവസ്ത്രങ്ങളും, പ
ട്ടും, ചുവന്ന വസ്ത്രങ്ങളും, സക
ല ചന്ദനമുട്ടികളും, ആനക്കൊമ്പു
കൊണ്ടുള്ള സകല വിധ പാത്ര
ങ്ങളും, വിലയേറിയ മരവും, പി
ച്ചളയും, ഇരിമ്പും, വെണ്കല്ലു
കൊണ്ടുള്ള സകല വിധ പാത്ര
ങ്ങളും.
൰൩ ഇലവംഗത്തൊലിയും, സു
ഗന്ധവൎഗ്ഗങ്ങളും, തൈലങ്ങളും,
കുന്തുരുക്കങ്ങളും, വീഞ്ഞും, എണ്ണ
യും, നേരിയകോതമ്പുമാവും, കോ
തമ്പും, മൃഗജന്തുക്കളും, ആടുകളും,
കുതിരകളും, രഥങ്ങളും, ദാസന്മാ
രും, [26] മനുഷ്യരുടെ ആത്മാക്കളും
എന്നുള്ള ചരക്കുകളെ ഇനി ആ
രും വാങ്ങിക്കുന്നില്ല.
൰൪ നിന്റെ ആത്മാവ മോ
ഹിച്ച ഫലങ്ങളും നിന്നിൽനിന്ന
പൊയ്പോയി, പുഷ്ടിയും ശോഭന
വുമുള്ളവ എല്ലാം നിന്നിൽനിന്ന
പൊയ്പോയി, അവയെ നീ ഇ
നി കാണുകയുമില്ല.
൰൫ അവളെ കൊണ്ട സമ്പ
ന്നന്മാരായി തീൎന്നവരായി, [27]
ൟ വസ്തുക്കളുടെ വ്യാപാരികൾ
അവളുടെ വേദനയെ കുറിച്ചുള്ള
ഭയത്താൽ ദൂരത്ത, കരഞ്ഞും ദുഃ
ഖിച്ചുംകൊണ്ട നിന്ന,
൰൬ ഹാ കഷ്ടം, കഷ്ടം, [28] നേരി
യ വസ്ത്രങ്ങളും, ധൂമ്രവൎണ്ണവസ്ത്ര
ങ്ങളും, ചുവന്ന വസ്ത്രങ്ങളും ധരി
ച്ചു, പൊന്നു കൊണ്ടും, രത്നംകൊ
ണ്ടും, മുത്തുകൾകൊണ്ടും അലങ്ക
രിക്കപ്പെട്ടിരുന്ന മഹാ പട്ടണമേ
എന്ന പറയും എന്തെന്നാൽ [29] ഒ

---

16. ഏശാ. ൪൭: ൯. അറി. ൰൮: ൰. 17. അറി. ൰൭: ൰൬. 18. യറ. [illegible]: ൩൪. അറി. ൰൩: ൪. 19. ഹെസ. ൨൭: ൩൦, ൩൧. അറി. ൰൭: ൨. ൰൮: ൰. 20. അറി. ൰൮: ൰൮. ൰൯: ൩. 21. യറ. ൫൧: ൬൪. 22. ഏശാ. ൨൧: ൯. അറി. ൰൪: ൮. 23. അറി. ൰൮: ൭, ൰൯. 24. ഹെസ. ൨൭: ൨൭—൩൬. അറി. ൰൮: ൩. 25. അറി. ൰൭: ൪. 26. ഹെസ. ൨൭: ൰൩. 27. അറി. ൰൮: ൩, ൰൧. 28. അറി. ൰൭: ൪. 29. അറി. ൰൮: ൰.

രു മണി നേരംകൊണ്ട ഇപ്ര
കാരമുള്ള സമ്പത്ത നശിച്ചുപോ
യെല്ലൊ.
൧൭ [30] സകല മാലുമികളും, കപ്പ
ലുകളിലുള്ള എല്ലാ ജനക്കൂട്ടങ്ങളും,
കപ്പലൊട്ടുകളും, സമുദ്രം വഴിയായി
വ്യാപാരം ചെയ്യുന്നവർ എല്ലാ
വരും ദൂരത്ത നില്ക്കയും.
൧൮ അവളുടെ [31] ദഹനത്തിൻ
പുകയെ കണ്ട, [32] ഈ മഹാ പട്ട
ണത്തിന സദൃശമായുള്ള [പട്ട
ണം] ഏത, എന്ന പറഞ്ഞ, നി
ലവിളിക്കയും ചെയ്തു.
൧൯ [33] അവർ തങ്ങളുടെ തല
കളിന്മേൽ പൂഴിയിടുകയും, കഷ്ടം,
കഷ്ടം, തന്റെ നിക്ഷേപങ്ങളാൽ
കടലിൽ കപ്പലുകൾ ഉള്ളവർ എ
ല്ലാം സമ്പത്ത വർദ്ധിപ്പിച്ച മഹാ
നഗരം [34] ഒരു മണിനേരത്തിന
കം നശിച്ചുപോയെല്ലൊ! എന്ന
പറഞ്ഞ കരഞ്ഞും ദുഃഖിച്ചും
കൊണ്ട നിലവിളിക്കയും ചെ
യ്തു.
൨൦ സ്വർഗ്ഗവും വിശുദ്ധ അപ്പൊ
സ്തോലന്മാരും ദീർഘദർശിമാരുമാ
യുള്ളോരെ, [35] ദൈവം നിങ്ങളുടെ
ന്യായത്തെ അവളിൽ നടത്തിയ
തുകൊണ്ട [36] ആനന്ദിപ്പിൻ.
൨൧ പിന്നെ ശക്തിയുള്ള ഒരു
ദൈവദൂതൻ വലിയ തിരികല്ലി
നെ പോലെ ഒരു കല്ലിനെ എടു
ത്ത, സമുദ്രത്തിലേക്ക എറിഞ്ഞ,
പറഞ്ഞു, [37] ഇപ്രകാരം മഹാ പ
ട്ടണമായ ബാബിലോൻ പാ
ച്ചിലോടെ താഴെ തള്ളപ്പെട്ടും,
[38] പിന്നൊരിക്കലും കാണപ്പെടു
കയുമില്ല.
൨൨ [39] വീണക്കാരുടെയും, വാ
ദ്യക്കാരുടെയും, നാഗസ്വരക്കാരു
ടെയും, കാഹളം ഊതുന്നവരു
ടെയും ശബ്ദം ഇനി നിന്നിൽ
കേൾക്കപ്പെടുകയുമില്ല; യാതൊ
രു തൊഴിലുള്ള പണിക്കാരനും
ഇനി നിന്നിൽ കാണപ്പെടു
കയില്ല; തിരികല്ലിന്റെ ഉരമ്പൽ
ഇനി നിന്നിൽ കേൾക്കപ്പെടു
കയില്ല.
൨൩ [40] വിളക്കിന്റെ വെളിച്ചം
ഇനി നിന്നിൽ പ്രകാശിക്കയുമി
ല്ല, [41] മണവാളന്റെയും മണവാ
ട്ടിയുടെയും ശബ്ദം ഇനി നിന്നിൽ
കേൾക്കപ്പെടുകയില്ല; അതെന്തു
കൊണ്ടെന്നാൽ [43] നിന്റെ വ്യാ
പാരികൾ ഭൂമിയിലെ മഹത്തു
ക്കാൾ ആയിരുന്നു; എന്തുകൊ
ന്നാൽ [42] നിന്റെ ക്ഷുദ്രങ്ങളാ
ൽ സകല ജാതികളും വഞ്ചിക്ക
പ്പെട്ടു.
൨൪ ദീർഘദർശിമാരുടെയും, വി
ശുദ്ധന്മാരുടെയും, [44] ഭൂമിയിൽ
കൊല്ലപ്പെട്ടവരുടെ എല്ലാവരുടെ
യും രക്തം [45] അവളിൽ കണ്ടെ
ത്തപ്പെട്ടു.

---

30. യെശ. ൨൩: ൧൪. ഹെസ. ൨൭: ൨൯. 31. ഹെസ. ൨൭: ൩൦, ൩൧. അറി. ൧൭: ൯. 32. അറി. ൧൩: ൪. 33. യോശു. ൭: ൬. ൧ ശമു. ൪: ൧൨. യോബ. ൨: ൧൨. ഹെസ. ൨൭: ൩൦. 34. അറി. ൧൭: ൧൬. 35. ലൂ. ൧൧: ൪൯, ൫൦. അറി. ൧൯: ൨. 36. യെശ. ൪൪: ൨൩. ൪൯: ൧൩. യറ. ൫൧: ൪൮. 37. യറ. ൫൧: ൬൪. 38. അറി. ൧൨: ൮. ൧൬: ൨൦. 39. യെശ. ൨൪: ൮. യറ. ൭: ൩൪. ൧൬: ൯. ൨൫: ൧൦. ഹെസ. ൨൬: ൧൩. 40. യറ. ൨൫: ൧൦. 41. യറ. ൭: ൩൪. ൧൬: ൯. ൨൫: ൧൦. ൩൩: ൧൧. 42. യെശ. ൨൩: ൮. 43. ൨ രാജാ. ൯: ൨൨. നഹൊ. ൩: ൪. അറി. ൧൭: ൨, ൫. 44. യറ. ൫൧: ൪൯. 45. അറി. ൧൭: ൬.

## ൧൯ അദ്ധ്യായം.

൧ മഹാ വേശ്യാസ്ത്രീയെ ദൈവം നശിപ്പിച്ചതിനായിട്ട സ്വൎഗ്ഗത്തിലുള്ളവർ തന്നെ സ്തുതിക്കുന്നത. ൧൧ ക്രിസ്തു തന്റെ സൈന്യങ്ങളുമായി ദുഷ്ടന്മാരോട യുദ്ധം ചെയ്തു നശിപ്പിക്കുന്നത.

ഇവയുടെ ശേഷം സ്വൎഗ്ഗത്തിൽ
ഒരു വലിയ പുരുഷാരത്തിന്റെ
[1] മഹാ ശബ്ദത്തെ ഞാൻ കേട്ടു,
അത പറഞ്ഞത; അല്ലേലൂയാ;
[2] രക്ഷയും, മഹത്വവും, ബഹുമാ
നവും, ശക്തിയും നമ്മുടെ ദൈവ
മായ കൎത്താവിന ഉണ്ടാകട്ടെ:
൨ എന്തുകൊണ്ടെന്നാൽ [3] അവ
ന്റെ ന്യായവിധികൾ സത്യവും
നീതിയുമുള്ളവ [ആകുന്നു:] എന്തു
കൊണ്ടെന്നാൽ തന്റെ വേശ്യാ
ദോഷത്താൽ വഷളാക്കിയ മഹാ
വേശ്യാസ്ത്രീയെ അവൻ വിധി
ച്ചു, [4] തന്റെ ദാസന്മാരുടെ രക്ത
ത്തെ അവളുടെ കയ്യിൽനിന്ന പ
കരം ചോദിച്ചിരിക്കുന്നു.
൩ പിന്നെയും അവർ പറഞ്ഞു,
അല്ലേലൂയാ. [5] അവളുടെ പുക
എന്നെന്നേക്കും പൊങ്ങുകയും
ചെയ്യുന്നു.
൪ [6] ആ ഇരുപത്തനാലമൂപ്പന്മാ
രും നാല ജീവജന്തുക്കളും വീണ
സിംഹാസനത്തിന്മേൽ ഇരുന്ന
ദൈവത്തെ വന്ദിച്ചു, [7] ആമെൻ;
അല്ലേലൂയാ, എന്ന പറഞ്ഞു.
൫ പിന്നെ അവന്റെ സകല
ദാസന്മാരും, അവനെ ഭയപ്പെ
ടുന്ന [8] ചെറിയവരും വലിയവ
രുമായുള്ളോരെ, [9] നമ്മുടെ ദൈവ
ത്തെ സ്തുതിപ്പിൻ, എന്ന ഒരു ശ
ബ്ദം സിംഹാസനത്തിൽനിന്ന
പുറപ്പെട്ടു;
൬ എന്നാറെ [10] വളരെ പുരുഷാ
രങ്ങളുടെ ശബ്ദം പോലെയും, വ
ളരെ വെള്ളങ്ങളുടെ ഇരച്ചിൽ
പോലെയും; വലിയ ഇടികളുടെ
മുഴക്കം പോലെയും ഒരു ശബ്ദ
ത്തെ ഞാൻ കേട്ടു, അത പറഞ്ഞു,
അല്ലേലൂയാ: അതെന്തുകൊണ്ടെ
ന്നാൽ [11] സൎവ്വശക്തിയുള്ള ദൈ
വമായ കൎത്താവ വാഴുന്നു.
൭ നാം സന്തോഷിക്കയും ആ
നന്ദിക്കയും, അവന മഹത്വത്തെ
കൊടുക്കയും ചെയ്ക: അതെന്തു
കൊണ്ടെന്നാൽ [12] കുഞ്ഞാടിന്റെ
കല്യാണം വന്നു, അവന്റെ ഭാ
ൎയ്യയും തന്നെത്താൻ ഒരുക്കിയിരി
ക്കുന്നു.
൮ ശുദ്ധവും വെണ്മയുമുള്ള നേ
രിയ വസ്ത്രത്തെ ധരിച്ചുകൊള്ളേ
ണ്ടുന്നതിന [13] അവൾക്ക നല്കപ്പെ
ട്ടു; എന്തെന്നാൽ [14] ആ നേരിയ
വസ്ത്രം ശുദ്ധിമാന്മാരുടെ നീതി
ആകുന്നു.
൯ പിന്നെ അവൻ എന്നോട
പറയുന്നു, കുഞ്ഞാടിന്റെ കല്യാ
ണവിരുന്നിന വിളിക്കപ്പെട്ടവർ
[15] ഭാഗ്യവാന്മാർ എന്ന എഴുതുക,

1. അറി. ൧൫: ൧൫. 2. അറി. ൪: ൧൧. ൭: ൧൦, ൧൨. ൧൨: ൧൦. 3. അറി. ൧൫: ൩. ൧൬: ൭. 4. ൫ മോ. ൩൨: ൪൩ അറി ൬: ൧൦. ൧൮: ൨൦. 5. യെശാ. ൩൪: ൧൦. അറി ൧൪: ൧൧. ൧൮: ൯, ൧൮. 6. അറി. ൪: ൪, ൬, ൧൦. ൫: ൧൪. 7. ൧ നാളാ. ൧൬: ൩൬ നെഹെ. ൫: ൧൩. ൮: ൬ അറി ൫: ൧൪. 8. അറി. ൧൧: ൧൮. ൨൦: ൧൨. 9 സങ്കി. ൧൩൪: ൧. ൧൩൫: ൧. 10. ഹെസ. ൧: ൨൪. ൪൩: ൨. അറി. ൧൪: ൨. 11. അറി ൧൧: ൧൭. ൧൨: ൧൦. ൨൧: ൨൨. 12 മത്താ. ൨൨: ൨. ൨൫: ൧൦. ൨ കോറി. ൧൧: ൨. എഫെ. ൫: ൩൨. അറി. ൨൧: ൨, ൯. 13. സങ്കി. ൪൫: ൧൩, ൧൪. ഹെസ. ൧൬: ൧൦. അറി. ൩: ൧൮. 14. സങ്കി ൧൩൨: ൯. 15. മത്താ. ൨൨: ൨, ൩. ലൂ. ൧൪: ൧൫, ൧൬.

പിന്നെയും അവൻ എന്നോട പ
റയുന്നു, [16] ഇവ ദൈവത്തിന്റെ
സത്യ വചനങ്ങൾ ആകുന്നു.
൧൦ അപ്പോൾ അവനെ വന്ദി
പ്പാനായിട്ട [17] ഞാൻ അവന്റെ
പാദങ്ങളുടെ മുൻപാകെ വീണു,
എന്നാറെ അവൻ എന്നോട പറ
ഞ്ഞു, [18] നോക്ക, അരുത, ഞാൻ
നിന്റെയും [19]യേശുവിന്റെ സാ
ക്ഷിയുള്ള നിന്റെ സഹോദര
ന്മാരുടെയും കൂട്ടുദാസൻ ആകു
ന്നു, ദൈവത്തെ വന്ദിക്ക, എന്തു
കൊണ്ടെന്നാൽ യേശുവിന്റെ
സാക്ഷി ദീഘദൎശനത്തിന്റെ
ആത്മാവ ആകുന്നു.
൧൧ ¶ പിന്നെ [20] സ്വൎഗ്ഗം തുറ
ന്നിരിക്കുന്നതിനെ ഞാൻ കണ്ടു,
[21] ഇതാ ഒരു വെള്ളക്കുതിര: അതി
ന്റെ പുറത്ത ഇരുന്നവൻ [22] വി
ശ്വസ്തനും സത്യവാനും എന്ന
വിളിക്കപ്പെട്ടവൻ [ആയിരുന്നു:]
[23] അവൻ നീതിയോടെ ന്യായം
വിധിക്കയും യുദ്ധം ചെയ്കയും
ചെയ്യുന്നു.
൧൨ [24] അവന്റെ കണ്ണുകൾ അ
ഗ്നിജ്വാല പോലെ [ആയിരു
ന്നു,] [25] അവന്റെ തലയിന്മേൽ
വളരെ കിരീടങ്ങളും [ഉണ്ടായിരു
ന്നു;] [26] എഴുതപ്പെട്ടിരിക്കുന്ന ഒരു
നാമവും അവന ഉണ്ടായിരുന്നു,
ആയതിനെ അവൻ മാത്രമല്ലാ
തെ ഒരുത്തനും അറിഞ്ഞിട്ടുമില്ല.
൧൩ [27] അവൻ രക്തത്തിൽ മു
ക്കിയ വസ്ത്രത്തെ ധരിച്ചുകൊ
ണ്ടുമിരുന്നു, അവന്റെ നാമവും
[28] ദൈവത്തിന്റെ വചനം എ
ന്ന വിളിക്കപ്പെടുന്നു.
൧൪ [29] സ്വൎഗ്ഗത്തിലെ സൈന്യ
ങ്ങൾ ശുദ്ധമുള്ള [30] നേരിയ വെ
ള്ള വസ്ത്രം ധരിച്ചുകൊണ്ട, വെ
ള്ളക്കുതിരകളിന്മേൽ അവന്റെ
പിന്നാലെ ചെല്ലുകയും ചെയ്യു.
൧൫ [31] അവന്റെ വായിൽനി
ന്ന മൂൎച്ചയുള്ള ഒരു വാളും പുറപ്പെ
ടുന്നു; അവൻ അതുകൊണ്ട ജാ
തികളെ വെട്ടുവാനായിട്ട തന്നെ:
വിശേഷിച്ച [32] അവൻ ഒരു ഇ
രിമ്പുകോലുകൊണ്ട അവരെ ഭ
രിക്കും; അവൻ സൎവ്വശക്തിയുള്ള
ദൈവത്തിന്റെ [33] ക്രോധവും
കോപവുമാകുന്ന മധുവിന്റെ
ചക്കിനെ മെതിക്കയും ചെയ്യുന്നു.
൧൬ [34] അവന്റെ വസ്ത്രത്തി
ന്മേലും തുടയിന്മേലും [35] രാജാധി
രാജാവും കൎത്താധികൎത്താവും എ
ന്ന എഴുതപ്പെട്ട ഒരു നാമവും അ
വന ഉണ്ട.
൧൭ ¶ അപ്പോൾ ഒരു ദൈവദൂ
തൻ സൂൎയ്യനിൽ നില്ക്കുന്നതിനെ
ഞാൻ കണ്ടു; അവൻ ആകാശ
ത്തിന്റെ നടുവിൽ പറക്കുന്ന
[36] സകല പക്ഷികളോടും,

16 അറി. ൨൧: ൫. ൨൨: ൬ 17. അറി. ൨൨: ൮. 18. നടപ്പ. ൧൦: ൨൬ ൧൪: ൧൪, ൧൫. അറി. ൨൨: ൯. 19. ൧ യോഹ. ൫: ൧൦. അറി. ൧൨: ൧൭. 20. അറി. ൧൫: ൫. 21. അറി. ൬: ൨. 22 അറി. ൩: ൧൪. 23. യശാ. ൧൧: ൪. 24. അറി. ൧: ൧൪. ൨: ൧൮. 25. അറി. ൬: ൨. 26 അറി. ൨: ൧൭ ൧൯: ൧൬. 27. യശാ. ൬൩: ൨, ൩. 28. യോഹ. ൧: ൧. ൧ യോഹ ൫: ൭ 29 അറി. ൧൪: ൨൦ 30. മത്താ. ൨൮: ൩. അറി. ൪: ൪. ൭: ൯. 31 യശാ ൧൧: ൪. ൨ തെസ്സ ൨: ൮. അറി. ൧: ൧൬. ൧൯: ൨൧. 32 സങ്കീ. ൨: ൯. അറി ൨: ൨൭ ൧൨: ൫. 33 യശാ. ൬൩: ൩. അറി ൧൪: ൧൯, ൨൦. 34. അറി ൧൯: ൧൨. 35 ദാനി ൨: ൪൭. ൧ തിമോ. ൬: ൧൫. അറി. ൧൭: ൧൪. 36. അറി. ൧൯: ൨൧.

൧൮ [37] നിങ്ങൾ രാജാക്കന്മാരു
ടെ മാംസത്തെയും, സേനാപതി
മാരുടെ മാംസത്തെയും, പരാക്ര
മമുള്ളവരുടെ മാംസത്തെയും, കു
തിരകളുടെയും, അവയുടെ പുറ
ത്തിരിക്കുന്നവരുടെയും മാംസ
ത്തെയും, സ്വാതന്ത്ര്യക്കാരും അടി
മക്കാരും, ചെറിയവരും വലിയ
വരുമായ എല്ലാവരുടെയും മാംസ
ത്തെയും ഭക്ഷിപ്പാനായിട്ട, [38] മ
ഹാ ദൈവത്തിന്റെ രാത്രിവിരു
ന്നിന വന്ന കൂടുവിൻ, എന്ന ഒ
രു മഹാ ശബ്ദത്തോടെ വിളിച്ച
പറഞ്ഞു.
൧൯ [39] മൃഗവും, ഭൂമിയിലെ രാ
ജാക്കന്മാരും, അവരുടെ സൈന്യ
ങ്ങളും കുതിരപ്പുറത്ത ഇരുന്നവ
നോടും, അവന്റെ സൈന്യ
ത്തോടും യുദ്ധം ചെയ്വാനായിട്ട,
കൂട്ടം കൂടിയിരിക്കുന്നതിനെ ഞാൻ
കണ്ടു.
൨൦ [40] മൃഗം പിടിക്കപ്പെട്ടു. മൃഗ
ത്തിന്റെ മുദ്രയടയാളത്തെ കൈ
ക്കൊണ്ടവരെയും, [41] അവന്റെ
പ്രതിരൂപത്തെ വന്ദിച്ചവരെയും
അവന്റെ മുൻപാകെ അതിശയ
ങ്ങൾ ചെയ്തു വഞ്ചിച്ച കള്ള ദി
വ്യദർശിയും അവനോട കൂടെ [പി
ടിക്കപ്പെട്ടു,] ഇരുവരും [42] ഗന്ധകം
കത്തുന്ന [43] അഗ്നിത്തടാകത്തിലെ
ക്ക ജീവനോടെ തള്ളപ്പെട്ടു.
൨൧ ശേഷമുള്ളവർ കുതിരപ്പുറ
ത്തിരുന്നവന്റെ വായിൽനിന്ന
പുറപ്പെടുന്ന [44] വാളിനാൽ കൊല്ല
പ്പെട്ടു: [45] സകല പക്ഷികളും [46] അ
വരുടെ മാംസംകൊണ്ട തൃപ്തിയാ
കയും ചെയ്തു.

## ൨൦ അദ്ധ്യായം.

൧ സാത്താൻ ആയിരം സംവത്സരങ്ങൾക്ക കെട്ടപ്പെട്ട എന്നുള്ളത. ൪ ഒന്നാമത്തെ ഉയിർത്തെഴുനീല്പിൽ ഓഹരിയുള്ളവർ ഭാഗ്യവാന്മാർ. ൭ സാത്താൻ പിന്നെയും വിടപ്പെടുന്നത. ൧൨ പൊതുവിലുള്ള ഉയിർത്തെഴുനീല്പ.

പിന്നെ [1] പാതാളത്തിന്റെ താ
ക്കോലിനെയും ഒരു വലിയ ച
ങ്ങലയെയും തന്റെ കയ്യിൽ പി
ടിച്ചിരിക്കുന്ന ഒരു ദൈവദൂതൻ
സ്വർഗ്ഗത്തിൽനിന്ന ഇറങ്ങുന്നതി
നെ ഞാൻ കണ്ടു.
൨ അവൻ പിശാചും സാത്താ
നുമാകുന്ന ആ പഴയ പാമ്പായ
[2] മഹാ സർപ്പത്തെ പിടിച്ച, അ
വനെ ആയിരം സംവത്സരത്തേ
ക്ക കെട്ടുകയും,
൩ ഇനി ആയിരം സംവത്സ
രങ്ങൾ നിവൃത്തിയാകുവോളം
[3] അവൻ ജാതികളെ വഞ്ചിക്കാ
തെ ഇരിപ്പാനായിട്ട, ആയവ
നെ പാതാളത്തിൽ തള്ളിയിടുക
യും, അവനെ അടച്ചുകളകയും,
[4] അവന്റെ മേൽ മുദ്രയിടുകയും
ചെയ്തു: അതിന്റെ ശേഷം അ
വൻ കുറഞ്ഞൊരു കാലം അഴി
ച്ചുവിടപ്പെടേണ്ടുന്നതാകുന്നു.
൪ ഞാൻ [5] സിംഹാസനങ്ങളെ
കണ്ടു, അവർ അവയിന്മേൽ ഇ

37 ഹെസ. ൩൯: ൧൭, ൨൦. 38 ഹെസ. ൩൯: ൭. 39. അറി. ൧൬: ൧൬ ൭: ൧൪, ൧൬. 40. അറി. ൧൬: ൧൪, ൧൫. 41. അറി. ൧൪: ൧൦, ൧൧. 42. അറി. ൧൪: ൧൦ ൨൧: ൮ 43. ദാനി. ൭: ൧൧. അറി ൨൦: ൧൦. 44. അറി. ൧൯: ൧൫. 45. അറി. ൧൯: ൭, ൧൮ 46. അറി. ൭: ൧൬. 1. അറി. ൧: ൧൮. ൯: ൧. 2 ൨ പത്രൊ. ൨: ൪. യെഹൂ. ൬. അറി: ൧൨: ൯. 3. അറി. ൧൬ ൧൪, ൧൬. ൨൦: ൮. 4. ദാനി. ൬: ൧൭. 5. ദാനി. ൭: ൯, ൨൨, ൨൭. മത്താ. ൧൯: ൨൮ ലൂ. ൨൨: ൩൦.

രുന്നു, [6] അവൎക്ക ന്യായവിധിയും
കൊടുക്കപ്പെട്ടു; യെശുവിന്റെ
സാക്ഷിയുടെ നിമിത്തവും, ദൈ
വത്തിന്റെ വചനത്തിന്റെ നി
മിത്തവും [7] ശിരഛേദനം ചെയ്യ
പ്പെട്ടവരുടെ ആത്മാക്കളെയും
[ഞാൻ കണ്ടു,] ഇവർ [8] മൃഗത്തെ
എങ്കിലും, [9] അവന്റെ പ്രതിരൂ
പത്തെ എങ്കിലും വന്ദിക്കാതെയും,
തങ്ങളുടെ നെററികളിലും, തങ്ങളു
ടെ കയ്യിലും അവന്റെ മുദ്രയട
യാളത്തെ പ്രാപിക്കാതെയുമിരു
ന്നവർ; അവർ ജീവിച്ചു, [10] ക്രി
സ്തുവിനോട കൂടെ ആയിരം സം
വത്സരങ്ങൾ വാഴുകയും ചെയ്തു.
൫ എന്നാൽ മരിച്ചവരിൽ ശേ
ഷിച്ചവർ ആയിരം സംവത്സര
ങ്ങൾ അവസാനിക്കുവോളം വീ
ണ്ടും ജീവിച്ചില്ല, ഇത ഒന്നാമ
ത്തെ ഉയിൎപ്പ [ആകുന്നു,]
൬ ഒന്നാമത്തെ ഉയിൎപ്പിൽ ഓ
ഹരിയുള്ളവൻ ഭാഗ്യവാനും ശു
ദ്ധിമാനും [ആകുന്നു:] ഇവരുടെ
മെൽ [11] രണ്ടാമത്തെ മരണത്തിന
അധികാരമില്ല, എന്നാൽ അവർ
ദൈവത്തിന്റെയും ക്രിസ്തുവി
ന്റെയും [12] ആചാൎയ്യന്മാരാകയും,
അവനോട കൂടെ [13] ആയിരം
സംവത്സരങ്ങൾ വാഴുകയും ചെ
യ്യും.
൭ ¶ എന്നാൽ ആ ആയിരം
സംവത്സരങ്ങൾ അവസാനിച്ചു
കഴിയുമ്പോൾ, [14] സാത്താൻ ത
ന്റെ കാരാഗ്രഹത്തിൽനിന്ന അ
ഴിച്ചുവിടപ്പെടുകയും,
൮ ഭൂമിയുടെ നാല കോണിലു
ള്ള ജാതികളായ [15] ഗോഗിനെയും
മാഗോഗിനെയും [16] യുദ്ധത്തിന
കൂട്ടിച്ചെൎക്കെണ്ടുന്നതിന, [17] അവ
രെ വഞ്ചിപ്പാനായിട്ടു, പുറപ്പെടു
കയും ചെയ്യും: അവരുടെ സംഖ്യ
സമുദ്രത്തിലെ മണൽ പോലെ
ആകുന്നു.
൯ പിന്നെ [18] അവർ ഭൂമിയുടെ
പരപ്പിൽ കരെറിവന്ന, ശുദ്ധിമാ
ന്മാരുടെ പാളയത്തെയും, പ്രിയ
മുള്ള നഗരത്തെയും ചുററും വളു
ഞ്ഞു, ദൈവത്തിന്റെ പക്കൽ
നിന്ന സ്വൎഗ്ഗത്തിൽനിന്ന അ
ഗ്നിയിറങ്ങി, അവരെ ഭക്ഷിച്ചു
കളകയും ചെയ്തു,
൧൦ ¶ എന്നാൽ അവരെ വഞ്ചി
ച്ച പിശാച [19] മൃഗവും കള്ളദീൎഘദ
ൎശിയും [കിടക്കുന്നെടമായി,] [20] അ
ഗ്നിയും ഗന്ധകവുമുള്ള തടാക
ത്തിലെക്ക തള്ളിക്കളയപ്പെട്ടു: അ
വർ എന്നെന്നേക്കും [21] രാവും പ
കലും അതിവെദനപ്പെടുകയും
ചെയ്യും,
൧൧ പിന്നെ ഞാൻ ഒരു വലി
യ വെള്ളസിംഹാസനത്തെയും,
അതിന്മെൽ ഇരുന്നവനെയും ക
ണ്ടു, അവന്റെ സന്നിധാനത്തി
ൽനിന്ന [22] ഭൂമിയും ആകാശവും

6 ൧ കൊരി. ൬: ൨, ൩. 7. അറി. ൬: ൯. 8. അറി. ൧൩: ൧൨. 9. അറി. ൧൩: ൧൫, ൧൬. 10. റോമാ. ൮: ൧൭. ൨ തിമൊ. ൨: ൧൨ അറി. ൫: ൧൦. 11. അറി. ൨: ൧൧. ൨൧: ൮. 12. യെശാ. ൬൧: ൬. ൧ പെത്രാ. ൨: ൯. അറി. ൧: ൬. ൫: ൧൦. 13 അറി ൨൦: ൪. 14. അറി. ൨൦: ൨. 15. യെഹെ. ൩൮: ൨. ൩൯: ൧. 16. അറി. ൧൬: ൧൪. 17. അറി. ൨൦: ൩, ൧൦. 18 യെശാ. ൮: ൮. യെഹെ. ൩൮: ൯, ൧൬. 19. അറി. ൧൯: ൨൦. 20. അറി. ൨൦: ൮. 21. അറി. ൧൪: ൧൦, ൧൧. 22. ൨ പെത്രാ. ൩: ൭, ൧൦, ൧൧. അറി. ൨൧: ൧.

ഓടിപ്പോയി,[23] അവെക്ക സ്ഥലം
കണ്ടെത്തപ്പെട്ടതുമില്ല,
൰൨ മരിച്ചവർ [24] ചെറിയവരും
വലിയവരും ദൈവത്തിന്റെ മു
ൻപാകെ നില്ക്കുന്നതിനെയും
ഞാൻ കണ്ടു; [25] പുസ്തകങ്ങളും തുറ
ക്കപ്പെട്ടു, ജീവന്റെ [പുസ്തകമാ
കുന്ന] [26] മറെറാരു പുസ്തകവും തു
റക്കപ്പെട്ടു, മരിച്ചവർ പുസ്തകങ്ങ
ളിൽ എഴുതപ്പെട്ടിരുന്നവയിൽനി
ന്ന, [27] അവരുടെ ക്രിയകളിൻ പ്ര
കാരം ന്യായം വിധിക്കപ്പെട്ടു.
൰൩ സമുദ്രം തന്നിലുള്ള മരിച്ച
വരെ ഏല്പിച്ചു, [28] മരണവും പാ
താളവും തങ്ങളിലുള്ള മരിച്ചവരെ
യും ഏല്പിച്ചു, [29] തങ്ങളുടെ ക്രിയക
ളിൻ പ്രകാരം അവരിൽ ഓരോ
രുത്തന ന്യായം വിധിക്കപ്പെട്ടു,
൰൪ [30] മരണവും പാതാളവും
അഗ്നിതടാകത്തിലേക്ക തള്ള
പ്പെട്ടു, [31] ഇത രണ്ടാമത്തേ മര
ണം ആകുന്നു,
൰൫ എന്നാൽ യാതൊരുത്തൻ
ജീവന്റെ പുസ്തകത്തിൽ എഴുത
പ്പെട്ടവനായി കണ്ടെത്തപ്പെടാ
തെ ഇരുന്നുവോ, [32] അവൻ അ
ഗ്നിത്തടാകത്തിലേക്ക തള്ളപ്പെട്ടു.

## ൨൧ അദ്ധ്യായം.

൧ ഒരു പുതിയ ആകാശവും പുതിയ ഭൂമിയും. ൰൦ സ്വർഗ്ഗത്തിൽനിന്നുള്ള യെറുശലെം മുഴുവനും വർണ്ണിക്കപ്പെടുന്നത.

[1] ഞാൻ ഒരു പുതിയ ആകാശ
ത്തെയും പുതിയ ഭൂമിയെയും ക
ണ്ടു, അതെന്തുകൊണ്ടെന്നാൽ മു
ൻപിലത്തേ ആകാശവും [2] മുൻ
പിലത്തേ ഭൂമിയും ഒഴിഞ്ഞുപോ
യി, സമുദ്രവും പിന്നെയില്ലാഞ്ഞു,
൨ പുതിയ യെറുശലേമെന്ന[3] വി
ശുദ്ധ നഗരം [4] തന്റെ പുരുഷ
ന അലങ്കരിക്കപ്പെട്ട മണവാട്ടി
യെപോലെ ഒരുങ്ങിയതായി ദൈ
വത്തിന്റെ പക്കൽനിന്ന സ്വ
ർഗ്ഗത്തിൽനിന്ന ഇറങ്ങുന്നതിനെ
യോഹന്നാനായ ഞാൻ കണ്ടു.
൩ സ്വർഗ്ഗത്തിൽനിന്ന ഒരു മ
ഹാ ശബ്ദത്തെയും ഞാൻ കേട്ടു,
അത പറഞ്ഞു, കണ്ടാലും, [5] ദൈ
വത്തിന്റെ കൂടാരം മനുഷ്യരോ
ട കൂടെ, അവൻ അവരോട കൂ
ടെ വസിക്കയും, അവർ അവ
ന്റെ ജനങ്ങളായിരിക്കയും, ദൈ
വം തന്നേ അവരോട കൂടെ ഇ
രുന്ന, അവരുടെ ദൈവമായിരി
ക്കയും ചെയ്യും.
൪ [6] കണ്ണുനീരൊക്കെയും അവ
രുടെ കണ്ണുകളിൽനിന്ന ദൈവം
തുടെച്ചുകളയും: [7] ഇനി മരണം
ഉണ്ടാകയില്ല, ഇനി, [8] ദുഃഖമെങ്കി
ലും, കരച്ചിലെങ്കിലും, വേദന
എങ്കിലും ഉണ്ടാകയുമില്ല, എന്തു
കൊണ്ടെന്നാൽ മുൻപിലത്തവ
ഒഴിഞ്ഞുപോയി.

23 ദാനി. ൨: ൩൫. 24. അറി. ൧൯: ൫. 25. ദാനി ൭: ൰൦ 26. സങ്കി. ൬൯: ൨൮. ദാനി. ൰൨: ൧. ഫീലി. ൪: ൩. അറി. ൩: ൫. ൰൩: ൮. ൨൨: ൰൯. 27. യറ. ൧൭: ൰൦. ൩൨: ൰൯. മത്താ. ൰൬: ൨൭. റോമാ. ൨: ൬. അറി. ൨: ൨൩. ൨൨: ൰൨. 28. അറി. ൬: ൮. 29. അറി. ൨൦: ൰൩. 30. ൧ കോറി. ൰൫: ൨൬, ൫൫. 31. അറി. ൨൦: ൬. ൨൧: ൮. 32. അറി. ൰൯: ൨൦

1. യെശാ. ൬൫: ൰൭. ൬൬: ൨൨. ൨ പത്രൊ. ൩: ൰൩. 2. അറി. ൨൦: ൰൧. 3. യെശാ. ൫൨: ൧. ഗലാ. ൪: ൨൬. ഏബ്രാ. ൰൧: ൰൦. ൰൨: ൨൨. ൰൩: ൰൪. അറി. ൩: ൰൨. ൨൦: ൰൦. 4. യെശാ. ൫൪: ൫. ൬൧: ൰൦. ൨ കോറി. ൰൰: ൨. 5. ലെവി. ൨൬: ൰൧, ൰൨. ഹെസ. ൪൩. ൭. ൨ കോറി. ൬: ൰൬. അറി. ൭: ൰൫. 6. യെശാ. ൨൫: ൮. അറി. ൭: ൰൭ 7. ൧ കോറി. ൰൫: ൨൬, ൫൪. അറി ൨൦: ൰൪. 8. യെശാ. ൩൫: ൰൦. ൬൫: ൰൯.

൫ [9]സിംഹാസനത്തിന്മേൽ ഇ
രുന്നവൻ പറഞ്ഞു, [10]കണ്ടാലും
ഞാൻ സകലത്തെയും പുതിയതാ
ക്കുന്നു. പിന്നെ അവൻ എന്നോ
ട പറഞ്ഞു, എഴുതുക, എന്തുകൊ
ണ്ടെന്നാൽ [11]ഈ വചനങ്ങൾ
സത്യവും വിശ്വസ്തവുമാകുന്നു.
൬ പിന്നെ അവൻ എന്നോട പ
റഞ്ഞു. [12]നിവൃത്തിയായി, [13]ഞാൻ
അല്ഫായും ഒമെഗായും, ആദി
യും അന്തവും ആകുന്നു, [14]ദാഹി
ച്ചിരിക്കുന്നവന ഞാൻ ജീവ
ന്റെ വെള്ളത്തിന്റെ ഉറവയിൽ
നിന്ന സൌജന്യമായി കൊടു
ക്കും.
൭ ജയിക്കുന്നവൻ സകലത്തെ
യും അവകാശമായനുഭവിക്കും:
[15]ഞാൻ അവന ദൈവമാകും,
അവൻ എനിക്ക പുത്രനുമാകും.
൮ എന്നാൽ [16]ഭീരുക്കൾക്കും,
അവിശ്വാസികൾക്കും, നിന്ദ്യന്മാ
ൎക്കും, കുലപാതകന്മാൎക്കും, വേ
ശ്യാസംഗക്കാൎക്കും ക്ഷുദ്രക്കാൎക്കും,
വിഗ്രഹാരാധനക്കാൎക്കും, സകല
അസത്യവാദികൾക്കും [17]അഗ്നി
യും ഗന്ധകവും കത്തുന്നകടലിൽ
തങ്ങളുടെ ഓഹരിയുണ്ടാകും, അ
ത രണ്ടാമത്തെ മരണം ആകു
ന്നു.
൯ ¶ പിന്നെ ഏഴ അവസാ
ന ബാധകൾ കൊണ്ട നിറഞ്ഞി
രിക്കുന്ന ഏഴ കലശങ്ങളുള്ള [18]ആ
ഏഴ ദൈവദൂതന്മാരിൽ ഒരുത്തൻ
എന്റെ അടുക്കൽ വന്ന, എന്നോ
ട സംസാരിച്ചു, വരിക, ആട്ടിൻ
കുട്ടിയുടെ ഭാൎയ്യയാകുന്ന [19]മണ
വാട്ടിസ്ത്രീയെ ഞാൻ നിനക്ക കാ
ണിച്ചു തരാം എന്ന പറഞ്ഞു.
൧൦ പിന്നെ അവൻ ഒരു ഉയ
ൎന്ന മഹാ പൎവ്വതത്തിന്മേൽ എ
ന്നെ [20]ആത്മാവിൽ കൂട്ടിക്കൊണ്ടു
പോയി, വിശുദ്ധ യെരൂശലേമെ
ന്ന [21]മഹാ പട്ടണം ദൈവത്തി
ന്റെ പക്കൽനിന്ന സ്വൎഗ്ഗത്തി
ൽനിന്ന ഇറങ്ങുന്നതിനെ, ഇനി
ക്ക കാണിച്ചു, [22]അതിന ദൈവ
ത്തിന്റെ മഹത്വം ഉണ്ടായി
രുന്നു.
൧൧ അതിന്റെ പ്രകാശം പളു
ങ്കിന്റെ ശോഭപോലെ, യസ്പി
ക്കല്ലിന സമമായി, വിലയേറി
യ രത്നക്കല്ലിന സദൃശമായി
രുന്നു.
൧൨ അതിന വലിയതും ഉയ
ൎന്നതുമായ ഒരു മതിലും ഉണ്ടായി
രുന്നു, [23]പന്ത്രണ്ട വാതിലുകളും,
വാതിലുകളിൽ പന്ത്രണ്ട ദൈവ
ദൂതന്മാരും ഉണ്ടായിരുന്നു, [ആ
വാതിലുകളിന്മേൽ] നാമങ്ങൾ
കൊത്തപ്പെട്ടിരുന്നു, അവ ഇ
സ്രായേൽപുത്രന്മാരുടെ പന്ത്രണ്ട
ഗോത്രങ്ങളുടെ നാമങ്ങളാകുന്നു.

---

9. അറി. ൪: ൨, ൯. ൫: ൧. ൨൦: ൧൧. 10. ഏശാ. ൪൩: ൧൯. ൨ കോറി. ൫: ൧൭. 11. അറി. ൧൯: ൯. 12. അറി. ൧൬: ൧൭. 13. അറി. ൧: ൮. ൨൨: ൧൩. 14. ഏശാ. ൫൫: ൧. യോഹ. ൪: ൧൦, ൧൪. ൭: ൩൭. അറി. ൨൨: ൧൭. 15. സെഖ. ൮: ൮. എബ്രാ ൮: ൧൦. 16. ൧ കോറി. ൬: ൯, ൧൦. ഗലാ. ൫: ൧൯, ൨൦, ൨൧. എഫെ. ൫: ൫. ൧ തിമൊ. ൧: ൯. എബ്രാ. ൧൨: ൧൪. അറി. ൨൨: ൧൫. 17. അറി. ൨൦: ൧൪, ൧൫. 18. അറി. ൧൫: ൧, ൬, ൭. 19. അറി ൧൯: ൭. ൨൧: ൨. 20. അറി. ൧: ൧൦. ൧൭: ൩. 21. ഹെസ ൪൮. അറി. ൩: ൧൨. 22. അറി. ൨൨: ൫. ൨൧: ൨൩. 23. ഹെസ. ൪൮: ൩൧—൩൪.

൧൩ [24] കിഴക്ക മൂന്ന വാതിൽ; വ
ടക്ക മൂന്ന വാതിൽ; തെക്ക മൂന്ന
വാതിൽ; പടിഞ്ഞാറ മൂന്ന വാതി
ലും.
൧൪ പട്ടണത്തിന്റെ മതിലി
ന പന്ത്രണ്ട അടിസ്ഥാനങ്ങളും,
അവയിൽ [25] ആട്ടിൻകുട്ടിയുടെ
പന്ത്രണ്ട അപ്പോസ്തോലന്മാരു
ടെ നാമങ്ങളും ഉണ്ടായിരുന്നു.
൧൫ എന്നോട കൂടെ സംസാരി
ച്ചവന [26] പട്ടണത്തെയും, അതി
ന്റെ വാതിലുകളെയും, അതി
ന്റെ മതിലിനെയും, അളക്കേണ്ടു
ന്നതിന ഒരു പൊൻ ദണ്ഡ ഉ
ണ്ടായിരുന്നു.
൧൬ പട്ടണം സമചതുരമായി
രിക്കുന്നു, അതിന്റെ വീതി എത്ര
യോ, നീളവും അത്ര തന്നെ ആ
കുന്നു, അവൻ ആ ദണ്ഡ കൊ
ണ്ട പട്ടണത്തെ അളന്നു, അത
പന്തീരായിരം സ്ഥാദിയായിരു
ന്നു. അതിന്റെ നീളവും വീതി
യും ഉയരവും സമമാകുന്നു.
൧൭ അവൻ അതിന്റെ മതി
ലിനെ അളന്നു, മനുഷ്യന്റെ
അളവിൻ പ്രകാരം ആയത
ദൈവദൂതന്റെ അളവിൻപ്രകാ
രം തന്നെ നൂറ്റനാല്പത്തുനാല മു
ളമായിരുന്നു.
൧൮ അതിന്റെ മതിലിന്റെ
കെട്ട യസ്പിക്കല്ലുകൊണ്ട ആയി
രുന്നു: പട്ടണം സ്വഛസ്ഫടിക
ത്തിന സദൃശമായി, ശുദ്ധപൊൻ
ആയിരുന്നു.
൧൯ [27] പട്ടണത്തിന്റെ മതി
ലിന്റെ അടിസ്ഥാനങ്ങളും സ
കല വിധ രത്നങ്ങൾ കൊണ്ടും
അലങ്കരിക്കപ്പെട്ടിരുന്നു. ഒന്നാമ
ത്തെ അടിസ്ഥാനം യസ്പിക്കല്ല;
രണ്ടാമത നീലക്കല്ല; മൂന്നാമത
മാണിക്യം; നാലാമത മരതകം;
൨൦ അഞ്ചാമത ഗോമേദകം;
ആറാമത ചുവപ്പുകല്ല; ഏഴാമത
സ്വൎണ്ണവൎണ്ണക്കല്ല, എട്ടാമത ബെ
രിൽ രത്നം; ഒൻപതാമത പത്മരാ
ഗം; പത്താമത വൈഡൂൎയ്യം; പ
തിനൊന്നാമത പുഷ്യരാഗം; പ
ന്ത്രണ്ടാമത സുഗന്ധിക്കല്ല.
൨൧ പന്ത്രണ്ട വാതിലുകളും പ
ന്ത്രണ്ട മുത്തുകൾ [ആയിരുന്നു.]
ഓരോ വാതിൽ ഓരോ മുത്ത ത
ന്നെ ആയിരുന്നു: [28] പട്ടണത്തി
ന്റെ വീഥി പ്രസന്നതയുള്ള സ്ഫ
ടികം പോലെ ശുദ്ധപോൻ [ആ
യിരുന്നു.]
൨൨ [29] അതിൽ ഞാൻ ദൈവാ
യത്തെ കണ്ടതുമില്ല, എന്തുകൊ
ണ്ടെന്നാൽ സൎവ്വശക്തിയുള്ള ദൈ
വമായ കൎത്താവും കുഞ്ഞാടും അ
തിന്റെ ദൈവാലയം ആകുന്നു.
൨൩ [30] പട്ടണത്തിൽ പ്രകാ
ശിപ്പാൻ സൂൎയ്യനെങ്കിലും, ചന്ദ്ര
നെങ്കിലും, അതിന ആവശ്യമില്ല:
അതെന്തുകൊണ്ടെന്നാൽ ദൈവ
ത്തിന്റെ മഹത്വം അതിനെ പ്ര
കാശിപ്പിച്ചു, കുഞ്ഞാടും അതി
ന്റെ വെളിച്ചം [ആകുന്നു.]
൨൪ [31] രക്ഷപെടുന്നവരുടെ
ജാതികൾ അതിന്റെ പ്രകാശ
ത്തിൽ നടക്കും: ഭൂമിയുടെ രാജാ

24. ഹെസ. ൪൮: ൩൧—൩൪. 25. മത്താ. ൧൬: ൧൮. ഗലാ. ൨: ൯. എഫെ ൨: ൨൦.
26. ഹെസ. ൪൦: ൩. സെഖ. ൨: ൧. അറി. ൧൧: ൧. 27. ഏശാ. ൫൪: ൧൧. 28.
അറി. ൨൨: ൨. 29. യോഹ. ൪: ൨൩. 30. ഏശാ. ൨൪: ൨൩. ൬൦: ൧൯, ൨൦.
അറി. ൨൧: ൧൧. ൨൨: ൫. 31. ഏശാ. ൬൦: ൩, ൫, ൧൧. ൬൬: ൧൨.

ക്കന്മാരും തങ്ങളുടെ മഹത്വത്തെയും ബഹുമാനത്തെയും അതിലേക്ക കൊണ്ടുവരുന്നു.

൨൫ [32] അതിന്റെ വാതിലുകൾ പകലിൽ അടെക്കപ്പെടുന്നില്ല: [33] രാത്രി അവിടെ ഉണ്ടാകയില്ലല്ലൊ.

൨൬ [34] അവർ ജാതികളുടെ മഹത്വത്തെയും ബഹുമാനത്തെയും അതിലേക്ക കൊണ്ടുവരികയും ചെയ്യും.

൨൭ എന്നാൽ അശുദ്ധമാക്കുന്നതും, വെറുപ്പിനെയും അസത്യത്തെയും പ്രവൃത്തിക്കുന്നതുമായുള്ളതൊന്നും [35] ഒരു പ്രകാരത്തിലും അതിനകത്ത കടക്കയുമില്ല: കുഞ്ഞാടിനുള്ളതായ ജീവന്റെ [36] പുസ്തകമായതിൽ എഴുതപ്പെട്ടവർ മാത്രം കടക്കും.

## ൨൨ അദ്ധ്യായം.

൧ ജീവനദി. ൨ ജീവവൃക്ഷം. ൫ ദൈവജനങ്ങളുടെ ഭാഗ്യം. ൧൮ ദൈവത്തിന്റെ വചനത്തോട കൂട്ടുക എങ്കിലും കുറെക്കുക എങ്കിലും അരുത.

൧ പിന്നെ പളുങ്കിനെ പോലെസ്വഛമായ ജീവവെള്ളത്തിന്റെ [1] ശുദ്ധമുള്ള നദി ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽനിന്ന പുറപ്പെട്ട വരുന്നതിനെ അവൻ എനിക്ക കാണിച്ചു.

൨ [2] അതിന്റെ വീഥിയുടെ മദ്ധ്യത്തിലും, നദിയുടെ രണ്ട കരയിലും പന്ത്രണ്ട [വിധം] ഫലങ്ങൾ കായിച്ചു, മാസം തോറും തന്റെ ഫലങ്ങളെ തരുന്ന [3] ജീവന്റെ വൃക്ഷം ഉണ്ടായിരുന്നു: ആ വൃക്ഷത്തിന്റെ ഇലകൾ [4] ജാതികളുടെ ആരോഗ്യത്തിനായിട്ട ആകുന്നു.

൩ [5] ഇനി ഒരു ശാപവും ഉണ്ടാകയില്ല: [6] ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനം അതിൽ ഇരിക്കും; അവന്റെ ദാസന്മാർ അവനെ സേവിക്കും.

൪ [7] അവർ അവന്റെ മുഖത്തെ കാണുകയും, [8] അവന്റെ നാമം അവരുടെ നെറ്റികളിൽ ഉണ്ടായിരിക്കയും ചെയ്യും.

൫ [9] അവിടെ രാത്രി ഉണ്ടാകയില്ല, [10] ദൈവമാകുന്ന കൎത്താവ അവൎക്ക പ്രകാശം കൊടുക്കുന്നതുകൊണ്ട വിളക്ക എങ്കിലും സൂൎയ്യന്റെ പ്രകാശമെങ്കിലും അവൎക്ക ആവശ്യവുമില്ല, [11] അവർ എന്നെന്നേക്കും വാഴുകയും ചെയ്യും.

൬ പിന്നെ അവൻ എന്നോട പറഞ്ഞു, [12] ഈ വചനങ്ങൾ വിശ്വാസ്യവും സത്യവുമാകുന്നു: വേഗത്തിൽ സംഭവിപ്പാനിരിക്കുന്നവയെ തന്റെ ദാസന്മാൎക്ക കാണിപ്പാനായിട്ട, വിശുദ്ധദീ

32. യെശാ. ൬൦: ൧൧. 33. യെശാ. ൬൦: ൨൦. സെഖ. ൧൪: ൭. അറി. ൨൨: ൫. 34. അറി. ൨൧: ൨൪. 35. യെശാ. ൩൫: ൮ ൫൨: ൧. ൬൦: ൨൧ യൊവേൽ. ൩: ൧൭. അറി. ൨൨: ൧൪, ൧൫. 36. ഫിലി. ൪: ൩. അറി. ൩: ൫. ൧൩: ൮. ൨൦: ൧൨.

1. യെസ. ൪൭: ൧. സെഖ. ൧൪: ൮. 2. യെസ. ൪൭: ൧൨. അറി. ൨൧: ൨൧. 3. ആദ്യ. ൨: ൯. അറി. ൨: ൭. 4. അറി. ൨൧: ൨൪. 5. സെഖ. ൧൪: ൧൧. 6. യെസ. ൪൮: ൩൫. 7. മത്താ. ൫: ൮. ൧ കോറി. ൧൩: ൧൨. ൧ യോഹ ൩: ൨. 8. അറി. ൩: ൧൨. ൧൪: ൧. 9. അറി. ൨൧: ൨൩, ൨൫. 10. സങ്കി. ൩൬: ൯. ൮൪: ൧൧. 11. ദാനി. ൭: ൨൭. റോമാ ൫: ൧൭. ൨ തീമൊ. ൨: ൧൨. അറി. ൩: ൨൧. 12. അറി. ൧൯: ൯. ൨൧: ൫.

ഷിദശിമാരുടെ ദൈവമായ ക
ൎത്താവ [13] തന്റെ ദൂതനെ അയ
ക്കയും ചെയ്തു.
൭ [14] കണ്ടാലും, ഞാൻ വേഗ
ത്തിൽ വരുന്നു: [15] ഈ പുസ്തകത്തി
ലുള്ള ദീൎഘദൎശനവചനങ്ങളെ പ്ര
മാണിക്കുന്നവൻ ഭാഗ്യവാൻ.
൮ യോഹന്നാനായ ഞാൻ
ഇവയെ കാണുകയും കേൾക്ക
യും ചെയ്തവൻ ആകുന്നു. ഞാൻ
കേൾക്കയും കാണുകയും ചെയ്തു
പ്പോൾ, ഇവയെ എനിക്ക കാ
ണിച്ച തന്ന [16] ദൈവദൂതന്റെ
പാദങ്ങളുടെ മുൻപാകെ വന്ദി
പ്പാനായിട്ട വീണു.
൯ എന്നാറെ അവൻ എന്നോ
ട പറയുന്നു, [17] അതിനെ ചെ
യ്യാതെ ഇരിപ്പാൻ നോക്കുക:
എന്തുകൊണ്ടെന്നാൽ ഞാൻ നി
ന്റെയും, നിന്റെ സഹോദര
ന്മാരായ ദീൎഘദൎശിമാരുടെയും,
ഈ പുസ്തകത്തിലുള്ള വചനങ്ങ
ളെ പ്രമാണിക്കുന്നവരുടെയും കൂ
ട്ടു ദാസൻ ആകുന്നു; ദൈവത്തെ
വന്ദിക്ക.
൧൦ പിന്നെ [18] അവൻ എന്നോട
പറയുന്നു; ഈ പുസ്തകത്തിലുള്ള
ദീൎഘദൎശന വചനങ്ങളെ മുദ്രയി
ടരുത: അതെന്തുകൊണ്ടെന്നാൽ
[19] സമയം അടുത്തിരിക്കുന്നു.
൧൧ [20] അന്യായക്കാരൻ ഇനി
യും അന്യായക്കാരനായിരിക്കട്ടെ:
അശുദ്ധൻ ഇനിയും അശുദ്ധ
നായിരിക്കട്ടെ: നീതിമാൻ ഇനി
യും നീതിമാനായിരിക്കട്ടെ വിശു
ദ്ധൻ ഇനിയും വിശുദ്ധൻ ആ
യിരിക്കട്ടെ.
൧൨ [21] കണ്ടാലും, ഞാൻ വേ
ഗത്തിൽ വരുന്നു; [22] ഓരോരുത്ത
ന്റെ ക്രിയ ആകും പ്രകാരം അ
വനവന പ്രതിപകരം ചെയ്വാൻ
[23] എന്റെ പ്രതിഫലവും എ
ന്നോട കൂടെ ഉണ്ടു.
൧൩ [24] ഞാൻ അല്പായും ഒമെ
ഗായും, ആദിയും അന്തവും, ഒ
ന്നാമത്തവനും ഒടുക്കത്തവനും
ആകുന്നു.
൧൪ [25] ജീവന്റെ വൃക്ഷത്തിൽ
തങ്ങൾക്ക അവകാശം ഉണ്ടാകേ
ണ്ടുന്നതിനും, തങ്ങൾ വാതിലുക
ളിൽ കൂടി പട്ടണത്തിലേക്ക ക
ടക്കേണ്ടുന്നതിനും, [27] അവന്റെ
കല്പനകളെ പ്രമാണിക്കുന്നവർ
ഭാഗ്യവാന്മാർ.
൧൫ എന്നാൽ [28] പുറത്ത [29] നായി
ക്കളും, ക്ഷുദ്രക്കാരും, വേശ്യാസംഗ
ക്കാരും, കുലപാതകന്മാരും, വിഗ്ര
ഹാരാധനക്കാരും, അസത്യത്തെ
സ്നേഹിക്കയും പ്രവൃത്തിക്കയും
ചെയ്യുന്നവൻ എല്ലാവനും ത
ന്നെ.
൧൬ ഇക്കാൎയ്യങ്ങളെ നിങ്ങൾക്ക
സഭകളിൽ സാക്ഷിപ്പെടുത്തുവാ
നായിട്ട [30] യേശുവായ ഞാൻ

13. അറി. ൧: ൧. 14. അറി. ൩: ൧൧. ൨൨: ൧൦, ൧൨, ൨. 15. അറി. ൧: ൩, 16. അറി. ൧൯: ൧. 17. ൧൯: ൧. 18. ദാനി ൮: ൨൬. ൧൨: ൪, ൯. അറി. ൧: ൪. 19. അറി. ൧: ൩. 20. ഹെസ. ൩: ൨൭ ദാനി ൧൨: ൧൦ ൨ തിമോ ൩: ൧൩. 21. അറി. ൨൨: ൭ 22. റോമാ ൨: ൬. ൧൪. ൧൨. അറി. ൨: ൧൨. 23 യെശാ ൪൦: ൧൦. ൬൨: ൧൧. 24. യെശാ. ൪൧: ൪. ൪൪: ൬ ൪൮: ൧൨. അറി. ൧: ൮, ൧൧ ൨൧: ൬. 25. അറി ൨: ൭ ൨൨: ൨. 26 അറി. ൨൧: ൨൭. 27. ദാനി. ൧൨: ൧൨ ൧ യോഹ ൩: ൨൪. 28 ൧ കോറി ൬: ൯, ൧൦. ഗലാ ൫: ൧൯, ൨൦, ൨൧. കൊലോ ൩: ൬. അറി. ൯: ൨൦, ൨൧. ൨൧: ൮. 29. ഫിലി. ൩: ൨. 30. അറി ൧: ൧.

എൻെറ ദൂതനെ അയച്ചിരിക്കു
ന്നു. [31] ഞാൻ ദാവീദിൻെറ വേ
രും സന്തതിയും, [32] പ്രകാശമുള്ള
ഉദയ നക്ഷത്രവും ആകുന്നു.
൧൭ വരിക, എന്ന ആത്മാവും
[33] മണവാട്ടിയും പറയുന്നു. വരി
ക. എന്ന കേൾക്കുന്നവനും പറ
യട്ടെ: [34] ദാഹിച്ചിരിക്കുന്നവനും
വരട്ടെ. ഇച്ശിക്കുന്നവൻ ജീവ
ൻെറ വെള്ളത്തെ സൌജന്യമാ
യി വാങ്ങുകയും ചെയ്യട്ടെ.
൧൮ ഈ പുസ്തകത്തിലുള്ള ദീൎഘ
ദൎശനവചനങ്ങളെ കേൾക്കുന്ന
വനോട എല്ലാവനോടും ഞാൻ
കൂടെ സാക്ഷിപ്പെടുത്തുന്നു. [35] യാ
തൊരുത്തനും ഇവയോട കൂട്ടി
യാൽ, അവന്മേൽ ഈ പുസ്ത
കത്തിൽ എഴുതപ്പെട്ട ബാധക
ളെ കൂട്ടും:
൧൯ യാതൊരുത്തനും ഈ ദീ
ൎഘദൎശനത്തിൻെറ പുസ്തകത്തി
ലുള്ള വചനങ്ങളിൽനിന്ന എടു
ത്തുകളഞ്ഞാൽ, [36] ദൈവം ജീവ
ൻെറ പുസ്തകത്തിൽനിന്നും, [37]
വിശുദ്ധ പട്ടണത്തിൽനിന്നും,
ഈ പുസ്തകത്തിൽ എഴുതപ്പെട്ട
വയിൽനിന്നും അവൻെറ ഓഹ
രിയെ എടുത്തുകളകയും ചെയ്യും.
൨൦ [38] ഞാൻ വേഗത്തിൽ വരു
ന്നു സത്യം, എന്ന ഇവയെ സാ
ക്ഷിപ്പെടുത്തുന്നവൻ പറയുന്നു.
[39] ആമെൻ, [40] അങ്ങിനെ തന്നെ,
കൎത്താവായ യേശുവേ, വരേ
ണമേ.
൨൧ [41] നമ്മുടെ കൎത്താവാകുന്ന
യേശു ക്രിസ്തുവിൻെറ കൃപ നി
ങ്ങളോട എല്ലാവരോടും കൂടെ ഇ
രിക്കുമാറാകട്ടെ. ആമെൻ.

---

31. അറി. ൫ ൫. 32. ൪ മോ. ൨൪: ൧൭. സെഖ. ൬: ൧൨ ൨ പത്രോ. ൧: ൧൯. അറി. ൨: ൨൮ 33. അറി. ൨൧: ൨, ൯. 34. യെശാ. ൫൫: ൧. യോഹ ൭: ൩൭ അറി. ൨൧: ൬. 35. ൫ മോ. ൪: ൨. ൧൨: ൩൨ സുഭാ. ൩൦: ൬ 36. പുറ. ൩൨: ൩൩. സങ്കി. ൬൯: ൨൮. അറി. ൩: ൫. ൧൩: ൮. 37. അറി ൨൧: ൨. 38. അറി ൨൨: ൧൨. 39. യോഹ. ൨൧: ൨൫. 40. ൨ തിമോ. ൪: ൮. 41. റോമാ. ൧൬: ൨൦, ൨൪. ൨ തെസ്സ. ൩: ൧൮.

അവസാനം.

